


# ജ്ഞാനേശ്വരി

ഭഗവദ്ഗീതയുടെ
ജ്ഞാനേശ്വര ഭാഷ്യം



ശ്രീ എം. പി. ചന്ദ്രശേഖരൻപിള്ള (1924 – 1999) പത്തനംതിട്ട ജില്ലയിലെ തിരുവല്ലായിൽ മണിമല തറവാട്ടിൽ ജനിച്ചു. വിദ്യാഭ്യാസം ചങ്ങനാശ്ശേരി എസ്. ബി. കോളേജിലും, മധുര അമേരിക്കൻ കോളേജിലും. തിരുവനന്തപുരം ലോ കോളേജിൽ നിന്ന് നിയമബിരുദം. 1946ൽ വിവാഹിതനായി. 26 – ാം വയസ്സിൽ തിരുവല്ലാ മുനിസിപ്പാലിറ്റിയുടെ ചെയർമാനായി. 1954ൽ തിരുവിതാംകൂർ – കൊച്ചി നിയമസഭയിലേക്ക് തിരഞ്ഞെടുക്കപ്പെട്ടു. എൻ. എസ്സ്. എസ്സ്. താലൂക്ക് യൂണിയൻ പ്രസിഡൻറായും, ഡയറക്ടർ ബോർഡംഗമായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ക്രമേണ സാമുദായിക രാഷ്ട്രീയരംഗങ്ങളിൽ നിന്നും വിരമിച്ചശേഷം കലാ – സാഹിത്യരംഗത്തേയ്ക്കും തുടർന്ന് ആദ്ധ്യാത്മിക ജീവിതത്തിലേക്കും പ്രവേശിച്ചു. ബാലസാഹിത്യത്തിലും ആദ്ധ്യാത്മിക സാഹിത്യത്തിലും പുനരാഖ്യാനങ്ങളിലൂടെ മലയാള സാഹിത്യത്തിന് പല സംഭാവനകളും നൽകി. 'മഹാഭാരതപീയൂഷം' എന്ന പുനരാഖ്യാനകൃതി ഇവയിലൊന്നാണ്.

1986 മുതൽ ഈശ്വരചിന്തയിൽ മുഴുകി അദ്ദേഹം ആനന്ദാശ്രമത്തിൽ താമസമാക്കി. ഈ കാലഘട്ടത്തിലാണ് നാലുവർഷത്തെ തപസ്യയിലൂടെ 'ജ്ഞാനേശ്വരി'യുടെ മലയാള പരിഭാഷ പൂർത്തിയാക്കിയത്. മൂന്നു പതിപ്പുകളിലൂടെ ഈ ഗ്രന്ഥത്തിൻെറ 19,000 കോപ്പികൾ വിതരണം ചെയ്തു. കേന്ദ്രസാഹിത്യ അക്കാദമിയുടേതുൾപ്പെടെ പല പുരസ്ക്കാരങ്ങളും അതിന് ലഭിക്കുകയും ചെയ്തു. ആനന്ദാശ്രമം സ്ഥാപകനായ പൂജ്യ സ്വാമി രാംദാസിൻെറ "ഈശ്വരനെ തേടി" മാതാജി കൃഷ്ണാബായിയുടെ "ഗുരുകൃപ", യു. എസ്സ്. രാമചന്ദ്രൻ രചിച്ച 'സ്വാമി സച്ചിദാനന്ദ' എന്നീ ഗ്രന്ഥങ്ങളും അദ്ദേഹം ഇംഗ്ലീഷിൽ നിന്ന് മലയാളത്തിലേക്ക് വിവർത്തനം ചെയ്തിട്ടുണ്ട്. 'ജ്ഞാനഗീത' എന്ന ആദ്ധ്യാത്മിക മാസികയ്ക്കും അദ്ദേഹം ജന്മം നൽകി. 1999 മാർച്ച് മാസത്തിൽ അദ്ദേഹം ദിവംഗതനായി.

# ജ്ഞാനേശ്വരി

ഭഗവദ്ഗീതയുടെ ജ്ഞാനേശ്വരഭാഷ്യം
(ഭാവാർത്ഥദീപിക)


വിവർത്തനം

**എം. പി. ചന്ദ്രശേഖരൻ പിള്ള**

അവതാരിക

**വിദ്യാവാചസ്പതി വി. പനോളി**






പ്രസാധകർ

**ജ്ഞാനേശ്വരി ഗീതാ പ്രചരണ പ്രതിഷ്ഠാൻ**

**ആനന്ദാശ്രമം**

വില **300.00** രൂപ

(MALAYALAM)

**Jnaneshwari**

Interpretation of Bhagavad Geetha by Jnaneshwar

Translated by

**M. P. Chandrasekharan Pillai**

Published by

Jnaneshwari Geetha Pracharana Prathishtan

Anandashram, Kanhangad

| | | |
|---|---|---|
| First Published September 1994 | - | 4000 Copies |
| Second Edition September 1995 | - | 8000 Copies |
| Third Edition September 1997 | - | 7000 Copies |
| Fourth Edition July 2001 | - | 1000 Copies |
| Fifth Edition June 2002 | - | 2000 Copies |




Printed at Sharada Press, Car Street, Mangalore - 575 001

**Rs. 300.00**



॥जो जे वांछील तो ते लाहो॥

ജ്ഞാനേശ്വർ മഹാരാജ് 1275 - 1296

॥ ജോ ജെ വാഞ്ഛരീൽ തോ തെ ലാഹോ ॥

# ॥ जो जे वांछील तो ते लाहो ॥

"നിങ്ങൾ എന്ത് ആഗ്രഹിക്കുന്നുവോ
അത് നിങ്ങൾക്ക് ലഭിക്കട്ടെ"

- ജ്ഞാനേശ്വരൻ -

# പ്രസാധകക്കുറിപ്പ്

## (ഒന്നാം പതിപ്പ്)

പൂജ്യമാതാജി കൃഷ്ണാബായി ജ്ഞാനേശ്വരൻെറ ഒരു വലിയ ആരാധിക യായിരുന്നു. മാതാജി തൻെറ ഭക്തന്മാരുമായുള്ള സംഭാഷണവേളയിൽ സാന്ദർഭികമായി ജ്ഞാനേശ്വരിയെപ്പറ്റി പലതും സംസാരിക്കുമായിരുന്നു. ആനന്ദാശ്രമത്തിൽ വന്ന് മാതാജിയുടെ സംഭാഷണം കേൾക്കുന്നതുവരെ ജ്ഞാനേശ്വരിയെക്കുറിച്ച് കാര്യമായി ഒന്നും തന്നെ എനിക്ക് അറിയാമായിരുന്നില്ല. ജ്ഞാനേശ്വരിയുടെ കർത്താവിനെപ്പറ്റി ഞാൻ ചോദിച്ചപ്പോൾ, മഹാരാഷ്ട്രത്തിലെ ഉജ്ജ്വലപ്രതിഭയായ ജ്ഞാനേശ്വരൻ എന്ന പുണ്യാത്മാവിൻെറ ജീവിതത്തെപ്പറ്റി മാതാജി വിസ്തരിച്ചു. മറാത്തി ഭാഷയിൽ അദ്ദേഹം രചിച്ചിട്ടുള്ള മനോഹരമായ ഭഗവദ്ഗീതാഭാഷ്യമാണ് ജ്ഞാനേശ്വരിയെന്നും അത് അദ്ദേഹത്തിൻെറ കീർത്തിധാവള്യത്തെ ധരണിയിലൊട്ടാകെ പരത്തിയിരിക്കുന്നു വെന്നും മാതാജി പറഞ്ഞു. ജ്ഞാനേശ്വരൻ കേവലം പതിനഞ്ചു വയസ്സുമാത്രം പ്രായമുള്ളപ്പോഴാണ് ഈ അമൂല്യഗ്രന്ഥം രചിച്ചതെന്നറിഞ്ഞപ്പോൾ ഞാൻ അത്ഭുതസ്തബ്ധനായി.

അധികം താമസിയാതെ പ്രേമസ്വരൂപനായ പപ്പയും (സ്വാമി രാമദാസ്) പൂജ്യമാതാജിയും നടത്തിയ ബോംബെയാത്രയിൽ ഞാനും അവരെ അനുഗമിച്ചു. ഞങ്ങൾ താമസിച്ചിരുന്ന ഭവനത്തിൽ ജ്ഞാനേശ്വരൻെറ ജീവിതത്തെ അടിസ്ഥാനമാക്കി നിർമ്മിച്ച ഒരു ഫിലിം പ്രദർശിപ്പിക്കുകയുണ്ടായി. ആ ചിത്രം കണ്ടപ്പോൾ എനിക്ക് ജ്ഞാനേശ്വരനോടുള്ള ഭക്തിയും ആദരവും വർധിച്ചു. ഈ മഹാത്മാവിനെപ്പറ്റി കൂടുതലായി അറിയണമെന്നുള്ള ആഗ്രഹം എനിക്കുണ്ടായി. എന്നാൽ സുഗമമായി നടപ്പാക്കാൻ കഴിയുന്ന ഒരു ആഗ്രഹമായിരുന്നില്ല അത്.

ജ്ഞാനേശ്വരൻെറ ഭഗവദ്ഗീതാഭാഷ്യം പ്രാചീനമായ മറാത്തി ഭാഷയിൽ 'ഓവി' വൃത്തത്തിലുള്ള ശ്ലോകങ്ങളായിട്ടായിരുന്നു. അത് നവീനമായ മറാത്തിയിലേക്ക് തർജ്ജമ ചെയ്യപ്പെട്ടിരുന്നു. ആശ്രമത്തിൽ വരുമായിരുന്ന മഹാരാഷ്ട്രക്കാരനായ ഒരു ഭക്തൻ, മാതാജിയുടെ നിർദ്ദേശപ്രകാരം, സായാഹ്നവേളകളിൽ അത് പതിവായി വായിക്കുമായിരുന്നു. മറാത്തി ഭാഷയിലുള്ള എൻെറ പരിചയക്കുറവുകൊണ്ട് എനിക്ക് അല്പമായിട്ടു മാത്രമേ അതു മനസ്സിലാക്കുവാൻ കഴിഞ്ഞുള്ളുവെങ്കിലും അതിൽ പ്രകടമാക്കിയിരുന്ന ആശയങ്ങളുടെ മനോഹാരിതയും ഉപയോഗിച്ചിരുന്ന ഉപമകളുടെ ഔചിത്യവും അത് ശ്രോതാക്കളിൽ വളർത്തിയ ഭക്തിവ്യഗ്രതയും എന്നെ ഹഠാദാകർഷിച്ചു.

ഭഗവദ്ഗീതയിലെ പതിമ്മൂന്നാം അദ്ധ്യായമായ ക്ഷേത്രക്ഷേത്രജ്ഞ വിഭാഗയോഗത്തിലെ ഏഴാം ശ്ലോകത്തിൽ പ്രസ്താവിക്കുന്ന ആചാര്യോപാസനത്തെപ്പറ്റി, ജ്ഞാനേശ്വരൻ നൽകിയ വിശദീകരണങ്ങൾ, മാതാജിക്ക് മനഃപാഠമായിരുന്നു. അമ്മ അത് എല്ലായ്പോഴും പറയുകയും ചെയ്യുമായിരുന്നു. അദ്ദേഹത്തിൻെറ വിശദീകരണത്തിൽ പറയുന്ന ഓരോ വാക്കും വള്ളിപുള്ളി വിസർഗ്ഗംവിടാതെ പാലിച്ച് ഗുരുസേവ നടത്തുന്നതിൽ മാതാജി അത്യധികം ശുഷ്ക്കാന്തി പാലിച്ചിരുന്നു. പില്ക്കാലത്ത് ശ്രീ ആർ.കെ.ഭാഗവതിൻെറ ജ്ഞാനേശ്വരിയുടെ ഒരു ഇംഗ്ലീഷ് പരിഭാഷ ലഭിച്ചപ്പോൾ അത് ആശ്രമം മാസികയായ THE VISION-ൽ ഖണ്ഡശീകൃതമായി പ്രസിദ്ധീകരിക്കാൻ തീരുമാനിച്ചു. അത് ഇപ്പോഴും പ്രസിദ്ധീകരിച്ചു വരുന്നു.

ധാരാളം പണ്ഡിതന്മാരും മഹാത്മാക്കളും അവരവർ മനസ്സിലാക്കിയതിൻെറ അടിസ്ഥാനത്തിൽ ഭഗവദ്ഗീതയെ വ്യാഖ്യാനിച്ചിട്ടുണ്ട്. ഈ

വ്യാഖ്യാനങ്ങളൊക്കെയും ഒന്നിനൊന്നു വ്യത്യസ്തമായി കാണുന്നതിൽ ഒരത്ഭുതവുമില്ല. വിവിധ മുഖങ്ങളുള്ള വിശിഷ്ടമായ ഒരു രത്നംപോലെയാണ് ഭഗവദ്ഗീത. ചില വ്യാഖ്യാതാക്കൾ ഗീതയിൽ ജ്ഞാനത്തിനാണ് പ്രാധാന്യമെന്ന് വിശദീകരിക്കുമ്പോൾ മറ്റു ചിലർ കർമ്മത്തിന് പ്രാധാന്യം നൽകുന്നു. ഇനിയും ചിലർ ജ്ഞാനത്തിനും ഭക്തിക്കും കർമ്മത്തിനും ഒരുപോലെ സ്ഥാനം നൽകി അവയെ സമന്വയിപ്പിക്കലാണ് ഭഗവദ്ഗീത ചെയ്തിരിക്കുന്നതെന്ന് വിശ്വസിക്കുന്നു. എല്ലാ വ്യാഖ്യാതാക്കളും പറയുന്നതു ശരിയായിരിക്കണം. ഏതായാലും ജ്ഞാനേശ്വരിയെപ്പറ്റി പരിഗണിക്കുന്ന ഈ വേളയിൽ മറ്റു വ്യാഖ്യാനങ്ങളെപ്പറ്റി നാം കൂടുതൽ ചർച്ച ചെയ്യേണ്ട ആവശ്യമില്ല.

ജ്ഞാനേശ്വരന്റെ രചനയായ ജ്ഞാനേശ്വരി വായിക്കുന്ന അനുവാചകന്റെ ഹൃദയത്തിൽ ശ്രീകൃഷ്ണപരമാത്മാവിനോടുള്ള സ്നേഹം ഉറഞ്ഞു കൂടുകയും ഭഗവാൻ അനവരതം ചൂണ്ടിക്കാണിക്കുന്ന ലക്ഷ്യപ്രാപ്തിക്കു വേണ്ടിയുള്ള തീവ്രമായ അഭിനിവേശം അങ്കുരിക്കുകയും ചെയ്യുന്നു. ജ്ഞാനം, കർമ്മം, യോഗം എന്നിവയുടെ വിവിധ ഭാവങ്ങളെയും ഭഗവാൻ സമൃദ്ധമായി ഇതിൽ വിശദീകരിച്ചിട്ടുണ്ട്. ഭക്തിയുടെയും ജ്ഞാനത്തിന്റെയും അമൂല്യമായ നിധി കൈവശപ്പെടുത്തി യഥാർത്ഥ കർമ്മയോഗിയായി ജീവിച്ച്, ഭഗവാനുമായി താദാത്മ്യം പ്രാപിക്കുകയെന്നുള്ള യോഗഫലം ആസ്വദിക്കുന്നതിന്, ഒരുവൻ ജ്ഞാനേശ്വരിയാകുന്ന രത്നാകരത്തിലേക്ക് ആഴ്ന്നിറങ്ങിയാൻ മതി.

മഹാരാഷ്ട്രത്തിൽ ഏറ്റവും പ്രചാരമുള്ള ആദ്ധ്യാത്മികഗ്രന്ഥമാണ് ജ്ഞാനേശ്വരി. ഇതിന് ഇംഗ്ലീഷിലും കന്നട, തമിഴ്, തെലുങ്ക്, ബംഗാളി, ഹിന്ദി, ഗുജറാത്തി എന്നീ ഇന്ത്യൻ ഭാഷകളിലും വിവർത്തനങ്ങൾ ഉണ്ടായിട്ടുണ്ട്. എന്നാൽ ഒരു മലയാളിക്ക് അനായാസമായി ജ്ഞാനേശ്വരിയുടെ അമൃതബിന്ദുക്കൾ നുകരുന്നതിനുതകുന്ന ഒരു മലയാള പരിഭാഷ ഇല്ലെന്നുള്ളത് പരിതാപകരമായ ഒരവസ്ഥയാണ്.

ജ്ഞാനേശ്വരന്റെ കാരുണ്യംകൊണ്ട് ഈ അവസ്ഥയ്ക്ക് ഒരറുതി വന്നിരിക്കുന്നു. കഴിഞ്ഞ ഒരു ദശകത്തോളം ഞങ്ങളോടൊപ്പം ആശ്രമത്തിൽ വസിക്കുന്ന ശ്രീ എം.പി.ചന്ദ്രശേഖരൻ പിള്ള, ജ്ഞാനേശ്വരനിലും സ്വാമി രാമദാസ് തുടങ്ങിയ മറ്റ് പുണ്യാത്മാക്കളിലും അചഞ്ചലമായി ഭക്തിയും വിശ്വാസവും അർപ്പിച്ചു കൊണ്ട് ജ്ഞാനേശ്വരി മലയാളത്തിലേക്ക് ഭാഷാന്തരം ചെയ്യുന്നതിന് ഉദ്യമിക്കുകയും കഴിഞ്ഞ മൂന്നു വർഷത്തെ നിരന്തര പരിശ്രമംകൊണ്ട് അതു പൂർത്തിയാക്കുകയും ചെയ്തിരിക്കുന്നു. ലളിതമായ ഈ മലയാള പരിഭാഷയുടെ പകർപ്പവകാശം അദ്ദേഹം ആനന്ദാശ്രമത്തിനു നൽകി, തന്റെ പ്രവർത്തനം ഒരു നിഷ്കാമകർമ്മമാക്കിത്തീർത്തിരിക്കുന്നു. ആനന്ദാശ്രമം ട്രസ്റ്റ് ഇത് സസന്തോഷം പ്രസിദ്ധീകരിക്കുന്നു.

എഴുന്നൂറു വർഷങ്ങൾക്കുമുമ്പ് മഹാരാഷ്ട്രത്തിൽ ജീവിച്ച്, A.D. 1296-ൽ തന്റെ ഇരുപത്തിയൊന്നാമത്തെ വയസ്സിൽ പൂനയ്ക്കു സമീപമുള്ള ആളിന്ദിയിൽ ജീവൽസമാധിയടഞ്ഞ ജ്ഞാനേശ്വരൻ, ഈ മലയാള പരിഭാഷയിലൂടെ കേരളീയരെ അനുഗ്രഹിക്കുകയാണ്. മലയാളത്തിലുള്ള പരിഭാഷ നൽകി മലയാളികളെ ആമോദിപ്പിക്കുകയും അനുഗ്രഹിക്കുകയും ചെയ്യുന്ന പുണ്യാത്മാവായ ജ്ഞാനേശ്വരൻ, മലയാളികളിൽ ഭക്തിയും ജ്ഞാനവും വളർത്തി അവരെ കർമ്മോന്മുഖരാക്കി, ആത്മജ്ഞാനം കൈവരിക്കുന്നതിന് ആശീർവദിക്കട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ട് ജ്ഞാനേശ്വരിയുടെ മലയാള പരിഭാഷ മലയാളികളുടെ മുന്നിൽ സമർപ്പിച്ചു കൊള്ളുന്നു.

ആനന്ദാശ്രമം

1. 8. 1994

**സ്വാമി സച്ചിദാനന്ദ**

മാനേജിംഗ് ട്രസ്റ്റി

ആനന്ദാശ്രമം ട്രസ്റ്റ്






राष्ट्रपति
भारत गणतंत्र
PRESIDENT
REPUBLIC OF INDIA

**MESSAGE**

I am very glad to learn that a Malayalam translation of Jnaneshwari, that precious gem of Marathi literature, has been brought out by Shri Chandrasekharan Pillai.

Sant Jnaneshwar was foremost among the saints of Maharashtra and played an important role in shaping Marathi language and ethos. He articulated a moral and ethical message of great significance.

The Jnaneshwari is a Marathi commentary on Bhagwat Gita which still exercises a profound influence over Maharashtrian society. This commentary in verse is known for the beauty of its expression and clarity of its thought. Its contribution to spiritual knowledge is widely recognized, as is its literary value.

In a multi-lingual country like India it is important that our people speaking different languages understand and appreciate each other. That is the basis for our composite culture. Translating classics from one Indian language to another is, therefore, of great value. I am very pleased that Shri Chandrasekharan Pillai has undertaken this challenging task and I commend him for his sincere endeavours.

S. D. Sharma

**(SHANKER DAYAL SHARMA)**

New Delhi,
December 30, 1994.



പൂജ്യ പപ്പ സ്വാമി രാമദാസും പൂജ്യ മാതാജി കൃഷ്ണാ ബായിയും

● 5, THEOSOPHICAL HOUSING SOCIETY
NAVRANGPURA, AHMEDABAD 380 009, INDIA PHONE: 462606
● SHIVKUL, DALHOUSIE, HIMACHAL PRADESH 176 304 PHONE: 162
● SHIVKUTI, MOUNT ABU, RAJASTHAN 307 501, PHONE: 54

**VIMALA THAKAR**

Tele Fax: 018982-2262

Dalhousie
18.07.1994

TO

SHRI. M.P. CHANDRASEKHARAN PILLAI
ANANDASHRAM.

Dear Brother,

Please accept my heartfelt congratulations for translating Sri Jananeshwari into Malayalam language. Kerala is the land of Sri Adi Shankara whose commentaries on Bhagawad-Gita, Brahmasutra and Upanishads are a perrenial source of enlightenment and ecstasy to the lovers of literature as well as spiritual enquirers. Sri Jananeshwar's commentary on Sri Bhagawad-Gita is exactly a similar source of inspiration and ecstasy to those who understand Marathi language.

Jnaneshwar like Shankara was more of a phenomenon than a person. People can hardly believe that he wrote Jnaneshwari at the age of 12 or 13. The chaste diction, the subtle nuances of transcendental revealations, the music of sound and the dance of similies, examples, illustrations and the indescribable gentleness in explaining basic truths - are a marvel in the realm of literature.

Jnaneshwar was a man of harmony and synthesis. He has established a synthesis of the six systems of Indian philosophy as well as practically all the branches of Yoga Shastra in his unique and majestic style.

May the people of Kerala enjoy the gift of Maharashtra through the sublime exposition of Sri Jananeshwar.

With profound respects,

Vimala Thakar

Vimala Thakar

## ഉള്ളടക്കം

# മുഖവുര

1988 ആഗസ്റ്റ് മാസത്തിൽ കേരള നിയമസഭ അതിൻെറ ജന്മശതാബ്ദി, തിരുവനന്തപുരത്ത് ടാഗോർ സെൻറിനറി ഹാളിൽ വെച്ച് ആഘോഷിക്കുകയുണ്ടായി. ഒരു മുൻ നിയമസഭാസാമാജികനെന്ന നിലയിൽ ഞാനും പ്രസ്തുത ആഘോഷങ്ങളിൽ പങ്കെടുത്തു. ഇന്നത്തെ രാഷ്ട്രപതി ഡോ. ശങ്കർ ദയാൽ ശർമ്മ അന്ന് ഉപരാഷ്ട്രപതി ആയിരുന്നു. അദ്ദേഹമാണ് ശതാബ്ദിയാഘോഷങ്ങളുടെ ഉദ്ഘാടനം നിർവ്വഹിച്ചത്. ബഹുഭാഷാപണ്ഡിതനായ അദ്ദേഹത്തിൻെറ ഉദ്ഘാടനപ്രസംഗത്തിൽ അദ്ദേഹം പറഞ്ഞു:

"മലയാള ഭാഷ വളരെ ചൈതന്യവത്താണ്. അത് മറ്റു ഭാഷകളിൽനിന്ന് പലതും സ്വീകരിച്ച് സമ്പുഷ്ടമായിട്ടുണ്ട്. മലയാളികൾ മറ്റു ഭാഷകളിലുള്ള അനേകം ഗ്രന്ഥങ്ങൾ മലയാളത്തിലാക്കി ഭാഷയെ പരിപോഷിപ്പിച്ചിട്ടുണ്ട്. എങ്കിലും മറാത്തിഭാഷയിലെ അമൂല്യസാഹിത്യസൃഷ്ടിയായ 'ജ്ഞാനേശ്വരി' മലയാളത്തിലേക്ക് ഭാഷാന്തരംചെയ്യുന്നതിന് ആരും ശ്രമിക്കാതിരുന്നത് എന്തുകൊണ്ടാണെന്ന് ഞാൻ ആശ്ചര്യപ്പെടുന്നു."

ഈ പ്രസംഗം എൻെറ മനസ്സിൽ താച്ചു. ഞാൻ സ്വയം ചോദിച്ചു: എന്തുകൊണ്ട് എനിക്ക് ഇതിനൊരു ശ്രമം നടത്തിക്കൂടാ?

ജ്ഞാനേശ്വരിയെപ്പറ്റി വളരെ പരിമിതമായ അറിവു മാത്രമേ എനിക്കുണ്ടായിരുന്നുള്ളു. അതിൻെറ മൂലം എനിക്ക് അറിയാൻ പാടില്ലാത്ത മറാത്തിഭാഷയിലാണെന്ന് അറിയാമായിരുന്നു. ജ്ഞാനേശ്വരിയുടെ ഒരു ഇംഗ്ലീഷ് പരിഭാഷ ഞാൻ വായിച്ചിട്ടുണ്ട്. ഇത് 'ഭാവാർത്ഥ ദീപിക- ജ്ഞാനേശ്വരി' എന്ന പേരിൽ ആർ.കെ.ഭാഗവത് പ്രസിദ്ധീകരിച്ചതാണ്. ഇതാണ് ജ്ഞാനേശ്വരിയുടെ ആദ്യത്തെ ഇംഗ്ലീഷ് പരിഭാഷ. ഈ പുസ്തകത്തെ ആധാരമാക്കി ഭാഷാന്തരം ചെയ്യാമെന്നുള്ള സങ്കല്പമാണ് എൻെറ മനസ്സിൽ അങ്കുരിച്ചത്.

തിരുവനന്തപുരത്തുനിന്ന് ആശ്രമത്തിൽ മടങ്ങിയെത്തി ഈ വസ്തുത, എൻെറ ഗുരുവും വഴികാട്ടിയും ആത്മസുഹൃത്തും എല്ലാ കാര്യങ്ങൾക്കും അവലംബവുമായ സ്വാമി സച്ചിദാനന്ദജിയോടു പറഞ്ഞപ്പോൾ അദ്ദേഹം ആദ്യം എന്നെ നിരുത്സാഹപ്പെടുത്തുകയാണുണ്ടായത്.

അദ്ദേഹം പറഞ്ഞു: "ആർ.കെ.ഭാഗവതിൻെറ പുസ്തകത്തെ ആധാരമാക്കി ജ്ഞാനേശ്വരി തർജ്ജമ ചെയ്താൽ അത് ജ്ഞാനേശ്വരിയുടെ മാഹാത്മ്യത്തെയോ മനോഹാരിതയെയോ ശരിക്കും വെളിപ്പെടുത്തുന്നതായിരിക്കുകയില്ല."

ഇതു കേട്ടപ്പോൾ ജ്ഞാനേശ്വരി തർജ്ജമ ചെയ്യാനുള്ള എൻെറ അഭിനിവേശം ആറിത്തണുത്തു. എങ്കിലും ജ്ഞാനേശ്വരിയെ പരാമർശിക്കുന്ന ശർമ്മാജിയുടെ വാക്കുകൾ എൻെറ മനസ്സിൽ മായാതെ കിടന്നു.

രണ്ടു മാസങ്ങൾക്കുശേഷം ബോംബെയിൽനിന്ന് ശ്രീ ബി.ഡി.ഡവെ എന്നൊരാൾ ആനന്ദാശ്രമത്തിൽ വന്നു. അദ്ദേഹം ആദ്യമായിട്ടാണ് ആശ്രമത്തിൽ വരുന്നത്. പിന്നീട് ഇതുവരെയും വന്നിട്ടുമില്ല. ജെ.കൃഷ്ണമൂർത്തി ഫൗണ്ടേഷൻെറ ബോംബെ ശാഖാസെക്രട്ടറിയും ആധ്യാത്മികകാര്യങ്ങളിൽ തല്പരനുമായ അദ്ദേഹവുമായി പലതും സംസാരിച്ചകൂട്ടത്തിൽ എൻെറ മനസ്സിൽ പതിഞ്ഞു കിടന്നിരുന്ന ജ്ഞാനേശ്വരിയെപ്പറ്റിയും സംസാരിക്കുകയുണ്ടായി. ശ്രീ ഡവെയ്ക്കു ജ്ഞാനേശ്വരിയെപ്പറ്റി നല്ല വിവരമുണ്ടായിരുന്നു. എൻെറ ആശയം എങ്ങനെയും

പ്രായോഗികമാക്കണമെന്ന് അദ്ദേഹം എന്നെ നിർബ്ബന്ധിച്ചു. അതോടെ ജ്ഞാനേശ്വരിയെപ്പറ്റിയുള്ള ചിന്ത എന്റെ മനസ്സിൽ വീണ്ടും സജീവമായി.

ശ്രീ ഡവെ ആശ്രമത്തിൽനിന്നു മടങ്ങിപ്പോയി രണ്ടാഴ്ച കഴിഞ്ഞപ്പോൾ തപാൽ വഴി എനിക്ക് ഒരു പാഴ്സൽ ലഭിച്ചു. തുറന്നുനോക്കിയപ്പോൾ അത് ഒരു പുസ്തകമായിരുന്നു. ആ പുസ്തകത്തിന്റെ ചട്ടയിൽ എഴുതിയിരുന്നത് ഞാൻ വായിച്ചു: 'ജ്ഞാനേശ്വരി'. എം.ആർ.യാർഡി എന്ന പെൻഷൻ പറ്റിയ ഒരു ഐ.സി.എസ്. ഉദ്യോഗസ്ഥൻ മറാത്തിയിൽ നിന്നും ഇംഗ്ലീഷിലേക്ക് പരിഭാഷപ്പെടുത്തിയതും ഭാരതീയ വിദ്യാഭവൻ പ്രസിദ്ധപ്പെടുത്തിയതുമായ പുസ്തകമായിരുന്നു അത്. ആരാണ് ഇത് എനിക്ക് അയച്ചു തന്നതെന്ന് ഞാൻ അത്ഭുതപ്പെട്ടു. അടുത്ത ദിവസം ഭാരതീയ വിദ്യാഭവൻ സെക്രട്ടറിയുടെ കത്തു കിട്ടി. ശ്രീ ഡവെയുടെ നിർദ്ദേശപ്രകാരം ജ്ഞാനേശ്വരി അയയ്ക്കുന്നുവെന്നും ഇതിന്റെ വില ഡവെ നൽകിയിരിക്കുന്നുവെന്നും ആ കത്തിൽ എഴുതിയിരുന്നു.

ഞാൻ ആ പുസ്തകം ആർത്തിയോടെ വായിച്ചു. ഭാഗവതിന്റെ പുസ്തകം മാത്രം വായിച്ചിരുന്ന എനിക്ക് ജ്ഞാനേശ്വരിയെപ്പറ്റി കൂടുതൽ വെളിച്ചം നൽകുന്നതായിരുന്നു യാർഡിയുടെ പുസ്തകം. ഇനിയും ജ്ഞാനേശ്വരിയുടെ മറ്റു പുസ്തകങ്ങൾ ഇംഗ്ലീഷിൽ ഉണ്ടോ എന്നന്വേഷിക്കാനുള്ള പ്രേരണ എനിക്കുണ്ടായി. ഞാൻ പല രീതിയിലും അന്വേഷിച്ചു. അപ്പോൾ ജ്ഞാനേശ്വരിക്ക് ഇംഗ്ലീഷിൽ നാല് പുസ്തകങ്ങൾ കൂടിയുണ്ടെന്നു മനസ്സിലായി. ഇതിൽ രണ്ടെണ്ണം അമേരിക്കയിൽനിന്നും രണ്ടെണ്ണം ഇന്ത്യയിൽനിന്നുമാണ് പ്രസിദ്ധീകരിച്ചിരുന്നത്. അമേരിക്കയിൽനിന്ന് പ്രസിദ്ധീകരിച്ച പുസ്തകങ്ങളിൽ ഒന്നാമത്തേത്, ഐക്യരാഷ്ട്രസഭയുടെ സാംസ്കാരികവിഭാഗമായ യുണെസ്കോയുടേതാണ്. വി.ജി.പ്രധാൻ പരിഭാഷപ്പെടുത്തി ഇംഗ്ലണ്ടിൽനിന്ന് പ്രസിദ്ധീകരിച്ചതായിരുന്നു അത്. സ്വാമി കൃപാനന്ദ വിവർത്തനം ചെയ്തു സ്റ്റേറ്റ് യൂണിവേഴ്സിറ്റി ഓഫ് ന്യൂയോർക്ക് പ്രസിദ്ധീകരിച്ച 'ജ്ഞാനേശ്വരി ഗീത' ആയിരുന്നു രണ്ടാമത്തേത്. ഇൻഡ്യയിൽത്തന്നെ പ്രസിദ്ധീകരിച്ച മറ്റു രണ്ടു പുസ്തകങ്ങൾ—ശ്രീ ഉമാനന്ദ സരസ്വതിയുടെ 'ഞാൻ മനസ്സിലാക്കിയ ജ്ഞാനേശ്വരി'യും, (Jnaneshwari as I Understood) ശ്രീ മനു സുബേദാറുടെ 'ഗീത വിശദീകരിക്കപ്പെടുന്നു' (Geetha Explained) എന്ന പുസ്തകവുമായിരുന്നു. ഇതു രണ്ടും ജ്ഞാനേശ്വരിയുടെ ശരിയായ വിവർത്തനങ്ങളായിരുന്നില്ല. ആദ്യത്തേതിൽ ഗ്രന്ഥകർത്രി സ്വന്തമായി വിശദീകരണങ്ങൾ നൽകിയിരുന്നപ്പോൾ, രണ്ടാമത്തേത് ജ്ഞാനേശ്വരിയുടെ ഒരു കേവലസംഗ്രഹം മാത്രമായിരുന്നു. ആദ്യം പറഞ്ഞിട്ടുള്ള നാലു പുസ്തകങ്ങളുടെയും അവതരണം ഒരേ രീതിയിൽത്തന്നെ ആയിരുന്നു. ഗീതയിലെ മൂലശ്ലോകങ്ങൾ ആദ്യം കൊടുത്തിട്ട്, അതോടു ചേർത്ത് അതിന്റെ വാച്യാർത്ഥം നൽകുകയും, പിന്നീട് ജ്ഞാനേശ്വര ഭാഷ്യത്തിലെ 'ഓവി' ശ്ലോകങ്ങൾ വിവർത്തനം ചെയ്തു ചേർക്കുകയുമായിരുന്നു ചെയ്തിരുന്നത്.

ഈ പുസ്തകങ്ങളെല്ലാം വായിച്ചപ്പോൾ ജ്ഞാനേശ്വരിയെപ്പറ്റി വ്യക്തമായ ഒരു ധാരണ എനിക്കുണ്ടായി. എന്നാൽ ഈ പുസ്തകങ്ങളിൽ ഓരോന്നിലും കണ്ട ജ്ഞാനേശ്വരഭാഷ്യം ഒരേ രീതിയിലായിരുന്നില്ല. പലയിടങ്ങളിലും ഭിന്നങ്ങളായ ഭാഷ്യങ്ങൾ കാണാനിടയായി. A.D.1290-ൽ, എഴുനൂറ് വർഷങ്ങൾക്കു മുമ്പ് ജ്ഞാനേശ്വരൻ രചിച്ച കൃതിയുടെ മൂലം ഇതുവരെയും കണ്ടുകിട്ടിയിട്ടില്ല. അതിന്റെ സ്ഥാനത്ത് പലരും പല പ്രക്ഷേപങ്ങളും വരുത്തിയ മൂലമാണ് ലഭ്യമായിട്ടുള്ളത്. A.D.1584-ൽ, മുന്നൂറോളം വർഷങ്ങൾക്കു ശേഷം സെയിൻറ് ഏകനാഥ് പല അന്വേഷണങ്ങളും തിരച്ചിലുകളും നടത്തി ജ്ഞാനേശ്വരിയുടെ ഒരു സംസ്കരിച്ച പാഠം തയ്യാറാക്കി. എന്നാൽ അതും നഷ്ടപ്പെട്ടു. അതിനുശേഷം പല വിധത്തിലുള്ള മൂലങ്ങൾ നിലവിൽ വന്നു. പില്ക്കാലത്ത് 1907, 1909, 1910 എന്നീ വർഷങ്ങളിൽ

ജ്ഞാനേശ്വരിയുടേത് എന്ന് അവകാശപ്പെട്ട മൂന്നു മൂലകൃതികൾ പ്രസിദ്ധീകരിച്ചു. ഇവ മൂന്നും മൂന്നു വിധത്തിലായിരുന്നു. ഈ വക ന്യൂനതകളെല്ലാം പരിഹരിക്കുന്നതിനു വേണ്ടി, മഹാരാഷ്ട്ര ഗവൺമെൻറ് മുൻകൈ എടുത്ത് 1950-ൽ ഒരു കമ്മിറ്റിയെ നിയമിച്ചു. പ്രൊഫസർ ദാന്തേക്കറുടെ അദ്ധ്യക്ഷതയിൽ, ആ കമ്മറ്റി നിലവിലുള്ള എല്ലാ മൂലങ്ങളും പരിശോധിച്ച് 1953-ൽ ജ്ഞാനേശ്വരിയുടെ മറ്റൊരു മൂലം പ്രസിദ്ധീകരിച്ചു. ഇതാണ് ഇപ്പോൾ ആധികാരികമായി അംഗീകരിക്കപ്പെട്ടിരിക്കുന്നത്. ഇതു കൂടാതെ സാത്രെ മഹരാജ് എന്നൊരു പണ്ഡിതൻ പ്രസിദ്ധപ്പെടുത്തിയ ജ്ഞാനേശ്വരിക്കും അതിൻെറ ഭാഷ്യത്തിനും മഹാരാഷ്ട്രയിൽ പ്രചാരം ഉണ്ട്. മറ്റു മൂലങ്ങൾ ഇപ്പോഴും ലഭ്യമാണ്.

ഇംഗ്ലീഷിലുള്ള തർജ്ജമകളിൽ ഭിന്നത ദൃശ്യമായപ്പോൾ മറാത്തിയിലുള്ള മൂലകൃതികൂടി അടുത്തറിയാതെ, എങ്ങനെയാണ് മലയാളത്തിലേക്ക് ജ്ഞാനേശ്വരി ഭാഷാന്തരം ചെയ്യുന്നതെന്ന ചിന്ത എന്നെ വല്ലാതെ അലട്ടുകയുണ്ടായി. എനിക്കു സമാധാനം നല്കുന്നതിനുള്ള ഒരു പോംവഴി ജ്ഞാനേശ്വർ മഹരാജ്തന്നെ എനിക്ക് ഉണ്ടാക്കിത്തന്നുവെന്ന് ഞാൻ വിശ്വസിക്കുന്നു. കേവലം യാദൃച്ഛികമായി സ്വാമി ദിവ്യാനന്ദ എന്നൊരു സന്ന്യാസി ആശ്രമത്തിൽ വന്നു. അദ്ദേഹം ജ്ഞാനേശ്വരിയിൽ അപാരമായ പാണ്ഡിത്യമുള്ള ആളായിരുന്നു. അദ്ദേഹവുമായി പരിചയപ്പെട്ടപ്പോൾ അദ്ദേഹം എന്നെ ഇക്കാര്യത്തിൽ സഹായിക്കാമെന്നേറ്റു. ഏതാനും മാസങ്ങൾ അദ്ദേഹം ആശ്രമത്തിൽ താമസിച്ച് പ്രൊഫ. ദാന്തേക്കറുടെയും സാത്രെ മഹരാജിൻെറയും ജ്ഞാനേശ്വരി വായിച്ച് എനിക്ക് വിശദീകരിച്ചു തന്നു. അതോടെ ജ്ഞാനേശ്വരി, മറാത്തി മൂലത്തിൽനിന്നുതന്നെ എനിക്ക് മനസ്സിലാക്കാൻ കഴിഞ്ഞു. ഇതിനെല്ലാം പുറമെ, കോദണ്ഡരാമസ്വാമികൾ തമിഴിൽ പരിഭാഷപ്പെടുത്തി ഭാരതീയ വിദ്യാഭവൻ പ്രസിദ്ധീകരിച്ച ജ്ഞാനേശ്വരിയും തമിഴ് അറിയാവുന്ന എനിക്ക്, നേരിട്ട് സഹായകമായി.

ഇങ്ങനെ ഇംഗ്ലീഷിൽ ആറും തമിഴിൽ ഒന്നും മറാത്തിയിൽ രണ്ടും ജ്ഞാനേശ്വരി പഠിച്ച ശേഷമാണ് ഞാൻ ഇത് മലയാളത്തിലേക്ക് വിവർത്തനം ചെയ്തത്. അതുകൊണ്ട് ഇത് മറ്റ് സാധാരണ തർജ്ജമകൾപോലെ ഏതെങ്കിലും ഒരു പുസ്തകത്തിൻെറ പദാനുപദതർജ്ജമയല്ല. എന്നാൽ ഇത് ജ്ഞാനേശ്വരിയുടെ ഭാഷാന്തരമാണെന്ന് തീർത്തും പറയാവുന്നതാണ്. തർജ്ജമകൾക്ക് ഒരു പൊതു സ്വഭാവമുണ്ട്. ഒരു യഥാർത്ഥ പദാനുപദതർജ്ജമയ്ക്കു മൂലത്തിൻെറ മാഹാത്മ്യത്തെയോ മനോഹാരിതയെയോ അതേപടി പകർത്താൻ സാദ്ധ്യമല്ല. ഒരു ഭാഷയുടെ രീതിയും ശൈലിയും മറ്റൊരു ഭാഷയിലാക്കുമ്പോൾ മൂലത്തിൻെറ ചൈതന്യം നിലനിർത്താൻ പ്രയാസമാണ്. അതു ചോർന്നു പോയെന്നുവരാം. അതുപോലെ, ഒരു ഭാഷാന്തരം മൂലത്തേക്കാൾ മേന്മയുള്ളതാണെന്നു കണ്ടാൽ അത് നൂറു ശതമാനവും മൂലത്തോടു നീതി പുലർത്തുന്നതുമായിരിക്കില്ല. മലയാളം ജ്ഞാനേശ്വരി ഏതെങ്കിലും ഒരു പുസ്തകത്തിൻെറ പദാനുപദ തർജ്ജമ അല്ലാത്തതുകൊണ്ട് തർജ്ജമയുടെ പൊതു സ്വഭാവം ഈ തർജ്ജമയെ ബാധിച്ചിട്ടില്ല. ജ്ഞാനേശ്വരിയുടെ ഭാവവും അർത്ഥവും എൻെറ കഴിവിനൊത്ത് മലയാളത്തിലാക്കിയെന്നേ ഞാൻ കരുതുന്നുള്ളു. ഈ പരിവർത്തനത്തിൽ ജ്ഞാനേശ്വരിയുടെ മൂലത്തിൽ കാണുന്ന പല സംസ്കൃത വാക്കുകളും ഞാൻ ഉപയോഗിച്ചിട്ടുണ്ട്. അതുകൊണ്ട് മലയാളം ജ്ഞാനേശ്വരിക്ക് ഇംഗ്ലീഷ് ജ്ഞാനേശ്വരിയേക്കാൾ മൂലവുമായി അഭേദ്യമായ ബന്ധമുണ്ട്; ആധികാരികത്വവുമുണ്ട്.

മലയാളത്തിൽ പ്രസിദ്ധപ്പെടുത്തുന്ന ജ്ഞാനേശ്വരി എന്താണെന്നും ഇതു ഭാഷാന്തരം ചെയ്ത രീതി എങ്ങനെയാണെന്നും വ്യക്തമാക്കാൻ വേണ്ടി ഞാൻ ഇത്രയും വിശദീകരിച്ചതാണ്. മറാത്തിഭാഷ വശമില്ലാത്ത ഞാൻ മറാത്തിയിൽ നിന്ന് ഒരു ഗ്രന്ഥം

പരിഭാഷപ്പെടുത്തിയത് അത്യന്തം സാഹസമായ ഒരു കൃത്യമാണെന്ന് എനിക്കറിയാം. എന്നാൽ ഇക്കാര്യത്തിൽ എൻെറ കഴിവിനേക്കാൾ കൂടുതൽ എനിക്ക് സഹായകമായിരുന്നത് അദൃശ്യമായ ഒരു ദിവ്യശക്തിയാണ്. ആ ശക്തിയുടെ നിയോഗം ഒന്നുകൊണ്ടു മാത്രമാണ് എനിക്ക് ഇതെഴുതുന്നതിനുള്ള പ്രചോദനം ലഭിച്ചതും ഇതു പൂർത്തിയാക്കാൻ കഴിഞ്ഞതും. ഇതു കുറ്റമറ്റതാണെന്ന വിശ്വാസം എനിക്കില്ല. ഇതിൽ കുറ്റങ്ങളും കുറവുകളും ധാരാളം കണ്ടേക്കാം. പരിമിതമായ എൻെറ കഴിവ് പരമാവധി ഉപയോഗിച്ച് കഴിഞ്ഞ മൂന്നു വർഷക്കാലം ജ്ഞാനേശ്വരിക്കുവേണ്ടി ഞാൻ നിരന്തരമായി പ്രവർത്തിച്ചു. അതിൻെറ ഫലമാണ് ഈ പുസ്തകം. ഇതിൽനിന്ന് യാതൊരു പ്രതിഫലവും ഞാൻ ഇച്ഛിച്ചിട്ടില്ല. ഇതിൻെറ സകല അവകാശവും ഞാൻ ആനന്ദാശ്രമത്തിലേക്കു നൽകി. ഇതെഴുതുമ്പോൾ ഞാൻ അനുഭവിച്ച ആനന്ദവും ഇതു പൂർത്തിയായപ്പോൾ എനിക്കുണ്ടായ സംതൃപ്തിയുമാണ് എൻെറ പ്രതിഫലം. ഇതിനെക്കാൾ കൂടുതൽ എന്തു പ്രതിഫലമാണ് എനിക്കു വേണ്ടത്?

ജ്ഞാനേശ്വരി തർജ്ജമ ചെയ്യാൻ തുടങ്ങിയതു മുതല്ക്ക് ഇന്നുവരേക്കും, ഈശ്വരകാരുണ്യത്തിനു പുറമേ അനവധി വ്യക്തികളുടെ നിർല്ലോപമായ സഹായസഹകരണങ്ങൾ എനിക്ക് ലഭിച്ചിട്ടുണ്ട്. അക്കൂട്ടത്തിൽ ഏററവും മുൻനിരയിൽ നില്ക്കുന്ന മഹത്വ്യക്തിയാണ് സംപൂജ്യ വിമല ഠക്കർ. ആത്മസാക്ഷാത്ക്കാരം നേടിയ അഭിവന്ദ്യയായ ഈ മാതാവ് ജ്ഞാനേശ്വരൻെറ വലിയ ആരാധികയും ജ്ഞാനേശ്വരിയുടെ ഒരുത്തമ വക്താവുമാണ്. ഞാൻ ജ്ഞാനേശ്വരി മലയാളത്തിലേക്കു തർജ്ജമ ചെയ്യുന്നുവെന്ന് എങ്ങനെയോ കേട്ടറിഞ്ഞ അവർ എന്നെ അനുമോദിച്ചുകൊണ്ട് കത്തയച്ചു. അവർ ജ്ഞാനേശ്വരിയെപ്പററി എഴുതിയിട്ടുള്ള പുസ്തകങ്ങളെല്ലാം എനിക്ക് അയച്ചുതന്നു. തുടർന്ന് ഞങ്ങൾ കത്തുകളിലൂടെ നിരന്തര സമ്പർക്കം പുലർത്തി. ഞാൻ ജ്ഞാനേശ്വരി പൂർത്തിയാക്കിയെന്നറിഞ്ഞപ്പോൾ എന്നെക്കാൾ കൂടുതൽ ആഹ്ലാദിച്ചത് ഈ അമ്മയാണ്. പിന്നീട് പുസ്തകത്തിൽ ചേർക്കുന്നതിനായി ഒരു സന്ദേശവും അവർ അയച്ചുതന്നു.

കൂടാതെ ജ്ഞാനേശ്വരിയുടെ മലയാള വിവർത്തനം പ്രസിദ്ധപ്പെടുത്തുന്നതിനു വേണ്ട സഹായം നൽകണമെന്ന് അവർ അവരുടെ ചില ആരാധകരോടു നിർദ്ദേശിച്ചു. അക്കൂട്ടത്തിൽപെട്ട ഒരാളാണ് ആന്ധ്ര സ്വദേശിയും വെങ്കടേശ്വര ഹാച്ചറീസിൻെറ (പൂന) ചെയർമാനുമായ ഡോക്ടർ ബി.വി. റാവു. അദ്ദേഹം ഈ മഹതിയുടെ നിർദ്ദേശം സ്വീകരിച്ച് പ്രസിദ്ധീകരണച്ചിലവിൻെറ ഗണ്യമായ ഒരു പങ്ക് നൽകുകയും ചെയ്തു.

വിമലാജിയും ഡോക്ടർ റാവുവും എന്നെ മുമ്പ് അറിയുന്നവരല്ല. അവർക്ക് ആനന്ദാശ്രമവുമായിട്ടും സമ്പർക്കമില്ല. ആ നിലയ്ക്ക് അവർ ഇരുവരും ജ്ഞാനേശ്വരിക്കുവേണ്ടി എല്ലാവിധ സഹായസഹകരണങ്ങളും നൽകിയത് ജ്ഞാനേശ്വരനോടുള്ള ഭക്തികൊണ്ടും ജ്ഞാനേശ്വരിയുടെ മഹത്വംകൊണ്ടുമാണ്. കൂടാതെ ഞങ്ങളെ മൂന്നുപേരെയും ഒരുപോലെ അറിയുന്ന ജ്ഞാനേശ്വർ മഹരാജിൻെറ അനുജ്ഞയും ഇക്കാര്യത്തിലുണ്ടായിരുന്നുവെന്ന് ഞാൻ വിശ്വസിക്കുന്നു. സംപൂജ്യ വിമലാജിയോടും റാവുജിയോടും എനിക്കുള്ള കടപ്പാട് നിസ്സീമമാണ്. അത് ഏതെല്ലാം വാക്കുകൾ ഉപയോഗിച്ചുകൊണ്ടുള്ള നന്ദിപ്രകടനമായാലും എൻെറ മനസ്സിന് തൃപ്തി വരുകയില്ല. അതുകൊണ്ട് ഞാൻ അതിന് ഒരുമ്പെടാതെ, എൻെറ ഹൃദയവികാരങ്ങളെ എൻെറ ഹൃദയത്തിൽതന്നെ താലോലിച്ചു സൂക്ഷിച്ചുകൊണ്ട് അവരോടുള്ള ബഹുമാനാദരങ്ങൾ പ്രകടിപ്പിച്ചുകൊള്ളുന്നു.

ജ്ഞാനേശ്വരി തർജ്ജമ ചെയ്തു തുടങ്ങിയപ്പോൾ ഒരു വഴികാട്ടിയെപ്പോലെ നിസ്തുലമായ ഉപദേശങ്ങൾ നൽകി എനിക്കു മാർഗ്ഗനിർദ്ദേശകനായി വർത്തിച്ച

ആരാദ്ധ്യനായ മഹാത്മാവാണ് ഹൃഷീകേശ് ശിവാനന്ദാശ്രമത്തിലെ പൂജ്യസ്വാമി ചിദാനന്ദജി. അദ്ദേഹത്തിന്റെ ഉപദേശങ്ങൾ എന്റെ വിവർത്തനത്തെ വളരെയേറെ സഹായിച്ചിട്ടുണ്ട്. അദ്ദേഹത്തെ പ്രശ്രയപൂർവ്വം ഞാൻ നമിക്കുന്നു.

മറാത്തിയിലെ മൂലകൃതി എനിക്ക് സമ്പൂർണ്ണമായി പരിചയപ്പെടുത്തിത്തന്ന വ്യക്തിയാണ് പൂനാ സ്വദേശിയായ സ്വാമി ശ്രീ ദിവ്യാനന്ദജി. ഭഗവദ്ഗീതയിലും ജ്ഞാനേശ്വരിയിലും ഒരുപോലെ അവഗാഹമുള്ള സ്വാമി ആനന്ദാശ്രമത്തിൽ വന്നു താമസിച്ച് എന്നെ സഹായിക്കുകയാണുണ്ടായത്. അദ്ദേഹത്തിന്റെ ഒത്താശ ഇല്ലായിരുന്നെങ്കിൽ ജ്ഞാനേശ്വരി ശരിക്കും മനസ്സിലാക്കുന്നതിന് എനിക്കു കഴിയുമായിരുന്നില്ല. ഈ തർജ്ജമ അതിന്റെ മൂലത്തോടു നീതി പുലർത്തിയിട്ടുണ്ടെങ്കിൽ അതിന് പ്രധാന ഉത്തരവാദി സ്വാമി ദിവ്യാനന്ദജിയാണ്. അദ്ദേഹത്തോട് എനിക്കുള്ള കൃതജ്ഞത അകൈതവമാണ്. ആനന്ദാശ്രമത്തിലെ ആദികാല ഭക്തന്മാരിൽ പ്രമുഖരാണ് ഹാൽഡിപ്പൂർ ദമ്പതികളായ ശ്രീ രാംദാസ് ഹാൽഡിപ്പൂറും ശ്രീമതി കൃഷ്ണാഹാൽഡിപ്പൂറും. കൃഷ്ണാ ഹാൽഡിപ്പൂർ മറാത്തി ഭാഷയിൽ പ്രാഗത്ഭ്യമുള്ള മഹിളയാണ്. അവരും ജ്ഞാനേശ്വരിയുടെ മൂലം വായിച്ചു വിശദീകരിച്ചുതന്ന് എന്നെ സഹായിച്ചിട്ടുണ്ട്. അവരോടും ഞാൻ അതീവ കൃതജ്ഞനാണ്.

ആദിശങ്കരന്റെ ഉപനിഷദ് ഭാഷ്യം ഇംഗ്ലീഷിലേക്കു ഭാഷാന്തരംചെയ്ത് പ്രസിദ്ധീകരിക്കുന ജോലിത്തിരക്കിനിടയിലാണ് പണ്ഡിതവരേണ്യനായ വിദ്യാവാചസ്പതി വി. പനോളിയെ ജ്ഞാനേശ്വരിയുടെ ആദ്യഭാഗങ്ങളുടെ കൈയെഴുത്തുപ്രതിയുമായി ഞാൻ സമീപിച്ചത്. എന്നിട്ടും യാതൊരു വിസമ്മതവും കൂടാതെ അദ്ദേഹം അതു വാങ്ങി പരിശോധിക്കുകയും എന്നെ അങ്ങേയററം പ്രോത്സാഹിപ്പിക്കുകയും ചെയ്യു. അദ്ദേഹത്തിന്റെ പ്രോത്സാഹനം ജ്ഞാനേശ്വരി തുടർന്നും എഴുതുന്നതിന് എനിക്ക് ആത്മവിശ്വാസം നൽകി. കൈയെഴുത്തുപ്രതിയുടെ പരിശോധനയിൽ ശ്രീ സി. രാജഗോപാലൻ നായരും (കാരപ്പറമ്പ്, കോഴിക്കോട്) സഹായിക്കുകയുണ്ടായി. പനോളിസാറ് പ്രൗഢഗംഭീരമായ അവതാരികയും എഴുതിത്തന്നു. അവരോട് എനിക്കുള്ള നന്ദി നിസ്സീമമാണ്.

തർജ്ജമ ചെയ്യുന്ന അവസരത്തിൽത്തന്നെ അതിന്റെ പല ഭാഗങ്ങളും വായിച്ചുകേട്ട്, ഒരു അനുവാചകന്റെ പ്രതികരണം അറിയുന്നതിനിടയായത് ശ്രീ സ്വാമി ഭക്തോത്തമാനന്ദജി (പർണ്ണശാല, ഗോവിന്ദപുരം, കോഴിക്കോട്) മുഖേനയാണ്. അദ്ദേഹം ആദ്യം മുതൽ അവസാനം വരെ പലവിധത്തിലും എന്നെ സഹായിക്കുകയുണ്ടായി. ധ്യാനയോഗത്തിൽ വിവരിക്കുന്ന കുണ്ഡലിനിയോഗത്തിന്റെ ഭാഷാന്തരം നടത്തുന്നതിൽ എന്നെ തുണച്ചത് എന്റെ ചിരന്തനസുഹൃത്തും പല ആദ്ധ്യാത്മിക കൃതികളുടെയും കർത്താവുമായ ശ്രീ ശ്രീകാന്താണ് (ഇൻറഗ്രൽ ബുക്ക്സ്, അയോദ്ധ്യ, പയ്യന്നൂർ). ജ്ഞാനേശ്വരന്റെ ജീവിതവും ജീവിതദൗത്യവും എന്ന അദ്ധ്യായം തയ്യാറാക്കുന്നതിൽ സർവ്വശ്രീ എൻ.കെ. രാമചന്ദ്രൻ (തലശ്ശേരി), വി.പി. രാമചന്ദ്രൻ നായർ (റിട്ട. തഹസീൽദാർ, പയ്യന്നൂർ), പി. അരവിന്ദ് എം.എ, ബി.എഡ്. (മഞ്ചേരി) എന്നിവരുടെ ആനുകൂല്യം എനിക്കു ലഭിക്കുകയുണ്ടായി. ഗുരു നിത്യചൈതന്യയതി ആനന്ദാശ്രമം സന്ദർശിച്ചപ്പോൾ അദ്ദേഹവുമായി ജ്ഞാനേശ്വരിയെപ്പററി ചർച്ച ചെയ്യുകയും അതു പലവിധത്തിലും പ്രയോജനപ്പെടുകയുംചെയ്യു. സർവ്വശ്രീ ആർ. ബാലസുബ്രഹ്മണ്യം(ബാംഗ്ലൂർ), സി. കുമാരസ്വാമി (ശുചീന്ദ്രം) എന്നിവർ എനിക്കു നൽകിയ ഒത്താശകൾ നിരവധിയാണ്. എന്റെ ഉത്തമ സുഹൃത്ത്, കാസർകോട് ഗവ. കോളേജ് സീനിയർ ലക്ചറർ ശ്രീ സജീവ് റോസ് ജ്ഞാനേശ്വരിയുടെ കാര്യത്തിൽ അനല്പമായ താല്പര്യമാണ് കാട്ടിയത്. ഇതു കൂടാതെ മററ് അനവധി ആളുകൾ

എന്നെ പ്രോത്സാഹിപ്പിക്കുകയും പിന്തുണ നൽകി സഹായിക്കുകയും ചെയ്തിട്ടുണ്ട്. മലയാളികളല്ലാത്തവർപോലും ഇക്കൂട്ടത്തിൽപെടുന്നുവെന്ന് അറിയുമ്പോൾ ജ്ഞാനേശ്വരിയുടെ വ്യാപ്തി ദേശത്തിനും ഭാഷയ്ക്കും അതീതമായിട്ടുള്ളതാണെന്ന് മനസ്സിലാക്കാൻ കഴിയും. മുകളിൽ പറഞ്ഞ ബഹുമാന്യ സുഹൃത്തുക്കളോടുള്ള എൻെറ കടപ്പാട് പറഞ്ഞറിയിക്കാൻ പ്രയാസമാണ്. എല്ലാവരെയും കൂപ്പുകൈകളോടെ ഞാൻ പ്രണമിക്കുന്നു.

കഴിഞ്ഞ ഒരു വ്യാഴവട്ടക്കാലമായി എനിക്ക് താങ്ങും തണലുമായി വർത്തിക്കുന്നത് പരിണതപ്രജ്ഞനായ ശ്രീ സച്ചിദാനന്ദ സ്വാമിജിയാണ്. അദ്ദേഹത്തിൻെറ കാരുണ്യപൂർവ്വവും സ്നേഹനിർഭരവുമായ പെരുമാററവും നിസ്തുലമായ ഉപദേശവും എനിക്ക് എല്ലാ രംഗത്തും എത്രയെന്നില്ലാതെ സിദ്ധിക്കുന്നു. അത് എനിക്ക് മാർഗ്ഗനിർദ്ദേശം നൽകുന്നു, എന്നെ ഉത്തേജിപ്പിക്കുന്നു. അദ്ദേഹത്തിൻെറ നിർബ്ബന്ധത്തിനു വഴങ്ങിയാണ് 1988 ആഗസ്ററിൽ ഞാൻ തിരുവനന്തപുരത്തു പോയതും ഡോക്ടർ ശങ്കർ ദയാൽ ശർമ്മയുടെ പ്രസംഗം കേൾക്കാൻ ഇടയായതും. ആ പ്രസംഗമാണല്ലോ ജ്ഞാനേശ്വരി തർജ്ജമ ചെയ്യണമെന്നുള്ള ആശയം എന്നിൽ ഉദിപ്പിച്ചത്. ജ്ഞാനേശ്വരി തർജ്ജമ ചെയ്യാൻ തീരുമാനിച്ചപ്പോൾ, ജ്ഞാനേശ്വരൻെറ ജീവൽസമാധി സന്ദർശിക്കണമെന്ന് നിർദ്ദേശിച്ചത് സച്ചിദാനന്ദസ്വാമിയായിരുന്നു. അതനുസരിച്ച് ഞാൻ ആളിന്ദിയിൽ പോയി. മൂന്നു ദിവസം അവിടെ താമസിച്ചു. എൻെറ ജീവിതത്തിലെ ഏററവും അനർഘമായ ദിനങ്ങളായിരുന്നു അത്. ഈ സന്ദർശനം ജ്ഞാനേശ്വർ മഹരാജിനോടുള്ള എൻെറ ആദരവും ഭക്തിയും ബന്ധവും വർദ്ധിപ്പിച്ചു. അത് എൻെറ കൃത്യനിർവ്വഹണത്തിന് കൂടുതൽ ശക്തി നൽകി. തികഞ്ഞ ആത്മവിശ്വാസത്തോടെയാണ് ഞാൻ അവിടെനിന്നു മടങ്ങിയെത്തിയത്. 1991 ജൂലൈ മാസം 26-ാം തീയതി ഗുരുപൗർണമിദിനത്തിൽ പൂജ്യ സച്ചിദാനന്ദസ്വാമിയുടെ ആശീർവാദത്തോടെ തർജ്ജമ ആരംഭിച്ചു. തർജ്ജമ ചെയ്തുകൊണ്ടിരുന്ന കാലയളവിലെല്ലാം നിത്യമെന്നോണം അതിൻെറ പുരോഗതിയെപ്പററി ആരായുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നത് സ്വാമിജിയാണ്. എന്തിനേറെ പ്പറയുന്നു, ഞാനാണ് ഇതെഴുതിയതെന്ന് പറയാമെങ്കിലും എന്നെക്കൊണ്ട് ഇതെഴുതിച്ചത് പൂജ്യ സച്ചിദാനന്ദസ്വാമിയുടെ ദിവ്യവും വശ്യവുമായ ശക്തിവിശേഷം ഒന്നു മാത്രമാണ്. എൻെറ ഹൃദയത്തിൽ അത് എപ്പോഴും തെളിഞ്ഞു നില്ക്കുന്നു. എനിക്ക് അദ്ദേഹത്തോടുള്ള വിധേയത്വം അവർണ്ണനീയമാണ്.

പ്രിയങ്കരനായ പപ്പാ രാമ്ദാസും പൂജ്യ മാതാജി കൃഷ്ണാബായിയും അങ്ങേയററം ആദരിക്കുകയും ആരാധിക്കുകയും ചെയ്തിരുന്ന പുണ്യപുരുഷനായിരുന്നു ജ്ഞാനേശ്വർ മഹരാജ്. ജ്ഞാനേശ്വരി അവരക്ക് ഏററവും ഹൃദ്യമായ ആദ്ധ്യാത്മിക കൃതിയായിരുന്നു. പപ്പാ മാതാജിയുടെ ആദർശങ്ങൾ അതേപടി ജീവിതത്തിൽ പകർത്തി ഭക്തന്മാരുടെ ആരാധനാപാത്രമായിത്തീർന്നിരിക്കുന്ന ശ്രീ സച്ചിദാനന്ദസ്വാമിജി ധന്യാത്മാവാണ്. ഈ മഹാത്മാവിൽ പപ്പാ മാതാജിയുടെ ഗുണവിശേഷങ്ങളും ആദ്ധ്യാത്മിക പരിവേഷവും ഒന്നുപോലെ സമ്മേളിച്ചിരിക്കുന്നു. തന്നിമിത്തം, അവരുടെ പ്രതിനിധി യായി, നമുക്കു മാർഗ്ഗനിർദ്ദേശം നൽകി, നമ്മോടൊപ്പം വർത്തിക്കുന്ന സമാരാദ്ധ്യനായ സ്വാമി സച്ചിദാനന്ദജിയുടെ സംപൂജ്യപാദങ്ങളിൽ, പപ്പാ മാതാജിയെ സ്മരിച്ചുകൊണ്ട്, ഈ ഗ്രന്ഥം അളവററ ആമോദത്തോടെ ഞാൻ സാദരം സമർപ്പിച്ചുകൊള്ളുന്നു.

ജ്ഞാനേശ്വരി മലയാളികൾക്ക് വളരെ പുതുമയുള്ള ഒരു ഗ്രന്ഥമാണ്. ജ്ഞാനേശ്വരനെയും ജ്ഞാനേശ്വരിയെയും അറിയുന്ന മലയാളികൾ കേരളക്കരയിൽ തുലോം വിരളമാണ്. എന്നിട്ടും ആദ്യത്തെ പതിപ്പിൽത്തന്നെ മൂവായിരത്തോളം

കോപ്പികൾ പ്രീ പബ്ലിക്കേഷൻ വ്യവസ്ഥയിൽ മലയാളികൾ വാങ്ങുകയുണ്ടായി. കേരളത്തിലെ പ്രസാധകസമ്രാട്ടായ ശ്രീ ഡി.സി. കിഴക്കെമുറിയുടെ നേതൃത്വത്തിലുള്ള കറൻറ് ബുക്സ് മുൻകൈയെടുത്തു പ്രവർത്തിച്ചതിൻെറ ഫലമായിരുന്നു ഇത്. ശ്രീ ഡി.സി. കിഴക്കെമുറിയും, സർവ്വശ്രീ കിളിരൂർ രാധാകൃഷ്ണൻ, വടയാർ വിജയകുമാർ, ബാബു, രവി ഡിസി തുടങ്ങിയ അദ്ദേഹത്തിൻെറ സഹപ്രവർത്തകരും ജ്ഞാനേശ്വരി യുടെ വിജയത്തിന് അകമഴിഞ്ഞു സഹായിക്കുകയുണ്ടായി. ഡി.സി ഓഫ്സെററ് പ്രസ്സിലെ കർമ്മകുശലന്മാരായ ജീവനക്കാർ ജ്ഞാനേശ്വരിയെ ചേതോഹരമായി അണിയിച്ചൊരുക്കി. എല്ലാവരോടും എനിക്ക് അഗാധമായ കൃതജ്ഞതയുണ്ട്.

ഗീതയിലെ അടിസ്ഥാനതത്ത്വം, അവിദ്യാനാശമാകുന്ന സോപാനത്തിൽ കയറി മോക്ഷമെന്ന ഫലത്തെ കൈവശപ്പെടുത്തുകയെന്നുള്ളതാണ്. ജ്ഞാനമാണ് ഇതു രണ്ടും സാധിക്കുന്നതിനുള്ള ഉപകരണം. കർമ്മവും ഭക്തിയും ജ്ഞാനത്തിലേക്ക് വഴിതെളിക്കുന്നു. ജ്ഞാനേശ്വരി കർമ്മം, ഭക്തി, ജ്ഞാനം എന്നീ മൂന്നിനേയും സമന്വയിപ്പിച്ച് മനുഷ്യനെ മോക്ഷത്തിലേക്ക് നയിക്കുന്ന ഉത്തമഗ്രന്ഥമാണ്. ഭഗവദ്ഗീതയ്ക്ക് അനവധി ഭാഷ്യങ്ങൾ ഉണ്ടായിട്ടുണ്ട്. കാലം ചെല്ലുന്തോറും കൂടുതൽ കൂടുതൽ ഭാഷ്യങ്ങൾ ഉണ്ടാവുകയും ചെയ്യും. എങ്കിലും ആചന്ദ്രതാരം ജ്ഞാനേശ്വരിയുടെ അന്യൂനമായ വ്യാഖ്യാനശൈലി വാഴ്ത്തപ്പെടും. ഇതിൽ ഉൾക്കൊള്ളുന്ന ആശയങ്ങൾ എന്നും പ്രസക്തങ്ങളായിരിക്കുകയും ചെയ്യും. ഇത് മലയാളത്തിൽ വിവർത്തനം ചെയ്യാൻ കഴിഞ്ഞതിൽ എനിക്ക് അത്യധികമായ ആനന്ദവും അതിലേറെ ചാരിതാർത്ഥ്യവുമുണ്ട്. അതിനിടയാക്കിയ അദൃശ്യശക്തിയെ അങ്ങേയററം വാഴ്ത്തിക്കൊണ്ട് ഞാൻ ഇതു മലയാളികളുടെ മുമ്പാകെ പ്രശ്രയപുരസ്സരം സമർപ്പിച്ചുകൊള്ളുന്നു.

**എം.പി. ചന്ദ്രശേഖരൻ പിള്ള**

ആനന്ദാശ്രമം
ആനന്ദാശ്രമം പി.ഒ. 671531
കാഞ്ഞങ്ങാട്.

# രണ്ടാം പതിപ്പിൻെറ
# മുഖവുര

1994 ഒക്ടോബർ 4-ാം തീയതി ഒന്നാം പതിപ്പിൻെറ ഒന്നാമത്തെ കോപ്പി എനിക്ക് നൽകിക്കൊണ്ട്, സ്വാമി സച്ചിദാനന്ദജി ജ്ഞാനേശ്വരിയുടെ മലയാള തർജ്ജമ പ്രകാശനം ചെയ്തു. ഉദ്വേഗത്തോടെയാണ് ഞാൻ അത് കൈയിൽ വാങ്ങിയത്. മൂന്നു വർഷം നിരന്തരമായി ഞാൻ നടത്തിയ ഒരു തപസ്യയുടെ പ്രകടിതരൂപമാണ് ഈ തർജ്ജമ. ഇത് മലയാളികളുടെ കൈയിൽ ഉടനെ എത്തുന്നു. എന്തായിരിക്കും അവരുടെ പ്രതികരണം. ഈ ചിന്തയാണ് എനിക്ക് ഭയവും സംഭ്രമവും ഉണ്ടാക്കിയത്. ആകെ നാലായിരം കോപ്പിയാണ് ഒന്നാം പതിപ്പിൽ അച്ചടിച്ചത്. അതിൽ മൂവായിരവും പ്രീപബ്ലിക്കേഷൻ വ്യവസ്ഥയിൽ ബുക്ക് ചെയ്തിരുന്നു. തന്മൂലം മൂവായിരം പുസ്തകങ്ങൾ ഒക്ടോബറിൽത്തന്നെ മലയാളികളുടെ കൈകളിൽ എത്തി. കന്യാകുമാരി മുതൽ കാശ്മീരംവരെ താമസിച്ചിരുന്ന മലയാളികൾ അക്കൂട്ടത്തിലുണ്ടായിരുന്നു. അവരിൽനിന്നും, അടുത്ത രണ്ടു മാസങ്ങളിലായി അഞ്ഞൂറിൽ പരം കത്തുകൾ എനിക്ക് ലഭിച്ചു.

എല്ലാവരും ഒരേ ശൈലിയിൽ എഴുതി: "ജ്ഞാനേശ്വരി ലളിതമാണ്. മധുരമാണ്. ബുദ്ധിയെ ആയാസപ്പെടുത്താതെ ഗീതാതത്ത്വങ്ങൾ ദൃഷ്ടാന്തങ്ങളിൽക്കൂടി മനസ്സിലാക്കത്തക്കവണ്ണം അതിൽ പ്രതിപാദിച്ചിരിക്കുന്നു. ഭഗവാൻെറ വാക്കുകൾ അനുവാചകരിലേക്ക് ആഴ്ന്നിറങ്ങുന്നു. ജ്ഞാനേശ്വരി പാരായണം ചെയ്യുമ്പോൾ ഭഗവദ്ദർശനത്തിൻെറ അനുഭൂതി ഉണ്ടാകുന്നു."

എനിക്ക് കത്തയച്ചവരുടെ കൂട്ടത്തിൽ സ്വാമി ജ്ഞാനാനന്ദസരസ്വതി, ഗുരു നിത്യചൈതന്യയതി, മാതാ അമൃതാനന്ദമയി, സ്വാമി മൃഡാനന്ദ തുടങ്ങിയ ആദ്ധ്യാത്മികാചാര്യന്മാരും, യശശ്ശരീരനായ ശ്രീ ശൂരനാട് കുഞ്ഞൻപിള്ള, സർവശ്രീ എം. പി. അപ്പൻ, എസ്. ഗുപ്തൻനായർ, മാവേലിക്കര അച്ചുതൻ, ആഷാ മേനോൻ, വിഷ്ണു നാരായണൻ നമ്പൂതിരി തുടങ്ങിയ സാഹിത്യനായകന്മാരും സത്യാന്വേഷികളായ അസംഖ്യം സാധാരണക്കാരും ഉണ്ടായിരുന്നു. അവരെല്ലാം ഈ പരിഭാഷയെ അഭിനന്ദിച്ചു. ഞാൻ ഭക്തി പാരവശ്യത്തോടെ ജ്ഞാനേശ്വരപാദങ്ങളിൽ ശിരസ്സ് അർപ്പിച്ചു.

മലയാളികളിൽനിന്ന് അഭിനന്ദനങ്ങൾ കിട്ടിയപ്പോൾ ഞാൻ സന്തുഷ്ടനായെങ്കിലും മഹാരാഷ്ട്രരിൽനിന്ന് അംഗീകാരം ലഭിച്ചപ്പോഴാണ് എൻെറ കർമ്മം പരിപൂർണതയിലെത്തിയതായി എനിക്ക് തോന്നിയത്. മഹാരാഷ്ട്രയിലെ ജ്ഞാനേശ്വരഭക്തന്മാർ എന്നെ ക്ഷണിച്ചതനുസരിച്ച് ഞാൻ

ആളിന്ദിയിൽ പോയി. അത്യന്തം സ്നേഹാദരങ്ങളോടെ അവർ എന്നെ ആളിന്ദി മുനിസിപ്പൽ മന്ദിരത്തിൽ സ്വീകരിച്ചു. അവിടെനിന്ന് അര മൈൽ അകലെയുള്ള ജ്ഞാനേശ്വര സഞ്ജീവൻ സമാധി ക്ഷേത്രത്തിലേക്ക്, ജ്ഞാനേശ്വരിയുടെ മലയാള പരിഭാഷ ഒരു പല്ലക്കിലേറ്റി, ഘോഷയാത്രയായി കൊണ്ടുപോയി. നിരവധി പ്രമുഖരും പണ്ഡിതന്മാരും ആ ഘോഷയാത്രയിൽ പങ്കെടുത്തു. ക്ഷേത്രത്തിലെത്തി പുസ്തകം ജ്ഞാനേശ്വരസമാധിയിൽ സമർപ്പിച്ചപ്പോൾ ജീവിതസാഫല്യം സിദ്ധിച്ച അനുഭൂതിയാണ് എനിക്കുണ്ടായത്. തുടർന്ന് ക്ഷേത്രാങ്കണത്തിൽ നടന്ന പൊതുയോഗത്തിൽ വെച്ച് മലയാള പരിഭാഷയെ പ്രശംസിച്ചും എന്നെ പൊന്നാട അണിയിച്ചും ജ്ഞാനേശ്വരൻെറ മനോഹരമായ ഒരു വെള്ളിവിഗ്രഹം സമ്മാനിച്ചും പണക്കിഴി നൽകിയും അവർ ജ്ഞാനേശ്വരനോടുള്ള ഭക്തിയും ബഹുമാനവും ആദരവും പ്രകടിപ്പിക്കുകയുണ്ടായി. എൻെറ ജീവിതത്തിലെ ഏറ്റവും ധന്യമായ മുഹൂർത്തമായിരുന്നു അത്.

ഇന്ത്യൻ പ്രസിഡൻറ് ഡോക്ടർ ശങ്കർദയാൽ ശർമ്മയുടെ ഒരു പ്രസംഗമാണ് ജ്ഞാനേശ്വരി തർജ്ജമ ചെയ്യണമെന്നുള്ള ആശയം എന്നിൽ അങ്കുരിപ്പിച്ചത്. ഒന്നാം പതിപ്പ് പ്രസിദ്ധീകരിച്ച ഉടൻതന്നെ ഒരു പുസ്തകം അദ്ദേഹത്തിനയച്ചുകൊടുത്തു. ബഹുഭാഷാ പണ്ഡിതനായ അദ്ദേഹം അയച്ചുതന്ന പ്രൗഢഗംഭീരമായ സന്ദേശം അന്യത്ര ചേർത്തിട്ടുണ്ട്. അദ്ദേഹത്തോടുള്ള അളവറ്റ കൃതജ്ഞത ഞാൻ വെളിപ്പെടുത്തിക്കൊള്ളുന്നു.

ജ്ഞാനേശ്വരി പ്രസിദ്ധീകരിച്ച് നാലു മാസത്തിനുള്ളിൽ മുഴുവൻ പുസ്തകവും തീർന്നു. ധാരാളം ആവശ്യക്കാർ പിന്നെയും അവശേഷിച്ചു. അതുകൊണ്ടാണ് രണ്ടാം പതിപ്പ് ഉടനെ ഇറക്കാൻ തീരുമാനിച്ചത്. രണ്ടാം പതിപ്പിൽ എണ്ണായിരം കോപ്പിയാണ് അച്ചടിക്കുന്നത്. ഭഗവദ്ഗീതയുടെ ഒരു ഭാഷ്യം ഒരുമിച്ച് 8000 കോപ്പി ഇതിനുമുമ്പ് മലയാളത്തിൽ അച്ചടിച്ചിട്ടുണ്ടോ എന്ന കാര്യം സംശയമാണ്. ഏതായാലും ജ്ഞാനേശ്വരിയുടെ രണ്ടാം പതിപ്പിന് അതിനുള്ള ഭാഗ്യം സിദ്ധിച്ചു. എണ്ണായിരത്തിൽ ആറായിരത്തിയഞ്ഞൂറു കോപ്പിയും പ്രീപബ്ലിക്കേഷനായി ബുക്ക്ചെയ്തുവെന്നറിയുമ്പോൾ ജ്ഞാനേശ്വരി മലയാളികൾക്ക് എത്രമാത്രം പ്രിയമുള്ളതായിത്തീർന്നിരിക്കുന്നുവെന്ന് അനുമാനിക്കാം.

ഗീത പ്രചരിപ്പിക്കുന്നതിനുവേണ്ടി രൂപം പ്രാപിച്ച ഒരു സൊസൈറ്റിയാണ് ജ്ഞാനേശ്വരി ഗീതാപ്രചരണ പ്രതിഷ്ഠാൻ. 1850-ലെ ഇന്ത്യൻ സൊസൈറ്റീസ് രജിസ്ട്രേഷൻ ആക്ട് അനുസരിച്ച് രജിസ്റ്റർ ചെയ്തിട്ടുള്ള ഈ സംഘടന ആനന്ദാശ്രമം കേന്ദ്രമാക്കിയാണ് പ്രവർത്തിക്കുന്നത്. ചുരുങ്ങിയ കാലംകൊണ്ട് അറുനൂറോളം പേർ പ്രതിഷ്ഠാനിൽ അംഗങ്ങളായി ചേർന്നിട്ടുണ്ട്. അവരിൽ പലരും ജ്ഞാനേശ്വരിയുടെ രണ്ടാം പതിപ്പിൻെറ വിജയത്തിന് സർവാത്മനാ സഹായിച്ചിട്ടുണ്ട്. അവരോട്

പ്രതിഷ്ഠാനുള്ള നന്ദി അറിയിച്ചുകൊള്ളട്ടെ.

ആനന്ദാശ്രമത്തിൻെറ ആധാരശക്തിയായ പപ്പായുടെയും മാതാജിയുടെയും നിത്യചൈതന്യമാണ് പ്രതിഷ്ഠാൻെറ പ്രവർത്തകർക്ക് ആത്മവീര്യം പകരുന്നതും അവരെ മുന്നോട്ടു നയിക്കുന്നതും. പപ്പാ മാതാജിയുടെ വത്സലശിഷ്യനും ആനന്ദാശ്രമം മാനേജിങ് ട്രസ്റ്റിയുമായ സ്വാമി സച്ചിദാനന്ദജിയാണ് പ്രതിഷ്ഠാൻെറ രക്ഷാധികാരി. ജ്ഞാനേശ്വരിയുടെ പകർപ്പവകാശം ആനന്ദാശ്രമത്തിനാണെങ്കിലും രണ്ടാം പതിപ്പ് പ്രസിദ്ധീകരിക്കുന്നതിനുള്ള അനുമതി പ്രതിഷ്ഠാന് നൽകിയിരിക്കുകയാണ്. കേവലം ശൈശവദശയിലുള്ള പ്രതിഷ്ഠാൻ ജ്ഞാനേശ്വരിയെപ്പോലെ മഹത്തും ബൃഹത്തുമായ ഒരു ഗ്രന്ഥത്തിൻെറ പ്രസിദ്ധീകരണച്ചുമതല ഏറ്റെടുത്തത് ഒരു സാഹസകൃത്യമാണ്. എന്നാൽ അത് ആനന്ദകരമായ ഒരു കൃത്യമായതിനാൽ സന്തോഷത്തോടെ ഏറ്റെടുക്കുകയായിരുന്നു. കടലാസിൻെറയും അച്ചടി സാമാനങ്ങളുടെയും വില ഇന്ന് വളരെയേറെ വർദ്ധിച്ചിട്ടുണ്ട്. എങ്കിലും ഇതുപോലെയുള്ള മറ്റു പ്രസിദ്ധീകരണങ്ങളുടെ വിലയേക്കാൾ കുറഞ്ഞ വിലയ്ക്ക്, എല്ലാ വിധത്തിലും മേന്മ പുലർത്തുന്ന, ഈ പുസ്തകം പ്രസിദ്ധീകരിക്കാൻ കഴിഞ്ഞതിൽ പ്രതിഷ്ഠാന് അഭിമാനിക്കാൻ വകയുണ്ട്; അതിയായ ചാരിതാർത്ഥ്യവുമുണ്ട്.

സ്വാമി സച്ചിദാനന്ദജിയുടെ പ്രോത്സാഹനം ഒന്നുകൊണ്ടുമാത്രമാണ് ജ്ഞാനേശ്വരിയുടെ രണ്ടാം പതിപ്പ് പ്രസിദ്ധീകരിക്കാനുള്ള ഭാഗ്യം പ്രതിഷ്ഠാന് ലഭിച്ചത്. അദ്ദേഹം വേണ്ട ഒത്താശകളെല്ലാം പ്രതിഷ്ഠാന് ചെയ്തു തരുകയും ചെയ്തു. സംപൂജ്യനായ അദ്ദേഹത്തോട് എല്ലാവിധത്തിലും എനിക്കുള്ള കടപ്പാട് നിസ്സീമമാണ്. എൻെറ വ്യക്തിപരമായ നിലയിലും പ്രതിഷ്ഠാൻെറ പ്രസിഡൻെറന്ന നിലയിലും ഞാൻ അദ്ദേഹത്തിന് അകമഴിഞ്ഞ നന്ദി രേഖപ്പെടുത്തുകയും അദ്ദേഹത്തിൻെറ ആയുരാരോഗ്യത്തിനുവേണ്ടി ഹൃദയംഗമമായി പ്രാർത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.

ജ്ഞാനേശ്വരിയുടെ രണ്ടാം പതിപ്പ് മലയാളികളുടെ മുന്നിൽ പ്രശ്രയപൂർവം സമർപ്പിക്കുന്നു.

**എം. പി. ചന്ദ്രശേഖരൻപിള്ള**
പ്രസിഡൻറ്
ജ്ഞാനേശ്വരി ഗീതാ
പ്രചരണ പ്രതിഷ്ഠാൻ

ആനന്ദാശ്രമം
ആനന്ദാശ്രമം പി. ഒ.
671 531
കാഞ്ഞങ്ങാട്
1-9-1995

## മൂന്നാം പതിപ്പിൻെറ മുഖവുര

1994 സെപ്റ്റംബറിലാണ് മലയാളത്തിൽ ജ്ഞാനേശ്വരി ആദ്യമായി പ്രസിദ്ധീകരിച്ചത്. 1995 സെപ്റ്റംബറിൽ രണ്ടാം പതിപ്പ് പ്രസിദ്ധപ്പെടുത്തി. അതായത് ഒന്നാം പതിപ്പ് ഇറക്കിക്കഴിഞ്ഞ് കൃത്യം ഒരു വർഷം കഴിഞ്ഞ്. രണ്ടാം പതിപ്പിൽ 8000 കോപ്പി അച്ചടിക്കുകയുണ്ടായി. ഇത് ഭഗവദ്ഗീതാ ഭാഷ്യത്തിൻെറ കാര്യത്തിൽ ഒരു സർവകാല റെക്കാർഡായിരുന്നു. ഇതുവരെ ജ്ഞാനേശ്വരിയെപ്പോലെ വിപുലമായ ഒരു ഗീതാഭാഷ്യം ഒറ്റ പതിപ്പിൽ 8000 കോപ്പി ഒരു ഭാഷയിലും അച്ചടിച്ചിട്ടുള്ളതായി അറിവില്ല.

ജ്ഞാനേശ്വരിക്ക് ഒരു മൂന്നാം പതിപ്പിറക്കുന്ന കാര്യം അന്ന് ആലോചിക്കുകപോലും ചെയ്തില്ല. എന്നാൽ രണ്ടാം പതിപ്പ് ഇറങ്ങി ഒരു വർഷം കഴിഞ്ഞപ്പോഴേക്കും രണ്ടാം പതിപ്പിൻെറ മുഴുവൻ കോപ്പികളുംവിറ്റഴിഞ്ഞു. എന്നിട്ടും മൂന്നാം പതിപ്പ് ഉടനെ ഇറക്കണമെന്ന ആലോചന ഉണ്ടായില്ല. എന്നാൽ ദിവസേന ജ്ഞാനേശ്വരിയെപ്പറ്റിയുള്ള അഭിനന്ദനങ്ങൾ വായനക്കാരിൽനിന്ന് ലഭിക്കുകയും, പുസ്തകം ഉണ്ടോ എന്ന അന്വേഷണം ആവശ്യക്കാരിൽനിന്ന് ഉണ്ടാവുകയും ചെയ്തപ്പോഴാണ് മൂന്നാം പതിപ്പ് ഇറക്കണമെന്ന് തീരുമാനിച്ചത്. അപ്പോഴും 5000 കോപ്പി അടിക്കണമെന്നേ ഉദ്ദേശിച്ചുള്ളൂ. എന്നാൽ മൂന്നാം പതിപ്പ് ഇറക്കുന്നുവെന്ന് പത്രങ്ങളിൽ അറിയിപ്പ് കൊടുത്തപ്പോൾ ധാരാളം ആവശ്യക്കാരുണ്ടായി. തന്മൂലം മൂന്നാം പതിപ്പിൽ 7000 കോപ്പിയാണ് അച്ചടിക്കുന്നത്. ഇത് രണ്ടാം പതിപ്പിനെ അപേക്ഷിച്ച് 1000 കോപ്പി കുറവാണെങ്കിലും ഒരു ഗീതാഭാഷ്യത്തെ സംബന്ധിച്ചിടത്തോളം വളരെ കൂടുതലാണ്. 3 വർഷത്തിനുള്ളിൽ 19000 കോപ്പികൾ അച്ചടിക്കാനിടയായ ജ്ഞാനേശ്വരി മലയാളികൾക്ക് പ്രിയങ്കരമായ ഒരു ഗീതാവ്യാഖ്യാനമായി തീർന്നിരിക്കുകയാണ്. മഹാരാഷ്ട്രയിലാണ് ജ്ഞാനേശ്വരിക്ക് ഏറ്റവും പ്രചാരമുള്ളത്. മലയാളത്തിൽ എഴുത്തച്ഛൻെറ അദ്ധ്യാത്മരാമായണത്തിനുള്ള സ്ഥാനമാണ് മഹാരാഷ്ട്രയിൽ ജ്ഞാനേശ്വരിക്കുള്ളത്. ഇപ്പോൾ ഗീതാഭാഷ്യത്തെ സംബന്ധിച്ചിടത്തോളം ജ്ഞാനേശ്വരി മലയാളികൾക്കിടയിൽ പ്രമുഖസ്ഥാനത്ത് എത്തിക്കഴിഞ്ഞു.

ജ്ഞാനേശ്വരിയുടെ പ്രചാരത്തിന് മുഖ്യകാരണം ജ്ഞാനേശ്വരൻെറ ലളിതവും സുഗ്രാഹ്യവുമായ വ്യാഖ്യാനമാണ്. അക്ഷരജ്ഞാനമുള്ള എല്ലാവർക്കും വായിച്ചു മനസ്സിലാക്കത്തക്കവിധത്തിലാണ് അദ്ദേഹം വേദാന്ത വിഷയങ്ങൾ അനാവരണം ചെയ്തിരിക്കുന്നത്. സാധാരണക്കാരൻെറ മനസ്സിൽ

ആഴ്ന്നിറങ്ങുന്ന രീതിയിലുള്ള ഉപമകളാണ് അദ്ദേഹം ജ്ഞാനേശ്വരിയിൽ ഉടനീളം കോരിച്ചൊരിഞ്ഞിരിക്കുന്നത്. 1290-ൽ തന്റെ പതിനഞ്ചാമത്തെ വയസ്സിൽ ജ്ഞാനേശ്വരി രചിക്കുമ്പോൾ അദ്ദേഹം മുന്നിൽ കണ്ടത് സാധാരണക്കാരനെയാണ്. അവർക്ക് മനസ്സിലാകത്തക്ക ഭാഷയിൽ അദ്ദേഹം ഉപയോഗിച്ച വ്യാഖ്യാനശൈലി, എഴുന്നൂറു വർഷങ്ങൾക്കു ശേഷവും അന്യൂനമായി നിലനിൽക്കുന്നു. ഇതൊക്കെയാണ് മൂന്നു വർഷങ്ങൾക്കുള്ളിൽ 19000 കോപ്പി അച്ചടിച്ച് ഗീതാവ്യാഖ്യാനങ്ങളുടെ മുൻനിരയിലെത്താൻ ജ്ഞാനേശ്വരിയെ സഹായിച്ചത്.

മലയാളത്തിലുണ്ടായ തർജ്ജമകളിൽ ഉത്തമമായ ഒരു തർജ്ജമയാണ് ജ്ഞാനേശ്വരിയുടേതെന്ന് കേന്ദ്ര സാഹിത്യ അക്കാദമി വിലയിരുത്തി, 1996-ലെ തർജ്ജമയ്ക്കുള്ള അവാർഡ് എനിക്കു നൽകുകയുണ്ടായി. അത് നേരിട്ടു വാങ്ങുന്നതിന് ഡൽഹിക്ക് പോകാൻ അനാരോഗ്യം നിമിത്തം എനിക്ക് കഴിഞ്ഞില്ല. അതു സംബന്ധമായ അവാർഡ് തുക, സർട്ടിഫിക്കറ്റ് തുടങ്ങി എനിക്ക് ലഭിക്കേണ്ടതെല്ലാം അക്കാദമി എനിക്ക് അയച്ചു തരുകയുണ്ടായി. അവാർഡ് എന്റെ പേരിലാണ് പ്രഖ്യാപിച്ചതെങ്കിലും അത് ജ്ഞാനേശ്വരിക്കുള്ള അംഗീകാരമായിട്ടേ എനിക്ക് കാണാൻ കഴിയുന്നുള്ളു. ഇതും ജ്ഞാനേശ്വരന്റെ നിസ്സീമമായ കാരുണ്യംകൊണ്ട് ഉണ്ടായതാണെന്ന് ഞാൻ ദൃഢമായി വിശ്വസിക്കുന്നു.

ജ്ഞാനേശ്വരിയുടെ ആകെക്കൂടിയുള്ള വിജയത്തിന് അനവധി അനുകൂല ഘടകങ്ങൾ ഉണ്ടായിട്ടുണ്ട്. എന്നാൽ അവയിൽവെച്ച് ഏറ്റവും വലുത് ഈശ്വരാധീനമാണ്. ജ്ഞാനേശ്വരനിയോഗം ഒന്നുകൊണ്ടുമാത്രമാണ് ഞാൻ ജ്ഞാനേശ്വരി തർജ്ജമചെയ്യാൻ ഇടയായത്. അദ്ദേഹത്തിന്റെ നിസ്തന്ദ്രമായ അനുഗ്രഹം കൊണ്ടാണ് ഞാൻ ഇതെഴുതിത്തീർത്തതും മലയാളികളുടെ ഇടയിൽ പ്രചാരം നേടി വിജയിച്ചതും. അഭൗമമായ ആ ശക്തിയുടെ മുന്നിൽ ഞാൻ ഹൃദയംഗമമായി വീണ്ടും വീണ്ടും നമിക്കുന്നു.

ആരുടെയും പേരുകൾ എടുത്തു പറയാൻ ഞാൻ ആഗ്രഹിക്കുന്നില്ലെങ്കിലും എന്റെ എല്ലാ കാര്യങ്ങളിലും സഹായിയും എനിക്ക് വഴികാട്ടിയുമായ ശ്രീ സച്ചിദാനന്ദസ്വാമിയുടെ നാമം പറയാതിരിക്കാൻ എനിക്ക് സാധ്യമല്ല. ജ്ഞാനേശ്വരിയുടെ മുൻ പതിപ്പുകളുടെയും മൂന്നാം പതിപ്പിന്റെയും വിജയത്തിന് സ്വാമിജി വഹിച്ച പങ്ക് നിസ്തുലമാണ്. അദ്ദേഹത്തിന്റെ പാദങ്ങളിൽ പ്രശ്രയപൂർവം നമിച്ചുകൊണ്ടും എന്റെ അന്തരംഗത്തിൽ സദാ നിറഞ്ഞു നില്ക്കുന്ന പപ്പാമാതാജിയെ സ്മരിച്ചുകൊണ്ടും മൂന്നാം പതിപ്പ് സഹൃദയരായ മലയാളികളുടെ മുന്നിൽ ഞാൻ വിനയപുരസ്സരം അവതരിപ്പിച്ചുകൊള്ളുന്നു.

ആനന്ദാശ്രമം
ആനന്ദാശ്രമം പി. ഒ.
671 531
കാഞ്ഞങ്ങാട്
1-9-1997

**എം. പി. ചന്ദ്രശേഖരൻപിള്ള**
പ്രസിഡന്റ്
ജ്ഞാനേശ്വരി ഗീതാ
പ്രചരണ പ്രതിഷ്ഠാൻ



ഘോഷയാത്രയ്ക്കു മുമ്പ് ജ്ഞാനേശ്വരി പല്ലക്കിലേറ്റുന്നു



ജ്ഞാനേശ്വരിയുടെ ഒന്നാം പതിപ്പ് സ്വാമി സച്ചിദാനന്ദ പ്രകാശനം ചെയ്യുന്നു



## श्रीक्षेत्र आळंदी - देहू परिसर विकास समिती



# -: निमंत्रण :-

स.न.वि.वि.,

श्रीक्षेत्र आळंदी-देहू परिसर विकास समितीने ग्रंथराज 'श्री ज्ञानेश्वरी आणि पसायदान' यांचे विविध भाषांमधून काव्यात्मक भाषांतर करण्याचा संकल्प सोडला आहे. सुदैवाने केरळचे **श्री. एम. पी. चंद्रशेखरन पिल्ले** यांनी मल्याळी भाषेत "ज्ञानेश्वरी" भाषांतरीत केली आहे. ही **"मल्ल्याळी भाषेतील ज्ञानेश्वरी"** श्रीसंत ज्ञानेश्वर महाराजांच्या संजीवन समाधीस अर्पण करण्याचा सोहळा गुरूवार दिनांक २७ ऑक्टोबर १९९४ रोजी सकाळी ११.३० वाजता आळंदी येथे आयोजित करण्यात आला आहे.

प्रमुख पाहुणे - **ह.भ.प.मा. श्री. बाळासाहेब भारदे**

अध्यक्ष - **ह.भ.प. पद्मश्री श्री. शंकरबापू आपेगांवकर**

तरी कृपया आपण या समारंभास अवश्य उपस्थित रहावे, ही विनंती. कळावे

आपले

**श्री. बबनराव घुंडरे-पाटील**
नगराध्यक्ष
आळंदी नगर पालिका

**श्री. बाळ ज. पंडित**
प्रमुख विश्वस्त
श्री ज्ञानेश्वर महाराज संस्थान, आळंदी

**श्री. किसनमहाराज साखरे**
अध्यक्ष

**प्रा. विश्वनाथ दा. कराड**
कार्याध्यक्ष

श्रीक्षेत्र आळंदी-देहू परिसर विकास समिती

പരിഭാഷകന് നല്കിയ സ്വീകരണത്തിന്റെ ക്ഷണപത്രം

## നാലാം പതിപ്പിൻെറ ആമുഖം

'ജ്ഞാനേശ്വരി'യുടെ ഈ മലയാള വിവർത്തനത്തിൻെറ മൂന്ന് പതിപ്പുകൾ ഇതിനുമുമ്പ് ആനന്ദാശ്രമത്തിന് വേണ്ടി 'ജ്ഞാനേശ്വരി ഗീതാ പ്രചാരണ പ്രതിഷ്ഠാൻ' പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഓരോ പതിപ്പ് പ്രസിദ്ധീകരിക്കുമ്പോഴും കോപ്പികൾ താമസംവിനാ തീരുവാനിടയാകുന്നുവെന്നത്, കേരളീയരിൽ നിന്ന് ഈ മഹത്തായ പുസ്തകത്തിന് ലഭിച്ച സ്വാഗതം വ്യക്തമാക്കുന്നു. അനേകായിരം ഭ# ങ്ങളിൽ ഈ വിശിഷ്ടഗ്രന്ഥം എത്തിച്ചേർന്ന് ആദ്ധ്യാത്മിക പ്രകാശം വർഷിച്ചുകൊണ്ടിരിയ്ക്കുന്നു.

1994 സെപ്തംബർ മാസത്തിലാണ് ഈ പുസ്തകത്തിൻെറ ഒന്നാംപതിപ്പ് പ്രസിദ്ധീകരിച്ചത്. തുടർന്ന് രണ്ടും മൂന്നും പതിപ്പുകൾ 1995ലും 1997 ലും പ്രസിദ്ധീകരിക്കപ്പെട്ടു. മൂന്നാംപതിപ്പിൻെറ കോപ്പികളും താമസിയാതെ വിറ്റുതീരുകയുണ്ടായി. വായനക്കാരിൽ നിന്ന് ഈ പുസ്തകത്തിനുവേണ്ടി തുടർച്ചയായി ലഭിച്ചുകൊണ്ടിരിയ്ക്കുന്ന കത്തുകളാണ് ഈ നാലാംപതിപ്പ് പ്രസിദ്ധീകരിക്കുവാൻ പ്രചോദനമായത്.

ദിവംഗതനായ ശ്രീ.എം.പി.ചന്ദ്രശേഖരൻ പിള്ളയുടെ പ്രധാന ജീവിതദൗത്യമായിരുന്നു ശ്രീമദ് ഭഗവദ്ഗീതയുടെ ജ്ഞാനേശ്വര ഭാഷ്യമായ 'ജ്ഞാനേശ്വരി'യുടെ ഈ സമ്പൂർണ്ണമലയാള പരിഭാഷ. മുൻപതിപ്പുകളിലുള്ള അദ്ദേഹത്തിൻെറ "മുഖവുര"യിൽ ഈ വിവർത്തനത്തിനായി അദ്ദേഹത്തെ പ്രചോദിപ്പിച്ച സംഭവം വിവരിച്ചിട്ടുണ്ട്.

ഏറ്റവും നല്ല മലയാള പരിഭാഷയ്ക്കുള്ള കേന്ദ്രസാഹിത്യ അക്കാദമിയുടെ 1996 ലെ പുരസ്ക്കാരവും കലാപരമായ സംവിധാനത്തിനും ഏറ്റവും നല്ല അച്ചടിയ്ക്കുമുള്ള 1997 ലെ കേരളസർക്കാരിൻെറ പുരസ്ക്കാരവും ഈ കൃതിയ്ക്ക് ലഭിക്കുകയുണ്ടായി

ആധുനികജീവിതത്തിൽ ഭഗവദ്ഗീതയുടെ പ്രസക്തിയെക്കുറിച്ച് ഇന്ന് ലോകമെങ്ങുമുള്ള ജനങ്ങൾ ഉദ്ബുദ്ധരായിക്കൊണ്ടിരിക്കുകയാണ്. മനുഷ്യനും പ്രപഞ്ചവുമായുള്ള അദ്ധ്യാത്മ ബന്ധത്തെക്കുറിച്ചുള്ള ഉൾക്കാഴ്ച നൽകിക്കൊണ്ട് സന്തുഷ്ടവും ശ്രേയസ്ക്കരവുമായ ജീവിതവികാസത്തിൻെറ വഴിയിലൂടെ അത് നമ്മെ നയിക്കുന്നു. അശാന്തവും ദുഃഖപൂരിതവുമായ മനുഷ്യജീവിതത്തിൽ അത് ശാന്തിയുടെയും ആത്മജ്ഞാനത്തിൻെറയും പ്രകാശം വിതറുന്നു.

ശരീരം, സമ്പത്ത്, കുടുംബം, ബന്ധുജനങ്ങൾ തുടങ്ങിയവ ഉളവാക്കുന്ന പരിമിതിക്കെട്ടുകളെ ഭേദിച്ച് ആത്മബോധത്തിൻെറ സ്വാതന്ത്ര്യത്തെ പുൽകുവാനുള്ള യത്നത്തെ സഹായിക്കുവാനായി, യഥാർത്ഥത്തിൽ മനുഷ്യൻ, നശിച്ചുപോകുന്ന ശരീരമല്ലെന്നും ആദ്യന്തരഹിതമായ ആത്മസത്തയാണ് ജീവിതത്തിന് അടിസ്ഥാനമെന്നും ഭഗവദ്ഗീത വ്യക്തമാക്കിത്തരുന്നു. ഈ അറിവ് മനസ്സിൽ ഉറച്ചാൽ സ്വധർമ്മാചരണത്തെപ്പറ്റിയുള്ള ശരിയായ അവബോധം ഉളവാകുകയും അത് ഒട്ടുംതന്നെ ഭാരമായി തീരാതിരിക്കുകയും ചെയ്യും. മനുഷ്യജീവിതം കർത്തവ്യങ്ങളുടെ ഒരു നിരന്തര രംഗമാണെന്നും, മോഹവും ഭീരുത്വവും വെടിഞ്ഞ് പൗരുഷത്തെ ഉണർത്തി ആത്മജ്ഞാനത്തിലൂടെ ലക്ഷ്യത്തിലെത്തിച്ചേരണമെന്നും ഗീത അനുശാസിക്കുകയും, അതിലേയ്ക്കായി നമ്മുടെ ഉള്ളിലും പുറത്തുമുള്ള സംഘർഷങ്ങൾ ഉളവാക്കുന്ന പ്രതിബന്ധങ്ങളെ തരണം ചെയ്യുവാൻ നമ്മെ ശക്തരാക്കുകയും ചെയ്യുന്നു. ഒരു കരിങ്കൽക്കഷണത്തിൽ ഒളിഞ്ഞിരിക്കുന്ന മനോഹരമായ ഈശ്വരരൂപത്തെ ഒരു ശില്പി കണ്ടെത്തുന്നു. ആ രൂപത്തെ മറച്ചുവെച്ചിരിക്കുന്ന ഭാഗങ്ങളെ ക്ഷമാപൂർവ്വമുളള നിരന്തരയത്നത്തിലൂടെ ശില്പി മാറ്റിക്കളയുമ്പോൾ ആ രൂപം അതിൻെറ മനോഹാരിതയോടെ വെളിവാക്കപ്പെടുന്നു. മനുഷ്യജീവിതത്തിൽ ലീനമായിരിക്കുന്ന ഈശ്വരചൈതന്യത്തെ പ്രകാശിപ്പിയ്ക്കുവാനായി അതിനെ മറച്ചുവെച്ചിരിക്കുന്ന അജ്ഞാനമാകുന്ന അന്ധകാരത്തെ നിരന്തര യത്നത്തിലൂടെ നമ്മുടെ മനസ്സിൽ നിന്ന് മാറ്റിക്കളയേണ്ടതുണ്ട്. ശ്രീമദ് ഭഗവദ്ഗീത തെളിയ്ക്കുന്ന ജ്ഞാനദീപം ഇതിനായി നമ്മെ സഹായിക്കുന്നു.

ഭഗവദ്ഗീതയുടെ അനേകം വ്യാഖ്യാനങ്ങൾ രചിക്കപ്പെട്ടിട്ടുണ്ട്. അവയെല്ലാം അതിൻെറ അതുല്യമായ തത്ത്വചിന്ത വിശദമാക്കുകയും വിവിധ വീക്ഷണകോണുകളിൽ നിന്നുള്ള വെളിച്ചം വീശുകയും ചെയ്യുന്നു. ഗീതാദുഗ്ദ്ധം ഉൾക്കൊള്ളുന്ന ഭക്തിയുടെ മധുര രസത്തെ തന്മയത്വത്തോടെ സമ്പുഷ്ടമാക്കി അത് പണ്ഡിത പാമരഭേദമെന്യെ എല്ലാവർക്കും സ്നേഹപൂർവ്വം വിളമ്പിക്കൊടുത്ത് ആത്മജ്ഞാനത്തിൻെറ പ്രകാശം ഉള്ളിലുണർത്തുകയാണ് ഈ മഹത്തായ ഗീതാഭാഷ്യത്തിലൂടെ ജ്ഞാനേശ്വരൻ. ഹിമാലയത്തിൻെറ ഉത്തുംഗ ശൃംഗങ്ങളിൽ നിന്ന് ആവിർഭവിച്ച് ആര്യാവർത്തത്തെ മുഴുവൻ സമ്പൽസമൃദ്ധമാക്കിക്കൊണ്ട് അനവരതം പ്രവഹിച്ചുകൊണ്ടിരിക്കുന്ന

അനശ്വര ഗംഗപോലെ, കേവലം 15 വയസ്സ് മാത്രം പ്രായമായിരുന്ന ശ്രീ ജ്ഞാനേശ്വരൻെറ ഗൗരീതുല്യമായ മനസ്സിൽ നിന്നുപ്രവഹിച്ച ഈ ജ്ഞാനഗംഗ, നൂറ്റാണ്ടുകളായി ദേശവും ഭാഷയും എന്ന വേർതിരിവുകളൊന്നുമില്ലാതെ അനന്തകോടി ജനഹൃദയങ്ങളിൽ ആത്മീയതയുടെ അമൃതാനുഭൂതി വർഷിച്ചുവരുന്ന അനർഘനിധിയാണ്. ഇതിൻെറ പ്രസക്തി ഇന്ന് ഏറെ വർദ്ധിച്ചിരിക്കുന്നു. കാലനൈരന്തര്യത്തിലൂടെ ഈ കാവ്യസുധ, ഭൗതിക പുരോഗതിയുടെ മോഹജാലങ്ങളാൽ തമസ്കരിക്കപ്പെട്ട ആധുനിക മനുഷ്യൻെറ മനോമണ്ഡലത്തിൽ ആത്മശാന്തിയുടെ അരുണാഭ വിതറിക്കൊണ്ട് ഇനിയും കാലാന്തരങ്ങളിലും ജ്വലിച്ചുനില്ക്കും എന്നതിന് സംശയമില്ല. അത് മലയാളഭാഷയിലേക്ക് വിവർത്തനം ചെയ്ത് വിപുലമായി പ്രചരിപ്പിയ്ക്കുവാൻ സാദ്ധ്യമായത് മലയാളികൾക്ക് ഈശ്വരൻെറ അന്യാദൃശമായ വരദാനമായിത്തന്നെ ഞങ്ങൾ കരുതുന്നു. മറാത്തി ഭാഷയിലെ മധുരോദാരമായ ജ്ഞാനേശ്വരി എന്ന മനോഹര കാവ്യം മലയാളത്തിലേക്ക് മൊഴിമാറ്റം ചെയ്ത് കൈരളിക്കു സമ്മാനിച്ച ശ്രീ എം.പി. ചന്ദ്രശേഖരൻ പിള്ള കാലയവനികക്കുള്ളിൽ മറഞ്ഞിട്ട് രണ്ടാണ്ടുകഴിഞ്ഞിരിക്കുന്നു. മറാത്തി സാഹിത്യത്തിലെ "കാവ്യകൗസ്തുഭ" മെന്ന് മുൻ രാഷ്ട്രപതി ശ്രീ ശങ്കർദയാൽ ശർമ്മ വിശേഷിപ്പിച്ച ജ്ഞാനേശ്വരി മലയാളത്തലേക്ക് വിവർത്തനം ചെയ്ത് കൈരളിയുടെ ആദ്ധ്യാത്മിക സാഹിത്യമണിമകുടത്തിന് അനവദ്യശോഭ പരത്തുന്ന ഒരു മണിമുത്തായി അലങ്കരിച്ച ശ്രീ ചന്ദ്രശേഖരൻ പിള്ളയുടെ ചേതന നിസ്പന്ദമായിരുന്നില്ലെങ്കിൽ ഈ നാലാം പതിപ്പ് ഇതിന് എത്രയോ മുമ്പ് വെളിച്ചം കാണുമായിരുന്നു. ഈ അമൂല്യഗ്രന്ഥത്തിനുവേണ്ടി അനുവാചക ലോകത്തിൻെറ ആവർത്തിച്ചുള്ള അന്വേഷണം ഈ പുനഃപ്രസിദ്ധീകരണത്തിന് ഞങ്ങൾക്ക് പ്രേരണയായി. വൈകിയെങ്കിലും ഇതുപ്രസിദ്ധീകരിക്കാൻ കഴിഞ്ഞതിൽ ഞങ്ങൾക്ക് അതീവ ചാരിതാർത്ഥ്യമുണ്ട്. ഇതിൻെറ മുഖവുരയിൽ വിശദീകരിച്ചിട്ടുള്ളതുപോലെ സുദീർഘമായ ഒരു തപസ്യയിലൂടെ ഈ പുണ്യ ഗ്രന്ഥത്തിൻെറ രചന പൂർത്തിയാക്കുകയും അടുത്തടുത്ത മൂന്ന് വർഷത്തെ ഇടവേളയിൽ ഇതിൻെറ മൂന്ന് പതിപ്പുകളിലായി 19,000 പ്രതികൾ അച്ചടിച്ചു പ്രചരിപ്പിക്കുകയും ചെയ്ത കർമ്മകുശലനായ ശ്രീ എം.പി. ചന്ദ്രശേഖരൻ പിള്ളയുടെ പാവന സ്മരണ നിത്യഹരിതമായി നിലനിർത്തുവാനും, നമ്മുടെ ഭാവിതലമുറയെ ആത്മജ്ഞാന മാർഗ്ഗത്തിലൂടെ കർമ്മോന്മുഖരാക്കി,

പ്രപഞ്ച പ്രവാഹത്തിൽ തുണയറ്റുപോകാതെ തുഴഞ്ഞു മുന്നേറാനും ഈ ഉത്തമഗ്രന്ഥത്തിന്റെ പുനഃപ്രകാശനം ഹേതുവാകട്ടെ എന്നാശിക്കുന്നു.

മലയാളികളായ മനീഷികൾ, ഭക്തിമാർഗ്ഗാവലംബികളായ ഏവർക്കും വഴികാട്ടിയായ ഈ ഗീതാഭാഷ്യം, നിത്യപാരായണത്തിലൂടെയും നിരന്തര മനനത്തിലൂടെയും, സർവ്വാന്തര്യാമിയായ ശ്രീ കൃഷ്ണപരമാത്മാവിനുള്ള ഹൃദയ നൈവേദ്യമായർപ്പിച്ച്, ആത്മസ്വരൂപിയായ ശ്രീഹരിയുടെ വരപ്രസാദത്താൽ, അവിദ്യാനാശം സംഭവിച്ച്, മനുഷ്യജന്മത്തിന്റെ പരമോന്നത ലക്ഷ്യമായ മോക്ഷപദം പ്രാപിക്കാൻ ഉപയുക്തമാകട്ടെ എന്ന് പ്രാർത്ഥിച്ചുകൊണ്ട് സമസ്ത സ്സജ്ജനങ്ങൾക്കും ശ്രേയോപാധിയായി ഈ നാലാം പതിപ്പ് സമർപ്പിച്ചുകൊള്ളുന്നു.

പ്രസാധകർ.

ആനന്ദാശ്രമം
ആനന്ദാശ്രമം പി. ഒ.
671 531
കാഞ്ഞങ്ങാട്
1-7-2001

## 5-ാം പതിപ്പിൻെറ ആമുഖക്കുറിപ്പ്

"ജ്ഞാനേശ്വരി"യുടെ നാലാം പതിപ്പിനുശേഷം ഇത്രയും വേഗം ഒരു പുതിയ പതിപ്പ് ആവശ്യമായി വരുമെന്ന് ഞങ്ങൾ പ്രതീക്ഷിച്ചിരുന്നില്ല. ഒൻപത് വർഷങ്ങൾക്കു മുമ്പ് 1994-ൽ "ജ്ഞാനേശ്വരി"യുടെ ഈ മലയാളം പരിഭാഷ ആദ്യമായി പ്രസിദ്ധീകരിച്ചപ്പോൾ മുതൽ അതിന് വായനക്കാരിൽ നിന്ന് ലഭിച്ചുവരുന്ന സ്വാഗതം ആദ്ധ്യാത്മിക ഗ്രന്ഥപ്രസിദ്ധീകരണ രംഗത്തെ ഒരു വിസ്മയമായിത്തീർന്നിരിക്കുന്നു.

സരളമായ ഭാഷയിൽ മനുഷ്യഹൃദയത്തിലേക്ക് ആഴത്തിൽ കടന്നു ചെല്ലുന്ന വിധം ഭഗവദ്ഗീതാ തത്വങ്ങൾ പ്രകാശിപ്പിക്കുന്ന ഈ അമൂല്യഗ്രന്ഥം കേരളീയ മനസ്സിന് എത്രയേറെ ആകർഷകമായിത്തീർന്നിരിക്കുന്നുവെന്നതിനുള്ള ഒരു തെളിവാണ്, കഴിഞ്ഞ പതിപ്പ് പ്രസിദ്ധീകരിച്ച് ഒരു വർഷം കഴിഞ്ഞപ്പോൾ തയ്യാറായ ഈ അഞ്ചാം പതിപ്പ്.

ജീവിതത്തിൻെറ അന്തഃസത്തയും പരമോന്നതമായ ലക്ഷ്യം കണ്ടെത്തുക എന്നതിലൂടെയാണ് മനുഷ്യന് സ്ഥായിയായ സമാധാനവും ആനന്ദവും ലഭിക്കുന്നത്. വിവിധ വീക്ഷണകോണുകളിലൂടെ, തികഞ്ഞ യുക്തി ഭദ്രതയോടെ ജ്ഞാനം പകർന്നുകൊടുക്കുന്ന ഒരു അതുല്യഗ്രന്ഥമാണ് ഭഗവദ്ഗീത. മഹാജ്ഞാനിയും യോഗിയുമായ ജ്ഞാനേശ്വരൻെറ, അർത്ഥസംപുഷ്ടികൊണ്ട് ഹൃദയഹാരിയായ ഭാഷയിലൂടെ ആ ജ്ഞാനം പ്രകാശിതമാകുമ്പോൾ അത് നമ്മുടെ അനശ്വരവും അനുഗൃഹീതവുമായ ആത്മസത്തയെ ഉണർത്തി മനുഷ്യജീവിതത്തിൻെറ സാഫല്യത്തിലേക്കുള്ള യാത്ര നിർവ്വിഘ്നവും ആഹ്ലാദഭരിതവുമാക്കുന്നു.

ഈ സത്കർമ്മം നിർവഹിക്കുവാൻ ഞങ്ങൾക്ക് പ്രചോദനം നൽകുന്ന ശ്രീ ജ്ഞാനേശ്വര മഹാരാജിനെ സ്മരിച്ചുകൊണ്ട് അഞ്ചാം പതിപ്പ് ഞങ്ങൾ വായനക്കാർക്കായി സമർപ്പിക്കുന്നു.

പ്രസാധകർ.

ആനന്ദാശ്രമം
ആനന്ദാശ്രമം പി.ഒ.
കാഞ്ഞങ്ങാട് - 671531
ജനുവരി, 2003

# അവതാരിക

അദ്ധ്യാത്മസൂര്യന്റെ സമഗ്രശോഭ ദർശിച്ച സന്ത് ജ്ഞാനേശ്വരന്റെ അമൃതവചസ്സുകളാണ് 'ജ്ഞാനേശ്വരി'യുടെ ഉള്ളടക്കം. അല്പായുസ്സായ ജ്ഞാനേശ്വരൻ അമരഗീതയായ ഭഗവദ്ഗീതയ്ക്ക് രചിച്ച വ്യാഖ്യാനാമൃതം പാനം ചെയ്യുമ്പോൾ അനുവാചകർക്ക് ഒരു കാര്യം ബോധ്യപ്പെടും— ജ്ഞാനേശ്വരൻ അക്ഷരാർത്ഥത്തിൽ ഒരവതാരപുരുഷനല്ലാതെ മററാരുമായിരുന്നില്ലെന്ന്.

'ജ്ഞാനേശ്വരി' ഒട്ടേറെ ഭാഷകളിലേക്ക് എത്രയോ മുമ്പുതന്നെ വിവർത്തനം ചെയ്യപ്പെട്ടിട്ടുണ്ടെങ്കിലും മലയാളത്തിൽ പ്രത്യക്ഷപ്പെടുന്ന ആദ്യത്തെ കൃതി ഇതാണെന്നു തോന്നുന്നു. ഈ കൃതിയുടെ രചനയെക്കുറിച്ചു ഗ്രന്ഥകർത്താവുതന്നെ മുഖവുരയിൽ വെളിപ്പെടുത്തിയ ഒരു വസ്തുത ഈ കൃതിയിലേക്ക് ഏറെക്കുറെ വെളിച്ചം വീശുന്നുണ്ട്. അതിവിടെ ചേർക്കുന്നു:

"ഇത് മററു സാധാരണ തർജ്ജമകൾ പോലെ ഏതെങ്കിലും ഒരു പുസ്തകത്തിന്റെ പദാനുപദ തർജ്ജമയല്ല. എന്നാൽ ഇത് ജ്ഞാനേശ്വരിയുടെ ഭാഷാന്തരമാണെന്ന് തീർത്തും പറയാവുന്നതാണ്."

ഗീത എന്നു കേൾക്കുന്ന മാത്രയിൽ അഖണ്ഡ വേദാന്തമണ്ഡലം അടക്കിവാണ ജഗദ്ഗുരു ശ്രീ ആദിശങ്കരനെയാണ് വിജ്ഞാനകുതുകികളിലാരും ആദ്യം ഓർത്തുപോവുക. കാരണം ഗീതയിലൂടെ ഉദ്ഗാനം ചെയ്യപ്പെട്ട ആത്മീയ രഹസ്യം വെളിവാക്കിയവരിൽ പുരോഭാഗത്ത് നില്ക്കുന്നത് ആ മഹാപ്രാജ്ഞനല്ലേ? വാക്കിന്റെ ആത്മാവിനെ ദർശിച്ച ജഗദ്ഗുരുവിന് വാക്കുകൾ അടിമകളെപ്പോലെയായിരുന്നു. ഉചിത സന്ദർഭങ്ങളിൽ ഉചിതകാര്യങ്ങളെ മർമ്മസ്പർശിയായി വർണ്ണിക്കുവാൻ വാക്കുകൾ പാകത്തിനു നിന്നുകൊടുത്തു, അവിടുത്തെ തൂലികത്തുമ്പത്ത്. ഗീതാ-ശാങ്കരഭാഷ്യം സശ്രദ്ധം വായിച്ചിട്ടുണ്ടെന്നാണ് ഈയുള്ളവന്റെ മേനി. എങ്കിലും ഇപ്പോഴും ഭാഷ്യമാകുന്ന ആ വിജ്ഞാനസരിത്സാഗരത്തിലെ ഏതൊരു കണികയിൽനിന്നും നവനവങ്ങളായ ആശയങ്ങൾ രൂപം പൂണ്ടുവരുന്നതായി തോന്നുന്നു.

ജഗദ്ഗുരുവിന്റെ ഭാഷ്യത്തിൽ ആദ്യമായി പ്രത്യക്ഷപ്പെടുന്ന അതിശ്രദ്ധേയമായ വാക്യമേതാണ് എന്നു ചോദിച്ചാൽ, "ഇദം ഗീതാശാസ്ത്രം സമസ്തവേദാർഥ സാരസംഗ്രഹഭൂതം ദുർവിജ്ഞേയാർഥം" (എല്ലാ വേദങ്ങളുടെയും സാരസംഗ്രഹമായിരിക്കുന്ന ഈ ഗീതാശാസ്ത്രത്തിന്റെ പൊരുൾ ദുർവിജ്ഞേയമാണ്) എന്നേ ഉത്തരം പറയാനൊക്കൂ. ഈ ശാസ്ത്രം ദുർവിജ്ഞേയമാണെന്ന് ആചാര്യർ മുന്നറിയിപ്പ് നൽകുമ്പോൾ, അതിനർത്ഥം ആ പറഞ്ഞതല്ലാതെ മറെറാന്നാകാൻ വയ്യല്ലൊ. [പക്ഷെ, ആധുനിക ഗീതാപ്രഭാഷകന്മാരുടെയും വ്യാഖ്യാതാക്കളുടെയും മട്ടു കാണുമ്പോൾ, ഗീത ആചാര്യർ പറഞ്ഞതുപോലെ ദുർവിജ്ഞേയമല്ല, സുവിജ്ഞേയമാണ് എന്നു

ശങ്കിച്ചുപോകും. കാരണം ഇവരിൽ അധികംപേർക്കും ഒന്നിനെക്കുറിച്ചും ഒരു സംശയവുമില്ല; അതുള്ളത് ശ്രോതാക്കൾക്കും അനുവാചകർക്കുമാണ്.]

ഭാരതം ജന്മം നല്കിയ ആദ്ധ്യാത്മിക ഗുരുഭൂതരിൽ അഗ്രിമസ്ഥാനത്തു നില്ക്കുന്ന ആചാര്യപാദരുടെ അമരവാണി തന്നെ ഇവിടെ ആദ്യം ഉദ്ധരിച്ചത്, ഗീത എന്ന മഹൽഗ്രന്ഥം അവധാനപൂർവ്വം പഠിക്കേണ്ട ഒരു നിഗൂഢശാസ്ത്രമാണെന്നതിനു തെളിവായിട്ടാണ്.

എന്റെ മാന്യ സ്നേഹിതൻ ശ്രീ എം.പി. ചന്ദ്രശേഖരൻ പിള്ള 'ജ്ഞാനേശ്വരി'യുടെ കയ്യെഴുത്തുപ്രതി എനിയ്ക്കു തന്നപ്പോൾ, അതിന് ഒരവതാരിക എഴുതാനുള്ള പ്രേരണ പിന്നീടുണ്ടാകുമെന്ന് ഞാനോർത്തില്ല. മഹാപുരുഷന്മാരുടെ ചിന്താപഥത്തിലൂടെ കടന്നുപോകാൻ കണ്ണിനും മനസ്സിനും ബുദ്ധിയ്ക്കും ഒരവസരം കിട്ടുക എന്നത് അസുലഭമല്ലേ! ആ നിലയ്ക്ക് പരിപാവനമായ ഒരു തീർത്ഥയാത്രയ്ക്കൊരുങ്ങാൻ സാഹചര്യം സഹായകമായതുപോലെ തോന്നി. പോരെങ്കിൽ വിവർത്തകനായ എന്റെ സുഹൃത്ത്—ശ്രീ ചന്ദ്രശേഖരൻ പിള്ള—ഈ സദുദ്യമത്തിൽ പ്രദർശിപ്പിച്ച അസാധാരണമായ ശുഷ്കാന്തിയും, വെള്ളവസ്ത്രം ധരിച്ച യോഗിയെപ്പോലുള്ള അദ്ദേഹത്തിന്റെ രൂപവും നിസ്സംഗത്വവും, ജ്ഞാനേശ്വരിയുടെ ഐശ്വരമായ രൂപത്തിലേക്ക് ഏതാണ്ടൊന്നെത്തിനോക്കാൻ പ്രേരകമാവുകകൂടി ചെയ്തു എന്നു പറയട്ടെ.

ഓങ്കാരപ്പൊരുളിന് അനാദികാലം മുതൽ ഋഷീശ്വരഭാരതം അർപ്പിച്ചുപോന്ന ആദരം എന്തോ, അതാണ് മഹാരാഷ്ട്രർ സർവ്വാത്മനാ സന്ത് ജ്ഞാനേശ്വരനോട് പ്രദർശിപ്പിച്ചുപോരുന്നത്. അറിവിന്റെയും വാക്കിന്നെത്താത്ത ആത്മീയപ്രഭാവത്തിന്റെയും വിശുദ്ധിയുടെയും സർവ്വോപരി സാന്ദ്രാനന്ദാത്മകമായ പ്രേമത്തിന്റെയും വിളനിലമായ ആ അമലചരിതൻ മഹാരാഷ്ട്രരെ സംബന്ധിച്ചിടത്തോളം മറ്റെല്ലാ അവതാരപുരുഷന്മാരെയും പിന്നിലാക്കി. മഹാരാഷ്ട്രത്തിന്റെ ആദ്ധ്യാത്മിക പാരമ്പര്യത്തെക്കുറിച്ച് അല്പമെങ്കിലും അറിയാൻ കഴിഞ്ഞവർക്ക് ഈ പറഞ്ഞത് പ്രയാസംവിനാ ബോധ്യപ്പെടുമെന്നത് നിസ്തർക്കമാണ്.

പരിനിർമ്മലമായ പ്രേമാമൃതം വർഷിച്ച്, വിശ്വത്തെ ആകമാനം അനുഗ്രഹിച്ചവരാണ് ഭാരതത്തിലെ ചിരന്തന ഋഷികൾ. വാക്കിന്നതീതമായ വിശുദ്ധിയിലൂടെയും തപശ്ചര്യയിലൂടെയും വിടർന്ന അവരുടെ ആത്മബോധം സമസ്ത ജീവജാലത്തെയും ഏകമായി കാണ്മാനുള്ള അതിപാവനമായ അവസ്ഥയിലേക്ക് അവരെ നയിച്ചു. വിശ്വപ്രേമത്തിൽ അധിഷ്ഠിതമായ ഭാരതത്തിന്റെ അനശ്വരഗീതത്തിന്റെ അടിത്തറ യഥാർത്ഥത്തിൽ ഈ ഏകീഭാവത്തിലല്ലേ നിലകൊള്ളുന്നത്? മനുഷ്യനിലെ ദൈവികഭാവം ഇത് അസ്പഷ്ടം വെളിപ്പെടുത്തുക എന്നതിലായിരുന്നു അവരുടെ ആനന്ദം. ഇതു തന്നെയായിരുന്നു അവരുടെ ജീവിതൈകലക്ഷ്യവും. എണ്ണമററ തലമുറകൾക്കെന്നപോലെ, കാലദേശാദിഭേദമെന്യെ, ജാതിമതലിംഗഭേദമെന്യെ, ആർക്കും എപ്പോഴും സമാശ്രയിക്കത്തക്ക ആശ്വാസം കണ്ടെത്താൻ കഴിയുമാറ്, ശ്രുതി, യുക്തി, അനുഭവാദികളുടെ അടിത്തറ പാകിക്കൊണ്ടാണ് ഋഷികൾ അവരുടെ സന്ദേശം ഈ വിശ്വത്തിനു നല്കിയത്. എപ്പോൾ മുതൽ? സ്വാമി

വിവേകാനന്ദന്റെ വാക്കുകൾ ശ്രദ്ധിക്കുക:

"ചരിത്രകാരന്റെ തൂലിക ചലിക്കാൻ തുടങ്ങുന്നതിനുമുമ്പ്, തലമുറകൾക്കുപോലും എത്തിനോക്കാൻ കഴിയാത്തവണ്ണം ഗതകാലവിദൂരതയിൽ വർത്തിക്കുന്ന ആ കാലഘട്ടത്തിനുംമുമ്പ്, എന്റെ നാട്ടിൽനിന്ന് ആശയങ്ങളുടെ പിന്നാലെ ആശയങ്ങൾ അന്യരാഷ്ട്രങ്ങളിലേക്ക് പ്രവഹിച്ചിട്ടുണ്ട്."

അധ്യാത്മഭാരതത്തിന്റെ ചരിത്ര പശ്ചാത്തലം ഇതാണ്. ഈശ്വരദർശനം സിദ്ധിച്ച മുനിപുംഗവന്മാരുടെയും എണ്ണമററ ദാർശനികന്മാരുടെയും വിശ്വത്തെ വിസ്മയിപ്പിച്ച ചിന്തകന്മാരുടെയും സന്ദേശങ്ങൾ ഉൾക്കൊള്ളുന്നതാണ് ആ ചരിത്രം. അതിൽ തങ്കലിപികളെക്കൊണ്ട് ആലേഖനം ചെയ്യപ്പെടേണ്ടതാണ് ജ്ഞാനേശ്വരചരിതം.

എന്താണ് ആ സച്ചരിതന്റെ ഗീതാവ്യാഖ്യാനത്തിന്റെ പ്രത്യേകത? മററു വ്യാഖ്യാനങ്ങളിൽനിന്ന് അത് വ്യതിരിക്തമായി നിലകൊള്ളുന്നതെങ്ങനെ? മഹാരാഷ്ട്രരെ ഒന്നടങ്കം സ്വാധീനിക്കാൻ ജ്ഞാനേശ്വരനു കഴിഞ്ഞതെന്തുകൊണ്ട്?

വിശ്വവിഖ്യാതനായ ഡോ. എസ്. രാധാകൃഷ്ണൻ, ഭഗവദ്ഗീത ആംഗലത്തിലേക്ക് വിവർത്തനം ചെയ്യപ്പോൾ, ആമുഖത്തിൽ ചൂണ്ടിക്കാട്ടിയ അതിശ്രദ്ധേയമായ ഒരു കാര്യം ഇവിടെ രേഖപ്പെടുത്തട്ടെ:

"ശ്രീശങ്കരന്റെ (അദ്വൈത) ദർശനം ആനന്ദഗിരിയും ശ്രീധരനും (14-ാം ശതകം) മധുസൂദനനും (16-ാം ശതകം) പിൽക്കാലത്ത് വികസിപ്പിക്കുകയുണ്ടായി. മഹാരാഷ്ട്രത്തിലെ സിദ്ധപുരുഷന്മാരായ തുക്കാറാമും ജ്ഞാനേശ്വരനും ഉദാത്തമായ ഭക്തി ഉൾക്കൊണ്ടവരായിരുന്നു, തത്ത്വശാസ്ത്രത്തെ സംബന്ധിച്ചിടത്തോളം ശ്രീശങ്കരന്റെ കാഴ്ചപ്പാടിനെ അവർ സ്വീകരിക്കുന്നെങ്കിൽപ്പോലും." (പുറം 17)

ജ്ഞാനവും ഭക്തിയും കർമ്മവും മററും ഗീതയിൽ വിശകലനം ചെയ്യപ്പെട്ടിട്ടുണ്ടെങ്കിലും സുപ്രധാനമായി ഭക്തിയിലാണ് ഗീത ഊന്നൽ കൊടുത്തിരിക്കുന്നതെന്ന് വിശിഷ്ടാദ്വൈതസിദ്ധാന്തത്തിന്റെ ഉപജ്ഞാതാവായ ശ്രീ രാമാനുജാചാര്യർ (11-ാം ശതകം) ആദേശിക്കുകയുണ്ടായി. 'ഗീതാഭാഷ്യം', 'ഗീതാതാല്പര്യം' എന്നീ രണ്ടു കൃതികൾ ഗീതയെ മുൻനിർത്തി രചിച്ച, ദ്വൈതവേദാന്തത്തിന്റെ ഉപജ്ഞാതാവായ, മധ്വാചാര്യരും (13-ാം ശതകം) ഭക്തിയ്ക്കാണ് ഗീതയിൽ മുൻതൂക്കം എന്ന അഭിപ്രായം പുലർത്തിപ്പോന്നു. ദ്വൈതാദ്വൈതസിദ്ധാന്തം പ്രചരിപ്പിച്ച നിംബർക്കാചാര്യരും (12-ാം ശതകം) അദ്ദേഹത്തിന്റെ കൃതികളിലൂടെ വീണ്ടും വീണ്ടും ഉപദേശിച്ചിരിക്കുന്നത്, പരമാത്മാവിലുള്ള പരമഭക്തിയെക്കുറിച്ചുതന്നെ. ശുദ്ധാദ്വൈതത്തിന്റെ പ്രവാചകനായ വല്ലഭാചാര്യരും (15-ാം ശതകം) ഈശ്വരഭക്തിയാണ് പരമപ്രധാനമെന്ന് ഉപദേശിക്കുകയുണ്ടായി. ലോകമാന്യ ബാലഗംഗാധര തിലകനും ശ്രീ അരവിന്ദനും മഹാത്മാഗാന്ധിയും അവരുടേതായ സ്വന്തം കാഴ്ചപ്പാടുകൾ ഗീതയെ മുൻനിർത്തി താന്താങ്ങളുടെ കൃതികളിൽ വെളിപ്പെടുത്തിയിട്ടുണ്ട്.

ശരച്ചന്ദ്രികയെപ്പോലെ വിശുദ്ധിയാർന്ന ഭക്തിസങ്കല്പമാണ്

ജ്ഞാനേശ്വരൻേറത്. ഈശ്വരസാക്ഷാൽക്കാരത്തിന് പരിനിർമ്മലമായ ഭക്തിയിൽക്കവിഞ്ഞ മററൊരു മാർഗ്ഗം സാമാന്യമനുഷ്യനെ സംബന്ധിച്ചിട ത്തോളമില്ല എന്നാണ് ജ്ഞാനേശ്വരമതം. സാന്ദ്രാനന്ദം എന്നൊന്നുണ്ടെങ്കിൽ അത് നിഷ്കളങ്കവും പരമപ്രേമരൂപവുമായ ഭക്തിയിലൂടെ കൈവരുമെന്ന ദൃഢബോധത്തിലേക്കാണ് 'ജ്ഞാനേശ്വരി' അനുവാചകരെ നയിക്കുന്നത്. ഏകാന്തഭക്തി! ഇതിൽക്കവിഞ്ഞ ഒരു സാധന ഈശ്വരസാക്ഷാൽക്കാരത്തെ സംബന്ധിച്ചിടത്തോളം വേറെയില്ല എന്ന് 'ജ്ഞാനേശ്വരി' വിളംബരപ്പെടുത്തുന്നു. ഭഗവാൻെറ കൃപാകടാക്ഷത്തെ എത്രതന്നെ വാഴ്ത്തിയാലും ജ്ഞാനേശ്വരന് മതിവരില്ല. ഏതെല്ലാം രീതിയിലും ഏതെല്ലാം പശ്ചാത്തലങ്ങളിലുമാണ് ജ്ഞാനേശ്വരൻ പേർത്തും പേർത്തും ഉപദേശിക്കുന്നത്, ഭഗവത്കാരുണ്യത്തെ പ്പററി! കടൽ മുഴുവനും മഷിയാണെങ്കിൽ, അതിലെ അവസാനത്തെ തുള്ളിവരെ എടുത്തെഴുതിയാലും ഈശ്വരൻെറ മഹിമാതിശയം പൂർണ്ണമായി പ്രകാശിപ്പി ക്കാനാവില്ല എന്നു തോന്നും 'ജ്ഞാനേശ്വരി'യിലെ വർണ്ണന കാണുമ്പോൾ.

കർമ്മയോഗമോ, രാജയോഗമോ, അഥവാ ജ്ഞാനയോഗം തന്നെയോ ജ്ഞാനേശ്വരൻെറ ഈ നിലപാടിനു തടസ്സമായി നിലകൊള്ളുന്നില്ല. പതിനഞ്ചാം ശതകത്തിൻെറ ഉത്തരാർദ്ധത്തിൽ ഭാരതീയ മതാന്തരീക്ഷം ഭക്തിമയമാക്കി ത്തീർത്ത ബംഗാളിലെ ചൈതന്യമഹാപ്രഭുവാണ് ജ്ഞാനേശ്വരനോട് ഉപമിക്കാവുന്ന അമാനുഷപ്രഭാവൻ. വൈദികവിജ്ഞാനം വംശപാരമ്പര്യമായി കൈവന്നിട്ടുപോലും ചൈതന്യദേവൻ കൃഷ്ണഭക്തിയിൽ ആമഗ്നനാവുകയാ ണല്ലോ ചെയ്തത്. "ആനന്ദാംബുധിവർദ്ധനം പ്രതിപദം പൂർണാമൃതാസ്വാദനം സർവാത്മ സ്നപനം പരം വിജയതേ ശ്രീകൃഷ്ണസങ്കീർത്തനം" എന്നു പാടിയ നാഡിയയിലെ അനശ്വരഗായകൻ (കൃഷ്ണ ചൈതന്യൻ) ഭക്തിയെ മററെല്ലാററിനുമുപരി പ്രതിഷ്ഠിച്ചു. ഒരു പക്ഷേ ലക്ഷ്മണസേനൻെറ കൊട്ടാരപണ്ഡിതനായിരുന്ന ജയദേവഗോസ്വാമിയ്ക്കുപോലും (11-ാം ശതകം) — 'ഗീതഗോവിന്ദ'ത്തിലൂടെ ഭക്തിയ്ക്ക് പുതിയമാനങ്ങൾ കണ്ടെത്തിയ ആശയധനനാണ് ഈ കവി എന്നോർക്കുമല്ലോ — ഭഗവാൻ ജ്ഞാനേശ്വരനും ചൈതന്യമഹാപ്രഭുവിനും, നിർബ്ബാധം കടന്നുചെല്ലാൻ കഴിഞ്ഞ, പരിനിർമ്മല പ്രേമരൂപമായ ഭക്തിയുണർത്തുന്ന, അനുഭൂതിയുടെ അധിത്യകയിലെത്താൻ കഴിഞ്ഞില്ലെന്നു തോന്നുന്നു. എന്നിരുന്നാലും ഭക്തിപ്രസ്ഥാനത്തിൻെറ കരുത്തുററ ആചാര്യന്മാരിൽ ഒരാളായി ജയദേവൻ നൂററാണ്ടുകളിലൂടെ ആദരിക്കപ്പെട്ടുവരുന്നു എന്ന വസ്തുത വിസ്മരിക്കപ്പെടാവുന്നതല്ല.

ഇനി നമുക്ക് 'ജ്ഞാനേശ്വരി'യുടെ ഇതിവൃത്തത്തിലേക്ക് പ്രവേശിക്കാം. മഹാഭാരതത്തിൻെറ മഹിമ പറഞ്ഞുകൊണ്ടാണ് ഈ കൃതിയുടെ തുടക്കം (പുറം 51). ഗീതാരഹസ്യം വിവരിക്കാൻ തനിക്കർഹതയില്ല എന്ന വിനയോക്തി അനുവാചകരെ അത്ഭുതപ്പെടുത്താൻ പോന്നതാണ്. കവികുലതിലകനായ കാളിദാസമഹാകവിയും "തനുവാഗ്വിഭവഃ" എന്നാണല്ലോ രഘുവംശാരംഭത്തിൽ സ്വയം അനുവാചകലോകത്തിനു തന്നെ പരിചയപ്പെടുത്തിക്കൊടുക്കുന്നത്. "അനുപമകാന്തി ചൊരിയുന്ന അംശുമാൻെറ മുന്നിൽ ഒരു മിന്നാമിനുങ്ങിന് എന്തു സ്ഥാനമാണ്? അഥവാ ഒരു കുളക്കോഴി അതിൻെറ കൊക്കുകൊണ്ട് ആഴിയുടെ ആഴം അളക്കാൻ ശ്രമിക്കുന്നതുപോലെയല്ലേ, അനഭിജ്ഞനായ

എൻെറ ശ്രമം" (പുറം 53) എന്ന് ജ്ഞാനേശ്വരൻ പറയുമ്പോൾ, ഭർത്തൃഹരിയുടെ "പ്രഖ്യാപയ പ്രശ്രയം" (വിനയത്തെ വിളംബരം ചെയ്യൂ) എന്ന അർത്ഥഗർഭമായ വാക്യത്തിൻെറ ഉത്തമോദാഹരണമായി നാം അതിനെ കാണണം. കാരണം, ഒരു സച്ചരിതൻെറയും സദ്ധർമ്മചാരിയുടെയും ആദ്യത്തെ ലക്ഷണം വിനയമല്ലേ?

ഗീതയുടെ മുഖമുദ്ര എന്ന് തികച്ചും വിശേഷിപ്പിക്കാവുന്ന സന്ദേശം എന്താണെന്ന് ചോദിച്ചാൽ അതിനുള്ള ഉത്തരം പലർക്കും പലതാണ് പറയാനുള്ളത്. പക്ഷേ, കാലാകാലം ഭാരതം സ്വീകരിച്ചുപോന്നിട്ടുള്ള സമ്പ്രദായമനുസരിച്ച് കാര്യം നോക്കിക്കാണാൻ ശ്രമിക്കുമ്പോൾ ഉത്തരം അനേകമാവാൻ പററില്ല, ഒന്നേ ആകാൻ വയ്ക്കൂ. എങ്കിൽ ആ ഏക ഉത്തരം എന്താണ്? 'ശ്രീമദ് ഭഗവദ് ഗീതാകരന്യാസധ്യാന' വിവരണത്തിൽ [1]'അശോച്യാനന്വശോചസ്ത്വം പ്രജ്ഞാവാദാംശ്ച ഭാഷസേ ഇതിബീജം' എന്നു കുറിച്ചതായി കാണാം. ഒററനോട്ടത്തിൽ തന്നെ 'ബീജം' എന്ന പദപ്രയോഗത്തിൽ നിന്ന് ആ ശ്ലോകത്തിന് അസാധാരണമായ പ്രാധാന്യമുണ്ടെന്ന് മനസ്സിലാക്കാൻ ആർക്കും പ്രയാസമുണ്ടാവില്ല. ബീജം എന്നാൽ വിത്ത് എന്നാണല്ലോ അർത്ഥം. അപ്പോൾ, 'അശോച്യാന്' എന്നാരംഭിക്കുന്ന ശ്ലോകബീജത്തിൽ നിന്നാണ് ജീവഭാക്കുകൾക്ക് താങ്ങും തണലുമേകുന്ന ഗീതാവടവൃക്ഷം ഉണ്ടായത് എന്ന ധ്വനി അതിലുണ്ട്. ഈ ധ്വനി അർത്ഥശങ്കയ്ക്ക് വഴിവെയ്ക്കാത്ത വിധം അതിവിശുദ്ധമായ ആർഷ സമ്പ്രദായത്തിൽ നിന്നാണ് രൂപംകൊണ്ടത് എന്ന കാരണം കൊണ്ടുതന്നെ വിവേകശാലികൾക്ക് തികച്ചും സ്വീകാര്യമാവേണ്ടതാണ്.

'അശോച്യാനന്വശോചസ്ത്വം' എന്നാരംഭിക്കുന്ന ബീജശ്ലോകം പ്രത്യക്ഷപ്പെടുന്നത് ഗീതയിലെ രണ്ടാമദ്ധ്യായത്തിലാണ് (ശ്ലോകം 11). ഈ ശ്ലോകവും തുടർന്നുള്ള ഇരുപതു ശ്ലോകങ്ങളും പരമപ്രാധാന്യമർഹിക്കുന്നവയാണെന്ന് ആചാര്യവരിഷ്ഠന്മാർ എല്ലാവരുംതന്നെ ഏകസ്വരത്തിൽ സമ്മതിക്കുന്നുമുണ്ട്. ആചാര്യസ്വാമികളാകട്ടെ, ഈ ഇരുപത്തിയൊന്നു ശ്ലോകങ്ങളുടെ അന്തസ്സത്തയെ 'പരമാർഥാത്മതത്വം' എന്ന് സംബന്ധഭാഷ്യത്തിൽത്തന്നെ വിശേഷിപ്പിച്ചിരിക്കുന്നു. ശ്രദ്ധാർഹമായ ആ വാക്യം താഴെ കാണുക:

[2]"അശോച്യാന് ഇത്യാദിനാ ഭഗവതാ യാവത്
'സ്വധർമമപിചാവേക്ഷ്യ' ഇതി ഏതന്തേന
ഗ്രന്ഥേന യത് പരമാർഥാത്മതത്ത്വനിരൂപണം
കൃതം തത് സാംഖ്യം"

('അശോച്യാന്' എന്നു തുടങ്ങി സ്വധർമമപി ചാവേക്ഷ്യ' എന്ന ശ്ലോകാവസാനംവരെ ഭഗവാൻ ചെയ്തിട്ടുള്ള പരമാർത്ഥാത്മതത്ത്വനിരൂപണമുണ്ടല്ലോ, അത് സാംഖ്യമാണ്.)

രണ്ടാമദ്ധ്യായത്തെ 'സാംഖ്യയോഗ'മെന്നാണല്ലോ വിളിച്ചുവരുന്നത്. അങ്ങനെ വിളിക്കാനുള്ള കാരണം എന്താണെന്ന് ആചാര്യവാക്യത്തിൽ നിന്നു മനസ്സിലാക്കാൻ അനുവാചകർക്ക് പ്രയാസമുണ്ടാവില്ല. തദനുസാരമാണ്

1 ശ്രീമദ് ഭഗവദ്ഗീതാ, ഗീതാ പ്രസ്സ്, ഗോരഖ്പൂർ, പുറം 12

2 ശ്രീമദ് ഭഗവദ്ഗീതാ (ശങ്കര ഭാഷ്യം), ഗീതാപ്രസ്സ്, ഗോരഖ്പൂർ, പുറം 27

ആചാര്യപാദർ മേൽ പ്രസ്താവിച്ച ഇരുപത്തിയൊന്ന് ശ്ലോകങ്ങളെ വ്യാഖ്യാനിക്കുന്നതും.

എന്നാൽ 'ജ്ഞാനേശ്വരി'യിൽ, സാംഖ്യയോഗത്തിലെ യഥാർത്ഥ സാംഖ്യം ഈ ഇരുപത്തിയൊന്നു ശ്ലോകങ്ങളിലാണ് ഒതുക്കിയിരിക്കുന്നത് എന്ന് എടുത്തു പറഞ്ഞിട്ടില്ലെങ്കിലും, പാണിനീസൂക്തംപോലെ പവിത്രമായ ജ്ഞാനമൊഴികൾ വ്യാഖ്യാനരൂപത്തിൽ അതിൽ പ്രത്യക്ഷപ്പെടുന്നതു കാണാം. ഉദാഹരണത്തിന് ചിലതു താഴെ കൊടുക്കുന്നു:

"ലോകത്തെങ്ങുമുള്ള സകല ചരാചരങ്ങളുടെയും സ്രഷ്ടാവ് സർവ്വശക്തനായ ഈശ്വരനാണെന്നു പറയുന്നത് വെറും വീൺവാക്കാണോ? ജനനവും മരണവും ശാശ്വതമായ ഒരു വ്യവസ്ഥയുടെ ഭാഗമാണ്. കാലത്തിൻെറ നിതാന്തമായ നിയമ നിയോഗത്തിൽപ്പെട്ട് വ്യക്തികൾ ജനിക്കുകയും മരിക്കുകയും ചെയ്യുന്നു."

(2-11, പുറം 83)

"ജനനവും മരണവും മായയുടെ പ്രവർത്തനം കൊണ്ട് നമുക്കുണ്ടാകുന്ന മിഥ്യാബോധം മാത്രമാണ്. ഇതിൻെറയെല്ലാം അസ്തിത്വം പരമമായ ബ്രഹ്മമാണ്. അത് അനശ്വരവും സനാതനവുമാണ്."

(2-12, പുറം 84)

"ഇന്ദ്രിയവിഷയങ്ങൾ മരീചികപോലെയോ, സ്വപ്നത്തിൽ കാണുന്ന സ്വർഗ്ഗീയസുഖം പോലെയോ ക്ഷണികങ്ങളാണ്." (2-14 പുറം 85)

"ആകാശം കാർമേഘങ്ങളാൽ ആവരണം ചെയ്യപ്പെടുന്നതുപോലെ, യാഥാർത്ഥ്യത്തിന്മേൽ മായകൊണ്ട് അധ്യാസം ചെയ്യപ്പെട്ട ഒന്നാണ് ഈ ലോകം."

(2-28, പുറം 91)

യഥാർത്ഥ ഗീത ഉദ്ഗാനം ചെയ്യപ്പെടുന്നത് രണ്ടാമദ്ധ്യായത്തിലെ പതിനൊന്നാം ശ്ലോകം തൊട്ടാണെന്ന് മുകളിൽ ചൂണ്ടിക്കാട്ടുകയുണ്ടായല്ലോ. കേവലം യാദൃച്ഛികമെന്നു പറയട്ടെ, പതിനൊന്നാം ശ്ലോകത്തിൻെറ വ്യാഖ്യാനം ശാങ്കരഭാഷ്യത്തിലും ജ്ഞാനേശ്വരിയിലും ഒരിടത്ത് ഐകരൂപ്യത്തെ പ്രാപിക്കുന്നുണ്ട്. പ്രസക്തഭാഗം താഴെ കാണുക:

"ന ശോച്യാ അശോച്യാ, താന് അനുശോചിതവാനസി. പ്രജ്ഞാവതാം ബുദ്ധിമതാം വാചാന് ച വചനാനി ച ഭാഷസേ. തദ് ഏതദ് മൌഢ്യം പാണ്ഡിത്യം ച വിരുദ്ധം ആത്മനി ദർശയസി. ഉന്മത്ത ഇവ ഇതി അഭിപ്രായഃ" (ഗീതാഭാഷ്യം പുറം 32)

(ആരെക്കുറിച്ചാണോ ദുഃഖിക്കാതിരിക്കേണ്ടത് അവരെക്കുറിച്ചു നീ ദുഃഖിക്കുന്നു. അതേസമയംതന്നെ ജ്ഞാനിയെപ്പോലെ സംസാരിക്കുകയും ചെയ്യുന്നു. അങ്ങനെ ഒരു ഭ്രാന്തനെപ്പോലെ പരസ്പരവിരുദ്ധമായ നിലപാട് നീ കൈക്കൊള്ളുന്നതായി കാണപ്പെടുന്നു—ബുദ്ധിഹീനതയും പാണ്ഡിത്യവും)

ശാങ്കരഭാഷ്യത്തിലെ വരികളാണ് മേലുദ്ധരിച്ചത്. ഇനി ജ്ഞാനേശ്വരിയിൽ അതേ ശ്ലോകം വ്യാഖ്യാനിക്കപ്പെട്ടതെങ്ങനെ എന്നു കാണുക:

"അർജ്ജുനാ, നീ വൈജ്ഞാനികനാണെന്ന് അവകാശപ്പെടുന്നു. എന്നിട്ടും അജ്ഞതയ്ക്ക് അടിമയായിരിക്കുന്നു.... അന്ധനായി ജനിച്ച ഒരാൾ

ഭ്രാന്ത് പിടിച്ച് അനിയന്ത്രിതമായി ഓടി നടക്കുന്നതുപോലെ, നിനക്കുണ്ടെന്നു നീ കരുതുന്ന വിജ്ഞാനം നിന്നെ തെററായ പ്രവർത്തനങ്ങളിലേക്ക് നയിക്കുന്നു." (പുറം 83)

ഇവിടെ പ്രധാനമായി ഓർക്കേണ്ട കാര്യം എന്തെന്നല്ലേ? ഗീതയിലെ മൂലശ്ലോകത്തിൽ (2-11) 'ഭ്രാന്ത്' എന്ന ഒരു പദം തന്നെയില്ല. പക്ഷേ. അർജ്ജുനൻ സ്വീകരിച്ച നിലപാടാകട്ടെ, പരസ്പരവിരുദ്ധമായി സംസാരിക്കുന്ന ഒരു ഭ്രാന്തൻേറതുതന്നെ എന്ന് ആചാര്യപാദർ ചൂണ്ടിക്കാട്ടിയപ്പോൾ, ഒരു ഭ്രാന്തൻെറ അനിയന്ത്രിതമായ ഭാവമാണ് ജ്ഞാനേശ്വരിയിലും അർജ്ജുനന് കല്പിച്ചത്. ഒരേ ഒരു മാനസികാവസ്ഥയെ രണ്ട് ഉജ്ജ്വലപ്രതിഭാശാലികൾ അപഗ്രഥിക്കുമ്പോൾ സമാനപദങ്ങളും സമാനാശയങ്ങളും വന്നില്ലെങ്കിലല്ലേ അത്ഭുതപ്പെടേണ്ടതുള്ളു.

ജ്ഞാനേശ്വരിയിൽ കാണാവുന്ന ഒരു സവിശേഷത, ആരും പ്രയോഗിച്ചിട്ടില്ലാത്ത ഉപമകൾ അതിൽ എത്രയെങ്കിലുമുണ്ട് എന്നതാണ്. നിർദ്ദിഷ്ടമായ ആശയങ്ങളെ ദ്യോതിപ്പിക്കുന്നതിൽ അവ വളരെയേറെ വിജയിച്ചിട്ടുമുണ്ട്. ചില പ്രയോഗങ്ങൾ താഴെ കാണുക:

"ഒരായുധം കൊണ്ട് നിഴലിനെ പ്രഹരിച്ചാൽ ശരീരത്തിനു പരിക്കേല്ക്കുമോ?" (പുറം 88) ശരീരം നശിക്കുമ്പോൾ ആത്മാവ് നശിക്കുന്നില്ല എന്നു കാണിക്കുകയാണ് ഈ ഉപമയിലൂടെ. "കം ഘാതയതി ഹന്തി കം" എന്ന ഗീതാവാക്യം (2-21) വ്യാഖ്യാനിക്കുന്ന വേളയിലാണ് ഈ ഉപമ പ്രത്യക്ഷപ്പെടുന്നത്.

ഇതാ മറെറാരു ഉപമ — "ഹിമാലയത്തിൽ നിന്നുത്ഭവിക്കുന്ന ഗംഗാനദി നിരന്തരമായി സമതലത്തിൽ കൂടി ഒഴുകി സമുദ്രത്തിൽ അവസാനിക്കുന്നു. അപ്പോഴും അതിൻെറ ഉത്ഭവസ്ഥാനത്ത് പ്രവാഹം നടന്നുകൊണ്ടേയിരിക്കും ഇതുപോലെ ഉത്ഭവം, നിരന്തരത്വം, സമാപ്തി എന്നിങ്ങനെയുള്ള മൂന്നവസ്ഥകളും എല്ലാ ജീവജാലങ്ങൾക്കും ഒഴിച്ചുകൂടാൻ പാടില്ലാത്തതാകുന്നു." (പുറം 90) ഗംഗാനദിയെ ഉപമിച്ചുകൊണ്ടു പറഞ്ഞ മൂന്ന് അവസ്ഥാഭേദങ്ങളും അനുവാചകമനസ്സിൽ എക്കാലത്തും മായാതെ കിടക്കും.

മായയുടെ പ്രഭാവത്തെക്കുറിച്ചു പറയുന്ന വേളയിൽ സാമാന്യ മനുഷ്യൻെറ ശ്രദ്ധയെ ഹഠാദാകർഷിക്കുന്ന ഒരു ഉപമ പ്രയോഗിച്ചിരിക്കുന്നത് എങ്ങനെയെന്നു കാണുക:

"ഒരുവൻ നിശ്ചലനായി ഒരു രഥത്തിൽ ഇരിക്കുകയാണെങ്കിലും, അവൻ ആ രഥത്തെ ആശ്രയിച്ചിരിക്കുന്നതുകൊണ്ട്, രഥത്തിൻെറ ഗതിയനുസരിച്ച് അവനും ചലിക്കേണ്ടിവരുന്നു."

അനുവാചകരുടെ ബോധമണ്ഡലത്തെ തട്ടിയുണർത്താൻ പോന്നവയാണ് ഈ ഉപമകൾ എന്നു സമ്മതിച്ചേ മതിയാകൂ.

ലോകത്തിലെ എല്ലാ മുഖ്യ ഭാഷകളിലേയ്ക്കും വിവർത്തനം ചെയ്യപ്പെട്ട ഏക ഭാരതീയ കൃതിയാണ് ഗീത. മററു പല ഭാരതീയ കൃതികളും പല വിദേശീയ ഭാഷകളിലും പ്രത്യക്ഷപ്പെട്ടിട്ടുണ്ടെങ്കിലും ലോകത്തിലെ എല്ലാ മുഖ്യഭാഷകളിലേയ്ക്കും വിവർത്തനം ചെയ്യപ്പെട്ടു എന്ന് അവയെക്കുറിച്ചു പറയാനാവില്ല.

ഗീതാഭാഷ്യങ്ങളിൽ 'ഏററവും പ്രാചീനം' എന്നു വിശേഷിപ്പിക്കാവുന്നത്

ബോധായനഭാഷ്യമാണെന്നു പറയുന്നു *വിവേകാനന്ദസ്വാമികൾ. പക്ഷേ, സ്വാമികൾക്കുപോലും ആ വ്യാഖ്യാനം കണ്ടെത്താൻ കഴിഞ്ഞില്ലെങ്കിൽ നൂറു വർഷങ്ങൾക്കുശേഷം ഇപ്പോൾ മററൊരാൾക്ക് അതു കണ്ടുപിടിക്കാൻ കഴിയുമോ? എന്നാൽ നിലവിലുള്ള ഭാഷ്യങ്ങളിൽ പ്രൗഢികൊണ്ടും മഹത്വംകൊണ്ടും മുൻപന്തിയിൽ നില്ക്കുന്നത് ശാങ്കരഭാഷ്യമാണ്.

കർമ്മം, ഭക്തി, യോഗം, ജ്ഞാനം എന്നീ നാലു മാർഗ്ഗങ്ങളും എക്കാലത്തും വിഘടിച്ചുനിന്നിരുന്ന ഭാരതത്തിൽ ആദ്യമായാണ് ഗീതയിലൂടെ സമന്വയത്തിൻേറതായ മാർഗ്ഗം കണ്ടെത്താൻ ഒരു ശ്രമം നടന്നത് എന്ന് വിവേകാനന്ദ സ്വാമികൾ പ്രസ്താവിക്കുകയുണ്ടായി. ദേശികേന്ദ്രനായ ആചാര്യ പാദരാകട്ടെ,ഗീതയ്ക്ക് പരമപ്രധാനമായി ജ്ഞാനമാർഗ്ഗത്തോടാണ് അഭേദ്യബന്ധമുള്ളതെന്നു ഭാഷ്യത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. എന്നാൽ ജ്ഞാനേശ്വരിയിലാകട്ടെ, ഊന്നൽ കൊടുത്തത് ഭക്തിക്കും കർമ്മത്തിനുമാണ്, ജ്ഞാനത്തെ തള്ളിപ്പറയാതെതന്നെ. ഭക്തിയോഗത്തിൻെറ മഹിമയെപ്പററി ജ്ഞാനേശ്വരിയിൽ പറഞ്ഞിരിക്കുന്ന വാക്യങ്ങൾ ശ്രദ്ധേയങ്ങളാണ്. പോരെങ്കിൽ ഭാരതത്തിൽ ജനകോടികൾ ആശ്ലേഷിച്ചിരിക്കുന്നത് ഭക്തിമാർഗ്ഗത്തെയാണ്. അതിലേക്ക് വിരൽ ചൂണ്ടുന്ന ഒരാശയമാണ് താഴെ കൊടുത്തിരിക്കുന്നത്:

"ഭക്തിമാർഗ്ഗത്തിൽകൂടിയല്ലാതെ നിരാലംബവും എല്ലാ ജീവജാലങ്ങൾക്കും നന്മ ചെയ്യുന്നതും അവ്യക്തവുമായ ബ്രഹ്മത്തെ പ്രാപിക്കണമെന്നാഗ്രഹിക്കുന്നവരുണ്ട്. അവർക്ക് വളരെയേറെ പ്രതിബന്ധങ്ങളെ തരണം ചെയ്യേണ്ടിവരും.... അവർക്ക് ശൂന്യതയുമായി മൽപ്പിടുത്തം നടത്തേണ്ടിവരും. അവരുടെ ദാഹം, ദാഹം കൊണ്ടുതന്നെ തീർക്കുകയും വിശപ്പ്, വിശപ്പുകൊണ്ടു തന്നെ ശമിപ്പിക്കുകയും ചെയ്യേണ്ടിവരും. അവർ പകൽ സമയം സൂര്യതാപമേററ് ഉറങ്ങേണ്ടിവരും." (പുറം 425)

അതേസമയം വിശുദ്ധിയാർന്ന ഭക്തി വിലയം പ്രാപിക്കുന്നത് ജ്ഞാനത്തിലോ എന്ന് അനുവാചകർ ചിന്തിച്ചുപോകുന്ന സന്ദർഭങ്ങളും ജ്ഞാനേശ്വരിയിൽ ഇല്ലാതില്ല. താഴെ കാണിച്ചിരിക്കുന്ന വാക്യങ്ങളിലൂടെ കണ്ണോടിക്കുമ്പോൾ ഈ പറഞ്ഞതു വ്യക്തമാകും.

"അദ്ധ്യാത്മജ്ഞാനം കൊണ്ട് ഈ സത്യദർശനം ലഭിക്കുമ്പോൾ മാത്രമേ ബ്രഹ്മസമ്പത്തു നിറഞ്ഞ യാനപാത്രം ഒരുവൻെറ കൈയിൽ എത്തിച്ചേരുകയുള്ളു. അതിനുശേഷം അവൻ എവിടെനോക്കിയാലും അവിടെയൊക്കെ പരബ്രഹ്മത്തെ ദർശിക്കുന്നു." (പുറം 507)

ഗീതയെ സർവ്വത്ര ഒരു സ്മൃതിയായിട്ടാണ് ആചാര്യ-സ്വാമികൾ വിശേഷിപ്പിച്ചിരിക്കുന്നത്. പക്ഷേ, ഗീതാസൂക്തങ്ങളെ ഉപനിഷദ് ഭാഷ്യങ്ങളിൽ പോലും പലേ മർമ്മസ്ഥാനങ്ങളിലും ആചാര്യർ ഉദ്ധരിച്ചതായി കാണാം. ഉപോദ്ഘാതത്തിൽത്തന്നെ 'ഇദം ഗീതാശാസ്ത്രം' എന്ന് പറഞ്ഞുകൊണ്ടാണ്

* സെലക്ഷൻസ് ഫ്രം സ്വാമി വിവേകാനന്ദ, പുറം 328

ആചാര്യർ ഗീതാഭാഷ്യം എഴുതുന്നതു തന്നെ എന്ന് ഇതിനു മുമ്പ് ചൂണ്ടിക്കാട്ടുകയുണ്ടായല്ലൊ. ഗീത ഒരു ശാസ്ത്രഗ്രന്ഥമാണെന്ന് ദാർശനികരിൽ അഗ്രഗണ്യനായ ആചാര്യപാദർ പറയുമ്പോൾ ആ കൃതിക്ക് അർത്ഥവ്യാപ്തി കൂടുന്നു. കാരണം, എല്ലാ സ്മൃതികളും ശാസ്ത്രഗ്രന്ഥങ്ങളായി അംഗീകരിക്കപ്പെട്ടിട്ടില്ല. എണ്ണപ്പെട്ട ഇരുപതോളം സ്മൃതികൾ (ഗീതയെ ഉൾപ്പെടുത്താതെ തന്നെ) ഭാരതത്തിൽ നിലവിലുണ്ടെങ്കിലും, ആചാര്യർ അവയിൽ ഏതാനും ചിലതിൽനിന്നേ ഉദ്ധരണങ്ങൾക്കായി വാക്യങ്ങൾ സ്വീകരിച്ചിട്ടുള്ളു. ഗീത വിരചിക്കപ്പെട്ട കാലത്ത് ഇവിടെ നിലനിന്നിരുന്ന ചില വിശ്വാസപ്രമാണങ്ങൾക്കെതിരെ ഗീതാകാരൻ ശബ്ദമുയർത്തിയിട്ടുണ്ട്. "ത്രൈഗുണ്യവിഷയാ വേദാഃ" (2-45, പുറം 67) എന്ന വീരവാണി അതിനു തെളിവാണ്. 1951-ൽ കെ.സി.എൻ. വാഴുന്നവർ ഈ വാക്യം ഉദ്ധരിച്ചുകൊണ്ടു മാതൃഭൂമി ആഴ്ചപ്പതിപ്പിൽ പ്രസിദ്ധീകരിച്ച ലേഖനത്തിൽ, ഗീതയുടെ സ്ഥാനം വേദങ്ങൾക്കുപരിയാണെന്ന് ചൂണ്ടിക്കാട്ടുകയുണ്ടായി. കേരളീയ സംസ്കൃതിക്ക് മുതൽക്കൂട്ടേകിയ ഗുരുവരേണ്യരിൽ എക്കാലത്തും സ്മരണീയനും പവിത്രചരിതനുമായ സാഹിത്യകേസരി പണ്ഡിററ് പി. ഗോപാലൻ നായരോട്, കെ.സി.എൻ. വാഴുന്നവരുടെ അഭിപ്രായം ശരിയോ എന്ന് ഒരു പണ്ഡിതൻ ആരാഞ്ഞു. "വാഴുന്നവർക്ക് ഗീതാസൂക്തങ്ങളെക്കുറിച്ച് അഭിപ്രായം പറയുവാൻ പൂർണ്ണസ്വാതന്ത്ര്യമുണ്ട്. ഒരു ശ്ലോകത്തിന് ഇന്നതേ അർത്ഥമാകാവൂ, മറെറാന്നും ആയിക്കൂടാ എന്ന് പറയാനാവില്ല. വ്യാഖ്യാതാവിൻെറ മനോധർമ്മത്തിനൊത്താണ് വ്യാഖ്യാനം രൂപംപൂണ്ടു വരുന്നത്" എന്നായിരുന്നു പണ്ഡിററിൻെറ വിനീതമായ മറുപടി.

തത്ത്വശാസ്ത്രപരമായി ഏറെ ചിന്തിക്കാൻ വക നല്കുന്ന ഒരു പ്രസ്താവന ജ്ഞാനേശ്വരിയിലുണ്ട്. ദാർശനികലോകത്തിനു മുന്നിൽ എക്കാലത്തും ഒരു ചോദ്യചിഹ്നമാണ് മോക്ഷപഥം. മോക്ഷത്തിലേക്കുള്ള മാർഗ്ഗം ഏത്? നമുക്ക് ജ്ഞാനേശ്വരിയിൽനിന്ന് ആരംഭിക്കാം.

"സാംഖ്യയോഗം സ്വീകരിച്ചിരിക്കുന്നവർ ജ്ഞാനയോഗത്തിൽ കൂടി പക്ഷികളെപ്പോലെ ഒററക്കുതിപ്പിനു തന്നെ മുക്തി കൈവരിക്കുന്നു. എന്നാൽ കർമ്മയോഗം സ്വീകരിക്കുന്നവർ അവർക്കു നിശ്ചയിച്ചിട്ടുള്ള കർത്തവ്യങ്ങൾ യഥാവിധി നിർവ്വഹിച്ചിട്ട് കാലക്രമേണ ജ്ഞാനികളായി മോക്ഷം അടയുന്നു." (പുറം 118).

ജ്ഞാനികൾ ഉത്തരക്ഷണത്തിൽ മോക്ഷം പ്രാപിക്കുമ്പോൾ കർമ്മികൾ കാലക്രമേണ മോക്ഷമടയുന്നു എന്നാണല്ലോ മേൽക്കാണിച്ച വരികൾ കുറിക്കുന്നത്. എന്നാൽ അന്തിമവിശകലനത്തിൽ കർമ്മം സ്വയം ഒരുവനെ മോക്ഷപഥത്തിലേക്കു നയിക്കുമോ, സാവധാനത്തിലെങ്കിലും? അനേകം നൂററാണ്ടുകൾ ചർച്ചചെയ്യപ്പെട്ടിട്ടുള്ള വിഷയമാണിത്. ജ്ഞാനയോഗവും കർമ്മയോഗവും പരസ്പരം പൂരകങ്ങളാണോ? അല്ലെന്നു പറയുന്നു ആചാര്യ

സ്വാമികൾ, തൈത്തിരീയ ഭാഷ്യത്തിൽ (1, 11-4). പക്ഷേ, "കർമയോഗോപായഃ" എന്ന് ഗീതാഭാഷ്യത്തിൽത്തന്നെ (നാലാം അദ്ധ്യായം സംബന്ധഭാഷ്യം) ആചാര്യർ കർമ്മത്തെ വിശേഷിപ്പിച്ചതായി കാണാം. "കർമയോഗോപായഃ" എന്നു പറയാനുള്ള കാരണം അന്യത്ര ആചാര്യർ വിശദീകരിക്കുന്നുമുണ്ട്. ഉത്പാദ്യം, ആപ്യം, സംസ്കാര്യം, വികാര്യം — ഇവ നാലുമാണ് കർമ്മംകൊണ്ടു നേടാൻ കഴിയുന്നത്; മറ്റൊന്നും കർമ്മത്തിലൂടെ കൈവരില്ല എന്ന് ബൃഹദാരണ്യകഭാഷ്യത്തിലും (3-3), മുണ്ഡകഭാഷ്യത്തിലും (1, 2-12), ഉപദേശസാഹസ്രിയിലും (17-15) ആചാര്യർ ചൂണ്ടിക്കാട്ടിയിരിക്കുന്നു. കർമ്മത്തിൻെറ പ്രയോജനങ്ങളിൽ ഒന്ന് 'സംസ്കാര്യ'മാണ് എന്ന് മുകളിൽ കാണിച്ചിരിക്കുന്നത് ഏറെ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. സംസ്കരിക്കുക എന്നാണ് ആ പദത്തിന് അർത്ഥം. കർമ്മം മനുഷ്യമനസ്സിനെ സംസ്കരിക്കാനുതകണം. അങ്ങനെ കർമ്മം മൂലം പാപം ക്ഷയിക്കുമ്പോൾ മനസ്സിൻെറ മാലിന്യം അകലുമെന്നും അചിരേണ വൈരാഗ്യവും നിത്യാനിത്യവിവേകവും സാധകനിൽ ഉദിക്കുമെന്നും ആചാര്യർ ഉപദേശിക്കുന്നു. നിത്യാനിത്യവിവേകത്തിൻെറ ഉദയത്തോടെ സാധകൻ അറിവിൻെറ പരിനിർമ്മലപഥത്തിൽ ചരിക്കുകയായി. ഇത് ആരംഭം മാത്രമാണ്. വൈരാഗ്യം, നിത്യാനിത്യവിവേകം എന്നിവയുടെ തീവ്രതയും ജ്ഞാനത്തികവുമാണ് ആത്യന്തികലക്ഷ്യമായ മോക്ഷത്തിലേക്ക് ഒരുവനെ നയിക്കുന്നത്. ജ്ഞാനം ഒരുവനെ മറ്റൊന്നിൻെറയും അപേക്ഷയില്ലാതെതന്നെ മോക്ഷപഥത്തിലേക്ക് സ്വതന്ത്രമായി നയിക്കുമ്പോൾ, അസ്വതന്ത്രമായ കർമ്മത്തിനു മററു പലതിൻെറയും സാഹായ്യം ആവശ്യമായി വരുന്നു. ആ കാരണംകൊണ്ട് 'കർമയോഗോപായഃ' എന്ന് മേൽക്കാണിച്ച വിധം ആചാര്യർ ഉപദേശിച്ചതിൽ യുക്തിഭദ്രത ഏറെയുണ്ടെന്നു സമ്മതിക്കുന്നു അഭിജ്ഞലോകം.

ജ്ഞാനേശ്വരി ഭക്തിയിലാണ് ഊന്നൽ കൊടുത്തതെങ്കിലും ഏതാണ്ട് തുല്യ സമീപനത്തോടെ കർമ്മത്തെയും ഉദ്ദീപ്തമാക്കുന്നുണ്ട്. യഥാർത്ഥകർമ്മം എങ്ങനെയിരിക്കണം? ജ്ഞാനേശ്വരിയിലെ ഈ വാക്കുകൾ ശ്രദ്ധിക്കുക:

"വിഹിതമായ എല്ലാ കർമ്മങ്ങളും സമ്പൂർണ്ണമായി എന്നിൽ (ഈശ്വരനിൽ) സമർപ്പിച്ചു കൊണ്ടുചെയ്യുക. അപ്പോഴൊക്കെ നിൻെറ മനസ്സ് എന്നിൽത്തന്നെ ഏകാഗ്രമായി ഉറപ്പിച്ചിരിക്കണം. 'ഇതാണ് കർമ്മം, ഞാനാണ് ഇതു ചെയ്യുന്നത്, ഞാൻ ഇതു ചെയ്യും' എന്ന അഹന്ത ഒരിക്കലും മനസ്സിൽ തോന്നരുത്. ശരീരത്തോടുള്ള താല്പര്യം അവസാനിപ്പിക്കണം. ആഗ്രഹങ്ങളെല്ലാം കൈവെടിയണം. അതിനുശേഷം വന്നുചേരുന്ന എല്ലാ ഇന്ദ്രിയ വിഷയങ്ങളും അനുഭവിച്ചുകൊള്ളുക. തിന്മയുടെ നിരന്തരപീഡനത്തിൽനിന്നും ലോകത്തെ രക്ഷിക്കുക. വ്യക്തമായ ഈ അനുശാസനങ്ങൾ ബഹുമാനത്തോടെ അംഗീകരിക്കുകയും വിശ്വാസ്യതയോടെ അനുഷ്ഠിക്കുകയും ചെയ്യുന്നവർ എല്ലാ കർമ്മബന്ധങ്ങളിൽനിന്നും മോചിതരായിത്തീരും." (പുറം 134)

കർമ്മാനുഷ്ഠാനം, കർമ്മരഹസ്യം, കർമ്മഫലപ്രാപ്തി — ഇവ മൂന്നും

അല്പവാക്കുകളിലൊതുക്കി പ്രകാശിപ്പിച്ച രീതി ഒരു സിദ്ധിയിൽ കുറഞ്ഞ മറെറാന്നുമല്ല.

ഭക്തിക്ക് ഊന്നൽ കൊടുക്കുകയും കർമ്മത്തെ ഈ പറഞ്ഞവിധം വിലയിരുത്തുകയും ചെയ്തതിനു ശേഷം ജ്ഞാനത്തിൻെറ സർവ്വാതിശായിയായ മഹിമയെ വെളിപ്പെടുത്തുന്നതെങ്ങനെയെന്നു കാണുക [ജഗദ്ഗുരു ശ്രീശങ്കരൻെറ ജ്ഞാനമാർഗ്ഗത്തെ ആദരിച്ചവനായിരുന്നു ജ്ഞാനേശ്വരൻ എന്ന് ഡോ. എസ്. രാധാകൃഷ്ണൻ ചൂണ്ടിക്കാട്ടിയത് മുകളിൽ ഉദ്ധരിക്കുകയുണ്ടായല്ലോ. താഴെ കൊടുക്കുന്ന ഉദ്ധരണി അതിനു തെളിവു നല്കുന്നു.]

“ജ്ഞാനത്തെപ്പോലെ പൂജ്യവും പരിപാവനവുമായി മറെറാന്നില്ല. ചൈതന്യത്തോട് കിടനില്ക്കാൻ കഴിയുന്നതായി എന്തെങ്കിലുമുണ്ടോ? സൂര്യൻെറ പ്രതിബിംബം സൂര്യനെപ്പോലെ തിളങ്ങുമോ? ആകാശത്തെ കൈകൾ കൊണ്ട് താങ്ങിനിർത്താൻ പററുമോ? ഇതിനൊക്കെ കഴിയുമെങ്കിൽ മാത്രമേ ജ്ഞാനത്തിനു തുല്യമായ എന്തെങ്കിലും ഈ ലോകത്ത് കണ്ടെത്താൻ കഴിയുകയുള്ളു.” (പുറം 168)

“ജ്ഞാനപ്രശംസാ ഭവതി” എന്ന് യാസ്കമുനി (നിരുക്തവിവൃതിയിൽ) സൂത്രരൂപത്തിൽ കുറിച്ചപ്പോൾ, അതുകൊണ്ട് അർത്ഥമാക്കേണ്ടത് ആദിമമനുഷ്യൻെറ കാലം തൊട്ടിങ്ങോട്ട് ജനകോടികൾ പ്രശംസിച്ചു പോന്നത് അറിവിനെയാണ് എന്നതാണ്. കാരണം, ഒരു തലമുറയിൽ പ്രശംസയ്ക്ക് പാത്രമായത് അടുത്ത തലമുറയിൽ അങ്ങനെ ആയിക്കൊള്ളണമെന്നില്ല. പക്ഷേ, അറിവിൻെറ വില ഇടിയാത്തതുകൊണ്ടാണ് യുഗങ്ങളിലൂടെ കടന്നുവന്ന് അത് ഇന്നും മേനി പുലർത്തുന്നത്. ഈ സത്യം അറിഞ്ഞ ജഗദ്ഗുരു ശ്രീ ശങ്കരൻ പറഞ്ഞു,

“സർവേഷാം ശോഭമാനാനാം ശോഭനതമാ വിദ്യാ”

(ശോഭയാർന്ന എല്ലാററിലും വെച്ച് അത്യന്തം ശോഭിക്കുന്നത് അറിവാണ്. —കേനഭാഷ്യം 3-12) എന്ന്. നിരുക്തകാരനായ യാസ്കമുനിയും ഭാഷ്യകാരനായ ശ്രീശങ്കരാചാര്യരും സൂത്രരൂപത്തിൽ ജ്ഞാനത്തിൻെറ സർവ്വോന്നതമായ സ്ഥാനത്തെ തൊട്ടുകാട്ടിയപ്പോൾ, ജ്ഞാനേശ്വരൻ അതു മറെറാരുവിധത്തിൽ വെളിപ്പെടുത്താൻ കൂടുതൽ വാക്കുകളുടെ സാഹായ്യം തേടി എന്നത് സത്യമാണെങ്കിലും പണ്ഡിതപാമരഭേദമെന്യെ ആരുടെയും ഹൃദയത്തിലേക്ക് നിഷ്പ്രയാസം കടന്നുചെല്ലുന്നത് ജ്ഞാനേശ്വരവാണിതന്നെ എന്നു സമ്മതിച്ചേ തീരൂ.

അവാച്യമായ നിർവൃതിയുടെ വിശുദ്ധ മണ്ഡലത്തിൽ സന്ത് ജ്ഞാനേശ്വരൻെറ മനസ്സും ചേതനയും ഏകീഭാവം പൂണ്ടിരുന്നു എന്ന് വിളിച്ചോതുന്നതാണ് ജ്ഞാനേശ്വരിയിലെ പ്രതിപാദനം. ഭക്തിമാർഗ്ഗത്തെ സമാശ്ലേഷിച്ചിട്ടുള്ള ആർക്കും ഈ കൃതി ഒരു വഴികാട്ടിയാണ്. ഈ കൃതിയുടെ കയ്യെഴുത്തുപ്രതി വായിച്ച എൻെറ മാന്യ സ്നേഹിതൻ ശ്രീ സി. രാജഗോപാലൻ

നായരും (കാരപ്പറമ്പ്, കോഴിക്കോട്) ഏതാണ്ട് സമാനാഭിപ്രായം പ്രകടിപ്പിച്ചപ്പോൾ അനല്പമായ സന്തോഷം അതെന്നിൽ ഉണർത്താതിരുന്നില്ല.

ഈ കൃതി രചിച്ചതിലൂടെ ശ്രീ എം.പി. ചന്ദ്രശേഖരൻ പിള്ള നിർവ്വഹിച്ചിട്ടുള്ള കൃത്യം പ്രശംസാർഹമാണെന്നതിൽ സംശയമില്ല. മഹാഭാരത കഥകളിലേക്ക് സാമാന്യവായനക്കാരന്റെ ശ്രദ്ധയെ സമാകർഷിക്കാൻ പോന്ന ഒരു കൃതി ഇതിനുമുമ്പ് അദ്ദേഹം രചിച്ചത് ഞാൻ വായിച്ചിട്ടുണ്ട്. ലളിതവും വ്യക്തവുമായ ശൈലിയിൽ ആശയങ്ങൾ ആവിഷ്കരിക്കുന്നതിൽ അദ്ദേഹം വിജയിച്ചിട്ടുണ്ടെന്നു പറയട്ടെ. നിഷ്കപടവും നിർമ്മലവുമായ ആത്മീയജീവിതത്തോടുള്ള അദ്ദേഹത്തിന്റെ ആദരവും കൂറും ഈ കൃതികൾ തെളിയിക്കുന്നു. ഗുണത്രയത്തിൽ സാത്വികഭാവത്തിനു മുൻതൂക്കമുണ്ടാകുമ്പോൾ മാത്രമല്ലേ മനുഷ്യ മനസ്സ് ഇത്തരം രചനകളിൽ വ്യാപൃതമാകുന്നത്? ആ നിലയ്ക്ക് ഗ്രന്ഥകർത്താവിനെ ഞാൻ അകമഴിഞ്ഞ് അഭിനന്ദിക്കുന്നു.

മലയാളത്തിൽ ആദ്യമായി പ്രത്യക്ഷപ്പെടുന്ന 'ജ്ഞാനേശ്വരി' വിജയത്തിൽ നിന്നു വിജയത്തിലേക്ക് പ്രയാണം ചെയ്യുമാറാകട്ടെ എന്ന് ആശംസിച്ചുകൊണ്ട് ഈ കൃതിയെ സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

'രാമവിഹാരം'
തിരുത്ത്യാട്, കോഴിക്കോട്
25-8-'94

വിദ്യാവാചസ്പതി
വി. പനോളി

# ജ്ഞാനേശ്വരൻ

## ജീവിതവും ജീവിത ദൗത്യവും

മഹാരാഷ്ട്രത്തിൻെറ ആദ്ധ്യാത്മികചരിത്രത്തിലെ സുവർണ്ണകാലഘട്ടം പതിമ്മൂന്നാം നൂറ്റാണ്ടിനും പതിന്നാലാം നൂറ്റാണ്ടിനും ഇടയ്ക്കുള്ള കാലഘട്ടമാണെന്നു പറയാം. ഇക്കാലത്താണ് അവിടെ അനവധി ഭക്തകവികൾ ഉദയംകൊണ്ടത്. പരമ സത്യത്തെ അവർ നേരിട്ടു സാക്ഷാത്ക്കരിക്കമാത്രമല്ല, തങ്ങളുടെ ചുറ്റുപാടുമുള്ള സമൂഹത്തിന് ആ ഈശ്വരാനുഭൂതി പകർന്നു കൊടുക്കുവാനും അവർ ശ്രമിച്ചു. ഈശ്വരസേവയിലും ആദ്ധ്യാത്മികതയിലും അടിയുറച്ച ഒരു ജനസമൂഹത്തെ വാർത്തെടുക്കാൻ അവർ പ്രയത്നിച്ചു. മഹാരാഷ്ട്രീയരുടെ മാനവധർമ്മത്തെ വളർത്തിയെടുക്കുന്നതിൽ ഈ മഹാത്മാക്കൾ നിർണ്ണായകമായ ഒരു പങ്കാണ് വഹിച്ചത്.

ഈ ഭക്തകവികളിൽ പലരും പതിമ്മൂന്നാം നൂറ്റാണ്ടിൻെറ ഉത്തരാർദ്ധത്തിലാണ് ഭൂജാതരായത്. ജാതിഭ്രഷ്ടരും തൊട്ടുകൂടാത്തവരുമടക്കം സമൂഹത്തിൻെറ എല്ലാ തലങ്ങളിലും പെട്ടവർ ഇവരിലുണ്ടായിരുന്നു. ധർമ്മഭ്രംശം സംഭവിച്ചതായി ആരോപിച്ച് ഭ്രഷ്ടു കൽപ്പിക്കപ്പെട്ട ഒരു ബ്രാഹ്മണൻെറ പുത്രനായിരുന്നു ജ്ഞാനേശ്വരൻ. തുന്നൽപ്പണിക്കാരുടെ കുടുംബത്തിലാണ് നാമദേവൻ ജനിച്ചത്. സവതൽ എന്ന മഹാത്മാവ് ഒരു തോട്ടക്കാരനും ഗോറ, രാക, എന്നിവർ കുശവകുലത്തിൽപ്പെട്ടവരും ആയിരുന്നു. മഹറുകൾ എന്നറിയപ്പെടുന്ന അസ്പൃശ്യവർഗ്ഗക്കാരായിരുന്നു ചോഖ, ബാങ്ക എന്നീ പുണ്യാത്മാക്കൾ.

ഈ ആത്മീയമുന്നേറ്റത്തിൻെറ അനിഷേദ്ധ്യനേതാവായിരുന്നു ജ്ഞാനേശ്വരൻ. ജ്ഞാനത്തിലും ധിഷണാശക്തിയിലും അനുഭവസമ്പത്തിലും അഗ്രഗണ്യനായിരുന്ന അദ്ദേഹം തൻെറ സമകാലീനരുടെ മുൻനിരയിലെ തലമുതിർന്ന നേതാവായിരുന്നു. അദ്ദേഹവുമായി സമ്പർക്കത്തിൽ വന്നവരെല്ലാം ആ മഹാപ്രതിഭയ്ക്കു മുമ്പിൽ നമ്രശിരസ്കരായി. ജ്ഞാനേശ്വരനെക്കാൾ ദശകങ്ങൾ പ്രായക്കൂടുതലുള്ള ചാംഗ്ദേവ് എന്ന പ്രശസ്ത ഹഠയോഗിപോലും (പല നൂറ്റാണ്ടുകൾ ഇദ്ദേഹം ജീവിച്ചിരുന്നുവെന്നാണ് ഐതിഹ്യം) ജ്ഞാനേശ്വരനെ തൻെറ ഗുരുവായി അംഗീകരിക്കുകയുണ്ടായി. ജ്ഞാനദേവൻെറ ഒരു എളിയ ശിഷ്യനായിട്ടാണ് നാമദേവൻ സ്വയം അഭിമാനിച്ചത്. ജ്ഞാനേശ്വരൻ ആത്മീയഗുരുക്കന്മാരിൽ പാർത്ഥിവനാണെന്ന് പ്രശസ്തരായ ഏകനാഥും തുക്കാറാമും ഉൽഘോഷിച്ചു. ചുരുക്കത്തിൽ അക്കാലത്തെ എല്ലാ മഹാത്മാക്കളും ജ്ഞാനേശ്വരനെ തങ്ങളുടെ ഗുരുവായി സ്വീകരിച്ചിരുന്നു.

ജ്ഞാനേശ്വരന്റെ ഇഹലോകജീവിതം വളരെ ഹ്രസ്വമായിരുന്നു. 22 വയസ്സ് പൂർത്തിയാകുന്നതിനു മുമ്പു തന്നെ, സ്വയം ജീവത്യാഗം ചെയ്തുകൊണ്ട് തന്റെ ഐഹിക ജീവിതത്തിന് അദ്ദേഹം വിരാമമിട്ടു. എങ്കിലും ലക്ഷോപലക്ഷം ജനങ്ങൾക്ക് ആദ്ധ്യാത്മിക പ്രചോദനമായി, മാർഗ്ഗദീപമായി കഴിഞ്ഞ ഏഴു നൂറ്റാണ്ടു കാലമായി അദ്ദേഹം പരിലസിക്കുന്നു. മഹാരാഷ്ട്രത്തിലെ ഭക്തിപ്രസ്ഥാനത്തിന് അടിത്തറ പാകിയത് ജ്ഞാനേശ്വരനാണെന്നു പറഞ്ഞാൽ അതിൽ ഒട്ടും അതിശയോക്തിയില്ല. മഹാരാഷ്ട്രം ഇന്നും പിന്തുടർന്നു വരുന്ന ധിഷണാപരവും ആത്മീയവും ധാർമ്മികവുമായ പാരമ്പര്യം ജ്ഞാനേശ്വരൻ തുടങ്ങിവെച്ചതാണ്.

## I. ജീവിതം

ജ്ഞാനേശ്വരന്റെ ചുരുങ്ങിയ കാലത്തെ ജീവിതത്തെക്കുറിച്ച് അധികമൊന്നും നമുക്കറിവില്ല. സ്വന്തം ജീവിതത്തെപ്പറ്റി ഒരു വരിപോലും അദ്ദേഹം എഴുതിയിട്ടില്ല. അദ്ദേഹത്തിന്റെ സഹപ്രവർത്തകനായിരുന്ന നാമദേവിന്റെ അഭംഗുകളിൽ (ഭക്തിനിർഭരവും പ്രചോദനകരവുമായ ചെറിയ കീർത്തനങ്ങൾ) ഉള്ള പരാമർശനങ്ങളിൽനിന്നും ജ്ഞാനദേവന്റെ പാത പിന്തുടർന്ന മറ്റു ചില ഭക്തകവികളുടെ കൃതികളിൽനിന്നും ലഭിച്ചിട്ടുള്ള അവിതർക്കിതവസ്തുക്കളിൽ കൂടിയാണ് ജ്ഞാനേശ്വരന്റെ ജീവിതത്തെപ്പറ്റി നമുക്ക് അല്പമായിട്ടെങ്കിലും അറിയാൻ കഴിഞ്ഞിട്ടുള്ളത്. ജ്ഞാനേശ്വരന്റെ സമകാലീനനായിരുന്ന നാമദേവിന്റെ നാമധേയം സാമാന്യജനങ്ങളുടെ ഹൃദയത്തിൽ ജ്ഞാനേശ്വരനുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു.

ജ്ഞാനേശ്വരന്റെ പിതാവ് വിഠൽപന്ത് കുൽക്കർണി, അദ്ദേഹത്തിന്റെ മാതാപിതാക്കളുടെ ഏകപുത്രനായിരുന്നു. (സർക്കാരിനു വേണ്ടി കൃഷിക്കാരുടെ കണക്കുകളും മറ്റും സൂക്ഷിക്കുന്ന, ഗ്രാമത്തിലെ റവന്യൂ ഉദ്യോഗസ്ഥനാണ് കുൽക്കർണി. അത് വഹിച്ചിരുന്ന കുടുംബക്കാർക്ക് അതൊരു പരമ്പരാഗത സ്ഥാനപ്പേരായിത്തീരുന്നു.) അദ്ദേഹത്തിന്റെ മാതാപിതാക്കൾ മറാത്ത്വാഡാ പ്രദേശത്തെ പൈഠാണിനു സമീപം ഗോദാവരീതീരത്തുള്ള അപ്ഗോൺ ഗ്രാമവാസികളായിരുന്നു. അതിബുദ്ധിമാനായിരുന്ന വിഠൽപന്ത് ചെറുപ്രായത്തിൽത്തന്നെ വേദങ്ങളിലും ശാസ്ത്രങ്ങളിലും മറ്റ് ആദ്ധ്യാത്മികഗ്രന്ഥങ്ങളിലും അവഗാഹം നേടി. ഈ പഠനങ്ങൾ ലോകവ്യവഹാരങ്ങളിൽനിന്നും അദ്ദേഹത്തിന്റെ ശ്രദ്ധയെ തിരിച്ചു വിടുകയും തൽഫലമായി അദ്ദേഹത്തിന് ഒരു നിസ്സംഗത്വം വന്നു ചേരുകയും ചെയ്തു. ഒരിക്കൽ ഒരു തീർത്ഥാടനമദ്ധ്യേ അദ്ദേഹം പൂനയ്ക്കു സമീപം ഇന്ദ്രായണി നദീതീരത്തുള്ള ആളിന്ദി എന്ന ഗ്രാമത്തിൽ എത്തിച്ചേർന്നു. അവിടെ വെച്ച് സിദ്ധോപന്ത് കുൽക്കർണിയുമായി പരിചയപ്പെട്ട് അദ്ദേഹത്തിന്റെ വീട്ടിൽ ഏതാനും ദിവസം താമസിച്ചു. വിഠൽപന്തിന്റെ പാണ്ഡിത്യത്തിലും സ്വഭാവവൈശിഷ്ട്യത്തിലും ആകൃഷ്ടനായ സിദ്ധോപന്ത് തന്റെ ഏകമകളായ രുഗ്മിണീബായിയെ വിഠൽപന്തിന് വിവാഹം ചെയ്തു കൊടുത്തു. വിഠൽപന്ത് വധുവിനെയും കൂട്ടി തന്റെ അച്ഛനമ്മമാരുടെ വീട്ടിലെത്തി താമസമാക്കി.

അധികം താമസിയാതെ വിഠൽപന്തിന്റെ മാതാപിതാക്കൾ പരലോകം പൂകി. അപ്പോൾ സിദ്ധോപന്ത് തന്റെ മകളെയും മരുമകനെയും ആളിന്ദിയിലേക്ക്

കൂട്ടിക്കൊണ്ടുപോരുന്നു. വിവാഹജീവിതം നയിക്കുമ്പോഴും വിഠൽപന്തിൻെറ വിരക്തമനോഭാവത്തിന് കുറവൊന്നും ഉണ്ടായിരുന്നില്ല. എന്നു തന്നെയുമല്ല, സന്ന്യസിക്കാനുള്ള ആഗ്രഹത്തെക്കുറിച്ച് അദ്ദേഹം ഇടയ്ക്കിടയ്ക്ക് തൻെറ പത്നിയോടു പറയുകയും ചെയ്യുമായിരുന്നു. അങ്ങനെയിരിക്കെ പെട്ടെന്ന് ഒരു ദിവസം വിഠൽപന്ത് വീടുവിട്ടിറങ്ങി. അദ്ദേഹം കാശിയിലെത്തി. അവിടെ ദിവ്യാത്മാവായ ശ്രീരാമാനന്ദസ്വാമികൾ എന്നൊരു ആചാര്യനെ കണ്ടുമുട്ടി. കുറച്ചു ദിവസം അദ്ദേഹത്തോട് അടുത്തു പെരുമാറിക്കഴിഞ്ഞപ്പോൾ തനിക്ക് സന്ന്യാസം നൽകണമെന്ന് വിഠൽപന്ത് സ്വാമികളോട് അപേക്ഷിച്ചു. വിഠൽ പന്തിൻെറ വൈരാഗ്യമനോഭാവവും സന്ന്യാസസ്വീകരണത്വരയും മനസ്സിലാക്കിയ രാമാനന്ദസ്വാമികൾ, വിഠൽപന്തിന് സന്ന്യാസം നൽകി തന്നോടൊപ്പം താമസിപ്പിച്ചു. താനൊരു ഗൃഹസ്ഥനാണെന്നുള്ള വിവരം സ്വാമികളെ അറിയിക്കാതെയാണ് വിഠൽപന്ത് ദീക്ഷ സ്വീകരിച്ച്, ഗൃഹസ്ഥാശ്രമം വെടിഞ്ഞ് സന്ന്യാസിയായിത്തീർന്നത്.

തൻെറ ജാമാതാവ് എവിടെയാണെന്ന് കണ്ടുപിടിക്കാൻ സിദ്ധോപന്ത് കിണഞ്ഞു പരിശ്രമിച്ചെങ്കിലും അതെല്ലാം നിഷ്ഫലമായതേയുള്ളൂ. രുഗ്മിണിബായിയെ സംബന്ധിച്ചിടത്തോളം ജീവിതം ഒരു കദനസാഗരമായി മാറി. പരമസാധ്വിയായ ആ മഹിള തൻെറ ദിനരാത്രങ്ങൾ പ്രാർത്ഥന, ക്ഷേത്ര ദർശനം, ഉപവാസം തുടങ്ങിയ തപശ്ചര്യകൾ അനുഷ്ഠിച്ചു കഴിച്ചുകൂട്ടി. അവർ തൻെറ ഗൃഹത്തിൻെറ സമീപത്തുണ്ടായിരുന്ന ഒരു സിദ്ധേശ്വര ക്ഷേത്രം പതിവായി സന്ദർശിച്ച് പ്രാർത്ഥന നടത്തുകയും അവിടെയുണ്ടായിരുന്ന ഒരു അശ്വത്ഥവൃക്ഷത്തെ പ്രദക്ഷിണം വെയ്ക്കുകയും ചെയ്യുമായിരുന്നു. (ഇന്നും ഈ അശ്വത്ഥവൃക്ഷം അവിടെ നില്പുണ്ട്. ആയിരത്തിൽപരം വർഷത്തെ പഴക്കം തെളിയിക്കുന്ന വിധത്തിൽ അതിൻെറ ഇലകൾ കുറുകിക്കുറുകി വളരെ ചെറുതായിരിക്കുന്നു.) ഇപ്രകാരം ഒരു ദിവസം ക്ഷേത്രദർശനം നടത്തി ആൽമരത്തിനു പ്രദക്ഷിണം വെയ്ക്കുമ്പോൾ അതിൻെറ ചുവട്ടിൽ ഒരു കാഷായവേഷധാരി ഇരിക്കുന്നത് രുഗ്മിണിബായി കണ്ടു. അതിതേജസ്വിയായ ആ യതിശ്രേഷ്ഠനെ അവർ നമസ്കരിച്ചു. അപ്പോഴും അവരുടെ കഴുത്തിൽ മാംഗല്യസൂത്രം ഉണ്ടായിരുന്നു. സന്ന്യാസി "പുത്രവതീ ഭവ" എന്നരുൾ ചെയ്തുകൊണ്ട് അവരെ അനുഗ്രഹിച്ചു. ഇത് കേട്ട് രുഗ്മിണിബായിയുടെ വദനം വിവർണ്ണമായി. "ഭർത്താവ് എവിടെയാണെന്നു പോലും അറിയാത്ത തനിക്കെങ്ങനെയാണ് പുത്രന്മാരുണ്ടാവുക," അവർ സ്വയം ചിന്തിച്ചു. എങ്കിലും ഇപ്രകാരമുള്ള ഒരു മഹാത്മാവിൻെറ അനുഗ്രഹം വൃഥാവിലാവാൻ തരമില്ലെന്ന് അവരുടെ അന്തരംഗം മന്ത്രിക്കുന്നതു പോലെ അവർക്ക് തോന്നി.

രുഗ്മിണിബായിയുടെ ഭാവഭേദങ്ങൾ ശ്രദ്ധിച്ച സന്ന്യാസിക്ക്, അവരുടെ ഹൃദയത്തിൽ ദുഃഖം അലതല്ലുന്നതായി മനസ്സിലായി. സന്ന്യാസി അവരെ അടുത്തു വിളിച്ച് അതിൻെറ കാരണം തിരക്കി. രുഗ്മിണിബായി തൻെറ ശോകഭാണ്ഡം സന്ന്യാസിയുടെ മുന്നിൽ തുറന്നു വെച്ചു. അവരുടെ കദനകഥകൾ കേട്ട സന്ന്യാസി, താൻ സന്ന്യാസം നൽകി തൻെറ കൂടെ താമസിപ്പിക്കുന്ന യുവ ബ്രാഹ്മണൻ വിഠൽപന്ത് തന്നെ ആയിരിക്കുമെന്ന് അനുമാനിച്ചു.

അദ്ദേഹം പറഞ്ഞു: "എന്തായാലും നീ വിഷമിക്കരുത്. നിൻെറ ദുഃഖം

ഉടനെ അവസാനിക്കും. നിനക്ക് നിന്റെ ഭർത്താവിനെ തിരിച്ചു കിട്ടും. നിനക്ക് സൽസന്തതികൾ ജനിക്കും. അവർ ലോകാരാധ്യരായിത്തീരുകയും ചെയ്യും. സമാധാനമായി വീട്ടിലേക്കു മടങ്ങുക."

രാമാനന്ദസ്വാമികൾ നേരെ കാശിയിലെത്തി. തന്റെ ശിഷ്യനെ വിളിച്ച് കാര്യങ്ങൾ തിരക്കി. താൻ വിഠൽപന്താണെന്നുള്ള സത്യം അയാൾ സമ്മതിച്ചു.

"ശരി, ഇനിയും നീ ആ സാധ്വീരത്നത്തെ സങ്കടപ്പെടുത്തരുത്. നേരെ ആളിന്ദിയിലേക്കു പോയി ഗൃഹസ്ഥ ജീവിതം നയിക്കുക." സ്വാമികൾ ഉപദേശിച്ചു.

വിഠൽപന്ത് ഗുരുവിന്റെ ഉപദേശം സ്വീകരിച്ച് ആളിന്ദിയിലേക്കു മടങ്ങി, രുഗ്മിണിബായിയുടെ അടുത്തെത്തി. സന്ന്യാസിയുടെ അനുഗ്രഹം ഫലിച്ചുവല്ലോ എന്നോർത്ത് അവർ സന്തോഷിച്ചു. വീണ്ടും ഭാര്യാഭർത്താക്കന്മാരായി ജീവിതം ആരംഭിച്ചു.

അക്കാലത്ത് ഒരു സന്ന്യാസി ഗാർഹസ്ഥ്യത്തിലേക്കു തിരിച്ചുവരുന്നത് തികച്ചും ഒരസാധാരണ സംഭവമായിരുന്നു. ഗൃഹസ്ഥാശ്രമിക്ക് സന്ന്യാസിയാവാമെന്നല്ലാതെ, സന്ന്യാസി ഗൃഹസ്ഥാശ്രമിയാവുന്നത് ശാസ്ത്രനിഷിദ്ധമാണെന്നാണ് കരുതിയിരുന്നത്. തന്മൂലം ആളിന്ദിയിലെ ജനങ്ങൾ, പ്രത്യേകിച്ചും ബ്രാഹ്മണർ വിഠൽപന്തിന്റെ പുനഃപത്നീസമാഗമം അംഗീകരിക്കാൻ തയ്യാറായില്ല. തൽഫലമായി ഈ ദമ്പതികൾ ജാതിഭ്രഷ്ടരെപ്പോലെ ജീവിക്കാൻ നിർബ്ബന്ധിതരായി.

വിഠൽപന്ത് തന്റെ പത്നിയോടുകൂടി ആളിന്ദിയുടെ പ്രാന്തപ്രദേശത്തുള്ള സിദ്ധാബത്ത് എന്ന സ്ഥലത്തു താമസമാക്കി. കാലക്രമേണ ഈരണ്ടു വർഷം ഇടവിട്ട് അവർക്ക് നാല് സന്തതികൾ ജനിച്ചു. നിവൃത്തിനാഥ്, ജ്ഞാനേശ്വരൻ, സോപാൻ എന്ന മൂന്നു പുത്രന്മാർ യഥാക്രമം A.D. 1273, 1275, 1277 എന്നീ വർഷങ്ങളിലും പുത്രി മുക്താബായി A.D.1279-ലും ഭൂജാതരായി. അതീവ ബുദ്ധിശാലികളായിരുന്ന ഇവർ തങ്ങളുടെ പിൽക്കാല മഹത്വത്തിന്റെ ലക്ഷണങ്ങൾ ബാല്യകാലത്തുതന്നെ പ്രകടിപ്പിച്ചിരുന്നു. എന്നാൽ ജനങ്ങൾ ഈ കുട്ടികളുടെ ഔരസത്വം അംഗീകരിച്ചില്ല. ഇവരെ പാഠശാലകളിൽ പ്രവേശിപ്പിക്കുന്നതിന് ബ്രാഹ്മണർ എതിരുമായിരുന്നു. അതിനാൽ വിഠൽപന്ത് തന്റെ സന്താനങ്ങളുടെ വിദ്യാഭ്യാസം സ്വയം ഏറ്റെടുത്തു. പണ്ഡിതനായ അദ്ദേഹം ബ്രാഹ്മണകുമാരന്മാർ പഠിച്ചിരിക്കേണ്ട എല്ലാ കാര്യങ്ങളും അവരെ പഠിപ്പിച്ചു.

ഇപ്രകാരം വിഠൽപന്തുദമ്പതികൾ തങ്ങളുടെ നേർക്കുള്ള സമൂഹനിന്ദ അനുഭവിച്ചു വരവെ, കുട്ടികൾ വളർന്നു വന്നു. ഈ മടുപ്പിക്കുന്ന അന്തരീക്ഷത്തിൽനിന്നും അല്പം ആശ്വാസം ലഭിക്കുന്നതിനു വേണ്ടി, വിഠൽപന്ത് കുടുംബസമേതം നാസിക്കിലേക്കും അവിടെ നിന്ന് ത്ര്യംബകേശ്വരത്തേക്കും ഒരു തീർത്ഥയാത്ര നടത്തി. ഒരു ദിവസം ബ്രഹ്മഗിരിയെ പ്രദക്ഷിണം ചെയ്യവേ അവർ പേമാരിയിൽ അകപ്പെട്ടു. ആ സമയത്ത് ഒരു വ്യാഘ്രത്തിന്റെ ഘോരമായ ഗർജ്ജനം കേട്ടു. ഭയപ്പെട്ട് കൂട്ടം തെറ്റി അവർ പല വഴിക്കായി ഓടി. കുറച്ചു കഴിഞ്ഞ് എല്ലാവരും ഒത്തു ചേർന്നപ്പോൾ മൂത്തപുത്രനായ നിവൃത്തിനാഥിനെ കാണാനില്ലായിരുന്നു. അവിടെയെല്ലാം നിവൃത്തിനാഥിനെ തെരഞ്ഞെങ്കിലും ഒരു ഫലവുമുണ്ടായില്ല. നിവൃത്തിനാഥ് കടുവായുടെ വായിലകപ്പെട്ടിട്ടുണ്ടാ

വുമെന്ന് കരുതി അത്യന്തം ഖിന്നരായി അവരെല്ലാം ആളിന്ദിയിലേക്കു മടങ്ങി.

ഏതാനും നാളുകൾക്കുശേഷം നിവൃത്തിനാഥ് ആളിന്ദിയിലെത്തി. കൊടുങ്കാറ്റിലും പേമാരിയിലും അകപ്പെട്ട അയാൾ വഴിതെറ്റി ചെന്നുചേർന്നത് ഒരു ഗുഹയിലായിരുന്നു. അവിടെ നാഥ് സമ്പ്രദായത്തിലെ ശ്രേഷ്ഠനായ ഗഹിനിനാഥ് എന്നൊരു പുണ്യാത്മാവ് താമസിക്കുന്നുണ്ടായിരുന്നു. അദ്ദേഹം നിവൃത്തിനാഥിനെ തന്റെ ശിഷ്യനായി സ്വീകരിച്ച്, അവനെ യോഗവിദ്യ അഭ്യസിപ്പിച്ചു. യോഗവിദ്യ ജ്ഞാനേശ്വരന് ഉപദേശിച്ചു കൊടുക്കണമെന്ന് നിവൃത്തിനാഥിനോട് ഗുരു കല്പിക്കുകയും അതനുസരിച്ച് നിവൃത്തിനാഥ് യോഗവിദ്യയുടെ രഹസ്യങ്ങൾ ജ്ഞാനേശ്വരനെ പഠിപ്പിക്കുകയും അദ്ദേഹം ജ്ഞാനേശ്വരന്റെ ഗുരുവായിത്തീരുകയും ചെയ്തു.

വർഷങ്ങൾ ചിലതു കൊഴിഞ്ഞുവീണു. വിഠൽപന്തിന്റെ മക്കളെല്ലാം വളർന്നു. വലുതായി. അവർക്ക് ഉപനയനം നടത്തേണ്ട കാലം അതിക്രമിച്ചു. വിഠൽപന്ത് ബ്രാഹ്മണരെ കണ്ട് ഉപനയനകർമ്മം നടത്തിക്കൊടുക്കണമെന്നപേക്ഷിച്ചു. പക്ഷേ, അവർക്ക് ഒരു അനുഭാവവും ഉണ്ടായില്ല. താൻ ചെയ്ത തെറ്റിന് എന്തു ശിക്ഷയും അനുഭവിക്കാൻ തയ്യാറാണെന്നും എന്നാൽ കുട്ടികളോടു കരുണ കാണിക്കണമെന്നും വിഠൽപന്ത് കേണു പറഞ്ഞു. ബ്രാഹ്മണർക്ക് ഒരു കുലുക്കവും ഉണ്ടായില്ല. വിഠൽപന്ത് ചെയ്ത ശാസ്ത്രവിരുദ്ധമായ കുറ്റത്തിന് പത്നിയോടുകൂടി പ്രയാഗയിലെ ത്രിവേണീസംഗമത്തിൽ ചാടി ദേഹത്യാഗം ചെയ്യണമെന്ന് അവർ വിധിച്ചു.

ഗത്യന്തരമില്ലാതെ വിഠൽപന്ത് പത്നീസമേതനായി ത്രിവേണിയിൽ ജീവൻ ത്യജിച്ച് തന്റെ പാപത്തിന് പ്രായശ്ചിത്തം ചെയ്തു. എന്നാൽ മാതാപിതാക്കളുടെ ജീവത്യാഗം കുട്ടികളുടെ കഷ്ടപ്പാടുകൾക്ക് അറുതി വരുത്തിയില്ല. ഉപനയനകർമ്മം നടത്തിക്കൊടുക്കാൻ ബ്രാഹ്മണർ വിസമ്മതിച്ചു. അക്കാലത്ത് മഹാരാഷ്ട്രത്തിലെ ആദ്ധ്യാത്മിക സംസ്കാരകേന്ദ്രം പൈഠാൺ ആയിരുന്നു. അവിടെപ്പോയി അവിടത്തെ വൈദികശ്രേഷ്ഠരോടു ക്ഷമായാചനം ചെയ്യണമെന്നും അവർ കുട്ടികളുടെ ഭ്രഷ്ട് നീക്കാൻ സമ്മതിക്കുകയാണെങ്കിൽ അവരെ സമൂഹത്തിലേക്ക് തിരിച്ചെടുത്ത് അവരുടെ ഉപനയനകർമ്മം നടത്തിക്കൊടുക്കാമെന്നും ആളിന്ദിയിലെ ബ്രാഹ്മണർ കുട്ടികളെ അറിയിച്ചു.

ജ്ഞാനേശ്വരൻ തന്റെ സഹോദരന്മാരോടും സഹോദരിയോടുമൊപ്പം, പൈഠാണിലേക്കു തിരിച്ചു. അവർ പൈഠാണിലെ ധർമ്മപീഠത്തിന്റെ (religious court) മുമ്പാകെ ഹാജരായി. അവരുടെ സങ്കടങ്ങൾ ഉണർത്തിച്ചു. പക്ഷെ ധർമ്മപീഠത്തിലെ പണ്ഡിതന്മാർ കുട്ടികളുടെ ബ്രാഹ്മണ പൈതൃകത്തെ അംഗീകരിക്കാൻ വിസമ്മതിക്കുകയാണുണ്ടായത്. എന്നുമാത്രമല്ല, ഒരു പണ്ഡിതൻ ജ്ഞാനേശ്വരന്റെ പേരിനെ അപഹസിച്ചു കൊണ്ടു ചോദിച്ചു:

"നിന്റെ പേരു സൂചിപ്പിക്കുന്നതു പോലെ എന്തു ജ്ഞാനമാണ് നിനക്കുള്ളത്?"

ജ്ഞാനേശ്വരൻ പറഞ്ഞു: "ഈ സമസ്ത പ്രപഞ്ചത്തെയും കുറിച്ചുള്ള അറിവ് എനിക്കുണ്ട്. വാസ്തവത്തിൽ ഈ പ്രപഞ്ചം മുഴുവനും എന്റെതന്നെ പ്രതിച്ഛായയാണ്. താങ്കളും ഇവിടെയിരിക്കുന്ന ബ്രാഹ്മണരും ഈ ഗ്രാമവാസികളും മൃഗങ്ങളുമെല്ലാം.'

തത്സമയം വെള്ളം നിറച്ച തുകൽസഞ്ചികൾ പുറത്തു വെച്ചുകൊണ്ട് ഒരു പോത്തിനെ അതുവഴി കൊണ്ടുപോകുന്നുണ്ടായിരുന്നു. പോത്തിനെ ചൂണ്ടിക്കാണിച്ചു കൊണ്ട് ആ പണ്ഡിതൻ പറഞ്ഞു.

"അപ്പോൾ ആ പോകുന്ന പോത്തും ജ്ഞാനേശ്വരൻതന്നെ ആയിരിക്കണമല്ലോ."

"എന്താണ് സംശയം? വെള്ളം നിറച്ചുവെച്ച കുടങ്ങളിലെല്ലാം സൂര്യ ബിംബം പ്രതിഫലിക്കുന്നതുപോലെ, ഈശ്വരചൈതന്യം മനുഷ്യരിലും മൃഗങ്ങളിലും ഒരുപോലെ നിറഞ്ഞിരിക്കുന്നു." ജ്ഞാനേശ്വരൻ അരുളി.

"ഓഹോ, അങ്ങനെയോ? എങ്കിൽ ആ പോകുന്ന പോത്തും നീയും തമ്മിൽ വ്യത്യാസമൊന്നുമില്ലല്ലോ. അതിൻ്റെക്കൊണ്ട് വേദം ഉരുവിടുവിക്കുക. ഞങ്ങളൊന്നു കേൾക്കട്ടെ." ബ്രാഹ്മണൻ പ്രതിവചിച്ചു.

ജ്ഞാനദേവൻ സദസ്സിൽനിന്ന് എഴുന്നേറ്റു. അദ്ദേഹത്തിൻ്റെ മുഖം പ്രസന്നമായി. മുഖത്തിൻ്റെ തേജസ്സ് ആയിരം മടങ്ങു വർദ്ധിച്ചതുപോലെ തോന്നി. അദ്ദേഹം ആത്മവിശ്വാസത്തോടെ പോത്തിൻ്റെ അടുത്തെത്തി, അതിൻ്റെ തലയിൽ കൈവെച്ചു കൊണ്ട് അതിനോടു പറഞ്ഞു:

"ഈ ബ്രാഹ്മണരുടെ സംശയനിവൃത്തിക്കായി നീ ഋഗ്വേദം ചൊല്ലിയാലും."

അഹോ! എന്തൊരത്ഭുതം. പോത്ത് ഉച്ചാരണശുദ്ധിയോടെ സ്ഫുടമായി വേദം ചൊല്ലാൻ തുടങ്ങി. ഇതു കണ്ട് ആശ്ചര്യഭരിതരായ ബ്രാഹ്മണർ ജ്ഞാനേശ്വരൻ്റെ പാദത്തിൽ വീണു നമസ്കരിച്ചു. ജ്ഞാനേശ്വരൻ ഈശ്വരാവതാരമാണെന്ന് അവർ ഉത്ഘോഷിച്ചു. അദ്ദേഹത്തെയും സഹോദരങ്ങളെയും ശുദ്ധീകരിച്ച് സമൂഹത്തിൽ ചേർക്കാനുള്ള കഴിവ് തങ്ങൾക്കില്ലെന്നും, അവർ തങ്ങളെക്കാൾ ശ്രേഷ്ഠന്മാരാണെന്നും പൈഠാണിലെ ബ്രാഹ്മണർ വിധിയെഴുതി.

ജ്ഞാനേശ്വരൻ അല്പകാലംകൂടി സഹോദരങ്ങളോടൊപ്പം പൈഠാണിൽ താമസിച്ചു. ഇക്കാലത്ത് അദ്ദേഹം അവിടെ നടത്തിയിരുന്ന ആദ്ധ്യാത്മികപ്രഭാഷണങ്ങൾ കേൾക്കാൻ ആയിരങ്ങൾ തടിച്ചുകൂടുമായിരുന്നു. പൈഠാണിൽ വെച്ച് ജ്ഞാനേശ്വരൻ കാണിച്ച മറ്റുചില അത്ഭുതകൃത്യങ്ങളെ പ്പറ്റിയും അദ്ദേഹത്തിൻ്റെ സമകാലീനനും സന്തതസഹചാരിയുമായ നാമദേവൻ രേഖപ്പെടുത്തിയിട്ടുണ്ട്.

പൈഠാണിൽനിന്നു മടങ്ങി വരുന്നവഴി അവർ അഹമ്മദ് നഗർ ജില്ലയിൽ പ്രവാരാ നദീതീരത്തുള്ള നേവാസ് എന്ന ചെറിയ പട്ടണത്തിൽ ഏതാനും നാളുകൾ താമസിച്ചു. ഇവിടെയുള്ള ആദിമായാ ക്ഷേത്രത്തിൽ വെച്ചും ജ്ഞാനേശ്വരൻ ആദ്ധ്യാത്മികപ്രഭാഷണങ്ങൾ നടത്തിവന്നിരുന്നു. അക്കൂട്ടത്തിൽ ജ്യേഷ്ഠനും ഗുരുവുമായ നിവൃത്തിനാഥിൻ്റെ നിർദ്ദേശപ്രകാരം ജ്ഞാനേശ്വരൻ തൻ്റെ ജീവിതദൗത്യമെന്നു വിശേഷിപ്പിക്കാവുന്ന ഉൽകൃഷ്ടമായ കൃത്യം നിർവ്വഹിച്ചു. സർവ്വസമ്മതവും അദ്വിതീയവുമായ ജ്ഞാനേശ്വരിയുടെ നിർമ്മാണമായിരുന്നു വിസ്മയജനകമായ ഈ കൃത്യം. തൻ്റെ പ്രഭാഷണം കേൾക്കാൻ ഒരുമിച്ചുകൂടുന്ന ആൾക്കാരോട് മുന്നൊരുക്കമൊന്നുമില്ലാതെ തൽസമയം നിർമിച്ച പദ്യങ്ങളിലായി ഭഗവദ്ഗീതയെ

വ്യാഖ്യാനിക്കുകയായിരുന്നു ജ്ഞാനേശ്വരൻ ചെയ്തത്. ജ്ഞാനേശ്വരിയെ പിന്തുടർന്നു വന്ന ഒരു ദാർശനികഗ്രന്ഥമാണ് 'അമൃതാനുഭവം'. ഇതിൽ ജ്ഞാനേശ്വരന്റെ ആദ്ധ്യാത്മികദർശനത്തെ പണ്ഡിതോചിതമായി ചുരുക്കി പ്രതിപാദിച്ചിരിക്കുന്നു. ചാംഗ്ദേവപസഷ്ടി എന്നൊരു പ്രമുഖമായ ദാർശനിക കൃതിയും അദ്ദേഹത്തിന്റെ വകയായുണ്ട്.

ആളിന്ദിയിലേക്ക് മടങ്ങി വന്ന ജ്ഞാനേശ്വരന് തന്റെമേൽ ആരോപിച്ചിരുന്ന ഭ്രഷ്ട് ഒഴിവാക്കിയെന്നു ബോദ്ധ്യമായി. എന്നുതന്നെയല്ല, വിവിധ ജാതിയിൽപ്പെട്ട ജനങ്ങൾ അദ്ദേഹത്തിന്റെ ശിഷ്യത്വം സ്വീകരിക്കാൻ പരസ്പരം മത്സരിക്കുന്നുമുണ്ടായിരുന്നു.

തന്റെ യോഗശക്തികൊണ്ട് അനേക നൂറ്റാണ്ടു കാലമായി ജീവിച്ചു വരുന്നുവെന്നു കരുതപ്പെട്ടിരുന്ന, ദ്വേഷപ്രകൃതിയായ ചാംഗ്ദേവൻ എന്ന ഹഠയോഗി കേവലം ബാലനായ ജ്ഞാനേശ്വരന്റെ പ്രശസ്തിയിൽ അസൂയ പൂണ്ട്, അദ്ദേഹത്തെ ഒരു പാഠം പഠിപ്പിക്കാൻ തീരുമാനിച്ചു. ഒരു സർപ്പത്തെ കൈയിലിട്ടു കറക്കി ഒരു വ്യാഘ്രത്തിന്റെ പുറത്തു സവാരി ചെയ്തുകൊണ്ട് ചാംഗ് ദേവൻ അനവധി ശിഷ്യന്മാരുടെ അകമ്പടിയോടെ ആർഭാടപൂർവ്വം ജ്ഞാനേശ്വരന്റെ അടുത്തേക്കു ചെന്നു. തദവസരത്തിൽ ജ്ഞാനേശ്വരൻ സഹോദരങ്ങളോടുകൂടി ഒരു മതിലിന്റെ പുറത്ത് ഇരിക്കുകയായിരുന്നു. അദ്ദേഹം അശേഷം സംഭീതനാകാതെ സമചിത്തതയോടെ, താൻ ഇരുന്നിരുന്ന മതിലിനോട്, ചാംഗ് ദേവന്റെ നേർക്ക് ചലിക്കുവാൻ ആജ്ഞാപിച്ചു. മതിൽ ചലിച്ചു. തന്റെ നേർക്കു ചീറി വരുന്ന മതിൽ കണ്ട് അമ്പരന്ന് വിറളി പൂണ്ട ചാംഗ് ദേവൻ, ജ്ഞാനേശ്വരന്റെ മുന്നിൽ താൻ ആരുമല്ലെന്നു മനസ്സിലാക്കി, കാൽക്കൽ വീണ് സാഷ്ടാംഗം പ്രണമിച്ചു. ജ്ഞാനേശ്വരൻ പിന്നീട് യോഗശക്തിയുടെ മാത്രമായുള്ള അപര്യാപ്തതയും വ്യർത്ഥതയും ചൂണ്ടിക്കാണിച്ചു കൊണ്ട് അറുപത്തിയഞ്ചു ശ്ലോകങ്ങളിലായി ഒരു സന്ദേശം ചാംഗ് ദേവന് അയയ്ക്കുകയുണ്ടായി. ഇത് 'ചാംഗ് ദേവപസഷ്ടി'യെന്ന പേരിൽ പ്രസിദ്ധമാണ്.

ഏകദേശം ഒരു വർഷത്തിനു ശേഷം തന്റെ ആശയങ്ങളുടെ പ്രചരണത്തിന്റെ ഭാഗമായി അദ്ദേഹം കാശിയിലേക്ക് ഒരു തീർത്ഥയാത്ര നടത്തി. ശിഷ്യപ്രവരനായ നാമദേവനടക്കം അനവധി ശിഷ്യന്മാരും ആരാധകരും അദ്ദേഹത്തെ അനുഗമിച്ചിരുന്നു. പോകുന്ന വഴിക്കെല്ലാം അനവധി പ്രഭാഷണങ്ങൾ നടത്തിക്കൊണ്ടാണ് അദ്ദേഹം സഞ്ചരിച്ചിരുന്നത്. ഇവയിലെല്ലാം ആയിരക്കണക്കിനാളുകൾ പങ്കെടുക്കുകയും അവരെല്ലാം ജ്ഞാനേശ്വരന്റെ ഉപദേശങ്ങൾ ശ്രവിച്ച് കൃതാർത്ഥരാവുകയും ചെയ്തു.

ഈ തീർത്ഥയാത്ര കഴിഞ്ഞ് നാമദേവനോടൊപ്പം ജ്ഞാനേശ്വരൻ പന്ധർപ്പൂറിൽ മടങ്ങിയെത്തി. തന്റെ ജീവിതദൗത്യം നിർവ്വഹിച്ചു കഴിഞ്ഞുവെന്നും ഇനിയും ശരീരം വെടിയണമെന്നും അദ്ദേഹം തീരുമാനിച്ചു. പന്ധർപ്പൂറിൽ തന്നെ വിഠോബാക്ഷേത്രത്തിനു സമീപം സമാധിസ്ഥനാകണമെന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. എന്നാൽ ഒരു ദിവസം അദ്ദേഹത്തിന് വിഠോബായുടെ ഒരു സ്വപ്നദർശനം ഉണ്ടായി.

ഭഗവാൻ വിഠോബാ അരുൾചെയ്തു: "ഇവിടെ വരുന്നവരെല്ലാം എന്നോടുള്ള ഭക്തികൊണ്ട് എന്നെ ദർശിക്കാനാണ് വരുന്നത്. നീ ഇവിടെ

സമാധിസ്ഥനായാൽ നിനക്ക് നീ അർഹിക്കുന്ന സ്ഥാനവും ബഹുമതിയും ലഭിക്കുകയില്ല. നീ രണ്ടാം സ്ഥാനക്കാരനായിത്തീരും. അതു പാടില്ല. ആകയാൽ നീ ആളിന്ദിയിലേക്കു മടങ്ങി, ഇന്ദ്രയാണി നദീതീരത്തുള്ള സിദ്ധേശ്വര ക്ഷേത്രത്തിൽ സമാധിസ്ഥനാവുക. അവിടം പുണ്യസ്ഥലമാണ്. നിന്നെ കാണാനെത്തുന്ന ലക്ഷോപലക്ഷം ജനങ്ങൾക്കു നിന്റെ സമാധി ഒരു തീർത്ഥാടനകേന്ദ്രമായിത്തീരും."

ജ്ഞാനേശ്വരൻ ആളിന്ദിയിലെത്തി തന്റെ ജീവൽസമാധിക്കു വേണ്ടി ഒരുക്കങ്ങൾചെയ്തു. അദ്ദേഹത്തിന്റെ സഹോദരന്മാരെയും സഹോദരിയെയും നിരവധി ഭക്തന്മാരെയും ശിഷ്യന്മാരെയും സാക്ഷിനിർത്തിക്കൊണ്ട്, A.D. 1296 ഒക്ടോബർ 15-ാം തീയതി വ്യാഴാഴ്ച കൃഷ്ണപക്ഷത്രയോദശി നാളിൽ അദ്ദേഹം സഞ്ജീവൻ സമാധിയിൽ പ്രവേശിച്ചു. വിഷ്ണു ഭഗവാൻ ലക്ഷ്മീസമേതനായി തദവസരത്തിൽ സന്നിഹിതനായിരുന്നുവെന്നാണ് ഐതിഹ്യം. പ്രത്യേകമായി തയ്യാറാക്കിയ ഒരു അറയിൽ സമാധിസ്ഥനാവുകയും ഈ അറ പിന്നീട് മണ്ണിട്ടു മൂടുകയും ചെയ്യുന്നതാണ് ജീവൽസമാധി. ജ്ഞാനേശ്വരന് അപ്പോൾ ഇരുപത്തിയൊന്നു വയസ്സ് പൂർത്തിയായിരുന്നതേയുള്ളു. അദ്ദേഹത്തിന്റെ സമാധിക്കു ശേഷം ഏഴു മാസങ്ങൾക്കുള്ളിൽ സഹോദര ന്മാരായ നിവൃത്തിനാഥും സോപാനും സഹോദരി മുക്താബായിയും നശ്വരമായ ഈ ലോകത്തോടു വിട പറഞ്ഞു.

ജ്ഞാനേശ്വരസമാധിയിൽ മനോഹരമായ ഒരു ക്ഷേത്രം തീർത്തിട്ടുണ്ട്. എല്ലാ വർഷവും അദ്ദേഹത്തിന്റെ സമാധിയുടെ വാർഷികദിനത്തിൽ മഹാരാഷ്ട്രത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നും ലക്ഷോപലക്ഷം ഭക്ത ജനങ്ങൾ ഈ മഹാപുരുഷന് ആദരാഞ്ജലികൾ അർപ്പിക്കാനായി ഈ പുണ്യ ക്ഷേത്രത്തിൽ ഒത്തുകൂടുന്നു. ഇവിടെ സമാധിസ്ഥനായിരുന്നുകൊണ്ട് മാനവ രാശിക്ക് പരമകൈവല്യത്തിലേക്കുള്ള വഴി അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. ഒരു ആത്മാർത്ഥസാധകന് ജ്ഞാനേശ്വരസമാധിയിൽ പ്രണമിക്കുമ്പോൾ 'യഥാർത്ഥ ഈശ്വരദർശനം' അനുഭൂതമാകുന്നു. തന്റെ ആകർഷകമായ വ്യക്തിത്വം, ആർജ്ജവം, പിഴയ്ക്കാത്ത മാർഗ്ഗദർശിത്വം, പരിശുദ്ധ ജീവിതം, ഉന്നതമായ ആദ്ധ്യാത്മികാനുഭൂതി, ലോകസംഗ്രഹവ്യഗ്രത എന്നീ സദ്ഗുണ ങ്ങളാൽ ജ്ഞാനേശ്വരൻ ഭാരതത്തിലെ മഹാത്മാക്കളുടെ മുൻനിരയിൽ നിൽക്കുന്നു.

## II. ജ്ഞാനേശ്വരന്റെ കൃതികൾ

ജ്ഞാനേശ്വരൻ നിരവധി കൃതികൾ രചിച്ചിട്ടുള്ളതായി പറയപ്പെ ടുന്നുണ്ട്. എന്നാൽ ഇവയിൽ പലതിന്റെയും ആധികാരികത തെളിയിക്കാൻ വിഷമമുണ്ട്. എന്നിരുന്നാലും താഴെപ്പറയുന്ന രചനകൾ ജ്ഞാനേശ്വരന്റെ ആധികാരികമായ മൗലികരചനകളാണെന്ന് പണ്ഡിതന്മാർ കണ്ടെത്തിയിട്ടുണ്ട്.

### 1. ജ്ഞാനേശ്വരി

വിശ്വവിശ്രുതമായ ഭഗവദ്ഗീതയുടെ മറാത്തിഭാഷയിലുള്ള വ്യാഖ്യാനമാണ് ജ്ഞാനേശ്വരി. ആശയ സമ്പുഷ്ടമായ സംസ്കൃതവാക്കുകളിൽ

വേദവ്യാസൻ ഛന്ദോബദ്ധമായി അവതരിപ്പിച്ച അതിമഹത്തായ ഭഗവദ്ഗീതയെ, നാടൻശൈലിയിലുള്ള 'ഓവി' വൃത്തത്തിൽ അവതരിപ്പിക്കുകയായിരുന്നു ജ്ഞാനേശ്വരൻ ചെയ്തത്.

വേദഭാഷയായ സംസ്കൃതത്തിൽ രചിച്ചിട്ടുള്ള ഗീത ഒരു പ്രാദേശിക ഭാഷയായ മറാത്തിയിൽ വ്യാഖ്യാനിക്കുന്നത് ഈശ്വരനിന്ദയാണെന്ന് അക്കാലത്തെ യാഥാസ്ഥിതികബ്രാഹ്മണർ കരുതിയിരുന്നു. അതുവരെ ഭഗവദ്ഗീതയ്ക്കു സംസ്കൃതത്തിലല്ലാതെ ആരും വ്യാഖ്യാനം എഴുതിയിരുന്നില്ല. അവ വായിക്കുന്നതിനും മനസ്സിലാക്കുന്നതിനും സംസ്കൃതം അറിയാവുന്ന, സമൂഹത്തിന്റെ ഉപരിതലത്തിലുള്ളവർക്കു മാത്രമേ കഴിയുമായിരുന്നുള്ളു. സാധാരണ ജനങ്ങൾ ഗീതയെപ്പറ്റി അജ്ഞരായിരുന്നു. ഈ അവസ്ഥയ്ക്കു അറുതി വരുത്തണമെന്നുള്ള ഉദ്ദേശ്യത്തോടെയാണ് ജ്ഞാനേശ്വരൻ ഭഗവദ്ഗീതയെ മറാത്തിഭാഷയിൽ വ്യാഖ്യാനിച്ചത്. ഒരു പ്രാദേശിക ഭാഷയിൽ ഗീതയെ ആദ്യമായി വ്യാഖ്യാനിച്ച് വിപ്ലവം സൃഷ്ടിച്ചത് ജ്ഞാനേശ്വരനായിരുന്നു.

A.D.1290-ൽ, കേവലം പതിനഞ്ചു വയസ്സ് മാത്രമുള്ളപ്പോഴാണ് ജ്ഞാനേശ്വരൻ ജ്ഞാനേശ്വരി രചിച്ചത്. 700 ശ്ലോകങ്ങളുള്ള ഭഗവദ്ഗീതയെ, 'ഓവി' വൃത്തത്തിലുള്ള ഒൻപതിനായിരത്തിൽപരം ശ്ലോകങ്ങളിലായിട്ടാണ് അദ്ദേഹം വ്യാഖ്യാനിച്ചത്. ഒരു നാടൻപാട്ടിന്റെ മട്ടിൽ കാവ്യാത്മകത്വം തുളുമ്പുന്നതും ശ്രവണസുഭഗവുമായ ജനപ്രീതിയുള്ള ഒരു വൃത്തമാണ് 'ഓവി' യെന്ന വൃത്തം. മാറിവരുന്ന സ്വരങ്ങളോടുകൂടിയ പ്രാസനിബദ്ധമായ മൂന്നുവരികളും പ്രാസരഹിതമായി ഹ്രസ്വമായ നാലാമത്തെ വരിയും ചേർന്ന ഒരു പദ്യഖണ്ഡമാണ് ഓവി. ഹൃദയത്തിനും മനസ്സിനും കുളുർമ്മയേകുന്ന ഈ വൃത്തം പാടുന്നതിനും വർണ്ണിക്കുന്നതിനും ഏറ്റവും ഉചിതമായിട്ടുള്ളതാണ്.

"ഓം നമോ ശ്രീ ആദ്യാ
വേദപ്രതിപാദ്യാ
ജയ ജയ സ്വസംവേദ്യാ
ആത്മരൂപാ"

എന്ന ഓവിവൃത്തത്തിലുള്ള ഈ ശ്ലോകം ജ്ഞാനേശ്വരിയിലെ ഒന്നാമത്തെ ശ്ലോകമാണ്. ഈ വൃത്തത്തിന് ഗദ്യത്തിന്റെ ഗാംഭീര്യവും പദ്യത്തിന്റെ മനോഹാരിതയുമുണ്ട്. ഇപ്രകാരമുള്ള ഒൻപതിനായിരത്തി മുപ്പത്തിയെട്ട് ഓവി ശ്ലോകങ്ങളാണ് ജ്ഞാനേശ്വരിയിലുള്ളത്. ഈ വിശ്രുതഗ്രന്ഥം സ്വരമാധുര്യം, മൗലികമായ ആശയാവിഷ്കരണം, ലളിതമായ ആഖ്യാനം, ചടുലമായ സംഭാഷണം, ഉപമ, രൂപകം, ഉൽപ്രേക്ഷ തുടങ്ങിയ അലങ്കാരങ്ങളുടെ സമൃദ്ധവും ഉചിതവുമായ ഉപയോഗം, നാടൻ ശൈലിയുടെ പുതുമയാർന്ന പ്രയോഗം എന്നിവകൊണ്ട് അനുവാചകരെയും ശ്രോതാക്കളെയും ഹർഷപുളകിതരാക്കുന്നു.

യഥാർത്ഥത്തിൽ ജ്ഞാനേശ്വരി എഴുതിയുണ്ടാക്കപ്പെട്ട ഒരു ഗ്രന്ഥമല്ല. തന്റെ സംഭാഷണം കേൾക്കാൻ തടിച്ചുകൂടുമായിരുന്ന ജനങ്ങളോട് മുന്നൊരുക്കമില്ലാതെ വാചാപ്രസംഗമായി പദ്യരൂപേണ നടത്തിയ ഒരു പ്രഭാഷണമാണ് ജ്ഞാനേശ്വരി. അത് സച്ചിദാനന്ദ ബാബ എന്നൊരു ശിഷ്യൻ

തത്സമയത്ത് എഴുതിയെടുക്കുകയാണുണ്ടായത്. ഓരോ ഗീതാശ്ലോകവുമെടുത്ത് അതിനെപ്പറ്റി ഒരു പ്രസംഗം നടത്തുകയായിരുന്നു ജ്ഞാനേശ്വരൻ ചെയ്തത്. മലയുടെ മുകളിൽ നിന്ന് മഴക്കാലത്തു പ്രവഹിക്കുന്ന വെള്ളപ്പാച്ചിൽ പോലെ തട്ടിത്തകർത്തൊഴുകുന്ന ഒരു വാഗ്ധാരയായിരുന്നു അത്. ആദ്യകാലത്ത് ഭാവാർത്ഥദീപിക എന്ന പേരിലാണ് ഈ ഗ്രന്ഥം അറിയപ്പെട്ടിരുന്നത്. എന്നാൽ പില്ക്കാലത്ത് ജ്ഞാനേശ്വരന്റെ കൃതിയെന്ന നിലയ്ക്കു ജ്ഞാനേശ്വരിയെന്ന പേരിൽ ഇതിനു പ്രചുരപ്രചാരം സിദ്ധിച്ചു.

ഭഗവദ്ഗീതയ്ക്ക് ആദ്യമായി ഭാഷ്യം രചിച്ചത് ശ്രീ ശങ്കരാചാര്യ സ്വാമികളായിരുന്നു. 1200-ൽപരം വർഷങ്ങൾക്കു മുമ്പ് കാലടിയിൽ ജനിച്ച ഭാരതീയരിൽ ഏറ്റവും ഉന്നതനായ മഹാത്മാവെന്നനിലയ്ക്ക്, അദ്ദേഹം കേരളീയർക്ക് സുപരിചിതനാണ്. അദ്ദേഹം ഭാഷ്യകാരൻ എന്നാണ് വിശേഷിപ്പിക്കപ്പെടുന്നതുതന്നെ. ഗീതാഭാഷ്യത്തിന്റെ കാര്യത്തിൽ ശ്രീശങ്കരൻ പോയ വഴികൾ മനസ്സിലാക്കിയാണ് താനും പോകുന്നതെന്ന് ജ്ഞാനേശ്വരൻ പ്രസ്താവിക്കുന്നുണ്ടെങ്കിലും അവരുടെ ഇരുവരുടേയും ഭാഷ്യങ്ങൾ .തമ്മിൽ പ്രത്യക്ഷമായ വ്യത്യാസങ്ങളുണ്ട്. അതേസമയം അവരിരുവരും ഉറച്ച അദ്വൈതവാദികളുമായിരുന്നു. അദ്വൈതവേദാന്തത്തിന്റെയും ശാങ്കരമതത്തിന്റെയും അനുയായിയായിരുന്നു ജ്ഞാനദേവനും. എങ്കിലും ശുഷ്കമായ തത്ത്വചിന്തയേക്കാൾ ഭക്തിക്ക് അദ്ദേഹം സ്ഥാനം കൊടുത്തിരിക്കുന്നു.

ശങ്കരഭാഷ്യം ആദ്യന്തം ഒരേ മാതൃകയിലാണ്; ശാസ്ത്രജ്ഞന്റെ ചിട്ടയാണതിൽ. ശ്രീശങ്കരൻ ഗീതാശ്ലോകങ്ങൾക്ക് പദാനുപദത്തിലുള്ള ഭാഷ്യം നൽകിയിട്ടുണ്ട്. എന്നാൽ ജ്ഞാനേശ്വരൻ ഗീതാശ്ലോകങ്ങളെ ഗുണദോഷ നിരൂപണം നടത്തി, മൂലത്തിന്റെ കാതലായ അംശങ്ങളെ സ്വച്ഛവും സ്പഷ്ടവുമായ വിധത്തിൽ സ്വതന്ത്രമായി വിശദീകരിക്കയാണുണ്ടായത്. ശ്രീശങ്കരൻ ഗീതാതത്ത്വങ്ങളെ വേദങ്ങളും ഉപനിഷത്തുകളും മറ്റും ഉദ്ധരിച്ച് വാദിച്ചു സ്ഥാപിക്കാൻ ശ്രമിക്കുമ്പോൾ, ജ്ഞാനേശ്വരൻ അവയെ പറഞ്ഞു വിശ്വസിപ്പിക്കാനാണ് ശ്രമിക്കുന്നത്. ശ്രീശങ്കരൻ താർക്കികനായ വേദാന്തവാദിയായി പ്രത്യക്ഷപ്പെടുമ്പോൾ ജ്ഞാനേശ്വരനെ പ്രേമസ്വരൂപനായ ഒരു പുണ്യാത്മാവായിട്ടാണ് നാം ദർശിക്കുന്നത്. ശ്രീശങ്കരന്റെ ഉദ്ദേശ്യം ഗീതയ്ക്ക് ഭാഷ്യം നിർമ്മിക്കുകയായിരുന്നു. അദ്ദേഹം അതിൽ വിജയിച്ചു. എന്നാൽ ജ്ഞാനേശ്വരനാകട്ടെ, എല്ലാത്തരത്തിലുള്ളവരെയും മോക്ഷമാർഗ്ഗത്തിലേക്കു നയിക്കുന്ന ഒരുപകരണമാക്കണമെന്ന ലക്ഷ്യത്തോടെ ഗീതയെ വ്യാഖ്യാനിച്ചു. അദ്ദേഹം അക്കാര്യത്തിലും വിജയിച്ചു. ശ്രീശങ്കരൻ ഗീത 2-ാം അദ്ധ്യായം 11-ാം ശ്ലോകം മുതൽക്ക് അദ്ദേഹത്തിന്റെ ഭാഷ്യം ആരംഭിക്കുകയും 18-ാം അദ്ധ്യായത്തിലെ 73-ാം ശ്ലോകത്തോടെ അവസാനിപ്പിക്കുകയും ചെയ്യുന്നു. അങ്ങനെ 700 ഗീതാശ്ലോകങ്ങളിൽ 638 എണ്ണത്തിനു മാത്രമാണ് ശ്രീശങ്കരൻ ഭാഷ്യമെഴുതിയിരിക്കുന്നതെങ്കിൽ, മൊത്തം 700 ശ്ലോകങ്ങളും ജ്ഞാനേശ്വരൻ വിശദീകരിക്കുന്നുണ്ട്. ശ്രീശങ്കരൻ വിട്ടിട്ടുള്ള അവസാനത്തെ അഞ്ചു ശ്ലോകങ്ങൾ മാത്രം 223 ഓവി ശ്ലോകങ്ങളിലായി ജ്ഞാനേശ്വരൻ വിശദീകരിക്കുന്നു.

ജ്ഞാനേശ്വരന്റെ വാഗ്വിലാസം ജനഹൃദയങ്ങളിലേക്ക് ആഴ്ന്നിറങ്ങി. അവർ ജ്ഞാനേശ്വരിയെ തങ്ങളുടെ ലക്ഷ്യപ്രാപ്തിക്കുതകുന്ന തത്ത്വങ്ങ

ഉടങ്ങുന്ന ഒരു വിശുദ്ധഗ്രന്ഥമായി സ്വീകരിച്ചു. എഴുന്നൂറു സംവത്സരങ്ങൾക്കു ശേഷം ഇന്നും ജ്ഞാനേശ്വരിയോടുള്ള ജനങ്ങളുടെ പ്രതിപത്തിക്ക് യാതൊരു കോട്ടവും തട്ടിയിട്ടില്ല. എഴുത്തച്ഛനും അദ്ധ്യാത്മരാമായണത്തിനും മലയാളികളുടെ ഇടയിലുള്ള സ്ഥാനമാണ്, ജ്ഞാനേശ്വരനും ജ്ഞാനേശ്വരിക്കും മഹാരാഷ്ട്രർക്കിടയിലുള്ളത്. മലയാളികൾ രാമായണമാസക്കാലമായി കരുതി കർക്കടകമാസത്തിൽ രാമായണം പതിവായി വായിക്കുന്നു. എന്നാൽ മറാത്തി അറിയാവുന്നവർ ജ്ഞാനേശ്വരി എന്നും വായിക്കുന്നു. അവർ ജ്ഞാനേശ്വരനെ ഒരു പുണ്യാത്മാവെന്ന നിലയിലുപരിയായി ഈശ്വരാവതാരമായിത്തന്നെ കരുതുന്നു. ജ്ഞാനേശ്വരിയുടെ സാഹിത്യമേന്മയും ആദ്ധ്യാത്മികപ്രാഭവവും അതിനെ മറാത്തിയിലുള്ള വിശിഷ്ട ഗ്രന്ഥങ്ങളുടെ മുൻനിരയിൽ എത്തിച്ചിരിക്കുന്നു.

മുൻപ് സൂചിപ്പിച്ചതുപോലെ ജ്ഞാനേശ്വരി A.D.1290-ലാണല്ലോ രചിച്ചത്. എന്നാൽ അതിന്റെ മൂലം ഇതുവരെയും കണ്ടുകിട്ടിയിട്ടില്ല. കാലക്രമത്തിൽ അനവധി കൂട്ടിച്ചേർക്കലും മറ്റുമായി അതിൽ തെറ്റുകൾ കടന്നുകൂടി. മുന്നൂറോളം വർഷങ്ങൾക്കുശേഷം 1584-ൽ ജനാർദ്ദനഗുരുവിന്റെ ശിഷ്യനായ ഏകനാഥ് ആണ് ജ്ഞാനേശ്വരിയുടെ ഒരു സംസ്കരിച്ച പാഠം തയ്യാറാക്കിയത്. ജ്ഞാനേശ്വരന്റെ ഒരു സ്വപ്നദർശനം ഏകനാഥിനുണ്ടായെന്നും അതനുസരിച്ച് ഈ കൃത്യത്തിൽ അദ്ദേഹം ഏർപ്പെട്ടുവെന്നും അദ്ദേഹം ആളിന്ദിയിൽ വന്ന് ജ്ഞാനേശ്വരന്റെ യഥാർത്ഥ സമാധിസ്ഥാനം നിർണ്ണയിച്ചെന്നുമാണ് ഐതിഹ്യം. ഏതായാലും ഏകനാഥിന്റെ പാദുകങ്ങൾ ആളിന്ദിയിലുള്ള ജ്ഞാനേശ്വരന്റെ സമാധിക്ഷേത്രത്തിൽ പ്രത്യേകമായ ഒരിടത്തുവെച്ച് ഇപ്പോഴും പൂജിക്കുന്നുണ്ട്.

A.D.1907ൽ ആർ.വി.മഡ്ഗോയങ്കറും 1909-ൽ വി.കെ.രാജ്വാഡെയും 1910-ൽ എം.എം.കുന്തേയും ജ്ഞാനേശ്വരിയുടെ മൂലം പ്രസിദ്ധപ്പെടുത്തുകയുണ്ടായി. എന്നാൽ ഉള്ളടക്കത്തിൽ പലഭാഗങ്ങളിലും ഇവ തമ്മിൽ വ്യത്യാസമുണ്ടായിരുന്നു. അതിനാൽ 1950-ൽ മഹാരാഷ്ട്ര ഗവർമ്മെൻറ് ജ്ഞാനേശ്വരിയുടെ ആധികാരികമായ ഒരു പതിപ്പ് പുറത്തിറക്കുന്നതിനുവേണ്ടി പ്രൊഫ. എസ്സ്.വി.ദണ്ഡേക്കറെ അദ്ധ്യക്ഷനാക്കി വിദ്യാഭ്യാസവകുപ്പിന്റെ കീഴിൽ ഒരു സമിതി രൂപീകരിച്ചു. ഈ സമിതി 1953-ൽ പ്രസിദ്ധീകരിച്ച പതിപ്പാണ് ഇപ്പോൾ മഹാരാഷ്ട്രത്തിൽ പ്രചാരമുള്ളത്. എന്നിരുന്നാലും ഇതിനു മുമ്പുണ്ടായിരുന്ന മൂന്നു പതിപ്പുകളും ഇപ്പോഴും ലഭ്യമാണ്.

ജ്ഞാനേശ്വരി ഇംഗ്ലീഷിലേക്കും ഫ്രഞ്ച്, സ്പാനിഷ്, പേർഷ്യൻ എന്നീ ഭാഷകളിലേക്കും വിവർത്തനം ചെയ്യപ്പെട്ടിട്ടുണ്ട്. 1952-ൽ ശ്രീ രാമചന്ദ്ര കെ.ഭാഗവത് ആണ് ജ്ഞാനേശ്വരി മുഴുവനും ആദ്യമായി ഇംഗ്ലീഷിലേക്കു പരിഭാഷപ്പെടുത്തിയത്. ശ്രീ സി.എസ്.പണ്ഡിറ്റ് പിന്നീട് അതിനെ പുനഃസംസ്കരണം ചെയ്യുകയും മദ്രാസിലെ സമത ബുക്സ് പ്രസിദ്ധീകരിക്കുകയുമുണ്ടായി. ഉന്നതനിലവാരം പുലർത്തുന്ന മറ്റൊരു ഇംഗ്ലീഷ് തർജ്ജമ ശ്രീ വി.ജി.പ്രധാൻ തയ്യാറാക്കിയതാണ്. ഇത് യുണൈറ്റഡ് നേഷൻസിന്റെ സാംസ്കാരിക വിഭാഗമായ UNESCO ആണ് പ്രസിദ്ധപ്പെടുത്തിയിട്ടുള്ളത്. മറ്റൊരു തർജ്ജമയും അമേരിക്കയിൽ നിന്നുതന്നെ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അത് സ്വാമി കൃപാനന്ദ

എഴുതിയിട്ടുള്ളതും സ്റ്റേറ്റ് യൂണിവേഴ്സിറ്റി ഓഫ് ന്യൂയോർക്ക് പ്രസ്സ് പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതുമാണ്. എം.ആർ.യാർഡി എന്ന ഒരു റിട്ടയർഡ് ഐ.സി.എസ്സ് ഉദ്യോഗസ്ഥൻ തയ്യാറാക്കി, ഭാരതീയ വിദ്യാഭവൻ പ്രസിദ്ധീകരിച്ചിട്ടുള്ളതാണ് നാലാമതായിട്ടുള്ള ഇംഗ്ലീഷ്പരിഭാഷ. കൂടാതെ ശ്രീ ഉമാനന്ദ സരസ്വതിയും ജ്ഞാനേശ്വരിയുടെ ഇംഗ്ലീഷ് പരിഭാഷ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഇവയെല്ലാംതന്നെ മൂലകൃതിയിലെ ഓവിശ്ലോകങ്ങൾ പദാനുപദമായിത്തന്നെ തർജ്ജമ ചെയ്യപ്പെട്ടിട്ടുള്ളവയാണെങ്കിലും, ഓരോരുത്തരും അവലംബിച്ചിട്ടുള്ള മൂലകൃതിയിൽ കാണുന്ന വ്യത്യാസങ്ങൾ ഇവകളിലും കാണാനുണ്ട്. എങ്കിലും അടിസ്ഥാനപരമായ കാര്യങ്ങളിൽ എല്ലാം ഒന്നുപോലെ തന്നെയാണുതാനും. ഇതിനെല്ലാം പുറമെ വളരെമുമ്പ് 1932-ൽ ജ്ഞാനേശ്വരിയുടെ ഒരു സംഗ്രഹം മനു സുബേദാർ ഇംഗ്ലീഷിൽ, 'ഗീത വിശദീകരിക്കപ്പെടുന്നു' എന്ന ശീർഷകത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

1940-ൽ രഘുനാഥ് മാധവ് ഭാഗ്ഡെയാണ് ജ്ഞാനേശ്വരി ആദ്യമായി ഹിന്ദിയിലേക്ക് തർജ്ജമചെയ്തത്. അതിനുശേഷം ബാബുരാമചന്ദ്രവർമ്മ, ഗണേഷ്പ്രസാദ് അഗർവാൾ, ബാബുറാവു കുംതേക്കർ എന്നിവരും ഹിന്ദി വിവർത്തനങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ജ്ഞാനേശ്വരി ഗുജറാത്തിയിലേക്ക് വിവർത്തനം ചെയ്തത് രത്നസിംഗ് ദീപ്സിംഗ് പാർമർ, കിസ്സാൻ സിൻഹാജി തുടങ്ങിയവരാണ്. ഗിരീഷ് ചന്ദ്രസെൻ ബംഗാളിയിൽ തർജ്ജമ ചെയ്തിട്ടുള്ള ജ്ഞാനേശ്വരി 1963-ൽ സാഹിത്യ അക്കാഡമി പ്രസിദ്ധ പ്പെടുത്തുകയുണ്ടായി. ദിഗവള്ളി ശേഷഗിരി എന്നൊരാൾ ജ്ഞാനേശ്വരി തെലുങ്കിലും, രാഘവേന്ദ്ര സുബ്ബറാവു എന്നൊരാൾ കന്നടത്തിലും തർജ്ജമ ചെയ്തിട്ടുണ്ട്. കോദണ്ഡരാമ സ്വാമികൾതമിഴിലേക്ക് തർജ്ജമ ചെയ്തിട്ടുള്ള ജ്ഞാനേശ്വരി 1988-ൽ ഭാരതീയ വിദ്യാഭവൻ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. യുനെസ്കോയുടെ നേതൃത്വത്തിലാണ് ഇത് ഫ്രഞ്ച്, സ്പാനിഷ് എന്നീ ഭാഷകളിൽ വിവർത്തനം ചെയ്യപ്പെട്ടിട്ടുള്ളത്. വളരെ നേരത്തെ, 1920-കളിലാണ് ഇത് പേർഷ്യൻ ഭാഷയിൽ പരിഭാഷപ്പെടുത്തിയിട്ടുള്ളത്. അങ്ങനെ ജ്ഞാനേശ്വരി ഇപ്പോൾ അന്താരാഷ്ട്രതലങ്ങളിൽ ലഭ്യമാണ്. അതിനാൽ ലോകത്തിന്റെ വിവിധ ഭാഗങ്ങളിലുള്ള സത്യാന്വേഷകർക്കും തത്ത്വശാസ്ത്ര വിദ്യാർത്ഥി കൾക്കും ജ്ഞാനേശ്വരി പഠിക്കുന്നതിനുള്ള അവസരം ലഭിച്ചിരിക്കുന്നു. ജ്ഞാനേശ്വരി പൂർണ്ണമായും മലയാളത്തിലേക്ക് വിവർത്തനം ചെയ്യുന്നതിനുള്ള ആദ്യത്തെ സംരംഭമാണ് ഈ പരിഭാഷ.

## 2. അമൃതാനുഭവം

ജ്ഞാനേശ്വരിയുടെ പൂർത്തീകരണത്തിനുശേഷം ജ്ഞാനദേവൻ രചിച്ചതാണ് അമൃതാനുഭവം. ജ്ഞാനേശ്വരി പൂർത്തിയാക്കിയതോടുകൂടി ജീവൽസമാധിയാകണമെന്ന് ജ്ഞാനേശ്വരൻ ആഗ്രഹിച്ചു. എന്നാൽ ഗുരുവായ ജ്യേഷ്ഠൻ നിവൃത്തിനാഥ് അതിനനുവദിച്ചില്ല. ജ്ഞാനേശ്വരി ഗീതയുടെ ഭാഷ്യമായതു കൊണ്ട് അത് ജ്ഞാനേശ്വരന്റെ മൗലികമായ ഒരു കൃതിയെന്ന് കണക്കാക്കാൻ സാദ്ധ്യമല്ലെന്നും സ്വന്തമായ അനുഭവങ്ങളുടെ വെളിച്ചത്തിൽ മൗലികമായ ഒരു കൃതി രചിക്കണമെന്നും ജ്യേഷ്ഠൻ ജ്ഞാനേശ്വരനോട് ആവശ്യപ്പെട്ടു. അപ്രകാരം അദ്ദേഹം നിർമ്മിച്ചതാണ് അമൃതാനുഭവം.

ജ്ഞാനേശ്വരി ഭഗവദ്ഗീതയ്ക്കുള്ള ഭാഷ്യമാണെങ്കിൽ അമൃതാനുഭവം ജ്ഞാനേശ്വരൻെറ ആത്മവചസ്സുകളാണ്. അഗാധമായ അനുഭവത്തിൻെറ സുന്ദരമായ ആവിഷ്ക്കാരമാണ്. 803 ഓവിശ്ലോകങ്ങളടങ്ങിയ ഈ കൃതിയിൽ ശ്രീശങ്കരൻെറ അദ്വൈതപദ്ധതി തുടർന്നിരിക്കുന്നു. അജ്ഞാന ജ്ഞാനനിരാസം തുടങ്ങിയവയാണ് ഇതിലെ വിഷയങ്ങൾ.

മറാത്തിഭാഷയിലെ ഏറ്റവും മികച്ച ആദ്ധ്യാത്മിക കൃതിയായിട്ടാണ് അമൃതാനുഭവത്തെ കണക്കാക്കുന്നത്. ഭാഷാചാതുരിയുടേയും ഉദാത്തമായ ഭാവനയുടേയും മകുടോദാഹരണമെന്ന് വിശേഷിപ്പിക്കാവുന്നതാണ് ഈ ഗ്രന്ഥം. ഇത് ജ്ഞാനേശ്വരൻെറ ജ്യോതിർരൂപസിദ്ധാന്തമായ സ്ഫൂർത്തി വാദത്തെക്കുറിച്ച് വിശദമായി പ്രതിപാദിക്കുന്നു. മനുഷ്യമനസ്സിനെ ആവരണം ചെയ്യുന്ന കൂരിരുട്ടിൽനിന്ന് ചിന്താധാരകളുടെ മിന്നൽപ്പിണർ പ്രസരിപ്പിച്ച്, ഒരു മാർഗ്ഗദർശിയുടെ കർത്തവ്യമാണ് അദ്ദേഹം ഈ ഗ്രന്ഥത്തിൽകൂടി നിർവ്വഹിക്കുന്നത്. ആത്മാവിൻെറ അടിസ്ഥാനത്തിൽ സ്വന്തം വ്യക്തിത്വത്തെ കണ്ടെത്താൻ സഹായിക്കുന്ന രീതിയാണ് അദ്ദേഹം അവലംബിച്ചിട്ടുള്ളത്. അകൃത്രിമ ഭക്തിയുടെ രഹസ്യത്തെ വെളിവാക്കിക്കൊണ്ട് ഈ കൃതി അവസാനിക്കുന്നു. ഒരു സംവാദരീതിയിൽ എഴുതപ്പെട്ടിട്ടുള്ള ഈ കൃതി വാദോന്മുഖവും വിമർശനാത്മകവുമാണ്. ആകയാൽ ഇത് വിദ്വത് സമൂഹത്തെയാണ് കൂടുതലായി ആകർഷിക്കുന്നത്.

### 3. ചാംഗ് ദേവ പസഷ്ടി

യോഗിവര്യനായ ചാംഗ്ദേവനെ അഭിസംബോധന ചെയ്തുകൊണ്ടുള്ള ഒരു കത്താണ് ചാംഗ്ദേവ പസഷ്ടി. 65 ഓവിശ്ലോകങ്ങളിലായി ഈ കൃതി നിബന്ധിച്ചിരിക്കുന്നു. ഈ പ്രപഞ്ചം മുഴുവൻ സർവ്വേശ്വരൻെറ പ്രകാശാത്മകമായ മൂർത്തഭാവമാണെന്ന ജ്ഞാനേശ്വരൻെറ വാദഗതി ഇതിൽ ഹ്രസ്വമായി പ്രതിപാദിച്ചിരിക്കുന്നു. യോഗം കൊണ്ടു നേടുന്ന ശക്തികളുടെ നിഷ്പ്രയോജനതയും ഇതിൽ വെളിപ്പെടുത്തിയിട്ടുണ്ട്.

### 4. അഭംഗങ്ങൾ

ചിന്താദ്യോതകങ്ങളും ഭക്തിരസപ്രധാനങ്ങളുമായ ചെറിയ കീർത്തനങ്ങളാണ് 'അഭംഗ്' എന്നറിയപ്പെടുന്നത്. ഏകദേശം ആയിരത്തോളം അഭംഗങ്ങൾ ജ്ഞാനേശ്വരൻ രചിച്ചിട്ടുണ്ട്. പന്ഥർപ്പൂരിലെ മൂർത്തിയായ വിഠലിൻെറ (മഹാവിഷ്ണു) രൂപാനുവർണ്ണന, ഭഗവാൻെറ തിരുനാമമാധുര്യം, ഗുരുമാഹാത്മ്യം തുടങ്ങിയ വിവിധ വിഷയങ്ങളെ ഈ അഭംഗങ്ങളിൽ പരാമർശിക്കുന്നു. 'വിരഹിണി' (പ്രിയതമൻെറ വേർപാടിൻെറ ദുഃഖം അനുഭവിക്കുന്ന സ്ത്രീ, ഈശ്വരസാക്ഷാത്ക്കാരത്തിനുവേണ്ടി കാത്തിരിക്കുന്ന വ്യക്തി) എന്ന പേരിലറിയപ്പെടുന്ന ചില അഭംഗങ്ങൾ മറ്റുള്ളവയേക്കാൾ താരതമ്യേന മധുരതരവും അക്കാരണം കൊണ്ടുതന്നെ കൂടുതൽ പ്രശസ്തിയാർജ്ജിച്ചവയുമാണ്. ഇവ ഇന്നും ആയിരക്കണക്കിന് മഹാരാഷ്ട്രക്കാരുടെ നാവിൻതുമ്പിൽ തത്തിക്കളിക്കുന്നു. 'ഇവയിൽ പല അഭംഗങ്ങളും സുപ്രസിദ്ധ ഗായികയായ ലതാമങ്കേഷ്കർ പാടി കാസറ്റിലാക്കി പ്രചരിപ്പിച്ചിട്ടുണ്ട്.

ഹരിപഥം തുടങ്ങിയ മറ്റുചില രചനകൾ കൂടി ജ്ഞാനേശ്വരൻേറതായി പറയപ്പെടുന്നുണ്ടെങ്കിലും ഇതിനെക്കുറിച്ച് പണ്ഡിതന്മാർക്കിടയിൽ അഭിപ്രായഭിന്നത നിലവിലുണ്ട്.

# III ജ്ഞാനേശ്വരന്റെ ജീവിതധർമ്മവും തത്ത്വശാസ്ത്രവും

തന്റെ കൃതികളിലൂടെയെല്ലാം, ജ്ഞാനദേവന്റെ ഏക ലക്ഷ്യം, ആത്മീയാനുഭൂതിയിലൂടെ എങ്ങനെ ജീവിതത്തിൽ ആനന്ദം കൈവരിക്കാമെന്ന് ജനങ്ങളെ പഠിപ്പിക്കുകയായിരുന്നു. "ഞാൻ ലോകത്തിനുവേണ്ടി ആനന്ദത്തിന്റെ ശ്രീകോവിൽ പണിതീർക്കുകയാണ്." അദ്ദേഹം ജ്ഞാനേശ്വരിയിൽ ഉദ്ഘോഷിക്കുന്നു. അമൃതാനുഭവത്തിലും വ്യത്യസ്തശൈലിയിലാണെങ്കിലും ഇക്കാര്യംതന്നെ അദ്ദേഹം പ്രസ്താവിക്കുന്നു. "ദിവ്യാനുഭൂതിയുടെ അമൃതരസം ഒരു തളികയിലെന്നോണം ഞാൻ ഈ ലോകത്തിനു മുമ്പിൽ വെച്ചിരിക്കുന്നു. മാലോകർ അത് തൃപ്തിയാവോളം ആസ്വദിച്ച് ആനന്ദതുന്ദില രാകട്ടെ."

തനിക്കു മുമ്പുണ്ടായിരുന്ന മററു പ്രശസ്ത ആചാര്യന്മാരെപ്പോലെ വേദാന്തത്തെ, അഥവാ ഉപനിഷത്തുകളെയാണ് ജ്ഞാനദേവനും തന്റെ തത്ത്വശാസ്ത്രത്തിന് അടിസ്ഥാനമാക്കിയിട്ടുള്ളത്. അദ്വൈതാനുഭൂതിയെ, അഥവാ കേവലാനുഭൂതിയെയാണ് അദ്ദേഹം പരമലക്ഷ്യമായി ഉയർത്തിപ്പിടി ക്കുന്നത്. അദ്ദേഹത്തിന്റെ തത്ത്വശാസ്ത്രസംഹിതയെ ചുരുക്കി ഇപ്രകാരം പ്രതിപാദിക്കാം.

പരമസത്യം: സത്യം ഏകമാണ്. അത് അനന്തമാണ്; സത്-ചിത്-ആനന്ദമാണ്.

ജീവാത്മാവ്: ജീവാത്മാവ് വാസ്തവത്തിൽ ബ്രഹ്മം അഥവാ പരമാത്മാവ് ആണ്. അതുകൊണ്ടുതന്നെ അത് ജനനമരണക്ലേശങ്ങളിൽ നിന്ന് മോചിതവുമാണ്. എന്നാൽ ബ്രഹ്മത്തിന്റെ യഥാർത്ഥ സ്വരൂപജ്ഞാനം ഇല്ലാത്തതുകൊണ്ട്, ജനിക്കുകയും മരിക്കുകയും ചെയ്യുന്ന ശരീരമാണ് താനെന്നു ഭ്രമിച്ച്, ജനനമരണക്ലേശങ്ങളെ അനുഭവിക്കുന്നതായി ജീവാത്മാവ് ധരിക്കുന്നു. തന്റെ യഥാർത്ഥരൂപം ബ്രഹ്മമാണെന്നുള്ള പൂർണ്ണജ്ഞാനം കൊണ്ടു മാത്രമേ ജീവൻ, സാങ്കല്പികമായ ഈ വ്യഥകളിൽനിന്ന് മുക്തിപ്രാപിക്കുകയുള്ളു. ഈ ജ്ഞാനം ഗുരുവിൽനിന്ന് ഒരുവന് ലഭിക്കുന്നു. കേവലം ബുദ്ധിപരമായ ഒരു സങ്കല്പമെന്നതിലുപരി, വാസ്തവമായും താൻ ബ്രഹ്മത്തിൽനിന്നും വ്യത്യസ്തമല്ലെന്ന യഥാർത്ഥജ്ഞാനത്തിന് ഒരുവനെ പ്രാപ്തനാക്കാൻ മാത്രമേ, കർമ്മം തുടങ്ങിയ മററു മാർഗ്ഗങ്ങൾക്കു കഴിയുകയുള്ളു. ഈ അപരോക്ഷജ്ഞാനം പൂർണ്ണമായും അനുഭവവേദ്യമാകുന്നതിന് ആദ്ധ്യാത്മിക സാധന അത്യന്താപേക്ഷിതമാണ്.

ജ്ഞാനദേവന്റെ അഭിപ്രായപ്രകാരം ബ്രഹ്മജ്ഞാനത്തിന്റെ ഈ അദ്വൈതാനുഭൂതിയിൽ എല്ലാ ദുഃഖങ്ങളിൽനിന്നുമുള്ള പൂർണ്ണനിവൃത്തിയും അത്യുന്നതമായ ആനന്ദാനുഭൂതിയും കൈവരുന്നു. ജ്ഞാതാവിനും ജ്ഞേയത്തിനുമിടയ്ക്കുള്ള ദ്വന്ദ്വഭാവം അവസാനിക്കുന്നു. ബ്രഹ്മജ്ഞാനമെന്നുള്ളത് ബ്രഹ്മവുമായുള്ള ഒരു കേവലസംബന്ധമല്ല. പ്രത്യുത ബ്രഹ്മവുമായുള്ള പൂർണ്ണമായ താദാത്മ്യം പ്രാപിക്കലാണ്. ഈ അവസ്ഥയിൽ മനുഷ്യൻ ജനനമരണരൂപമാകുന്ന സംസാരചക്രത്തിൽ നിന്നും തദ്വാരാ സർവ്വദുഃഖങ്ങളിൽനിന്നും വിമുക്തനാവുന്നു. ഈ അവസ്ഥയ്ക്കാണ് മനുഷ്യജന്മത്തിന്റെ ലക്ഷ്യമായ മോക്ഷം എന്നു പറയുന്നത്.

ലോകത്തോടുള്ള ജ്ഞാനദേവന്റെ സന്ദേശം ഇതാണ്: "സ്വയം അറിയുക", "ഉണരുക, എഴുന്നേല്ക്കുക, ജ്ഞാനികളെ സമീപിച്ച്

അവരിൽനിന്നും സ്വരൂപജ്ഞാനം നേടി അനുഗൃഹീതരാവുക."

ഈ ജ്ഞാനത്തിന് ഒരുവന് എങ്ങനെ അർഹത കൈവരുന്നുവെന്നും സ്വരൂപബോധം എങ്ങനെ നേടാമെന്നും താഴെ വിവരിച്ചിരിക്കുന്നു.

ജ്ഞാനദേവൻെറ അഭിപ്രായപ്രകാരം മോക്ഷത്തിലേക്കുള്ള പാത, കർമ്മം, ഭക്തി, ജ്ഞാനം എന്നിവയിൽക്കൂടിയാണ്. ഇവ ഓരോന്നും മററുള്ളതിൽനിന്നു വ്യതിരിക്തമല്ല. നേരേമറിച്ച് ഒന്നിൽനിന്നും മറെറാന്നിലേക്കു നയിക്കുന്ന ഒരേ പന്ഥാവിൻെറതന്നെ മൂന്നു വ്യത്യസ്തഘട്ടങ്ങളാണ്. കർമ്മവും ഭക്തിയും ജ്ഞാനസമ്പാദനത്തിനുള്ള പൂർവ്വാഭ്യാസങ്ങളാണ്. പാപകർമ്മങ്ങളുടെ പ്രായശ്ചിത്തവും മനഃശുദ്ധീകരണവുമാണ് കർമ്മംകൊണ്ടു സാധിക്കേണ്ടത്. ഭക്തികൊണ്ട് മനസ്ഥൈര്യവും ഏകാഗ്രതയും ലഭിക്കുന്നു. ഇപ്രകാരം ജ്ഞാനസമ്പാദനത്തിനുള്ള അർഹത നേടിയ സാധകൻ ഗുരു കാണിച്ചുതരുന്ന പാതയിലൂടെ ജ്ഞാനത്തിലേക്ക് മുന്നേറുന്നു. ആത്മസാക്ഷാത്കാരത്തിലേക്കുള്ള ഈ മാർഗ്ഗം ഏററവും കാഠിന്യമേറിയതാണ്. ആകയാൽ ഇതു നഗ്നപാദനായി വാളിൻെറ വായ്ത്തലയിലൂടെ നടക്കുന്നതിന് തുല്യമാണ്.

ആത്മസാക്ഷാത്കാരത്തിലേക്കുള്ള പ്രയാണത്തിൻെറ വിവിധ ഘട്ടങ്ങളെക്കുറിച്ച് ജ്ഞാനേശ്വരിയിൽ സംക്ഷിപ്തമായി പ്രതിപാദിക്കുന്നുണ്ട്. ഈ യാത്ര എവിടെ തുടങ്ങുന്നു, ആരെല്ലാമാണ് സഹയാത്രികർ, ഗുരുവിനെ കണ്ടുമുട്ടൽ, ഗുരു സാധകന് ചെയ്യുന്ന സഹായങ്ങൾ, സാധകൻ സ്വയം ചെയ്യേണ്ടുന്ന പ്രവൃത്തികൾ എന്നിവയെല്ലാം പരാമർശിക്കപ്പെട്ടിട്ടുണ്ട്.

ഒരു സാധകൻ നിഷ്കാമകർമ്മമാകുന്ന വഹ്നിയിൽ നീചവാസനകളുടെ ബീജങ്ങളായ രജസ്തമോ ഗുണങ്ങളെ എരിച്ചു കളയുകയാണ് ആദ്യം ചെയ്യേണ്ടതെന്ന് ജ്ഞാനേശ്വരൻ പറയുന്നു. ഇപ്രകാരം മനസ്സ് നിഷ്കാമകർമ്മങ്ങളിൽ ഉറപ്പിക്കുമ്പോൾ, സാധകൻ നീചവാസനകളിൽനിന്നും ഭോഗാസക്തിയിൽനിന്നും മോചിതനാകുന്നു. സന്താനങ്ങളിലും സമ്പത്തിലുമുള്ള മോഹം പൂർണ്ണമായും നിയന്ത്രിക്കപ്പെടുന്നു. സ്വർഗ്ഗപ്രാപ്തിയിൽ അവന് ആശയില്ലാതാകുന്നു. ഭോഗാസ്വാദനംകൊണ്ട് അശുദ്ധമാക്കപ്പെട്ട ഇന്ദ്രിയങ്ങളെ ഇന്ദ്രിയ വിഷയങ്ങളിൽനിന്നും പിന്തിരിപ്പിച്ച് പ്രത്യാഹാരത്തിലൂടെ അവൻ അതിനെ പവിത്രീകരിക്കുന്നു. ഇപ്രകാരം ഈശ്വരാർപ്പണമായി ചെയ്യുന്ന ഭഗവദാരാധന നടത്തുന്ന സാധകന്, ഈശ്വരകൃപകൊണ്ട് വൈരാഗ്യം ഉദിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ ആത്മസാക്ഷാൽക്കാരത്തിന് അവശ്യം വേണ്ടതായ മനഃശുദ്ധിയെ കൈവരിക്കുന്നതിനാവശ്യമായ എല്ലാകാര്യങ്ങളും സാധകൻ അനുഷ്ഠിക്കുന്നു.

ഈശ്വരനൊഴികെ മററു വസ്തുക്കളോടെല്ലാമുള്ള സംഗരാഹിത്യമാണ് മനഃശുദ്ധികൊണ്ട് ലക്ഷ്യമാക്കുന്നത്. സാധകൻ നേടിയിരിക്കേണ്ട ഗുണങ്ങളിൽ പ്രഥമവും പ്രധാനവുമാണ് ഹൃദയശുദ്ധി. ആദ്ധ്യാത്മികജീവിതത്തിലെ അനിവാര്യമായ ഗുണവിശേഷമാണ് ഇത്.

സാധനയിലെ അടുത്തപടി ഒരു സദ്ഗുരുവിൻെറ കൃപയ്ക്ക് പാത്രമാവുക എന്നുള്ളതാണ്. ആത്മജ്ഞാനത്തിലേക്കുള്ള തീർത്ഥയാത്രയുടെ ഏററവും പ്രാധാന്യമേറിയ ഘട്ടമാണ്, പക്വമതിയും അനുഭവസിദ്ധനുമായ ഒരു സദ്ഗുരുവിൻെറ ലാഭം. ലൗകികജീവിതത്തിൽ നിസ്സാരകാര്യങ്ങൾക്കുപോലും

ഒരു മാർഗ്ഗദർശി ആവശ്യമാണെന്നിരിക്കെ, അദ്ധ്യാത്മജീവിതത്തിൽ ഒരു ഗുരുവിൻെറ സ്ഥാനം അത്യന്തം പ്രസക്തമാണ്. തൻെറ ആദ്ധ്യാത്മികാനുഭൂതിയെ ശിഷ്യനു പകർന്നുകൊടുക്കാനും ശാസ്ത്രങ്ങളിലുള്ള അവഗാഹംകൊണ്ട് ശിഷ്യൻെറ സംശയങ്ങളെ ദൂരീകരിക്കുവാനും കഴിയുന്ന ശ്രോത്രിയനും ബ്രഹ്മനിഷ്ഠനുമായ ഒരു സദ്ഗുരുവിനെ ഈശ്വരകാരുണ്യംകൊണ്ടുമാത്രമേ ഒരു സത്യാന്വേഷിക്ക് കണ്ടെത്താൻ കഴിയൂ.

ആത്മജ്ഞാനത്തിനു തക്കതായ യോഗ്യതകളുള്ള അധികാരിയായ ശിഷ്യന് മനനനിദിദ്ധ്യാസങ്ങൾ ചെയ്യുവാൻവേണ്ടി ഗുരു 'തത്ത്വമസി' എന്ന മഹാവാക്യത്തെ ഉപദേശിച്ചുകൊടുക്കുന്നു. വാസ്തവത്തിൽ ഗുരുവിൽനിന്നുള്ള ഉപദേശശ്രവണത്തിനു ശേഷമാണ് പരമസത്യത്തിലേക്കു നയിക്കുന്ന അനുഭൂതിയുടെ പ്രയാണം ആരംഭിക്കുന്നത്. എന്നാൽ കൈവല്യാനുഭൂതി അപ്പോഴും സാധകനിൽനിന്ന് കാതങ്ങൾ ദൂരെയായിരിക്കും.

ഇഹലോകത്തിലും പരലോകത്തിലുമുള്ള എല്ലാ ഐന്ദ്രികസുഖങ്ങളുടെയും നേർക്കുള്ള വൈരാഗ്യമാണ് പരമസത്യത്തിലേക്കുള്ള പ്രയാണത്തിൽ സാധകൻെറ ഏററവും വലിയ സഹായി. പ്രതിബന്ധങ്ങളും പ്രലോഭനങ്ങളും നിറഞ്ഞ ഈ പാതയിൽ സഹായിയായ ഈ തോഴൻ, തന്നെ ഉപേക്ഷിച്ചു പോകാതിരിക്കാൻ സാധകൻ പ്രത്യേകം ശ്രദ്ധിച്ചിരിക്കേണ്ടതാണ്. വൈരാഗ്യമാകുന്ന ചങ്ങാതിയുടെ അകമ്പടിയോടുകൂടി, ഗുരുവിനാൽ ചൂണ്ടിക്കാണിക്കപ്പെട്ട മനനനിദിദ്ധ്യാസങ്ങളുടെ പാതയിലൂടെ സാധകൻ ശ്രദ്ധാപൂർവ്വം സഞ്ചരിക്കണം. ഇങ്ങനെ ശ്രദ്ധയോടും നിശ്ചയദാർഢ്യത്തോടുംകൂടി ഈ മാർഗ്ഗം പിന്തുടരുമ്പോഴും, താൻ എപ്പോഴാണ് ലക്ഷ്യത്തിലെത്തിച്ചേരുന്നതെന്നുള്ള ആകാംക്ഷയ്ക്ക് സാധകൻ വശംവദനാകുന്നതിനുള്ള സാദ്ധ്യതയുണ്ട്. എന്നാൽ യഥാർത്ഥത്തിൽ സർവ്വേശ്വരനായ ഭഗവാൻ സ്വയം വെളിപ്പെടുത്തുമ്പോഴല്ലാതെ, എത്രതന്നെ പ്രയത്നിച്ചാലും, സാധകന് സ്വസ്വരൂപലബ്ധി ഉണ്ടാവുകയില്ലെന്നുള്ളതാണ് പരമാർത്ഥം. ആ പരമകാരുണികൻ അങ്ങനെ സ്വയം വെളിപ്പെടുത്താൻ നിശ്ചയിക്കുമ്പോഴാകട്ടെ, മററ് ഒരു ശക്തിക്കും അത് തടയുവാനും സാദ്ധ്യമല്ല.

അനന്തകല്യാണ ഗുണാർണ്ണവനായ ഈശ്വരൻെറ കൃപാമൃതം പൂർണ്ണമായും ലഭിക്കുമ്പോൾ, സാധകൻ തൻെറ പരിശ്രമങ്ങളിൽ വിജയശ്രീലാളിതനായി അതീന്ദ്രിയമായ പൂർണ്ണാനുഭൂതിയിൽ സർവശക്തനുമായി ഐക്യം പ്രാപിക്കുന്നു. അവൻ തൻെറ ജീവിതയാത്രയുടെ അന്തിമസ്ഥാനത്ത് എത്തിയിരിക്കുന്നു. ഈ അനുഭൂതിയിലെത്തിച്ചേരുന്ന സാധകന് ജനനമരണരൂപമാകുന്ന സംസാരചക്രത്തിൽനിന്ന് മോചനം സിദ്ധിക്കുന്നു. ഈ അവസ്ഥയെയാണ് ശാസ്ത്രങ്ങൾ ജീവിതത്തിൻെറ പരമലക്ഷ്യമെന്ന് ഉൽഘോഷിക്കുന്നത്.

സാധകൻെറ അശ്രാന്തപരിശ്രമങ്ങളുടെ ഫലത്തെപ്പററി ജ്ഞാനേശ്വരൻ ഇങ്ങനെ വിവരിക്കുന്നു.

"അല്ലയോ പാർത്ഥ, ജനനമരണങ്ങളിൽനിന്നു മോചനം നേടണമെന്ന് ആത്മാർത്ഥമായി ആഗ്രഹിക്കുന്ന ഒരാളുടെ പ്രയത്നം, പരിപൂർണ്ണതയുടെ രസം ഇററുവീഴുന്ന, ഈശ്വരസാക്ഷാത്കാരമെന്ന പക്വമായ കനി അവനു നേടിക്കൊടുക്കും. അവൻ അതു കൈവരിക്കുമ്പോൾ ജഗത്തു മുഴുവൻ

ഉല്ലാസപ്രദമായിട്ട് അവൻ കാണുന്നു. അതോടെ ആത്മസാക്ഷാത്കാരത്തിൻെറ അഭിവാഞ്ഛ സഫലമാകുന്നു. ആ അനർഘ നിമിഷത്തിൽ പ്രപഞ്ചം മുഴുവൻ സാക്ഷാത്കാരത്തിൻെറ ആഹ്ലാദംകൊണ്ടു നിറയുകയും ആത്മദർശനം അത്ഭുതകരമായ പൂർണ്ണതയിലെത്തുകയും ചെയ്യുന്നു. അതോടെ പ്രവർത്തനത്തിനുള്ള പ്രേരണ ഇല്ലാതാവുകയും ചിത്തം ശാന്തമാവുകയും ചെയ്യുന്നു. ആത്മീയവ്യാപാരത്തിനുവേണ്ട മുഴുവൻ മൂലധനവും എന്നെത്തന്നെയാക്കി മുടക്കുന്നവന്, പലിശയായിട്ടും ലാഭമായിട്ടും ആത്മജ്ഞാനവും സമദർശനവും ലഭിക്കുന്നു. സമദർശനം വികസിക്കുന്നതോടുകൂടി ദ്വൈതത്തിൻെറ നിർദ്ധനാവസ്ഥ അനുഭവിക്കേണ്ടിവരുന്നില്ലെന്നു മാത്രമല്ല, പരബ്രഹ്മവുമായുള്ള ഐക്യം എന്ന സമ്പത്തു ലഭ്യമാവുകയും ചെയ്യുന്നു."

ഈ പൂർണ്ണാനുഭൂതി, അഥവാ ഏകത്വാനുഭൂതി കേവലം ഒരു അതീന്ദ്രിയാനുഭൂതി മാത്രമല്ല. മറിച്ച് അത് എല്ലാവിധ യുക്തിക്കും അതീതവും, അതുകൊണ്ടുതന്നെ ആപേക്ഷികതയ്ക്ക് അപ്പുറവുമാണ്. ഈ അനുഭൂതാവസ്ഥയിൽ സാധകനും സാധ്യവസ്തുവും തമ്മിലുള്ള, ദ്രഷ്ടാവും ദൃശ്യവസ്തുവും തമ്മിലുള്ള എല്ലാ വ്യത്യാസവും ഇല്ലാതായിത്തീരുന്നു. ഇത് ദൃക്-ദൃശ്യ വിവേചനരഹിതമായ കേവലജ്ഞാനമാണെന്ന് ജ്ഞാനേശ്വരൻ അഭിപ്രായപ്പെടുന്നു.

## സങ്കീർത്തനത്തിൻെറ പ്രസക്തി

സ്വയം ഒരു യോഗിയും ജ്ഞാനിയുമായിരുന്ന ജ്ഞാനേശ്വരന്, സാധാരണ ജനങ്ങൾക്ക് യോഗവും ധ്യാനവും പരിശീലിക്കുന്നതിനുള്ള വിഷമങ്ങളെപ്പററി, മററാരും പറയാതെതന്നെ അറിയാമായിരുന്നു. അങ്ങനെയുള്ളവർക്കുവേണ്ടി അദ്ദേഹം ഭക്തിമാർഗ്ഗം ഉപദേശിക്കുകയും തൻെറ ഹ്രസ്വമായ ജീവിതത്തെ തൽപ്രചരണാർത്ഥം ഉപയോഗിക്കുകയും ചെയ്തു. സങ്കീർത്തനത്തിന് അദ്ദേഹം വളരെ പ്രാമുഖ്യം കല്പിച്ചിരുന്നു. സങ്കീർത്തനം ഒററയ്ക്കും കൂട്ടായും ചെയ്യാൻ പററിയ ഒരു സാധനാരീതിയാണ്.

ഭഗവദ്ഗീതയിലെ ഒൻപതാം അദ്ധ്യായത്തിലെ പതിന്നാലാം ശ്ലോകം വ്യാഖ്യാനിക്കുമ്പോൾ, ജ്ഞാനേശ്വരൻ ഭഗവാൻെറ വാക്കുകൾ വിസ്തരിക്കുന്നത് ഇപ്രകാരമാണ്:

"എൻെറ ഭക്തന്മാർ പരിപാവനമായ കഥകൾ പറഞ്ഞും എന്നെ സ്തുതിച്ച് ഗീതങ്ങൾ പാടി ആനന്ദനൃത്തം ചെയ്തും കഴിച്ചുകൂട്ടുന്നതിനാൽ, പശ്ചാത്തപിക്കാനിടയാകുന്ന യാതൊരു പ്രവൃത്തിയും അവരുടെ സ്മരണയിൽപോലും എത്തുന്നില്ല. പാപത്തെപ്പററി പറയുന്നതുതന്നെ അസ്ഥാനത്താണ്. അവർക്ക് ഇന്ദ്രിയനിഗ്രഹവും മനോനിയന്ത്രണവും ആവശ്യത്തിലും കവിഞ്ഞുണ്ട്. പുണ്യതീർത്ഥങ്ങൾ സന്ദർശിക്കേണ്ട ആവശ്യം അവർക്കില്ല. "ഞങ്ങൾക്കു കഴുകിക്കളയാൻ എന്തു പാപമാണ് അവരിലുള്ളത്?" എന്നാണ് പുണ്യതീർത്ഥങ്ങളുടെ ചോദ്യം. എൻെറ നാമം ഉച്ചത്തിൽ ആലപിക്കുന്നതുകൊണ്ട് എൻെറ ഭക്തന്മാർ എല്ലാവരുടെയും കഷ്ടപ്പാടുകളെയകററി ലോകത്തെയൊട്ടാകെ പരമാനന്ദംകൊണ്ടു നിറയ്ക്കുന്നു. പുലരിക്കുമുമ്പുതന്നെ അവർ പ്രകാശം പരത്തുന്നു. അമൃതില്ലാതെതന്നെ അമരത്വം നൽകുന്നു. യോഗാനുഷ്ഠാന

ങ്ങളില്ലാതെതന്നെ ഈശ്വരദർശനം കൊടുക്കുന്നു. രാജാവിനെയും ഭിക്ഷുവിനെയും അവർ ഒരുപോലെ ബഹുമാനിക്കുന്നു. ഉയർന്നവനെന്നും താണവനെന്നുമുള്ള വ്യത്യാസം അവർക്കില്ല. അവർ പ്രപഞ്ചത്തിനൊട്ടാകെ ആനന്ദം നൽകുന്ന സ്രോതസ്സുകളാണ്. വളരെ അപൂർവ്വമായിട്ടുമാത്രമേ ഒരുവൻ വൈകുണ്ഠത്തിലെത്തുകയുള്ളു. എന്നാൽ ഇവർ ലോകമാസകലം വൈകുണ്ഠമാക്കി മാററിയിരിക്കയാണ്. എന്റെ നാമം ഉരുവിട്ട് അവർ ലോകം മുഴുവൻ പവിത്രമാക്കിയിരിക്കുന്നു.... ഈ വിധത്തിൽ അവർ ഭഗവന്നാമ സങ്കീർത്തനത്തിലൂടെ പ്രപഞ്ചത്തിലെങ്ങും പ്രകാശം ചൊരിയുന്നു."

ഗീതയ്ക്ക് മറാത്തിയിൽ വ്യാഖ്യാനം രചിച്ചും നാമസങ്കീർത്തനത്തിന്റെ മാഹാത്മ്യം ഉയർത്തിക്കാണിച്ചും ജ്ഞാനേശ്വരൻ അദ്ധ്യാത്മവിദ്യയെ നിരക്ഷരരായ ഗ്രാമീണജനതയ്ക്കുപോലും അയത്നസാദ്ധ്യമാക്കിത്തീർത്തു. പണ്ഡിതനും പാമരനും ഒരുപോലെ ആസ്വാദ്യകരമാണ് സങ്കീർത്തനം എന്ന കാരണത്താൽ അദ്ദേഹം സങ്കീർത്തനത്തെ ആത്മവിദ്യ പകർന്നു കൊടുക്കാനുള്ള ഒരുപാധിയായി സ്വീകരിച്ചു. നാമസങ്കീർത്തനത്തിനു പ്രാമുഖ്യം നൽകിക്കൊണ്ട് ജനസമൂഹത്തെ ഒന്നടങ്കം പന്ധർപ്പൂരിലുള്ള വിഠോബാ ദേവന്റെ സന്നിധിയിലേക്ക് ആകർഷിക്കുക കാരണം, ജ്ഞാനേശ്വരനെ സ്വാഭാവികമായും വാർക്കരി പന്ഥിന്റെ സ്ഥാപകനെന്ന് വിശേഷിപ്പിച്ചുവരുന്നു. വാസ്തവത്തിൽ വാർക്കരിപ്രസ്ഥാനം ജ്ഞാനേശ്വരനുമുമ്പുതന്നെ നിലവിലുണ്ടായിരുന്നു. ആളുകൾ കൂട്ടമായി കീർത്തനങ്ങൾ ആലപിച്ചുകൊണ്ട് പന്ധർപ്പൂരിലേക്ക് പല ദിവസത്തെ പദയാത്ര നടത്തി, വിഠോബാ സന്നിധിയിലെത്തിച്ചേരുന്നതാണ് വാർക്കരിപ്രസ്ഥാനം. എന്നാൽ ജ്ഞാനേശ്വരൻ അദ്വൈത സിദ്ധാന്തത്തെയും ഭക്തിമാർഗ്ഗത്തെയും സമന്വയിപ്പിച്ചുകൊണ്ട് അദ്വൈതഭക്തിയാകുന്ന ഒരു ദാർശനിക അടിത്തറ, ഈ പ്രസ്ഥാനത്തിനു നൽകി. ജ്ഞാനേശ്വരനു ശേഷം ഈ പ്രസ്ഥാനത്തിൽ പങ്കെടുക്കുന്നവർ വഴിനീളെയുള്ള താവളങ്ങളിൽ തമ്പടിച്ച് ജ്ഞാനേശ്വരി പാരായണം ചെയ്യുകയും അതെപ്പററി പ്രഭാഷണങ്ങൾ നടത്തുകയും ചെയ്യുക പതിവാണ്. ജ്ഞാനേശ്വരി മഹാരാഷ്ട്രയിലെ എല്ലാ ആചാര്യന്മാരെയും, വിശേഷിച്ചും വാർക്കരിസമ്പ്രദായം പിന്തുടരുന്നവരെ പ്രത്യേകിച്ചും ഹഠാദാകർഷിച്ചിട്ടുണ്ട്. എല്ലാവരും ജ്ഞാനേശ്വരന് ഒരു മാതാവിന്റെ സ്ഥാനമാണ് നൽകിയിരിക്കുന്നത്. അതുകൊണ്ട് എല്ലാവരും അദ്ദേഹത്തെ മൗലി—വാത്സല്യനിധിയായ മാതാവ് —എന്നു വിളിക്കുന്നു.

ജ്ഞാനേശ്വരന്റെ കൃതികളിൽ കർമ്മ,ഭക്തി,ജ്ഞാനമാർഗ്ഗങ്ങളുടെ സമന്വയം കാണാമെന്നുള്ളതുകൊണ്ട് മഹാരാഷ്ട്രജനതയ്ക്ക് ഇന്നും ജ്ഞാനേശ്വരന്റെ ഉപദേശങ്ങളോടുള്ള വിശ്വാസത്തിനും ആദരവിനും ഒരു കുറവും സംഭവിച്ചിട്ടില്ല. മുക്തിയെ പ്രാപിക്കാനുള്ള അർഹത എല്ലാവർക്കും ഉണ്ടെന്നു തുറന്നു കാട്ടിയ ജ്ഞാനേശ്വരൻ ഒരു നിസ്തുലസേവനമാണ് ജനങ്ങൾക്കു വേണ്ടി ചെയ്തത്. ജ്ഞാനേശ്വരന്റെ ഉപദേശങ്ങൾ ജാതിസമ്പ്രദായത്തിന്റെ കാർക്കശ്യംമൂലം ജനങ്ങളിലുടലെടുത്ത ഉച്ചനീചത്വബോധത്തെ നീക്കി അവർക്ക് പുതിയൊരു ജീവിതത്തിനുള്ള വഴി തുറന്നു കൊടുത്തു. ഇത് മഹാരാഷ്ട്രജനതയുടെ ധാർമ്മികോന്നമനത്തിനും ആത്മീയപുരോഗതിക്കും മഹത്തായ ഒരു ആദ്ധ്യാത്മികപുനരുദ്ധാരണത്തിനും വഴിതെളിച്ചു.

# ശ്രീമദ് ഭഗവദ്ഗീതാധ്യാനം

ഓം

പാർത്ഥായ പ്രതിബോധിതാം ഭഗവതാ നാരായണേന സ്വയം
വ്യാസേന ഗ്രഥിതാം പുരാണമുനിനാ മദ്ധ്യേ മഹാഭാരതം
അദ്വൈതാമൃതവർഷിണീം ഭഗവതീമഷ്ടാദശാദ്ധ്യായിനീം
അംബ, ത്വാമനുസന്ദധാമി ഭഗവദ് ഗീതേ, ഭവദ്വേഷിണീം. 1

ഭഗവാൻ നാരായണൻതന്നെ അർജ്ജുനന് നേരിട്ടുപദേശിച്ചതും പുരാണമുനിയായ വ്യാസൻ മഹാഭാരതമെന്ന ഇതിഹാസത്തിന്റെ മദ്ധ്യത്തിൽ കോർത്തുചേർത്തതും അദ്വൈതാമൃതത്തെ വർഷിക്കുന്നതും പതിനെട്ട് അദ്ധ്യായങ്ങളോടുകൂടിയതും സംസാരദുഃഖനാശിനിയും ഭഗവതിയുമായ അല്ലയോ ഗീതാമാതാവേ, നിന്നെ ഞാൻ സദാ ധ്യാനിക്കുന്നു.

നമോഽസ്തുതേ വ്യാസ, വിശാലബുദ്ധേ!
ഫുല്ലാരവിന്ദായതപത്രനേത്ര
യേന ത്വയാ ഭാരതതൈലപൂർണ്ണഃ
പ്രജ്ജ്വാലിതോ ജ്ഞാനമയഃ പ്രദീപഃ 2

വിടർന്ന താമരപ്പൂവിന്റെ നീണ്ട ഇതൾപോലെ സുന്ദരങ്ങളായ നയനങ്ങളോടുകൂടിയവനും വിശാലബുദ്ധിയുമായ അല്ലയോ വ്യാസഭഗവൻ, അങ്ങേയ്ക്ക് നമസ്കാരം. അങ്ങ് മഹാഭാരതമാകുന്ന എണ്ണ നിറച്ച് ജ്ഞാനപ്രദീപം കത്തിജ്ജ്വലിപ്പിച്ചുവല്ലോ.

പ്രപന്നപാരിജാതായ തോത്രവേത്രൈകപാണയേ
ജ്ഞാനമുദ്രായ കൃഷ്ണായ ഗീതാമൃതദുഹേ നമഃ 3

ശരണം പ്രാപിച്ചവർക്ക് കല്പകവൃക്ഷം പോലുള്ളവനും ചമ്മട്ടി കൈയിലേന്തിയവനും ജ്ഞാനമുദ്ര ധരിച്ചവനും ഗീതാമൃതം കറന്നെടുത്തവനുമായ ശ്രീകൃഷ്ണന് എന്റെ നമസ്കാരം.

സർവോപനിഷദോ ഗാവോ
ദോഗ്ദ്ധാ ഗോപാലനന്ദനഃ
പാർത്ഥോ വത്സഃ സുധീർഭോക്താ
ദുഗ്ദ്ധം ഗീതാമൃതം മഹത്. 4

എല്ലാ ഉപനിഷത്തുക്കളും പശുക്കൾ; കറക്കുന്നവൻ ശ്രീകൃഷ്ണനൻ; പശുക്കിടാവ് അർജ്ജുനൻ; ഭുജിക്കുന്നവൻ വിദ്വാൻ; പാല് മഹത്തായ ഗീതാമൃതം.

വസുദേവസുതം ദേവം കംസചാണൂരമർദ്ദനം
ദേവകീപരമാനന്ദം കൃഷ്ണം വന്ദേ ജഗദ്ഗുരും. 5

വസുദേവപുത്രനായി ജനിച്ച ദേവനും, കംസചാണൂരന്മാരെ മർദ്ദിച്ചവനും ദേവകീദേവിയെ അത്യന്തം ആനന്ദിപ്പിക്കുന്നവനും ജഗദ്ഗുരുവുമായ

ശ്രീകൃഷ്ണനെ ഞാൻ വന്ദിക്കുന്നു.

ഭീഷ്മദ്രോണതടാ ജയദ്രഥജലാ ഗാന്ധാര നീലോപലാ
ശല്യഗ്രാഹവതീ കൃപേണ വഹനീ കർണ്ണേന വേലാകുലാ
അശ്വത്ഥാമവികർണ്ണഘോരമകരാ ദുര്യോധനാവർത്തിനീ
സോത്തീർണ്ണാ ഖലു പാണ്ഡവൈ രണനദീ കൈവർത്തകഃ കേശവഃ 6

ഭീഷ്മരും ദ്രോണരുമാകുന്ന ഇരുതീരങ്ങൾ, ജയദ്രഥനാകുന്ന ജലം, ശകുനിയാകുന്ന കരിമ്പാറ, ശല്യരാകുന്ന മുതല, കൃപരാകുന്ന പ്രവാഹശക്തി, കർണനാകുന്ന വേലിയേററം, അശ്വത്ഥാമാവ്, വികർണ്ണൻ എന്നീ രണ്ടു ഭയങ്കര മകരമത്സ്യങ്ങൾ, ദുര്യോധനനാകുന്ന ചുഴി —ഇവയോടുകൂടിയ ആ യുദ്ധപ്പുഴ പാണ്ഡവർ കടന്നുകയറിയത് കടത്തുകാരൻ കേശവനായിരുന്നതു കൊണ്ടാണല്ലോ.

പാരാശര്യവചഃ സരോജമമലം ഗീതാർത്ഥഗന്ധോത്കടം
നാനാഖ്യാനകകേസരം ഹരികഥാസംബോധനാബോധിതം
ലോകേ സജ്ജനഷൾപദൈരഹരഹഃ പേപീയമാനം മുദാ
ഭൂയാത് ഭാരതപങ്കജം കലിമല പ്രധ്വംസി നഃ ശ്രേയസേ. 7

വ്യാസൻെറ വചസ്സാകുന്ന സരസ്സിൽനിന്ന് ജനിച്ചതും ഗീതാർത്ഥമാകുന്ന സൗരഭ്യം ഇടതിങ്ങുന്നതും നാനാ ഉപകഥകളാകുന്ന അല്ലികളുള്ളതും ഭഗവൽകഥകളെ വേണ്ടുംവിധം ബോധിപ്പിക്കുന്നതിനാൽ വികസിതവും ഈ ലോകത്തിൽ സജ്ജനങ്ങളാകുന്ന വണ്ടുകളാൽ എപ്പോഴും സന്തോഷത്തോടെ ആസ്വദിക്കപ്പെടുന്നതും കലിദോഷഹാരിയും നിർമ്മലവുമായ മഹാഭാരത മാകുന്ന താമര നമുക്ക് ശ്രേയസ്സു നൽകട്ടെ.

മൂകം കരോതി വാചാലം
പങ്ഗും ലംഘയതേ ഗിരിം
യത്കൃപാ തമഹം വന്ദേ
പരമാനന്ദമാധവം. 8

ഏതൊരു ഭഗവാൻെറ കാരുണ്യം ഊമയെ വാഗ്മിയാക്കിത്തീർക്കുന്നുവോ മുടന്തനെ മല കയറാൻ സമർത്ഥനാക്കുന്നുവോ ആ പരമാനന്ദ സ്വരൂപിയായ മാധവനെ ഞാൻ വന്ദിക്കുന്നു.

യം ബ്രഹ്മാവരുണേന്ദ്രരുദ്രമരുതഃ സ്തുന്വന്തി ദിവ്യൈഃ സ്തവൈഃ
വേദൈഃ സാംഗപദക്രമോപനിഷദൈഃ ഗായന്തി യം സാമഗാഃ
ധ്യാനാവസ്ഥിത തദ്ഗതേന മനസാ പശ്യന്തി യം യോഗിനോ
യസ്യാന്തം ന വിദുഃ സുരാസുരഗണാഃ ദേവായ തസ്മൈ നമഃ 9

ഏതൊരു ദേവനെ ബ്രഹ്മാവ്, വരുണൻ, ഇന്ദ്രൻ, രുദ്രൻ, മരുത്തുക്കൾ തുടങ്ങിയവർ ദിവ്യങ്ങളായ സ്തോത്രങ്ങൾ കൊണ്ട് വാഴ്ത്തിസ്തുതിക്കുന്നുവോ, സാമഗായകന്മാർ വേദാംഗങ്ങൾ, പദക്രമങ്ങൾ, ഉപനിഷത്തുക്കൾ എന്നിവ ചേർന്ന വേദങ്ങൾ കൊണ്ട് ഏതൊരു ദേവനെ പാടി പ്രസാദിപ്പിക്കുന്നുവോ, യോഗികൾ ധ്യാനനിഷ്ഠരായിട്ട് ആ ലക്ഷ്യത്തിൽതന്നെ ഏകാഗ്രതയോടെ ഉറപ്പിച്ച മനസ്സുകൊണ്ട് ആരെ കാണുന്നുവോ, സുരാസുരന്മാരാരും ഏതൊരു ദേവൻെറ പൂർണ്ണരൂപം അറിയുന്നില്ലയോ, അപ്രകാരമിരിക്കുന്ന ദേവനായി ക്കൊണ്ടു നമസ്കാരം.

# ജ്ഞാനേശ്വരി

## ഭഗവദ്ഗീതയുടെ ജ്ഞാനേശ്വരഭാഷ്യം

ശ്രീ ഗണേശായ നമഃ
ഓം നമോ ശ്രീ ആദ്യാ
വേദ പ്രതിപാദ്യാ
ജയ ജയ സ്വസംവേദ്യാ
ആത്മരൂപാ

ഓം. ആദ്യത്തെ പൊരുൾ. പരബ്രഹ്മം. വേദങ്ങളുടെ പ്രതിപാദ്യം. ഞാൻ അങ്ങയെ നമസ്കരിക്കുന്നു. ആത്മരൂപനായ അങ്ങുമാത്രം അങ്ങയെ അറിയുന്നു.

ദേവാ! അങ്ങ് എല്ലാ വസ്തുക്കൾക്കും ഹൃദയങ്ങൾക്കും പ്രകാശം നൽകുന്ന ഗണാധിപനാണ്. നിവൃത്തിനാഥിന്റെ വിനീതശിഷ്യനായ ഞാൻ പറയുന്നതു കേട്ടാലും.

വിഘ്നേശ്വരനായ അങ്ങയുടെ ആകർഷണീയമായ ആകാരം വേദങ്ങളെ മുഴുവൻ പ്രതിബിംബിപ്പിക്കുന്നു. വേദങ്ങളുടെ വാക്സരണി അങ്ങയുടെ ശ്രേഷ്ഠമായ ഗാത്രത്തിൽകൂടി തിളങ്ങുന്നു. അങ്ങയുടെ അവയവങ്ങൾ സ്മൃതികളെ പ്രതിനിധീകരിക്കുന്നു. അവയുടെ ചലനങ്ങൾ സ്മൃതികളുടെ കാവ്യസത്തയും അതിന്റെ മനോഹാരിത വചോവിലാസമാർന്ന വിവക്ഷയുമാണ്. അങ്ങയുടെ രത്നഖചിതമായ ആഭരണങ്ങൾ പതിനെട്ടു പുരാണങ്ങളെ പ്രതിനിധീകരിക്കുന്നു. സ്വർണ്ണത്തിൽ പതിച്ചിരിക്കുന്ന നവരത്നങ്ങൾ പുരാണങ്ങളുടെ കാവ്യാത്മകമായ സിദ്ധാന്തങ്ങളാണ്. അങ്ങ് ധരിച്ചിരിക്കുന്ന വർണ്ണാങ്കിതമായ പട്ടാംബരം പുരാണങ്ങളുടെ സരസവും സമ്മോഹനവുമായ കാവ്യസരണിയാണ്. അങ്ങയുടെ അരഞ്ഞാണിൽ ആലോലമാടുന്ന മണികളുടെ നിനദം വൃത്തനിബദ്ധമായ കാവ്യതല്ലജങ്ങളുടെ മധുരസ്വനങ്ങളാണ്. ശ്രദ്ധാപൂർവ്വം ഇവയെ നിരീക്ഷിക്കുന്നവർക്ക് അവയിലെല്ലാം കനകത്തിൽ പതിക്കപ്പെട്ട രത്നങ്ങളെപ്പോലെ അനവധി സിദ്ധാന്തങ്ങളും തത്ത്വങ്ങളും ഉൾക്കൊണ്ടിരിക്കുന്നതായി കാണാം. അങ്ങു ചുററിയിരിക്കുന്ന പട്ടുവസ്ത്രം വ്യാസാദി മഹാകവികളുടെ ആശയസംഹിതയെ പ്രകടിപ്പിക്കുന്നു. മണികളുടെ മുകളിൽ കാണുന്ന ഭൂഷാത്മകമായ ചേലാഞ്ചലം വ്യാസന്റെ ധിഷണാവൈഭവത്തെ ദ്യോതിപ്പിക്കുന്നു.

അവിടുത്തെ ആറു കരങ്ങൾ ഷഡ്ദർശനങ്ങളുടെ ആറു സംഹിതകളെ പ്രബോധിപ്പിക്കുകയാൽ അവയിൽ ഏന്തിയിരിക്കുന്ന വസ്തുക്കൾ ഭിന്നസ്വഭാവങ്ങളെ സ്ഫുരിപ്പിക്കുന്നു. ഒരു കൈയിൽ കാണുന്ന വെൺമഴു തർക്കശാസ്ത്രമാണ്. മറ്റൊരു കൈയിൽ കാണുന്ന തോട്ടി ന്യായശാസ്ത്രമാണ്. മൂന്നാമത്തെ കൈയിലെ മോദകം മാധുര്യമുള്ള

വേദാന്തതത്ത്വങ്ങളാണ്. ന്യായതർക്കശാസ്ത്രങ്ങൾകൊണ്ട് നിഷ്പ്രഭമാക്കപ്പെട്ട ബൗദ്ധതത്ത്വങ്ങളെയാണ് നാലാമത്തെ കൈയിൽ കാണുന്ന ഒടിഞ്ഞ കൊമ്പ് വ്യഞ്ജിപ്പിക്കുന്നത്. വരദഹസ്തം പരമമായ ബ്രഹ്മത്തെയും അഭയഹസ്തം ധർമ്മത്തിന്റെ വൈശിഷ്ട്യത്തെയും പുനഃപ്രത്യാശയുടെ ആത്മധൈര്യത്തെയും ദ്യോതിപ്പിക്കുന്നു. ഋജുവായി വടിവൊത്ത തുമ്പിക്കൈ ആനന്ദസന്ദായകമായ പരമപദപ്രാപ്തിക്ക് ഹേതുകമായ പരിശുദ്ധവും സത്യവുമായ ധ്യാനമാകുന്നു. അങ്ങയുടെ വെളുത്തു നീണ്ട കൊമ്പ് എല്ലാ വിധത്തിലുമുള്ള അഭിപ്രായഭിന്നതകളെയും ദൂരീകരിക്കുന്ന ദാർശനികസംവാദത്തെ കുറിക്കുന്നു. വിഘ്നനാശനനായ അങ്ങയുടെ അർദ്ധനിമീലിതങ്ങളായ, തിളങ്ങുന്ന ചെറിയ കണ്ണുകൾ വിജ്ഞാനനേത്രങ്ങളാണ്. മീമാംസയുടെയും വേദാന്തത്തിന്റെയും രണ്ടു ദർശനങ്ങളായിട്ടാണ് രണ്ടു ചെവികളെയും എനിക്കു കാണാൻ കഴിയുന്നത്. കവിൾത്തടങ്ങളിൽകൂടി ഉതിരുന്ന തേൻചാലുകളിൽനിന്ന് വിജ്ഞാനം നുകരുന്നതിനായി മധുപന്മാരുടെ രൂപത്തിൽ മുനിമാർ വട്ടമിട്ടു കറങ്ങുന്നു. അങ്ങയുടെ ഗജമസ്തകത്തിലെ രണ്ടു നെറ്റിത്തടങ്ങളും ദ്വൈതാദ്വൈത സിദ്ധാന്തങ്ങളാകുന്ന പവിഴക്കൊടികൊണ്ടു മിന്നിത്തിളങ്ങുന്നു. ഈ സിദ്ധാന്തങ്ങൾ തുല്യമായും ഒന്നായി ലയിക്കുന്നതായും കാണപ്പെടുന്നു.

അങ്ങയുടെ മൂർദ്ധാവിൽ കാണുന്ന, നറുമണം പരത്തുന്ന മനോഹരപുഷ്പങ്ങൾ വിജ്ഞാനം വിളമ്പുന്ന പത്ത് ഉപനിഷത്തുകളാണ്. ആദ്യക്ഷരമായ 'അ' അവിടുത്തെ പാദങ്ങളാണ്. ബൃഹത്തായ ജഠരം 'ഉ' എന്ന അക്ഷരത്തെ പ്രതിനിധീകരിക്കുന്നു. 'മ'കാരം അവയവങ്ങളിൽ ശ്രേഷ്ഠമായ ശിരസ്സിനെ ദ്യോതിപ്പിക്കുന്നു. ഈ മൂന്ന് അക്ഷരങ്ങളുംകൂടി ചേർന്നതാണ് പവിത്രമായ ഓം. അതിൽ ആധ്യാത്മികമായ എല്ലാ പരിജ്ഞാനവും അന്തർഭവിച്ചിരിക്കുന്നു. എന്റെ ധർമ്മാചാര്യനായ നിവൃത്തിനാഥിന്റെ കൃപകൊണ്ട്, പ്രണവരൂപമായ ഗണേശരൂപത്തെ, സമസ്ത ജഗത്തിനും ആധാരമായ ആദിമൂലത്തെ, ഞാൻ പ്രണമിക്കുന്നു.

അടുത്തതായി, കലയിലും വിജ്ഞാനത്തിലും പാരംഗതയായി മനോഹരമായ വചോവിലാസംകൊണ്ട് വിശ്വത്തെയെല്ലാം വശീകരിക്കുന്ന വിദ്യാദേവതയെ ഞാൻ വന്ദിക്കുന്നു.

സംസാരസാഗരത്തിന്റെ മറുകരയിലെത്തിച്ച സംപൂജ്യനായ എന്റെ ഗുരു എന്റെ ഹൃദയത്തിൽ കുടികൊള്ളുന്നതുകൊണ്ട്, പരമാർത്ഥജ്ഞാനത്തെ വിവേചിച്ച് അറിയുന്നതിന് ഞാൻ പ്രത്യേകം പ്രാധാന്യം കല്പിക്കുന്നു. ദിവ്യമായ നീലാഞ്ജനം കണ്ണിലെഴുതപ്പെട്ട വ്യക്തിയുടെ നേത്രങ്ങൾക്ക് അമാനുഷികമായ ശക്തി ലഭിക്കുകയും മറഞ്ഞിരിക്കുന്ന നിധി കണ്ടെത്തുന്നതിനുള്ള കഴിവ് അയാളുടെ അക്ഷികൾക്കുണ്ടാവുകയും ചെയ്യുന്നതുപോലെ, ചിന്താമണിയെന്ന ദിവ്യരത്നം കൈവശമുള്ളവന് എല്ലാ ആഗ്രഹങ്ങളും സാധിക്കുന്നതുപോലെ, ജ്ഞാനേശ്വരൻ എന്ന ഞാൻ പറയുന്നു:

എന്റെ ഗുരുവായ നിവൃത്തിനാഥിന്റെ കൃപകൊണ്ട്, എന്റെ എല്ലാ ആഗ്രഹങ്ങൾക്കും സാഫല്യം കൈവന്നിരിക്കുന്നു.

ആകയാൽ വിവേകിയായ ഒരുവൻ അവന്റെ ആചാര്യനെ ആരാധിച്ച്

ഉന്നതമായ ലക്ഷ്യത്തിൽ എത്തണം. വൃക്ഷത്തിൻെറ ചുവട്ടിൽ വെള്ളം ഒഴിച്ചാൽ അതിൻെറ ശിഖരങ്ങളും ഇലകളും തരുണമാകുന്നതുപോലെ, സമുദ്രത്തിൽ സ്നാനം ചെയ്താൽ എല്ലാ പുണ്യതീർത്ഥങ്ങളിലും സ്നാനംചെയ്ത പുണ്യം ലഭിക്കുന്നതുപോലെ, അമൃത് ആഹരിച്ചാൽ ആരോഗ്യദായകമായ എല്ലാ സത്തകളും ആഹരിക്കുന്ന പ്രയോജനം സിദ്ധിക്കുന്നതുപോലെ, എൻെറ എല്ലാ അഭിലാഷങ്ങളെയും നിവർത്തിച്ചു തന്ന എൻെറ ഗുരുനാഥനായ നിവൃത്തിനാഥിനെ ഞാൻ ആദരിക്കുകയും വീണ്ടും വീണ്ടും അദ്ദേഹത്തെ നമിക്കുകയും ചെയ്യുന്നു.

ഇനിയും ഉദാത്തവും പവിത്രവുമായ ഒരു കഥ (മഹാഭാരതം) കേൾക്കുക. അത് എല്ലാ വിധത്തിലുമുള്ള കലകളുടെയും വിനോദങ്ങളുടെയും ഉറവിടമാണ്. ഉന്നതചിന്തകളാകുന്ന അതുല്യവൃക്ഷങ്ങൾ വളരുന്ന ഒരു ആരാമമാണ്. നിത്യാനന്ദത്തിന് ആധാരമായ പരമസത്യങ്ങളുടെ ഒരു ഭണ്ഡാരപ്പുരയാണ്. നവരസങ്ങൾ ഉൾക്കൊണ്ട് നിറഞ്ഞു തുളുമ്പുന്ന രത്നാകരമാണ്. ഈ ആഖ്യായിക ഇതെല്ലാം ചേർന്നതാണ്.

ഈ ഇതിഹാസം മോക്ഷപ്രാപ്തിക്കുള്ള കേദാരമാണ്. ഇത് എല്ലാ വിദ്യകളുടെയും മൂലസ്രോതസ്സാണ്. വിവിധ ശാസ്ത്രങ്ങളുടെ ആലയസ്ഥാനമാണ്. എല്ലാ ധർമ്മചിന്തകളുടെയും മാതൃഗേഹമാണ്. സജ്ജനങ്ങളുടെ ആകർഷണകേന്ദ്രമാണ്. സരസ്വതിയുടെ അമൂല്യങ്ങളായ രത്നങ്ങൾ ശേഖരിച്ചുവെച്ചിരിക്കുന്ന ഭണ്ഡാരമാണ്. വാണീദേവി സ്വമാഹാത്മ്യം വാഗ്വൈഭവരൂപത്തിൽ വിശ്വത്തിനു വെളിവാക്കിക്കൊടുത്തിരിക്കുകയാണ്. ഈ കൃതി കാവ്യതല്ലജങ്ങളുടെ രാജ്ഞിയും സാഹിത്യവിഷയകമായ എല്ലാ രചനകളുടെയും ഉറവിടവും ആകുന്നു. ഇതിൽനിന്ന് നവരസങ്ങൾക്കും കാവ്യാത്മകത്വത്തിൻെറ ചാരുത ലഭിച്ചിരിക്കുന്നു.

ഇതിലെ വാക്കുകൾ ശുദ്ധവും പവിത്രവുമാണ്. തന്മൂലം ഇതിൽക്കൂടി ഉന്നതമായ ആത്മജ്ഞാനം ലഭിക്കുന്നതിനുള്ള സാദ്ധ്യത വർദ്ധിച്ചിരിക്കുന്നു. ഈ കഥ സത്യത്തെ മധുരതരവും അനുഭവവേദ്യവുമാക്കിത്തീർത്തിരിക്കുന്നു. ഇത് മനോരഞ്ജകങ്ങളായ കാര്യങ്ങളെ കൂടുതൽ ചേതോഹരങ്ങളാക്കി മാറ്റിയിരിക്കുന്നു. ഇത് കാമോദ്ദീപകങ്ങളായ മന്മഥവികാരങ്ങൾക്ക് മനോഹാരിതയും വൈശിഷ്ട്യമുള്ള എല്ലാറ്റിനും പരമമായ ശ്രേഷ്ഠതയും നൽകിയിരിക്കുന്നു. ഇതുമൂലം സാഹിത്യവിഷയകമായ കലകൾ പരിപൂർണ്ണതയിലെത്തി; അർഹത അംഗീകരിക്കപ്പെട്ടു.

ഈ ഗ്രന്ഥത്തിൽ സദ്ഗുണങ്ങൾക്ക് സവിശേഷമായ സുഭഗത്വം ഉണ്ടായി. സദാചാരത്തിന് ധാർമ്മികതയുടെ തിളക്കമുണ്ടായി. ഭാനുമാൻെറ കിരണകന്ദളങ്ങളേറ്റ് മൂന്നു ലോകങ്ങളും പ്രകാശിക്കുന്നതുപോലെ, വ്യാസൻെറ ധിഷണാവൈഭവം പാരിനെയൊട്ടാകെ പ്രശോഭിപ്പിച്ചു. വളക്കൂറുള്ള മണ്ണിൽ വിതയ്ക്കുന്ന വിത്ത് സ്വയമേവ മുളച്ച് തഴച്ചു വളരുന്നതുപോലെ, എല്ലാ വിധത്തിലുമുള്ള യാഥാർത്ഥ്യങ്ങളും തത്ത്വങ്ങളും മഹാഭാരതത്തിൽ അത്യുൽക്കൃഷ്ടങ്ങളായിത്തീർന്നു. നഗരവാസംകൊണ്ട് ഒരുവന് സംസ്കാരം ലഭിക്കുന്നതുപോലെ, വ്യാസൻെറ വാക്കുകൾകൊണ്ട് ലോകത്തിലുള്ള എല്ലാവർക്കും വെളിച്ചം ലഭിച്ചിരിക്കുന്നു. യുവത്വത്തിൻെറ

കരസ്പർശം ഏല്ക്കുമ്പോൾ ഒരു പെൺകുട്ടിയുടെ ആകാരസുഷമ പ്രത്യേകമായി ശ്രദ്ധിക്കപ്പെടുന്നതുപോലെ, വസന്താഗമത്തോടെ വൃക്ഷലതാദികൾ പൂത്തുതളിർത്ത് നയനമോഹനമാകുന്നതുപോലെ, തങ്കക്കട്ടികൾ ഉരുക്കിയെടുത്ത് ആഭരണമാക്കുമ്പോൾ അവ ആകർഷണീയമാകുന്നതുപോലെ, ഈ ഇതിഹാസം വ്യാസൻെറ ഭാഷാലങ്കാരയുക്തമായ കഥനരീതികൊണ്ട് ലാവണ്യവത്തായിത്തീർന്നിരിക്കുന്നു.

എല്ലാ സാഹിത്യോപാസകരും മഹാഭാരതത്തിൽനിന്ന് പ്രചോദനം ഉൾക്കൊണ്ടിട്ടുണ്ട്. പുരാണങ്ങൾ ഇതിൻെറ അതികായത്വത്തിൻെറ മുന്നിൽ ശിരസ്സു നമിച്ചിട്ടുണ്ട്. പുരാണകഥകൾ മിക്കതും ഉപാഖ്യാനങ്ങളായി ഇതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ചുരുക്കിപ്പറഞ്ഞാൽ 'ഇതിലുള്ളത് മറ്റു പലതിലും കണ്ടേക്കാം. എന്നാൽ ഇതിൽ ഇല്ലാത്തത് മറ്റൊരിടത്തും കാണുകയില്ല.' അതായത്, ലോകത്തിലുള്ള എല്ലാ സാഹിത്യസംരംഭങ്ങളിലും, സത്യത്തെയും സൗന്ദര്യത്തെയും ആധാരമാക്കി രചിച്ചിട്ടുള്ള എല്ലാ കൃതികളിലും കാണുന്ന വസ്തുതകൾ, വ്യാസൻ രുചിച്ചു നോക്കിയതിനുശേഷമുള്ള വ്യാസോച്ഛിഷ്ടമാണെന്നത്രേ ആപ്തവാക്യം.

ശരിക്കും ശ്രദ്ധിക്കുക. മഹാഭാരതമാകുന്ന താമരപ്പൂവിലെ പരാഗമാണ് ഗീത. ഇത് കൃഷ്ണൻ അർജ്ജുനനു നൽകുന്ന ധർമ്മോപദേശമാണ്. വേദവ്യാസൻ വേദമാകുന്ന സത്യസാഗരം കടഞ്ഞെടുത്തതാണ് അതുല്യമായ ഗുണവിശേഷങ്ങളുള്ള ഈ നവനീതം. അദ്ദേഹം ഈ വെണ്ണ വിവേചനശക്തി ഉപയോഗിച്ച് പാണ്ഡിത്യത്തിൻെറ അഗ്നിയിൽവെച്ച് ഉരുക്കിയെടുത്തപ്പോൾ നറുമണം പരത്തുന്ന നെയ്യ് ലഭിച്ചു. വൈരാഗികൾ അതിനെ തേടിനടക്കുന്നു. മുനിശ്രേഷ്ഠന്മാർ അത് അനുഭവിച്ചറിയുന്നു. ഭക്തന്മാർ അതു നിരന്തരം ശ്രവിക്കുന്നു. മൂന്നു ലോകത്തിലും അത് ആദരിക്കപ്പെടുന്നു.

ഭീഷ്മപർവ്വത്തിലാണ് ഈ സംവാദം നടക്കുന്നത്. ഭഗവദ്ഗീതയെന്ന് അതിനെ വിളിക്കുന്നു. ബ്രഹ്മാവും മഹേശ്വരനും അതു പാടിപ്പുകഴ്ത്തുന്നു. സനകാദിമുനികൾ ബഹുമാനത്തോടെ അതിനെ അനുഷ്ഠിക്കുന്നു. ചകോരപ്പക്ഷിക്കുഞ്ഞുങ്ങൾ ചന്ദ്രരശ്മിയിൽനിന്നുതിരുന്ന അമൃതകണങ്ങൾ ശാന്തമായി നുകരുന്നതുപോലെ, ശ്രോതാക്കൾ വിനയമനസ്കരായി ഈ കഥ ശ്രവിച്ച് ആനന്ദിക്കണം. ഇന്ദ്രിയങ്ങളറിയാതെ അത് ആസ്വദിക്കണം. കേൾക്കുന്നതിനു മുമ്പുതന്നെ അതിൻെറ അർത്ഥം ഗ്രഹിക്കണം. താമര അറിയാതെ താമരപ്പൂവിൽനിന്നു തേനീച്ചകൾ പൂമ്പൊടി കൊണ്ടുപോകുന്നതുപോലെ വേണം ഗീത ആസ്വദിക്കേണ്ടത്.

ഉദിച്ചുയരുന്ന ശശാങ്കനെ, നില്ക്കുന്നിടത്തു നിന്നുകൊണ്ടുതന്നെ ആലിംഗനംചെയ്യുന്നതിനും ആ താരാനാഥൻെറ സ്നേഹം അനുഭവിച്ചറിയുന്നതിനുമുള്ള കഴിവ് ആമ്പൽപ്പൂക്കൾക്കു മാത്രമാണുള്ളത്. അപ്രകാരം ആഴമേറിയ അഭിനിവേശത്തോടുകൂടിയ ഒരു സത്യാന്വേഷിക്കു മാത്രമേ ഗീതാരഹസ്യം ഗ്രഹിക്കാൻ കഴിയുകയുള്ളൂ.

ശ്രോതാക്കളേ, നിങ്ങൾ വിശാലഹൃദയരാണെന്ന് എനിക്കറിയാവുന്നതുകൊണ്ടും നിങ്ങളുമായുള്ള അടുത്ത സൗഹൃദംകൊണ്ടും ഞാൻ അല്പം സ്വാതന്ത്ര്യം എടുക്കുകയാണ്. അതിൽ അസാംഗത്യം നിങ്ങൾ

കാണരുത്. കുഞ്ഞുങ്ങളുടെ കൊഞ്ചിപ്പറച്ചിൽ മാതാപിതാക്കൾക്ക് പ്രിയങ്കരമാണ്. അതുപോലെ എന്നെ നിങ്ങളിൽ ഒരുവനായി കരുതിയിരിക്കയാൽ എന്നിലുള്ള കുറവ് നിങ്ങൾ പൊറുക്കണം.

ഞാൻ ഒരു അപരാധം ചെയ്തിരിക്കുന്നു. ഗീതയുടെ സാരം ഗ്രഹിച്ച്, അതു നിങ്ങളോടു പറഞ്ഞ് നിങ്ങളിൽ വെളിച്ചം പകരുന്നതിനുള്ള സാഹസത്തിന് ഞാൻ ഒരുമ്പെട്ടു. നിങ്ങൾ അതു ശ്രദ്ധാപൂർവ്വം കേൾക്കണമെന്നും ഞാൻ ആവശ്യപ്പെട്ടു. എന്നാൽ, ശ്രമകരമായ ഈ കർമ്മം നിർവ്വഹിക്കുന്നതിന് ആവശ്യമായ കഴിവ് എനിക്കുണ്ടോ എന്നാലോചിക്കാതെ ഞാൻ ഇതിനു ധൈര്യം പ്രകടിപ്പിക്കുകയായിരുന്നു. അനുപമകാന്തി ചൊരിയുന്ന അംശുമാന്റെ മുന്നിൽ ഒരു മിന്നാമിനുങ്ങിന് എന്തു സ്ഥാനമാണ്? അഥവാ ഒരു കുളക്കോഴി അതിന്റെ കൊക്കുകൊണ്ട് ആഴിയുടെ ആഴം അളക്കാൻ ശ്രമിക്കുന്നതുപോലെയല്ലേ, അനഭിജ്ഞനായ എന്റെ ശ്രമം? ആകാശത്തെ പുണരാൻ ശ്രമിക്കുന്നവൻ ആകാശത്തേക്കാൾ വലിയവനായിരിക്കണം. ഈ നിലയ്ക്ക് ഞാൻ ഏറ്റെടുത്തിരിക്കുന്ന കൃത്യം എന്റെ കഴിവിന്റെ പരിധിക്കുമപ്പുറത്താണ്.

ഒരിക്കൽ മഹേശ്വരൻ ഗീതയുടെ മഹത്ത്വത്തെ വർണ്ണിക്കുന്നതു കേട്ടപ്പോൾ, വിസ്മയത്തോടെ ചോദ്യങ്ങൾ ചോദിച്ച മഹേശ്വരിയോട് അദ്ദേഹം പറഞ്ഞു:

"അല്ലയോ ഭവാനീ, ഗീതയുടെ പരമതത്ത്വം നിന്റെ ആകാരംപോലെ രാമണീയകവും അഗാധവും ശാശ്വതവുമാണ്. വേദങ്ങൾ മഹാവിഷ്ണുവിന്റെ നിദ്രാസമയത്തെ ശ്വാസോച്ഛ്വാസത്തിൽനിന്ന് ഉണ്ടായതാണ്. എന്നാൽ ഗീതയാകട്ടെ, അദ്ദേഹത്തിന്റെ ഉന്നിദ്രാവസ്ഥയിൽ പ്രബോധനം ചെയ്യപ്പെട്ടതാണ്."

വേദങ്ങളെപ്പോലും വിസ്മയിപ്പിക്കത്തക്കവണ്ണം ഗാഢമായതാണ് ഗീത. അങ്ങനെയുള്ള ഗീത അല്പപ്രഭാവനും, അല്പവാചിയും അദക്ഷനുമായ എന്നെപ്പോലെയുള്ളവന് എങ്ങനെയാണ് വ്യാഖ്യാനിക്കാൻ കഴിയുക? ഗീതാവചനത്തിലെ അപരിമേയമായ തത്ത്വസമ്പത്തിനെ എങ്ങനെയാണ് ഗ്രഹിക്കാൻ കഴിയുക? അതിന്റെ പ്രഭാപൂരത്തിന്റെ മുന്നിൽ എല്ലാം നിഷ്പ്രഭം. ഒരു കണ്ണീച്ചയ്ക്ക് എങ്ങനെ ആകാശത്തെ അതിന്റെ മുഷ്ടിക്കുള്ളിൽ ഒതുക്കാൻ കഴിയും?

എന്നാൽ ജ്ഞാനേശ്വരനായ ഞാൻ പറയുന്നു, എന്റെ ഗുരു നിവൃത്തിനാഥിന്റെ അനുഗ്രഹംകൊണ്ട്, എനിക്ക് ആത്മവിശ്വാസത്തോടെ ഇതെപ്പറ്റി സംസാരിക്കാൻ കഴിയുമെന്ന്. ആ മഹാത്മാവിന്റെ കാരുണ്യത്തിന്റെ പ്രഭാപൂരം വ്യക്തമായി അദ്ദേഹം എന്നിൽ ചൊരിഞ്ഞിരിക്കുന്നു. അല്ലാത്തപക്ഷം ഞാൻ വിവേകശൂന്യനും മന്ദബുദ്ധിയുമാണ്. സ്പർശമണിയെന്ന രത്നത്തിന്റെ സ്പർശംകൊണ്ട് ഇരുമ്പ് സ്വർണ്ണമായിത്തീരുന്നു. അമൃതിന്റെ ശക്തികൊണ്ട് മരിച്ചവൻ ജീവിക്കുന്നു. സരസ്വതീദേവിയുടെ കടാക്ഷംകൊണ്ട് ഊമയ്ക്ക് സംസാരശേഷി സിദ്ധിക്കുന്നു. ഇപ്രകാരം ഫലമുളവാക്കുന്ന സംഭാവ്യശക്തി ചിലതിൽ കുടികൊള്ളുന്നതുകൊണ്ട്, ഇങ്ങനെ സംഭവിക്കുന്നതിൽ അത്ഭുതമൊന്നുമില്ല. എന്റെ ഗുരുനാഥന്റെ അനുഗ്രഹത്തോടെയാണ്

ഞാൻ ഈ ഗ്രന്ഥരചനയ്ക്ക് ഒരുമ്പെട്ടിരിക്കുന്നത്. ഇതിൽ കാണുന്ന എൻെറ കുറവുകൾ പൊറുക്കണമെന്നും ഉദ്രിക്തമായത് ഉപേക്ഷിക്കണമെന്നും ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു. പാവകളുടെ ചലനം ചരടിൻെറ വലിയെ ആശ്രയിച്ചിരിക്കുന്നതുപോലെ, നിങ്ങൾ നൽകുന്ന ശക്തികൊണ്ടാണ് ഞാൻ സംസാരിക്കുന്നത്. നിങ്ങളെപ്പോലെയുള്ള മഹാത്മാക്കളുടെ കൃപാകടാക്ഷവും ഉപദേശവും അതിശയകരമായ വിധത്തിൽ എനിക്കു ലഭിച്ചിട്ടുണ്ട്.

ഇത്രയും ആയപ്പോൾ ഗുരു പറഞ്ഞു: "പറഞ്ഞതു ധാരാളം മതി. ഇത്രയുംതന്നെ പറയേണ്ട കാര്യമൊന്നുമില്ല. വേഗമാകട്ടെ, ഗ്രന്ഥരചനയിലേക്കു നിൻെറ ശ്രദ്ധ തിരിക്കുക."

"ശരി, അങ്ങനെയാവട്ടെ. ക്ഷമയോടും ശ്രദ്ധയോടുംകൂടി ഞാൻ പറയുന്നതു കേൾക്കുക."

നിവൃത്തിനാഥിൻെറ വാക്കുകൾ കേട്ട് ആഹ്ലാദഭരിതനായ ജ്ഞാനേശ്വരൻ പറഞ്ഞു.

## അദ്ധ്യായം ഒന്ന്

# അർജ്ജുനവിഷാദയോഗം

*ധൃതരാഷ്ട്ര ഉവാച:*

ധർമ്മക്ഷേത്രേ കുരുക്ഷേത്രേ
സമവേതാ യുയുത്സവഃ
മാമകാഃ പാണ്ഡവാശ്ചൈവ
കിമകുർവ്വത സഞ്ജയ? 1

*ധൃതരാഷ്ട്രൻ ചോദിച്ചു;*

*പുത്രസ്നേഹത്താൽ അന്ധനായ ധൃതരാഷ്ട്രൻ സഞ്ജയനോട് ചോദിച്ചു:*

*പുണ്യഭൂമിയെന്നു വിളിക്കുന്ന കുരുക്ഷേത്രത്തിൽ യുദ്ധത്തിന് അണിനിരന്നിരിക്കുന്ന എന്റെ പുത്രന്മാരും പാണ്ഡുപുത്രന്മാരും ഇത്രയും നേരമായി എന്തു ചെയ്യുകയാണ്? സഞ്ജയാ, വേഗത്തിൽ അതെപ്പററി എന്നോടു പറയുക.*

*സഞ്ജയ ഉവാച:*

ദൃഷ്ട്വാ തു പാണ്ഡവാനീകം
വ്യൂഢം, ദുര്യോധനസ്തദാ
ആചാര്യമുപസംഗമ്യ
രാജാ വചനമബ്രവീത്. 2

*സഞ്ജയൻ പറഞ്ഞു:*

*ദുര്യോധന രാജാവ് അപ്പോൾ പാണ്ഡവപ്പട അണിനിരന്നതു കണ്ടിട്ട് ദ്രോണാചാര്യരെ സമീപിച്ച് ഇപ്രകാരം പറഞ്ഞു:*

പശ്യൈതാം പാണ്ഡുപുത്രാണാം
ആചാര്യ, മഹതീം ചമൂം
വ്യൂഢാം ദ്രുപദപുത്രേണ
തവ ശിഷ്യേണ ധീമതാ. 3

*ഹേ ആചാര്യ! ധീമാനും അങ്ങയുടെ ശിഷ്യനുമായ ദ്രുപദപുത്ര*

*(ധൃഷ്ടദ്യുമ്നൻ)നാൽ വ്യൂഹം ചമച്ച് നിർത്തപ്പെട്ട പാണ്ഡവരുടെ ഈ മഹാസേനയെ കണ്ടാലും.*

സഞ്ജയൻ പറഞ്ഞു:

വിശ്വത്തെ നശിപ്പിക്കുന്ന സമയത്ത് സംഹാരരുദ്രൻ തൊള്ള തുറന്നതുപോലെ പാണ്ഡവസൈന്യങ്ങൾ ക്രോധാവേശരായിരിക്കുന്നു. പുറത്തേക്ക് ഉദ്ഗളിക്കുന്ന വിഷം നിയന്ത്രിക്കാൻ കഴിയാത്തതുപോലെ പാണ്ഡവസൈന്യം ഇളകിമറിഞ്ഞിരിക്കുന്നു. സമുദ്രത്തെ നിർജ്ജലമാക്കിയശേഷം കൊടുങ്കാറ്റിൽപ്പെട്ട് ആകാശത്തിലേക്കുയരുന്ന ബഡവാഗ്നിപോലെ, അണിയണിയായി വ്യൂഹനംചെയ്തിരിക്കുന്ന പാണ്ഡവസൈന്യങ്ങൾ ഭീകരമായി കാണപ്പെട്ടു. എന്നാൽ, ആനക്കൂട്ടത്തെ കാണുന്ന സിംഹം അതിനെ അവഗണിക്കുന്നതുപോലെ, ദുര്യോധനൻ പാണ്ഡവസൈന്യത്തെ അവഹേളനത്തോടെയാണ് വീക്ഷിച്ചത്. അവൻ ഗുരുവായ ദ്രോണാചാര്യനെ സമീപിച്ചു പറഞ്ഞു:

ഗർവ്വിതരായ പാണ്ഡവസൈന്യത്തെ കണ്ടാലും. അതിന്റെ വിവിധ അണികൾ ചലിക്കുന്ന പ്രാകാരംപോലെ കാണപ്പെടുന്നു. അങ്ങ് യുദ്ധപരിശീലനം നടത്തി പ്രഗത്ഭനാക്കിയ ധൃഷ്ടദ്യുമ്നൻ എത്ര സമർത്ഥമായിട്ടാണ് ഈ സൈന്യത്തെ കെട്ടിപ്പടുത്തിരിക്കുന്നതെന്നു കണ്ടാലും.

അത്ര ശൂരാ മഹേഷ്വാസാ
ഭീമാർജ്ജുനസമാ യുധി
യുയുധാനോ വിരാടശ്ച
ദ്രുപദശ്ച മഹാരഥഃ 4

ധൃഷ്ടകേതുശ്ചേകിതാനഃ
കാശിരാജശ്ച വീര്യവാൻ
പുരുജിത് കുന്തിഭോജശ്ച
ശൈബ്യശ്ച നരപുംഗവഃ 5

യുധാമന്യുശ്ച വിക്രാന്തഃ
ഉത്തമൗജാശ്ച വീര്യവാൻ
സൗഭദ്രോ ദ്രൗപദേയാശ്ച
സർവ ഏവ മഹാരഥാഃ 6

*ആ സേനയിൽ വലിയ വില്ലാളികളും യുദ്ധത്തിൽ ഭീമാർജ്ജുനസമന്മാരുമായ ശൂരന്മാർ ഉണ്ട്. യുയുധാനനും വിരാടനും മഹാരഥനായ ദ്രുപദനും ധൃഷ്ടകേതുവും ചേകിതാനനും വീര്യവാനായ കാശിരാജാവും പുരുജിത്തും കുന്തിഭോജനും നരപുംഗവനായ ശൈബ്യനും വിക്രമിയായ യുധാമന്യുവും വീര്യവാനായ ഉത്തമൗജസ്സും*

*സുഭദ്രാതനയനും ദ്രൗപദീപുത്രന്മാരുമുണ്ട്. എല്ലാവരും തന്നെ മഹാരഥന്മാരാകുന്നു.*

ആയോധനത്തിൽ അസാധാരണമായ പാടവവും യുദ്ധകാര്യത്തിൽ അഗാധമായ പരിചയവും ഉള്ള പലരും ഇവിടെയുണ്ട്. ഭീമാർജ്ജുനന്മാരെപ്പോലെ ബലവും ശൗര്യവുമുള്ള പോരാളികളുടെ പേര് ഞാൻ ആദ്യം പറയാം. മഹായോദ്ധാവായ സാത്യകിയും (യുയുധാനൻ) വിരാടനും മഹാരഥനായ ദ്രുപദനും ഉണ്ട്.

ധൃഷ്ടകേതു, ചേകിതാനൻ, ശക്തനായ കാശിരാജാവ്, ഉത്തമൗജസ്സ്; കൂടാതെ ശൈബ്യരാജാവും. യോദ്ധാവായ കുന്തിഭോജൻ, അതിനു മുന്നിൽ യുധാമന്യു. പുരുജിത്തിനെയും മറ്റു രാജാക്കന്മാരെയും കാണുക. അർജ്ജുനന്റെ പ്രതിരൂപവും സുഭദ്രയുടെ പുത്രനുമായ അഭിമന്യുവിനെ ദുര്യോധനൻ ദ്രോണാചാര്യന് കാട്ടിക്കൊടുത്തു.

അവൻ തുടർന്നു: ദ്രൗപദിയുടെ വീരപരാക്രമികളായ എല്ലാ പുത്രന്മാരും എണ്ണമില്ലാത്തിടത്തോളം മറ്റുള്ളവരും എത്തിച്ചേർന്നിട്ടുണ്ട്.

അസ്മാകം തു വിശിഷ്ടാ യേ
താൻ നിബോധ ദ്വിജോത്തമ!
നായകാ മമ സൈന്യസ്യ
സംജ്ഞാർത്ഥം താൻ ബ്രവീമിതേ. 7

ഭവാൻ ഭീഷ്മശ്ച കർണ്ണശ്ച
കൃപശ്ച സമിതിഞ്ജയഃ
അശ്വത്ഥാമാ വികർണശ്ച
സൗമദത്തിസ്തഥൈവ ച 8

അന്യേ ച ബഹവഃ ശൂരാ
മദർത്ഥേ ത്യക്തജീവിതാഃ
നാനാശസ്ത്രപ്രഹരണാഃ
സർവേ യുദ്ധവിശാരദാഃ 9

*നമുക്കാകട്ടെ, എന്റെ സൈന്യത്തിൽ ഏതെല്ലാം നായകന്മാർ വിശിഷ്ടന്മാരായിട്ടുണ്ടോ, അവരെ അറിയാനായി അങ്ങയോടു പറയുന്നു. ഹേ ബ്രാഹ്മണശ്രേഷ്ഠാ! അവരെ കേട്ടാലും.*

*ഭവാനും ഭീഷ്മരും കർണ്ണനും യുദ്ധവിജയിയായ കൃപരും, അശ്വത്ഥാമാവും വികർണ്ണനും അപ്രകാരംതന്നെ സൗമദത്തിയും ഉണ്ട്. എനിക്കുവേണ്ടി പ്രാണൻ കളയാൻ ഒരുക്കമുള്ളവരും പല തരത്തിലുള്ള ആയുധങ്ങൾ പ്രയോഗിക്കാൻ കഴിവുള്ളവരുമായി വേറെയും വളരെ ശൂരന്മാർ ഉണ്ട്. എല്ലാവരും യുദ്ധവിശാരദന്മാരാകുന്നു.*

ഇനിയും നമ്മുടെ സേനയിലുള്ള പ്രമുഖന്മാരായ

യോദ്ധാക്കളുടെ പേരുകൾ പറയാം. അങ്ങ് ഉൾപ്പെടെ നമ്മുടെ കൂട്ടത്തിലുള്ള മുഖ്യരായ ചിലരെപ്പറ്റി ചുരുക്കമായേ ഞാൻ പറയുന്നുള്ളൂ. ഇതാ സൂര്യനെപ്പോലെ പ്രഭയും പ്രഭാവവും ഉള്ള ഗംഗാപുത്രനായ ഭീഷ്മനും, ആനകൾക്കു സിംഹം എന്നപോലെ ശത്രുനാശനനായ കർണ്ണനും; വേണമെന്നു തീരുമാനിച്ചാൽ ലോകത്തെ മുഴുവൻ നശിപ്പിക്കുവാൻ കഴിവുള്ളവരാണ് ഇരുവരും. ഒറ്റയ്ക്കു തന്നെ ആ കൃത്യം നിർവ്വഹിക്കാൻ കഴിവുള്ള കൃപാചാര്യൻ; ധീരനായ വികർണ്ണൻ; മൃത്യുദേവനായ യമൻപോലും ഭയപ്പെടുന്ന അശ്വത്ഥാമാവ്; എല്ലാ യുദ്ധങ്ങളും ജയിക്കുന്ന സോമദത്തന്റെ പുത്രനായ ഭൂരിശ്രവസ്സ്. ബ്രഹ്മദേവനുപോലും അവരുടെ ശക്തിയും ശൗര്യവും അറിയാൻ കഴിയാത്ത മറ്റു പലരും ഇക്കൂട്ടത്തിലുണ്ട്. എല്ലാവരും പലവിധത്തിലുള്ള ആയുധങ്ങൾ പ്രയോഗിക്കാൻ നിപുണരും യുദ്ധത്തിൽ അതിയായ പരിചയമുള്ളവരുമാണ്. അവരെല്ലാം എന്റെ സ്ഥാനം ഹൃദയംഗമമായി അംഗീകരിച്ചിട്ടുണ്ട്. വിശ്വസ്തയായ ഒരു പത്നി തന്റെ ഭർത്താവിനെക്കുറിച്ചല്ലാതെ മറ്റാരെയുംപറ്റി ചിന്തിക്കാത്തതുപോലെ, ഈ യോദ്ധാക്കളെല്ലാം ഞാൻ അവരുടെ എല്ലാമാണെന്നു വിശ്വസിക്കുന്നു. അവരുടെ കൃത്യനിർവ്വഹണത്തിൽ എനിക്കുവേണ്ടി ജീവിതം ഉപേക്ഷിക്കാൻ തയ്യാറുള്ള ധൈര്യശാലികളും വിശ്വസ്തരുമായ സ്വാമിഭക്തന്മാരാണവർ. അങ്ങനെ പരാക്രമശാലികളായ യോദ്ധാക്കൾ നമ്മുടെ സൈന്യത്തിലുണ്ട്. അവരുടെ സംഖ്യ അസംഖ്യമാണ്.

അപര്യാപ്തം തദസ്മാകം
ബലം ഭീഷ്മാഭിരക്ഷിതം
പര്യാപ്തം ത്വിദമേതേഷാം
ബലം ഭീമാഭിരക്ഷിതം 10

*ഭീഷ്മരാൽ രക്ഷിക്കപ്പെടുന്ന നമ്മുടെ സൈന്യം അളവറ്റതാണ്. ഭീമനാൽ രക്ഷിക്കപ്പെടുന്ന അവരുടെ സൈന്യമാകട്ടെ പരിമിതവും ആകുന്നു.*

നാം സേനാനായകനായി ഭരമേല്പിച്ചിരിക്കുന്നത് ഭീഷ്മരെയാണ്. അദ്ദേഹം യുദ്ധവിദഗ്ദ്ധന്മാരുടെ മുൻനിരയിൽ നില്ക്കുന്ന വിശ്വജിത്താണ്. അദ്ദേഹത്തിന്റെ ശക്തിപ്രഭാവങ്ങൾകൊണ്ട് പിൻതാങ്ങപ്പെടുന്ന നമ്മുടെ സേന ഒരു പെരുങ്കോട്ടപോലെ കാണപ്പെടുന്നു. അതിന്റെ മുന്നിൽ മൂന്നു ലോകങ്ങൾപോലും ദുർബ്ബലമാണ്. അഗമ്യമായ ആഴിക്ക് ബഡവാനലന്റെ സഹായം ലഭിക്കുന്നതുപോലെ, ലോകസംഹാരത്തിനുള്ള അഗ്നിയെ കൊടുങ്കാറ്റ് തുണയ്ക്കുന്നതുപോലെ, നമ്മുടെ സൈന്യത്തെ നയിക്കുന്നത് അജയ്യനായ ഗംഗാസുതൻ ഭീഷ്മരാണ്. അങ്ങനെയുള്ള ഈ സൈന്യത്തെ എതിരിടാൻ ആർക്കാണ് കഴിയുക? നമ്മുടെ സൈന്യവുമായി

താരതമ്യപ്പെടുത്തുമ്പോൾ പാണ്ഡവസൈന്യം നിസ്സാരമായി തോന്നുന്നു. ഇതൊക്കെയാണെങ്കിലും ശക്തനായ ഭീമസേനനാണ് പാണ്ഡവസേനയുടെ പടനായകൻ.

ഇത്രയും പറഞ്ഞിട്ട് ദുര്യോധനൻ നിശ്ശബ്ദനായി നിന്നു.

അയനേഷു ച സർവേഷു
യഥാഭാഗമവസ്ഥിതാഃ
ഭീഷ്മമേവാഭിരക്ഷന്തു
ഭവന്തഃ സർവ ഏവ ഹി. 11

*ആകയാൽ നിങ്ങളെല്ലാവരുംതന്നെ സ്ഥാനം തെറ്റാതെ നിലയുറപ്പിച്ച് എല്ലാ സ്ഥാനങ്ങളിലും ഭീഷ്മരെത്തന്നെ രക്ഷിക്കണം.*

തുടർന്ന് ദുര്യോധനൻ സേനാവിഭാഗത്തിലെ നായകന്മാരോടു പറഞ്ഞു:

നിങ്ങളുടെ കീഴിലുള്ള സൈന്യവിഭാഗത്തെ എപ്പോഴും തയ്യാറാക്കി നിർത്തണം. നിങ്ങൾ സേനാമുഖത്തുനിന്നുകൊണ്ട് മറ്റുള്ളവർക്ക് അവരവരുടെ ജോലി നിശ്ചയിച്ചുകൊടുക്കുകയും, എല്ലാവരും ഭീഷ്മരുടെ ആജ്ഞ അനുസരിക്കുകയും വേണം.

പിന്നീട്, ദ്രോണരോടായി പറഞ്ഞു: അങ്ങയുടെ ശ്രദ്ധ എല്ലാറ്റിലും പതിയണം. എന്നെപ്പോലെ കരുതി, എപ്പോഴും അങ്ങ് ഭീഷ്മരുടെ തുണയ്ക്ക് ഉണ്ടായിരിക്കണം. എന്തുകൊണ്ടെന്നാൽ അദ്ദേഹമാണ് നമ്മുടെ സേനയുടെ ഏക അവലംബം.

തസ്യ സംജനയൻ ഹർഷം
കുരുവൃദ്ധഃ പിതാമഹഃ
സിംഹനാദം വിനദ്യോച്ചൈഃ
ശംഖം ദധ്മൗ പ്രതാപവാൻ. 12

*പ്രതാപശാലിയും കുരുവൃദ്ധനുമായ ഭീഷ്മൻ ദുര്യോധനനു സന്തോഷം ഉണ്ടാക്കാനായി ഉച്ചത്തിൽ സിംഹനാദം പുറപ്പെടുവിച്ച് ശംഖു വിളിച്ചു.*

ദുര്യോധനന്റെ സംബോധനം കേട്ട്, പ്രതാപശാലിയും കൗരവമുത്തച്ഛനുമായ ഭീഷ്മർ അത്യാനന്ദംപൂണ്ടു. അവനു സന്തോഷം ഉളവാക്കുന്നതിനായി അദ്ദേഹം സിംഹത്തെപ്പോലെ അലറി. ഈ പോർവിളി ഇരുവിഭാഗം സൈന്യത്തിലും മുഴങ്ങിക്കേട്ടുവെന്നു മാത്രമല്ല, അതിന്റെ പ്രതിദ്ധ്വനി പുറത്തേക്കും വ്യാപിച്ചു. ഈ മാറ്റൊലിശബ്ദം ഭീഷ്മരുടെ ശൗര്യത്തെ തട്ടിയുണർത്തി. അതിന്റെ പ്രചോദനംകൊണ്ട് അദ്ദേഹം തന്റെ ദിവ്യമായ ശംഖ് ഉച്ചത്തിൽ മുഴക്കി. ഈ രണ്ടു ശബ്ദങ്ങളുംകൂടി

യോജിച്ച് ഒന്നുചേർന്നപ്പോൾ മൂന്നു ലോകങ്ങളുടെയും ചെവിടടച്ചു. അംബരം അടർന്നുവീഴുന്നതുപോലെ തോന്നി. പാരാവാരം പതഞ്ഞു പൊങ്ങി. ആകാശത്ത് മേഘഗർജ്ജനം ഉണ്ടായി. വിശ്വമാകെ വേപഥുകൊണ്ടു. മലയും ഗുഹകളും ഈ ഗംഭീരശബ്ദത്തിന്റെ മാറ്റൊലി പുറപ്പെടുവിച്ചു. അതേ സമയത്ത് സൈന്യങ്ങളൊട്ടാകെ വാദ്യസംഗീതം മുഴക്കി.

തതഃ ശംഖാശ്ച ഭേര്യശ്ച
പണവാനകഗോമുഖാഃ
സഹസൈവാഭ്യഹന്യന്ത
സ ശബ്ദസ്തുമുലോƒ ഭവത്. 13

*അനന്തരം ശംഖുകളും ഭേരികളും പണവം, ആനവം, ഗോമുഖം തുടങ്ങിയ വാദ്യങ്ങളും ഉടൻതന്നെ മുഴക്കപ്പെട്ടു. ആ ശബ്ദം ഒരു കോലാഹലമായിത്തീർന്നു.*

തുടർന്ന് ശംഖങ്ങളും പെരുമ്പറകളും മദ്ദളങ്ങളും തപ്പട്ടകളും ഗോമുഖങ്ങളും മുഴക്കപ്പെട്ടു. വിവിധ വാദ്യഘോഷം എങ്ങും തിങ്ങി നിറഞ്ഞു. ലോകാവസാനം അടുത്തുവെന്നു തോന്നിപ്പിക്കുമാറ് ഭീകരമായി കേട്ട ഈ ശബ്ദം ധൈര്യശാലികളെപ്പോലും ഭയവിഹ്വലരാക്കി. ഈ ശബ്ദത്തോടൊപ്പം യോദ്ധാക്കളും ആക്രന്ദനം നടത്തി. ചിലർ ഉച്ചത്തിൽ കൈകൾ കൊട്ടി. ഇതെല്ലാം കേട്ട് ആനകൾ അനിയന്ത്രിതങ്ങളായി. ബ്രഹ്മദേവൻപോലും വ്യാകുലചിത്തനായി. ലോകാവസാനം വരാൻപോകുന്നുവെന്നു കരുതി മറ്റു ദേവന്മാരും സംഭീതരായി.

തതഃ ശ്വേതൈർഹയൈർയുക്തേ
മഹതി സ്യന്ദനേ സ്ഥിതൗ
മാധവഃ പാണ്ഡവശ്ചൈവ
ദിവ്യൗ ശംഖൗ പ്രദധ്മതുഃ 14

പാഞ്ചജന്യം ഹൃഷീകേശഃ
ദേവദത്തം ധനഞ്ജയഃ
പൗണ്ഡ്രം ദധ്മൗ മഹാശംഖം
ഭീമകർമ്മാ വൃകോദരഃ 15

അനന്തവിജയം രാജാ
കുന്തീപുത്രോ യുധിഷ്ഠിരഃ
നകുലഃ സഹദേവശ്ച
സുഘോഷമണിപുഷ്പകൗ. 16

*അനന്തരം, വെള്ളക്കുതിരകളെ പൂട്ടിയ മഹത്തായ തേരിൽ സ്ഥിതിചെയ്യുന്ന ശ്രീകൃഷ്ണനും അർജ്ജുനനും ദിവ്യശംഖുകൾ മുഴക്കി.*

*ശ്രീകൃഷ്ണൻ പാഞ്ചജന്യമെന്ന ശംഖത്തെയും അർജ്ജുനന് ദേവദത്തമെന്ന ശംഖത്തെയും ഭീമകർമ്മാവായ ഭീമസേനൻ പൗണ്ഡ്രം എന്ന മഹാശംഖത്തെയും മുഴക്കി. കുന്തീപുത്രനായ യുധിഷ്ഠിരരാജാവ് അനന്തവിജയം എന്ന ശംഖത്തെയും നകുലസഹദേവന്മാർ സുഘോഷം, മണിപുഷ്പകം എന്നീ ശംഖങ്ങളെയും മുഴക്കി.*

സുരലോകംപോലും സംഭ്രമിച്ചപ്പോൾ, പാണ്ഡവസൈന്യത്തിലുണ്ടായത് എന്താണെന്നു കേൾക്കുക.

വിജയത്തിൻെറ അസ്തിവാരവും നിതാന്തമായ കാന്തി പ്രസരിക്കുന്നതുമായ ഒരു രഥത്തിൽ അർജ്ജുനൻ അവിടെയെത്തി. ആ രഥത്തിൽ വേഗം കൂടിയ ഗരുഡനെപ്പോലെയുള്ള നാലു വെളുത്ത കുതിരകളെ പൂട്ടിയിരുന്നു. ചിറകുവെച്ച മഹാമേരുപോലെ കാണപ്പെട്ട ആ രഥം പത്തു ദിക്കുകളെയും ദീപ്തിമത്താക്കി. ഭഗവാൻ ശങ്കരൻെറ അവതാരമായ മാരുതി സംരക്ഷിച്ചിരുന്ന കൊടിമരമുള്ള ആ രഥം ഭഗവാൻ ശാരങ്ഗധരനാണ് തെളിച്ചിരുന്നത്. ഈ രഥത്തിൻെറ വൈശിഷ്ട്യം എങ്ങനെയാണ് വർണ്ണിക്കുക. ഭഗവാൻെറ വഴികൾ വിസ്മയകരങ്ങളാണ്. തൻെറ ഭക്തനോടുള്ള സ്നേഹാതിരേകംകൊണ്ട് അദ്ദേഹം പാർത്ഥൻെറ സാരഥിയായി. പാർത്ഥനെ പിന്നിലിരുത്തി തേർ തെളിച്ച അദ്ദേഹം പാഞ്ചജന്യം എന്ന തൻെറ ശംഖെടുത്ത് അനായാസേന ഊതി. അതിൻെറ മുഴക്കത്തിൽ, സൂര്യൻ ഉദിച്ചുയരുമ്പോൾ നക്ഷത്രങ്ങൾ നിഷ്പ്രഭമാകുന്നതുപോലെ, കൗരവസേനയുടെ വാദ്യവൃന്ദങ്ങളുണ്ടാക്കിയ ശബ്ദകോലാഹലം മുങ്ങിയൊലിച്ചുപോയി. അപ്പോൾ അർജ്ജുനൻ തൻെറ ദേവദത്തം എന്ന ശംഖ് വലിയ ശബ്ദത്തിൽ ഊതി. അത്ഭുതകരങ്ങളായ ഈ രണ്ടു ശംഖുകളുടെയും ശബ്ദം ഒന്നായി സമ്മേളിച്ചപ്പോൾ ഭൂഗോളം പല കഷണങ്ങളായി ഛിന്നഭിന്നമാകാൻപോകുന്നതുപോലെ തോന്നി. തത്സമയം സംഹാരരുദ്രനെപ്പോലെ കോപാക്രാന്തനായ ഭീമൻ പൗണ്ഡ്രം എന്ന മഹത്തായ അവൻെറ ശംഖ് മുഴക്കി. ലോകാവസാനത്തിൽ കാർമേഘങ്ങൾ ഉണ്ടാക്കുന്ന ഇടിമുഴക്കംപോലെ ഭയങ്കരമായ ശബ്ദമായിരുന്നു അത്. അപ്പോൾ യുധിഷ്ഠിരൻ തൻെറ അനന്തവിജയം എന്ന ശംഖും, നകുലസഹദേവന്മാർ സുഘോഷമെന്നും മണിപുഷ്പകമെന്നും പേരുകളുള്ള അവരുടെ ശംഖുകളും മുഴക്കി.

കാശ്യശ്ച പരമേഷ്വാസഃ
ശിഖണ്ഡീ ച മഹാരഥഃ
ധൃഷ്ടദ്യുമ്നോ വിരാടശ്ച
സാത്യകിശ്ചാ പരാജിതഃ 17

ദ്രുപദോ ദ്രൗപദേയാശ്ച
സർവശഃ പൃഥിവീപതേ

സൗഭദ്രശ്ച മഹാബാഹുഃ
ശംഖാൻ ദധ്മുഃ പൃഥക് പൃഥക് 18

സ ഘോഷോ ധാർത്തരാഷ്ട്രാണാം
ഹൃദയാനി വ്യദാരയത്
നഭശ്ച പൃഥിവീം ചൈവ
തുമുലോ വ്യനുനാദയൻ 19

*മഹാവില്ലാളിയായ കാശിരാജാവും മഹാരഥനായ ശിഖണ്ഡിയും ധൃഷ്ടദ്യുമ്നനും വിരാടനും തോൽവിപറ്റാത്ത സാത്യകിയും ദ്രുപദനും ദ്രൗപദീപുത്രന്മാരും മഹാബാഹുവായ അഭിമന്യുവും, ഹേ ധൃതരാഷ്ട്ര മഹാരാജാവേ, എല്ലായിടത്തുനിന്നും വെവ്വേറെ ശംഖുകൾ മുഴക്കി. ആ ഭീഷണഘോഷം ആകാശത്തെയും ഭൂമിയെയും മാറ്റൊലിക്കൊള്ളിച്ചു കൊണ്ട് ദുര്യോധനാദികളുടെ ഹൃദയങ്ങളെ പിളർന്നു.*

അവിടെ കൂടിയിരുന്ന ധാരാളം രാജാക്കന്മാരും, ദ്രുപദൻ, ദ്രൗപദീപുത്രന്മാർ, വലിയ വില്ലാളിയായ കാശിരാജാവ്, മഹാരഥനായ ശിഖണ്ഡി, പരാക്രമശാലിയായ അഭിമന്യു, തോൽവി അറിയാത്ത സാത്യകി, വിരാടരാജകുമാരൻ, ധൃഷ്ടദ്യുമ്നൻ തുടങ്ങിയവരും മററു സേനാനായകന്മാരും അവരവരുടെ ശംഖങ്ങൾ മുഴക്കി. കർണ്ണ കഠോരമായ ഈ ശബ്ദം കേട്ട്, തങ്ങൾ വഹിച്ചിരുന്ന ഭൂമിയുടെ ഭാരം വലിച്ചെറിയുന്നതിന് ആദിശേഷനും കൂർമ്മവും ആലോചിച്ചു. മൂന്നു ലോകങ്ങളും ആന്ദോളനം ചെയ്യാൻ തുടങ്ങി. മഹാമേരുവും മന്ദര പർവ്വതവും ചാഞ്ചാടാൻ ആരംഭിച്ചു. സമുദ്രജലം കൈലാസത്തോളം ഉയർന്നു. ഭൂമി തകിടം മറിയുമെന്നും ദേവന്മാർക്കു താങ്ങില്ലാതാ യിത്തീരുമെന്നുമുള്ള വൃത്താന്തം സത്യലോകത്തിലാകെ പരന്നു. സൂര്യൻ പകലിൽ നിശ്ചലനായി നിന്നു. ഇതു ലോകാവസാനത്തിൻെറ സൂചനയാണെന്നു കരുതി മൂന്നു ലോകത്തിലുമുള്ളവർ വേവലാതി പ്പെട്ടു. ഇതെല്ലാം കണ്ട് ആശ്ചര്യപ്പെട്ട ഭഗവാൻ കൃഷ്ണൻ ലോകാവസാനം ഉണ്ടാകുമോ എന്നു ഭയപ്പെട്ട് എല്ലാ ആരവവും നിർത്തി വെച്ചു. അങ്ങനെ ലോകം രക്ഷപ്പെട്ടു. ഒച്ചപ്പാട് ഒതുങ്ങിയെങ്കിലും തുടർന്നുനിന്ന അതിൻെറ മാറ്റൊലി കൗരവസേനയിൽ പരാജയ ഭീതിയുണ്ടാക്കി. ഒരു സിംഹം ഒരു പറ്റം ആനകളെ ചീന്തിക്കീറുന്നതു പോലെ ശംഖങ്ങളുടെ ഘോരനാദം കൗരവഹൃദയങ്ങളെ പിളർന്നു. ഈ ഘോരമായ ശബ്ദം കേട്ട് അവരുടെ ധൈര്യം അസ്തമിച്ചു. വളരെ കരുതിയും സൂക്ഷിച്ചും ഇരിക്കണമെന്ന് അവർ പരസ്പരം മുന്നറിയിപ്പു നൽകി.

അഥ വ്യവസ്ഥിതാൻ ദൃഷ്ട്വാ
ധാർത്തരാഷ്ട്രാൻ കപിധ്വജഃ
പ്രവൃത്തേ ശസ്ത്രസംപാതേ
ധനുരുദ്യമ്യ പാണ്ഡവഃ 20

ഹൃഷീകേശം തദാ വാക്യ-
മിദമാഹ മഹീപതേ

*ഹേ രാജാവേ, അനന്തരം ഹനൂമാനാകുന്ന കൊടിയടയാള ത്തോടുകൂടിയ അർജ്ജുനൻ യുദ്ധോദ്യുക്തരായ ദുര്യോധനാദികളെ കണ്ടിട്ട്. ആയുധം പ്രയോഗിക്കേണ്ട സമയമായപ്പോൾ വില്ല് ഉയർത്തിപ്പിടിച്ച് ശ്രീകൃഷ്ണനോട് ഇങ്ങനെ പറഞ്ഞു.*

ധൃതരാഷ്ട്രസൈന്യം വീണ്ടും ശക്തമായി. സേനാനായകന്മാർ സേനയുടെ നിയന്ത്രണം ഏറ്റെടുത്തു. അവർ എല്ലാവിധ കരുതലോടും തയ്യാറെടുപ്പോടുംകൂടി മുന്നോട്ടു കുതിച്ചു. അപ്പോൾ അസ്ത്രപ്രയോഗ ത്തിനു സമയമായി എന്നു മനസ്സിലാക്കിയ അർജ്ജുനൻ ആമോദത്തോടെ തൻെറ വില്ല് അനായാസേന കൈയിൽ എടുത്തു. എന്നിട്ട് ഹൃഷീകേശനായ കൃഷ്ണനോടു പറഞ്ഞു.

*അർജ്ജുന ഉവാച:*
സേനയോരുഭയോർമ്മദ്ധ്യേ
രഥം സ്ഥാപയമേഽച്യുത 21

യാവദേതാൻ നിരീക്ഷേഽഹം
യോദ്ധു കാമാനവസ്ഥിതാൻ
കൈർമയാ സഹ യോദ്ധവ്യം
അസ്മിൻ രണസമുദ്യമേ. 22

യോത്സ്യമാനാനവേക്ഷേഽഹം
യ ഏതേഽത്ര സമാഗതാഃ
ധാർത്തരാഷ്ട്രസ്യ ദുർബുദ്ധേഃ
യുദ്ധേ പ്രിയചികീർഷവഃ 23

*ഹേ അച്യുത, ദുഷ്ടബുദ്ധിയായ ദുര്യോധനൻെറ പ്രീതിക്കുവേണ്ടി യുദ്ധം ചെയ്വാനിച്ഛയോടുകൂടി ആരെല്ലാം ഈ യുദ്ധക്കളത്തിൽ വന്നിരിക്കുന്നുവോ അവരെയും, ഈ യുദ്ധാരംഭത്തിൽ ഞാൻ ആരോടെല്ലാം യുദ്ധം ചെയ്യണമോ അവരെയും അതിനു പുറമെ ഇപ്പോൾ യുദ്ധത്തിനായി ഒരുമ്പെട്ടവരെയും ഞാൻ നല്ലവണ്ണം നോക്കിക്കണ്ടറിയുന്നതുവരെ രണ്ടു സൈന്യങ്ങളുടെയും നടുവിൽ. എൻെറ രഥത്തെ നിറുത്തിയാലും.*

അച്യുതാ, എൻെറ രഥം രണ്ടു സൈന്യങ്ങളുടെയും ഇടയിലേക്ക് നയിച്ച് അതിൻെറ മദ്ധ്യത്തിൽ കൊണ്ടുപോയി നിർത്തുക. യുദ്ധം ചെയ്യാൻ ഇവിടെ ആഗതരായിരിക്കുന്ന എല്ലാ യോദ്ധാക്കളെയും ഞാനൊന്നു കാണട്ടെ. ആരോടാണ് യുദ്ധം ചെയ്യേണ്ടതെന്ന് എനി

ക്കറിയണം. കൗരവർ യുദ്ധക്കൊതിയന്മാരും ചതിയന്മാരുമാണ്. അവർ ദുരാഗ്രഹികളാണ്. യുദ്ധം ചെയ്യുന്നതിനുള്ള ആശ അവർക്കുണ്ടെങ്കിലും ധൈര്യം കുറവാണ്. അവർക്ക് യുദ്ധത്തിന് അഭിരുചിയുണ്ടെങ്കിലും അതിൽ പിടിച്ചു നില്ക്കാൻ കഴിയാത്തവരാണ്.

*സഞ്ജയ ഉവാച:*

ഏവമുക്തോ ഹൃഷീകേശോ
ഗുഡാകേശേന ഭാരത,
സേനയോരുഭയോർമദ്ധ്യേ
സ്ഥാപയിത്വാ രഥോത്തമം 24

ഭീഷ്മദ്രോണ പ്രമുഖതഃ
സർവ്വേഷാം ച മഹീക്ഷിതാം
ഉവാച പാർത്ഥ, പശ്യൈതാൻ
സമവേതാൻ കുരൂനിതി 25

തത്രാപശ്യത് സ്ഥിതാൻ പാർത്ഥഃ
പിതൄനഥ പിതാമഹാൻ
ആചാര്യാൻ മാതുലാൻ ഭ്രാതൄൻ
പുത്രാൻ പൗത്രാൻ സഖീംസ്തഥാ 26

ശ്വശുരാൻ സുഹൃദശ്ചൈവ
സേനയോരുഭയോരപി
താൻ സമീക്ഷ്യ സ കൗന്തേയഃ
സർവ്വാൻ ബന്ധൂനവസ്ഥിതാൻ 27

കൃപയാ പരയാവിഷ്ടോ
വിഷീദന്നിദമബ്രവീത്

*സഞ്ജയൻ പറഞ്ഞു:*

*അല്ലയോ ധൃതരാഷ്ട്ര മഹാരാജാവേ, അർജ്ജുനൻ ഇപ്രകാരം പറഞ്ഞപ്പോൾ ശ്രീകൃഷ്ണഭഗവാൻ രണ്ടു സേനകളുടെയും മദ്ധ്യത്തിൽ, ഭീഷ്മർ, ദ്രോണർ മുതലായ എല്ലാ രാജാക്കന്മാരുടെയും മുന്നിലായി ശ്രേഷ്ഠമായ തേരിനെ നിർത്തിയിട്ട് 'ഹേ അർജ്ജുന, ചേർന്നു നില്ക്കുന്ന ഈ കൗരവസൈന്യത്തെ കണ്ടാലും' എന്നു പറഞ്ഞു.*

*അപ്പോൾ അവിടെ അർജ്ജുനൻ രണ്ടു സൈന്യങ്ങളിലും നില്ക്കുന്ന പിതാക്കന്മാരെയും മുത്തച്ഛന്മാരെയും ഗുരുക്കന്മാരെയും അമ്മാവന്മാരെയും സഹോദരന്മാരെയും പുത്രന്മാരെയും പൗത്രന്മാരെയും സഖികളെയും അപ്രകാരംതന്നെ സുഹൃത്തുക്കളെയും ഭാര്യാ*

*പിതാക്കന്മാരെയും കണ്ടു. ആ അർജ്ജുനൻ യുദ്ധക്കളത്തിൽ നില്ക്കുന്ന എല്ലാ ബന്ധുജനങ്ങളെയും കണ്ടിട്ട് വളരെ ദയയോടുകൂടിയവനും ദുഃഖിതനുമായി താഴെ പറയും പ്രകാരം പറഞ്ഞു.*

സഞ്ജയൻ പറഞ്ഞു:

അർജ്ജുനൻ ആവശ്യപ്പെട്ടതനുസരിച്ച് ഭഗവാൻ കൃഷ്ണൻ രഥം ഇരുസൈന്യങ്ങളുടെയും മദ്ധ്യത്തിലേക്കു നയിച്ചു. ഭീഷ്മരുടെയും ദ്രോണരുടെയും മറ്റും മുന്നിലായി രഥം നിർത്തി. അർജ്ജുനൻ ഭീഷ്മദ്രോണാദികളെയും മറ്റു ബന്ധുക്കളെയും രാജാക്കന്മാരെയും മുഖത്തോടുമുഖം കണ്ടു. അവൻ ചുറ്റുപാടും തിരിഞ്ഞു മുഴുവൻ സൈന്യത്തെയും വീക്ഷിച്ചു. മനക്ഷോഭംകൊണ്ടു കുഴങ്ങി. അവൻ പറഞ്ഞു:

നോക്കുക. ഇവരെല്ലാം നമ്മുടെ ബന്ധുക്കളും പൂർവ്വ ജന്മാരുമാണ്.

ഇതു കേട്ടപ്പോൾ കൃഷ്ണൻ നിമിഷനേരത്തേക്കു വിസ്മയാ കുലനായി. അദ്ദേഹം സ്വയം പറഞ്ഞു:

അർജ്ജുനന്റെ മനസ്സിൽ എന്താണെന്ന് ആർക്കറിയാം. ഏതായാലും വളരെ വിചിത്രമായിരിക്കുന്നു.

എല്ലാ ജീവികളുടെയും നിയന്താവെന്ന നിലയിൽ അർജ്ജുനന്റെ മനോഗതം എന്താണെന്നറിവുള്ള കൃഷ്ണൻ തല്ക്കാലം ഒന്നും പറയാതെ മൗനം പാലിച്ചതേയുള്ളു.

അവിടെ അണിനിരന്നു നില്ക്കുന്ന പിതാക്കന്മാരെയും മുത്തച്ഛന്മാരെയും ആചാര്യന്മാരെയും അമ്മാവന്മാരെയും സഹോ ദരന്മാരെയും പുത്രന്മാരെയും പൗത്രന്മാരെയും ഭാര്യാപിതാക്കന്മാരെ യും അർജ്ജുനൻ കണ്ടു. അക്കൂട്ടത്തിൽ വിഷമസന്ധിയിൽ താൻ സഹായിച്ചിട്ടുള്ളവരും ചെറുപ്പക്കാരും മുതിർന്നവരുമായ തന്റെ ബന്ധുക്കളും ഉണ്ടായിരുന്നു.

ഒരേ ഗോത്രത്തിലുള്ളവർ ഇരു ഭാഗത്തും യുദ്ധം ചെയ്യുന്നതിനു തയ്യാറായി നില്ക്കുന്നതു കണ്ടപ്പോൾ പാർത്ഥന്റെ ചിത്തം കുഴഞ്ഞു മറിഞ്ഞു. ഹൃദയം പരിതപ്തമായി. ഈ സ്വഭാവഭേദത്തിൽ പ്രതിഷേധിച്ച് അവനു സ്വതസ്സിദ്ധവും വീരോചിതവുമായ അവന്റെ നെഞ്ചുറപ്പ് അവനെ വിട്ടുപിരിഞ്ഞു. സുന്ദരിയും സുശീലയും അഭിജാതയുമായ ഒരു പത്നി തന്റെ പതിയോടു മറ്റൊരുവൾക്കുണ്ടാകുന്ന അനുരാഗം ഒരിക്കലും പൊറുക്കുകയില്ല. തീവ്രമായ യാതനകൾകൊണ്ടു ജിതേ ന്ദ്രിയനായ ഒരു യോഗി വ്യാമോഹങ്ങളിൽ പെട്ടാൽ അദ്ദേഹത്തിന്റെ തപോധനം നഷ്ടപ്പെടും. മന്ത്രോച്ചാരണത്തിൽ തെറ്റുപറ്റുന്ന മന്ത്ര വാദിയെ പിശാചു പീഡിപ്പിക്കും. അർജ്ജുനന്റെ സ്ഥിതിയും അതു പോലെയായി. അവന്റെ ഹൃദയം ആർദ്രഭാവത്തിന് അടിമപ്പെട്ടപ്പോൾ അവന്റെ കിടയറ്റ പൗരുഷം അവനെ കൈവെടിഞ്ഞു.

ചന്ദ്രരശ്മികൾ തട്ടുമ്പോൾ ജലം ചൊരിയുന്ന ചന്ദ്രകാന്ത ക്കല്ലിൽനിന്നെന്നപോലെ അർജ്ജുനന്റെ ഹൃദയത്തിൽനിന്നു കനി

വിൻെറ ജലകണങ്ങൾ ഊർന്നിറങ്ങി. അത്യധികമായ കാരുണ്യം കൊണ്ട് അവശനായ അവൻ വിഷാദംപൂണ്ട് അരവിന്ദാക്ഷനോടു പറഞ്ഞു.

*അർജ്ജുന ഉവാച:*

ദൃഷ്ട്വേമം സ്വജനം കൃഷ്ണ,
യുയുത്സും സമുപസ്ഥിതഃ 28

സീദന്തി മമ ഗാത്രാണി
മുഖം ച പരിശുഷ്യതി
വേപഥുശ്ച ശരീരേ മേ
രോമഹർഷശ്ച ജായതേ 29

ഗാണ്ഡീവം സ്രംസതേ ഹസ്താത്
ത്വക്ചൈവ പരിദഹ്യതേ
ന ച ശക്നോമ്യവസ്ഥാതും
ഭ്രമതീവ ച മേ മനഃ 30

*ഹേ, കൃഷ്ണ! യുദ്ധം ചെയ്യാനാഗ്രഹിച്ചു മുന്നിൽ നില്ക്കുന്ന ഈ സ്വജനത്തെ കണ്ടിട്ട് എൻെറ അവയവങ്ങൾ തളരുന്നു. വായ് വരളുകയും ചെയ്യുന്നു. എൻെറ ശരീരത്തിൽ വിറയലും രോമാഞ്ചവും ഉണ്ടാകുന്നു.*

*കയ്യിൽനിന്ന് വില്ല് വഴുതിപ്പോകുന്നു. ദേഹം മുഴുവൻ ചുട്ടുനീറുകയും ചെയ്യുന്നു. നേരെ നില്ക്കാൻപോലും എനിക്കു ശക്തിയില്ലാതായിരിക്കുന്നു. എൻെറ മനസ്സ് ഭ്രമിക്കുന്നതായും തോന്നുന്നു.*

അല്ലയോ കൃഷ്ണാ, ഭഗവാനേ, എൻെറ മുന്നിൽ കാണുന്നവരെല്ലാം എൻെറ ഗോത്രത്തിൽ പെട്ട സ്വജനങ്ങളാണ്. അവർ യുദ്ധത്തിനു തയ്യാറായി നില്ക്കുന്നുവെന്നതു ശരിതന്നെ. എങ്കിലും അവരുമായി യുദ്ധം ചെയ്യുന്നത് ഉചിതമാണോ? എനിക്ക് ഒന്നും ചിന്തിക്കാൻ കഴിയുന്നില്ല. എൻെറ മനസ്സ് വിഭ്രാന്തികൊണ്ടു ചുറ്റിക്കറങ്ങുന്നു. എൻെറ ഓർമ്മശക്തി നശിച്ചതുപോലെ തോന്നുന്നു. എൻെറ ശരീരാവയവങ്ങൾ തളരുന്നു. മുഖം ഉണങ്ങി വരളുന്നു. എൻെറ ദേഹത്തു വിറയലും രോമാഞ്ചവും ഉണ്ടാകുന്നു. എൻെറ കൈകൾക്കു വില്ലു പിടിക്കാനുള്ള ശക്തിതന്നെ നഷ്ടപ്പെട്ടിരിക്കുന്നു. ഗാണ്ഡീവം എൻെറ കയ്യിൽനിന്നു വഴുതിപ്പോകുന്നു.

സഞ്ജയൻ ധൃതരാഷ്ട്രരോടു പറയുകയാണ്: അർജ്ജുനൻ ഒരിക്കൽ പരമശിവനെത്തന്നെ ജയിച്ചതാണ്. നിവാതകവചന്മാരെ ഒറ്റയ്ക്ക് ഒടുക്കിയതാണ്. സാധാരണയായി നിർദ്ദയവും കർക്കശവും വജ്രസമാനം കാഠിന്യമുള്ളതുമായ ഒരു മനസ്സിൻെറ ഉടമയുമാണ്. എന്നിട്ടും അവൻെറ ഹൃദയം അനുകമ്പകൊണ്ട് ആർദ്രമായിരിക്കുന്നത് വിചിത്രമായിരിക്കുന്നു.

ഏതു കാഠിന്യമേറിയ മരത്തെയും തുളച്ചുകയറാനുള്ള കരുത്ത് വണ്ടിനുണ്ട്. എന്നാൽ അതു തൻെറ പ്രേമഭാജനമായ കൂമ്പിയ താമരപ്പൂവിൽ അകപ്പെട്ടു കഴിഞ്ഞാൽ, ആ പൂവിൻെറ മൃദുലമായ ഇതളുകൾ തുളച്ചു പുറത്തിറങ്ങാൻ കഴിയാതെ ഉള്ളിൽത്തന്നെയിരുന്ന് അതിൻെറ ജീവൻ ഒടുങ്ങുന്നു. അതുപോലെ ഹൃദ്യമായ സ്നേഹത്തിൻെറയും സ്നിഗ്ദ്ധമായ ബന്ധുത്വത്തിൻെറയും കെട്ടുപാടിൽ നിന്നു പുറത്തിറങ്ങുക പ്രയാസകരമാണ്. അതാണ് മായാവൈഭവം. ഇതിൽനിന്നു മോചനം നേടാൻ ബ്രഹ്മാവിനുപോലും സാദ്ധ്യമല്ല.

യുദ്ധസന്നദ്ധരായി വന്നു നില്ക്കുന്ന സ്വജനങ്ങളെ കണ്ട അർജ്ജുനൻ ആത്മാഭിമാനം വിസ്മരിക്കയാൽ യുദ്ധത്തിനുള്ള ആവേശംതന്നെ ഇല്ലാത്തവനായി. പാർത്ഥൻെറ ഉള്ളിൽ ഇപ്രകാരം കാരുണ്യാതിരേകം ഉണ്ടായത് എങ്ങനെയെന്നു മനസ്സിലാക്കാൻ കഴിയുന്നില്ല.

നിമിത്താനി ച പശ്യാമി
വിപരീതാനി കേശവ,
ന ച ശ്രേയോ ƒനു പശ്യാമി
ഹത്വാ സ്വജനമാഹവേ. 31

*ഹേ കൃഷ്ണാ, പ്രതികൂല ശകുനങ്ങളും ഞാൻ കാണുന്നു. യുദ്ധത്തിൽ സ്വജനത്തെ കൊന്നിട്ട് ശ്രേയസ്സുണ്ടാകുമെന്നു തോന്നുന്നില്ല.*

അർജ്ജുനൻ തുടർന്ന് കൃഷ്ണനോടു പറഞ്ഞു: ഭഗവൻ, നമുക്ക് ഇനിയും ഇവിടെ നില്ക്കേണ്ട. ഈ സ്വജനങ്ങളെയെല്ലാം കൊല്ലണമെന്നുവരുമ്പോൾ എൻെറ മനസ്സ് ദുർബ്ബലമാകുന്നു. വിചാരശൂന്യമായി ഞാൻ പലതും പുലമ്പുന്നു.

കൗരവരെ ഞാൻ കൊല്ലണമെന്നുണ്ടെങ്കിൽ പിന്നെ യുധിഷ്ഠിരനെയും മറ്റുള്ളവരെയും കൊന്നാലെന്ത്? ഈ കൗരവരും എൻെറ ബന്ധുക്കളാണ്. അതുകൊണ്ട് ഭഗവാനേ, ഈ യുദ്ധാവേശം നശിക്കട്ടെ. ഇതു ശുദ്ധമല്ല. ഞാൻ ഇത് ഇഷ്ടപ്പെടുന്നില്ല. അന്യായമായ ഈ പാപംചെയ്തിട്ടു നാം എന്താണു നേടുന്നത്? കൃഷ്ണാ, ഞാൻ വിപരീതമായ പല ശകുനങ്ങളും കാണുന്നു. സ്വന്തം ആളുകളെ കൊല ചെയ്തിട്ട് നന്മയുണ്ടാകുമെന്നും എനിക്കു തോന്നുന്നില്ല.

ന കാംക്ഷേ വിജയം കൃഷ്ണ,
ന ച രാജ്യം സുഖാനി ച
കിം നോ രാജ്യേന ഗോവിന്ദ!
കിം ഭോഗൈർജീവിതേന വാ? 32

യേഷാമർത്ഥേ കാംക്ഷിതം നോ
രാജ്യം ഭോഗാഃ സുഖാനി ച
ത ഇമേf വസ്ഥിതാ യുദ്ധേ
പ്രാണാം സ്ത്യക്ത്വാ ധനാനി ച 33

ആചാര്യാഃ പിതരഃ പുത്രാഃ
തഥൈവ ച പിതാമഹാഃ
മാതുലാഃ ശ്വശുരാഃ പൗത്രാഃ
സ്യാലാഃ സംബന്ധിനസ്തഥാ. 34

*ഹേ കൃഷ്ണ! ജയത്തെയോ രാജ്യത്തെയോ സുഖത്തെയോ ഞാൻ ഇച്ഛരിക്കുന്നില്ല. ഹേ ഗോവിന്ദ, ഞങ്ങൾക്കു രാജ്യംകൊണ്ടാവട്ടെ ജീവിതംകൊണ്ടുതന്നെയാവട്ടെ എന്തൊരു പ്രയോജനമാണുള്ളത്?*

*ആർക്കുവേണ്ടി രാജ്യഭോഗസുഖങ്ങൾ ഞങ്ങൾ ആഗ്രഹിച്ചുവോ ആ ആചാര്യന്മാരും പിതാക്കന്മാരും പുത്രന്മാരും അപ്രകാരംതന്നെ പിതാമഹന്മാരും മാതുലന്മാരും ശ്വശുരന്മാരും പൗത്രന്മാരും സ്യാലന്മാരും അങ്ങനെ ബന്ധുക്കളും ഇതാ ജീവനും സ്വത്തും വെടിഞ്ഞ് പടക്കളത്തിൽ വന്നു നില്ക്കുന്നു.*

യുദ്ധത്തിൽ ഞാൻ വിജയം കൊതിക്കുന്നില്ല. രാജ്യവും സുഖങ്ങളും ഞാൻ കൊതിക്കുന്നില്ല. രാജ്യംകൊണ്ട് എന്തു ഫലം? സുഖങ്ങൾകൊണ്ടോ ജീവിതംകൊണ്ടോ എന്താണു ഫലം? സുഖം അനുഭവിക്കുന്നതിനായി എല്ലാവരെയും കൊല്ലണമെങ്കിൽ എനിക്ക് അങ്ങനെയുള്ള സുഖത്തിന് ആഗ്രഹമില്ല. ആ സുഖത്തിൻെറ സ്ഥാനത്ത് എന്തു ദുരന്തവും സഹിക്കാൻ ഞാൻ തയ്യാറാണ്. അതിനുവേണ്ടി ജീവിതം ബലികഴിക്കാൻപോലും എനിക്കു മടിയില്ല. എന്നാൽ, രാജ്യാനുഭവത്തിൻെറ സുഖം അനുഭവിക്കുന്നതിന് അവരെ കൊല്ലണമെന്നു സ്വപ്നത്തിൽപോലും എനിക്കു ചിന്തിക്കാൻ കഴിയുന്നില്ല. നമ്മുടെ പൂർവ്വജന്മാരോടു വിദ്വേഷം പുലർത്താനാണെങ്കിൽ നാം എന്തിനു ജനിക്കുകയും ജീവിക്കുകയും ചെയ്യണം? പുത്രന്മാരുണ്ടാകണമെന്നുള്ള ആഗ്രഹം എല്ലാവർക്കും ഉണ്ട്. ഈ പുത്രന്മാർ സ്വജനങ്ങളെയെല്ലാം നശിപ്പിക്കണമെന്ന് അവർ ആഗ്രഹിക്കുന്നുണ്ടോ? ബന്ധുമിത്രാദികളോടു വജ്രഹൃദയന്മാരെപ്പോലെ കഠിനമായി എങ്ങനെ നമുക്കു പെരുമാറാൻ കഴിയും? പ്രത്യുത നമുക്കു ചെയ്യാൻ കഴിയുന്ന നന്മ അവർക്കു ചെയ്തുകൊടുക്കണം. നാം സമ്പാദിക്കുന്നത് അവർ അനുഭവിക്കുന്നതിന് ഇടയാകണം. നമ്മുടെ ജീവിതംതന്നെ അവരുടെ താൽപര്യത്തിനായി ചെലവഴിക്കണം. നമ്മുടെ ഗോത്രജന്മാർക്കുവേണ്ടി നാം മറ്റുള്ള രാജ്യങ്ങളിലെ രാജാക്കന്മാരെ കീഴടക്കണം. എന്നാൽ എന്തൊരു വിധിവിഡംബനമാണ് ഇവിടെ ഉണ്ടായിരിക്കുന്നതെന്നു നോക്കുക. നമ്മുടെ സ്വന്തം ഗോത്രക്കാർതന്നെ ഭാര്യമാരെയും സന്താനങ്ങളെയും സമ്പത്തിനെയും

ഉപേക്ഷിച്ചിട്ട് നമ്മോടു യുദ്ധം ചെയ്യാനെത്തിയിരിക്കുന്നു. ഞാൻ എങ്ങനെയാണ് അവരെ കൊല്ലുന്നത്? എന്റെ ജീവനെപ്പോലെ പ്രിയങ്കരമായ അവരെ ഞാൻ എങ്ങനെയാണ് നശിപ്പിക്കുന്നത്? അവരെ അങ്ങ് അറിയുന്നില്ലേ? നമുക്ക് വളരെയേറെ കടപ്പാടുകളുള്ള ഭീഷ്മനും ദ്രോണനും അതാ നില്ക്കുന്നു. ഗുരുക്കന്മാർ, പിതാക്കന്മാർ, പുത്രന്മാർ, മുത്തച്ഛന്മാർ, അമ്മാവന്മാർ, ഭാര്യാപിതാക്കന്മാർ, ഭാര്യാസഹോദരന്മാർ തുടങ്ങി മറ്റു പലവിധ ബന്ധങ്ങളും ഉള്ളവരൊക്കെ അണിനിരന്നിരിക്കുന്നു. അവർക്കെതിരായി സംസാരിക്കുന്നതുതന്നെ പാപമാണ്.

ഏതാൻ ന ഹന്തുമിച്ഛാമി
ഘ്നതോ ƒപി മധുസൂദന,
അപി ത്രൈലോക്യരാജ്യസ്യ
ഹേതോഃ കിംനു മഹീകൃതേ? 35

*അല്ലയോ മധുസൂദന, അവർ എന്നെ കൊല്ലുന്നതായാലും, ത്രൈലോക്യാധിപത്യം കിട്ടുമെന്നു വന്നാൽപോലും ഞാൻ അവരെ കൊല്ലാൻ ഇച്ഛിക്കുന്നില്ല. പിന്നെയാണോ ഈ അല്പഭൂമിക്കുവേണ്ടി?*

അല്ലയോ മധുസൂദന, എന്നെ കൊല്ലാൻ നില്ക്കുന്നവരാണെങ്കിൽകൂടി ഇവരെ മുപ്പാരിലുമുള്ള സാമ്രാജ്യാധിപത്യത്തിനു വേണ്ടി പോലും കൊല്ലാൻ ഞാൻ ആഗ്രഹിക്കുന്നില്ല; ഭൂമിയുടെ ആധിപത്യത്തിനുവേണ്ടി പിന്നെ പറയാനുണ്ടോ? അവർ വഴിവിട്ടു പ്രവർത്തിക്കട്ടെ. നമ്മെ വധിക്കട്ടെ. എങ്കിലും അവരെ നശിപ്പിക്കുന്നതിനു മനസാപോലും ഞാൻ ആഗ്രഹിക്കുന്നില്ല. അവരെ നിഗ്രഹിച്ചാൽ മറ്റുള്ളവർ എങ്ങനെ നമ്മെ ബഹുമാനിക്കും? ഞങ്ങൾ എങ്ങനെ അങ്ങയുടെ മുഖത്തു നോക്കും? ഓ അനന്താ, പറയൂ.

നിഹത്യ ധാർത്തരാഷ്ട്രാൻ നഃ
കാ പ്രീതിഃ സ്യാജ്ജനാർദ്ദന,
പാപമേവാശ്രയേദസ്മാൻ
ഹത്വൈതാനാതതായിനഃ 36

*ഹേ കൃഷ്ണ, കൗരവരെ കൊന്നിട്ടു ഞങ്ങൾക്ക് എന്തു സന്തോഷമാണുണ്ടാവുക? വധാർഹന്മാർ തന്നെയെങ്കിലും ഇവരെ കൊന്നാൽ ഞങ്ങളെ പാപംതന്നെ ബാധിക്കും.*

ജനാർദ്ദന, കൗരവന്മാരെ കൊല്ലുന്നതുകൊണ്ട് എന്താനന്ദമാണ് നമുക്ക് ലഭിക്കുന്നത്? ശത്രുക്കളാണെങ്കിലും ഇവരെ കൊന്നാൽ നമ്മുടെ പാപം പുഷ്ടമായിത്തീരുകയേ ഉള്ളൂ. സ്വജനങ്ങളെ കൊന്നാൽ ഞാൻ കളങ്കത്തിന്റെ കൂത്തരങ്ങായി മാറും. അപ്പോൾ എനിക്ക് അങ്ങയുടെ ആനന്ദദായകമായ സഹവാസം ഇല്ലാതെയാകും. വളപ്പിനു തീ

പിടിച്ചാൽ പിന്നീട് ഒരു നിമിഷംപോലും കോകിലം അവിടെ തങ്ങുകയില്ല. ചെളിനിറഞ്ഞ തടാകം ചകോരപ്പക്ഷി ഉപേക്ഷിച്ചു പറന്നുപോകും. അതുപോലെ എന്റെ സദ്ഗുണങ്ങൾ ഇല്ലാതായാൽ പിന്നെ അങ്ങു ഞങ്ങളെ വെറുക്കുകയും കൈവെടിയുകയും ചെയ്യും.

തസ്മാന്നാർഹാ വയം ഹന്തും
ധാർത്തരാഷ്ട്രാൻ സ്വബാന്ധവാൻ
സ്വജനം ഹി കഥം ഹത്വാ
സുഖിനഃ സ്യാമ മാധ്വ. 37

*അതുകൊണ്ട് ഞങ്ങൾ സ്വബന്ധുക്കളായ കൗരവരെ കൊല്ലാൻ പാടില്ല. ഹേ കൃഷ്ണാ, എന്തെന്നാൽ സ്വജനത്തെ കൊന്നിട്ട് എങ്ങനെ ഞങ്ങൾ സുഖികളായിത്തീരും?*

ആകയാൽ അല്ലയോ മാധവാ, നമ്മൾ ധൃതരാഷ്ട്രപുത്രന്മാരായ ബന്ധുക്കളെ കൊല്ലുന്നതു ശരിയല്ല. സ്വന്തം ആളുകളെ കൊന്നിട്ട് എങ്ങനെയാണ് സുഖികളായിത്തീരുന്നത്? അതുകൊണ്ട് ഈ യുദ്ധത്തിൽ ഞാൻ ആയുധം കൈയിൽ എടുക്കുകയില്ല. അത് ഏറ്റവും അസംബന്ധമാണെന്ന് എനിക്കു തോന്നുന്നു. യുദ്ധത്തിനുശേഷം ഒന്നും ശേഷിക്കുകയില്ല. ഞങ്ങൾക്ക് അങ്ങയും നഷ്ടപ്പെടും. അത് ഞങ്ങളെ നിത്യദുഃഖത്തിൽ ആഴ്ത്തും. തന്മൂലം കൗരവരെ കൊന്നു ഞങ്ങൾ അവശേഷിക്കുകയും ആനന്ദിക്കുകയും ചെയ്യുകയെന്നുള്ളത് നിശ്ചയമായും സംഭവിക്കുകയില്ല.

യദ്യപ്യേതേ ന പശ്യന്തി
ലോഭോപഹത ചേതസഃ
കുലക്ഷയകൃതം ദോഷം
മിത്രദ്രോഹേ ച പാതകം. 38

കഥം ന ജ്ഞേയമസ്മാഭിഃ
പാപാദസ്മാന്നിവർത്തിതും
കുലക്ഷയകൃതം ദോഷം
പ്രപശ്യദ്ഭിർജ്ജനാർദ്ദന. 39

*ലോഭംകൊണ്ടു വിവേകശൂന്യമായ മനസ്സോടുകൂടിയ ദുര്യോധനാദികൾ കുലക്ഷയംകൊണ്ടുണ്ടാകുന്ന ദോഷത്തെയും ബന്ധുദ്രോഹത്താലുള്ള പാപത്തെയും അറിയുന്നില്ലെങ്കിലും കുലക്ഷയംകൊണ്ടുണ്ടാകുന്ന ദോഷത്തെ അറിയുന്ന ഞങ്ങൾ ഈ പാപത്തിൽനിന്നു പിന്മാറേണ്ടതാണെന്ന് എങ്ങനെ അറിയപ്പെടാതിരിക്കും?*

അമിതമായ ദ്രവ്യാഗ്രഹംകൊണ്ട് ഇരുണ്ട മനസ്സോടുകൂടിയ ദുര്യോധനാദികൾ, കുലക്ഷയംകൊണ്ടുണ്ടാകുന്ന ദോഷത്തെയും മിത്രങ്ങളെ ദ്രോഹിക്കുന്നതുകൊണ്ടുണ്ടാകുന്ന പാതകത്തെയും കാണുന്നില്ലെങ്കിലും, കുലക്ഷയംകൊണ്ടുണ്ടാകുന്ന ദോഷം വ്യക്തമായി മനസ്സിലാക്കുന്ന നാം ഈ പാപത്തിൽനിന്ന് പിൻവാങ്ങാതിരിക്കുന്നത് എങ്ങനെയാണ്? അഹങ്കാരത്തിന്റെ മത്തുപിടിച്ച കൗരവർ നമ്മോടു യുദ്ധത്തിനു തയ്യാറായിരിക്കുന്നെങ്കിലും നമ്മുടെ നന്മ ഏതിൽ സ്ഥിതിചെയ്യുന്നുവെന്ന് നാം മനസ്സിലാക്കണം. നമ്മുടെ ബന്ധുക്കളെ നമുക്ക് എങ്ങനെ കൊല്ലാൻ കഴിയും? വിഷമാണെന്ന് അറിഞ്ഞാൽ പിന്നെ അതെങ്ങനെ കുടിക്കും? ഒരുവന്റെ വഴിയിൽ യാദൃച്ഛികമായി ഒരു സിംഹത്തെ കണ്ടാൽ വഴിമാറി പോകുന്നതാണ് അഭിലഷണീയം. നമ്മുടെ കൈവശമുള്ള വെളിച്ചം ഉപേക്ഷിച്ചിട്ട് ഇരുട്ടത്ത് പോയിരുന്നാൽ എന്തു പ്രയോജനമാണു നമുക്കു സിദ്ധിക്കുക? നമ്മുടെ മുന്നിൽ അഗ്നിബാധ ഉണ്ടാകുമ്പോൾ ഒഴിഞ്ഞുമാറിയില്ലെങ്കിൽ നിമിഷങ്ങൾക്കകം അതു നമ്മെ വിഴുങ്ങിക്കളയും. എന്നതുപോലെ ഈ ദുഷ്കൃതങ്ങളൊക്കെ നമ്മെ ബാധിക്കുമെന്നറിഞ്ഞുകൊണ്ട് നാം എങ്ങനെ യുദ്ധത്തിനു തയ്യാറാകും?

കുലക്ഷയേ പ്രണശ്യന്തി
കുലധർമ്മാഃ സനാതനാഃ
ധർമ്മേ നഷ്ടേ കുലം കൃത്സ്നം
അധർമ്മോ ƒഭിഭവത്യുത 40

*കുലനാശം വന്നാൽ സനാതനമായ കുലധർമ്മങ്ങൾ നശിച്ചുപോകും. ധർമ്മം നശിക്കുമ്പോൾ നിശ്ചയമായും കുലത്തെ മുഴുവനും അധർമ്മം ബാധിക്കും.*

ഭഗവാനേ, കേട്ടാലും. ഈ പാപങ്ങളുടെ വലിപ്പം എത്രത്തോളമുണ്ടെന്നു ഞാൻ പറയാം. കുലം ക്ഷയിച്ചാൽ പരമ്പരയായി നിലനിന്നുവരുന്ന കുലാചാരങ്ങൾക്ക് അതിയായ ഹാനി തട്ടും. കുലാചാരം നശിച്ചാൽ കുലം മുഴുവനും അധർമ്മം ബാധിച്ചു ദുഃഖിക്കാൻ ഇടവരും.

മരക്കഷണങ്ങൾ കൂട്ടിയുരച്ചാണ് അഗ്നി ജ്വലിപ്പിക്കുന്നത്. ആ അഗ്നി എല്ലാ മരങ്ങളെയും നശിപ്പിക്കുന്നു. അതുപോലെ ദ്രോഹചിന്തമൂലം ഒരു കുലത്തിൽപെട്ട ആളുകൾ പരസ്പരം കൊല്ലുന്നതിനു തുനിഞ്ഞാൽ അതു വലിയ പാപത്തിന് ഇടയാവുകയും, ആ പാപം കുലത്തെ മുഴുവൻ കരിച്ചുകളയുകയും ചെയ്യുന്നു.

അധർമ്മാഭിഭവാത് കൃഷ്ണ,
പ്രദുഷ്യന്തി കുലസ്ത്രിയഃ
സ്ത്രീഷു ദുഷ്ടാഷു വാർഷ്ണേയ
ജായതേ വർണ്ണസങ്കരഃ 41

*അല്ലയോ കൃഷ്ണാ, അധർമ്മം ബാധിച്ചാൽ കുലസ്ത്രീകൾ ദോഷപ്പെടുന്നു. അല്ലയോ വൃഷ്ണിവംശജ, സ്ത്രീകൾ ദോഷപ്പെട്ടാൽ ജാതിസങ്കരം ഉണ്ടാകുന്നു.*

കൃഷ്ണാ, അധർമ്മങ്ങൾ കടന്നുകൂടി ദുഷിച്ചാൽ കുലത്തിലെ സ്ത്രീകൾ പതിക്കാനിട വരുന്നു. അല്ലയോ വൃഷ്ണിവംശജനായ കൃഷ്ണാ, സ്ത്രീകൾ പതിച്ചാൽ അതോടെ വർണ്ണസങ്കരം ഭവിക്കുന്നു. അങ്ങനെ വരുമ്പോൾ ധർമ്മാചരണങ്ങളും ശരിയായ പെരുമാറ്റവും മറ്റും നമ്മിൽനിന്ന് അകന്നുമാറുന്നു. കൈയിലിരിക്കുന്ന വിളക്ക് അണച്ചിട്ട് അന്ധകാരത്തിൽകൂടി നടന്നാൽ സമതലത്തിലാണെ ങ്കിൽപോലും വഴുതി വീഴാൻ ഇടയാകുന്നതുപോലെയാണത്. കുലം നശിക്കുമ്പോൾ പൗരാണികമായ ആചാരങ്ങളും നശിക്കും. മനോനി യന്ത്രണമില്ലാതെ ഇന്ദ്രിയങ്ങൾ സ്വച്ഛമായി പ്രവർത്തിച്ചു തുടങ്ങുമ്പോൾ കുലസ്ത്രീകൾപോലും കുലടകളായി മാറും. അപ്പോൾ ഉന്നതകുലജാതർ താണവരുമായി ഇടപഴകും. കുലങ്ങളുടെ മിശ്രീ കരണം കൊണ്ട് കുലധർമ്മങ്ങൾക്ക് ച്യുതി സംഭവിക്കും. തുറന്ന സ്ഥല ത്തുവയ്ക്കുന്ന ബലിപിണ്ഡം തിന്നാൻ കാക്കകൾ ഇരച്ചു കയറുന്നതുപോലെ ധർമ്മലോപം വന്ന കുലങ്ങളിൽ ദുഷ്കൃതങ്ങൾ ഇരച്ചുകയറും.

സങ്കരോ നരകായൈവ
കുലഘ്നാനാം കുലസ്യ ച
പതന്തി പിതരോ ഹ്യേഷാം
ലുപ്തപിണ്ഡോദകക്രിയാഃ 42

*വർണ്ണസങ്കരം കുലനാശം വരുത്തുന്നവർക്കും കുലത്തിനും നരകഹേതുവായിഭവിക്കുന്നു. എന്തുകൊണ്ടെന്നാൽ കുലഘ്നന്മാരുടെ പിതൃക്കൾ പിണ്ഡോദകക്രിയകൾ ഇല്ലാതെ പതിച്ചുപോകുന്നു.*

സങ്കരം കുലത്തെ നശിപ്പിക്കുന്നവരെയും കുലത്തിലെ ഭാവി സന്താനങ്ങളെയും നരകത്തിൽ എത്തിക്കും. സ്വർഗ്ഗത്തിൽ എത്തിയിട്ടുള്ള പൂർവികന്മാർക്ക് തിലോദകം തുടങ്ങിയ പിതൃ പൂജകളൊന്നും ലഭിക്കാതെവരും. തന്മൂലം അവരും പിതൃലോക ത്തുനിന്ന് നരകത്തിലേക്കു പതിക്കും. അപ്പോൾ അവർ സ്വർഗ്ഗത്തിൽ തുടരാൻ കഴിയാതെ കുലത്തിലേക്കു മടങ്ങിയെത്തേണ്ടിവരും. കാലിൽ പാമ്പുകടിയേറ്റാലും വിഷം ശരീരമൊട്ടാകെ വ്യാപിച്ച് തൽക്ഷണം ശിരസ്സിലെത്തുന്നതുപോലെ സ്വജനങ്ങളെ കൊല്ലുന്നതു കൊണ്ടുണ്ടാകുന്ന പാപം കുലത്തെയൊട്ടാകെ നരകത്തിലാഴ്ത്തുന്നു.

ദോഷൈരേതൈഃ കുലഘ്നാനാം
വർണ്ണസങ്കരകാരകൈഃ

ഉത്സാദ്യന്തേ ജാതിധർമ്മാഃ
കുലധർമ്മാശ്ച ശാശ്വതാഃ 43

ഉത്സന്നകുലധർമ്മാണാം
മനുഷ്യാണാം ജനാർദ്ദന!
നരകേ നിയതം വാസഃ
ഭവതീത്യനുശുശ്രുമ 44

അഹോ ബത മഹത്പാപം
കർത്തും വ്യവസിതാ വയം
യദ്രാജ്യസുഖലോഭേന
ഹന്തും സ്വജനമുദ്യതാഃ 45

*കുലനാശകരുടെ വർണ്ണസങ്കരമുണ്ടാക്കുന്നതായ ഈ ദോഷങ്ങളാൽ അനാദിയായ ജാതിധർമ്മങ്ങളും കുലധർമ്മങ്ങളും നശിച്ചുപോകുന്നു. അല്ലയോ ജനാർദ്ദന, കുലധർമ്മങ്ങൾ നശിച്ചു പോയിരിക്കുന്ന മനുഷ്യർക്ക് നരകത്തിലാണ് എന്നും വാസമെന്ന് ഞങ്ങൾ കേട്ടിട്ടുണ്ട്. ഞങ്ങൾ രാജ്യസുഖേച്ഛകൊണ്ട് ബന്ധുജനങ്ങളെ കൊല്ലുവാൻ തുനിഞ്ഞ വരാകയാൽ മഹാപാപത്തെ ചെയ്യുവാനൊരുങ്ങുന്നു. അയ്യോ! ഇതെന്തൊരു മഹാകഷ്ടമാണ്.*

അർജ്ജുനൻ തുടർന്നു: വർണ്ണമിശ്രംകൊണ്ടു കുലത്തെ നശിപ്പിക്കുന്ന കുലദ്രോഹികളുടെ ദുഷ്കൃതം നിമിത്തം ചിരകാലമായി നിന്നുപോരുന്ന ജാത്യാചാരങ്ങളും കുലാചാരങ്ങളും നശിച്ചു പോകുന്നു. നഷ്ടപ്പെട്ട കുലാചാരങ്ങളോടുകൂടിയ മനുഷ്യർ എല്ലാ യ്പ്പോഴും നരകത്തിൽ വസിക്കാൻ ഇടയാകുമെന്ന് പറഞ്ഞു കേട്ടിട്ടുണ്ട്. രാജ്യത്തിലും സുഖത്തിലും ഉള്ള അതിമോഹം നിമിത്തം നാം സ്വന്തം ആളുകളെ യുദ്ധത്തിൽ കൊല്ലാൻ ഒരുമ്പെട്ടത് വലിയ പാപം ചെയ്യാനുള്ള ഉദ്യമംതന്നെയാണ്. അതു മഹാകഷ്ടമായിപ്പോയി.

ബന്ധുക്കളുടെ കൊലകൊണ്ട് മറ്റൊരു ഗുരുതരമായ പാപംകൂടി ചെയ്യാൻ ഇടയാകുന്നു. പാപകരമായ ആചാരദൂഷണം പരമ്പരാഗത മായ സംസ്കാരങ്ങളും ആചാരങ്ങളും ധ്വംസനം ചെയ്യപ്പെടുന്നു. ഒരുവൻെറ വീട്ടിലുണ്ടാകുന്ന അഗ്നിബാധ മറ്റുള്ള വീടുകളിലേക്കുകൂടി വ്യാപിച്ച് അവയേയും നശിപ്പിക്കുന്നതുപോലെ കുലനാശം വന്ന കുലങ്ങളുമായിട്ടുള്ള ബന്ധം ബന്ധപ്പെട്ട കുലങ്ങളെയും നശിപ്പിക്കും. അവിടത്തെ സന്തതികൾ നിത്യനരകത്തിൽപ്പെട്ടുഴലും. അവർക്ക് അതിൽനിന്ന് യാതൊരു മോചനമാർഗവുമില്ല.

അല്ലയോ ചക്രപാണീ! എൻെറ ജല്പനങ്ങൾ അങ്ങയിൽ ഒരു പ്രതികരണവും ഉണ്ടാക്കാത്തതെന്തേ? അങ്ങയുടെ ഹൃദയം വജ്രത്തി നൊപ്പം കാഠിന്യമുള്ളതാണോ? രാജ്യവും സുഖഭോഗങ്ങളുമെല്ലാം

ക്ഷണികങ്ങളല്ലേ? അതറിഞ്ഞുകൊണ്ട് ബന്ധുക്കളെ കൊല്ലുന്ന തെറ്റായ കാര്യം ഒഴിവാക്കുകയല്ലേ ഞാൻ ചെയ്യേണ്ടത്? എന്റെ അഗ്രജന്മാരായ ഇവരെ കൊല്ലണമെന്ന ഉദ്ദേശ്യത്തോടെ നോക്കിയതു തന്നെ തികച്ചും മതിയായ പാപമല്ലേ?

യദി മാമപ്രതീകാരം
അശസ്ത്രം ശസ്ത്രപാണയഃ
ധാർത്തരാഷ്ട്രാ രണേ ഹന്യുഃ
തന്മേ ക്ഷേമതരം ഭവേത് 46

*ആയുധം ധരിച്ചിരിക്കുന്ന ദുര്യോധനാദികൾ ആയുധമില്ലാത്തവനും എതിർക്കാത്തവനുമായ എന്നെ യുദ്ധത്തിൽ കൊല്ലുന്നുവെങ്കിൽ അത് എനിക്ക് കൂടുതൽ ക്ഷേമകരമായിരിക്കും.*

അർജ്ജുനൻ വീണ്ടും പറയുകയാണ്: ആയുധധാരികളായ ധൃതരാഷ്ട്രപുത്രന്മാർ നിരായുധനും ചെറുത്തു നില്ക്കാത്തവനുമായ എന്നെ യുദ്ധത്തിൽ കൊല്ലുന്നുവെങ്കിൽ അതായിരിക്കും എനിക്ക് ഏറ്റവും നല്ലത്. ഇപ്രകാരം ജീവിക്കുന്നതിനേക്കാൾ ആയുധം ഉപേക്ഷിച്ച് കൗരവരുടെ ആക്രമണത്തിനു വിധേയമായി മരിക്കുന്നതാണ് ഭേദമെന്ന് ഞാൻ കരുതുന്നു. ബന്ധുക്കളെ കൊന്ന് പാപം വരുത്തിവയ്ക്കാൻ ഞാൻ ഇഷ്ടപ്പെടുന്നില്ല. സ്വജനങ്ങളെ കൊന്ന് അനുഭവിക്കുന്ന രാജ്യസുഖം നരകയാതനയ്ക്കു തുല്യമാണ്.

*സഞ്ജയ ഉവാച:*

ഏവമുക്ത്വാർജ്ജുനഃ സംഖ്യേ
രഥോപസ്ഥ ഉപാവിശത്
വിസൃജ്യ സശരം ചാപം
ശോകസംവിഗ്നമാനസഃ 47

*അർജ്ജുനൻ ഇപ്രകാരം പറഞ്ഞ് വ്യസനംകൊണ്ട് ചഞ്ചലമാനസനായിട്ട് യുദ്ധമദ്ധ്യത്തിൽവെച്ച് വില്ലും ശരവും താഴെയിട്ട് തേരിൽ ഇരുന്നു.*

സഞ്ജയൻ പറഞ്ഞു: ധൃതരാഷ്ട്രരാജാവേ, കേൾക്കുക. അർജ്ജുനന്റെ മനസ്സ് വല്ലാതെ ക്ഷോഭിച്ചു. തീവ്രമായ വിഷാദം അവനെ ബാധിച്ചു. അവൻ തേരിനു പുറത്തേക്കു ചാടി. സ്ഥാനഭ്രഷ്ടനാക്കപ്പെട്ട ഒരു രാജകുമാരൻ അപഹാസപാത്രമാകുന്നതുപോലെ, ഗ്രഹണസമയത്ത് അംശുമാന്റെ ആഭ അസ്തപ്രഭമാകുന്നതുപോലെ, മായാമോഹിതനാകുന്ന സന്ന്യാസി തപശ്ശക്തി നഷ്ടപ്പെട്ട് നിസ്സാരനും നിന്ദിതനുമായിത്തീരുന്നതുപോലെ, രഥത്തിനു പുറത്തിറങ്ങിയ പാർത്ഥൻ ദുഃഖപരവശനായി കാണപ്പെട്ടു. അവൻ അമ്പും വില്ലും താഴെയിട്ടു. അവന്റെ കണ്ണുകൾ നിറഞ്ഞ് ഒഴുകി.

ശോകത്തിൽ മുഴുകിയ അർജ്ജുനന് വൈകുണ്ഠേശ്വരനായ ഭഗവാൻ വിജ്ഞാനം വെളിപ്പെടുത്തിക്കൊടുക്കുന്നതാണ്. വാചാലമായ ഈ കഥ കേൾക്കുന്നതും ആനന്ദകരമാണ്. നിവൃത്തിനാഥിൻെറ ശിഷ്യനായ ജ്ഞാനദേവൻ അതു വിവരിക്കുന്നതായിരിക്കും. അത്യന്തം താൽപര്യത്തോടും ജിജ്ഞാസയോടുംകൂടി അതു ശ്രദ്ധിക്കുക.

ജ്ഞാനേശ്വരൻ പറഞ്ഞു.

ഓം തത് സത്
ഇതി ശ്രീമദ് ഭഗവദ്ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുനസംവാദേ
അർജ്ജുനവിഷാദയോഗോ നാമ
പ്രഥമോ$f$ ദ്ധ്യായഃ

*അർജ്ജുനവിഷാദയോഗം*
*എന്ന ഒന്നാം അദ്ധ്യായം കഴിഞ്ഞു.*

## അദ്ധ്യായം രണ്ട്

# സാംഖ്യയോഗം

*സഞ്ജയ ഉവാച:*

തം തഥാ കൃപയാവിഷ്ടം
അശ്രുപൂർണാകുലേക്ഷണം
വിഷീദന്തമിദം വാക്യം
ഉവാച മധുസൂദനഃ 1

*അപ്രകാരം കൃപയാൽ ആവിഷ്ടനായി അശ്രുക്കൾ നിറഞ്ഞ കണ്ണുകളോടുകൂടിയവനായി വിഷാദിച്ചുകൊണ്ടിരിക്കുന്ന അർജ്ജുനനോട് ശ്രീകൃഷ്ണൻ ഇങ്ങനെ പറഞ്ഞു.*

സഞ്ജയൻ ധൃതരാഷ്ട്രനോട് പറഞ്ഞു:

മഹാരാജാവേ, കേൾക്കുക. സന്താപവിവശനായ പാർത്ഥൻ കണ്ണുനീർ വാർക്കുവാൻ തുടങ്ങി. തന്റെ മുന്നിൽ കണ്ട ബന്ധുക്കളോട് അത്യധികമായ കാരുണ്യം അവനു തോന്നി. ഉപ്പ് വെള്ളത്തിൽ അലിയുന്നതുപോലെയോ, കാറ്റ് കാർമേഘങ്ങളെ ശിഥിലമാക്കുന്നതു പോലെയോ, അർജ്ജുനന്റെ ധീരമായ മാനസം ആർദ്രമായി. ചെളിയിൽ പുതഞ്ഞ ഒരു അരയന്നത്തെപ്പോലെ അവൻ പീഡിതനായി കാണപ്പെട്ടു. അസഹ്യമായ വിഷാദം പാണ്ഡുപുത്രനെ പാടുപെടുത്തുന്നതു കണ്ടപ്പോൾ ഭഗവാൻ കൃഷ്ണൻ പറഞ്ഞു.

*ശ്രീ ഭഗവാനുവാച:*

കുതസ്ത്വാ കശ്മലമിദം
വിഷമേ സമുപസ്ഥിതം
അനാര്യജുഷ്ടമസ്വർഗ്യം
അകീർത്തികരമർജ്ജുന! 2

*ഹേ അർജ്ജുന, ഈ ദുർഘടകാലത്തിൽ ശ്രേഷ്ഠന്മാർക്ക് യുക്തമല്ലാത്തതും സ്വർഗപ്രാപ്തിക്കുതകാത്തതും ചീത്തപ്പേരുണ്ടാക്കുന്നതുമായ ഈ മൗഢ്യം നിനക്ക് എവിടെനിന്നു വന്നുചേർന്നു.*

ശ്രീ ഭഗവാൻ പറഞ്ഞു: അർജ്ജുനാ, ഈ സന്ദർഭത്തിൽ

ഇതുപോലെയുള്ള ഒരു പെരുമാറ്റം നിനക്കു ചേരുന്നതാണോ? നീ ആരെന്നും എന്താണു ചെയ്യേണ്ടതെന്നും ആലോചിക്കുക. നിനക്ക് എന്തുപറ്റി? ഇവിടെ നിനക്ക് എന്തിനെങ്കിലും കുറവുണ്ടോ? നീ എന്തിനാണ് സന്തപിക്കുന്നത്? നീ ഒരിക്കലും ന്യായരഹിതമായ ഒരു കാര്യം ചെയ്തിട്ടില്ല. ഒരിക്കലും നിനക്ക് ധൈര്യം നഷ്ടപ്പെട്ടിട്ടില്ല. നിൻെറ പേരു കേട്ടാൽതന്നെ പരാജയം ഓടിയകലും. നീ ധീരതയുടെ ആസ്ഥാനമാണ്. ക്ഷത്രിയന്മാരിൽ പാർത്ഥിവനാണ്. മൂന്നു ലോകങ്ങളും നിൻെറ പരാക്രമത്തെ ഭയഭക്തിയോടെ വീക്ഷിക്കുന്നു. നീ ഹരനെ കീഴടക്കി. നിവാതകവചന്മാരെ കൊന്നൊടുക്കി. ഗന്ധർവ്വന്മാർ നിൻെറ പ്രഭാവത്തെ പാടിപ്പുകഴ്ത്തുന്നു. അല്ലയോ പാർത്ഥ, നിൻെറ കറകളഞ്ഞ ഓജസ്സ് ലോകത്തെ നിസ്തേജമാക്കുന്നു. ഇന്ന് പൗരുഷം വെടിഞ്ഞ് വിഷാദത്തോടെ നീ നമ്രശിരസ്കനായിരിക്കുന്നത് വിചിത്രമായി തോന്നുന്നു. കാരുണ്യം കാരണം നീ എത്രത്തോളം നിന്ദ്യനും നിസ്സഹായനുമായിത്തീർന്നു വെന്ന് അറിയുന്നുണ്ടോ? അന്ധകാരം എന്നെങ്കിലും അരുണനെ ഗ്രസിച്ചിട്ടുണ്ടോ? കാർമേഘങ്ങൾ കാറ്റിനെ ഭീഷണിപ്പെടുത്തിയി ട്ടുണ്ടോ? അമൃത് മരിക്കാനിടയാകുമോ? അഗ്നി വിറകിന് ഇരയാകുമോ? ഉപ്പ് ജലത്തെ അലിക്കുമോ? തവള എന്നെങ്കിലും പാമ്പിനെ വിഴുങ്ങി യിട്ടുണ്ടോ? കുറുനരി സിംഹത്തിനോടു പോരാടുമോ? ഇപ്രകാരമുള്ള അയുക്താഭാസങ്ങളായ കാര്യങ്ങൾ എവിടെയെങ്കിലും ഉണ്ടായിട്ടുണ്ടോ? എന്നാൽ അതെല്ലാം സംഭാവ്യമാണെന്ന് ഇന്നു നീ തെളിയിച്ചിരിക്കുന്നു. അതുകൊണ്ട് അർജ്ജുനാ, നിൻെറ ഹൃദയത്തിൽ നുരഞ്ഞു പൊന്തിയിരിക്കുന്ന ഗർഹ്യമായ ഈ ചിന്തകളെ ചീന്തിയെറിയൂ. ധൈര്യ വാനായിരിക്കൂ. ഉണർന്നു പ്രവർത്തിക്കൂ. മൂഢത്വം വെടിയൂ. എഴുന്നേറ്റ് വില്ല് കൈയിലെടുക്കൂ. യുദ്ധക്കളത്തിൽ ദയയ്ക്ക് എന്തു പ്രസക്തി യാണുള്ളതെന്നു ചിന്തിക്കൂ. അത് ഇതുവരെ നീ നേടിയിട്ടുള്ള പ്രശ സ്തിയെ നശിപ്പിക്കും. നിൻെറ മോക്ഷപ്രാപ്തിക്ക് തടസ്സവുമായിരിക്കും.

ക്ലൈബ്യം മാസ്മ ഗമഃ പാർത്ഥ!
നൈതത്ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൗർബ്ബല്യം
ത്യക്ത്വോത്തിഷ്ഠഃ പരന്തപ 3

*ഓ, പാർത്ഥാ, നപുംസകത്വത്തിനു വഴങ്ങരുത്. ഇതു നിനക്കു തീരെ യോജിച്ചതല്ല. ശത്രുക്കളെ തപിപ്പിക്കുന്ന അല്ലയോ അർജ്ജുന, മനസ്സിൻെറ നിസ്സാരമായ ഈ ബലഹീനതയെ ദൂരെ വലിച്ചെറിഞ്ഞ് യുദ്ധം ചെയ്യാനായി എഴുന്നേല്ക്കൂ.*

അതുകൊണ്ട് അർജ്ജുനാ, ഈ വിലപനം നിർത്തൂ. വിഷാദം അവസാനിപ്പിച്ച് ധീരത കൈവരിക്കൂ. അല്ലെങ്കിൽ നീ നേടിയതെല്ലാം പാഴാകും. നിൻെറ നന്മയ്ക്കു വേണ്ടതെന്താണെന്നെങ്കിലും ചിന്തിക്കുക.

യുദ്ധവേളയിൽ ഹൃദയദൗർബ്ബല്യം ഒരിക്കലും പ്രയോജനം ചെയ്യുകയില്ല. ഈ യുദ്ധക്കളത്തിൽവെച്ചാണോ ഇവരൊക്കെ നിൻെറ ബന്ധുക്കളായത്? ഇതു മുമ്പുതന്നെ നിനക്ക് അറിവുള്ളതല്ലേ? പിന്നെ ഇപ്പോഴെന്തിനാണ് വെറുതെ ഇങ്ങനെ കോലാഹലമുണ്ടാക്കുന്നത്? യുദ്ധം നിനക്ക് ഒരു പുതുമയാണോ? വൈരം നിങ്ങളിൽ നേരത്തേതന്നെ ഉണ്ടായിരുന്നതല്ലേ? പിന്നെ ഇപ്രകാരം ഒരു കനിവ് ഇപ്പോൾ പൊന്തിവന്നത് എങ്ങനെയാണെന്നു മനസ്സിലാകുന്നില്ല. നിൻെറ വിഭ്രാന്തി തുടർന്നാൽ നിൻെറ ഇപ്പോഴത്തെ കീർത്തി അപ്രത്യക്ഷ മാവുകയും മേലിൽ മോക്ഷപ്രാപ്തിമൂലം ഉണ്ടാകുന്ന ആനന്ദം നഷ്ട മാകുകയും ചെയ്യും. അങ്ങനെ ഇഹത്തിലും പരത്തിലും ഒരുപോലെ നിനക്കു നഷ്ടം സംഭവിക്കും. ഹൃദയദൗർബ്ബല്യംകൊണ്ട് ഒരുവിധ ത്തിലുമുള്ള നന്മ ഉണ്ടാവുകയില്ല. പ്രത്യുത അത് ഒരു യോദ്ധാവിനു യുദ്ധത്തിൽ ദുഷ്കീർത്തി ഉണ്ടാക്കുകയും ചെയ്യും.

ഇപ്രകാരം പലവിധത്തിൽ ഭഗവാൻ അർജ്ജുനനെ ഉപദേശിച്ചു. അപ്പോൾ പാണ്ഡുപുത്രൻ പറഞ്ഞത് എന്താണെന്നു കേൾക്കുക.

*അർജ്ജുന ഉവാച:*

കഥം ഭീഷ്മമഹം സംഖ്യേ
ദ്രോണം ച മധുസൂദന!
ഇഷുഭിഃ പ്രതിയോത്സ്യാമി
പൂജാർഹാവരിസൂദന. 4

*അല്ലയോ ശത്രുനാശനനായ മധുസൂദനാ, പൂജിക്കപ്പെടേണ്ട വരായ ഭീഷ്മരെയും ദ്രോണരെയും യുദ്ധത്തിൽ ബാണങ്ങളെയ്ത് ഞാൻ എങ്ങനെയാണു നേരിടുന്നത്?*

പ്രഭോ! അങ്ങ് എന്തിനാണ് ഇത്രയൊക്കെ പറയുന്നത്? ഈ യുദ്ധത്തെപ്പറ്റി ചിന്തിക്കണമെന്ന് ഞാൻ അപേക്ഷിക്കുന്നു. ഇതൊരു യുദ്ധമല്ല. നമ്മുടെ ഗുരുക്കന്മാരെ പരസ്യമായി വധിക്കുന്ന ഒരു കുറ്റ കൃത്യമാണ്. മാതാപിതാക്കന്മാരെ സേവിക്കുകയും ആരാധിക്കുകയും അവർക്ക് ആനന്ദം നൽകുകയും ചെയ്യിട്ട് അവരെ നമ്മുടെ കൈകളാൽ ത്തന്നെ എങ്ങനെയാണ് വധിക്കുന്നത്?

മഹാത്മാക്കളെ വന്ദിക്കണം. അവരെ പൂജിക്കണം. എങ്ങനെ യാണ് അവരെ അധിക്ഷേപിക്കുന്നത്? അതുപോലെ ഇവരെല്ലാം നമ്മുടെ ജ്യേഷ്ഠഭ്രാതാക്കളാണ്. കുലഗുരുക്കന്മാരാണ്. ഇവരെയെല്ലാം നാം ബഹുമാനിക്കണം. പ്രത്യേകിച്ചും ഭീഷ്മരോടും ദ്രോണരോടും എനിക്ക് അളവറ്റ കടപ്പാടുണ്ട്. സ്വപ്നത്തിൽപോലും ശത്രുത തോന്നാൻ പാടില്ലാത്ത അവരെ എങ്ങനെയാണു യുദ്ധത്തിൽ ഞാൻ നശിപ്പിക്കുന്നത്? ഛേ! എന്നെ ആയോധനം അഭ്യസിപ്പിച്ച അതേ ഗുരുവിനെത്തന്നെ ഞാൻ കൊല്ലണമെന്നോ? അങ്ങനെയാണോ ഞാൻ എൻെറ ഗുരുവായ ദ്രോണരോടുള്ള കടം വീട്ടേണ്ടത്? എല്ലാ അനുഗ്രഹ

ങ്ങളും ആശംസകളും നൽകിയവരോടു ഞാൻ ഭസ്മാസുരനെപ്പോലെ വിശ്വാസവഞ്ചന കാണിക്കുന്നതു ശരിയാണോ?

ഗുരൂനഹത്വാ ഹി മഹാനുഭാവാൻ
ശ്രേയോ ഭോക്തും ഭൈക്ഷ്യമപീഹ ലോകേ
ഹത്വാർത്ഥകാമാംസ്തു ഗുരൂ നിഹൈവ
ഭുഞ്ജീയ ഭോഗാൻ രുധിരപ്രദിഗ്ദ്ധാൻ. 5

*മഹാനുഭാവന്മാരായ ഗുരുക്കന്മാരെ കൊല്ലാതെ ഈ ലോകത്തിൽ ഭിക്ഷാന്നമെങ്കിലും ഭുജിച്ച് കഴിയുന്നതാണ് ശ്രേയസ്കരം. എന്തെന്നാൽ ഗുരുക്കന്മാരെ കൊന്നിട്ട് ഇവിടെവച്ച് രക്തംപുരണ്ട അർത്ഥ കാമങ്ങളാകുന്ന ഭോഗങ്ങൾതന്നെ ഞാൻ ഭുജിക്കേണ്ടിവരും.*

സാഗരം അഗാധവും അക്ഷുബ്ധവുമാണെന്നു നാം പറയുന്നു. പക്ഷേ, അതു സാഗരത്തിന്റെ ബാഹ്യാവസ്ഥ കണ്ടു നമുക്കുണ്ടാകുന്ന തോന്നൽ മാത്രമാണ്. യഥാർത്ഥത്തിൽ അംബുധി പ്രക്ഷുബ്ധമാണ്. എന്നാൽ ദ്രോണന്റെ മനസ്സ് ഒരിക്കലും കോപകലുഷിതമാവുകയില്ല. അനന്തമായ ആകാശം അളക്കാൻ കഴിഞ്ഞേക്കാം. പക്ഷേ, ആഴമളക്കാൻ കഴിയാത്തവണ്ണം അഗാധമാണു ദ്രോണന്റെ ഹൃദയം. അമൃതിനു ദുഃസ്വാദുണ്ടായെന്നു വരാം. എന്നാൽ, എത്രത്തോളം പ്രകോപിപ്പിച്ചാലും ദ്രോണൻ സമചിത്തത കൈവെടിയുകയില്ല. ഒരമ്മയ്ക്കു തന്റെ കുഞ്ഞിനോടുള്ള സ്നേഹം ഏറ്റവും ദൃഢമായിട്ടുള്ളതാണ്. എന്നാൽ, ദ്രോണന്റെ ഹൃദയത്തിൽ മാതാവിന്റെ വാത്സല്യവും സ്നേഹത്തിന്റെ മൂർത്തീഭാവവും നമുക്കു കാണാം. അദ്ദേഹം അലിവിന്റെ ഉറവിടവും സർവ്വ നന്മകളുടെയും വിളഭൂമിയും അനന്തമായ അറിവിന്റെ അംഭോനിധിയുമാണ്. അദ്ദേഹം മഹായശസ്വിയാണെന്നു മാത്രമല്ല, ഞങ്ങളോട് പരമകാരുണികനുമാണ്. അദ്ദേഹത്തെ കൊല്ലണമെന്ന് ആലോചിക്കുന്നത് എങ്ങനെയാണ്? പ്രഭോ! രാജ്യം ഉപേക്ഷിച്ച് വനാന്തരങ്ങളിലുള്ള ഗുഹകളിൽ പോയി പാർക്കുന്നതാണ് ഇങ്ങനെയുള്ളവർക്കെതിരായി ആയുധമെടുക്കുന്നതിനേക്കാൾ ഭേദം. ഈ മഹാനുഭാവന്മാരുടെ ഹൃദയം കൂർത്തുമൂർത്ത ശരങ്ങൾ കൊണ്ട് പിളർന്ന് അതിൽനിന്നൊഴുകിവരുന്ന രക്തത്തിൽ മുക്കിയെടുക്കുന്ന സുഖാനുഭവം എങ്ങനെയാണ് ആസ്വാദ്യകരമാകുന്നത്? ഇപ്രകാരമുള്ള ചിന്തകളെ പ്രോത്സാഹിപ്പിക്കാൻ എന്റെ മനസ്സിനു കഴിയുന്നില്ല.

അർജ്ജുനന്റെ വാദമുഖങ്ങളൊന്നും ഭഗവാന് ഇഷ്ടപ്പെട്ടില്ല. ഇതു മനസ്സിലാക്കിയ പാർത്ഥൻ ഭയത്തോടെ ചോദിച്ചു:

ഭഗവാനേ, അങ്ങ് എന്താണ് എന്റെ വാക്കുകൾ ഒട്ടും ശ്രദ്ധിക്കാത്തത്?

ന ചൈതദ്വിദ്മഃ കതരന്നോ ഗരീയോ
യദ്വാ ജയേമ യദി വാ നോ ജയേയുഃ
യാനേവ ഹത്വാ ന ജിജീവിഷാമഃ
തേƒ വസ്ഥിതാഃ പ്രമുഖേ ധാർത്തരാഷ്ട്രാഃ 6

*ഞങ്ങൾ കൗരവന്മാരെ ജയിക്കുന്നതാണോ, അതോ കൗരവർ ഞങ്ങളെ ജയിക്കുന്നതാണോ നല്ലതെന്നുള്ള കാര്യം എനിക്കറിഞ്ഞു കൂടാ. ഏതൊരു കൂട്ടരെ വധിച്ചാൽ പിന്നെ ജീവിച്ചിരിക്കാൻ ആഗ്രഹമില്ലയോ ആ ധാർത്തരാഷ്ട്രന്മാർതന്നെ മുന്നിൽ യുദ്ധത്തിനായി ഒരുങ്ങിനില്ക്കുന്നു.*

എന്റെ മനസ്സിലുണ്ടായിരുന്നതു ഞാൻ തുറന്നുപറഞ്ഞു. ഞങ്ങൾക്ക് എന്താണ് നല്ലതെന്ന് അങ്ങേയ്ക്കു മാത്രമേ അറിവുള്ളൂ. ഞങ്ങൾക്ക് പ്രിയപ്പെട്ടവർ ഞങ്ങളോടു യുദ്ധം ചെയ്യാൻ തയ്യാറായി ഞങ്ങളുടെ മുന്നിൽ നില്ക്കുന്നു. ഒന്നുകിൽ ഞങ്ങൾ അവരെ യുദ്ധത്തിൽ കൊല്ലണം. അല്ലെങ്കിൽ യുദ്ധം ഉപേക്ഷിച്ച് ഞങ്ങൾ പിൻവാങ്ങണം. ഈ രണ്ടു മാർഗ്ഗങ്ങൾ മാത്രമേ ഞാൻ കാണുന്നുള്ളു. ഇതിൽ ഏതാണു ഞങ്ങൾ സ്വീകരിക്കേണ്ടത്?

കാർപണ്യദോഷോപഹതസ്വഭാവഃ
പൃച്ഛാമി ത്വാം ധർമ്മസമ്മൂഢ ചേതാഃ
യത് ശ്രേയഃ സ്യാന്നിശ്ചിതം ബ്രൂഹി തന്മേ
ശിഷ്യസ്തേƒഹം ശാധി മാം ത്വാം പ്രപന്നം 7

*എന്റെ സ്വഭാവം അജ്ഞാനദോഷംകൊണ്ടു മങ്ങിപ്പോയിരിക്കുന്നു. തന്നിമിത്തം ധർമ്മം എന്തെന്ന് എന്റെ മനസ്സിന് അറിയാൻ കഴിയുന്നില്ല. എനിക്കു ശ്രേയസ്സിനുള്ള മാർഗ്ഗം എന്താണെന്നു പറഞ്ഞുതന്നാലും. ഞാൻ അങ്ങയുടെ ശിഷ്യനാണ്. ശരണാഗതനായ എന്നെ ഉപദേശിച്ചാലും.*

എന്റെ മനസ്സിന്റെ വിഭ്രാന്തികൊണ്ട് എനിക്കു വേണ്ടതെന്താണെന്നു തിരിച്ചറിയാൻ കഴിയുന്നില്ല. ചുറ്റും ഇരുട്ട് വ്യാപിക്കുമ്പോൾ അടുത്തിരിക്കുന്ന വസ്തുപോലും കാണുന്നതിനുള്ള കാഴ്ച കണ്ണിനു നഷ്ടപ്പെടുന്നു. എന്റെ സ്ഥിതി ഇപ്പോൾ അതുപോലെയാണ്. അതുകൊണ്ട്, അല്ലയോ കൃഷ്ണാ, ഞങ്ങളുടെ ഗുരുവും പിതാവും ഭ്രാതാവും, സുഹൃത്തും ഇഷ്ടദേവനും ഞങ്ങളുടെ എല്ലാറ്റിലും എല്ലാമും ആയ അങ്ങ്, ഞങ്ങൾക്ക് ശ്രേയസ്കരമായിട്ടുള്ളത് എന്താണെന്നു പറഞ്ഞു തന്നാലും. ആപത്തുകാലങ്ങളിലെല്ലാം ഞങ്ങളെ കാത്തുരക്ഷിച്ചത് അങ്ങാണല്ലോ. മാതാവിനാൽ ഉപേക്ഷിക്കപ്പെട്ട ഒരു ശിശുവിന്റെ ജീവൻ എങ്ങനെ നിലനില്ക്കും? അല്ലയോ ദേവാ, അങ്ങു മാത്രമാണ് ഞങ്ങളുടെ അവലംബം. ഞാൻ പറഞ്ഞതൊന്നും അങ്ങേയ്ക്ക് സ്വീകാ

ര്യമായില്ലെങ്കിൽ, അല്ലയോ പുരുഷോത്തമാ, എനിക്കു ശ്രേയസ്കര മായിട്ടുള്ളതും ധർമ്മത്തിന് വിപരീതമല്ലാത്തതുമായത് എന്താണെന്ന് ഉടൻതന്നെ എനിക്കു പറഞ്ഞുതന്നാലും.

നഹി പ്രപശ്യാമി മമാപനുദ്യാത്
യച്ഛോകമുച്ഛോഷണമിന്ദ്രിയാണാം
അവാപ്യ ഭൂമാവസപത്നമൃദ്ധം
രാജ്യം സുരണാമപി ചാധിപത്യം 8

*ഭൂമണ്ഡലത്തിൽ എതിരാളികളൊന്നും ഇല്ലാത്തതും, ഐശ്വര്യ സമൃദ്ധമായ രാജ്യമോ, സ്വർഗ്ഗാധിപത്യം തന്നെയുമോ കിട്ടിയാൽപോലും ഇന്ദ്രിയങ്ങളെ ഉണക്കിവരട്ടുന്ന എൻെറ ദുഃഖം ഇല്ലാതാക്കുന്നതുമായ ഒന്നിനേയും ഞാൻ കാണുന്നില്ല.*

എൻെറ മുന്നിൽ കാണുന്ന ബന്ധുജനങ്ങളുടെ നാശത്തെപ്പറ്റി ചിന്തിക്കുമ്പോൾ എൻെറ മനസ്സിനുണ്ടാകുന്ന വിഷാദം അങ്ങയുടെ ഉപദേശംകൊണ്ടല്ലാതെ മാറുകയില്ല. ഭൂമണ്ഡലം ഒട്ടാകെ ലഭിച്ചതു കൊണ്ടോ, ഇന്ദ്രപ്പട്ടം നേടിയതുകൊണ്ടോ, എൻെറ മാനസികവിഭ്രാന്തി ഇല്ലാതാവുകയില്ല. പൂർണ്ണമായി വറുത്ത ഒരു കുരു എത്രത്തോളം ഫല ഭൂയിഷ്ഠമായ മണ്ണിൽ നട്ട് വെള്ളം ഒഴിച്ചാലും അതു മുളയ്ക്കുകയില്ല. അമരത്വം നൽകുന്ന അമൃത് നൽകിയെങ്കിലല്ലാതെ മറ്റൊരു ഔഷധം കൊണ്ടും ആസന്നമരണനായ ഒരുവൻ രക്ഷപ്പെടുകയില്ല. എൻെറ സ്ഥിതിയും അതുപോലെയാണ്. രാജകീയമായ സ്വർഗ്ഗാനുഭോഗ ങ്ങളോ സമ്പൽസമൃദ്ധിയോ എൻെറ മനസ്സിനെ ആഹ്ലാദിപ്പിക്കുകയില്ല. അങ്ങയുടെ കാരുണ്യമേറിയ പ്രേമവായ്പ് ഒന്നുമാത്രമാണ് എൻെറ ഏക അവലംബം.

താല്ക്കാലികമായിട്ടെങ്കിലും മതിഭ്രമത്തിൽനിന്നും മോചിത നായവനെപ്പോലെ, ധനുർദ്ധരൻ ഇപ്രകാരം കൃഷ്ണനോടു പറഞ്ഞെ ങ്കിലും, അടുത്ത നിമിഷത്തിൽത്തന്നെ അവൻ വീണ്ടും വ്യാമോഹത്തിൻെറ ചുഴിയിൽ വീണു.

*സഞ്ജയ ഉവാച:*

ഏവമുക്ത്വാ ഹൃഷീകേശം
ഗുഡാകേശഃ പരന്തപഃ
ന യോത്സ്യ ഇതി ഗോവിന്ദം
ഉക്ത്വാ തൂഷ്ണീം ബഭൂവ ഹ! 9

*ശത്രുനാശകനായ അർജ്ജുനൻ ഹൃഷീകേശനായ കൃഷ്ണനോട് ഇപ്രകാരം പറഞ്ഞിട്ടു പ്രഖ്യാപിച്ചു: ഞാൻ യുദ്ധം ചെയ്യുകയില്ല. പാർത്ഥൻ മൗനം അവലംബിച്ച് ഇരിപ്പായി.*

സഞ്ജയൻ പറഞ്ഞു: ധൃതരാഷ്ട്രരാജാവേ! അർജ്ജുനൻ പറഞ്ഞതു കേട്ടില്ലേ: 'ഭഗവാനേ, എന്നെ ഇനിയും നിർബ്ബന്ധിക്കരുത്. ഞാൻ യുദ്ധം ചെയ്യുകയില്ല. അങ്ങനെ തീരുമാനിച്ചുകഴിഞ്ഞു.' അർജ്ജുനൻ മൗനിയായി. ഈ സ്ഥിതിയിൽ അർജ്ജുനനെ കണ്ടപ്പോൾ ഭഗവാൻ അമ്പരന്നുപോയി.

തമുവാച ഹൃഷീകേശഃ
പ്രഹസന്നിവ ഭാരത!
സേനയോരുഭയോർമദ്ധ്യേ
വിഷീദന്തമിദം വചഃ 10

*അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ! ഇരുസേനകളുടെയും നടുവിൽ വിഷാദിച്ചുകൊണ്ടിരിക്കുന്ന അർജ്ജുനനോട് ശ്രീകൃഷ്ണൻ പുഞ്ചിരിച്ചുകൊണ്ടെന്നോണം ഇങ്ങനെ പറഞ്ഞു.*

ഭഗവാൻ സ്വയം പറഞ്ഞു: എന്താണ് ഇവന്റെ മനസ്സിലിരിപ്പ്? എന്തുകൊണ്ടാണ് ഇവൻ അയുക്തമായി സംസാരിക്കുന്നത്? യഥാർത്ഥ സംഗതി ധരിപ്പിച്ച് എങ്ങനെയാണ് ഇവന്റെ നഷ്ടപ്പെട്ട ധൈര്യം വീണ്ടെടുക്കുന്നത്?"

ഒരു മന്ത്രവാദി ഒരുവനിലുണ്ടാകുന്ന പിശാചുബാധയ്ക്ക് ഒഴിവു നിർണ്ണയിക്കുന്നതുപോലെ, ഒരു വൈദ്യൻ മാറാത്ത രോഗത്തിന് അവസാനത്തെ പ്രതിവിധിയായി ഒററമൂലി പ്രയോഗിക്കുന്നതുപോലെ, അർജ്ജുനനു നേരിട്ടിരിക്കുന്ന അപചയത്തിൽനിന്ന് എങ്ങനെയാണ് അവനെ രക്ഷിക്കേണ്ടതെന്ന് കൃഷ്ണൻ ആലോചിച്ചു. അർജ്ജുനന്റെ വിഭ്രാന്തിക്കുണ്ടായിട്ടുള്ള കാരണങ്ങൾ ദിവ്യദൃഷ്ട്യാ മനസ്സിലാക്കിയ ഭഗവാൻ, ബാഹ്യമായി കോപം പ്രകടിപ്പിച്ചുകൊണ്ടാണ് പറഞ്ഞു തുടങ്ങിയത്. എന്നാൽ ഒരമ്മ തന്റെ കുഞ്ഞിനെ ശാസിക്കുമ്പോഴും മനസ്സിൽ വാത്സല്യം നിറഞ്ഞു നില്ക്കുന്നതുപോലെ കൃഷ്ണന്റെ ഹൃദയവും അൻപുകൊണ്ട് ആർദ്രമായിരുന്നു. കയ്പു നിറഞ്ഞതാണെങ്കിലും രോഗത്തെ ഭേദപ്പെടുത്തുന്ന അമൃത് ഉൾക്കൊള്ളുന്ന ദിവ്യൗഷധംപോലെയായിരുന്നു അദ്ദേഹത്തിന്റെ പരുഷമായ വാക്കുകൾ. പ്രകടമായി ഉദാസീനഭാവത്തിലായിരുന്നെങ്കിലും സ്നേഹം നിറഞ്ഞ ഹൃദയത്തോടെ ഹൃഷീകേശൻ പറഞ്ഞുതുടങ്ങി.

*ശ്രീ ഭഗവാനുവാച:*

അശോച്യാനന്വശോചസ്ത്വം
പ്രജ്ഞാവാദാംശ്ച ഭാഷസേ
ഗതാസൂനഗതാസൂംശ്ച
നാനുശോചന്തി പണ്ഡിതാഃ 11

*നീ ഒരിക്കലും ദുഃഖിക്കാൻ പാടില്ലാത്തവരെക്കുറിച്ച് ദുഃഖിക്കുന്നു.*

*എന്നിട്ടും പണ്ഡിതന്മാരെപ്പോലെ യുക്തിവാദങ്ങൾ പുറപ്പെടുവിക്കുന്നു. അറിവുള്ളവർ ഒരിക്കലും മരിച്ചവരെക്കുറിച്ചോ ജീവിച്ചിരിക്കുന്നവരെക്കുറിച്ചോ ദുഃഖിക്കുന്നില്ല.*

ശ്രീ ഭഗവാൻ പറഞ്ഞു: അർജ്ജുനാ, നിന്നിൽ പെട്ടെന്നുണ്ടായ ഈ ഭാവവ്യത്യാസം എന്നെ അത്ഭുതപ്പെടുത്തുന്നു. നീ വൈജ്ഞാനികനാണെന്ന് അവകാശപ്പെടുന്നു. എന്നിട്ടും അജ്ഞതയ്ക്ക് അടിമയായിരിക്കുന്നു. നിൻേറതുമാത്രമായ തത്ത്വചിന്തകൾ നീ ഉരുവിടുമ്പോൾ എങ്ങനെയാണ് നിനക്കു വേണ്ടതായ വിജ്ഞാനദീപം ഞാൻ തെളിച്ചു തരുന്നത്? അന്ധനായി ജനിച്ച ഒരാൾ ഭ്രാന്തുപിടിച്ച് അനിയന്ത്രിതമായി ഓടിനടക്കുന്നതുപോലെ, നിനക്കുണ്ടെന്നു നീ കരുതുന്ന വിജ്ഞാനം നിന്നെ തെറ്റായ പ്രവർത്തനങ്ങളിലേക്കു നയിക്കുന്നു. നിന്നെത്തന്നെ അറിയാത്ത നീ കൗരവർക്കുവേണ്ടി ദുഃഖിക്കുന്നു. ഇത് എന്നെ വല്ലാതെ വിസ്മയിപ്പിക്കുന്നു. അർജ്ജുനാ, പറയൂ. വിശാലമായ ഈ വിശ്വത്തിൻെറ നിലനില്പിനു നീയാണോ കാരണഭൂതൻ? ലോകത്തിൻെറ ശാശ്വതമായ വ്യവസ്ഥ സത്യമായിട്ടുള്ളതല്ലെന്നു നീ വിശ്വസിക്കുന്നുണ്ടോ? ലോകത്തുള്ള സകല ചരാചരങ്ങളുടെയും സ്രഷ്ടാവ് സർവ്വശക്തനായ ഈശ്വരനാണെന്നു പറയുന്നതു വെറും വീൺവാക്കാണോ? എങ്കിൽ ജനനത്തിനും മരണത്തിനും പാത്രമാകുന്നതിൻെറയെല്ലാം കർത്താവ് നീയാണെന്നും, നിൻെറ ഇച്ഛാനുസരണമുള്ള ആജ്ഞയനുസരിച്ച് ജനനവും മരണവും അപ്രത്യക്ഷപ്പെടുമെന്നും ധരിക്കേണ്ടിവരും. നീ കൊന്നെങ്കിൽ മാത്രമേ കൗരവർ മരിക്കുകയുള്ളുവെന്ന് നീ കരുതുന്നുണ്ടോ? ഡംഭുകൊണ്ട് വ്യാമോഹിതനായി നീ കൗരവരെ കൊല്ലാതിരുന്നാൽ അവർ എക്കാലവും ജീവിച്ചിരിക്കുമെന്ന് നിനക്കു പറയാമോ? നീയാണു കൊല്ലുന്നതെന്നും നിന്നാലാണ് അവർ കൊല്ലപ്പെടുന്നതെന്നുമുള്ള മതിഭ്രമം കളയുക. ജനനവും മരണവും ശാശ്വതമായ ഒരു വ്യവസ്ഥയുടെ ഭാഗമാണ്. കാലത്തിൻെറ നിതാന്തമായ നിയമനിയോഗത്തിൽപ്പെട്ട് വ്യക്തികൾ ജനിക്കുകയും മരിക്കുകയും ചെയ്യുന്നു. പിന്നെ അനിവാര്യമായതിനെ കരുതി എന്തിനാണ് അകാരണമായി നീ ദുഃഖിക്കുന്നത്? അജ്ഞാനം ഹേതുവാൽ സത്യം നിനക്ക് അദൃശ്യമായിരിക്കുന്നു. അപരിച്ഛേദ്യമായതിനെക്കുറിച്ച് നീ ചിന്തിക്കുന്നു. എല്ലാറ്റിനും ഉപരിയായി ധാർമ്മികതത്വത്തെപ്പറ്റി ഞങ്ങളെ ഉൽബുദ്ധരാക്കാനും ശ്രമിക്കുന്നു. ജനനത്തെയും മരണത്തെയുംപറ്റിയുള്ള ചിന്ത കേവലം മിഥ്യാഭ്രമം കൊണ്ടാണെന്നറിയാവുന്ന വിവേകികളായ ബുദ്ധിമാന്മാർ അവയെ ഓർത്തു ദുഃഖിക്കാറില്ല.

ന ത്വേവാഹം ജാതു നാസം
ന ത്വം നേമേ ജനാധിപാഃ
ന ചൈവ ന ഭവിഷ്യാമഃ
സർവ്വേ വയമതഃ പരം 12

*ഞാനും നീയും ഈ രാജാക്കന്മാരും ഒരിക്കലും ഇല്ലാതിരുന്നിട്ടില്ല. അതായത്, നാമെല്ലാം എന്നും ഉള്ളതായിത്തന്നെ വർത്തിച്ചിരുന്നു. നാമെല്ലാം ഇനിമേലിലും ഇല്ലാതിരിക്കുകയും ഇല്ല. എന്നും ഉള്ളതായിത്തന്നെ വർത്തിക്കും.*

അർജ്ജുനാ, ഞാനും നീയും ഇവിടെ കൂടിയിരിക്കുന്ന ഈ രാജാക്കന്മാരും അനവരതം ജീവിച്ചിരിക്കുമെന്നോ ശൂന്യതയിലേക്ക് അലിഞ്ഞുചേരുമെന്നോ കരുതുന്നത് മനോവിഭ്രാന്തിയിൽനിന്നും നിനക്കുണ്ടാകുന്ന മൗഢ്യം ഒന്നുകൊണ്ടു മാത്രമാണ്. ഇതു രണ്ടും അയഥാർത്ഥങ്ങളാണ്. ജനനവും മരണവും മായയുടെ പ്രവർത്തനം കൊണ്ട് നമുക്കുണ്ടാവുന്ന മിഥ്യാബോധം മാത്രമാണ്. ഇതിന്റെയെല്ലാം അസ്തിത്വം പരമമായ ബ്രഹ്മമാണ്. അത് അനശ്വരവും സനാതന വുമാണ്. കാറ്റ് വെള്ളത്തിൽ ഓളങ്ങൾ ഉണ്ടാക്കുമ്പോൾ എന്തെങ്കിലും നൂതനമായി ജനിക്കുന്നുണ്ടെന്നു പറയാമോ? കാറ്റ് നിശ്ചേഷ്ടമായി ജലം ശാന്തമാകുമ്പോൾ യഥാർത്ഥമായ എന്തെങ്കിലും നശിക്കുന്നുണ്ടോ? ശരിക്കും ആലോചിച്ചു നോക്കുക.

ദേഹിനോഽസ്മിൻ യഥാ ദേഹേ
കൗമാരം യൗവനം ജരാ
തഥാ ദേഹാന്തര പ്രാപ്തിഃ
ധീരസ്തത്ര ന മുഹ്യതി 13

*ദേഹത്തോടു കൂടിയവൻ ദേഹി — ജീവൻ, ആത്മാവ് — ദേഹിക്ക് ഈ ദേഹത്തിൽ കൗമാരവും യൗവനവും വാർദ്ധക്യവും എങ്ങനെ സംഭവിക്കുന്നുവോ, അപ്രകാരംതന്നെ ഈ ദേഹി ദേഹം വിട്ട് മറ്റൊരു ദേഹം കൈക്കൊള്ളുകയും ചെയ്യുന്നു. ബുദ്ധിമാൻ അതിൽ മോഹിച്ചു തളർന്നുപോകുന്നില്ല.*

ഒരേ ദേഹത്തിനു പ്രായം കൂടുന്തോറും വ്യത്യാസങ്ങൾ ഉണ്ടാകുന്നു. പ്രത്യക്ഷാനുഭവത്തിൽകൂടി ഇതിന്റെ തെളിവു നമുക്കു ലഭിക്കുന്നു. ആദ്യം ബാല്യകാലമാണ്. അതു കഴിയുമ്പോൾ യൗവന കാലമായി; പിന്നീട് വാർദ്ധക്യവും. ബാല്യകാലം നശിക്കുമ്പോൾ (അവസാനിക്കുമ്പോൾ)ദേഹം നശിക്കുന്നില്ല. യൗവനകാലം നശി ക്കുമ്പോഴും ദേഹം നശിക്കുന്നില്ല. വാർദ്ധക്യകാലം നശിക്കുമ്പോൾ മാത്രമാണ് ദേഹം നശിക്കുന്നത്. എന്നാൽ അപ്പോഴും ദേഹിക്ക് (ആത്മാവിന്) നാശമില്ല. അതു പല ദേഹങ്ങൾ കൈക്കൊള്ളുകയും അതിൽ വസിക്കുകയും ചെയ്യുന്നു. ഈ സത്യം അറിയുന്നവൻ മോഹമുക്തനാകുന്നു.

മാത്രാ സ്പർശാസ്തു കൗന്തേയ,
ശീതോഷ്ണസുഖദുഃഖദാഃ

ആഗമാപായിനോ ƒനിത്യാഃ
താംസ്തിതിക്ഷസ്വ ഭാരത! 14

*അല്ലയോ അർജ്ജുന, ഇന്ദ്രിയങ്ങളും ഇന്ദ്രിയവിഷയങ്ങളും തമ്മിലുള്ള സംബന്ധംമൂലമാണ് ചൂടും തണുപ്പും സുഖവും ദുഃഖവും നമുക്ക് അറിയാൻ ഇടവരുന്നത്. അവയെല്ലാം വരുകയും പോവുകയും ചെയ്യും. ഒരിക്കലും ശാശ്വതമായിരിക്കയില്ല. അവയെ ധീരമായി സഹിക്കണം.*

എന്നാൽ മനുഷ്യന് ഇതറിഞ്ഞുകൂടാ. എന്തുകൊണ്ടെന്നാൽ അവൻ ഇന്ദ്രിയങ്ങൾക്ക് അടിമയാണ്. ഇന്ദ്രിയങ്ങൾ നമ്മുടെ മനസ്സിനെ വസ്തുക്കളിലേക്ക് ആകർഷിക്കുകയും നാം മോഹിതരാവുകയും ചെയ്യുന്നു. ഇന്ദ്രിയങ്ങൾക്കു വസ്തുക്കളോടുള്ള ബന്ധത്തിൽനിന്നുളവാകുന്ന മാനസികാവസ്ഥ എല്ലായ്പ്പോഴും ഒരേ രീതിയിലായിരിക്കുകയില്ല. അതു ചിലപ്പോൾ സന്തോഷവും ചിലപ്പോൾ സന്താപവും മറ്റു ചിലപ്പോൾ ഇതു രണ്ടുംകൂടിയും പ്രദാനംചെയ്യും. ഉദാഹരണത്തിന് വാക്കുകളുടെ കാര്യംതന്നെയെടുക്കുക. രണ്ടിടത്തും ഉപയോഗിക്കുന്നത് വാക്കുകൾ മാത്രമാണെങ്കിലും, നിന്ദാവചനങ്ങൾ ശ്രവിക്കുമ്പോൾ ദ്വേഷവും സ്തുതിവചനങ്ങൾ കേൾക്കുമ്പോൾ സന്തോഷവും ഉണ്ടാകുന്നു. ശരീരസ്പർശം രണ്ടു വിധത്തിലാകാം; മൃദുവായും നിഷ്ഠുരമായും. രണ്ടും സ്പർശനംതന്നെയാണെങ്കിലും ഒന്നു സുഖവും മറ്റേതു വേദനയും ഉളവാക്കുന്നു. അതുപോലെ സൗന്ദര്യവും വൈരൂപ്യവും രൂപത്തിന്റെ രണ്ടു വ്യത്യസ്ത ഭാവങ്ങളാണ്. ഒന്ന് നയനേന്ദ്രിയങ്ങൾക്ക് സന്തോഷം ഉണ്ടാക്കുമ്പോൾ മറ്റേത് വെറുപ്പുണ്ടാക്കുന്നു. ഒരേ മൂക്കുതന്നെ സുഗന്ധവും ദുർഗന്ധവും ശ്വസിക്കുമ്പോൾ ആനന്ദവും അസഹ്യതയും പ്രകടിപ്പിക്കുന്നു. അതുപോലെ മധുരവും കയ്പും രുചിക്കുമ്പോൾ ഇഷ്ടവും അനിഷ്ടവും ഉണ്ടാകുന്നു. ഇന്ദ്രിയവിഷയങ്ങളായ പദാർത്ഥങ്ങളോടുള്ള ബന്ധം ഒരുവനെ മായാമോഹിതനാക്കുന്നതിനും സത്യഭ്രംശം വരുത്തുന്നതിനും ഇടയാക്കും. ഇന്ദ്രിയങ്ങളെ ആശ്രയിക്കുന്നവർ ചൂടും തണുപ്പും അനുഭവിക്കാനിടയാകും. അവർ സ്വയമേവ സുഖത്തിന്റെയും ദുഃഖത്തിന്റെയും ബന്ധനത്തിൽ കുടുങ്ങുകയും ചെയ്യും. മനസ്സിനെ, ഇന്ദ്രിയവിഷയങ്ങളിലല്ലാതെ മറ്റൊന്നിലും താല്പര്യമില്ലാതാക്കിത്തീർക്കുകയെന്നുള്ളത് ഇന്ദ്രിയങ്ങളുടെ പ്രത്യേക സ്വഭാവമാണ്. ഇന്ദ്രിയവിഷയങ്ങൾ മരീചിക പോലെയോ, സ്വപ്നത്തിൽ കാണുന്ന സ്വർഗീയസുഖംപോലെയോ ക്ഷണികങ്ങളാണ്. അതുകൊണ്ട് അല്ലയോ ധനുർദ്ധരാ, നീ അവയെ നിശ്ശേഷം ഒഴിവാക്കണം. ഒരിക്കലും അവയുമായി ബന്ധപ്പെടരുത്.

യം ഹി ന വ്യഥയന്ത്യേതേ
പുരുഷം പുരുഷർഷഭ,
സമ ദുഃഖസുഖം ധീരം
സോƒമൃതത്വായ കല്പതേ. 15

*ഏതു ബുദ്ധിമാനായ പുരുഷനെ ഇതൊന്നും വ്യഥിപ്പിക്കുന്നില്ലയോ, ആര് സുഖവും ദുഃഖവും ഒരേ മാതിരി ഗണിക്കുന്നുവോ, അങ്ങനെയുള്ളവൻ അമൃതത്വത്തിന്, (മോക്ഷത്തിന്) അർഹതയുള്ളവനായിത്തീരുന്നു.*

ഇന്ദ്രിയവിഷയങ്ങളിൽ കുരുങ്ങിക്കിടക്കാത്തവനു മാത്രമേ സുഖദുഃഖങ്ങളിൽ സമനിലയിൽ ചിന്തിക്കാൻ കഴിയുകയുള്ളു. അവനു പുനർജന്മം ഉണ്ടാവുകയില്ല. ഇന്ദ്രിയാദിവിഷയങ്ങളുടെ വശീകരണത്തിന് അടിമപ്പെടാത്തവൻ ശാശ്വതമായ പദം നേടാൻ അർഹനാകുന്നു.

നാസതോ വിദ്യതേ ഭാവോ
നാഭാവോ വിദ്യതേ സതഃ
ഉഭയോരപി ദൃഷ്ടോ *f*ന്തഃ
ത്വനയോസ്തത്ത്വദർശിഭിഃ 16

*ഇല്ലാത്തതിന് അസ്തിത്വം (ഭാവം)ഇല്ല. ഇല്ലാത്തത് ഒരിക്കലും ഉണ്ടായിവരികയില്ല. ഉള്ളതിന് അഭാവവുമില്ല. ഉള്ളത് ഒരിക്കലും ഇല്ലാതെ പോവുകയില്ല. ഇവ രണ്ടിൻെറയും യാഥാർത്ഥ്യം തത്ത്വദർശികൾ ദർശിച്ചിട്ടുണ്ട്.*

അർജ്ജുനാ, ഞാൻ മറ്റൊരു കാര്യം പറയാം. ചിന്തിക്കുന്നവർ മാത്രമേ അതറിയൂ. ഈ ലോകത്തിൽ സർവ്വവ്യാപിയായി മറഞ്ഞിരിക്കുന്ന ഒരു ആത്മീയതത്ത്വം ഉണ്ട്. അതു മാത്രമേ വിജ്ഞന്മാർ സത്യമായി അംഗീകരിക്കുന്നുള്ളു. വെള്ളവും പാലുംകൂടി ഒരുമിച്ചു ചേരുമ്പോൾ ഒന്നായി തോന്നും. അരയന്നങ്ങൾക്കുമാത്രം അവ വേർതിരിച്ച് എടുക്കാൻ കഴിയുന്നു. ലോഹക്കൂട്ടു മൂശയിൽ ഒഴിച്ചുരുക്കി അതിൽനിന്നു പരിശുദ്ധമായ സ്വർണ്ണം സ്വർണ്ണപ്പണിക്കാരൻ തരം തിരിച്ചെടുക്കുന്നു. നെല്ലും പതിരുംകൂടി കലർന്ന മിശ്രിതത്തിൽനിന്ന് പതിരു പാറ്റിക്കളഞ്ഞ് നെല്ല് എടുക്കുന്നു. തൈര് വിദഗ്ദ്ധമായി കടഞ്ഞു വെണ്ണയെടുക്കുന്നു. അതുപോലെ ജ്ഞാനികൾ ജഗത്തിനെക്കുറിച്ച് ധ്യാനിക്കുമ്പോൾ പ്രപഞ്ചമാകെ അലിഞ്ഞുപോവുകയും ആത്മാവിനെ മാത്രം അവർ ദർശിക്കുകയും ചെയ്യുന്നു. ശാശ്വതമല്ലാത്ത ഒന്നിനോടും അവർക്ക് അനുരഞ്ജനം ഇല്ലാതാവുന്നു. യഥാർത്ഥമായത് ആത്മാവ് മാത്രമാണെന്നു മനസ്സിലാക്കി അയഥാർത്ഥമായതിനെയെല്ലാം അവർ തള്ളിക്കളയുന്നു.

അവിനാശി തു തദ്വിദ്ധി
യേന സർവ്വമിദം തതം
വിനാശമവ്യയസ്യാസ്യ
ന കശ്ചിത് കർത്തുമർഹതി. 17

*ഏതൊന്നിനാൽ ഈ പ്രപഞ്ചം മുഴുവനും നിറഞ്ഞിരിക്കുന്നുവോ, അത് അവിനാശിയാണ് (നാശരഹിതമാണ്) എന്നറിയുക. ഒരു മാറ്റവുമില്ലാത്ത (നാശമില്ലാത്ത) അതിനു വിനാശം വരുത്തുവാൻ ആർക്കും സാദ്ധ്യമല്ല.*

സത്തല്ലാത്തത് മായികമാണെന്നും സത്തായിട്ടുള്ളത് അനശ്വരമാണെന്നും ചിന്തിച്ചാൽ അറിയാൻ കഴിയും. ത്രിഭുവനങ്ങളും ഉടലെടുത്തു രൂപം പ്രാപിച്ചിരിക്കുന്നത് ബ്രഹ്മത്തിൽനിന്നാണ്. അതിന് നാമമോ രൂപമോ നിറമോ സ്വഭാവമോ ഇല്ല. അതു സർവ്വവ്യാപിയായി വർത്തിക്കുന്നതും, കാലദേശാദികൾക്ക് അതീതവും ജനനമരണങ്ങളുടെ സീമയെ അതിലംഘിക്കുന്നതുമാകുന്നു. അതിനെ നശിപ്പിക്കാൻ ശ്രമിച്ചാൽതന്നെ ആർക്കും സാദ്ധ്യമല്ല.

അന്തവന്ത ഇമേ ദേഹാഃ
നിത്യസ്യോക്താഃ ശരീരിണഃ
അനാശിനോഽപ്രമേയസ്യ
തസ്മാദ്യുദ്ധ്യസ്വ ഭാരത! 18

യ ഏനം വേത്തി ഹന്താരം
യശ്ചൈനം മന്യതേ ഹതം
ഉഭൗ തൗ ന വിജാനീതോ
നായം ഹന്തി ന ഹന്യതേ. 19

*നിത്യനും നാശരഹിതനും അറിവിന് വിഷയമല്ലാത്തവനുമായ (ശരീരത്തിൽ കുടികൊള്ളുന്ന) ആത്മാവിൻെറ ഈ ദേഹങ്ങൾ നശ്വരങ്ങളാണെന്ന് പറയപ്പെട്ടിരിക്കുന്നു. അതുകൊണ്ട്, അർജ്ജുനാ! യുദ്ധം ചെയ്തോളൂ.*

*ആര് ഇവനെ (ആത്മാവിനെ) കൊല്ലുന്നവൻ എന്ന് വിചാരിക്കുന്നു? ആര് ഇവനെ കൊല്ലപ്പെട്ടവനെന്ന് ഗണിക്കുന്നു? ആ രണ്ടുപേരും തത്ത്വം അറിയുന്നില്ല. ഈ ആത്മാവ് ആരെയും കൊല്ലുകയോ ആരാലും കൊല്ലപ്പെടുകയോ ചെയ്യുന്നില്ല.*

അല്ലയോ അർജ്ജുനാ, നിത്യനായും നാശമില്ലാത്തവനായും അറിയപ്പെടുവാൻ കഴിയാത്തവനായുമിരിക്കുന്ന ജീവാത്മാവിനുള്ള ദേഹങ്ങളാണ് നശ്വരങ്ങൾ എന്ന് പറയപ്പെടുന്നത്. അതുകൊണ്ട് ഭാരത! നീ യുദ്ധം ചെയ്യുക.

നീയും മറ്റുള്ളവരും നിങ്ങളുടെ ദേഹമാണ് നിങ്ങളെന്നു ധരിച്ചിരിക്കുന്നു. എന്നിട്ട് നീ കൗരവരെ കൊല്ലുമെന്നും കൗരവർ മരിക്കുമെന്നും നീ വിചാരിക്കുന്നു. ഇത് ആത്മതത്ത്വത്തെ അറിയാത്തതുകൊണ്ടാണ്. ശരിക്കു ചിന്തിച്ചാൽ നീ ആരെയും കൊല്ലുന്നില്ലെന്നും മറ്റുള്ളവർ കൊല്ലപ്പെടുന്നില്ലെന്നും നിനക്കു ബോദ്ധ്യമാവും.

ന ജായതേ മ്രിയതേ വാ കദാചിത്
നായം ഭൂത്വാ ഭവിതാ വാ ന ഭൂയഃ
അജോ നിത്യഃ ശാശ്വതോ ƒയം പുരാണഃ
ന ഹന്യതേ ഹന്യമാനേ ശരീരേ. 20

*ഇവൻ (ആത്മാവ്) ഒരിക്കലും ജനിക്കുന്നില്ല; മരിക്കുന്നുമില്ല; ഉണ്ടായിട്ട് പിന്നെ ഇല്ലാതാകുന്നുമില്ല. ജന്നരഹിതനും നിത്യനും ശാശ്വതനും ശരീരങ്ങൾ ഉണ്ടാകുന്നതിനു മുമ്പേതന്നെ ഉള്ളവനുമായ ഈ ആത്മാവ് ശരീരം നശിപ്പിക്കപ്പെടുമ്പോൾ നശിപ്പിക്കപ്പെടുന്നില്ല.*

വേദാവിനാശിനം നിത്യം
യ ഏനമജമവ്യയം
കഥം സ പുരുഷഃ പാർത്ഥ,
കം ഘാതയതി ഹന്തി കം. 21

*അല്ലയോ അർജ്ജുനാ, ഏതൊരാൾ ഒരു കേടുപാടും വരാത്തവനും നിത്യനും ജനിക്കാത്തവനും ഒരു കുറവും വരാത്തവനുമായ ഈ ആത്മാവിനെ അറിയുന്നുവോ, ആ പുരുഷൻ എങ്ങനെ, ആരെ, കൊല്ലിക്കാനാണ്? ആരെ കൊല്ലാനാണ്?*

സ്വപ്നത്തിൽ നാം കാണുന്നത് യാഥാർത്ഥ്യമാണെന്ന് ഉറക്കത്തിൽ നമുക്കു തോന്നുന്നു. എന്നാൽ ഉണരുമ്പോൾ ഉറക്കത്തിൽ കണ്ട യാതൊന്നുംതന്നെ നാം കാണുന്നില്ല. അതുപോലെ അബദ്ധ ധാരണയുടെയും മിഥ്യാബോധത്തിൻെറയും ഫലമായി നാം അനാവശ്യമായി അന്ധാളിക്കുകയാണ്. ഒരായുധംകൊണ്ട് നിഴലിനെ പ്രഹരിച്ചാൽ ശരീരത്തിനു പരിക്ക് ഏല്ക്കുമോ? വെള്ളം നിറച്ച ഒരു മൺകുടം ഉടച്ചാൽ അതിൽ പ്രതിഫലിച്ചിരുന്ന സൂര്യൻെറ പ്രതിബിംബം അപ്രത്യക്ഷമാകുന്നതല്ലാതെ, സൂര്യനെ നശിപ്പിക്കാൻ കഴിയുമോ? ഇപ്രകാരം ശരീരത്തെ നശിപ്പിച്ചാലും ആത്മാവു നശിക്കുന്നില്ല. അതുകൊണ്ട്, അല്ലയോ പാർത്ഥാ, നീ വെറും ആകാരം കണ്ടു ഭ്രമിക്കരുത്.

വാസാംസി ജീർണ്ണാനി യഥാ വിഹായ
നവാനി ഗൃഹ്ണാതി നരോ ƒ പരാണി
തഥാ ശരീരാണി വിഹായ ജീർണ്ണാ-
ന്യന്യാനി സംയാതി നവാനി ദേഹീ 22

*മനുഷ്യൻ എപ്രകാരമാണോ കീറി മുറിഞ്ഞ വസ്ത്രങ്ങൾ ഉപേക്ഷിച്ച് പുതിയ വസ്ത്രങ്ങൾ മാറുന്നത് അതുപോലെ ആത്മാവ് ഉപയോഗ ശൂന്യങ്ങളായ ദേഹങ്ങളെ ഉപേക്ഷിച്ച് മറ്റു പുതിയ ശരീരങ്ങളെ സ്വീകരിക്കുന്നു.*

നൈനം ഛിന്ദന്തി ശസ്ത്രാണി
നൈനം ദഹതി പാവകഃ
നചൈനം ക്ലേദയന്ത്യാപോ
ന ശോഷയതി മാരുതഃ 23

*ജനനമില്ലാത്തതും നിത്യവും അത്യന്തം പരിശുദ്ധവും യതൊരു കാലഹരണമില്ലാത്തതുമായ ഈ ആത്മാവ്, മാരകായുധങ്ങൾ കൊണ്ടുള്ള നാശത്തിന് അതീതമാണ്. പ്രളയജലപ്രവാഹത്തിനുപോലും ഇതിനെ നനയ്ക്കുവാൻ കഴിയുകയില്ല. അഗ്നി ഇതിനെ ദഹിപ്പിക്കുകയോ വായു ഇതിനെ ഉണക്കിക്കളയുകയോ ചെയ്യുന്നില്ല.*

അച്ഛേദ്യോ *f*യമദാഹ്യോ *f*യം
അക്ലേദ്യോ *f*ശോഷ്യ ഏവച
നിത്യഃ സർവ്വഗതഃ സ്ഥാണുഃ
അചലോ *f*യം സനാതനഃ 24

*ഈ ആത്മാവ് മുറിക്കപ്പെടാവുന്നവനല്ല, ദഹിക്കപ്പെടാവുന്നവനല്ല, നനയ്ക്കപ്പെടാവുന്നവനുമല്ല, ഉണക്കപ്പെടാവുന്നവനുമല്ല. നിത്യനും സർവ്വവ്യാപിയും സ്ഥിരസ്വഭാവനും അചഞ്ചലനും അനാദിയുമാണിവൻ.*

അവ്യക്തോ *f*യമ ചിന്ത്യോ *f*യം
അവികാര്യോ*f*യമുച്യതേ
തസ്മാദേവം വിദിത്വൈനം
നാനുശോചിതുമർഹസി. 25

*ഈ ആത്മാവ് കാണപ്പെടത്തക്കവനല്ല; ചിന്തിക്കപ്പെടത്തക്കവനല്ല; ഭേദപ്പെടത്തക്കവനുമല്ല എന്നു പറയപ്പെടുന്നു. ആയതുകൊണ്ട് ഇപ്രകാരം ആത്മാവിനെ അറിഞ്ഞിട്ട് നിനക്ക് വ്യസനിപ്പാൻ അവകാശമില്ല.*

ഈ ആത്മാവ് ഇന്ദ്രിയങ്ങൾകൊണ്ട് കണ്ടെത്താവുന്നവണ്ണം വ്യക്തമായ രൂപത്തോടുകൂടിയവനല്ല. എന്നാൽ എല്ലാ രൂപങ്ങളിലും അവൻ വസിക്കുന്നു. ഇതു മനസ്സുകൊണ്ട് ചിന്തിച്ചറിയാവുന്നതുമല്ല. ആദിയില്ലാത്ത ഈ ആത്മാവ് രൂപഭേദങ്ങളൊന്നുമില്ലാതെ എന്നും ഒരുപോലെ വർത്തിക്കുന്നവനാണെന്നു പറയപ്പെടുന്നു. ഇത് ത്രിഗുണരഹിതമാണ്. ഈ പുരുഷോത്തമൻ എല്ലാ സീമകൾക്കും അപ്പുറത്താണ്. എങ്കിലും എല്ലാവരുടെയും ആന്തരികമായ നിയന്ത്രണം നടത്തുകയും ചെയ്യുന്നു. അർജ്ജുനാ, നീ ആത്മാവിനെ ഇപ്രകാരം ധരിച്ചു കഴിഞ്ഞാൽ നിൻെറ ദുഃഖം അവസാനിക്കും.

അഥ ചൈനം നിത്യജാതം
നിത്യം വാ മന്യസേ മൃതം
തഥാ പി ത്വം മഹാബാഹോ
നൈവം ശോചിതുമർഹസി. 26

*അല്ലയോ മഹാബാഹോ, ഈ ആത്മാവ് എപ്പോഴും ജനിക്കുന്നവനും മരിക്കുന്നവനുമാണെന്ന് നീ വിചാരിക്കുന്നുവെങ്കിൽ പോലും നിനക്ക് വ്യസനിപ്പാൻ അവകാശമില്ല.*

ആത്മാവിനെ നശിപ്പിക്കാൻ കഴിയുന്നതല്ലെന്നു വിശ്വസിക്കാതെ, അതിനെ നശിപ്പിക്കാൻ കഴിയുമെന്നുതന്നെ നീ കരുതുന്നുവെന്നിരിക്കട്ടെ. എങ്കിലും നീ ദുഃഖിക്കേണ്ട ആവശ്യമില്ല. ഉത്ഭവം, നിരന്തരത്വം, അവസാനം എന്നിവ ഇടതടവില്ലാതെ ഒഴുകിക്കൊണ്ടിരിക്കുന്ന ഒരു നദിയുടെ സ്ഥായിയായ പ്രക്രിയയാണ്. ഹിമാലയത്തിൽ നിന്നുത്ഭവിക്കുന്ന ഗംഗാനദി നിരന്തരമായി സമതലങ്ങളിൽക്കൂടി ഒഴുകി സമുദ്രത്തിൽ അവസാനിക്കുന്നു. അപ്പോഴും അതിൻെറ ഉത്ഭവസ്ഥാനത്ത് പ്രവാഹം തുടർന്നുകൊണ്ടേയിരിക്കും. ഇതുപോലെ ഉത്ഭവം, നിരന്തരത്വം, സമാപ്തി എന്നിങ്ങനെയുള്ള മൂന്ന് അവസ്ഥകളും എല്ലാ ജീവജാലങ്ങൾക്കും ഒഴിച്ചുകൂടാൻ പാടില്ലാത്തതാകുന്നു. ഈ വ്യവസ്ഥിതി അനാദികാലം മുതല്ക്കേ നിലനില്ക്കുന്നതാണ്. അതോർത്തു നീ സങ്കടപ്പെട്ടിട്ടു കാര്യമൊന്നുമില്ല. ഈ ആലോചനാരീതി നിനക്കു സ്വീകാര്യമായി തോന്നുന്നില്ലെങ്കിൽ എല്ലാ ജീവജാലങ്ങളും ജനനത്തിനും മരണത്തിനും വിധേയരാകുമെന്നുള്ളത് ഒഴിച്ചുകൂടാൻ പാടില്ലാത്ത സംഗതിയാണെന്ന് നീ അറിഞ്ഞാലും. അപ്പോഴും നീ ഖേദിക്കേണ്ട കാര്യമൊന്നുമില്ല.

ജാതസ്യ ഹി ധ്രുവോ മൃത്യുഃ
ധ്രുവം ജന്മ മൃതസ്യ ച
തസ്മാദപരിഹാര്യേƒർത്ഥേ
ന ത്വം ശോചിതുമർഹസി. 27

*എന്തെന്നാൽ ജനിച്ചവനു മരണം നിശ്ചയമാണ്. മരിച്ചവനു ജനനം തീർച്ചയാണ്. അതുകൊണ്ട് അപരിഹാര്യമായ ഒരു കാര്യത്തിൽ നീ ദുഃഖിക്കാൻ പാടില്ല.*

ജനിച്ചത് അപ്രത്യക്ഷമാകുന്നു. അപ്രത്യക്ഷമായതു വീണ്ടും ദൃശ്യമാകുന്നു. അങ്ങനെ കാലചക്രം കറങ്ങിക്കൊണ്ടേയിരിക്കുന്നു. സൂര്യോദയവും അസ്തമയവും നിത്യേന നിർവ്വിഘ്നം നടക്കുന്നതുപോലെ ജനനവും മരണവും ലോകത്ത് അസന്ദിഗ്ദ്ധമായി നിലവിലിരിക്കുന്ന സംഗതിയാണ്. മൂന്നു ലോകങ്ങളും കല്പാന്തത്തിൽ നശിക്കുന്നു. അതുകൊണ്ട് ഉത്ഭവവും സമാപ്തിയും എവിടെയും ഒഴിച്ചുകൂടാവുന്നതല്ല. ഇതു നീ സ്വീകരിക്കുന്നെങ്കിൽ നീ എന്തിനു സങ്കട

പ്പെടുന്നു? ധനുർദ്ധരാ, ഇതെല്ലാം അറിവുള്ള നീ എന്തുകൊണ്ടാണ് അജ്ഞത പ്രകടിപ്പിക്കുന്നത്? ഏതു വീക്ഷണം സ്വീകരിച്ചാലും വിലപിക്കാൻ തക്ക കാരണമൊന്നുമില്ലെന്നു നിനക്കു ബോദ്ധ്യമാകും.

അവ്യക്താദീനി ഭൂതാനി
വ്യക്തമദ്ധ്യാനി ഭാരത
അവ്യക്തനിധനാന്യേവ
തത്ര കാ പരിദേവനാ? 28

*ശരീരങ്ങൾ മായയിൽനിന്നുണ്ടാകുന്നു. ആദിയിൽ അവ അവ്യക്തങ്ങളാകുന്നു. ജനനത്തിനും മരണത്തിനും ഇടയ്ക്കുള്ള മദ്ധ്യാവസ്ഥയിൽ അവ വ്യക്തീഭവിക്കുന്നു (കാണപ്പെടുന്നു). അവസാനം അവ്യക്തങ്ങളായിത്തന്നെ ഭവിക്കുന്നു. ഈ കാര്യത്തിൽ എന്താണു വ്യസനിപ്പാനുള്ളത്?*

എല്ലാ ജീവജാലങ്ങൾക്കും ജനനത്തിനുമുമ്പ് രൂപമില്ല. ജനിച്ചതിനുശേഷം മാത്രമേ അതിനു രൂപം ലഭിക്കുന്നുള്ളൂ. അതുപോലെ അവ മരിക്കുമ്പോഴും ആദ്യത്തെ അവ്യക്താവസ്ഥയിലേക്കുതന്നെ മടങ്ങിപ്പോകുന്നു. ഉറങ്ങിക്കിടക്കുന്നവൻ സ്വപ്നം കാണുമ്പോൾ അത് യാഥാർത്ഥ്യമായി തോന്നുന്നത് കേവലം മിഥ്യാബോധം കൊണ്ടു മാത്രമാണ്. അതുപോലെ ജനനത്തിനും മരണത്തിനും ഇടയ്ക്കു കാണുന്ന ശാരീരികരൂപം അവൻെറ ആത്മാവിൻെറ അധീനത്തിലുള്ളതാണെന്നു തോന്നുന്നത് അവൻെറ വിഭ്രാന്തികൊണ്ടുമാത്രമാണ്. കാറ്റിൻെറ സ്പർശം ഏല്ക്കുമ്പോൾ ജലം തിരമാലയുടെ രൂപത്തിൽ കാണുന്നു. സ്വർണ്ണം സ്വർണ്ണപ്പണിക്കാരൻെറ ഇച്ഛയ്ക്കൊപ്പം ആഭരണങ്ങളായി രൂപാന്തരപ്പെടുന്നു. ആകാശം കാർമേഘങ്ങളാൽ ആവരണം ചെയ്യപ്പെടുന്നപോലെ, യാഥാർത്ഥ്യത്തിന്മേൽ മായകൊണ്ട് അധ്യാസനം ചെയ്യപ്പെട്ട ഒന്നാണ് ഈ ലോകം. ഇല്ലാത്ത ഒന്നിനെ ചൊല്ലി നീ ദുഃഖിക്കുന്നത് എന്തിന്? നിത്യവും അഭിജ്ഞവുമായ ആത്മാവിനെപ്പറ്റിമാത്രം ചിന്തിക്കുക. ഭക്തന്മാർ അവരുടെ ചിത്തം അതിൽ കേന്ദ്രീകരിച്ച് മായാമോഹത്തിൽനിന്നും മോചിതരാകുന്നു. സത്യാന്വേഷകർ പരമപദത്തിലെത്തുന്നതിനുവേണ്ടി അകാമരായി ലോകസുഖങ്ങൾ ഉപേക്ഷിച്ച് വനങ്ങളിൽ അഭയം തേടുന്നു. യോഗികൾ ബ്രഹ്മചര്യാനുഷ്ഠാനത്തോടെ ഏകാഗ്രമായി പരമപദം പ്രാപിക്കുന്നതിനായി കൊടിയ തപസ്സ് ചെയ്യുന്നു.

ആശ്ചര്യവത് പശ്യതി കശ്ചിദേനം
ആശ്ചര്യവദ്വദതി തഥൈവ ചാന്യഃ
ആശ്ചര്യവച്ചൈനമന്യഃ ശൃണോതി
ശ്രുത്വാപ്യേനം വേദ ന ചൈവ കശ്ചിത്. 29

*ഒരുവൻ ജീവനെ (ആത്മാവിനെ) ഒരത്ഭുതവസ്തുവിനെപ്പോലെ കാണുന്നു. മറ്റൊരുവൻ ജീവനെ ഒരത്ഭുതവസ്തുവിനെപ്പോലെ വിവരിക്കുന്നു. വേറൊരാൾ ജീവനെ ആശ്ചര്യവസ്തുവിനെപ്പോലെ കേൾക്കുന്നു. എന്നാൽ, ഈ പറയപ്പെട്ടവരിൽ ഇവനെപ്പറ്റി വേണ്ടവണ്ണം അറിയുന്നവർ ആരുംതന്നെയില്ല.*

ചിലർ ഭൗതികങ്ങളായ ഭോഗങ്ങളെല്ലാം വെടിഞ്ഞ് ആത്മസാക്ഷാത്ക്കാരം നേടി ശാന്തി കൈവരിക്കുന്നു. മറ്റു ചിലർ ആത്മാവിന് സ്തുതിഗീതങ്ങൾ പാടി നിസ്സംഗരായി മാറി അതിൽതന്നെ നിത്യവും ലീനരായി കഴിയുന്നു. മൂന്നാമതൊരു കൂട്ടർ ആത്മാവിനെപ്പറ്റി കേട്ടറിഞ്ഞ് തൃപ്തരായി ദേഹബുദ്ധി നശിച്ച് അലൗകികമായ അനുഭൂതിയിൽ കൂടി അതുമായി സാത്മ്യം പ്രാപിക്കുന്നു. സമുദ്രത്തിലേക്ക് ഒഴുകിയിറങ്ങുന്ന നദികൾ സമുദ്രവുമായി ഒന്നുചേരാൻ കഴിയാതെ ഒരിക്കലും തിരിച്ചൊഴുകാറില്ല. അതുപോലെ യോഗികളുടെ മനസ്സ് ആത്മാവുമായി ഒന്നുചേരുമ്പോൾ ഏകമായി ഭവിക്കുകയും അവരുടെ ആത്മീയപ്രാഭവംകൊണ്ട് അവർക്ക് പുനർജന്മത്തിൽനിന്ന് മോചനം ലഭിക്കുകയും ചെയ്യുന്നു.

ദേഹീ നിത്യമവധ്യോƒയം
ദേഹേ സർവ്വസ്യ ഭാരത!
തസ്മാത് സർവ്വാണി ഭൂതാനി
ന ത്വം ശോചിതുമർഹസി 30

*ഹേ ഭാരത! സർവ്വ ജീവികളുടെയും ദേഹത്തിൽ വസിക്കുന്ന ഈ ദേഹി (ആത്മാവ്) ഒരു കാലത്തും നശിപ്പിക്കപ്പെടാവുന്നതല്ല. അതുകൊണ്ട് ഒരു ജീവിയെക്കുറിച്ചും നീ ദുഃഖപരവശനാകാൻ പാടില്ല.*

വിശ്വമൊട്ടാകെ വ്യാപിച്ചിരിക്കുന്നത് ഒരേയൊരു ജീവാത്മാവാണ്. അത് എല്ലാ ദേഹത്തിലും എല്ലായിടത്തും സ്ഥിതിചെയ്യുന്നു. അത് നാശത്തിന് അതീതമാണ്. അതിൻെറ ഇച്ഛാശക്തികൊണ്ട് എല്ലാം സഹജമായി സംഭവിക്കുന്നു. നീ പിന്നെയെന്തിനാണ് പ്രലപിക്കുന്നതെന്നു പറയൂ. ഇത്രയും പരമമായ സത്യം നിനക്കു ബോദ്ധ്യമാവാത്തത് എന്തുകൊണ്ടാണെന്ന് എനിക്കു മനസ്സിലാകുന്നില്ല. ഏതുതരത്തിൽ നോക്കിയാലും നിൻെറ ദുഃഖം ലജ്ജാകരമാണ്.

സ്വധർമ്മമപി ചാവേക്ഷ്യ
ന വികമ്പിതുമർഹസി
ധർമ്മ്യാദ്ധി യുദ്ധാത് ശ്രേയോ ƒന്യത്
ക്ഷത്രിയസ്യ ന വിദ്യതേ. 31

*ഇനിയും സ്വധർമ്മത്തെ മുൻനിർത്തി നോക്കിയാലും നീ ശോകാതുരനാകാൻ പാടില്ല. എന്തുകൊണ്ടെന്നാൽ ക്ഷത്രിയന് യുദ്ധത്തേക്കാൾ ശ്രേയസ്കരമായി മറ്റൊരു മാർഗമില്ല.*

ഇത്രയുമായിട്ടും നീ എന്തുകൊണ്ട് കാര്യങ്ങൾ അവധാനപൂർവ്വം ചിന്തിക്കുന്നില്ല? നീ നിന്റെ ധർമ്മത്തെക്കുറിച്ച് നിശ്ശേഷം മറന്നു പോയെന്നു തോന്നുന്നു. അതു മാത്രമേ നിന്നെ രക്ഷിക്കുകയുള്ളു. കൗരവർക്കോ നിനക്കോ ഇപ്പോഴത്തേക്കാൾ കൂടുതലായി എന്തെങ്കിലും ദുരന്തം സംഭവിച്ചുവെന്നിരിക്കട്ടെ. അല്ലെങ്കിൽ പെട്ടെന്ന് ലോകാവസാനമായെന്നുതന്നെ വരട്ടെ. എന്നിരുന്നാലും നിന്റെ ധാർമ്മികമായ കർത്തവ്യനിർവ്വഹണത്തിൽനിന്ന് നീ ഒഴിഞ്ഞുമാറാൻ പാടില്ല. ഏറ്റവും പ്രാധാന്യമുള്ള ഈ സന്ദർഭത്തിൽ നിന്റെ മനസ്സ് കാരുണ്യത്തിനു കീഴ്പ്പെടുത്തിയാൽ നീ രക്ഷപ്പെട്ടുവെന്ന് വിചാരിക്കുന്നുണ്ടോ? അർജ്ജുനാ, ഈ യുദ്ധസമയത്ത് നിന്റെ ഹൃദയം ദയകൊണ്ട് ആർദ്രമാകുന്നത് അസ്ഥാനത്തിലാണ്.

പശുവിന്റെ പാൽ നല്ലൊരു ആഹാരസാധനമാണ്. എന്നാൽ, ശ്വാസകോശരോഗം ബാധിച്ച ഒരാൾക്ക് അതു നൽകിയാൽ വിഷത്തിന്റെ ദോഷഫലമാണ് ഉണ്ടാക്കുന്നത്. അങ്ങനെ തെറ്റായ നടപടി തെററായ സന്ദർഭത്തിൽ എടുത്താൽ അത് ഒരുവനെ നാശത്തിലേക്കു നയിക്കും. യാതൊരു കാരണവുമില്ലാതെ നീ എന്തിനാണ് ആകുലപ്പെടുന്നത്?

നീ നിന്റെ ക്ഷത്രിയധർമ്മത്തെ ആചരിച്ചാൽ നിന്നെ ആരും കുറ്റപ്പെടുത്തുകയില്ല. നേരെയുള്ള വഴിയിൽകൂടി നടന്നാൽ അപകടം സംഭവിക്കുകയില്ല. വെളിച്ചമുള്ളിടത്തു നടന്നാൽ കുഴിയിൽ വീഴുകയില്ല. അതുപോലെ ഒരുവൻ തന്റെ സ്വധർമ്മത്തെ പാലിച്ചാൽ എല്ലാ ആഗ്രഹങ്ങളും അനായാസേന നിറവേറും. അതുകൊണ്ട് ഞാൻ പറയുന്നു; ക്ഷത്രിയനായ നിന്റെ ഉത്തമമായ കർത്തവ്യം യുദ്ധം ചെയ്യുകയാണ്. നീ നിന്റെ ശത്രുക്കളെ നിഷ്കരുണം നേരിടണം. ഇതിൽ കൂടുതൽ ഞാൻ പറയേണ്ടതുണ്ടോ? ഇതു സ്വയം അറിയത്തക്കതല്ലേ?

യദൃച്ഛയാ ചോപപന്നം
സ്വർഗ്ഗദ്വാരമപാവൃതം
സുഖിനഃ ക്ഷത്രിയാഃ പാർത്ഥ,
ലഭന്തേ യുദ്ധമീദൃശം. 32

*അല്ലയോ അർജ്ജുന. ഇപ്രകാരമുള്ള യുദ്ധം ദൈവഗത്യാ വന്നുചേർന്നതാണ്. ഇതു സ്വർഗ്ഗത്തിലേക്ക് തുറന്നുവെച്ചിരിക്കുന്ന വാതിലാണ്. ഇത് അനുഗൃഹീതരായ ക്ഷത്രിയന്മാർക്കേ ലഭിക്കൂ.*

അർജ്ജുനാ, ഈ യുദ്ധം നിന്റെ ഭാഗ്യംകൊണ്ടു വന്നുചേർന്നതാണ്. ധർമ്മാനുസാരിയായ കൃത്യാകൃത്യങ്ങളുടെ ഒരു കലവറ നിന്റെ

മുന്നിൽ തുറന്നു കിട്ടിയിരിക്കുകയാണ്. ഇതിനെ യുദ്ധമെന്ന് എന്തിനു വിളിക്കുന്നു? നിൻെറ പൗരുഷത്തിൻെറ പ്രഭാവംകൊണ്ട് സ്വർഗ്ഗം അതിൻെറ വാതിൽ തുറന്ന് യുദ്ധരൂപേണ നിൻെറ മുന്നിൽ അവതരിച്ചിരിക്കുകയാണ്. അല്ലെങ്കിൽ നിൻെറ ഖ്യാതിയെപ്പറ്റിയും പ്രഭാവത്തെപ്പറ്റിയും ലോകം പ്രശംസിക്കുന്നതു കേട്ട് യശസ്സ് അദമ്യമായ അനുരാഗാവേശത്തോടെ നിന്നെ പതിയായി സ്വീകരിക്കാൻ വന്നിരിക്കുകയാണ്. ഒരു വഴിയാത്രക്കാരന് ഭാഗ്യവശാൽ വിലപിടിപ്പുള്ള ഒരു രത്നം വഴിയിൽനിന്നു കിട്ടുന്നതുപോലെയോ, കോട്ടുവായിടാൻ വായ് തുറന്നപ്പോൾ അമൃതബിന്ദുക്കൾ വായിൽ വീഴാൻ ഇടയാകുന്നതുപോലെയോ ഈ യുദ്ധം നിനക്കു ലഭിച്ചിരിക്കുന്ന ഒരു അസുലഭസന്ദർഭമാണ്.

അഥ ചേത് ത്വമിമം ധർമ്മ്യം
സംഗ്രാമം ന കരിഷ്യസി
തതഃ സ്വധർമ്മം കീർത്തിം ച
ഹിത്വാ പാപമവാപ്സ്യസി. 33

*ധർമ്മാധിഷ്ഠിതമായ ഈ യുദ്ധം നീ ചെയ്യുന്നില്ലെങ്കിൽ അതിൻെറ ഫലമായി നിനക്കു സ്വധർമ്മവും കീർത്തിയും വെടിഞ്ഞ് പാപംതന്നെ സമ്പാദിക്കേണ്ടിവരും.*

ബുദ്ധിചാപല്യംകൊണ്ട് ശോകനിമഗ്നനായി ഈ യുദ്ധത്തെ ഉപേക്ഷിച്ചാൽ നീതന്നെ നിനക്കു നാശത്തെ വിളിച്ചുവരുത്തും. ഈ യുദ്ധത്തിൽ നീ ആയുധം ഉപേക്ഷിച്ചാൽ നിൻെറ പിതാമഹന്മാർ നേടിയിട്ടുള്ള സൽക്കീർത്തിയിൽ നീ കളങ്കം ചാർത്തുകയും നിനക്ക് ഇപ്പോഴുള്ള യശസ്സ് നീ നഷ്ടപ്പെടുത്തുകയും ലോകാപവാദത്തിന് പാത്രീഭൂതനാവുകയും ചെയ്യും. അപ്പോൾ മാനുഷികങ്ങളായ എല്ലാ ദൗർബ്ബല്യങ്ങളും നിന്നെ പൊതിയും. ഭർത്തൃപരിത്യക്തയായ ഒരു സ്ത്രീയെ എല്ലാവരും നിന്ദിക്കുന്നതുപോലെ നീയും എല്ലാവരുടെയും പരിഹാസപാത്രമാകും. ധാർമ്മികമായ ചുമതലകളിൽനിന്ന് നീ ഒഴിഞ്ഞുമാറിയാൽ, യുദ്ധഭൂമിയിൽ കിടക്കുന്ന ശവശരീരത്തെ നാലുഭാഗത്തുനിന്നും കഴുകന്മാർ കൊത്തിവിഴുങ്ങുന്നതുപോലെ, മഹാപാതകങ്ങൾ നിന്നെ വാരിവിഴുങ്ങിക്കളയും.

അകീർത്തിം ചാപി ഭൂതാനി
കഥയിഷ്യന്തി തേ/വ്യയാം
സംഭാവിതസ്യ ചാ കീർത്തിഃ
മരണാദതിരിച്യതേ. 34

*എന്നു തന്നെയുമല്ല, സകല ജീവികളും നിന്നെപ്പറ്റി ഒടുങ്ങാത്ത ദുഷ്ക്കീർത്തി പറഞ്ഞുപരത്താനിടവരും. ഒരിക്കൽ ബഹുമാന്യനായി*

*കരുതപ്പെട്ടിരുന്ന ഒരാൾക്ക് ദുഷ്ക്കീർത്തി മരണത്തേക്കാൾ കഷ്ടതരമാണ്.*

അതുകൊണ്ട് നിൻെറ കർത്തവ്യത്തെ നീ പാടേ ഉപേക്ഷിച്ചാൽ അതു പാപകരമായ പ്രവൃത്തിയായിരിക്കും. ഇതിൽനിന്നുണ്ടാകുന്ന മാനഹാനി കല്പാന്തംവരെ മായാതെ നില്ക്കും. വിവേകിയായ ഒരാൾ കീർത്തി നിലനില്ക്കുന്നതുവരെ മാത്രമേ ജീവിക്കാവൂ. അങ്ങനെ യാണെങ്കിൽ നീ എങ്ങനെ ഈ യുദ്ധത്തിൽനിന്ന് പിന്മാറുമെന്നു പറയൂ. അശേഷം വൈരമില്ലാതെ അനുകമ്പനിറഞ്ഞ ഹൃദയത്തോടെ നിശ്ചയമായും നീ ഇവിടെനിന്ന് പോയെന്നുവരാം. എന്നാൽ കൗരവർ അത് ഒരിക്കലും വിശ്വസിക്കുകയില്ല. അവർ നിൻെറ ചുറ്റുപാടും നിന്ന് നിൻെറമേൽ ബാണങ്ങൾ വർഷിക്കും. അപ്പോൾ നിൻെറ കരുണാ പൂരിതമായ ഹൃദയം നിൻെറ രക്ഷയ്ക്ക് എത്തുകയില്ല. എങ്ങനെ യെങ്കിലും നീ അവിടെനിന്ന് ജീവനുംകൊണ്ട് രക്ഷപ്പെട്ടുവെന്നുതന്നെ വെയ്ക്കുക. എന്നാലും പിന്നീടുള്ള നിൻെറ ജീവിതം, അല്ലയോ പാർത്ഥ!, മരണത്തേക്കാൾ കഷ്ടതരമാണ്.

ഭയാദ്രണാദുപരതം
മംസ്യന്തേ ത്വാം മഹാരഥാഃ
യേഷാം ച ത്വം ബഹുമതോ
ഭൂത്വാ യാസ്യസി ലാഘവം. 35

*നീ ഭയം നിമിത്തം യുദ്ധത്തിൽനിന്ന് പിൻവലിഞ്ഞതാണെന്ന് മഹാരഥന്മാർ വിചാരിക്കും. ആർക്കൊക്കെ നീ ബഹുമാന്യനാ യിരുന്നുവോ അവർക്കൊക്കെ നീ നിസ്സാരനായിത്തീരും.*

നീ മറ്റൊരു കാര്യം പരിഗണിച്ചിട്ടില്ല. യുദ്ധം ചെയ്യാനുള്ള ആവേശ ത്തോടെയാണ് നീ ഇവിടെ വന്നത്. എന്നിട്ടിപ്പോൾ യുദ്ധക്കളത്തിൽ നിന്ന് കാരുണ്യം കാട്ടി നീ മടങ്ങിപ്പോയാൽ ദുശ്ചരിതരായ നിൻെറ ശത്രുക്കൾ നിൻെറ ഉദ്ദേശ്യശുദ്ധിയെ അഭിനന്ദിക്കുമെന്ന് നീ കരുതുന്നുണ്ടോ?

അവാച്യവാദാംശ്ച ബഹൂൻ
വദിഷ്യന്തി തവാഹിതാഃ
നിന്ദന്തസ്തവ സാമർത്ഥ്യം
തതോ ദുഃഖതരം നു കിം? 36

*നിൻെറ ശത്രുക്കൾ നിൻെറ സാമർത്ഥ്യത്തെ പുച്ഛരിച്ചു തള്ളിക്കൊണ്ട് പറയാൻ പാടില്ലാത്ത പല വാക്കുകളും പറയും. അതിനേക്കാൾ ദുഃഖകരമായിട്ടുള്ളത് എന്താണ്?*

അവർ ഉദ്ഘോഷിക്കും: 'അർജ്ജുനൻ ഭയപ്പെട്ട് ഓടിപ്പോയി.' ഇപ്രകാരം ഒരപവാദം ഉണ്ടാകുന്നത് നിൻെറ പേരിനും പെരുമയ്ക്കും

യോജിച്ചതാണോ? വളരെയേറെ പ്രയത്നിച്ച് ജീവൻപോലും അടിയറവെച്ചാണ് ആളുകൾ കീർത്തി സമ്പാദിക്കുന്നത്. എന്നാൽ നീയാകട്ടെ, കാര്യമായ പ്രയത്നമില്ലാതെ അനായാസേനയാണ് അന്യൂനവും ആകാശംമുട്ടെ ഉയർന്നുനില്ക്കുന്നതുമായ ഖ്യാതി നേടിയത്. മൂന്നു ലോകങ്ങളും വൈശിഷ്ട്യമാർന്ന നിന്റെ പ്രാഭവത്തെ ഗുണാനവിതമാണെന്ന് ഗണിക്കുന്നു. വിവിധ രാജ്യങ്ങളിലെ രാജാക്കന്മാർ നിന്റെ അപദാനങ്ങളെ പ്രകീർത്തിച്ച് പാടുന്നു. അതു കേട്ട് മൃത്യുദേവൻപോലും അമ്പരക്കുന്നു. ഗംഗാജലംപോലെ അവികലവും പരിശുദ്ധവുമായ നിന്റെ കീർത്തി ലോകത്തുള്ള ധൈര്യ ശാലികൾക്ക് പ്രചോദനം പകരുന്നു. അസാധാരണമായ നിന്റെ വീരപരാക്രമങ്ങൾ കേട്ട് മരണത്തിൽനിന്ന് രക്ഷപ്പെടുമെന്നുള്ള ആശ കൗരവർക്ക് നശിച്ചിരിക്കുന്നു. സിംഹഗർജ്ജനം കേൾക്കുമ്പോൾ ആനകൾക്ക് മരണഭീതിയുണ്ടാകുന്നതുപോലെ നീ കൗരവരുടെ മനസ്സിൽ മൃത്യുഭയം ജനിപ്പിച്ചിരിക്കുന്നു. മേഘനാദം കേട്ട് മലകൾ വിറയ്ക്കുന്നതുപോലെ, പരുന്ത് പന്നഗങ്ങൾക്ക് ഭീഷണിയാകുന്നതു പോലെ, കൗരവർ നിന്നെ ഭയപ്പെടുന്നു. നീ യുദ്ധം ചെയ്യാതിരുന്നാൽ അവരുടെ മുന്നിൽ നിസ്സാരനാകും. നിന്നെ രക്ഷപ്പെടാൻ അവർ അനുവദിക്കുമെന്ന് കരുതേണ്ട. അവർ നിന്നെ തടവുകാരനാക്കി എല്ലാ വിധത്തിലും അപമാനിക്കും. നിന്റെ ഹൃദയം പിളർക്കത്തക്കവണ്ണം നിന്റെ മുഖത്തുനോക്കി അസഭ്യവർഷം ചൊരിയും. അതിന് ഇടയാക്കാതെ ധൈര്യമായി അവരെ നേരിട്ട് വിജയിച്ച് ഈ ലോകം നേടി ആനന്ദിക്കുകയല്ലേ വേണ്ടത്?

ഹതോ വാ പ്രാപ്സ്യസി സ്വർഗ്ഗം
ജിത്വാ വാ ഭോക്ഷ്യസേ മഹീം
തസ്മാദുത്തിഷ്ഠ കൗന്തേയ
യുദ്ധായ കൃതനിശ്ചയഃ 37

*അല്ലയോ കുന്തീപുത്രാ! നീ കൊല്ലപ്പെട്ടാൽ സ്വർഗ്ഗത്തെ പ്രാപിക്കും. ജയിക്കുകയാണെങ്കിലോ രാജ്യത്തെ അനുഭവിക്കും. അതുകൊണ്ട് രണ്ടായാലും യുദ്ധം ചെയ്യാനുറച്ചുകൊണ്ട് എഴുന്നേല്ക്കുക.*

യുദ്ധം ചെയ്യുമ്പോൾ നീ മരണപ്പെട്ടാൽ അനായാസേന നിനക്ക് അമരത്വം ലഭിക്കും. അതുകൊണ്ട് ഇതെപ്പറ്റി കൂടുതലായൊന്നും ആലോചിക്കേണ്ട. എഴുന്നേല്ക്കുക. വില്ല് കൈയിലെടുത്ത് ധീരമായി യുദ്ധം ചെയ്യുക. കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നവന്റെ എല്ലാ പാപങ്ങളും അറ്റുപോകുന്നു. പിന്നെങ്ങനെയാണ് നിന്റെ മനസ്സിൽ പാപഭയം കയറിക്കൂടിയത്? വള്ളത്തിൽ കയറി നദികടക്കുന്നവൻ എങ്ങനെയാണ് മുങ്ങിച്ചാകുന്നതെന്നു പറയൂ. വിഷം കലർന്ന അമൃതു കുടിക്കുന്നവൻ നിശ്ചയമായും മരിക്കും. അതുപോലെ ലാഭേച്ഛ

യോടുകൂടി കർമ്മം ചെയ്താൽ പാപം ചെയ്യുന്നതിന് ഇടയാകും. അതുകൊണ്ട് അല്ലയോ പാർത്ഥ! ഒരു കർത്തവ്യമെന്ന നിലയിൽ മാത്രം നിസ്വാർത്ഥമായും ധീരമായും യുദ്ധം ചെയ്താൽ അതു പാപകരമല്ല.

സുഖദുഃഖേ സമേ കൃത്വാ
ലാഭാലാഭൗ ജയാ ജയൗ
തതോ യുദ്ധായ യുജ്യസ്വ
നൈവം പാപമവാപ്സ്യസി. 38

*സുഖദുഃഖങ്ങളെയും ലാഭനഷ്ടങ്ങളെയും ജയാപജയങ്ങളെയും തുല്യനിലയിൽ കണ്ടുകൊണ്ട്, ആ മനോഭാവം നിലനിർത്തി, നീ യുദ്ധത്തിനായി ഒരുങ്ങുക. എങ്കിൽ നീ പാപഫലത്തെ അനുഭവിക്കുകയില്ല.*

സൗഭാഗ്യം വരുമ്പോൾ ആഹ്ലാദിക്കുകയോ ദുരന്തത്തിൽ ദുഃഖിക്കുകയോ ചെയ്യരുത്. പരിണതഫലത്തിന്റെ ലാഭനഷ്ടങ്ങൾ മനസ്സിൽ കണക്കുകൂട്ടരുത്. വിജയമാണോ മരണമാണോ ഉണ്ടാകാൻ പോകുന്നതെന്ന് മുൻകൂട്ടി ആലോചിക്കരുത്. കർത്തവ്യനിർവ്വഹണത്തിൽ എന്തുതന്നെ സംഭവിച്ചാലും അതു ക്ഷമയോടെ സഹിക്കണം. ഈവിധം ചിന്തിക്കുന്നതിനുള്ള മനോധൈര്യം ഉണ്ടായാൽ പാപഫലം ഉണ്ടാവുകയില്ല. അതുകൊണ്ട് യാതൊരു ചിന്താകുലതയും ഉൽക്കണ്ഠയും കൂടാതെ യുദ്ധം ചെയ്യാൻ തയ്യാറാവുക.

ഏഷാ തേƒഭിഹിതാ സാംഖ്യേ
ബുദ്ധിർയോഗേ ത്വിമാം ശൃണു
ബുദ്ധ്യായുക്തോ യയാ പാർത്ഥ
കർമ്മബന്ധം പ്രഹാസ്യസി. 39

*അല്ലയോ പാർത്ഥ! നിനക്ക് ഇതുവരെ ഞാനുപദേശിച്ചത് സാംഖ്യസിദ്ധാന്തമനുസരിച്ചുള്ള ജ്ഞാനമാകുന്നു. ഇനി കർമ്മയോഗമനുസരിച്ചുള്ള ജ്ഞാനത്തെ കേട്ടുകൊള്ളുക. ഈ ജ്ഞാനം സമ്പാദിച്ചാൽ കർമ്മബന്ധത്തിൽ നിന്നു നിനക്കു മുക്തനാകാം.*

സ്വധർമ്മാനുഷ്ഠാനം ഫലേച്ഛയില്ലാത്ത കർത്തവ്യ നിർവ്വഹണം മാത്രമാണ് എന്ന് മനസ്സിൽ പതിയുന്ന ഒരുവന് സർവ്വ കർമ്മബന്ധങ്ങളിൽനിന്നും മോചനം നേടാൻ കഴിയും. അത് ഉരുക്കുപടച്ചട്ട ധരിച്ചിരിക്കുന്ന ഒരു യോദ്ധാവിന് തന്റെ നേർക്കുവരുന്ന ശരങ്ങളെ സുരക്ഷിതമായി നേരിട്ടുകൊണ്ട് വിജയശ്രീലാളിതനാകാൻ കഴിയുന്നതുപോലെയാണ്.

നേഹാഭിക്രമനാശോ*f*സ്തി
പ്രത്യവായോ ന വിദ്യതേ
സ്വല്പമപ്യസ്യ ധർമ്മസ്യ
ത്രായതേ മഹതോ ഭയാത്. 40

*ഫലാപേക്ഷ കൂടാതെ ഈശ്വരാർപ്പണമായി ചെയ്യപ്പെടുന്ന യോഗധർമ്മത്തിന് ആരംഭമോ നാശമോ ഇല്ല. തുടങ്ങിയതിനെ മുഴുവനാക്കാഞ്ഞാലുള്ള ദോഷവുമില്ല. ഈ ധർമ്മത്തിൻെറ അനുഷ്ഠാനം കുറച്ചുമാത്രമായാൽ പോലും കൊടിയ വിപത്തിൽനിന്ന് അത് രക്ഷിക്കുന്നു.*

കർമ്മയോഗംകൊണ്ട് ഒരാൾക്ക് ലൗകികസുഖങ്ങൾ നഷ്ടപ്പെടുന്നില്ല. അവസാനം മോക്ഷപ്രാപ്തി ഉണ്ടാവുകയുംചെയ്യും. എന്നാൽ ഫലേച്ഛ കൂടാതെ വേണം ഒരാൾ കർമ്മങ്ങൾ ചെയ്യേണ്ടത്. പിശാച് മന്ത്രവാദിയിൽ കുടികൊള്ളുന്നില്ലെന്നതുപോലെ, ധാർമ്മികചിന്തയോടുകൂടിയ നിസ്വാർത്ഥനായ ഒരു വ്യക്തിക്ക് ബാഹ്യമായ അവസ്ഥാഭേദങ്ങളൊന്നും ബാധകമാകുന്നില്ല. ധാർമ്മികബുദ്ധി പുണ്യത്തെയോ പാപത്തെയോ സ്പർശിക്കുകയില്ല. അതു നിഗൂഢവും അചലവും മൂന്നു ഗുണങ്ങൾക്കും അതീതവുമാണ്. മുജ്ജന്മങ്ങളിലെ പ്രവർത്തനങ്ങളുടെ അർഹതകൊണ്ട് അല്പമായിട്ടെങ്കിലും ധാർമ്മിക ബുദ്ധി സമ്പാദിക്കാൻ കഴിയുന്ന ഒരാളുടെ മനസ്സ് പ്രകാശമാനമാവുകയും അയാൾക്കു ജനനമരണങ്ങളെപ്പറ്റിയുള്ള ഭയം നഷ്ടപ്പെടുകയും ചെയ്യും.

വ്യവസായാത്മികാ ബുദ്ധിഃ
ഏകേഹ കുരുനന്ദന
ബഹുശാഖാ ഹ്യനന്താശ്ച
ബുദ്ധയോ *f*വ്യവസായിനാം. 41

*ഹേ കുരുനന്ദനാ, ഈ ലോകത്തിൽ നിശ്ചയബുദ്ധി ഒന്നേയുള്ളൂ. എന്നാൽ നിശ്ചയത്തിലെത്തിച്ചേർന്നിട്ടില്ലാത്തവരുടെ ബുദ്ധികൾ അനേക വഴിക്കു തിരിയുന്നവയും അന്തമില്ലാത്തവയുമാണ്.*

ഒരു വിളക്കിൻെറ ചെറിയ തീനാളം വലിയ ഒരു പ്രദേശത്തിനു മുഴുവൻ വെളിച്ചം നൽകുന്നതുപോലെയാണ് വിജ്ഞാനസമ്പന്നമായ ഒരു മനസ്സ്. അതെത്ര ചെറുതാണെങ്കിൽക്കൂടി അതിനെ ഒരിക്കലും തരം താഴ്ത്തിക്കാണരുത്. വിവേകശാലികൾ ഇതു ലഭിക്കുന്നതിനുവേണ്ടി വളരെ ആഗ്രഹിക്കാറുണ്ടെങ്കിലും അപൂർവമായേ ഇത് ഒരാൾക്ക് ലഭിക്കാറുള്ളൂ. സ്പർശമണി മറ്റു സാധാരണ രത്നങ്ങളെപ്പോലെ ലഭിക്കുന്നതല്ല. ഭാഗ്യമുണ്ടെങ്കിൽ മാത്രമേ അമൃതിൻെറ ഒരു തുള്ളിയെങ്കിലും കിട്ടുകയുള്ളൂ. അതുപോലെ ധാർമ്മികബുദ്ധി കൈവരിക്കുകയെന്നത് വളരെ ദുഷ്കരമാണ്. സമീക്ഷണത്തിൽക്കൂടി

രൂപം പ്രാപിക്കുന്ന നിശ്ചയബുദ്ധി ഒന്നുമാത്രമേ ഈശ്വരസാക്ഷാൽക്കാരമെന്ന ലക്ഷ്യത്തിലേക്ക് നയിക്കുകയുള്ളു. അല്ലാത്തതൊക്കെ പ്രതിലോമപരവും ചഞ്ചലസ്വഭാവമുള്ളതുമാണ്. അവിവേകികൾ അങ്ങനെയുള്ളതിൽ ആമോദിതരാകുന്നു. അവർ സ്വർഗ്ഗീയവും ലൗകികവുമായ സുഖങ്ങളും നരകയാതനകളും അനുഭവിക്കാൻ ഇടയാകുമെങ്കിലും, അവർക്ക് ആത്മസാക്ഷാൽക്കാരംകൊണ്ടുണ്ടാകുന്ന ആനന്ദാനുഭൂതിയുടെ നിഴൽപോലും ലഭിക്കുകയില്ല.

യാമിമാം പുഷ്പിതാം വാചം
പ്രവദന്ത്യവിപശ്ചിതഃ
വേദവാദരതാഃ പാർത്ഥ
നാന്യദസ്തീതി വാദിനഃ 42

*അല്ലയോ പാർത്ഥ, അവിവേകികളായ ഈ ആളുകൾ വേദവാക്യങ്ങളിൽ ആനന്ദം കണ്ടെത്തുകയും അതിൽ കവിഞ്ഞു മറ്റൊന്നുമില്ലെന്ന് ആലങ്കാരികമായി പ്രസംഗിക്കുകയും ചെയ്യുന്നു.*

അവർ വേദങ്ങളിലെ പ്രമാണങ്ങളെ ആധാരമാക്കി സംസാരിക്കുകയും അതിലെ ആചാരക്രമങ്ങളെ പിന്താങ്ങി കർമ്മത്തിനുള്ള പ്രാധാന്യത്തെ ഉറപ്പിക്കാൻ ശ്രമിക്കുകയും ചെയ്യുന്നു. എന്നാൽ എല്ലായ്പ്പോഴും ഫലേച്ഛയോടെയാണ് അവർ ഇപ്രകാരം ചെയ്യുന്നത്. ഒരുവൻ ഈ ലോകത്തിൽ ജനിച്ച് യാഗങ്ങളും ആരാധനാക്രമങ്ങളും അനുഷ്ഠിച്ച് ആഹ്ളാദകരമായ എല്ലാവിധ സ്വർഗ്ഗീയസുഖങ്ങളും അനുഭവിക്കണമെന്ന് അവർ പറയും. സ്വർഗ്ഗീയഭോഗങ്ങളല്ലാതെ ആനന്ദകരമായി മറ്റൊന്നുംതന്നെയില്ലെന്നും സ്വർഗ്ഗംതന്നെയാണ് എല്ലാറ്റിലുംവെച്ച് ശ്രേഷ്ഠമായ പുരുഷാർത്ഥമെന്നും ഈ മൂഢന്മാർ ഉദ്ഘോഷിക്കും.

കാമാത്മാനഃ സ്വർഗ്ഗപരാഃ
ജന്മകർമ്മ ഫലപ്രദാം
ക്രിയാവിശേഷബഹുലാം
ഭോഗൈശ്വര്യഗതിം പ്രതി. 43

*കർമ്മങ്ങളും കർമ്മഫലങ്ങളും ജന്മങ്ങളും മറ്റും ഭോഗൈശ്വര്യങ്ങളുടെ ആനന്ദാനുഭവത്തിനുവേണ്ടിയുള്ളതാണെന്ന് അവർ വിസ്തരിക്കും. അവർ കാമസങ്കല്പങ്ങളിൽതന്നെ മുഴുകിക്കഴിയുന്നവരും സ്വർഗ്ഗപ്രാപ്തിക്കായി ഒരുങ്ങിയിരിക്കുന്നവരുമാണ്.*

അവർ ആഗ്രഹസാദ്ധ്യത്തിനായി പരവശപ്പെട്ടുകൊണ്ട് പ്രവർത്തിക്കുന്നു. അവരുടെ ഹൃദയം ഇന്ദ്രിയവിഷയങ്ങളിലുള്ള ആസക്തികൊണ്ട് നിറഞ്ഞിരിക്കും. അവർ വിവിധ കർമ്മങ്ങൾ

ചെയ്യുമ്പോൾ മതാചാരപ്രകാരമുള്ള പ്രമാണങ്ങൾ മുറ തെറ്റാതെയും വിദഗ്ദ്ധമായും നിർവ്വഹിക്കുകയും ചെയ്യും.

ഭോഗൈശ്വര്യപ്രസക്താനാം
തയാപഹൃതചേതസാം
വ്യവസായാത്മികാ ബുദ്ധിഃ
സമാധൗ ന വിധീയതേ. 44

*ഫലമില്ലാതെ പുഷ്പം മാത്രമുള്ള വൃക്ഷംപോലെ വിളങ്ങുന്ന വാക്കുകൾ പറയുകയും അതിൽ അപഹൃതചിത്തരാവുകയും ചെയ്യുന്ന അവരുടെ മനസ്സ് എല്ലായ്പ്പോഴും ഭോഗൈശ്വര്യങ്ങളുടെ പിന്നാലെ പോകുന്നതുകൊണ്ട് അവർക്ക് ഈശ്വരധ്യാനവിഷയത്തിൽ ഏകാഗ്രമായ സുബുദ്ധി ഉണ്ടാകുന്നതേയില്ല.*

അർജ്ജുനാ, എല്ലാ ആരാധനയുടെയും കേന്ദ്രബിന്ദു ഈശ്വരനാണ്. ആ ഈശ്വരനെ മറന്നാണ് അവർ സ്വർഗ്ഗത്തെ ആഗ്രഹിക്കുന്നത്. കർപ്പൂരം കൂട്ടിവെച്ചിട്ട് തീ കത്തിക്കുന്നതുപോലെയോ, മധുരമുള്ള പദാർത്ഥങ്ങൾ പാകംചെയ്തിട്ട് അതിൽ വിഷം കലർത്തുന്നതുപോലെയോ, ഭാഗ്യംകൊണ്ടു ലഭിച്ച ഒരു പാത്രം അമൃത് ചവുട്ടിമറിച്ച് കളയുന്നതുപോലെയോ ആണ് ഇവരെല്ലാം ലാഭേച്ഛകൊണ്ട് അവരുടെ ധാർമ്മിക യോഗ്യതകളെ മലിനപ്പെടുത്തി, ശ്രേയസ്സിനുള്ള അർഹത നഷ്ടപ്പെടുത്തിക്കളയുന്നത്. എത്രയോ പ്രയത്നിച്ചിട്ടാണ് അവർക്ക് ഈ സുകൃതം ഉണ്ടായതെന്നു മനസ്സിലാക്കാതെയാണ് അവർ വിവേകശൂന്യമായി ലൗകിക സുഖങ്ങളുടെ പിന്നാലെ പായുന്നത്. അതുകൊണ്ട് അല്ലയോ അർജ്ജുനാ, ഇപ്രകാരമുള്ള ആളുകൾ വേദപ്രമാണങ്ങളെ വ്യാഖ്യാനിച്ച് ആസ്വാദനം നടത്തുമ്പോഴും അവരുടെ ചിത്തവൃത്തി ദുർദ്ദമമായിരിക്കും.

ത്രൈഗുണ്യവിഷയാ വേദാഃ
നിസ്ത്രൈഗുണ്യോ ഭവാർജ്ജുന
നിർദ്വന്ദ്വോ നിത്യസത്വസ്ഥഃ
നിര്യോഗക്ഷേമ ആത്മവാൻ. 45

*അല്ലയോ അർജ്ജുന, വേദങ്ങൾ സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു മായാഗുണങ്ങളെപ്പറ്റി പ്രതിപാദിക്കുന്നവയാകുന്നു. നീ ത്രിഗുണാതീതനായി, നിഷ്കാമനായിത്തീരണം. അന്യോന്യ വിരുദ്ധങ്ങളായ ദ്വന്ദ്വങ്ങളിൽനിന്നു വേർവിട്ട്, രണ്ടെന്ന ചിന്തയില്ലാത്തവനായിരിക്കണം. സദാ ഏകമായ സത്തയെത്തന്നെ അനുഭവിക്കുന്നവനായിരിക്കണം. ലോകത്തു കാണുന്ന യാതൊന്നും തന്റേതായിരിക്കണമെന്ന് കൊതിക്കാത്തവനായിരിക്കണം. സദാ ആത്മാനന്ദം അനുഭവിക്കുന്നവനുമായിരിക്കണം.*

അർജ്ജുനാ, ത്രിഗുണങ്ങളുടെ സംയോഗമാണു വേദത്തിൽ തിങ്ങി നില്ക്കുന്നത്. എന്നാൽ എല്ലാ ഉപനിഷത്തുകളും സത്വ ഗുണത്തെ പ്രകീർത്തിക്കുന്നവയാണ്. മറ്റുള്ള മതഗ്രന്ഥങ്ങൾ രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളെ ഉൾക്കൊള്ളുന്നവയും സ്വർഗ്ഗപ്രാപ്തിക്കു വേണ്ടിയുള്ള യജ്ഞങ്ങളുടെ ആചാരക്രമങ്ങളെ നിർദ്ദേശിക്കുകയും ചെയ്യുന്നവയാണ്. ഇവകൾ സുഖദുഃഖങ്ങൾക്കുമാത്രം കാരണ മാകുന്നുവെന്നു മനസ്സിലാക്കി നിന്റെ മനസ്സിനെ അതിൽ വ്യാപരിപ്പിക്കരുത്. നീ ഗുണത്രയങ്ങളെ ഒഴിവാക്കുകയും ഞാനെന്നും എന്റേതെന്നും ഉള്ള വിചാരം നിന്റെ മനസ്സിനെ വിഷലിപ്ത മാക്കുന്നതിന് അനുവദിക്കാതിരിക്കുകയും, ആത്മാവിൽനിന്നു നിർഗ്ഗളിക്കുന്ന ആനന്ദാനുഭൂതി ഒരു നിമിഷത്തേക്കുപോലും വിസ്മരിക്കാതിരിക്കുകയും വേണം.

യാവാനർത്ഥ ഉദപാനേ
സർവ്വതഃ സംപ്ലുതോദകേ
താവാൻ സർവ്വേഷു വേദേഷു
ബ്രാഹ്മണസ്യ വിജാനതഃ 46

*സർവ്വത്ര ജലം നിറഞ്ഞിരിക്കെ ചെറു ജലാശയങ്ങൾ (കുളം, കിണർ തുടങ്ങിയവ)കൊണ്ട് എത്രത്തോളം പ്രയോജനമുണ്ട്? ബ്രഹ്മജ്ഞാനിക്കു സർവ്വ വേദങ്ങളെക്കൊണ്ടും അത്രത്തോളം പ്രയോജനമേ ഉള്ളൂ.*

വേദങ്ങൾ വിസ്തരിച്ച് ഉപദേശിക്കുകയും വിവിധതരത്തിലുള്ള ധാർമ്മികാചാരക്രമങ്ങൾ നിർദ്ദേശിക്കുകയും ചെയ്യുന്നുണ്ടെങ്കിലും നമ്മുടെ ശാശ്വതമായ നന്മയ്ക്ക് ഉതകുന്നതുമാത്രം നാം തിരഞ്ഞെ ടുത്തു സ്വീകരിക്കണം. സൂര്യൻ ഉദിക്കുമ്പോൾ അനേകം വീഥികൾ നമ്മുടെ മുന്നിൽ തെളിഞ്ഞുവരും. എന്നാൽ നാം എല്ലാ വഴികളിൽ കൂടിയും ഒരേ സമയത്തു നടക്കാറുണ്ടോ? ഭൂമിയിൽ ജലം നിറഞ്ഞൊ ഴുകിയാലും നമ്മുടെ ആവശ്യത്തിനു വേണ്ടതു മാത്രമല്ലേ നാം എടുക്കാറുള്ളു. അതുപോലെ ജ്ഞാനികൾ വേദത്തിൽ അട ങ്ങിയിരിക്കുന്ന എല്ലാറ്റിനെയുംപറ്റി കൂലംകഷമായി പര്യാലോചിച്ചിട്ട് നിത്യസത്യത്തെ (ബ്രഹ്മജ്ഞാനത്തെ) മാത്രം അംഗീകരിക്കുന്നു.

കർമ്മണ്യേവാധികാരസ്തേ
മാ ഫലേഷു കദാചന
മാ കർമ്മഫലഹേതുർഭൂഃ
മാ തേ സംഗോ ƒസ്ത്വകർമ്മണി. 47

*നിനക്കു കർമ്മം ചെയ്യുന്നതിനു മാത്രമേ അർഹതയുള്ളൂ.*

*കർമ്മഫലങ്ങൾക്ക് അർഹതയുണ്ടെന്നു കരുതരുത്. നീ ഒരിക്കലും ഫലത്തെ ഉദ്ദേശിച്ച് കർമ്മം ചെയ്യുന്നവനായിത്തീരരുത്. എന്നാൽ കർമ്മം ചെയ്യാതിരിക്കുന്നതിൽ താല്പര്യവും പാടില്ല.*

അല്ലയോ അർജ്ജുനാ, ശ്രദ്ധിക്കുക. എങ്ങനെയൊക്കെ ചിന്തിച്ചാലും നിനക്ക് അനുവർത്തിക്കാൻ കഴിയുന്ന ഏകമാർഗ്ഗം നിന്റെ കർത്തവ്യം നിറവേറ്റുക എന്നുള്ളതാണ്. ഇതിന്റെ നാനാ വശങ്ങളും പരിഗണിച്ചതിനുശേഷം ഞാൻ പറയുകയാണ്, നിനക്കു നിശ്ചയിച്ചിട്ടുള്ള കർമ്മത്തിൽനിന്ന് ഒഴിഞ്ഞുമാററരുത്. അതിന്റെ ഫലത്തിൽ നിനക്ക് ഇച്ഛയുണ്ടാവരുത്. ദുഷ്ക്കർമ്മങ്ങളൊന്നും ചെയ്യാതെ നിഷ്ക്കാമനായി സൽക്കർമ്മങ്ങൾ മാത്രം ചെയ്യുക.

യോഗസ്ഥഃ കുരു കർമ്മാണി
സംഗം ത്യക്ത്വാ ധനഞ്ജയ
സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ
സമത്വം യോഗ ഉച്യതേ. 48

*അല്ലയോ അർജ്ജുനാ, ബ്രഹ്മനിഷ്ഠനായി ജയത്തിലും പരാജയത്തിലും ചിത്തത്തെ സമനിലയിൽ നിർത്തി ഫലാസക്തി വെടിഞ്ഞ് കർമ്മങ്ങൾ അനുഷ്ഠിക്കൂ. മനസ്സിന്റെ സമനിലയാണ് ആത്മനിഷ്ഠ അഥവാ യോഗം.*

അർജ്ജുനാ, ബ്രഹ്മനിഷ്ഠനായി കർമ്മഫലത്തിലുള്ള ആസക്തി വെടിഞ്ഞ് ജാഗ്രതയോടെ കർമ്മങ്ങൾ ചെയ്യുക. നിന്റെ കർത്തവ്യ നിർവ്വഹണം വിജയത്തിൽ കലാശിച്ചാൽ അമിതമായി ആഹ്ലാദിക്കരുത്. നേരേ മറിച്ച് ഏതെങ്കിലും കാരണവശാൽ അതു പൂർണ്ണമാവാതിരിക്കയോ നിഷ്ഫലമാവുകയോ ചെയ്താൽ നിന്റെ മനസ്സ് പതറുകയോ നീ ദുഃഖിതനാവുകയോ ചെയ്യരുത്. ഒരു പ്രവൃത്തി വിജയിച്ചാൽ നിശ്ചയമായും അതു പ്രയോജനകരമായിരിക്കും. അത് അപൂർണ്ണമായിരുന്നാൽപോലും അതു വിജയിച്ചതായി മനസ്സിൽ കരുതണം. എന്തു കർമ്മം ഏറ്റെടുത്താലും അത് ഈശ്വരനു സമർപ്പിക്കണം. എങ്കിൽ അതു പൂർത്തിയാകുമെന്ന് ഉറപ്പായി വിശ്വസിക്കാം. സ്വധർമ്മാചരണത്തിലുണ്ടാകുന്ന വിജയത്തിലും പരാജയത്തിലും സമചിത്തത പാലിക്കുന്നതാണ് ഏറ്റവും വലിയ യോഗം (ആത്മനിഷ്ഠ) എന്ന് പണ്ഡിതന്മാർ പറയുന്നു.

ദൂരേണ ഹ്യവരം കർമ്മ
ബുദ്ധിയോഗാദ്ധനഞ്ജയാ
ബുദ്ധൗ ശരണമന്വിച്ഛ
കൃപണാഃ ഫലഹേതവഃ 49

*അല്ലയോ അർജ്ജുന, ഫലേച്ഛയോടുകൂടി ചെയ്യുന്ന കർമ്മം*

*നിശ്ചയബുദ്ധിയോടുകൂടി ചെയ്യപ്പെടുന്ന നിഷ്കാമകർമ്മത്തേക്കാൾ വളരെ താണതാകുന്നു. അതുകൊണ്ട് ജ്ഞാനസിദ്ധിക്കായി നിഷ്കാമകർമ്മം അനുഷ്ഠിക്കുക. സകാമന്മാരായ (ഫലത്തെ ഇച്ഛിക്കുന്നവരായ) മനുഷ്യർ അനുകമ്പാർഹരാണ്.*

ബുദ്ധിയുക്തോ ജഹാതീഹ
ഉഭേ സുകൃതദുഷ്കൃതേ
തസ്മാദ് യോഗായ യുജ്യസ്വ
യോഗഃ കർമ്മസു കൗശലം 50

*സുഖദുഃഖാദികളിൽ സമത്വബുദ്ധിയോടുകൂടിയവൻ ഇഹലോകത്തിൽതന്നെ സുകൃത ദുഷ്കൃതങ്ങളെ രണ്ടിനെയും ഉപേക്ഷിക്കുന്നു. അതിനാൽ നീ ജ്ഞാനോപായമായ നിഷ്കാമ കർമ്മയോഗത്തിനായിക്കൊണ്ട് യത്നിച്ചാലും. എന്തെന്നാൽ കർമ്മ ങ്ങളിലുള്ള സാമർത്ഥ്യംതന്നെയാണ് യോഗമെന്നു പറയപ്പെടുന്നത്.*

അല്ലയോ അർജ്ജുനാ, മനസ്സിന്റെ സമചിത്തതയാണ് യോഗത്തിന്റെ കാതൽ. അതിൽ വിജ്ഞാനവും കർമ്മവും സഹജമായി ഒത്തുചേർന്നിരിക്കുന്നു. ഫലേച്ഛയോടുകൂടിയുള്ള കർമ്മം നിഷ്കാമകർമ്മത്തേക്കാൾ വില കുറഞ്ഞതാണ്. എങ്കിലും അപ്രകാര മുള്ള കർമ്മം ചെയ്യെങ്കിൽ മാത്രമേ നിനക്ക് നിഷ്കാമകർമ്മത്തി ലേക്കുള്ള വഴി തുറന്നുകിട്ടുകയുള്ളു. എന്തുകൊണ്ടെന്നാൽ നിഷ്കാമ കർമ്മം സ്വാർത്ഥോദ്ദേശ്യരഹിതമായ എല്ലാ കർമ്മങ്ങളുടെയും പരിസമാപ്തിയാണ്. അതുകൊണ്ട് നീ നിഷ്കാമകർമ്മത്തിൽ അഭയം തേടുക. കർമ്മഫലത്തിലുള്ള ആഗ്രഹം നിന്റെ ഹൃദയത്തിൽനിന്ന് നിശ്ശേഷം ഒഴിവാക്കുക. നിഷ്കാമകർമ്മം ചെയ്യുവർ ഐഹിക ജീവിത ത്തിന്റെ മറുകര കടക്കുകയും പുണ്യപാപങ്ങളുടെ ബന്ധനത്തിന തീതരായിത്തീരുകയും ചെയ്തിട്ടുണ്ട്.

കർമ്മജം ബുദ്ധിയുക്താ ഹി
ഫലം ത്യക്ത്വാ മനീഷിണഃ
ജന്മബന്ധവിനിർമ്മുക്താഃ
പദം ഗച്ഛന്ത്യനാമയം. 51

*എന്തുകൊണ്ടെന്നാൽ സുഖദുഃഖാദികളിൽ സമത്വബുദ്ധിയുള്ള മഹാത്മാക്കൾ കർമ്മത്തിൽനിന്നുണ്ടാകുന്ന ഫലത്തെ ഉപേക്ഷിച്ചിട്ട്, ജനനമരണാത്മകമായ സംസാരബന്ധത്തിൽനിന്നും മോചിച്ചവരായി ദുഃഖസ്പർശമില്ലാത്ത സ്ഥാനത്ത് എത്തിച്ചേരുന്നു (മോക്ഷപദവിയെ പ്രാപിക്കുന്നു).*

ജ്ഞാനികൾ കർമ്മം ചെയ്യുന്നുണ്ടെങ്കിലും അതിന്റെ ഫലം

അവരെ അശേഷം സ്പർശിക്കുന്നില്ല. തന്മൂലം പീഡാവഹമായ ജനനമരണങ്ങളിൽനിന്നും അവർ രക്ഷപ്പെടുന്നു. സമത്വബുദ്ധികൊണ്ട് പ്രാജ്ഞന്മാരായ അവർ ശുദ്ധവും നിത്യവുമായ ആത്മാനന്ദം അനുഭവിക്കുന്നു.

യദാ തേ മോഹകലിലം
ബുദ്ധിർവ്യതിതരിഷ്യതി
തദാ ഗന്താസി നിർവ്വേദം
ശ്രോതവ്യസ്യ ശ്രുതസ്യ ച 52

*എപ്പോഴാണോ നിൻെറ ബുദ്ധി, ദേഹമാണ് ആത്മാവെന്ന അജ്ഞാനദോഷത്തെ കടക്കുന്നത്, അപ്പോൾ നീ ഇതുവരെ കേട്ട വേദാർത്ഥത്തിലും ഇനി കേൾക്കേണ്ടതായിട്ടുള്ളതിലും വിരക്തി കൈവന്നവനായിത്തീരും.*

നിൻെറ മനസ്സിലുള്ള വിഭ്രാന്തി ഒഴിവാക്കി വൈരാഗ്യത്തിന് സ്ഥാനം നൽകുമ്പോൾ നീ ഈ അവസ്ഥയിൽ എത്തിച്ചേരും. അപ്പോൾ നിനക്ക് നിർമ്മലവും അഗാധവുമായ ആത്മജ്ഞാനം കരഗതമാവുകയും നിൻെറ മനസ്സ് സ്വയമേവ അനാസക്തമാവുകയും ചെയ്യും.

ശ്രുതി വിപ്രതിപന്നാ തേ
യദാ സ്ഥാസ്യതി നിശ്ചലാ
സമാധാവചലാ ബുദ്ധിഃ
തദാ യോഗമവാപ്സ്യസി. 53

*ലൗകികമായും വൈദികമായുമുള്ള അനേകാർത്ഥങ്ങൾ കേട്ട് ചലിച്ചുകൊണ്ടിരിക്കുന്ന നിൻെറ ബുദ്ധി (അന്തഃകരണം) എപ്പോഴാണോ നിശ്ചലമായി പരമാത്മാവിൽ, അല്ലെങ്കിൽ ഇടവിടാത്ത ധ്യാനത്തിൽ, സ്ഥിരമായി നില്ക്കുന്നത് അപ്പോൾ നീ യോഗത്തെ പ്രാപിക്കുന്നു.*

അപ്പോൾ വിഷയസുഖങ്ങളുടെ പിന്നാലെ അലഞ്ഞു നടക്കുന്ന നിൻെറ മനസ്സ് ആത്മാവിൻെറ ധ്യാനത്തിൽ ഉറച്ചു നില്ക്കുന്നു. ധ്യാനാനന്ദത്തിൽ മനസ്സ സുസ്ഥിരമാകുമ്പോൾ ഈ യോഗത്തെ — വിവേകംകൊണ്ടുണ്ടായ പ്രജ്ഞയാകുന്ന സമാധിയെ — പ്രാപിക്കും.

*അർജ്ജുന ഉവാച:*
സ്ഥിതപ്രജ്ഞസ്യ കാ ഭാഷാ
സമാധിസ്ഥസ്യ കേശവ!
സ്ഥിതധീഃ കിം പ്രഭാഷേത
കിമാസീത വ്രജേത കിം? 54

*അല്ലയോ കേശവാ, സമാധിയിലിരിക്കുന്ന സ്ഥിതപ്രജ്ഞൻെറ ലക്ഷണമെന്താണ്? സ്ഥിതപ്രജ്ഞൻ എങ്ങനെ സംസാരിക്കുന്നു? എങ്ങനെ ഇരിക്കുന്നു? എങ്ങനെ നടക്കുന്നു?*

അർജ്ജുനൻ കൃഷ്ണനോടു ചോദിച്ചു: അല്ലയോ കാരുണ്യ മൂർത്തേ! ഞാൻ ഇതെപ്പറ്റി ചില സംശയങ്ങൾ ചോദിക്കുകയാണ്. ദയവായി മറുപടി പറഞ്ഞാലും.

ഇതു കേട്ടപ്പോൾ ഭഗവാൻ കൃഷ്ണൻ അത്യന്തം ആമോദത്തോടെ അരുൾ ചെയ്തു:

അർജ്ജുനാ, നിൻെറ മനസ്സിലുള്ള ഏതു ചോദ്യവും നിർബ്ബാധം ചോദിച്ചുകൊള്ളുക.

അർജ്ജുനൻ ചോദിച്ചു: അല്ലയോ കൃഷ്ണാ, സ്ഥിതപ്രജ്ഞ നെന്നു വിളിക്കാവുന്നത് ആരെയാണ്? എങ്ങനെയാണ് അദ്ദേഹത്തെ അറിയുന്നത്? അദ്ദേഹത്തിൻെറ ലക്ഷണങ്ങൾ എന്തൊക്കെയാണ്? അദ്ദേഹം ആവിർഭവിക്കുന്നത് എപ്രകാരമാണ്? അദ്ദേഹത്ത തിരിച്ചറിയുന്ന അടയാളങ്ങൾ എന്തൊക്കെയാണ്? സമാധിസുഖം നിരന്തരമായി അനുഭവിക്കുന്ന ഒരുവൻ ഏതു ഭാവത്തിലാണ് ഇരിക്കുന്നത്? അല്ലയോ ശ്രീകാന്തനായ ഭഗവാനേ, ഇതേപ്പററിയെല്ലാം എനിക്കു പറഞ്ഞുതന്നാലും.

അപ്പോൾ പരമമായ പരാശക്തിയുടെ അവതാരവും പതിനാറു ലക്ഷണങ്ങളുടെയും ദിവ്യമാഹാത്മ്യംകൊണ്ടു പരിലസിക്കുന്ന വനുമായ ഭഗവാൻ കൃഷ്ണൻ പറഞ്ഞു.

*ശ്രീ ഭഗവാനുവാച:*

പ്രജഹാതി യദാ കാമാൻ
സർവ്വാൻ പാർത്ഥ മനോഗതാൻ
ആത്മന്യേവാത്മനാ തുഷ്ടഃ
സ്ഥിതപ്രജ്ഞസ്തദോച്യതേ. 55

*അല്ലയോ പാർത്ഥ! മനസ്സിലിരിക്കുന്ന എല്ലാ ആഗ്രഹങ്ങളെയും ഉപേക്ഷിച്ചിട്ട്, ആത്മാവുകൊണ്ട് ആത്മാവിൽത്തന്നെ ആനന്ദം അനുഭവിക്കുന്ന ആളാണ് സ്ഥിതപ്രജ്ഞൻ.*

അർജ്ജുനാ, കേൾക്കുക, ആത്മാവിൻെറ ആനന്ദത്തിന് തടസ്സമായി ഭവിക്കുന്നത് മനസ്സിന് വിഷയസുഖങ്ങളിലുള്ള ആസക്തിയാണ്. നിത്യതൃപ്തനും ഇച്ഛാപൂർത്തികൊണ്ട് നിറഞ്ഞ ഹൃദയത്തോടു കൂടിയവനും വിഷയങ്ങളാകുന്ന ചെളിക്കുണ്ടിലേക്ക് തലകുത്തിവീഴാൻ ഇടയാക്കുന്ന ഇന്ദ്രിയസുഖങ്ങളെ നിശ്ശേഷം വെടിഞ്ഞവനും സ്വന്തം ആത്മാവിൽത്തന്നെ മുഴുകി ആനന്ദം കണ്ടെത്തുന്നവനുമായ ഒരുവൻ സ്ഥിതപ്രജ്ഞനാണ്.

ദുഃഖേഷ്വനുദ്വിഗ്നമനാഃ
സുഖേഷു വിഗതസ്പൃഹഃ

വീതരാഗഭയക്രോധഃ
സ്ഥിതധീർമുനിരുച്യതേ. 56

*ദുഃഖങ്ങളിൽ വ്യാകുലനാകാത്തവനും സുഖങ്ങളിൽ തല്പരനാകാത്തവനും കാമക്രോധഭയങ്ങളില്ലാത്തവനുമായ മുനിയാണ് സ്ഥിതപ്രജ്ഞൻ — നിശ്ചലജ്ഞാനി.*

നാനാപ്രകാരത്തിലുള്ള ദുഃഖത്തിലും കുണ്ഠിതപ്പെടാത്ത ചിത്തത്തോടുകൂടിയവനും കൂടുതൽ സുഖത്തിനായി ആഗ്രഹിച്ച് അതിന്റെ കുരുക്കിൽ പെടാത്തവനുമായ ഒരുവനിൽ കാമമോ ക്രോധമോ ഉണ്ടാവുകയില്ല. അവൻ ഭയത്തിൽനിന്നു മോചിതനായിരിക്കും. അവൻ എപ്പോഴും ആത്മസുഖത്തിൽ മുഴുകിയിരിക്കും. അവൻ പരിമിതികൾക്കും പ്രശസ്തിക്കും അതീതനായിരിക്കും. ഇപ്രകാരമുള്ള അവസ്ഥയിൽ സദാ സ്ഥിതിചെയ്യുന്ന ഒരു മുനിയെ സ്ഥിതപ്രജ്ഞൻ എന്നു പറയുന്നു.

യഃ സർവ്വത്രാനഭിസ്നേഹഃ
തത്തത് പ്രാപ്യ ശുഭാശുഭം
നാഭിനന്ദതി ന ദ്വേഷ്ടി
തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ. 57

*ദേഹം, ധനം തുടങ്ങിയ യാതൊന്നിലും മമത ഇല്ലാത്തത് ആർക്കാണോ, ശുഭകാര്യങ്ങളിൽ സന്തോഷമോ അശുഭകാര്യങ്ങളിൽ ദ്വേഷമോ പ്രകടിപ്പിക്കാത്തവൻ ആരാണോ, അങ്ങനെയുള്ള ഒരുവന്റെ ജ്ഞാനം സുസ്ഥിരമാകുന്നു.*

ഉത്തമന്മാർക്കും അധമന്മാർക്കും നിഷ്പക്ഷമായ രീതിയിൽ പ്രകാശം നൽകുന്ന പൗർണ്ണമിച്ചന്ദ്രനെപ്പോലെ അവൻ എല്ലാവരോടും ഒരേവിധത്തിൽ പെരുമാറുന്നു. ജീവജാലങ്ങളോടുള്ള സമഭാവനയിലും കാരുണ്യത്തിലും അവന്റെ മനസ്സിന് ഒരിക്കലും മാറ്റമുണ്ടാവുകയില്ല. അവൻ നല്ലതു വരുമ്പോൾ ആഹ്ലാദിക്കുകയോ, അല്ലൽ വരുമ്പോൾ തളരുകയോ ചെയ്യുകയില്ല. ഇപ്രകാരം ഇമ്പത്തിൽനിന്നും തുമ്പത്തിൽനിന്നും മോചനം നേടി ആത്മാനന്ദത്തിൽ മുഴുകിയിരിക്കുന്നവൻ സ്ഥിതബുദ്ധിയാണ്.

യദാ സംഹരതേ ചായം
കൂർമ്മോƒ ങ്ഗാനീവ സർവശഃ
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യഃ
തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ. 58

*ആമ അതിന്റെ അവയവങ്ങളെ എല്ലാ ഭാഗത്തുനിന്നും*

*ഉള്ളിലേക്ക് വലിക്കുന്നതുപോലെ ഈ യോഗി (സ്ഥിതപ്രജ്ഞൻ) എപ്പോഴാണ് സകല വിഷയങ്ങളിൽനിന്നും ഇന്ദ്രിയങ്ങളെ പിൻവലിക്കുന്നത്, അപ്പോൾ അവൻെറ ജ്ഞാനം സ്ഥിരമായി ഭവിക്കുന്നു.*

ഒരു ആമ അതിൻെറ ഇഷ്ടപ്രകാരം അവയവങ്ങളെ പുറത്തേക്കു നീട്ടുകയോ അകത്തേക്കു വലിക്കുകയോ ചെയ്യുന്നു. അപ്രകാരം ഒരു യോഗി തൻെറ ഇന്ദ്രിയങ്ങളെ നിയന്ത്രണത്തിൽ വയ്ക്കുകയും സ്വേച്ഛാനുസാരം പ്രവർത്തിപ്പിക്കുകയും ചെയ്യുന്നു. അങ്ങനെയുള്ളവൻെറ ജ്ഞാനം ഉറച്ചതാണെന്ന് അറിഞ്ഞാലും.

വിഷയാ വിനിവർത്തന്തേ
നിരാഹാരസ്യ ദേഹിനഃ
രസവർജം രസോƒപ്യസ്യ
പരം ദൃഷ്ട്വാ നിവർത്തതേ. 59

*വിഷയങ്ങളെ കൈവെടിഞ്ഞ് തപസ്സ് അനുഷ്ഠിക്കുന്ന ഒരുവനിൽനിന്ന് ഇന്ദ്രിയവിഷയങ്ങൾ ക്രമേണ അകന്നുപോകുന്നു. പക്ഷേ, അവയിലുള്ള രസം (അഭിലാഷം) അവനിൽ അവശേഷിക്കുന്നു. എന്നാൽ പരമാത്മദർശനത്തിൽ ഈ രസങ്ങളുംകൂടി ഒഴിഞ്ഞുപോകുന്നു.*

അല്ലയോ അർജ്ജുനാ, ശ്രദ്ധാർഹമായ ഒരു കാര്യം ഞാൻ പറയാം. സംയമനത്തിൽകൂടി ഇന്ദ്രിയവിഷയങ്ങളെ ഉപേക്ഷിച്ച് തപസ്സു ചെയ്യുന്ന ഒരുവൻ അവൻെറ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുന്നുണ്ടെങ്കിലും അവയിലുള്ള അവൻെറ രസത്തെ (അഭിലാഷങ്ങളെ) നിയന്ത്രിക്കാൻ കഴിയാതെ വിവിധതരത്തിലുള്ള ഇന്ദ്രിയവിഷയങ്ങളുടെ കുരുക്കിൽപ്പെട്ടു വലയുന്നു. ഒരു വൃക്ഷത്തിൻെറ മുകൾഭാഗത്തെ പടർപ്പുകൾ മുറിച്ചുമാറ്റുകയും അതേ സമയം അതിൻെറ ചുവട്ടിൽ വെള്ളം ഒഴിച്ചുകൊടുക്കുകയും ചെയ്താൽ ആ വൃക്ഷത്തെ നശിപ്പിക്കാൻ കഴിയുമോ? വേരുകൾക്കു വെള്ളം ലഭിക്കുന്ന ആ വൃക്ഷം നാലു ഭാഗങ്ങളിലേക്കും വളർന്നു പന്തലിക്കും. അതുപോലെ അഭിലാഷങ്ങൾ ഇന്ദ്രിയഭോഗങ്ങളെ പരിപോഷിപ്പിക്കും. എന്നാൽ, ബ്രഹ്മസാക്ഷാൽക്കാരത്തിൽ അവൻെറ രസങ്ങളും അവനെ വിട്ടകലുന്നു. താൻതന്നെയാണ് ബ്രഹ്മമെന്ന ജ്ഞാനം ഉദിക്കുമ്പോൾ ദേഹബുദ്ധി അവനെ കൈവെടിയുകയും ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ വ്യാപരിക്കാതാവുകയും ചെയ്യുന്നു.

യതതോഹ്യപി കൗന്തേയ
പുരുഷസ്യ വിപശ്ചിതഃ
ഇന്ദ്രിയാണി പ്രമാഥീനി
ഹരന്തി പ്രസഭം മനഃ 60

*അല്ലയോ കൗന്തേയ, ഇന്ദ്രിയങ്ങൾ, മോക്ഷത്തിനായിക്കൊണ്ട് പ്രയത്നം ചെയ്യുന്ന വിവേകിയായ ഒരു പുരുഷൻെറ മനസ്സിനെപ്പോലും ഇളക്കിയതിനുശേഷം ബലാൽക്കാരമായി വിഷയങ്ങളിലേക്ക് ഇഴച്ചു കൊണ്ടുപോകുന്നു.*

ഇന്ദ്രിയങ്ങളെ എല്ലായ്പ്പോഴും നിയന്ത്രിക്കാൻ ശ്രമിക്കുന്ന വർക്കുതന്നെ അത് അനിയന്ത്രിതമായിത്തീരുന്നു. യമനിയമാദി കൾകൊണ്ട് സംരക്ഷണവലയം സൃഷ്ടിച്ച്, മന്ത്രാനുഷ്ഠാനങ്ങൾകൊണ്ട് ബലം ആർജ്ജിച്ച്, മനസ്സിനെ നിയന്ത്രിച്ചു നിർത്തുന്നവർക്ക് തീവ്രമായ പോരാട്ടം അനുഭവപ്പെടുന്നു. ഇന്ദ്രിയങ്ങളുടെ ആക്രമണസ്വഭാവം അപ്രകാരമാണ്. ഒരു പെൺപിശാച് മന്ത്രവാദിയുടെമേൽ മയക്കുവിദ്യ പ്രയോഗിക്കുന്നതുപോലെ, ഈ ഇന്ദ്രിയവിഷയങ്ങൾ അലൗകിക ശക്തികളുടെ കപടവേഷത്തിൽ വന്ന് ഇന്ദ്രിയങ്ങളുമായി സമ്പർക്കം പുലർത്തി ഒരുവൻെറ മനസ്സിനെ ചലിപ്പിക്കും. അത്തരം സന്ദർഭങ്ങളിൽ മനസ്സ് അനിയന്ത്രിതമായി ഇന്ദ്രിയങ്ങളുടെ കാരുണ്യത്തിനുവേണ്ടി കാൽക്കൽ വീഴേണ്ടിവരും. ഇന്ദ്രിയങ്ങളുടെ പ്രാഭവം അങ്ങനെയുള്ള താണ്.

താനി സർവ്വാണി സംയമ്യ
യുക്ത ആസീത മത്പരഃ
വശേ ഹി യസ്യേന്ദ്രിയാണി
തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ. 61

*ഇന്ദ്രിയങ്ങളെയെല്ലാം അടക്കിക്കൊണ്ട്, ധ്യാനനിഷ്ഠനായി, എന്നെത്തന്നെ പരമലക്ഷ്യമായി വിചാരിക്കുന്നവനായും ഇരിക്കണം. എന്തെന്നാൽ ആരുടെ ഇന്ദ്രിയങ്ങൾ പൂർണ്ണമായും നിയന്ത്രിതങ്ങളാണോ, അയാളുടെ ജ്ഞാനം ഉറച്ചതാകുന്നു.*

പാർത്ഥാ, ഏതൊരുവൻ ഇന്ദ്രിയങ്ങളെ നിഗ്രഹിച്ച് ഇന്ദ്രിയ വിഷയങ്ങളിലുള്ള ആസക്തി ഒഴിവാക്കുന്നുവോ, അങ്ങനെയുള്ളവന് മാത്രമേ ധ്യാനനിഷ്ഠനായിരിക്കുവാനുള്ള പക്വത ഉണ്ടായിരിക്കൂ. എന്തുകൊണ്ടെന്നാൽ അവൻെറ മനസ്സിനെ ഇന്ദ്രിയങ്ങൾ വഞ്ചി ക്കുകയില്ല. അവൻ ആത്മജ്ഞാനം സിദ്ധിച്ചവനായതുകൊണ്ട് ഒരിക്കലും എന്നെ മറക്കുകയില്ല. ബാഹ്യമായി ഇന്ദ്രിയവിഷയ ങ്ങളുമായി സമ്പർക്കമൊന്നുമില്ലെങ്കിലും അതെപ്പറ്റി അല്പ മായിട്ടെങ്കിലും ചിന്താവ്യഗ്രനായിട്ടിരിക്കുന്ന ഒരുവൻ ആദ്യന്തം ലൗകികനാണെന്നറിഞ്ഞാലും. ജീവനാശത്തിന് ഒരു തുള്ളി വിഷം മതിയാകുന്നതുപോലെ, ഒരുവൻെറ വിവേചനാശക്തി നിശ്ശേഷം നശിപ്പി ക്കുന്നതിന് അണുമാത്രമായ ആഗ്രഹം മനസ്സിൽ കയറിക്കൂടിയാൽ മതി.

ധ്യായതോ വിഷയാൻ പുംസഃ
സംഗസ്തേഷൂപജായതേ

സംഗാത് സംജായതേ കാമഃ
കാമാത് ക്രോധോ$\mathcal{f}$ഭിജായതേ. 62

*വിഷയങ്ങളെപ്പറ്റി നിരന്തരമായി ചിന്തിക്കുന്നവന് അതിൽ ആസക്തിയുണ്ടാകുന്നു. ആസക്തിനിമിത്തം കാമ (ആശ)വും, കാമത്തിൽനിന്നു ക്രോധവും ഉണ്ടാകുന്നു.*

ക്രോധാത്ഭവതി സമ്മോഹഃ
സമ്മോഹാത് സ്മൃതിവിഭ്രമഃ
സ്മൃതിഭ്രംശാദ് ബുദ്ധിനാശോ
ബുദ്ധിനാശാത് പ്രണശ്യതി. 63

*ക്രോധത്തിൽനിന്ന് അവിവേകം ഉണ്ടാകുന്നു; അവിവേകത്തിൽനിന്ന് ഓർമ്മയില്ലായ്മയും. ഓർമ്മത്തെറ്റ് ബുദ്ധിനാശത്തിലേക്ക് ഒരുവനെ നയിക്കുന്നു. ബുദ്ധിനാശംകൊണ്ടാകട്ടെ ഒരുവൻ നഷ്ടപ്രായനുമാകുന്നു.*

വിഷയസ്മരണ നിസ്സംഗരായ വ്യക്തികളിൽപോലും വിഷയാസക്തി ഉളവാക്കുന്നു. ആസക്തി ഉണ്ടാകുന്നതോടുകൂടി കാമം (ആഗ്രഹം) പ്രത്യക്ഷപ്പെടും. ആഗ്രഹനിവൃത്തിക്കു തടസ്സമുണ്ടാകുമ്പോൾ കോപം ഉദയം ചെയ്യുന്നു. കോപത്തിൽനിന്ന് വിഭ്രാന്തി ഉടലെടുക്കുന്നു. ശക്തിയായ കാറ്റ് വിളക്കിന്റെ തിരിനാളം അണയ്ക്കുന്നതുപോലെ വിഭ്രാന്തി ഓർമ്മയെ നശിപ്പിക്കുന്നു. അസ്തമയസമയത്ത് അന്ധകാരം വെളിച്ചത്തെ വിഴുങ്ങുന്നതുപോലെയാണ് സ്മൃതിഭ്രംശം വന്ന ഒരാളിന്റെ അവസ്ഥ. അവന്റെ കാര്യകാരണശക്തി അജ്ഞതയുടെ ഇരുട്ടിൽപെട്ട് അന്ധമാകുമ്പോൾ അവന്റെ ഗ്രഹണശക്തി താറുമാറാകുന്നു. ഓർമ്മയില്ലായ്മ ഉണ്ടാകുന്നതോടെ അവനു ബുദ്ധിനാശം ഉണ്ടാവുകയും അവന്റെ അറിവെല്ലാം അന്തരീക്ഷത്തിൽ അലിഞ്ഞുപോവുകയും ചെയ്യുന്നു. ബുദ്ധിനാശം സംഭവിച്ചവന്റെ സ്ഥിതി ജീവൻ നഷ്ടപ്പെട്ട് നിശ്ചലമായ ഒരു ശരീരത്തിനു തുല്യമാണ്. ഒരു വിറകുകഷണത്തിൽ പറ്റിപ്പിടിക്കുന്ന തീപ്പൊരിക്ക് എല്ലായിടത്തും വ്യാപിച്ച് ലോകത്തെ മുഴുവൻ ചുട്ടുചാമ്പലാക്കാൻ കഴിവുള്ളതുപോലെ, മനസ്സിൽ ആഗന്തുകമായിട്ടെങ്കിലും ഇന്ദ്രിയവിഷയങ്ങളെപ്പറ്റിയുള്ള ചിന്തയുണ്ടായാൽ അത് അവനെ നശിപ്പിക്കും.

രാഗദ്വേഷവിയുക്തൈസ്തു
വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർവിധേയാത്മാ
പ്രസാദമധിഗച്ഛതി. 64

*എന്നാൽ ജിതമാനസനായ ഒരുവൻ തന്റെ നിയന്ത്രണത്തിൽ*

*വർത്തിക്കുന്ന ഇന്ദ്രിയങ്ങളിൽകൂടി പ്രീതിയോ വെറുപ്പോ ഇല്ലാതെ വിഷയങ്ങളെ അനുഭവിക്കുന്നവനായാലും അവന് മനസ്സമാധാനത്തെ അനുഭവിക്കാൻ ഇടവരുന്നു.*

അതുകൊണ്ട് ഇന്ദ്രിയവിഷയങ്ങളെ മുഴുവൻ പുറന്തള്ളണം. അപ്പോൾ ക്രോധവും വെറുപ്പും സ്വയമേവ നശിക്കും. അല്ലയോ പാർത്ഥാ, ഒരു പ്രധാന കാര്യം കേൾക്കുക. കോപവും വെറുപ്പും നശിക്കുമ്പോൾ ഇന്ദ്രിയങ്ങൾ ഇന്ദ്രിയവിഷയങ്ങളെ ആസ്വദിച്ചാലും യാതൊരു അപചയവും ഉണ്ടാവുകയില്ല. സൂര്യൻ തന്റെ കിരണങ്ങൾകൊണ്ട് ജഗത്തിലുള്ള ശുദ്ധവും അശുദ്ധവുമായ എല്ലാ വസ്തുക്കളെയും സ്പർശിക്കുന്നുണ്ടെങ്കിലും ആ സമ്പർക്കം സൂര്യനെ ഒരിക്കലും മലിനപ്പെടുത്തുന്നില്ല. അതുപോലെ ഒരുവൻ കാമക്രോധങ്ങളിൽനിന്ന് മുക്തനായി ആത്മാനന്ദത്തിൽ മുഴുകിയിരിക്കുമ്പോൾ അവൻ ഇന്ദ്രിയവിഷയങ്ങളിൽ നിസ്സംഗനായിരിക്കും. ഇന്ദ്രിയവിഷയങ്ങൾ അവനിൽനിന്ന് വ്യതിരിക്തമല്ലെന്നുള്ള അവബോധം അവനുണ്ടായാൽ പിന്നെ അതെങ്ങനെ അവനെ നശിപ്പിക്കും? ജലത്തിനു ജലത്തിനെ മുക്കിക്കൊല്ലാൻ പറ്റുമോ? അഗ്നിക്ക് അഗ്നിയെ ചുട്ടുകരിക്കാൻ കഴിയുമോ? എങ്കിൽ മാത്രമേ നിഷ്ണാതനായ ഒരുവനെ ഇന്ദ്രിയങ്ങൾക്ക് കീഴടക്കാൻ കഴിയൂ. ഇപ്രകാരം ശുദ്ധആത്മസ്വരൂപത്തിൽ സ്ഥിതിചെയ്യുന്ന ഒരുവൻ സ്ഥിരബുദ്ധിയാണെന്നറിഞ്ഞാലും.

പ്രസാദേ സർവ്വദുഃഖാനാം
ഹാനിരസ്യോപജായതേ
പ്രസന്നചേതസോഹ്യാശു
ബുദ്ധിഃ പര്യവതിഷ്ഠതേ. 65

*മനസ്സമാധാനമുണ്ടാകുമ്പോൾ അവന്റെ സകല ദുഃഖങ്ങളും ശമിക്കുന്നു. എന്തെന്നാൽ ശാന്തമാനസന്റെ ബുദ്ധി ക്ഷണത്തിൽ സ്ഥിരമായി ഭവിക്കുന്നു.*

കേൾക്കുക. ഇടതടവില്ലാതെ മനസ്സ് പ്രസന്നമായിരിക്കുമ്പോൾ ലോകത്തിലുള്ള യാതൊരു ദുഃഖവും അവിടെ പ്രവേശിക്കുകയില്ല. ഉദരത്തിൽതന്നെ പീയൂഷത്തിന്റെ ഉറവിടമുള്ള ഒരാൾക്കു ദാഹമോ വിശപ്പോ അനുഭവപ്പെടാത്തതുപോലെ, പ്രസന്നമായ മനസ്സിൽ എങ്ങനെയാണ് വ്യസനം കടന്നുകൂടുന്നത്? ബ്രഹ്മാനന്ദത്തിൽ മുഴുകിയിരിക്കുന്ന ഹൃദയത്തിന് എങ്ങനെ ഭീതിയുണ്ടാകും? അവന്റെ ബുദ്ധി സ്വാഭാവികമായി പരബ്രഹ്മത്തിൽ വിലയംചെയ്ത സ്ഥിതിയിലായിരിക്കും. കാറ്റില്ലാത്ത സ്ഥലത്തിരിക്കുന്ന ഒരു വിളക്കിന്റെ തിരിനാളം അചഞ്ചലമായി നില്ക്കുന്നതുപോലെ ഒരു യോഗിയുടെ സൂക്ഷ്മബുദ്ധി ആത്മാവിൽത്തന്നെ ഉറച്ചുനില്ക്കുന്നു.

നാസ്തി ബുദ്ധിരയുക്തസ്യ
ന ചായുക്തസ്യ ഭാവനാ

ന ചാ ഭാവയതഃ ശാന്തിഃ
അശാന്തസ്യ കുതഃ സുഖം? 66

*ഇന്ദ്രിയങ്ങളെ സ്വാധീനപ്പെടുത്താത്തവന് ആത്മസ്വരൂപജ്ഞാനം ഉണ്ടാകുന്നതല്ല. അജിതേന്ദ്രിയന് ആത്മധ്യാനവും ഉണ്ടാകുന്നില്ല. ധ്യാനനിഷ്ഠയില്ലാത്തവന് ശാന്തിയില്ല. അശാന്തന് എവിടെയാണ് സുഖം?*

മനസ്സിനെ ധ്യാനത്തിൽ ഉറപ്പിക്കുവാൻ ശേഷിയില്ലാത്ത ഒരുവൻ ഇന്ദ്രിയവിഷയങ്ങളുടെ വലയിൽപെട്ടുഴലുന്നു. അങ്ങനെയുള്ളവന് ആത്മസ്വരൂപജ്ഞാനം ഉണ്ടാവുകയില്ല. അവന് ആത്മജ്ഞാനത്തിൽ അഭിനിവേശവും ഉണ്ടാകുന്നില്ല. അപ്രകാരം ഉൽക്കടമായ അഭിനിവേശം ഉണ്ടാകാത്തവനു ശാന്തത ഉണ്ടാകുന്നതല്ല. പിന്നെങ്ങനെയാണ് അവനു മനസ്സമാധാനം പ്രതീക്ഷിക്കാനാവുക? പാപിയായ ഒരുവന് ഒരിക്കലും മോക്ഷം ലഭിക്കാത്തതുപോലെ അശാന്തനായ ഒരുവന് ആനന്ദദായകമായ സുഖം യാദൃച്ഛികമായിട്ടുപോലും ലഭിക്കുകയില്ല. മനസ്സമാധാനമില്ലാത്ത ഒരുവന് ആനന്ദം ലഭിക്കുമെന്നുള്ള പ്രതീക്ഷ, വറുത്തുപൊരിച്ച വിത്ത് മുളയ്ക്കുമെന്നു പ്രതീക്ഷിക്കുന്നതുപോലെ അസ്ഥാനത്താണ്. ഇതിൽനിന്ന് അശിക്ഷിതമായ ഒരു മനസ്സാണ് എല്ലാ ദുരിതാനുഭവങ്ങൾക്കും കാരണമെന്ന് മനസ്സിലാക്കി ഇന്ദ്രിയങ്ങളെ പൂർണ്ണമായും നിയന്ത്രിക്കുകയാണ് അഭിലഷണീയമെന്ന് അറിയുക.

ഇന്ദ്രിയാണാം ഹി ചരതാം
യന്മനോ ƒനുവിധീയതേ
തദസ്യ ഹരതി പ്രജ്ഞാം
വായുർന്നാവമിവാംഭസി 67

*എന്തെന്നാൽ വിഷയങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഇന്ദ്രിയങ്ങൾക്ക് ഏതൊരാളുടെ മനസ്സ് വശവർത്തിയായിത്തീരുന്നുവോ, ആ മനസ്സ് അവന്റെ പ്രജ്ഞയെ, ബുദ്ധിയെ, യഥേഷ്ടം വലിച്ചുകൊണ്ടുപോകുന്നു. എങ്ങനെ? സമുദ്രത്തിൽ കപ്പലിനെ കാറ്റ് എപ്രകാരമാണ് വേണ്ട മാർഗ്ഗത്തിൽനിന്ന് തെറ്റിച്ച് വേണ്ടാത്ത വഴിക്ക് ഓടിക്കുന്നത്. അതുപോലെ.*

തന്റെ ഇന്ദ്രിയങ്ങളുടെ പ്രേരണയ്ക്കൊത്തു പ്രവർത്തിക്കുന്ന ഒരുവനു സംസാരസാഗരം കടക്കാമെന്നു തോന്നുമെങ്കിലും യഥാർത്ഥത്തിൽ അപ്രകാരം ഉണ്ടാകുന്നില്ല. തീരം അണയാറായ ഒരു കപ്പൽ കൊടുങ്കാറ്റിൽ പെട്ടാൽ നടുക്കടലിൽവെച്ചു ഒഴിവാക്കപ്പെട്ട ഒരത്യാഹിതത്തിന്റെ എല്ലാ ഭയാശങ്കകൾക്കും അതു വീണ്ടും വിധേയമാകും. അതുപോലെ ആത്മപ്രാപ്തി നേടിയ ഒരുവൻ ഒരിക്കലെങ്കിലും തന്റെ ഇന്ദ്രിയങ്ങളെ താലോലിക്കാൻ മുതിർന്നാൽ സംസാരജീവിതത്തിന്റെ കഷ്ടപ്പാടുകൾ അവനെ പരവശനാക്കും.

തസ്മാദ്യസ്യ മഹാബാഹോ
നിഗൃഹീതാനി സർവ്വശഃ
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യഃ
തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ. 68

*അതുകൊണ്ട് അല്ലയോ മഹാബാഹോ, ആരുടെ ഇന്ദ്രിയങ്ങളാണോ പൂർണ്ണമായും ഇന്ദ്രിയവിഷയങ്ങളിൽനിന്നും അകറ്റപ്പെട്ടിട്ടുള്ളത്, അവന്റെ ജ്ഞാനം ഉറച്ചതാകുന്നു.*

അല്ലയോ അർജ്ജുനാ, ഇന്ദ്രിയങ്ങൾ ഒരുവന്റെ പൂർണ്ണ നിയന്ത്രണത്തിലാകുന്നതിനേക്കാൾ കൂടുതൽ ഉൽക്കർഷം മറ്റെന്തുകൊണ്ടാണ് ഉണ്ടാവുക? ഒരു ആമ അതിന്റെ അവയവങ്ങൾ ഇച്ഛാനുസരണം പുറത്തേക്കു നീട്ടുകയും അകത്തേക്കു വലിക്കുകയും ചെയ്യുന്നതുപോലെ, ഒരുവന്റെ ഇന്ദ്രിയങ്ങൾ അവന് പൂർണ്ണമായി വശഗമായിരിക്കുകയും അവന്റെ ഇച്ഛയ്ക്കൊപ്പം പ്രവർത്തിക്കുകയും ചെയ്താൽ അവന്റെ പ്രജ്ഞ പ്രതിഷ്ഠിതമാണ്. പരിപൂർണ്ണതയിലെത്തിയ ഒരുവനെ തിരിച്ചറിയുന്നതിനുള്ള നിഗൂഢമായ ഒരു ലക്ഷണം ഇനി ഞാൻ പറയാം. കേട്ടോളൂ.

യാ നിശാ സർവ്വഭൂതാനാം
തസ്യാം ജാഗർത്തി സംയമീ
യസ്യാം ജാഗ്രതി ഭൂതാനി
സാ നിശാ പശ്യതോ മുനേഃ 69

*ഏതൊരു ആത്മനിഷ്ഠയാണോ സകല ജീവികൾക്കും രാത്രിപോലെ തികച്ചും അന്ധകാരമായിരിക്കുന്നത്, ആ നിഷ്ഠയിൽ വിവേകിയായവൻ ഉണർന്നിരിക്കുന്നു. ഏതൊരു അജ്ഞാനദശയിൽ (വിഷയനിഷ്ഠയിൽ) ജീവജാലങ്ങൾ ഉണർന്നു ബോധത്തോടുകൂടി ഇരിക്കുന്നുവോ, ആ ദശ, ആ അവസ്ഥ, ആത്മതത്വത്തെ ദർശിക്കുന്ന മുനിക്കു രാത്രിയാകുന്നു.*

ആത്മജ്ഞാനം സാധാരണക്കാരന്, ഒന്നും തിരിച്ചറിയാൻ കഴിയാത്ത, രാത്രിയിലെ കൂരിരുട്ടുപോലെയാണ്. എന്നാൽ, അത് ഒരു യോഗിക്കു വെളിച്ചം വിതറുന്ന ഉഷസ്സാണ്. സാധാരണക്കാരൻ ഇന്ദ്രിയവിഷയങ്ങളെ ജാഗരൂകനായി ഉത്സാഹത്തോടെ സമീപിക്കുമ്പോൾ ഒരു യോഗി അതിനോട് ഉറക്കത്തിലെന്നപോലെ അലസനായും നിസ്സംഗനായും പെരുമാറുന്നു. അല്ലയോ അർജ്ജുനാ, ഇപ്രകാരമുള്ള യോഗിയാണ് എല്ലാ പ്രതിബന്ധങ്ങളെയും തരണംചെയ്യുന്ന നിശ്ചയബുദ്ധിയായ അഖണ്ഡമുനീശ്വരൻ.

ആപൂര്യമാണമചല പ്രതിഷ്ഠം
സമുദ്രമാപഃ പ്രവിശന്തി യദ്വത്

തദ്വത് കാമാ യം പ്രവിശന്തി സർവ്വേ
സ ശാന്തി മാപ്നോതി ന കാമ കാമീ. 70

*ജലംകൊണ്ടു നിറഞ്ഞിരിക്കുന്നതും സ്ഥിരമായി നില്ക്കുന്നതുമായ സമുദ്രത്തിൽ നാലുപുറത്തുനിന്നും നദി മുതലായതിലെ ജലം ഒഴുകിയെത്തി ലയിച്ചിട്ടും സമുദ്രം യാതൊന്നും പറ്റാത്ത മട്ടിൽ സ്ഥിതിചെയ്യുന്നു. അതുപോലെ നാനാവിധത്തിലുള്ള ഇച്ഛാവിഷയങ്ങൾ ഏതൊരു മുനിയിലാണ് ഒരു വികാരത്തെയും ഉണ്ടാക്കാതെ പ്രവേശിച്ചു ലയിക്കുന്നത്, അങ്ങനെയുള്ള മുനി മോക്ഷത്തെ പ്രാപിക്കുന്നു. വിഷയങ്ങളെ ഇച്ഛിക്കുന്നവൻ ഒരിക്കലും മോക്ഷത്തെ പ്രാപിക്കുന്നില്ല.*

അപ്രകാരമുള്ള ആളിനെ അറിയുന്നതിന്, അല്ലയോ പാർത്ഥാ, മറ്റൊരു ലക്ഷണമുണ്ട്. ആഴിയുടെ അഗാധതയും ഗാംഭീര്യവും സഹജമാണ്. നദികളിൽ ജലം പെരുകി പാരാവാരത്തിലേക്ക് ഒഴുകിയെത്തിയാലും അത് അല്പംപോലും വീർക്കുകയോ അതിൻെറ അതിർത്തികളെ ലംഘിക്കുകയോ ചെയ്യുന്നില്ല. വേനൽക്കാലത്തു നദികളിൽ വെള്ളം വറ്റുമ്പോൾ വാരിധിയുടെ വലിപ്പം കുറയുന്നുമില്ല എന്നതുപോലെ സ്ഥിതപ്രജ്ഞൻ അമാനുഷികമായ സിദ്ധികൾ കൈവരിക്കുമ്പോൾ ഗർവിതനാവുകയോ സിദ്ധിച്ചില്ലെങ്കിൽ വിഷണ്ണനാവുകയോ ചെയ്യുകയില്ല. ഒരു ചെറിയ തിരിനാളം സൂര്യ ഗേഹത്തിൽ കാന്തി പരത്തുമോ? തിരിനാളം ഇല്ലെങ്കിൽ അംശുമാൻ അന്ധകാരത്തിൽ ആണ്ടുപോകുമോ? അതുപോലെ അമാനുഷിക സിദ്ധികൾ വരുന്നതും പോകുന്നതും അറിയാതെ അവൻെറ മനസ്സ് ആത്മസുഖത്തിൽ നിമഗ്നമായിരിക്കും. തൻെറ ആലയവുമായി തട്ടിച്ചു നോക്കുമ്പോൾ ദേവേന്ദ്രൻെറ രമ്യഹർമ്മ്യം കേവലം നിസ്സാരമെന്നു ഗണിക്കുന്നവൻ, ഒരു കുടിൽ കണ്ടു മോഹിക്കുന്നത് എങ്ങനെയാണ്? അമൃതിനെ കുറ്റം പറയുന്നവൻ കഞ്ഞിവെള്ളം കുടിക്കാത്തതുപോലെ ആത്മാനന്ദം സിദ്ധിച്ച ഒരാൾ ലൗകികമായ പ്രൗഢിയിൽ ഒരിക്കലും ആസക്തനാവുകയില്ല. അതുകൊണ്ട് സ്വർഗ്ഗാനന്ദത്തെപ്പോലും പാടേ അവഗണിച്ചവൻ ലൗകികസിദ്ധികൾക്ക് ഒരു വിലയും കല്പിക്കില്ല എന്നതിൽ അത്ഭുതപ്പെടേണ്ടതില്ലല്ലോ.

വിഹായ കാമാൻ യഃ സർവ്വാൻ
പുമാംശ്ചരതി നിസ്പൃഹഃ
നിർമ്മമോ നിരഹങ്കാരഃ
സ ശാന്തിമധിഗച്ഛതി. 71

*യാതൊരു പുരുഷൻ എല്ലാ ആഗ്രഹങ്ങളേയുമുപേക്ഷിച്ച് ഒന്നിലും ഇച്ഛയില്ലാത്തവനായി, നിർമ്മമനായി, നിരഹങ്കാരനായി, സഞ്ചരിക്കുന്നുവോ, അവന് ശാന്തി ലഭിക്കുന്നു.*

ആത്മജ്ഞാനത്തിൽ ആമോദിക്കുന്നവനും ബ്രഹ്മാനന്ദത്തിൽ

തുഷ്ടിയും പുഷ്ടിയും കൈവരിക്കുന്നവനും മാത്രമാണ് യഥാർത്ഥ സ്ഥിതപ്രജ്ഞൻ. അവൻ എല്ലാ അഹന്തയും ഉപേക്ഷിച്ചിരിക്കുന്നു. എല്ലാ ആഗ്രഹങ്ങളും പരിത്യജിച്ചിരിക്കുന്നു. അവൻ ജഗത്രൂപവുമായി സാത്മ്യം പ്രാപിച്ച് പരമാനന്ദത്തിൽ വസിക്കുന്നു.

ഏഷാ ബ്രാഹ്മീസ്ഥിതിഃ പാർത്ഥ
നൈനാം പ്രാപ്യ വിമുഹ്യതി
സ്ഥിത്വാ സ്യാമന്തകാലേ ƒപി
ബ്രഹ്മനിർവ്വാണമൃച്ഛതി. 72

*അല്ലയോ പാർത്ഥാ, ഈ അവസ്ഥയാണ് ബ്രഹ്മജ്ഞാനനിഷ്ഠ. ബ്രഹ്മനിഷ്ഠ പ്രാപിച്ചുകഴിഞ്ഞ ഒരാൾക്കു പിന്നെ സംസാരമോഹം ഉണ്ടാവുകയില്ല. ഈ ബ്രഹ്മനിഷ്ഠയിൽ, മരണകാലത്തു മാത്രമേ ഇരിപ്പാൻ സംഗതി വന്നുള്ളുവെങ്കിലും അവൻ ബ്രഹ്മത്തിൽ ലയിച്ചു ചേരുന്നു.*

അർജ്ജുനാ, ഇപ്രകാരം അതുല്യവും അന്തമില്ലാത്തതുമായ അവസ്ഥയാണ് ബ്രഹ്മനിഷ്ഠ. നിഷ്കാമികൾ അതിന്റെ അനുഭവജ്ഞാനത്തിൽകൂടി അനായാസേന പരബ്രഹ്മത്തെ പ്രാപിക്കുന്നു. അവർക്ക് ആത്മസാക്ഷാത്കാരമുണ്ടാകുമ്പോൾ മരണത്തിന്റെ കാലുഷ്യം അവരെ പീഡിപ്പിക്കുന്നില്ല.

ഭഗവാന്റെ ഉപദേശം കേട്ട അർജ്ജുനൻ ആത്മഗതമായി പറഞ്ഞു: ഭഗവാന്റെ ചിന്താഗതി എനിക്ക് ഏറ്റവും ഹിതകരമായി ഭവിച്ചിരിക്കുന്നു. അദ്ദേഹം എല്ലാ പ്രവൃത്തികളെയും അപലപിക്കുകയാണെങ്കിൽ ഞാൻ യുദ്ധം ചെയ്യണമെന്ന ഉപദേശവും സ്വയം തള്ളപ്പെട്ടുപോകുമല്ലോ.

അങ്ങനെ, കൃഷ്ണന്റെ ഭാഷണം കേട്ട അർജ്ജുനന്റെ ഹൃദയം കോരിത്തരിച്ചു. അവൻ സംശയങ്ങൾ ഉയർത്തി ചിന്താദ്യോതകമായ ചോദ്യങ്ങൾ ചോദിക്കാൻ തയ്യാറായി. അവരുടെ സംഭാഷണം എല്ലാ ധർമ്മത്തിന്റെയും അധിവാസസ്ഥാനവും യഥാർത്ഥ ജ്ഞാനത്തിന്റെ അമൃതുകൊണ്ടു നിറഞ്ഞ ആഴമേറിയ ആഴിയുമായിരിക്കു മെന്നുള്ളതു കൊണ്ട് ഈ അവസരം അത്യന്തം അഭിരാമമാണ്. സർവ്വജ്ഞനായ ഭഗവാൻ ഉദ്ഘോഷിച്ച അമൃതവാണികൾ, നിവൃത്തിനാഥിന്റെ ശിഷ്യൻ ജ്ഞാനേശ്വർ എന്ന ഞാൻ നിങ്ങളോടു വിവരിച്ചുപറയാം.

ഓം തത് സത്
ഇതി ശ്രീമദ്ഭഗവദ്ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യയാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുന സംവാദേ
സാംഖ്യായോഗോ നാമ
ദ്വിതീയോ ƒദ്ധ്യായഃ

***സാംഖ്യയോഗം എന്ന രണ്ടാം അദ്ധ്യായം കഴിഞ്ഞു.***

## അദ്ധ്യായം മൂന്ന്

# കർമ്മയോഗം

*അർജ്ജുന ഉവാച:*

ജ്യായസീ ചേത് കർമ്മണസ്തേ
മതാ ബുദ്ധിർജനാർദ്ദന
തത് കിം കർമ്മണി ഘോരേ മാം
നിയോജയസി കേശവ! 1

*അല്ലയോ കൃഷ്ണ, കർമ്മത്തെക്കാൾ അധികം ശ്രേഷ്ഠം ജ്ഞാനമാണെന്നാണ് അങ്ങയുടെ അഭിപ്രായമെങ്കിൽ, ഹേ കേശവാ, എന്തിനാണ് എന്നെക്കൊണ്ട് ഭയാനകമായ ഈ കർമ്മം അങ്ങു ചെയ്യിക്കുന്നത്?*

അർജ്ജുനൻ ഭഗവാനോടു ചോദിച്ചു: അല്ലയോ കരുണാമയനായ ദേവാ! അങ്ങു പറഞ്ഞതെല്ലാം ശ്രദ്ധാപൂർവ്വം ഞാൻ കേട്ടു. കർമ്മമോ അതിന്റെ കർത്താവോ അവശേഷിക്കുന്നില്ലെന്നാണ് അങ്ങയുടെ ദൃഢമായ അഭിപ്രായമെങ്കിൽ, പിന്നെന്തിനാണ് യുദ്ധം ചെയ്യണമെന്നുപറഞ്ഞ് എന്നെ ഭീഷണമായ ഈ കൃത്യത്തിലേക്ക് നിർദ്ദാക്ഷിണ്യം വലിച്ചിഴയ്ക്കുന്നത്? എല്ലാ കർമ്മങ്ങളേയും നിരാകരിച്ച അങ്ങ് ഇപ്രകാരം ഹിംസാത്മകമായ ഒരു കർമ്മം എന്നെക്കൊണ്ടു ചെയ്യിക്കുന്നത് എന്തുകൊണ്ടാണ്? അല്ലയോ ജനാർദ്ദന, സ്വയം ആലോചിച്ചാലും. എല്ലാ കർമ്മങ്ങളിൽനിന്നും മോചിതനാകാൻ ഉപദേശിച്ചിട്ട് എന്റെ കൈകൾകൊണ്ട് ഈ അരുംകൊല ചെയ്യിക്കുന്നതെന്തിനാണ്?

വ്യാമിശ്രേണേവ വാക്യേന
ബുദ്ധിം മോഹയസീവ മേ
തദേകം വദ നിശ്ചിത്യ
യേന ശ്രേയോ ƒഹമാപ്നുയാം. 2

*പലതും കൂട്ടിക്കുഴച്ചെന്നു തോന്നിക്കുന്ന വാക്കുകൾകൊണ്ട് അങ്ങ് എന്റെ ബുദ്ധിയെ ആശയക്കുഴപ്പത്തിലാക്കുന്നതുപോലെ തോന്നുന്നു. അതുകൊണ്ട് എനിക്ക് ശ്രേയസ്സ് നേടാൻ കഴിയുന്നത്*

*ഏതുകൊണ്ടാണോ അത് എന്താണെന്ന് അങ്ങുതന്നെ നിശ്ചയിച്ചു എനിക്കു പറഞ്ഞുതന്നാലും.*

പ്രഭോ! അങ്ങ് ഇപ്രകാരം പതറിപ്പിക്കുന്ന വിധത്തിൽ സംസാരിച്ചാൽ എന്നെപ്പോലെ അജ്ഞന്മാരായുള്ളവരുടെ സ്ഥിതി എന്തായിത്തീരും? ഇതാണ് അങ്ങയുടെ ഉപദേശമെങ്കിൽ അതിന് മനസ്സിനെ കുഴക്കുന്ന ഒരു അപദേശത്തെക്കാൾ എന്തു വ്യത്യാസമാണുള്ളത്? അറിവു സമ്പാദിക്കുന്നതിനുള്ള എൻെറ അദമ്യമായ ആഗ്രഹത്തെ അങ്ങ് തൃപ്തിപ്പെടുത്തിയിരിക്കുന്നത് ഇപ്രകാരമാണ്. ഒരു ഭിഷഗ്വരൻ രോഗശമനത്തിന് ചികിത്സ നിർണ്ണയിച്ചശേഷം അയാൾ തന്നെ രോഗിക്ക് വിഷം കൊടുത്താൽ ആ രോഗി എങ്ങനെ ജീവിച്ചിരിക്കുമെന്നു പറഞ്ഞാലും. അങ്ങയുടെ ചാതുര്യമേറിയ ബോധനം കുരുടനെ ഇരുണ്ടവഴിയിലേക്ക് നയിക്കുന്നതുപോലെയോ, കുരങ്ങന് മദ്യം നൽകുന്നതുപോലെയോ, എന്നെ തികച്ചും കുഴച്ചുമറിച്ചിരിക്കുന്നു. അല്ലയോ കൃഷ്ണാ, അറിവിൻെറ അഭാവംകൊണ്ടും മതിമയക്കം കൊണ്ടും ഞാൻ അങ്ങയുടെ ഉപദേശം തേടിയതാണ്. ശാന്തവും അചഞ്ചലവുമായിരുന്ന എൻെറ സ്വസ്ഥബുദ്ധി ഇപ്പോൾ ഛിന്നഭിന്നമായെന്നു പറയേണ്ടിയിരിക്കുന്നു. അങ്ങയുടെ വഴികൾ വിചിത്രങ്ങളും ആദേശങ്ങൾ ദുർഗ്രാഹ്യങ്ങളുമാണ്. അങ്ങയുടെ ഭക്തദാസന്മാരോട് ഇപ്രകാരമുള്ള നയമാണോ അനുവർത്തിക്കേണ്ടത്? അങ്ങയുടെ പ്രണയനം എൻെറ ഗ്രഹണശക്തിക്ക് അതീതമാണ്. ഗൂഢമായ ഏതോ ചില സിദ്ധാന്തങ്ങൾ എനിക്ക് വെളിവാക്കിത്തരാനാണോ അങ്ങു ശ്രമിക്കുന്നതെന്നു ഞാൻ സംശയിക്കുന്നു. ദേവാ! ദയവുചെയ്ത് അങ്ങയുടെ ചിന്തകൾ ലളിതമായും വ്യക്തമായും എനിക്കു വിശദീകരിച്ചുതന്നാലും. മന്ദബുദ്ധിയായ എനിക്ക് മനസ്സിലാകത്തക്ക രീതിയിൽ അങ്ങ് ഉപദേശങ്ങൾ നല്കിയാലും. രോഗം ഭേദമാകുന്നതിന് ഔഷധം ആവശ്യമാണ്. എന്നാൽ ആ ഔഷധം മധുരമുള്ളതും രുചികരവും ആയിരിക്കണം. അതുകൊണ്ട് അർത്ഥവത്തും അവസരോചിതവും ആഴമേറിയതുമായ യഥാർത്ഥ സത്യത്തെ എൻെറ മനസ്സിനു ഗ്രഹിക്കത്തക്കവണ്ണം ഉപദേശിച്ചുതന്നാലും.

അങ്ങയിൽ ഞാൻ എൻെറ ഗുരുവിനെ കണ്ടെത്തിയിരിക്കുന്നു. അങ്ങ് എൻെറ ദിവ്യമാതാവാണ്. അപ്രകാരമുള്ള ആളിനോട് എന്തെങ്കിലും അപേക്ഷിക്കുന്നതിൽ ഞാൻ എന്തിനു ലജ്ജിക്കണം? പ്രയത്നം കൂടാതെ ഭാഗ്യംകൊണ്ടു മാത്രം ഒരാൾക്കു കാമധേനു കരഗതമായാൽ അഭിലാഷപൂരണത്തിനു പിന്നെ ശങ്കിക്കുന്നതെന്തിനാണ്? എല്ലാ ആഗ്രഹങ്ങളും നിവർത്തിച്ചുകൊടുക്കുന്ന ചിന്താമണിരത്നം കൈവശം വരുന്ന ഒരാൾ ആഗ്രഹമുള്ളതെല്ലാം അതിനോടു ചോദിച്ചു വാങ്ങുകയല്ലാതെ യാചിക്കുന്ന കാര്യത്തെപ്പറ്റി ചിന്തിക്കുന്നത് എന്തിനാണ്? അനവധി ക്ലേശങ്ങൾ സഹിച്ച് സുധാസാഗരത്തിൻെറ തീരത്ത് എത്തിച്ചേരുന്ന ഒരുവൻ ദാഹിച്ചു വലയുന്നത് എന്തിനാണ്? അതുപോലെ പൂർവ്വജന്മപരിപാകംകൊണ്ട് അർഹതനേടി അങ്ങയെ പ്രാപിക്കുന്നതിനുള്ള സൗഭാഗ്യം എനിക്ക് ഇപ്പോൾ ലഭിച്ചിരിക്കുന്നു.

അപ്പോൾ പിന്നെ, ദേവാധിദേവനായ അങ്ങയോട് എന്റെ ആഗ്രഹങ്ങൾ നിറവേറ്റിത്തരണമെന്ന് അപേക്ഷിച്ചുകൂടെ? ഒരു ശിശുവിന് അതിന്റെ മാതാവിന്റെ മുല കുടിക്കുന്നതിനു സമയക്ലിപ്തത ഇല്ലാത്തതുപോലെ, അല്ലയോ കരുണാനിധിയായ ഭഗവാനേ, ഞാൻ എന്റെ ആഗ്രഹങ്ങൾ അങ്ങയോട് ചോദിക്കുകയാണ്. ഇഹത്തിലും പരത്തിലും എനിക്കു ശ്രേയസ്കരമായിട്ടുള്ളത് എന്താണെന്നു പറഞ്ഞുതന്നാലും.

*ശ്രീ ഭഗവാനുവാച:*

ലോകേ ƒസ്മിൻ ദ്വിവിധാ നിഷ്ഠാ
പുരാ പ്രോക്താ മയാനഘ
ജ്ഞാനയോഗേന സാംഖ്യാനാം
കർമ്മയോഗേന യോഗിനാം. 3

*അല്ലയോ പാപരഹിതനായ അർജ്ജുനാ, ഈ ലോകത്തിൽ രണ്ടു വിധത്തിലുള്ളതായ നിഷ്ഠകൾ ഉണ്ടെന്ന് മുൻ അദ്ധ്യായത്തിൽ ഞാൻ ഉപദേശിച്ചിട്ടുണ്ട്. ഒന്ന് സാംഖ്യന്മാർക്ക് (സദാ നിത്യാനിത്യ വിചാരത്തിനു സമർത്ഥരായ ശാസ്ത്രബുദ്ധികൾക്ക്) ജ്ഞാനയോഗം അനുസരിച്ചും മറ്റേത് യോഗികൾക്ക് (തത്ത്വബോധത്തോടെ മോക്ഷം ലക്ഷ്യമാക്കി ലൗകിക കർമ്മങ്ങളിൽ മുഴുകി കഴിയുന്നവർക്ക്) കർമ്മയോഗം അനുസരിച്ചും ഉള്ളതാകുന്നു.*

അർജ്ജുനന്റെ ചോദ്യംകേട്ടു ഭഗവാൻ കൃഷ്ണൻ അത്ഭുതപ്പെട്ടു. അദ്ദേഹം പറഞ്ഞു:

അർജ്ജുനാ, ഞാൻ എല്ലാം ചുരുക്കിയാണ് പറഞ്ഞത്. ബുദ്ധിയോഗത്തെ (കർമ്മയോഗത്തെ)പ്പറ്റി പറഞ്ഞപ്പോൾ അതിൽ നിന്നു സംജാതമാകുന്ന (സാംഖ്യസിദ്ധാന്തപ്രകാരമുള്ള) ജ്ഞാന യോഗത്തെപ്പറ്റിയും പറഞ്ഞു. എന്നാൽ നീ അതിന്റെ ആന്തരാർത്ഥം മനസ്സിലാക്കാതെ നിന്റെ മനസ്സിനെ അകാരണമായി കുഴക്കുകയാണു ചെയ്തത്. ഈ രണ്ടു മാർഗ്ഗങ്ങളെക്കുറിച്ചുള്ള സത്യം മനസ്സിലാക്കുക. ഈ രണ്ടു ജീവിതരീതികളും അനാദികാലം മുതല്ക്കേ ഞാൻ വെളിപ്പെടുത്തിക്കൊടുത്തിട്ടുള്ളതാണ്. ഒന്ന് ജ്ഞാനയോഗമാണ്. ഇത് സാംഖ്യതത്ത്വാവലംബികൾ അനുഷ്ഠിക്കുന്നു. ആത്മജ്ഞാനം സിദ്ധിക്കുമ്പോൾ അവർ പരബ്രഹ്മവുമായി സാത്മ്യം പ്രാപിക്കുന്നു. മറ്റൊന്നു കർമ്മയോഗമാണ്. ഈ മാർഗ്ഗത്തിലൂടെ ഈശ്വരനെ തേടുന്നവർ അവരുടെ കർമ്മങ്ങൾ നിഷ്ണാതമായി നിർവ്വഹിച്ച് അവസാനം നിർവ്വാണം നേടുന്നു. ഭക്ഷണം സ്വന്തമായി പാചകം ചെയ്തതായാലും മറ്റൊരാൾ പാചകം ചെയ്തതായാലും വിശപ്പട ക്കുന്നതിന് ഒരുപോലെ ഉപകരിക്കും. കിഴക്കോട്ടും പടിഞ്ഞാറോട്ടും ഒഴുകുന്ന നദികളുടെ ഗതി ഭിന്നമാണെങ്കിലും അവ രണ്ടും അവസാനം സമുദ്രത്തിൽ ലയിച്ച് ഒന്നായിത്തീരുന്നു. അതുപോലെ ജ്ഞാനയോഗവും കർമ്മയോഗവും വ്യത്യസ്ത മാർഗ്ഗങ്ങളായി

തോന്നുമെങ്കിലും, അത് ഒരേ സത്യത്തിലേക്കു നയിക്കുന്നുവെന്ന നിലയിൽ,അവ യഥാർത്ഥത്തിൽ ഒന്നുതന്നെയാണ്. എന്നാൽ ഒരു സത്യാന്വേഷി അയാൾക്ക് യോജിച്ച മാർഗ്ഗമാണു സ്വീകരിക്കേണ്ടത്. ഒരു പക്ഷിക്ക് നേരിട്ടു വൃക്ഷത്തിലേക്കു പറന്ന് അതിൻെറ കൊമ്പത്ത് നില്ക്കുന്ന പഴം കൊത്തിയെടുക്കാം. എന്നാൽ ഒരു മനുഷ്യന് അത്രയും വേഗത്തിൽ ആ പഴം കൈക്കലാക്കാൻ കഴിയുമോ? അവൻ വൃക്ഷത്തിൻെറ ചുവട്ടിൽ നിന്നു സാവധാനത്തിൽ കയറി, ശാഖാചംക്രമണം നടത്തി, പഴം നില്ക്കുന്നിടത്തെത്തി അതു പറിച്ചെടുക്കണം. സാംഖ്യമാർഗ്ഗം സ്വീകരിച്ചിരിക്കുന്നവർ ജ്ഞാനയോഗത്തിൽകൂടി പക്ഷികളെപ്പോലെ ഒറ്റ കുതിപ്പിനുതന്നെ മുക്തി കൈവരിക്കുന്നു. എന്നാൽ കർമ്മയോഗം സ്വീകരിക്കുന്നവർ അവർക്കു നിശ്ചയിച്ചിട്ടുള്ള കർത്തവ്യങ്ങൾ യഥാവിധി നിർവ്വഹിച്ചിട്ട് കാലക്രമേണ ജ്ഞാനികളായി മോക്ഷം അടയുന്നു.

ന കർമ്മണാ മനാരംഭാത്
നൈഷ്കർമ്മ്യം പുരുഷോ ƒശ്നുതേ
ന ച സംന്യസനാ ദേവ
സിദ്ധിം സമധിഗച്ഛതി 4

*കർമ്മം ഒന്നും ചെയ്യുന്നില്ല എന്നതുകൊണ്ട് ഒരുവൻ നൈഷ്കർമ്മ്യം പ്രാപിക്കുന്നില്ല. കർമ്മങ്ങളെ ത്യജിച്ചു എന്നതുകൊണ്ട് സിദ്ധിയെ പ്രാപിക്കുന്നുമില്ല.*

പരിണതനായ ഒരു മുനിയെപ്പോലെ വിഹിതകർമ്മങ്ങൾ ഉപേക്ഷിക്കുന്ന ഒരുവൻ നൈഷ്കർമ്മ്യം അനുഭവിക്കുന്നില്ല. ഒരുവൻ നിർബ്ബന്ധമായും ചെയ്യേണ്ടതായ കർമ്മങ്ങൾ ചെയ്യാതെ അവയെ പരിത്യജിച്ചാൽ കർമ്മത്തിൽ നിന്ന് മോചനം കിട്ടുമെന്നു പറയുന്നത് ശുദ്ധ അസംബന്ധമാണ്. ആപൽക്കരമായി ഒഴുകുന്ന ഒരു നദിയുടെ മറുകരയിൽ എത്തുന്നതിനു ലഭിക്കുന്ന ഒരു വള്ളം വേണ്ടെന്നു വയ്ക്കുന്നത് വിഡ്ഢിത്തമല്ലെ? വിശപ്പടക്കണമെങ്കിൽ ആവശ്യത്തിനുള്ള ഭക്ഷണം സ്വയം പാകം ചെയ്തോ മറ്റുള്ളവർ പാകം ചെയ്തതു വാങ്ങിയോ ഭക്ഷിക്കുകയല്ലെ വേണ്ടത്? ആഗ്രഹങ്ങൾ അറ്റു പോകാത്തിടത്തോളം കാലം കർമ്മബന്ധങ്ങൾ തുടർന്നുകൊണ്ടേയിരിക്കും. ശാശ്വതമായ സംതൃപ്തിയുടെ, ചിത്താനന്ദത്തിൻെറ അവസ്ഥയിൽ എത്തുമ്പോൾ എല്ലാ കർമ്മങ്ങളും അവസാനിക്കുന്നു. അതുകൊണ്ട്, അല്ലയോ അർജ്ജുനാ, ശ്രദ്ധിക്കുക. കർമ്മസ്പർശമില്ലാത്ത ബ്രഹ്മനിഷ്ഠ അനുഭവിക്കണമെന്ന് അനന്യമാനസനായി ആഗ്രഹിക്കുന്നവൻ സ്വകീയമായ കർത്തവ്യങ്ങൾ ചെയ്തുതീർക്കാതെ രക്ഷപ്പെടാൻ ശ്രമിക്കരുത്. ഒരുവൻെറ ഇഷ്ടപ്രകാരമോ ആവശ്യപ്രകാരമോ ചെയ്യുന്ന കർമ്മം വിജയിക്കുമെന്നും ഉപേക്ഷിക്കുന്ന കർമ്മം അപ്രത്യക്ഷമാകുമെന്നും പറയുന്നതു വെറും വീൺവാക്കാണ്. നീ ഇതെപ്പറ്റി അവധാന

പൂർവ്വം ചിന്തിക്കണം. കർമ്മം ചെയ്യാതെ ഒഴിഞ്ഞുമാറാൻ ശ്രമിക്കുന്നതു കൊണ്ടുമാത്രം ഒരുവന് കർമ്മത്തിൽ നിന്ന് മോചനം ലഭിക്കുകയില്ല.

ന ഹി കശ്ചിത് ക്ഷണമപി
ജാതു തിഷ്ഠത്യകർമ്മകൃത്
കാര്യതേ ഹ്യവശഃ കർമ്മ
സർവ്വഃ പ്രകൃതിജൈർഗുണൈഃ 5

*എന്തുകൊണ്ടെന്നാൽ ഒരിക്കലും ഒരു നിമിഷം പോലും ഒരുവനും കർമ്മം ചെയ്യാതിരിക്കുന്നില്ല. എല്ലാവരും പ്രകൃതിയിൽ നിന്നും രൂപം കൊള്ളുന്ന സത്വരജസ്തമോഗുണങ്ങളിൽ പെട്ട് അവശരായി കർമ്മത്തെ നിർബ്ബന്ധമായി ചെയ്യേണ്ടിവരുന്നു.*

പ്രകൃതിയിൽ നിന്ന് രൂപംകൊള്ളുന്ന സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നു ഗുണങ്ങളുടേയും മാതാവായ മായ നമ്മെ വശീകരിക്കുന്നിടത്തോളം കാലം, ഏതെങ്കിലും കർമ്മം നാം ചെയ്യുമെന്നോ ഏതെങ്കിലും കർമ്മം ഉപേക്ഷിക്കുമെന്നോ പറയുന്നത് തികഞ്ഞ അജ്ഞത കൊണ്ട് മാത്രമാണ്. എന്തുകൊണ്ടെന്നോ? ത്രിഗുണങ്ങൾ വ്യക്തി സ്വഭാവത്തിന് രൂപം നൽകുന്നതുകൊണ്ട് വ്യക്തി പ്രകൃതിഗുണങ്ങൾക്ക് അടിമയായിത്തീരുന്നു. ഒരുവന് നിർണ്ണയിച്ചിട്ടുള്ള കർത്തവ്യങ്ങൾ പാടേ ഉപേക്ഷിച്ചാൽ അതുകൊണ്ട് ഇന്ദ്രിയങ്ങളുടെ സഹജമായ വാസനകളെ അവസാനിപ്പിക്കാൻ കഴിയുമോ? കാതുകൾ ശ്രവണം നിർത്തുമോ; കണ്ണുകളുടെ കാഴ്ച നശിക്കുമോ; നാസാരന്ധ്രങ്ങൾ അടയുകയും ഘ്രാണശക്തി ഇല്ലാതാവുകയും ചെയ്യുമോ? ശ്വാസോച്ഛ്വാസം നിശ്ചലമാകുമോ? മനസ്സ് ചിന്താശൂന്യമാകുമോ? വിശപ്പും ദാഹവും മറ്റാഗ്രഹങ്ങളും നിലയ്ക്കുമോ? ജാഗ്രത്, സുഷുപ്തി എന്നീ മാനസികാവസ്ഥകൾ ഇല്ലാതാകുമോ? കാലുകൾ നടപ്പു മറന്നു പോകുമോ? എല്ലാറ്റിനും ഉപരിയായി ജനനമരണങ്ങൾ ഒഴിവാക്കാൻ പറ്റുമോ? ഈ പ്രവർത്തനങ്ങളൊന്നും നിലയ്ക്കുന്നില്ലെങ്കിൽ പിന്നെ എന്താണ് നാം ഉപേക്ഷിച്ചത്? ആകയാൽ കർമ്മപരിത്യാഗം അർത്ഥശൂന്യമാണ്. ഓരോരുത്തരേയും കർമ്മത്തിനു പ്രേരിപ്പിക്കുന്നത് പ്രകൃതിഗുണങ്ങളാണ്. എല്ലാ കർമ്മങ്ങളും മായയുടെ ശക്തികൊണ്ടു സ്വയമേവ രൂപം കൊള്ളുന്നു. ഒരുവൻ നിശ്ചലനായി ഒരു രഥത്തിലിരിക്കുകയാണെങ്കിലും, അവൻ ആ രഥത്തെ ആശ്രയിച്ചിരിക്കുന്നതുകൊണ്ട്, രഥത്തിന്റെ ഗതിയനുസരിച്ച് അവനും ചലിക്കേണ്ടിവരുന്നു. ഉണങ്ങിയ ഒരില നിർജ്ജീവമാണെങ്കിലും കാറ്റിൽപെട്ട് ആകാശത്തു കറങ്ങി നടക്കുന്നതുപോലെ, മായയുടെ വലയത്തിലും ഇന്ദ്രിയങ്ങളുടെ വികൃതിയിലുംപെട്ട്, നിഷ്കർമ്മഭാവമുള്ള ഒരുവനു പോലും സ്വയമേവ കർമ്മോന്മുഖനായി പ്രവർത്തിക്കേണ്ടിവരും. അതുകൊണ്ട് ഒരുവൻ അവന്റെ പ്രകൃതിയോടു ബന്ധപ്പെട്ടിരിക്കുന്ന കാലത്തോളം അവന് കർമ്മത്തെ ഉപേക്ഷിക്കാൻ കഴിയുകയില്ല. എന്നിട്ടും കർമ്മത്തെ

പരിത്യജിക്കാമെന്ന് ആരെങ്കിലും പറയുന്നെങ്കിൽ അത് അവൻെറ ദുർവാശി കൊണ്ടുമാത്രമാണ്.

കർമ്മേന്ദ്രിയാണി സംയമ്യ
യ ആസ്തേ മനസാ സ്മരൻ
ഇന്ദ്രിയാർത്ഥാൻ വിമൂഢാത്മാ
മിഥ്യാചാരഃ സ ഉച്യതേ. 6

*ആരാണോ കൈകാൽ തുടങ്ങിയ കർമ്മേന്ദ്രിയങ്ങളെ നിയന്ത്രിച്ചിട്ട്, മനസ്സുകൊണ്ട് ഇന്ദ്രിയ വിഷയങ്ങളെ ധ്യാനിച്ചു കഴിഞ്ഞു കൂടുന്നത് അവൻ കപടനാട്യക്കാരൻ എന്നു പറയപ്പെടുന്നു.*

നിഷ്കർമ്മഭാവത്തിന് ആഗ്രഹിക്കുന്ന ചിലർ, അവർക്കു വിധിക്കപ്പെട്ടിരിക്കുന്ന കർത്തവ്യനിർവ്വഹണത്തിൽ നിന്ന് ഒഴിഞ്ഞു മാറുകയും അവരുടെ കർമ്മേന്ദ്രിയങ്ങളുടെ വാസനകളെ നിശ്ചലമാക്കുന്നതിന് ശ്രമിക്കുകയും ചെയ്യാറുണ്ട്. എന്നാൽ അവരുടെ മനസ്സ് എപ്പോഴും കർമ്മത്തെപ്പറ്റി ചിന്തിക്കുകയായിരിക്കും. തന്മൂലം അവർക്ക് യഥാർത്ഥ കർമ്മപരിത്യാഗം സാദ്ധ്യമല്ല. കർമ്മത്തിൽ നിന്ന് സ്വതന്ത്രരാണെന്നുള്ള അവരുടെ കേവലമായ ബാഹ്യപ്രകടനം യഥാർത്ഥത്തിൽ സ്വാതന്ത്ര്യത്തെ പരിഹസിക്കുകയാണ് ചെയ്യുന്നത്. ഇപ്രകാരമുള്ളവർ എപ്പോഴും ഇന്ദ്രിയവിഷയങ്ങളുടെ പ്രലോഭനത്തിൽ കുടുങ്ങുമെന്നുള്ളതിന് ഒരു സംശയവുമില്ല.

യഥാർത്ഥ പരിത്യാഗിയുടെ ലക്ഷണങ്ങൾ എന്തെല്ലാമാണെന്നു ഞാൻ പറയാം. ശ്രദ്ധിച്ചു കേൾക്കുക.

യസ്ത്വിന്ദ്രിയാണി മനസാ
നിയമ്യാരഭതേƒർജ്ജുന
കർമ്മേന്ദ്രിയൈഃ കർമ്മയോഗം
അസക്തഃ സ വിശിഷ്യതേ. 7

*അല്ലയോ അർജ്ജുന, ഏതൊരാളാണോ മനസ്സുകൊണ്ട് ഇന്ദ്രിയങ്ങളെ അടക്കി, ഞാൻ, എൻേറത് എന്ന ഭാവങ്ങളുപേക്ഷിച്ച് കർമ്മഫലങ്ങളിൽ ആസക്തി കൂടാതെ കർമ്മേന്ദ്രിയങ്ങൾകൊണ്ട് സ്വധർമ്മം അനുഷ്ഠിക്കുന്നത് അവൻ വിശിഷ്ടനായിത്തീരുന്നു.*

അങ്ങനെയുള്ളവൻ ആഗ്രഹങ്ങൾ കൈവെടിഞ്ഞവനായിരിക്കും. അവൻെറ മനസ്സ് എപ്പോഴും പരബ്രഹ്മത്തിൽ ലീനമായിരിക്കും. എന്നാൽ അവൻെറ ബാഹ്യമായ പെരുമാറ്റം ഒരു സാധാരണക്കാരൻേറതുപോലെ ആയിരിക്കും. അവൻ ഒരിക്കലും ഇന്ദ്രിയങ്ങളെ ഭയപ്പെടാത്തതുകൊണ്ട് അതിൻെറ വിഷയങ്ങളിൽ നിന്ന് അവയെ തടഞ്ഞുവെയ്ക്കാറില്ല. ധർമ്മാനുസാരമായ കർത്തവ്യനിർവ്വഹണത്തിൽനിന്ന് അവൻ ഒരിക്കലും ഒഴിഞ്ഞുമാറുകയില്ല. അവൻെറ

കർമ്മേന്ദ്രിയങ്ങളുടെ വാസനകളേയോ പ്രവർത്തനങ്ങളേയോ അവൻ അമർത്തിവെയ്ക്കുകയില്ല. അതേസമയം അതിൻെറ വൈകാരികമായ പ്രത്യാഘാതങ്ങൾ അവൻെറ മനസ്സിനെ ലേശംപോലും ബാധിക്കുന്നതിന് അനുവദിക്കുകയുമില്ല. കാമോന്മാദത്തിൻെറ മാലിന്യം ഒരിക്കലും അവനെ പങ്കിലമാക്കുകയില്ല. വെള്ളത്തിനുമീതെ പൊങ്ങിക്കിടക്കുന്ന താമരയിലയിൽ വെള്ളം പറ്റാത്തതുപോലെ, ഐഹികജീവിതത്തിൻെറ കുരുക്കിൽ പെട്ടു കിടക്കുമ്പോഴും അവൻ അകളങ്കിതനായിരിക്കും. അവൻ സംസാരജീവി ആയതുകൊണ്ട് ബാഹ്യമായി ഒരു സാധാരണ മനുഷ്യനെപ്പോലെ കാണപ്പെടുന്നു. എന്നാൽ അവൻെറ യഥാർത്ഥ മനോഭാവം മനസ്സിലാക്കുന്നതിൽ ആരും വിജയിക്കുന്നില്ല. ഇപ്രകാരമുള്ള ലക്ഷണങ്ങളോടുകൂടിയ ഒരാളെ കാണുകയാണെങ്കിൽ അയാൾ മുക്തനാണെന്നറിയുക. ഇപ്രകാരം കൈവല്യം നേടിയ ഒരാൾ വിശിഷ്ടനായ യോഗിയാകുന്നു.

അതുകൊണ്ട് ഞാൻ നിന്നോടു പറയുകയാണ്, നീയും അതുപോലെ ഒരു യോഗിയായിത്തീരണമെന്ന്. ആത്മനിയന്ത്രണം പാലിച്ച് സ്ഥിതബുദ്ധിയായിത്തീരുക. കർമ്മേന്ദ്രിയങ്ങൾ അതിൻെറ വിഷയങ്ങളിൽ സഹർഷം വ്യാപരിച്ചുകൊള്ളട്ടെ.

നിയതം കുരു കർമ്മ ത്വം
കർമ്മ ജ്യായോ ഹ്യകർമ്മണഃ
ശരീരയാത്രാപി ച തേ
ന പ്രസിദ്ധ്യേദകർമ്മണഃ 8

*വിധിക്കപ്പെട്ട കർമ്മം നീ ചെയ്യുക. എന്തെന്നാൽ കർമ്മം അകർമ്മത്തേക്കാൾ ശ്രേഷ്ഠമാണ്. കർമ്മം ചെയ്യാതിരുന്നാൽ നിനക്കു ശരീര സംരക്ഷണം പോലും സാധിക്കുകയില്ല.*

കർമ്മം ഉപേക്ഷിച്ചതുകൊണ്ട് ഒരുവൻ കർമ്മത്തിൽ നിന്നു മോചിതനാവുകയില്ല. അതുകൊണ്ട് യാതൊരു വികാരങ്ങളും കൂടാതെ, കാലാകാലങ്ങളിൽ നിനക്കു ലഭിക്കുന്ന വിഹിതകർമ്മങ്ങൾ അനുഷ്ഠിക്കുക. മറ്റൊരു ശ്രദ്ധേയമായ കാര്യം കൂടി ഞാൻ പറയാം. അപ്രകാരം നിനക്കു നിശ്ചയിക്കപ്പെട്ട കർമ്മങ്ങൾ നീ ചെയ്താൽ സ്വയമേവ നിനക്കു മോചനം ലഭിക്കും. ഒരുവൻ സ്വാർത്ഥതാല്പര്യമില്ലാതെ അവൻെറ കഴിവിനനുസരിച്ച് അവൻെറ കർത്തവ്യങ്ങൾ നിറവേറ്റിയാൽ അവന് നിശ്ചയമായും മോക്ഷം ലഭിക്കും.

യജ്ഞാർത്ഥാത് കർമ്മണോ *f*ന്യത്ര
ലോകോ*f* യം കർമ്മബന്ധനഃ
തദർത്ഥം കർമ്മ കൗന്തേയ
മുക്തസംഗഃ സമാചര. 9

*അല്ലയോ കൗന്തേയ, യജ്ഞാർത്ഥമായ കർമ്മം (ഈശ്വരാരാധനാർത്ഥമായ കർമ്മം) ഒഴിച്ച് മറ്റെല്ലാ കർമ്മങ്ങളാലും ഈ ലോകം (ജീവികൾ) ബന്ധിക്കപ്പെട്ടിരിക്കുന്നു. അക്കാരണത്താൽ നീ ഫലാപേക്ഷ കൂടാതെ ഈശ്വരാർപ്പണമായി കർമ്മം ചെയ്താലും.*

ധർമ്മാചാരപ്രകാരം നിത്യവും അനുഷ്ഠിക്കേണ്ട കർമ്മങ്ങൾ മുറപ്രകാരമുള്ള യജ്ഞങ്ങളാണ്. അപ്രകാരമുള്ള കർമ്മങ്ങൾ ചെയ്യുന്നതുകൊണ്ട് ആർക്കും പാപം ഏശുകയില്ല. എന്നാൽ തനിക്കു വിധിക്കപ്പെട്ട കർമ്മങ്ങൾ ഒഴിവാക്കി പാപകർമായ പ്രവർത്തനങ്ങളിൽ ആനന്ദം കൊള്ളുന്ന ഒരുവൻ സംസാരബന്ധത്തിൽ പെട്ടുഴലാൻ ഇടയാകുന്നു. അതുകൊണ്ട് ഒരുവൻ തന്റെ കർത്തവ്യം എന്ന നിലയിൽ ഈശ്വരാരാധനാർത്ഥമായ കർമ്മം ചെയ്യുകയാണെങ്കിൽ അവൻ ഒരിക്കലും ജനനമരണങ്ങളാൽ ബന്ധിതനാവുകയില്ല. മറ്റെല്ലാ കർമ്മങ്ങളും ഒരുവന്റെ ആത്മാവിനെ ലോകത്തിൽ തളച്ചിടുകയാണു ചെയ്യുന്നത്. മനുഷ്യൻ മായാവലയത്തിൽപെട്ടു മോഹിതനാകുമ്പോൾ അവൻ അപഥസഞ്ചാരം ചെയ്യുകയും അവന്റെ കർമ്മങ്ങൾ അവനെ ബന്ധിതനാക്കിത്തീർക്കുകയും ചെയ്യുന്നു.

പാർത്ഥാ, സ്രഷ്ടാവ് എല്ലാ വ്യവസ്ഥകളോടുംകൂടി ഈ ലോകം സൃഷ്ടിച്ചതിനെപ്പറ്റിയുള്ള ഒരു വൃത്താന്തം ഞാൻ നിന്നോടു പറയാം.

സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ
പുരോവാച പ്രജാപതിഃ
അനേന പ്രസവിഷ്യധ്വം
ഏഷ വോƒസ്ത്വിഷ്ടകാമധുക് 10

*ആദിമകാലത്തിൽ സൃഷ്ടികർത്താവ് യജ്ഞകർമ്മങ്ങളോടൊപ്പം പ്രജകളെ സൃഷ്ടിച്ചിട്ട് പറഞ്ഞു: "ഈ യജ്ഞകർമ്മങ്ങൾകൊണ്ട് നിങ്ങൾ വർദ്ധിക്കുവിൻ, അഭിവൃദ്ധിയെ പ്രാപിക്കുവിൻ. ഇതു നിങ്ങൾക്ക് ഇഷ്ടകാമധേനുവായി (എല്ലാ അഭീഷ്ടങ്ങളേയും സാധിപ്പിക്കുന്നതായി) ഭവിക്കട്ടെ.*

ധർമ്മപരമായ ദൈനംദിന കർത്തവ്യങ്ങൾ നിർദ്ദേശിച്ചുകൊണ്ടുള്ള യജ്ഞകർമ്മങ്ങളോടൊപ്പം ബ്രഹ്മാവ് മനുഷ്യരെ സൃഷ്ടിച്ചു. യജ്ഞകർമ്മങ്ങൾ അഗാധവും അജ്ഞേയവും ആയിരുന്നതുകൊണ്ട് മനുഷ്യർക്ക് അവയെ ശരിയായ വിധം മനസ്സിലാക്കാൻ കഴിഞ്ഞില്ല. തന്മൂലം അവർ ജ്ഞാനോദ്ദീപനത്തിനും സഹായത്തിനുമായി പ്രജാപതിയോടു പ്രാർത്ഥിച്ചു. ബ്രഹ്മദേവൻ അവരോടായി പറഞ്ഞു:

നിങ്ങളിൽ ഓരോരുത്തന്റേയും വർണ്ണത്തിനും പദവിക്കും അനുസരിച്ചുള്ള കർമ്മങ്ങൾ ഞാൻ നിശ്ചയിച്ചിട്ടുണ്ട്. അതനുസരിച്ചുള്ള കർത്തവ്യങ്ങൾ നിർവ്വഹിച്ചാൽ നിങ്ങളുടെ അഭിലാഷങ്ങൾ നിറവേറും. നിങ്ങൾ വ്രതം അനുഷ്ഠിക്കുകയോ, ശരീരത്തെ

പീഡിപ്പിക്കുകയോ, ദൂരദേശങ്ങളിലേക്ക് തീർത്ഥാടനം നടത്തുകയോ ചെയ്യേണ്ട ആവശ്യമില്ല. സ്വാർത്ഥമായ ഉദ്ദേശ്യത്തോടെ നിങ്ങൾ ഐന്ദ്രജാലവിദ്യകളോ, മതപരമായ കഠിനനിഷ്ഠകളോ, വശീകരണ വിദ്യയോ മാന്ത്രികവിദ്യയോ ഒന്നുംതന്നെ ചെയ്യരുത്. മറ്റു ദൈവങ്ങളെയൊന്നും ആരാധിക്കാതെ നിങ്ങളുടെ കർത്തവ്യം ഒരു യജ്ഞമെന്ന നിലയിൽ സ്വസ്ഥമായി ചെയ്യുക. പതിവ്രത ഭർത്താവിനെ വിശ്വാസ്യതയോടെ സേവിക്കുന്നതുപോലെ, നിങ്ങളുടെ കർമ്മങ്ങൾ നിസ്വാർത്ഥമായി ചെയ്യുക. ഈ യജ്ഞം സ്വധർമ്മമെന്ന നിലയിൽ പ്രവർത്തിക്കുക മാത്രമാണ് നിങ്ങൾ ചെയ്യേണ്ടത്.

നിങ്ങളുടെ ധർമ്മം നിങ്ങൾ ഭക്തിപൂർവ്വം പാലിച്ചാൽ അതൊരിക്കലും നിങ്ങളെ കൈവെടിയുകയില്ല. അതു നിങ്ങളുടെ എല്ലാ അഭീഷ്ടങ്ങളേയും നിറവേറ്റിത്തരുന്ന ഒരു കാമധേനുവായിത്തീരും.

ദേവാൻ ഭാവയതാനേന
തേ ദേവാ ഭാവയന്തു വഃ
പരസ്പരം ഭാവയന്തഃ
ശ്രേയഃ പരമവാപ്സ്യഥ 11

*ഈ യജ്ഞംകൊണ്ട് (യജ്ഞരൂപത്തിലുള്ള കർമ്മാനുഷ്ഠാനം കൊണ്ട്) നിങ്ങൾ ദേവന്മാരെ സന്തോഷിപ്പിച്ചാലും. സന്തുഷ്ടരായ ദേവന്മാർ നിങ്ങളേയും സന്തോഷിപ്പിക്കട്ടെ. ഇങ്ങനെ അന്യോന്യം സന്തോഷിപ്പിച്ചാൽ നിങ്ങൾ പരമമായ ശ്രേയസ്സു കൈവരിക്കും.*

ബ്രഹ്മാവ് തുടർന്നു: നിങ്ങൾ നിങ്ങളുടെ ധർമ്മം അനുഷ്ഠിക്കുമ്പോൾ എല്ലാ ദേവന്മാരേയും നിങ്ങൾ പ്രസാദിപ്പിക്കുന്നു. അപ്പോൾ അവർ നിങ്ങൾക്ക് ആവശ്യമായതെല്ലാം നല്കുന്നു. നിങ്ങളുടെ കർത്തവ്യനിർവ്വഹണത്തിൽക്കൂടി നിങ്ങൾ എല്ലാ ദേവന്മാരേയും ഉപാസിക്കുകയാണെങ്കിൽ അവർ നിങ്ങളോട് അത്യന്തം പ്രീതരായിരിക്കും. അവർ അസന്ദിഗ്ദ്ധമായി നിങ്ങളുടെ ക്ഷേമത്തിൽ തൽപരരായിരിക്കും. ഇതു ദേവന്മാരും നിങ്ങളും തമ്മിൽ പരസ്പരം കൂടുതലായി അടുക്കുന്നതിനും സ്നേഹിക്കുന്നതിനും ഇടയാക്കും. ദേവന്മാരുടെ അനുഗ്രഹം നിങ്ങളുടെ പ്രവർത്തനങ്ങളെ വിജയിപ്പിക്കുകയും നിങ്ങളുടെ ആഗ്രഹങ്ങളെ സഫലമാക്കുകയും ചെയ്യും. നിങ്ങളുടെ വാക്കുകൾ സത്യവചനങ്ങളായിരിക്കും. അവ എപ്പോഴും ആദരിക്കപ്പെടും. നിങ്ങൾ അധികാരം പ്രയോഗിക്കാൻ ശക്തരായിത്തീരും. പൂക്കൾ ചൂടി ഫലങ്ങളും പേറി വസന്തത്തിന്റെ ആഗമനത്തിനു വേണ്ടി കാനനം കാത്തിരിക്കുന്നതുപോലെ, നിങ്ങളുടെ ആജ്ഞാനുവർത്തിയാകാൻ ഐശ്വര്യദേവത കാത്തിരിക്കും.

ഇഷ്ടാൻ ഭോഗാൻ ഹി വോ ദേവാ
ദാസ്യന്തേ യജ്ഞഭാവിതാഃ

തൈർദത്താനപ്രദായൈഭ്യോ
യോ ഭുങ്ക്തേ സ്തേന ഏവ സഃ 12

*യജ്ഞാദികളെക്കൊണ്ട് ആരാധിക്കപ്പെടുന്ന ദേവന്മാർ, നിങ്ങൾക്ക് ഇഷ്ടപ്പെട്ട സുഖസാധനങ്ങൾ തരുന്നതാകുന്നു. എന്നാൽ ദേവന്മാർ തരുന്ന ഇഷ്ട ഭോഗങ്ങളെ ഏതെങ്കിലും രൂപത്തിൽ തിരിച്ചുകൊടുക്കാതെ അനുഭവിക്കുന്നവൻ ചോരൻ തന്നെയാകുന്നു.*

അങ്ങനെ ഭാഗ്യദേവത കുതൂഹലചിത്തയായി നിങ്ങളെ തേടിവരും. നിങ്ങൾ ധർമ്മത്തിൽ ദൃഢമായി വിശ്വസിച്ചുകൊണ്ടു വർത്തിക്കുകയാണെങ്കിൽ നിങ്ങൾക്ക് ആനന്ദപ്രദമായി കഴിച്ചുകൂട്ടാം. എന്നാൽ ഒരുവൻ ഐശ്വര്യവും ധനവും സമ്പാദിച്ചതിനുശേഷം ഇന്ദ്രിയവിഷയങ്ങളിൽ ആകൃഷ്ടനായി ഇന്ദ്രിയ സുഖങ്ങളുടെ ചാപല്യത്തിനു വിധേയനാവുകയോ യജ്ഞങ്ങളാൽ ദേവന്മാരെ തൃപ്തിപ്പെടുത്തി അവരിൽ നിന്നു ലഭിച്ച സമ്പത്തുകൊണ്ട് ഈശ്വരാരാധന നടത്തുന്നതിൽ വീഴ്ച വരുത്തുകയോ, അഗ്നിഹോമം നടത്താതിരിക്കുകയോ, ബ്രാഹ്മണർക്ക് യഥാസമയം ആഹാരം കൊടുക്കാതിരിക്കുകയോ, ഗുരുവിനെ ഭക്തിപൂർവ്വം സേവിക്കാതിരിക്കുകയോ, പുണ്യാതിഥികൾക്കും തൻെറ കുലത്തിൽപെട്ട ആരാധ്യന്മാർക്കും ആദരവും അതിഥി സൽക്കാരവും നൽകാതിരിക്കുകയോ ചെയ്ത്, തൻെറ ധാർമ്മിക കർമ്മങ്ങളെ അവഗണിക്കുകയും വിസ്മരിക്കുകയും, ധനത്തിലും ഐശ്വര്യത്തിലുമുള്ള അഹങ്കാരപ്രമത്തതകൊണ്ട് ഭോഗങ്ങളുടെ അനുഭവത്തിലും ആനന്ദാനുഭൂതിയിലും മുഴുകാൻ ഇടയാവുകയും ചെയ്താൽ, അവന് എല്ലാം നഷ്ടപ്പെടുകയും കടുത്ത ശിക്ഷ അനുഭവിക്കേണ്ടിവരുകയും ചെയ്യും. ഒരുവൻെറ ജീവിതാവധി കഴിയുമ്പോൾ അവൻെറ ആത്മാവ് ശരീരം വെടിയുന്നതുപോലെ, നിർഭാഗ്യവാനായ ഒരുവൻെറ ഗൃഹത്തിൽ ലക്ഷ്മീദേവി വസിക്കാത്തതുപോലെ, വിളക്കണയുമ്പോൾ പ്രകാശം നഷ്ടപ്പെടുന്നതുപോലെ, കർമ്മവിലോപം വരുത്തുന്ന ഒരുവൻെറ ആനന്ദത്തിൻെറ അടിത്തറതന്നെ ഇടിച്ചു നിരത്തപ്പെടും. അപ്രകാരം സ്വധർമ്മകർമ്മത്തിൻെറ ആഹ്വാനം അവഗണിക്കുന്ന ഒരുവന് മായയിൽ നിന്നുള്ള മോചനവും ഇല്ലാതെയാകുന്നു.

വിരിഞ്ചൻ പിന്നെയും പറഞ്ഞു: ധർമ്മകർമ്മങ്ങൾ ഉപേക്ഷിക്കുന്ന ഒരുവനെ ചോരനെപ്പോലെ കരുതണം. അവൻെറ സ്വത്തുക്കളെല്ലാം നശിക്കും; മരണംതന്നെ അവനെ ശിക്ഷിക്കുകയും ചെയ്യും. ശ്മശാനത്തിൽ പിശാചുക്കൾ കൂട്ടം കൂടുന്നതുപോലെ അവൻെറ പാപങ്ങളും കഷ്ടപ്പാടുകളും കൂട്ടമായി അവനെ തേടിയെത്തും. എല്ലാവിധ ദുർഗതികളും ദാരിദ്ര്യവും അവൻ അനുഭവിക്കേണ്ടി വരും. ഔദ്ധത്യത്തിൻെറ മായാമോഹംകൊണ്ട് അന്ധനായിത്തീർന്ന അവൻെറ പരിദേവനം പ്രയോജനരഹിതമായിരിക്കും. അതുകൊണ്ട് നിങ്ങളുടെ ധർമ്മകർമ്മങ്ങളെ ഉപേക്ഷിക്കുകയോ ഇന്ദ്രിയങ്ങളെ അനിയന്ത്രിതമായി വിടുകയോ ചെയ്യരുത്. വെള്ളത്തിൽ ജീവിക്കുന്ന

മത്സ്യം വെള്ളത്തിൽനിന്ന് പുറത്താവുമ്പോൾ തൽക്ഷണം മരണമടയുന്നു. അതുപോലെ ഒരുവൻ ധർമ്മകർമ്മങ്ങളിൽ നിന്നകലുമ്പോൾ അവന് സമ്പൂർണ്ണനാശം സംഭവിക്കുന്നു. അതുകൊണ്ട് നിങ്ങളെല്ലാം എല്ലായ്പ്പോഴും നിങ്ങളുടെ വിഹിതമായ കർമ്മങ്ങൾ അനുഷ്ഠിക്കണമെന്ന് ഞാൻ വീണ്ടും വീണ്ടും പറയുന്നു.

യജ്ഞശിഷ്ടാശിനഃ സന്തോ
മുച്യന്തേ സർവ്വകില്ബിഷൈഃ
ഭുഞ്ജതേ തേ ത്വഘം പാപാ
യേ പചന്ത്യാത്മ കാരണാത്. 13

*യജ്ഞങ്ങളെ ദേവന്മാർക്ക് അർപ്പണം ചെയ്ത് അതിൻെറ ശിഷ്ടമായി ലഭിക്കുന്ന അന്നം ഭുജിക്കുന്നവർ എല്ലാ പാപങ്ങളിൽ നിന്നും മോചിതരാകുന്നു. എന്നാൽ ഏവർ തങ്ങൾക്കു ഭുജിപ്പാൻവേണ്ടിമാത്രം പാകം ചെയ്യുന്നുവോ, അങ്ങനെയുള്ള ദുരാചാരന്മാർ പാപത്തെത്തന്നെ ഭുജിക്കുന്നു.*

പ്രജകളേ, നിങ്ങളുടെ സമ്പത്ത് വിഹിതകർമ്മങ്ങൾ നിസ്വാർത്ഥമായി ചെയ്യുന്നതിനായി വിനിയോഗിക്കണം. നിങ്ങൾ പവിത്രമായ അഗ്നിയെ ആരാധിക്കണം. പശുക്കളെ പൂജിക്കണം. ഗുരുക്കന്മാരെ വന്ദിക്കണം. ബ്രാഹ്മണരെ പ്രസാദിപ്പിക്കണം. പൂർവ്വികന്മാർക്കു തർപ്പണജലം നൽകണം. നിശ്ചിതയജ്ഞങ്ങൾ നടത്തുമ്പോൾ അഗ്നിയിലേക്ക് അർപ്പിക്കുന്ന ഹവിസ്സിൻെറ ശിഷ്ടഭാഗം നിങ്ങളുടെ കുടുംബാംഗങ്ങളുമൊത്ത് നിങ്ങൾ ഭുജിക്കണം. പരിശുദ്ധമായ ആ ആഹാരം നിങ്ങളുടെ പാപങ്ങളെ കഴുകിക്കളയും. ഒരു കവിൾ അമൃത് ഒരു രോഗിയുടെ രോഗം ശമിപ്പിക്കുന്നതുപോലെ, ബ്രഹ്മജ്ഞാനത്തിൽ ഉറച്ചു നില്ക്കുന്നവൻ മായയുടെ വിഭ്രാന്തിയിൽപെട്ട് വലയാത്തതുപോലെ, യജ്ഞശിഷ്ടമായ ആഹാരം ആഹരിക്കുന്നവൻെറ പാപം അറ്റുപോകും. അതുകൊണ്ട് ഒരുവൻ നിയമാനുസാരമായി മാത്രം ധനം ആർജ്ജിക്കുകയും അവൻെറ കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിനുവേണ്ടി അതിൽനിന്നു ചെലവഴിക്കുകയും ശേഷിച്ചതുകൊണ്ട് തൃപ്തനായി ആനന്ദം അടയുകയും വേണം. അവൻ മറ്റുതരത്തിൽ പ്രവർത്തിക്കരുത്.

ഇപ്രകാരമായിരുന്നു അനാദികാലം മുതല്ക്കുള്ള ജീവിത രീതിയെന്ന് ഭഗവാൻ കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു. അദ്ദേഹം തുടർന്നു:

അല്ലയോ പാർത്ഥ, ദേഹമാണ് ആത്മാവെന്നു തെറ്റിദ്ധരിക്കുകയും ഇന്ദ്രിയ വിഷയങ്ങൾ തങ്ങളുടെ ആനന്ദോപാധികളാണെന്ന് കരുതുകയും ചെയ്യുന്നവർ, അതിനപ്പുറത്ത് എന്തെങ്കിലും ഉള്ളതായി അറിയുന്നില്ല. അവരുടെ സമ്പത്ത് യജനത്തിനുവേണ്ടിയുള്ളതാണെന്ന് മനസ്സിലാക്കാതെ അഹന്തകൊണ്ടും മായാമോഹംകൊണ്ടും അതു

സ്വന്തം സുഖസൗകര്യങ്ങൾക്കു വേണ്ടി ഉപയോഗിക്കുന്നു. അവരുടെ രുചിക്കനുസരിച്ച് സ്വാദിഷ്ഠമായ ഭക്ഷണം പാകം ചെയ്ത് ഭക്ഷിക്കുന്ന അവർ പാപമാണ് വിഴുങ്ങിക്കളയുന്നതെന്ന് അറിയുന്നില്ല. മുഴുവൻ സമ്പത്തും പരമോന്നതമായ ശക്തിക്കു സമർപ്പിച്ച്, ധർമ്മാനുഷ്ഠാനങ്ങൾ യജ്ഞങ്ങളായി കരുതി, കർമ്മങ്ങൾ ചെയ്യുകയാണു വേണ്ടത്. എന്നാൽ അജ്ഞന്മാർ ഈ സത്യത്തെ മനസ്സിലാക്കാതെ തങ്ങളുടെ ആനന്ദത്തിനുവേണ്ടി മാത്രം വിവിധതരത്തിലുള്ള ഭക്ഷണപദാർത്ഥങ്ങൾ തയ്യാറാക്കുന്നു. പരാശക്തിയെ പ്രസാദിപ്പിക്കുന്നതിനും യജ്ഞത്തെ ഫലപ്രദമാക്കുന്നതിനും സഹായിക്കുന്ന ഈ ഭക്ഷണപദാർത്ഥം നിസ്സാരമായ ഒന്നല്ല. അത് എല്ലാ ജീവജാലങ്ങളുടേയും ജീവൻ നിലനിർത്തുന്നതായതുകൊണ്ട്, ജഗദീശ്വരന്റെതന്നെ പ്രതീകമാണ്.

അന്നാദ്ഭവന്തി ഭൂതാനി
പർജ്ജന്യാദന്നസംഭവഃ
യജ്ഞാദ് ഭവതി പർജ്ജന്യഃ
യജ്ഞഃ കർമ്മസമുദ്ഭവഃ 14

കർമ്മ ബ്രഹ്മോദ്ഭവം വിദ്ധി
ബ്രഹ്മാക്ഷര സമുദ്ഭവം
തസ്മാത് സർവ്വഗതം ബ്രഹ്മ
നിത്യം യജ്ഞേ പ്രതിഷ്ഠിതം. 15

*അന്നത്തിൽനിന്ന് ജീവികൾ ഉണ്ടാകുന്നു. മഴയിൽനിന്ന് അന്നമുണ്ടാകുന്നു. യജ്ഞത്തിൽനിന്ന് മഴ ഉണ്ടാകുന്നു. യജ്ഞം കർമ്മത്തിൽനിന്നുണ്ടാകുന്നു.*

*വേദത്തിൽനിന്ന് കർമ്മവും പരബ്രഹ്മത്തിൽനിന്ന് വേദവും ഉണ്ടാകുന്നു എന്നറിഞ്ഞാലും. അതിനാൽ എങ്ങും നിറഞ്ഞിരിക്കുന്ന പരബ്രഹ്മം എപ്പോഴും യജ്ഞത്തിൽ നിലകൊള്ളുന്നു.*

എല്ലാ ജീവജാലങ്ങളും ആഹാരം കൊണ്ടാണു ജീവിക്കുന്നത്. ആഹാരം മഴയിൽനിന്നുണ്ടാകുന്നു. മഴ യജ്ഞത്തിൽനിന്നും ഉണ്ടാകുന്നു. യജ്ഞങ്ങൾ കർമ്മത്തിന്റെ ഫലങ്ങളാണ്. കർമ്മങ്ങളാകട്ടെ, വേദങ്ങളിൽ നിന്ന്, അഥവാ വേദങ്ങളിൽ വെളിപ്പെടുത്തിയിട്ടുള്ള ബ്രഹ്മത്തിൽനിന്ന് ഉത്ഭവിക്കുന്നു. വേദങ്ങൾ പരബ്രഹ്മത്തിന്റെ പ്രത്യക്ഷപ്രകടനങ്ങളാണ്. ഇങ്ങനെയൊക്കെ ആയതുകൊണ്ട് നിത്യനും സർവ്വവ്യാപിയുമായ ബ്രഹ്മം യജ്ഞത്തിൽ പ്രതിഷ്ഠിതനാണ്. ഇക്കാര്യം ഓർത്തുകൊള്ളുക.

ഏവം പ്രവർത്തിതം ചക്രം
നാനുവർത്തയതീഹ യഃ

അഘായുരിന്ദ്രിയാരാമോ
മോഘം പാർത്ഥ സ ജീവതി. 16

*അല്ലയോ അർജ്ജുന, ഇങ്ങനെ പ്രവർത്തിക്കുന്ന യജ്ഞ കർമ്മചക്രത്തെ ഈ ലോകത്തിൽ ഏതൊരുവൻ അനുവർത്തിക്കുന്നില്ലയോ, പാപായുസ്സും ഇന്ദ്രിയാരാമനുമായ അവൻ ജീവിതം പാഴാക്കുന്നു.*

അല്ലയോ ധനുർദ്ധര, യജ്ഞത്തിൻെറ പഴക്കമേറിയ പൗരാണിക സിദ്ധാന്തം എന്താണെന്ന് ഞാൻ ചുരുക്കത്തിൽ നിന്നോടു പറഞ്ഞു. ശരിയായ ധർമ്മത്തിൻെറ കാതൽ യജ്ഞങ്ങളാണ്. സമ്പത്തിൻെറ അഹങ്കാരംകൊണ്ട് യജ്ഞങ്ങൾ അനുഷ്ഠിക്കാതെ വീഴ്ചവരുത്തുന്ന ഒരുവൻ പാപിയാണ്. അവൻ ഇന്ദ്രിയവിഷയങ്ങളിൽ മുഴുകി ജീവിക്കുകനിമിത്തം ലോകത്തിന് ഒരു ഭാരമായിരിക്കും. അവൻെറ അസ്തിത്വം അകാലത്ത് ആകാശത്തിൽ നിറഞ്ഞു നില്ക്കുന്ന മഴപെയ്യിക്കാൻ കഴിവില്ലാത്ത കാർമേഘങ്ങളെപോലെ ഫലശൂന്യമാണ്. ഒരുവൻ അവൻെറ ധാർമ്മികയജ്ഞങ്ങളുടെ മാർഗ്ഗത്തിൽക്കൂടി ചരിക്കാതെ പിന്തിരിഞ്ഞാൽ, അവൻെറ ജീവിതം അജാഗളസ്തനം പോലെ നിഷ്പ്രയോജനമാണ്. അതുകൊണ്ട് ആരും സ്വധർമ്മങ്ങൾ വെടിയ ാൻ പാടില്ല. ഹൃദയംഗമമായി പിന്തുടരേണ്ട ഏകമാർഗ്ഗം അതു മാത്രമാണ്.

ആത്മാവ് ശരീരത്തിലും ശാരീരിക ജീവിതത്തിലും തങ്ങി നില്ക്കുമ്പോൾ കർത്തവ്യങ്ങളും കർമ്മങ്ങളും ഒരുവന് ചെയ്യേണ്ടി വരുന്നു. അപ്പോൾ പിന്നെ വിഹിതമായ കർമ്മങ്ങൾ ചെയ്യുന്നതിനു പിറുപിറുക്കുന്നത് എന്തിനാണ്? അല്ലയോ സവ്യസാചി, കേൾക്കുക. മനുഷ്യനായി ജന്മമെടുത്ത ഒരുവൻ കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിനു വൈമുഖ്യം കാണിച്ചാൽ അവൻ ഒരു മൂഢനാണ്.

യസ്ത്വാത്മരതിരേവ സ്യാത്
ആത്മതൃപ്തശ്ച മാനവഃ
ആത്മന്യേവ ച സന്തുഷ്ടഃ
തസ്യ കാര്യം ന വിദ്യതേ. 17

*എന്നാൽ ആരാണ് ആത്മാവിൽത്തന്നെ പ്രീതിയുള്ളവനായും ആത്മാവിൽത്തന്നെ തൃപ്തിയുള്ളവനായും ആത്മാവിൽത്തന്നെ സന്തോഷമുള്ളവനായും ഇരിക്കുന്നത്, അവനു ചെയ്യേണ്ടതായിട്ട് ഒന്നുമില്ല.*

ശാരീരികമായ ജീവിതം നയിക്കുമ്പോഴും പരമാത്മാവിൽ ആനന്ദം കണ്ടെത്തുന്നവൻ, കർമ്മത്തിൻെറ മലിനീകരണത്തിൽ നിന്ന് മോചിതനാകുന്നു. അവന് ആത്മജ്ഞാനമുണ്ടായി തൃപ്തി ലഭിക്കുമ്പോൾ അവൻെറ ജോലി തീർന്നു. അവൻെറ കർമ്മബന്ധങ്ങളെല്ലാം

കൊഴിഞ്ഞുവീണ് അവൻ സ്വതന്ത്രനാകുന്നു. ആത്മാവിൽത്തന്നെ രമിക്കുന്നതുകൊണ്ട് അവന് ഈ ലോകത്തു ചെയ്യേണ്ടതായി മറ്റൊന്നുമില്ല.

നൈവ തസ്യ കൃതേനാർത്ഥോ
നാകൃതേനേഹ കശ്ചന
ന ചാസ്യ സർവ്വ ഭൂതേഷു
കശ്ചിദർത്ഥവ്യപാശ്രയഃ 18

*അവന് (ആത്മാവിൽ തന്നെ തൃപ്തനായിരിക്കുന്ന ബ്രഹ്മജ്ഞാനിക്ക്) ഈ ലോകത്തിൽ കർമ്മം കൊണ്ട് ഒരു പ്രയോജനവുമില്ല. കർമ്മം ചെയ്യാഞ്ഞാൽ അവന് ഒരു ദോഷവുമില്ല. ബ്രഹ്മാവു മുതല്ക്കുള്ള സകലജീവികളിൽ ആരെയും വല്ല കാര്യത്തിനുവേണ്ടി അവന് ആശ്രയിക്കേണ്ടതുമില്ല.*

ഒരുവൻ സംതൃപ്തനായിക്കഴിഞ്ഞാൽപ്പിന്നെ അതു നേടിയെടുത്ത മാർഗ്ഗം ആവശ്യമില്ലാത്തതായിത്തീരുന്നു. ആകയാൽ ഒരുവൻ ആത്മാനന്ദത്തിൽ നിമഗ്നനായി കഴിഞ്ഞാൽ പിന്നീട് പ്രവൃത്തികൊണ്ട് ഒരു പ്രയോജനവുമില്ല. അർജ്ജുനാ, ആത്മജ്ഞാനം ലഭിക്കുന്നതുവരെ മാത്രമേ ഒരുവൻ സാധനകൾ അനുഷ്ഠിക്കേണ്ടതായിട്ടുള്ളു.

തസ്മാദസക്തഃ സതതം
കാര്യം കർമ്മ സമാചര
അസക്തോ ഹ്യാചരൻ കർമ്മ
പരമാപ്നോതി പൂരുഷഃ 19

*അതുകൊണ്ട് കർമ്മഫലത്തെ ഇച്ഛരിക്കാതെ അവശ്യം ചെയ്തു തീർക്കേണ്ട കർമ്മം വേണ്ടപോലെ അനുഷ്ഠിക്കൂ. എന്തെന്നാൽ ഫലാപേക്ഷ കൂടാതെ കർമ്മം ചെയ്യുന്ന പുരുഷൻ മോക്ഷത്തെ പ്രാപിക്കും.*

ആകയാൽ ആഗ്രഹങ്ങൾ കൈവെടിഞ്ഞ് യഥായോഗ്യമായ കർമ്മങ്ങൾ നീ ചെയ്യണം. സ്വാർത്ഥചിന്തയില്ലാതെ കർത്തവ്യങ്ങൾ നിർവ്വഹിച്ചിട്ടുള്ളവർ യഥാർത്ഥത്തിൽ മോക്ഷത്തെ പ്രാപിച്ചിട്ടുണ്ട്.

കർമ്മണൈവ ഹി സംസിദ്ധിം
ആസ്ഥിതാ ജനകാദയഃ
ലോകസംഗ്രഹമേവാപി
സംപശ്യൻ കർത്തുമർഹസി 20

*ജനകാദികൾ കർമ്മം അനുഷ്ഠിച്ചുകൊണ്ടുതന്നെയാണ് മോക്ഷത്തെ പ്രാപിച്ചത്. മാതൃക കാണിച്ച് സമൂഹത്തിന് നന്മ*

*വരുത്തുകയെന്ന ലക്ഷ്യത്തെ മുൻനിർത്തി നീയും കർമ്മം ചെയ്യാൻ കടപ്പെട്ടവനാണ്.*

നോക്കുക. മിഥിലാധിപനായ ജനകൻ തുടങ്ങിയവർ വിഹിത കർമ്മങ്ങൾ ഉപേക്ഷിക്കാതെയാണു മോക്ഷം നേടിയത്. അതുകൊണ്ട് അർജ്ജുനാ, ധർമ്മപ്രകാരമുള്ള പ്രവർത്തനങ്ങളിൽ നീ വിശ്വാസ്യത പുലർത്തണം. അതു മറ്റൊരു തരത്തിൽക്കൂടിയും നിനക്കു സഹായകമായിരിക്കും. നിന്റെ കർത്തവ്യങ്ങൾ നിസ്വാർത്ഥമായി ചെയ്യുമ്പോൾ നീ മററുള്ളവർക്ക് ശരിയായി നേതൃത്വം നൽകുന്നു. നിന്റെ പ്രവൃത്തി അവർക്ക് മാതൃകയായും ഭവിക്കുന്നു. അതു സന്ദർഭവശാൽ ദുരിതങ്ങളിൽ നിന്നു ലോകത്തെ രക്ഷിക്കുന്നതിനും ഉതകുന്നു. നിഷ്കാമകർമ്മികളായി നിസ്വാർത്ഥരായി പ്രവർത്തിച്ച് സമ്പൂർണ്ണതയിൽ എത്തിയവർ പോലും ലോകസംഗ്രഹത്തിനായി മറ്റുള്ളവരെ ധർമ്മത്തിന്റെ മാർഗ്ഗത്തിൽക്കൂടി ചരിപ്പിക്കുന്നതിനായി, കർമ്മങ്ങൾ ചെയ്യാൻ ബാദ്ധ്യസ്ഥരാണ്. കാഴ്ചയുള്ളവർ അന്ധന്മാരുടെ മുന്നിൽ നടന്ന് അവരെ ശരിയായ വഴിയിൽക്കൂടി നയിക്കുന്നതുപോലെ, ജ്ഞാനിയായ ഒരുവൻ അജ്ഞാനികളെ ധർമ്മമാർഗ്ഗത്തിലേക്ക് കൂട്ടിക്കൊണ്ടുപോകണം. അവർ അപ്രകാരം ചെയ്തില്ലെങ്കിൽ അജ്ഞന്മാർക്ക് അവരുടെ കർത്തവ്യത്തെപ്പറ്റി എങ്ങനെ ബോധവാന്മാരാകാൻ കഴിയും?

യദ്യദാചരതി ശ്രേഷ്ഠഃ
തത്തദേവേതരോ ജനഃ
സ യത് പ്രമാണം കുരുതേ
ലോകസ്തദനുവർത്തതേ. 21

*ശ്രേഷ്ഠനായവൻ എന്തൊക്കെ അനുഷ്ഠിക്കുന്നുവോ അതൊക്കെ മറ്റാളുകളും അനുഷ്ഠിക്കും. അയാൾ എന്തിനെ ബഹുമാനിക്കുന്നുവോ, ജനങ്ങളും അതിനെത്തന്നെ പ്രമാണമാക്കി അനുകരിക്കും.*

പൂർവ്വജന്മാർ ചെയ്യുന്നതൊക്കെ ധർമ്മാചാരമെന്നു കരുതി അവരജന്മാരും അതു പിന്തുടരുന്നു. ഇത് ഒരു സാമാന്യസ്വഭാവമാണ്. അതുകൊണ്ട് ആരും കർമ്മങ്ങൾ ഉപേക്ഷിക്കരുത്. പ്രത്യേകിച്ചും ഉൾക്കാഴ്ചയുള്ള മഹാത്മാക്കൾ അവരുടെ കർമ്മങ്ങൾ തുടർന്നു കൊണ്ടേയിരിക്കണം.

ന മേ പാർത്ഥാസ്തി കർത്തവ്യം
ത്രിഷു ലോകേഷു കിഞ്ചന
നാനവാപ്തമവാപ്തവ്യം
വർത്ത ഏവ ച കർമ്മണി. 22

*അല്ലയോ അർജ്ജുന, മൂന്നു ലോകങ്ങളിലും എനിക്കു*

*ചെയ്യേണ്ടതായിട്ട് ഒന്നുമില്ല. നേടാത്ത യാതൊന്നും ഇനി നേടേണ്ടതായും ഇല്ല. എങ്കിലും ഞാൻ കർമ്മം ചെയ്തുകൊണ്ടുതന്നെ ഇരിക്കുന്നു.*

പാർത്ഥാ, ഞാൻ എന്തിനാണ് മറ്റുള്ളവരുടെ കാര്യം ഉദാഹരിക്കുന്നത്? ഞാൻ തന്നെ ഈ മാർഗ്ഗമല്ലേ സ്വീകരിച്ചിരിക്കുന്നത്? ഞാൻ നിശ്ചിതകർമ്മങ്ങൾ പാലിക്കുന്നത് വരാനിടയുള്ള ഏതെങ്കിലും ദുരന്തം ഒഴിവാക്കാനാണോ? എന്തെങ്കിലും ലക്ഷ്യം സഫലമാക്കാനാണോ? എന്നെപ്പോലെ സമ്പൂർണ്ണനും അസാധാരണ പ്രാഭവം ഉള്ളവനുമായ മറ്റൊരാളില്ലെന്ന് നിനക്കറിയാം. എന്റെ ഗുരുവായ സാന്ദീപനി മുനിയുടെ പുത്രനെ യമനിൽ നിന്ന് വീണ്ടെടുത്ത അമാനുഷികവും അന്യൂനവുമായ ശക്തി നിനക്കു ബോദ്ധ്യപ്പെട്ടിട്ടുള്ളതല്ലേ? എന്നിട്ടും ഞാനും നിസ്സംഗനായി എന്റെ വിഹിതകർമ്മങ്ങൾ ചെയ്യുന്നുണ്ട്.

യദി ഹ്യഹം ന വർത്തേയം
ജാതു കർമ്മണ്യതന്ദ്രിതഃ
മമ വർത്മാനുവർത്തന്തേ
മനുഷ്യാഃ പാർത്ഥ സർവ്വശഃ 23

*ഹേ പാർത്ഥ! ഞാൻ അലസനായി ഒരിക്കലെങ്കിലും കർമ്മം ചെയ്യാതിരുന്നാൽ മനുഷ്യർ എല്ലാവിധത്തിലും എന്റെ മാർഗ്ഗം പിന്തുടരും.*

ഞാനാണെങ്കിൽ ആഗ്രഹങ്ങൾ വെച്ചുപുലർത്തുന്ന സാമാന്യ മനുഷ്യരെപ്പോലെയാണ് പ്രവർത്തിക്കുന്നത്. എന്റെ ഇച്ഛാനുസാരം ജീവിക്കുന്ന എല്ലാ ജീവജാലങ്ങളും, വീൺവാദം മുഴക്കി നടക്കുന്ന മടിയന്മാരെപ്പോലെയാകാതെ, എന്നെപ്പോലെ കർമ്മം ചെയ്യണമെന്നുള്ള ഉൽക്കൃഷ്ടമായ ഉദ്ദേശ്യത്തോടുകൂടിയാണ് ഞാൻ ഇപ്രകാരം പ്രവർത്തിക്കുന്നത്.

ഉത്സീദേയുരിമേ ലോകാ
ന കുര്യാം കർമ്മ ചേദഹം
സംകരസ്യ ച കർത്താ സ്യാം
ഉപഹന്യാമിമാഃ പ്രജാഃ 24

*ഞാൻ കർമ്മം ചെയ്യുന്നില്ലെങ്കിൽ ഈ ലോകങ്ങൾ ധർമ്മലോപം കൊണ്ടു നശിച്ചുപോകും. അങ്ങനെ വർണ്ണസങ്കരത്തിനു കാരണക്കാരനായി ഈ പ്രജകൾക്കു ദോഷം ചെയ്യുന്നവനായി തീരും.*

ഞാൻ ആഗ്രഹങ്ങളെല്ലാം ഉപേക്ഷിച്ച് ആത്മസാക്ഷാൽക്കാരത്തിൽ മുഴുകി കഴിച്ചുകൂട്ടിയാൽ ജനങ്ങൾ അവരുടെ ജീവിതയാത്രയിൽ എങ്ങനെയാണ് പ്രവർത്തിക്കുക? ജനങ്ങൾ നാം ചെയ്യുന്ന കാര്യങ്ങൾ എന്താണെന്നു മനസ്സിലാക്കി നമ്മെ അനുകരിക്കുകയാണ്

പതിവ്. നിലവിലിരിക്കുന്ന സാമൂഹ്യവ്യവസ്ഥിതി അഭംഗുരം തുടരണമെങ്കിൽ നാം അവർക്കു മാതൃകയായിരിക്കണം. അതുകൊണ്ട് പ്രാപ്തന്മാരും വിദ്വാന്മാരുമായ ആളുകൾ യാതൊരു കാരണവശാലും കർമ്മങ്ങൾ ഉപേക്ഷിച്ച് അലസന്മാരായി ഇരിക്കുവാൻ പാടില്ല.

സക്താഃ കർമ്മണ്യവിദ്വാംസോ
യഥാ കുർവ്വന്തി ഭാരത
കുര്യാദ്വിദ്വാംസ്തഥാ സക്തഃ
ചികീർഷുർ ലോക സംഗ്രഹം 25

*അല്ലയോ ഭരതവംശജ! ആത്മജ്ഞാനമില്ലാത്തവർ ഈ കർമ്മത്തിൻെറ ഫലം എനിക്കു സിദ്ധിക്കും എന്ന വിചാരത്തോടുകൂടി എങ്ങനെ കർമ്മം ചെയ്യുന്നുവോ, അപ്രകാരം തന്നെ ജ്ഞാനിയായവൻ സക്തി കൂടാതെ ലോകത്തിനു നന്മ ചെയ്യുവാൻ ഇച്ഛയുള്ളവനായി കർമ്മം ചെയ്യണം.*

താൻ ചെയ്യുന്ന പ്രവർത്തനങ്ങളുടെ ഫലം ആഗ്രഹിക്കുന്ന ഒരുവൻ ഫലസിദ്ധിക്കുവേണ്ടി എപ്രകാരമാണോ കർമ്മങ്ങൾ ചെയ്യുന്നത്, അതുപോലെയുള്ള രീതിയിൽ തന്നെയാണ് ഫലം ഇച്ഛിക്കാത്ത ഒരു നിസ്വാർത്ഥനും കർമ്മങ്ങൾ ചെയ്യേണ്ടത്. ഒരു ജനതതിയുടെ ധാർമ്മികമായ സംരക്ഷണത്തിനും സംവർദ്ധനത്തിനും ഇത് അത്യന്താപേക്ഷിതമാണ്. ധർമ്മസംഹിതകളിൽ ഉൾക്കൊള്ളുന്ന ആദർശങ്ങൾക്ക് അനുസൃതമായി ജ്ഞാനികൾ പ്രവർത്തിച്ച് ജനങ്ങൾക്ക് നേതൃത്വം കൊടുക്കുകയും അവർ സാധാരണനായ ഒരുവനിൽ നിന്ന് വ്യത്യസ്തനല്ലെന്നുള്ള തോന്നൽ അവരിൽ ഉളവാക്കുകയും ചെയ്യണം.

ന ബുദ്ധിഭേദം ജനയേത്
അജ്ഞാനാം കർമ്മസംഗിനാം
ജോഷയേത് സർവ്വകർമ്മാണി
വിദ്വാൻ യുക്തഃ സമാചരൻ. 26

*ഒരു ജ്ഞാനി, ഫലേച്ഛയോടെ കർമ്മം ചെയ്യുന്ന അവിവേകികൾക്ക്, സംശയവും തെറ്റിദ്ധാരണയും ഉളവാക്കരുത്. ആത്മാനുഭവമുള്ള ജ്ഞാനി യോഗയുക്തനായി താൻ തന്നെ കർമ്മത്തെ യഥാവിധി ചെയ്ത് അവരെക്കൊണ്ട് സർവ്വ കർമ്മങ്ങളേയും ചെയ്യിക്കുകയാണ് വേണ്ടത്.*

അർജ്ജുനാ, അമ്മയുടെ മുലപ്പാൽ മാത്രം കുടിക്കാൻ പ്രായമുള്ള ഒരു ശിശു ദഹിക്കാൻ പ്രയാസമുള്ള ആഹാരം എങ്ങനെയാണ് കഴിക്കുക? അതുകൊണ്ട് അങ്ങനെയുള്ള ആഹാരം അതിനു കൊടുക്കാൻ പാടില്ല. അതുപോലെ കർമ്മം ചെയ്യാനുള്ള ശക്തി കഷ്ടിച്ചു മാത്രം

ലഭ്യമായിട്ടുള്ളവരോട് ആത്മജ്ഞാനി നേരമ്പോക്കിനായിപ്പോലും കർമ്മരഹിതരാകണമെന്ന് പറയാൻ പാടില്ല. ആത്മജ്ഞാനിയായവൻ സൽക്കർമ്മങ്ങൾ ചെയ്യുന്നതിനുവേണ്ട നേതൃത്വം അവർക്ക് കൊടുക്കുകയും, മഹത്തായ കർമ്മങ്ങളുടെ മാഹാത്മ്യത്തെപ്പറ്റി പ്രകീർത്തിച്ച് അവരെ കേൾപ്പിക്കുകയും, നിസ്വാർത്ഥമായ കർമ്മങ്ങളുടെ മാതൃക സ്വന്തം പ്രവൃത്തികളിൽക്കൂടി അവർക്കു കാണിച്ചു കൊടുക്കുകയുമാണ് വേണ്ടത്. രാജാവിൻേറയും രാജ്ഞിയുടേയും വേഷഭൂഷാദികൾ അണിഞ്ഞു പ്രത്യക്ഷപ്പെടുന്ന ഒരു നടൻ പുരുഷനായും സ്ത്രീയായും കാണികളെ രസിപ്പിക്കുന്നതല്ലാതെ, തന്റെ മനസ്സിൽ പുരുഷനെന്നും സ്ത്രീയെന്നും ഉള്ള ഭേദചിന്ത ഇല്ലാത്തവനായിരിക്കുന്നതുപോലെ, ലോകസംഗ്രഹത്തിനുവേണ്ടി കർമ്മങ്ങൾ ചെയ്യുന്ന ഒരു സത്യദർശി ഒരിക്കലും കർമ്മബന്ധത്തിൽപ്പെട്ട് ഉഴലുകയില്ല.

പ്രകൃതേഃ ക്രിയമാണാനി
ഗുണൈഃ കർമ്മാണി സർവ്വശഃ
അഹങ്കാരവിമൂഢാത്മാ
കർത്താഹമിതി മന്യതേ 27

*എല്ലാ നിലയിലും പ്രകൃതിഗുണങ്ങൾക്ക് അനുസരണമായിട്ടാണ് കർമ്മങ്ങൾ ചെയ്യപ്പെടുന്നത്. എന്നാൽ അഹങ്കാരം കൊണ്ട് മൂഢബുദ്ധിയായവൻ അവയെ 'ഞാൻ ചെയ്യുന്നു' എന്നു വിചാരിക്കുന്നു.*

മറ്റൊരാളുടെ ഭാരമാണു നാം തലയിലേറ്റുന്നതെങ്കിലും ആ ഭാരംകൊണ്ട് നമ്മുടെ തല താണുപോവുകയില്ലേ? അതുപോലെ ദുഷ്കർമ്മങ്ങളും സൽക്കർമ്മങ്ങളും പ്രകൃതിഗുണങ്ങളിൽ (സത്വം, രജസ്സ്, തമസ്സ്) നിന്നാണുണ്ടാകുന്നതെങ്കിലും, മായാമോഹം കൊണ്ട് അതിൻെറ കർത്തൃത്വം തനിക്കാണെന്നു മൂഢന്മാർ സങ്കല്പിക്കുന്നു. അസഹിഷ്ണുവും അഹങ്കാരിയും സ്വാർത്ഥനും ഹ്രസ്വദർശിയും വിഡ്ഢിയുമായ ഒരുവനോട് അധ്യാത്മജ്ഞാനത്തിൻെറ ഗൂഢതത്ത്വങ്ങൾ വെളിവാക്കരുത്.

ഇപ്പോഴത്തേക്ക് ഇത്രയും മതി. അർജ്ജുനാ, നിൻെറ നന്മയ്ക്കുവേണ്ടി ഇനി ഞാൻ പറയാൻ പോകുന്നതു പ്രത്യേകം ശ്രദ്ധിച്ചു കേൾക്കുക.

തത്ത്വവിത്തു മഹാബാഹോ
ഗുണകർമ്മവിഭാഗയോഃ
ഗുണാ ഗുണേഷു വർത്തന്തേ
ഇതി മത്വാ ന സജ്ജതേ 28

*അല്ലയോ മഹാബാഹോ, ഗുണവിഭാഗത്തിനും കർമ്മവിഭാഗത്തിനുമുപരി ആത്മാവിനെ വേർതിരിച്ചറിയുന്ന ആളാകട്ടെ,*

*ഇന്ദ്രിയഗുണങ്ങൾ വിഷയഗുണങ്ങളിൽ പ്രവർത്തിക്കുന്നു എന്നു മനസ്സിലാക്കി, 'ഞാൻ ചെയ്യുന്നു, ഞാൻ അനുഭവിക്കുന്നു' എന്നിങ്ങനെ അവയുമായി കൂടിച്ചേർന്നു കുഴങ്ങുന്നില്ല.*

അർജ്ജുനാ, പ്രകൃതിയിലെ ഗുണവിഭാഗമാണ് കർമ്മ വിഭാഗത്തെ നിയന്ത്രിക്കുന്നത്. പ്രകൃതിയുടെ പരിണാമത്തിൽ നിന്നുടലെടുക്കുന്ന കർമ്മങ്ങൾ ജ്ഞാനിയായ ഒരുവനെ ഒരിക്കലും ബാധിക്കുന്നില്ല. അഹംഭാവത്തിൻെറ അർത്ഥശൂന്യത മനസ്സിലാക്കിയ അവൻ അതിൽനിന്ന് നിശ്ശേഷം മോചിതനാണ്. തൃഷ്ണയിൽ നിന്ന് മോചിതനായ ജ്ഞാനി ഗുണാതീതനും കർമ്മാതീതനുമായി ഉയർന്നിട്ട് അവൻെറ ശരീരത്തിലിരുന്നുകൊണ്ടുതന്നെ കർമ്മങ്ങൾക്ക് സാക്ഷ്യംവഹിക്കുന്നു. സൂര്യകിരണങ്ങളുടെ പ്രകാശംകൊണ്ടാണ് ലോകം മുന്നോട്ടുനീങ്ങുന്നതെങ്കിലും ലോകത്തിലെ യാതൊരു സംഭവവും സൂര്യനെ ബാധിക്കാത്തതുപോലെ മനുഷ്യരൂപത്തിൽ കാണുന്ന തത്ത്വവിത് (ആത്മാവിനെ തിരിച്ചറിയുന്ന ആൾ) ഒരിക്കലും കർമ്മത്താൽ ബന്ധിതനാകുന്നില്ല.

പ്രകൃതേർഗുണസംമൂഢാ
സജ്ജന്തേ ഗുണ കർമ്മസു
താനകൃത്സ്നവിദോ മന്ദാൻ
കൃത്സ്നവിന്ന വിചാലയേത് 29

*പ്രകൃതിഗുണങ്ങളാൽ മോഹിപ്പിക്കപ്പെട്ടിരിക്കുന്നവർ 'ഞങ്ങൾ ഫലത്തിന്നായിക്കൊണ്ട് കർമ്മം ചെയ്യുന്നു' എന്നു വിചാരിച്ച് അതിൽ അഭിമാനിക്കുന്നു. കർമ്മത്തിൽ സക്തിയുള്ളവരും കർമ്മഫലത്തെ മാത്രം ദർശിക്കുന്നവരും മന്ദബുദ്ധികളുമായ ആ മൂഢന്മാരെ, എല്ലാമറിയുന്ന ആത്മജ്ഞാനി വല്ലാതെ പിടിച്ചുകുലുക്കരുത്.*

പ്രകൃതിയുടെ വശീകരണത്തിൽ പെടുകയും പ്രകൃതിഗുണങ്ങളാൽ മായാമോഹിതരാവുകയും ചെയ്യുന്നവർ കർമ്മത്തിൻെറ ചുഴിയിലേക്ക് വലിച്ചിഴയ്ക്കപ്പെടുന്നു. ഇന്ദ്രിയങ്ങൾ പ്രകൃതിഗുണങ്ങളുടെ ആകർഷണത്തിൽപെട്ട് സജീവമാകുമ്പോൾ അവകൾ നടത്തുന്ന കർമ്മങ്ങളൊക്കെ 'ഞാൻ നടത്തുന്നു' എന്നു പാമരന്മാർ വിചാരിക്കുന്നു. അങ്ങനെയുള്ളവരെ ചലിപ്പിക്കാതിരിക്കുവാൻ സമ്പൂർണ്ണജ്ഞാനസമ്പന്നൻ മനസ്സിരുത്തണം.

മയി സർവ്വാണി കർമ്മാണി
സംന്യസ്യാദ്ധ്യാത്മ ചേതസാ
നിരാശീർനിർമ്മമോ ഭൂത്വാ
യുദ്ധ്യസ്വ വിഗതജ്വരഃ 30

*അല്ലയോ അർജ്ജുന, സകല കർമ്മങ്ങളേയും എന്നിലർപ്പിച്ചിട്ട്,*

*മനസ്സിനെ പരമാത്മാവിലുറപ്പിച്ച്, നിഷ്കാമനും മമതയില്ലാത്തവനും വ്യസനത്തെ ത്യജിച്ചവനുമായി യുദ്ധം ചെയ്താലും.*

ആകയാൽ വിഹിതമായ എല്ലാ കർമ്മങ്ങളും സമ്പൂർണ്ണമായി എന്നിൽ സമർപ്പിച്ചുകൊണ്ട് ചെയ്യുക. അപ്പോഴൊക്കെയും നിൻെറ മനസ്സ് എന്നിൽത്തന്നെ ഏകാഗ്രമായി ഉറപ്പിച്ചിരിക്കണം. 'ഇതാണു കർമ്മം, ഞാനാണ് ഇതു ചെയ്യുന്നത്, ഞാൻ ഇതു ചെയ്യും' എന്ന വിധത്തിലുള്ള അഹന്ത ഒരിക്കലും മനസ്സിൽ തോന്നരുത്. ശരീരത്തോടുള്ള താല്പര്യം അവസാനിപ്പിക്കണം. ആഗ്രഹങ്ങളെല്ലാം കൈവെടിയണം. അതിനുശേഷം വന്നുചേരുന്ന എല്ലാ ഇന്ദ്രിയ വിഷയങ്ങളും അനുഭവിച്ചുകൊള്ളുക. ഇനി വില്ല് കൈയിലെടുക്കുക. തേരിൽ കയറി ശാന്തവും ദൃഢവുമായ മനസ്സോടുകൂടി ക്ഷാത്രധർമ്മം പാലിക്കുക. അപ്രകാരം നിൻെറ കീർത്തി ലോകത്തെങ്ങും പരക്കട്ടെ. തിന്മയുടെ നിരന്തരമായ പീഡനത്തിൽനിന്ന് ലോകത്തെ രക്ഷിക്കുക. അല്ലയോ പാർത്ഥാ, സംശയങ്ങളെല്ലാം ദൂരെ അകറ്റുക. യുദ്ധത്തെപ്പറ്റിമാത്രം ചിന്തിക്കുകയും സംസാരിക്കുകയും ചെയ്യുക.

യേ മേ മതമിദം നിത്യം
അനുതിഷ്ഠന്തി മാനവാഃ
ശ്രദ്ധാവന്തോഽ നസൂയന്തോ
മുച്യന്തേ തേഽപി കർമ്മഭിഃ 31

*ആരൊക്കെയാണോ എൻെറ വാക്കുകളിൽ വിശ്വസിച്ച് എന്നിൽ ദോഷത്തെ ആരോപിക്കാതെ എൻെറ ഈ ഉപദേശത്തെ അനുസരിച്ചു നടക്കുന്നത്,അവർ ധർമ്മാധർമ്മങ്ങളായ സകല കർമ്മങ്ങളിൽ നിന്നും മോചിതരാകുന്നു.*

വ്യക്തമായ എൻെറ ഈ അനുശാസനങ്ങൾ ബഹുമാനത്തോടെ അംഗീകരിക്കുകയും വിശ്വാസ്യതയോടെ അനുഷ്ഠിക്കുകയും ചെയ്യുന്നവർ എല്ലാ കർമ്മങ്ങളുടേയും ബന്ധനത്തിൽനിന്ന് മോചിതരായിത്തീരും. അതുകൊണ്ട് നിശ്ചിത ജോലികൾ ശങ്കാവിഹീനം ചെയ്യേണ്ടത് നിൻെറ കർത്തവ്യമാണ്.

യേ ത്വേതദഭ്യസൂയന്തോ
നാനുതിഷ്ഠന്തി മേ മതം
സർവ്വജ്ഞാനവിമൂഢാംസ്താൻ
വിദ്ധി നഷ്ടാനചേതസഃ 32

*എന്നാൽ ആരൊക്കെയാണോ എൻെറ ഈ നിർദ്ദേശം ദോഷദൃഷ്ടിയോടുകൂടി വീക്ഷിച്ച് അനുസരിക്കാതിരിക്കുന്നത്, അവർ വിവേകശൂന്യരും ബ്രഹ്മവിഷയമായും, കർമ്മവിഷയമായുമുള്ള ജ്ഞാനത്തിൽ മൂഢന്മാരുമാണ്. അവരെ നശിച്ചു പോയവരായി ധരിച്ചുകൊള്ളുക.*

നേരേ മറിച്ച് മായാമോഹത്തിൻെറ പിടിയിൽപ്പെട്ട് ഇന്ദ്രിയ ങ്ങളുടെ അതിലാളനങ്ങൾക്കു വിധേയരായി, എൻെറ ഉപദേശങ്ങളെ നിരാകരിക്കുകയോ അതു വെറും വീൺവാക്കാണെന്നു പറഞ്ഞ് നിന്ദാപൂർവ്വം പരിഹസിക്കുകയോ ചെയ്യുന്ന ഒരുവൻ, കാമോന്മാദ മാകുന്ന വീഞ്ഞിൻെറ ലഹരിയിൽ ഇന്ദ്രിയ വിഷയങ്ങളാകുന്ന വിഷം കൊണ്ട് അഭിഷിക്തനായി, അജ്ഞതയാകുന്ന ചെളിക്കുണ്ടിൽ പുതഞ്ഞുപോയിരിക്കുന്ന പാപാത്മാവാണ്. ഒരു പിണത്തിൻെറ കൈയിൽ വെയ്ക്കുന്ന രത്നം ഉപയോഗശൂന്യമാകുന്നതുപോലെ, ഒരന്ധന് പ്രഭാതകിരണങ്ങൾ ആസ്വദിക്കാൻ കഴിയാത്തതുപോലെ, ചന്ദ്രോദയംകൊണ്ട് കാക്കയ്ക്ക് ഒരു പ്രയോജനവും ഇല്ലാത്തതു പോലെ, മൂഢന്മാർക്ക് വിജ്ഞാനം വിവേചിച്ചറിയാൻ പറ്റുകയില്ല. എൻെറ ഉപദേശങ്ങൾക്ക് ഈ വിഡ്ഢികൾ ചെവി കൊടുക്കുകയില്ല. പ്രത്യുത അതിനെ അപഹസിക്കുകയും ചെയ്യും. ഈയാംപാറ്റയ്ക്ക് വിളക്കിൻെറ പ്രകാശം നേരിടാൻ കഴിയുമോ? അതുപോലെ ഇതു സ്വാഭാവികം മാത്രമാണ്. ദീപത്തെ ആശ്ലേഷിക്കാൻ ഒരുമ്പെടുന്ന ഈയാംപാറ്റയെ ദീപം തന്നെ നശിപ്പിക്കുന്നതുപോലെ ഇന്ദ്രിയവിഷയ ങ്ങളുടെ സുഖാനുഭൂതിയിൽപ്പെട്ട് ഈ വിഡ്ഢികൾ സ്വയം നശിക്കുന്നു.

സദൃശം ചേഷ്ടതേ സ്വസ്യാഃ
പ്രകൃതേർജ്ഞാനവാനപി
പ്രകൃതിം യാന്തി ഭൂതാനി
നിഗ്രഹഃ കിം കരിഷ്യതി. 33

*ആത്മജ്ഞാനിപോലും സ്വന്തസ്വഭാവത്തിനനുരൂപമായി ത്തന്നെ പ്രവർത്തിക്കുന്നു. എന്തെന്നാൽ സകലപ്രാണികളും പ്രകൃതിയെ (പൂർവ്വകർമ്മ സംസ്കാരത്തിന്നധീനമായിരിക്കുന്ന സ്വഭാവത്തെ) അനുസരിക്കുന്നു. ഇന്ദ്രിയങ്ങളെയോ മനസ്സിനെയോ ബലാൽ പിടിച്ചടക്കിയതുകൊണ്ട് എന്തു പ്രയോജനമാണ്?*

ആകയാൽ അങ്ങനെയുള്ളവരോട് സംസാരിക്കുന്നതിനുകൂടി ഇടയാകരുത്. ജ്ഞാനികൾ നേരമ്പോക്കിനായിട്ടുപോലും ഇന്ദ്രിയ വിഷയങ്ങളെ താലോലിക്കരുത്. ഒരുവനു സർപ്പത്തോടൊപ്പം സുരക്ഷിതമായി വിഹരിക്കാൻ കഴിയുമോ? ഒരു വ്യാഘ്രത്തിനോട് മമത കാണിച്ചു വിജയിക്കാൻ പറ്റുമോ? മാരകമായ വിഷം കഴിച്ചു ദഹിപ്പിക്കാമോ? തമാശയ്ക്കുവേണ്ടി കത്തിച്ച തീയാണെങ്കിലും അതു പടർന്നുപിടിക്കാൻ ഇടയായാൽ അനിയന്ത്രിതമായിത്തീരും. അതുപോലെ ഇന്ദ്രിയങ്ങളെ അതിൻെറ ഇഷ്ടത്തിനു വിട്ടാൽ അത് ദുരന്തം വരുത്തിവെയ്ക്കും. പ്രകൃതിയുടെ കാരുണ്യത്തിലാണ് ശരീരത്തിൻെറ നിലനില്പ്. പിന്നെന്തിനാണ് ശരീരത്തിനു വിവിധ തരത്തിലുള്ള ആനന്ദാനുഭൂതി നൽകാൻ നാം കിണഞ്ഞു പരിശ്രമിക്കുന്നത്? സ്വതന്ത്രമല്ലാത്ത ശരീരത്തിനു വേണ്ടി രാവും

പകലും ഉഴലുന്നതെന്തിനാണ്? ആവശ്യത്തിലും കവിഞ്ഞ സാധനസാമഗ്രികൾ സംഭരിച്ചുവെച്ച് ജനനം മുതൽ മരണംവരെ ഈ ശരീരത്തെ പരിപാലിക്കുന്നത് എന്തിനാണ്? സ്വധർമ്മത്തിന് വിലോപം വരുത്തിയിട്ട്, ക്ഷീണിതരാകുന്നതുവരെ പണിയെടുത്ത് പണം സമ്പാദിച്ച് ദേഹത്തെ പരിപോഷിപ്പിക്കുന്നത് എന്തിനാണ്? പഞ്ചഭൂതങ്ങളാൽ നിർമ്മിതമായ ഈ ശരീരം പഞ്ചഭൂതങ്ങളിലേക്ക് അലിഞ്ഞു ചേരുമ്പോൾ നമ്മുടെ അദ്ധ്വാനത്തിൻെറ പ്രതിഫലമായി നമുക്ക് എന്താണ് ലഭിക്കുന്നത്? അതുകൊണ്ട് ശരീരപോഷണ ത്തിനുവേണ്ടി അനർഹമായ ശ്രദ്ധ ,ചെലുത്തുന്നത് സ്വയം നാശകരമാണെന്നറിഞ്ഞാലും.

ഇന്ദ്രിയസ്യേന്ദ്രിയസ്യാർത്ഥേ
രാഗദ്വേഷൗ വ്യവസ്ഥിതൗ
തയോർന്ന വശമാഗച്ഛേത്
തൗ ഹ്യസ്യ പരിപന്ഥിനൗ. 34

*ഓരോ ഇന്ദ്രിയത്തിനും അതിൻേറതായ വിഷയത്തിൽ ഇഷ്ടമുള്ളതിനോടു രാഗവും ഇഷ്ടമില്ലാത്തതിനോടു ദ്വേഷവും നിയമേന കാണപ്പെടുന്നു. അവയ്ക്ക് അടിമപ്പെട്ടു പോകരുത്. എന്തെന്നാൽ അവ ഇവൻെറ ശത്രുക്കളാകുന്നു.*

ഇന്ദ്രിയങ്ങൾക്ക് ഇഷ്ടമുള്ള വിഷയങ്ങൾ നൽകിയാൽ മനസ്സ് സന്തുഷ്ടമാകുമെന്നാണു പറയപ്പെടുന്നത്. എന്നാൽ ഇതു കേവലം വ്യാമോഹമാണ്. നിർദ്ദോഷികളെപ്പോലെ കാണപ്പെടുന്ന കൊള്ള ക്കാരുടെ കൂട്ടുകെട്ട് പട്ടണാതിർത്തിവരെ മാത്രം മനസ്സമാധാനം നൽകുന്നതുപോലെയാണിത്. ആളൊഴിഞ്ഞ സ്ഥലത്തു ചെല്ലുമ്പോൾ കൂട്ടുകാർ കൊള്ളക്കാരായി പ്രത്യക്ഷപ്പെടും. ഒരുവൻ ഇന്ദ്രിയ വിഷയങ്ങളിൽ ആനന്ദം കണ്ടെത്തുമ്പോൾ അവന് അതിനോടു കാമം ജനിക്കുകയും അത് അവസാനം മാരകമായി ഭവിക്കുകയും ചെയ്യുന്നു. ചൂണ്ടയിൽ കോർത്തിട്ടിരിക്കുന്ന ഇര ഒരു മത്സ്യത്തെ മോഹിപ്പി ക്കുന്നതുപോലെ, ഇന്ദ്രിയങ്ങളിൽ നൈസർഗ്ഗികമായി അടങ്ങിയിട്ടുള്ള ആഗ്രഹം അയഥാർത്ഥമായ ഒരു സുഖഭോഗത്തിൻെറ പ്രത്യാശ ഉണർത്തുന്നു. തീറ്റിസ്സാധനം കൊണ്ട് മറയ്ക്കപ്പെട്ടിരിക്കുന്ന ചൂണ്ട തൻെറ ജീവനെ ഹനിക്കുന്നതാണെന്ന് മത്സ്യം അറിയാത്തതുപോലെ, ഇന്ദ്രിയവിഷയങ്ങളോടുള്ള ആഭിമുഖ്യവും അഭിനിവേശവും ഒരുവന് നാശകാരണമാണെന്ന് അവൻ മനസ്സിലാക്കുന്നില്ല. ഇന്ദ്രിയ വിഷയങ്ങളോടുള്ള അവൻെറ ആസക്തി അവനെ ജ്വലിക്കുന്ന കോപാഗ്നിയിൽ കൊണ്ടുചെന്നു ചാടിക്കും. ഒരു വേട്ടക്കാരൻ എല്ലാ ഭാഗത്തുനിന്നും മാനിനെ തുരത്തി കൊല്ലുന്നതിനു സൗകര്യമുള്ള ഭാഗത്തേക്ക് ഓടിക്കുന്നതുപോലെയാണ്, ഇന്ദ്രിയവിഷയങ്ങൾ അനുഭവിച്ച് ആനന്ദിക്കണമെന്നുള്ള ഒരുവൻെറ ആഗ്രഹം, അവൻെറ

വിവേചനശക്തിയെ ഓടിച്ചിട്ടു പിടിച്ച് നശിപ്പിക്കുന്നത്. അതുകൊണ്ട് അല്ലയോ പാർത്ഥാ, നീ ഒഴിവാക്കേണ്ട അപകടകാരികളും വഞ്ചക ന്മാരുമായ രണ്ടു ശത്രുക്കളാണ് രാഗവും ദ്വേഷവും. അതുമായിട്ട് കൂട്ടു പിടിക്കരുതെന്നു മാത്രമല്ല, അവയെപ്പറ്റി ചിന്തിപ്പാൻപോലും പാടില്ല. സഹജമായിട്ടുള്ള നിന്റെ ആനന്ദാവസ്ഥയെ നീ നശിപ്പിക്കരുത്.

ശ്രേയാൻ സ്വധർമ്മോ വിഗുണഃ
പരധർമ്മാത് സ്വനുഷ്ഠിതാത്
സ്വധർമ്മേ നിധനം ശ്രേയഃ
പരധർമ്മോ ഭയാവഹഃ 35

*നല്ലവണ്ണം അനുഷ്ഠിക്കപ്പെടുന്ന അന്യധർമ്മത്തേക്കാളും ശ്രേയസ്കരമാണ്, നിന്ദ്യമായിരുന്നാലും സ്വധർമ്മം. എന്തെന്നാൽ സ്വധർമ്മം അനുഷ്ഠിക്കുന്നവന് മരണംപോലും ശ്രേഷ്ഠമാകുന്നു. അന്യധർമ്മാനുഷ്ഠാനം ഭയത്തെ ഉണ്ടാക്കുന്നു.*

എത്രത്തോളം പ്രമാദങ്ങളോ പ്രയാസങ്ങളോ ഉള്ളതായിരു ന്നാലും സ്വധർമ്മാനുസൃതമായ കർമ്മങ്ങൾക്കുവേണ്ടി അനവരതം യത്നിക്കുന്നത്, ശ്രമരഹിതമായ പരധർമ്മങ്ങൾ അനുഷ്ഠിക്കുന്നതിനേ ക്കാൾ ശ്രേഷ്ഠമാണ്. പരധർമ്മം മേന്മയുള്ളതാണെന്നു തോന്നിയാൽ പോലും ഒരുവൻ അവന്റെ ധർമ്മം മാത്രമാണ് അനുഷ്ഠിക്കേണ്ടത്. എന്തിനാണ് ഒരുവൻ അന്യായമായ ആഗ്രഹങ്ങൾ വെച്ചുപുലർത്തു ന്നതും അവ സാദ്ധ്യമാകുമ്പോൾ അവയെ സ്വീകരിക്കുന്നതും? മറ്റുള്ളവരുടെ രമ്യഹർമ്യങ്ങൾ കണ്ടിട്ട് എന്തിനാണ് ഒരുവൻ പുല്ലു മേഞ്ഞ തന്റെ കുടിൽ പൊളിച്ചു കളയുന്നത്? അഗ്നിസാക്ഷിയായി വിവാഹം കഴിച്ച സ്ത്രീ വിരൂപയാണെങ്കിലും അവളുമൊത്തു ദാമ്പത്യജീവിതം കഴിക്കുകയാണ് ശരിയായ ധർമ്മം. അതുകൊണ്ട് ഏറ്റവും അശക്യവും ആയാസകരവുമാണെങ്കിലും ഒരുവൻ അവന്റെ ധർമ്മം പാലിച്ചെങ്കിൽ മാത്രമേ അവന് പരലോകത്ത് രക്ഷയുള്ളു. പഞ്ചസാരചേർന്ന പാൽ മാധുര്യമേറിയ ഒരു പാനീയമാണ്. പക്ഷേ അതു വിരയുടെ ശല്യമുള്ള ഒരു രോഗിയുടെ ആരോഗ്യത്തിനു ഹാനികരമാണ്. എന്നിട്ടും അതു കുടിക്കണമെന്ന് അപ്രകാരമുള്ള ഒരു രോഗി നിർബ്ബന്ധംപിടിക്കുന്നത് അവന്റെ അറിവില്ലായ്മകൊണ്ട് മാത്രമാണ്. അതിന്റെ ദുഷ്ഫലങ്ങൾ അവൻ അനുഭവിക്കേണ്ടിവരും. അതുകൊണ്ട് ഒരുവന് ശ്രേയസ്കരമായിട്ടുള്ളത് എന്താണെന്ന് അവൻ ശ്രദ്ധാപൂർവ്വം ആലോചിക്കണം. മറ്റുള്ളവർക്ക് നല്ലതായി കാണപ്പെടുന്ന കാര്യങ്ങൾ തനിക്ക് അനുയോജ്യമല്ലെന്നു തോന്നിയാൽ അത് ഉപേക്ഷിക്കണം. സ്വകർമ്മാനുഷ്ഠാനത്തിൽ ഒരുവൻ മരിക്കുന്ന തായാൽപോലും അത് ഇഹത്തിലും പരത്തിലും അവന് ശ്രേയസ്കര മായിരിക്കും.

ദേവാധിദേവനായ ശ്രീകൃഷ്ണന്റെ ഈദൃശവാക്കുകൾ

കേട്ടപ്പോൾ അർജ്ജുനൻ പറഞ്ഞു:

ഭഗവാനേ, അങ്ങു പറഞ്ഞതെല്ലാം ഞാൻ ശ്രദ്ധാപൂർവ്വം കേട്ടു. എങ്കിലും എന്റെ മനസ്സിലെ സംശയങ്ങൾ ദൂരീകരിക്കുന്നതിനുവേണ്ടി ഞാൻ ചില കാര്യങ്ങൾ ചോദിക്കുകയാണ്.

*അർജ്ജുന ഉവാച:*

അഥ കേന പ്രയുക്തോഽയം
പാപം ചരതി പൂരുഷഃ
അനിച്ഛന്നപി വാർഷ്ണേയ
ബലാദിവ നിയോജിതഃ 36

*അല്ലയോ വൃഷ്ണിവംശജനായ കൃഷ്ണാ, കാര്യം ഇപ്രകാരമാണെങ്കിൽ, എന്തു കാരണത്താൽ പ്രേരിതനായിട്ടാണ്, ഈ പുരുഷൻ, താൻ ഇച്ഛിക്കുന്നില്ലെങ്കിലും നിർബ്ബന്ധമായി നിയോഗിക്കപ്പെട്ടവനെപ്പോലെ, പാപകർമ്മത്തെ ചെയ്യാൻ ഇടയാകുന്നത്?*

അർജ്ജുനൻ ചോദിച്ചു: പ്രഭോ! നാം പലപ്പോഴും കാണുന്നതുപോലെ ജ്ഞാനികൾപോലും ഉന്നതമായ അവരുടെ അവസ്ഥയിൽ നിന്ന് നിലംപതിച്ച് തെറ്റായ മാർഗ്ഗത്തിൽക്കൂടി ചരിക്കുന്നത് എന്തുകൊണ്ടാണ്? മോചനത്തിന്റെ മാർഗ്ഗം ഉൾപ്പെടെ എല്ലാ കാര്യങ്ങളും അറിവുള്ളവർ ഉൽപഥരായി പരധർമ്മം ഏറ്റെടുക്കുന്നത് എന്തുകൊണ്ടാണ്? അന്ധനായ ഒരുവന് നെല്ലും പതിരും വേർതിരിക്കാൻ കഴിയുകയില്ല. എന്നാൽ വ്യക്തമായി കാഴ്ചയുള്ള ഒരാൾ എങ്ങനെയാണു മതിമയങ്ങി ഭീകരമായ തെറ്റിൽ വീഴുന്നത്? ലൗകികബന്ധങ്ങൾ ഉപേക്ഷിച്ചവർ വീണ്ടും നൂതന ബന്ധങ്ങൾ സൃഷ്ടിച്ച് എന്നും അതൃപ്തരായി കഴിയുന്നു. കാട്ടിലേക്കു പോയവർപോലും തിരിച്ചു നാട്ടിലേക്കു വരുന്നു. എല്ലാറ്റിൽനിന്നും പിന്മാറി, പാപകരമായ കാര്യങ്ങൾ നിശ്ശേഷം ത്യജിച്ചവർ, അറിഞ്ഞുകൊണ്ടുതന്നെ പാപിഷ്ഠമായ ജീവിതഗതിയിലേക്ക് വലിച്ചിഴയ്ക്കപ്പെടുന്നു. മടുപ്പു തോന്നിയിട്ട് തള്ളിക്കളയാൻ ശ്രമിച്ച അതേ കാര്യങ്ങളിൽ അവർക്ക് ഉത്സാഹം തോന്നുകയും അതിൽ നിന്നു രക്ഷപ്പെടാൻ ശ്രമിക്കുന്തോറും അതു നിർദ്ദയമായി അവരെ പിന്തുടരുകയും ചെയ്യുന്നു. ഇപ്രകാരം വിദ്വാന്മാർ പോലും പാപത്തിനും ദുഃസ്വഭാവത്തിനും ബലിയാടുകളാകുന്നു. തെറ്റു ചെയ്യുന്നതിനു നമ്മെ നിർബ്ബന്ധിക്കുന്ന ഏതോ ഒരു ശക്തിയുണ്ട്. ക്രൂരമായ ഈ ശക്തി എന്താണ്? എന്നോടു ദയവായി അതെപ്പറ്റിയെല്ലാം പറഞ്ഞാലും.

*ശ്രീഭഗവാനുവാച:*

കാമ ഏഷ ക്രോധ ഏഷ
രജോഗുണസമുത്ഭവ
മഹാശനോ, മഹാപാപ്മാ
വിദ്ധ്യേനമിഹ വൈരിണം. 37

*ഇതു രജോഗുണത്തിൽ നിന്നുണ്ടായ കാമം (ആശ) ആകുന്നു. ഈ കാമം തടയപ്പെട്ടാൽ ക്രോധമായി മാറുന്നു. ഭക്ഷിക്കുന്തോറും അടങ്ങാതെ പെരുകുന്നതും അതു നിമിത്തം ഏതു പാപം ചെയ്യാനും പ്രേരണ നൽകുന്നതുമായ ഈ കാമം ജീവിതത്തിൽ നമ്മുടെ ശത്രുവാണെന്നറിഞ്ഞാലും.*

മനുഷ്യഹൃദയത്തിന് ആനന്ദം നൽകുന്നവനും ആശാരഹിതരായ യോഗികളുടെ ആശാകേന്ദ്രവുമായ പുരുഷോത്തമൻ പറഞ്ഞത് എന്താണെന്നു ശ്രദ്ധിക്കുക.

ഭഗവാൻ അരുളി: "കാമവും ക്രോധവും കനിവിൻെറ സ്പർശം പോലുമില്ലാത്ത രണ്ടു മഹാവ്യാധികളാണ്. അവർ സംഹാരദേവതയെപ്പോലെയാണ് പ്രവർത്തിക്കുന്നത്. അവർ ജാഗ്രതയോടെ ജ്ഞാനത്തിൻെറ നിധി കാത്തു സൂക്ഷിക്കുന്ന കരിമൂർഖന്മാരാണ്. ജ്ഞാനത്തിൻെറ നിധിയെടുക്കാൻ ആഗ്രഹിക്കുന്നവരെ അവർ ദംശിച്ചു കൊല്ലും. പ്രാപഞ്ചിക സുഖങ്ങളുടെ താഴ്‌വരയിൽ വിഹരിക്കുന്ന വ്യാഘ്രങ്ങളാണവർ. അവർ കർമ്മപഥത്തിൽ പതിയിരിക്കുന്ന കൊലയാളികളാണ്. ഭൗതിക ശരീരമാകുന്ന ദുർഗ്ഗം പടുത്തുയർത്താൻ ഉപയോഗിച്ച പാറക്കല്ലുകളായ അവർ ദുർഗ്ഗത്തെ ചുറ്റി വലയം ചെയ്തിരിക്കുന്ന കിടങ്ങുകൾപോലെ ആത്മാവിനെ ഇന്ദ്രിയ സുഖങ്ങളുടെ തടങ്കലിലാക്കുന്നു. അവർ പ്രപഞ്ചത്തിന് ഒരു ഭാരമാണ്. അവർ മനസ്സിൻെറ കുത്സിത പ്രവർത്തനങ്ങളിൽ നിന്നും ജന്മമെടുത്ത പിശാചുക്കളാണ്. അവരെ ഗ്രസിച്ചിരിക്കുന്നത് രജോഗുണമാണ്. അവരെ പരിപോഷിപ്പിക്കുന്നത് അജ്ഞതയാണ്. രജോഗുണത്തിൽ നിന്നാണ് ജന്മമെടുത്തതെങ്കിലും, അവരെ പോറ്റുന്നതും ലാളിക്കുന്നതും തമോഗുണമാണ്. തമോഗുണം അതിൻെറ സ്ഥിരസ്വഭാവമായ അഹങ്കാരവും അന്ധമായ രാഗമോഹാദിഗുണങ്ങളും അവർക്കു ദാനമായി കൊടുത്തിട്ടുണ്ട്. അവർ ജീവന് മൃത്യു വരുത്തുന്ന ശത്രുക്കളാകയാൽ അവർക്ക് മൃത്യുദേവൻെറ ആസ്ഥാനത്തു വളരെയേറെ മതിപ്പുണ്ട്. ഈ രാക്ഷസന്മാർക്ക് വിശക്കുമ്പോൾ വിശ്വം മുഴുവൻ ഒറ്റ ഉരുളയ്ക്കു മതിയാവില്ല. അവരുടെ പ്രവർത്തനങ്ങൾ മുന്നോട്ടു കൊണ്ടു പോകുന്നതു പ്രത്യാശയുടെ സഹായത്തോടെയാണ്. പ്രത്യാശയുടെ ഇളയസഹോദരിയാണ് വ്യാമോഹം. അവൾ കാമക്രോധാദികളെ അങ്ങേയറ്റം ബഹുമാനിക്കുന്നു. ദർപ്പമാണ് കാമക്രോധാദികളുടെ ഉറ്റ ചങ്ങാതി. അവർ തമ്മിൽ എപ്പോഴും അടുത്തു സമ്പർക്കം പുലർത്തുന്നതുകൊണ്ട് ലോകത്തെ മുഴുവൻ അവർ അവരുടെ വിരൽത്തുമ്പിൽ നൃത്തമാടിക്കുന്നു.

കാമക്രോധങ്ങൾ സത്യത്തിൻെറ ജഠരത്തിൽ അസത്യം കുത്തിനിറച്ച് കൗടില്യത്തിന് അംഗീകാരം ഉണ്ടാക്കിക്കൊടുക്കുന്നു. അവർ മനസ്സമാധാനമാകുന്ന പതിവ്രതയെ അപഹരിച്ചെടുത്തിട്ട് തൽസ്ഥാനത്ത് അജ്ഞതയാകുന്ന കുലടയെ കുടിയിരുത്തി അവളുടെ ദുഷ്പ്രവൃത്തികളിൽക്കൂടി അസംഖ്യം സജ്ജനങ്ങളെ കളങ്കപ്പെടുത്തുന്നു. വിശേഷജ്ഞാനത്തിൻെറ ശക്തിയെ അവർ

നശിപ്പിക്കുകയും, വൈരാഗ്യത്തിൻെറ തോല് പൊളിക്കുകയും ആത്മ നിയന്ത്രണത്തിൻെറ കഴുത്തു ഞെരിക്കുകയും ചെയ്യുന്നു. സംതൃപ്തി യുടെ കാനനഛായയെ അവർ വെട്ടിത്തെളിക്കുകയും, സഹിഷ്ണുത യുടെ പ്രാകാരത്തെ ഇടിച്ചുനിരത്തുകയും ആനന്ദത്തിൻെറ വൃക്ഷ ത്തൈകളെ പിഴുതെറിയുകയും ചെയ്യുന്നു. അവർ ആത്മീയ ജ്ഞാനത്തിൻെറ മുളകളെ നുള്ളിക്കളയുകയും സന്തോഷത്തിൻെറ പേരുപോലും തുടച്ചുനീക്കുകയും താപത്രയങ്ങളുടെ അഗ്നി മനുഷ്യമനസ്സിൽ പടർത്തുകയും ചെയ്യുന്നു. അവർ ശരീരത്തോടൊപ്പം ജനിക്കുകയും ജീവനിലും ആത്മാവിലും ലയിച്ചിരിക്കുകയും ചെയ്യുന്നതിനാൽ ബ്രഹ്മദേവനുപോലും അവരെ കണ്ടുപിടിക്കാൻ സാദ്ധ്യമല്ല. അവർ ബുദ്ധിയുടെ സമീപം വസിക്കുന്നു. വിജ്ഞാന ത്തോടൊപ്പം സ്ഥാനമാനങ്ങൾ വഹിക്കുന്നതിൽ ആസ്വദിക്കുകയും ചെയ്യുന്നു. തന്മൂലം ഒരിക്കൽ സംക്ഷുബ്ധമായാൽ അവരുടെ സംഹാര പ്രവർത്തനം അനിയന്ത്രിതമായിത്തീരുന്നു. അവർ ഒരു മനുഷ്യനെ വെള്ളമില്ലാതെ മുക്കിക്കൊല്ലും; അഗ്നിയില്ലാതെ ചാമ്പലാക്കിക്കളയും; ഒരു വാക്കുപോലും പറയാതെ നശിപ്പിക്കുകയും ചെയ്യും. അവർ ആയുധമില്ലാതെ ഒരുവനെ ഹിംസിക്കും; പാശമില്ലാതെ ബന്ധിക്കും; വാതുകെട്ടി വിദ്വാന്മാരെ കീഴടങ്ങാൻ നിർബ്ബന്ധിതരാക്കും. അവർ ചെളിയില്ലാതെ ഒരുവനെ പൂഴ്ത്തിക്കളയും; വലയില്ലാതെ ഒരുവനെ കുടുക്കിലാക്കും. അവരുടെ കാഠിന്യംകൊണ്ട് അവർ ഒരിക്കലും പരാജിതരാവുകയില്ല. അവർ ഓരോരുത്തൻേറയും അന്തർഭാഗത്തു വസിക്കുന്നതുകൊണ്ട് നാം അറിയുന്ന മറ്റൊന്നിനേയും പോലെ നമുക്ക് അവരെ അറിയാൻ കഴിയുന്നില്ല.

ധൂമേനാവ്രിയതേ വഹ്നിഃ
യഥാ ദർശോ മലേന ച
യഥോല്ബേനാവൃതോ ഗർഭഃ
തഥാ തേനേദമാവൃതം 38

*അഗ്നി പുകയാലും കണ്ണാടി അഴുക്കിനാലും ഗർഭത്തിലുള്ള ശിശു ജരായുവാലും എപ്രകാരം മൂടപ്പെട്ടിരിക്കുന്നുവോ അപ്രകാരം ഇത് (ജ്ഞാനം) അതിനാൽ (കാമത്താൽ) മൂടപ്പെട്ടിരിക്കുന്നു.*

ഒരു സർപ്പം ചന്ദനമരത്തിൻെറ വേരിൽ ചുറ്റിയിരിക്കുന്നതു പോലെ, ഗർഭസ്ഥശിശുവിനെ പൊതിഞ്ഞിരിക്കുന്ന പിണ്ഡചർമ്മം പോലെ, സൂര്യനു കിരണങ്ങളില്ലാതെ നിലനില്പില്ലാത്തതുപോലെ, പുകയില്ലാതെ തീയില്ലാത്തതുപോലെ, പൊടിപിടിക്കാത്ത കണ്ണാടി യില്ലാത്തതുപോലെ ജ്ഞാനത്തെ കാമമില്ലാതെ ഒറ്റയ്ക്ക് നാം ഒരിക്കലും കാണുന്നില്ല. നല്ല വിത്താണെങ്കിൽ പോലും അത് ഉമി കൊണ്ടു മൂടപ്പെട്ടിരിക്കുന്നു.

ആവൃതം ജ്ഞാനമേതേന
ജ്ഞാനിനോ നിത്യവൈരിണാ
കാമരൂപേണ കൗന്തേയ
ദുഷ്പൂരേണാനലേന ച. 39

*അല്ലയോ കൗന്തേയാ, എത്രയൊക്കെ അനുഭവിച്ചാലും തൃപ്തിവരാത്തതും, വിറകിടുന്തോറും കൂടുതൽ കൂടുതൽ കത്തിജ്ജ്വലിക്കുന്ന അഗ്നിയെന്നപോലെ അനുഭവിക്കുന്തോറും കൂടിക്കൊണ്ടിരിക്കുന്നതും ജ്ഞാനിയുടെ നിത്യശത്രുവുമായ ഈ കാമത്താൽ ,ജ്ഞാനം (ആത്മാനുഭവം) മറയ്ക്കപ്പെട്ടിരിക്കുന്നു.*

ജ്ഞാനം സഹജമായി രാഗദ്വേഷങ്ങളില്ലാത്തതാണെങ്കിലും കാമത്താലും ക്രോധത്താലും ആവരണം ചെയ്യപ്പെട്ടിരിക്കുന്നതുകൊണ്ട് അതിൻെറ ഉള്ളറിയാൻ കഴിയുന്നില്ല. കാമത്തെ കീഴടക്കിയെങ്കിൽ മാത്രമേ ഒരുവന് ജ്ഞാനം ലഭിക്കുകയുള്ളു. എന്നാൽ രാഗദ്വേഷത്തെ അടക്കുക അസാദ്ധ്യമാണ്. അതിനെ നശിപ്പിക്കുന്നതിനായി ശാരീരിക ശക്തി സംഭരിച്ചാൽ തന്നെയും ആ ശക്തി വിറക് അഗ്നിയെ കൂടുതൽ ജ്വലിപ്പിക്കുന്നതുപോലെ കാമക്രോധാദികളെ ഉദ്ദീപിപ്പിക്കുകയായിരിക്കും ചെയ്യുക.

ഇന്ദ്രിയാണി മനോബുദ്ധിഃ
അസ്യാധിഷ്ഠാനമുച്യതേ
ഏതൈർവിമോഹയത്യേഷഃ
ജ്ഞാനമാവൃത്യ ദേഹിനം. 40

*ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും ഈ കാമത്തിൻെറ ഇരിപ്പിടമെന്ന് പറയപ്പെടുന്നു. ഈ കാമം ഇന്ദ്രിയങ്ങളെ ആശ്രയിച്ച് ആത്മാനുഭവത്തെ മറച്ചുകൊണ്ട് ജീവനെ പലവിധത്തിൽ മോഹിപ്പിക്കുന്നു.*

തസ്മാത് ത്വമിന്ദ്രിയാണ്യാദൗ
നിയമ്യ ഭരതർഷഭ
പാപ്മാനം പ്രജഹി ഹ്യേനം
ജ്ഞാനവിജ്ഞാനനാശനം. 41

*ഹേ ഭരതശ്രേഷ്ഠാ, അതുകൊണ്ട് നീ ഇന്ദ്രിയങ്ങളെ ആദ്യംതന്നെ നിയന്ത്രിച്ചിട്ട് ആത്മജ്ഞാനത്തെയും ശാസ്ത്രവിജ്ഞാനത്തെയും നശിപ്പിക്കുന്നതും പാപരൂപമായിരിക്കുന്നതുമായ ഈ കാമത്തെ നശിപ്പിക്കുക.*

ഇന്ദ്രിയാണി പരാണ്യാഹുഃ
ഇന്ദ്രിയേഭ്യഃ പരം മനഃ

മനസസ്തു പരാബുദ്ധിഃ
യോ ബുദ്ധേഃ പരതസ്തു സഃ 42

*ദേഹാദികളേക്കാൾ ഇന്ദ്രിയങ്ങളും ഇന്ദ്രിയങ്ങളേക്കാൾ മനസ്സും മനസ്സിനേക്കാൾ ബുദ്ധിയും ശ്രേഷ്ഠമാകുന്നു എന്നു വിദ്വാന്മാർ പറയുന്നു. എന്നാൽ ബുദ്ധിയേക്കാൾ ശ്രേഷ്ഠമായത് ഏതോ, അത് അവൻ (ആത്മാവ്) ആകുന്നു.*

ഏവം ബുദ്ധേ പരം ബുദ്ധ്വാ
സംസ്തഭ്യാത്മാനമാത്മനാ
ജഹി ശത്രും മഹാബാഹോ
കാമരൂപം ദുരാസദം 43

*അല്ലയോ അർജ്ജുന, ഇപ്രകാരം ബുദ്ധിയേക്കാൾ ശ്രേഷ്ഠമായി ആത്മാവിനെ അറിഞ്ഞിട്ട് നിശ്ചയാത്മകമായ ബുദ്ധികൊണ്ട് മനസ്സിനെ അടക്കി ജയിപ്പാൻ പ്രയാസമായ കാമരൂപമായ ശത്രുവിനെ ഹനിച്ചാലും.*

അർജ്ജുനാ, കാമങ്ങളെ കീഴടക്കാൻ പ്രയോഗിക്കുന്ന ഉപായങ്ങളൊക്കെ അതിനെ ശക്തിപ്പെടുത്തുന്നതായിട്ടാണ് കാണുന്നത്. ഹഠയോഗികളെപ്പോലും കാമം കീഴടക്കുന്നു. ഇതിൻെറ പങ്കപ്പാടിൽ നിന്ന് രക്ഷപ്പെടാൻ ഒരു വഴിമാത്രമേയുള്ളു. അതനുഷ്ഠിക്കാനുള്ള ഉൾക്കരുത്ത് നിനക്ക് ഉണ്ടെങ്കിൽ ഞാൻ അതു വിശദീകരിച്ചുതരാം.

കാമത്തിൻെറ ഇരിപ്പിടം എല്ലാ കർമ്മങ്ങളുടേയും ഉത്ഭവസ്ഥാനമായ ഇന്ദ്രിയങ്ങളാണ്. അതുകൊണ്ട് നീ നിൻെറ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുകയാണ് വേണ്ടത്. അപ്പോൾ നിൻെറ മനസ്സ് അലഞ്ഞുതിരിയാതെ ഒരിടത്ത് ഉറച്ചു നില്ക്കും. ബുദ്ധി സ്വതന്ത്രമാകും. കാമത്തിനും ക്രോധത്തിനും ലഭിച്ചിരുന്ന എല്ലാ അവലംബവും പിന്തുണയും ഇല്ലാതാകും. സൂര്യകിരണങ്ങളില്ലാതെ മരീചിക നിലനില്ക്കാത്തതുപോലെ മനസ്സിൽനിന്ന് കാമക്രോധങ്ങളെ ഓടിച്ചാൽ അവ താനെ ഇല്ലാതാകും. കാമവും ക്രോധവും നാമാവശേഷമാകുമ്പോൾ നിനക്ക് ആത്മജ്ഞാനം ഉണ്ടാവുകയും പരമാനന്ദം അനുഭവപ്പെടുകയും ചെയ്യും.

സഞ്ജയൻ ധൃതരാഷ്ട്രനോടു പറഞ്ഞു: മഹാരാജാവേ, ശ്രീകാന്തനായ ശ്രീകൃഷ്ണൻ, പരിപൂർണ്ണരിൽ പരിപൂർണ്ണനായ ഭഗവാൻ, ദേവാധിദേവനായ മഹാവിഷ്ണു അർജ്ജുനനോട് ഇപ്രകാരം പറഞ്ഞു:

ഇനിയും പുരാതനമായ ചില കഥകൾ ഭഗവാൻ അർജ്ജുനനോടു പറയും. അതു കേൾക്കുമ്പോൾ പാണ്ഡുപുത്രൻ ചോദ്യങ്ങളും ചോദിക്കും. ഭഗവാൻെറ കാവ്യാത്മകമായ മറുപടി കേഴ്വിക്കാരെ

ആനന്ദഭരിതരാക്കും. നിവൃത്തിനാഥിൻെറ ശിഷ്യനായ ജ്ഞാനദേവൻ അതു നിങ്ങളോടു പറയുന്നതായിരിക്കും. നിങ്ങളുടെ ധിഷണാശക്തിയെ ഉദ്ദീപിപ്പിക്കുക. ഭഗവാനും അർജ്ജുനനും തമ്മിലുള്ള മധുരതരമായ സംഭാഷണം കേട്ട് ആസ്വദിക്കുക.

ജ്ഞാനേശ്വരൻ തൻെറ ശ്രോതാക്കളോടു പറഞ്ഞു.

ഓം തത് സത്
ഇതി ശ്രീമത് ഭഗവദ്ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുനസംവാദേ
കർമ്മയോഗോ നാമ
തൃതീയോƒദ്ധ്യായഃ

*കർമ്മയോഗം എന്ന*
*മൂന്നാം അദ്ധ്യായം കഴിഞ്ഞു.*

അദ്ധ്യായം നാല്

# ജ്ഞാനകർമ്മസന്ന്യാസയോഗം

ജ്ഞാനേശ്വരൻ പറഞ്ഞു:

ശ്രവണേന്ദ്രിയങ്ങൾ ഇന്ന് അനുഗൃഹീതങ്ങളായിരിക്കുന്നു. ഗീതയുടെ ഭണ്ഡാരം അവയുടെ മുന്നിൽ തുറന്നുവെയ്ക്കപ്പെട്ടിരിക്കുന്നു. ഇതുവരെ സ്വപ്നമെന്നു കരുതിയിരുന്നത് ഇപ്പോൾ യാഥാർത്ഥ്യമായിത്തീർന്നിരിക്കുന്നു. ഗീതയിലെ പ്രഥമവും പ്രധാനവുമായ പ്രതിപാദ്യവിഷയം ആത്മീയജ്ഞാനമാണ്. ഭഗവാൻ കൃഷ്ണനാണ് അതിന്റെ പ്രയോക്താവ്. അദ്ദേഹത്തിന്റെ ഭക്തന്മാരിൽ അഗ്രേസരനായ അർജ്ജുനനാണ് ഇതു ശ്രവിക്കുന്നത്. പഞ്ചമരാഗത്തിന്റെ ശ്രവണസുഖത്തോടൊപ്പം പരിമളവും മാധുര്യവും ഒന്നുചേർന്നു നിറഞ്ഞുനില്ക്കുന്ന ഈ അത്ഭുതകരമായ കഥ വിസ്തരിക്കുന്നത് അനന്തമായ ആനന്ദമാണ്. ശ്രോതാക്കൾക്ക് മഹത്തായ ഭാഗ്യം കൈവന്നിരിക്കുന്നു. ആകയാൽ എല്ലാ ഇന്ദ്രിയങ്ങളേയും ശ്രവണേന്ദ്രിയത്തിൽ കേന്ദ്രീകരിച്ച് വിഭവസമ്പൂർണ്ണമായ ഗീതാസംവാദം കേട്ട് ആനന്ദമടയുക.

ഇത്രയുമായപ്പോൾ ശ്രോതാക്കൾ മുറവിളികൂട്ടി. "ഈ ആലങ്കാരികഭാഷണങ്ങളൊക്കെ മതിയാക്കി ഗീതയിലെ സംവാദത്തെപ്പറ്റി പറഞ്ഞുതുടങ്ങുക.

ഇതുകേട്ട് ജ്ഞാനേശ്വർ മഹാരാജ് പറഞ്ഞുതുടങ്ങി.

ശ്രീകൃഷ്ണനും അർജ്ജുനനും കൂടി സംഭാഷണം നടത്തുന്ന അവസരത്തിൽ സഞ്ജയൻ ധൃതരാഷ്ട്ര മഹാരാജാവിനോടു പറയുകയാണ്:

മഹാരാജാവേ, ഭഗവാൻ അത്യന്തം വാത്സല്യത്തോടെയാണ് അർജ്ജുനനോട് സംസാരിച്ചത്. തന്മൂലം അർജ്ജുനൻ ആത്മീയമായ ഉൽക്കർഷത്താൽ അനുഗൃഹീതനായി. ഭഗവാൻ തന്റെ ഉത്തമ രഹസ്യങ്ങൾ അർജ്ജുനന് പ്രകടമാക്കിക്കൊടുത്തു. അദ്ദേഹം ഇതു തന്റെ പിതാവായ വസുദേവനോ മാതാവായ ദേവകിക്കോ ഭ്രാതാവായ ബലരാമനോ വെളിപ്പെടുത്തിക്കൊടുത്തിരുന്നില്ല. ലക്ഷ്മീദേവിക്കുപോലും സിദ്ധിക്കാത്ത തരത്തിലുള്ള പ്രേമവായ്പാണ് അർജ്ജുനന് ഭഗവാനിൽ നിന്നു സർവ്വാധീനമായി ലഭിച്ചത്. അദ്ദേഹം അതത്രയും അർജ്ജുനനുവേണ്ടി കരുതിവെച്ചിരിക്കുകയായിരുന്നു. സനകാദി മുനികൾ ഇതിനുവേണ്ടി യുഗങ്ങളായി കാത്തിരുന്നുവെങ്കിലും

അവരുടെ ആഗ്രഹം അർജ്ജുനന്റെ മാതിരി ഫലപ്രാപ്തിയിലെത്തിയില്ല. അംബുജാക്ഷന് അർജ്ജുനനോടുള്ള അൻപ് അതുല്യമാണ്. അതിനുള്ള അർജ്ജുനന്റെ അർഹത അത്രത്തോളം അനുപമമായിരുന്നു. അരൂപനായ ഈശ്വരൻ അർജ്ജുനനുവേണ്ടി സരൂപിയായി അവതരിച്ചു. തത്ത്വത്തിൽ ഇരുവരും ഒന്നുതന്നെയാണെന്നാണ് എനിക്കു കാണാൻ കഴിയുന്നത്. സാധാരണയായി അദ്ദേഹം യോഗികൾക്ക് അപ്രാപ്യനും വേദങ്ങൾക്കു ദുർഗ്രാഹ്യനും ഏകാഗ്രമായ ധ്യാനത്തിനുപോലും എത്തിപ്പെടാൻ കഴിയാത്തവനുമാണ്. അപ്രകാരം അനാദിയും നിശ്ചലനും പരമാത്മാവുമായ ഭഗവാൻ കൃഷ്ണൻ അർജ്ജുനനോട് അന്യൂനമായ വിധത്തിൽ കാരുണ്യം കാണിച്ചിരിക്കുന്നു. സത്യത്തിൽ വിശ്വത്തിന്റെ മുഴുവൻ ഘടനയുംകൊണ്ട് ആച്ഛാദനം ചെയ്യപ്പെട്ടിരിക്കുന്ന ഭഗവാൻ, അർജ്ജുനനോടുള്ള സ്നേഹാതിരേകംകൊണ്ട് അതിന്റെ പരിധിക്കു പുറത്തിറങ്ങി മാനുഷരൂപം കൈക്കൊണ്ടിരിക്കുന്നു. അഹോ അർജ്ജുനന്റെ ഭാഗ്യാതിരേകം അന്യാദൃശംതന്നെ.

*ശ്രീഭഗവാനുവാച:*

ഇമം വിവസ്വതേ യോഗം
പ്രോക്തവാനഹമവ്യയം
വിവസ്വാൻ മനവേ പ്രാഹ
മനുരിക്ഷ്വാകവേ ƒ ബ്രവീത് 1

*ഒരിക്കലും നാശമില്ലാത്ത, ഒരു തരത്തിലും തെറ്റിപ്പോകാത്ത ഈ യോഗനിയമത്തെ ഞാൻ വിവസ്വാന് (സൂര്യന്) ഉപദേശിച്ചു. സൂര്യൻ അതു മനുവിനും മനു ഇക്ഷ്വാകുവിനും ഉപദേശിച്ചു.*

ഭഗവാൻ പാണ്ഡുപുത്രനോടു പറഞ്ഞു: ഞാൻ ഈ കർമ്മയോഗത്തെ ഒരിക്കൽ ആദിത്യന് ഉപദേശിച്ചു. എന്നാൽ അത് അനവധിയുഗങ്ങൾക്കു മുമ്പായിരുന്നു. പിന്നീട് സൂര്യൻ അതു വിശദമായി തന്റെ പുത്രനായ മനുവിനു വെളിവാക്കിക്കൊടുത്തു. വൈവസ്വതമനു അത് അനുഷ്ഠിച്ചിട്ട് തന്റെ പുത്രനായ ഇക്ഷ്വാകുവിന് ഉപദേശിച്ചു. ഇപ്രകാരം പരമ്പരാഗതമായിട്ടുള്ളതാണ് ഈ യോഗം.

ഏവം പരമ്പരാപ്രാപ്തം
ഇമം രാജർഷയോ വിദുഃ
സ കാലേനേഹ മഹതാ
യോഗോ നഷ്ടഃ പരന്തപ 2

*അല്ലയോ പരന്തപ, ഇപ്രകാരം പരമ്പരയായി കിട്ടിക്കൊണ്ടിരുന്ന ഈ കർമ്മയോഗം പല രാജർഷിമാരും (രാജാക്കന്മാർതന്നെ ഋഷികളായിട്ടുള്ളവർ) നല്ലതുപോലെ അറിഞ്ഞിരിക്കുന്നു. എന്നാൽ ഈ*

*യോഗം കാലം നീണ്ടുപോയതോടെ ലോകത്തിനു നഷ്ടമായിപ്പോയി.*

അല്ലയോ പരന്തപ! (ശത്രുക്കളെ തപിപ്പിക്കുന്നവനേ!) പിന്നീട് പല രാജർഷിമാരും കർമ്മയോഗം അഭ്യസിക്കുകയും അതിൽ നിപുണരാവുകയും ചെയ്തു. എന്നാൽ ഇപ്പോൾ ഇതെപ്പറ്റി അറിവുള്ളവരാരും ഇല്ല. മനുഷ്യൻ തൻെറ ശരീരത്തിലും ഇന്ദ്രിയസുഖാനുഭവത്തിലും കൂടുതലായി ആസക്തനായിരിക്കുന്നതുകൊണ്ട്, ആത്മജ്ഞാനത്തെ അവൻ വിസ്മരിക്കുന്നു. ഇന്ദ്രിയസുഖങ്ങളാണ് ആനന്ദത്തിൻെറ പാരമ്യത്തിലെത്തിക്കുന്ന ഉപാധിയെന്നു കരുതുന്ന അവന് ആത്മവിശ്വാസംതന്നെ നശിച്ചിരിക്കുന്നു. ഐഹികജീവിതമാണ് ഏറ്റവും വിലപ്പെട്ടതെന്ന് അവൻ വിശ്വസിക്കുന്നു. ദിഗംബരരായ മുനിമാർ വസിക്കുന്ന ഗ്രാമത്തിൽ ആരാണു പട്ടുവസ്ത്രം അണിയാൻ ആഗ്രഹിക്കുന്നത്? അന്ധനായി ജനിച്ച ഒരുവന് സൂര്യൻെറ വില അറിയാൻകഴിയുമോ? ബധിരരായ ഒരു കൂട്ടം ആളുകളുടെ ഇടയിൽ ആരാണ് സംഗീതത്തെ അഭിനന്ദിക്കുന്നത്? അപ്രകാരം ആത്മീയ ദർശനത്തെക്കുറിച്ച് അജ്ഞരും സംസാരബന്ധത്തിൽനിന്ന് വിമുക്തരായി ആത്മീയജീവിതം നയിക്കണമെന്ന് ആഗ്രഹമില്ലാത്തവരും, അജ്ഞാനാന്ധകാരത്തിൽ വട്ടം കറങ്ങുന്നവരുമായ ആത്മാക്കൾക്ക് എൻെറ ദിവ്യഭാവത്തിൻെറ ദർശനം എങ്ങനെയാണ് സിദ്ധിക്കുന്നത്? എങ്ങനെയാണ് ഈ മോഹജാലം വൃദ്ധി പ്രാപിച്ചതെന്നറിഞ്ഞുകൂടാ ഈ യോഗമാകട്ടെ ലോകത്തിൽനിന്ന് അപ്രത്യക്ഷമായിട്ട് ഇപ്പോൾ കാലം ഏറെ കഴിഞ്ഞിരിക്കുന്നു.

സ ഏവായം മയാ തേƒ ദ്യ
യോഗഃ പ്രോക്തഃ പുരാതനഃ
ഭക്തോƒസി മേ സഖാ ചേതി
രഹസ്യം ഹ്യേതദുത്തമം 3

*നീ എൻെറ ഭക്തനും സ്നേഹിതനുമായതുകൊണ്ട് പണ്ടുതന്നെ വെളിപ്പെടുത്തിയിട്ടുള്ള ഈ യോഗം ഇപ്പോൾ ഞാൻ നിനക്ക് ഉപദേശിക്കുകയാണ്. ഇതു രഹസ്യവും ശ്രേഷ്ഠവും ആകുന്നു.*

അല്ലയോ അർജ്ജുനാ, അതേ യോഗം തന്നെയാണ് നിനക്കു ഞാൻ ഇപ്പോൾ ഉപദേശിക്കുന്നത്. അതേപ്പറ്റി നീ അശേഷം സംശയിക്കേണ്ട. ഈ കർമ്മയോഗം എൻെറ അത്യഗാധമായ ജീവിതരഹസ്യമാണ്. എന്നിട്ടും, നീ എനിക്ക് ഏറ്റവും പ്രിയങ്കരനായതുകൊണ്ടുമാത്രം ഇതു നിന്നിൽനിന്നും രഹസ്യമായി വെയ്ക്കുന്നില്ല.

അല്ലയോ ധനുർദ്ധരാ! നീ സ്നേഹത്തിൻെറ മൂർത്തീഭാവമാണ്; ഈശ്വരഭക്തിയുടെ ജീവനാഡിയാണ്; സൗഹൃദത്തിൻെറ സ്രോതസ്സാണ്; വിശ്വാസ്യതയുടെ അസ്തിവാരമാണ്. അപ്രകാരമുള്ള നിന്നിൽ നിന്ന് ഞാൻ എന്തെങ്കിലും ഒളിച്ചുവെയ്ക്കുന്നതു ശരിയാണോ? അതുകൊണ്ട് നാം ഒരു വലിയ യുദ്ധത്തെ അഭിമുഖീകരിച്ചു

നില്ക്കുകയാണെങ്കിലും അതെല്ലാം അല്പനേരം മാറ്റിവെച്ചിട്ട് നിൻെറ അജ്ഞതയ്ക്ക് ഞാൻ അറുതിവരുത്തുന്നതാണ്, ശല്യത്തെ വകവെയ്ക്കാതെ.

*അർജ്ജുന ഉവാച:*
അപരം ഭവതോ ജന്മ
പരം ജന്മ വിവസ്വതഃ
കഥമേതദ്വിജാനീയാം
ത്വമാദൗ പ്രോക്തവാനിതി 4

*അങ്ങയുടെ ജനനം പില്ക്കാലത്തുണ്ടായ സംഭവമാണല്ലോ. പക്ഷേ വിവസ്വാൻ ജനിച്ചത് അതിനെത്രയോ മുമ്പാണ്. അപ്പോൾ അങ്ങ് ആദ്യം അദ്ദേഹത്തിന് ഉപദേശിച്ചുവെന്നു പറഞ്ഞാൽ ഞാൻ വിശ്വസിക്കുന്നതെങ്ങനേ?*

അർജ്ജുനൻ ചോദിച്ചു: അല്ലയോ കരുണാനിധിയായ ദേവാ! ഒരു മാതാവിന് തൻെറ ശിശുവിനോടു സ്നേഹമുണ്ടാകുന്നതിൽ എന്തെങ്കിലും അത്ഭുതത്തിന് അവകാശമുണ്ടോ? സംസാരജീവിതത്തിൽ തളർച്ചയും ക്ഷീണവും ബാധിക്കുന്നവർക്ക് അങ്ങ് ഒരഭയസ്ഥാനമാണ്. അഗതികൾക്ക് അൻപേറിയ അമ്മയാണ്. ഞങ്ങളുടെ (പാണ്ഡവരുടെ) ജീവിതം തന്നെ അങ്ങയുടെ ദിവ്യമായ അനുഗ്രഹത്തിന് കടപ്പെട്ടിരിക്കുന്നു. അംഗവൈകല്യമുള്ള ഒരു ശിശുവിന് ജന്മം നൽകാൻ ഇടയാകുന്ന മാതാവ് അതിനെ ജനനം മുതൽക്കുതന്നെ പ്രത്യേകം പരിചരിക്കണമെന്ന് പറയേണ്ടതുണ്ടോ? അങ്ങേയ്ക്ക് ഞങ്ങളോടുള്ള ബന്ധം അപ്രകാരമാണ്. ഞാൻ അങ്ങയോടു ചില കാര്യങ്ങൾ ചോദിക്കാൻ ആഗ്രഹിക്കുന്നു. അത് അങ്ങ് ശ്രദ്ധയോടെ കേൾക്കണമെന്നും എന്നോടു നീരസം തോന്നരുതെന്നും പ്രത്യേകമായ അപേക്ഷയുണ്ട്. കർമ്മയോഗരഹസ്യത്തെപ്പറ്റി അങ്ങ് വിവസ്വാന് ഉപദേശിച്ചുവെന്നുള്ള അങ്ങയുടെ പ്രസ്താവന ഒരു നിമിഷനേരത്തേക്കുപോലും എനിക്കു വിശ്വസിക്കാൻ കഴിയുന്നില്ല. ഞങ്ങളുടെ പൂർവ്വികന്മാർക്കുപോലും വിവസ്വാൻ ആരായിരുന്നെന്ന് അറിയാമായിരുന്നില്ല. പിന്നെ എങ്ങനെ, എപ്പോഴാണ്, അങ്ങു വിവസ്വാന് ഉപദേശം നൽകിയത്? വിവസ്വാൻ അതിപുരാതനമായ കാലത്ത് ജീവിച്ച ആളല്ലേ?; അങ്ങയുടെ ഉത്ഭവം ഈ അടുത്ത കാലത്തും. ആ നിലയ്ക്ക് അങ്ങയുടെ ഈ പ്രസ്താവനയിൽ വൈരുദ്ധ്യമുണ്ട്. അതേ സമയത്ത്, അല്ലയോ ഭഗവാനേ, അങ്ങയുടെ ജീവിതം ഞങ്ങൾക്ക് ഒരു നിഗൂഢതത്വമാണ്. ആ നിലയ്ക്ക് അങ്ങു പറഞ്ഞതു സത്യമല്ലെന്ന് എനിക്ക് എങ്ങനെ പറയാൻ കഴിയും? ആകയാൽ അങ്ങ് സൂര്യദേവന് ഈ ഉപദേശം നൽകിയതിനെപ്പറ്റി, വ്യക്തമായി മനസ്സിലാക്കത്തക്കവിധത്തിൽ എന്നോടു പറഞ്ഞാലും.

*ശ്രീഭഗവാനുവാച:*

ബഹൂനി മേ വ്യതീതാനി
ജന്മാനി തവ ചാർജ്ജുന
താന്യഹം വേദ സർവ്വാണി
ന ത്വം വേത്ഥ പരന്തപ 5

*അല്ലയോ അർജ്ജുന, എന്റേയും നിന്റേയും വളരെ ജന്മങ്ങൾ കഴിഞ്ഞുപോയിട്ടുണ്ട്. അവയെ എല്ലാം ഞാനറിയുന്നു. നീ അവയെ അറിയുന്നില്ല.*

ഭഗവാൻ പറഞ്ഞു: ഞാൻ വിവസ്വാന്റെ കാലത്ത് ജനിച്ചിരുന്നില്ലെന്നു വിചാരിക്കുന്ന നിന്റെ മനസ്സ് സങ്കീർണ്ണമായതു സ്വാഭാവികമാണ്. നമുക്കിരുവർക്കും അനവധി ജന്മങ്ങൾ ഇതിനുമുമ്പ് ഉണ്ടായിട്ടുണ്ടെന്നുള്ള വസ്തുത നിനക്ക് അറിഞ്ഞുകൂടാ. നിന്റെ പൂർവ്വജന്മങ്ങളൊന്നും നീ ഓർമ്മിക്കുന്നില്ല. എന്നാൽ സന്ദർഭത്തിനാവശ്യമായപ്പോഴൊക്കെ ഞാനെടുത്ത എന്റെ എല്ലാ അവതാരങ്ങളെപ്പറ്റിയും എനിക്കു നല്ലതുപോലെ ഓർമ്മയുണ്ട്.

അജോƒപി സന്നവ്യയാത്മാ
ഭൂതാനാ മീശ്വരോƒപി സൻ
പ്രകൃതിം സ്വാമധിഷ്ഠായ
സംഭാവാമ്യാത്മമായയാ. 6

*ഞാൻ ജനനരഹിതനാണ്; നാശരഹിതനാണ് സർവ്വജീവജാലങ്ങളുടേയും ഉള്ളിലിരുന്ന് അവയെ നിയന്ത്രിക്കുന്ന ഈശ്വരനുമാണ്. എങ്കിലും എന്റെ മായയെ വശീകരിച്ചിട്ട് ഞാൻ സ്വമായാശക്തികൊണ്ട്, എന്നാൽ സൃഷ്ടമായ പ്രകൃതിയെ വശത്താക്കിയിട്ട്, അവതാരം ചെയ്യുന്നു.*

അർജ്ജുനാ, എന്റെ എല്ലാ മുൻ അവതാരങ്ങളെപ്പറ്റിയും എനിക്ക് ഇന്നും ശരിയായ ഓർമ്മയുണ്ട്. പരമാർത്ഥത്തിൽ ഞാൻ ജനിക്കുന്നില്ലെങ്കിലും എന്റെ സ്വന്തം പ്രകൃതിയിലൂടെ ഞാൻ സ്വമായകൊണ്ട് ആവിർഭവിക്കുന്നു. ഞാൻ അവതരിക്കുമ്പോഴും എന്റെ മൗലികമായ ആദ്യന്തരഹിതത്വം അക്ഷയമായും അഖണ്ഡമായും നിലനില്ക്കുന്നു. എന്റെ അവതാരത്തിലും അതിൽനിന്നുള്ള വിരാമത്തിലും ദർശിക്കുന്ന രൂപങ്ങൾ മായാഗുണങ്ങളുടെ സ്വാധീനശക്തിയിൽ നിന്നുളവാകുന്ന പ്രതിരൂപഭാവങ്ങൾ മാത്രമാണ്. ഇതൊന്നും എന്റെ സ്വതന്ത്രാവസ്ഥയെ ഒരിക്കലും ബാധിക്കുന്നില്ല. അവതാരകാലത്തു ഞാൻ കർമ്മാനുഷ്ഠാനത്തിനു വിധേയനായിക്കാണുന്നുണ്ടെങ്കിൽ അതും യഥാർത്ഥത്തിൽ ഉള്ളതല്ല; വെറും മിഥ്യാബോധത്തിന്റെ ഫലമായിട്ടുണ്ടാകുന്നതാണ്. മിഥ്യാബോധം മറയുമ്പോൾ ഞാൻ അരൂപിയും നിർഗ്ഗുണനുമായി അറിയപ്പെടുന്ന

താണ്. ഒരേ വസ്തു കണ്ണാടിയിൽ പ്രതിഫലിക്കുമ്പോൾ രണ്ടെന്നു തോന്നുന്നു. എന്നാൽ നേരാംവണ്ണം ചിന്തിക്കുമ്പോൾ പ്രതിബിംബമായി കണ്ട രണ്ടാമത്തെ വസ്തു യഥാർത്ഥത്തിൽ ഉള്ളതല്ലെന്ന് ബോദ്ധ്യപ്പെടും. അതുപോലെ, അല്ലയോ അർജ്ജുനാ, ഞാൻ യഥാർത്ഥത്തിൽ അരൂപിയായ പരബ്രഹ്മമാണ്. എന്നാൽ ഞാൻ മായയെ അവലംബിക്കുമ്പോൾ ശരീരം സ്വീകരിക്കുന്നു. അതു പ്രത്യേകമായ ചില ഉദ്ദേശ്യത്തോടെയാണ്.

യദാ യദാ ഹി ധർമ്മസ്യ
ഗ്ലാനിർഭവതി ഭാരത,
അഭ്യുത്ഥാനമധർമ്മസ്യ
തദാത്മാനം സൃജാമ്യഹം 7

*അല്ലയോ ഭരതവംശജ! ഏതേതു കാലത്തിൽ ധർമ്മത്തിനു ഗ്ലാനി (ഹാനി)യും അധർമ്മത്തിന് ആധിക്യവും ഉണ്ടാകുന്നുവോ, അതതു കാലത്തിൽ ഞാൻ എന്റെ മായ കൊണ്ട് എന്നെത്തന്നെ സൃഷ്ടിക്കുന്നു. (സ്വയം അവതരിക്കുന്നു.)*

എല്ലാ കാലങ്ങളിലും ലോകത്തിന്റെ ആത്മീയ ഘടനയെ സംരക്ഷിക്കണമെന്നുള്ളതു ഞാൻ അനാദികാലം മുതൽക്കേ അംഗീകരിച്ചിട്ടുള്ള ആചാര്യമര്യാദയാണ്. അക്കാരണത്താൽ തിന്മ നന്മയെ തോല്പിക്കുകയും അപകടത്തിലാക്കുകയും ചെയ്യുന്ന സന്ദർഭത്തിൽ, ഞാൻ അരൂപിയും അജനുമാണെന്ന കാര്യം മാറ്റി വെയ്ക്കുകയും അതിനോടു വിട പറയുകയും ചെയ്യുന്നു.

പരിത്രാണായ സാധൂനാം
വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ
സംഭവാമി യുഗേ യുഗേ. 8

*സജ്ജനങ്ങളെ രക്ഷിക്കുന്നതിനും ദുഷ്ടന്മാരെ നശിപ്പിക്കുന്നതിനും ധർമ്മത്തെ നിലനിർത്തുന്നതിനും വേണ്ടി ഞാൻ യുഗം തോറും അവതാരം ചെയ്യുന്നു.*

പുണ്യാത്മാക്കളായ എന്റെ ഭക്തന്മാരുടെ താൽപര്യം പരിരക്ഷിക്കുന്നതിനും അജ്ഞതയുടെ അന്ധകാരം നിശ്ശേഷം നശിപ്പിക്കുന്നതിനുമായി ഞാൻ മനുഷ്യരൂപ ധാരിയായി അവതരിക്കുന്നു. എന്നിട്ട് അധർമ്മത്തിന്റെ അവസാനത്തെ ദുർഗ്ഗംവരെ ഞാൻ തകർക്കുന്നു; ദുഷ്ടന്മാരുടെ ദുഷിച്ച തത്ത്വശാസ്ത്രരേഖകളെ പിച്ചിച്ചീന്തിക്കളയുന്നു; സജ്ജനങ്ങളെക്കൊണ്ട് പരമാനന്ദവാഴ്ചയുടെ വിജയപതാക പറപ്പിക്കുന്നു; ദുഷ്ടന്മാരുടെ വംശവിച്ഛേദം വരുത്തുകയും മഹാത്മാക്കളുടെ മാഹാത്മ്യവും മാന്യതയും വീണ്ടെടുക്കുകയും ചെയ്യുന്നു; ധർമ്മ

ത്തേയും സദാചാരത്തേയും ആനന്ദകരമായി ഒരുമിപ്പിക്കുന്നു; ആത്മാവിന്റെ അഗ്നിജ്വാലയിൽ പുക പടർത്തുന്ന അവിശ്വാസത്തേയും അന്യായത്തേയും തുടച്ചുമാറ്റുന്നു; ആത്മീയദർശനത്തിന്റെ തിരിനാളം ദീപ്തിമത്താക്കുന്നു; തന്മൂലം നിത്യമായ ഒരു ദീപാവലിയുടെ നെടുങ്കാലം യോഗികൾക്ക് സമാഗതമാകുന്നു.

ഈശ്വരഭക്തിയും ധർമ്മനിഷ്ഠയും ജീവിതത്തിൽ നിറഞ്ഞുനിൽക്കുമെന്നുള്ളതിനാൽ ലോകം മുഴുവൻ ആത്മദർശനത്തിന്റെ ആനന്ദംകൊണ്ട് വീർപ്പുമുട്ടും. ഞാൻ മനുഷ്യാകൃതി സ്വീകരിക്കുമ്പോൾ നന്മ നിറഞ്ഞ ഒരു ജീവിതത്തിന്റെ പൊൻപുലരി പൊട്ടിവിടരുകയും അതിന്റെ ഒളിയേറ്റ് മലയോളം ഉയർന്നു നില്ക്കുന്ന പാപങ്ങൾ മഞ്ഞുപോലെ ഉരുകിയൊലിച്ചു പോവുകയും ചെയ്യും. ഈ ലക്ഷ്യം നിറവേറ്റാനാണ് ഞാൻ യുഗങ്ങൾ തോറും മനുഷ്യനായി അവതരിക്കുന്നത്. എന്നാൽ സമ്യഗ്ദർശനം സാധിച്ച ഒരു യോഗിക്കുമാത്രമേ ഇതു ശരിയാംവണ്ണം മനസ്സിലാക്കാൻ കഴിയൂ.

ജന്മ കർമ്മ ച മേ ദിവ്യം
ഏവം യോ വേത്തി തത്ത്വതഃ
ത്യക്ത്വാ ദേഹം പുനർജന്മ
നൈതി മാമേതി സോ$f$ർജ്ജുന. 9

*അല്ലയോ അർജ്ജുന, ദിവ്യമായ എന്റെ അവതാരത്തേയും കർമ്മത്തേയും ഏവൻ ഇപ്രകാരം ശരിയായി അറിയുന്നുവോ, അവൻ ഈ ദേഹത്തെ ഉപേക്ഷിച്ചശേഷം ഇനിയൊരു ജന്മത്തെ പ്രാപിക്കുന്നില്ല. അവൻ മുക്തനായി എന്നെത്തന്നെ പ്രാപിക്കുന്നു.*

എന്റെ ജനനരഹിതവും കർമ്മരഹിതവുമായ സ്വഭാവത്തെ യഥാർത്ഥത്തിൽ നിലനിർത്തിക്കൊണ്ട് മാത്രമാണ് ഞാൻ ജന്മമെടുക്കുന്നതെന്നും കർമ്മങ്ങൾ ചെയ്യുന്നതെന്നുമുള്ള ശാശ്വതമായ സത്യം അറിയുന്നവൻ മാത്രമേ മോചിതനാവുകയുള്ളൂ. അങ്ങനെയുള്ളവൻ മർത്ത്യലോകത്ത് ജീവിക്കുന്നുവെങ്കിലും അവൻ ദേഹത്തോടുള്ള ബന്ധം ഇല്ലാത്തവനായിട്ടാണ് വർത്തിക്കുന്നത്. കാലക്രമത്തിൽ അവന്റെ ശരീരം പഞ്ചഭൂതങ്ങളിൽ അലിഞ്ഞുചേരുമ്പോൾ, അവൻ എന്റെ ശാശ്വതികമായ സത്തയിൽ വിലയം പ്രാപിക്കുന്നു.

വീതരാഗഭയക്രോധാഃ
മന്മയാ മാമുപാശ്രിതാഃ
ബഹവോ ജ്ഞാനതപസാ
പൂതാ മദ്ഭാവമാഗതാഃ 10

*രാഗം (ആശ), ഭയം, ക്രോധം എന്നിവയെ പൂർണ്ണമായി ഉപേക്ഷിച്ചവരും, സദാ മനസ്സിനെ എന്നിൽത്തന്നെ വെച്ചിരിക്കുന്നവരും,*

*എല്ലായ്പ്പോഴും എന്നെത്തന്നെ ഉപാസിക്കുന്നവരുമായ വളരെ ആളുകൾ ജ്ഞാനം കൊണ്ടും തപസ്സുകൊണ്ടും പരിശുദ്ധന്മാരായി എന്റെ സായുജ്യത്തെ പ്രാപിച്ചിട്ടുണ്ട്.*

ഭൂതവർത്തമാന കാലങ്ങളെപ്പറ്റി യാതൊരു ആകുലതയും ഇല്ലാത്തവർ രാഗവിമുക്തരാണ്. അവർ ക്രോധത്തിന് അടിപ്പെടുകയില്ല. അവർ ഇന്ദ്രിയവിഷയങ്ങളോട് മമത പുലർത്തുകയില്ല. അവർ എപ്പോഴും എന്നിൽത്തന്നെ ലീനരായിരിക്കും. എന്നെ സേവിക്കാൻ വേണ്ടി മാത്രമാണ് അവർ ജീവിക്കുന്നത്. അവർ ആത്മചിന്തനത്തിൽ മുഴുകിക്കഴിയുന്നു. പരമാത്മജ്ഞാനത്തിൽ അവർ ആനന്ദം കണ്ടെത്തുന്നു. അവർ പവിത്രമായ കഠിനതപസ്സിൽനിന്ന് സംജാതമായ മഹത്ത്വത്തിന്റെ മിന്നിത്തിളങ്ങുന്ന സങ്കേതങ്ങളാണ്. അവർ അവബോധത്തിന്റെ ആസ്ഥാനങ്ങളാണ്. അവർ പുണ്യപുരുഷന്മാരാണ്. പവിത്രമായ തീർത്ഥാടനകേന്ദ്രങ്ങളെ അവർ പവിത്രതരമാക്കുന്നു. അങ്ങനെയുള്ളവരും ഞാനും തമ്മിൽ വ്യത്യാസങ്ങളൊന്നും ഇല്ലാത്തതുകൊണ്ട് അവർ അനായാസേന ഞാനുമായി സാത്മ്യം പ്രാപിക്കുന്നു. ഞങ്ങളെ തമ്മിൽ വേർതിരിക്കുന്ന യാതൊരു മറകളും ഇല്ല. പിത്തള ക്ലാവു പിടിച്ച് കറുക്കുകയില്ലെങ്കിൽ കനകത്തെ ആരെങ്കിലും ശ്രദ്ധിക്കുകയോ അതു സമ്പാദിക്കുന്നതിനുവേണ്ടി ശ്രമിക്കുകയോ ചെയ്യുമോ? അതുപോലെ തീവ്രമായ ആത്മീയ സാധനയിലൂടെയും നിരന്തരമായ അനുഷ്ഠാനങ്ങളിലൂടെയും വിശുദ്ധി കൈവന്നവർ ജ്ഞാനതപസ്വികളായി ഒടുവിൽ പരമാത്മസ്വരൂപമായ എന്നിൽ നിസ്സംശയം എത്തിച്ചേരുന്നു.

യേ യഥാ മാം പ്രപദ്യന്തേ
താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ
മനുഷ്യാഃ പാർത്ഥ, സർവ്വശഃ 11

*മനുഷ്യർ ഏതുവിധം എന്നെ ശരണം പ്രാപിക്കുന്നുവോ അതേവിധം തന്നെ ഞാൻ അവരെ അനുഗ്രഹിക്കുന്നു. അല്ലയോ പാർത്ഥാ, ഏതു ദിശയിൽ നിന്നും മനുഷ്യർ എന്റെ മാർഗ്ഗമാണ് അവലംബിക്കുന്നത്.*

എന്നിൽ ജീവിതം സമർപ്പിച്ചിട്ടുള്ളവർക്ക് അവരുടെ വിശ്വാസത്തിനനുസൃതമായി സ്നേഹവും ശ്രദ്ധയും എന്നിൽ നിന്നു ലഭിക്കുമെന്നുള്ളത് ക്രമാനുസാരമായ കാര്യം മാത്രമാണ്. എല്ലാ മനുഷ്യരും നൈസർഗ്ഗികമായിത്തന്നെ എന്റെ ദിവ്യമായ പൊരുളിനെ ആരാധിക്കാൻ തയ്യാറാകുന്നു. എന്നാൽ അജ്ഞതകൊണ്ട് അപഥസഞ്ചാരം ചെയ്യുന്ന ആളുകൾ, ഒന്നായ എന്നെ പലതായി സങ്കല്പിക്കുന്നു; നാമമില്ലാത്ത എനിക്ക് പല നാമങ്ങളും നൽകുന്നു. നിർവചിക്കാൻ കഴിയാത്ത എന്നെ വിവിധരൂപത്തിൽ ദേവന്മാരും ദേവികളുമാക്കി

വിവരിക്കുന്നു. ഞാൻ ഏകമായി തുല്യശക്തിയോടെ എല്ലായിടത്തും സ്ഥിതിചെയ്യുന്നുവെങ്കിലും, കുഴഞ്ഞുമറിഞ്ഞ ചിന്താഗതിക്കടിപ്പെട്ട്, അവർ എന്നെ ഉയർന്നതും താഴ്ന്നതുമായ പലതട്ടുകളിലുമായി ദർശിക്കുന്നു

കാങ്ക്ഷന്ത കർമ്മണാം സിദ്ധിം
യജന്ത ഇഹ ദേവതാഃ
ക്ഷിപ്രം ഹി മാനുഷേ ലോകേ
സിദ്ധിർഭവതി കർമ്മജാ 12

*ഈ ലോകത്തിൽ കർമ്മംചെയ്ത് പലതും നേടാൻ കൊതിക്കുന്നവർ ആഗ്രഹനിവൃത്തിക്കു സഹായികളെന്നുകരുതുന്ന ദേവതകളെ ആരാധിക്കുന്നു. എന്തുകൊണ്ടെന്നാൽ മനുഷ്യലോക ത്തിൽ കർമ്മത്തിൽനിന്നുള്ള ഫലസിദ്ധി വേഗമുണ്ടാകുന്നു*

ഇപ്രകാരമുള്ളവർ ബഹുമുഖ ലക്ഷ്യങ്ങളോടെ അവരവരുടെ മനോഭാവം അനുസരിച്ച് വിവിധ ദേവതകളെ, ശരിയായ ആചാരക്രമ ങ്ങളോടും ആരാധനാ വ്യവസ്ഥകളോടും കൂടി ആരാധിക്കുന്നു. അതിൻെറ ഫലമായി ആവശ്യമുള്ളത് ഈ ദേവതകളിൽനിന്നു നേടിയെടുക്കുന്നതിൽ അവർ വിജയിക്കുന്നു. എന്നാൽ ഇത് അവരുടെ കർമ്മഫലം മാത്രമാണെന്നുള്ള രഹസ്യം അവർ മനസ്സിലാക്കുന്നില്ല. ഈ ലോകത്ത് ഒരുവൻെറ സ്വന്തം കർമ്മങ്ങളേക്കാൾ വലുതായി ഒരു ദാനകർത്താവില്ല. യഥാർത്ഥത്തിൽ ഈ കർമ്മത്തിൽ, നൽകുന്നവനും വാങ്ങുന്നവനും കർമ്മങ്ങൾ തന്നെയാണ്. കർമ്മങ്ങൾ മാത്രമേ ഈ ലോകത്തിൽ ഫലങ്ങളെ ജനിപ്പിക്കുകയുള്ളൂ. വിതയ്ക്കുന്നത് മാത്രമാണ് ഫലമായി നാം കൊയ്തെടുക്കുന്നത്. കണ്ണാടിയുടെ മുന്നിൽ കാണിക്കുന്ന വസ്തുവിൻെറ പ്രതിബിംബം മാത്രമേ കണ്ണാടിയിൽ പ്രതിഫലിക്കുകയുള്ളു. മലയുടെ അടിവാരത്തിലിരുന്നു പുറപ്പെടു വിക്കുന്ന ശബ്ദം മാത്രമേ പ്രതിദ്ധ്വനിക്കുകയുള്ളു. അതുപോലെ, വിവിധ ദേവതമാരോടുള്ള ആരാധനയുടെ അടിസ്ഥാനവിശ്വാസം ഞാനാണെങ്കിലും, ഓരോരുത്തനും അവനവൻെറ ആഗ്രഹവും കർത്തവ്യപാലനവും അനുസരിച്ചുള്ള കർമ്മഫലം മാത്രമേ ലഭിക്കുകയുള്ളു.

ചാതുർവർണ്ണ്യം മയാ സൃഷ്ടം
ഗുണകർമ്മവിഭാഗശഃ
തസ്യ കർത്താരമപി മാം
വിദ്ധ്യകർത്താരമവ്യയം 13

*ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്ന നാലു വർണ്ണങ്ങൾ ഗുണങ്ങളുടേയും കർമ്മങ്ങളുടേയും വിഭാഗത്തെ*

*അനുസരിച്ച് എന്നാൽ സൃഷ്ടിക്കപ്പെട്ടു. ഞാൻ അതിൻെറ കർത്താവാണെങ്കിലും പരമാർത്ഥത്തിൽ എന്നെ അകർത്താവായും വ്യയമില്ലാത്തവനായും അറിഞ്ഞാലും.*

സത്ത്വാദിഗുണങ്ങളുടേയും ശമ ദമാദി കർമ്മങ്ങളുടേയും വിഭാഗത്തോടുകൂടിയതാണ് ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നീ നാലു വർണ്ണങ്ങൾ. അവയെ ഞാൻ സൃഷ്ടിച്ചു എന്നറിയുക അതോടൊപ്പം പ്രകൃതിഗുണങ്ങളുടെ സ്വഭാവാനുസൃതമായ കർമ്മങ്ങളും ഞാൻ ഏർപ്പെടുത്തുകയുണ്ടായി. മനുഷ്യർ എല്ലാവരും മൗലികമായ തത്ത്വങ്ങളിൽ ഒരുപോലെയാണ്. എന്നാൽ അവരവരുടെ പ്രകൃതിഗുണങ്ങളുടേയും കർമ്മങ്ങളുടേയും അടിസ്ഥാനത്തിൽ അവർ നാലു വർണ്ണങ്ങളായി തരംതിരിക്കപ്പെടുന്നു. ഇക്കാരണത്താൽ അല്ലയോ ധനുർദ്ധരാ, ഞാൻ ചാതുർവർണ്ണ്യത്തിൻെറ അകർത്താവാണെന്നും അറിയുക.

ന മാം കർമ്മാണി ലിമ്പന്തി
ന മേ കർമ്മഫലേ സ്പൃഹാ
ഇതി മാം യോഽഭിജാനാതി
കർമ്മഭിർന സ ബദ്ധ്യതേ 14

*കർമ്മങ്ങളൊന്നും എനിക്ക് ഒരു കളങ്കവും ഉണ്ടാക്കുന്നില്ല; എനിക്കു കർമ്മഫലത്തിൽ ആഗ്രഹവുമില്ല. ഇപ്രകാരമുള്ളവനാണു ഞാനെന്ന് യാതൊരുവൻ മനസ്സിലാക്കുന്നുവോ അവൻ കർമ്മങ്ങളാൽ ബദ്ധനായിത്തീരുന്നില്ല.*

ഏവം ജ്ഞാത്വാ കൃതം കർമ്മ
പൂർവ്വൈരപി മുമുക്ഷുഭിഃ
കുരു കർമ്മൈവ തസ്മാത് ത്വം
പൂർവ്വൈഃ പൂർവ്വതരം കൃതം 15

*ഇപ്രകാരം (അഹങ്കാരം മുതലായവ കൂടാതെ ചെയ്യപ്പെടുന്ന കർമ്മം ബന്ധകരമായി ഭവിക്കുന്നില്ലെന്ന്) അറിഞ്ഞിട്ടും പണ്ടുമുതൽ സത്യാന്വേഷികൾ കർമ്മം അനുഷ്ഠിച്ചിട്ടുണ്ട്. അതുകൊണ്ട് പൂർവ്വികന്മാർ പണ്ടു ചെയ്തുപോന്ന പ്രകാരം നീയും കർമ്മത്തെത്തന്നെ ചെയ്യുക.*

ഇപ്രകാരം എല്ലാ വിധത്തിലുമുള്ളതായ ജീവിതവ്യവസ്ഥകളുടേയും ഉൽപ്പത്തി എന്നിൽ നിന്നാണെങ്കിലും ഞാൻ അതിൻെറ കർത്താവല്ല. ഇതറിയുന്നവൻ എല്ലാ ബന്ധത്തിൽ നിന്നും മുക്തനാകും. ഇതറിയാതെ മുൻകാലങ്ങളിൽ പലരും മുക്തിനേടുന്നതിനു വേണ്ടി കർമ്മങ്ങൾ ചെയ്തിട്ടുണ്ട്. എന്നാൽ ഈ കർമ്മങ്ങൾക്ക് യാതൊരു ഫലവും സിദ്ധിക്കുകയില്ല. വരണ്ടുണങ്ങിയ വിത്തുകൾ വിതച്ചാൽ

കിളിർക്കാത്തതുപോലെ ഈ കർമ്മങ്ങൾ ഫലശൂന്യങ്ങളായി പോകും. ഫലത്തിൽ ആശവെയ്ക്കാതെ ചെയ്യുന്ന കർമ്മങ്ങൾകൊണ്ട് ആരും ബന്ധിതരാകുന്നില്ല. അതു മോക്ഷത്തിലേക്കു നയിക്കും. അർജ്ജുനാ, വിവേകിയായ ഒരു സത്വാന്വേഷി കർമ്മത്തേയും അകർമ്മത്തേയും അവൻെറ ഇഷ്ടാനിഷ്ടപ്രകാരം വ്യാഖ്യാനിക്കുന്നതു ശരിയല്ല.

കിം കർമ്മ കിമകർമ്മേതി
കവയോf പ്യത്ര മോഹിതാഃ
തത്തേ കർമ്മ പ്രവക്ഷ്യാമി
യജ് ജ്ഞാത്വാ മോക്ഷ്യസേfശുഭാത്. 16

*കർമ്മം എന്താകുന്നു, അകർമ്മം എന്താകുന്നു എന്നീ വിഷയത്തിൽ ബുദ്ധിമാന്മാർ കൂടി മോഹിക്കുന്നു, കുഴങ്ങുന്നു. അതിനാൽ യാതൊന്നറിഞ്ഞാൽ (അനുഷ്ഠിച്ചാൽ) നീ സംസാരബന്ധത്തിൽനിന്ന് മോചിക്കുമോ, ആ കർമ്മത്തെ നിനക്ക് ഞാൻ ഉപദേശിച്ചുതരാം*

എന്താണ് കർമ്മം? എന്താണ് അകർമ്മത്തിൻെറ സ്വഭാവ വിശേഷങ്ങൾ? വിവേകികൾപോലും ഇതേപ്പറ്റി ചിന്തിച്ചു കുഴങ്ങുകയും ക്ലേശിക്കുകയും ചെയ്തിട്ടുണ്ട്. ഒരു കള്ളനാണയം നല്ല നാണയമെന്ന നിലയിൽ കണ്ണുകളെ വഞ്ചിക്കുന്നതുപോലെ കേവലം ഇച്ഛ കൊണ്ടുമാത്രം ഒരു നവലോകത്തിന് രൂപം കൊടുക്കുവാൻ കഴിവുള്ള ശക്തന്മാരായ യോഗികൾപോലും, അകർമ്മത്തെക്കുറിച്ചുള്ള അസ്പ ഷ്ടമായ ധാരണകൊണ്ട് കർമ്മബന്ധത്തിൻെറ കുരുക്കിൽപെട്ടുഴലാൻ ഇടയായിട്ടുണ്ട്. ദീർഘവീക്ഷണമുള്ളവർക്കുപോലും ഈ കാര്യത്തിൽ അമളി പറ്റുമെങ്കിൽ, വിഡ്ഢികളുടെ കാര്യം പിന്നെ പറയാനുണ്ടോ? അതുകൊണ്ട് ഇതെപ്പറ്റി ഞാൻ കൂടുതൽ വിശദമായി പറയാം.

കർമ്മണോ ഹ്യപി ബോദ്ധവ്യം
ബോദ്ധവ്യം ച വികർമ്മണഃ
അകർമ്മണശ്ച ബോദ്ധവ്യം
ഗഹനാ കർമ്മണോ ഗതിഃ 17

*എന്തെന്നാൽ ശാസ്ത്രവിഹിതമായ കർമ്മങ്ങളെപ്പറ്റിയും നിഷിദ്ധങ്ങളായ കർമ്മങ്ങളെ(വികർമ്മങ്ങൾ)പ്പറ്റിയും അറിയേണ്ടതായി ട്ടുണ്ട്. അതുപോലെതന്നെ കർമ്മമൊന്നുമില്ലാത്ത സ്ഥിതി (അകർമ്മം)യുടെയും തത്ത്വം ഗ്രഹിക്കണം. കർമ്മാകർമ്മവികർമ്മ ങ്ങളുടെ യഥാർത്ഥമായ തത്ത്വത്തെ അറിവാൻ വളരെ പ്രയാസമാകുന്നു.*

പ്രപഞ്ചം ഉടലെടുക്കുന്നതും നിലനിൽക്കുന്നതും കർമ്മം കൊണ്ടാകുന്നു. ഒരുവൻ ആദ്യമായി കർമ്മത്തിൻെറ സ്വരൂപം ഗ്രഹിച്ചി രിക്കണം. തദനന്തരം അവനവൻെറ വർണ്ണാശ്രമധർമ്മത്തിന് അനു

യോജ്യമായി വേദങ്ങളിലും മറ്റു ശാസ്ത്രങ്ങളിലും നിർണ്ണയിച്ചിട്ടുള്ള കർമ്മങ്ങൾ, അതിന്റെ ഫലവിവരണം ഉൾപ്പെടെ, എന്താണെന്ന റിഞ്ഞിരിക്കണം. പിന്നീടു നിഷിദ്ധങ്ങളെന്ന നിലയിൽ നിരാകരിക്കേണ്ട കർമ്മങ്ങൾ (വികർമ്മങ്ങൾ) ഏതൊക്കെയാണെന്ന് മനസ്സിലാക്കണം. അപ്പോൾ വികർമ്മങ്ങളുടെ വലയിൽവീഴാതെ രക്ഷപ്പെടാൻ കഴിയും. സത്യത്തിൽ ലോകം മുഴുവൻ കർമ്മത്തെ ആശ്രയിച്ചാണ് നില്ക്കുന്നത്. കർമ്മം സർവ്വത്ര വ്യാപിച്ചിരിക്കുന്നു. അതിന്റെ പരപ്പും പ്രഭാവവും വിശാലമാണ്. അതങ്ങനെയിരിക്കട്ടെ. ഈ സന്ദർഭത്തിനനുയോജ്യമായ വിധത്തിലുള്ള ഒരു ജ്ഞാനിയുടെ ലക്ഷണങ്ങൾ ഞാൻ പറയാം.

കർമ്മണ്യകർമ്മ യഃ പശ്യേത്
അകർമ്മണി ച കർമ്മ യഃ
സ ബുദ്ധിമാൻ മനുഷ്യേഷു
സ യുക്തഃ കൃത്സ്നകർമ്മകൃത്. 18

*കർമ്മത്തിൽ അകർമ്മത്തേയും അപ്രകാരംതന്നെ അകർമ്മത്തിൽ കർമ്മത്തേയും ആരു കാണുന്നുവോ, അവൻ എല്ലാ മനുഷ്യരിലും വെച്ച് ബുദ്ധിമാനാകുന്നു. സകല കർമ്മങ്ങളെ ചെയ്യുന്നവനാണെങ്കിലും അവൻ മനസ്സമാധാനമുള്ള യോഗിയും ആകുന്നു.*

കർമ്മനിരതമായ ജീവിതത്തിൽ നിമഗ്നനായിരിക്കുന്ന ഒരുവൻ യാതൊരു ഫലേച്ഛയും കൂടാതെ കർത്തവ്യനിർവ്വഹണം എന്ന നിലയിൽ മാത്രം കർമ്മം ചെയ്യുകയും, നിസ്വാർത്ഥമായി ചെയ്യുന്ന ആ കർമ്മങ്ങളുടെ കർത്താവ് താനാണെന്ന് അഹങ്കരിക്കാതിരിക്കുകയും ചെയ്യുമ്പോൾ അവൻ കർമ്മത്തിൽ അകർമ്മത്തെയാണ് ദർശിക്കുന്നത്. ജലത്തിനു സമീപം നിൽക്കുന്ന നാം നമ്മുടെ പ്രതിച്ഛായ വെള്ളത്തിൽ കാണുമ്പോൾ അതു കേവലം പ്രതിച്ഛായയാണെന്നും നാം അതിൽ നിന്നും ഭിന്നമാണെന്നും മനസ്സിലാക്കുന്നു. അല്ലെങ്കിൽ, അതിവേഗം നദിയിലൂടെ തോണിയിൽ യാത്രചെയ്യുമ്പോൾ ഇരുകരയിലും നിൽക്കുന്ന വൃക്ഷങ്ങൾ വിപരീതദിശയിൽ ഓടിമറയുന്നതായി നമുക്കു തോന്നാറുണ്ട്. എന്നാൽ വൃക്ഷങ്ങൾ ചലിക്കാതെ, നിൽക്കുന്നിടത്തു മാത്രം നിൽക്കുകയാണെന്നും, ചലിക്കുന്നത് നമ്മളാണെന്നുമുള്ള യാഥാർത്ഥ്യം നാം മനസ്സിലാക്കുന്നു. അതുപോലെ ദേഹേന്ദ്രിയാദികൾ ചെയ്യുന്ന കർമ്മം അവയിൽ സംഗമില്ലാത്ത ആത്മാവിനെ സ്പർശിക്കുന്നില്ലെന്നുള്ളതാണ് യാഥാർത്ഥ്യം. അതായത് ആത്മാവ് കർമ്മരഹിതനായി നിൽക്കുന്നു. ഈ സത്യം അറിയുന്നവൻ ആത്മസ്വരൂപം അറിയുന്നവനാണ്. അവൻ കർമ്മത്തിൽ അകർമ്മം കാണുന്നു.

ആത്മസ്വരൂപം അറിയാത്ത ഒരുവൻ ശരീരേന്ദ്രിയാദികൾ കൊണ്ടു വ്യാപരിക്കാതെയിരുന്നാലും മനോബുദ്ധ്യഹങ്കാരഭാവങ്ങൾ 'ഞാനൊന്നും ചെയ്യാതെ സ്വസ്ഥമായിരിക്കുന്നു; ഞാൻ സുഖിയാ

കുന്നു', തുടങ്ങിയ ചിന്തയിൽ കൂടി പ്രവർത്തിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. അതിനാൽ അപ്രകാരമുള്ളവൻെറ അകർമ്മത്തിൽ കർമ്മഭാവം ഉണ്ട്.

ഇപ്രകാരം കർമ്മാകർമ്മവിഭാഗത്തെ തിരിച്ചറിയുന്നവൻ ജ്ഞാനിയാണ്. അവൻ എല്ലാ മനുഷ്യരിലും വെച്ച് ബുദ്ധിമാനാണ്. വെള്ളത്തിൽ പ്രതിഫലിച്ചുകാണുന്ന സൂര്യബിംബം സൂര്യനല്ലാത്തതുപോലെ അവൻ സാധാരണ മനുഷ്യനെന്ന നിലയിൽ കാണപ്പെടുമെന്നുവരികിലും യഥാർത്ഥത്തിൽ അപ്രകാരമല്ല. സൂര്യകിരണങ്ങൾ വെള്ളത്തിൽ പതിക്കുമ്പോഴും അതു നനഞ്ഞുകുതിരാത്തതുപോലെ അവൻ പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോഴും കർമ്മത്താൽ ബന്ധിതനാകുന്നില്ല. ഒന്നും കാണാതെതന്നെ അവൻ പ്രപഞ്ചത്തെ മുഴുവൻ വീക്ഷിക്കുന്നു. ഒന്നും ചെയ്യാതെതന്നെ കർമ്മത്തിൽ മുഴുകുന്നു. ഒട്ടും ആനന്ദിക്കാതെ ഇന്ദ്രിയസംബന്ധമായ എല്ലാ സുഖങ്ങളെയും നുകരുന്നു. എല്ലായിടത്തും ചുറ്റിസ്സഞ്ചരിച്ചുകൊണ്ടുതന്നെ ഒരിടത്ത് നിശ്ചലനായി നിൽക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ അവൻ പ്രപഞ്ചവുമായി സാത്മ്യം പ്രാപിച്ചിരിക്കുന്നു.

യസ്യ സർവ്വേ സമാരംഭാഃ
കാമ സങ്കല്പ വർജ്ജിതാഃ
ജ്ഞാനാഗ്നിദഗ്ദ്ധ കർമ്മാണം
ത മാഹുഃ പണ്ഡിതം ബുധാഃ 19

*ഏതൊരുവൻെറ സർവ്വസമാരംഭങ്ങളും സകല കർമ്മങ്ങളും കാമസങ്കല്പ രഹിതങ്ങളാണോ, ഫലേച്ഛാരഹിതങ്ങളാണോ, ജ്ഞാനാഗ്നിയിൽ കർമ്മം ദഹിച്ചുപോയ അവനെ വിദ്വാന്മാർ പണ്ഡിതനെന്നു പറയുന്നു.*

അങ്ങനെയുള്ള ഒരാൾക്കു കർമ്മം ചെയ്യുന്നതിൽനിന്ന് വിരക്തിയോ ഉദാസീനതയോ ഉണ്ടാകുന്നില്ല. അവൻ ലൗകികമായ കർമ്മങ്ങളിൽ പ്രവർത്തിക്കുന്നവനാണെങ്കിൽ ലോകസംഗ്രഹത്തിനായും, അതല്ല ലൗകികത്തിൽനിന്നു വിരമിച്ചവനാണെങ്കിൽ ജീവനത്തിനു മാത്രമായും കർമ്മം ചെയ്യുന്നു. എന്നാൽ പ്രവൃത്തിയിൽ നിന്ന് എന്തെങ്കിലും ഫലം ലഭിക്കണമെന്ന് അശേഷം ആഗ്രഹിക്കുന്നില്ല. ഏതെങ്കിലും കർമ്മം പുതുതായി ചെയ്യണമെന്നോ ചെയ്തുകൊണ്ടിരിക്കുന്ന കർമ്മം പൂർത്തിയാക്കണമെന്നോ ഉള്ള ചിന്ത അവൻെറ മനസ്സിനെ അലട്ടുകയില്ല. നിർവ്വികാരനും നിസ്സംഗനുമായ ആത്മാവു തന്നെയാണ് താൻ എന്നുള്ള ജ്ഞാനമാകുന്ന അഗ്നിയിൽ അവൻെറ കർമ്മങ്ങൾ ദഹിപ്പിക്കപ്പെട്ടിരിക്കുന്നു. അങ്ങനെയുള്ളവനെ ജീവന്മുക്തൻ എന്നു പറയുന്നു. അവൻ മനുഷ്യാകാരത്തിലാണെങ്കിലും പരബ്രഹ്മം തന്നെയാകുന്നു.

ത്യക്ത്വാ കർമ്മഫലാസംഗം
നിത്യതൃപ്തോ നിരാശ്രയഃ
കർമ്മണ്യഭി പ്രവൃത്തോ $f$പി
നൈവ കിഞ്ചിത് കരോതി സഃ 20

*കർമ്മത്തിലും അതിന്റെ ഫലത്തിലുമുള്ള ആസക്തി ഉപേക്ഷിച്ച് എല്ലായ്പോഴും ആത്മാനന്ദത്തിൽ തൃപ്തിയുള്ളവനായും ആരെയും ആശ്രയിക്കാത്തവനുമായിരിക്കുന്നവൻ, കർമ്മത്തിൽ പ്രവർത്തിക്കുന്നവനായാലും, ഒരു കർമ്മത്തേയും ചെയ്യുന്നില്ല. (അവന്റെ കർമ്മം അകർമ്മതയെ പ്രാപിക്കുന്നു എന്നർത്ഥം.)*

ഒരുവൻ തന്റെ ശാരീരികമായ കാര്യങ്ങളിൽ അശ്രദ്ധനും, കർമ്മഫലത്തിൽ ആഗ്രഹമില്ലാത്തവനും, ആരെയും ആശ്രയിക്കാത്തവനും, സദാ ആനന്ദതുന്ദിലനും ആയിരുന്നാൽ അവൻ ഹർഷോന്മാദത്തിന്റെ ശ്രീകോവിലിലായിരിക്കും വസിക്കുന്നത്. അവൻ കർമ്മം കൊണ്ടു തനിക്ക് യാതൊരു പ്രയോജനവും ഇല്ലെന്നു കാണുകയാൽ കർമ്മത്തെ ഉപേക്ഷിക്കുന്നു. അവന് പരമാർത്ഥജ്ഞാനമാകുന്ന വിഭവം എത്രതന്നെ ലഭിച്ചാലും തൃപ്തി കൈവരുകയില്ല. അവൻ ആത്മദർശനത്തിന്റെ ആനന്ദാനുഭൂതിയിൽ സംതൃപ്തി അടയുന്നു.

നിരാശീർയത ചിത്താത്മാ
ത്യക്ത സർവ്വ പരിഗ്രഹഃ
ശാരീരം കേവലം കർമ്മ
കുർവ്വൻ നാപ്നോതി കില്ബിഷം. 21

*ആശയില്ലാത്തവനായി, ദേഹത്തേയും മനസ്സിനേയും നിയന്ത്രിച്ച് ആഗ്രഹങ്ങൾ അഖിലവും കൈവെടിഞ്ഞ്, കേവലം ശരീരത്തെ നിലനിർത്തുന്നതിനു വേണ്ടിയുള്ള കർമ്മങ്ങളെ മാത്രം ചെയ്യുന്നവൻ പാപത്തെ (ബന്ധത്തെ) പ്രാപിക്കുന്നില്ല.*

യദൃച്ഛാ ലാഭസന്തുഷ്ടോ
ദ്വന്ദ്വാതീതോ വിമത്സരഃ
സമഃ സിദ്ധാവസിദ്ധൗ ച
കൃത്വാപി ന നിബദ്ധ്യതേ 22

*യാദൃച്ഛികമായി കിട്ടുന്നതുകൊണ്ടു മാത്രം തൃപ്തിപ്പെടുന്നവനും, ദ്വന്ദ്വഭാവം ഇല്ലാതെ ഒരേ വസ്തുവിനെ ദർശിക്കുന്നവനും, ആരോടും മാത്സര്യമില്ലാത്തവനും, ജയത്തിലും പരാജയത്തിലും മനസ്സിന്റെ സമനില നഷ്ടപ്പെടാത്തവനുമായ ഒരുവൻ എന്തൊക്കെ കർമ്മത്തെ ചെയ്താലും കർമ്മബന്ധത്തെ പ്രാപിക്കുന്നില്ല.*

അവൻ പ്രത്യാശകളൊന്നുമില്ലാതെ ആഗ്രഹങ്ങളും

അഹംഭാവവും കൈവെടിഞ്ഞ് ആത്മദർശനത്തിന്റെ ആനന്ദാനുഭൂതി ആവോളം ആസ്വദിക്കുന്നു. ഈ അവസ്ഥ അവന്റെ ഭാഗധേയം അനുസരിച്ച് ലഭിക്കുന്നു; എന്തുകൊണ്ടും തൃപ്തനാകുന്നതിന് അവനെ സഹായിക്കുന്നു. അവൻ കാണുന്നതും കേൾക്കുന്നതും സംസാരിക്കുന്നതും ഇരിക്കുന്നതും നടക്കുന്നതും എല്ലാം അവന്റെ അന്തരാത്മാവിന്റെ പ്രത്യക്ഷപ്രകടനങ്ങളായിട്ടാണ് അവൻ കരുതുന്നത്. എന്തിന്, പ്രപഞ്ചം മുഴുവൻതന്നെയും അവനായി, അവന്റെ ആത്മാവായി അവൻ കാണുന്നു. അങ്ങനെയുള്ള ഒരുവൻ എങ്ങനെയാണ് ഏതെങ്കിലും കർമ്മത്താൽ ബന്ധിതനാകുന്നത്? ദ്വന്ദ്വഭാവങ്ങളിൽ നിന്ന് അവൻ മോചിതനാണ്. എന്റേതെന്നും നിന്റേതെന്നും ഉള്ള ചിന്ത നിശ്ശേഷം അവനെ വിട്ടുമാറിയിരിക്കുന്നു. അങ്ങനെയുള്ള ഒരുവനിൽ എങ്ങനെയാണ് മാത്സര്യബുദ്ധി ഉണ്ടാകുന്നത്? എങ്ങനെയാണ് അവൻ അസൂയാലുവാകുന്നത്? ഇപ്രകാരമുള്ള ഒരുവൻ എല്ലാവിധ ഗുണങ്ങൾക്കും കർമ്മങ്ങൾക്കും അതീതനാണ്. അവന്റെ മുക്തിക്ക് പ്രതിബന്ധമായി യാതൊന്നുമില്ല.

ഗതസംഗസ്യ മുക്തസ്യ
ജ്ഞാനാവസ്ഥിതചേതസഃ
യജ്ഞായാചരതഃ കർമ്മ
സമഗ്രം പ്രവിലീയതേ 23

*ഞാൻ, എന്റേത് എന്ന ഭാവങ്ങൾ പൂർണ്ണമായി ഉപേക്ഷിച്ചവനും, കാമക്രോധാദികളിൽനിന്ന് മോചിച്ചവനും, ജ്ഞാനത്തിൽത്തന്നെ സ്ഥിരമായ മനസ്സോടുകൂടിയവനും, പരമേശ്വരാരാധനമായിട്ട് കർമ്മം ചെയ്യുന്നവനുമായ അവന്റെ സകല കർമ്മവും വാസനാസഹിതം നശിച്ചുപോകുന്നു.*

മനുഷ്യാകാരത്തിൽ കാണുന്ന അവന്റെ ശരീരത്തിന്റെ എല്ലാ ഭാഗങ്ങളിലും ചൈതന്യം സ്ഫുരിക്കുന്നുണ്ടാകും. പരിശോധിച്ചാൽ അവന് പരബ്രഹ്മത്തിനോട് തുല്യമായ പരിശുദ്ധിയും നിഷ്കളങ്കതയും ഉള്ളതായി കാണാൻ കഴിയും. അപ്രകാരമുള്ള ഒരുവൻ യജ്ഞങ്ങളോ തത്തുല്യങ്ങളായ ആരാധനാകർമ്മങ്ങളോ കൗതുകത്തിനായി നടത്തുകയാണെങ്കിൽപോലും ആ കർമ്മങ്ങളെല്ലാം അവനിൽത്തന്നെ അലിഞ്ഞുചേരും. അകാലത്തിൽ ആകാശത്ത് അണിനിരക്കുന്ന കാർമേഘങ്ങൾ മഴപെയ്യിക്കാതെ അംബരത്തിൽ ആവിയായി അലിഞ്ഞുചേരുന്നതുപോലെ വേദവിധി അനുസരിച്ച് അവൻ നിർവ്വഹിക്കുന്ന എല്ലാ ആരാധനാക്രമങ്ങളും മറ്റു കർമ്മങ്ങളും, അവയുമായി അവനുള്ള ഏകത്വം മൂലം അവനിൽ അലിഞ്ഞുചേരുന്നു.

ബ്രഹ്മാർപ്പണം ബ്രഹ്മഹവിർ
ബ്രഹ്മാഗ്നൗ ബ്രഹ്മണാ ഹുതം

ബ്രഹ്മൈവ തേന ഗന്തവ്യം
ബ്രഹ്മകർമ്മ സമാധിനാ. 24

*യജ്ഞത്തിൽ ഏതു വസ്തു കൊണ്ട് നെയ്യ് മുതലായ ഹവിർദ്രവ്യങ്ങളെ അഗ്നിയിൽ ഹോമം ചെയ്യുന്നുവോ, ആ വസ്തുവും (സ്രുക്ക്,സ്രുവാദി പാത്രങ്ങളും) ബ്രഹ്മം തന്നെയാകുന്നു. ഹോമിക്കപ്പെടുന്ന നെയ്യ്, അന്നം മുതലായ ഹോമദ്രവ്യങ്ങളും ബ്രഹ്മം തന്നെ. ബ്രഹ്മമാകുന്ന അഗ്നിയിൽ ബ്രഹ്മമാകുന്ന യജ്ഞ കർത്താവിനാൽ ഹോമിക്കപ്പെടുന്നുവെന്ന ക്രിയയും ബ്രഹ്മം തന്നെ. ബ്രഹ്മമാകുന്ന ഈ യജ്ഞകർമ്മത്തിൽ സമാഹിത ചിത്തനായവനാൽ (ക്രമപ്പെടുത്തിയ മനസ്സോടുകൂടിയവനാൽ)പ്രാപിക്കപ്പെടേണ്ടതും ബ്രഹ്മം തന്നെ.*

ഇത് ഒരു ഹോമമാണെന്നോ, താനാണു ഹോമം നടത്തുന്നതെന്നോ, ഇതിൽ ഇന്നയിന്ന കാര്യങ്ങളാണ് ഹോമിക്കപ്പെടുന്നതെന്നോ ഉള്ള ഭേദവിചാരം അയാളുടെ ബോധമനസ്സിൽ ഉണ്ടായിരിക്കുകയില്ല. അയാൾ നടത്തുന്ന ഇഷ്ടയജ്ഞങ്ങളും അതിനുവേണ്ടതായ ഹോമദ്രവ്യങ്ങളും മറ്റുപകരണങ്ങളും മന്ത്രോച്ചാരണങ്ങളുമെല്ലാം ശാശ്വതമായ പരബ്രഹ്മസ്വരൂപത്തോടുകൂടിയതാണെന്ന് അയാൾ വിശ്വസിക്കുന്നു. അപ്രകാരം കർമ്മം തന്നെ ബ്രഹ്മത്തിൽ വേരൂന്നി നില്ക്കുന്നുവെന്ന് മനസ്സിലാക്കുമ്പോൾ അയാളുടെ കർമ്മം അകർമ്മമായി ഭവിക്കുന്നു. അയാൾ സമർത്ഥമായ തൻെറ കൗമാരത്തെ പിന്നിട്ട്, വിവേചനാശക്തി ഉപയോഗിച്ച് കാര്യങ്ങൾ ഗ്രഹിക്കാൻ കഴിവുള്ളവനായി യുവത്വത്തെ പ്രാപിക്കുമ്പോൾ, പരിത്യാഗത്തെ പരിണയിച്ചിട്ട് രാത്രിയും പകലും ഒരുപോലെ ഉപാസനയിൽ മുഴുകി തൻെറ ആത്മീയഗുരുവിൻെറ ഉപദേശമാകുന്ന യോഗാഗ്നിയിൽ തൻെറ മനസ്സും അജ്ഞതയും ഹോമിക്കുന്നു.

ദൈവമേവാപരേ യജ്ഞം
യോഗിനഃ പര്യുപാസതേ
ബ്രഹ്മാഗ്നാവപരേ യജ്ഞം
യജ്ഞേനൈവോപജുഹ്വതി. 25

*ചില കർമ്മയോഗികൾ ഇന്ദ്രാദി ദേവസങ്കല്പങ്ങൾക്കുതന്നെ പ്രാധാന്യം നൽകിക്കൊണ്ടുള്ള യാഗാദി കർമ്മങ്ങൾ ചെയ്യുന്നു. മറ്റുചില ജ്ഞാനയോഗികൾ ബ്രഹ്മാർപ്പണം തുടങ്ങിയ യജ്ഞോപായത്താൽ ജീവാത്മാവിനെ ബ്രഹ്മരൂപമായിരിക്കുന്ന അഗ്നിയിൽ ഹോമം ചെയ്യുന്നു.*

ഇപ്രകാരം ഒരുവൻ കർമ്മയോഗത്തിനു മുൻതൂക്കം നൽകി ചെയ്യുന്ന യജ്ഞത്തിന് ദൈവയജ്ഞം എന്നു പറയുന്നു. അവൻ അതുവഴി ആത്മാനന്ദം തേടുന്നു. തൻെറ ശരീരം പൂർവ്വകർമ്മങ്ങളെ

ആധാരമാക്കിയാണ് സംരക്ഷിക്കപ്പെടുന്നതെന്ന് പൂർണ്ണബോദ്ധ്യമുള്ള ഒരുവൻ ആ ശരീരത്തെ പുഷ്ടിപ്പെടുത്തുന്നതിനെപ്പറ്റി ചിന്തിക്കാറില്ല. അങ്ങനെയുള്ളവൻ മഹായോഗി എന്നറിയപ്പെടുന്നു. ചിലർ ബ്രഹ്മ രൂപമായി യാഗാഗ്നിയെ ജ്വലിപ്പിച്ചിട്ട് യജ്ഞത്തെത്തന്നെ (ആത്മാവിനെ) ഹോമദ്രവ്യമായി സങ്കല്പിച്ച് അതിൽ ആഹുതി ചെയ്യുന്നു.

*[24,25 എന്നീ ശ്ലോകങ്ങൾ കൊണ്ട് ബ്രഹ്മജ്ഞാനികൾ ചെയ്യുന്ന യജ്ഞത്തെ വിവരിച്ചശേഷം ബ്രഹ്മജ്ഞാനികളല്ലാത്ത നൈഷ്ഠിക ബ്രഹ്മചാരികളും ഗൃഹസ്ഥാശ്രമികളുമായവർ മോക്ഷേച്ഛയോടെ ചെയ്യുന്ന യജ്ഞാദികളെപ്പറ്റി പറയുന്നു.]*

ശ്രോത്രാദീനീന്ദ്രിയാണ്യന്യേ
സംയമാഗ്നിഷു ജുഹ്വതി
ശബ്ദാദീൻ വിഷയാനന്യേ
ഇന്ദ്രിയാഗ്നിഷു ജുഹ്വതി 26

*ചില സാധകർ ചെവി, കണ്ണ് മുതലായ ജ്ഞാനേന്ദ്രിയങ്ങളേയും കൈ, കാൽ തുടങ്ങിയ കർമ്മേന്ദ്രിയങ്ങളേയും സംയമമാകുന്ന അഗ്നികളിൽ ഹോമിക്കുന്നു. വേറെ ചിലർ ശബ്ദം, സ്പർശം തുടങ്ങിയ വിഷയങ്ങളെ ഇന്ദ്രിയങ്ങളാകുന്ന അഗ്നിയിൽ ഹോമിക്കുന്നു.*

ചിലർ ആത്മനിയന്ത്രണം അഥവാ ചിത്തസംയമനം ആകുന്ന യാഗാഗ്നിയാണ് കൊളുത്തുന്നത്. അവർ അതിൽ ശരീരനിയന്ത്രണം, മനസ്സ്, വാക്ക് തുടങ്ങിയ ഇന്ദ്രിയങ്ങളുടെ നിർവ്വചനങ്ങൾ ഹോമദ്രവ്യമായി സങ്കല്പിച്ച മന്ത്രോച്ചാരണത്തോടുകൂടി ഹോമിക്കുന്നു. (യോഗികൾ ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ പ്രവേശിപ്പിക്കാതെ നടക്കുന്നുവെന്ന് താല്പര്യം.)

മറ്റുചിലർ അവരിൽ വൈരാഗ്യം ഉദിക്കുന്നതോടുകൂടി ചിത്തസംയമനമാകുന്ന ശ്രീകോവിലിൽ പഞ്ചേന്ദ്രിയങ്ങളുടെ അഗ്നിയെ ജ്വലിപ്പിക്കുന്നു. ഈ അഗ്നി വൈരാഗ്യത്തിന്റെ തീജ്ജ്വാലയിൽ മായാമോഹത്തിന്റെ ചുള്ളിക്കെട്ടുകൾ എരിച്ചുതീർക്കുമ്പോൾ തൃഷ്ണയുടെ പുകപടലം അഞ്ച് യജ്ഞകുണ്ഡങ്ങളിൽനിന്നും ഉയർന്നു മറയുകയും, യജ്ഞകുണ്ഡങ്ങൾ വെടിപ്പും തിളക്കവും ഉള്ളതായി കാണപ്പെടുകയും ചെയ്യുന്നു. അപ്പോൾ അവർ 'ഞാൻ ബ്രഹ്മമാകുന്നു' എന്ന ദിവ്യമായ മന്ത്രം ഉച്ചരിച്ചുകൊണ്ട് പഞ്ചേന്ദ്രിയ വിഷയങ്ങളെ മുഴുവൻ ഹോമദ്രവ്യങ്ങളാക്കി ധർമ്മശാസ്ത്രാദികളിൽ നിർദ്ദേശിച്ചിട്ടുള്ളതുപോലെ ഇന്ദ്രിയാഗ്നികളിൽ ഹോമിക്കുന്നു.

സർവ്വാണീന്ദ്രിയകർമ്മാണി
പ്രാണകർമ്മാണി ചാപരേ
ആത്മസംയമയോഗാഗ്നൗ
ജുഹ്വതി ജ്ഞാനദീപിതേ 27

*മറ്റു ചില ധ്യാനനിഷ്ഠന്മാർ ജ്ഞാനകർമ്മേന്ദ്രിയങ്ങളുടേയും പ്രാണൻ മുതലായ പത്തു വായുക്കളുടേയും വ്യാപാരങ്ങളെ ആത്മവിഷയകമായ ജ്ഞാനം കൊണ്ടു ജ്വലിക്കുന്നതായ ആത്മസംയമയോഗമെന്ന അഗ്നിയിൽ ഹോമിക്കുന്നു.*

അല്ലയോ പാർത്ഥാ, ഇപ്രകാരം ചിലർ അവരുടെ പാപത്തെ കഴുകിക്കളയുന്നു. ചിലർ വിവേചനമാകുന്ന അരണി ഗുരു ഉപദേശിച്ച പ്രകാരം, ഹൃദയമാകുന്ന അരണിയോടു ചേർത്ത് അതിവേഗത്തിൽ ഉരുമ്മുന്നു. എല്ലാ മാനസികാവസ്ഥകളും ഏകരൂപമാക്കി ദ്രവീഭവിപ്പിച്ചതിനുശേഷമുള്ള ഉരസ്സൽ ആയതുകൊണ്ട് ഇതിന് പെട്ടെന്നു ഫലം സിദ്ധിക്കുകയും ജ്ഞാനത്തിന്റെ അഗ്നി കത്തുകയും ചെയ്യുന്നു. എന്നാൽ ഈ അഗ്നി കത്തിജ്ജ്വലിക്കുന്നതിനുമുമ്പ് അതിൽനിന്നുണ്ടാകുന്നത് അത്ഭുതശക്തികൾ സമ്പാദിക്കണമെന്നുള്ള മോഹത്തിന്റെ വശീകരണധൂമമാണ്. ധൂമപ്രവാഹം നില്ക്കുമ്പോൾ ജ്ഞാനത്തിന്റെ തീപ്പൊരികൾ കാണാറാവുന്നു. ആത്മീയാനുഷ്ഠാനങ്ങൾ കൊണ്ട് ലാഘവമാക്കിത്തീർത്ത ചിത്തത്തിന്റെ ബന്ധനരഹിതമായ ചെറിയ അംശങ്ങൾ ഈ ജ്ഞാനാഗ്നിയിൽ ഇട്ടുകൊടുക്കുമ്പോൾ, മമതയാകുന്ന നെയ്യിന്റെ സഹായത്തോടെ അഗ്നി ആളിക്കത്തി വാസനകളെ എരിച്ചു കളയുന്നു. അപ്പോൾ ഇന്ദ്രിയ കർമ്മങ്ങളെ 'ഞാൻ ബ്രഹ്മമാകുന്നു, ഞാൻ ബ്രഹ്മമാകുന്നു' എന്ന മന്ത്രോച്ചാരണത്തോടുകൂടി ഈ അഗ്നിജ്വാലയിലേക്കു നിവേദിക്കുന്നു. പിന്നീട് പ്രാണൻ മുതലായ വായുക്കളുടെ വ്യാപാരങ്ങളെ അവസാനത്തെ ഹോമദ്രവ്യമാക്കി ഈ അഗ്നിയിൽ ഹോമിക്കുന്നു. യജ്ഞത്തിന്റെ പരിസമാപ്തിയിൽ ബ്രഹ്മത്തിൽ നിമഗ്നമായി അവഭൃതസ്നാനവും നടത്തുന്നു. ആത്മനിയന്ത്രണമെന്ന യജ്ഞത്തിന്റെ അവസാനത്തിൽ യജ്ഞശേഷിപ്പായി ലഭിക്കുന്ന ആത്മജ്ഞാനാനന്ദത്തിന്റെ അനുഭൂതിയാകുന്ന ഹവിസ്സ് അവർ യജ്ഞശിഷ്ടമായി അനുഭവിക്കുന്നു. ഇതുപോലെ യജ്ഞം നടത്തി മോക്ഷം നേടിയവർ പലരുമുണ്ട്. ഇപ്രകാരമുള്ള യജ്ഞകർമ്മങ്ങൾ പലവിധത്തിൽ ഉള്ളതാണെങ്കിലും പരബ്രഹ്മവുമായി ഐക്യം പ്രാപിക്കുകയെന്നുള്ളതാണ് എല്ലാറ്റിന്റേയും ഏകലക്ഷ്യം.

ദ്രവ്യയജ്ഞാസ്തപോയജ്ഞാഃ
യോഗയജ്ഞാസ്തഥാപരേ
സ്വാദ്ധ്യായ ജ്ഞാനയജ്ഞാശ്ച
യതയഃ സംശിതവ്രതാഃ 28

*ചിലർ ദ്രവ്യദാനം ചെയ്ത് യജ്ഞം അനുഷ്ഠിക്കുന്നു. മറ്റു ചിലർ തപസ്സനുഷ്ഠിച്ച് യജ്ഞം ചെയ്യുന്നു. ചിലർ മനസ്സിന്റെ സമനിലയെന്ന യോഗം ശീലിച്ച് യജ്ഞം ചെയ്യുന്നു. മറ്റു ചിലർ വേദശാസ്ത്രങ്ങളെ വായിച്ചും അവയുടെ അർത്ഥവിചാരം ചെയ്തും യജ്ഞം ചെയ്യുന്നു.*

*ഇങ്ങനെ മോക്ഷത്തിനു വേണ്ടി പ്രവർത്തിക്കുന്ന ഇവരെല്ലാം അവരവരുടെ നിഷ്ഠയിൽ മൂർച്ഛകൂടിയ വ്രതത്തോടു കൂടിയവരാകുന്നു.*

സൽപാത്രങ്ങൾക്ക് യജ്ഞബുദ്ധിയോടുകൂടി ദ്രവ്യദാനത്തെ ചെയ്യുന്നവർ ദ്രവ്യയജ്ഞവും, യജ്ഞബുദ്ധിയോടുകൂടി തപസ്സുചെയ്യുന്നവർ തപോയജ്ഞവും, പ്രാണായാമം, പ്രത്യാഹാരം മുതലായ ലക്ഷണങ്ങളോടു കൂടിയ യോഗമാകുന്ന യജ്ഞം ചെയ്യുന്നവർ യോഗയജ്ഞവും ചെയ്യുന്നു. ചിലർ ഉദിതമായ വാക്കുകൾ കൊണ്ട് ഉദിതമായ വാക്കുകളിലേക്ക് അർപ്പണം നടത്തുന്നു. ഇതിനെ വാഗ്യജ്ഞമെന്ന് പറയുന്നു. ധ്യാനം ചെയ്ത് വസ്തുവിചാരം നടത്തി ബ്രഹ്മത്തെ അറിയുന്നത് ജ്ഞാനയജ്ഞമാകുന്നു. ഈ യജ്ഞങ്ങൾ നിർവ്വഹിക്കുന്നതും അവയുടെ ഗൂഢതത്ത്വങ്ങളെല്ലാം വെളിവാക്കുന്നതും വിഷമകരമായ കാര്യമാണ്. എന്നാൽ ഇന്ദ്രിയങ്ങളെ പൂർണ്ണമായി നിയന്ത്രിച്ചിട്ടുള്ളവർക്ക് അവരുടെ ആത്മീയശക്തികൊണ്ട് ഈ യജ്ഞങ്ങൾ വിജയകരമായി നടത്താൻ കഴിയും. അവരുടെ അഗാധമായ യോഗശക്തിയും അടിയുറച്ച ചിത്തസംയമനവും അവരുടെ ജീവാത്മാവിനെ പരമാത്മാവിൻെറ ബലിപീഠത്തിൽ അർപ്പിക്കുന്നതിന് അവരെ കഴിവുള്ളവരാക്കിത്തീർക്കുന്നു.

അപാനേ ജുഹ്വതി പ്രാണം
പ്രാണേ ƒപാനം തഥാപരേ
പ്രാണാപാനഗതീ രുദ്ധ്വാ
പ്രാണായാമ പരായണാഃ 29

*പ്രാണായാമം ചെയ്യുന്നവരായ മറ്റുചില യോഗികൾ പ്രാണൻേറയും അപാനൻേറയും ഗതികളെ അടക്കിയിട്ട്, അപാനനിൽ പ്രാണനേയും, പ്രാണനിൽ അപാനനേയും ഹോമം ചെയ്യുന്നു.*

ഗതിഭേദമനുസരിച്ച് പ്രാണനെ പ്രാണനെന്നും അപാനൻ എന്നും രണ്ടുപേരുകൾ ചൊല്ലി വിളിക്കുന്നു. പുറത്തേക്കു പോകുന്നത് അപാനനും ഉള്ളിലേക്ക് കടക്കുന്നത് പ്രാണനുമാണ്. ചിലർ അപാനനെ പ്രാണനിൽ ഹോമിക്കുന്നു. പ്രാണനുമായുള്ള അപാനൻെറ ഏകീഭവിപ്പിക്കലാണ് അപാനയജനം. ചിലർ പ്രാണനെ അപാനനിൽ ഹോമിക്കുന്നു. അപാനനുമായുള്ള പ്രാണൻെറ ഏകീഭവിപ്പിക്കലാണ് പ്രാണയജനം. മറ്റു ചിലർ പ്രാണനേയും അപാനനേയും സ്തംഭിപ്പിച്ചു നിർത്തുന്നു. ഇപ്രകാരം സ്തംഭിപ്പിച്ചു നിർത്തുമ്പോൾ കുടത്തിൽ നിറഞ്ഞിരിക്കുന്ന വെള്ളംപോലെ പ്രാണൻ ഉള്ളിൽ നിശ്ചലമായി നിറഞ്ഞുനിൽക്കാൻ ഇടവരുന്നു. ഇപ്രകാരമുള്ള യജ്ഞം ചെയ്യുന്നവരെ പ്രാണായാമികൾ എന്നു പറയുന്നു.

അപരേ നിയതാഹാരാഃ
പ്രാണാൻ പ്രാണേഷു ജുഹ്വതി

സർവ്വേ ƒ പ്യേതേ യജ്ഞവിദോ
യജ്ഞ ക്ഷപിതകല്മഷാഃ 30

*ചിലർ മിതമായി ആഹാരം കഴിച്ചുകൊണ്ട് അന്തർവായുക്കളെ (ഇന്ദ്രിയങ്ങളുടെ വ്യാപാരങ്ങളെ) വായുഭേദങ്ങളിൽ (തങ്ങൾക്കധീനമായ ഇന്ദ്രിയങ്ങളിൽ) ഹോമം ചെയ്യുന്നു. മേൽവിവരിച്ച പ്രകാരമുള്ള യജ്ഞങ്ങൾ അനുഷ്ഠിക്കുന്ന എല്ലാവരും യജ്ഞത്തെ അറിഞ്ഞവരും യജ്ഞംകൊണ്ട് പാപത്തെ നശിപ്പിച്ചിരിക്കുന്നവരും ആകുന്നു.*

ഹഠയോഗം അനുഷ്ഠിക്കുന്നവർ അവരുടെ ആഹാരത്തെ നിയന്ത്രിച്ചിട്ട് ഉള്ളിൽ അടങ്ങിയൊതുങ്ങുന്ന പ്രാണപ്രസരങ്ങളിൽ മറ്റെല്ലാ പ്രാണചലനങ്ങളേയും ഹോമിക്കുന്നു. ഇതാണ് പ്രാണനിലെ പ്രാണയജനം. ഈ രീതിയിൽ സാധനകൾ അനുഷ്ഠിക്കുന്നവരെല്ലാം യജ്ഞമെന്തെന്ന് അറിയുന്നവരാണ്. ഇപ്രകാരം പ്രാണായാമം ദൃഢപ്പെടുന്നതോടെ പ്രാണൻ അത്യന്തം സൂക്ഷ്മമായി ഭവിച്ച് ശരീരത്തിലെ എല്ലാ രോമകൂപങ്ങളിലും പരന്നു വ്യാപിച്ചിട്ട് ചിത്തശുദ്ധിയും ദേഹശുദ്ധിയും ഉണ്ടാക്കിത്തീർക്കുന്നു. അങ്ങനെ അത് ആത്മാനുഭവത്തിനു വഴിതെളിക്കുന്നു. മോചനം നേടണമെന്ന് ആഗ്രഹിക്കുന്ന അവരെല്ലാം അവരുടെ മനസ്സിൻെറ മാലിന്യങ്ങളെ ഇപ്രകാരം യജ്ഞങ്ങൾ വഴിയായി കഴുകിക്കളഞ്ഞ് ചിത്തശുദ്ധി വരുത്തുന്നു. മനസ്സിൻെറ മായാമോഹങ്ങളും അജ്ഞതയും നീങ്ങുമ്പോൾ ശേഷിക്കുന്നത് പരിശുദ്ധമായ ആത്മബോധമാണ്. അങ്ങനെയുള്ള ആത്മബോധത്തിൽ അഗ്നിയെന്നോ യാജകനെന്നോ ഉള്ള അതിർത്തിവരമ്പുകളൊന്നും ഉണ്ടായിരിക്കുകയില്ല. യജ്ഞകർത്താവിൻെറ എല്ലാ ആഗ്രഹങ്ങളും പ്രയോജനകരമായി നിറവേറിയിരിക്കുന്നു. നാനാമുഖങ്ങളായ കർമ്മങ്ങൾ അവസാനിച്ചിരിക്കുന്നു. കർമ്മവാസനകളെല്ലാം ക്ഷയിച്ച് കർമ്മസാക്ഷിക്ക് തുല്യം പ്രകാശിക്കാൻ ഇടയാകുന്ന ആത്മാവിൽ ദ്വന്ദ്വഭാവത്തിൻെറ നിഴൽപോലും വീഴുകയില്ല.

യജ്ഞശിഷ്ടാമൃതഭുജോ
യാന്തി ബ്രഹ്മ സനാതനം
നായം ലോകോ ƒസ്ത്യയജ്ഞസ്യ
കുതോ ƒന്യഃ കുരുസത്തമ. 31

*മുൻപറയപ്പെട്ട പ്രകാരമുള്ള യജ്ഞങ്ങളെ ചെയ്തതിൻെറ ശേഷം അമൃതതുല്യമായ വിഹിതാന്നത്തെ ഭുജിക്കുന്നവർ നിത്യമായ ബ്രഹ്മത്തെ പ്രാപിക്കുന്നു. യജ്ഞംചെയ്യാത്തവന് ഈ അല്പസുഖത്തോടുകൂടിയ ലോകം തന്നെ ഇല്ല. അപ്പോൾ പിന്നെ ബഹുസുഖത്തോടുകൂടിയ സ്വർഗ്ഗാദി അന്യലോകങ്ങൾ എവിടെ, എങ്ങനെ, സിദ്ധിക്കും?*

**യജ്ഞം കഴിഞ്ഞ് ശേഷിക്കുന്ന അമൃതം എന്താണ്?**

ഈ യജ്ഞങ്ങൾ കഴിഞ്ഞ് അവശേഷിക്കുന്നത് കേവലം അന്നമാണെന്ന് കരുതരുത്. അത് അകളങ്കവും അനശ്വരവും പരമവുമായ ജ്ഞാനമാണ്. പരബ്രഹ്മത്തെ തേടുന്ന ഒരു സത്യാന്വേഷി ഈ ജ്ഞാനത്തെ 'ഞാൻ ബ്രഹ്മമാകുന്നു' എന്നുള്ള മന്ത്രോച്ചാരണത്തോടുകൂടി ഉപാസിക്കുന്നു. ആത്മീയമായ യജ്ഞങ്ങൾ നടത്തി ഇച്ഛാപൂർത്തി വരുത്തുന്നവർ അതിന്റെ ശേഷിപ്പായി ലഭിക്കുന്ന ജ്ഞാനമായ അമൃത് അത്യന്തം സംതൃപ്തിയോടെ ഭുജിക്കുകയും അമരത്വം നേടി അനായാസമായി പരബ്രഹ്മത്തിൽ ലയിക്കുകയും ചെയ്യുന്നു. യോഗത്തിന്റെ വഴികൾ അനുഷ്ഠിക്കാതെയും ആത്മീയമായി തീവ്രമായ ഉൽക്കർഷേച്ഛ ആഗ്രഹിക്കാതെയും ചിത്തസംയമനത്തിനുവേണ്ടി പോരാടാതെയും ഇരിക്കുന്ന ഒരുവന് യഥാർത്ഥ പരിത്യാഗത്തിന്റെ ആനന്ദാശ്ലേഷം ലഭിക്കുന്നതല്ല. യജ്ഞരൂപത്തിലല്ലാതെ സ്വാർത്ഥമോഹിതനായി കർമ്മം ചെയ്യുന്നവന് ശാന്തിയോ സുഖമോ അനുഭവിക്കാൻ ഇടയാകുന്നില്ല. അവന് ഈ ലോകം തന്നെ നഷ്ടപ്പെടുന്നു. അപ്പോൾ പിന്നെ പരലോകത്തിന്റെ കാര്യം പറയാനുണ്ടോ?

ഏവം ബഹുവിധാ യജ്ഞാഃ
വിതതാ ബ്രഹ്മണോ മുഖേ
കർമ്മജാൻ വിദ്ധിതാൻ സർവ്വാൻ
ഏവം ജ്ഞാത്വാ വിമോക്ഷ്യസേ. 32

*ഇപ്രകാരം അനേകവിധമായ യജ്ഞങ്ങൾ വേദമുഖത്തിൽ വിവരിച്ചു പറഞ്ഞിരിക്കുന്നു. എന്നാൽ അവയെല്ലാം ഏതെങ്കിലും തരത്തിലുള്ള കർമ്മവുമായി ബന്ധപ്പെട്ടവയാണെന്നറിയുക. യജ്ഞങ്ങൾ കർമ്മവുമായി ബന്ധപ്പെട്ടവയാണെന്നറിഞ്ഞാൽ സംസാരബന്ധത്തിൽ നിന്ന് നിനക്ക് മുക്തനാകാൻ കഴിയും.*

വേദത്തിൽ വേണ്ടവണ്ണം വിശദമായി വിവരിച്ചിട്ടുള്ള അനവധി യജ്ഞങ്ങളെപ്പറ്റി ഞാൻ നിന്നോടു പറഞ്ഞുകഴിഞ്ഞു. അതെപ്പറ്റിയെല്ലാം ഇനിയും കൂടുതലായി വിശദീകരിച്ചിട്ട് യാതൊരു കാര്യവും ഇല്ല. സമസ്ത യജ്ഞങ്ങളും കർമ്മത്തിൽ വേരൂന്നിനിൽക്കുന്നുവെന്നുള്ളതാണ് യഥാർത്ഥമായ പൊരുൾ. ഈ യാഥാർത്ഥ്യം മനസ്സിലാക്കിയാൽ പിന്നെ കർമ്മങ്ങൾ ഒരിക്കലും നിന്റെ ആത്മാവിനെ തളച്ചിടുകയില്ല.

ശ്രേയാൻ ദ്രവ്യമയാദ്യജ്ഞാത്
ജ്ഞാനയജ്ഞഃ പരന്തപ
സർവ്വം കർമ്മാഖിലം പാർത്ഥ
ജ്ഞാനേ പരിസമാപ്യതേ 33

*ഹേ പരന്തപ, ദ്രവ്യത്തെക്കൊണ്ടു ചെയ്യുന്ന യജ്ഞത്തേക്കാൾ*

*ജ്ഞാനമാകുന്ന യജ്ഞം ശ്രേഷ്ഠമാകുന്നു. എന്തുകൊണ്ടെന്നാൽ എല്ലാ കർമ്മവും സമ്പൂർണ്ണ ഭാവത്തിൽ ഫലസഹിതം ബ്രഹ്മജ്ഞാനത്തിൽ തന്നെയാണ് പര്യവസാനിക്കുന്നത്.*

ഈ യജ്ഞങ്ങളിലെല്ലാം ആവശ്യമായിരിക്കുന്ന ജഡികവും പ്രാപഞ്ചികവുമായ പല കർമ്മങ്ങളും വേദത്തിൽ നൽകിയിട്ടുള്ള വിശദീകരണങ്ങളിൽനിന്ന് ഉത്ഭവിച്ചിട്ടുള്ളതാകയാൽ അവ സ്വർഗ്ഗപ്രാപ്തിക്കു വഴിതെളിയിക്കുന്ന അസാധാരണമായ ഫലത്തെ ഉളവാക്കുന്നു. ഈ ദ്രവ്യയജ്ഞങ്ങൾ യജ്ഞങ്ങളെന്ന നിലയിൽ ഉൽക്കൃഷ്ടങ്ങളാണ്. എങ്കിലും ജ്ഞാനത്തിൽ വേരൂന്നിനില്ക്കുന്ന ജ്ഞാനയജ്ഞവുമായി താരതമ്യപ്പെടുത്തുമ്പോൾ, അവ അർക്ക കാന്തിയിൽ ഒളി മങ്ങുന്ന താരപ്രഭപോലെ വിളറി വ്യർത്ഥമായിപ്പോകുന്നു. ഈ ജ്ഞാനം പ്രബോധിതമായ ആത്മാവിൻെറ ആദ്ധ്യാത്മിക ചക്ഷുസ്സുകൾക്ക് ദിവ്യമായ നേത്രാഞ്ജനമാണ്. യോഗികൾ ഇതുപയോഗിച്ച് അന്തർഗ്ഗതമായി ഒളിഞ്ഞുകിടക്കുന്ന പരമാനന്ദത്തിൻെറ നിധി കണ്ടെത്തുന്നു. ഈ ആനന്ദം പ്രാപഞ്ചിക കർമ്മങ്ങളുടെ മഹത്തായ പരിസമാപ്തിയാണ്; മോചനത്തിൻെറ ധന്യമായ ഖനിയാണ്. ഇത് ആത്മീയ ബുഭുക്ഷയെ തൃപ്തിപ്പെടുത്തുന്നു. ഇതുമൂലം കാമം ശിഥിലമാകുന്നു; യുക്തിവിചാരം താറുമാറാകുന്നു; ഇന്ദ്രിയങ്ങൾ വിഷയങ്ങളെ വിസ്മരിക്കുന്നു; ചിത്തം ചിത്തവിചാരങ്ങളെ പൊട്ടിച്ചെറിയുന്നു; സംസാരിക്കാനുള്ള ശേഷി സംസാരത്തിനു നഷ്ടപ്പെടുന്നു. അപ്പോൾ എല്ലാറ്റിലും ആത്മസ്വരൂപത്തെ മാത്രം അയാൾ ദർശിക്കുന്നു. അതോടെ പരിത്യാഗത്തിൻെറ പരമലക്ഷ്യം പ്രാപിച്ചിരിക്കുന്നു. ത്യാജ്യഗ്രാഹ്യശക്തി കരസ്ഥമാക്കാനുള്ള ഉന്നം സമ്പൂർണ്ണമായി നേടിക്കഴിഞ്ഞിരിക്കുന്നതിനാൽ അയാൾ അനായാസേന ആത്മാവുമായി താദാത്മ്യം പ്രാപിക്കുന്നു.

തദ്വിദ്ധി പ്രണിപാതേന
പരിപ്രശ്നേന സേവയാ
ഉപദേക്ഷ്യന്തി തേ ജ്ഞാനം
ജ്ഞാനിനസ്തത്ത്വദർശിനഃ 34

*ആത്മതത്ത്വം അറിഞ്ഞിരിക്കുന്ന ജ്ഞാനികൾ ജ്ഞാനത്തെ നിനക്ക് ഉപദേശിച്ചു തരും. ഈ ജ്ഞാനം ഗുരുപാദത്തിൽ സാഷ്ടാംഗം പ്രണമിച്ചും അവസരം നോക്കി ഗുരുവിനോടു തത്ത്വപരമായ ചോദ്യങ്ങൾ ചോദിച്ചും ശുശ്രൂഷകൊണ്ട് ഗുരുവിനെ പ്രസാദിപ്പിച്ചും അറിയേണ്ടതാണ്.*

വിശിഷ്ടമായ ഈ ജ്ഞാനം സമ്പാദിക്കണമെന്ന് നീ ആഗ്രഹിക്കുന്നുവെങ്കിൽ, നീ അർപ്പണബോധത്തോടെ ഹൃദയംഗമമായി ജ്ഞാനികളെ സേവിക്കണം. തത്ത്വവിത്തുകളുടെ പാദസേവ അവരുടെ ജ്ഞാനക്ഷേത്രങ്ങളിലേക്കുള്ള പടിവാതിലാണ്. അവരെ

ശുശ്രൂഷിച്ച് അവരുടെ വിശ്വാസം നേടിയെടുക്കണം. വിനയത്തോടെ അവരുടെ പാദത്തിൽ സാഷ്ടാംഗനമസ്കാരം ചെയ്യണം. അഹങ്കാരമോ അഹന്തയോ ഇല്ലാതെ സർവ്വാത്മനാ അവരെ ആശ്രയിക്കണം. അപ്പോൾ നീ അവരോട് അർത്ഥിച്ചാൽ നിനക്ക് അറിയേണ്ടതെല്ലാം അവർ നിനക്കു വെളിവാക്കിത്തരും. ഇപ്രകാരം ലഭിക്കുന്ന ജ്ഞാനം നിന്റെ സംശയങ്ങളെയെല്ലാം ദൂരീകരിക്കും. ഈ വിജ്ഞാനദീപത്താൽ നിന്റെ ഹൃദയം പ്രഭാപൂരിതമായാൽപ്പിന്നെ അതൊരിക്കലും തൃഷ്ണയ്ക്കും ചാഞ്ചല്യത്തിനും ഇരയായിത്തീരുകയില്ല.

യജ് ജ്ഞാത്വാ ന പുനർമോഹം
ഏവം യാസ്യസി പാണ്ഡവ!
യേന ഭൂതാന്യശേഷേണ
ദ്രക്ഷ്യസ്യാത്മന്യഥോ മയി. 35

*അല്ലയോ അർജ്ജുന, തത്ത്വദർശികളായ ബ്രഹ്മനിഷ്ഠന്മാരിൽ നിന്നും ജ്ഞാനം ലഭിച്ചു കഴിഞ്ഞാൽ, പിന്നെ ഒരിക്കലും ഞാൻ എന്റേത് എന്നിങ്ങനെ ഇപ്പോൾ സംഭവിച്ചതുപോലെയുള്ള മമതാമോഹം നിനക്ക് ഉണ്ടാവുകയില്ല. എന്തുകൊണ്ടെന്നാൽ ഈ ജ്ഞാനംകൊണ്ട് നീ സകല പ്രപഞ്ചഘടകങ്ങളേയും നിന്നിൽത്തന്നെ (സ്വന്തം ആത്മാവിൽ) കാണുകയും, അനന്തരം നിന്റെ ആത്മാവിനെ പരമാത്മാവായിരിക്കുന്ന എന്നിൽ ദർശിക്കുകയും ചെയ്യും.*

ജ്ഞാനത്തിന്റെ വെളിവ് ലഭിക്കുമ്പോൾ നിന്റെ മനസ്സ് പരബ്രഹ്മത്തെപ്പോലെ ഭയരഹിതവും എല്ലാ പാരതന്ത്ര്യങ്ങളിൽ നിന്നും സ്വതന്ത്രവും ആകുന്നു. പിന്നീട് നിന്റെ മനസ്സിൽ യാതൊരു സംശയവും അവശേഷിക്കുകയില്ല. അപ്പോൾ നീ ഉൾപ്പെടെ എല്ലാ ജീവജാലങ്ങളേയും എന്നിൽ ദർശിക്കാൻ നിനക്കു കഴിയും. മഹത്തായ ഗുരുവിന്റെ കാരുണ്യം നിനക്കു ലഭിക്കുമ്പോൾ നിന്നിൽ ജ്ഞാനോദയം ഉണ്ടാവുകയും അതിന്റെ കിരണങ്ങളേറ്റ് മായാമോഹത്തിന്റെ അന്ധകാരം നിന്നിൽ നിന്ന് അകന്നുപോവുകയും ചെയ്യും.

അപി ചേദസി പാപേഭ്യഃ
സർവ്വേഭ്യഃ പാപകൃത്തമഃ
സർവ്വം ജ്ഞാനപ്ലവേനൈവ
വൃജിനം സന്തരിഷ്യസി 36

*പാപികളിലെല്ലാംവെച്ച് ഏറ്റവും വലിയ പാപിയാണെങ്കിൽപോലും സർവ്വപാപങ്ങളേയും ജ്ഞാനമാകുന്ന തോണികൊണ്ടുതന്നെ നീ തരണം ചെയ്യും.*

അല്ലയോ പാർത്ഥാ, നീ പാപങ്ങളുടെ ഖനിയാകട്ടെ, അജ്ഞതയുടെ അലയാഴി ആകട്ടെ, മായാമോഹത്തിന്റെ മഹാമേരുവാകട്ടെ,

എന്തു തന്നെ ആയിരുന്നാലും അതെല്ലാം ജ്ഞാനത്തിൻെറ കാന്തിപ്രസരത്തിൽ മുങ്ങി നിരർത്ഥകമായിത്തീരും. അത്രത്തോളം പ്രാഭവം ഉള്ളതാണ് ജ്ഞാനം. ജ്ഞാനത്തിൽ അത്രത്തോളം ഊർജ്ജം ഉൾക്കൊണ്ടിരിക്കുന്നു. അനന്തമായ ബ്രഹ്മത്തിൻെറ വെറും ഒരു നിഴൽ മാത്രമാണ് മിഥ്യയായ ഈ പ്രപഞ്ചം. എന്നിട്ടും പ്രപഞ്ചം സത്യമാണെന്നു വിശ്വസിക്കുന്ന ഭീമമായ തെറ്റ്, ജ്ഞാനത്തിൻെറ പ്രകാശധോരണിയിൽ ഉരുകിപ്പോകുന്നു. അപ്പോൾ പിന്നെ ജ്ഞാനം നിൻെറ മനസ്സിലെ മാലിന്യങ്ങളെ കഴുകിക്കളയുകയെന്നുള്ളത് എത്രയോ നിസ്സാരമായ ഒരു കാര്യമാണ്. നിൻെറ സംശയങ്ങളെല്ലാം നിസ്സാരമാണ്. ജ്ഞാനത്തെപ്പോലെ ബൃഹത്തും സർവ്വതോമുഖവും നിരുപമവുമായ മറ്റൊന്നും ഈ ലോകത്തിലില്ല.

യഥൈധാംസി സമിദ്ധോƒഗ്നിഃ
ഭസ്മസാത് കുരുതേƒ ർജ്ജുന,
ജ്ഞാനാഗ്നി സർവ്വ കർമ്മാണി
ഭസ്മസാത് കുരുതേ തഥാ. 37

*അല്ലയോ അർജ്ജുന, കത്തിജ്ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നി വിറകുകളെ എപ്രകാരം എരിച്ചു ഭസ്മമാക്കുന്നുവോ അപ്രകാരം ആത്മജ്ഞാനസ്വരൂപമായിരിക്കുന്ന അഗ്നി സകല കർമ്മങ്ങളേയും ഭസ്മമാക്കുന്നു*

മഹാപ്രളയകാലത്ത് കത്തിയെരിയുന്ന മൂന്നു ലോകങ്ങളിൽ നിന്നും ഉയർന്നുവരുന്ന ധൂമപടലത്തെ ചുഴറ്റിയടിക്കാൻ കഴിയുന്ന ചക്രവാതത്തിന്, മേഘങ്ങളെ ചിതറിച്ചുകളയാൻ എന്തെങ്കിലും പ്രയാസമുണ്ടോ? അഥവാ, വെള്ളത്തെപ്പോലും എരിക്കാൻ കഴിയുന്ന ബഡവാഗ്നി ചുഴലിക്കൊടുങ്കാറ്റടിച്ച് ആളിക്കത്തുമ്പോൾ വിറകും വൈക്കോലുമിട്ട് അതണയ്ക്കുവാൻ പറ്റുമോ?

ന ഹി ജ്ഞാനേന സദൃശം
പവിത്രമിഹ വിദ്യതേ
തത് സ്വയം യോഗസംസിദ്ധഃ
കാലേനാത്മനി വിന്ദതി 38

***തപോയോഗാദി യജ്ഞങ്ങളിൽ ജ്ഞാനത്തിനു തുല്യം പവിത്രമായി മറ്റൊന്നും തന്നെയില്ല. എന്തെന്നാൽ കർമ്മയോഗം കൊണ്ടും സമാധികൊണ്ടും യോഗ്യതയെ പ്രാപിച്ചവൻ സ്വസ്വരൂപമായ ആത്മാവിൽ തന്നത്താൻ ആത്മജ്ഞാനത്തെ അനായാസേന അനുഭവിക്കാൻ ഇടവരുന്നു.***

ഇതെല്ലാം തികച്ചും അസാദ്ധ്യമായ കാര്യങ്ങളാണ്. ഇതേപ്പറ്റി ചിന്തിക്കുന്നതുതന്നെ ആക്ഷേപാർഹമാണ്. ജ്ഞാനത്തെപ്പോലെ

പൂജ്യവും പരിപാവനവുമായ മറ്റൊന്നില്ല. ജ്ഞാനം ശ്രേഷ്ഠമായ നന്മയാണ്. അതിനോടു സദൃശമായിട്ട് മറ്റെന്താണുള്ളത്? ചൈതന്യത്തിനോടു കിടനില്ക്കാൻ കഴിയുന്നതായി എന്തെങ്കിലുമുണ്ടോ? സൂര്യന്റെ പ്രതിബിംബം സൂര്യനെപ്പോലെ തിളങ്ങുമോ? ആകാശത്തെ കൈകൾകൊണ്ട് താങ്ങിനിർത്താൻ പറ്റുമോ? ഭൂമിയുടെ ഭാരം അളക്കുവാൻ ആർക്കെങ്കിലും സാധിക്കുമോ? ഇതിനൊക്കെ കഴിയുമെങ്കിൽ മാത്രമേ ജ്ഞാനത്തിനു തുല്യമായ എന്തെങ്കിലും ഈ ലോകത്ത് കണ്ടെത്താൻ കഴിയുകയുള്ളൂ. വീണ്ടും വീണ്ടും പരിഗണിക്കുകയും വിവിധ വീക്ഷണകോണങ്ങളിൽ കൂടി വീക്ഷിക്കുകയും ചെയ്താലും, ജ്ഞാനത്തിനല്ലാതെ മറ്റൊന്നിനും ജ്ഞാനത്തിന്റെ പരിശുദ്ധിയും പ്രൗഢിയും ഉള്ളതായി കാണുകയില്ല. അമൃതിന്റെ സ്വാദ് എന്തിനെപ്പോലെയാണെന്നു ചോദിച്ചാൽ അമൃതിനെപ്പോലെ മാത്രം എന്നു പറയാൻ കഴിയുന്നതു പോലെ, ജ്ഞാനത്തെ ജ്ഞാനത്തോടു മാത്രമേ ഉപമിക്കാൻ പറ്റൂ. ഇതെപ്പറ്റി ഇതിൽ കൂടുതൽ എന്തെങ്കിലും പറഞ്ഞാൽ അതു വെറുതെ സമയം ചെലവഴിക്കലായിരിക്കും.

ഇത്രയും കേട്ടപ്പോൾ പാർത്ഥൻ ഭഗവാനോടു പറഞ്ഞു:

അങ്ങു പറയുന്നതു സത്യമാണ്. തുടർന്ന് എന്തോ ചോദിക്കാൻ ഭാവിച്ച അർജ്ജുനനോട് അവന്റെ മനോഗതം മുൻകൂട്ടി മനസ്സിലാക്കിയ ഭഗവാൻ പറഞ്ഞു:

ഈ ജ്ഞാനം എങ്ങനെ സമ്പാദിക്കണമെന്നു ഞാൻ പറയാം. അർജ്ജുനാ, ശ്രദ്ധിച്ചുകേൾക്കുക.

ശ്രദ്ധാവാൻ ലഭതേ ജ്ഞാനം
തത്പരഃ സംയതേന്ദ്രിയഃ
ജ്ഞാനം ലബ്ധ്വാ പരാം ശാന്തിം
അചിരേണാധിഗച്ഛതി. 39

*ഗുരൂപദേശത്തിൽ ശ്രദ്ധയുള്ളവനും ജ്ഞാനം സമ്പാദിക്കുന്നതിൽ താല്പര്യമുള്ളവനും ഇന്ദ്രിയങ്ങളെ അടക്കിയവനുമായിരിക്കുന്നവൻ ബ്രഹ്മജ്ഞാനത്തെ പ്രാപിക്കുന്നു. ജ്ഞാനം കൈവന്നിട്ട് അവൻ വേഗത്തിൽ മോക്ഷത്തെ പ്രാപിക്കുന്നു.*

ആത്മാനന്ദത്തിന്റെ അനുഭൂതി ആസ്വദിക്കമൂലം ഇന്ദ്രിയ വിഷയങ്ങളോട് വെറുപ്പുതോന്നുന്നവൻ; ഇന്ദ്രിയങ്ങളെ പരിഹാസ വിഷയങ്ങളാക്കുന്നവൻ; ചിന്തകളെ സ്വന്തം ചിത്തത്തെപ്പോലും അറിയിക്കാത്തവൻ; പ്രകൃതിയുടെ പ്രവർത്തനങ്ങളുമായി സംബന്ധപ്പെടാതെ ഒഴിഞ്ഞുമാറി നില്ക്കുന്നവൻ; ആനന്ദതുന്ദിലനായി സദാ കർത്തവ്യ പാലനത്തിൽ മുഴുകുന്നവൻ; ഇപ്രകാരമുള്ള ഒരുവനെ അനന്തമായ ആനന്ദം നൽകുന്ന ജ്ഞാനം തേടിയെത്തുന്നു. ജ്ഞാനം ഒരിക്കൽ ഹൃദയകമലത്തിൽ പ്രതിഷ്ഠിക്കപ്പെട്ട് പരമസുഖദമായ ആനന്ദമായി വികസിക്കുമ്പോൾ, അവന്റെ ആത്മാവിന്റെ ദർശനം

വിശാലമാകുന്നു. അവൻ എവിടെ നോക്കിയാലും ശാന്തിയും ആനന്ദവും മാത്രം ദർശിക്കുന്നു. എൻേറതെന്നും നിൻേറതെന്നും ഉള്ള ഭാവം ഇല്ലാതാകുന്നു. ഇപ്രകാരം ജ്ഞാനബീജം ദ്രുതഗതിയിൽ വർണ്ണനാതീതമായ വിധത്തിൽ മുളച്ചു തഴച്ചു വളരുന്നു.

അജ്ഞശ്ചാശ്രദ്ധധാനശ്ച
സംശയാത്മാ വിനശ്യതി
നായം ലോകോƒ സ്തി ന പരോ
ന സുഖം സംശയാത്മനഃ 40

*ആത്മാവിനെ അറിയാത്തവനും (അജ്ഞൻ) ഗുരൂപദേശത്തിൽ അശ്രദ്ധനും സംശയാലുവും നശിക്കുന്നു. സംശയാത്മാവിന് ഈ ലോകമില്ല, പരലോകമില്ല, സുഖവുമില്ല.*

ജ്ഞാനസമ്പാദനത്തിന് താൽപര്യമില്ലാത്ത ഒരുവൻെറ ജീവിതം നിരർത്ഥകമാണ്. മരണമാണ് ഇത്തരത്തിലുള്ള ജീവിതത്തെക്കാൾ ഭേദം. ജ്ഞാനമില്ലാത്ത ഒരുവൻെറ ജീവിതം അവിവേകത്തിലും അവിദ്യയിലും വേരൂന്നി നില്ക്കുന്നു. ആളൊഴിഞ്ഞ വീടുപോലെയോ, ജീവനില്ലാത്ത ശരീരം പോലെയോ അത് നിഷ്പ്രയോജനമാണ്. ഒരുവൻ ജ്ഞാനം യഥാർത്ഥത്തിൽ സമ്പാദിച്ചിട്ടില്ലെങ്കിൽപോലും അതു വേണമെന്ന് ആഗ്രഹിക്കുന്നുവെങ്കിൽ, അവന് അതു സിദ്ധിക്കുന്നതിനുള്ള സാദ്ധ്യതയുണ്ട്. എന്നാൽ വേണമെന്ന് ആഗ്രഹിക്കുന്നില്ലെന്നു മാത്രമല്ല, അതിൽ അല്പമായ താൽപര്യംപോലും ഇല്ലാത്തവൻ സംശയത്തിൻെറ തീച്ചൂളയിൽ പതിച്ചിരിക്കുകയാണ്. അമൃത് ആസ്വദിക്കുന്നതിനുപകരം വെറുക്കുന്ന ഒരുവൻെറ മരണം ആസന്നമാണെന്നറിയുക. അതുപോലെ ജ്ഞാനത്തോട് അസഹിഷ്ണുത പ്രകടിപ്പിക്കുകയും ഇന്ദ്രിയസുഖങ്ങളിൽ മുഴുകി കഴിയുകയും ചെയ്യുന്ന ഒരുവന് വികല്പം ബാധിച്ചിരിക്കുമെന്ന കാര്യത്തിൽ സംശയമൊന്നുമില്ല. അപ്രകാരം സംശയാത്മാവായ ഒരുവൻെറ ജീവിതം അധഃപതിക്കുകയും അവന് ഇഹത്തിലും പരത്തിലും ഒരുപോലെ ആനന്ദം നഷ്ടപ്പെടുകയും ചെയ്യും. സന്നിപാതജ്വരം ബാധിച്ച ഒരുവന് ചൂടും തണുപ്പും തിരിച്ചറിയാൻ കഴിയാത്തതുപോലെ, സംശയാലുവിന് സത്യവും അസത്യവും, നന്മയും തിന്മയും, ഗുണവും ദോഷവും തമ്മിലുള്ള അന്തരം തിരിച്ചറിയാൻ കഴിയുന്നില്ല. അന്ധനായി ജനിച്ച ഒരുവൻ പകലും രാത്രിയും അറിയാത്തതുപോലെ സംശയഗ്രസ്തനായ ഒരുവൻ ഒന്നുംതന്നെ മനസ്സിലാക്കുന്നില്ല. അവന് എല്ലാം നഷ്ടപ്പെടുന്നു.

യോഗസംന്യസ്ത കർമ്മാണം
ജ്ഞാനസംച്ഛിന്ന സംശയം
ആത്മവന്തം ന കർമ്മാണി
നിബദ്ധ്നന്തി ധനഞ്ജയ 41

*അല്ലയോ ധനഞ്ജയ, സകല കർമ്മങ്ങളെയും യോഗദ്വാരാ ഭഗവാനിൽ സമർപ്പിക്കുന്ന യോഗിയും, ആത്മബോധം കൊണ്ട് സകല സംശയങ്ങളെയും ഇല്ലാതാക്കിയവനും, ആത്മനിഷ്ഠയിൽ ഇരിക്കുന്നതുമായവനെ കർമ്മങ്ങൾ ബന്ധിക്കുന്നില്ല.*

ആകയാൽ സംശയത്തെക്കാൾ വലിയ ഒരു പാപം ലോകത്തിലില്ല. അതു മനുഷ്യനെ നശിപ്പിക്കുന്ന ഒരു കെണിയാണ്. അതുകൊണ്ട് നീ ഒരിക്കലും അതിനെ സൽക്കരിക്കാതെ ആട്ടിയോടിക്കുകയാണു വേണ്ടത്. ജ്ഞാനമില്ലാത്ത ഒരുവനിലാണ് ഇതു കാണുന്നത്. അജ്ഞത അതിന്റെ അന്ധകാരം പരത്തുമ്പോൾ സംശയം മനസ്സിൽ ദൃഢമായി വളരുകയും വിശ്വാസത്തിന്റെ എല്ലാ വീഥികളേയും ഇരുട്ടിലാഴ്ത്തുകയും ചെയ്യുന്നു. സംശയം മനസ്സിനെ അടിപ്പെടുത്തുമെന്ന് മാത്രമല്ല, അതു ബുദ്ധിയെ വേട്ടയാടിപ്പിടിക്കുകയും ചെയ്യും. അതോടെ മൂന്നുലോകങ്ങളേയും അവൻ അവിശ്വസിക്കുന്നു.

തസ്മാദജ്ഞാനസംഭൂതം
ഹൃത്സ്ഥം ജ്ഞാനാസിനാത്മനഃ
ഛിത്വൈനം സംശയം യോഗം
ആതിഷ്ഠോത്തിഷ്ഠ ഭാരത 42

*അല്ലയോ ഭാരത, ആകയാൽ അജ്ഞാനംകൊണ്ട് ഉണ്ടായിട്ടുള്ള നിന്റെ ഹൃദയത്തിലിരിക്കുന്ന സംശയത്തെ ജ്ഞാനമാകുന്ന വാളുകൊണ്ട് മുറിച്ചു തള്ളിയിട്ട് ഈ യോഗത്തെ സമാശ്രയിക്കൂ. ധീരനായി എഴുന്നേല്ക്കൂ.*

സംശയം എത്രത്തോളം ഉഗ്രമായി വളർന്നാലും അതിനെ ശമിപ്പിക്കാൻ ഒരു വഴിയുണ്ട്. ജ്ഞാനത്തിന്റെ ചന്ദ്രഹാസം കൈവശമുള്ള ഒരുവന് മൂർച്ചയേറിയ ആ ആയുധംകൊണ്ട് സംശയത്തെ നിശ്ശേഷം മുറിച്ചു നീക്കാൻ കഴിയും അതുകൊണ്ട് അല്ലയോ പാർത്ഥാ, നിന്റെ മനസ്സിലുണ്ടായിട്ടുള്ള സംശയത്തെ നശിപ്പിച്ച് യുദ്ധത്തിനു തയ്യാറായി എഴുന്നേല്ക്കുക.

അല്ലയോ ധൃതരാഷ്ട്ര മഹാരാജാവേ, എല്ലാ അവബോധത്തിന്റേയും ജനയിതാവും വിജ്ഞാനദീപവും കരുണാമയനുമായ ഭഗവാൻ മേൽപ്പറഞ്ഞ പ്രകാരം അർജ്ജുനനെ ഉപദേശിച്ചു. ഭഗവാനിൽ നിന്നു നേരത്തെ കേട്ട ഉപദേശത്തിന്റെ വെളിച്ചത്തിൽ, സന്ദർഭത്തിന് അനുയോജ്യമായ വിധത്തിൽ അർജ്ജുനൻ ചോദിച്ചതിനെപ്പറ്റിയെല്ലാം പിന്നീടു പറയുന്നതാണ്.

സഞ്ജയൻ മഹാരാജാവിനോടു പറഞ്ഞു.

അതിന്റെ തുടർച്ചയായി അവിടെ നടക്കുന്ന സംഭവങ്ങളും അർത്ഥഗർഭമായ സംഭാഷണങ്ങളും അതിൽ ഉരുത്തിരിഞ്ഞുവരുന്ന ആശയങ്ങളും രസവിശേഷങ്ങളും അർത്ഥ സംപുഷ്ടവും മഹാർണ്ണവം പോലെ അഗാധവുമാണ്. സൂര്യബിംബം എത്രയോ ചെറുതായിട്ടാണ്

നമുക്ക് ഗോചരീഭവിക്കുന്നത്. എന്നാൽ അതിന്റെ പ്രകാശധോരണി മൂന്നുലോകങ്ങളുടെയും സീമയെ ലംഘിക്കുന്നില്ലേ? അതുപോലെ വാക്കുകൾക്ക് സർവ്വതോമുഖമായ ശക്തിയാണുള്ളത്. കല്പതരു ഓരോ രുത്തർക്കും അവരവർക്കുള്ള ആഗ്രഹങ്ങളെ നിറവേറ്റിക്കൊടുക്കുന്നു. അതുപോലെയാണ് സർവ്വവ്യാപിയായ വാക്കുകൾ.

ഞാൻ എന്തിനധികം പറയണം. എനിക്കു പറയാനുള്ളത് നിങ്ങൾ ശ്രദ്ധാപൂർവ്വം കേൾക്കണമെന്ന് മാത്രമാണ് എന്റെ അപേക്ഷ. സുശീലയും സുഭഗയും ഉന്നതകുലജാതയുമായ ഒരു യുവതിയെപ്പോലെ സാത്ത്വികഭാവങ്ങളോടു കൂടിയതും സാഹിത്യമേന്മ നിറഞ്ഞതുമായുള്ള അഭിജാതമായ ഒരു കഥയാണു നിങ്ങളുടെ മുമ്പാകെ ഉള്ളത്. എല്ലാവരും ഇഷ്ടപ്പെടുന്ന പഞ്ചസാര പൊതിഞ്ഞ ഔഷധം ആരാണു സന്തോഷത്തോടെ ക്രമം തെറ്റാതെ കഴിക്കാത്തത്? മലയപർവ്വതത്തിൽ നിന്നു വീശുന്ന സുഗന്ധിയായ മന്ദമാരുതനോടൊപ്പം, മധുവും മധുരസംഗീതവും കൂടി അനുഭവിക്കുന്നതിനുള്ള ഭാഗ്യം സിദ്ധിച്ചാൽ ശരീരത്തിനും മനസ്സിനും ഒരുപോലെ കുളുർമ അനുഭവിക്കാൻ ഇടയാകുന്നു. അതുപോലെ ഈ കഥ ശ്രവിച്ചാൽ പ്രാപഞ്ചികദുഃഖങ്ങളിൽനിന്ന് മോചനം ലഭിക്കുകയും മനസ്സ് സ്വസ്ഥമാവുകയും ചെയ്യും. ഒരു മന്ത്രം കൊണ്ട് ശത്രുവിനെ നശിപ്പിക്കാൻ കഴിയുമെങ്കിൽ പിന്നെ എന്തിനാണ് വാൾ ഉപയോഗിക്കുന്നത്? മാധുര്യം കലർന്ന പാൽകൊണ്ട് രോഗശമനം ഉണ്ടാവുമെങ്കിൽ പിന്നെ കയ്ക്കുന്ന വേപ്പിൻനീരു കുടിക്കേണ്ട ആവശ്യമുണ്ടോ? മനസ്സിന് കടിഞ്ഞാണിടാതെയും ഇന്ദ്രിയങ്ങളെ പീഡിപ്പിക്കാതേയും ഈ കഥാശ്രവണം കൊണ്ടുതന്നെ മോചനം നേടാവുന്നതാണ്.

ആകയാൽ നിവൃത്തിനാഥിന്റെ ശിഷ്യനായ ജ്ഞാനദേവൻ നിങ്ങളോടു പറയുന്നു; നിങ്ങൾ എല്ലാ ശ്രദ്ധയും കേന്ദ്രീകരിച്ച് ഗീതയുടെ മഹത്ത്വം ശ്രവിക്കുക.

ഓം തത് സത്
ഇതി ശ്രീമദ് ഭഗവദ്ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുനസംവാദേ
ജ്ഞാനകർമ്മസംന്യാസയോഗോ നാമ
ചതുർത്ഥോഽദ്ധ്യായഃ

*ജ്ഞാനകർമ്മസന്ന്യാസയോഗം*
*എന്ന നാലാം അദ്ധ്യായം കഴിഞ്ഞു.*

## അദ്ധ്യായം അഞ്ച്

# കർമ്മസന്ന്യാസയോഗം

*അർജ്ജുന ഉവാച:*

സംന്യാസം കർമ്മണാം കൃഷ്ണ!
പുനർയോഗം ച ശംസസി
യച്ഛ്റേയ ഏതയോരേകം
തന്മേ ബ്രൂഹി സുനിശ്ചിതം. 1

*അല്ലയോ കൃഷ്ണ! കർമ്മങ്ങൾ പരിത്യജിക്കണമെന്നും അതോടൊപ്പം കർമ്മയോഗം അനുഷ്ഠിക്കണമെന്നും അങ്ങു പറയുന്നു. ഇവ രണ്ടിൽ ഏതാണ് അധികം ശ്രേയസ്കരമെന്നുവെച്ചാൽ അതു നിശ്ചയിച്ച് എനിക്ക് പറഞ്ഞു തന്നാലും.*

അർജ്ജുനൻ കൃഷ്ണനോട് പറഞ്ഞു:

ഹേ കൃഷ്ണാ, അങ്ങയുടെ ഉപദേശങ്ങൾ എത്രത്തോളം ചിന്താക്കുഴപ്പമാണ് ഉണ്ടാക്കുന്നത്. വ്യക്തമായ ഒരു പ്രവർത്തനരീതി മാത്രം പറഞ്ഞുതന്നിരുന്നെങ്കിൽ അതു മനസ്സിൽ തിങ്ങിനിൽക്കുമായിരുന്നു. അതിനു പകരം എല്ലാ കർമ്മങ്ങളും പരിത്യജിക്കണമെന്ന് വിശദമായി ആദ്യം ഉപദേശിച്ചു. അടുത്തനിമിഷത്തിൽ കർമ്മം ചെയ്യേണ്ടതിന്റെ ആവശ്യത്തെപ്പറ്റി വാനോളം പുകഴ്ത്തുന്നു; യുദ്ധം ചെയ്യുന്നതിന് എന്നോട് ഉപദേശിക്കുന്നു.

അങ്ങയുടെ വാക്കുകൾ ഗ്രഹിക്കണമെന്ന് എനിക്ക് അതിയായ ആഗ്രഹമുണ്ട്. എന്നാൽ അതു തെറ്റിദ്ധാരണ ജനിപ്പിക്കുന്നതാകയാൽ അജ്ഞനായ എനിക്കു വേണ്ടതുപോലെ ഗ്രഹിക്കാൻ കഴിയുന്നില്ല. സത്തായ സത്യത്തെപ്പറ്റി ഉപദേശിക്കുകയാണ് അങ്ങയുടെ ഉദ്ദേശമെങ്കിൽ, അതു വ്യക്തവും സ്പഷ്ടവുമായിട്ടു വേണമെന്നു ഞാൻ പ്രത്യേകം പറയേണ്ടതുണ്ടോ? പരമമായ സത്യത്തെപ്പറ്റി ചുരുക്കത്തിലല്ലാതെ വിശദമായിത്തന്നെ പറയണമെന്നു ഞാൻ ആദ്യമേ അപേക്ഷിച്ചതല്ലേ? അതങ്ങനെയിരിക്കട്ടെ.

കർമ്മത്തെ പരിത്യജിക്കുന്നതോ അതോ പരിണയിക്കുന്നതോ, ഏതാണ് അനശ്വരവും ശ്രേഷ്ഠവുമായ ഉണ്മയുടെ വെളിച്ചം പകരുന്നതിന് ഉതകുക? അതിലേതാണ് അനായാസേന ആചരിക്കാൻ പറ്റിയത്? ഇപ്പോഴെങ്കിലും അസന്ദിഗ്ദ്ധമായും അവിതർക്കിതമായും അതിനെക്കുറിച്ചെല്ലാം എന്നോടു പറഞ്ഞാലും. അത് ഉറക്കം കെടുത്താതെ

ദീർഘദൂരം പോകുന്ന ഒരു പല്ലക്കുയാത്രപോലെ സുഖപ്രദവും ആനന്ദകരവും ആയിരിക്കണം.

പാർത്ഥൻെറ ഈ വിധത്തിലുള്ള സംസാരം പാർത്ഥസാരഥിക്ക് അത്യന്തം മനോരഞ്ജകമായി തോന്നി. അദ്ദേഹം ആമോദത്തോടെ പറഞ്ഞു:

ശരി, അങ്ങനെ തന്നെ. നീ പറയുന്നതുപോലെ ആയിരിക്കും.

ജ്ഞാനേശ്വരൻ പറയുന്നു: ശ്രോതാക്കളേ, ശ്രദ്ധിക്കുക. കാമധേനുവിനെപ്പോലെ സർവ്വകാമങ്ങളേയും സാധിച്ചുകൊടുക്കുന്ന ഒരമ്മയുടെ അനുഗ്രഹഭാഗ്യമുണ്ടെങ്കിൽ, അമ്പിളിയെപ്പോലും ഒരു ശിശുവിനു കളിപ്പാട്ടമായി ലഭിക്കുന്നതാണ്. പാൽ കുടിക്കണമെന്നുള്ള ഉപമന്യുവിൻെറ ആഗ്രഹപൂർത്തിക്കായി ഉമാമഹേശ്വരൻ പ്രസാദിച്ച് ഒരു പാൽക്കടൽതന്നെ ഉണ്ടാക്കിക്കൊടുത്തില്ലേ? അതുപോലെ ഭഗവാൻെറ കാരുണ്യവും അനുകമ്പയും ആവോളമുള്ളപ്പോൾ ധനുർദ്ധരന് എങ്ങനെ സന്തോഷിക്കാതിരിക്കാൻ കഴിയും? ലക്ഷ്മീകാന്തനായ ഭഗവാൻ തൻെറ ഉറ്റതോഴനും നാഥനുമായിരിക്കുമ്പോൾ അർജ്ജുനന് അദ്ദേഹത്തോട് എന്താണു ചോദിക്കാൻ പാടില്ലാത്തത്? അറിവു നൽകാനാണ് അർജ്ജുനൻ അച്യുതനോട് അപേക്ഷിച്ചത്. അത്യധികം സന്തോഷത്തോടെ അദ്ദേഹം അതു നൽകി. ഭഗവാൻ പറഞ്ഞതെന്താണെന്നു ഞാൻ പറയാം.

*ശ്രീ ഭഗവാനുവാച:*

സംന്യാസഃ കർമ്മയോഗശ്ച
നിഃശ്രേയസകരാവുഭൗ
തയോസ്തു കർമ്മസംന്യാസാത്
കർമ്മയോഗോ വിശിഷ്യതേ 2

*കർമ്മ പരിത്യാഗവും, ഫലാപേക്ഷ കൂടാതെ ഈശ്വരാർപ്പണമായി ചെയ്യുന്ന കർമ്മയോഗവും, ഇവ രണ്ടും മോക്ഷത്തെ കൊടുക്കുന്നവയാകുന്നു. എന്നാൽ അവയിൽ കർമ്മപരിത്യാഗത്തിനേക്കാൾ കർമ്മയോഗമാണ് ശ്രേഷ്ഠമായിട്ടുള്ളത്.*

ഭഗവാൻ പറഞ്ഞു: കൗന്തേയ, ശരിക്കും പര്യാലോചിച്ചാൽ കർമ്മങ്ങളെ പരിത്യജിക്കുന്നതും കർമ്മങ്ങളെ പരിപാലിക്കുന്നതും രണ്ടും മുക്തികരങ്ങളാണ്. എന്നാൽ ജ്ഞാനികൾക്കും അജ്ഞാനികൾക്കും നിർമ്മലമായും നിർബ്ബാധമായും ഒരുപോലെ സ്വീകരിക്കാവുന്ന മാർഗ്ഗം കർമ്മയോഗമാണ്. ശക്തനായ ഒരുവനു മാത്രമേ ഒരു നദി നീന്തിക്കടക്കുവാൻ സാധ്യമാകൂ. എന്നാൽ ഒരു തോണിയുണ്ടെങ്കിൽ സ്ത്രീകൾക്കും കുഞ്ഞുങ്ങൾക്കുംകൂടി ആ പുഴ അനായാസേന തരണം ചെയ്ത് അക്കരെയെത്താം. അതുപോലെ എല്ലാവർക്കും സ്വീകാര്യവും ലളിതവുമായ മാർഗ്ഗമാണ് കർമ്മയോഗം. ഈ മാർഗ്ഗത്തിൽകൂടി ചരിച്ചാൽ കർമ്മപരിത്യാഗത്തിൻെറ ഫലവും ഒരുവനു ലഭിക്കുന്നതാണ്.

കർമ്മപരിത്യാഗം ചെയ്ത ഒരുവന്റെ യഥാർത്ഥ സ്വഭാവവിശേഷങ്ങളെപ്പറ്റി ഞാൻ നിന്നോടു പറയാം. അതറിയുമ്പോൾ കർമ്മപരിത്യാഗവും കർമ്മയോഗപരിണയവും അപരിച്ഛേദ്യമായ ഒരേ മാർഗ്ഗമാണെന്നു നിനക്കു മനസ്സിലാകും.

ജ്ഞേയഃ സ നിത്യസംന്യാസീ
യോ ന ദ്വേഷ്ടി ന കാംക്ഷതി
നിർദ്വന്ദ്വോ ഹി മഹാബാഹോ
സുഖം ബന്ധാത് പ്രമുച്യതേ 3

*അല്ലയോ മഹാബാഹോ, ആരാണ് ഒന്നിനേയും ദ്വേഷിക്കാതിരിക്കുന്നത്, ഒന്നിനേയും ഇച്ഛരിക്കാതിരിക്കുന്നത്, അവൻ നിത്യസന്ന്യാസിയാണെന്നറിയൂ. എന്തെന്നാൽ അവൻ സുഖദുഃഖാദി ദ്വന്ദ്വങ്ങളില്ലാത്തവനാണ്. അവൻ കർമ്മബന്ധത്തിൽനിന്നു പ്രയാസം കൂടാതെ മോചിക്കപ്പെടുന്നു.*

അല്ലയോ അർജ്ജുന, നഷ്ടപ്പെട്ട യാതൊന്നിനെപ്പറ്റിയും വ്യാകുലപ്പെടാതിരിക്കുക; മഹാമേരുപോലെ അചഞ്ചലമായിരിക്കുക; ഞാനെന്നും എന്റേതെന്നുമുള്ള ചിന്തയുടെ കണിക പോലും മനസ്സിൽ ഇല്ലാതിരിക്കുക; ഇപ്രകാരമുള്ളവൻ നിത്യസന്ന്യാസിയാണെന്നറിയുക. ഇപ്രകാരമുള്ള മാനസികാവസ്ഥയിലെത്തിയ ഒരുവൻ കർമ്മബന്ധത്തിൽ നിന്നു വിമുക്തനാണ്. തന്മൂലം അവൻ അനവരതം ആനന്ദത്തിൽ ആറാടുന്നു. ഒന്നുമായി ഒരു ബന്ധവുമില്ലെന്നുള്ള യാഥാർത്ഥ്യം അവന് ഉത്തമബോദ്ധ്യമുള്ളതുകൊണ്ട് വീടോ കുടുംബമോ സ്വത്തുക്കളോ ഉപേക്ഷിക്കേണ്ട ആവശ്യമൊന്നും അവനില്ല. അഗ്നി കെട്ടടങ്ങിയ ശേഷം അവശേഷിക്കുന്ന ചാരം തുണിയിൽ പൊതിഞ്ഞു കെട്ടാവുന്നതുപോലെ ആഗ്രഹങ്ങൾ നിശ്ശേഷം ഇല്ലാതായ ഒരുവൻ ഒരിക്കലും കർമ്മത്താൽ ബന്ധിക്കപ്പെടുകയില്ല. അസമാധാനമോ അഭിലാഷമോ ഇല്ലാത്ത അവന്റെ മനസ്സ് പരിത്യാഗത്തിന്റെ പരിശുദ്ധിയെ പുണരുന്നു. ഇക്കാരണത്താൽ കർമ്മപരിത്യാഗവും കർമ്മയോഗവും കൈകോർത്തുപിടിച്ച് ഒരേ വഴിയിൽ കൂടിയാണ് മുന്നോട്ടു നീങ്ങുന്നതെന്ന് അറിയുക.

സാംഖ്യയോഗൗ പൃഥഗ്ബാലാഃ
പ്രവദന്തി ന പണ്ഡിതാഃ
ഏകമപ്യാസ്ഥിതഃ സമ്യക്ക്
ഉഭയോർവിന്ദതേ ഫലം. 4

*സാംഖ്യവും യോഗവും (ജ്ഞാനയോഗവും കർമ്മയോഗവും) വിരുദ്ധങ്ങളും ഭിന്നങ്ങളുമായ ഫലങ്ങളെ ഉണ്ടാക്കുന്നുവെന്ന് ബാലന്മാരാണ്—ശാസ്ത്രാർത്ഥത്തിൽ വിവേകശൂന്യന്മാരായിട്ടുള്ള*

*വരാണ് — പറയുന്നത്. എന്നാൽ വിവേകികൾ അവ രണ്ടിനും ഒരേ ഫലംതന്നെയെന്നു വിശ്വസിക്കുന്നു. എന്തുകൊണ്ടെന്നാൽ ഒന്നെങ്കിലും ശരിയായി അനുഷ്ഠിക്കുന്നവന് രണ്ടിൻേറയും ഫലം സിദ്ധിക്കുന്നു. (മോക്ഷം സിദ്ധിക്കുന്നു).*

യത് സാംഖ്യൈ പ്രാപ്യതേ സ്ഥാനം
തദ്യോഗൈരപി ഗമ്യതേ
ഏകം സാംഖ്യം ച യോഗം ച
യഃ പശ്യതി സ പശ്യതി. 5

*ജ്ഞാനനിഷ്ഠന്മാരായ സന്ന്യാസികൾ ഏതു സ്ഥാനമാണോ പ്രാപിക്കുന്നത് ആ സ്ഥാനംതന്നെയാണ് കർമ്മയോഗികളും പ്രാപിക്കുന്നത് (എന്നുവെച്ചാൽ മോക്ഷം).സാംഖ്യയോഗത്തേയും കർമ്മയോഗത്തേയും ഫലത്തിൻെറ അടിസ്ഥാനത്തിൽ ഒന്നായി ആർ കാണുന്നുവോ, അവനാണ് പരമാർത്ഥമായി കാണുന്നത്.*

സംന്യാസസ്തു മഹാബാഹോ
ദുഖമാപ്തുമയോഗതഃ
യോഗയുക്തോ മുനിർബ്രഹ്മ
നചിരേണാധിഗച്ഛതി. 6

*അല്ലയോ അർജ്ജുനാ, ജ്ഞാനനിഷ്ഠാലക്ഷണമായ സന്ന്യാസം, കർമ്മയോഗാനുഷ്ഠാനംകൊണ്ടുണ്ടാകുന്ന ചിത്തശുദ്ധി കൂടാതെ പ്രാപിക്കുക എന്നതു പ്രയാസമാകുന്നു. എന്നാൽ കർമ്മയോഗാനുഷ്ഠാനത്തിലൂടെ ചിത്തത്തെ സമനിലയിലെത്തിച്ച ഒരാൾ വേഗത്തിൽ ബ്രഹ്മപ്രാപ്തിയെന്ന യഥാർത്ഥ സന്ന്യാസത്തിൽ എത്തിച്ചേരുന്നു.*

അല്ലയോ പാർത്ഥാ, ഈ പ്രധാന തത്ത്വം മനസ്സിലാക്കാത്ത ആളുകൾ എങ്ങനെയാണ് സാംഖ്യയോഗത്തിൻേറയും കർമ്മയോഗത്തിൻേറയും സ്വഭാവം മനസ്സിലാക്കുന്നത്? അവരുടെ അജ്ഞത കൊണ്ട് അവർ ഇതിനെ വ്യത്യസ്തമായി കരുതുന്നു. വാസ്തവത്തിൽ ഒരു വിളക്കിൽ നിന്നു വിവിധ തരത്തിലുള്ള വെളിച്ചം ഉണ്ടാകുമോ? എന്നാൽ നിഷ്കളങ്കമായ അനുഭവജ്ഞാനത്തിൽ കൂടി സത്യത്തെ മനസ്സിലാക്കിയിട്ടുള്ളവർ ഇതു രണ്ടും ഏകവും തുല്യവും ആണെന്നു ഗണിക്കുന്നു. സുശിക്ഷിതരായ സാംഖ്യന്മാർ നേടിയിട്ടുള്ള ലക്ഷ്യം കുശലന്മാരായ കർമ്മയോഗികളും നേടിയിട്ടുണ്ട്. ആകയാൽ ഈ രണ്ടു വഴികളും അഭിന്നരൂപമായിട്ടുള്ളതാണ്. ആകാശത്തെ അതിൻെറ ശൂന്യതയിൽനിന്നു വേർതിരിക്കാൻ കഴിയാത്തതുപോലെ, സാംഖ്യയോഗവും കർമ്മയോഗവും ഇണചേർന്നു നിൽക്കുന്നു. സാംഖ്യയോഗത്തിൻേറയും കർമ്മയോഗത്തിൻേറയും ആനുരൂപ്യം അനുഭവപ്പെടുന്ന ഒരു യോഗിയുടെ മനസ്സിൽ വിജ്ഞാനത്തിൻെറ വിശാലദീപം

ഉദിച്ചുയരുകയും അദ്ദേഹത്തിന് ആത്മസാക്ഷാത്ക്കാരം ലഭിക്കുകയും ചെയ്യുന്നു. കർമ്മയോഗം വഴിയായി മോക്ഷമാകുന്ന പർവ്വതനിര കയറി അതിന്റെ ശൃംഗത്തിലെത്തുന്ന ഒരുവൻ വേഗത്തിൽ ആത്മാനന്ദ മാകുന്ന പീഠഭൂമിയിൽ എത്തുന്നു. എന്നാൽ കർമ്മയോഗം കൊണ്ടു മനസ്സിന്റെ സമനില ശീലിപ്പിച്ചുറപ്പിക്കാത്ത ഒരുവൻ മോക്ഷത്തിനു വേണ്ടി പ്രയത്നിക്കുന്നതു വെറുതെയാണ്. അവന് ഒരിക്കലും സന്ന്യാസ ജീവിതം നടപ്പിൽ വരുത്താൻ സാധ്യമല്ല.

യോഗയുക്തോ വിശുദ്ധാത്മാ
വിജിതാത്മാ ജിതേന്ദ്രിയഃ
സർവ്വഭൂതാത്മഭൂതാത്മാ
കുർവ്വന്നപി ന ലിപ്യതേ. 7

*മനസ്സിന്റെ സമനിലയെന്ന യോഗം (കർമ്മയോഗം) അഭ്യസിച്ചു കൊണ്ട് കർമ്മരംഗത്തു വർത്തിക്കുന്നവനും പരിശുദ്ധമാനസനും ദേഹത്തേയും ഇന്ദ്രിയങ്ങളേയും ജയിച്ചിരിക്കുന്നവനും സകല പ്രാണികളിലുമിരിക്കുന്ന ആത്മാവു തന്നെയാണ് തന്റേയും ആത്മാവ് എന്നറിയുന്നവനുമായവൻ കർമ്മങ്ങളെ ചെയ്താലും കർമ്മബന്ധം അവനെ ബാധിക്കുന്നില്ല.*

ഒരുവൻ പ്രാപഞ്ചികമായ മായാമോഹങ്ങളിൽ നിന്നു മനസ്സിനെ പിൻതിരിപ്പിച്ച് തന്റെ ഗുരുവിന്റെ ഉപദേശാനുസാരം അതിന്റെ മാലിന്യങ്ങളെയെല്ലാം കഴുകിക്കളഞ്ഞ് അതിനെ തന്റെ ആത്മസ്വ രൂപത്തിൽ ഉറപ്പിച്ചു നിർത്തുന്നു. ഉപ്പ് കടലിൽ പതിക്കുന്നതുവരെ ഒരു നിസ്സാരവസ്തുവായ ഉപ്പായിട്ടു മാത്രം കാണപ്പെടുന്നു. എന്നാൽ ഒരിക്കൽ അതു കടൽവെള്ളത്തിൽ വീണ് അലിഞ്ഞുചേർന്നു കഴിഞ്ഞാൽ പിന്നെ അതു പാരാവാരത്തോടൊപ്പം പരന്നു കിടക്കുന്നു. അതുപോലെ, എല്ലാ ആഗ്രഹവും അഭിലാഷവും ഉപേക്ഷിച്ച അവന്റെ മനസ്സ് ആത്മചൈതന്യത്തിൽ വിലയം പ്രാപിക്കുമ്പോൾ അവൻ പ്രത്യക്ഷത്തിൽ മനുഷ്യരൂപത്തിലാണെങ്കിലും അവന്റെ ചേതന അനന്തമായ ബ്രഹ്മത്തിൽ ലയിച്ച് കാലദേശാവസ്ഥകൾക്ക് അതീതമായി പ്രവർത്തിച്ച് മൂന്നു ലോകങ്ങളിലേക്കും വ്യാപിക്കുന്നു. അപ്പോൾ 'ഞാനാണ് ഇതിന്റെ കർത്താവ്, എനിക്ക് ഈ ജോലി ചെയ്യേണ്ടതായിട്ടുണ്ട്' എന്നും മറ്റുമുള്ള ചിന്തകൾ അവസാനിക്കുന്നു. അവൻ കർമ്മനിരതനാണെങ്കിലും ഒന്നിന്റേയും കർത്താവല്ല. അവൻ കർമ്മബന്ധത്തിൽ നിന്നും മുക്തനാണ്. സ്വന്തം നിലനില്പിനെപ്പറ്റി പോലും ബോധവാനല്ലാത്ത അവൻ എങ്ങനെയാണ് താൻ ഒരു കർത്താവാണെന്നു കരുതുന്നത്?

**നൈവ കിഞ്ചിത് കരോമീതി**
**യുക്തോ മന്യേത തത്ത്വവിത്**

പശ്യൻ ശൃണ്വൻ സ്പൃശൻ ജിഘ്രൻ
അശ്നൻ ഗച്ഛൻ സ്വപൻ ശ്വസൻ. 8

പ്രലപൻ വിസൃജൻ ഗൃഹ്ണൻ
ഉന്മിഷൻ നിമിഷന്നപി
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഷു
വർത്തന്ത ഇതി ധാരയൻ. 9

*കർമ്മയോഗിയായവൻ ക്രമേണ തത്ത്വവിത്തായി ഭവിച്ച് (ആത്മതത്ത്വത്തെ അറിഞ്ഞ്) കണ്ടും കേട്ടും, തൊട്ടും ഘ്രാണിച്ചും, ഭക്ഷിച്ചും, നടന്നും, ഉറങ്ങിയും, ശ്വസിച്ചും, സംസാരിച്ചും, വിസർജ്ജിച്ചും (കൈകളെക്കൊണ്ട്) ചെയ്യേണ്ട ജോലി ചെയ്തും, കണ്ണടച്ചും മിഴിച്ചും കൊണ്ടിരിക്കുന്നുവെങ്കിലും, ഇന്ദ്രിയങ്ങൾ അവയുടെ കാര്യങ്ങളായ ശബ്ദാദി വിഷയങ്ങളിൽ പ്രവർത്തിച്ചു കൊണ്ടിരിക്കുന്നുവെന്ന് ബുദ്ധികൊണ്ട് നിശ്ചയിച്ച്, 'ഒരു കാര്യവും ഞാൻ ചെയ്യുന്നതേയില്ല' എന്നു വിചാരിക്കുന്നു.*

വസ്തുവിചാരപൂർവ്വം മനസ്സിനെ സമനിലയിൽ എത്തിച്ച് ആത്മാനുഭവം നേടിയ യോഗിയിൽ, അദ്ദേഹം ശരീരം വെടിയുന്നതിനു മുമ്പു തന്നെ, അദൃശ്യമായ പരബ്രഹ്മത്തെ സംബന്ധിച്ച പരിപൂർണ്ണ ജീവിതത്തിൻെറ ദൃശ്യലക്ഷണങ്ങൾ കാണപ്പെടുന്നു. എന്നാൽ സാധാരണ മനുഷ്യരെപ്പോലെ അദ്ദേഹവും എല്ലാ കർമ്മങ്ങളിലും ഏർപ്പെട്ടിരിക്കുന്നതായി കാണാം. അദ്ദേഹത്തിൻെറ കണ്ണുകൾകൊണ്ടു കാണുന്നു. ചെവികൾകൊണ്ടു കേൾക്കുന്നു. എന്നാൽ കാണുന്നതിലും കേൾക്കുന്നതിലും അദ്ദേഹം കുരുങ്ങുന്നില്ല എന്നുള്ളതാണ് വിചിത്രകരമായ വസ്തുത. അദ്ദേഹത്തിനു സ്പർശന പ്രാപ്തിയുണ്ട്, ഘ്രാണശക്തിയുണ്ട്, സന്ദർഭത്തിനനുസരിച്ച് സംസാരിക്കാനുള്ള കഴിവും ഉണ്ട്. അദ്ദേഹം ഭക്ഷണം കഴിക്കുന്നു, നിഷിദ്ധമായവ ഒഴിവാക്കുന്നു, യഥാസമയം സുഖസുഷുപ്തിയിൽ ലയിക്കുന്നു; ഇഷ്ടംപോലെ ചരിക്കുന്നു. എല്ലാ കർമ്മങ്ങളും അദ്ദേഹം ചെയ്യുന്നു. അർജ്ജുനാ, ഇപ്രകാരം അദ്ദേഹം ചെയ്യുന്ന ഓരോ കാര്യവും ഞാൻ പറയണോ? അദ്ദേഹം ശ്വസിക്കുന്നു, കണ്ണിമയ്ക്കുന്നു. എന്നാൽ ആത്മജ്ഞാനം സിദ്ധിച്ചവനായതുകൊണ്ട് താൻ ചെയ്യുന്ന പ്രവൃത്തികളുടെയൊന്നും കർത്തൃത്വം തനിക്കില്ലെന്നു വിശ്വസിക്കുന്നു. അദ്ദേഹം കർമ്മത്താൽ ബന്ധിക്കപ്പെടുന്നില്ല. അദ്ദേഹം അനവധാനതയുടെയും അജ്ഞതയുടേയും തല്പത്തിൽ നിദ്രയിലായിരുന്നപ്പോൾ സുന്ദരസ്വപ്നങ്ങൾ അദ്ദേഹത്തെ വ്യാമോഹിപ്പിച്ചിരുന്നു. എന്നാൽ പരിശുദ്ധജ്ഞാനത്തിൻെറ ഉദയത്തോടുകൂടി ഉന്നിദ്രനായ അദ്ദേഹത്തിൻെറ ആത്മാവ് പ്രബുദ്ധമായിത്തീർന്നിരിക്കുന്നു.

ബ്രഹ്മണ്യാധായ കർമ്മാണി
സംഗം ത്യക്ത്വാ കരോതി യഃ

ലിപ്യതേ ന സ പാപേന
പദ്മപത്രമിവാംഭസാ 10

*യാതൊരുവൻ കർമ്മങ്ങളെ ഈശ്വരങ്കൽ സമർപ്പിച്ച്, തൽഫലത്തിലുള്ള ഇച്ഛയെ ഉപേക്ഷിച്ചു ചെയ്യുന്നുവോ, അങ്ങനെയുള്ള കർമ്മയോഗി വെള്ളത്തിൽ കിടക്കുന്ന താമരയില വെള്ളംകൊണ്ടു നനയാതിരിക്കുന്നതുപോലെ,പാപം കൊണ്ട് ഒരിക്കലും കളങ്കപ്പെടുകയില്ല.*

ഇപ്രകാരമുള്ള ഒരു നിലയിലെത്തിക്കഴിഞ്ഞാലും അദ്ദേഹത്തിൻെറ ഇന്ദ്രിയവാസനകൾ, അവ ശരീരത്തിൽ വേരൂന്നി നില്ക്കുന്നതുകൊണ്ട് തുടർന്നും ഉണർന്നിരിക്കുന്നു. ഒരു വീട്ടിലുള്ള വിളക്ക് അതിൻെറ വെളിച്ചംകൊണ്ട് വീട്ടിലെ നിത്യകാര്യങ്ങൾ നടത്തുന്നതിനു സഹായകമാകുന്നു. എന്നാൽ ഒരുവിധത്തിലും വിളക്കിനെ ഒന്നുംതന്നെ ബാധിക്കുന്നില്ല. അതുപോലെ ഒരു കർമ്മയോഗിയുടെ ശരീരത്തിൽനിന്ന് എല്ലാ പ്രവർത്തനങ്ങളും ഉടലെടുക്കുന്നു. അദ്ദേഹം എല്ലാ കർമ്മങ്ങളും ചെയ്യുന്നു. എങ്കിലും ഒന്നുമായും ഒട്ടിപ്പിടിക്കുന്നില്ല. വെള്ളത്തിൽ കിടക്കുന്ന താമരയില വെള്ളംകൊണ്ടു നനയാത്തതുപോലെ അദ്ദേഹം ഒരിക്കലും കർമ്മത്താൽ ബന്ധിതനാകുന്നില്ല.

കായേന മനസാ ബുദ്ധ്യാ
കേവലൈരിന്ദ്രിയൈരപി
യോഗിനഃ കർമ്മ കുർവ്വന്തി
സംഗം ത്യക്ത്വാത്മശുദ്ധയേ. 11

*യോഗം ശീലിക്കുന്നവരാകട്ടെ, ആത്മസാക്ഷാൽക്കാരത്തെ ലക്ഷ്യമാക്കി സർവ്വസംഗപരിത്യാഗികളായി ശരീരംകൊണ്ടും മനസ്സുകൊണ്ടും ബുദ്ധികൊണ്ടും കേവലം ഇന്ദ്രിയങ്ങളെക്കൊണ്ടും കർമ്മം ചെയ്യുന്നു.*

ബുദ്ധിയുടെ പ്രേരണ വകവെയ്ക്കാതെ, മനസ്സിൽ ചിന്ത അങ്കുരിക്കാതെ ചെയ്യുന്ന പ്രവർത്തനത്തെ ശാരീരികപ്രവർത്തനം എന്നു പറയാം. കുറച്ചുകൂടി ലളിതമായി പറഞ്ഞാൽ കർമ്മയോഗിയുടെ പ്രവർത്തനം ഒരു കുട്ടിയുടെ കളിയോടും അലക്ഷ്യമായ പ്രവർത്തനത്തിനോടും സാദൃശ്യമുള്ളതാണ്. പഞ്ചഭൂത നിർമ്മിതമായ ഈ ശരീരം നിദ്രയിൽ അമരുമ്പോൾ മനസ്സുമാത്രം ഒരു സ്വപ്നലോകത്തിലെന്നപോലെ പ്രവർത്തിക്കുന്നു. അപ്പോൾ അമൂർത്തമായ അഭിലാഷങ്ങളുടെ പ്രേരണയിൽപെട്ട്, ശരീരത്തിൻെറ അറിവുകൂടാതെതന്നെ ഒരുവൻ സുഖവും ദുഃഖവും അനുഭവിക്കുന്നു. ധനുർദ്ധരാ, ഇതെത്രമാത്രം വിചിത്രമാണെന്ന് ആലോചിച്ചുനോക്കൂ.

ഇന്ദ്രിയങ്ങൾക്കുപോലും അപരിചിതമായ ഈ പ്രവർത്തനം

കേവലം മനോവ്യാപാരം മാത്രമാണ്. കർമ്മയോഗികളും ഇതുപോലെയുള്ള മനസ്സിന്റെ പ്രവർത്തനങ്ങളിൽ വ്യാപരിക്കാറുണ്ടെങ്കിലും 'ഞാൻ ചെയ്യുന്നു' എന്ന ഭാവത്തിൽനിന്ന് സ്വതന്ത്രരായി നില്ക്കുന്നതുകൊണ്ട് അവർ ഇതിൽ കുടുങ്ങിപ്പോവുകയില്ല. ബുദ്ധിക്കു സ്ഥിരതയില്ലാത്ത ഒരുവന്റെ മനസ്സിനു വിഭ്രാന്തിയുടെ താഡനം ഏല്ക്കുമ്പോൾ അയാളുടെ ഇന്ദ്രിയങ്ങളുടെ പ്രവർത്തനം ചിട്ടയില്ലാതാവുന്നു. അയാൾക്കു കാഴ്ചശക്തിയുണ്ടായിരിക്കും. ചുററുംനില്ക്കുന്ന ആളുകളെ കാണാനും അവർ പറയുന്നതു കേൾക്കാനും കഴിയും. അയാൾ സംസാരിക്കുകയും ചെയ്യും. എന്നാൽ ഇതൊക്കെയാണെങ്കിലും അയാൾ ഒന്നും മനസ്സിലാക്കുന്നതായി തോന്നുകയില്ല. വേറൊരു രീതിയിൽ പറഞ്ഞാൽ ആന്തരോദ്ദേശമൊന്നുമില്ലാതെയുള്ള കർമ്മങ്ങൾ കേവലം ഇന്ദ്രിയങ്ങളുടെ പ്രവൃത്തികൾ മാത്രമാണ്. മനഃപൂർവ്വമായും പൂർണ്ണമായ അറിവോടുകൂടിയും ചെയ്യുന്ന കർമ്മങ്ങളാണ് യഥാർത്ഥത്തിൽ ബുദ്ധിയുടെ പ്രവൃത്തികൾ. വിവേചനാശക്തി ഉപയോഗിച്ച് വിവേകപൂർണ്ണമായി കർമ്മങ്ങളിൽ ഏർപ്പെടുന്നവർ കർമ്മബന്ധത്തിൽനിന്നു മോചിതരാവുന്നു. ധിഷണാപരവും ശാരീരികവുമായ പ്രവർത്തന പരിധിയിൽ സ്ഥിതിചെയ്തുകൊണ്ട് അഹംഭാവലേശമില്ലാതെ കർമ്മം ചെയ്യുന്നവൻ പ്രവർത്തനവേളയിൽപ്പോലും നിർമ്മലനായിരിക്കും. താൻ കർത്താവാണെന്നുള്ള ധാരണയില്ലാതെ ചെയ്യുന്ന കർമ്മം അകർമ്മമാണ്. പക്ഷേ ഈ യാഥാർത്ഥ്യം ശരിക്കും മനസ്സിലാക്കണമെങ്കിൽ അനുഭവജ്ഞാനമുള്ള ഒരു ഗുരുവിന്റെ ഉപദേശം അനിവാര്യമാണ്. അപ്രകാരമുള്ള ഒരവസ്ഥയിലെത്തുമ്പോൾ നിന്റെ ഹൃദയം കരകവിഞ്ഞൊഴുകുന്ന ആനന്ദസരിത്താകും. വാക്കുകളെക്കൊണ്ട് വർണ്ണിക്കാൻ കഴിയാത്ത ആ പരമസത്യമാണ് ഞാനിപ്പോൾ നിന്നോടു പറഞ്ഞത്. ഇന്ദ്രിയങ്ങൾക്ക് ഇന്ദ്രിയവിഷയങ്ങളിലുള്ള ആസക്തി നിശ്ശേഷം നശിച്ച ഒരാൾക്കു മാത്രമേ ഇതു കേൾക്കുന്നതിനുള്ള യോഗ്യതയുള്ളൂ.

ഇത്രയുമായപ്പോൾ ശ്രോതാക്കൾ പറഞ്ഞു: അങ്ങയുടെ സംഭാഷണം കേന്ദ്രബിന്ദുവിൽ നിന്നകന്നു പോകുന്നു. സാമാന്യ മനസ്സിനു ദുർഗ്രാഹ്യവും ഉന്നതമായ വിചാരശക്തിക്കുപോലും അപ്രാപ്യവുമായ ഗൂഢമായ സത്യം ഞങ്ങളുടെ ഭാഗ്യം കൊണ്ടാണ് അങ്ങ് ഞങ്ങളെ വിവരിച്ചു കേൾപ്പിച്ചത്. ഇതിവിടെ നിർത്തിയിട്ട് അങ്ങ് വിവരിച്ചു പറയുന്ന കഥയുടെ ചരടുപൊട്ടിക്കാതെ തുടർന്നാലും.

കൃഷ്ണനും അർജ്ജുനനും തമ്മിലുള്ള സംവാദം കേൾക്കുന്നതിനു ശ്രോതാക്കൾ ആകാംക്ഷ പ്രകടിപ്പിച്ചപ്പോൾ അതിൽ അതീവ സന്തുഷ്ടി പൂണ്ട് നിവൃത്തിനാഥിന്റെ ശിഷ്യനായ ജ്ഞാനേശ്വരൻ പറയാൻ തുടങ്ങി:

അല്ലയോ ശ്രോതാക്കളേ, കൃഷ്ണാർജ്ജുന സംവാദം കേട്ടാലും. കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു:

അർജ്ജുനാ, പരിപൂർണ്ണതയിലെത്തിയ ഒരു കർമ്മയോഗിയുടെ എല്ലാ ലക്ഷണങ്ങളും ഞാൻ വ്യക്തമായി നിന്നോടു പറയാം. നല്ലവണ്ണം ശ്രദ്ധിക്കുക.

യുക്തഃ കർമ്മഫലം ത്യക്ത്വാ
ശാന്തിമാപ്നോതി നൈഷ്ഠികീം
അയുക്തഃ കാമകാരേണേ
ഫലേ സക്തോ നിബദ്ധ്യതേ. 12

*ഈശ്വരനിൽതന്നെ നിഷ്ഠയോടുകൂടിയിരിക്കുന്ന നിഷ്കാമ കർമ്മയോഗി, കർമ്മഫലത്തെ ഉപേക്ഷിച്ച് ആത്മനിഷ്ഠയാലുണ്ടാകാവുന്ന ആത്യന്തികമായ മോക്ഷത്തെ പ്രാപിക്കുന്നു. എന്നാൽ കർമ്മഫലത്തിലിച്ഛയുള്ളവനാകട്ടെ, ഇച്ഛ നിമിത്തമുള്ള പ്രേരണ കൊണ്ട് കർമ്മഫലത്തിൽ ആസക്തനായി ഏറ്റവും ബന്ധിക്കപ്പെടുന്നു.*

ആത്മജ്ഞാനം സിദ്ധിച്ച ഒരുവനു കർമ്മഫലത്തോട് ആസക്തിയില്ലെന്നു മാത്രമല്ല, അവൻ അതിനെ വെറുക്കുകയും ചെയ്യുന്നു. ആനന്ദകരമായ ശാന്തി അവനെ തേടിയെത്തുകയും അവനെ പരിണയിക്കുകയും ചെയ്യുന്നു. ലൗകികനാകട്ടെ, കർമ്മഫലങ്ങളുടെ സുഖാനുഭോഗമാകുന്ന കുറ്റിയിൽ ആശാപാശത്താൽ ബന്ധിതനായി കഴിയുന്നു.

സർവ്വകർമ്മാണി മനസാ
സംന്യസ്യാസ്തേ സുഖം വശീ
നവദ്വാരേ പുരേ ദേഹീ
നൈവ കുർവ്വൻ ന കാരയൻ 13

*ഇന്ദ്രിയങ്ങളേയും മനസ്സിനേയും വശപ്പെടുത്തി ആത്മനിഷ്ഠയിൽ ഉറപ്പിച്ചിട്ടുള്ള പുരുഷൻ എല്ലാ കർമ്മങ്ങളേയും മനസ്സുകൊണ്ട് ഉപേക്ഷിച്ചിട്ട് ഒൻപതു വാതിലുകളുള്ള ഒരു പട്ടണത്തോടു സാമ്യം വഹിക്കുന്ന ശരീരത്തിൽ സ്വയം ഒന്നും തന്നെ ചെയ്യാത്തവനായും ഒന്നും ചെയ്യിക്കാത്തവനായും സദാ ആത്മാനന്ദാനുഭൂതിയിൽ മുഴുകി കഴിഞ്ഞുകൂടുന്നു.*

ഫലേച്ഛയോടെ പ്രവർത്തിക്കുന്നവരെപ്പോലെതന്നെയാണ് കർമ്മയോഗിയും പ്രവർത്തിക്കുന്നത്. എന്നാൽ തൻെറ പ്രവർത്തനങ്ങളുടെ കർത്താവ് താനല്ലെന്നുള്ള ധാരണകൊണ്ട് അവൻ തൻെറ പ്രവർത്തനങ്ങളിൽ അപക്ഷപാതിയാണ്. അവൻ എവിടെ നോക്കിയാലും പരമാനന്ദം തന്നെ ദർശിക്കുന്നു. എവിടെ തങ്ങിയാലും അവിടം അറിവിൻെറ ആവാസസ്ഥാനമായിരിക്കും. ഒൻപതു ബഹിർദ്വാരങ്ങളുള്ള ദേഹത്തിലാണ് അവൻ വസിക്കുന്നതെങ്കിലും ദൈഹികമായ ജീവിതമല്ല അവൻേറത്. കർമ്മഫലങ്ങളിൽ ഇച്ഛയില്ലാത്തവനായി, എല്ലാറ്റിലും അനാസക്തനായി കഴിയുന്ന അവൻ കർമ്മം ചെയ്യുന്നുണ്ടെങ്കിലും അകർമ്മകൃത്തിനെപ്പോലെയാണ് കഴിച്ചുകൂട്ടുന്നത്.

ന കർത്തൃത്വം ന കർമ്മാണി
ലോകസ്യ സൃജതി പ്രഭുഃ

ന കർമ്മഫലസംയോഗം
സ്വഭാവസ്തു പ്രവർത്തതേ 14

*ഈശ്വരൻ ജീവലോകത്തിനുവേണ്ടി കർത്തൃത്വം സൃഷ്ടിക്കുന്നില്ല; കർമ്മഫലസംയോഗത്തേയും സൃഷ്ടിക്കുന്നില്ല. എന്നാൽ ഓരോ ജീവനും അംഗീകരിക്കുന്ന അതതിൻെറ സ്വഭാവം — അവിദ്യാലക്ഷണമായ പ്രകൃതി, അല്ലെങ്കിൽ മായ— ആണ് ഇതെല്ലാം പ്രവർത്തിക്കുന്നത്.*

നിങ്ങൾ ഈശ്വരനെപ്പറ്റി തത്ത്വദൃഷ്ടിയോടെ വിചിന്തനം ചെയ്യുമ്പോൾ ഈശ്വരൻ കർമ്മരഹിതനാണെന്നു കാണാം. എന്നാൽ വ്യവഹാരദൃഷ്ടിയോടെ ഈശ്വരനെപ്പറ്റി ചിന്തിക്കുമ്പോൾ സർവ്വേശ്വരൻ വിശാലമായ ഈ പ്രപഞ്ചത്തിൻെറ ഹേതുഭൂതനാണെന്നു കാണാം. പക്ഷേ ദൈവം കർമ്മത്തിൻെറ സ്പർശനംപോലും ഏല്ക്കാതെ കഴിയുന്നതുകൊണ്ടു കർത്താവെന്ന് ഈശ്വരനെ വിളിക്കാൻ സാദ്ധ്യമല്ല. കർത്താവെന്നു വിളിച്ചാൽ തന്നെ കർമ്മത്തിൽ ഉദാസീനനായതുകൊണ്ട് അത് ദൈവത്തെ സ്പർശിക്കുന്നില്ല. ഈശ്വരൻെറ കരചരണാദികൾ ഒരിക്കലും കർമ്മത്താൽ മലിനപ്പെടുന്നില്ല എന്നതുകൊണ്ട് യോഗനിദ്രയേയോ കർമ്മരഹിതത്വത്തേയോ അതു ബാധിക്കുന്നുമില്ല. എന്നിട്ടും പഞ്ചഭൂതഗണങ്ങളെ ജനിപ്പിക്കുന്നത് ദൈവമാണ്. എല്ലാ ജീവജാലങ്ങളിലും വസിക്കുന്ന ദൈവം അവയാലൊന്നിനാലും നിയന്ത്രിക്കപ്പെടുന്നില്ല. പ്രപഞ്ചം നിലവിൽ വരുന്നതിനേയോ അവസാനിക്കുന്നതിനേയോ പറ്റി ഈശ്വരൻ ഒരിക്കലും ബോധവാനല്ല. പ്രപഞ്ചം നിലവിൽ വന്നുവെന്നോ അവസാനിച്ചുവെന്നോ ഉള്ള വിചാരംപോലും ഈശ്വരനില്ല.

നാദത്തേ കസ്യചിത് പാപം
ന ചൈവ സുകൃതം വിഭുഃ
അജ്ഞാനേനാവൃതം ജ്ഞാനം
തേന മുഹ്യന്തി ജന്തവഃ 15

*പരിപൂർണ്ണനായ ഈശ്വരൻ ആരുടേയും പാപം ഏറ്റെടുക്കുന്നില്ല; പുണ്യവും ഏറ്റെടുക്കുന്നില്ല. അജ്ഞാനത്താൽ ജ്ഞാനം മൂടപ്പെട്ടിരിക്കുന്നു. അക്കാരണത്താൽ ജീവികൾ മോഹിക്കുന്നു.*

പാപപുണ്യങ്ങൾ സർവ്വശക്തനായ ഈശ്വരനോടു ബന്ധപ്പെട്ടതാണെങ്കിലും ഈശ്വരന് അതെപ്പറ്റി യാതൊരു ശ്രദ്ധയുമില്ല. യഥാർത്ഥത്തിൽ ദൈവം അതിൻെറ നിഷ്പക്ഷനായ ഒരു സാക്ഷിപോലുമല്ല; എങ്കിൽ പിന്നെ മറ്റു പ്രവർത്തനങ്ങളെപ്പറ്റി പറയേണ്ടതില്ലല്ലോ. ഈശ്വരൻ സ്വയം അവതരിക്കുകയും ശരീരംകൊണ്ടു ലീലയാടുകയും ചെയ്യുന്നു. എന്നാൽ അത് ഈശ്വരൻെറ നിരാകാരത്വത്തിനോ നിർഗുണത്വത്തിനോ ഒരു മാറ്റവും വരുത്തുന്നില്ല. അല്ലയോ അർജ്ജുന,

പ്രപഞ്ചത്തെ മുഴുവൻ സൃഷ്ടിക്കുന്നതും നിലനിർത്തുന്നതും അവസാനം നശിപ്പിക്കുന്നതും ഈശ്വരനാണെന്നു പറയുന്നത് തികച്ചും അജ്ഞതകൊണ്ടുള്ള വീൺവാക്കുകളാണ്.

ജ്ഞാനേന തു തദജ്ഞാനം
യേഷാം നാശിതമാത്മനഃ
തേഷാമാദിത്യവത് ജ്ഞാനം
പ്രകാശയതി തത്പരം 16

*എന്നാൽ ആത്മജ്ഞാനംകൊണ്ട് ആരുടെ ആ അജ്ഞാനം നശിപ്പിക്കപ്പെടുന്നുവോ, അവരിലെ ആ ജ്ഞാനം പരിപൂർണ്ണമായ പരമാത്മസ്വരൂപത്തെ, സൂര്യൻ വസ്തുക്കളെ എന്നപോലെ പ്രകാശിപ്പിക്കുന്നു.*

അജ്ഞാനം പരിപൂർണ്ണമായി നശിക്കുമ്പോൾ മാത്രമേ മോഹങ്ങളും ദുർവാസനകളും ഇല്ലാതാവുകയുള്ളു. അപ്പോൾ ദൈവം ഒന്നിനേറയും കർത്താവല്ലെന്നുള്ള യഥാർത്ഥ കാഴ്ചപ്പാട് ഉണ്ടാകുന്നു. അകർത്താവായ ഒരസ്തിത്വമാണ് ഈശ്വരൻ എന്ന സാക്ഷാൽക്കാരം ആത്മാവിനു ഉണ്ടാകുമ്പോൾ 'ഞാൻ തന്നെയാകുന്നു ആ ഈശ്വരൻ' എന്നുള്ള അനശ്വരസത്യം അതിനെ പിന്തുടർന്ന് എത്തുന്നു. ഇപ്രകാരമുള്ള വിവേകം ചിത്തത്തിൽ വിളങ്ങുമ്പോൾ ഈ ലോകത്തിൽ എങ്ങനെയാണ് ഭേദചിന്ത പുലർത്താൻ കഴിയുക? ഇപ്രകാരമുള്ള അവസ്ഥയിൽ സ്വന്തം അനുഭവങ്ങളുടെ അനുഭൂതിയിൽ അമരുന്ന ദ്രഷ്ടാവ്, പ്രപഞ്ചം മുഴുവനും ആത്മഭാവത്തിൽ അധിഷ്ഠിതമായിരിക്കുന്നതായി ദർശിക്കുന്നു. സൂര്യൻ ഉദിക്കുമ്പോൾ കിഴക്കു മാത്രം ധാരാളം പ്രകാശം ഉണ്ടാവുകയും മറ്റുള്ള ദിക്കുകൾ സൂര്യോദയത്തിനു മുൻപുള്ളതു പോലെ അന്ധകാരത്തിൽ ആണ്ടു കിടക്കുകയും ചെയ്യുന്നതു സംഭാവ്യമാണോ?

തദ്ബുദ്ധയസ്തദാത്മാനഃ
തന്നിഷ്ഠാസ്തത് പരായണാഃ
ഗച്ഛന്ത്യപുനരാവൃത്തിം
ജ്ഞാനനിർദ്ധൂത കല്മഷാഃ 17

*പരമാത്മാവിനെ അറിഞ്ഞവരും പരമാത്മാവുതന്നെ താനെന്നു സാക്ഷാൽക്കരിച്ചവരും അതിൽത്തന്നെ നിഷ്ഠയുള്ളവരും അതുതന്നെ പരമലക്ഷ്യമെന്നുറച്ചവരുമായ യോഗികൾ ജ്ഞാനംകൊണ്ട് പാപം നീക്കി പുനരാവൃത്തിയില്ലാത്ത പരമപദത്തെ പ്രാപിക്കുന്നു.*

സമദർശനത്തിൽ ഉറച്ചിരിക്കുന്നതായി അറിയപ്പെടുന്നവരുടെ ബുദ്ധി പരമാത്മദർശനത്തിൽ അചഞ്ചലമായിരിക്കും. അവർ ആത്മജ്ഞാനത്തെപ്പറ്റി ബോധവാന്മാരായി കഴിയുമ്പോൾ തങ്ങളും

ബ്രഹ്മത്തിൻെറ സ്വഭാവത്തോടു കൂടിയവരാണെന്നുള്ള അനുഭവജ്ഞാനം കൊണ്ട് അവരുടെ ബുദ്ധിയും മനസ്സും അഹർനിശം ബ്രഹ്മത്തിൽ തന്നെ അർപ്പിക്കപ്പെട്ടിരിക്കുന്നു. അവർ ബ്രഹ്മസാക്ഷാൽക്കാരത്തിനുള്ള തിരച്ചിൽ നടത്താൻ നിശ്ചയിച്ചുറച്ചിരിക്കുന്നവരാണ്. അവർക്ക് എല്ലായ്പോഴും ബ്രഹ്മത്തെപ്പറ്റി അചഞ്ചലമായ വിശ്വാസമാണുള്ളത്. അവരുടെ മനസ്സ് ദിവ്യജ്ഞാനത്തിൻെറ ഗേഹമായിത്തീർന്നിരിക്കുന്നു. അവർ ലോകത്തിൽ ഏകത്വവും അനന്യതയും മാത്രം ദർശിക്കുന്നു. അവരുടെ സമചിത്തത അനുസ്യൂതമായി തുടരുന്നു. ഐശ്വര്യലക്ഷ്മി കൗതുകത്തിനുപോലും ദാരിദ്ര്യദേവതയോടൊത്തു ചേർന്നു വിളയാടാത്തതുപോലെ, വിവേകജ്ഞാനം ഒരിക്കലും വിഭ്രാന്തിയെ അംഗീകരിക്കാത്തതുപോലെ, സൂര്യൻ സ്വപ്നത്തിൽ പോലും അന്ധകാരത്തിൻെറ നിഴൽ ദർശിക്കാത്തതുപോലെ, ചന്ദ്രൻ ചൂടിനെപ്പറ്റി സ്മരിക്കുകപോലും ചെയ്യാത്തതുപോലെ ജ്ഞാനികൾ ജീവജാലങ്ങൾ തമ്മിലുള്ള അന്തരം ഒരിക്കൽപോലും അറിയുന്നതേയില്ല.

വിദ്യാവിനയസമ്പന്നേ
ബ്രാഹ്മണേ ഗവി ഹസ്തിനി
ശുനി ചൈവ ശ്വപാകേ ച
പണ്ഡിതാഃ സമദർശിനഃ 18

*വിദ്വാനും വിനീതനുമായ ബ്രാഹ്മണനിലും പശുവിലും ആനയിലും പട്ടിയിലും ശ്വാവിൻെറ മാംസം തിന്നുന്ന ചണ്ഡാലനിലും ജ്ഞാനികൾ ബ്രഹ്മത്തെത്തന്നെ ദർശിക്കുന്നു.*

അങ്ങനെയുള്ളപ്പോൾ ഒരു കൊതുകും ആനയും തമ്മിലോ, ചണ്ഡാലനും ബ്രാഹ്മണനും തമ്മിലോ, അപരിചിതനും ബന്ധുവും തമ്മിലോ പശുവും പട്ടിയും തമ്മിലോ, വലുതും ചെറുതുമായ പദാർത്ഥങ്ങൾ തമ്മിലോ എന്തെങ്കിലും വ്യത്യാസം കാണുവാൻ കഴിയുമോ? സദാ ഉണർന്നിരിക്കുന്ന ഒരുവൻ എങ്ങനെയാണു സ്വപ്നം കാണുക? താനെന്നും തൻേറതെന്നുമുള്ള വെവ്വേറെ വ്യക്തിത്വം നിലനില്ക്കുന്നിടത്തോളം മാത്രമേ ഒന്നു മറ്റൊന്നിൽനിന്നു വ്യത്യസ്തമാണെന്നു തോന്നുകയുള്ളൂ. എന്നാൽ അതില്ലാതായിത്തീർന്ന ഒരുവനിൽ വ്യത്യസ്ത ഭാവന എങ്ങനെയാണ് അവശേഷിക്കുക?

ഇഹൈവ തൈർജിതഃ സർഗ്ഗോ
യേഷാം സാമ്യേ സ്ഥിതം മനഃ
നിർദോഷം ഹി സമം ബ്രഹ്മ
തസ്മാത് ബ്രഹ്മണി തേ സ്ഥിതാഃ 19

*ആരുടെ മനസ്സ് സമാവസ്ഥയിൽ ഉറച്ചിരിക്കുന്നുവോ അവരാൽ*

*ഈ ലോകത്ത് ഈ ദേഹത്തോട് കൂടിയിരിക്കുമ്പോൾത്തന്നെ ജനനമരണരൂപമായ സംസാരം ജയിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. എന്തെന്നാൽ ബ്രഹ്മം യാതൊരു ദോഷവുമില്ലാതെ സകലതിലും സമമായിരിക്കുന്നു. അതുകൊണ്ട് ആത്മജ്ഞാനികൾ ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നു.*

അതുകൊണ്ട് എല്ലാ വസ്തുക്കളിലും സമത്വം ദർശിക്കുന്ന ഒരുവൻ ഏകമായ ബ്രഹ്മമായിത്തീർന്നു കഴിഞ്ഞിരിക്കുന്നു. സമചിത്തതയുടെ രഹസ്യം ഇതാണ്. ഇന്ദ്രിയവിഷയങ്ങളെ ത്യജിക്കാതെയും ഇന്ദ്രിയങ്ങളെ പീഡിപ്പിക്കാതെയും അവൻ മോഹങ്ങളിൽനിന്നു മുക്തിയും ഇന്ദ്രിയവിഷയങ്ങളിൽ വിരക്തിയും കൈവരിച്ചിരിക്കുന്നു. അവൻ സാധാരണക്കാരനെപ്പോലെ പ്രവർത്തിക്കുന്നു. എന്നാൽ ലൗകിക രംഗത്ത് അജ്ഞതകൊണ്ടുണ്ടാകുന്ന പ്രമാദങ്ങളെ അവൻ അംഗീകരിക്കുന്നില്ല. അവൻ ശരീരത്തോടുകൂടി ജീവിക്കുകയാണെങ്കിലും, ഭൂതവാസമുള്ളിടത്ത് ആരും ഭൂതത്തെ ദർശിക്കാത്തതുപോലെ, അവൻ ലോകത്തിന്റെ ദൃഷ്ടിയിൽനിന്നു മറഞ്ഞിരിക്കുന്നു. അവന്റെ അന്തർദൃഷ്ടിയിൽ ലോകവും അങ്ങനെതന്നെയാണ്. സമീരണന്റെ സമാശ്ലേഷം ഏല്ക്കുമ്പോൾ സാഗരത്തിന്റെ മുകൾപ്പരപ്പിലുള്ള സലിലം പ്രത്യേകരൂപം പ്രാപിച്ച് നൃത്തം വെയ്ക്കുന്നു. ആളുകൾ അതിനെ തിരമാലയെന്നു വിളിക്കുന്നു. എന്നാൽ അത് സമുദ്രജലം മാത്രമാണ്. അതുപോലെ അവനെ പ്രത്യേകമായ രൂപത്തിലും നാമത്തിലും അറിയപ്പെടുന്നുണ്ടെങ്കിലും എല്ലാറ്റിലും സമത്വം ദർശിക്കുന്ന അവൻ യഥാർത്ഥത്തിൽ പരബ്രഹ്മം തന്നെയാണ്.

ഭഗവാൻ തുടർന്നു: അർജ്ജുനാ, സമഭാവമായ ചിത്തത്തോടുകൂടിയുള്ള ഒരു യോഗിയുടെ ലക്ഷണങ്ങൾ ഞാൻ ചുരുക്കത്തിൽ നിന്നോടു പറയാം.

ന പ്രഹൃഷ്യേത് പ്രിയം പ്രാപ്യ
നോദ്വിജേത് പ്രാപ്യ ചാപ്രിയം
സ്ഥിരബുദ്ധിരസംമൂഢോ
ബ്രഹ്മവിത് ബ്രഹ്മണി സ്ഥിതഃ 20

*ബ്രഹ്മത്തിൽ ഏകാഗ്രമായ ബുദ്ധിയോടുകൂടിയവനും എല്ലാ മോഹങ്ങളിൽ നിന്നും മുക്തി നേടിയവനും ബ്രഹ്മതത്വം ഗ്രഹിച്ചവനും ബ്രഹ്മത്തെ അനുഭവിച്ച് ആനന്ദിക്കുന്നവനുമായ ബ്രഹ്മജ്ഞാനി പ്രിയമുള്ള പദാർത്ഥങ്ങളെ ലഭിച്ചാൽ സന്തോഷിക്കുകയോ അപ്രിയമുള്ള പദാർത്ഥങ്ങളെ ലഭിച്ചാൽ വ്യസനിക്കുകയോ ചെയ്യുകയില്ല.*

കാനൽജലത്തിന്റെ പ്രവാഹത്തിൽപെട്ട് ഒരു മല ഒലിച്ചുപോകാത്തതുപോലെ, നല്ലതോ ചീത്തയോ ആയ സംഭവങ്ങളിൽ അവൻ പതറുകയോ ആകുലപ്പെടുകയോ ചെയ്യുകയില്ല. സമഭാവത്തിന്റെ സത്ത മനസ്സിലാക്കിയിട്ടുള്ള അവൻ പരബ്രഹ്മത്തിന്റെ മനുഷ്യരൂപധാരിയാണ്.

ബാഹ്യസ്പർശേഷ്വസക്താത്മാ
വിന്ദത്യാത്മനി യത് സുഖം
സ ബ്രഹ്മയോഗ യുക്താത്മാ
സുഖമക്ഷയമശ്നുതേ. 21

*ബാഹ്യവിഷയങ്ങളിൽ സക്തിയില്ലാത്ത മനസ്സോടുകൂടിയവൻ, അവനവന്റെ ഉള്ളിൽ ഏതൊരു സാത്വികസുഖമാണോ ഉള്ളത് ആ സുഖത്തെ കണ്ടെത്തുന്നു. ആത്മസുഖം കണ്ടെത്തിയ അയാൾ തുടർന്ന് ബ്രഹ്മധ്യാനത്തിൽ മനസ്സോടുകൂടിയവനായി ഒരിക്കലും ഒടുങ്ങാത്ത അനന്തസുഖം അനുഭവിക്കാൻ ഇടവരുന്നു.*

എല്ലായ്പ്പോഴും ആത്മാനന്ദത്തിൽ മുഴുകിയിരിക്കുന്ന അവൻ ഇന്ദ്രിയങ്ങൾക്ക് അടിമപ്പെടാത്തതിലും ഇന്ദ്രിയവിഷയങ്ങളിൽ ആനന്ദം കണ്ടെത്താത്തതിലും എന്തെങ്കിലും അത്ഭുതമുണ്ടോ? അവൻ ആത്മാവിന്റെ സഹജവും നിസ്സീമവുമായ ആനന്ദം ആന്തരികമായി അനുഭവിച്ചറിയുന്നതുകൊണ്ട് അവന്റെ മനസ്സ് ബാഹ്യമായ ഇന്ദ്രിയ വിഷയങ്ങളിൽ ഒരിക്കലും ആസക്തമാകുന്നില്ല. താമരദളങ്ങളാകുന്ന തങ്കത്തട്ടത്തിൽനിന്നു താരാനാഥന്റെ കിരണങ്ങൾ ഒരിക്കലെങ്കിലും ആസ്വദിച്ചിട്ടുള്ള ചകോരം, മരുഭൂമിയുടെ മണൽത്തിട്ടയിൽനിന്നു മണൽത്തരി കൊത്തിത്തിന്നുമോ? അതേവിധത്തിൽ ആത്മാനന്ദം സ്വായത്തമാക്കുകയും ആത്മാവിന്റെ സത്തയിൽ വിലയം പ്രാപിക്കുകയും ചെയ്ത ഒരാൾ ഇന്ദ്രിയവിഷയങ്ങളെ ഉപേക്ഷിക്കുന്നതിനെപ്പറ്റി എന്താണു പ്രത്യേകമായി പറയാനുള്ളത്?

യേ ഹി സംസ്പർശജാ ഭോഗാഃ
ദുഃഖയോനയ ഏവ തേ
ആദ്യന്തവന്തഃ കൗന്തേയ
ന തേഷു രമതേ ബുധഃ 22

*അല്ലയോ കുന്തീപുത്രാ, ഇന്ദ്രിയവിഷയബന്ധംകൊണ്ടുണ്ടാകുന്ന സുഖാനുഭവങ്ങളെല്ലാം ദുഃഖത്തിനു കാരണമായിത്തീരുന്നു. എന്തെന്നാൽ അവ ആരംഭവും അവസാനവും ഉള്ളവയാണ്. ആത്മാനന്ദം കണ്ടെത്തിയ വിവേകികൾ അവയിൽ സുഖമുണ്ടെന്നു കാണുകയില്ല.*

ഇന്ദ്രിയവിഷയങ്ങളുടെ വ്യാജമായ സുഖത്തിന് ഇരയാകുന്നവരെപ്പറ്റി അലോചിച്ചു നോക്കൂ. ശാശ്വതസ്വരൂപത്തിന്റെ ഉണ്മ എന്തെന്നറിയാത്തവരാണ് ഇന്ദ്രിയസുഖങ്ങളിൽ വ്യാമോഹിക്കുന്നത്. വിശക്കുന്ന ഒരുവൻ ഉമി ഭക്ഷിക്കുന്നതുപോലെയോ, കലമാൻ ശുദ്ധജലമെന്നു കരുതി കാനൽജലത്തിന്റെ പിന്നാലെ കുതിക്കുന്നതുപോലെയോ ആണ് ആത്മാനന്ദത്തിന്റെ മാധുര്യം അറിയാത്തവർ ഇന്ദ്രിയവിഷയങ്ങൾ സുഖാവഹങ്ങളെന്നു കരുതി അതിന്റെ പിന്നാലെ പായുന്നത്. യഥാർത്ഥ ആത്മസുഖം സാക്ഷാൽക്കരിക്കാത്ത ഒരുവൻ

ഇന്ദ്രിയസുഖങ്ങളിലേക്ക് ആകർഷിക്കപ്പെടുന്നു. സുഖങ്ങളെ ഇന്ദ്രിയങ്ങളുമായി ബന്ധപ്പെടുത്തി പറയുന്നതുതന്നെ തികഞ്ഞ അബദ്ധമാണ്. എന്നിട്ടും ഇന്ദ്രിയ വിഷയങ്ങളുടെ അനുഭവം സുഖദായകമാണെന്നുള്ള അഭിപ്രായം ആരെങ്കിലും വെച്ചു പുലർത്തുന്നുണ്ടെങ്കിൽ, ഒരു കൊള്ളിമീൻ ലോകത്തിന്റെ പ്രകാശാവശ്യം നിറവേറ്റാൻ പോരുമോ എന്നു ഞാൻ അവരോടു ചോദിക്കും. ആകാശത്തിലുള്ള ഒരു ചെറിയ കാർമേഘം കാറ്റിനും മഴയ്ക്കും ചൂടിനും എതിരായുള്ള സംരക്ഷണത്തിനു പോരുമെങ്കിൽ പിന്നെ എന്തിനാണു മനുഷ്യൻ ബഹുനിലമന്ദിരങ്ങൾ നിർമ്മിക്കുന്നത്? ഇന്ദ്രിയവിഷയങ്ങൾക്കു സുഖം നൽകാൻ കഴിയുമെന്നുള്ളത് വൃഥാ ജല്പനമാണ്. അതു വിഷമുള്ള ഒരു കിഴങ്ങിനെ മധുരക്കിഴങ്ങ് എന്നു വിളിക്കുന്നതു പോലെയോ, അശുഭകാരിയായ ചൊവ്വാഗ്രഹത്തെ മംഗള എന്നു പറയുന്നതു പോലെയോ, ജലമില്ലാത്ത കാനൽ ജലത്തെ വിഭ്രാന്തികൊണ്ടു ജലമെന്നു പറയുന്നതുപോലെയോ തെറ്റിദ്ധരിപ്പിക്കുന്നതാണ്. ഒരു സർപ്പഫണത്തിന്റെ നിഴൽ എന്തു ശീതളസുഖമാണ് ഒരു മൂഷികനു നൽകുന്നതെന്നു പറയൂ. ചൂണ്ടയിൽ കോർത്തിട്ടിരിക്കുന്ന മാംസളമായ ഇര വെട്ടിവിഴുങ്ങുന്നതുവരെ മാത്രമേ അതു മത്സ്യത്തിന് ആകർഷകമായിരിക്കുകയുള്ളു. അതുപോലെയാണ് ഇന്ദ്രിയവിഷയങ്ങളുമായുള്ള സംയോഗം കൊണ്ടുണ്ടാകുന്ന അവസ്ഥ. ഇതു സംശയാതീതമായ സത്യമാണെന്നറിഞ്ഞാലും.

വിവേകികളുടെ ദൃഷ്ടിയിൽ, പിത്തപാണ്ഡു പിടിച്ചു വീങ്ങി പാണ്ഡുരമായ സ്ഥൂലശരീരംപോലെയാണ് ഇന്ദ്രിയവിഷയങ്ങൾ കാണപ്പെടുന്നത്. ജഡികമായ ഭോഗസുഖങ്ങൾ ആരംഭംമുതൽ അവസാനംവരെ കേവലം ദുഃഖകരങ്ങളാണെന്നറിയുക. എന്നാൽ അജ്ഞാനികൾ ഇതിന്റെ ആന്തരികമായ രഹസ്യം മനസ്സിലാക്കാത്തതുകൊണ്ട് അത്യധികം ഉത്സാഹത്തോടെ ഇന്ദ്രിയസുഖങ്ങളിൽ മുഴുകുന്നു. ചെളിയിലും ചലത്തിലും കിടക്കുന്ന കൃമികീടങ്ങൾക്ക് അതിൽ അസഹ്യത തോന്നാറുണ്ടോ? അവറ്റകൾ അതിൽ ആനന്ദിക്കുകയാണ്. അതുപോലെ അവിവേകികളായ ആളുകൾ ഇന്ദ്രിയസുഖങ്ങൾക്കുവേണ്ടി ആധി പിടിക്കുന്നു. അപ്രകാരമുള്ളവർ ഇന്ദ്രിയവിഷയങ്ങളാകുന്ന ചെളിക്കുണ്ടിൽ ജീവിക്കുന്ന തവളകളാണ്; ഇന്ദ്രിയ ഭോഗങ്ങളാകുന്ന മലിനജലത്തിൽ നീന്തിത്തുടിക്കുന്ന മത്സ്യങ്ങളാണ്. അവർക്ക് എങ്ങനെ ആ ചെളിയിൽ നിന്നും മലിന ജലത്തിൽ നിന്നും കരയ്ക്കു കയറാൻ പറ്റും?

ഈ ഇന്ദ്രിയവിഷയങ്ങൾ ദുഃഖം തഴച്ചുവളരുന്ന വിളനിലങ്ങളാണ്. എന്നാൽ എല്ലാ ജീവജാലങ്ങളും ഇന്ദ്രിയവിഷയങ്ങളെ നിസ്സംഗതയോടോ വെറുപ്പോടോ ആണു വീക്ഷിക്കുന്നതെങ്കിൽ ദുഃഖസമ്പൂർണ്ണമായ ജനനം യാതൊരുദ്ദേശവും ഇല്ലാത്തതായി ത്തീരുകയില്ലേ? അപ്പോൾ പിന്നെ ആരാണു ഗർഭപാത്രത്തിൽ സ്ഥിതി ചെയ്യുന്ന കഷ്ടാവസ്ഥയിലേക്കോ, ജനനത്തിന്റെ ഈറ്റുനോവിലേ

ക്കോ, മരണത്തിന്റെ ആധിയിലേക്കോ തെളിക്കുന്ന പന്ഥാവിൽകൂടി വിശ്രമരഹിതമായി ചരിക്കുന്നത്? ഇന്ദ്രിയവിഷയങ്ങളുമായി ആത്മബന്ധം പുലർത്തിയിരുന്നവരെല്ലാം അത് ഉപേക്ഷിച്ചാൽ പിന്നെ പാപകരങ്ങളായ ദൂഷണങ്ങൾക്കു വസിക്കാനുള്ള ആസ്ഥാനം എവിടെയാണ്? അതോടെ സംസാരജീവിതം എന്ന സങ്കേതം തന്നെ അർത്ഥശൂന്യമായി ഇല്ലാതാവുകയില്ലേ? ഇപ്രകാരമുള്ള കാരണങ്ങളാൽ ഇന്ദ്രിയ വിഷയങ്ങളിൽ നിന്നുള്ള ദുഃഖം സുഖമായി കാണുന്നവർ, മായികമായ മതിഭ്രമത്തിന്റെ യാഥാർത്ഥ്യത്തെ സ്ഥിരീകരിക്കുകയാണ് ചെയ്യുന്നത്. അതുകൊണ്ട് അല്ലയോ മഹാബാഹോ, ഈ ഇന്ദ്രിയവിഷയങ്ങൾ തികച്ചും തിന്മ നിറഞ്ഞതാണെന്നു മനസ്സിലാക്കി അതിന്റെ പിന്നാലെ പായാതിരിക്കുക. വിവേകികൾ വിഷമെന്ന പോലെ ഇന്ദ്രിയ വിഷയങ്ങളെ വർജ്ജിക്കുന്നു. അകാമികളായ അവർ വിഷയസുഖങ്ങളുടെ രൂപത്തിൽ ദുഃഖത്തെ അനുഭവിക്കാൻ ആഗ്രഹിക്കുന്നില്ല.

ശക്നോതീഹൈവ യഃ സോഢും
പ്രാക് ശരീരവിമോക്ഷണാത്
കാമക്രോധോദ്ഭവം വേഗം
സ യുക്തഃ സ സുഖീ നരഃ 23

*ദേഹം ത്യജിക്കാനിടവരുത്തുന്നതിനുമുമ്പ് ഈ ജീവിതത്തിൽത്തന്നെ, കാമം ക്രോധം എന്നിവയിൽനിന്നുണ്ടാകുന്ന മനക്ഷോഭത്തെ നിയന്ത്രിക്കാൻ ശക്തനായിത്തീരുന്നത് ആരാണോ, അവൻ ആത്മാനുഭവത്തിനു പാത്രമായിത്തീരുന്നു. അവൻ മനസ്സമാധാനമുള്ള യോഗിയും യഥാർത്ഥ സുഖം കണ്ടെത്തിയവനുമാകുന്നു.*

ശരീരത്തിന്റെ എല്ലാ ദോഷങ്ങളേയും നിയന്ത്രിച്ച് ദേഹബുദ്ധി ഇല്ലാതായിത്തീർന്ന ജ്ഞാനികൾക്ക് ഇന്ദ്രിയവിഷയങ്ങളിൽ നിന്നുളവാകുന്ന ക്ലേശങ്ങളെപ്പറ്റി യാതൊരു ധാരണയുമില്ല. അവർ ഇന്ദ്രിയവിഷയങ്ങളെപ്പറ്റി സംസാരിക്കുകപോലും ചെയ്യുകയില്ല. ആന്തരികമായി അനശ്വരമായ ആത്മാനന്ദം അനുഭവിക്കുന്നവരായതുകൊണ്ട് ബാഹ്യമായ വിഷയങ്ങളെപ്പറ്റി അവർ അബോധവാന്മാരാണ്. അവർ ആനന്ദം അനുഭവിക്കുന്നത് ഒരു പക്ഷി പഴം കൊത്തിത്തിന്നുന്നതു പോലെയല്ല. പക്ഷി പഴം കൊത്തിത്തിന്നുമ്പോൾ പക്ഷി, പഴം, അതു തിന്നുന്നതിലുള്ള സംതൃപ്തി എന്നീ മൂന്നു വ്യത്യസ്ത ഘടകങ്ങളുള്ളതായി കാണാം. എന്നാൽ ഒരു യോഗി ആത്മാനന്ദം ആസ്വദിക്കുമ്പോൾ താൻ ആസ്വാദകനാണെന്നുള്ള കാര്യംപോലും വിസ്മരിക്കുന്നു. യോഗിയുടെ അപ്പോഴത്തെ ചിത്തനില അഹംഭാവത്തിന്റെ ആവരണത്തെ ചീന്തിക്കളയുകയും അദ്ദേഹം ആനന്ദത്തെ കൈകളിലൊതുക്കി ഗാഢമായി ആശ്ലേഷിക്കുകയും ചെയ്യുന്നു. അപ്പോൾ ഒരു നീരൊ

ഴുക്കു മറ്റൊരു നീർച്ചാലിനോടു യോജിച്ച് ഒന്നാകുന്നതുപോലെ, യോഗിയുടെ ആത്മാവ് നൈസർഗ്ഗികമായി പരമാത്മാവിനോടു യോജിച്ച് ഏകമാകുന്നു. ആകാശത്തുനിന്ന് വായു അപ്രത്യക്ഷ മാകുമ്പോൾ ആകാശത്തിൻേറയും വായുവിൻേറയും വ്യത്യസ്തമായ നിലപാട് അവസാനിക്കുന്നു. അതുപോലെ യോഗിയുടെ ആത്മാവ് പരമാത്മാവിനോടു യോജിച്ച് ഐക്യം പ്രാപിക്കുമ്പോൾ ആനന്ദം മാത്രം അവശേഷിക്കുന്നു. എല്ലാ ദ്വന്ദ്വഭാവങ്ങളും ഇല്ലാതാകുന്നു. ഏകത്വം മാത്രം നിലനിൽക്കുമ്പോൾ അതിനെ വീക്ഷിക്കാൻ ഒരു സാക്ഷിപോലുമില്ല.

യോ ƒന്തഃ സുഖോ ƒന്തരാരാമഃ
തഥാന്തർജ്യോതിരേവ യഃ
സ യോഗീ ബ്രഹ്മനിർവ്വാണം
ബ്രഹ്മഭൂതോƒധിഗച്ഛതി. 24

*തൻെറ ആത്മാവിൽത്തന്നെ സുഖത്തെ കണ്ടെത്തിയവനും തന്മൂലം സദാ അന്തർമുഖനായി ആനന്ദിച്ചുകൊണ്ടിരിക്കുന്നവനും, ഉള്ളിൽ നിറഞ്ഞ ആത്മപ്രകാശത്തോടെ വർത്തിക്കുന്നവനുമായ യോഗി ക്രമേണ ബ്രഹ്മം തന്നെയായി ഭവിച്ചിട്ട് ബ്രഹ്മസ്വരൂപനായി ബ്രഹ്മത്തിൽ മോക്ഷത്തെ പ്രാപിക്കുന്നു.*

ലഭന്തേ ബ്രഹ്മനിർവ്വാണം
ഋഷയഃ ക്ഷീണകല്മഷാഃ
ഛിന്നദ്വൈധാ യതാത്മാനഃ
സർവ്വഭൂതഹിതേ രതാഃ 25

*പാപം ക്ഷയിച്ചിരിക്കുന്നവരും സംശയം തീർന്നിരിക്കുന്നവരും ചിത്തത്തെ സ്വാധീനപ്പെടുത്തിയിട്ടുള്ളവരും സകല പ്രാണികൾക്കും നന്മയെ ചെയ്‌വാൻ താല്പര്യമുള്ളവരു (കൃപാലുക്കൾ)മായ ഋഷികൾ ബ്രഹ്മത്തിൽ ലയത്തെ അല്ലെങ്കിൽ മോക്ഷത്തെ പ്രാപിക്കുന്നു.*

ഞാൻ ഇപ്പോൾ സംസാരിക്കുന്ന ഈ അവസ്ഥയെപ്പറ്റി വിവരിക്കുക അസാദ്ധ്യമാണ്. എന്നാൽ ആത്മാവിനെ സാക്ഷാൽക്കരിക്കാൻ ശ്രമിക്കുന്നവർ ഇക്കാര്യം അംഗീകരിക്കാതിരിക്കുകയില്ല. ഈ അവസ്ഥയിലെത്തിയ യോഗികൾ, എൻെറ അഭിപ്രായത്തിൽ, ബ്രഹ്മത്തിൽ അടങ്ങിയിരിക്കുന്ന പരമാനന്ദത്തിൻെറ മാനുഷ്യഭാവങ്ങളാണ്. അവരെ ആനന്ദത്തിൻെറ അവതാരപുരുഷന്മാരെന്നോ, ആഹ്ലാദത്തിൻെറ അങ്കുരങ്ങളെന്നോ, പരമാത്മജ്ഞാനത്തിൽനിന്നുളവാകുന്ന പരാഭക്തിയുടെ കേളീരംഗമെന്നോ വിളിക്കാം. അവർ ഉന്നതമായ വിവേചനാശക്തിയുടെ ആവാസഗേഹങ്ങളാണ്. പരബ്രഹ്മത്തിൻെറ പ്രത്യക്ഷ ലക്ഷണങ്ങളെല്ലാം അവരിൽ കുടികൊള്ളുന്നു. അവർ ബ്രഹ്മജ്ഞാന

ത്തിൻെറ അലംകൃതമായ അവയവങ്ങളാണ്. അവർ പരിശുദ്ധരിൽ പരിശുദ്ധരാണ്. പ്രപഞ്ചത്തിൻെറ പരമമായ ജീവശക്തി അവരിൽ രൂപം കൊള്ളുന്നു.

ജ്ഞാനേശ്വരൻ ഇപ്രകാരം പറഞ്ഞപ്പോൾ അദ്ദേഹത്തിൻെറ ഗുരു പറഞ്ഞു:

നീ പ്രധാന വിഷയത്തിൽ നിന്നു വ്യതിചലിക്കുന്നു. ഒരേ ആശയം തന്നെ അനേകതരത്തിൽ ചിത്രീകരിക്കേണ്ട ആവശ്യമുണ്ടോ? പക്ഷേ അതിമനോഹരമായി ഈവക കാര്യങ്ങളെപ്പറ്റി നീ സംസാരിക്കുന്നു. എങ്കിലും നീ പുണ്യാത്മാക്കളെ പ്രശംസിക്കുമ്പോൾ അവരോടുള്ള ഗാഢാനുരാഗംകൊണ്ട് എല്ലാം വിസ്മരിക്കുന്നു. അഴകും അലങ്കാരവുമുള്ള പദമഞ്ജരി ഉപയോഗിച്ച് നിർഗ്ഗുണ ബ്രഹ്മത്തെപ്പറ്റി പ്രതിപാദിക്കുന്നു. എന്നാൽ വിവരണവിഷയത്തിൻെറ ചരടുപൊട്ടിപ്പോകുന്നതു നീ ശ്രദ്ധിക്കുന്നില്ല. അതുകൊണ്ട് ഈ അലങ്കാരഭാഷണം അവസാനിപ്പിച്ച് ഗീതയുടെ ശ്രേയസ്കരമായ സന്ദേശം സജ്ജനങ്ങളുടെ മനസ്സിനെ ദീപ്തമാക്കത്തക്കവണ്ണം വിവരിച്ചു കേൾപ്പിക്കുക.

നിവൃത്തിനാഥിൻെറ ഉപദേശം കേട്ട് ജ്ഞാനദേവൻ ഹൃഷ്ടനായി.

അദ്ദേഹം പറഞ്ഞു:

ഭഗവാൻ കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞതു ശ്രദ്ധിച്ചു കേൾക്കുക.

അല്ലയോ അർജ്ജുന, ശാശ്വതാനന്ദത്തിൻറ കയങ്ങളിലേക്ക് ഊളിയിട്ടിറങ്ങുന്ന സത്യാന്വേഷികൾ അവിടെത്തന്നെ തങ്ങി അതുമായി സാത്മ്യം പ്രാപിക്കുന്നു. വ്യക്തമായ ജ്ഞാനപ്രകാശത്തിൽ പ്രപഞ്ചം മുഴുവനും അവരുടെ ഉള്ളിൽതന്നെ ദർശിക്കുന്നതിനാൽ, ജീവിച്ചിരിക്കുമ്പോൾത്തന്നെ അവർ പരമാത്മാവുമായി ഏകത്വം പ്രാപിക്കുന്നു. ഈ ആനന്ദം ശാശ്വതവും ശ്രേഷ്ഠവും സീമാതീതവുമാണ്. മോഹത്തിൽനിന്നു മോചിതരായവർക്കു മാത്രമേ ഇതു ലഭിക്കുന്നതിന് അർഹതയുള്ളു. ഈ ആനന്ദം മഹാമുനികൾക്കുവേണ്ടി കരുതിവെച്ചിരിക്കുന്നതാണ്. വൈരാഗികളായ മനുഷ്യർ ഇതിൻെറ പങ്കുപറ്റുന്നു. ആത്മാവിൻെറ അസ്തിത്വത്തെപ്പറ്റി സംശയമില്ലാത്തവർക്കു മാത്രമേ ഇതു സഫലീകരിക്കാൻ സാധിക്കൂ.

കാമക്രോധവിയുക്താനാം
യതീനാം യതചേതസാം
അഭിതോ ബ്രഹ്മനിർവ്വാണം
വർത്തതേ വിദിതാത്മനാം. 26

*കാമക്രോധങ്ങളെ സമ്പൂർണ്ണമായി വെടിഞ്ഞവരും ചിത്തത്തെ തികച്ചും ഏകാഗ്രപ്പെടുത്തിയവരും ആത്മതത്ത്വം അറിഞ്ഞ് അനുഭവിക്കുന്നവരുമായ ബ്രഹ്മനിഷ്ഠന്മാരുടെ ചുറ്റിലും ബ്രഹ്മാനന്ദം നിറഞ്ഞു വിലസുന്നു.*

ഇന്ദ്രിയവിഷയങ്ങളിൽനിന്നും മനസ്സിനെ പൂർണ്ണമായി പിന്തിരിപ്പിച്ച് അന്തർമുഖമാക്കി ഏകാഗ്രപ്പെടുത്തിയവർ എല്ലായ്പ്പോഴും ആനന്ദത്തിന്റെ മടിത്തട്ടിൽ നിദ്രകൊള്ളുന്നു. അവർ ആ അവസ്ഥയിൽ നിന്ന് ഒരിക്കലും ഉണർന്നെഴുന്നേൽക്കുകയില്ല. ആത്മസാക്ഷാത്ക്കാരം എന്ന ലക്ഷ്യത്തോടുകൂടിയ അവർ പരബ്രഹ്മമായിത്തീർന്നുവെന്നറിയുക. അവർ ശരീരത്തിലിരിക്കുമ്പോൾത്തന്നെ എങ്ങനെയാണ് പരബ്രഹ്മാവസ്ഥയിലെത്തിച്ചേർന്നതെന്നു ചോദിച്ചാൽ ചുരുക്കമായി ഞാൻ പറയാം.

സ്പർശാൻ കൃത്വാ ബഹിർബാഹ്യാൻ
ചക്ഷുശ്ചൈവാന്തരേ ഭ്രുവോഃ
പ്രാണാപാനൗ സമൗ കൃത്വാ
നാസാഭ്യന്തരചാരിണൗ 27

യതേന്ദ്രിയ മനോബുദ്ധിഃ
മുനിർമോക്ഷ പരായണഃ
വിഗതേച്ഛാഭയക്രോധോ
യഃ സദാഃ മുക്ത ഏവ സഃ 28

*ബാഹ്യ വിഷയങ്ങളെ ഉള്ളിൽ കടക്കാനനുവദിക്കാതെ വെളിയിൽ നിർത്തിയിട്ട്, ദൃഷ്ടിയെ ഭ്രൂമദ്ധ്യത്തിലുറപ്പിച്ച്, നാസികകളിലൂടെ സഞ്ചരിക്കുന്ന പ്രാണാപാനങ്ങളുടെ (ശ്വാസോച്ഛ്വാസങ്ങളുടെ) ഗതിയെ ക്രമീകരിച്ച് ഇന്ദ്രിയമനോബുദ്ധികളെ അടക്കി, ഇച്ഛ, ഭയം, ക്രോധം ഇവയെ വെടിഞ്ഞ്, മോക്ഷത്തെ മാത്രം ലക്ഷ്യമാക്കിയിരിക്കുന്ന മുനി ആരോ, അവൻ സദാ മുക്തൻതന്നെയാകുന്നു. (മോക്ഷപ്രാപ്തിക്ക് അദ്ദേഹത്തിന് ഇനി ഒന്നും ചെയ്വാനില്ല എന്നർത്ഥം).*

ശാരീരികമായ എല്ലാ സുഖാനുഭവങ്ങളോടും അങ്ങേയറ്റം വിരക്തി കൈവന്ന അവർ എല്ലാ ഇന്ദ്രിയവിഷയങ്ങളേയും അകററിയിട്ട് മനസ്സിനെ അന്തർമ്മുഖവും ഏകാഗ്രവുമാക്കുന്നു. ഈ അവസ്ഥയിൽ അവർ അവരുടെ ദൃഷ്ടിയെ പുരികങ്ങളുടെ മദ്ധ്യത്തിലുള്ള ഇഡ, പിംഗള, സുഷുമ്ന എന്നീ മൂന്നു നാഡികൾ ബന്ധിക്കുന്ന ആജ്ഞാചക്രത്തിലേക്കു തിരിച്ച് ഉറപ്പിക്കുന്നു. അതിനുശേഷം പ്രാണവായുക്കളായ പ്രാണനേയും അപാനനേയും നാസാരന്ധ്രത്തിൽ സമമായി അടക്കിക്കൊണ്ട്, അവയെ മനസ്സോടു ചേർത്ത് ബ്രഹ്മരന്ധ്രത്തിലേക്ക് ഉയർത്തുന്നു. വിവിധ തലങ്ങളിൽ നിന്ന് ജലവും ശേഖരിച്ചുകൊണ്ട് സമുദ്രത്തിലേക്ക് ഒഴുകുന്ന ഗംഗ സമുദ്രത്തോട് ചേർന്നുകഴിഞ്ഞാൽ പിന്നെ അതിലെ ജലം വകതിരിക്കാൻ കഴിയാത്തതുപോലെ ഇവയെല്ലാം ഒന്നുചേർന്നാൽ പിന്നെ അവയെ വകതിരിക്കാൻ സാദ്ധ്യമല്ല. അതോടെ കാമത്തിൽ നിന്നുടലെടുക്കുന്ന താൽപ്പര്യങ്ങളും

ഇതര വിചാരങ്ങളുമെല്ലാം സ്വാഭാവികമായി അപ്രത്യക്ഷമാകുന്നു. പ്രാപഞ്ചികജീവിതം പ്രതിഫലിപ്പിച്ചുകാണിക്കുന്ന മനസ്സാകുന്ന തിരശ്ശീല ഛിന്നഭിന്നമായി ചീന്തിയെറിയപ്പെടുന്നു. ജലാശയത്തിൽ ജലമില്ലെങ്കിൽ പ്രതിച്ഛായ ദർശിക്കാൻ കഴിയാത്തതുപോലെ, നിർവ്വികല്പമായ മനസ്സിൽ അഹന്തയ്ക്കോ തനതായ അസ്തിത്വത്തിനോ എവിടെയാണു സ്ഥാനം? ഇപ്രകാരം അവൻ ബ്രഹ്മത്വം അനുഭവിക്കുമ്പോൾ, അതുമായി ഐക്യം പ്രാപിച്ച്, ജീവിച്ചിരിക്കുമ്പോൾത്തന്നെ സച്ചിദാനന്ദബ്രഹ്മമായിത്തീരുന്നു.

ഭോക്താരം യജ്ഞതപസാം
സർവ്വലോക മഹേശ്വരം
സുഹൃദം സർവ്വഭൂതാനാം
ജ്ഞാത്വാ മാം ശാന്തിമൃച്ഛതി. 29

*യജ്ഞങ്ങളുടേയും തപസ്സുകളുടേയും ഫലങ്ങളെ നൽകുന്നവനായും സകലലോകങ്ങൾക്കും മഹേശ്വരനായും സർവ്വജീവികളിലും കാരുണ്യം ചൊരിയുന്ന സുഹൃത്തായും എന്നെ, യോഗനിഷ്ഠകൊണ്ടു കണ്ടറിയുന്ന യോഗിക്ക് ശാശ്വതമായ ശാന്തി ലഭിക്കുന്നു.*

ഞാൻ മുമ്പു പറഞ്ഞതുപോലെ, ചിലർ ശരീരത്തിലിരിക്കുമ്പോൾത്തന്നെ ബ്രഹ്മത്വം പ്രാപിക്കുന്നു. അവർ ഇതു കൈവരിക്കുന്നതു യോഗത്തിൻെറ മാർഗം പിന്തുടർന്നാണ്. മനോനിയന്ത്രണമാകുന്ന മലയുടെ കൊടുമുടി കയറിയും യോഗാനുഷ്ഠാനത്തിൻെറ പാരാവാരം നീന്തിയും പ്രപഞ്ചത്തിലെ അസ്തിത്വത്തിൻെറ അതിർവരമ്പുകൾ അതിക്രമിച്ചു കടക്കുമ്പോഴും അവർക്കു ബ്രഹ്മാനന്ദം അനുഭവപ്പെടുന്നു. എല്ലാ പ്രതിബന്ധങ്ങളിൽനിന്നും മോചിതരായ അവർ ലൗകികജീവിതം നയിക്കുന്നുവെങ്കിലും ആത്മസാക്ഷാത്കാരം ലഭിച്ചവരെന്ന നിലയിൽ അവർക്ക് എപ്പോഴും ശാന്തി ലഭിക്കുന്നു.

യോഗാനുഷ്ഠാനത്തിൻെറ പൊരുൾ ഭഗവാൻ അർജ്ജുനനു വിശദീകരിച്ചുകൊടുത്തപ്പോൾ, തീക്ഷ്ണമനസ്കനായ അർജ്ജുനൻ പകച്ചുനിന്നു പോയി. അർജ്ജുനൻെറ മനസ്സിലുണ്ടായ വികാരങ്ങൾ മുൻകൂട്ടി മനസ്സിലാക്കിയ കൃഷ്ണൻ പുഞ്ചിരിയോടെ ചോദിച്ചു:

പാർത്ഥാ, എൻെറ സംഭാഷണം നിന്നെ തൃപ്തിപ്പെടുത്തിയോ?

അർജ്ജുനൻ പ്രതിവചിച്ചു: ഭഗവൻ, അന്യരുടെ മനോവ്യാപാരം മനസ്സിലാക്കുന്നതിൽ പ്രവീണനായ അങ്ങ് എൻെറ ചിത്തവൃത്തി ശരിക്കും മനസ്സിലാക്കിയിരിക്കുന്നു. ഞാൻ എന്താണ് ചോദിക്കാൻ പോകുന്നതെന്ന് അങ്ങ് നേരത്തേതന്നെ അറിഞ്ഞുകഴിഞ്ഞിരിക്കുന്നു. അതുകൊണ്ട് അങ്ങു പറഞ്ഞ കാര്യങ്ങളൊക്കെ ഒരിക്കൽകൂടി ഋജുവായും ലളിതമായും എനിക്കു പറഞ്ഞുതന്നാലും. നീന്തിക്കടക്കേണ്ടുന്ന ഒരു നദിയേക്കാൾ നിഷ്പ്രയാസം കടക്കാൻ കഴിയുന്നത് ഇറങ്ങിക്കയറാവുന്ന ഒരു പുഴയാണ്. അതുപോലെ അങ്ങ് ഉപദേശിച്ചുതന്ന കർമ്മയോഗം പ്രാപിക്കാൻ കൂടുതൽ സമയം വേണ്ടിവരുമെങ്കിൽ

ത്തന്നെയും, എന്നെപ്പോലെയുള്ള ബലഹീനന്മാർക്കു സാംഖ്യയോഗ ത്തേക്കാൾ അനായാസമായും അപ്രമേയമായും സ്വീകരിക്കാവുന്നത് അതാണ്. ആകയാൽ എനിക്കു ശരിക്കും ഗ്രഹിക്കാനായി അത് ഒരിക്കൽകൂടി എടുത്തുപറഞ്ഞാലും. അത് ആവർത്തനമാണെങ്കിൽ പോലും സമ്പൂർണ്ണമായി വിവരിക്കണമെന്ന് അപേക്ഷിക്കുന്നു.

ഭഗവാൻ പറഞ്ഞു: ആഹാ! അങ്ങനെയോ? ഈ മാർഗ്ഗമാണു ഭേദമെന്നു നീ കരുതുന്നു എങ്കിൽ നിനക്കുവേണ്ടി അത് ആവർത്തി ക്കുന്നതിന് എനിക്ക് സന്തോഷമേയുള്ളു. നിനക്ക് ഔത്സുക്യമുള്ള സ്ഥിതിക്ക് അതു വീണ്ടും ഉപദേശിക്കുന്നതിന് ഞാൻ മടിക്കുന്നതെ ന്തിന്? നീ നല്ലതുപോലെ ശ്രദ്ധിച്ചു കേൾക്കുകയും അത് അനുഷ്ഠിക്കുകയും ചെയ്യുക.

തന്റെ വാത്സല്യഭാജനമായ പുത്രനോട് സംസാരിക്കുന്ന ഒരമ്മയുടെ അൻപു നിറഞ്ഞ ഹൃദയമാണു ഭഗവാനുണ്ടായിരുന്നത്. ഹൃഷീകേശന്റെ ഹൃത്തടത്തിൽ അലയടിച്ചുയർന്ന പ്രേമസാഗര ത്തിന്റെ ആഴം അളക്കാൻ ആർക്കാണു കഴിയുക? അദ്ദേഹത്തിന്റെ താലോലമായ കടാക്ഷം അനുഗൃഹീതവും കരുണാമയവും മൃദുലവു മായ ചേതോവികാരത്തിന്റെ അമൃതബിന്ദുക്കൾ പൊഴിക്കുന്നതു മായിരുന്നു. ഭഗവാന് അർജ്ജുനനോടുള്ള പ്രേമവായ്പ് എത്രത്തോളം വിശദീകരിച്ചാലും വ്യക്തമാക്കാൻ കഴിയുന്നതല്ല. അത് അത്രത്തോളം അഗാധമായിരുന്നു. അർജ്ജുനനോടുള്ള അനുരാഗാവേശം കൊണ്ട് മതിമറന്ന ഭഗവാൻ പറഞ്ഞു:

അർജ്ജുനാ, ഞാൻ കർമ്മയോഗത്തിന്റെ വഴികളെപ്പറ്റിയും അതിന്റെ ഉപയോഗത്തെപ്പറ്റിയും അത് അനുഷ്ഠിക്കുന്നതിന് അർഹരായവരെപ്പറ്റിയും വിശദമായി നിനക്ക് ഉപദേശിച്ചു തരാം. അതുമായി ബന്ധപ്പെട്ട എല്ലാ കാര്യങ്ങളും ഞാൻ വിവരിക്കുകയും ചെയ്യാം. നീ ശ്രദ്ധിച്ചു കേൾക്കുക.

അടുത്ത അദ്ധ്യായത്തിലെ വിഷയം കൃഷ്ണന്റെ ഈ പ്രസ്താവനയെ ആസ്പദമാക്കിയുള്ളതാണ്. പ്രായോഗികജീവിതത്തിൽ ഒരുവനുള്ള സ്ഥാനം ഉപേക്ഷിക്കാതെതന്നെ ഈ യോഗം പ്രാപി ക്കുന്നത് എങ്ങനെ എന്ന്, കൃഷ്ണൻ അർജ്ജുനനെ ഉപദേശിച്ചത്, ശ്രോതാക്കളായ നിങ്ങളോട് ഞാൻ വ്യക്തമാക്കാം.

നിവൃത്തിനാഥിന്റെ ശിഷ്യനായ ജ്ഞാനേശ്വരൻ തന്റെ ശ്രോതാക്കളോട് പറഞ്ഞു.

ഓം തത് സത്
ഇതി ശ്രീമദ് ഭഗവദ്ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുനസംവാദേ
കർമ്മസംന്യാസയോഗോ നാമ
പഞ്ചമോ *f* ദ്ധ്യായഃ

*കർമ്മസന്ന്യാസയോഗമെന്ന*
*അഞ്ചാം അദ്ധ്യായം കഴിഞ്ഞു.*

## അദ്ധ്യായം ആറ്

# ധ്യാനയോഗം

സഞ്ജയൻ ധൃതരാഷ്ട്ര മഹാരാജാവിനോടു പറഞ്ഞു:

മഹാരാജാവേ, യോഗത്തിന്റെ വഴികളെപ്പറ്റി ഭഗവാൻ കൃഷ്ണൻ അർജ്ജുനനു വെളിവാക്കിക്കൊടുത്ത സാരഗർഭമായ ആശയങ്ങൾ എന്തെല്ലാമായിരുന്നുവെന്നറിഞ്ഞാലും. ബ്രഹ്മജ്ഞാനത്തിന്റെ അമൃതബിന്ദുക്കളിൽ വിളയിച്ചെടുത്ത വിഭവസമൃദ്ധമായ ഒരു വിരുന്നുസൽക്കാരമായിരുന്നു അത്. എന്തൊരു മഹാഭാഗ്യം. ക്ഷണിക്കപ്പെടാത്ത ഒരു വിരുന്നുകാരനായി എനിക്കും അതിൽ പങ്കെടുക്കാൻ കഴിഞ്ഞു. ദാഹിക്കുന്ന ഒരുവന് കുടിക്കാൻ ലഭിച്ച ജലം, കുടിച്ചപ്പോൾ അമൃതായിത്തീർന്നാലുണ്ടാകുന്ന ആനന്ദമാണ് അതു ശ്രവിച്ച ഞങ്ങൾക്കെല്ലാം ഉണ്ടായത്.

അപ്പോൾ ധൃതരാഷ്ട്രൻ പറഞ്ഞു: ഇതൊന്നും പറയാൻ ഞാൻ നിന്നോട് ആവശ്യപ്പെട്ടില്ലല്ലോ.

ഇതു കേട്ടപ്പോൾ മഹാരാജാവ് അസ്വസ്ഥനാണെന്നും അദ്ദേഹത്തിന്റെ മനസ്സ് തന്റെ പുത്രന്മാരുടെ വിധിയോർത്ത് കലുഷമായിരിക്കയാണെന്നും സഞ്ജയന് മനസ്സിലായി. അദ്ദേഹം മന്ദസ്മിതത്തോടെ സ്വയം പറഞ്ഞു:

പാവം വൃദ്ധൻ. പുത്രസ്നേഹത്താൽ വ്യാമോഹിതനായിരിക്കുന്നു. അല്ലെങ്കിൽ ആനന്ദദായകമായ കൃഷ്ണാർജ്ജുന സംവാദത്തെ അഭിനന്ദിക്കാതിരിക്കുമോ? ജന്മനാ അന്ധനായ ഒരുവൻ എങ്ങനെയാണ് പുലരിയുടെ പ്രസന്നത ആസ്വദിക്കുന്നത്?

വസ്തുതകൾ വ്യക്തമായി പറഞ്ഞാൽ അതു മഹാരാജാവിനെ കോപിഷ്ഠനാക്കിയേക്കുമെന്നു സഞ്ജയൻ ഭയപ്പെട്ടു. കൃഷ്ണാർജ്ജുനസംവാദം സഞ്ജയന്റെ ഹൃദയത്തെ ആനന്ദതുന്ദിലമാക്കിയിരുന്നു. അദ്ദേഹം ശാന്തനായി അത്യാദരവോടെ ഈ സംവാദം ധൃതരാഷ്ട്രനെ പറഞ്ഞുകേൾപ്പിച്ചു.

*ശ്രീ ഭഗവാനുവാച:*

അനാശ്രിതഃ കർമ്മഫലം
കാര്യം കർമ്മ കരോതിയഃ
സ സംന്യാസീ ച യോഗീ ച
ന നിരഗ്നിർന ചാക്രിയഃ 1

*കർമ്മഫലത്തെ ആശ്രയിക്കാതെ വിഹിതകർമ്മത്തെ ആരു ചെയ്യുന്നുവോ അവൻ കർമ്മം ത്യജിച്ച സന്ന്യാസിയും സത്യം കണ്ട യോഗിയുമാണ്. അഗ്നിയെ ഉപേക്ഷിച്ചു (അതായത് അഗ്നിഹോത്രാദികൾ അനുഷ്ഠിക്കാതിരുന്നു) എന്നുവെച്ച് ഒരാൾ സന്ന്യാസിയാകയില്ല. കർമ്മത്തെ ഉപേക്ഷിച്ചു എന്നുവെച്ച് ഒരാൾ യോഗിയുമാകയില്ല.*

ശ്രീ ഭഗവാൻ പറഞ്ഞു:

ഒരു കർമ്മയോഗിയും സന്ന്യാസിയും പുറമെ രണ്ടായി തോന്നുമെങ്കിലും യഥാർത്ഥത്തിൽ ഒന്നാണ്. സന്ന്യാസവും യോഗവും വ്യത്യസ്തമല്ലെന്നറിയുക. അതിനെപ്പറ്റി വിചിന്തനം ചെയ്യുമ്പോൾ അത് ഏകവും തുല്യവും ആണെന്നു നിനക്കു മനസ്സിലാകും. നാമത്തിൽ കാണുന്ന വ്യത്യാസം അവഗണിച്ചാൽ കർമ്മയോഗം സന്ന്യാസമാണെന്നും ബ്രഹ്മജ്ഞാനത്തിന്റെ കാഴ്ചപ്പാടിൽകൂടി നോക്കുമ്പോൾ രണ്ടും ഒന്നാണെന്നും കാണാൻ കഴിയും. ഒരേ ആളിനെ രണ്ടുപേരുകൾ ചൊല്ലി വിളിച്ചെന്നു വരാം. രണ്ടു വ്യത്യസ്ത വീഥികൾ വഴിയായി ഒരേ സ്ഥലത്തെത്താം. ഒരേ തരത്തിലുള്ള ജലംകൊണ്ടു പലേ പാനകൾ നിറയ്ക്കാം. അതുപോലെ യോഗവും സന്ന്യാസവും തമ്മിലുള്ള വ്യത്യാസം നാമത്തിൽ മാത്രമാണ്; യഥാർത്ഥത്തിലുള്ളതല്ല. കർമ്മഫലത്തെ ആശ്രയിക്കാതെ കർമ്മങ്ങൾ ചെയ്യുന്നവൻ മാത്രമാണു യോഗിയെന്ന് എല്ലാവരും സമ്മതിക്കും. ഭൂമി വൃക്ഷലതാദികളെ വളർത്തുന്നത് സ്വന്തമായി യാതൊരു താല്പര്യവും, ഫലത്തിൽ എന്തെങ്കിലും ഇച്ഛയും ഇല്ലാതല്ലേ? അതുപോലെ, തന്റെ ജ്ഞാനബലംകൊണ്ടും വർണ്ണാശ്രമപ്രകാരവും അൽപ്പംപോലും അഹന്തയില്ലാതെയും ഫലേച്ഛകൂടാതെയും, കർത്തവ്യമായ കർമ്മങ്ങൾ ചെയ്യുന്ന ഒരുവൻ സന്ന്യാസിയാണ്. അതേ സമയം അദ്ദേഹം ഒരു മഹായോഗിയുമാണ്. കാലാകാലങ്ങളിൽ ചെയ്യേണ്ടതായ സാധാരണവും യാദൃച്ഛികവുമായ കർമ്മങ്ങൾ ബന്ധത്തിലേക്കു നയിക്കുമെന്നു കരുതി ഉപേക്ഷിച്ചിട്ട്, മറ്റു കർമ്മങ്ങളിൽ വ്യാപൃതനാകാമെന്നു വിചാരിക്കുന്നവൻ, തന്റെ ശരീരത്തിൽ പറ്റിപ്പിടിച്ചിരിക്കുന്ന ചെളി ചെളികൊണ്ടുതന്നെ കഴുകിക്കളയാൻ ശ്രമിക്കുന്ന മർക്കടമുഷ്ടിക്കാരനാണ്. എല്ലാവരും പ്രാപഞ്ചികമായ കർമ്മങ്ങൾ ചെയ്യാൻ ബാദ്ധ്യസ്ഥരാണ്. അതു വേണ്ടതുപോലെ നിർവ്വഹിക്കാതെ പരിത്യാഗത്തിന്റെ പുതിയ ബാദ്ധ്യതകൂടി ഏറ്റെടുക്കുന്നത് എന്തിനാണ്? അതുകൊണ്ട് യജ്ഞകർമ്മങ്ങൾ ഉപേക്ഷിക്കാതെയും വിഹിതകർമ്മങ്ങളെ മനഃപൂർവ്വമായി ത്യജിക്കാതെയും സമചിത്തതയോടെ അനുഷ്ഠിക്കുന്ന കർമ്മം ആനന്ദത്തിലേക്ക് വഴിതെളിക്കുന്നു.

യം സംന്യാസമിതി പ്രാഹുർ
യോഗം തം വിദ്ധി പാണ്ഡവ
ന ഹ്യ സംന്യസ്ത സങ്കല്പോ
യോഗീ ഭവതി കശ്ചന. 2

*അല്ലയോ അർജ്ജുന, യാതൊന്നിനെയാണ് സന്ന്യാസമെന്നു പറയുന്നത്, അതുതന്നെയാണ് നിഷ്കാമകർമ്മയോഗം എന്നറിഞ്ഞാലും. എന്തെന്നാൽ ഫലേച്ഛരൂപത്തിലുള്ള സങ്കല്പങ്ങളെ ഉപേക്ഷിക്കാത്ത ഒരുവനും യോഗിയായി ഭവിക്കുന്നില്ല.*

സന്ന്യാസവും യോഗവും തമ്മിലുള്ള ഏകത്വത്തിൻെറ പതാക ഈ ലോകത്തുള്ള മറ്റു പല ശാസ്ത്രങ്ങളും പാറിപ്പറത്തിയിട്ടുണ്ട്. മനസ്സിൻെറ സമനിലയാണു യോഗം. കർമ്മങ്ങൾ ചെയ്യുമ്പോൾ സങ്കല്പങ്ങളെ, അതായതു മനോവ്യാപാരം, മനസ്സുകൊണ്ടുള്ള കർമ്മം, ഇച്ഛ തുടങ്ങിയവയെ, ഉപേക്ഷിക്കാതെ ആർക്കും യോഗനില കൈവരിക്കാൻ സാദ്ധ്യമല്ല. ഇതു മഹായോഗികൾ അവരുടെ സ്വന്തം അനുഭവത്തിൽ കൂടി വ്യക്തമാക്കിയിട്ടുണ്ട്.

ആരുരുക്ഷോർമുനേർയോഗം
കർമ്മ കാരണമുച്യതേ
യോഗാരൂഢസ്യ തസ്യൈവ
ശമഃ കാരണമുച്യതേ. 3

*യോഗത്തെ ആരോഹണം ചെയ്യാനിച്ഛിക്കുന്ന മുനിക്ക് കർമ്മമാണ് ഉപായം. യോഗത്തിൽ ആരൂഢനായ അയാൾക്കു പിന്നീട് ആ അനുഭവം നിലനിർത്താൻ ശമം (ആത്മസംയമം) ആവശ്യമായി കരുതപ്പെടുന്നു.*

യോഗത്തിൻെറ ഉത്തുംഗശൃംഗങ്ങളിലെത്തുന്നതിന് ആഗ്രഹിക്കുന്ന ഒരുവൻ, കർമ്മത്തിൻെറ വഴികളിൽ കാണുന്ന ചവിട്ടുപടികൾ നിരാകരിക്കരുത്. യമനിയമാദികൾ വഴിയായി ഇന്ദ്രിയങ്ങളേയും മനസ്സിനേയും നിയന്ത്രിച്ച് യോഗാദ്രിയുടെ അടിവാരത്ത് എത്തിക്കഴിഞ്ഞാൽ, യോഗാസനങ്ങളാകുന്ന നടപ്പാതയിൽകൂടി മുന്നോട്ടു പോയി മദ്ധ്യത്തിലുള്ള പ്രാണായാമമാകുന്ന കൊടുമുടി കയറണം. അവിടെ ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു നിയന്ത്രിക്കുന്ന ചിത്തസംയമനമെന്ന ചെങ്കുത്തായ ചുരം കാണപ്പെടും. അത്യധികം വഴുക്കുന്ന ആ കുന്നിൽ ബുദ്ധിക്കുപോലും അതിൻെറ കാലടികൾ ഉറപ്പിക്കാൻ കഴിയുകയില്ല. ഇവിടെ ഹഠയോഗികളും അവരുടെ നിയന്ത്രണം തെറ്റി തല കുത്തനെ താഴോട്ടു വീഴുന്നു. എന്നാൽ നിരന്തരമായ പരിശീലനവും അനുഷ്ഠാനവുംകൊണ്ട് വൈരാഗ്യത്തിൻെറ നഖങ്ങൾ ചിത്തസംയമനമാകുന്ന കുന്നിൻെറ ഉപാന്തത്തിൽ ഉടുമ്പിനെപ്പോലെ കുത്തിയിറക്കി, ശ്വാസനിയന്ത്രണമാകുന്ന ശകടം ഉപയോഗിച്ചു മുകളിലേക്കു കയറിയാൽ കുന്നിൻെറ സമതലത്തിലെത്താം. അവിടെ നിന്നു ധാരണാശക്തിയാകുന്ന വിസ്തൃതമായ മാർഗ്ഗത്തിൽകൂടി ധ്യാനനിഷ്ഠയുടെ കൊടുമുടിയിലെത്തുന്നതുവരെ ആരോഹണം തുടരണം. എല്ലാ വഴികളും ഈ കൊടുമുടിയിൽ എത്തുന്നതോടെ അവസാനിക്കുന്നു. ഇവിടെ സാധനയും സാദ്ധ്യവും തമ്മിൽ വ്യത്യാസ

മില്ലാത്തതായിത്തീർന്നിരിക്കുന്നു. അവ പരസ്പരം ആശ്ലേഷിച്ച് യോഗി ബ്രഹ്മൈക്യം പ്രാപിക്കുന്നു. അവനു കർമ്മങ്ങളോടുള്ള ആസക്തി അവസാനിക്കുന്നു. സമാധിയുടെ സമതലത്തിൽ ഉറച്ചു വർത്തിക്കുന്ന അവന് വീണ്ടും മുന്നോട്ടേക്കുള്ള ഗമനമോ, ഗതകാലകർമ്മങ്ങളെ പ്പറ്റിയുള്ള സ്മരണയോ ഇല്ലാതാകുന്നു.

ഇനിയും ഈ വിധത്തിൽ ധ്യാനത്തിലൂടെയും ഏകാഗ്രതയിലൂ ടെയും പരമകാഷ്ഠയെ പ്രാപിച്ച ഒരു യോഗിയുടെ ലക്ഷണങ്ങളെപ്പറ്റി ഞാൻ വിവരിക്കാം. കേൾക്കൂ.

യദാ ഹി നേന്ദ്രിയാർത്ഥേഷു
ന കർമ്മസ്വനുഷജ്ജതേ
സർവ്വസങ്കല്പ സംന്യാസീ
യോഗാരൂഢസ്തദോച്യതേ 4

*ഒരുവൻ എപ്പോഴാണോ സകല സങ്കല്പങ്ങളേയും ത്യജിച്ച് കർമ്മത്തിലും വിഷയത്തിലും ആസക്തിയില്ലാത്തവനായിരിക്കുന്നത്, അപ്പോൾ അവൻ യോഗാരൂഢൻ എന്നറിയപ്പെടുന്നു.*

ആത്മജ്ഞാനത്തിൻെറ അന്തർമണ്ഡലത്തിൽ ആത്മാനന്ദം പൂണ്ട് ദീർഘവിശ്രമംകൊള്ളുന്ന യോഗിയുടെ ഇന്ദ്രിയതലത്തിൽ ഇന്ദ്രിയവിഷയങ്ങൾ പ്രവേശിക്കുകയില്ല. സുഖത്തിൻെറയോ ദുഃഖത്തിൻെറയോ കുലുക്കമേറ്റാലും അവൻെറ മനസ്സ് അചല മായിരിക്കും. ഇന്ദ്രിയവിഷയങ്ങൾ അവൻെറ മുന്നിൽ അണിനിരന്നാൽ പോലും അവൻ അതെപ്പറ്റി അറിയുകയില്ല. അവൻെറ കർമ്മേന്ദ്രിയങ്ങൾ കർമ്മനിരതമായിരിക്കുമ്പോഴും അതിൻെറ ഫലത്തിനുവേണ്ടി അവൻെറ മനസ്സ് ഉഴറി നടക്കുകയില്ല. ഇന്ദ്രിയങ്ങളെപ്പറ്റിയുള്ള സ്മരണ തന്നെ അവനില്ല. ശാരീരിക പ്രവർത്തനങ്ങളോടെ ഉന്നിദ്രനായിരി ക്കുമ്പോഴും നിദ്രയിലെന്നപോലെ അലക്ഷ്യമായി പെരുമാറുന്ന അവൻ മാത്രമാണ് യോഗത്തിൽ പ്രതിഷ്ഠിതൻ എന്നറിയുക.

അപ്പോൾ അർജ്ജുനൻ പറഞ്ഞു:

ഭഗവൻ, അങ്ങ് പറയുന്നതെല്ലാം അത്യന്തം അത്ഭുതമായിരി ക്കുന്നു. ആരാണ് ഈ യോഗിക്ക് ഇത്രമാത്രം യോഗ്യത നൽകുന്നതെന്നു പറഞ്ഞുതന്നാലും.

ഉദ്ധരേദാത്മനാത്മാനം
നാത്മാനമവസാദയേത്
ആത്മൈവ ഹ്യാത്മനോ ബന്ധുഃ
ആത്മൈവ രിപുരാത്മനഃ 5

*ഒരുവൻ തന്നെക്കൊണ്ടുതന്നെ സ്വയം കരയേററപ്പെടണം. തന്നത്താൻ താഴെ പതിക്കാൻ പാടില്ല. കാരണം താൻ തന്നെയാണ് തൻെറ ബന്ധു; താൻ തന്നെ തൻെറ ശത്രുവും.*

ഭഗവാൻ കൃഷ്ണൻ ഒരു പുഞ്ചിരിയോടെ പറഞ്ഞു:

നിന്റെ സംസാരം കേട്ട് ഞാൻ അത്ഭുതപ്പെടുന്നു. എല്ലാം ഏകമായ ഒരവസ്ഥയിൽ ആർക്ക് എന്തുകൊടുക്കാൻ ആർക്കാണ് കഴിയുക? അജ്ഞതയിൽ ആമഗ്നനായി വ്യാമോഹത്തിന്റെ തല്പത്തിൽ നിദ്രചെയ്യുന്ന ഒരുവന് വേദനാജനകമായ ജനനമരണങ്ങളെ പ്പറ്റിയുള്ള ദുഃസ്വപ്നങ്ങൾ കാണാൻ ഇടവരുന്നു. അവൻ ആകസ്മികമായി ഉണരുമ്പോൾ അവൻ കണ്ട സ്വപ്നം മിഥ്യയായിരുന്നുവെന്ന് അവന് അനുഭവപ്പെടുന്നു. ആദ്യം കണ്ട സ്വപ്നവും പിന്നീട് അതു മിഥ്യയാണെന്നു തോന്നിയ അനുഭവവും അവന്റെ മനസ്സിൽത്തന്നെ ഉണ്ടായതാണ്. അതായത് എല്ലാം അവന്റെ മനസ്സിൽത്തന്നെ സ്ഥിതിചെയ്യുന്നുവെന്നർത്ഥം. അങ്ങനെയുള്ള ഒരുവൻ അഹംഭാവം കൊണ്ട് അവന്റെ ശാരീരികമായ നിലനില്പിന് പ്രാധാന്യം നൽകുമ്പോൾ അത് അവന്റെ നാശത്തിനു വഴിതെളിക്കുന്നു.

ബന്ധുരാത്മാത്മനസ്തസ്യ
യേനാത്മൈവാത്മനാ ജിതഃ
അനാത്മനസ്തു ശത്രുത്വേ
വർത്തേതാത്മൈവ ശത്രുവത്. 6

*ഇന്ദ്രിയവിഷയസംബന്ധമായ മനസ്സിനെ നിയന്ത്രിച്ച് ആത്മസ്വരൂപിയായി ഭവിച്ച ഒരു ജ്ഞാനിക്ക് സ്വന്തം അന്തഃകരണം ഒരുറ്റബന്ധുവിനെപ്പോലെ സഹായിയാണ്. എന്നാൽ മനോനിയന്ത്രണത്തിനു തുനിയാത്ത ഒരു ലൗകികന് അവന്റെ അന്തഃകരണം ഒരു ശത്രുവിനെപ്പോലെ അവനെതിരായി പ്രവർത്തിക്കുന്നു.*

ഒരുവൻ സ്വയം വിചിന്തനം ചെയ്ത് അഹംഭാവത്തെ ഒഴിവാക്കിയാൽ അവൻ ശാശ്വതസ്വരൂപമായ ബ്രഹ്മവുമായി ഒന്നു ചേരുകയും പരമമായ നന്മ കൈവരിക്കുകയും ചെയ്യും. പട്ടുനൂൽപ്പുഴു പട്ടുനൂൽ കൊണ്ട് സ്വയം കൂടു നിർമ്മിച്ച് അതിലിരുന്ന് ശ്വാസംമുട്ടി മരിക്കുന്നു. അതുപോലെ, മോടിപിടിപ്പിച്ച തന്റെ ശരീരത്തോടുള്ള മമത കൊണ്ട്, അതുതന്നെയാണ് ആത്മാവെന്നു കരുതുന്നവന് ആത്മാവുതന്നെ ശത്രുവായിത്തീർന്ന് അവന്റെ നാശത്തിനു വഴി തെളിക്കുന്നു. ഭാഗ്യം കടാക്ഷിക്കുന്നതിനു തയ്യാറായി ഒരു ഖനിതന്നെ മുന്നിൽ തുറന്നു വെയ്ക്കുമ്പോൾ, കണ്ണുണ്ടെങ്കിലും അന്ധനായി സങ്കല്പിച്ച്, അതു കാണാതെ കണ്ണടച്ചുകളയുന്ന ഒരു നിർഭാഗ്യവാനെപ്പോലെയോ, കേവലം മതിഭ്രമംകൊണ്ടുമാത്രം 'ഞാൻ ഞാനല്ലാതായിത്തീർന്നിരിക്കുന്നു, എനിക്ക് എല്ലാം നഷ്ടപ്പെട്ടിരിക്കുന്നു' എന്നു വൃഥാ സങ്കല്പിക്കുന്ന ഒരു മാനസരോഗിയെപ്പോലെയൊ ഒരുവൻ വസ്തുതകൾക്കു വിപരീതമായി സ്വയം പെരുമാറാൻ തുടങ്ങിയാൽ അതിനെന്താണൊരു പ്രതിവിധി? യഥാർത്ഥത്തിൽ ആത്മാവ് ബ്രഹ്മം തന്നെയാണെങ്കിലും അവന്റെ മനസ്സ് ആ നിലയിൽ ചിന്തിക്കാതിരി

ക്കുന്നത് എത്ര ദയനീയമാണ്?

സ്വപ്നത്തിൽ ഏറ്റതായി കരുതുന്ന ഒരു മുറിവുകൊണ്ട് ആരെങ്കിലും മരിക്കുമോ? അജ്ഞാനിയായ ഒരു മനുഷ്യൻ 'തത്തയും കുഴൽത്തണ്ടും' എന്ന കഥയിലെ തത്തയെപ്പോലെയാണ്. തത്തയെ പിടിക്കുന്നതിനുവേണ്ടി വൃക്ഷത്തിൽ വേടൻ ഘടിപ്പിക്കുന്ന കുഴൽത്തണ്ടിൽ തത്ത വന്നിരിക്കുമ്പോൾ അതിൻെറ ഭാരംകൊണ്ട് തണ്ട് കറങ്ങിത്തുടങ്ങുന്നു. തന്നിമിത്തം ഭയപ്പെടുന്ന തത്ത തണ്ടിൽ മുറുക്കിപ്പിടിക്കുന്നു. അതിന് എപ്പോൾ വേണമെങ്കിലും പിടിവിടുവിക്കാമെങ്കിലും അതു മനസ്സിലാക്കാതെ കുഴൽത്തണ്ട് വേഗത്തിൽ കറങ്ങുന്തോറും ആ തത്ത കൂടുതൽ കൂടുതൽ തണ്ടിൽ മുറുക്കിപ്പിടിക്കുകയാണ് ചെയ്യുന്നത്. പിടിച്ചു വലിച്ചാൽ പോലും തത്ത കുഴൽത്തണ്ടിന്മേലുള്ള അതിൻെറ പിടിവിടുകയില്ല. അതുകൊണ്ട് അതിനെ കുഴൽത്തണ്ടിനോടു ബന്ധിച്ചിരിക്കുന്നുവെന്നു പറയാൻ കഴിയുമോ? അതുപോലെയാണ് മനുഷ്യൻെറയും സ്ഥിതി. താൻ ബന്ധിതനാണെന്നുള്ള ചിന്ത ഉള്ളിടത്തോളം കാലം അവൻ കൂടുതൽ കൂടുതൽ ബന്ധനത്തിലേക്കു വഴുതി വീഴുന്നു. അർജ്ജുനാ, അഹംഭാവം നിറഞ്ഞ ഒരുവൻ അവൻെറതന്നെ ശത്രുവാണ്. താൻ ബന്ധിതനാണെന്നുള്ള അബദ്ധധാരണയില്ലാത്തവൻ വിവേകിയാണെന്നു ധരിച്ചാലും.

ജിതാത്മനഃ പ്രശാന്തസ്യ
പരമാത്മാ സമാഹിതഃ
ശീതോഷ്ണസുഖദുഃഖേഷു
തഥാ മാനാപമാനയോഃ 7

*മനസ്സിനെ ജയിച്ച് പ്രശാന്തിയനുഭവിക്കുന്നവന് ശീതോഷ്ണങ്ങളിലും സുഖദുഃഖങ്ങളിലും മാനാപമാനങ്ങളിലും അന്തരാത്മാവ് സൗമ്യഭാവത്തിൽ സദാ വിളങ്ങുന്നു.*

ജ്ഞാനവിജ്ഞാനതൃപ്താത്മാ
കൂടസ്ഥോ വിജിതേന്ദ്രിയഃ
യുക്ത ഇത്യുച്യതേ യോഗീ
സമലോഷ്ടാശ്മകാഞ്ചനഃ 8

*ഇന്ദ്രിയങ്ങളെ ജയിച്ചവനും മൺകട്ടയും കല്ലും സ്വർണ്ണവുമെല്ലാം തുല്യമായി കാണുന്നവനുമായ യോഗിയെ യോഗാരൂഢനെന്നു പറയുന്നു.*

മനസ്സിനെ നിശ്ചലമാക്കുകയും ആഗ്രഹങ്ങളെ കീഴ്പ്പെടുത്തുകയും ചെയ്ത ഒരുവന് പരമാത്മാവ് സ്ഥിതിചെയ്യുന്നത് വിദൂരത്തിലല്ല. മററുലോഹങ്ങളുടെ കലർപ്പ് ഉരുക്കിമാറ്റുമ്പോൾ സ്വർണ്ണം തനിത്തങ്കമായിത്തീരുന്നതുപോലെ, ഒരുവനിലുള്ള

അഹംഭാവം നിശ്ശേഷം തുടച്ചുമാറ്റുമ്പോൾ അവന്റെ ആത്മാവ് പരമാത്മാവായിത്തീരുന്നു. ഒരു പാത്രം ഉടഞ്ഞു നശിക്കുമ്പോൾ അതിനുള്ളിലുള്ള വായു സ്ഥാനചലനമുണ്ടാകാതെതന്നെ ചുറ്റുപാടുമുള്ള അന്തരീക്ഷത്തിൽ വിലയിക്കുന്നതുപോലെ, ഒരുവന്റെ അഹന്തയ്ക്കു സമൂലമായ അറുതി വരുമ്പോൾ പരിശുദ്ധമായിത്തീർന്ന അവന്റെ ജീവാത്മാവ് പരമാത്മാവായിത്തീരുന്നു. അപ്രകാരമുള്ള ഒരുവന് ചൂടും തണുപ്പും എന്നുള്ള അവസ്ഥാഭേദങ്ങളോ, സുഖദുഃഖങ്ങളുടെ ബദ്ധപ്പാടുകളോ, മാനത്തിന്റെയും അപമാനത്തിന്റെയും പ്രസ്താവങ്ങളോ ബാധകമായിരിക്കുന്നതല്ല.സൂര്യൻ സഞ്ചരിക്കുന്ന വഴികളിലെല്ലാം വെളിച്ചം വിതറി പ്രകാശമാനമാക്കുന്നതുപോലെ അവൻ പ്രാപിക്കുന്നതെല്ലാം അവനിൽ ലീനമാകുന്നു. മേഘങ്ങൾ പൊഴിക്കുന്ന മാരി സാഗരത്തെ ഛിദ്രിക്കാത്തതുപോലെ, ശുഭാശുഭകർമ്മങ്ങൾ പരമാത്മാവുമായി ഐക്യം പ്രാപിച്ച ഒരു യോഗിയെ ഒരുതരത്തിലും സ്പർശിക്കുകപോലും ചെയ്യുന്നില്ല.

പ്രാപഞ്ചിക ജ്ഞാനത്തെപ്പറ്റി വിചിന്തനം ചെയ്യുന്ന ഒരു യോഗി അത് അപര്യാപ്തവും അസത്യവും ആണെന്നു കാണുന്നു. അവൻ ജ്ഞാനത്തെ തേടുമ്പോൾ അതു താൻതന്നെയാണെന്നു മനസ്സിലാക്കുന്നു. അവനിൽ ദ്വന്ദ്വഭാവം ഇല്ലാത്തതുകൊണ്ട് അവന്റെ ചിന്തകൾ പരിമിതമോ വ്യാപകമോ എന്നു കരുതേണ്ട ആവശ്യമില്ല. ഇപ്രകാരം ജിതേന്ദ്രിയനായ ഒരുവൻ എല്ലായ്പ്പോഴും ആത്മാനന്ദം അനുഭവിക്കുന്നു. ജീവിച്ചിരിക്കുമ്പോൾത്തന്നെ ഇന്ദ്രിയങ്ങളെ കീഴ്പ്പെടുത്തിയ ഒരു യോഗിക്ക് ചെറുതെന്നോ വലുതെന്നോ ഉള്ള ഭിന്നഭാവമില്ല. അവന് മഹാമേരുവോളം വലിപ്പമുള്ള സ്വർണ്ണമല കേവലം മൺകട്ടയാണ്. ലോകത്തെക്കാളും വലിപ്പമുള്ള ഒരമൂല്യരത്നം ഒരു ശിലയെക്കാൾ വിലകൂടിയതാണെന്ന് അദ്ദേഹം കരുതുന്നില്ല.

സുഹൃന്മിത്രാര്യുദാസീന-
മദ്ധ്യസ്ഥ ദ്വേഷ്യബന്ധുഷു
സാധുഷ്വപി ച പാപേഷു
സമബുദ്ധിർവിശിഷ്യതേ. 9

*സുഹൃത്ത്, മിത്രം, ശത്രു, ഉദാസീനൻ, മദ്ധ്യസ്ഥൻ, വെറുപ്പുള്ളവൻ, സംബന്ധി എന്നിവരിലും സദാചാരന്മാരിലും ദുരാചാരന്മാരിലും സമമായ (രാഗദ്വേഷശൂന്യമായ) ബുദ്ധിയോടുകൂടിയവൻ വിശിഷ്ടനാകുന്നു.*

അങ്ങനെയുള്ള ഒരു യോഗി ബന്ധുവും ശത്രുവും തമ്മിലും ഉദാസീനനും മിത്രവും തമ്മിലും എന്തെങ്കിലും വ്യത്യാസമുണ്ടെന്ന് എങ്ങനെ സങ്കല്പിക്കും? പ്രപഞ്ചവുമായി സാത്മ്യം പ്രാപിച്ച ഒരാൾക്ക് ആര്, ആരുടെ സോദരനാണ്?, ആരുടെ ശത്രുവാണ്? അയാൾക്ക് ഏററവും താണതും ഏറ്റവും ഉയർന്നതും ഒരുപോലെയാണ്.

സ്പർശമണിയുടെ സ്പർശനം കൊണ്ടുണ്ടാകുന്ന എല്ലാ സ്വർണ്ണവും ഒരേ മാറ്റിലുള്ളതായിരിക്കുന്നതുപോലെ, അയാളുടെ സമദൃഷ്ടിയിൽ പ്രപഞ്ചത്തിലുള്ള എല്ലാ ചരാചരങ്ങളും അയാളുടെ ആത്മാവിൽ വേരൂന്നി നില്ക്കുന്നതായി അയാൾ കാണുന്നു. സ്വർണ്ണംകൊണ്ട് നാനാരൂപത്തിലുള്ള ആഭരണങ്ങളുണ്ടാക്കുന്നു. അവ്വണ്ണം പരബ്രഹ്മമാകുന്ന കാഞ്ചനത്തിൽനിന്ന് വിവിധരൂപത്തിലും ഭാവത്തിലുമുള്ള വിശ്വം സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. എന്നാൽ പരിപൂർണ്ണമായ പരമോന്നതജ്ഞാനം കൈവരിച്ചിരിക്കുന്ന അയാൾ വ്യത്യസ്തമായ ഈ രൂപഭാവങ്ങളിൽ വഞ്ചിതനാവുകയില്ല. ഒരു വസ്ത്രം നിർമ്മിച്ചിട്ടുള്ളത് നൂലുകൊണ്ടു മാത്രമാണ്. നൂലല്ലാതെ മറ്റു യാതൊന്നും അതിൽ കാണുകയില്ല. അതുപോലെ പ്രപഞ്ചത്തെ വീക്ഷിക്കുന്ന ഒരു യോഗിക്ക് ബ്രഹ്മമല്ലാതെ മറ്റൊന്നും അതിൽ കാണാൻ കഴിയുകയില്ല. ഈ അവസ്ഥ നേരിട്ട് അനുഭവിച്ച് ബോദ്ധ്യപ്പെടുന്ന ഒരുവൻ പരമാർത്ഥജ്ഞാനമാകുന്ന സമബുദ്ധി കൈവരിക്കുന്നു. അയാളുടെ ദർശനം തന്നെ സന്ദേഹനിവൃത്തി വരുത്തുകയും അയാളുമായുള്ള കൂട്ടുകെട്ട് മതിഭ്രമം വന്നവനെപ്പോലും ബ്രഹ്മത്തിൽ ലയിപ്പിക്കുന്നതിന് ഇടയാക്കുകയും ചെയ്യുന്നു. ധർമ്മം അയാളുടെ വാക്കുകളിൽകൂടി ചൈതന്യവത്താകുന്നു. അയാളുടെ ദർശനത്തിൽ അഷ്ടസിദ്ധികളും ജനിക്കുന്നു. സ്വർഗ്ഗീയ സുഖങ്ങൾ അയാൾക്കു വെറും കളിപ്പാട്ടങ്ങളാണ്. അയാളെപ്പറ്റിയുള്ള യാദൃച്ഛികസ്മരണപോലും ഒരുവനെ ഉൽക്കൃഷ്ടനാക്കുന്നു. അയാളെ ബഹുമാനിക്കുകയും സ്തുതിക്കുകയും ചെയ്യുന്നവന് ശ്രേയസ്സ് വർദ്ധിക്കുന്നു.

യോഗീ യുഞ്ജീത സതതം
ആത്മാനം രഹസി സ്ഥിതഃ
ഏകാകീ യതചിത്താത്മാ
നിരാശീരപരിഗ്രഹഃ 10

*മനസ്സ്, ദേഹം, ഇന്ദ്രിയങ്ങൾ എന്നിവയെ സ്വാധീനപ്പെടുത്തി, ആശയില്ലാത്തവനായി, തനിക്കായി ഒരു വസ്തുവിനേയും സൂക്ഷിച്ചു വെയ്ക്കാത്തവനായി, ആത്മാനുഭവരൂപമായ യോഗം കൊതിക്കുന്ന സാധകൻ, ഏകാകിയായി വിജനപ്രദേശത്തു സ്ഥിരമായിരുന്നു കൊണ്ട് മനസ്സിനെ എപ്പോഴും സമാധിയിലുറപ്പിക്കേണ്ടതാകുന്നു.*

ഒരിക്കലും അസ്തമിക്കാത്ത അദ്വൈതഭാനുമാൻ ഒരുവനിൽ ഉദിക്കുമ്പോൾ, അവൻ ശാശ്വതാനന്ദത്തിൽ നിരന്തരമായി നിമഗ്നനാകുന്നു. അല്ലയോ അർജ്ജുന, ഇപ്രകാരമുള്ള ഒരു വിവേകി അനിതരസാധാരണനാണ്. എന്തെന്നാൽ പരിഗ്രഹശൂന്യനായി പാരിലൊട്ടാകെ കാണുന്ന ഏക വ്യക്തി ഇയാൾ മാത്രമാണ്.

ഒരു പരിപൂർണ്ണ ജ്ഞാനിയുടെ പ്രത്യേക ലക്ഷണങ്ങൾ ഇപ്രകാരം അർജ്ജുനനു വിവരിച്ചുകൊടുത്ത ഭഗവാൻ തന്റെ

ദിവ്യമായ മഹത്ത്വത്തെക്കാളും മഹിമയേറിയതാണ് യോഗിയുടെ മാഹാത്മ്യമെന്നു പ്രശംസിക്കുകയുണ്ടായി.

ഭഗവാൻ തുടർന്നു: യോഗി സിദ്ധന്മാരിൽ ശ്രേഷ്ഠനാണ്. അദ്ദേഹം കണ്ണുകൾക്കു പ്രകാശമാണ്. അദ്ദേഹത്തിൻെറ ഇച്ഛാശക്തിയാണ് ഈ വിശ്വത്തെ സൃഷ്ടിച്ചത്. പവിത്രമായ ഓങ്കാരത്തിൻെറ ശില്പശാലയിൽ നെയ്തെടുത്ത വർണ്ണശബളമായ വേദപാഠങ്ങളാകുന്ന വിദ്യാവസ്ത്രങ്ങൾ അദ്ദേഹത്തിൻെറ വൈശിഷ്ട്യത്തിനു ധരിക്കാൻ പറ്റാത്തവണ്ണം അപര്യാപ്തമാണ്. അദ്ദേഹത്തിൻെറ ആഭ ചൊരിയുന്ന ശരീരകാന്തി സൂര്യചന്ദ്രന്മാരുടെ പ്രവർത്തനങ്ങളെ നിലനിർത്തുന്നു. അപ്പോൾ പിന്നെ അദ്ദേഹത്തിൻെറ ആശ്രയമില്ലാതെ ലോകം എങ്ങനെ ജീവിക്കും? അതു മാത്രമോ? യോഗിയുടെ നാമത്തിൻെറ മാഹാത്മ്യം വിസ്തൃതമായ വാനത്തിൻെറ സീമകളെപ്പോലും ലംഘിക്കുന്നു. ഇപ്രകാരമുള്ള ഒരാളിൻെറ ഗുണഗണങ്ങളെ മുഴുവൻ എങ്ങനെയാണ് ഗ്രഹിക്കുന്നത്? യോഗിയുടെ ലക്ഷണങ്ങൾ എങ്ങനെയാണ് വർണ്ണിക്കേണ്ടതെന്ന് എനിക്കറിഞ്ഞുകൂടാ. എങ്കിലും അതു നിന്നോടു പറയണമെന്ന് എനിക്കു തോന്നി.

ജ്ഞാനേശ്വരൻ പറയുന്നു: ദ്വന്ദ്വഭാവത്തെ ഇല്ലാതാക്കുന്ന ആത്മജ്ഞാനത്തിൻെറ എല്ലാ രഹസ്യസ്വഭാവങ്ങളും അർജ്ജുനന് വെളിപ്പെടുത്തിക്കൊടുത്താൽ അതു പ്രിയങ്കരനായ അർജ്ജുനനോടുള്ള മധുരമായ സ്നേഹത്തിൻെറ ആനന്ദാനുഭവത്തിനു ഹാനികരമായിരിക്കുമെന്ന് ഭഗവാൻ കരുതി. അതുകൊണ്ട് അദ്ദേഹം അർജ്ജുനനോട് എല്ലാം തുറന്നു പറഞ്ഞില്ല. ഒരു നേരിയ മൂടുപടം കൊണ്ട് ആത്മജ്ഞാനത്തെ താല്ക്കാലികമായി മറച്ചുകൊണ്ടാണ് അദ്ദേഹം സംസാരിച്ചത്. തൻെറ മനസ്സ് അർജ്ജുനനിൽനിന്ന് വേറിട്ടു നിന്നെങ്കിലേ തങ്ങളുടെ ദ്വന്ദ്വഭാവം നിലനില്ക്കുകയുള്ളുവെന്നും, അപ്പോൾ മാത്രമേ തങ്ങൾക്കു പരസ്പരസ്നേഹബന്ധം പുലർത്തി ആനന്ദിക്കാൻ കഴിയുകയുള്ളുവെന്നും അദ്ദേഹത്തിന് അറിയാമായിരുന്നു. അർജ്ജുനൻ തൻെറ വാത്സല്യസുഹൃത്താണ്. അവൻെറ അഹന്ത നശിച്ച് അവൻ താനുമായി ഐക്യം പ്രാപിച്ചാൽ അവൻെറ സഖിത്വമില്ലാതെ ഒറ്റപ്പെടുന്ന താൻ എന്തു ചെയ്യും? പിന്നെ ആരുടെ ദർശനം കൊണ്ടാണ് തൻെറ കണ്ണുകൾ കുളിർക്കേണ്ടത്? അകമഴിഞ്ഞു സംസാരിക്കാൻ കഴിയുന്നത് ആരോടാണ്? ആരെ ഗാഢാശ്ലേഷം ചെയ്താണ് തനിക്ക് പുളകംകൊള്ളാൻ കഴിയുന്നത്? അർജ്ജുനൻ താനുമായി താദാത്മ്യം പ്രാപിച്ചുകഴിഞ്ഞാൽ പിന്നീടു തൻെറ ഹൃദയത്തിൽ നിറഞ്ഞുതുളുമ്പുന്ന സദ്വികാരങ്ങളെ താൻ ആരോടാണ് പറയുക? ഇപ്രകാരമുള്ള കാരുണ്യപൂർവ്വമായ ചിന്തകൾകൊണ്ട് ആർദ്രമാനസനായിത്തീർന്ന കൃഷ്ണൻ, അർജ്ജുനന് മറ്റു കാര്യങ്ങളിൽ വേണ്ട ഉപദേശങ്ങൾ നൽകാനെന്നുള്ള നാട്യത്തോടെ, അർജ്ജുനൻെറ മനസ്സിനെ തൻെറ മനസ്സിനോട് ചേർത്ത് ആലിംഗനം ചെയ്തു. ഇതു കേട്ടിട്ട് വിചിത്രമായി തോന്നുന്നുണ്ടെങ്കിൽ, ശ്രീകൃഷ്ണൻെറ ദിവ്യപ്രേമത്തിൻേറയും ആനന്ദത്തിൻെറയും

മൂർത്തിമത്ഭാവമാണ് അർജ്ജുനനെന്നുള്ള വസ്തുത എപ്പോഴും ഓർമ്മിക്കുക.

വന്ധ്യയാണെന്നു വിശ്വസിച്ചിരുന്ന സ്ത്രീ പിൽക്കാലത്ത് ഒരു ശിശു പിറന്ന് മാതാവായി തീരുമ്പോൾ അവൾ മാതൃവാത്സല്യത്തിന്റെ അവതാരരൂപമായിത്തീരുന്നതുപോലെ ആയിരുന്നു കൃഷ്ണന്റെ അവസ്ഥ. അർജ്ജുനനോടുള്ള വാത്സല്യാതിരേകം കൊണ്ട് ഭഗവാൻ ആനന്ദനൃത്തമാടി. എന്തൊരത്ഭുതദൃശ്യം. എത്രമാത്രം ആശ്ചര്യകരം. ഒരു ഭാഗത്ത് അക്രമത്തിന്റെ അല്ർച്ചയും യുദ്ധക്കളത്തിലെ സംഹാരതാണ്ഡവവും ലോകത്തെ വലയം ചെയ്യാൻ തയ്യാറായിരിക്കുന്നു. അപ്പോഴാണ് ഒരു പാവയെപ്പോലെ ഭഗവാൻ പ്രേമത്തിന്റെ അവതാരമൂർത്തിയായി അർജ്ജുനന്റെ ചുറ്റും നൃത്തമാടുന്നത്. അഗാധമായ സ്നേഹത്തിന്റെ മുന്നിൽ സങ്കോചം ഓടിയൊളിക്കും. ലാളനാവിഷയങ്ങളിൽ മുഴുകുന്ന ഒരാൾക്ക് ഒരിക്കലും ക്ഷീണം തോന്നുകയില്ല. ഉന്മാദലഹരിയിൽ മതിഭ്രമം സംഭവിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ അർജ്ജുനൻ, ഭഗവാന്റെ സ്നേഹവായ്പിന്റെ ഒരു ആശ്രയസ്ഥാനമാണ്; പ്രേമാനന്ദംകൊണ്ടു നിറഞ്ഞ ഭഗവാന്റെ ഹൃദയം പ്രതിബിംബിക്കുന്ന ഒരു മുഖക്കണ്ണാടിയാണ്.

ഭഗവാന്റെ കൃപകൊണ്ട് പരിശുദ്ധനും പവിത്രനുമായ അർജ്ജുനൻ ഭക്തിയുടെ വിത്തു വിതയ്ക്കുന്നതിന് അർഹതയുള്ള വിളഭൂമിയായിത്തീർന്നിരിക്കുന്നു. ഒൻപതുവിധത്തിലുള്ള ഭക്തിയിൽ ഏറ്റവും ഉന്നതമായ ആത്മനിവേദനത്തിന്റെ തൊട്ടടുത്തുള്ള സഖ്യഭക്തിയാണ് അർജ്ജുനന് ഇപ്പോഴുള്ളത്. ഈശ്വരനെ തന്റെ സഖിയായി കാണുന്ന അർജ്ജുനന്റെ ഭക്തിയിൽ അതീവ സന്തുഷ്ടനായ ഭഗവാൻ തന്റെ സ്വന്തം അപദാനങ്ങളെ പ്രകീർത്തിക്കുന്നതിനേക്കാൾ കൂടുതൽ ഇഷ്ടപ്പെടുന്നത് തന്റെ പ്രിയങ്കരനായ സ്നേഹിതന്റെ അപദാനങ്ങളെ പ്രകീർത്തിക്കുന്നതിനാണ്. ഭർത്താവിനെ ഭക്തിയോടെ സേവിക്കുന്ന വിശ്വസ്തയായ ഒരു ഭാര്യയെ, ഭർത്താവ് അങ്ങേയറ്റം ബഹുമാനിക്കുമ്പോൾ ആ നാരീരത്നത്തെയല്ലേ ഭർത്താവിനേക്കാൾ കൂടുതലായി പുകഴ്ത്തേണ്ടത്? അതുപോലെ മുപ്പാരിലുംവെച്ച് വിശിഷ്ടമായ ഭാഗ്യത്തിന്റെ ഗുണഭോക്താവായി ത്തീർന്ന അർജ്ജുനനെ പ്രത്യേകമായി സ്തുതിക്കേണ്ടതാണെന്ന് ഞാൻ വിചാരിച്ചു. അർജ്ജുനനോടുള്ള നിസ്സീമമായ സ്നേഹംകൊണ്ട് നിരാകാരനായ ഈശ്വരൻ മർത്ത്യാകാരം കൈക്കൊണ്ടിരിക്കുന്നു. അദ്ദേഹം സമ്പൂർണ്ണനാണെങ്കിലും അർജ്ജുനന്റെ ചങ്ങാത്തം ആഗ്രഹിക്കുന്നു.

ഇതെല്ലാം അത്യന്തം ശ്രദ്ധയോടെ കേട്ടുകൊണ്ടിരുന്ന ശ്രോതാക്കൾ പറഞ്ഞു:

ഞങ്ങൾ എത്രയോ ഭാഗ്യവാന്മാർ. എന്തൊരു വശ്യമായ വാഗ്വിലാസം. വിവിധവർണ്ണങ്ങളാൽ മോടിപിടിപ്പിക്കപ്പെട്ട ചേതോഹരമായ അംബരംപോലെ ആകർഷണീയവും അർത്ഥസമ്പുഷ്ടവുമായ വാക്കുകൾ. അതിന്റെ സംഗീതാംശം നാദ ബ്രഹ്മത്തിന്റെ

സ്വരമാധുര്യത്തെപ്പോലും അതിശയിക്കുന്നു. അതിൽ അന്തർഭവിച്ചിരിക്കുന്ന അറിവ് അമൃതകിരണന്റെ കിരണകന്ദളങ്ങൾപോലെ തിളങ്ങുന്നു. കാവ്യതല്ല ജങ്ങളിലെ ഭാവനാവിലാസം രാത്രിയിൽ വിടരുന്ന കുമുദത്തെപ്പോലെ ഹൃദയാവർജ്ജകമായിരിക്കുന്നു. യാതൊരുവിധമായ ആഗ്രഹങ്ങൾ ഇല്ലാത്തവർപോലും ഇതു കേൾക്കുന്നതിന് ആഗ്രഹിക്കുന്നു. ഇതു ശ്രവിക്കുമ്പോൾ അതിൽ ആമഗ്നരായി അവർ ആനന്ദിക്കുകയും അവരുടെ ഹൃദയം അതിന്റെ പ്രകാശത്തിൽ വികസിക്കുകയും ചെയ്യുന്നു.

ശ്രോതാക്കളുടെ പ്രതികരണം മനസ്സിലാക്കി ആമോദം പൂണ്ട നിവൃത്തിശിഷ്യനായ ജ്ഞാനേശ്വരൻ തുടർന്നു:

ശ്രദ്ധിച്ചു കേൾക്കുക. ഭഗവാൻ കൃഷ്ണന്റെ കൃപാകടാക്ഷമാകുന്ന സൂര്യോദയം പാണ്ഡവരുടെ ജീവിതത്തിൽ മഹത്തായ ഒരു പ്രഭാതത്തിന്റെ ഉദയമായിരുന്നു. ദേവകിയുടെ ഉദരത്തിൽ ജനിക്കുകയും യശോദയുടെ മടിത്തട്ടിൽ വാത്സല്യപൂർവ്വം വളരുകയും ചെയ്ത ഭഗവാൻ കൃഷ്ണൻ അവസാനം പാണ്ഡവരുടെ തുണയ്ക്കെത്തി. ഭാഗ്യശാലിയായ അർജ്ജുനന് കൃഷ്ണന്റെ അനുപാലനം ലഭിക്കുന്നതിന് അമിതമായ പരിശ്രമമോ അധികം കാലമോ വേണ്ടിവന്നില്ല.

ഗീതയുടെ ശേഷിച്ച ഭാഗങ്ങൾ കേൾക്കാൻ ആകാംക്ഷയോടെ കാത്തിരുന്ന ശ്രോതാക്കൾ പറഞ്ഞു: അങ്ങ് വിഷയത്തിൽ നിന്നു വിട്ടുപോകുന്നു. കഥ തുടർന്നാലും.

ജ്ഞാനേശ്വരൻ തുടർന്നു: അർജ്ജുനൻ ഭഗവാനോട് പ്രേമപൂർവ്വം പറഞ്ഞു: ഭഗവാനേ, ഒരു പുണ്യാത്മാവിന്റെ യാതൊരു ലക്ഷണങ്ങളും എനിക്കില്ല. എനിക്ക് അതിനുള്ള അർഹതയോ പ്രാപ്തിയോ ഇല്ല. എങ്കിലും അങ്ങയുടെ ഉപദേശങ്ങൾ ലഭിച്ചാൽ അതിനു വേണ്ട കഴിവ് കൈവരിക്കാൻ എനിക്കു കഴിയും. അങ്ങ് ഇച്ഛിക്കുന്നുവെങ്കിൽ എനിക്ക് പരബ്രഹ്മപദംപോലും ലഭ്യമാകുന്നതാണ്. അങ്ങയുടെ വാക്കുകൾ അക്ഷരംപ്രതി പാലിക്കാൻ ഞാൻ തയ്യാറാണ്. അങ്ങയുടെ സംസാരം ആരെപ്പറ്റിയാണെന്ന് പൂർണ്ണമായി എനിക്ക് മനസ്സിലായില്ലെങ്കിലും അദ്ദേഹത്തെ ഞാൻ ശ്ലാഘിക്കുന്നു. അതുപോലെയുള്ള ഒരു ദിവ്യാത്മാവായിത്തീരണമെങ്കിൽ എത്രത്തോളം ഉൽക്കൃഷ്ടമായ ഗുണഗണമാണ് ഒരുവന് ഉണ്ടായിരിക്കേണ്ടത്? ഞാനും അപ്രകാരം ഒരുവനായിത്തീരുവാൻ ആഗ്രഹിക്കുന്നു. പ്രഭോ! എനിക്ക് അതിനുള്ള ത്രാണി ഉണ്ടാക്കിത്തന്നാലും.

അപ്പോൾ കൃഷ്ണൻ മന്ദസ്മിതത്തോടെ പറഞ്ഞു: ശരി നിനക്കുവേണ്ടി അതു ഞാൻ ചെയ്തുതരാം.

ദിവ്യമായ ആനന്ദം അനുഭവിക്കുന്നതുവരെ ഒരുവന് സംതൃപ്തി ഉണ്ടാവുകയില്ല. അവൻ ഇടയ്ക്കിടയ്ക്ക് ദുഃഖിതനാവും. അവൻ സുഖത്തിനുവേണ്ടി കാത്തുകെട്ടിയിരിക്കുന്നുണ്ടാവും. എന്നാൽ ഒരിക്കൽ സംതൃപ്തനായിക്കഴിഞ്ഞാൽ പിന്നെ ഒന്നുംതന്നെ അവന് ആവശ്യപ്പെടാനോ ആഗ്രഹിക്കാനോ ഇല്ല. പരമകാരുണികന്റെ ഭക്തന്

പരബ്രഹ്മവുമായി അനായാസേന സാത്മ്യം പ്രാപിക്കാം. നോക്കുക. അർജ്ജുനന്റെ ഭാഗ്യാതിരേകംകൊണ്ട് ഭഗവാൻ കൃഷ്ണൻ അർജ്ജുനന് വഴങ്ങിക്കൊടുത്തിരിക്കുന്നു. ഇന്ദ്രാദിദേവന്മാർ പോലും ആയിരം ജന്മമെടുത്തിട്ടും പ്രാപിക്കാൻ കഴിയാത്ത സർവ്വശക്തനായ ഭഗവാൻ, അർജ്ജുനന്റെ ഏതഭിലാഷവും സാധിച്ചുകൊടുക്കാൻ വേണ്ടി ഒരു ദാസനെ പോലെ കാത്തുനിൽക്കുന്നു. എന്തൊരാശ്ചര്യം? ഈ അവസ്ഥ വാക്കുകൾകൊണ്ടു വർണ്ണിക്കാൻ വിഷമമാണ്.

പരബ്രഹ്മവുമായി സാത്മ്യം പ്രാപിക്കാൻ തനിക്കാഗ്രഹമുണ്ടെന്ന് അർജ്ജുനൻ പറഞ്ഞതുകേട്ട് ഭഗവാൻ ചിന്തിച്ചു:

അർജ്ജുനൻ പരബ്രഹ്മമാകണമെന്ന് തീക്ഷ്ണമായി ആഗ്രഹം പ്രകടിപ്പിച്ചിരിക്കുന്നു. അപ്പോൾ വൈരാഗ്യത്തിന്റെ ബീജം അവന്റെ ബോധേന്ദ്രിയമാകുന്ന ഗർഭാശയത്തിൽ പ്രവേശിച്ചുകഴിഞ്ഞിരിക്കണം. വിരക്തിയുടെ ഭ്രൂണം പൂർണ്ണവളർച്ചയിലെത്തിയിട്ടില്ലെങ്കിലും, സമബുദ്ധിയാകുന്ന വസന്താഗമത്തോടെ 'ഞാൻ പരബ്രഹ്മമാകുന്നു' എന്ന പുഷ്പ സഞ്ചയങ്ങളാകുന്ന തോന്നൽ അതിനെ കണക്കിലേറെ വളർത്തും. പിന്നെ അതിന്റെ പരിസമാപ്തിക്ക് അധികം സമയം വേണ്ടി വരില്ല. പരിത്യാഗത്തിന്റെ പൊരുൾ ശരിക്കും മനസ്സിലാക്കിയിരിക്കുന്നതുകൊണ്ട് പരബ്രഹ്മവുമായി ഒന്നുചേരുകയെന്ന അവസ്ഥ കാലവിളംബംകൂടാതെ അർജ്ജുനന് അനായാസേന കരഗതമാവുകയും ചെയ്യും. അർജ്ജുനന്റെ ഏതു പ്രവൃത്തിയും അതിന്റെ ആരംഭം മുതല്ക്കുതന്നെ വിജയിക്കും. അതിന്റെ ഫലം അവൻ അനുഭവിക്കുകയും ചെയ്യും. യോഗവിദ്യയെപ്പറ്റി അർജ്ജുനന് ഉപദേശം നൽകിയാൽ അത് ഒരിക്കലും വ്യർത്ഥമാവുകയില്ല.

ഇപ്രകാരമുള്ള ചിന്തകളോടെ ഭഗവാൻ അർജ്ജുനനോട് പറഞ്ഞു: അർജ്ജുനാ, യോഗാഭ്യസനത്തിലേക്കു നയിക്കുന്ന രാജവീഥിയെപ്പറ്റി കേൾക്കൂ. യോഗവൃക്ഷത്തിന്റെ അടിവാരത്തിലുള്ള ഈ വഴിയിൽ മോചനത്തിന്റെ ആയിരക്കണക്കിലുള്ള കനികൾ കിടപ്പുണ്ട്. പരമശിവൻ പോലും ഇപ്പോഴും ഈ വഴിയിൽകൂടി യാത്ര ചെയ്യുന്ന ഒരു തീർത്ഥാടകനാണ്. അനേകം തപസ്വികൾ ആദ്യം അവരുടെ അന്തരംഗത്തിലുള്ള ഊടുവഴികളിൽകൂടി ഈശ്വരനെ തേടി സഞ്ചരിച്ചുവെങ്കിലും, അവസാനം അനുഭവത്തിന്റെ വെളിച്ചത്തിൽ അജ്ഞതയുടെ ആ വഴികൾ ഉപേക്ഷിച്ചിട്ട് ആത്മജ്ഞാനത്തിന്റെ ഈ രാജവീഥിയെ അവർ സമാശ്രയിച്ചിട്ടുണ്ട്. മഹാമുനികൾ ഈ വഴിയിലൂടെ സഞ്ചരിച്ചിട്ടുണ്ട്. ജ്ഞാനികളും വിശ്രുതന്മാരായ ആചാര്യന്മാരും ഈ പന്ഥാവിൽ കൂടി പ്രയാണംചെയ്ത് പരമമായ ലക്ഷ്യം കൈവരിച്ചിട്ടുണ്ട്. ഈ പാതയിൽ എത്തുന്നവർ വിശപ്പും ദാഹവും വിസ്മരിക്കുന്നു. രാവും പകലും തമ്മിലുള്ള വ്യത്യാസം അവർ അറിയുന്നതേയില്ല. ഈ വഴിയിൽ കാലുകുത്തുന്ന തീർത്ഥാടകന്റെ മുന്നിൽ മോചനത്തിന്റെ ഒരു ഖനി തന്നെ തുറന്നു വെയ്ക്കപ്പെട്ടിരിക്കുന്നു. ഏതെങ്കിലും വിധത്തിൽ വഴിയിൽ തടസ്സമുണ്ടായാൽ പോലും സ്വർഗ്ഗീയ സുഖലബ്ധി ഉറപ്പാണ്. ഈ വഴിയിൽകൂടി

സഞ്ചരിക്കുന്നവൻെറ മനസ്സ് അചഞ്ചലമായിരിക്കണം. അവൻെറ ലക്ഷ്യത്തെപ്പറ്റി ബോധവാനായിരിക്കണം. അവസാനം അവനും അവൻെറ ലക്ഷ്യവും തമ്മിൽ ഐക്യം പ്രാപിച്ചതായി അവനു ബോധ്യപ്പെടുന്നു. ഞാൻ ഇതെല്ലാം എന്തിനാണ് നിന്നോടു പറയുന്നത്. താമസിയാതെ നിനക്കുതന്നെ ഇതു നേരിട്ടു മനസ്സിലാക്കാൻ ഇടയാകും.

ഇതെല്ലാം കേട്ട പാർത്ഥൻ അക്ഷമനായി. അവൻ ചോദിച്ചു:

ഭഗവൻ, അങ്ങ് ഈ യോഗത്തെപ്പറ്റി വിശദമായി എന്നോടു പറഞ്ഞു. ഉൽക്കടമായ ആകാംക്ഷയുടെ ആഴിയിൽ മുങ്ങിക്കിടക്കുന്ന എന്നെ, എപ്പോഴാണ് കര കയറ്റുന്നത്?

ഭഗവാൻ പ്രതിവചിച്ചു: എന്തിനാണ് നീ ഇത്രമാത്രം അക്ഷമനായിരിക്കുന്നത്? ഇതെപ്പറ്റി ഞാൻ വിശദീകരിക്കാൻ ഒരുമ്പെടുകയായിരുന്നല്ലോ.

ശുചൗ ദേശേ പ്രതിഷ്ഠാപ്യ
സ്ഥിരമാസനമാത്മനഃ
നാത്യുച്ഛ്റിതം നാതിനീചം
ചൈലാജിനകുശോത്തരം 11

തത്രൈകാഗ്രം മനഃ കൃത്വാ
യതചിത്തേന്ദ്രിയക്രിയഃ
ഉപവിശ്യാസനേ യുഞ്ജ്യാദ്
യോഗമാത്മവിശുദ്ധയേ 12

*പരിശുദ്ധമായ സ്ഥലത്ത് അധികം ഉയരമില്ലാതെയും അധികം താണുപോകാതെയും, കുശപ്പുല്ല്, മാന്തോൽ, വസ്ത്രം എന്നിവയെ ഒന്നിനു മുകളിലൊന്നായി വിരിച്ച് തനിക്ക് ഉറച്ചിരിക്കുന്നതിനുള്ള ആസനം തയ്യാറാക്കണം. എന്നിട്ട് ആ ആസനത്തിലിരുന്ന് മനസ്സിനെ ഏകാഗ്രമാക്കിയിട്ട് മനസ്സിൻെറയും ഇന്ദ്രിയങ്ങളുടെയും വ്യാപാരങ്ങളെ നിരോധിച്ച് ആത്മശുദ്ധിക്കായിക്കൊണ്ട് ബ്രഹ്മധ്യാനത്തെ ചെയ്യേണ്ടതാകുന്നു.*

ഇപ്പോൾ ഞാൻ അതേപ്പറ്റി വിശദമായി വിവരിക്കാം. എന്നാൽ പ്രത്യക്ഷമായ അനുഭവംകൊണ്ട് മാത്രമേ അതിന് ഫലപ്രാപ്തിയുണ്ടാവുകയുള്ളു. ആദ്യമായി അനുയോജ്യമായ ഒരു സ്ഥലം കണ്ടുപിടിക്കണം. കാഴ്ചമാത്രയിൽത്തന്നെ വൈരാഗ്യം ദ്വിഗുണീഭവിപ്പിക്കത്തക്കവണ്ണം ചിത്തൈകാഗ്ര്യത്തിന് യോജിച്ച സ്ഥലമായിരിക്കണം അത്. യാദൃച്ഛികമായി അവിടെ വന്നുചേരാനിടയാകുന്ന നാസ്തികനുപോലും തപസ്സനുഷ്ഠിക്കാനുള്ള താൽപ്പര്യം ഉണ്ടാകത്തക്കവണ്ണം ആകർഷണീയമായ സ്ഥലവുമായിരിക്കണം അത്. വിഷയാസക്തരായ പ്രാപഞ്ചികർ ഈ സ്ഥലത്തെത്തിയാൽ ഐഹികസുഖങ്ങളിലേക്ക് മടങ്ങിപ്പോകുന്നതിനുള്ള അവരുടെ അഭിവാഞ്ഛ ഇല്ലാതാകണം.

പരമാനന്ദം ലഭിക്കത്തക്കവണ്ണം പരിശുദ്ധവും പരിപാവനവുമായ സ്ഥലവുമായിരിക്കണം അത്. ഭോഗേച്ഛുവായ ഒരു രാജാവ് ഈ സ്ഥലം കാണാനിടയായാൽ അയാളുടെ രാജ്യം പോലും ഉപേക്ഷിച്ച് അവിടെ ഏകാന്തനായിരിക്കാൻ തോന്നത്തക്കവണ്ണം അഭികാമ്യമായ സ്ഥാനമായിരിക്കണം അത്. യോഗാനുഭവത്തെ തേടുന്നവർ സാധാരണയായി വരുന്നതും, യാത്രക്കാരുടെ കാലടിയൊച്ചകൾ ശല്യപ്പെടുത്താത്തതുമായിരിക്കണം ഈ കേന്ദ്രം. ഫലവൃക്ഷങ്ങൾ തിങ്ങിവളരുന്നതും വേനൽക്കാലത്തുപോലും ശുദ്ധജലത്തിന് ക്ഷാമമില്ലാത്തതിൻവണ്ണം നീരുറവകളുള്ളതുമായിരിക്കണം ഈ പ്രദേശം. അല്പമായ ചൂടും സുഖപ്രദമായ കുളുർമയും ഉണ്ടായിരിക്കേണ്ട ഈ സ്ഥലത്ത് അസഹ്യമായ ശബ്ദമോ ക്രൂരമൃഗങ്ങളുടെ കോലാഹലമോ പാടില്ല. ഹംസങ്ങളോ കുയിലുകളോ താറാവുകളോ മയിലുകളോ ഇടയ്ക്കിടയ്ക്ക് അവിടെ വരുകയും പോവുകയും ചെയ്യുന്നതിൽ പന്തികേടൊന്നുമില്ല.

അല്ലയോ, അർജ്ജുന, തിരഞ്ഞെടുക്കപ്പെട്ട സ്ഥലത്ത് ഒറ്റപ്പെട്ട ഒരു മഠമോ ശിവക്ഷേത്രമോ ഉള്ളതു നന്നായിരിക്കും. ഇതിൽ ഏതു കൂടുതൽ ഹിതകരമെന്നു തോന്നുന്നുവോ, അവിടെ ഏകാന്തമായ ഒരു സ്ഥലത്ത് ഇരിക്കണം. അവിടെയിരിക്കുമ്പോൾ മനസ്സ് അചഞ്ചലവും സ്വസ്ഥവും ആണെന്നു തോന്നിയാൽ ധ്യാനത്തിനു വേണ്ടിയുള്ള ഒരു ആസനം തയ്യാറാക്കണം. എങ്ങനെയെന്നോ? കുശപ്പുല്ലിനു മുകളിൽ ഒരു മാന്തോലിട്ട് അതിനു മുകളിൽ പരിശുദ്ധമായ വെള്ളത്തുണി വിരിച്ചുകൊണ്ട്. ഈ ആസനം അധികം ഉയർന്നതോ വളരെ താണതോ ആയിരിക്കാൻ പാടില്ല. ഉയർന്നതാണെങ്കിൽ ശരീരം ആടുന്നതിനും താണതാണെങ്കിൽ ഭൂമിയുടെ സമ്പർക്കംകൊണ്ട് തണുപ്പു തട്ടുന്നതിനും ഇടയുണ്ട്. അതുകൊണ്ട് മിതമായ വിധത്തിൽ ഉയർന്നിരിക്കണം.

പിന്നീട് സത്യാന്വേഷി അവൻെറ ഗുരുവിനെ സ്മരിച്ചുകൊണ്ട് മനസ്സിനെ ഏകാഗ്രമാക്കി ആനന്ദവാനായി ഇരിക്കണം. ഗുരുസ്മരണകൊണ്ട് സത്വഭാവം മനസ്സിൽ വ്യാപിപ്പിച്ച് അഹംഭാവത്തിൻെറ കാഠിന്യം അലിയുന്നതുവരെ അവൻ ഈ നിലയിൽ ഇരിപ്പുറപ്പിക്കണം. അപ്പോൾ എല്ലാ വിഷയങ്ങളും വിസ്മരിക്കുന്നു. എല്ലാ ഇന്ദ്രിയങ്ങളുടേയും പ്രവർത്തനം നിലയ്ക്കുന്നു. സദാ വെളിയിൽ സഞ്ചരിക്കുന്ന മനസ്സ് ഹൃദയത്തിനുള്ളിൽ സ്ഥിരപ്പെട്ടു നിൽക്കുന്നു. മനസ്സ് ഹൃദയവുമായി ഐക്യബോധം ഉണ്ടാകുന്നതുവരെ യോഗി ഈ നിലയിൽ ഇരിക്കണം. അപ്പോൾ ശരീരം അതിൻെറ സമതുലിതാവസ്ഥ നിലനിർത്തും. ശ്വാസോച്ഛ്വാസം അനുയോജ്യമാംവണ്ണം ക്രമീകരിക്കപ്പെടും. അതോടെ സാധകൻെറ അനുഭവസിദ്ധി ഉയരത്തിലെത്തുന്നു. അപ്പോൾ മനസ്സിൻെറ ബഹിർഗ്ഗമനവാസനകൾ പിൻവലിക്കപ്പെടുകയും ഉള്ളിൽ സമാധിയുടെ ചൈതന്യം അനുഭവപ്പെടുകയും ചെയ്യുന്നു.

സമം കായശിരോഗ്രീവം
ധാരയന്നചലം സ്ഥിരഃ
സംപ്രേക്ഷ്യ നാസികാഗ്രം സ്വം
ദിശശ്ചാനവലോകയൻ. 13

പ്രശാന്താത്മാ വിഗതഭീർ-
ബ്രഹ്മചാരിവ്രതേ സ്ഥിതഃ
മനഃ സംയമ്യ മച്ചിത്തോ
യുക്ത ആസീത മത്പരഃ 14

*യോഗിയായവൻ ദേഹം, കഴുത്ത്, തല എന്നിവയെ നേരെ, ചലിക്കാതെ വെച്ചുകൊണ്ടും നിശ്ചലമായിരുന്നുകൊണ്ടും തന്റെ നാസികയുടെ അഗ്രഭാഗത്തു നോക്കുന്നതുപോലെ ദൃഷ്ടിയെ ഉറപ്പിച്ചുകൊണ്ടും അങ്ങുമിങ്ങും നോക്കാതെയും ശാന്തമാനസനായും നിർഭയനായും ബ്രഹ്മചാരിവ്രതത്തിൽ നിഷ്ഠയോടെ ഇരിക്കുന്നവനായും മനസ്സിനെ വിഷയങ്ങളിൽ പ്രവേശിപ്പിക്കാതെ അടക്കിക്കൊണ്ട് എന്നിൽത്തന്നെ ചിത്തത്തെ ഉറപ്പിച്ചവനായും എന്നെത്തന്നെ ധ്യാനം ചെയ്യുന്നവനായും ഇരിക്കേണ്ടതാകുന്നു.*

അയാൾ ബഹിർമുഖപ്രവൃത്തികൾ അവസാനിപ്പിച്ച് ധ്യാനപരിശീലനത്തിനിരിക്കുമ്പോൾ മനസ്സ് കേന്ദ്രീകൃതമാവുകയും യോഗത്തിൽ അയാൾ പ്രാഗത്ഭ്യം നേടുകയും ചെയ്യുന്നു. ഇതിനായി ഒരു ഒന്നാംതരം മുദ്ര ഞാൻ പറഞ്ഞു തരാം. ആദ്യമായി കാലുകൾ മടക്കി അന്യോന്യം തുടകളിൽ സ്പർശിക്കത്തക്കവിധം വയ്ക്കണം. എന്നിട്ട് വലത്തെ ഉപ്പൂററി മലദ്വാരത്തോട് ദൃഢമായി ചേർത്ത് തറയിൽ വെച്ച് ഇടത്തേ ഉപ്പൂററി വലത്തേ ഉപ്പൂററിയുടെ മേൽ വരത്തക്കവിധം ഇരിക്കണം. മലദ്വാരത്തിനും ജനനേന്ദ്രിയത്തിനും മദ്ധ്യേയുള്ള നാലു വിരലിടസ്ഥലത്തിൽ മേലേയും താഴേയും ഒന്നര വിരലിട വീതം വിട്ടിട്ട് ഒരു വിരലിടയിലുള്ള മദ്ധ്യഭാഗത്ത് ഉപ്പൂററിയുടെ മേൽഭാഗംകൊണ്ട് അമർത്തണം. ഇപ്പോൾ ശരീരത്തിന്റെ ഭാരം മുഴുവനും രണ്ട് ഉപ്പൂററികളിൽ തങ്ങി നിൽക്കുന്ന വിധം ഒരു അവസ്ഥ കൈവരും. അല്ലയോ അർജ്ജുനാ, ഇതാണ് മൂലബന്ധം അഥവാ വജ്രാസനം എന്ന യോഗാസനം. ഈ മുദ്ര അയാൾ സ്വായത്തമാക്കുമ്പോൾ അപാനൻ എന്ന വായുവിന്റെ താഴേക്കുള്ള ഗതി തടയപ്പെടുകയും അത് പിന്നാക്കം തിരിയുകയും ചെയ്യുന്നു.

ശരീരബോധത്തെ ലാഘവപ്പെടുത്തുന്ന ഈ ആസനത്തിൽ ഇരുന്നുകൊണ്ട് കൈപ്പത്തികൾ രണ്ടും ഒരു (കമഴ്ത്തിയ) കിണ്ണം പോലെ ഇടത്തേ തുടയിൽ വെയ്ക്കണം. തോളുകൾ ഉയർന്നിരിക്കട്ടെ. താടി നെഞ്ചിന്റെ ഭാഗത്തേക്ക് താഴ്ത്തി തോളെല്ലുകളുടെ മദ്ധ്യേയുള്ള കുഴിയിലേക്ക് അമർത്തി, കണ്ണുകൾ പകുതി അടയ്ക്കപ്പെട്ടിരിക്കുന്ന അവസ്ഥയിൽ, മനസ്സ് അന്തർമ്മുഖമായിത്തീരാനിടവരുന്നു.

അവ്യക്തമായി എന്തെങ്കിലും കാണുന്നു വെങ്കിൽത്തന്നെ നേത്രങ്ങളുടെ ശ്രദ്ധ നാസികാഗ്രത്തിൽ ഒതുങ്ങിക്കൊള്ളും. ഈ അവസ്ഥയിൽ മറ്റേതെങ്കിലും ദിശയിലേക്ക് നോക്കാനോ മററെന്തെങ്കിലും കാണാനോ ഉള്ള ആഗ്രഹം കണ്ണുകൾക്കില്ലാതെ യാകും. ഈ യോഗസ്ഥിതിക്ക് ജാലന്ധര ബന്ധമെന്നുപറയുന്നു. മലദ്വാരം ഇടുക്കി നാഭിഭാഗം അല്പം ഉയർത്തി ഉദരം ഉള്ളിലേക്ക് അമർത്തി ഒരേ നിരപ്പിൽ എത്തിക്കുമ്പോൾ ഹൃദയം സ്ഥിതിചെയ്യുന്ന ഭാഗം വികസിക്കുന്നു. മലദ്വാരത്തിനും നാഭിക്കും മദ്ധ്യേ രൂപം കൊള്ളുന്ന ഈ സ്ഥിതിക്ക് ഉഡ്യാനബന്ധമെന്ന് പറയുന്നു. ഈ ധ്യാനസ്ഥിതി മനസ്സിനെ അന്തർമുഖമാക്കാൻ സഹായിക്കുന്നു.

ധ്യാനത്തിന്റെ ഫലമായി ശരീരത്തിൽ ബാഹ്യമായും ആന്തരികമായും സംഭവിക്കാവുന്ന ചില പ്രവർത്തന പ്രതിപ്രവർത്തന ങ്ങളെക്കുറിച്ചും കുണ്ഡലിനി എന്ന ശക്തിസ്രോതസ്സിന്റെ ഉണർവ്വിനെ ക്കുറിച്ചും അതുളവാക്കുന്ന പരിവർത്തനങ്ങളെക്കുറിച്ചും ശ്രീജ്ഞാന ദേവൻ മനോഹരമായ പ്രതീകാത്മകഭാഷയിൽ വർണ്ണിച്ചിരിക്കുന്നു.

അപ്പോൾ സങ്കല്പങ്ങൾ ഒതുങ്ങുകയും മാനസികോർജ്ജ ത്തിന്റെ വ്യയം കുറയുകയും ശരീരത്തിനും മനസ്സിനും വിശ്രമം ലഭി ക്കുകയും ചെയ്യുന്നു. വിശപ്പും നിദ്രയും അയാളെ ബുദ്ധിമുട്ടിക്കുന്നില്ല. അവയെക്കുറിച്ചുള്ള ഓർമ്മപോലും ഇല്ലാതായെന്നുവരും. മൂല ബന്ധത്താൽ തടയപ്പെട്ട അപാനൻ പിന്നാക്കം നീങ്ങുകയും അവിടെ യും തടയപ്പെട്ട് വികസിക്കുകയും ചെയ്യുന്നു. ഈ അമർത്തൽമൂലം ഉത്തേജിപ്പിക്കപ്പെടുന്ന അപാനൻ നട്ടെല്ലിൽ ഉദരഭാഗത്തായുള്ള മണിപൂരചക്രത്തെ ഉണർത്തുന്നു. വികസിച്ചുവരുന്ന അപാനൻ എല്ലാ ഭാഗങ്ങളിൽനിന്നും ഉദരാവയവങ്ങളെ മഥിക്കുകയും കുട്ടിക്കാലം മുതൽ അവയിൽ അടിഞ്ഞുകൂടിയിരിക്കുന്ന മാലിന്യങ്ങളെ അകററുകയും ചെയ്യുന്നു. അത് ഉദരത്തിലെ പിത്ത കഫ സംബന്ധമായ ദോഷങ്ങളെ നശിപ്പിക്കുന്നു; സപ്തധാതുക്കളെ മാററിമറിച്ച് തകർക്കുന്നു; കൊഴുപ്പു പാളികളുടെ കൂട്ടങ്ങളേയും എല്ലിനുള്ളിലെ മജ്ജയേയും ഇളക്കുന്നു; രക്തധമനികളെ വെടിപ്പാക്കുന്നു. ഇത് നാഡികളുടെ പ്രവർത്തനത്തെ സാവധാനമാക്കി കൈകാലുകളുടെ പ്രവർത്തനശേഷിയിൽ അയവു വരുത്തി സാധകനെ പരിഭ്രമിപ്പിച്ചുവെന്നുവരും. പക്ഷേ അയാൾ പരിഭ്രമിക്കേണ്ടതില്ല. ചില അസുഖങ്ങൾ അതുളവാക്കും. എന്നാൽ ഉടൻതന്നെ സുഖപ്പെടുത്തുകയും ചെയ്യും. അത് കഫം പിത്തരസം തുടങ്ങിയ ദ്രാവകങ്ങളേയും മാംസം മജ്ജ എല്ലുകൾ എന്നിവയിലുള്ള ധാതുക്കളേയും തമ്മിൽ സംയോജിപ്പിക്കുന്നു. ഇതിനിടയിൽ യോഗാസനം ശരീരത്തിൽ ഉളവാക്കുന്ന താപത്താൽ കുണ്ഡലിനീ ശക്തി ഉണർത്തപ്പെടുന്നു. ചുവന്ന കുങ്കുമപ്പൊടിയാൽ പൂശപ്പെട്ട് മൂന്നര ചുററു ചുററി തല കീഴോട്ടാക്കി ഉറങ്ങുന്ന ഒരു പെൺസർപ്പത്തെ പ്പോലെയാണ് കുണ്ഡലിനിയുടെ സ്ഥിതി. ഒരു പ്രകാശപാളിപോലെ, ഒരു അഗ്നിജ്വാലയുടെ മടക്കുപോലെ, ശുദ്ധമായ തങ്കംപോലെയാണ് കുണ്ഡലിനി.

വജ്രാസനം കുണ്ഡലിനീശക്തിയെ ഉണർത്തുന്നു. ഉജ്ജ്വലമായ ഒരു നക്ഷത്രം പതിക്കുന്നതുപോലെയോ, സൂര്യന്റെ ഇരിപ്പിടം ഇളകുന്നതുപോലെയോ, പ്രകാശത്തിന്റെ വിത്ത് മുളച്ചുവരുന്നതുപോലെയോ, തന്റെ ചുററുകളഴിച്ച് കുണ്ഡലിനീശക്തി നാഭീകേന്ദ്രത്തിൽ ഉണർന്നെഴുന്നേല്ക്കുന്നു. വളരെ നാളായി വിശന്നിരിക്കുന്ന അവൾ പിളർന്നിരിക്കുന്ന വായ് മേല്പോട്ടു തുറന്നുവെച്ചുകൊണ്ട് നിൽക്കുന്നു. അവിടെയുള്ള അപാനൻ അവളുടെ ഇരയായിത്തീരുന്നു. കുണ്ഡലിനിയുടെ തീവ്രശക്തി മാംസഭാഗങ്ങളെ അശിക്കുന്നു. ഹൃദയഭാഗത്തുള്ള ചില മാംസപേശികൾപോലും അവൾക്ക് ഇരയാകുന്നു. എന്നിട്ട് അവൾ കരങ്ങളുടേയും പാദങ്ങളുടേയും മേൽഭാഗം തുരന്നിറങ്ങി കൈകാലുകളേയും സന്ധിബന്ധങ്ങളേയും വിറപ്പിക്കുന്നു; നഖങ്ങളുടെ സത്ത് വലിച്ചെടുക്കുന്നു; ത്വക്കിനെ ശുദ്ധീകരിക്കുന്നു; അസ്ഥികളോട് അടുക്കുന്നു; അസ്ഥികളേയും വെടിപ്പാക്കുന്നു. സപ്തധാതുക്കളെ നുകർന്ന് അവൾ തന്റെ ദാഹം ശമിപ്പിക്കുന്നു. അതിന്റെ ഫലമായി ശരീരത്തിന് ഉണക്കു ബാധിച്ചതുപോലെ അനുഭവപ്പെടുന്നു. നാസാരന്ധ്രങ്ങളിൽക്കൂടി പുറത്തേക്കു പോകുന്ന പ്രാണൻ എന്ന വായുവിനെ അവൾ ശക്തിപൂർവ്വം നാലുവിരലിട അകത്തേക്കു വലിക്കുന്നു. അപാനനെ മേല്പോട്ട് ഉയർത്തുന്നു; പ്രാണനെ കീഴ്പ്പോട്ടുകൊണ്ടുവരുന്നു. അവ യോജിക്കുകയാണെങ്കിൽ പിന്നെ അവശേഷിക്കുന്നത് നാഡീകേന്ദ്രങ്ങളുടെ ബാഹ്യ ഉറകൾ മാത്രമായിരിക്കും. എന്നാൽ അപ്പോൾ അല്പം അസ്വസ്ഥയായിത്തീരുന്ന കുണ്ഡലിനി അവ രണ്ടിനോടും വേർപെട്ടു നില്ക്കാൻ ആജ്ഞാപിക്കുന്നു. അല്ലയോ അർജ്ജുനാ, ശരീരത്തിലെ ഖര-ദ്രാവക പദാർത്ഥങ്ങളെയെല്ലാം അശിച്ചു കഴിഞ്ഞശേഷം ഈ കുണ്ഡലിനി തികച്ചും തൃപ്തയായി നട്ടെല്ലിൽ സ്വസ്ഥയായി കഴിയുന്നു.

ഇങ്ങനെ തൃപ്തയായിരിക്കുന്ന അവസരത്തിൽ അവൾ തുപ്പുന്ന വിഷം ജീവിതത്തെ പുഷ്ക്കലമാക്കുന്ന മധുവായി മാറുന്നു. പുറത്തുവരുന്ന തീക്ഷ്ണമായ വിഷം ശരീരത്തിന്റെ ആന്തരികരംഗങ്ങളെ തണുപ്പിക്കുന്നു. അതോടെ പൊയ്പോയ ശക്തി ശരീരം വീണ്ടെടുക്കുന്നു. നാഡീവേഗങ്ങളും പ്രാണനൊഴികെയുള്ള ഒൻപതു ജീവവായുക്കളുടെ പ്രവർത്തനങ്ങളും നിലയ്ക്കുന്നു. ശരീരത്തിന് അതിന്റെ ജോലികൾ ഇല്ലാതാകുന്നു. അപ്പോൾ ഇടതും വലതും നാസാദ്വാരങ്ങളിലൂടെയുള്ള വായുക്കൾ സമ്മേളിക്കുന്നു; താഴെയുള്ള നാഡീകേന്ദ്രങ്ങളിലെ മൂന്നു ഗ്രന്ഥികൾ അയയുന്നു; ആറ് നാഡീകേന്ദ്രങ്ങൾ തമ്മിൽ വിഘടിക്കപ്പെടുന്നു. ഒരു നേരിയ നൂല് മുമ്പിൽ പിടിച്ചാൽ അല്പം പോലും ഇളകാത്ത വിധത്തിൽ നാസാദ്വാരങ്ങളിലൂടെയുള്ള സൂര്യ-ചന്ദ്ര ശ്വാസഗതികൾ വളരെ സൂക്ഷ്മതരമായിത്തീരുന്നു. ബുദ്ധിശക്തിയുടെ പ്രവർത്തനം അപ്പോൾ അവസാനിക്കുകയും നാസാരന്ധ്രങ്ങളിലെ സുഗന്ധം കുണ്ഡലിനീശക്തിയോടൊത്ത് സുഷുമ്നാനാഡിയിൽ പ്രവേശിക്കുകയും ചെയ്യുന്നു. മുകളിൽ സ്ഥിതിചെയ്യുന്ന ചന്ദ്രമണ്ഡല-മധു നിറഞ്ഞ പാത്രം ഒരു വശത്തേക്കു

ചരിയുകയും കുണ്ഡലിനിയുടെ വായിലേക്ക് അത് ഒഴുകാൻ തുടങ്ങുകയും ചെയ്യുന്നു. ഈ മധു അവളിൽ നിറയുകയും പ്രാണൻെറ സഹായത്താൽ ശരീരത്തെയാകെ നനയ്ക്കുകയും ചെയ്യുന്നു. പഴുത്തു ചുവന്ന മൂശയിലുള്ള മെഴുക് ഉരുകി അതിനെ നിറയ്ക്കുന്നതുപോലെ, ത്വക്കിനാൽ മൂടപ്പെട്ട പ്രകാശധാര മനുഷ്യശരീരത്തിൻെറ രൂപത്തിൽ ആവിർഭവിച്ചിരിക്കുകയാണെന്നു തോന്നു; ഒരു മേഘപാളിക്കപ്പുറം മറഞ്ഞിരുന്ന സൂര്യൻ മേഘം ചിന്നിച്ചിതറുമ്പോൾ ഉജ്ജ്വലപ്രകാശ ത്തോടെ പുറത്തുവരുന്നതുപോലെ, ഉണങ്ങി വെടിച്ചിരുന്നപോലെ തോന്നിയ ത്വക്കിൻെറ പാളികൾ പൊഴിഞ്ഞുപോകുമ്പോൾ സ്ഫടികത്താൽ രൂപീകൃതമായതുപോലെയോ, ഒരു രത്നത്തിൽനിന്നു മുളച്ചുവന്നതുപോലെയോ, ആന്തരികമായ പ്രകാശം ഒരു രൂപമെടുത്തിരിക്കുന്നതുപോലെയോ ശരീരം സുഭഗതയാർജ്ജിക്കുന്നു. കുണ്ഡലിനി ചന്ദ്രമണ്ഡല മധു നുകരുമ്പോൾ ശരീരം ശോണിമയാർന്ന മനോഹാരിതയോടുകൂടിയതായോ തേൻനിറഞ്ഞതായോ കാണപ്പെടുന്നു. ആഹ്ലാദത്തിൻെറ ഒരു ചിത്രംപോലെയോ, ആനന്ദ ത്തിൻെറ ഒരു രൂപംപോലെയോ, സംതൃപ്തിയുടെ പന്തലിച്ച ഒരു മരംപോലെയോ, തളിരിലകൾ നിറഞ്ഞ ഒരു ഉദ്യാനംപോലെയോ, ഹിമകണങ്ങളാൽ അലങ്കരിക്കപ്പെട്ട ശരത്കാലചന്ദ്രനെപ്പോലെയോ, ഒരു പീഠത്തിൽ ഇരിക്കുന്ന പ്രകാശനിർമ്മിതമായ ഒരു പ്രതിമയെ പ്പോലെയോ, അത് ആയിത്തീരുന്നു. മരണത്തിൻെറ ദേവതപോലും ഭയഭക്തിബഹുമാനത്തോടെ അയാളുടെ മുമ്പാകെ പരുങ്ങി നിൽക്കുന്നു.

അപ്പോൾ വാർദ്ധക്യം പിൻവാങ്ങുന്നു. യുവത്വം പിന്നോട്ട് കുതിച്ചു പായുന്നു. വളരെനാൾ കഴിഞ്ഞുപോയ ബാല്യം മടങ്ങിയെത്തുന്നു. അത്ര ചെറുപ്പമാണെന്നു തോന്നുന്നുവെങ്കിൽ പോലും അയാൾ മഹത്തായ കാര്യങ്ങൾ നിർവ്വഹിക്കുന്നു. അയാളുടെ ധീരത അതുപോലെതന്നെ മഹത്തും വിശിഷ്ടവുമാണ്. സുവർണ്ണ വൃക്ഷത്തിൻെറ ഇലകളിൽനിന്ന് തിളക്കമാർന്ന മൊട്ടുകൾ പുറത്തു വരുന്നതുപോലെ അയാളുടെ വിരലുകളിൽ തിളക്കമാർന്ന നഖങ്ങൾ പ്രത്യക്ഷപ്പെടുന്നു. അയാൾക്കു പുതിയ പല്ലുകൾ മുളയ്ക്കുന്നു. എന്നാൽ അവ രണ്ടുവരി മുത്തുകളെപ്പോലെ തോന്നിക്കുമാറ് ചെറിയവയായിരിക്കും. അണുസദൃശമായ രത്നക്കല്ലുകളെപ്പോലെ ശരീരത്തിൽ രോമം കുരുക്കുന്നു. കൈപ്പത്തിയുടേയും പാദങ്ങളുടേയും ഉൾഭാഗം ചെന്താമരപ്പൂവുകളെപ്പോലെ ചുവന്ന നിറമുള്ളതായി ത്തീരുന്നു. അയാളുടെ മിഴിവുററ നേത്രങ്ങളെ എങ്ങനെ വിവരിക്കാ നാണ്? അകത്തെ രത്നം വളർച്ച പ്രാപിക്കുമ്പോൾ അതുൾക്കൊള്ളാ നാകാതെ മുത്തുച്ചിപ്പി പിളരുന്നതുപോലെ, കൺപോളകൾക്ക് ഒതുക്കാനാവാത്ത അയാളുടെ കാഴ്ച ആകാശമണ്ഡലത്തിൻെറ അതിവിദൂരതകളിലേക്ക് വ്യാപിക്കുന്നു. അല്ലയോ അർജ്ജുനാ, അയാളുടെ ശരീരം സ്വർണ്ണനിറം പൂകുന്നു. എന്നാൽ ഖരദ്രാവക ഭാഗങ്ങൾ പൊയ്പോയ ശരീരത്തിന് വായുവിൻെറ ലാഘവമാണ്.

അപ്പോൾ യോഗിക്ക് സാഗരങ്ങൾക്കപ്പുറമുള്ള കാഴ്ചകൾ കാണാം; സ്വർഗ്ഗത്തിലെ നാദങ്ങൾ ശ്രവിക്കാം. ഒരു ഉറുമ്പിൻെറപോലും ആഗ്രഹം ഗ്രഹിക്കാം. അയാൾക്ക് വായുവിലേറി സഞ്ചരിക്കാം. കാല് നനയ്ക്കാതെ വെള്ളത്തിലൂടെ നടക്കാം. അയാൾ പല അത്ഭുത സിദ്ധികളും സമ്പാദിക്കുന്നു. പ്രാണൻെറ കരം പിടിച്ച് ഹൃദയ മണ്ഡലത്തിലെ പടികൾ കയറി കുണ്ഡലിനി സുഷുമ്നാ നാഡിയിലൂടെ ഹൃദയചക്രത്തിൽ പ്രവേശിക്കുന്നു. പ്രപഞ്ചത്തിൻെറ മാതാവാണ് ഈ കുണ്ഡലിനി. അവളാണ് ആത്മസത്തയെ പ്രകാശിപ്പിക്കുന്നത്; അവളാണ് മുളച്ചുവരുന്ന പ്രപഞ്ച വിത്തിന് തണലേകുന്നത്. രൂപരഹിതമായ ബ്രഹ്മത്തിൻെറ ആവിഷ്കാരഭാവം അവളാണ്. മഹാശൂന്യതയുടെ ഇരിപ്പിടമാണവൾ. ശിവൻെറ പാത്രരൂപത്തിലുള്ള പ്രതിബിംബമാണ്. പവിത്രമായ 'ഓം'മിൻെറ പ്രധാന സ്ഫുരണവും അവളാണ്. യൗവ്വനം നിറഞ്ഞ ഈ കുണ്ഡലിനി ഹൃദയചക്രത്തിൽ പ്രവേശിക്കുമ്പോൾ സൃഷ്ടിക്കപ്പെടാത്ത ഒരു ശബ്ദം കേൾക്കുന്നു. 'ഓം'മിൻെറ വരകളിൽ എഴുതപ്പെട്ട രൂപങ്ങൾപോലെയാണ് അവയുടെ ആവിർഭാവം. ഇക്കാര്യം സങ്കല്പത്തിലൂടെ മാത്രമേ അറിയുവാൻ കഴിയൂ. പക്ഷേ, അതിന് കഴിവുള്ള ആളെ എവിടെ കണ്ടെത്താനാണ്?

എന്തെന്തു മുഴക്കങ്ങളാണ് ഹൃദയചക്രത്തിൽ നടക്കുന്നതെന്ന് ആർക്കും അറിഞ്ഞുകൂടാ. അല്ലയോ അർജ്ജുനാ, മേഘപടലങ്ങളുടെ ഇരമ്പലുകളോട് സാദൃശ്യമുള്ള ഈ ശബ്ദങ്ങൾ അവിടെ മുഴങ്ങുമ്പോൾ ബ്രഹ്മരന്ധ്രത്തിലേക്കുള്ള ജാലകങ്ങൾ തുറക്കപ്പെടുന്നു. ഒരു താമരപ്പൂവിൻെറ ബീജകോശത്തിന് സദൃശമായ മറെറാരു മഹാകേന്ദ്രം മുകളിലുണ്ട്. അതാണ് ആത്മാവിൻെറ ആവാസസ്ഥാനം. കുണ്ഡലിനി പരമാത്മാവിൻെറ ഈ വാസസ്ഥാനത്ത് പ്രവേശിച്ച് അതിന് അവളുടെ പ്രകാശധോരണി നിവേദ്യമായി അർപ്പിക്കുന്നു. അവൾ ബുദ്ധിശക്തിയെത്തന്നെ, പിന്നീട് അതിൽ ദ്വന്ദ്വബോധത്തിൻെറ ഒരു ലാഞ്ഛനയും അവശേഷിക്കാത്ത വിധത്തിൽ, പരമാത്മാവിന് ഒരു സസ്യഭോജനമായി സമർപ്പിക്കുന്നു. അപ്പോൾ കുണ്ഡലിനി അവളുടെ അഗ്നിവർണ്ണം കൈവെടിഞ്ഞ് വായുരൂപത്തിൽ നിലകൊള്ളുന്നു. ഈ വായുരൂപത്തിൽ സ്വയം വിലയംകൊണ്ട് അവൾ സുവർണ്ണരേഖകളുള്ള സ്വന്തം കഞ്ചുകം മാററിവെയ്ക്കുന്നു. കാററിൻെറ സ്പർശംകൊണ്ട് വെളിച്ചം അണയുന്നതുപോലെയോ, ആകാശത്തിൽ മിന്നൽപ്പിണർ മിന്നിവന്ന് അപ്രത്യക്ഷമാകുന്നതുപോലെയോ കുണ്ഡലിനി ഹൃദയകേന്ദ്രത്തിൻെറ പത്മത്തിൽ പ്രവേശിക്കുമ്പോൾ അവൾ ഒരു സ്വർണ്ണമാലപോലെയോ പ്രകാശത്തിൻെറ ഒരു അരുവിപോലെയോ കാണപ്പെടുന്നു. ഉടനെ പെട്ടെന്ന് അവൾ ഹൃദയത്തിൻെറ ബീജകോശത്തിൽ അസ്തമിക്കുന്നു. അവളുടെ രൂപം രൂപരഹിതമായ ശക്തിയിൽ വിലയം കൊള്ളുന്നു. അവളെ ശക്തിയെന്ന് വിളിക്കുന്നെങ്കിലും ഇപ്പോഴും അവൾ വായുരൂപിയാണ്. ഈ അവസ്ഥയിൽ ഒരാൾ നാദത്തിനെക്കുറിച്ചോ ബിന്ദുവിനെക്കുറിച്ചോ കാലജ്യോതിയെക്കുറിച്ചോ ബോധവാനല്ല. അപ്പോൾ മനസ്സിൻെറ

കീഴടക്കലും ശ്വാസനിയന്ത്രണവും ധ്യാനവും ഒന്നും അവശേഷിക്കുന്നില്ല. ചിന്തയും അതിന്റെ ഇല്ലായ്മയും നിന്നുപോകുന്നു. അങ്ങനെ എല്ലാ സ്ഥൂലാവസ്ഥകളും തകർത്തുകളയുന്ന ഒരു മൂശയാണവൾ. ശരീരംതന്നെ ശരീരത്തെ വിഴുങ്ങണമെന്നതാണല്ലോ 'നാഥ' സമ്പ്രദായസാധകരുടെ വീക്ഷണം. അതിന്റെ തത്ത്വമാണ് വിഷ്ണുവിന്റെ അവതാരമായ ശ്രീകൃഷ്ണൻ ഇവിടെ വെളിവാക്കുന്നത്. ഈ തത്ത്വവീക്ഷണത്തിന്റെ കെട്ട് അഴിച്ച് ആ സത്യം വെളിവാക്കിക്കൊണ്ട് അതു കേൾക്കാൻ ആഗ്രഹിക്കുന്നവരായ നിങ്ങളുടെ മുമ്പാകെ ഞാൻ വെയ്ക്കുന്നു.

യുഞ്ജന്നേവം സദാത്മാനം
യോഗീ നിയതമാനസഃ
ശാന്തിം നിർവ്വാണപരമാം
മത്സംസ്ഥാമധിഗച്ഛതി. 15

*മേൽപ്പറയപ്പെട്ട പ്രകാരം മനസ്സിനെ എപ്പോഴും സമാധിയിലുറപ്പിച്ചുകൊണ്ട് മനസ്സിനെ അടക്കിയിരിക്കുന്ന യോഗി മോക്ഷാനുഭവത്തിനുതകുന്നതും എന്റെ അധീനത്തിലുള്ളതുമായ ശാന്തിയെ പ്രാപിക്കുന്നു.*

അർജ്ജുനാ, ശക്തിക്ക് അവളുടെ ഊർജ്ജം നഷ്ടപ്പെടുമ്പോൾ ശരീരം രൂപമില്ലാത്ത അദൃശ്യമായ ഒരു അവസ്ഥയെ പ്രാപിക്കുന്നു. ശരീരത്തിന് ഒട്ടാകെ ഒരു അരൂപാവസ്ഥ കൈവരുന്നുവെങ്കിലും, അതിന് പഴയപോലെതന്നെ അവയവങ്ങൾ ഉണ്ടായിരിക്കും. ഈ അവസ്ഥ ശരീരത്തിന് ഉളവാകുന്ന ഒരു യോഗിയെ ആകാശസഞ്ചാരിയെന്നു വിളിക്കാം. അയാൾക്ക് അത്ഭുതകൃത്യങ്ങൾ നിർവ്വഹിക്കുവാൻ കഴിയുന്നു. അയാൾ പാദങ്ങൾ മുന്നോട്ടു വെയ്ക്കുമ്പോൾ അഷ്ടസിദ്ധികൾ ഓരോ കാലടിയിലും അയാളെ സേവിക്കാനുണ്ടാകും. പക്ഷേ ഈ ശക്തികൾ കൊണ്ട് നമുക്ക് എന്തു പ്രയോജനമാണ്? അല്ലയോ അർജ്ജുനാ, പൃഥ്വി, ജലം, അഗ്നി എന്നീ ഭൂതങ്ങൾ ശരീരത്തിൽ വിലയംകൊള്ളുന്നു. പൃഥ്വി ജലത്തിൽ അലിഞ്ഞുചേരുന്നു. ഹൃദയത്തിലെ അഗ്നി വായുവിൽ അലിയുന്നു. അപ്പോൾ വായു മാത്രം ശരീരത്തിന്റെ രൂപത്തിലൂടെ അവശേഷിക്കുന്നു. അതും ബ്രഹ്മരന്ധ്രത്തിലെ ആകാശത്തിൽ വിലയം കൊള്ളുന്നു.

ഈ ഘട്ടത്തിൽ ശക്തി കുണ്ഡലിനി എന്നല്ല, മാരുത എന്നാണ് അറിയപ്പെടുന്നത്. അപ്പോൾ ജാലന്ധരബന്ധം കൈവിട്ട് സുഷുമ്നാനാഡിയുടെ മേലേ അഗ്രം ഭേദിച്ച് തുറന്ന് അവൾ ബ്രഹ്മരന്ധ്രത്തിലെ ചിദാകാശത്തിൽ പ്രവേശിക്കുന്നു. 'ഓം'കാരത്തിന്റെ പുറത്ത് കാൽവെച്ച് അവൾ വചനത്തിന്റെ രണ്ടാം ഘട്ടമായ പശ്യന്തിയെ കടന്നുപോകുന്നു. ഒരു നദി സമുദ്രത്തിലേക്ക് പ്രവേശിക്കുന്നതുപോലെ അവൾ 'ഓം'മിന്റെ പകുതി ചന്ദ്രക്കല 'മാത്ര'യെ തുളച്ച് ചിദാ

കാശത്തിലേക്ക് പ്രവേശിക്കുന്നു. ബ്രഹ്മരന്ധ്രത്തിൽ നിവർന്നുനിന്ന് 'ഞാൻ ബ്രഹ്മമാകുന്നു' എന്ന ദൃഢമായ ബോദ്ധ്യത്തോടുകൂടി കരങ്ങൾ വിടർത്തി അവൾ ബ്രഹ്മത്തെ ആലിംഗനം ചെയ്യുന്നു. അപ്പോൾ പഞ്ചമഹാഭൂതങ്ങളായ മറ നശിക്കുകയും ശിവശക്തി ഐക്യം സംഭവിക്കുകയും ചെയ്യുന്നു. അവൾ ചിദാകാശത്തോടൊത്ത് ബ്രഹ്മത്തിന്റെ പരമാനന്ദത്തിൽ വിലയംകൊള്ളുന്നു. കടൽവെള്ളം മേഘങ്ങളായി പരിണമിച്ച് പിന്നീട് മേഘങ്ങൾ നദികളിലേക്ക് ജലമായി വർഷിക്കപ്പെട്ട് വീണ്ടും സമുദ്രത്തിൽ ചെന്നുചേരുന്നതുപോലെ, ശരീരമെടുത്തിരിക്കുന്ന ആത്മസത്ത മനുഷ്യശരീരത്തിലൂടെ ബ്രഹ്മത്തിൽ പ്രവേശിച്ച് അതിൽ വിലയംകൊള്ളുന്നു.

ഈ ഘട്ടത്തിൽ ദ്വൈതമാണോ അദ്വൈതമാണോ ഉള്ളത് എന്നതിനെ സംബന്ധിച്ചുള്ള എല്ലാ സംശയങ്ങളും ചിന്തകളും അവസാനിക്കുന്നു. ചിദാകാശം ആകാശത്തിൽ വിലയം കൊള്ളുന്ന ഈ സ്ഥിതി അനുഭവിക്കുന്ന ഒരാൾ പരമസത്യവുമായി ഒന്നാകുന്നു. സംഭാഷണത്തിലൂടെ വിശദീകരിക്കാനാവാത്ത വിധത്തിലുള്ള ഈ സ്ഥിതി വാക്കുകളാൽ പ്രകാശിപ്പിക്കുക അസാധ്യമാണ്. അല്ലയോ അർജ്ജുനാ, ഒരു ചിന്തയെ ഏററവും നന്നായി പ്രകാശിപ്പിക്കുവാനുള്ള ശക്തിയുണ്ടെന്ന് അവകാശപ്പെടുന്ന, വചനത്തിന്റെ നാലാം ഘട്ടരൂപമായ വൈഖരിപോലും ഇക്കാര്യത്തിൽ മൂകമായിപ്പോകുന്നു. ഓങ്കാരത്തിന്റെ മൂന്നാം ശബ്ദാംശമായ 'മ്'കാരത്തിനുപോലും പുരികക്കൊടികളുടെ പിന്നിലുള്ള മേഖലയിലേക്ക് കടക്കുക പ്രയാസമാണ്. അതുപോലെ ചിദാകാശത്തിലേക്കു പ്രവേശിക്കുവാൻ പ്രാണനും പ്രയാസം അനുഭവപ്പെടുന്നു. അതു ചിദാകാശത്തിൽ ലയിക്കുമ്പോഴാകട്ടെ വാക്കുകളുടെ ആവിഷ്കാരശേഷി അവസാനിക്കുന്നു. നിർവ്വികല്പസത്തയിലെ അവ്യക്തതയുടെ അഗാധതകളിൽനിന്നു വേർതിരിക്കുവാൻ സാധ്യമല്ലാത്തവിധം ആകാശംപോലും അതിലോലമായിത്തീരുന്നു. അങ്ങനെയുള്ള സ്ഥിതിയിൽ വാക്കുകൾകൊണ്ട് എന്തു പ്രയോജനമാണുള്ളത്? ഈ സ്ഥിതി വാക്കുകളുടേയും ശ്രവണത്തിന്റേയും പരിമിതിക്കുള്ളിൽ കൊണ്ടുവരാൻ സാധ്യമല്ലതന്നെ. ഭാഗ്യം ലഭിക്കുകയാണെങ്കിൽ, അത് അനുഭവിക്കുവാൻ ഒരാൾ തയ്യാറാകുന്നുവെങ്കിൽ, അയാൾ അതോട് ഒന്നാകും. പിന്നെ അയാൾക്കറിയാൻ മറെറാന്നും അവശേഷിക്കുന്നില്ല. അല്ലയോ വില്ലാളി! അതെപ്പററി കൂടുതൽ പറയുന്നതിൽ ഫലമൊന്നുമില്ല. വാക്കുകൾ പിന്തിരിഞ്ഞു പോകുന്ന ഒരു സ്ഥിതിയാണവിടെ. അവിടെ സങ്കല്പങ്ങൾ അവസാനിക്കുന്നു. ചിന്തയുടെ സീമയ്ക്ക് അപ്പുറമാണത്. ഇതു മനോലയത്തിന്റെ മനോഹരാവസ്ഥയാണ്; ബ്രഹ്മവുമായി ഒന്നാകുന്ന സമാധിയുടെ നിത്യയൗവനസ്ഥിതിയാണ്. അത് ആദിയില്ലാത്തതാണ്; അളന്നറിയാൻ അസാധ്യമായതാണ്. അതു പ്രപഞ്ചത്തിന്റെ കാരണമാണ്. യോഗതരുവിന്റെ കനിയാണ്; ആനന്ദത്തിന്റെ മഹാനുഭവം തന്നെയാണ്. എല്ലാ രൂപങ്ങളും സ്ഥിതികളും, സ്വാതന്ത്ര്യവും, എല്ലാ തുടക്കവും ഒടുക്കവും അതിൽ

വിലയം കൊള്ളുന്നു. മഹാ പഞ്ചഭൂത ങ്ങളുടെ ഉത്ഭവകാരണം ഈ ബ്രഹ്മമാണ്. അത് പ്രകാശങ്ങളുടെ പ്രകാശമാണ്. അല്ലയോ പാർത്ഥാ! ചുരുക്കത്തിൽ അത് എന്റെ തന്നെ സത്തയാകുന്നു. എന്റെ ഭക്തന്മാരെ നാസ്തികർ പീഡിപ്പിച്ചപ്പോൾ നാലു കരങ്ങളോടുകൂടിയ കമനീയമായ മനുഷ്യരൂപം കൈക്കൊണ്ട് ഞാൻ അവതരിച്ചു. അവർണ്ണനീയമായ ആ ആനന്ദം അനുഭവിക്കുവാനായാണ് മനുഷ്യർ അനവരതം അതിനായി പ്രയത്നിക്കുകയും ആ ആനന്ദത്തിൽ നിമഗ്നരാവുകയും ചെയ്യുന്നത്. ഞാൻ വിശദീകരിച്ച ഈ യോഗം പരിശീലിച്ചിട്ടുള്ളവർ പവിത്രരായി 'എന്നെപ്പോലെ തന്നെയായി ത്തീരുന്നു. പരമാർത്ഥ സത്തയിൽനിന്ന്, പരംപൊരുളിൽ നിന്ന് ആവിഷ്കരിക്കപ്പെട്ട്, മനുഷ്യരൂപത്താൽ ആവരണം ചെയ്യപ്പെട്ട വരെ പ്പോലെ അവരുടെ ശരീരം ദിവ്യപ്രഭ ചിന്നുന്നു. ആ അനുഭവം മനുഷ്യനെ പ്രകാശമാനമാക്കുന്നതോടെ ഈ മായാപ്രപഞ്ചം അവസാനിക്കുന്നു.'

ബദ്ധശ്രദ്ധനായി ഭഗവാന്റെ വാക്കുകൾ കേട്ടുകൊണ്ടു നിന്ന അർജ്ജുനൻ പറഞ്ഞു: 'അല്ലയോ ഭഗവാനേ, അങ്ങ് പറഞ്ഞതെല്ലാം ശരിതന്നെ. അങ്ങ് ഉപദേശിച്ച ഈ മാർഗ്ഗം പിന്തുടരുന്നതായാൽ ഒരാൾക്ക് ബ്രഹ്മബോധത്തിലെത്താം എന്നുള്ളത് വ്യക്തമാണ്. ഈ യോഗമാർഗ്ഗം നിശ്ചയദാർഢ്യത്തോടെ പരിശീലിക്കുന്നവൻ ബ്രഹ്മപദത്തെ പ്രാപിക്കുമെന്ന് അങ്ങയുടെ വാക്കുകളിൽനിന്ന് ഞാൻ മനസ്സിലാക്കുന്നു. അങ്ങു പറയുന്നത് ശ്രവിച്ചപ്പോഴാണ് എനിക്കത് ബോദ്ധ്യമായത്. അത് അനുഭവിച്ചവർ അതുമായി ഐക്യം പ്രാപിക്കാ തിരിക്കുന്നതെങ്ങനെ? അതിൽ സംശയത്തിനവകാശമില്ല. എങ്കിലും എനിക്കു പറയാനുള്ള ചില കാര്യങ്ങൾ അങ്ങ് ദയവായി കേൾക്കുക.

അങ്ങ് വിവരിച്ച ഈ യോഗമാർഗ്ഗം വളരെ ആകർഷകമായി എനിക്ക് തോന്നുന്നു. പക്ഷേ, വേണ്ട യോഗ്യതയില്ലാത്തതിനാൽ ഇതു പരിശീലിക്കുവാൻ എനിക്കു കഴിവുണ്ടാകുമെന്ന് തോന്നുന്നില്ല. എന്റെ ശക്തി മുഴുവൻ ഉപയോഗിച്ച് ഈ മാർഗ്ഗം അതിന്റെ അവസാനംവരെ തുടരാൻ കഴിഞ്ഞെങ്കിൽ എന്ന് ഞാൻ ആശിക്കുകയാണ്. പക്ഷേ എന്റെ കഴിവിനപ്പുറമാണ് ഈ യോഗമാർഗ്ഗമെന്ന് അങ്ങേയ്ക്ക് തോന്നുന്നുവെങ്കിൽ എന്റെ പരിമിതമായ കഴിവിൽ ഒതുങ്ങുന്ന ഒരു വഴി എനിക്കു പറഞ്ഞു തന്നാലും. അങ്ങ് ഉപദേശിച്ചു തന്ന ഈ യോഗമാർഗ്ഗം വളരെ ശ്രദ്ധാപൂർവ്വം ഞാൻ കേട്ടു. പക്ഷേ അതു പരിശീലിക്കുവാൻ എല്ലാവർക്കും കഴിയുമോ? അതോ അതിന് അനുയോജ്യമായ കഴിവുള്ളവർക്കേ അതു സാധ്യമാവുകയുള്ളോ?

ഭഗവാൻ അർജ്ജുനന്റെ സംശയം കേട്ട് പുഞ്ചിരിയോടെ പ്രതിവചിച്ചു:

അല്ലയോ അർജ്ജുനാ ഇതെന്തു ചോദ്യമാണ്? ഈ യോഗത്തിന്റെ പരിശീലനം പരമ സ്വാതന്ത്ര്യത്തിലേക്കു നയിക്കും. പക്ഷേ സാധാരണ പ്രവൃത്തികൾപോലും വേണ്ട കഴിവില്ലെങ്കിൽ വിജയിക്കുമോ? ഒരു പ്രയത്നത്തിന്റെ വിജയത്തിലൂടെ മാത്രമേ ഒരാളുടെ കഴിവ് തിട്ടപ്പെടുത്തുവാൻ നമുക്കു കഴിയൂ. അതിനുള്ള കഴിവു

ണ്ടെങ്കിൽ മാത്രമേ ആ പ്രവൃത്തി വിജയിക്കുകയുള്ളു. ആഗ്രഹിച്ചതു കൊണ്ടുമാത്രം സിദ്ധിക്കുന്ന ഒന്നല്ല കഴിവ്. ഖനനം ചെയ്തെടുക്കാവുന്ന കഴിവിൻെറ ഏതെങ്കിലും ഒരു ഖനി ഉണ്ടോ? സ്വധർമ്മം നിസ്സംഗതയോടെ ഭംഗിയായി നിർവ്വഹിക്കുന്ന ഒരാൾ കഴിവ് ആർജ്ജിക്കുകയില്ലേ? ഈ മാർഗ്ഗത്തിലൂടെ നിനക്കും ആ കഴിവ് ആർജ്ജിക്കാൻ കഴിയും. എന്നാൽ കഴിവിനെ സംബന്ധിച്ച് ഒരു പ്രത്യേക നിയമം ഉണ്ട്. സ്വധർമ്മം നിർവ്വഹിക്കാതിരിക്കുന്ന ഒരാൾക്ക് അതു ലഭിക്കുകയില്ല.

നാത്യശ്നതസ്തു യോഗോ $f$സ്തി
ന ചൈകാന്ത മനശ്നതഃ
ന ചാതി സ്വപ്നശീലസ്യ
ജാഗ്രതോ നൈവചാർജ്ജുന 16

*അല്ലയോ അർജ്ജുന, അധികം ഭക്ഷിക്കുന്നവന് ധ്യാനസ്ഥിരത ഉണ്ടാകുന്നില്ല. അതുപോലെ തന്നെ ദീർഘസമയം പട്ടിണികിടക്കുന്നവനും അധികം ഉറങ്ങുന്നവനും ലേശം ഉറങ്ങാത്തവനും ധ്യാനയോഗം സിദ്ധിക്കുന്നതല്ല.*

ആസ്വാദ്യകരമായ ആഹാരത്തിനും ഉറക്കത്തിനും അടിമയായ ഒരുവന് യോഗം അഭ്യസിക്കുന്നതിന് അർഹതയില്ല. അതുപോലെ തന്നെ വിശപ്പും ദാഹവും അമർച്ച ചെയ്ത് പട്ടിണികിടക്കുന്നവനും ഉറക്കം ഉപേക്ഷിക്കുന്നവനും യോഗം സംഭവിക്കുകയില്ല. ഒരുവൻ മർക്കടമുഷ്ടികൊണ്ട് ഇപ്രകാരം പെരുമാറിയാൽ അവൻെറ ശരീരം പോലും അവൻെറ നിയന്ത്രണത്തിൽ നിൽക്കുകയില്ല. പിന്നെങ്ങനെയാണ് അവൻ യോഗത്തിൽ വിജയിക്കുന്നത്? ആകയാൽ ഒരുവൻ ഇന്ദ്രിയവിഷയങ്ങളുടെ അമിതമായ ആസ്വാദനം ഒഴിവാക്കുന്നതുപോലെ തന്നെ, അതിനെ നിശ്ശേഷം തിരസ്കരിക്കുകയോ അവൻെറ സഹജമായ വാസനകളെ പൂർണ്ണമായും നിഗ്രഹിക്കുകയോ ചെയ്യരുത്.

യുക്താഹാര വിഹാരസ്യ
യുക്ത ചേഷ്ടസ്യ കർമ്മസു
യുക്ത സ്വപ്നാവബോധസ്യ
യോഗോ ഭവതി ദുഃഖഹാ. 17

*മിതമായ ആഹാരത്തേയും നടക്കുക മുതലായ വ്യായാമത്തെയും സ്വീകരിച്ചവനും കർത്തവ്യകർമ്മങ്ങളിൽ ശ്രദ്ധയോടെ പ്രവർത്തിക്കുന്നവനും നിയതകാലങ്ങളിൽ ഉറങ്ങിയുണരുന്നവനുമായ യോഗിക്ക് ധ്യാനയോഗം സർവ്വസംസാര ദുഃഖങ്ങളേയും നശിപ്പിക്കുന്നതായി ഭവിക്കുന്നു.*

ഒരുവൻ ജീവിക്കാൻ വേണ്ടി ആഹാരം കഴിക്കണം. എന്നാൽ

അതു മിതമായും ഹിതകരമായും ആയിരിക്കണം. എന്തെല്ലാം ജോലി ഏറ്റെടുത്താലും അത് അടക്കത്തിൽ നിർവ്വഹിക്കണം. വാക്കിൽ മിത സ്വരം പുലർത്തണം. സാവധാനം നടക്കണം. ക്ലിപ്തസമയത്ത് ഉറങ്ങണം. ഉണർന്നിരിക്കുന്നതുപോലും ക്ലിപ്തസമയത്തേക്കു മാത്രം ആയിരിക്കണം. ഇപ്രകാരമുള്ള ഒരു നിയന്ത്രിത ജീവിതംകൊണ്ട് ഒരുവന് അവൻെറ ശരീരത്തിലുള്ള സപ്തധാതുക്കളേയും നിശ്ചിതയളവിൽ നിലനിർത്താൻ കഴിയും. പരിമിതമായ തോതിൽ ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ വ്യാപരിപ്പിച്ചാൽ മനസ്സും തൃപ്തിയടഞ്ഞുകൊള്ളും.

യദാ വിനിയതം ചിത്തം
ആത്മന്യേവാവതിഷ്ഠതേ
നിസ്പൃഹഃ സർവ്വകാമേഭ്യോ
യുക്ത ഇത്യുച്യതേ തദാ. 18

*വേണ്ടുംവണ്ണം നിയന്ത്രിക്കപ്പെട്ട ചിത്തം സർവ്വകാമനകളിൽ നിന്നും നിർമുക്തമായി ആത്മസ്വരൂപത്തിൽതന്നെ സ്ഥിതിചെയ്യുമ്പോൾ അയാളെ യോഗയുക്തനെന്നു പറയുന്നു.*

ബാഹ്യേന്ദ്രിയങ്ങൾ ഇപ്രകാരം നിയന്ത്രിതമായി ബാഹ്യ പ്രവർത്തനങ്ങൾ ചിട്ടപ്പെടുമ്പോൾ ആന്തരികമായ ആനന്ദം വികസിക്കുന്നു. അപ്പോൾ യോഗവിദ്യയിലേക്കുള്ള പാത കരുതിക്കൂട്ടിയുള്ള ശിക്ഷണമൊന്നുമില്ലാതെതന്നെ തുറക്കപ്പെടുന്നു. ഒരുവന് ഭാഗ്യം തെളിയുമ്പോൾ അയത്നലളിതമായി എല്ലാ സൗഭാഗ്യങ്ങളും അപേക്ഷിക്കാതെ തന്നെ വീട്ടുവാതിൽക്കൽ വന്നു ചേരുന്നതുപോലെ, സുശിക്ഷിതനായ ഒരുവൻ ശുഷ്കാന്തിയോടുകൂടി യോഗവിദ്യ അഭ്യസിച്ചാൽ അവന് അനായാസേന ആത്മസിദ്ധി ലഭിക്കും. അതുകൊണ്ട് അല്ലയോ പാർത്ഥ, ആത്മനിയന്ത്രണത്തിൽ വിജയം കൈവരിച്ചവൻ കൈവല്യ സിംഹാസനം സമാലങ്കരിക്കുന്നു.

യഥാ ദീപോ നിവാതസ്ഥോ
നേങ്ഗതേ സോപമാ സ്മൃതാ
യോഗിനോ യതചിത്തസ്യ
യുഞ്ജതോ യോഗമാത്മനഃ 19

*കാറ്റില്ലാത്ത ദിക്കിൽ കത്തുന്ന ദീപം എപ്രകാരം നിശ്ചലമായിരിക്കുമോ, അപ്രകാരം ആത്മധ്യാനം അഭ്യസിക്കുന്ന ജിതമാനസനായിരിക്കുന്ന യോഗിയുടെ ചിത്തവും നിശ്ചലമായിരിക്കുന്നു.*

നിയന്ത്രിതമായ ആഹാരം, പ്രവൃത്തികൾ തുടങ്ങിയവ യോഗചര്യയുമായി ഒത്തിണങ്ങുമ്പോൾ ഉണ്ടാകുന്ന ആനന്ദാനുഭവം ഒരുവൻെറ ശരീരത്തെ പ്രയാഗാസംഗമംപോലെ പരിശുദ്ധമാക്കിത്തീർക്കുന്നു. ഇങ്ങനെ പരിശുദ്ധമാക്കപ്പെട്ട ശരീരത്തിൽ അതിൻെറ

അന്ത്യംവരെ ദൃഢനിശ്ചയത്തോടെ ചിത്തത്തെ ഉറപ്പിച്ചു നിർത്തുന്നവൻ യോഗി എന്നു വിളിക്കപ്പെടാൻ അർഹനാണ്. അപ്രകാരമുള്ള ഒരുവൻെറ മനസ്സിനെ കാറ്റടിച്ചിളകാതെ നിശ്ചലമായി നിൽക്കുന്ന ഒരു ദീപത്തോട് താരതമ്യപ്പെടുത്താം. അർജ്ജുനാ, നിൻെറ മനസ്സിലെ ചിന്തകൾ കണക്കിലെടുക്കുമ്പോൾ നിന്നോടു ചില കാര്യങ്ങൾ വ്യക്തമായി പറയണമെന്ന് എനിക്കു തോന്നുന്നു. നീ അതു ശ്രദ്ധിച്ചു കേൾക്കണം. നീ യോഗം അഭ്യസിച്ച് വിജയിക്കാൻ കൊതിക്കുന്നു. എന്നാൽ അതിനുവേണ്ടിയുള്ള ക്ലേശങ്ങൾ സഹിക്കാൻ— അദ്ധ്വാനം ചെയ്യാൻ — നീ തയ്യാറാകുന്നില്ല. അതെന്തേ? ഈ യോഗത്തിൻെറ മാർഗ്ഗം സ്വീകരിക്കുന്നതിനു നീ എന്തിനാണു ഭയപ്പെടുന്നത്? അല്ലയോ പാർത്ഥ! നീ ഒരു തരത്തിലും സംഭീതനാകേണ്ട ആവശ്യമില്ല. വഞ്ചകന്മാരായ ഇന്ദ്രിയങ്ങൾ നിസ്സാരകാര്യങ്ങൾ കൊണ്ട് നിന്നെ ഉമ്മാക്കി കാട്ടി ഭയപ്പെടുത്തുകയാണ്. ആസന്നമരണനായ ഒരുവനെ മരണവക്ത്രത്തിൽനിന്നും രക്ഷിച്ച് ദീർഘായുസ്സാക്കിത്തീർക്കുന്ന ദിവ്യ ഔഷധത്തെ ശത്രുവായി കരുതി അവൻെറതന്നെ ജിഹ്വ എതിർക്കാറില്ലേ? അതുപോലെ പരമമായ നന്മയ്ക്കു വേണ്ടിയുള്ള പ്രവർത്തനങ്ങളെല്ലാം ദുഃഖപര്യവസായിയായിട്ടാണ് ഇന്ദ്രിയങ്ങൾ കരുതുന്നത്. അല്ലെങ്കിൽ യോഗത്തെപ്പോലെ ഇത്ര ലളിതമായ മാർഗ്ഗം വേറെ എന്തെങ്കിലുമുണ്ടോ?

യത്രോപരമതേ ചിത്തം
നിരുദ്ധം യോഗസേവയാ
യത്ര ചൈവാത്മനാത്മാനം
പശ്യന്നാത്മനി തുഷ്യതി 20

*വിഷയത്തിൽ പ്രവേശിക്കാതെ സകലത്തിൽനിന്നു നിവർത്തിപ്പിക്കപ്പെട്ട ചിത്തം ഏതൊരവസ്ഥയിൽ മനസ്സമാധാനം കൈവരിക്കുന്നുവോ, യാതൊരവസ്ഥാവിശേഷത്തിൽ യോഗിയുടെ മനസ്സ് ആത്മസ്വരൂപത്തിൽ പ്രവേശിച്ച് ആത്മാവിൽത്തന്നെ സന്തോഷിക്കുന്നുവോ,*

സുഖമാത്യന്തികം യത്തത്
ബുദ്ധിഗ്രാഹ്യമതീന്ദ്രിയം
വേത്തി യത്ര ന ചൈവായം
സ്ഥിതശ്ചലതി തത്ത്വതഃ 21

*യാതൊരവസ്ഥാവിശേഷത്തിൽ ഇരിക്കുന്ന യോഗി ഇന്ദ്രിയങ്ങൾക്കു ഗോചരമല്ലാത്തതും ഇന്ദ്രിയങ്ങളുടെ അപേക്ഷ കൂടാതെ ബുദ്ധിയാൽ മാത്രം ഗ്രഹിക്കത്തക്കതും അനന്തവും ആയ നിരതിശയസുഖത്തെ അനുഭവിക്കുന്നുവോ, യാതൊരവസ്ഥയിൽ സ്ഥിതനായിട്ട് അവൻ ആത്മസുഖത്തിൽ നിന്നു ചലിക്കുന്നില്ലയോ,*

യം ലബ്ധ്വാ ചാപരം ലാഭം
മന്യതേ നാധികം തതഃ
യസ്മിൻ സ്ഥിതോ ന ദുഃഖേന
ഗുരുണാപി വിചാല്യതേ 22

*യാതൊരു ആത്മസുഖത്തെ പ്രാപിച്ചിട്ട് അവൻ പിന്നെ അതിലും മേലെ മറ്റൊന്നിനെ പ്രയോജനകരമായി വിചാരിക്കുന്നില്ലയോ, യാതൊരവസ്ഥാവിശേഷത്തിലിരിക്കുന്നവൻ വലുതായ ദുഃഖത്തിൽ പോലും അസ്വസ്ഥനാകുന്നില്ലയോ,*

തം വിദ്യാദ് ദുഃഖസംയോഗ-
വിയോഗം യോഗസംജ്ഞിതം
സ നിശ്ചയേന യോക്തവ്യോ
യോഗോ ƒനിർവിണ്ണ ചേതസാ. 23

*വൈഷയികമായ സകല സുഖദുഃഖങ്ങളുടെയും സംബന്ധത്തെ വേർപെടുത്തുന്ന ഇപ്രകാരമുള്ള അവസ്ഥാവിശേഷത്തെ യോഗമെന്ന് അറിയേണ്ടതാകുന്നു. ഈ യോഗം ചിത്തദാർഢ്യത്തോടുകൂടിയും ബുദ്ധിക്ഷയം കൂടാതെയും അഭ്യസിക്കപ്പെടേണ്ടതാണ്.*

ഞാൻ നിനക്ക് ഉപദേശിച്ചു തന്നതുപോലെയുള്ള യോഗാസനത്തിൽ ഇരുന്നുകൊണ്ട് ദൃഢനിശ്ചയത്തോടെ യോഗം അനുഷ്ഠിച്ചാൽ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കാൻ കഴിയും. യോഗാചരണംകൊണ്ട് ഇന്ദ്രിയങ്ങളെ അടക്കി നിർത്തിയെങ്കിൽ മാത്രമേ മനസ്സ് സ്വയമേവ ആത്മാവിനെ പ്രാപിക്കയുള്ളു. ഇന്ദ്രിയവിഷയങ്ങളിൽനിന്നു മനസ്സ് പിന്തിരിഞ്ഞ് അന്തർമുഖമാകുമ്പോൾ അത് ആത്മാവിൻെറ അടുത്തേക്ക് അടുക്കുന്നു. അത് താമസംവിനാ ആത്മാവിൻെറ സഹജമായ സ്വഭാവം മനസ്സിലാക്കി 'ഞാൻ തന്നെയാകുന്നു ആത്മാവ്' എന്ന് ഉൽഘോഷിക്കുന്നു. അതോടെ ചിത്തം സ്വയമായി ചലിച്ച് ചൈതന്യപൂർണ്ണമായ പരമാത്മാവിൽ നിമഗ്നമാവുകയും സാധകൻ നിത്യാനന്ദത്തിൻെറ സാമ്രാജ്യത്തിൽ സുസ്ഥിരമായി വസിക്കുകയും ചെയ്യുന്നു. ഈ സാമ്രാജ്യം ഇന്ദ്രിയങ്ങൾക്ക് എത്തിച്ചേരാൻ കഴിയാത്ത സ്ഥാനമാണ്. ഇതിനപ്പുറമായി ഒന്നും അവശേഷിക്കുന്നില്ല.

അപ്പോൾപ്പിന്നെ മഹാമേരുവേക്കാളും ഉയരമുള്ള ദുരിതാനുഭവങ്ങളുടെ കൂമ്പാരം അവൻെറ മേൽ പതിച്ചാലും അവൻെറ മനസ്സ് ഉലയുകയില്ല. അവൻെറ ശരീരം ആയുധംകൊണ്ടു മുറിക്കപ്പെടുകയോ അഗ്നിയിൽ പതിക്കുകയോ ചെയ്താലും പരമാനന്ദത്തെ അവലംബമാക്കി വിശ്രമം കൊള്ളുന്ന അവൻെറ ചിത്തം കലുഷമാവുകയില്ല. മനസ്സ് ആത്മാനന്ദത്തിൽ ആമഗ്നമായതിനാൽ അതിനു ശരീരത്തെപ്പറ്റി യാതൊരു ബോധവുമില്ല. വർണ്ണനാതീതമായ ഈ അലൗകികാനന്ദം കൈവരിച്ചതിനാൽ ദേഹത്തെ ബാധിക്കുന്ന എല്ലാ

സുഖദുഃഖങ്ങളേയും അത് വിസ്മരിക്കുന്നു.

പ്രാപഞ്ചിക ജീവിതത്തിന്റെ കുരുക്കിൽപെട്ടുകിടന്നിരുന്ന മനസ്സ് ഒരിക്കൽ ആത്മാനന്ദത്തിന്റെ സ്വാദ് ആസ്വദിച്ചു കഴിഞ്ഞാൽ പിന്നെ അത് എല്ലാ ഇച്ഛകളേയും വിസ്മരിച്ചുകൊണ്ട് പ്രസ്തുത കുരുക്കിൽനിന്നും പിൻവാങ്ങുന്നു. ഈ ആനന്ദം യോഗികൾക്കു മഹത്ത്വത്തിന്റെ കിരീടമാണ്; സന്തോഷത്തിന്റെ സാമ്രാജ്യമാണ്. എല്ലാ സ്ഥാനത്തിന്റെയും അവസാനലക്ഷ്യം ഈ ആനന്ദാനുഭവമാണ്. യോഗാനുഷ്ഠാനംകൊണ്ട് ഈ ആനന്ദം നേരിട്ട് അനുഭവസിദ്ധമാകുന്നു. അനുഭവസിദ്ധി നേടിയവൻ അതുമായി താദാത്മ്യം പ്രാപിക്കുന്നു.

സങ്കല്പപ്രഭവാൻ കാമാൻ
ത്യക്ത്വാ സർവ്വാനശേഷതഃ
മനസൈവേന്ദ്രിയഗ്രാമം
വിനിയമ്യ സമന്തതഃ 24

*സങ്കല്പം കൊണ്ടുണ്ടാകുന്ന യോഗത്തിനു പ്രതികൂലങ്ങളായ സകല വിഷയേച്ഛകളേയും വാസനാസഹിതം ഉപേക്ഷിച്ച് മനസ്സ് കൊണ്ടുതന്നെ ഇന്ദ്രിയ സമൂഹത്തെ സകല വിഷയങ്ങളിൽ നിന്നു നിവർത്തിപ്പിച്ച് യോഗത്തെ അഭ്യസിക്കേണ്ടതാകുന്നു.*

ഇങ്ങനെയൊക്കെയാണെങ്കിലും ഈ യോഗത്തിന്റെ പാത വളരെ ലളിതമാണ്. സങ്കല്പത്തിന്റെ സന്തതികളായ ഇച്ഛ, തൃഷ്ണ മുതലായവയെ ഒരുവൻ നിഗ്രഹിച്ചാൽ, സങ്കല്പം തന്റെ സന്തതികളുടെ നാശത്തിൽ വിലപിക്കും. അതിനിടയാക്കുന്ന ഒരുവന് യോഗം അനായാസേന കൈവരിക്കാൻ കഴിയും. ഇന്ദ്രിയവിഷയങ്ങളെ ഉന്മൂലനം ചെയ്യുന്നതോടെ ഇന്ദ്രിയങ്ങളെ നിശ്ശേഷം അടിപ്പെടുത്തിയെന്ന് മനസ്സിലാക്കുമ്പോൾ സങ്കല്പം ഹൃദയം പൊട്ടി മരിക്കും. വൈരാഗ്യംകൊണ്ട് ഒരുവന്റെ ശരീരത്തിലെയും മനസ്സിലെയും സൂക്ഷ്മരന്ധ്രങ്ങൾ നിറയുമ്പോൾ സങ്കല്പം അതിന്റെ പ്രവർത്തനം അവസാനിപ്പിക്കുകയും ബുദ്ധി ആത്മസ്ഥൈര്യത്തിന്റെ മണിമാളികയിൽ ആനന്ദതുന്ദിലമായി വസിക്കുകയും ചെയ്യും.

ശനൈഃ ശനൈരുപരമേത്
ബുദ്ധ്യാ ധൃതിഗൃഹീതയാ
ആത്മസംസ്ഥം മനഃ കൃത്വാ
ന കിഞ്ചിദപി ചിന്തയേത് 25

*ധാരണയാൽ സ്വാധീനപ്പെടുത്തിയ ബുദ്ധികൊണ്ട് മനസ്സിനെ ആത്മാവിൽത്തന്നെ സ്ഥിതിചെയ്യുന്നതാക്കി (നിശ്ചലമാക്കി) ഇരുത്തി, ക്രമത്തിലുള്ള അഭ്യാസംകൊണ്ട് മനസ്സിനെ ബാഹ്യവിഷയങ്ങളിൽ*

*നിന്നും പിന്നെ ഇന്ദ്രിയങ്ങളിൽ നിന്നും നിവർത്തിപ്പിക്കേണ്ടതാകുന്നു. ഒന്നും തന്നെ ചിന്തിക്കാതെയും ഇരിക്കണം.*

യതോ യതോ നിശ്ചരതി
മനശ്ചഞ്ചലമസ്ഥിരം
തതസ്തതോ നിയമ്യൈതത്
ആത്മന്യേവ വശം നയേത്. 26

*ചഞ്ചലവും അസ്ഥിരവുമായ മനസ്സ് ബാഹ്യവിഷയങ്ങളിൽ ഏതേതിലേക്കു ചെല്ലുന്നുവോ അതാതിൽ നിന്നെല്ലാം അതിനെ നിയന്ത്രിച്ച് ആത്മാവിൽത്തന്നെ ഉറപ്പിക്കണം.*

ബുദ്ധിക്ക് ആത്മധൈര്യത്തിന്റെ ദൃഢമായ പിന്തുണയുണ്ടെങ്കിൽ അതു മനസ്സിനെ പടിപടിയായി ആത്മാനുഭവത്തിന്റെ പാതയിലേക്കു നയിക്കുകയും പരബ്രഹ്മത്തിന്റെ ശ്രീകോവിലിൽ പ്രതിഷ്ഠിക്കുകയും ചെയ്യുന്നു. ഇത് ഒരുതരത്തിലുള്ള ബ്രഹ്മപ്രാപ്തിയാണ്. ഇപ്രകാരം അനുഷ്ഠിക്കാൻ പ്രയാസം തോന്നുന്നുണ്ടെങ്കിൽ, വിഷമം കുറഞ്ഞ മറ്റൊരു വഴി ഞാൻ പറയാം. അതിപ്രകാരമാണ്. ഒരു തീരുമാനമെടുത്താൽ അതിൽ നിന്ന് മനസ്സ് യാതൊരു കാരണവശാലും വ്യതിചലിക്കുകയില്ലെന്നുള്ള ഒരു നിയമം ആദ്യം സ്വയം സ്വീകരിക്കണം. മനസ്സ് നിയമം പാലിച്ച് ഉറച്ചു നില്ക്കുകയാണെങ്കിൽ കാര്യം വിഷമമില്ലാതെ സാധിക്കും. അതല്ല, മനസ്സ് ഈ നിയമത്തെ അതിലംഘിക്കുകയാണെങ്കിൽ അതിനെ അതിന്റെ പാട്ടിനു വിട്ടേക്കണം. അതു സ്വതന്ത്രമായി വിഹരിക്കട്ടെ. എന്നാൽ അതിനെ, മുമ്പുണ്ടാക്കിയ നിയമത്തിന്റെ വ്യവസ്ഥകൾ തന്നെ പിന്തുടർന്ന് തിരികെ യഥാസ്ഥാനത്തു കൊണ്ടു വരും. അതു ക്രമേണ സ്വയമേവ സുസ്ഥിരമാവുകയും ചെയ്യും.

പ്രശാന്തമനസം ഹ്യേനം
യോഗിനം സുഖമുത്തമം
ഉപൈതി ശാന്തരജസം
ബ്രഹ്മഭൂതമകല്മഷം 27

*രാഗാദിക്ലേശവിഷയങ്ങൾ അറ്റിരിക്കുന്നവനും വളരെ ശാന്തമായ മനസ്സോടുകൂടിയവനും സകലവും ബ്രഹ്മംതന്നെയെന്നുള്ള നിശ്ചയത്തോടു കൂടിയവനും ജീവന്മുക്തനും പാപരഹിതനുമായ ഈ യോഗിയെ ഉത്തമമായ സമാധിസുഖം താനേ പ്രാപിക്കുന്നു.*

**ഇപ്രകാരം മനസ്സ് സുസ്ഥിരമായിക്കഴിയുമ്പോൾ കാലതാമസം കൂടാതെ അത് പരമാത്മാവിന്റെ സമീപം എത്തുന്നു. സത്യമായ പരബ്രഹ്മദർശനത്തോടെ മനസ്സ് അതുമായി ഐക്യം പ്രാപിക്കുന്നു. മനസ്സിന്റെ ദ്വൈതഭാവം അദ്വൈതഭാവത്തിൽ നിമഗ്നമാകുന്നു.**

അപ്പോൾ ത്രൈലോക്യങ്ങളും പ്രസ്തുത ഐക്യത്തിന്റെ തേജസ്സിൽ ശോഭായമാനമായിത്തീരുന്നു. ആകാശത്തിൽ നിന്നു ഭിന്നമെന്നു തോന്നിയിരുന്ന കാർമേഘങ്ങൾ ആകാശത്തിൽ അലിഞ്ഞുചേരുമ്പോൾ വാനം വിശ്വമൊട്ടാകെ വ്യാപരിച്ചു കിടക്കുന്നതായി കാണപ്പെടുന്നതുപോലെ, മനസ്സ് ആത്മാവിൽ നിമഗ്നമാകുമ്പോൾ ആത്മാവിന്റെ സമ്പൂർണ്ണ ചൈതന്യം പാരിലൊട്ടാകെ പരക്കുന്നു. ഈവിധത്തിൽ ആത്മസാക്ഷാൽക്കാരം സുലഭമായി സമ്പാദിക്കാവുന്നതാണ്.

യുഞ്ജന്നേവം സദാത്മാനം
യോഗീ വിഗതകല്മഷഃ
സുഖേന ബ്രഹ്മസംസ്പർശം
അത്യന്തം സുഖമശ്നുതേ. 28

*ഇപ്രകാരം യോഗത്തിനു പ്രതിബന്ധമായി ഭവിക്കുന്ന രാഗദ്വേഷാദികൾ കൂടാതെ എപ്പോഴും മനസ്സിനെ സ്വാധീനമാക്കിക്കൊണ്ടു പാപരഹിതനായ യോഗി അനായാസേന ബ്രഹ്മസാക്ഷാൽക്കാരമായ ഉൽക്കൃഷ്ടസുഖം അനുഭവിക്കുന്നു. (ജീവന്മുക്തനായി ഭവിക്കുന്നുവെന്നർത്ഥം.)*

പലരും യോഗത്തിന്റെ ഈ വിധത്തിലുള്ള ക്രമീകരണസമ്പ്രദായം സ്വീകരിച്ചും അഭീഷ്ടങ്ങളെയെല്ലാം പരിത്യജിച്ചും ആത്മസാക്ഷാൽക്കാരവും പരബ്രഹ്മവുമായി ഐക്യവും കൈവരിച്ചിട്ടുണ്ട്. ബ്രഹ്മവുമായി ഒന്നുചേർന്നു കഴിഞ്ഞ ദേഹിയായ ആത്മാവിന്, ജലത്തിൽ അലിഞ്ഞുചേർന്ന ലവണത്തെ അതിൽനിന്നു വേർതിരിച്ചെടുക്കാൻ കഴിയാത്തതുപോലെയുള്ള സ്ഥിതിയാണുള്ളത്. ഹർഷത്തിന്റെ അകമ്പടിയോടെ പരബ്രഹ്മത്തിന്റെ അകത്തളത്തിൽ എത്തിച്ചേരുന്ന മനസ്സ് അവിടെത്തന്നെ ആമോദത്തോടെ വസിക്കുന്നു. പ്രപഞ്ചം മുഴുവനും തന്നെ അദ്വൈതത്തിന്റെ ശ്രീകോവിലാണെന്നും എല്ലാവരും മഹാനന്ദത്തിന്റെ ദീപാവലിയാഘോഷങ്ങൾ കൊണ്ടാടുന്നുവെന്നും ഉള്ള അനുഭവം യോഗിക്കുണ്ടാകുന്നു. പക്ഷേ, ഈ വഴിയും പിന്തുടരാൻ പ്രയാസമാണെന്നു തോന്നുന്നുവെങ്കിൽ ഞാൻ മറ്റൊരു വഴി കൂടി പറയാം ശ്രദ്ധിക്കുക.

സർവ്വഭൂതസ്ഥമാത്മാനം
സർവഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ
സർവ്വത്ര സമദർശനഃ 29

*ചിത്തത്തെ ആത്മാവിലുറപ്പിച്ച യോഗി സർവം ബ്രഹ്മമയം എന്നറിഞ്ഞ് ആത്മാവിനെ സർവ്വചരാചരങ്ങളിലും സർവ്വചരാചരങ്ങളെ ആത്മാവിലും കാണുന്നു.*

യോമാം പശ്യതി സർവ്വത്ര
സർവ്വം ച മയി പശ്യതി
തസ്യാഹം ന പ്രണശ്യാമി
സ ച മേ ന പ്രണശ്യതി. 30

*ആർ എല്ലാറ്റിലും എന്നേയും എല്ലാം എന്നിലും കാണുന്നുവോ അവനു ഞാനോ എനിക്ക് അവനോ ഒരിക്കലും നഷ്ടപ്പെടുകയില്ല.*

ഞാൻ എല്ലാ ദേഹങ്ങളിലും, എല്ലാ ജീവജാലങ്ങൾ എന്നിലും വസിക്കുന്നുവെന്ന കാര്യത്തിൽ യതൊരു സംശയവും വേണ്ട. ഈ ലോകവും അതിലുള്ള എല്ലാ ജീവജാലങ്ങളും പരസ്പരം ബന്ധപ്പെട്ടതാണെന്നുള്ള ധാരണ നിനക്ക് ഉണ്ടായിരിക്കണം. ആകയാൽ എന്റെ ഭക്തൻ എന്നെ സർവ്വഭൂതങ്ങളിലും ഏകത്വ ബോധത്തോടെ ദർശിക്കുകയും സമഭാവത്തോടെ ആരാധിക്കുകയും ചെയ്യുന്നു. ജീവജാലങ്ങൾ പലതും വിവിധ തരത്തിൽ ഉള്ളതാണെ ങ്കിലും ഒരു വ്യത്യാസവും ഇല്ലാതെ എല്ലാറ്റിലും ഒരുപോലെ അവൻ എന്നെ ദർശിക്കുന്നു. ഞാൻ എല്ലായിടത്തും എല്ലാറ്റിലും വ്യാപിച്ചി രിക്കുന്നുവെന്ന് അവൻ അറിയുന്നു. അപ്പോൾ പിന്നെ ഞാനും അവനും ഒന്നാണെന്ന് പറയുന്നത് അപ്രസക്തമാണ്. അല്ലയോ അർജ്ജുന, നീ അറിയുക, ഞാൻ തന്നെയാണ് അവൻ. ഒരു വിളക്കും അതിന്റെ വെളിച്ചവും ഒന്നായിരിക്കുന്നതുപോലെയാണ് ഞാൻ അവനിലും അവൻ എന്നിലും സ്ഥിതിചെയ്യുന്നത്. ദ്രവത്വം വെള്ളത്തിലും അന്തമില്ലായ്മ ആകാശത്തിലും സഹജമായിട്ടു സ്ഥിതിചെയ്യുന്നതു പോലെ, മേൽപ്പറഞ്ഞപ്രകാരമുള്ള ഒരു യോഗി എന്റെ രൂപത്തിൽ സ്ഥിതിചെയ്യുന്നു. തന്മൂലം അവൻ രൂപവാനായിരിക്കുന്നു.

സർവ്വഭൂതസ്ഥിതം യോ മാം
ഭജത്യേകത്വമാസ്ഥിതഃ
സർവ്വഥാ വർത്തമാനോഽപി
സ യോഗീ മയി വർത്തതേ. 31

*യാതൊരുവൻ ഏകത്വബോധത്തിൽ പ്രതിഷ്ഠിതനായിട്ട് സർവ്വ പ്രാണികളിലും ഇരിക്കുന്ന എന്നെ ഭജിക്കുന്നുവോ, ആ യോഗി ഏതു മാർഗ്ഗത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവനായാലും എന്നിൽത്തന്നെ ഇരിക്കുന്നു.*

നൂൽക്കപ്പെട്ട നൂല് മാത്രമാണ് വസ്ത്രമെന്നു കാണുന്നതുപോലെ, ഐക്യബോധത്തോടെ അവൻ എന്നെ എല്ലായിടത്തും ദർശിക്കുന്നു. വിവിധതരത്തിലുള്ള ആഭരണങ്ങളെല്ലാം കാഞ്ചനമായിട്ട് മാത്രം കാണാൻ കഴിയുന്ന അവൻ വിശ്വത്തിലുള്ള എല്ലാറ്റിനേയും ഏകമായി വീക്ഷിക്കുന്നു. അനേകം ഇലകൾ നിറഞ്ഞ ഒരു വൃക്ഷം ഏകമായ ഒരു ബീജത്തിൽ നിന്ന് മുളച്ചു വന്നതായി അവൻ മനസ്സിലാക്കുന്നതു

പോലെ, ഏകത്വബോധമാകുന്ന സൂര്യൻെറ ഉദയത്തോടെ അജ്ഞതയുടെ രാത്രി അവസാനിക്കുന്നു. എല്ലാം ഏകമാണെന്നുള്ള ബോധം അവനിൽ ഉണ്ടായിക്കഴിയുമ്പോൾ അവൻെറ ദേഹബുദ്ധി അവനെ ലോകത്തിൽ തളച്ചുനിർത്തുകയില്ല. നാനാത്വത്തിൽ അവൻ അനുഭവിക്കുന്ന ഏകത്വത്തിൽക്കൂടി എൻെറ സർവ്വവ്യാപക സ്വഭാവത്തെ അവൻ മനസ്സിലാക്കുന്നു. ശരീരത്തിൽ വസിക്കുന്നുവെങ്കിലും ശരീരത്തോടുള്ള അവൻെറ മമത ഇല്ലാതാകുന്നു. ഇതെല്ലാം എങ്ങനെയാണ് വാക്കുകളിൽ കൂടി വിശദമാക്കുന്നത്?

ആത്മൗപമ്യേന സർവ്വത്ര
സമം പശ്യതി യോ ƒർജ്ജുന
സുഖം വാ യദി വാ ദുഃഖം
സ യോഗീ പരമോ മതഃ 32

*അല്ലയോ അർജ്ജുന, യാതൊരുവൻ സകല ജീവജാലങ്ങളിലും സുഖമാകട്ടെ ദുഃഖമാകട്ടെ, തനിക്കുള്ളതുപോലെ സമമായി ദർശിക്കുന്നുവോ, ആ യോഗി എല്ലാവരിലും വെച്ച് ഉൽക്കൃഷ്ടനാണെന്ന് നിശ്ചയിക്കപ്പെട്ടിരിക്കുന്നു.*

പ്രപഞ്ചവും അതിലുള്ള സകല ചരാചരങ്ങളും താൻതന്നെയാണെന്ന് ആലോകനം ചെയ്യുന്ന അവൻ, പുണ്യപാപങ്ങളിലും സുഖദുഃഖങ്ങളിലും നന്മതിന്മകളിലും യാതൊരന്തരവും കാണുന്നില്ല. ഏകവും ദ്വന്ദ്വവുമായ എല്ലാ വസ്തുക്കളും അവസ്ഥകളും അവൻെറ സ്വന്തം ശരീരാവയവങ്ങൾപോലെ അവൻ ഗണിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ ശരീരത്തിൽ അധിവസിക്കുന്നതുകൊണ്ട് ലൗകികദൃഷ്ട്യാ അവൻ സുഖവും ദുഃഖവും അനുഭവിക്കുന്നുവെന്ന് ആളുകൾ കരുതുമ്പോഴും അവൻ അതിനെല്ലാം അതീതനായി, ജഗത്രയങ്ങൾ താനാണെന്നുള്ള അനുഭവജ്ഞാനം സമ്പാദിച്ച് ബ്രഹ്മമായിത്തന്നെ വർത്തിക്കുന്നു. അതുകൊണ്ട് അല്ലയോ അർജ്ജുന, നീ നിന്നിൽ സമഭാവന വളർത്തിയെടുക്കണം. അപ്പോൾ ത്രിഭുവനങ്ങളും നീ തന്നെയാണെന്നുള്ള ഉൾക്കാഴ്ച നിനക്കു സിദ്ധമാകും. ഈ കാരണം കൊണ്ടാണ് സമചിത്തതയെക്കാൾ ശ്രേഷ്ഠമായ ഒരു കാര്യം ഈ ലോകത്തിലില്ലെന്ന് ഞാൻ അനവരതം ഊന്നിപ്പറയുന്നത്.

*അർജ്ജുന ഉവാച:*

യോ ƒയം യോഗസ്ത്വയാ പ്രോക്തഃ
സാമ്യേന മധുസൂദന
ഏതസ്യാഹം ന പശ്യാമി
ചഞ്ചലത്വാത് സ്ഥിതിം സ്ഥിരാം 33

*അല്ലയോ മധുസൂദനാ, മനസ്സിൻെറ സമദർശനരൂപമായ*

*ഏതൊരു യോഗത്തെപ്പറ്റിയണോ അങ്ങ് ഉപദേശിച്ചത്, ആ യോഗത്തിന് മനസ്സിന്റെ ചഞ്ചലസ്വഭാവം നിമിത്തം ഉറച്ച നില സാദ്ധ്യമാകുമെന്ന് ഞാൻ വിചാരിക്കുന്നില്ല.*

ചഞ്ചലം ഹി മനഃ കൃഷ്ണ
പ്രമാഥി ബലവദ് ദൃഢം
തസ്യാഹം നിഗ്രഹം മന്യേ
വായോരിവ സുദുഷ്കരം 34

*അല്ലയോ കൃഷ്ണ, മനസ്സ് ദേഹത്തേയും ഇന്ദ്രിയങ്ങളേയും ഇളക്കിമറിക്കുന്നത് വിഷയങ്ങളുമായി കെട്ടുപിണഞ്ഞിരിക്കുന്നതും സ്വഭാവേന ചലനമുള്ളതും വിചാരംകൊണ്ട് തന്നെ ജയിപ്പാന സാദ്ധ്യമായിട്ടുള്ളതും ആണല്ലോ. അതിനെ അടക്കുന്നത് കാറ്റിനെ പിടിച്ചു കെട്ടുന്നതുപോലെ ദുഷ്കരമാണെന്നു ഞാൻ കരുതുന്നു.*

അനന്തരം അർജ്ജുനൻ ചോദിച്ചു: പ്രഭോ! എന്നോടുള്ള വാത്സല്യംകൊണ്ട് യോഗത്തിന്റെ വഴികൾ അങ്ങ് എനിക്ക് വെളിവാക്കിത്തന്നു. എന്നാൽ ചപലസ്വഭാവമുള്ള മനസ്സിന് അതു താങ്ങാൻ കഴിയുന്നില്ല. മനസ്സ് എന്താണെന്നും എങ്ങനെയുള്ളതാണെന്നും നിരൂപിക്കുമ്പോൾ അതിന്റെ സ്വഭാവത്തിന്റെയും വ്യാപ്തിയുടെയും ആഴം അളക്കാൻ നാം അശക്തരാണ്. അതിന് അലഞ്ഞു തിരിഞ്ഞു നടക്കാൻ അനന്തമായ ത്രിഭുവനങ്ങൾ പോലും അപര്യാപ്തമാണ്. ഒരു മർക്കടന് എപ്പോഴെങ്കിലും സ്വസ്ഥമായിരിക്കാൻ കഴിയുമോ? കൊടുങ്കാറ്റിനു ശാന്താത്മകത്വമുണ്ടോ? മനസ്സ് ബുദ്ധിയെ ചിത്രവധം ചെയ്യുന്നു. ദൃഢനിശ്ചയത്തെ ഇളക്കുന്നു. സാത്ത്വിക പ്രഭാവത്തെ അടിച്ചോടിക്കുന്നു. സദ്വികാരങ്ങളെ നശിപ്പിക്കുന്നു. വിവേചനാശക്തിയെ വികലമാക്കുന്നു. ആശാസുഷിരങ്ങൾ നിർമ്മിച്ച് ആനന്ദത്തെ ചോർത്തിക്കളയുന്നു. എങ്ങും പോകാതെ ഒരിടത്തുതന്നെ ഇരിക്കാൻ തീരുമാനിക്കുമ്പോഴും എല്ലായിടത്തും അലഞ്ഞുതിരിഞ്ഞു നടക്കാൻ നമ്മെ നിർബ്ബന്ധിച്ചു കൂട്ടിക്കൊണ്ടുപോകുന്നു. കടിഞ്ഞാണിട്ട് നിയന്ത്രിച്ചാൽ കുതിച്ചോടാൻ ശ്രമിക്കും. ഒതുക്കി പിടിക്കാൻ ശ്രമിച്ചാൽ വീര്യം വർദ്ധിക്കാൻ ഇടയാകും. ഇപ്രകാരമുള്ള മനസ്സിന് അതിന്റെ ചപലസ്വഭാവം എങ്ങനെ കൈവെടിയാൻ കഴിയും? അതുകൊണ്ട് മനസ്സിനെ സ്ഥിരമാക്കി നിർത്തി സമചിത്തത കൈവരിക്കൻ സാദ്ധ്യമല്ല."

*ശ്രീ ഭഗവാൻ ഉവാച:*

അസംശയം മഹാബാഹോ
മനോ ദുർനിഗ്രഹം ചലം
അഭ്യാസേന തു കൗന്തേയ
വൈരാഗ്യേണ ച ഗൃഹ്യതേ. 35

*അല്ലയോ മഹാബാഹോ, ചഞ്ചലമായ മനസ്സിനെ നിഗ്രഹിക്കുക യെന്നുള്ളത് വളരെ പ്രയാസമാണെന്ന കാര്യത്തിൽ സംശയമേ ഇല്ല. എങ്കിലും കൗന്തേയ! അഭ്യാസംകൊണ്ടും വിഷയങ്ങളിലുള്ള വൈരാഗ്യംകൊണ്ടും അതിനെ നിരോധിക്കാവുന്നതാണ്.*

അപ്പോൾ ഭഗവാൻ അരുൾ ചെയ്തു: അല്ലയോ അർജ്ജുന, നീ പറയുന്നത് തികച്ചും പരമാർത്ഥമാണ്. ചാഞ്ചല്യം മനസ്സിൻെറ സഹജസ്വഭാവമാണ്. എന്നാൽ വൈരാഗ്യത്തെ അവലംബമാക്കി ക്കൊണ്ട് യോഗാനുഷ്ഠാനത്തിൻെറ പാതയിൽക്കൂടി മുന്നോട്ടു പോയാൽ കാലക്രമേണ മനസ്സിനെ സുസ്ഥിരമാക്കാൻ കഴിയും. എന്തു കൊണ്ടെന്നാൽ മനസ്സിന് ഏതിനോടെങ്കിലും പ്രീതിതോന്നിയാൽ അതിനോട് അതിരറ്റ താൽപ്പര്യം കാണിക്കുന്ന ഒരു വിശേഷ ഗുണമുണ്ട്. അതുകൊണ്ട് മനസ്സിന് ആത്മാനന്ദം അനുഭവിക്കുന്നതിനുള്ള ഒരഭിരുചി നീ ഉണ്ടാക്കിക്കൊടുക്കണം.

അസംയതാത്മനാ യോഗോ
ദുഷ്പ്രാപ ഇതി മേ മതിഃ
വശ്യാത്മനാ തു യതതാ
ശക്യോ ƒവാപ്തുമുപായതഃ 36

*അഭ്യാസവൈരാഗ്യങ്ങളെക്കൊണ്ട് മനസ്സിനെ അടക്കാൻ കഴിയാത്തവന് യോഗം പ്രാപിക്കാൻ വളരെ പ്രയാസമാകുന്നു. എന്നാൽ അഭ്യാസവും വൈരാഗ്യവും കൊണ്ട് മനസ്സിനെ വശത്താക്കിയ ആൾക്ക് മുൻപറഞ്ഞ ഉപായംകൊണ്ടു യോഗം പ്രാപിക്കാൻ കഴിയുന്നതാണ്.*

വിരക്തി കൈവന്നിട്ടില്ലാത്തവരും യോഗം അനുഷ്ഠിക്കാൻ കഴിയാത്തവരുമായ ആളുകൾക്ക് മിക്കവാറും മനസ്സിനെ നിയന്ത്രിക്കാൻ സാദ്ധ്യമല്ലെന്ന് ഞാൻ സമ്മതിക്കുന്നു. എന്നാൽ യമനിയമാദികൾ അനുഷ്ഠിക്കാതെയും വൈരാഗ്യം എന്താണെന്നു ചിന്തിക്കുകപോലും ചെയ്യാതെയും ഇന്ദ്രിയവിഷയങ്ങളാകുന്ന കയത്തിൽ മുങ്ങിക്കിടക്കു കയും ആത്മനിയന്ത്രണത്തിൻെറ ഊന്നുവടി ഉപയോഗിക്കാതിരി ക്കുകയും ചെയ്താൽ നിനക്ക് എങ്ങനെ മനസ്സിനെ നിശ്ചലമാക്കാൻ കഴിയും? അതുകൊണ്ട് മനസ്സിനെ നിയന്ത്രിക്കാനുള്ള ഉപായം സ്വീകരി ക്കുക. എന്നിട്ടും മനസ്സ് സുസ്ഥിരമാകാത്തത് എന്തുകൊണ്ടാണെന്ന് പരിശോധിക്കാം. യോഗത്തിൻെറ വഴികളെല്ലാം നിരർത്ഥകങ്ങളാ ണെന്ന് നിനക്കു തോന്നുന്നുണ്ടോ? എങ്കിൽ അത് തികച്ചും അബദ്ധമായ തോന്നലാണ്. നിനക്ക് പരമാവധി പറയാൻ കഴിയുന്നത് യോഗാനുഷ്ഠാനം നിനക്ക് അസാദ്ധ്യമാണെന്നുമാത്രമാണ്. നിനക്ക് യോഗാനുഷ്ഠാനംകൊണ്ടു യോഗബലം സമ്പാദിക്കാൻ കഴിയുമെങ്കിൽ നിൻെറ മനസ്സ് എങ്ങനെ ചഞ്ചലമാകും? യോഗബലംകൊണ്ട് എല്ലാ മഹത്തത്വങ്ങളേയും മറ്റുള്ളവരേയും നിൻെറ കാൽക്കീഴിൽ കൊണ്ടുവരുന്നതിനുള്ള ശക്തി നിനക്കു ലഭിക്കുകയില്ലേ?

അപ്പോൾ അർജ്ജുനൻ പറഞ്ഞു:

ഭഗവൻ, അങ്ങ് പറയുന്നതു സത്യമാണ്. യോഗത്തിൻെറ ബലം മനസ്സിൻെറ ബലവുമായി തുലനം ചെയ്യുക സാദ്ധ്യമല്ല. ഇതുവരെ ഈ യോഗം എന്താണെന്നും അത് എങ്ങനെയാണ് അനുഷ്ഠിക്കേണ്ട തെന്നും ഞാൻ അറിഞ്ഞിരുന്നില്ല. അതുകൊണ്ട് മനസ്സിനെ നിയന്ത്രി ക്കുവാൻ പ്രയാസമാണെന്നു ഞാൻ കരുതി. അല്ലയോ പുരുഷോത്തമ, അങ്ങയുടെ കൃപകൊണ്ട് ഇപ്പോൾ മാത്രമാണ് യോഗത്തെപ്പറ്റിയുള്ള ബോധം എൻെറ ജീവിതത്തിൽ ആദ്യമായി ഉണ്ടാകുന്നത്.

*അർജ്ജുനൻ പറഞ്ഞു:*

അയതിഃ ശ്രദ്ധയോ പേതോ
യോഗാച്ചലിതമാനസഃ
അപ്രാപ്യ യോഗസംസിദ്ധിം
കാം ഗതിം കൃഷ്ണ! ഗച്ഛതി. 37

*അല്ലയോ കൃഷ്ണ, ആദ്യം ശ്രദ്ധയോടുകൂടി യോഗത്തിൽ പ്രവേശിക്കുകയും പിന്നെ അതിനെ പൂർത്തിയാക്കുന്നതിനു വേണ്ടവണ്ണം പ്രവർത്തിക്കാതെ യോഗത്തിൽനിന്ന് വ്യതിചലിച്ച് വിഷയത്തിൽ പ്രവേശിച്ച മനസ്സോടുകൂടിയ ഒരുവൻ യോഗത്തിൻെറ പരമഫലമായ ബ്രഹ്മാനന്ദം അനുഭവിക്കാൻ കഴിയാതെ ഏതു ഗതിയെയാണ് പ്രാപിക്കുന്നത്?*

കച്ചിന്നോഭയവിഭ്രഷ്ടഃ
ഛിന്നാഭ്രമിവ നശ്യതി
അപ്രതിഷ്ഠോ മഹാബാഹോ
വിമൂഢോ ബ്രഹ്മണഃ പഥി 38

*ഹേ കൃഷ്ണ, ലൗകിക ജീവിതത്തിലെന്നപോലെ ആദ്ധ്യാത്മിക ജീവിതത്തിൽ നിന്നും ഭ്രഷ്ടനായി, നിരാശ്രയനായി, ബ്രഹ്മാന്വേഷണ മാർഗ്ഗത്തിൽ മൂഢനായിട്ടുള്ളവൻ കാറ്റിൽപെട്ട് ശിഥിലമായിത്തീരുന്ന കാർമേഘംപോലെ നശിച്ചു പോവുകയില്ലയോ?*

ഏതന്മേ സംശയം കൃഷ്ണ!
ഛേത്തുമർഹസ്യ ശേഷതഃ
ത്വദന്യഃ സംശയസ്യാസ്യ
ഛേത്താ ന ഹ്യുപപദ്യതേ. 39

*അല്ലയോ കൃഷ്ണ, എൻെറ ഈ സംശയത്തെ നിശ്ശേഷം നീക്കിത്തരുന്നതിന് അങ്ങ് കടപ്പെട്ടവനാകുന്നു. അങ്ങല്ലാതെ മറ്റാരും ഈ സംശയം തീർക്കുന്നതിന് കഴിവുള്ളവരായി ഇല്ല.*

അല്ലയോ കൃഷ്ണാ, മനസ്സിനെ ബുദ്ധിമുട്ടിക്കുന്ന മറ്റൊരു സംശയം എന്നെ വേട്ടയാടുന്നു. അങ്ങയ്ക്കല്ലാതെ മറ്റാർക്കും അതു പരിഹരിക്കാനാവില്ല. അതുകൊണ്ട് ഈ വിഷയത്തെപ്പറ്റി വേണ്ടതു വ്യക്തമാക്കിത്തന്നാലും. അചഞ്ചലമായ ആസ്തിക്യബോധമുള്ള ഒരുവൻ യോഗാനുഷ്ഠാനങ്ങളൊന്നും കൂടാതെ തന്നെ മുക്തി സമ്പാദിക്കുന്നതിന് ആഗ്രഹിക്കുന്നുവെന്ന് വിചാരിക്കുക. ഇന്ദ്രിയങ്ങളാകുന്ന ഗ്രാമങ്ങളെ പുറന്തള്ളി, ഈശ്വരവിശ്വാസമാകുന്ന വീഥിയിലൂടെ, ആത്മസാക്ഷാൽക്കാരമാകുന്ന നഗരത്തിലെത്താൻ വെമ്പൽകൊണ്ട് ഒരുവൻ പുറപ്പെടുന്നു. എന്നാൽ അവന് ലക്ഷ്യസ്ഥാനത്തെത്തി മുക്തി കൈവരിക്കുന്നതിനോ പിൻവാങ്ങി ഇന്ദ്രിയ സുഖങ്ങൾ അനുഭവിക്കുന്നതിനോ കഴിയുന്നില്ല. അവൻെറ ജീവിതസൂര്യൻ അസ്തമിക്കുകയും അവൻെറ യാത്ര പൂർത്തിയാക്കാൻ കഴിയാതെ അവൻ കരയ്ക്കടിഞ്ഞു പോവുകയും ചെയ്യുന്നു. അകാലങ്ങളിൽ ആകാശത്തിൽ കാണുന്ന നേരിയ കാർമേഘങ്ങൾക്ക് തടിച്ചു കൂടുന്നതിനോ മാരിചൊരിയുന്നതിനോ കഴിവില്ലാത്തതുപോലെ അവന് രണ്ടും നഷ്ടപ്പെടുന്നു. മോചനം അകലത്തിലായിരുന്നതുകൊണ്ട് അത് കൈവരിക്കാൻ കഴിഞ്ഞില്ല. ഈശ്വരഭക്തിയിൽ ഉറച്ചുനിന്ന് ഇന്ദ്രിയങ്ങളെ ഒഴിവാക്കിയതുകൊണ്ട് ഇന്ദ്രിയ സുഖങ്ങളും അനുഭവിക്കാൻ കഴിഞ്ഞില്ല. ഇപ്രകാരം ആസ്തിക്യത്തിൽ ഉറച്ചു നില്ക്കുമ്പോഴും രണ്ടും നഷ്ടപ്പെട്ട ഒരുവൻ ഏതു സ്ഥിതിയാണു കൈവരിക്കുക?

*ശ്രീ ഭഗവാൻ ഉവാച:*

പാർത്ഥ! നൈവേഹ നാമുത്ര
വിനാശസ്തസ്യ വിദ്യതേ
നഹി കല്യാണകൃത് കശ്ചിത്
ദുർഗ്ഗതിം താത ഗച്ഛതി 40

*അല്ലയോ പാർത്ഥ, ഇഹലോകത്തിലാകട്ടെ പരലോകത്തിലാകട്ടെ യോഗഭ്രഷ്ടന് ഒരു നാശവും ഉണ്ടാകുന്നതേയില്ല. ഹേ വത്സ, ചിത്തശുദ്ധിയെ മുൻ നിർത്തി ശുഭകർമ്മം ചെയ്യുന്ന ഒരുവനും ഒരിക്കലും ദുർഗ്ഗതിയെ പ്രാപിക്കുന്നില്ല.*

അപ്പോൾ കൃഷ്ണൻ പറഞ്ഞു: അല്ലയോ പാർത്ഥ, മോക്ഷസുഖത്തിനായി ഉൽക്കടമായ ഇച്ഛയുള്ള ഒരുവൻ എങ്ങനെയാണ് അവൻെറ ലക്ഷ്യമായ മോക്ഷത്തിൽ എത്താതിരിക്കുന്നത്? അവൻ യോഗപരിശീലനം കുറെക്കൂടി ദ്രുതഗതിയിൽ അനുഷ്ഠിച്ചിരുന്നുവെങ്കിൽ അവൻെറ ഭൂലോകയാത്ര അവസാനിക്കുന്നതിനു മുമ്പുതന്നെ അവന് ബ്രഹ്മസിദ്ധി ലഭിക്കുമായിരുന്നു. എന്നാൽ അവൻെറ പ്രയത്നത്തിൽ പ്രമാദം സംഭവിച്ചതുകൊണ്ട് യാത്രാമദ്ധ്യേ അവനു വഴിയിൽ തങ്ങേണ്ടിവന്നു. അവൻെറ യാത്രയിൽ അവൻ വിശ്രമിക്കുന്നുവെന്നതു മാത്രമേ സംഭവിക്കുന്നുള്ളു. ആ അവസ്ഥയിലും

അവൻ അനുഭവിക്കുന്ന ആനന്ദം ദേവകൾക്കുപോലും അലബ്ധമാണ്. ഏതായാലും അവസാനം മോക്ഷം ലഭിക്കുന്നതിന് അവൻ വിധിക്കപ്പെട്ടിട്ടുള്ളവനാണ്.

പ്രാപ്യ പുണ്യകൃതാം ലോകാൻ
ഉഷിത്വാശാ ശ്വതീഃ സമാഃ
ശുചീനാം ശ്രീമതാം ഗേഹേ
യോഗഭ്രഷ്ടോ ƒഭിജായതേ. 41

*യോഗഭ്രഷ്ടൻ പുണ്യവാന്മാർ പ്രാപിക്കുന്ന സ്വർഗ്ഗാദി ലോകങ്ങളിലെത്തിച്ചേർന്ന് വളരെക്കാലം അവിടെ സുഖിച്ചു വസിച്ചതിന്റെ ശേഷം പിന്നീട് സദാചാരന്മാരും ഐശ്വര്യസമ്പന്നരുമായ ആളുകളുടെ കുടുംബത്തിൽ വന്നു ജനിക്കുന്നു.*

അപ്രകാരമുള്ള ഒരു സത്യാന്വേഷിക്ക് നൂറു യജ്ഞങ്ങൾ നടത്തിയാൽപോലും ഇന്ദ്രനു ലഭിക്കാൻ പ്രയാസമുള്ള അമർത്യലോകം അനായാസേന ലഭിക്കുന്നത് ഒരത്ഭുതമല്ലേ? അവിടെയുള്ള അക്ഷയമായ സ്വർഗ്ഗീയ സുഖം അവന്റെ മനസ്സിനെ മടുപ്പിക്കുന്നു. പശ്ചാത്തപിച്ചുകൊണ്ട് അവൻ സ്വയം ചോദിക്കുന്നു: 'അല്ലയോ ദൈവമേ, എന്റെ പാതയിൽ ഈ പ്രതിബന്ധങ്ങൾ എന്തുകൊണ്ടു വന്നുചേർന്നു?' താമസിയാതെ അവൻ മർത്യലോകത്തുള്ള ഒരു സൽക്കുലത്തിൽ ജനിക്കുന്നു. എല്ലാ നന്മകളുടേയും വിളഭൂമിയായിരിക്കും ആ കുടുംബം. വിളവെടുപ്പു നടത്തിക്കഴിയുന്ന ചെടികളിൽ നിന്ന് അനേകം മുളകൾ പൊട്ടി വളർന്ന് തരുണമായി നിൽക്കുന്ന ഒരു കൃഷിനിലം പോലെ, ധാർമ്മിക സമ്പത്ത് തഴച്ചു വളർന്നു നിൽക്കുന്ന ഒരു കുടുംബമായിരിക്കും അത്. അവിടെ വീണ്ടും ജനിക്കാനിടവരുന്ന സത്യാന്വേഷി സദാചാരത്തിന്റെ വീഥിയിൽകൂടി സദാ സഞ്ചരിക്കുന്നു. സത്യം തുറന്നു പറയുന്നു. ശാസ്ത്രങ്ങളിലെ ആചാരാനുഷ്ഠാനങ്ങൾ ദൃഢമായി പാലിക്കുന്നു. അയാൾക്ക്, വേദങ്ങൾ ജീവിച്ചിരിക്കുന്ന ദേവതകളാണ്. കർത്തവ്യപാലനം അയാൾക്ക് മാർഗ്ഗദർശിത്വം നൽകുന്നു. സമ്യഗ്വിചാരമാണ് അയാളുടെ പ്രമുഖ ഉപദേഷ്ടാവ്; ഈശ്വരൻ മാത്രം ചിന്താവിഷയവും. ഗൃഹദേവത അയാളിൽ ക്ഷേമൈശ്വര്യം ചൊരിയുന്നു. യോഗഭ്രഷ്ടനായവൻ ഈ വിധത്തിൽ അവന്റെ പൂർവ്വപുണ്യപരിപാകംകൊണ്ട് ധാർമ്മികവും ലൗകികവുമായ ഐശ്വര്യങ്ങൾ നിറഞ്ഞ ഒരു സൽക്കുലത്തിൽ വീണ്ടും പിറക്കുന്നു. ആദ്ധ്യാത്മികവും ഭൗതികവുമായ സമൃദ്ധിയും എല്ലാ ആനന്ദവും അവന് അവിടെ ലഭിക്കുന്നു.

അഥവാ യോഗിനാമേവ
കുലേ ഭവതി ധീമതാം

ഏതദ്ധി ദുർല്ലഭതരം
ലോകേ ജന്മ യദീദൃശം 42

*അല്ലെങ്കിൽ അവൻ യോഗനിഷ്ഠന്മാരായ ജ്ഞാനികളുടെ കുലത്തിൽ തന്നെ ജനിക്കുന്നു. എന്നാൽ ഇപ്രകാരമുള്ള യോഗികളുടെ കുലത്തിൽ ജനിക്കുകയെന്നത് ഈ ലോകത്തിൽ വളരെ ദുർല്ലഭമാകുന്നു.*

തത്ര തം ബുദ്ധിസംയോഗം
ലഭതേ പൗർവ്വദേഹികം
യതതേ ച തതോ ഭൂയഃ
സംസിദ്ധൗ കുരുനന്ദന. 43

*അല്ലയോ അർജ്ജുന, മുമ്പു പറഞ്ഞ പ്രകാരം നല്ല കുലത്തിൽ പുനർജ്ജന്മം ലഭിക്കുക കാരണം പൂർവ്വജന്മത്തിലെ വാസനയെ ആശ്രയിച്ച്, യോഗസാധനാനുഷ്ഠാനംകൊണ്ട് പാകപ്പെട്ട ആ ബുദ്ധിയുമായി യോഗത്തെ പ്രാപിക്കുന്നു. അതിനുശേഷം പൂർവ്വജന്മത്തിൽ നഷ്ടപ്പെട്ടുപോയിരിക്കുന്ന ആ യോഗസിദ്ധിയെ പ്രാപിക്കുന്നതിനുവേണ്ടി പിന്നെയും അതിലധികമായിട്ട് അയാൾ പ്രയത്നം ചെയ്യുന്നു.*

അല്ലാത്തപക്ഷം യോഗഭ്രഷ്ടൻ യോഗിമാരുടെ ഒരു കുടുംബത്തിൽ ജന്മമെടുക്കുന്നു. ഈ കുടുംബത്തിലെ അംഗങ്ങളെല്ലാം യാഗാഗ്നിയായി ആരാധിക്കുന്നത് ജ്ഞാനത്തെയാണ്. എല്ലായ്പ്പോഴും സംവദിക്കുന്നത് പരബ്രഹ്മത്തെപ്പറ്റിയാണ്. പാരമ്പര്യമായി ബ്രഹ്മസുഖത്തെ അനുഭവിച്ചുവരുന്നവരാണ്. സന്തോഷത്തിന്റെ പുഷ്പവാടിയിൽ പഞ്ചമരാഗം മുഴക്കുന്ന രാപ്പാടികളാണ്. വിവേകജ്ഞാനത്തിന്റെ സ്വാദിഷ്ഠങ്ങളായ ഫലങ്ങൾ സമൃദ്ധിയായി കായ്ക്കുന്ന വൃക്ഷത്തണലിലാണ് അവർ ഇരിക്കുന്നത്. അവൻ ജനിക്കുമ്പോൾ തന്നെ ആത്മജ്ഞാനം അവനിൽ ഉദിക്കുന്നു. അരുണോദയത്തിൽ പ്രകാശം പരക്കുന്നതുപോലെ, ത്രികാലജ്ഞത്വം അവൻ യുവാവാകുന്നതിനുവേണ്ടി കാത്തുനിൽക്കാതെ അവന്റെ ബാല്യത്തിൽത്തന്നെ അവനെ പരിഗ്രഹിക്കുന്നു. അപ്പോൾ മുജ്ജന്മത്തിൽ സമ്പാദിച്ച ബുദ്ധിയും വിദ്യയും കലയും അവനെ സേവിക്കാനെത്തുകയും അവൻ ശാസ്ത്രങ്ങളെപ്പറ്റി സംസാരിച്ചു തുടങ്ങുകയും ചെയ്യുന്നു. യോഗഭ്രഷ്ടനായ ഇവൻ ജന്മമെടുത്ത കുലീനമായ കുടുംബത്തിൽ വന്നു പിറക്കുന്നതിനായി സ്വർഗ്ഗവാസികൾ ജപതപ ഹോമാദികൾ നടത്തുകയും മർത്ത്യലോകത്തെ പ്രശംസിച്ച് സ്തുതിഗീതങ്ങൾ പാടുകയും ചെയ്യുന്നു.

പൂർവ്വാഭ്യാസേന തേനൈവ
ഹ്രിയതേ ഹ്യവശോ ƒപി സഃ

**ജിജ്ഞാസുരപി യോഗസ്യ**
**ശബ്ദബ്രഹ്മാതിവർത്തതേ** 44

*യോഗഭ്രഷ്ടനായെങ്കിലും പൂർവ്വജന്മത്തിലെ യോഗാനുഷ്ഠാന സംസ്കാരവുമായി വന്നു ജനിക്കുന്നവൻ കഴിഞ്ഞകാലത്തെ യോഗാനുഷ്ഠാന സംസ്കാരം കൊണ്ടുതന്നെ ആത്മാന്വേഷണത്തിനു പ്രേരിതനായി ഭവിക്കുന്നു. ഈ ജന്മത്തിൽ യോഗത്തിന്റെ (ബ്രഹ്മപ്രാപ്തിയുടെ) സ്വരൂപമറിയണമെന്ന് ആഗ്രഹമെങ്കിലും ഉണ്ടാകുന്നവൻ ശബ്ദനിഷ്ഠമായ പ്രപഞ്ചാനുഭവത്തെ കടക്കാനിടവരുന്നു.*

ഇപ്പോൾ പൂർവ്വജന്മത്തിന്റെ അവസാനത്തിൽ കൈവരിച്ചിരുന്ന ജ്ഞാനം അവനു സ്വായത്തമാകുന്നു. ഭൂമിക്കടിയിൽ ഒളിഞ്ഞു കിടക്കുന്ന നിധി കണ്ടുപിടിക്കുന്നതിനു കഴിയുന്ന ദിവ്യാഞ്ജന മെഴുതിയ ദൃഷ്ടികൾ ഉള്ളവനെപ്പോലെ, ദുർഗ്രഹങ്ങളായ സിദ്ധാന്ത തത്ത്വങ്ങളെ ഗുരുവിന്റെ സഹായം കൂടാതെ അനായാസേന ഗ്രഹി ക്കുന്നതിന് അവനു കഴിയുന്നു. അനിയന്ത്രിതമായിരുന്ന അവന്റെ പ്രാഭവമുള്ള ഇന്ദ്രിയങ്ങൾ അവന്റെ മനോനിയന്ത്രണത്തിൽ വരുന്നു. മനസ്സ് പ്രാണവായുവിൽ ആമഗ്നമാവുന്നു. പ്രാണൻ ചിത്തത്തോട് കൂടി ചിദാകാശത്തിൽ ലയിക്കുന്നു. ഇതെങ്ങനെ സംഭവിക്കുന്നുവെന്ന് നമുക്കറിഞ്ഞുകൂടാ. എന്നാൽ പഴയകാലത്തെ പരിശീലനം കൊണ്ടു യോഗം അവനിൽ അനായാസേന പരിപുഷ്ടമായി വളരുകയും സമാധി അവനെ തേടിയെത്തുകയും ചെയ്യുന്നു. അപ്രകാരമുള്ള ഒരുവനെ യോഗവിദ്യയുടെ അധിഷ്ഠാനദേവനായ കാലഭൈരവനെപ്പോലെ കണക്കാക്കണം. യോഗത്തിന്റെ വിവിധ അവസ്ഥകളും ആദ്ധ്യാ ത്മികജ്ഞാനവും അവന്റെ അന്തരംഗത്തിൽ അങ്കുരിക്കുന്നു. അവൻ പരിത്യാഗത്തിന്റെ പാതയിലെ പരമസത്യമായ വൈരാഗ്യാനുഭവ ത്തിന്റെ മൂർത്തിമത്ഭാവമാണ്. പ്രാപഞ്ചികമായ അസ്തിത്വത്തിന്റെ അളവുകോലാണ് അവൻ. സുഗന്ധം ചന്ദനത്തിന്റെ രൂപം ധരിച്ചിരി ക്കുന്നതുപോലെ സന്തോഷം അവന്റെ രൂപം ധരിച്ചിരിക്കുന്നു. പരിപൂർണ്ണതയുടെ ഭണ്ഡാഗാരത്തിൽനിന്ന് ആവിർഭവിച്ചതുപോലെ കാണപ്പെടുന്ന അവൻ, ഒരു സത്യാന്വേഷി ആയിരിക്കുമ്പോൾത്തന്നെ അവന്റെ ആത്മീയവൈശിഷ്ട്യം പ്രത്യക്ഷമായി പ്രകടമാക്കുന്നു.

**പ്രയത്നാദ്യതമാനസ്തു**
**യോഗീ സംശുദ്ധ കില്ബിഷഃ**
**അനേകജന്മസംസിദ്ധഃ**
**തതോ യാതി പരാം ഗതിം** 45

***യോഗപഥത്തിൽ അവിരതം മുന്നേറാൻ പ്രയത്നിക്കുന്ന യോഗി പാപത്തിൽനിന്നു മോചിച്ചവനായി പല ജന്മങ്ങളിൽ ചെയ്ത***

*യോഗാഭ്യാസം കൊണ്ട് ജ്ഞാനസിദ്ധിയെ പ്രാപിച്ചതിന്റെ ശേഷം പരമപുരുഷാർത്ഥമായിരിക്കുന്ന മോക്ഷത്തെ പ്രാപിക്കുന്നു.*

എന്തുകൊണ്ടെന്നാൽ ലക്ഷോപലക്ഷം വർഷങ്ങളിലായി, ആയിരക്കണക്കിന് ജന്മങ്ങളിൽകൂടി, പ്രതിബന്ധങ്ങളെയെല്ലാം തരണം ചെയ്തുകഴിഞ്ഞിരിക്കുന്ന അവൻ ഇപ്പോൾ ആത്മസാക്ഷാൽക്കാരത്തിന്റെ തീരത്ത് അണഞ്ഞിരിക്കുന്നു. തന്മൂലം മോചനത്തിന്റെ വിജയത്തിനുവേണ്ട എല്ലാ ഉപകരണങ്ങളും സ്വാഭാവികമായി അവനെ പിന്തുടരുകയും അവൻ വിവേകജ്ഞാനത്തിന്റെ സിംഹാസനത്തിൽ ഉപവിഷ്ടനാവുകയും ചെയ്യുന്നു. പിന്നീട് ചിന്തയുടെ വേഗതയിൽ, അവൻ വിവേകത്തെ പിന്നിലാക്കി ചിന്തയ്ക്കുപോലും എത്താൻ കഴിയാത്ത ബ്രഹ്മത്തിൽ ലയിക്കുന്നു. മേഘരൂപമാകുന്ന മനസ്സ് അപ്രത്യക്ഷമാകുന്നു. ശ്വാസവായുവിന്റെ[1] സഹജമായ ഇളക്കം നിലയ്ക്കുന്നു. അതോടെ ചിദാകാശം ആത്മാവിൽ ലയിക്കുന്നു. വർണ്ണനാതീതമായ ആനന്ദമാണ് അപ്പോൾ അവൻ അനുഭവിക്കുന്നത്. പ്രണവമന്ത്രമായ ഓങ്കാരംപോലും അവന്റെ മുന്നിൽ ശിരസ്സ് താഴ്ത്തുന്നു. പദാവലികൾ അവന്റെ മുന്നിൽനിന്നു പിൻവാങ്ങുന്നു. അവൻ നിശ്ശബ്ദതയെ വേൾക്കുന്നു. ഇപ്രകാരം അവൻ പരമോന്നത ലക്ഷ്യമായ നിരാകാരബ്രഹ്മത്തിന്റെ മൂർത്തീകരണമായിത്തീരുന്നു. അനേകം ജന്മങ്ങളിൽകൂടി സംശയങ്ങളുടേയും അന്ധവിശ്വാസങ്ങളുടേയും അപജയങ്ങളുടേയും മാലിന്യങ്ങളെല്ലാം കഴുകിക്കളഞ്ഞ് അവൻ സ്വയം ശുദ്ധിവരുത്തിയിട്ടുണ്ട്. അതുകൊണ്ട് അവൻ ജനിക്കുന്ന അവസരത്തിൽത്തന്നെ ഈശ്വരനെ പ്രാപിക്കുവാനുള്ള സമയവും നിർണ്ണയം ചെയ്യപ്പെട്ടിരിക്കുന്നു. അവൻ ബ്രഹ്മാവസ്ഥയെ പരിഗ്രഹിക്കുകയും അതുമായി ഐക്യം പ്രാപിക്കുകയും ചെയ്യുന്നു. കാർമേഘങ്ങൾ ആകാശത്തിൽ അലിഞ്ഞുചേർന്ന് ഒന്നായി അപ്രത്യക്ഷമാകുന്നതുപോലെ, അവൻ ഈ ശരീരത്തിൽ സ്ഥിതിചെയ്യുമ്പോൾ തന്നെ പ്രപഞ്ചത്തിന്റെ ഉത്പത്തിയും ലയവുമായ ബ്രഹ്മവുമായി അലിഞ്ഞു ചേരുന്നു.

തപസ്വിഭ്യോ ƒധികോ യോഗീ
ജ്ഞാനിഭ്യോƒ പി മതോ ƒധികഃ
കർമ്മിഭ്യശ്ചാധികോ യോഗീ
തസ്മാദ് യോഗീ ഭവാർജ്ജുന. 46

*തപസ്സു ചെയ്യുന്നവർ, ശാസ്ത്രജ്ഞാനമുള്ളവർ, കർമ്മം ചെയ്യുന്നവർ എന്നിങ്ങനെയുള്ളവരെക്കാളും ധ്യാനയോഗി ശ്രേഷ്ഠനാകുന്നുവെന്നാണ് എന്റെ അഭിപ്രായം. അതിനാൽ ഹേ അർജ്ജുന, നീ മനസ്സിനെ സമനില അഭ്യസിപ്പിക്കുന്ന യോഗിയായി ഭവിച്ചാലും.*

**കർമ്മനിഷ്ഠരായ ആളുകൾ ബ്രഹ്മത്തെ പ്രാപിക്കണമെന്നുള്ള ആഗ്രഹത്തോടുകൂടി ധൈര്യത്തെ അവലംബിച്ചുകൊണ്ട്, അദ്ധ്യാപനം,**

അദ്ധ്യയനം, യജനം, യാജനം, ദാനം, പ്രതിഗ്രഹം തുടങ്ങിയ ബാഹ്യമായ യജ്ഞകർമ്മങ്ങളിൽ മുഴുകുന്നു. ഇതേ ഉദ്ദേശത്തോടുകൂടി ജ്ഞാനികൾ ജ്ഞാനത്തിൻെറ കഞ്ചുകവും ധരിച്ച് ഐഹിക ജീവിതത്തിൻെറ പോർക്കളത്തിൽ മൽപ്പിടുത്തം നടത്തുന്നു. ഇതേ ഇച്ഛയോടുകൂടി, നിമ്നോന്നതമായി ക്ലിഷ്ടമായതും വഴുവഴുക്കുന്നതുമായ തപസ്സിൻെറ കൊടുമുടികൾ കയറുന്നതിന് തപസ്വികൾ ശ്രമിക്കുന്നു. പരബ്രഹ്മവുമായുള്ള ഐക്യം എല്ലാ ഉപാസകരുടേയും ആരാധനാ ലക്ഷ്യമാണ്. യജ്ഞകർമ്മികൾക്ക് അത് യജ്ഞസാമഗ്രിയാണ്. ജ്ഞാനികൾക്ക് അതു ജ്ഞാനസാധനമാണ്. തപസ്വികൾക്ക് അത് തപോദേവതയാണ്. എല്ലാ സത്യാന്വേഷികൾക്കും എത്തിച്ചേരാവുന്ന ആ പരമസത്യവുമായി യോഗി താദാത്മ്യം പ്രാപിക്കുന്നു. ആയതിനാൽ യജ്ഞകർമ്മികളെല്ലാം അദ്ദേഹത്തെ അങ്ങേയറ്റം ബഹുമാനിക്കുന്നു. ജ്ഞാനികൾ അദ്ദേഹത്തിൻെറ മഹത്ത്വത്തെ അറിയുന്നു. തപസ്വികൾ അദ്ദേഹത്തെ ശ്രേഷ്ഠനായി കരുതുന്നു. അദ്ദേഹം മനുഷ്യശരീരത്തിൽ വസിക്കുകയാണെങ്കിൽ പോലും അദ്ദേഹത്തിൻെറ ഏകാഗ്രമായ മനസ്സ് ആത്മാവിനോടു ചേർന്ന് പരമാത്മാവിൽ ലയിക്കുമ്പോൾ അദ്ദേഹം അതിനോടൊപ്പം മഹത്ത്വമുള്ളവനായിത്തീരുന്നു. അങ്ങനെ യോഗത്തിൻെറ വീഥി ഇക്കാര്യത്തിൽ താപസവൃത്തിയുടെയോ കർമ്മകാണ്ഡത്തിൻെറയോ ധിഷണാശക്തിയുടെയോ വീഥികളേക്കാൾ ശ്രേഷ്ഠതരമാണ്. ഈ കാരണങ്ങൾ കൊണ്ടാണ്, അല്ലയോ പാണ്ഡുപുത്രാ, ഞാൻ നിന്നോട് ഹൃദയംഗമമായി പറയുന്നത്, നീ ഒരു യോഗിയാകണമെന്ന്.

യോഗിനാമപി സർവ്വേഷാം
മദ്ഗതേനാന്തരാത്മനാ
ശ്രദ്ധാവാൻ ഭജതേ യോ മാം
സ മേ യുക്തതമോ മതഃ 47

*ശ്രദ്ധാപൂർവ്വം എന്നിൽ ചിത്തമുറപ്പിച്ച് യാതൊരുവൻ എന്നെ ഭജിക്കുന്നുവോ, അവൻ എല്ലാ യോഗികളിലുംവെച്ച് ഉത്തമ യോഗിയാണെന്നാണ് എൻെറ അഭിപ്രായം.*

ഈ യോഗി ദേവാധിദേവനാണെന്ന് അറിഞ്ഞാലും. അവൻ എൻെറ സുഖ സർവ്വസ്വമാണ് — അല്ല എൻെറ ആത്മാവു തന്നെയാണ്. ഉപാസകൻ, ഉപാസന, ഉപാസനാവിഷയം എന്നീ ഭക്തിയുടെ മൂന്ന് ഉപകരണങ്ങളും ഉൾക്കൊള്ളുന്ന ത്രിമൂർത്തിയാണ് ഞാനെന്ന്, അവന് നിരന്തരമായ അനുഭവം ഉണ്ട്. കൂടാതെ ഞാനും എൻെറ ഭക്തനും തമ്മിൽ നിലനില്ക്കുന്ന വാത്സല്യം വാക്കുകളാൽ വർണ്ണിക്കുവാൻ വിഷമമാണ്. ഞാൻ ദേഹവും അവൻ ദേഹിയുമാണ് എന്നുള്ള ഉപമയ്ക്കു മാത്രമേ ഞങ്ങളുടെ പ്രേമപൂർവ്വമായ ഐക്യത്തെപ്പറ്റി വർണ്ണിക്കുന്നതിനു കഴിയുകയുള്ളു.

സഞ്ജയൻ ധൃതരാഷ്ട്രനോടു പറഞ്ഞു: ഭക്തന്മാരാകുന്ന ചകോരപക്ഷികൾക്കു സന്തോഷം പ്രദാനംചെയ്യുന്ന സോമ ബിംബമാകുന്ന ശ്രീകൃഷ്ണൻ, ശ്രേഷ്ഠമായ ഗുണങ്ങളുടെ സാഗര മാകുന്ന ഭഗവാൻ, ത്രൈലോക്യത്തിനും രാജാവാകുന്ന താമരക്കണ്ണൻ ഇപ്രകാരം പറഞ്ഞു. തന്റെ ഉപദേശം കേൾക്കുന്നതിനുള്ള ആഗ്രഹം അർജ്ജുനന് ദ്വിഗുണീഭവിച്ചുവെന്നു യദുകുലനാഥനു ബോദ്ധ്യമായി. അർജ്ജുനന്റെ മനോവികാരങ്ങൾ ഒരു മുകുരത്തിലെന്നപോലെ അവന്റെ മുഖത്തു പ്രത്യക്ഷമായിക്കണ്ടപ്പോൾ ശ്രീകൃഷ്ണന്റെ ഹൃദയം പുളകംകൊണ്ടു.

ജ്ഞാനേശ്വരൻ പറയുന്നു:

ഭഗവാനുണ്ടായ സന്തോഷത്തിന്റെ പ്രേരണയാൽ അദ്ദേഹം ശേഷിച്ച കഥാഭാഗങ്ങൾ പറയുന്നതാണ് അടുത്ത അദ്ധ്യായം. അത് ശാന്തിരസം വളരെ വ്യക്തമായി പ്രകടമാക്കുകയും ജ്ഞാനത്തിന്റെ ബീജങ്ങൾ അടങ്ങിയ ഭാണ്ഡം തുറക്കുകയും ചെയ്യുന്നതാണ്. അപ്പോഴുണ്ടാകുന്ന ധാർമ്മികവികാരങ്ങളുടെ അതിവർഷം ശ്രോതാക്കളുടെ മനസ്സിനെ ആർദ്രമാക്കുകയും അവരുടെ ചിത്തം ജ്ഞാനത്തിന്റെ വിത്തുകൾ വിതയ്ക്കാൻ തക്കവണ്ണം രൂപാന്തര പ്പെടുകയും ചെയ്യുന്നതാണ്. ശ്രോതാക്കളുടെ ഏകാഗ്രത ഈ മൺതിട്ടയുടെ അധികമായ ഈർപ്പം ഇല്ലാതാക്കിക്കളഞ്ഞിരിക്കുന്നു. ഇവിടെ മഹത്തായ സിദ്ധാന്തങ്ങൾ വിതയ്ക്കാൻ നിവൃത്തിനാഥ് ആഗ്രഹിക്കുന്നു. അദ്ദേഹം അതിന്റെ ബീജങ്ങൾ എന്റെ ഹൃദയ ത്തിലും കൈകൾ എന്റെ ശിരസ്സിലുംവെച്ച് എന്നെ അനുഗ്രഹിച്ചിരി ക്കുന്നു. തന്മൂലം എന്റെ നാവിൽനിന്നുതിരുന്ന ഏതു വാക്കും മഹാത്മാക്കളായ ശ്രോതാക്കളുടെ ഹൃദയം തുളച്ചുകയറും. ശ്രീകൃഷ്ണൻ അർജ്ജുനനോട് പറഞ്ഞത് എന്താണെന്ന് ഞാൻ പറയാം. അതു നിങ്ങൾ ശരിക്കും ശ്രദ്ധിക്കുകയും ബുദ്ധിപൂർവ്വം അതിനെപ്പറ്റി ചിന്തിക്കുകയും വേണം. തദനന്തരം ഈ സിദ്ധാന്തങ്ങളെ നിങ്ങളുടെ മനസ്സിൽ സൂക്ഷിക്കുകയും വേണം. അത് എപ്പോഴും നിങ്ങളെ സന്തോഷിപ്പിക്കും.

ഓം തത് സത്
ഇതി ശ്രീമദ് ഭഗവദ്ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുന സംവാദേ
ധ്യാനയോഗോ നാമ
ഷഷ്ഠോ*f*ദ്ധ്യായഃ

*ധ്യാനയോഗം എന്ന*
*ആറാം അദ്ധ്യായം കഴിഞ്ഞു*

അദ്ധ്യായം ഏഴ്

# ജ്ഞാനവിജ്ഞാനയോഗം

*ശ്രീ ഭഗവാൻ ഉവാച:*

മയ്യാസക്തമനാഃ പാർത്ഥ!
യോഗം യുഞ്ജന്മദാശ്രയഃ
അസംശയം സമഗ്രം മാം
യഥാ ജ്ഞാസ്യസി തച്ഛൃണു. 1

*ഹേ അർജ്ജുനാ, എന്നിൽ ആസക്തചിത്തനായി, എന്നെത്തന്നെ ആശ്രയിച്ച് യോഗം ശീലിക്കുന്നതായാൽ എപ്രകാരം എന്നെ പൂർണമായി സംശയംകൂടാതെ നീ അറിയുമോ അതിനെ കേട്ടുകൊള്ളുക.*

ജ്ഞാനം തേƒഹം സവിജ്ഞാനം
ഇദം വക്ഷ്യാമ്യശേഷതഃ
യജ് ജ്ഞാത്വാ നേഹ ഭൂയോƒന്യത്
ജ്ഞാതവ്യമവശിഷ്യതേ. 2

*ഏതൊന്നറിഞ്ഞു കഴിഞ്ഞാൽ പിന്നെ ഇവിടെ വേറൊന്നും അറിയേണ്ടതായി ശേഷിക്കുന്നില്ലയോ, ഈ ജ്ഞാനത്തെ അനുഭവ ജ്ഞാനസഹിതം പൂർണമായിട്ട് ഞാൻ നിനക്കുപദേശിച്ചു തരാം.*

ഭഗവാൻ കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു:

അല്ലയോ പാർത്ഥ, നീ യോഗജ്ഞാനംകൊണ്ടു സമ്പന്നനായിരിക്കുന്നു. ഇപ്പോൾ നിനക്ക് എല്ലാ സിദ്ധാന്തപരമായ അറിവിനെ (ജ്ഞാനം)പ്പററിയും അനുഭവജ്ഞാനത്തെ(വിജ്ഞാനം)പ്പററിയും ഞാൻ ഉപദേശിക്കാം. തന്മൂലം നിന്റെ കരതലത്തിലിരിക്കുന്ന ഒരു രത്നംപോലെ നിനക്ക് എന്നെ അറിയാൻ കഴിയും. അനുഭവജ്ഞാനം അഥവാ പ്രാപഞ്ചികജ്ഞാനം ഉണ്ടായിരിക്കേണ്ടത് എന്തിനാണെന്നു നിനക്കു സംശയം തോന്നാം. എന്നാൽ അതിന്റെ ആവശ്യകത എന്താണെന്നു നീ അറിഞ്ഞിരിക്കണം. കരയ്ക്കു കെട്ടിയിടപ്പെട്ട ഒരു വള്ളം നിശ്ചലമായി നിൽക്കുന്നതുപോലെ, പരമാർത്ഥജ്ഞാനം ഉണ്ടാകുമ്പോൾ ബുദ്ധിയുടെ കണ്ണുകൾ അടയുന്നു. ബുദ്ധിക്കു പ്രവേശനം ലഭിക്കാത്തതും ചിന്ത പിൻവാങ്ങുന്നതും യുക്തിക്കു

തുളച്ചുകയറാൻ കഴിയാത്തതുമായ അവസ്ഥയാണു പരമാർത്ഥജ്ഞാനംകൊണ്ടു ലഭിക്കുന്നത്. പ്രപഞ്ചവിഷയങ്ങളിലുള്ള അനുഭവജ്ഞാനം വിജ്ഞാനമാണ്. അതു പരമാർത്ഥജ്ഞാനത്തിൽനിന്നും തികച്ചും വ്യത്യസ്തമാണ്. പ്രപഞ്ചം മുഴുവനും സത്യമാണെന്നുള്ള വിശ്വാസം അജ്ഞാനമാണ്. ജ്ഞാനം, വിജ്ഞാനം, അജ്ഞാനം എന്നീ മൂന്നിനേയും തമ്മിൽ തിരിച്ചറിയാൻ കഴിയണം. പരമാർത്ഥജ്ഞാനം അജ്ഞാനത്തെ അകററുകയും വിജ്ഞാനത്തെ വെന്തെരിച്ചു കരിക്കട്ടയാക്കുകയും ചെയ്യുന്നു. അത് ആത്മാവിനെപ്പററി അറിയുന്നതിന് ഒരുവനെ സഹായിക്കുന്നു. ആ അവസ്ഥയിലെത്തുമ്പോൾ വ്യാഖ്യാതാവ് അതെപ്പററിയുള്ള എല്ലാ പ്രതിപാദനവും അവസാനിപ്പിക്കുന്നു. അതെപ്പററി കൂടുതലായി കേൾക്കണമെന്നുള്ള ആഗ്രഹം ശ്രോതാക്കൾക്ക് ഇല്ലാതാകുന്നു. ചെറുതും വലുതുമെന്നുള്ള ഭേദചിന്തകളെല്ലാം അവസാനിക്കുന്നു. ഈ പരമാർത്ഥജ്ഞാനം എന്തെന്നു ഞാൻ വിശദീകരിക്കാം. അതെപ്പററി അല്പമെങ്കിലും അറിയാൻ കഴിഞ്ഞാൽ നിൻെറ മനസ്സിനു വളരെ സമാധാനം ലഭിക്കും.

മനുഷ്യാണാം സഹസ്രേഷു
കശ്ചിദ് യതതി സിദ്ധയേ
യതതാമപി സിദ്ധാനാം
കശ്ചിന്മാം വേത്തി തത്ത്വതഃ 3

*അനേകം മനുഷ്യരുടെ ഇടയിൽ കഷ്ടിച്ച് ഒരുവൻ പൂർവപുണ്യവശാൽ ആത്മജ്ഞാനസിദ്ധിക്കായിക്കൊണ്ട് പ്രയത്നം ചെയ്യുന്നു. അവരുടെ ഇടയിൽതന്നെ കഷ്ടിച്ച് ഒരുവൻ പരമാത്മാവായിരിക്കുന്ന എന്നെ (മൽപ്രസാദംകൊണ്ട്) പരമാർത്ഥമായി അറിയുന്നു.*

യഥാർത്ഥത്തിൽ വളരെ കുറച്ച് ആളുകൾ മാത്രമേ പരമാർത്ഥജ്ഞാനം ആഗ്രഹിക്കാറുള്ളു. അവരിൽ വിരളമായിട്ട് ഒരുവനു മാത്രമേ എന്നെ അറിയാൻ കഴിയുന്നുള്ളു. ശൗര്യവും പരാക്രമവുമുള്ള വ്യക്തികളെ തിരഞ്ഞെടുത്താണ് ലക്ഷത്തോളംപേർവരുന്ന സൈന്യത്തെ സംഘടിപ്പിക്കുന്നത്. എന്നാൽ അവരിൽ ഒരുവൻ മാത്രമേ വിജയലക്ഷ്മിയുടെ സിംഹാസനത്തിൽ ഇരിക്കുന്നതിന് ഇടയാവുന്നുള്ളു. മററുള്ളവരെല്ലാം ആയുധങ്ങൾക്ക് ആഹാരമായിത്തീരുന്നു. അതുപോലെ ആത്മജ്ഞാനത്തിൻെറ പെരുവെള്ളത്തിലേക്ക് എടുത്തുചാടുന്ന അനവധിയാളുകളിൽ അപൂർവമായി ചിലർ മാത്രമേ മറുകരയെത്തുന്നുള്ളു. ഈ ജ്ഞാനം സാധാരണമായിട്ടുള്ളതല്ല. ഇതെപ്പററി ഞാൻ പിന്നാലെ വിശദീകരിക്കാം. ഇപ്പോൾ വിജ്ഞാനത്തെപ്പററി, പ്രാപഞ്ചികജ്ഞാനത്തെപ്പററി, ഞാൻ നിന്നോടു പറയാം.

ഭൂമിരാപോƒനലോ വായുഃ
ഖം മനോ ബുദ്ധിരേവ ച

അഹങ്കാരമിതീയം മേ
ഭിന്നാ പ്രകൃതിരഷ്ടധാ. 4

*എൻെറ പ്രകൃതി (മായയെന്ന ഈ ശക്തി) തന്നെ ഭൂമി, ജലം, അഗ്നി, വായു, ആകാശം, മനസ്സ്, ബുദ്ധി, അഹങ്കാരം എന്നിങ്ങനെ എട്ടുവിധമായി വേർതിരിഞ്ഞിരിക്കുന്നു.*

അല്ലയോ പാർത്ഥ, ശ്രദ്ധിക്കുക. പ്രതിബിംബങ്ങൾ നമ്മുടെ ശരീരത്തിൻെറ തന്നെ നിഴലുകൾ ആയിരിക്കുന്നതുപോലെ, മൂലതത്ത്വത്തിനാധാരമായ വസ്തു എൻെറ പ്രതിച്ഛായയായ മായ എന്ന ശക്തിയാണ്. അതിനു പ്രകൃതി എന്നുപറയുന്നു. അതിന് എട്ടു ഭാഗങ്ങളാണുള്ളത്. ജഗത്രയം അതിൽ നിന്നുത്ഭവിക്കുന്നു. ഈ എട്ടു വിഭാഗങ്ങൾ ഏതൊക്കെയാണെന്നുനിനക്കറിയണമെങ്കിൽ പറയാം, കേട്ടോളൂ. ഭൂമി, ജലം, അഗ്നി, വായു, ആകാശം, മനസ്സ്, ബുദ്ധി, അഹങ്കാരം എന്നിവയാണ് അവ.

അപരേയമിതസ്ത്വന്യാം
പ്രകൃതിം വിദ്ധി മേ പരാം
ജീവഭൂതാം മഹാബാഹോ!
യയേദം ധാര്യതേ ജഗത്. 5

*അല്ലയോ മഹാബാഹോ! മേൽ എട്ടുവിധമായി വിഭാഗിക്കപ്പെട്ട ഈ പ്രകൃതി അപരാ പ്രകൃതിയാണ്. എന്നാൽ ഇതിൽനിന്നു ഭിന്നമായും ജീവസ്വരൂപമായും ഈ ജഗത്തിനെ ധരിച്ചുകൊണ്ടിരിക്കുന്നതുമായ എൻെറ പ്രകൃതിയെ പരാ പ്രകൃതിയെന്ന് അറിഞ്ഞാലും.*

ഈ എട്ടു വിഭാഗങ്ങളുടെ സമതുലിതാവസ്ഥയാണ് എൻെറ ഉത്കൃഷ്ടപ്രകൃതി (പരാപ്രകൃതി). അതിനെ ജീവനെന്നു പറയുന്നു. അത് അചേതനമായ വസ്തുക്കൾക്കു ജീവൻ നൽകുകയും ജീവജാലങ്ങളെ ചരിപ്പിക്കുകയും ചെയ്യുന്നു. മനസ്സ് ദുഃഖവും വിഭ്രാന്തിയും അനുഭവിക്കുന്നതിന് അതു കാരണമായിത്തീരുന്നു. ബുദ്ധിക്കു ബോധനശക്തി ഉണ്ടാക്കിക്കൊടുക്കുന്നതു മായയുമായിട്ടുള്ള അതിൻെറ സംസർഗ്ഗംകൊണ്ടാണ്. അതിൽനിന്ന് ഉത്ഭൂതമാകുന്ന അഹന്തയുടെ വൈഭവം ലോകത്തെ നിലനിർത്തുകയും പ്രവർത്തിപ്പിക്കുകയും ചെയ്യുന്നു.

ഏതദ്യോനീനി ഭൂതാനി
സർവ്വാണീത്യുപധാരയ
അഹം കൃത്സ്നസ്യ ജഗതഃ
പ്രഭവഃ പ്രളയസ്തഥാ. 6

*സ്ഥാവരജംഗമാത്മകങ്ങളായിരിക്കുന്ന എല്ലാ പ്രപഞ്ചഘടക*

*ങ്ങളും ഈ രണ്ടുവക പ്രകൃതികളും കൂടിക്കലർന്ന് ഉണ്ടായവയാകുന്നു. ഈ രണ്ടു പ്രകൃതികൾ മൂലമായി സർവജ്ഞനായും ഈശ്വരനായുമിരിക്കുന്ന ഞാൻ സകല ജഗത്തിൻേറയും ഉത്ഭവസ്ഥാനവും ലയസ്ഥാനവും ആണെന്നറിഞ്ഞാലും.*

സൂക്ഷ്മപ്രകൃതി സ്ഥൂലപ്രകൃതിയുമായി സംയോജിക്കുമ്പോൾ സൃഷ്ടിക്കപ്പെടുന്ന വസ്തുക്കൾ അനന്തമാണ്. അങ്ങനെയാണ് നാല് ഇനത്തിൽപെട്ട ജീവജാലങ്ങൾ ഭൂമിയിലുണ്ടാകുന്നത്. മൂല്യത്തിൻെറ കാര്യത്തിൽ തുല്യമാണെങ്കിലും ഈ ജീവികളെയൊക്കെ വേർതിരിച്ചിരിക്കുന്നത് വ്യത്യസ്തമായിട്ടാണ്. ഈ വർഗ്ഗങ്ങൾ മൊത്തം എൺപത്തിനാലുലക്ഷത്തോളം വരും. കൂടാതെ പ്രധാനവർഗ്ഗങ്ങളുടെ ഉപവർഗ്ഗങ്ങളായി വേറെയും അനവധിയുണ്ട്. ഇവയെല്ലാം കൂടി വായുമണ്ഡലം നിറഞ്ഞുകവിയുന്നു. ഖജനാവിൽ നാണയങ്ങൾ നിറയ്ക്കുന്നതുപോലെ ഉൽപത്തിയുടെ ഗർഭഗൃഹത്തിൽ ഈ ജീവജാലങ്ങൾ കുമിഞ്ഞുകൂടുന്നു. ഇപ്രകാരം പ്രകൃതി പഞ്ചഭൂതങ്ങളിൽനിന്ന് എണ്ണമററവിധം ജീവജാലങ്ങളാകുന്ന നാണയങ്ങളെ സൃഷ്ടിക്കുന്നു. ദിവ്യമായ പ്രകൃതിക്കല്ലാതെ മററാർക്കും അതിൻെറ എണ്ണം തിട്ടപ്പെടുത്താൻ സാധ്യമല്ല. ഈ നാണയങ്ങളെ പരിശോധിച്ച ശേഷം പ്രകൃതി അവയെ ഗുണീഭവിപ്പിക്കുകയും വീണ്ടും ഉരുക്കുകയും അങ്ങനെ ഓരോ വ്യക്തിയുടേയും കർമ്മത്തിനനുസൃതമായി അവയെ പ്രചരിപ്പിക്കുകയും ചെയ്യുന്നു. അപ്പോൾ അവ നന്മയുടേയും തിന്മയുടേയും സൽക്കർമ്മങ്ങളുടേയും ദുഷ്കർമ്മങ്ങളുടേയും വ്യാപാരത്തിൽ വ്യാപരിക്കുന്നു.

ഈ അലങ്കാരം ഉപേക്ഷിച്ചിട്ടു ഞാൻ നേരിട്ടു കാര്യം പറയാം. വിവിധ രൂപവും നാമവുമുള്ള ഈ പ്രപഞ്ചസൃഷ്ടികളെ മുഴുവൻ നിരത്തിയിരിക്കുന്നത് പ്രകൃതിയാണ്. പ്രകൃതി എൻെറ നിഴലല്ലാതെ മറെറാന്നുമല്ല. അങ്ങനെ ഈ പ്രപഞ്ചത്തിൻെറ ആരംഭവും മധ്യവും അവസാനവും ഞാൻതന്നെയാണെന്നറിയുക.

മത്തഃ പരതരം നാന്യത്
കിഞ്ചിദസ്തി ധനഞ്ജയ
മയി സർവ്വമിദം പ്രോതം
സൂത്രേ മണിഗണാ ഇവ 7

*അല്ലയോ അർജ്ജുന, എന്നിൽനിന്ന് അന്യമായി വേറെ ഒന്നുമില്ല. നൂൽചരടിൽ കോർത്ത രത്നങ്ങളെന്നപോലെ ഈ കാണുന്ന പ്രപഞ്ചമെല്ലാം എന്നിൽ കോർക്കപ്പെട്ടിരിക്കുന്നു.*

മരീചികയുടെ ഉത്ഭവം സൂര്യകിരണങ്ങളിൽ നിന്നല്ലാതെ സൂര്യനിൽനിന്നു തന്നെയാണെന്നു നാം മനസ്സിലാക്കുന്നു. അതുപോലെ മായയിൽനിന്നു സൃഷ്ടിക്കപ്പെട്ട ഈ പ്രപഞ്ചം അപ്രത്യക്ഷമാകുമ്പോൾ ഞാൻമാത്രം നിലനിൽക്കുന്നുവെന്നറിയുക. അങ്ങനെ

ഗോചരവും അഗോചരവുമായ എല്ലാം എന്നിൽ അധിവസിക്കുന്നു. നൂൽചരടിൽ കോർത്ത രത്നങ്ങളെന്നപോലെ ഈ കാണുന്ന ജഗത്തെല്ലാം എന്നിൽ കോർക്കപ്പെട്ടിരിക്കുന്നു. സ്വർണ്ണമണികൾ സ്വർണ്ണച്ചരടിൽ കോർത്തിണക്കിയിരിക്കുന്നതുപോലെ, ഈ ലോകത്തിന്റെ അകവും പുറവും എന്നാൽ താങ്ങിനിർത്തപ്പെട്ടിരിക്കുന്നു.

രസോ$f$ഹമപ്സു കൗന്തേയ
പ്രഭാസ്മി ശശിസൂര്യയോഃ
പ്രണവഃ സർവ്വവേദേഷു
ശബ്ദഃ ഖേ പൗരുഷം നൃഷു 8

പുണ്യോ ഗന്ധഃ പൃഥിവ്യാം ച
തേജശ്ചാസ്മി വിഭാവസൗ
ജീവനം സർവ്വഭൂതേഷു
തപശ്ചാസ്മി തപസ്വിഷു. 9

*അല്ലയോ അർജ്ജുന, വെള്ളത്തിലുള്ള രസം ഞാനാകുന്നു. സൂര്യചന്ദ്രന്മാരിലുള്ള പ്രകാശം ഞാനാകുന്നു. സകല വേദങ്ങളിലുമുള്ള ഓങ്കാരവും ആകാശത്തിലുള്ള ശബ്ദവും പുരുഷന്മാരിലുള്ള പൗരുഷവും ഞാൻ തന്നെയാകുന്നു.*

*ഭൂമിയിലുള്ള സുഗന്ധവും അഗ്നിയിലുള്ള പ്രകാശവും ഞാനാകുന്നു. അപ്രകാരംതന്നെ യാതൊന്നു നിമിത്തമായിട്ടാണ് സകലപ്രാണികളും ജീവിക്കുന്നത്, ആ പ്രാണനും തപസ്വികളിലുള്ള തപസ്സും ഞാനാകുന്നു.*

ജലത്തിന്റെ രസവും വായുവിന്റെ സ്പർശവും സൂര്യചന്ദ്രന്മാരിലുള്ള പ്രകാശവും ഞാനാണെന്നറിയുക. ഭൂമിയുടെ ഗന്ധവും ആകാശത്തിലുള്ള ശബ്ദവും വേദങ്ങളിലുള്ള ഓങ്കാരവും ഞാനാകുന്നു. അഹങ്കാരത്തിന്റെ കാതലായി മനുഷ്യനിൽ കാണുന്ന പൗരുഷം ഞാൻ തന്നെയാണെന്നു നിന്നോടു പറയട്ടെ. അഗ്നിയുടെ ആവരണം എടുത്തുമാററുമ്പോൾ യഥാർത്ഥ തേജസ്സ് ദൃശ്യമാകുന്നു. ആ തേജസ്സ് ഞാനാകുന്നു. ജഗത്തിലൊട്ടാകെ വിവിധ വർഗ്ഗങ്ങളിലായി ജീവജാലങ്ങൾ ജനിക്കുകയും വിവിധരീതിയിൽ അവ നിലനിൽക്കുകയുംചെയ്യുന്നു. അവയുടെ സഹജമായ പ്രകൃതം അനുസരിച്ച് ചിലത് വായുവിനേയും ചിലത് പുല്ലിനേയും ചിലത് ആഹാരത്തേയും മററു ചിലതു വെള്ളത്തേയും ആശ്രയിച്ചു ജീവിക്കുന്നു. ഇപ്രകാരം ഓരോ ജീവിയിലും വ്യത്യസ്തമായി കാണുന്ന ജീവിതമാർഗ്ഗം സ്വാഭാവികമാണെന്നു തോന്നുന്നുണ്ടെങ്കിലും ആ ജീവിതമാർഗ്ഗങ്ങളിലെല്ലാം ഞാൻ അഭിന്നമായി അധിവസിക്കുന്നു.

ബീജം മാം സർവ്വഭൂതാനാം
വിദ്ധി പാർത്ഥ സനാതനം

ബുദ്ധിർബുദ്ധി മതാമസ്മി
തേജസ്തേജസ്വിനാമഹം. 10

ബലം ബലവതാമസ്മി
കാമരാഗവിവർജ്ജിതം
ധർമ്മാവിരുദ്ധോ ഭൂതേഷു
കാമോ$f$സ്മി ഭരതർഷഭ. 11

*അല്ലയോ അർജ്ജുന, പരമാത്മാവായ എന്നെ സകല ഭൂതങ്ങളുടേയും നിത്യമായ ആദികാരണമാണെന്നറിഞ്ഞാലും. ബുദ്ധിശാലികളുടെ സൂക്ഷ്മബുദ്ധിയും പ്രഗത്ഭന്മാരുടെ പ്രാഗത്ഭ്യവും ഞാനാണെന്നറിഞ്ഞാലും.*

*അല്ലയോ ഭരതർഷഭ, ബലവാന്മാരുടെ കാമരാഗാദികളെ നിയന്ത്രിച്ച് സ്വധർമ്മമനുഷ്ഠിക്കാനുള്ള സാമർത്ഥ്യവും ഞാനാകുന്നു. ജീവികളിൽ ആത്മസാക്ഷാത്കാരത്തിനു തടസ്സമുണ്ടാകാത്ത വിധമുള്ള ലൗകികസുഖാഭിലാഷവും ഞാനാകുന്നു.*

ഞാൻ ജനനവും ആരംഭവും ഇല്ലാത്ത സ്വയംജാതനും ലോകത്തിൻെറ ബീജവുമാണ്. അതിൻെറ അങ്കുരം സൃഷ്ടിസമയത്ത് അന്തമില്ലാത്ത ആകാശത്തോളം വിസ്തൃതിയിൽ വളരുകയും ലോകാവസാനത്തിൽ പവിത്രമായ ഓങ്കാരത്തിൻെറ അ, ഉ, മ് എന്ന മൂന്നക്ഷരങ്ങളെയും വിഴുങ്ങുകയും ചെയ്യുന്നു. പ്രപഞ്ചം നിലനിൽക്കുന്നിടത്തോളം അത് പ്രപഞ്ചത്തിൻെറ ആകാരവും പ്രപഞ്ചം അവസാനിക്കുമ്പോൾ അത് നിരാകാരവും ആയിത്തീരുന്നു. ദേഹവും ദേഹിയും തമ്മിലുള്ള വിവേചനപരമായ ജ്ഞാനവുമായി ഈ അറിവിനെ യോജിപ്പിക്കുമ്പോൾ അത്യന്തം നിഗൂഢമായ ഈ അറിവിൻെറ അർത്ഥവും മൂല്യവും നിനക്കു കൂടുതൽ മനസ്സിലാക്കാൻ കഴിയും.

ഈ സംസാരം അങ്ങനെ നിൽക്കട്ടെ. ചുരുക്കിപ്പറഞ്ഞാൽ ഞാൻ തപസ്വിയുടെ തപശ്ചര്യയും ബലവാൻെറ ബലവും ബുദ്ധിശാലിയുടെ ബുദ്ധിയും ആകുന്നു. കർത്തവ്യനിർവഹണത്തിനും ധനസമ്പാദനത്തിനുംവേണ്ടി അതിമോഹത്തോടെ പ്രവർത്തിക്കുന്ന മനുഷ്യനിൽ കാണുന്ന ഇച്ഛയുടെ കാതൽ ഞാനാകുന്നു. കാമം സാധാരണയായി ഇന്ദ്രിയങ്ങളുടെ ആജ്ഞയനുസരിച്ചു പ്രവർത്തിക്കുന്നു. അതു വികാരങ്ങളുടെ അടിമയുമാണ്. എന്നാൽ പരിശുദ്ധമായ ആഗ്രഹം കർത്തവ്യപാലനത്തിൻെറ നിയമങ്ങൾക്കു വിരുദ്ധമായി പ്രവർത്തിക്കുന്നതിന് അനുവദിക്കുകയില്ല. ഈ കാമം അവിഹിതകർമ്മങ്ങളുടെ ഊടുവഴി വിട്ട് വിഹിതകർമ്മങ്ങളുടെ രാജവീഥിയിൽ കൂടി മുന്നോട്ടുപോകുമ്പോൾ ആത്മനിയന്ത്രണമാകുന്ന ദീപയഷ്ടി എപ്പോഴും അയാൾക്കു പ്രകാശം നൽകുന്നുണ്ടായിരിക്കും. അപ്പോൾ അവൻ അവൻെറ ഐഹികകർമ്മങ്ങൾ ശരിയായി നിർവഹിക്കുന്നു.

അത് അവന്റെ മോക്ഷപ്രാപ്തിക്കു സഹായകമായിത്തീരുന്നു. അങ്ങനെ പ്രാപഞ്ചികജീവിതം നയിക്കുന്നവർക്കും മോക്ഷം ലഭിക്കുന്നു. മേൽപ്രകാരം നിയന്ത്രിക്കപ്പെട്ട കാമമാണ് എല്ലാ ജീവജാലങ്ങളുടേയും ഉത്പത്തിയുടെ ഉറവിടം. ഈ കാമം ഞാനാകുന്നു. ഞാൻ എന്തിനാണ് ഇതെപ്പററിയെല്ലാം വീണ്ടും വീണ്ടും പറയുന്നത്! ചുരുക്കിപ്പറഞ്ഞാൽ സമസ്തസൃഷ്ടിയും എന്നിൽനിന്നു വിടർന്ന് വ്യാപിച്ചിട്ടുള്ളതാണെന്നറിയുക.

യേ ചൈവ സാത്വികാ ഭാവാ
രാജസാസ്താമസാശ്ച യേ
മത്ത ഏവേതി താൻ വിദ്ധി
ന ത്വഹം തേഷു തേ മയി 12

*സാത്വികമായും രാജസമായും താമസമായും യാതൊരു വസ്തുക്കളാണുള്ളത്, അവയെല്ലാം എന്നിൽനിന്ന് ഉണ്ടായവയാണെന്നറിഞ്ഞാലും. ഇങ്ങനെയാണെങ്കിലും ഞാൻ അവയിൽ ഇരിക്കുന്നില്ല. എന്നാൽ അവയെല്ലാം എന്നിലിരിക്കുന്നു.*

മനസ്സിന്റെ മൂന്നു വ്യത്യസ്തഭാവങ്ങളായ സത്വം, രജസ്സ്, തമസ്സ് എന്നിവ എന്നിൽനിന്ന് ഉത്ഭവിച്ചിട്ടുള്ളതാണെന്നറിയുക. എന്നാൽ സ്വപ്നത്തിന്റെ അഗാധകയത്തിൽ ജാഗ്രദവസ്ഥയെ ജലനിമഗ്നമാക്കാൻ കഴിയാത്തതുപോലെ, ഞാൻ അവയിലൊന്നിലും ഇല്ല. ഒരു വിത്തിൽ കട്ടിപിടിച്ച നീര് സ്ഥിതിചെയ്യുന്നു. ആ വിത്തുമുളച്ച് വലിയ തടിയാകുന്നു. എങ്കിലും ആ തടിക്ക് വിത്തിന്റെ സ്വഭാവം ഉണ്ടെന്നു പറയാൻ കഴിയുമോ? അതുപോലെ എന്നിൽനിന്നു പലവിധത്തിലുമുള്ള രൂപാന്തരങ്ങൾ സംഭവിക്കുന്നു. എങ്കിലും എന്റെ അസ്തിത്വത്തിന് ഒരു വിപരിണാമവും ഉണ്ടാകുന്നില്ല. ഞാൻ സർവവ്യാപിയാണ്. എനിക്കു സഹജമായ സ്വഭാവലക്ഷണങ്ങളൊന്നുമില്ല. കാർമുകിൽ ആകാശത്തു പ്രത്യക്ഷപ്പെടുന്നു. എന്നാൽ ആകാശം അവയെ ഉൾക്കൊള്ളുന്നില്ല. മേഘത്തിൽനിന്നു മാരിചൊരിയുന്നു. പക്ഷേ മഴവെള്ളത്തിൽ മേഘം ഇല്ല. ജലദങ്ങൾ കൂട്ടിമുട്ടുമ്പോൾ മിന്നൽപിണർ ഉണ്ടാകുന്നു. എന്നാൽ മിന്നൽപിണരിൽ ജലം ഉണ്ടോ? അഗ്നിയിൽ നിന്നു ധൂമം ഉണ്ടാകുന്നു. പക്ഷേ ധൂമത്തിൽ അഗ്നിയില്ല. അതുപോലെ എല്ലാ പരിണാമങ്ങളും എന്നിൽനിന്നു ജാതമാകുന്നു. എന്നാൽ ഞാൻ അവയിലൊന്നിലും ഇല്ലതന്നെ.

ത്രിഭിർഗുണമയൈർ ഭാവൈ-
രേഭിഃ സർവ്വമിദം ജഗത്
മോഹിതം നാഭിജാനാതി
മാമേഭ്യഃ പരമവ്യയം. 13

*ഈ സത്വരജസ്തമോരൂപങ്ങളായ മൂന്നു ഗുണഭാവങ്ങളാൽ മോഹിതന്മാരാകയാൽ സകല പ്രാണികളും ഇവയിൽനിന്നു ഭിന്നനായും നാശരഹിതനായുമിരിക്കുന്ന എന്നെ അറിയുന്നില്ല.*

ജലത്തിൽനിന്നുണ്ടായ ജലാഞ്ചലം ജലത്തെ മൂടുന്നു. കാർമേഘങ്ങൾ ആകാശത്തെ മറയ്ക്കുന്നു. അയഥാർത്ഥമായ സ്വപ്നം സുഷുപ്തിയുടെ വശീകരണത്തിൽ യഥാർത്ഥമായി തോന്നുകയും അതിന്റെ അവാസ്തവസ്വഭാവം നാം വിസ്മരിക്കുകയും ചെയ്യുന്നു. നേത്രങ്ങളിലെ ജലത്തിൽനിന്നുണ്ടാകുന്ന നേത്രപടലം കാഴ്ചയെ നശിപ്പിക്കുന്നു. അതുപോലെ ത്രിഗുണങ്ങൾ കുത്തിനിറച്ചിട്ടുള്ള, എന്റെ നിഴലും പ്രതിബിംബവുമായ മായ, ഒരു മൂടുപടം നിർമ്മിച്ച് എന്റെ യഥാർത്ഥസ്വരൂപത്തെ മറയ്ക്കുന്നു. ജലത്തിൽനിന്നുണ്ടായ മുത്ത് ജലത്തിൽ അലിഞ്ഞുചേരാത്തതുപോലെ, ഞാൻ സൃഷ്ടിച്ചിട്ടുള്ളതും എന്നിലില്ലാത്തതുമായ ജീവികൾ എന്നെ അറിയുന്നില്ല. കളിമണ്ണിൽ നിന്നുണ്ടാക്കിയ കലം ഉടൻതന്നെ പൊട്ടിച്ചാൽ അത് അനായാസേന മണ്ണുമായി കൂടിക്കലരുമെങ്കിലും തീയിലിട്ടു ചുട്ട കലങ്ങൾ മണ്ണുമായി കലരാതെ വേറിട്ടുനിൽക്കും. അപ്രകാരം സമസ്തജീവികളും എന്റെ ഭാഗങ്ങളാണ്. എന്റെ മായാലീലകൊണ്ട് അവ വ്യത്യസ്തമായ വ്യക്തിജീവിതം ധരിച്ചിരിക്കുന്നു. അവയെല്ലാം എന്നിൽനിന്ന് ഉദ്ഭൂതമായതാണെങ്കിലും അവയൊന്നും എന്റെ സ്വരൂപത്തിലില്ല. എന്നിലാണ് അവയെല്ലാം നിലനിൽക്കുന്നതെങ്കിലും അവയൊന്നും എന്നെ അറിയുന്നില്ല. അവയെല്ലാം വിഷയേന്ദ്രിയങ്ങൾക്ക് അടിമകളായി, ഞാനെന്നും എന്റേതെന്നുമുള്ള വ്യാമോഹത്തിന്റെ ആവേശത്തിൽപെട്ട് സ്വയംമറന്ന് അന്ധരായി ചരിക്കുന്നു.

ദൈവീ ഹ്യേഷാ ഗുണമയീ
മമ മായാ ദുരത്യയാ
മാമേവ യേ പ്രപദ്യന്തേ
മായാമേതാം തരന്തി തേ 14

*അത്യത്ഭുതമായും ഗുണത്രയരൂപമായുമിരിക്കുന്ന ഈ മായാശക്തിയെ അതിക്രമിക്കുവാൻ വളരെ പ്രയാസമാകുന്നു. എങ്കിലും ആരൊക്കെ പരമാത്മാവായ എന്നെത്തന്നെ സർവാത്മനാ ശരണം പ്രാപിക്കുന്നുവോ അവരൊക്കെ ഈ മായയെ കടക്കാൻ കഴിവുള്ളവരായിത്തീരുന്നു.*

അല്ലയോ ധനഞ്ജയ, ഈ മായയെ കീഴടക്കി എങ്ങനെ എന്റെ ശാശ്വതസ്വരൂപവുമായി ഒന്നുചേരാൻ കഴിയുമെന്നുള്ളതാണു പ്രശ്നം. പരബ്രഹ്മമാകുന്ന പർവ്വതത്തിന്റെ ഉന്നതതലങ്ങളിൽനിന്നു മായയാകുന്ന നദി ഒരു ചെറിയ അരുവിയായി ആരംഭിക്കുന്നു. ഇതിൽ ചെറിയ ചെറിയ കുമിളകളായി പഞ്ചഭൂതങ്ങൾ കാണപ്പെടുന്നു. പ്രപഞ്ചസൃഷ്ടികളുടെ മധ്യത്തിൽകൂടി താഴോട്ടുവരുന്ന ഇതിന്റെ വേഗത

കാലക്രമേണ വർധിക്കുകയും പ്രവൃത്തിയുടേയും നിവൃത്തിയുടേയും ഉയർന്ന ഇരുകരകൾക്കുമിടയിൽകൂടി ശക്തിയായി താഴോട്ട് ഒഴുകുകയും ചെയ്യുന്നു. സത്വരജസ്തമോഗുണങ്ങളാകുന്ന കാർമേഘങ്ങളിൽനിന്നു ചൊരിയുന്ന ഘോരമാരിയുടെ ഫലമായി ഈ നദിയിലുണ്ടാകുന്ന മോഹത്തിന്റെ വെള്ളപ്പൊക്കം അതിന്റെ ഇരുകരകളിലുമുള്ള, ചിത്തസംയമനം, ഇന്ദ്രിയനിഗ്രഹണം എന്നിവയാകുന്ന പട്ടണങ്ങളെ കുത്തിയൊലിപ്പിച്ചു കൊണ്ടുപോകുന്നു. ഈ നദിയിൽ ദ്വേഷത്തിന്റേയും കൗടില്യത്തിന്റേയും നീർചുഴികൾ ധാരാളമായി കാണാം. ഗർവമാകുന്ന ഭീകരമത്സ്യം ഇതിൽ നീന്തിത്തുടിക്കുന്നു. അസൂയയും സ്പർദ്ധയും ഈ നദിക്കു വക്രഗതി വരുത്തുന്നു. അനിവാര്യമായ കുടുംബജീവിതം ഇതിനു പല വളവുകളും തിരിവുകളും ഉണ്ടാക്കുന്നു. കർമ്മവും അകർമ്മവുമാകുന്ന ജലം തിങ്ങിനിറഞ്ഞിരിക്കുന്ന ഇതിന്റെ മുകൾപരപ്പിൽകൂടി ഉണങ്ങിയ ഇലകളും മററു ചപ്പുചവറുകളുമാകുന്ന സുഖവും ദുഃഖവും പൊങ്ങിയൊഴുകി നടക്കുന്നു. ഈ നദിയുടെ തിട്ടയിൽ രൂപംകൊണ്ടിരിക്കുന്ന ജഡികസ്നേഹമാകുന്ന തുരുത്തിൽ കാമവികാരങ്ങളുടെ അലകൾ അടിച്ചുകയറുന്നു. നുരയും പതയുമാകുന്ന ജീവജാലങ്ങളുടെ ശേഖരം അവിടെ കുമിഞ്ഞുകൂടുന്നു. അഹംഭാവത്തിന്റെ ഭ്രാന്തമായ ലീലാവിലാസങ്ങൾകൊണ്ടുണ്ടാകുന്ന, അറിവിന്റേയും കുലത്തിന്റേയും ധനത്തിന്റേയും ഔദ്ധത്യം ഈ നദിയിൽ പതഞ്ഞുപൊങ്ങുന്നു. അതിൽനിന്ന് ഇന്ദ്രിയവിഷയങ്ങളുടെ തരംഗങ്ങൾ ഉയരുന്നു. സൂര്യോദയവും സൂര്യാസ്തമയവും (ദിനരാത്രങ്ങൾ) ആകുന്ന വെള്ളപ്പൊക്കം ജനനമരണങ്ങളുടെ കാലചക്രമാകുന്ന അഗാധതലങ്ങൾ സൃഷ്ടിക്കുകയും അതിൽ പഞ്ചഭൂതങ്ങളാകുന്ന കുമിളകൾ ശരീരങ്ങളായി വരുകയും പോവുകയും ചെയ്യുന്നു. അവിവേകവും വിഭ്രമവും ആകുന്ന മത്സ്യങ്ങൾ ധാർമ്മിക ധീരതയാകുന്ന മാംസത്തെ വെട്ടിവിഴുങ്ങുകയും അജ്ഞതയുടെ നീർച്ചുഴികൾ നിർമിക്കുകയുംചെയ്യുന്നു. വിഭ്രാന്തിയാകുന്ന മലിന ജലത്തിലും ആഗ്രഹങ്ങളാകുന്ന ചെളിയിലും പൂണ്ടുകിടക്കുന്ന രജോഗുണത്തിന്റെ കളകളാരവം സ്വർഗ്ഗത്തിൽ മാറെറാലിക്കൊള്ളുന്നു. തമോഗുണത്തിന്റെ നീരൊഴുക്ക് അതിൽ ശക്തമാണ്. സത്വഗുണത്തിന്റെ പരിശുദ്ധവും സ്വച്ഛവുമായ ജലം ഇതിന്റെ അഗാധതലത്തിലാണ്. ഈ നദി കടക്കുക ഏററവും പ്രയാസമായ കാര്യമാണ്. ജനനമരണങ്ങളാകുന്ന മഹാവീചികളുടെ നിരന്തരമായ പ്രവാഹംകൊണ്ട് സത്യലോകത്തിലെ കോട്ടകൊത്തളങ്ങൾ പോലും ഒലിച്ചുപോകുന്നു. പ്രപഞ്ചഗോളങ്ങളാകുന്ന മഹാശിലകൾ ഈ വീചികളിൽപെട്ടുരുളുന്നു. മായാനദിയിലെ പ്രളയജലം ഒടുങ്ങാത്ത ശക്തിയോടെ അനവരതം ഒഴുകിക്കൊണ്ടിരിക്കുകയാണ്. ആർക്ക് ഇതിനെ കടക്കാൻ കഴിയും?

ഈ നദി കടക്കുന്നതിനു നടത്തുന്ന ശ്രമങ്ങൾതന്നെ അതിനു പ്രതിബന്ധങ്ങൾ സൃഷ്ടിക്കുന്നുവെന്നുള്ള വിചിത്രമായ അവസ്ഥയാണുളവാക്കുന്നത്. ബുദ്ധിശക്തിയെ അവലംബമാക്കി ഇതിലേക്ക്

എടുത്തുചാടിയിട്ടുള്ളവരെ പിന്നീടു കാണാൻതന്നെ കഴിഞ്ഞിട്ടില്ല. ആത്മധൈര്യത്തെ ഉപാധിയാക്കി ഇതു നീന്തിക്കടക്കാൻ ശ്രമിച്ചവർ ഒഴുക്കിൽപെട്ട് ഒലിച്ചുപോയി. വിദ്യകൊണ്ടുണ്ടായ അഹംഭാവത്തിൻെറ ശിലകൾ വെച്ചുകെട്ടിക്കൊണ്ടു വേദത്തിൻെറ ചങ്ങാടത്തിൽ കയറി ഈ നദി കടക്കാൻ ശ്രമിച്ചവരെ ഔദ്ധത്യമാകുന്ന മത്സ്യങ്ങൾ വെട്ടിവിഴുങ്ങിക്കളഞ്ഞു. യൗവനത്തിൻെറ ബലത്തിൽ കാമാസക്തിയോടെ ഇതിലിറങ്ങിയിരിക്കുന്നവരെ വിഷയസുഖങ്ങളാകുന്ന ചീങ്കണ്ണികൾ വേട്ടയാടി. അതിൽ നിന്നു രക്ഷപ്പെട്ടവർ വാർദ്ധക്യത്തിൻെറ വേലിയേററത്തിൽപെട്ടു മുങ്ങിപ്പോയി. ശോകത്തിൻെറ പാറക്കെട്ടു കളിൽ അടിപ്പെട്ട് ക്രോധത്തിൻെറ ചെളിക്കുണ്ടിൽകിടന്നു ശ്വാസം മുട്ടിയ അവർ, തല ഉയർത്താൻ ശ്രമിച്ചപ്പോൾ, അവരുടെ ശിരസ്സ് കാല ദോഷമാകുന്ന കഴുകൻ കൊത്തിവലിച്ചു. ദുഃഖത്തിൻെറ ചതുപ്പുനിലത്തിൽ അകപ്പെട്ടുപോയ അവർ മരണത്തിൻെറ മണൽതിട്ടയിൽ അടിഞ്ഞുകൂടി. അങ്ങനെ യൗവനത്തിൽ വിഷയസുഖങ്ങളിൽ മുഴുകിയവരുടെ ജീവിതം എന്നന്നേക്കും വ്യർത്ഥമായി. യജ്ഞങ്ങളാകുന്ന പൊങ്ങു തടിയുടെ സഹായത്തോടെ ഈ നദി കടക്കാൻ ശ്രമിച്ചവർ സ്വർഗ്ഗീയ സുഖങ്ങളാകുന്ന പാറയുടെ ഇരുണ്ട പിളർപ്പുകളിൽ പെട്ടുപോയി. കർമ്മം ആയുധമാക്കി മോക്ഷപ്രാപ്തി ഇച്ഛിച്ചവർ വിഹിതകർമ്മങ്ങളുടേയും നിഷിദ്ധകർമ്മങ്ങളുടേയും ചുഴിയിൽപെട്ട് മറുകരയെത്താൻ കഴിയാത്തവരായിത്തീർന്നു. വൈരാഗ്യത്തിൻെറ വള്ളത്തിന് ഈ നദിയുടെ ഒഴുക്കിൽ പ്രവേശിക്കുന്നതിനോ, വിവേകത്തിൻെറ വടം ഇതിൻെറ മറുകരയിൽ കെട്ടുന്നതിനോ സാധ്യമല്ല. ഒരുപക്ഷേ അഷ്ടാംഗയോഗംകൊണ്ട് ഒരുവന് ഈ നദി കടക്കാൻ കഴിഞ്ഞെന്നുവരാം.

ഒരുവൻെറ സ്വന്തമായ പരിശ്രമംകൊണ്ട് മായയാകുന്ന ഈ നദിയുടെ മറുകരയ്ക്കെത്താൻ കഴിയുമെന്നു പറയുന്നത് അർത്ഥശൂന്യമാണ്. ഒരുവനു പത്ഥ്യാഹാരങ്ങൾ കഴിക്കാതെ രോഗത്തിൽനിന്നു മോചിതനാകാൻ കഴിയുമെങ്കിൽ, ഒരു പുണ്യാത്മാവിന് ദുഷ്ടൻെറ ദുശ്ചിന്തകൾ മനസ്സിലാക്കാൻ കഴിയുമെങ്കിൽ, ലോഭിയായ ഒരുവന് ധനം നിരസിക്കാൻ കഴിയുമെങ്കിൽ, ഒരു ചോരന് ധൈര്യമായി പൊതുസ്ഥലങ്ങളിൽ പരസ്യമായി പ്രത്യക്ഷപ്പെടാൻ കഴിയുമെങ്കിൽ, ഒരു മത്സ്യത്തിനു ചൂണ്ടവിഴുങ്ങിയിട്ടും രക്ഷപ്പെടാൻ കഴിയുമെങ്കിൽ, ഒരു ഭീരുവിന് പിശാചിനെ കീഴടക്കാൻ കഴിയുമെങ്കിൽ, വേടൻെറ വലയിൽവീണ മാൻകിടാവിന് ആ വലപൊട്ടിച്ചു രക്ഷപ്പെടാൻ കഴിയുമെങ്കിൽ, ഒരെറുമ്പിന് മഹാമേരു പർവതം കയറാൻ കഴിയുമെങ്കിൽ, മാത്രമേ ഒരുവന് മായാനദിയുടെ മറുകരയെത്തുവാൻ സാധ്യമാവുകയുള്ളു. വിഷയാസക്തനായ ഒരു പുരുഷന് സുന്ദരിയായ സ്ത്രീയോടുള്ള അഭിനിവേശം നിയന്ത്രിക്കുന്നതിനോ നശിപ്പിക്കുന്നതിനോ കഴിയാത്തതുപോലെ ഒരു ജീവിക്കു മായാനദി കടക്കുവാൻ കഴിയുകയില്ല. അല്ലയോ അർജ്ജുന, എന്നെ ഭക്തിപൂർവം ശരണംപ്രാപിച്ചിട്ടുള്ളവർ മാത്രമേ ഈ നദി കടക്കുന്നതിൽ വിജയിച്ചിട്ടുള്ളു. അങ്ങനെ

യുള്ളവർക്ക് ഇക്കരെ നിൽക്കുമ്പോൾത്തന്നെ മായാനദിയിലെ ജലം വററിയതായി അനുഭവപ്പെടുന്നതുകൊണ്ട് അതു കടക്കേണ്ട ആവശ്യം തന്നെ ഉണ്ടാവുന്നില്ല.

ആഗ്രഹങ്ങൾ കൈവെടിഞ്ഞ്, അഹംഭാവത്തിൻെറ ഭാരം വലിച്ചെറിഞ്ഞ്, ഇന്ദ്രിയവിഷയങ്ങളോടുള്ള മമത ഉപേക്ഷിച്ച്, സംശയത്തിൻേറയും മായാമോഹത്തിൻേറയും ഒഴുക്കിൽനിന്നു രക്ഷപ്പെട്ട്, വാസനാബന്ധങ്ങളുടെ വശീകരണക്കൊടുങ്കാററിൽപെട്ടുലയാതെ, ആത്മാനുഭവമാകുന്ന ശക്തമായ അർപ്പട്ട ധരിച്ച്, ആത്മസാക്ഷാത്കാരത്തിൻെറ ചങ്ങാടത്തിൽ കയറി 'ഞാൻ ബ്രഹ്മമാകുന്നു' എന്ന ഉത്തമവിശ്വാസത്തോടെ, ഒരു ഗുരുവിൻെറ മാർഗ്ഗദർശനത്തിൽ, പരിത്യാഗമാകുന്ന കൈകൾകൊണ്ടു തുഴഞ്ഞാൽ നിഷ്പ്രയാസം ഈ നദി കടന്നു മറുകരയായ നിവൃത്തിസ്ഥാനത്ത് എത്താൻ കഴിയും. 'ഇപ്രകാരം എന്നെ ശരണം പ്രാപിക്കുന്നവർ മായയെ കടന്നുകയറുന്നു. എന്നാൽ അപ്രകാരമുള്ള ഭക്തന്മാർ വളരെ അപൂർവമാണ്.

ന മാം ദുഷ്കൃതിനോ മൂഢാഃ
പ്രപദ്യന്തേ നരാധമാഃ
മായയാപഹൃതജ്ഞാനാ
ആസുരം ഭാവമാശ്രിതാഃ 15

*പാപശീലന്മാരും മൂഢന്മാരും ആത്മജ്ഞാനസ്വരൂപമില്ലാത്തവരും ആസുരഭാവത്തെ ആശ്രയിച്ചിരിക്കുന്നവരും മനുഷ്യരിൽ അധമന്മാരായിരിക്കുന്നവരും എന്നെ ശരണം പ്രാപിക്കുന്നില്ല.*

എന്നാൽ, നിർഭാഗ്യമെന്നു പറയട്ടെ, ബഹുഭൂരിപക്ഷം ആളുകളും അഹംഭാവത്തിൻെറ തിരത്തള്ളലിൽ, ആത്മജ്ഞാനസമ്പാദനമെന്ന യഥാർത്ഥ ലക്ഷ്യത്തെ വിസ്മരിക്കുന്നു. ആത്മനിയന്ത്രണമാകുന്ന ഉടയാട അവരുടെ ശരീരത്തിൽനിന്ന് ഊർന്നിറങ്ങിപ്പോയതും തന്മൂലം നഗ്നരായിത്തീർന്നതും അറിയാതെ അവർ ലജ്ജാവിഹീനരായി, വേദങ്ങൾ നിഷേധിക്കപ്പെട്ട കർമ്മങ്ങളിൽ കുതൂഹലചിത്തരായി മുഴുകി അധഃപതിക്കുന്നു. മനുഷ്യശരീരികളായി ഈ ലോകത്തു ജന്മമെടുത്തതിൻെറ പ്രത്യേകലക്ഷ്യം എന്താണെന്നറിയാതെ, അവർ വിഷയസുഖങ്ങളിൽ മുഴുകിയും വിവിധവികാരങ്ങൾക്ക് അടിമപ്പെട്ടും, ഞാനെന്നും എൻേറതെന്നുമുള്ള ജല്പനങ്ങൾ നടത്തിയും ഇഷ്ടാനുസരണം നടക്കുന്നു.

ചതുർവിധാ ഭജന്തേ മാം
ജനാഃ സുകൃതിനോഽർജ്ജുന
ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ
ജ്ഞാനീ ച ഭരതർഷഭ. 16

തേഷാം ജ്ഞാനീ നിത്യയുക്ത
ഏകഭക്തിർ വിശിഷ്യതേ
പ്രിയോ ഹി ജ്ഞാനിനോഽത്യർത്ഥ-
മഹം സ ച മമ പ്രിയ. 17

*അല്ലയോ ഭരതശ്രേഷ്ഠനായ അർജ്ജുനാ, ആർത്തൻ, ജിജ്ഞാസു, അർത്ഥാർത്ഥി, ജ്ഞാനി എന്നിങ്ങനെ നാലുവിധത്തിൽ പുണ്യശാലികളായ ജനങ്ങൾ എന്നെ ഭജിക്കുന്നു.*

*അവരിൽവെച്ച് സദാ എന്നിൽതന്നെ നിഷ്ഠയോടും എന്നിൽ മാത്രം ഭക്തിയോടുംകൂടിയിരിക്കുന്ന ജ്ഞാനി ശ്രേഷ്ഠനാകുന്നു. എന്തെന്നാൽ ആ ജ്ഞാനിക്കു ഞാൻ ഏററവും പ്രിയമുള്ളവനാകുന്നു. എനിക്ക് അവനും പ്രിയമുള്ളവനാകുന്നു.*

എൻെറ ഭക്തന്മാരിൽ നാലുകൂട്ടർ മാത്രമേ എന്നെ ആശ്രയിച്ച് ജീവിതലക്ഷ്യത്തെ പ്രാപിക്കുന്നവരായിട്ടുള്ളു. അവരിൽ ഒന്നാമത്തെ കൂട്ടർ രോഗാദികളെക്കൊണ്ടു പീഡിതരായവരാണ്. രണ്ടാമത്തെ കൂട്ടർ ആത്മജ്ഞാനത്തെ പ്രാപിപ്പാൻ ഇച്ഛിക്കുന്നവരാണ്. മൂന്നാമത്തെ കൂട്ടർ ഇഹത്തിലും പരത്തിലും ഭോഗസാധനവിഷയങ്ങൾ ഇച്ഛിക്കുന്നവരാണ്. നാലാമത്തെ കൂട്ടർ ആത്മാവിനെ അറിയുന്ന ബ്രഹ്മജ്ഞാനികളാണ്.

ഇവരിൽ ജ്ഞാനിക്ക് ഒരാഗ്രഹവും അവശേഷിക്കുന്നില്ല. തന്മൂലം അവൻ മാത്രമാണ് എൻെറ യഥാർത്ഥഭക്തൻ. അവൻ വിജ്ഞാനത്തിൻെറ പ്രകാശംകൊണ്ട് വിവേചനംമൂലമുണ്ടാകുന്ന അജ്ഞതയെ അകററുകയും എൻെറ ദിവ്യമായ അസ്തിത്വത്തിൽ അലിഞ്ഞുചേരുകയും ചെയ്യുന്നു. എന്നിരുന്നാലും അവൻ എൻെറ ഭക്തനായിത്തന്നെ തുടരുന്നു. പളുങ്ക് ചിലപ്പോൾ സാധാരണ കാഴ്ചയ്ക്ക് ജലമായി തോന്നാം. ജ്ഞാനിയും അതുപോലെയാണ്. വായു നിശ്ചലമായി നിൽക്കുമ്പോൾ അത് ആകാശത്തിൻെറ ഭാഗമാണെന്നല്ലാതെ വേറിട്ടു നിൽക്കുന്നതായി തോന്നുകയില്ല. എന്നാൽ വായു ചലിക്കുമ്പോൾ അതിനു പ്രത്യേകമായ ഒരു നിലനിൽപ്പുണ്ടെന്നു തോന്നും. അതുപോലെ ശാരീരികമായ പ്രവർത്തനങ്ങളിൽ ഏർപ്പെടുമ്പോൾ ജ്ഞാനി ഒരു ഭക്തനെപ്പോലെ കാണപ്പെടുമെങ്കിലും മാനസികമായി അവൻ ഞാനുമായി ഐക്യം പ്രാപിച്ചിരിക്കുകയാണ്. വിജ്ഞാനോദയത്താൽ ഞാൻ അവൻെറ ആത്മാവാണെന്നുള്ള അറിവ് അവനു ലഭിച്ചിരിക്കുന്നു. ഞാനും സന്തോഷത്തോടെ അവനെ ആത്മാവായി കരുതുന്നു. പരിച്ഛിന്നമായ ജീവിതത്തിന് അതീതമായ അവസ്ഥയിൽ എത്തിച്ചേർന്ന ഒരുവൻ ഈ ജീവിതത്തിൽ കർമ്മങ്ങൾ ചെയ്യുമ്പോൾ അവൻ ഒരു പ്രത്യേക ശരീരത്തോടുകൂടിയവനാണെങ്കിൽപോലും അവന് എന്നിൽനിന്നു വേറിട്ടു നിൽക്കാൻ കഴിയുമോ?

ഉദാരാഃ സർവ്വ ഏവൈതേ
ജ്ഞാനീ ത്വാത്മൈവ മേ മതം
ആസ്ഥിതഃ സ ഹി യുക്താത്മാ
മാമേവാനുത്തമാം ഗതിം. 18

*ഇവരെല്ലാവരും ആദരണീയർതന്നെയാകുന്നു. എന്നാൽ ജ്ഞാനിയായവൻ ഞാൻതന്നെയാകുന്നുവെന്നാണ് എൻെറ അഭിപ്രായം. എന്തെന്നാൽ അവൻ എന്നിൽതന്നെ മനസ്സിനെ ഉറപ്പിച്ചിരിക്കുന്നവനും എന്നെത്തന്നെ പരമലക്ഷ്യമായി നിശ്ചയിച്ചിരിക്കുന്നവനും ആകുന്നു.*

സ്വാർത്ഥോദ്ദേശത്തോടുകൂടി എന്നെ ഭജിക്കുന്ന ഒരു ഭക്തനെ ഞാൻ ഇഷ്ടപ്പെടുന്നുണ്ടെങ്കിലും, യഥാർത്ഥത്തിൽ ഞാൻ കൂടുതലായി സ്നേഹിക്കുന്നത്, സ്വന്തം ആത്മാവിനെ സാക്ഷാത്കരിച്ച ജ്ഞാനിയെയാണ്.

ജ്ഞാനേശ്വരൻ പറയുന്നു: പിൻകാലുകൾ കെട്ടിയിട്ടാണ് ആളുകൾ പശുക്കളെ കറക്കുന്നത്. എന്നാൽ കാലുകൾ കെട്ടാതെയല്ലേ പശു അതിൻെറ കിടാവിനു പാൽ ചുരത്തിക്കൊടുക്കുന്നത്? അതെന്തുകൊണ്ടാണ്? പശുക്കുട്ടിക്ക് അതിൻെറ അമ്മയെ അല്ലാതെ മററാരെയും അറിയില്ല. അമ്മയെ കാണുമ്പോൾ ഇതാ എൻെറ അമ്മ എന്ന ഏകവിചാരത്തോടെ കിടാവ് അമ്മയെ സമീപിക്കുന്നു. അതുപോലെ തൻെറ കുട്ടിക്കു താനല്ലാതെ മററാരും ആശ്രയമില്ലെന്ന തോന്നലാണ് പശുവിന് ഉണ്ടാകുന്നത്. തന്മൂലം പശു അതിൻെറ കിടാവിനെ അകമഴിഞ്ഞു സ്നേഹിക്കുകയും യഥേഷ്ടം പാൽ ചുരത്തിക്കൊടുക്കുകയും ചെയ്യുന്നു. ജ്ഞാനികളോടുള്ള ഭഗവാൻെറ സ്നേഹം അപ്രകാരമാണ്. അതവിടെ നിൽക്കട്ടെ. ഭഗവാൻ തുടർന്നു പറഞ്ഞതു ശ്രദ്ധിക്കുക.

ഭഗവാൻ തുടർന്നു: ഞാൻ മുമ്പുപറഞ്ഞ മററുവിധത്തിലുള്ള മൂന്നുതരം ഭക്തന്മാരേയും ഞാൻ ഇഷ്ടപ്പെടുന്നു. അവരും നല്ലവരാണ്. എന്നാൽ സമുദ്രത്തിൽ ഒഴുകിച്ചേരുന്ന നദി തിരിച്ചൊഴുകുന്നതിനെ പ്പററി ആലോചിക്കുകപോലും ചെയ്യാത്തതുപോലെ, എന്നെ സാക്ഷാത്കരിച്ചവർ ഐഹികമായ അവരുടെ നിലനില്പുതന്നെ വിസ്മരിക്കുന്നു. അവരുടെ മനസ്സിൻെറ താഴ്വാരത്തിൽനിന്നു പുറപ്പെടുന്ന അനുഭവമാകുന്ന അരുവി എന്നെ സന്ധിക്കുമ്പോൾ ഞാനുമായി ചേർന്ന് ഒന്നായിത്തീരുന്നു. അവരെപ്പററി എന്താണ് കൂടുതൽ പറയാനുള്ളത്? ജ്ഞാനിയായവൻ ഞാൻതന്നെയാണ്. ഞാൻ ഇതു പറയാൻ പാടില്ലാത്തതാണ്. എന്നാൽ സന്ദർഭം ഉണ്ടായതുകൊണ്ടു പറഞ്ഞുപോയെന്നു മാത്രം.

ബഹൂനാം ജന്മനാമന്തേ
ജ്ഞാനവാൻ മാം പ്രപദ്യതേ
വാസുദേവഃ സർവ്വമിതി
സ മഹാത്മാ സുദുർല്ലഭഃ 19

*അനേകം ജന്മങ്ങൾ എടുത്തശേഷം, ജ്ഞാനിയായവൻ സകലവും വാസുദേവനാണെന്നറിഞ്ഞ് എന്നെ ഭജിക്കുന്നു. അപ്രകാരമുള്ള മഹാത്മാവിനെ വളരെ ദുർല്ലഭമായിട്ടേ കാണാറുള്ളു.*

ഇന്ദ്രിയങ്ങളാകുന്ന നിബിഡവനങ്ങളിൽകൂടിയുള്ള യാത്രയിൽ നേരിടേണ്ടിവരുന്ന കാമക്രോധാദികളെ ഒഴിവാക്കി അവൻ സദ്വിചാരങ്ങളുടെ മല കയറുന്നു. അതിനുശേഷം പുണ്യപുരുഷന്മാരുമായുള്ള സംസർഗത്തിൽപെട്ട്, ദുഷ്കർമ്മങ്ങളുടെ ഊടുവഴിവിട്ട് സൽക്കർമ്മങ്ങളുടെ രാജവീഥിയിൽകൂടി യാത്രചെയ്യുന്നു. ഈ യാത്ര മമതയാകുന്ന പാദരക്ഷയില്ലാതെ എണ്ണമററ ജന്മങ്ങളിൽകൂടി തുടരുന്നു. അങ്ങനെയുള്ള ഒരുവന് എങ്ങനെയാണ് കർമ്മഫലത്തിൽ ആഗ്രഹമുണ്ടാകുന്നത്? ഇപ്രകാരം അനവധി ജന്മങ്ങൾ സ്വീകരിച്ച് അജ്ഞതയുടെ അന്ധകാരത്തിൽകൂടി സഞ്ചരിച്ചുകഴിയുമ്പോൾ അറിവിന്റെ അരുണോദയം ഉണ്ടാവുകയും കർമ്മങ്ങൾ അവസാനിക്കുകയും ചെയ്യുന്നു. പിന്നീടു ഗുരുകൃപയാകുന്ന പ്രഭാതകിരണങ്ങളും ജ്ഞാനമാകുന്ന സൂര്യപ്രകാശവും അവനിൽ പതിക്കുന്നു. അപ്പോൾ, എല്ലാം ഒന്നെന്നുള്ള ദിവ്യമായ ഏകത്വത്തിന്റെ ഉത്കൃഷ്ടമായ ഭണ്ഡാരം അവനു ദൃശ്യമാകുന്നു. പിന്നീട് അവൻ എവിടേക്ക് ദൃഷ്ടികൾ പായിച്ചാലും എന്നെമാത്രം ദർശിക്കുന്നു. അവൻ ഒററയ്ക്ക് ഇരിക്കുമ്പോഴും എന്റെ സാന്നിദ്ധ്യം അനുഭവിക്കുന്നു. ജലത്തിൽ താഴ്ത്തിയ ഒരു കുടത്തിന്റെ അകത്തും പുറത്തും ജലം നിറഞ്ഞു നിൽക്കുന്നതുപോലെ അവൻ എന്നിൽ ജീവിക്കുകയും ഞാൻ അവന്റെ അകത്തും പുറത്തും വസിക്കുകയും ചെയ്യുന്നു. അവന്റെ അവസ്ഥ വാക്കുകൾകൊണ്ടു വർണ്ണിക്കാൻ പ്രയാസമാണ്. ജ്ഞാനത്തിന്റെ ഭണ്ഡാഗാരം അവന്റെ മുന്നിൽ തുറന്നു വെയ്ക്കപ്പെടുകയും പ്രപഞ്ചവും അവനും ഒന്നാണെന്നുള്ള അറിവോടുകൂടി അവൻ ജീവിക്കുകയും ചെയ്യുന്നു. ജഗത്തു മുഴുവനും ജഗദീശ്വരന്റെ പ്രകടിതരൂപമാണെന്ന് സ്വാനുഭവത്തിൽകൂടി സംജാതമായ അവന്റെ ദൃഢവിശ്വാസം അവനെ ഉത്തമനായ ഭക്തനും ശ്രേഷ്ഠനായ ജ്ഞാനിയും ആക്കിത്തീർക്കുന്നു. അവന്റെ അനുഭവസമ്പത്തു വളരെ വിപുലമായതുകൊണ്ട്, അതിൽ സർവചരാചരങ്ങളും അടങ്ങിയ ഈ പ്രപഞ്ചത്തെയൊട്ടാകെ ഉൾക്കൊള്ളാൻ അവനു കഴിയും. എന്നാൽ അല്ലയോ ധനുർദ്ധര, അപ്രകാരമുള്ള ഒരു മഹാത്മാവ് വളരെ അപൂർവമാണ്. ഫലേച്ഛയോടെ എന്നെ ഭജിക്കുന്നവർ അനവധിയുണ്ട്. അവരൊക്കെ പ്രത്യാശയുടെ അന്ധകാരത്തിൽ അലഞ്ഞുതിരിഞ്ഞു നടക്കുന്ന അല്പബുദ്ധികളാണ്.

കാമൈസ്തൈസ്തൈർഹൃതജ്ഞാനാഃ
പ്രപദ്യന്തേ ഽന്യദേവതാഃ
തം തം നിയമമാസ്ഥായ
പ്രകൃത്യാ നിയതാ സ്വയാ. 20

*തങ്ങളുടെ സ്വഭാവത്തിനാൽ (പൂർവജന്മകർമ്മവാസനയാൽ) നിയന്ത്രിതരും നാനാവിധ ഇച്ഛകളാൽ അപഹരിക്കപ്പെട്ട ജ്ഞാനത്തോടുകൂടിയവരുമായ ജനങ്ങൾ വിവിധ നിയമങ്ങളെ സ്വീകരിച്ച് ഇതര ദേവന്മാരെ ഭജിക്കുന്നു.*

തങ്ങൾ ചെയ്യുന്ന കർമ്മത്തിന്റെ ഫലം തങ്ങൾക്കു വേണമെന്നുള്ള ആഗ്രഹം മനസ്സിൽ കടന്നുകൂടുന്നതോടുകൂടി ജ്ഞാനത്തിന്റെ പ്രകാശം അണയുന്നു. അപ്രകാരം അകത്തും പുറത്തും അജ്ഞാനാന്ധകാരം പടർന്നുപിടിക്കുമ്പോൾ അവർ എന്നെ വിസ്മരിക്കുകയും ഔത്സുക്യത്തോടെ മററു ദേവന്മാരുടെ ഉപാസനയിൽ ഹൃദയംഗമമായി മുഴുകുകയും ചെയ്യുന്നു. അപ്രകാരമുള്ളവർ മായയുടെ അടിമകളായിത്തീരുകയും ഇന്ദ്രിയസുഖങ്ങളുടെ പിന്നാലെ പാഞ്ഞു തരംതാഴുകയും ചെയ്യുന്നു. ഭൗതികസുഖങ്ങളിൽ ആസക്തരായിത്തീരുന്ന അവരെപ്പററി എന്തുപറയാനാണ്? ഈ ദേവതകളുടെ ഉപാസനയ്ക്കുവേണ്ട ആരാധനാക്രമങ്ങളൊക്കെ ഉറപ്പുവരുത്തിയും അവർക്ക് അർപ്പിക്കേണ്ട വഴിപാടുകൾ എന്തൊക്കെയെന്നു നിശ്ചയിച്ചും അതിലേക്കാവശ്യമായ വ്രതങ്ങൾ അനുഷ്ഠിച്ചുമാണ് അവർ ഇഷ്ടദേവതമാരെ ഭജിക്കുന്നത്.

യോ യോ യാം യാം തനും ഭക്തഃ
ശ്രദ്ധയാർച്ചിതുമിച്ഛതി
തസ്യ തസ്യാചലാം ശ്രദ്ധാം
താമേവ വിദധാമ്യഹം. 21

*ഒരു ഭക്തൻ ഏതൊരു ദേവതാശരീരത്തെയാണ് ശ്രദ്ധയോടും ഭക്തിയോടും കൂടി പൂജിക്കുവാനിച്ഛിക്കുന്നത്, ആ ദേവന്റെ ഭജനത്തിൽ ഭക്തനുള്ള വിശ്വാസത്തേയും ഭക്തിയേയും ഞാൻ വളർത്തി അചഞ്ചലമായി ഉറപ്പിക്കുന്നു.*

ഏതു ദേവതമാരിൽനിന്നും ആനുകൂല്യങ്ങൾ ആഗ്രഹിക്കുന്ന ഭക്തന്റെ ആഗ്രഹനിവൃത്തി ഉണ്ടാക്കിക്കൊടുക്കുന്നതു ഞാനാണ്. എന്നാൽ അപ്രകാരമുള്ള ഭക്തന്മാർക്ക് അവരുടെ ഇഷ്ടദേവതകളിലെല്ലാം അടങ്ങിയിരിക്കുന്ന ദൈവത്വം ഞാനാണെന്ന വിശ്വാസമില്ല. വിവിധദേവതകൾ ഓരോന്നും വ്യത്യസ്തങ്ങളാണെന്ന് അവർ തെററിദ്ധരിച്ചിരിക്കുന്നു.

സ തയാ ശ്രദ്ധയാ യുക്ത-
സ്തസ്യാരാധനമീഹതേ
ലഭതേ ച തതഃ കാമാൻ
മയൈവ വിഹിതാൻ ഹി താൻ. 22

*ഇഷ്ടദേവനെ ഉപാസിക്കുന്ന ഭക്തൻ ദൃഢവിശ്വാസത്തോടുകൂടി*

*തൻെറ ദേവതയെ ആരാധിക്കുന്നു. ആ ദേവതയിൽ നിന്ന് എന്നാൽതന്നെ നൽകപ്പെട്ട ഇഷ്ടപദാർത്ഥങ്ങൾ അവനു ലഭിക്കുന്നു.*

അചഞ്ചലമായ ദൃഢവിശ്വാസത്തോടെ അവരുടെ ആഗ്രഹങ്ങൾ ഫലപ്രാപ്തിയിലെത്തുന്നതുവരെ അവർ ഇഷ്ടദേവതകളെ ഉപാസിക്കുന്നു. എന്നാൽ അവർക്ക് ഇപ്രകാരം ലഭിക്കുന്ന ഫലം ഞാൻമാത്രമാണ് നൽകുന്നത്.

അന്തവത്തു ഫലം തേഷാം
തദ് ഭവത്യല്പമേധസാം
ദേവാൻ ദേവയജോ യാന്തി
മദ്ഭക്താ യാന്തി മാമപി. 23

*ഇഷ്ടദേവതമാരെ പൂജിക്കുന്ന അല്പബുദ്ധികളായ അവരുടെ ദേവതാപൂജകൊണ്ടുണ്ടാകുന്ന ഫലം നാശത്തോടുകൂടിയതാകുന്നു. ദേവന്മാരെ പൂജിക്കുന്നവർ ദേവന്മാരെ പ്രാപിക്കുന്നു. എന്നാൽ എൻെറ ഭക്തന്മാർ എന്നെത്തന്നെ പ്രാപിക്കുന്നു.*

ഇഷ്ടദേവതകളെ പൂജിക്കുന്ന ഭക്തന്മാർ എന്നെ അറിയുന്നില്ല. എന്തുകൊണ്ടെന്നാൽ അവർ സങ്കുചിതമായ വീക്ഷണത്തോടു കൂടിയവരാണ്. അവർ ആഗ്രഹിക്കുന്ന ഫലം അവർക്കു ലഭിക്കുന്നുണ്ടെങ്കിലും അതു നാശോന്മുഖമാണ്. എന്തിനധികം പറയുന്നു. അപ്രകാരമുള്ള ആരാധന ജനനമരണങ്ങളുടെ ആവർത്തനത്തിന് ഇടവരുത്തുകയേ ഉള്ളൂ. അവർക്കു ലഭിക്കുന്ന ആഗ്രഹനിവൃത്തിയുടെ സന്തോഷം സ്വപ്നത്തിൽ അനുഭവിക്കുന്ന ആനന്ദംപോലെയാണ്. ഇപ്രകാരം കണക്കിലെടുത്തില്ലെങ്കിൽതന്നെയും ഒരുവൻ ഏതു ദേവതയെയാണോ ആരാധിക്കുന്നത്, അവൻ അതിനെമാത്രം പ്രാപിക്കുന്നു. എന്നാൽ ശരീരംകൊണ്ടും മനസ്സുകൊണ്ടും ആത്മാവുകൊണ്ടും എന്നെത്തന്നെ ഭജിക്കുന്ന ഒരുവന് അവൻെറ ഐഹികമായ യാത്ര അവസാനിക്കുമ്പോൾ എൻെറ ശാശ്വതസ്വരൂപത്തിൽ നിസ്സംശയം അലിഞ്ഞു ചേരുന്നതിനു കഴിയുന്നു.

അവ്യക്തം വ്യക്തിമാപന്നം
മന്യന്തേ മാമബുദ്ധയഃ
പരം ഭാവമജാനന്തോ
മമാവ്യയമനുത്തമം. 24

*നിത്യമായും നിരതിശയമായുമിരിക്കുന്ന എൻെറ പരമാത്മസ്വഭാവത്തെ അവിവേകികൾ അറിയുന്നില്ല. തന്മൂലം ഞാൻ ഇതേവരെ അപ്രകാശനായിരുന്നുവെന്നും ഇപ്പോൾ പ്രകാശത്തെ പ്രാപിച്ചവനായിരിക്കുന്നുവെന്നും അവർ വിചാരിക്കുന്നു.*

എന്നാൽ സാധാരണ മനുഷ്യർ ഇപ്രകാരം ചെയ്യാതെ അവരുടെ

സൗഖ്യം സ്വയം നശിപ്പിക്കുന്നു. അവർ കൈക്കുമ്പിളിലുള്ള വെള്ളത്തിൽകൂടി നീന്താൻ ശ്രമിക്കുന്നതുപോലെയാണ്. അമൃത സാഗരത്തിൽ മുങ്ങിക്കിടക്കുന്നവൻ തൻെറ വായ് അടച്ചുപിടിച്ചു കൊണ്ട് പൊട്ടക്കുളത്തിലെ മലിനജലം കുടിക്കുന്നതിനെപ്പററി ചിന്തിക്കുന്നത് എന്തിനാണ്? അവൻ എന്തുകൊണ്ട് അമൃത് പാനംചെയ്ത് അമരനാകാൻ ആഗ്രഹിക്കുന്നില്ല? അതുപോലെ ഒരുവൻ കർമ്മഫലങ്ങളുടെ കുരുക്കിൽനിന്നു മോചിതനായി, ആത്മാനുഭവ മാകുന്ന ചിറകുകൾ വിടർത്തി, ദൈവദത്തമായ ജീവിതത്തിൻെറ അനന്തവിഹായസ്സിലേക്കു പറന്നുയർന്ന് അതിൻെറ നാഥനാകാത്തത് എന്തുകൊണ്ടാണ്? അപ്രകാരം ഉയർന്നു പറക്കുന്ന വീരപ്രവൃത്തി അന്തമില്ലാത്ത ആനന്ദാനുഭൂതിക്ക് ഇടയാക്കുകയും അവനെ പുളകംകൊള്ളിക്കുകയും ചെയ്യും. അപരിമേയമായ എന്നെ പരിമേയമാക്കാൻ ശ്രമിക്കുന്നത് എന്തിനാണ്? അപ്രകാശിതമായ എന്നെ പ്രകാശിതമായി കരുതുന്നത് എന്തിനാണ്? നിരാകാരനായ എന്നെ എന്തിനാണ് ആകാരമുള്ളവനായി പരിഗണിക്കുന്നത്? എൻെറ ദിവ്യമായ മാഹാത്മ്യം എവിടെയും ദൃശ്യമായിരിക്കുമ്പോൾ എന്തിനാണ് എന്നെ തേടി ഒരുവൻെറ സമയവും ഓജസ്സും പാഴാക്കുന്നത്? അല്ലയോ പാണ്ഡുപുത്ര, ഞാൻ ഇപ്രകാരം ഇതെപ്പററിയെല്ലാം പറയുന്നത് ബുദ്ധിഹീനരായ മർത്ത്യർ അശേഷം ഇഷ്ടപ്പെടുന്നില്ല.

നാഹം പ്രകാശഃ സർവ്വസ്യ
യോഗമായാ സമാവൃതഃ
മൂഢോഽയം നാഭിജാനാതി
ലോകോ മാമജമവ്യയം. 25

*യോഗമായയാൽ മറയ്ക്കപ്പെട്ടിരിക്കുന്ന ഞാൻ എല്ലാവർക്കും പ്രത്യക്ഷനല്ല. ആ കാരണത്താൽ മായാമോഹിതമായ ഈ ലോകം എന്നെ ജനനമില്ലാത്തവനായും നാശമില്ലാത്തവനായും അറിയുന്നില്ല.*

മായാമോഹം കൊണ്ട് അന്ധരായിത്തീർന്ന ജീവികൾ, ഞാൻ പ്രകാശമാണെങ്കിൽപോലും, തൃഷ്ണകാരണം എന്നെ കാണുന്നില്ല. ഞാൻ അധിവസിക്കാത്ത എന്തെങ്കിലും ഈ പ്രപഞ്ചത്തിലുണ്ടോ? സലിലത്വമില്ലാതെ സലിലമുണ്ടോ? ആരെയാണു വായു സ്പർശി ക്കാത്തത്? ആകാശത്താൽ ചുററപ്പെടാത്ത എന്തെങ്കിലുമുണ്ടോ? യഥാർത്ഥത്തിൽ വിശ്വം മുഴുവൻ വ്യാപിച്ചിരിക്കുന്നതു ഞാൻ മാത്രമാണ്.

വേദാഹം സമതീതാനി
വർത്തമാനാനി ചാർജ്ജുന
ഭവിഷ്യാണി ച ഭൂതാനി
മാം തു വേദ ന കശ്ചന 26

*അല്ലയോ അർജ്ജുനാ, കഴിഞ്ഞുപോയവയും ഇപ്പോഴുള്ളവയും വരാൻ പോകുന്നവയുമായ സകല ജീവികളേയും ഞാൻ അറിയുന്നു. എന്നാൽ എന്നെ ആരും അറിയുന്നില്ല.*

കഴിഞ്ഞകാലങ്ങളിൽ ജീവിച്ചിരുന്ന എല്ലാ ജീവികളും എൻെറ അസ്തിത്വത്തോട് ഒന്നുചേർന്നു കഴിഞ്ഞു. ഇപ്പോൾ ജീവിച്ചിരിക്കുന്നവയിലും ഞാൻ അധിവസിക്കുന്നു. ഭാവിയിൽ ഉണ്ടാവാൻ പോകുന്നവയും എന്നിൽനിന്ന് അന്യമല്ല. യഥാർത്ഥത്തിൽ ഇതെല്ലാം വെറും വാക്കുകളാണ്. എന്തുകൊണ്ടെന്നാൽ ഒന്നുംതന്നെ ജനിക്കുകയോ മരിക്കുകയോ ചെയ്യുന്നില്ല. മായാവിഭ്രമംകൊണ്ട് കയർ ഒരു സർപ്പമായി തോന്നുമ്പോൾ അതു കറുത്തതോ വെളുത്തതോ ചുവന്നതോ ആണെന്ന് ആർക്കും പറയാൻ കഴിയാത്തതുപോലെ, അയഥാർത്ഥമായ ജീവികളെപ്പററി ആർക്കും ഒന്നും സങ്കല്പിക്കാൻ സാധ്യമല്ല. അല്ലയോ പാണ്ഡുപുത്ര! ഞാൻ നിത്യമായും സത്യമായും എല്ലാ ജീവികളിലും വ്യാപിച്ചിരിക്കുന്നു. ഈ മുഴുവൻ സൃഷ്ടിയും രൂപം പ്രാപിച്ചിരിക്കുന്നതു മററൊരു വിധത്തിലാണ്. ഞാൻ അതിൻെറ ചരിത്രം പറയാം. ശ്രദ്ധിച്ചു കേൾക്കുക.

ഇച്ഛാദ്വേഷസമുത്ഥേന
ദ്വന്ദ്വമോഹേന ഭാരത
സർവ്വഭൂതാനി സമ്മോഹം
സർഗ്ഗേ യാന്തി പരന്തപ 27

*അല്ലയോ ശത്രുതാപന, ഭരതകുലത്തിൽ ജനിച്ചവനെ, ജനിക്കുമ്പോൾത്തന്നെ ഇച്ഛയിൽനിന്നും ദ്വേഷത്തിൽനിന്നും ഉത്ഭവിക്കുന്ന ശീതോഷ്ണ, സുഖദുഃഖാദി ദ്വന്ദ്വങ്ങൾ നിമിത്തമുണ്ടാകുന്ന അവിവേകത്താൽ സകല പ്രാണികളും സമ്മോഹാധീനരായി ത്തീരുന്നു.*

അഹംഭാവവും ദേഹവുംകൂടി പ്രേമബദ്ധരായപ്പോൾ അവർക്ക് ഇച്ഛയെന്നൊരു പുത്രി ജനിച്ചു. പ്രായപൂർത്തിയെത്തിയ അവളെ ദ്വേഷത്തിനു വിവാഹംചെയ്തുകൊടുത്തു. സുഖദുഃഖങ്ങൾ, സന്തോഷസന്താപങ്ങൾ തുടങ്ങിയ ദ്വന്ദ്വങ്ങൾക്കു കാരണക്കാരനായ വ്യാമോഹം എന്നൊരു പുത്രൻ അവർക്കുണ്ടായി. ഈ പുത്രനെ മുത്തച്ഛനായ അഹംഭാവം വാത്സല്യത്തോടെ രക്ഷിച്ചുവളർത്തി. കാലക്രമത്തിൽ അത്യാഗ്രഹമാകുന്ന പാലുകുടിച്ച് തടിച്ചുകൊഴുത്ത അവൻ, ധൈര്യത്തിൻേറയും ഇന്ദ്രിയനിഗ്രഹത്തിൻേറയും ശത്രുവായിത്തീർന്നു. അസന്തുഷ്ടിയാകുന്ന വീഞ്ഞിൻെറ ലഹരിയിൽ മതിമയങ്ങിയ അവൻ ഇന്ദ്രിയസുഖങ്ങളുടെ നാലുകെട്ടിൽ കേളികളാടി ഉല്ലസിച്ചു. അവൻ ഭക്തിയുടെ മാർഗ്ഗത്തിൽ സംശയത്തിൻെറ മുള്ളുകൾ വിതച്ചു. ദുഷ്കർമ്മങ്ങളുടെ ഊടുവഴികൾ തുറന്നു. തന്മൂലം മോഹാധീനരായി ഐഹികജീവിതത്തിൻെറ പച്ചിലക്കാടുകളിൽ പെട്ടുപോയ ജീവികൾ ദുരിതാനുഭവങ്ങളുടെ പീഡനമേററു ഞെരിയുന്നു.

യേഷാം ത്വന്തഗതം പാപം
ജനാനാം പുണ്യകർമ്മണാം
തേ ദ്വന്ദ്വമോഹനിർമ്മുക്താ
ഭജന്തേ മാം ദൃഢവ്രതാഃ 28

*എന്നാൽ പുണ്യചരിതന്മാരും പാപം നിശ്ശേഷം നശിച്ചിട്ടുള്ള വരുമായ ജനങ്ങൾ ദ്വന്ദ്വമോഹത്തിൽനിന്നു മുക്തരായി ദൃഢവ്രതരായി എന്നെ ഭജിക്കുന്നു.*

എന്നാൽ പുണ്യാത്മാക്കൾക്ക് സംശയത്തിൻേറയും തെററുകളുടേയും മുള്ളുകൾ അർത്ഥശൂന്യമാണെന്ന് അറിയാവുന്നതുകൊണ്ട് മായാമോഹം ഒരിക്കലും അവരുടെ മനസ്സിന് ഒരു ഭീഷണിയല്ല. അവർ ഭക്തിവിശ്വാസത്തോടെ ദുശ്ചിന്തകളാകുന്ന മുള്ളുകളെ കാൽക്കീഴിൽ ഞെരിച്ചമർത്തി, അടിവെച്ചടിവെച്ച് പാപത്തിൻെറ കൊടുംകാടിനെ കടന്നുകയറുന്നു. അതിനുശേഷം അവർ ചെയ്തിട്ടുള്ള സൽക്കർമ്മങ്ങളുടെ ബലത്തിൽ പുണ്യത്തിൻെറ വീഥിയിൽകൂടി ഓടി, കാമക്രോധങ്ങളാകുന്ന കൊള്ളക്കാരുടെ പിടിയിൽ പെടാതെ അക്ഷതരായി എന്നെ സമീപിക്കുന്നു.

ജരാമരണമോക്ഷായ
മാമാശ്രിത്യ യതന്തി യേ
തേ ബ്രഹ്മ തദ്വിദുഃ കൃത്സ്ന-
മദ്ധ്യാത്മം കർമ്മ ചാഖിലം 29

*ജരാമരണങ്ങളിൽനിന്ന് മുക്തി ലഭിക്കുവാൻവേണ്ടി എന്നെ ആശ്രയിച്ചുകൊണ്ടു യത്നിക്കുന്നവരാരോ, അവർ ആ ബ്രഹ്മത്തേയും അദ്ധ്യാത്മതത്ത്വത്തേയും സർവ കർമ്മത്തേയും അറിയുന്നു.*

അല്ലയോ പാർത്ഥ, ജനനമരണങ്ങളിൽനിന്നു മോചനം നേടണമെന്ന് ആത്മാർത്ഥമായി ആഗ്രഹിക്കുന്ന ഒരാളുടെ പ്രയത്നം, പരിപൂർണതയുടെ രസം ഇററുവീഴുന്ന, ഈശ്വരസാക്ഷാത്കാരമെന്ന പക്വമായ കനി അവനു നേടിക്കൊടുക്കും. അവൻ അതു കൈവരിക്കുമ്പോൾ ജഗത്തുമുഴുവൻ ഉല്ലാസപ്രദമായിട്ട് അവൻ കാണുന്നു. അതോടെ ആത്മസാക്ഷാത്കാരത്തിൻെറ അഭിവാഞ്ഛ സഫലമാകുന്നു. ആ അനർഘനിമിഷത്തിൽ പ്രപഞ്ചംമുഴുവൻ സാക്ഷാത്കാരത്തിൻെറ ആഹ്ലാദംകൊണ്ടു നിറയുകയും ആത്മദർശനം അത്ഭുതകരമായ പൂർണതയിലെത്തുകയും ചെയ്യുന്നു. അതോടെ പ്രവർത്തനത്തിനുള്ള പ്രേരണ ഇല്ലാതാവുകയും ചിത്തം ശാന്തമാവുകയും ചെയ്യുന്നു. അല്ലയോ ധനുർദ്ധര, ആത്മീയ വ്യാപാരത്തിനുവേണ്ട മുഴുവൻ മൂലധനവും എന്നെത്തന്നെയാക്കി മുടക്കുന്നവന് പലിശയായിട്ടും ലാഭമായിട്ടും ആത്മജ്ഞാനവും സമദർശനവും ലഭിക്കുന്നു. സമദർശനം വികസിക്കുന്നതോടുകൂടി ദ്വൈതത്തിൻെറ

നിർധനാവസ്ഥ അനുഭവിക്കേണ്ടി വരുന്നില്ലെന്നു മാത്രമല്ല, പരബ്രഹ്മ വുമായുള്ള ഐക്യം എന്ന സമ്പത്തു ലഭ്യമാവുകയും ചെയ്യുന്നു.

സാധിഭൂതാധിദൈവം മാം
സാധിയജ്ഞം ച യേ വിദുഃ
പ്രയാണകാലേ ƒപി ച മാം
തേ വിദുർയുക്തചേതസഃ 30

*എന്നെ അധിഭൂത, അധിദൈവങ്ങളോടുകൂടിയവനായും അധിയജ്ഞത്തോടു കൂടിയവനായും അറിയുന്നവരാരോ, മൃത്യുകാല ത്തിൽക്കൂടിയും അവർ യോഗയുക്തചിത്തരായിട്ട് എന്നെ സാക്ഷാത്കരിക്കുന്നു.*

എന്റെ സർവപ്രധാനമായ പ്രകൃതം അധിഭൂതമാണെന്ന് അനുഭവത്തിൽകൂടി അറിയുന്നവർ എന്റെ ദിവ്യമായ അവസ്ഥയെ ഗ്രഹിക്കുകയും ആത്മജ്ഞാനംകൊണ്ട് എന്നെ യജ്ഞങ്ങളുടെ മൂലവസ്തുവാണെന്ന് മനസ്സിലാക്കുകയുംചെയ്യുന്നു. അപ്പോൾ ശരീരം വെടിയുന്നതിൽ തപിക്കത്തക്കതായി ഒന്നുംതന്നെ അവർ കാണുകയില്ല. അല്ലാത്തപക്ഷം ജീവന്റെ തന്തു പൊട്ടാനുള്ള സമയം സമാഗതമാകുമ്പോൾ ആസന്നമായ മരണത്തെയോർത്ത് അവർ അസ്വസ്ഥരായി ബഹളംവെയ്ക്കുന്നു. ഇതുകാണുമ്പോൾ ലോകാ വസാനം അടുത്തുവെന്നുപോലും ജീവച്ചിരിക്കുന്നവർക്കു തോന്നുന്ന തിൽ എന്താണത്ഭുതം? എന്നാൽ ഞാനുമായി ഒന്നുചേർന്നു നിൽക്കുന്നവർ മരണസമയത്തും എന്നെ കാണും. അപ്പോൾ എന്നെയ ല്ലാതെ ഇതര ദേവതയേയോ, സ്വദേഹത്തേയോ മരണവേദനയേയോ ഒന്നും അവർ അറിയുകയില്ല. ഇപ്രകാരം നിഷ്ണാതരായ യോഗികൾ ഹൃദയംഗമമായി എന്നോടു ബന്ധപ്പെട്ടു നിൽക്കുന്നു.

ഗഹനങ്ങളായ ആശയങ്ങളുടേയും ഭക്തിയാകുന്ന പരിമള ത്തിന്റേയും ചാറുകൊണ്ടുനിറഞ്ഞ, പരമാത്മാവിന്റെ വാക്കുകളാ കുന്ന കനി, ഭഗവാൻ കൃഷ്ണനാകുന്ന വൃക്ഷത്തിൽനിന്ന്, കാരുണ്യ ത്തിന്റെ മന്ദസമീരണനേററ് അർജ്ജുനന്റെ കാതുകളിലേക്കു പതിച്ചു. ഈ കനി മഹത്തായ തത്ത്വജ്ഞാനത്തിൽനിന്നു സൃഷ്ടിച്ചതും ബ്രഹ്മരസത്തിന്റെ സാഗരത്തിൽ മുക്കിയെടുത്തതും പരമാനന്ദ മാകുന്ന പഞ്ചസാരകൊണ്ടു പൊതിഞ്ഞതുമായിരുന്നു. ഈ വാക്കുക ളുടെ പരിശുദ്ധിയും വൈശിഷ്ട്യവും കൊണ്ട് അതിലടങ്ങിയിരിക്കുന്ന ഉന്നതമായ വിജ്ഞാനം നുകരണമെന്ന് അർജ്ജുനൻ ആഗ്രഹിച്ചു. അവൻ സ്വർഗ്ഗീയസുഖസമ്പത്തുകളെ പരിഹസിച്ചു. അവന്റെ ഹൃദയം ഹർഷോന്മാദംകൊണ്ടു പുളകിതമായി. ഈ കനിയുടെ ബാഹ്യ സൗന്ദര്യം കണ്ടു മോഹിതനായ അവൻ അത് ആസ്വദിക്കാൻ കൊതിച്ചു. അനുമാനമാകുന്ന പാണിതലംകൊണ്ടു വാരിയെടുത്ത് അനുഭവ മാകുന്ന വക്ത്രത്തിലിട്ടു. എന്നാൽ വിചാരമാകുന്ന നാവുകൊണ്ട്

അതിനെ അലിയിക്കുന്നതിനോ, ഹേതുവാകുന്ന ദന്തങ്ങൾകൊണ്ട് അതിനെ ദംശിക്കുന്നതിനോ കഴിഞ്ഞില്ല. ഇതു മനസ്സിലാക്കിയ അർജ്ജുനൻ അത്ഭുതപാരവശ്യത്തോടെ സ്വയം പറഞ്ഞു:

ഹോ, ഇതു ജലത്തിൽ മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങളുടെ പ്രതിബിംബംപോലെയാണ്. ഇതിൻെറ ബാഹ്യരൂപം എന്നെ എത്രമാത്രം വഞ്ചിച്ചിരിക്കുന്നു. ഇതു കേവലം വാക്കുകളല്ല. ഇത് ആകാശമാകുന്ന വസ്ത്രങ്ങളിൽ കാണുന്ന ഞൊറിവുകളാണ്. നമ്മുടെ ബുദ്ധികൊണ്ട് ഇതിൻെറ ഗഹനമായ അർത്ഥം അളക്കുവാൻ കഴിയുകയില്ല.

ഇതെല്ലാം എപ്രകാരമാണു വെളിവാക്കേണ്ടതെന്ന വിചാരത്തോടെ അർജ്ജുനൻ അച്യുതനെ നോക്കി. ധീരനായ ആ യോദ്ധാവ് അദ്ദേഹത്തോടു കെഞ്ചിപ്പറഞ്ഞു:

പ്രഭോ, ബ്രഹ്മം, കർമ്മം, അദ്ധ്യാത്മം, അധിഭൂതം, അധിദൈവം തുടങ്ങിയ ഈ വാക്കുകളൊന്നും ഞാൻ മുമ്പു കേട്ടിട്ടില്ലെന്നുള്ളതു വിചിത്രമായിരിക്കുന്നു. സാധാരണയായി ശ്രദ്ധയോടെ ശ്രവിച്ചു കൊണ്ടിരിക്കുന്ന ശ്രോതാക്കൾക്ക് വിവിധ തത്ത്വങ്ങളുടെ അർത്ഥം വിശദീകരിച്ചു മനസ്സിലാക്കിക്കൊടുക്കുക അസാധ്യമല്ല. എന്നാൽ അങ്ങയുടെ ഈ സംവാദം ലളിതമായ ഒന്നല്ല. വിസ്മയത്തോടെയാണ് ഒരുവൻ ഈ വാക്കുകൾ കേൾക്കുന്നത്. ഇതു ശ്രവിക്കുമ്പോൾ ആശ്ചര്യം പോലും അമ്പരന്നുപോകുന്നു. അങ്ങയുടെ വാക്കുകളാകുന്ന കിരണങ്ങൾ കാതുകളാകുന്ന വാതായനങ്ങളിൽകൂടി കടന്ന് എൻെറ ഹൃദയത്തെ തലോടിയപ്പോൾ അത്ഭുതപാരവശ്യംകൊണ്ട് എൻെറ ശ്രദ്ധതന്നെ വഴുതിപ്പോയി. എനിക്ക് ഈ വാക്കുകളുടെ അർത്ഥം അറിയാൻ അതിയായ ആകാംക്ഷയുണ്ട്. അല്പംപോലും കാത്തിരിക്കാൻ ക്ഷമയില്ല. ആകയാൽ അല്ലയോ ദേവാ, ഒട്ടും സമയം കളയാതെ അത് എനിക്കു വിശദീകരിച്ചു തന്നാലും.

നോക്കുക. എത്ര വിദഗ്ധമായിട്ടാണ് അർജ്ജുനൻ ഭഗവാനോട് കാര്യങ്ങൾ ചോദിച്ചത്? ഭഗവാൻ ഇതിനകം പറഞ്ഞ കാര്യങ്ങളെപ്പററി ഓർമ്മിപ്പിച്ചുകൊണ്ടും ആ വക കാര്യങ്ങൾ കൂടുതലായി അറിയണമെന്നുള്ള തൻെറ ആഗ്രഹം പ്രകടിപ്പിച്ചുകൊണ്ടും ഹൃദയസ്പൃക്കായ വിധത്തിലാണ് അർജ്ജുനൻ ഭഗവാനോടു സംസാരിച്ചത്. വിനയത്തിൻെറ അതിരുകൾ ലംഘിക്കാതെ ഏററവും ശാലീനതയോടെയാണ് അർജ്ജുനൻ ഭഗവാനോടു കാര്യങ്ങൾ പറഞ്ഞത്. ഭഗവാനെ ആശ്ലേഷിക്കുവാൻ അർജ്ജുനൻ മുതിർന്നില്ല. ഒരു ഗുരുവിനോട് ഉപദേശം ആവശ്യപ്പെടുമ്പോൾ എത്രമാത്രം അവധാനതയോടെയാണ് ശിഷ്യൻ പെരുമാറേണ്ടതെന്ന് അർജ്ജുനന് നല്ലതുപോലെ അറിയാമായിരുന്നു.

സവ്യസാചിയായ അർജ്ജുനൻെറ ചോദ്യങ്ങളും അതിനു സർവജ്ഞനായ ഭഗവാൻെറ ഉത്തരങ്ങളും എത്രത്തോളം ചാതുര്യത്തോടെയാണ് സഞ്ജയൻ പറഞ്ഞുകേൾപ്പിക്കുന്നതെന്നറിയുക. ആ വിവരണം ശ്രദ്ധിക്കുക. കാതുകൾ കേൾക്കുന്നതിനു മുമ്പു തന്നെ കണ്ണുകൾക്ക് അതിൻെറ അർത്ഥം മനസ്സിലാകും. തേനോലുന്ന ആ

വാക്കുകളുടെ മാധുര്യത്തെ ബുദ്ധി ആസ്വദിക്കുന്നതിനുമുമ്പായി ആ വാഗ്ധോരണിയുടെ സൗകുമാര്യം ഇന്ദ്രിയങ്ങളെ വശീകരിക്കും. മുല്ലപ്പൂവിന്റെ പരിമളം നാസികയ്ക്ക് ഹൃദ്യമായി അനുഭവപ്പെടുന്നതുപോലെ, അതിന്റെ നയനസുഭഗത്വം നേത്രങ്ങളേയും രഞ്ജിപ്പിക്കുന്നില്ലേ? അതുപോലെ, ഭാഷയുടെ മനോഹാരിത ഇന്ദ്രിയങ്ങൾക്കു സന്തുഷ്ടി നൽകിക്കഴിയുമ്പോൾ അത് അത്യന്തം ഗഹനങ്ങളായ സിദ്ധാന്തങ്ങളെ മനസ്സിലാക്കുന്നതിനു തയ്യാറായിക്കൊള്ളും.

ആകയാൽ നിവൃത്തിനാഥിന്റെ ശിഷ്യനായ ജ്ഞാനേശ്വരൻ പറയുന്നു; ശ്രദ്ധിച്ചുകേൾക്കുക. ഈ വാക്കുകൾ മററു സംഭാഷണങ്ങളെയെല്ലാം നിശ്ശബ്ദമാക്കും.

ഓം തത് സത്
ഇതി ശ്രീമദ് ഭഗവദ്ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുനസംവാദേ
ജ്ഞാനവിജ്ഞാനയോഗോ നാമ
സപ്തമോഽദ്ധ്യായഃ

*ജ്ഞാനവിജ്ഞാനയോഗം എന്ന*
*ഏഴാം അദ്ധ്യായം കഴിഞ്ഞു.*

# അദ്ധ്യായം എട്ട്

# അക്ഷരബ്രഹ്മയോഗം

*അർജ്ജുന ഉവാച:*

കിം തദ് ബ്രഹ്മ കിമദ്ധ്യാത്മം
കിം കർമ്മ പുരുഷോത്തമ
അധിഭൂതം ച കിം പ്രോക്ത-
മധിദൈവം കിമുച്യതേ

അധിയജ്ഞഃ കഥം കോƒത്ര
ദേഹേƒസ്മിൻ മധുസൂദന
പ്രയാണകാലേ ച കഥം
ജ്ഞേയോƒസി നിയതാത്മഭിഃ 2

*അല്ലയോ പുരുഷോത്തമ! അങ്ങു പറഞ്ഞ ആ പൂർണ്ണബ്രഹ്മം എന്താണ്? കർമ്മം എന്താണ്? അധിഭൂതമെന്നു പറയപ്പെട്ടതെന്താണ്? അധിദൈവമെന്നും എന്തിനെയാണു പറഞ്ഞത്? അല്ലയോ കൃഷ്ണ, ഈ ശരീരത്തിൽ അധിയജ്ഞഭാവേന ആരാണുള്ളത്? അതെങ്ങനെ? ദേഹം വിട്ട് ഇവിടെനിന്നു യാത്രയാകുമ്പോഴും ജ്ഞാനികളാൽ അങ്ങ് ഏതു പ്രകാരമാണ് അറിയപ്പെടുക?*

അർജ്ജുനൻ ചോദിച്ചു: ഞാൻ ശ്രദ്ധയോടെ കേൾക്കുകയാണ്. ഞാൻ ചോദിച്ച കാര്യങ്ങൾ ദയവായി എനിക്കു വിവരിച്ചുതന്നാലും. ബ്രഹ്മം എന്താണെന്നു പറഞ്ഞുതരുക. എന്താണ് കർമ്മം? അദ്ധ്യാത്മം എന്നു പറയുന്നത് എന്താണ്? അധിഭൂതവും അധിദൈവവും എന്താണ്? എനിക്കു മനസ്സിലാകത്തക്കവണ്ണം വ്യക്തമായി വിശദീകരിച്ചു തന്നാലും.

പ്രഭോ, അനുമാനത്തിന്റെ പരിധിയിൽ വരാത്തവണ്ണം അധിയജ്ഞഭാവേന ശരീരത്തിലുള്ളത് എന്താണ്? അല്ലയോ കൃഷ്ണ! മരണസമയത്ത് ഒരു യോഗി എങ്ങനെയാണ് അങ്ങയെ അറിയുന്ന തെന്ന് എനിക്കു പറഞ്ഞുതന്നാലും.

ചിന്താമണികൊണ്ടു നിർമ്മിക്കപ്പെട്ട ഒരു വീട്ടിൽ കിടന്നുറങ്ങുന്ന ഭാഗ്യശാലിയായ ഒരുവൻ സ്വപ്നത്തിൽ പറയുന്ന വാക്കുകൾപോലും നിരർത്ഥകമായി പോവുകയില്ല. അതുപോലെ, അർജ്ജുനൻ ഇത്രയും

പറഞ്ഞപ്പോഴേക്കും ഭഗവാൻ കൃഷ്ണൻ പ്രതിവചിച്ചു:
ഞാൻ പറയുന്ന മറുപടി ശ്രദ്ധിച്ചു കേൾക്കുക.
ജ്ഞാനേശ്വരൻ പറയുകയാണ്:

അർജ്ജുനൻ, എല്ലാ ആഗ്രഹങ്ങളും സാധിച്ചുകൊടുക്കുന്ന കല്പതരുക്കളുടെ ശീതളച്ഛായയിൽ വിശ്രമിക്കുന്നു. എന്തും നൽകുന്ന കാമധേനുവിന്റെ കിടാവാണവൻ. അപ്പോൾ പിന്നെ അവന്റെ ആഗ്രഹങ്ങൾ നിവർത്തിക്കുന്നതിൽ എന്താണ് ആശ്ചര്യം? ഭഗവാൻ കൃഷ്ണൻ കോപംകൊണ്ട് ഒരുവനെ നിഗ്രഹിച്ചാൽ പോലും അവനു മുക്തി ലഭിക്കുന്നു. ആ നിലയ്ക്ക് അദ്ദേഹത്തിന്റെ ഉപദേശംകൊണ്ട് അനുഗൃഹീതനാകുന്ന ഒരുവന് എന്തുതന്നെ ലഭിക്കുകയില്ല? ഭഗവാനുമായി ഒരുവൻ സാത്മ്യം പ്രാപിക്കുമ്പോൾ അദ്ദേഹം അവന്റെ ഹൃദയത്തിൽ കുടികൊള്ളുന്നു. അപ്പോൾ അവന്റെ സങ്കല്പങ്ങളുടെ അങ്കണത്തിൽ അഷ്ടസിദ്ധികളും അവനെ സേവിക്കാൻ തയ്യാറായി കാത്തുനിൽക്കുന്നു. അർജ്ജുനന് ഭഗവാനോട് അനന്യമായ ഭക്തിയാണുള്ളത്. അതുകൊണ്ട് അവന്റെ ഇച്ഛ സഫലമാകുന്നു.

അർജ്ജുനന്റെ വിചാരങ്ങൾ എന്തായിരിക്കുമെന്നു മനസ്സിലാക്കിയ ഭഗവാൻ അതിനുള്ള മറുപടിയാകുന്ന വിഭവങ്ങൾ ഒരു തളികയിൽ തയ്യാറാക്കിവെച്ചു. തന്റെ വാത്സല്യനിധിയായ ശിശുവിനു മുലകുടിക്കേണ്ട സമയം എപ്പോഴാണെന്ന് ഒരു മാതാവിനു നൈസർഗ്ഗികമായി അറിയാം. അതുപോലെ, കാരുണ്യവാനായ ഗുരുവിനു തന്റെ ശിഷ്യനോട് അഗാധമായ വാത്സല്യം ഉണ്ടാവുന്നതിൽ അത്ഭുതപ്പെടാനൊന്നുമില്ല. ഭഗവാൻ പറഞ്ഞത് എന്താണെന്നു ശ്രദ്ധിക്കുക.

*ശ്രീ ഭഗവാൻ ഉവാച:*

അക്ഷരം ബ്രഹ്മ പരമം
സ്വഭാവോƒദ്ധ്യാത്മമുച്യതേ
ഭൂതഭാവോദ്ഭവകരോ
വിസർഗ്ഗഃ കർമ്മസംജ്ഞിതഃ 3

*നാശമില്ലാത്തതായും പരമാത്മാവായുമിരിക്കുന്ന വസ്തുവാണ് ബ്രഹ്മം. അതിന്റെ തന്നെ ജീവരൂപേണയുള്ള ഭാവം അദ്ധ്യാത്മമെന്നു പറയപ്പെടുന്നു. ഭൂതങ്ങളുടെ ഉല്പത്തിയേയും അഭിവൃദ്ധിയേയും ചെയ്യുന്ന യജ്ഞത്തിനു കർമ്മം എന്നു പേർ പറയുന്നു.*

ഭഗവാൻ അരുൾ ചെയ്തു: പരബ്രഹ്മം സരന്ധ്രമായ ശരീരം മുഴുവനും നിറഞ്ഞിരിക്കുന്നുവെങ്കിലും അതു പുറത്തേക്ക് ഊറിവരുകയില്ല. ദുർഗ്രാഹ്യതയിൽ അതു ശൂന്യതയ്ക്ക് സദൃശമാണെങ്കിലും സ്വഭാവത്തിൽ വ്യത്യസ്തമാണ്. സൂക്ഷ്മാകാശത്തിന്റെ ഞൊറിവുകളിൽകൂടി അരിച്ചെടുക്കാവുന്ന വിധത്തിൽ അത്യന്തം സൂക്ഷ്മമാണത്. മൃദുവും നേരിയതും ആണെങ്കിലും അത് പ്രപഞ്ചവസ്ത്രങ്ങളിൽക്കൂടി ഇററിയിററി വീഴുകയോ, ബലമായി ഉലച്ചാൽപോലും ശരീരത്തിൽ

നിന്നു വെളിയിലേക്കു വരുകയോ ചെയ്യുകയില്ല. ബ്രഹ്മം അസ്പൃശ്യമാണ്. അത് ശാസ്ത്രീയമായ പ്രപഞ്ചവിജ്ഞാനത്തിന് എത്തിപ്പിടിക്കാൻ കഴിയുന്നതല്ല. ബ്രഹ്മം ഉരുത്തിരിഞ്ഞ് അസ്തിത്വം പ്രാപിക്കുമെങ്കിലും, നശിക്കുന്നതായ രൂപങ്ങൾക്ക് ഉൽപത്തി മുതൽ ലയംവരെയുള്ള കാലഘട്ടത്തിൽ ഉണ്ടാകുന്നതുപോലെയുള്ള അവസ്ഥാന്തരങ്ങളോ നാശമോ ഉണ്ടാകുന്നില്ല. ബ്രഹ്മം സ്വയം നിലനിൽക്കുന്നതും അനശ്വരവുമാണ്. അത് അതിന്റെ സഹജമായ അവസ്ഥയിൽ എപ്പോഴും നിലനിൽക്കുമെങ്കിലും അഖണ്ഡമാണ്. ബ്രഹ്മത്തെപ്പററിയുള്ള പരമമായ ഈ ജ്ഞാനമാണ് അദ്ധ്യാത്മജ്ഞാനം. ബ്രഹ്മത്തിന്റെ സ്വഭാവമായ ജീവൻ ഓരോ ശരീരത്തിലും ചൈതന്യമായി വർത്തിക്കുന്നു. അതിനാണ് അദ്ധ്യാത്മം എന്നു പറയുന്നത്.

നിർമ്മലമായ ആകാശത്തിൽ വിവിധവർണ്ണാങ്കിതമായ മേഘങ്ങൾ എവിടെനിന്നോ വന്നുനിറയുന്നത് എങ്ങനെയെന്ന് ആർക്കും അറിവില്ലാത്തതുപോലെ, നിരാകാരവും പരിശുദ്ധവുമായ ബ്രഹ്മത്തിൽ, പ്രകൃതി, അഹങ്കാരം, വിവിധ മൂലതത്ത്വങ്ങൾ തുടങ്ങിയവ ആവിർഭവിക്കുകയും അതു പ്രപഞ്ചമായി രൂപപ്പെടുകയും ചെയ്യുന്നു. അവ്യയമായ ബ്രഹ്മത്തിന്റെ ഊഷരക്ഷേത്രത്തിൽ 'ഞാൻ പലതാകട്ടെ' എന്നുള്ള മൂലസങ്കല്പത്തിന്റെ ബീജങ്ങൾ നിറഞ്ഞിരിക്കുന്നു. അവയ്ക്കെല്ലാം അങ്കുരങ്ങൾ ഉണ്ടായി ബ്രഹ്മത്തിന്റെ വിവിധരൂപങ്ങൾ പൊട്ടിമുളയ്ക്കുന്നു. ഈ ഗോളങ്ങൾ ഓരോന്നും ശ്രദ്ധാപൂർവം പരിശോധിച്ചാൽ ഇതിൽ ഉൾക്കൊണ്ടിരിക്കുന്ന വ്യത്യസ്തരൂപങ്ങളിലെല്ലാം ഈശ്വരചൈതന്യം നിവേശിച്ചിരിക്കുന്നതായി കാണാം. എണ്ണമററ ജീവജാലങ്ങൾ അതിൽ പ്രത്യക്ഷപ്പെടുകയും അപ്രത്യക്ഷമാവുകയും ചെയ്യുന്നു. ഈ ബ്രഹ്മാണ്ഡഗോളങ്ങളുടെ ഓരോ ഭാഗങ്ങളും 'ഞാൻ പലതാകട്ടെ' എന്ന മൂലസങ്കല്പം ആവർത്തിക്കുകയും അങ്ങനെ ഈ പ്രപഞ്ചം സൃഷ്ടിയുടെ ഒരു പ്രളയം തന്നെ സൃഷ്ടിച്ച് നാനാപ്രകാരത്തിൽ വളരുകയും വലുതാവുകയും ചെയ്യുന്നു. എന്നാൽ വിവിധതരത്തിലുള്ള ഈ സൃഷ്ടികളിലെല്ലാം രണ്ടാമതായിട്ടൊന്നില്ലാത്ത പരബ്രഹ്മം അധിവസിക്കുന്നു. സൃഷ്ടികളിൽ കാണുന്ന സമത്വവും അസമത്വവും എങ്ങനെ ഉണ്ടായതാണെന്ന് ആർക്കും അറിഞ്ഞുകൂടാ. സചേതനവും അചേതനവുമായ ഈ സൃഷ്ടികളെല്ലാം ലീലയാണെങ്കിൽപോലും, വിവിധവർഗ്ഗത്തിൽപെട്ട അനേകലക്ഷം ജീവജാലങ്ങൾ ഇവിടെ നിലനിൽക്കുന്നു. ഇതിന്റെ എണ്ണം എണ്ണമററതാണ്. ഇതിന്റെയെല്ലാം ഉൽപത്തിയുടെ ഉറവിടം വെളിവാക്കപ്പെട്ടാൽ അതു ബ്രഹ്മമാണെന്നു മനസ്സിലാക്കാൻ കഴിയും. ഈ സൃഷ്ടിയുടെ ജനയിതാവിനേയോ, ഇതിന്റെ യുക്തിപൂർവകമായ അടിസ്ഥാനത്തേയോ അറിയാൻ കഴിയുന്നില്ല. എങ്കിലും സൃഷ്ടിയുടെ പ്രക്രിയ തുടർന്നുകൊണ്ടുതന്നേയിരിക്കുന്നു. ദൃഷ്ടിഗോചരനായ ഒരു കാരണഭൂതനില്ലാതെ നാമങ്ങളും രൂപങ്ങളും നാം ദർശിക്കുന്നു. ഇപ്രകാരമുള്ള ഈ സൃഷ്ടിവ്യാപാരത്തിനു കർമ്മമെന്നു പറയുന്നു. പ്രപഞ്ചഘടകങ്ങളെ ഉണ്ടാക്കിക്കാണിക്കുന്ന ശക്തിചലനമാണ് കർമ്മം.

അധിഭൂതം ക്ഷരോ ഭാവഃ
പുരുഷശ്ചാധിദൈവതം
അധിയജ്ഞോƒഹമേവാത്ര
ദേഹേ ദേഹഭൃതാം വര. 4

*അല്ലയോ അർജ്ജുനാ, നാശത്തെ പ്രാപിക്കുന്ന ദേഹാദിപദാർത്ഥങ്ങൾ അധിഭൂതമെന്നു പറയപ്പെടുന്നു. സൂര്യമണ്ഡലവർത്തിയായിരിക്കുന്ന വിരാട്പുരുഷൻ അധിദൈവതമെന്ന് അറിയപ്പെടുന്നു. ഈ ദേഹത്തിൽ അന്തര്യാമിയായിരിക്കുന്ന ഞാൻതന്നെയാണ് അധിയജ്ഞൻ.*

ഇനിയും അധിഭൂതം എന്താണെന്നു വിശദീകരിക്കാം. അത് നാം പ്രത്യക്ഷമായി കാണുകയും പിന്നീടു മറയുകയും ചെയ്യുന്ന കാർമേഘങ്ങൾപോലെയാണ്. ഉണ്ടായി നശിക്കുന്ന ജഡഭാവമാണ് അധിഭൂതമെന്ന് അറിയപ്പെടുന്നത്. അതിനു യഥാർത്ഥ നിലനില്പില്ല. പഞ്ചമഹാഭൂതങ്ങളുടെ സംയോഗംകൊണ്ടുണ്ടാകുന്നതാണ് അതിന്റെ അസ്തിത്വം. പഞ്ചമഹാഭൂതങ്ങളെ ആശ്രയിച്ചാണ് ഇതു നിലനിൽക്കുന്നത്. പഞ്ചമഹാഭൂതങ്ങളുടെ വിയോഗത്തോടുകൂടി ജഡം വിയോജിപ്പിക്കപ്പെടുകയും നശിക്കുകയും ചെയ്യുന്നു. അതോടുകൂടി നാമരൂപങ്ങൾ നാസ്തിത്വത്തിൽ എത്തിച്ചേരുന്നു. അതാണ് അധിഭൂതം.

അറിവു നൽകുകയും പ്രവർത്തിപ്പിക്കുകയുംചെയ്യുന്ന, ശരീരത്തിലുള്ള ഓരോ സാമഗ്രിയുടേയും വൈഭവത്തിന്റെ അധിപനായി, ജീവജാലങ്ങളിൽ നിവസിക്കുന്ന ശക്തിയാണ് അധിദൈവതം. വിഷയേന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി തുടങ്ങിയവയുടെ അഗ്രാസനസ്ഥം വഹിക്കുന്ന ശക്തിയാണ് അധിദൈവതം. ഇതു കണ്ണിന്റെ കാഴ്ചശക്തി, കാതിന്റെ ശ്രവണശക്തി, മൂക്കിന്റെ ഘ്രാണശക്തി തുടങ്ങിയവയല്ലാതെ മറ്റൊന്നുമല്ല. ശരീരമാകുന്ന പുരുഷൻതന്നെയാകുന്നു അധിദൈവതം. ഇതു ബോധേന്ദ്രിയത്തിന്റെ കണ്ണുകളാണ്. മായയാകുന്ന പ്രകൃതി ജനിപ്പിക്കുന്ന എന്തും ഇത് ആസ്വദിക്കുന്നു. ഇത് അസ്തമയത്തിൽ പക്ഷികൾ ചേക്കയേറുന്ന വൃക്ഷംപോലെ, ഒരുവന്റെ മരണസമയത്ത് അവന്റെ അസ്തപ്രജ്ഞമായ ആഗ്രഹങ്ങൾ വിശ്രമിക്കുന്ന താവളസ്ഥലമാണ്. ഇതു പരമാത്മാവിന്റെ പ്രതിബിംബമല്ലാതെ മറ്റൊന്നുമല്ല. എന്നാൽ, അഹംഭാവത്തിന്റെ നിദ്രയിൽ അമർന്നിരിക്കുന്നതുകൊണ്ട്, പ്രാപഞ്ചികപ്രവൃത്തികളിൽ നിന്നുള്ള ആനന്ദവും ആതങ്കവും സ്വപ്നത്തിലെന്നപോലെയാണ് അനുഭവിക്കുന്നത്.

അല്ലയോ അർജ്ജുന, ശരീരത്തിൽ അധിയജ്ഞഭാവത്തിലിരിക്കുന്നത് പരമാത്മാവായ ഞാൻതന്നെയാണ്. അധിയജ്ഞം ശരീരത്തിലിരിക്കുന്ന ഇന്ദ്രിയശക്തികളെ സ്വാധീനപ്പെടുത്തുന്നു. യഥാർത്ഥത്തിൽ അധിഭൂതവും അധിദൈവതവും പരബ്രഹ്മത്തിന്റെ ഭാഗംതന്നെയാണ്. സ്വർണ്ണം മററു ലോഹങ്ങളുമായി കൂട്ടിക്കലർത്തി

യതുകൊണ്ട് മാററു കുറയുമെങ്കിലും സ്വർണ്ണമല്ലാതാകുമോ? അതുപോലെ അധിഭൂതവും അധിദൈവതവും അജ്ഞതയുടെ ആവരണത്താൽ ആച്ഛാദിതമാകുമ്പോൾ അവ എന്നിൽനിന്നു വ്യത്യസ്തമായിട്ടു കരുതപ്പെടുന്നു. ഈ തിരസ്കരണി മാററുന്ന നിമിഷത്തിൽ വ്യത്യാസം അപ്രത്യക്ഷമാവുകയും അവ ഞാനുമായി ഒന്നായിത്തീരുകയും ചെയ്യുന്നു. എന്നാൽ യഥാർത്ഥത്തിൽ അവ എന്നിൽനിന്നു വിഭിന്നമായിരുന്നുവോ? ഒരു സ്ഫടികക്കല്ല് മുടിയുടെ മുകളിൽ വെച്ചാൽ അതു രണ്ടായി വിഭജിക്കപ്പെട്ടപോലെ കാണപ്പെടുന്നു. എന്നാൽ മുടി മാററിക്കഴിയുമ്പോൾ സ്ഫടികത്തിലുണ്ടെന്നു തോന്നിയ പിളർപ്പ് അപ്രത്യക്ഷമാകുന്നു. ഇതു രണ്ടു കഷണങ്ങൾ വിളക്കിച്ചേർത്തതാണെന്നു പറയാൻ കഴിയുമോ? ഒന്നായിരുന്ന സ്ഫടികക്കല്ല് തലമുടിയുടെ സാന്നിദ്ധ്യംകൊണ്ടു രണ്ടായി പിളർന്നതായിട്ടു തോന്നുകയും തലമുടി ഇല്ലാതായപ്പോൾ പഴയതുപോലെ പിളർപ്പില്ലാതെ ഏകമായി കാണപ്പെടുകയുമാണ് ചെയ്തത്. അതുപോലെ, അഹംഭാവം തിരോഭവിക്കുമ്പോൾ അവിടെത്തന്നെ ഉണ്ടായിരുന്ന അധിഭൂതം തുടങ്ങിയവയുടെ മൗലികമായ ഐക്യം വെളിവാകുന്നു. ഞാനാകുന്ന അധിയജ്ഞത്തിൽകൂടി ഈ ഐക്യം എപ്പോഴും ആവിർഭവിക്കുന്നു.

ബ്രഹ്മാനന്ദത്തിൻെറ ഏക ഉറവിടവും എല്ലാ ജീവികളുടേയും വിശ്രമത്താവളവുമായ ഞാനാണ്, കർമ്മങ്ങളിൽനിന്നുണ്ടാകുന്ന എല്ലാ ആരാധനകളുടേയും യജ്ഞങ്ങളുടേയും അഗ്രാസനസ്ഥനായ ദേവത. ഇതു മുമ്പുതന്നെ ഞാൻ നിന്നോടു പറഞ്ഞിട്ടുള്ളതാണ്. യജ്ഞങ്ങൾ നടത്തുന്നതിൻെറ സമുചിതമായ മാർഗ്ഗം പരിത്യാഗമാകുന്ന വിറകുപയോഗിച്ച് ഇന്ദ്രിയങ്ങളെ എരിക്കുകയും ആ അഗ്നിയിൽ കാമക്രോധമോഹാദികളാകുന്ന മനോവികാരങ്ങളെ ഹോമിക്കുകയും ചെയ്യുകയാണ്. പ്രപഞ്ചമാണ് ആരാധനാസ്ഥലം. ശരീരമാണു ദീപം. ആത്മനിയന്ത്രണമാണ് അഗ്നിയുടെ ആസ്ഥാനം. യോഗാനുഷ്ഠാനങ്ങളുടെ മന്ത്രോച്ചാരണംകൊണ്ട് ആ അഗ്നി പ്രകാശമാനമാക്കണം. ചിത്തത്തിൻേറയും പ്രാണൻേറയും നിയന്ത്രണം ധൂമരഹിതമായ ഉജ്ജ്വലമായ ജ്ഞാനപ്രകാശം സൃഷ്ടിക്കുന്നു. ഈ ജ്ഞാനത്തിൽ എല്ലാം കത്തിക്കുമ്പോൾ, ഈ ആരാധനയിൽനിന്ന് അവസാനം ശേഷിക്കുന്ന ഭസ്മം യഥാർത്ഥ ബ്രഹ്മരൂപമാണ്. ജ്ഞേയമായ പരമാത്മജ്ഞാനമാണ് ശരിയായ അധിയജ്ഞം. ജ്ഞാനം മായയെ നശിപ്പിക്കുമ്പോൾ ജ്ഞാനംമാത്രം ശേഷിക്കുന്നു.

സർവജ്ഞനായ ഭഗവാൻെറ വാക്കുകൾ ബുദ്ധിമാനായ അർജ്ജുനൻെറ മനസ്സിൽ തറച്ചു. ഇതു മനസ്സിലാക്കിയ ഭഗവാൻ പറഞ്ഞു:

അർജ്ജുനാ, നീ തികച്ചും ശ്രദ്ധയോടെ കേട്ടിരിക്കുന്നു.

അർജ്ജുനനെ അനുമോദിച്ചുകൊണ്ടു ഭഗവാൻ പറഞ്ഞ വാക്കുകൾ അർജ്ജുനന് അത്യധികം ആഹ്ലാദമുണ്ടാക്കി. ഒരു മാതാവിനു തൻെറ ശിശു തൃപ്തിപ്പെടുമ്പോൾ മാത്രമേ സന്തോഷം

തോന്നുകയുള്ളു. തന്റെ ശിഷ്യൻ എന്തെങ്കിലും ഗ്രഹിക്കുമ്പോൾ മാത്രമേ ഒരു ഗുരുവിന് ആനന്ദം ഉണ്ടാവുകയുള്ളു. അതുപോലെ കൃഷ്ണന്റെ ഹൃദയം ഹർഷപുളകിതമായെങ്കിലും അതു പ്രകടിപ്പിച്ചാൽ അർജ്ജുനന്റെ മനസ്സിന് ഇളക്കം തട്ടുമെന്നു കരുതി ഭഗവാൻ അതു നിയന്ത്രിച്ചു.

പക്വമായ പരമാനന്ദത്തിന്റെ പരിമളംപോലെയും ശീതളമായ അമൃതവീചികൾപോലെയും മൃദുവും സരസവുമായ വാക്കുകളാൽ പാർത്ഥസാരഥി തുടർന്നുപറഞ്ഞു:

അല്ലയോ അർജ്ജുന, പാർത്ഥിവശ്രേഷ്ഠനായ യോദ്ധാവേ, ശ്രദ്ധിച്ചാലും.

അന്തകാലേ ച മാമേവ
സ്മരൻ മുക്ത്വാ കളേബരം
യഃ പ്രയാതി സ മദ്ഭാവം
യാതി നാസ്ത്യത്ര സംശയഃ 5

*മരണകാലത്തിൽ എന്നെത്തന്നെ വിചാരിച്ചുകൊണ്ടു ദേഹത്തെ വിട്ടുപോകുന്നവനാരോ, അവൻ എന്റെ സ്വരൂപത്തെ പ്രാപിക്കുന്നു. ഈ കാര്യത്തിൽ സംശയം ഇല്ല.*

അധിയജ്ഞം എന്നറിയപ്പെടുന്നതിനെപ്പററിയാണ് ഞാൻ ഇതുവരെ നിന്നോടു പറഞ്ഞത്. ഞാൻ തന്നെയാണ് അധിയജ്ഞമെന്ന് ആദ്യംമുതൽ അവസാനംവരെ അറിയുന്നവർ ശരീരത്തെ ഒരു കഞ്ചുകമായി കരുതിക്കൊണ്ട് അവരുടെ സഹജസ്വരൂപമായ ആത്മാവിനെ കൈവരിക്കുന്നു. ഒരു വീട്ടിനുള്ളിൽ നിറഞ്ഞുനിൽക്കുന്ന അന്തരീക്ഷം പുറത്തുള്ള അന്തരീക്ഷംതന്നെ ആയിരിക്കുന്നതുപോലെ ആത്മസാക്ഷാത്കാരമാകുന്ന ഗൃഹത്തിനുള്ളിലെ അദ്ധ്യവസായമാകുന്ന അറയ്ക്കകത്ത് അവർ നിദ്രകൊള്ളുന്നു. പുറംലോകത്തെപ്പററി യാതൊന്നുംതന്നെ അവരുടെ സ്മൃതിപഥത്തിലെത്തുന്നില്ല. ഞാനുമായി താദാത്മ്യം പ്രാപിച്ചുകൊണ്ട് അവർ ഞാൻതന്നെ ആയിത്തീരുന്നു. ആ അവസരത്തിൽ പഞ്ചഭൂതങ്ങളാകുന്ന അവരുടെ പുറംചട്ട അവരറിയാതെതന്നെ പൊഴിഞ്ഞുവീഴുന്നു. ജീവിച്ചിരിക്കുമ്പോൾപോലും ദേഹചിന്തയില്ലാത്ത ഒരുവന് അതു വെടിയുമ്പോൾ എങ്ങനെയാണ് ക്ലേശമുണ്ടാകുന്നത്? ആകയാൽ ആത്മസാക്ഷാത്കാരം ലഭിച്ച് ഒരുവനു മരണസമയത്ത് യാതൊരു വിധത്തിലുമുള്ള ദുഃഖാനുഭവവും ഉണ്ടാകുന്നില്ല. അവന്റെ അന്തഃകരണശുദ്ധി നിത്യതയുടെ ചട്ടക്കൂട്ടിൽ, ഏകത്വത്തിന്റെ മൂശയിൽ വാർത്തെടുത്തതാണ്. തന്മൂലം അതു ഞാനുമായുള്ള അഖണ്ഡത്വമാകുന്ന അർണ്ണവത്തിൽ ആറാടിയതാണ്. വീണ്ടും അത് ഒരിക്കലും മലിനമാവുകയില്ല. ഒരു കുടം ജലത്തിൽ താഴ്ത്തിയാൽ അതിനകത്തും പുറത്തും ജലമുണ്ടാകും. ആ കുടം യാദൃച്ഛികമായി ഉടഞ്ഞാൽ ജലം

ഛിന്നഭിന്നമാകുമോ? ഒരു പാമ്പ് പടംപൊഴിച്ചാൽ മറ്റൊരു പാമ്പാകുമോ? ചൂടിന്റെ ആധിക്യംകൊണ്ട് ഒരുവൻ വസ്ത്രങ്ങൾ അഴിച്ചുമാറ്റിയാൽ അവന്റെ അവയവങ്ങൾക്ക് എന്തെങ്കിലും മാറ്റം സംഭവിക്കുമോ? അതുപോലെ ബാഹ്യമായ രൂപം നശിച്ചാലും ആത്മാവ് നശിക്കാതെ നിലനിൽക്കുന്നു. ഈ അവസ്ഥ അറിയുന്ന ഒരുവന് എങ്ങനെയാണ് മനസ്സിന്റെ ശാന്തത ഭഞ്ജിക്കപ്പെടുന്നത്? ആകയാൽ മരണസമയത്ത് എന്നെ അറിയുന്നവൻ, അവന്റെ ശരീരം ഉപേക്ഷിച്ച് ഞാനുമായി താദാത്മ്യം പ്രാപിക്കുന്നു.

യം യം വാപി സ്മരൻ ഭാവം
ത്യജത്യന്തേ കളേബരം
തം തമേവൈതി കൗന്തേയ
സദാ തദ്ഭാവഭാവിതഃ 6

*അല്ലയോ അർജ്ജുനാ, മരണവേളയിൽ ഒരുവൻ ഏതേതു രൂപത്തെ സ്മരിച്ചുകൊണ്ടു ദേഹത്തെ ഉപേക്ഷിക്കുന്നുവോ, ജീവിതത്തിൽ അധികസമയവും ആ രൂപത്തെത്തന്നെ ചിന്തിച്ചു കഴിഞ്ഞിരുന്ന അവൻ അതതു രൂപത്തെത്തന്നെ പ്രാപിക്കുന്നു.*

സാധാരണയായി, മരണസമയം സമാഗതമാകുമ്പോൾ ഒരുവൻ ഏതിനെപ്പറ്റി ചിന്തിക്കുന്നുവോ, അവൻ അതായിത്തീരുന്നുവെന്നാണ് പൊതുതത്ത്വം. നിർഭാഗ്യവാനായ ഒരാൾ ഭയപ്പെട്ട് അതിവേഗത്തിൽ അനിയന്ത്രിതമായി ഓടുമ്പോൾ ആപൽക്കരമായി ഒരു കിണററിൽ വീഴാൻ ഇടയായാൽ അത് ഒഴിവാക്കുന്നതിന് ആരെക്കൊണ്ടും സാധ്യമല്ല. അതുപോലെ മരണവേളയിൽ ഒരുവൻ ചിന്തിക്കുന്നതെന്താണോ, അത് ആയിത്തീരാതിരിക്കാൻ അവനു സാധ്യമല്ല. ഒരുവൻ ഉണർന്നിരിക്കുമ്പോൾ ആഗ്രഹിക്കുന്ന കാര്യങ്ങൾ അവൻ ഉറക്കത്തിൽ സ്വപ്നം കാണുന്നു. അതുപോലെ ഒരുവൻ ജീവിച്ചിരിക്കുമ്പോൾ, അവന്റെ ഹൃദയത്തിൽ താലോലിച്ചു നിർത്തിയിരുന്ന ആഗ്രഹങ്ങൾ, മരണസമയത്ത് അവന്റെ മനസ്സിൽ പ്രചുരമായി വിരിയുന്നു. അങ്ങനെ ഒരുവൻ മരണസമയത്ത് ഏതേതു ഭാവമാണോ ഭാവനചെയ്തുകൊണ്ടു ദേഹം വിട്ടുപോകുന്നത്, അവൻ അതതു ഭാവത്തെത്തന്നെ പ്രാപിക്കാൻ ഇടവരുന്നു.

തസ്മാത് സർവ്വേഷു കാലേഷു
മാമനുസ്മര യുദ്ധ്യ ച
മയ്യർപ്പിതമനോബുദ്ധിഃ
മാമേവൈഷ്യസ്യസംശയഃ 7

*അതിനാൽ എല്ലാ കാലത്തിലും എന്നെ സ്മരിച്ചാലും. യുദ്ധവും ചെയ്യുക. എന്നിൽ മനോബുദ്ധികളെ അർപ്പിച്ച നീ എന്നെത്തന്നെ*

*പ്രാപിക്കും. ഈ കാര്യത്തിൽ യാതൊരു സംശയവുമില്ല.*

ആകയാൽ അർജ്ജുന, നീ എല്ലായ്പോഴും എന്നെപ്പററി ചിന്തിക്കണം. നിൻെറ കണ്ണുകൾക്കു ഗോചരമാകുന്ന എല്ലാററിൻേറയും, നിൻെറ കാതുകൾ ശ്രവിക്കുന്ന എല്ലാ ശബ്ദത്തിൻേറയും, നിൻെറ മനസ്സിൽ ചിന്തിക്കുന്ന സർവ്വത്തിൻേറയും, നിൻെറ നാവുകൊണ്ടു സംസാരിക്കുന്ന സകലത്തിൻേറയും അകത്തും പുറത്തുമുള്ള വിഷയം ഞാൻതന്നെയാണ്. എല്ലാററിലും എല്ലാക്കാലത്തും ഞാൻ അധിവസിക്കുന്നു. ഈ വസ്തുത മനസ്സിലാക്കിയാൽ നിനക്കു ഞാനുമായി സാത്മ്യം പ്രാപിക്കാൻ കഴിയും. ഇപ്രകാരം സംഭവിക്കുമ്പോൾ, ഈ ശരീരം ഉപേക്ഷിക്കുന്ന അവസരത്തിലും, നിനക്കു മരണത്തെ ഭയപ്പെടേണ്ടതില്ല. അപ്പോൾ പിന്നെ യുദ്ധത്തിൽ മരിക്കുമെന്നുള്ള ഭീതിക്കു സ്ഥാനമെവിടെ? നിൻെറ മനസ്സും ബുദ്ധിയും യഥാർത്ഥത്തിൽ എനിക്ക് അർപ്പിക്കപ്പെട്ടുകഴിഞ്ഞാൽ നീ എന്നെ പ്രാപിക്കും. ഇതു നിന്നോടുള്ള എൻെറ സുനിശ്ചിതമായ വാഗ്ദാനമാണ്. ഇത് എങ്ങനെ നടപ്പാക്കാമെന്നു നിനക്കു വല്ല സംശയവുമുണ്ടെങ്കിൽ നീ യോഗാനുഷ്ഠാനം നടത്തി ശ്രമിച്ചുനോക്കണം. എന്നിട്ടും നിനക്ക് ഇതിൻെറ ഫലം ലഭിക്കുന്നില്ലെങ്കിൽ നീ എന്നോടു കോപിച്ചുകൊള്ളുക.

അഭ്യാസയോഗയുക്തേന
ചേതസാ നാന്യഗാമിനാ
പരമം പുരുഷം ദിവ്യം
യാതി പാർത്ഥാനുചിന്തയൻ 8

*അല്ലയോ അർജുന, അഭ്യാസംകൊണ്ട് ആത്മാനുഭവം നേടിയതും തുടർന്നുള്ള യോഗാനുഭവംകൊണ്ട് അന്യവിഷയത്തിൽ പ്രവേശിക്കാതെയുമിരിക്കുന്ന മനസ്സുകൊണ്ട് പ്രകാരരൂപനായ പരമപുരുഷനെ ധ്യാനംചെയ്യുന്നവൻ ആ പരമപുരുഷനെത്തന്നെ പ്രാപിക്കുന്നു.*

യോഗാനുഷ്ഠാനംകൊണ്ടു നിൻെറ ചിത്തം ശുദ്ധവും ശക്തവുമാക്കിത്തീർക്കണം. ശരിയായ മാർഗ്ഗം സ്വീകരിച്ചാൽ മുടന്തനുപോലും ഒരു മല കയറാൻ കഴിയും. അതുപോലെ അഭ്യാസംകൊണ്ടു നിൻെറ മനസ്സ് പരബ്രഹ്മത്തിൽ കേന്ദ്രീകരിക്കുക. അപ്പോൾ പിന്നെ നിൻെറ ശരീരം നിലനിൽക്കുകയോ നശിക്കുകയോ ചെയ്യുന്നത് ഒരു പ്രശ്നമല്ല. വിവിധ ലക്ഷ്യങ്ങളുടെ പിന്നാലെ പാഞ്ഞുനടക്കുന്ന മനസ്സ് ആത്മാവിൽ ഉറച്ചാൽ ശരീരം നിലനിൽക്കുന്നുവെന്നോ നശിച്ചുവെന്നോ ആരാണ് ഓർമ്മിക്കുക? ശബ്ദായമാനമായി കൂലംകുത്തി പാഞ്ഞൊഴുകുന്ന സരിത്ത് സാഗരവുമായി സമ്മേളിച്ചുകഴിഞ്ഞാൽ പിന്നെ അതു പുറപ്പെട്ടതിനുശേഷം എന്തു സംഭവിച്ചുവെന്നറിയാൻ തിരിച്ചുവരുമോ? ഒരിക്കലുമില്ല. നദിയും സമുദ്രവും ഒന്നായിത്തീരുന്നു. അതുപോലെ, മനസ്സ് ബ്രഹ്മവുമായി ഏകീകരിക്കുമ്പോൾ ജനനവും മരണവും അവസാനിക്കുന്നു. അതാണ് പരമാനന്ദം.

കവിം പുരാണമനുശാസിതാര-
മണോരണീയാംസമനുസ്മരേദ്യഃ
സർവ്വസ്യ ധാതാരമചിന്ത്യരൂപ-
മാദിത്യവർണം തമസഃ പരസ്താത് 9

പ്രയാണകാലേ മനസാഽചലേന
ഭക്ത്യാ യുക്തോ യോഗബലേന ചൈവ
ഭ്രുവോർമ്മദ്ധ്യേ പ്രാണമാവേശ്യ സമ്യക്
സ തം പരം പുരുഷമുപൈതി ദിവ്യം 10

*ചലിക്കാത്ത മനസ്സോടും ഭക്തിയോടും ധ്യാനബലത്തോടും കൂടിയിരിക്കുന്ന യാതൊരുവൻ മരണകാലത്തിൽ പ്രാണവായുവിനെ പുരികങ്ങളുടെ മധ്യത്തിൽ വേണ്ടുംവണ്ണം നിർത്തിയിട്ട്, സർവജ്ഞനും ചിരന്തനനും സകലത്തിനും നിയന്താവും അണുവിനെക്കാളും അതിസൂക്ഷ്മമായിരിക്കുന്നവനും സകല പ്രപഞ്ചത്തിനും രക്ഷകനും ചിന്തിപ്പാനാവാത്ത രൂപത്തോടുകൂടിയവനും സൂര്യനെപ്പോലെ പ്രകാശമുള്ളവനും മായയെ അതിക്രമിച്ചവനുമായ പരമപുരുഷനെ ഇടവിടാതെ സ്മരിക്കുന്നുവോ, അവൻ ദിവ്യമായ പരമാത്മസ്വരൂപത്തെ പ്രാപിക്കുന്നു.*

ബ്രഹ്മം നിരാകാരമാണ്. അതിനു ജനനമരണങ്ങളില്ല. അത് അഖണ്ഡവും സർവസാക്ഷിയുമാകുന്നു. അത് ആകാശത്തേക്കാളും പൗരാണികവും അണുവിനേക്കാളും സൂക്ഷ്മവുമാണ്. അതിന്റെ പ്രാഭവം പ്രപഞ്ചത്തെ കർമ്മോദ്യുക്തമാക്കുന്നു. അത് എല്ലാററിനേയും സൃഷ്ടിക്കുകയും പ്രപഞ്ചത്തെ നിലനിർത്തുകയുംചെയ്യുന്നു. അചിന്ത്യവും അപ്രമേയവും ബോധാതീതവുമാണത്. ഉറുമ്പുകൾക്കു തീക്കനലിൽ കയറാൻ പററാത്തതുപോലെ, ഇരുട്ടിനു സൂര്യപ്രകാശത്തിൽ കയറിപ്പററാൻ കഴിയാത്തതുപോലെ, മാംസചക്ഷുസ്സുകൾക്ക് അതു പകൽവെളിച്ചത്തിൽപോലും ദൃഷ്ടിഗോചരമല്ല. എന്നാൽ ജ്ഞാനിക്ക് സൂര്യകിരണങ്ങളുടെ ഒരു കൂമ്പാരമെന്നതുപോലെ ശാശ്വതപ്രകാശം പരത്തുന്നതായി അതിനെ ദർശിക്കാവുന്നതാണ്. അദ്ദേഹത്തിന്റെ കാര്യത്തിൽ അതിന് ഉദയമോ അസ്തമനമോ ഉണ്ടെന്നു പറയുന്നത് അർത്ഥശൂന്യമായ വാക്കുകളാണ്. അദ്ദേഹം മരണവേളയിൽ അചലമായ മനസ്സോടെ നിരവദ്യമായ ബ്രഹ്മത്തെ സ്മരിക്കുന്നു. അദ്ദേഹം വടക്കോട്ടു ദർശനമായി പത്മാസനത്തിലിരുന്ന്, കർമ്മയോഗത്തിന്റെ ആനന്ദം ഹൃദയത്തിൽ ഏന്തിക്കൊണ്ട്, ആത്മസാക്ഷാത്കാരത്തോടുള്ള അഭിനിവേശം നിറച്ച ഏകാഗ്രമായ മനസ്സുമായി, യഥാർത്ഥമായ ബ്രഹ്മത്തെ കൈവരിക്കാൻ തിടുക്കം കൂട്ടുന്നു. അതിനുശേഷം യോഗാഭ്യാസപാടവംകൊണ്ട് പ്രാണവായുവിനെ സുഷുമ്നാനാഡിയിൽകൂടി കടത്തി ആജ്ഞാചക്രമെന്ന നാഡീജാലത്തിൽ കൊണ്ടുവരുകയും അവിടെനിന്ന് ബ്രഹ്മരന്ധ്ര

ത്തിലെത്തിക്കുകയും ചെയ്യുന്നു. പ്രാണൻ ചിദാകാശത്തിലെത്തുമ്പോൾ അതു മനസ്സുമായി ഒന്നുചേർന്നുവെന്ന് ബാഹ്യമായി തോന്നുമെങ്കിലും അതിന്റെ സംയോജനം അയഥാർത്ഥമാണ്. അപ്പോൾ അതിരററ ആത്മപ്രേമംകൊണ്ടും യോഗബലംകൊണ്ടും ദൃഢമായ അദ്ദേഹത്തിന്റെ മനസ്സിനെ ഭ്രൂമധ്യത്തിൽ ശാന്തമായി ഉറപ്പിച്ചുനിർത്തി ദേഹത്തിനേയും മനസ്സിനേയും ലയിപ്പിക്കാൻ ശ്രമിക്കുന്നു. അപ്പോൾ, ഒരു മണിയുടെ നാദം അവസാനമായി മണിക്കുള്ളിൽതന്നെ ലയിച്ച് ഇല്ലാതാകുന്നതുപോലെയോ, ഒരു പാത്രത്തിന്റെ കീഴിൽ വെച്ചിരിക്കുന്ന വിളക്കിന്റെ ദീപനാളം അണഞ്ഞത് എപ്പോഴാണെന്നോ എങ്ങനെയാണെന്നോ ആർക്കും അറിയാൻ കഴിയാത്തതുപോലെയോ, അദ്ദേഹം ശാന്തനായി ശരീരം വെടിയുന്നു. അപ്രകാരമുള്ള ഒരുവൻ പരബ്രഹ്മത്തിൽ എത്തിച്ചേരുന്നു. അദ്ദേഹം പരമപുരുഷനാണ്. അദ്ദേഹം പരമാനന്ദപദപ്രാപ്തിയിലെത്തി എന്നെ പ്രാപിക്കുന്നു.

യദക്ഷരം വേദവിദോ വദന്തി
വിശന്തി യദ്യതയോ വീതരാഗാ
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത്തേ പദം സംഗ്രഹേണ പ്രവക്ഷ്യേ. 11

*വേദാർത്ഥങ്ങളെ അറിഞ്ഞിട്ടുള്ളവർ യാതൊന്നിനെ നാശമില്ലാത്തതെന്നു പറയുന്നുവോ, കാമക്രോധങ്ങളെ വിട്ടിരിക്കുന്ന സന്ന്യാസിമാർ യാതൊന്നിനെ പ്രാപിക്കുന്നുവോ യാതൊന്നിനെ അറിയാനാഗ്രഹിച്ചിട്ട് ബ്രഹ്മചര്യവ്രതത്തോടെ ഗുരുപാദങ്ങളെ ശരണംപ്രാപിക്കുന്നുവോ, ആ സ്ഥാനത്തെ സംക്ഷേപമായി ഞാൻ നിനക്കു പറഞ്ഞുതരാം.*

ഉണ്ടാവാനുള്ള എല്ലാററിന്റേയും, ഉണ്ടായിട്ടുള്ള എല്ലാററിന്റേയും, പരമാവസാനത്തിൽ ഉണ്ടാകുന്ന അറിവിന്റെ പൂർത്തീകരണമായ വിജ്ഞാനഘനി തന്നെ ആയിത്തീർന്നിട്ടുള്ള അഭിജ്ഞന്മാർ, പരിപൂർണധാരണയോടെ അതിനെ, നാശമില്ലാത്തത് (അക്ഷരം) എന്നു വിളിക്കുന്നു.

ഉഗ്രമായ ഒരു കൊടുങ്കാററിന് ഛിന്നഭിന്നമാക്കാൻ കഴിയാത്തതാണ് യഥാർത്ഥവാനം. അഥവാ മററുവിധത്തിൽ പറഞ്ഞാൽ, കാർമേഘങ്ങൾക്ക്, ശിഥിലമാകാതെ കൊടുങ്കാററിനു മുന്നിൽ പിടിച്ചുനിൽക്കാൻ കഴിയുകയില്ല. അതുപോലെ ബുദ്ധികൊണ്ട് അറിയാവുന്നതും പരിമാണം നിരൂപിക്കാവുന്നതുമായ എന്തും നശ്വരമാണ്. ബുദ്ധിക്ക് അഗോചരമായതും അഗ്രാഹ്യമായതും അനശ്വരമാണ്. ആകയാൽ അക്ഷരമെന്നു വേദസാരം ഗ്രഹിച്ചിട്ടുള്ളവർ പറയുന്നത് പരബ്രഹ്മത്തെപ്പററിയാണ്. അതു പ്രകൃതിക്ക് അതീതമാണ്; അജ്ഞാതവുമാണ്. ദോഷഭൂയിഷ്ഠമായ ഇന്ദ്രിയവിഷയങ്ങളെ

വിഷമെന്നപോലെ മനസ്സിൽ നിന്നൊഴിവാക്കി, ഇന്ദ്രിയങ്ങളെ ജയിച്ച്, ഐഹികബന്ധങ്ങളെ ത്യജിച്ചിട്ട്, ശരീരമാകുന്ന വൃക്ഷത്തിൻെറ തണലിൽ നിശ്ശേഷം വിരക്തരായിരിക്കുന്ന തപസ്വികൾ, ഇതിനെ പ്രാപിക്കാനായി അനവരതം കാത്തിരിക്കുന്നു. സ്ഥിതപ്രജ്ഞർ ഇതിനെ അഗാധമായി സ്നേഹിക്കുന്നു. യാതൊരാഗ്രഹങ്ങളും മനസ്സിൽ ശേഷിച്ചിട്ടില്ലാത്തവർപോലും ഇതു കരഗതമാക്കാൻ അഭിലഷിക്കുന്നു. ഈ സ്ഥിതി കൈവരിക്കുന്നതിനുള്ള ഉൽക്കടമായ അഭിവാഞ്ഛയോടെ, സത്യാന്വേഷികൾ ബ്രഹ്മചര്യത്തിൻെറ ദുർഘടമായ വ്രതങ്ങൾ അനുഷ്ഠിച്ച്, ഇന്ദ്രിയങ്ങളെ നിഷ്കരുണം നിയന്ത്രിക്കുന്നു.

നന്മയുടെ അത്യുന്നതമായ ഈ അവസ്ഥയെ ഗ്രഹിക്കുകയും അവിടെ എത്തിച്ചേരുകയും ചെയ്യുക വളരെ ദുഷ്കരമാണ്. അനശ്വരവും അപ്രമേയവുമായ ഈ മാഹാത്മ്യത്തിൻെറ പ്രാന്തത്തിൽ വേദങ്ങൾപോലും വിനയാന്വിതരാകുന്നു. മരണവേളയിൽ എന്നെ ധ്യാനിക്കുന്നവർ ഈ അവസ്ഥ കൈവരിക്കുന്നു. അർജ്ജുനാ ഒരിക്കൽക്കൂടി ഞാൻ ഇതെപ്പററി പറയാം.

അപ്പോൾ അർജ്ജുനൻ പറഞ്ഞു: ദേവാ, ഞാൻ ഇതേപ്പററി അങ്ങയോടു സംസാരിക്കാൻ ഭാവിക്കയായിരുന്നു. എന്നാൽ അങ്ങു തന്നെ എന്നോടു കരുണ കാണിച്ചിരിക്കുന്നു. ദയവായി പറഞ്ഞാലും. പക്ഷേ അതു ലളിതമായി പറയണമെന്ന് എനിക്കു പ്രത്യേകം അപേക്ഷയുണ്ട്.

എനിക്കു നിന്നെ ശരിക്കും അറിഞ്ഞുകൂടേ? ഞാൻ പറയാം. ശ്രദ്ധിച്ചു കേൾക്കുക.

ഭഗവാൻ വീണ്ടും പറഞ്ഞുതുടങ്ങി.

സർവ്വദ്വാരാണി സംയമ്യ
മനോ ഹൃദി നിരുദ്ധ്യ ച
മൂർദ്ധ്ന്യാധായാത്മനഃ പ്രാണ-
മാസ്ഥിതോ യോഗധാരണാം. 12

ഓമിത്യേകാക്ഷരം ബ്രഹ്മ
വ്യാഹരൻ മാമനുസ്മരൻ
യഃ പ്രയാതി ത്യജൻ ദേഹം
സ യാതി പരമാം ഗതിം. 13

*ഏതൊരുവൻ ഇന്ദ്രിയങ്ങളെയെല്ലാം പിൻവലിച്ച് ഉള്ളിലൊതുക്കി, മനസ്സിനെ ഹൃദയത്തിൽ ഉറപ്പിച്ച്, പ്രാണവായുവിനെ ഭ്രൂമധ്യത്തിൽ അടക്കിനിർത്തി, ധ്യാനനിഷ്ഠയിൽ മുഴുകി, ഓം എന്ന ബ്രഹ്മ പ്രതീകമായ ഏകാക്ഷരത്തെ നീട്ടിയുച്ചരിച്ച്, എന്നെ ഇടതടവില്ലാതെ സ്മരിച്ചുകൊണ്ടു ദേഹത്തെ വിട്ടുപോകുന്നുവോ, അവൻ ബ്രഹ്മപ്രാപ്തി കൈവരിക്കാൻ ഇടയാകുന്നു.*

ഹൃദയത്തിനു പുറത്തിറങ്ങി അലഞ്ഞുതിരിഞ്ഞു നടക്കുകയെന്നുള്ള മനസ്സിൻെറ സഹജമായ സ്വഭാവം നിയന്ത്രിച്ച്, അതിനെ ഹൃദയത്തിൻെറ അന്തർഭാഗത്ത് ഉറപ്പിച്ചു നിർത്തണം. ഇതു സാധ്യമാവണമെങ്കിൽ ഇന്ദ്രിയങ്ങളുടെ എല്ലാ വാതിലുകളും, ഇന്ദ്രിയനിഗ്രഹണം, ആത്മനിയന്ത്രണം എന്നീ താഴുകൾ ഉപയോഗിച്ചു സ്ഥിരമായി പൂട്ടിയിടണം. മനസ്സിനെ ഇപ്രകാരം തടവിലാക്കിയാൽ, അത് അംഗഹീനനായ ഒരുവന് വീടിൻെറ അതിർത്തിവിട്ടു വെളിയിൽ പോകാൻ കഴിയാത്തതുപോലെ, ഹൃദയത്തിനുള്ളിൽതന്നെ ഉറച്ചു നിൽക്കും. മനസ്സ് ശാന്തമായിക്കഴിയുമ്പോൾ ജീവശ്വാസം നിയന്ത്രിച്ചു കൊണ്ടു പ്രണവത്തെ (ഓം) ധ്യാനിക്കുകയും പ്രാണനെ പടിപടിയായി ബ്രഹ്മരന്ധ്രംവരെ ഉയർത്തുകയും ചെയ്യണം. അവിടെയെത്തിക്കഴിഞ്ഞാൽ, യോഗബലംകൊണ്ട് അവിടെത്തന്നെ അതിനെ നിലനിർത്തുമ്പോൾ, ഓം എന്ന പവിത്രമായ ഒററപ്പദത്തിൻെറ അ, ഉ, മ് എന്ന മൂന്നു യോഗാംശങ്ങൾ ഒന്നുചേർന്നു കേവലം ധ്വനിമയമായി ബോധവസ്തുവിൽ ചെന്നു ലയിക്കുന്നു. അപ്പോൾ ഓം എന്ന പ്രതീകവുമായി താദാത്മ്യപ്പെടുന്ന മനസ്സും അതിനെ ആലംബിച്ചു ചുരുങ്ങി, ഉച്ചാരണത്തിൻെറ അന്ത്യഘട്ടത്തിൽ നേരിട്ടു ബോധവസ്തുവിൽ ചെന്നുപററുന്നു. ഇതോടെ എല്ലാ വിചാരങ്ങളും നശിക്കുന്നു. സങ്കല്പങ്ങളെ ഒഴിച്ചുമാററി ജാഗ്രത്സ്വപ്നസുഷുപ്തികളൊന്നുമില്ലാത്ത ബോധത്തിൻെറ ശുദ്ധമായ അനുഭവസ്ഥിതിയാണ് അവസാനഘട്ടം. ഉപാസകൻെറ മനസ്സിന് ആശ്രയമരുളി നേരിട്ടു ബ്രഹ്മത്തിൽ കൊണ്ടെത്തിക്കുന്ന പൂർണ്ണപ്രതീകമാണ് ഓം. ഏകാക്ഷരമായ ബ്രഹ്മംതന്നെയാണിത്. ആകയാൽ ഓം എൻെറ പേരുമാത്രമാണ്. എൻെറ പരമമായ ഈ രൂപത്തെ സ്മരിച്ചുകൊണ്ടു ദേഹം വെടിയുന്നവൻ നിശ്ചയമായും എന്നെ പ്രാപിക്കും. എന്നിൽകവിഞ്ഞ് ഒന്നുംതന്നെ അവനു കൈവരിക്കാനില്ല.

അർജ്ജുനാ, എന്നാൽ എങ്ങനെയാണ് ഒരുവൻ മരണവേളയിൽ എന്നെ ഓർത്തിരിക്കുന്നതെന്നു നിനക്കു സംശയം തോന്നാം. ഇന്ദ്രിയങ്ങളുടെ പ്രവർത്തനങ്ങൾക്കെല്ലാം മാന്ദ്യം സംഭവിക്കുമ്പോൾ, ജീവിതസുഖങ്ങളെല്ലാം നശിക്കുമ്പോൾ, മരണത്തിൻെറ ലക്ഷണങ്ങൾ അകത്തും പുറത്തും പ്രകടമാകുമ്പോൾ, ഒരുവൻ ആസനസ്ഥനായി ഇന്ദ്രിയങ്ങളെ നിയന്ത്രിച്ച് ഓം എന്ന പ്രണവമന്ത്രത്തെ ധ്യാനിക്കുന്നത് ആരുടെ മനസ്സുകൊണ്ടാണെന്നു നീ ചിന്തിക്കുന്നുണ്ടാവും. ഇപ്രകാരമുള്ള ചിന്തയും സംശയവും നീ ദൂരീകരിക്കണം. നീ എന്നും എന്നെ സേവിക്കാൻ തയ്യാറായാൽ നിൻെറ മരണസമയത്ത് ഞാൻ നിൻെറ ദാസനായി നിന്നെ സേവിക്കും.

അനന്യചേതാഃ സതതം
യോ മാം സ്മരതി നിത്യശഃ
തസ്യാഹം സുലഭഃ പാർത്ഥ!
നിത്യയുക്തസ്യ യോഗിനഃ 14

മാമുപേത്യ പുനർജന്മ
ദുഃഖാലയമശാശ്വതം
നാപ്നുവന്തി മഹാത്മാനഃ
സംസിദ്ധിം പരമാം ഗതാഃ 15

*അല്ലയോ അർജ്ജുന, അന്യവിഷയത്തിൽ ചിന്തയില്ലാത്തവനായി യാതൊരുവൻ പ്രതിദിനം എപ്പോഴും എന്നെ സ്മരിക്കുന്നുവോ, അപ്രകാരമുള്ള സ്ഥിരമായ മനസ്സോടുകൂടിയ യോഗിക്കു ഞാൻ പ്രയാസംകൂടാതെ പ്രാപിക്കത്തക്കവനാകുന്നു.*

*ശ്രേഷ്ഠമായ മോക്ഷത്തെ പ്രാപിച്ച യോഗികൾ എന്നെ പ്രാപിച്ചാൽ പിന്നെ ദുഃഖങ്ങൾക്കിരിപ്പിടവും അനിത്യവുമായ, തുടർന്നുള്ള ജനനത്തെ പ്രാപിക്കാനിടവരുന്നില്ല.*

ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുകയും ഐഹികസുഖങ്ങളെ ത്യജിക്കുകയും ചെയ്തിട്ടുള്ളവർ എന്നെ ഹൃദയത്തിൽ പ്രതിഷ്ഠിച്ച് ആനന്ദം അനുഭവിക്കുന്നു. തദവസരത്തിൽ വിശപ്പും ദാഹവുംപോലും അനുഭവപ്പെടാത്ത അവർക്ക് അവരുടെ കണ്ണുകളിൽപെടുന്ന വസ്തുക്കൾ പിന്നെ എങ്ങനെയാണ് ആകർഷണങ്ങളാവുക? അപ്രകാരം ഞാനുമായി താദാത്മ്യം പ്രാപിക്കുകയും എന്നിൽതന്നെ സമ്പൂർണമായി അധിവസിക്കുകയും ചെയ്യുന്ന അവർക്ക് മരണവേളയിൽ എൻെറ കടാക്ഷം ലഭിക്കുന്നതിനു പ്രത്യേകമായി എന്നെ സ്മരിക്കേണ്ട ആവശ്യമുണ്ടോ? അങ്ങനെയാണെങ്കിൽ ജീവിതകാലം മുഴുവൻ എന്നെ സേവിക്കുകയും ആരാധിക്കുകയും ചെയ്തതിന് എന്തു പ്രയോജനമാണുള്ളത്? പീഡിതനായ സാധാരണ മനുഷ്യൻപോലും 'അല്ലയോ ദൈവമേ എന്നെ രക്ഷിക്കേണമേ' എന്നു ദീനമായി പരിതപിക്കുമ്പോൾ ഞാൻ അവനെ സമാധാനിപ്പിക്കാൻ ഓടിയെത്താറില്ലേ? ഇതേ പരിഗണനയാണു ജീവിതകാലം മുഴുവൻ എൻെറ ഭക്തന്മാരായി കഴിയുന്നവർക്കും ഞാൻ നൽകുന്നതെങ്കിൽ, പിന്നെ എന്നെ സ്ഥിരമായി എല്ലായ്പോഴും ഭജിക്കുന്നതിനുള്ള ഔത്സുക്യം ആർക്കാണുണ്ടാവുക? അതുകൊണ്ട്, അല്ലയോ പാർത്ഥ, നിൻെറ മനസ്സിൽ ഇതെപ്പററി അല്പംപോലും സംശയം ഉണ്ടാവരുത്. എൻെറ ഭക്തന്മാരോട് എനിക്കുള്ള കടപ്പാട് വളരെ വലുതാണ്. അവരെ എല്ലാവിധ ത്തിലുള്ള കഷ്ടപ്പാടുകളിൽനിന്നും മോചിപ്പിക്കാൻ ഞാൻ സദാ ജാഗരൂകനുമാണ്. ശരീരത്തിൽനിന്നു പിരിഞ്ഞുപോകുമ്പോൾ അവർക്കുണ്ടാകുന്ന വിരഹതാപം അനുഭവിക്കാതിരിക്കാനായി ആത്മജ്ഞാനത്തിൻെറ അറയിൽ ഞാൻ അവർക്ക് അഭയം നൽകുന്നു. അവരുടെ മനസ്സ് എപ്പോഴും എന്നിൽതന്നെ ഏകാഗ്രമായി നിൽക്കുന്നതിനുവേണ്ടി എൻെറ സ്മരണയുടെ ശാന്തവും ശീതളവുമായ തണലിൽ ഞാൻ അവരെ പോററുന്നു. ഇപ്രകാരം, മരണത്തിൻെറ യാതൊരു ദുരവസ്ഥയും അനുഭവിക്കാൻ ഇടയാകാതെ എൻെറ ഭക്തന്മാരെ ഭദ്രമായും നിരാമയമായും ഞാൻ എൻെറ ശാശ്വതരൂപത്തോടു ചേർക്കുന്നു.

എന്റെ ഭക്തന്മാരുടെ ബാഹ്യമായ ശരീരം ഉപേക്ഷിക്കപ്പെടുകയും അവരുടെ അഹംഭാവം നശിക്കുകയും ചെയ്തുകഴിഞ്ഞാൽ, പിന്നെ പരിശുദ്ധമായ ആഗ്രഹങ്ങളോടുകൂടിമാത്രം അവർ ഞാനുമായി ഐക്യം പ്രാപിക്കുന്നു. അവർക്കു ദേഹവുമായി യാതൊരു ബന്ധവും തോന്നാത്തതുകൊണ്ട്, അതുമായുള്ള വേർപാട് അവരെ ദുഃഖിപ്പിക്കുന്നില്ല. ജലത്തിൽ പ്രതിബിംബിക്കുന്ന ചന്ദ്രകിരണങ്ങൾ ചന്ദ്രനിൽതന്നെ നിലനിൽക്കുന്നവയാകുന്നു. അതുപോലെ, എന്റെ ഭക്തന്മാർ ജീവനോടുകൂടി ഇരിക്കുമ്പോൾ അവരിൽ കാണുന്ന ജീവിതം, പരമാത്മസ്വരൂപത്തിന്റെ പ്രതിഫലനം മാത്രമാണ്. ആകയാൽ യോഗത്തിൽ സതതം നിർലീനരായിരിക്കുന്നവർക്കു നിഷ്പ്രയാസം എന്നെ പ്രാപിക്കാൻ കഴിയും. മരണശേഷം അവർ ഞാനുമായി ഒന്നുചേരുന്നു. നിത്യമായ ആവാസസ്ഥാനത്ത് എത്തിച്ചേർന്ന അവർ പിന്നീടൊരിക്കലും ദേഹജീവികളായി തിരിച്ചുപോവുകയില്ല.

അല്ലയോ പാർത്ഥ! കഷ്ടപ്പാടുകളാകുന്ന വൃക്ഷങ്ങൾ വളരുന്ന ഒരു തോട്ടമാണ് ഈ ശരീരം. അതു താപത്രയങ്ങളാകുന്ന തീക്കനൽ നിറഞ്ഞ ഒരടുപ്പാണ്. മരണമാകുന്ന കാകനു നൽകുന്ന നൈവേദ്യമാണ്. അതു മരണഭയത്തെ അധികരിക്കുന്നതിന് ഇടയാക്കത്തക്കവണ്ണം നിർഭാഗ്യത്തെ പരിപോഷിപ്പിക്കുന്നു. ദേഹം എല്ലാവിധ ജീവിതദുഃഖങ്ങളുടേയും ഒരു കലവറയാണ്. അതു ക്ഷുദ്രമായ ചിന്തകളുടെ സ്രോതസ്സാണ്. അധാർമ്മികമായ പ്രവർത്തനങ്ങളുടെ പക്വമാർന്ന കനിയാണ്. വ്യാമോഹത്തിന്റെ മൂർത്തീഭാവമാണ്. ദുരിതത്തിന്റെയും ഐഹികജീവിതത്തിന്റെയും അധിവാസസ്ഥാനമാണ്. കാമവും ക്രോധവും അതിൽ തഴച്ചുവളരുന്നു. അത് എല്ലാവിധ രോഗങ്ങൾക്കും നൽകുന്ന ആഹാരമാണ്. മരണത്തിനർപ്പിക്കുന്ന ആഹാരശേഷിപ്പാണ്. വഞ്ചനയുടെ ശേഖരവും വികല്പത്തിന്റെ പ്രവാഹവും മതിഭ്രമത്തിന്റെ ഭ്രാന്തിയും നിറഞ്ഞ അത്, ആഗ്രഹങ്ങളുടെ ജഡസ്വരൂപമാണ്. ജനനമരണങ്ങളുടെ പെരുവഴിയാണ്. ഉള്ളറയിൽ തേളുകളെക്കൊണ്ടു നിറഞ്ഞ അത് വ്യാഘ്രങ്ങളുടെ ഗഹ്വരമാണ്. വ്യഭിചാരിണികളുടെ ഉത്തമസുഹൃത്തും ഇന്ദ്രിയസുഖഭോഗങ്ങളുടെ ഉപകരണവുമാണ്. അതു ഒരു ദുർമന്ത്രവാദിനിയുടെ ഭൂതാനുകമ്പ പോലെയോ, വിഷത്തിന്റെ ശീതളപാനീയംപോലെയോ, കപടനാട്യക്കാരായ കള്ളന്മാരിൽ അർപ്പിക്കുന്ന വിശ്വാസംപോലെയോ ആണ്. അത് ഒരു കുഷ്ഠരോഗിയുടെ ആശ്ലേഷംപോലെയോ, മാരകമായ സർപ്പത്തിനു പുറമെ കാണുന്ന മൃദുത്വം പോലെയോ, പക്ഷികളേയും മൃഗങ്ങളേയും വലയിലാക്കുന്ന വേടന്റെ വശ്യസംഗീതംപോലെയോ ആണ്. അത് ഒരു ശത്രുവിന്റെ അതിഥിസൽക്കാരംപോലെയോ, ദുഷ്ടന്മാരായ മനുഷ്യർ ബാഹ്യമായി പ്രകടിപ്പിക്കുന്ന ആദരവുപോലെയോ ആണ്. ചുരുക്കിപ്പറഞ്ഞാൽ ദേഹം എല്ലാ ദുരന്തങ്ങളുടേയും ഒരു ദുഃഖാർണ്ണവമാണ്. അത് നിദ്രയിൽ കാണുന്ന സ്വപ്നംപോലെയോ, മരീചികയിൽ

വളർന്ന നിബിഡവനംപോലെയോ, ധൂമപടലംകൊണ്ട് ഉണ്ടാക്കപ്പെട്ട ആകാശംപോലെയോ ഉള്ള അയഥാർത്ഥ വസ്തുവാണ്. എന്റെ അമേയമായ സ്വരൂപവുമായി ഐക്യം പ്രാപിക്കുന്നവർക്ക്, ഇനിയും ഒരു ജന്മം എടുത്ത് അപ്രകാരമുള്ള ഒരു ശരീരത്തിൽ ജീവിക്കാൻ ഇടയാവുകയില്ല.

ആബ്രഹ്മഭുവനാല്ലോകാഃ
പുനരാവർത്തിനോ ƒ ർജ്ജുന
മാമുപേത്യ തു കൗന്തേയ
പുനർജന്മ ന വിദ്യതേ. 16

*അല്ലയോ അർജ്ജുന! ബ്രഹ്മലോകം ഉൾപ്പെടെയുള്ള സകലലോകങ്ങളും പുനർജ്ജന്മത്തെ പ്രാപിക്കുന്നവയാകുന്നു. അല്ലയോ കുന്തീപുത്ര! എന്നാൽ എന്നെ പ്രാപിക്കുന്നവർക്ക് പുനർജ്ജന്മമുണ്ടാകുന്നതല്ല.*

ശ്രേഷ്ഠനായ ബ്രഹ്മാവിനുപോലും ജനനമരണങ്ങളിൽനിന്നു രക്ഷപ്പെടാൻ സാധ്യമല്ല. അപ്പോൾ പിന്നെ ആ ബ്രഹ്മാവുമായി ഐക്യം പ്രാപിച്ചവന്റെ സ്ഥിതി പ്രത്യേകം പറയേണ്ടതില്ലല്ലോ. അവരും ജനനമരണങ്ങളുടെ പാതയിൽകൂടി സഞ്ചരിച്ചേ മതിയാകൂ. എന്നാൽ മരണമടഞ്ഞവൻ വയറുവേദന അനുഭവിക്കാൻ ഇടയാകാത്തതു പോലെ, ഉറക്കമുണർന്നവൻ ഉറക്കത്തിൽ കണ്ട സ്വപ്നത്തിലെ വെള്ളപ്പൊക്കത്തിൽ മുങ്ങിമരിക്കാത്തതുപോലെ, എന്നെ പ്രാപിച്ചവൻ ജനനമരണങ്ങളുടെ പരിവൃത്തി ഒരിക്കലും അനുഭവിക്കാൻ ഇടയാവുകയില്ല.

യഥാർത്ഥത്തിൽ നാമരൂപങ്ങളുള്ള സകല പ്രപഞ്ചത്തിന്റേയും ശിരസ്സിന്റെ സ്ഥാനമാണ് ബ്രഹ്മലോകത്തിനുള്ളത്. അതു ശാശ്വതമായ എല്ലാററിന്റേയും അടിത്തറയാണ്. ത്രൈലോക്യമാകുന്ന ഉന്നതപർവതത്തിന്റെ ഏററവും ഉയർന്ന ശിഖരമാണ്. അവിടെ ബ്രഹ്മദേവന്റെ ഒരു ദിവസത്തിന്റെ ചെറിയ ഭാഗം മാത്രമേ ഇന്ദ്രന്റെ ആയുസ്സ് നിലനിൽക്കുകയുള്ളു. ഒരു ദിവസത്തിൽ മൊത്തം പതിന്നാല് ഇന്ദ്രന്മാരാണ് അവിടെ വരുകയും പോവുകയും ചെയ്യുന്നത്.

സഹസ്രയുഗപര്യന്ത-
മഹർയദ് ബ്രഹ്മണോ വിദുഃ
രാത്രിം യുഗസഹസ്രാന്താം
തേƒഹോരാത്രവിദോ ജനാഃ 17

*ബ്രഹ്മാവിന്റെ ഒരു പകൽ ആയിരം ചതുര്യുഗങ്ങളാണെന്നും അതുപോലെ രാത്രിയും ആയിരം ചതുര്യുഗങ്ങളാണെന്നും ആരറിയുന്നുവോ, അവർ അഹോരാത്രങ്ങളെ അറിയുന്നവരാകുന്നു (അവർ സർവജ്ഞന്മാരാകുന്നുവെന്നർത്ഥം).*

ബ്രഹ്മാവിന്റെ ഒരു പകൽ എന്നുപറയുന്നത് മനുഷ്യരുടെ ആയിരം ചതുര്യുഗങ്ങളാണ്. രാത്രിയുടെ ദൈർഘ്യവും അത്രതന്നെ വരും. ഇപ്രകാരം ദിനരാത്രങ്ങളുള്ള ബ്രഹ്മലോകത്തിന്റെ നഭോ മണ്ഡലത്തിൽ കഴിച്ചുകൂട്ടുന്ന ഭാഗ്യവാന്മാർ മർത്ത്യലോകത്തിലേക്കു മടങ്ങിപ്പോകാതെ സ്വർഗ്ഗത്തിൽ ദീർഘനാളുകൾ ആനന്ദകരമായി വസിക്കുന്നു. വിപുലമായ ഈ കാലചക്രത്തിന്റെ പരിധിയിൽ വരുന്ന നിസ്സാരന്മാരായ ദേവന്മാരുടെ കാര്യം എന്തു പറയാനാണ്? അവരിൽ മുഖ്യനായ ദേവേന്ദ്രന്റെ പരിതാപകരമായ ജീവിതദൈർഘ്യം തന്നെ നോക്കുക. ബ്രഹ്മദേവന്റെ ഒരു ദിവസത്തിൽ പതിന്നാല് ഇന്ദ്രന്മാരാണ് ഭരണാധികാരികളായി വരുന്നത്. എന്നാൽ ബ്രഹ്മാവിന്റെ ഒരു പകലും രാത്രിയും സ്വന്തനേത്രങ്ങൾകൊണ്ടു കാണുന്നവരെ അഹോരാത്രജ്ഞാനികൾ എന്നു വിളിക്കുന്നു.

അവ്യക്താത് വ്യക്തയഃ സർവ്വാഃ
പ്രഭവന്ത്യഹരാഗമേ
രാത്ര്യാഗമേ പ്രലീയന്തേ
തത്രൈവാവ്യക്ത സംജ്ഞകേ. 18

ഭൂതഗ്രാമഃ സ ഏവായം
ഭൂത്വാ ഭൂത്വാ പ്രലീയതേ
രാത്ര്യാഗമേƒവശഃ പാർത്ഥ
പ്രഭവത്യഹരാഗമേ. 19

*ബ്രഹ്മാവിന്റെ പകൽ തുടങ്ങുന്നതോടെ പ്രകൃതിയുടെ അവ്യക്തസ്ഥിതിയിൽനിന്നും എല്ലാ പ്രപഞ്ചനാമരൂപങ്ങളും ഒന്നൊന്നായി ആവിർഭവിക്കുന്നു. ബ്രഹ്മാവിന്റെ രാത്രി ആരംഭിക്കുന്നതോടെ ആ അവ്യക്തസ്ഥിതിയിൽതന്നെ ഒന്നൊന്നായി വീണ്ടും ലയിക്കുകയും ചെയ്യുന്നു.*

*അല്ലയോ അർജ്ജുന, മുമ്പുണ്ടായിരുന്ന പ്രാണിസമൂഹം തന്നെ പിന്നെയും പിന്നെയും ജനിച്ച് രാത്രിയുടെ ആരംഭത്തിൽ ലയത്തെ പ്രാപിക്കുന്നു. പിന്നെയും പകൽ ആരംഭിക്കുമ്പോൾ അതു കർമ്മവശാൽ പരാധീനമായിട്ടു ജനനത്തെ പ്രാപിക്കുന്നു- സകലപ്രപഞ്ചങ്ങളും പ്രളയകാലത്തു സൂക്ഷ്മാവസ്ഥയെ പ്രാപിക്കുകയും സൃഷ്ടികാലത്തു സ്ഥൂലാവസ്ഥയെ പ്രാപിക്കുകയും ചെയ്യുന്നുവെന്നർത്ഥം.*

ബ്രഹ്മാവിന്റെ ഒരു പകൽ ഉദിക്കുമ്പോൾ അവ്യക്തസ്ഥിതിയിലിരിക്കുന്ന പ്രകൃതിയിൽനിന്നും എല്ലാ പ്രപഞ്ചരൂപനാമങ്ങളും ഒന്നൊന്നായി ആവിർഭവിക്കുന്നു. പകൽ കഴിയുമ്പോൾ, പ്രകടിതമാക്കപ്പെട്ട സൃഷ്ടിയാകുന്ന സാഗരം വററി വരളുന്നു. വീണ്ടും ഉദയത്തിൽ അതു രൂപംകൊള്ളുന്നു. ശരൽക്കാലത്തിന്റെ

ആവിർഭാവത്തോടെ കാർമുകിൽ വാനിൽ നിന്ന് അപ്രത്യക്ഷമാകുന്നു. ഗ്രീഷ്മകാലത്തിൻെറ അവസാനത്തോടെ അവ വീണ്ടും പ്രത്യക്ഷപ്പെടുന്നു. അതുപോലെ ബ്രഹ്മാവിൻെറ പകൽ തുടങ്ങുമ്പോൾ ഈ പ്രപഞ്ചം നിലവിൽ വരുകയും നാലായിരം യുഗങ്ങളുടെ അവസാനംവരെ നിലനിൽക്കുകയും ചെയ്യുന്നു. ഞാൻ ഇതെല്ലാം നിന്നോടു പറയുന്നതിൻെറ ഉദ്ദേശം പ്രപഞ്ചത്തിൻെറ ഉൽപത്തിയും ക്ഷയവും ബ്രഹ്മലോകത്തിലെ ഒരു പകലും രാത്രിയുമായിട്ടാണ് നടക്കുന്നതെന്നു നിന്നെ അറിയിക്കാനാണ്. നോക്കുക, എത്ര മഹത്തരമാണ് അതിൻെറ പരിമാണം. സൃഷ്ടിക്കപ്പെട്ട ലോകങ്ങളത്രയും ബ്രഹ്മപുരിയെ ചൂഴ്ന്നു നിൽക്കുന്നവയാണ്. എന്നാൽ ജനനമരണചക്രത്തിൻെറ അത്യുന്നത ശൃംഗവുമാണ്. അല്ലയോ അർജ്ജുന, പകൽ ആരംഭിക്കുമ്പോൾ ഈ പ്രപഞ്ചം വികസിക്കാൻ തുടങ്ങുകയും രാത്രിയാകുന്നതോടെ അതിൻെറ പൂർവാവസ്ഥയിലേക്കു മടങ്ങിപ്പോവുകയും ചെയ്യുന്നു. വൃക്ഷം വിത്തിനുള്ളിൽ അന്തർഹിതമായി ഇരിക്കുന്നതുപോലെയോ, കാർമേഘം വാനത്തിൽ ലയിച്ചുചേരുന്നതുപോലെയോ, നാനാത്വം ഏകത്വത്തിൽ മുഴുകി ഐക്യം പ്രാപിക്കുന്ന അവസ്ഥയാണ് സമത്വം.

> പരസ്തസ്മാത്തു ഭാവോƒന്യോƒ-
> വ്യക്തോ ƒവ്യക്താത് സനാതനഃ
> യഃ സ സർവ്വേഷു ഭൂതേഷു
> നശ്യത്സു ന വിനശ്യതി. 20

*എന്നാൽ ആ അവ്യക്തത്തിനപ്പുറം ഇന്ദ്രിയങ്ങൾക്കോ മനസ്സിനോ വ്യക്തമായി അനുഭവിക്കാൻ കഴിയാത്തതും സനാതനവുമായ മറെറാരവ്യക്തഭാവം ഉണ്ട്. ആ (ബ്രഹ്മ)ഭാവം സകലഭൂതങ്ങൾ നശിച്ചാലും നാശത്തെ പ്രാപിക്കുന്നില്ല.*

ഇപ്രകാരമുള്ള ഒരവസ്ഥയിൽ, തൈരായിത്തീരുന്ന പാലിൻെറ നാമവും രൂപവും നഷ്ടപ്പെടുന്നതുപോലെ, സൃഷ്ടിക്കപ്പെട്ട ഒരു ജീവിയുടേയും ഛായപോലുമില്ലാത്തിടത്ത്, തുല്യമോ അതുല്യമോ ആയ എന്തെങ്കിലും ഉണ്ടെന്ന് ആർക്കും പറയാൻ സാധ്യമല്ല. പ്രപഞ്ചത്തിൻെറ വിഘടനം സംഭവിക്കുന്നതോടുകൂടി പ്രപഞ്ചം അപ്രത്യക്ഷമാകുന്നു. എന്നാൽ സൃഷ്ടിക്കുമുമ്പ് ഉണ്ടായിരുന്നതുപോലെ അതിൻെറ നിലനില്പ് തുടരുന്നു. അതിനെ അവ്യക്തമെന്നോ അപ്രകടിതമെന്നോ പറയുന്നു. അതു രൂപം പ്രാപിക്കുമ്പോൾ വ്യക്തവും പ്രകടിതവുമായ പ്രപഞ്ചമാകുന്നു. ഇതിൽ ഒന്നു മറെറാന്നിൽ ഉൾപ്പെട്ടിരിക്കുന്നതുകൊണ്ട് ഇവ രണ്ടും വ്യത്യസ്തമായ അവസ്ഥകളല്ല. ഓരോന്നിൻേറയും അർത്ഥം പരസ്പരം ബന്ധപ്പെട്ടു കിടക്കുന്നു. യഥാർത്ഥത്തിൽ ഈ നാമങ്ങൾ പ്രതിഭാസങ്ങൾ മാത്രമാണ്.

സ്വർണ്ണം ഉരുക്കുമ്പോൾ അതു സ്വർണ്ണദണ്ഡായി അറിയപ്പെടുന്നു. എന്നാൽ ആഭരണങ്ങളായി രൂപാന്തരപ്പെടുത്തുമ്പോൾ അതിന്റെ ഘനസ്വരൂപം അപ്രത്യക്ഷമാകുന്നു. സ്വർണ്ണത്തിൽ ഇപ്രകാരമുള്ള രണ്ടു രൂപാന്തരങ്ങൾ സംഭവിക്കുന്നതുപോലെ, പ്രകടിതമായതും അപ്രകടിതമായതുമായ പ്രപഞ്ചം ബ്രഹ്മത്തിന്റെ രണ്ടു രൂപങ്ങളാണ്. ബ്രഹ്മം സ്വയം പ്രകടിതമോ അപ്രകടിതമോ അല്ല. അതു നശിക്കുന്നതോ നശിപ്പിക്കാവുന്നതോ അല്ല. അത് ഇതിനെല്ലാം അതീതവും അനശ്വരമായി സ്വയം നിലനിൽക്കുന്നതുമാണ്. എഴുതിയിരിക്കുന്നതു മായിച്ചുകളഞ്ഞാലും എഴുത്തിലെ വാക്കുകളുടെ അർത്ഥം മനസ്സിൽ തങ്ങിനിൽക്കുന്നതുപോലെ, പ്രപഞ്ചത്തിന്റെ രൂപത്തിൽ ദർശിക്കാൻ കഴിയുന്ന ബ്രഹ്മം പ്രപഞ്ചത്തിനു നാശം സംഭവിക്കുമ്പോൾ നശിക്കുന്നില്ല.

ശ്രദ്ധിക്കുക. തിരമാലകൾ ഉയരുകയും താഴുകയും ചെയ്യുമ്പോഴും അതിലുള്ള ജലം എപ്പോഴും അതിൽതന്നെ നിലനിൽക്കുന്നു. അതുപോലെ ജീവികൾ നശിക്കുമ്പോഴും ബ്രഹ്മം അതിന്റെ അനശ്വരരൂപം നിലനിർത്തുന്നു. ആഭരണങ്ങൾ ഉരുക്കുമ്പോഴും സ്വർണ്ണം നിലനിൽക്കുന്നതുപോലെ ജീവജാലങ്ങൾ ക്ഷയിക്കുമ്പോഴും ബ്രഹ്മം അക്ഷയമായി നിലനിൽക്കുന്നു.

അവ്യക്തോഽക്ഷര ഇത്യുക്തഃ
തമാഹുഃ പരമാം ഗതിം
യം പ്രാപ്യ ന നിവർത്തന്തേ
തദ്ധാമ പരമം മമ 21

പുരുഷഃ സ പരഃ പാർത്ഥ
ഭക്ത്യാ ലഭ്യസ്ത്വനന്യയാ
യസ്യാന്തഃസ്ഥാനി ഭൂതാനി
യേന സർവ്വമിദം തതം. 22

*അതീന്ദ്രിയമെന്നും നാശരഹിതമെന്നും പറയപ്പെട്ടിരിക്കുന്ന ഈ ഭാവംതന്നെയാണ് പരമപുരുഷാർത്ഥമായിട്ടുള്ളതെന്ന് വേദങ്ങൾ പറയുന്നു. അതിനെ പ്രാപിച്ചാൽ പിന്നെ തിരിച്ചുവരവില്ല. അതത്രേ എന്റെ പരമമായ ധാമം.*

*അല്ലയോ പാർത്ഥാ! കാരണഭൂതനായിരിക്കുന്ന യാതൊരുവന്റെ ഉള്ളിൽ സകലപ്രാണികളും സ്ഥിതിചെയ്യുന്നവോ, യാതൊരുവൻ ഈ ജഗത്താസകലം വ്യാപിക്കപ്പെട്ടിരിക്കുന്നുവോ, അങ്ങനെയിരിക്കുന്ന പരമപുരുഷൻ അനന്യമായ ഭക്തികൊണ്ടുമാത്രം പ്രാപിക്കത്തക്കവനാകുന്നു.*

അവ്യക്തമെന്നോ അപ്രകടിതമെന്നോ അതിനെ വിളിക്കാമെങ്കിലും അതു തികച്ചും അനുരൂപമായ ഒരു പേരല്ല. എന്തുകൊണ്ടെ

ന്നാൽ അതു ബോധശക്തിക്കും യുക്തിവിചാരത്തിനും പ്രാപിക്കാൻ കഴിയുന്നതിൻെറ പരിധിക്കുമപ്പുറത്താണ്. അതു രൂപം കൈക്കൊള്ളു മെങ്കിലും അരൂപമായ അതിൻെറ സ്വഭാവം നഷ്ടപ്പെടുന്നില്ല. അതിൻെറ രൂപം ഇല്ലാതാകുമ്പോഴും അത് അതിൻെറ ആദ്യന്തവിഹീനത്വത്തെ ബാധിക്കുന്നില്ല. അതുകൊണ്ട് അതിൻെറ സാരം അനായാസേന ഗ്രഹിക്കാൻ കഴിയുന്ന, യഥാർത്ഥനാമമായ 'അക്ഷരം' എന്ന് അതിനെ വിളിക്കുന്നു. അതിനപ്പുറമായി മററു യാതൊന്നുമില്ല. അതു മനുഷ്യൻെറ അവസാനത്തെ ലക്ഷ്യമായ പരമപദമാണ്. അതു ജീവിതാവസാനം വരെ ശരീരത്തിൽ വ്യാപിച്ചിരിക്കുന്നു. എന്നാൽ നിദ്രയിലെന്നപോലെ ആയതുകൊണ്ട് അതു സ്വയമായോ മററുള്ളവരെക്കൊണ്ടോ എന്തെങ്കിലും ചെയ്യുകയോ ചെയ്യിക്കുകയോ ചെയ്യുന്നില്ല. എങ്കിലും ശരീരത്തിൻെറ എല്ലാ പ്രവർത്തനങ്ങളും അനുസ്യൂതം നടക്കുന്നു. ഇന്ദ്രിയങ്ങൾ യഥേഷ്ടം അവയുടെ പ്രവർത്തനം തുടരുന്നു. തുറന്നുവെയ്ക്കപ്പെട്ട ഇന്ദ്രിയങ്ങളുടെ അങ്ങാടിയിൽ മനസ്സ് ഒരു വില്പനകേന്ദ്രമായി സുഖദുഃഖങ്ങളുടെ വ്യാപാരം നടത്തുന്നു. രാജാവ് സ്വസ്ഥമായിട്ടിരിക്കുകയോ വിശ്രമിക്കുകയോ ചെയ്യുമ്പോഴും പ്രജകൾ അവരവരുടെ ആഗ്രഹാനുസാരമുള്ള തൊഴിലുകളിൽ വ്യാപൃതരായിരിക്കുന്നു. പ്രഭാകരൻ പ്രസരിപ്പിക്കാതെതന്നെ ജനങ്ങൾ അവരുടെ കർമ്മങ്ങൾ ചെയ്യുന്നു. അതുപോലെ പരമാത്മാവ് പ്രവർത്തിപ്പിക്കാതെ തന്നെ ബുദ്ധിയും മനസ്സും ഇന്ദ്രിയങ്ങളും പ്രാണവായുവും അവയുടെ പ്രവർത്തനങ്ങൾ നിർബാധം നടത്തുന്നു. ശരീരരൂപത്തിലുള്ള പുരത്തിൽ വസിച്ചു വിശ്രമിക്കുന്നതുകൊണ്ട് ആത്മാവിനെ പുരുഷൻ എന്നുവിളിക്കുന്നു. കൂടാതെ പ്രകൃതി-മായ തൻെറ വിശ്വസ്തയായ പതിയായിരിക്കുന്നതുകൊണ്ടും പരമാത്മാവിനെ പുരുഷൻ എന്നു വിളിക്കുന്നു. ത്രികാലജ്ഞാനമുള്ള വേദങ്ങൾക്കും ആത്മാവിൻെറ അധിവാസസ്ഥാനത്തിൻെറ പ്രാന്തപ്രദേശങ്ങളിൽപോലും എത്താൻ കഴിയുകയില്ല. അനന്തമായ ആകാശം ആത്മാവിൻെറ മഹത്ത്വത്തിൻെറ മേലങ്കിമാത്രമാണ്. അതുകൊണ്ട് എല്ലാ സമ്പൂർണതയ്ക്കും അതീതമായി യോഗികൾ ഇതിനെ വ്യാഖ്യാനിക്കുന്നു. എന്നിട്ടും നിരതിശയമായ ഈ ദിവ്യസത്ത് തൻെറ ഭക്തനെ ദർശിക്കാനായി വരുകയും അവൻെറ എളിയ പാർപ്പിടത്തിൽ അവനെ സന്ധിക്കുകയും ചെയ്യുന്നു. മനസ്സും ശരീരവും വാക്കും ഹൃദയംഗമമായി സർവേശ്വരനു സമർപ്പിക്കപ്പെട്ട ഒരു ഭക്തന്, അവൻെറ അനന്യമായ ഭക്തിക്കു പാരിതോഷികമായി ലഭിക്കുന്നത്, സമൃദ്ധിയുടെ പൂങ്കാവനമായ സർവേശ്വരനെത്തന്നെയാണ്. പ്രപഞ്ചംമുഴുവനും പുരുഷോത്തമൻെറ രൂപമാണെന്ന് ആത്മാർത്ഥമായി വിശ്വസിക്കുന്ന ഒരു വിശ്വാസിക്ക്, അവൻ അഭയ സ്ഥാനമാണ്. അവൻ വിനീതൻെറ കുലീനത്വമാണ്; ഗുണാതീതൻെറ ജ്ഞാനമാണ്; നിസ്പൃഹരുടെ സാമ്രാജ്യത്തിലെ ആനന്ദമാണ്; സംതൃപ്തർക്കു വിളമ്പുന്ന ഭക്ഷണമാണ്; പരമോന്നത സ്ഥാനത്ത് എത്തുന്നതിനുള്ള ഭക്തിയുടെ രാജവീഥിയാണ്. അല്ലയോ അർജ്ജുനാ, ഇതെല്ലാം കൂടുതലായി വിശദീകരിച്ച് എൻെറ സമയം

വ്യർത്ഥമാക്കുന്നത് എന്തിനാണ്?

ആത്മാവ് പരബ്രഹ്മത്തിലെത്തിച്ചേരുമ്പോൾ അതു പരബ്രഹ്മവുമായി താദാത്മ്യം പ്രാപിക്കുന്നു. ചൂടുവെള്ളം ശീതസമീരണനേററു ശീതളമാകുന്നതുപോലെയോ, സൂര്യൻ ഉദിക്കുമ്പോൾ തമസ്സ് പ്രകാശമാകുന്നതുപോലെയോ, ഒരുവൻ ബ്രഹ്മസ്ഥാനത്ത് എത്തുമ്പോൾ അവൻെറ പ്രാപഞ്ചികമായ അസ്തിത്വംതന്നെ മോചനമായി മാറുന്നു. അഗ്നിയിലിടുന്ന വിറക് അഗ്നിയായി മാറുന്നു. പിന്നീട് അതിനെ തടിയായി തിരിച്ചറിയാൻ കഴിയുന്നില്ല. പഞ്ചസാരയെ കരിമ്പാക്കി മാററാൻ സാധ്യമല്ല. പരശുമണി ഇരുമ്പിനെ സ്വർണ്ണമാക്കി മാററുന്നു. മറെറാരു പദാർത്ഥത്തിനും അതിനെ വീണ്ടും ഇരുമ്പാക്കി മാററാൻ കഴിയുകയില്ല. നെയ്യ് വീണ്ടും പാലായി മാറുകയില്ല. ഇപ്രകാരം, പരമാത്മാവുമായി ഐക്യം പ്രാപിച്ചുകഴിഞ്ഞാൽ പിന്നെ തിരിച്ചുവരവുണ്ടാവില്ല. എൻെറ അത്യുന്നതമായ ആവാസസ്ഥാനം അതാണ്. മറഞ്ഞിരിക്കുന്ന ഈ രഹസ്യം ഞാൻ ഇപ്പോൾ നിനക്കു വെളിപ്പെടുത്തിത്തന്നിരിക്കുന്നു.

യത്ര കാലേ ത്വനാവൃത്തി-
മാവൃത്തിം ചൈവ യോഗിനഃ
പ്രയാതാ യാന്തി തം കാലം
വക്ഷ്യാമി ഭരതർഷഭ. 23

*അല്ലയോ അർജ്ജുന, ഏതു കാലത്തിൽ ദേഹത്തെ ത്യജിച്ചു പോകുന്ന യോഗികൾ പുനർജന്മത്തെ പ്രാപിക്കുന്നില്ലയോ, അപ്രകാരംതന്നെ ഏതുകാലത്തിൽ ദേഹത്യാഗം ചെയ്തുപോകുന്നവർ പുനർജന്മത്തെ പ്രാപിക്കുന്നുവോ, ആ കാലത്തെപ്പററി ഞാൻ പറയാം.*

ഒരു യോഗി ദേഹം കൈവെടിയുന്ന സമയം അറിഞ്ഞാൽ അയാൾ മരണാനന്തരം എവിടെയാണ് എത്തിച്ചേർന്നതെന്ന് അനായാസേന ഗ്രഹിക്കാൻ കഴിയും. ചിലപ്പോൾ അശുഭമായ കാലത്തു ചിലർ ദേഹം വെടിയാൻ ഇടയാകുന്നു. അങ്ങനെയുള്ളവർ വീണ്ടും ജന്മം എടുക്കേണ്ടി വരുന്നു. എന്നാൽ പുണ്യകാലത്തു മരിക്കാൻ ഇടയാകുന്നവർ ബ്രഹ്മവുമായി ഒന്നുചേരുന്നു. തന്മൂലം തിരിച്ചുവരവും വരാതിരിക്കലും മരണസമയത്തെ ആശ്രയിച്ചിരിക്കുന്നു. സാന്ദർഭികമായി ശുഭമായ മരണസമയത്തെക്കുറിച്ച് ഞാൻ നിന്നോടു പറയാം. അല്ലയോ യോദ്ധാവേ, മരണം ആസന്നമാകുമ്പോൾ ബുദ്ധിമാന്ദ്യം നുഴഞ്ഞുകയറുന്നു. എങ്കിലും ഒരു സത്യാന്വേഷിയുടെ കാര്യത്തിൽ ബുദ്ധിക്കു പരിഭ്രാന്തിയോ, ഓർമ്മയ്ക്കു മങ്ങലോ, മനസ്സിനു നാശമോ സംഭവിക്കുന്നില്ല. ഇപ്രകാരം ശാരീരികമല്ലാത്ത ഈ ഇന്ദ്രിയജ്ഞാനം അനാമയമായി നിലനിൽക്കുന്നത് ഒരിക്കലെങ്കിലും ബ്രഹ്മത്തിൻെറ അവസ്ഥ അനുഭവിച്ചറിഞ്ഞതുകൊണ്ടാണ്. എന്നാൽ ഈ ബോധേന്ദ്രിയങ്ങൾ മരണംവരെ ജാഗ്രതയായി തുടരണമെങ്കിൽ ശരീരത്തി

നുള്ളിലെ അഗ്നി എരിയുന്നുണ്ടായിരിക്കണം. വെള്ളമോ കാററോ വിളക്കു കെടുത്തിയാൽ, ഏററവും കാഴ്ചശക്തിയുള്ള കണ്ണിനു പോലും ഇരുട്ടിൽ ഒന്നും കാണാൻ സാധ്യമല്ല. മരണസമയത്തു വായുവും കഫവും ക്രമാതീതമായി ശരീരത്തെ ആക്രമിക്കുമ്പോൾ ശരീരത്തിലുള്ള അഗ്നിയുടെ ചൂട് നഷ്ടപ്പെടുന്നു. പ്രാണനു ജീവനി ല്ലാതിരിക്കുമ്പോൾ ബുദ്ധിക്ക് എന്തുചെയ്യാൻ കഴിയും? ആകയാൽ ശരീരത്തിനു ചൂടില്ലാതെ ചേതനത്വം അതിൽ നിലനിൽക്കുകയില്ല. ശരീരത്തിൽനിന്നു ചൂടു വിട്ടുമാറിയാൽ പിന്നീടത് കുതിർന്ന കളിമണ്ണിന്റെ ഒരു പിണ്ഡം മാത്രമാണ്. ഈ അവസ്ഥയിൽ ആത്മാവു നിസ്സഹായനായി അന്ധകാരത്തിൽ കിടന്നുഴലുന്നു. അങ്ങനെയുള്ള സന്ദർഭത്തിൽ എങ്ങനെയാണ് ഒരുവൻ തന്റെ പൂർവകാലയോഗാ നുഷ്ഠാനങ്ങളെപ്പററി സ്മരിക്കുകയും, മരണശേഷം ബ്രഹ്മവുമായി ഐക്യം പ്രാപിക്കുകയും ചെയ്യുക? അപ്പോൾ അവന്റെ ചേതനത്വം കഫത്തിന്റെ ചെളിക്കുണ്ടിൽ പതിച്ച് ഇല്ലാതാവുകയും പഴയതും പുതിയതുമായ എല്ലാ ഓർമ്മകളും നശിക്കുകയും ചെയ്യുന്നു. അങ്ങനെ, നിധി കണ്ടെത്തുന്നതിനുമുമ്പുതന്നെ കൈയിലിരുന്ന വിളക്ക് അണഞ്ഞുപോയവനെപ്പോലെ, മരണത്തിനു മുമ്പുതന്നെ അവന്റെ എല്ലാ യോഗബലവും ക്ഷയിച്ചുപോകുന്നു. ചുരുക്കിപ്പറഞ്ഞാൽ ചേതനത്വത്തിന്റെ അടിസ്ഥാനം ജഠരാഗ്നിയാണ്. മരണസമയത്തുള്ള എല്ലാ ശക്തിയുടേയും ഉറവിടം ഈ അഗ്നിയാണ്.

അഗ്നിർജ്യോതിരഹഃ ശുക്ലഃ
ഷൺമാസാ ഉത്തരായണം
തത്ര പ്രയാതാ ഗച്ഛന്തി
ബ്രഹ്മ ബ്രഹ്മവിദോ ജനാഃ 24

*അഗ്നിയേയും ജ്യോതിസ്സിനേയും പകലിനേയും വെളുത്ത പക്ഷത്തേയും ഉത്തരായണമെന്ന ആറുമാസത്തേയും പ്രതിനിധാനം ചെയ്യുന്ന ദേവതമാരുടെ മാർഗ്ഗമാണ് ഉത്തരായണമാർഗ്ഗം. ഈ മാർഗ്ഗത്തിൽകൂടി ദേഹമുപേക്ഷിച്ചു പോയിട്ടുള്ള ജനം പരബ്രഹ്മത്തെ പ്രാപിക്കുന്നു. എന്തെന്നാൽ അവർ ബ്രഹ്മജ്ഞാനികളാകുന്നു.*

ശരീരത്തിൽ അഗ്നിയുടെ ചൂടുള്ളപ്പോൾ, ശുക്ലപക്ഷത്തിൽ, പകൽ സമയം, സൂര്യൻ വടക്കോട്ടു ചരിക്കുന്ന ഉത്തരായണകാലത്തിൽ, ഇപ്രകാരമുള്ള ശുഭകരമായ സമയത്തു ശരീരംവെടിയുന്ന ബ്രഹ്മ ജ്ഞാനികൾ ബ്രഹ്മവുമായി ഐക്യം പ്രാപിക്കുന്നു. അല്ലയോ അർജ്ജുന, ഈ സന്ദർഭത്തിനുള്ള പ്രത്യേകശക്തികൊണ്ട്, ഈ സമയം, ലക്ഷ്യത്തിലെത്തിച്ചേരാനുള്ള രാജവീഥിയാകുന്നു. ഇവിടെ ഒന്നാമത്തെ പടി അഗ്നിയും രണ്ടാമത്തേത് ജ്യോതിസ്സും മൂന്നാമത്തേത് പകൽസമയവും നാലാമത്തേത് ശുക്ലപക്ഷവും അവസാനത്തേത് ഉത്തരായണവുമാകുന്നു. ഈ സമയത്തു ദേഹം വെടിയുന്ന യോഗികൾ

മോചനം നേടുന്നു. ഇതാണ് ഏററവും നല്ല മാർഗ്ഗം. ഇതിനു പ്രകാശത്തിന്റെ മാർഗ്ഗം എന്നു പറയുന്നു. ഇനിയും അശുഭകരമായ സമയത്തെക്കുറിച്ചു പറയാം. ശ്രദ്ധിക്കുക.

ധൂമോ രാത്രിസ്തഥാ കൃഷ്ണഃ
ഷൺമാസാ ദക്ഷിണായനം
തത്ര ചാന്ദ്രമസം ജ്യോതിർ
യോഗീ പ്രാപ്യ നിവർത്തതേ 25

*ധൂമത്തേയും രാത്രിയേയും കറുത്ത പക്ഷത്തേയും ദക്ഷിണായനമെന്ന ആറുമാസത്തേയും പ്രതിനിധാനംചെയ്യുന്ന ദേവതമാരുടെ മാർഗ്ഗമാണ് ദക്ഷിണായന മാർഗ്ഗം. ഈ മാർഗ്ഗത്തിൽകൂടി ദേഹമുപേക്ഷിച്ചു പോയിട്ടുള്ള കർമ്മയോഗി ചന്ദ്രപ്രകാശത്തോടു കൂടിയ സ്വർഗ്ഗലോകത്തെ പ്രാപിച്ച് ദേവന്മാരുമൊത്ത് സ്വർഗ്ഗസുഖങ്ങൾ അനുഭവിച്ചശേഷം വീണ്ടും ഭൂമിയിൽ വന്നു ജനിക്കുന്നു.*

ഒരുവൻ ദേഹം വെടിയുന്ന സമയത്ത് വായുവും കഫവും അധികരിക്കയാണെങ്കിൽ മനസ്സ് അന്ധകാരംകൊണ്ടു മൂടുന്നു. അപ്പോൾ ഇന്ദ്രിയങ്ങൾ നിശ്ചേഷ്ടമാവുകയും ഓർമ്മശക്തി നശിക്കുകയും ചെയ്യുന്നു. ജഠരാഗ്നി അതിന്റെ ജ്വാലയില്ലാതെ വെറും പുകയായി അവശേഷിക്കുന്നു. തന്മൂലം ശരീരത്തിന്റെ ചേതനത്വം അമിഴ്ത്തപ്പെടുന്നു. കറുത്ത കാർമേഘങ്ങളാൽ ചന്ദ്രൻ മറയ്ക്കപ്പെടുമ്പോൾ മങ്ങിയ വെളിച്ചവും നേർത്ത തമസ്സും അനുഭവപ്പെടുന്നതുപോലെ, അവൻ മരിച്ചിട്ടില്ലെങ്കിലും ഐഹികജീവിതത്തിന്റെ അന്ത്യം പ്രതീക്ഷിച്ചുകൊണ്ടു ചലനമററു കിടക്കുമ്പോൾ, മനസ്സും ചിന്താശക്തിയും ഇന്ദ്രിയങ്ങളും ധൂമം ഹേതുവായി മരവിക്കുമ്പോൾ, ജീവിതകാലത്തെ പ്രയത്നംകൊണ്ടു നേടിയ യോഗത്തിന്റെ നേട്ടങ്ങൾ നഷ്ടപ്രായമാകുന്നു. കൈയിലുണ്ടായിരുന്നതു നശിച്ച ഒരുവനു പുതുതായി എന്തെങ്കിലും നേടിയെടുക്കാനുള്ള പ്രതീക്ഷ എങ്ങനെയാണുണ്ടാവുക? ഈ ലോകത്തിൽനിന്നു വേർപെടുമ്പോൾ അവന്റെ അവസ്ഥ ഇപ്രകാരമാണ്. ഇത് അവന്റെ ആന്തരികസ്ഥിതി ആയിരിക്കുമ്പോൾ, പുറമെ സ്ഥിതിചെയ്യുന്നത് രാത്രിസമയവും മാസത്തിലെ കറുത്തപക്ഷവും സൂര്യന്റെ ദക്ഷിണായനത്തിലെ ഒരു മാസവുമാകുന്നു. ഇപ്രകാരം പുനർജന്മത്തിന് ഇടംനൽകുന്ന എല്ലാ വ്യവസ്ഥകളും ഒരുവന്റെ മരണസമയത്തു കോർത്തു സംയോജിക്കപ്പെടുമ്പോൾ, എങ്ങനെയാണ് അവൻ അക്ഷരവുമായി സാക്ഷാത്കാരം പ്രാപിക്കുക? ഈ സമയത്തു ദേഹം വെടിയുന്ന ഒരു യോഗി ചന്ദ്രമണ്ഡലത്തിലേക്കു പോവുകയും അവിടെനിന്നു മർത്ത്യലോകത്തിലേക്കു മടങ്ങിവരുകയും ചെയ്യുന്നു. ഇതുകൊണ്ടാണ് അശുഭകരമെന്നു ഞാൻ പറഞ്ഞത്. ധൂമാദിമാർഗ്ഗം അവലംബിക്കുന്ന ഒരുവൻ വീണ്ടും ജനിക്കുന്നതിന് ഇടയാകുന്നു. ഇതിനു വിപരീതമായ

അർച്ചിരാദി മാർഗ്ഗം അനായാസവും ഉത്തമവും, സ്വാഭാവികമായും ആനന്ദത്തിനും മോചനത്തിനും ഉപയുക്തവും ആകുന്നു.

ശുക്ലകൃഷ്ണേ ഗതീ ഹ്യേതേ
ജഗതഃ ശാശ്വതേ മതേ
ഏകയാ യാത്യനാവൃത്തിം
അന്യയാവർത്തതേ പുനഃ 26

*വെളുപ്പിൻേറയും കറുപ്പിൻേറയുമായ ഈ രണ്ടു മാർഗ്ഗങ്ങളും പ്രപഞ്ചഗതി നിയന്ത്രിക്കുന്ന ശാശ്വതമായ മാർഗ്ഗങ്ങളാണ്. അവയിൽ വെളുപ്പിൻെറ മാർഗ്ഗം മടങ്ങിവരവില്ലാത്തതും കറുപ്പിൻെറ മാർഗ്ഗം വീണ്ടും മടങ്ങിവരവുള്ളതുമാകുന്നു.*

അല്ലയോ അർജ്ജുനാ, ശാശ്വതമായ രണ്ടു വഴികളാണുള്ളത്. അതിൽ ഒന്നു ഋജുവും മറേറതു വക്രവും ആയിട്ടുള്ളതാണ്. ഇതിൽ ശരിയായതും തെററായതും ഏതെന്നു കണ്ട്, സത്യമായതും മിഥ്യ യായതും ഏതെന്നു തിരിച്ചറിഞ്ഞ്, നിനക്കു നന്മ വരുത്തുന്നതും തിന്മ വരുത്തുന്നതും ഏതാണെന്ന് ഉറപ്പുവരുത്തി, അതിൽകൂടി ചരിക്കാ നായി മനഃപൂർവം ഈ രണ്ടുവഴികളും നിനക്കു ഞാൻ ചൂണ്ടിക്കാട്ടി ത്തരുകയായിരുന്നു. സൗകര്യമായി മറുകരയെത്തുന്നതിന് ഒരു വള്ളം സമീപത്തെത്തുമ്പോൾ ആരെങ്കിലും ആഴമേറിയ വെള്ളത്തിൽ ചെന്നു ചാടുമോ? ശരിയായ വഴി അറിയാവുന്ന ഒരുവൻ ഇടവഴിയിൽകൂടി യാത്രചെയ്യാൻ തുനിയുമോ? വിഷവും അമൃതും തിരിച്ചറിയാൻ കഴിവുള്ളവൻ അമൃത് ഉപേക്ഷിക്കുമോ? അതുപോലെ, നേരെയുള്ള വഴി കാണുവാൻ കഴിയുന്നവൻ ഒരു ഊടുവഴി തിരഞ്ഞെടുക്കുകയില്ല. ഒരുവൻ സത്യവും മിഥ്യയും വിവേചിച്ചറിയാൻ കഴിവുള്ളവനായിരി ക്കണം. അപ്പോൾ പിന്നെ അശുഭകരമായ സന്ദർഭം അവൻ ഒഴിവാക്കും. അല്ലാത്തപക്ഷം രണ്ടു വഴികളെ സംബന്ധിച്ചു ചിന്താക്കുഴപ്പം ഉണ്ടായാൽ അത് ഏററവും ദോഷകരമായി പരിണമിക്കുന്നതും, ജീവിതം മുഴുവൻ നേടിയ യോഗബലം വ്യർത്ഥമായിത്തീരുന്നതിന് ഇടയാക്കുന്നതും ആയിരിക്കും. ഒരു യോഗി ജ്യോതിസ്സിൻെറ മാർഗ്ഗം നഷ്ടപ്പെട്ട് ധൂമത്തിൻെറ മാർഗ്ഗത്തിൽകൂടിയാണ് പോകുന്നതെന്നു വരികിൽ അവൻ സംസാരബന്ധത്തിൽപെട്ട് ജനനമരണങ്ങൾക്കു വിധേയനായിത്തീരും. ഈ വലുതായ അപകടം മുന്നിൽ കണ്ടുകൊണ്ട് ജീവിതക്ലേശങ്ങളിൽ നിന്നു രക്ഷപ്പെടാനായിട്ടാണ് ഞാൻ രണ്ടു യോഗവഴികളെപ്പററിയും നിനക്കു വെളിവാക്കിത്തന്നത്. ഒന്ന്, ഈശ്വരസാക്ഷാത്കാരത്തിനും മറേറത് ജനനമരണത്തിനും ഇടയാക്കുന്നു. എന്നാൽ വിധികല്പിതപ്രകാരം ഒരുവൻെറ മരണ വേളയിൽ ഈ വഴികളിൽ ഏതെങ്കിലും ഒന്നിൽകൂടി അവൻ ചരിക്കാൻ ഇടയാകുന്നു.

നൈതേ സൃതീ പാർത്ഥ ജാനൻ
യോഗീ മുഹ്യതി കശ്ചന
തസ്മാത് സർവ്വേഷു കാലേഷു
യോഗയുക്തോ ഭവാർജ്ജുന. 27

*അല്ലയോ അർജ്ജുന, ഈ രണ്ടു മാർഗ്ഗങ്ങളും അറിയുന്നവനായ ഒരു യോഗിയും ലൗകികസുഖങ്ങളിലൊന്നും ഒട്ടിച്ചേരാൻ ഇടവരുന്നില്ല. അതുകൊണ്ട് കർമ്മം എന്തായാലും സദാസമയവും സമനില ശീലിച്ച് ആത്മനിഷ്ഠനായിത്തീരാൻ യത്നിക്കൂ.*

എന്നാൽ ഒരുവൻെറ മരണശേഷം അവൻ ഏതു വഴിയിൽ കൂടിയാണു പോകുന്നതെന്ന് അവന് എങ്ങനെ ഉറപ്പിക്കാം? ഒരുവൻ ഈശ്വരസാക്ഷാത്കാരത്തിന് അർച്ചിരാദി മാർഗ്ഗം ആശ്രയിക്കേണ്ട തിൻെറ ആവശ്യം എന്താണ്? ശരീരം നശിച്ചാലും ഇല്ലെങ്കിലും ആത്മാവു പരബ്രഹ്മം തന്നെയാണ്. എന്തുകൊണ്ടെന്നാൽ കയറ് ഒരു പാമ്പായി തോന്നുമെങ്കിലും അതു യഥാർത്ഥത്തിൽ കയറു തന്നെയാണ്. ഓളങ്ങൾ ജലത്തിൽ ഉണ്ടാവുകയും മറയുകയും ചെയ്യുന്നതു ജലം അറിയുന്നുണ്ടോ? ഓളമുണ്ടെങ്കിലും ഇല്ലെങ്കിലും ജലം എപ്പോഴും ജലംതന്നെയാണ്. അതുപോലെ, ജീവിച്ചിരിക്കു മ്പോൾതന്നെ പരബ്രഹ്മത്തിൽ ലയിച്ചുചേർന്നവരെ വിദേഹികൾ എന്നു വിളിക്കുന്നു. ദേഹബുദ്ധി നിശ്ശേഷം നശിച്ച അവർക്കു മരിക്കുന്നതിന് ഏതെങ്കിലും പ്രത്യേക സമയം ആവശ്യമുണ്ടോ? കാലവും ദേശവും ആത്മാവിൽതന്നെ ലീനമായിക്കഴിഞ്ഞിരിക്കുന്ന അവർ എവിടേക്കു പോകുന്നതിനാണു ശരിയായ മാർഗ്ഗം തിര ഞ്ഞെടുക്കേണ്ടത്? നോക്കുക. ഒരു മൺകുടം ഉടയുമ്പോൾ അതിലുള്ള ആകാശം നേരെ അനന്തമായ ആകാശത്തിൽ വിലയം പ്രാപിക്കുന്നതിന് എന്തെങ്കിലും വഴി കണ്ടുപിടിക്കേണ്ടതുണ്ടോ? അല്ലാത്തപക്ഷം അത് ആകാശവുമായി യോജിച്ച് ഒന്നാവുകയില്ലേ? ഒരു കുടം ഉടയുമ്പോൾ അതിൻെറ രൂപംമാത്രം നശിക്കുന്നുവെന്നുള്ളതാണു സത്യം. അതിനുള്ളിലെ ആകാശം എപ്പോഴും പുറത്തുള്ള ആകാശത്തിൻെറ ഭാഗമാണ്. ആകയാൽ ബ്രഹ്മജ്ഞാനം സിദ്ധിച്ചു പരബ്രഹ്മവുമായി താദാത്മ്യം പ്രാപിച്ചിട്ടുള്ള യോഗികൾ ഒരിക്കലും ശരിയും തെററുമായ വഴികൾ ഏതെന്നു നിരൂപിച്ചു ക്ലേശിക്കാറില്ല. ഈ കാരണത്താൽ, അല്ലയോ അർജ്ജുന, നീ സദാസമയവും യോഗത്തിൽതന്നെ മുഴുകിയിരിക്കുകയും അതിൽകൂടി അവിച്ഛിന്നമായ സമചിത്തത കൈവരിക്കുകയും ചെയ്യണം. അപ്രകാരമുള്ള അവസ്ഥയിൽ ഒരുവൻ ശരീരം നിലനിർത്തുകയോ ഉപേക്ഷിക്കുകയോ ചെയ്യുമ്പോൾ അത് ഏതു സ്ഥലത്തോ സമയത്തോ ആയാലും, പരബ്രഹ്മവുമായി അവൻ സ്ഥാപിച്ചിട്ടുള്ള അനന്തവും ശാശ്വതവുമായ ഐക്യത്തെ ഒരു തര ത്തിലും ബാധിക്കുന്നതല്ല. അപ്രകാരമുള്ള ഒരുവൻ യുഗാരംഭത്തിൽ ജനിക്കുകയോ യുഗാന്ത്യത്തിൽ മരിക്കുകയോ ചെയ്യുന്നില്ല. അവനെ

സ്വർഗ്ഗത്തിലേയോ ഭൂമിയിലേയോ പ്രലോഭനങ്ങൾ വിഭ്രമിപ്പിക്കുകയുമില്ല. ഇപ്രകാരമുള്ള ജ്ഞാനം സമ്പാദിക്കുന്നവൻ ഐഹികസുഖങ്ങളെ ത്യജിച്ചിട്ടു ശരിയായ യോഗിയായിത്തീർന്ന് ആത്മസാക്ഷാത്കാരം നേടുന്നു. എല്ലായിടത്തും എല്ലാവരും പ്രശംസിക്കുന്ന ഇന്ദ്രപദവിയും തത്തുല്യമായ സ്ഥാനമാനങ്ങളും നിരർത്ഥകമായിട്ടു കരുതി അവൻ അതിനെ ത്യാജ്യകോടിയിൽ തള്ളുന്നു.

വേദേഷു യജ്ഞേഷു തപസ്സു ചൈവ
ദാനേഷു യത് പുണ്യഫലം പ്രദിഷ്ടം.
അത്യേതി തത് സർവ്വമിദം വിദിത്വാ
യോഗീ പരം സ്ഥാനമുപൈതി ചാദ്യം. 28

*ഈ തത്ത്വമറിഞ്ഞ യോഗി, വേദങ്ങൾ, യജ്ഞങ്ങൾ, തപസ്സുകൾ, ദാനങ്ങൾ എന്നിവകൊണ്ടു സിദ്ധിക്കുന്ന എല്ലാ പുണ്യഫലങ്ങളേയും അനുഭവിച്ചറിഞ്ഞ് അവയ്ക്കൊക്കെ അപ്പുറത്തുള്ള ആനന്ദാനുഭവത്തിൽ എത്തിച്ചേരുന്നു. പിന്നീട് ആദ്യവും പരമവുമായ പദത്തെ പ്രാപിക്കുകയും ചെയ്യുന്നു.*

വിശദമായി വേദങ്ങൾ പഠിക്കുകയും വിപുലമായി യജ്ഞങ്ങൾ നടത്തുകയും കൊടിയ തപസ്സുകൾ ചെയ്യുകയും ഉദാരമായി ദാനകർമ്മങ്ങൾ നിർവഹിക്കുകയും ചെയ്തുകൊണ്ട് ഒരുവൻ എത്രമാത്രം ഐശ്വര്യമോ സമ്പത്തോ നേടിയാലും അവയിൽനിന്നെല്ലാമായി ലഭിക്കുന്ന ഫലത്തെ ബ്രഹ്മാനുഭവത്തിൽ നിന്നുണ്ടാകുന്ന പരിശുദ്ധമായ ആനന്ദാനുഭൂതിയുമായി താരതമ്യംചെയ്യാൻ സാധ്യമല്ല. വേദാനുഷ്ഠാനക്രമങ്ങൾകൊണ്ടു സമ്പാദിക്കുന്ന സ്വർഗ്ഗീയമായ ആനന്ദം ശാശ്വതമായ ആനന്ദവുമായി തുലനംചെയ്യുമ്പോൾ കുറവായി തോന്നുകയില്ല. അതു തളരുകയോ അവസാനിക്കുകയോ ചെയ്യാതെ പൂർണ്ണമായ സംതൃപ്തി നൽകുന്നതുകൊണ്ട്, അതിനു പരമാനന്ദവുമായി ബന്ധമുണ്ടെന്ന് അജ്ഞാനികൾ കരുതുന്നു. സ്വർഗ്ഗാനുഭൂതി, ഇന്ദ്രിയവിഷയകമാണെങ്കിലും, അത് ഈശ്വരേച്ഛയെ ആശ്രയിച്ചിരിക്കുന്നതുകൊണ്ട്, നൂറ് യജ്ഞങ്ങൾ നടത്തിയാലും ആർജ്ജിക്കുവാൻ സാധ്യമല്ല. ശ്രേഷ്ഠനായ യോഗി തന്റെ സൂക്ഷ്മവും അനിതരസാധാരണവുമായ അന്തർദൃഷ്ടികൊണ്ട് അതിനെ പരമാനന്ദവുമായി തുലനംചെയ്തുനോക്കുമ്പോൾ അതു നിസ്സാരമായി അവൻ ദർശിക്കുന്നു. അപ്പോൾ ഈ സ്വർഗ്ഗീയാനന്ദം, പരബ്രഹ്മത്തിന്റെ പീഠത്തിൽ കയറിയിരിക്കുന്നതിനുള്ള ചവിട്ടുപടിയായി അവൻ ഉപയോഗിക്കുന്നു.

യദുവംശത്തിന് തിലകവും സകല ചരാചരങ്ങളുടെ വിധാതാവും ശങ്കരന്റേയും ബ്രഹ്മദേവന്റേയും ആരാധനാമൂർത്തിയും യോഗികൾ അനുഭവിക്കുന്ന അമൂല്യസമ്പത്തും സകലകലാവല്ലഭനും പരമമായ ആനന്ദത്തിന്റെ മൂർത്തീഭാവവും അഖിലജഗത്തിന്റേയും ജീവനും ആത്മാവും സർവ്വജ്ഞതയുടെ കാതലും ആയ ഭഗവാൻ കൃഷ്ണൻ

ഇപ്രകാരം അർജ്ജുനനോടു പറഞ്ഞു.

സഞ്ജയൻ, കുരുക്ഷേത്രത്തിലെ യുദ്ധക്കളത്തിൽ നടന്ന ഈ കഥ ധൃതരാഷ്ടരെ വിവരിച്ചു കേൾപ്പിച്ചു.

ജ്ഞാനേശ്വരൻ പറയുന്നു: ഈ കഥയുടെ ശേഷം ഭാഗം കേൾക്കുക.

ഓം തത് സത്
ഇതി ശ്രീമദ് ഭഗവദ്ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുന സംവാദേ
അക്ഷരബ്രഹ്മയോഗോ നാമ
അഷ്ടമോƒദ്ധ്യായഃ

*അക്ഷരബ്രഹ്മയോഗം എന്ന*
*എട്ടാം അദ്ധ്യായം കഴിഞ്ഞു.*

## അദ്ധ്യായം ഒൻപത്

# രാജവിദ്യാരാജഗുഹ്യയോഗം

ഞാൻ പറയുന്നതു മുഴുവനും മനസ്സിരുത്തി ശ്രദ്ധിക്കുന്ന ശ്രോതാക്കൾക്ക് അളവററ സുഖം അനുഭവപ്പെടുമെന്ന് ഞാനിതാ ഉറപ്പുനൽകുന്നു. ഞാൻ വമ്പു പറയുകയല്ല. ആദരണീയരായ എൻെറ ശ്രോതാക്കളോടുള്ള അഗാധമായ സ്നേഹവായ്പുകൊണ്ട് സവിനയം അഭ്യർത്ഥിക്കുകയാണ്, ഞാൻ പറയുന്നതു ശ്രദ്ധയോടെ കേൾക്കണമെന്ന്. എല്ലാ ആഗ്രഹങ്ങളും അഭിലാഷങ്ങളും സാധിച്ചുതരുന്ന സമ്പന്നരായ മാതാപിതാക്കളെപ്പോലെയാണ്, എനിക്കു നിങ്ങൾ. നിങ്ങളുടെ കടാക്ഷങ്ങളാകുന്ന ആനന്ദകുസുമങ്ങൾ വിടർന്നുനിൽക്കുന്ന നികുഞ്ജത്തിൻെറ ശീതളച്ഛായയിൽ, കുളുർമ്മയുടെ വരപ്രസാദമേററ്, ക്ലാന്തനായി വിശ്രമിക്കുന്നവനാണു ഞാൻ. അല്ലയോ മഹാത്മാക്കളേ, നിങ്ങൾ അമൃതതുല്യമായ ആനന്ദസരിത്താണ്. ഞാൻ അങ്ങേയററം ആഗ്രഹിക്കുന്ന കാരുണ്യത്തിൻെറ നനവ് അതിൽനിന്ന് എനിക്ക് ലഭിക്കുന്നു. നിങ്ങളോടു ഞാൻ എന്തെങ്കിലും അപേക്ഷിക്കുന്നതിൽ എന്തിനു ലജ്ജിക്കണം? കുഞ്ഞുങ്ങളുടെ കൊഞ്ചുന്ന വർത്തമാനം കേൾക്കാൻ മാതാപിതാക്കൾ ഇഷ്ടപ്പെടാറില്ലേ? കാലിടറിയുള്ള അവരുടെ നടത്തം കൗതുകത്തോടെയല്ലേ അമ്മ നോക്കിനിൽക്കുന്നത്? അതുപോലെ മഹാത്മാക്കളായ നിങ്ങൾ സ്നേഹം എനിക്കു പകർന്നുതന്നാലും. നിങ്ങളെപ്പോലെയുള്ള വിദ്യാസമ്പന്നർക്ക് എന്നിൽനിന്നു നേടാൻ എന്താണുള്ളത്? സരസ്വതീപുത്രനെ എഴുത്തു പഠിപ്പിക്കാൻ ഒരുമ്പെടുന്നതു സാഹസമല്ലേ? എത്ര വലിയ മിന്നാമിനുങ്ങും പ്രഭാകരൻെറ മുന്നിൽ നിഷ്പ്രഭമല്ലേ? അമൃതുകൊണ്ടുണ്ടാക്കിയ പാത്രത്തിൽ അതിനേക്കാൾ സ്വാദിഷ്ഠമായ എന്തു വിഭവമാണു വിളമ്പാൻ കഴിയുക? സോമബിംബത്തെ വീശി കുളിരു പകരാനൊരുമ്പെടുന്നതു വിഡ്ഢിത്തമല്ലേ? സപ്തസ്വരങ്ങളെ സംഗീതം അഭ്യസിപ്പിക്കണോ? ഭൂഷണത്തിനെ വീണ്ടും ഭൂഷിതമാക്കേണ്ടതുണ്ടോ? പരിമളം വാസന തേടി പോകേണ്ടതുണ്ടോ? സാഗരം എവിടെ സ്നാനം ചെയ്യും? വിസ്തൃതമായ വാനം വിശ്രമത്താവളം കണ്ടെത്തുന്നത് എവിടെയാണ്? നിങ്ങളുടെ കാതുകളേയും ശ്രദ്ധയേയും ആകർഷിക്കാൻ കഴിയുമാറ് അങ്ങേയററം മികവു കാട്ടി ആഭാഷണംചെയ്യുവാൻ ആർക്കാണു കഴിയുക? എങ്കിലും ലോകം മുഴുവനും വെളിച്ചം വിതറുന്ന വിവസ്വാനെ ഒരു നെയ്വിളക്കു

കൊളുത്തി ആരാധിച്ചുകൂടേ? ഒരു കൈക്കുമ്പിൾ ജലം അർപ്പിച്ച് പാരാവാരത്തെ പ്രീതിപ്പെടുത്തിക്കൂടെ?

അല്ലയോ മഹാത്മാക്കളേ! പരമേശ്വരൻെറ പ്രതിരൂപങ്ങളായ നിങ്ങളെ ഭക്തിയോടെ സേവിക്കുന്ന സാധുവാണ് ഞാൻ. വാക്കുകൾ കൊണ്ടു ഞാൻ നിങ്ങൾക്കു ചെയ്യുന്ന വഴിപാട് ബില്വപത്രങ്ങൾ കൊണ്ടു ചെയ്യുന്ന അർച്ചനയായി സ്വീകരിക്കണമെന്ന് അപേക്ഷിക്കുന്നു. ആഹാരം കഴിച്ചുകൊണ്ടിരിക്കുന്ന പിതാവിൻെറ പാത്രത്തിൽ നിന്ന് സ്വന്തം കുഞ്ഞ് ആഹാരപദാർത്ഥം കൈയിലെടുക്കുമ്പോൾ, എത്രമാത്രം ആനന്ദഭരിതനായിട്ടാണ് അച്ഛൻ വായ് പിളർന്ന് അതു കുഞ്ഞിൻെറ കൈയിൽനിന്നു സ്വീകരിക്കുന്നത്. അതുപോലെ ശിശുസഹജമായ നിഷ്കളങ്കതയോടെ ഞാൻ നിങ്ങളോട് എന്തെങ്കിലും സ്വാതന്ത്ര്യം കാണിച്ചാൽ എന്നോടുള്ള സ്നേഹംകൊണ്ട് നിങ്ങൾ സന്തോഷപൂർവം അതു സഹിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു. അമ്മയുടെ അകിടിൽ ആഞ്ഞിടിക്കുന്ന കിടാവിന് അമ്മ കൂടുതൽ പാൽ ചുരത്തിക്കൊടുക്കാറില്ലേ? അതുപോലെ സ്നേഹത്തോടെയുള്ള കോപം കൂടുതൽ സ്നേഹം ചുരത്തിക്കൊടുക്കുന്നു. എൻെറ ശിശുചേഷ്ടിതങ്ങൾ നിങ്ങളിൽ അന്തർലീനമായിരിക്കുന്ന കാരുണ്യത്തെ ഉണർത്തിയിരിക്കുന്നതായി ഞാൻ മനസ്സിലാക്കുന്നതുകൊണ്ട് ഗീതയെപ്പററി നിങ്ങളോടു സംസാരിക്കാനുള്ള ധൈര്യം എനിക്ക് ലഭിച്ചിരിക്കുന്നു. അല്ലെങ്കിൽ ഇന്ദുവിനെ സമ്മർദ്ദംകൊണ്ട് പൂർണ്ണേന്ദുവാക്കാനും വായുവിന് വേഗത വർദ്ധിപ്പിക്കാനും ആകാശത്തിന് ആവരണമുണ്ടാക്കാനും ആരെക്കൊണ്ടെങ്കിലും സാധിക്കുമോ? ജലത്തെ കൂടുതൽ ജലം ചേർത്ത് നേർമ്മയുള്ളതാക്കാനോ വെണ്ണയെ കടയാനോ കഴിയാത്തതുപോലെ, നിങ്ങളോട് പ്രഭാഷണം നടത്തുന്നതിനെപ്പറ്റി ചിന്തിക്കുമ്പോൾ ഞാൻ ലജ്ജിതനാകുന്നു. പരമസത്യമാകുന്ന പരബ്രഹ്മത്തെ വർണ്ണിക്കുന്ന വേദവാക്യങ്ങൾ പരിക്ഷീണരായി ഗീതാതല്പത്തിൽ വിശ്രമംകൊള്ളുമ്പോൾ, എൻെറ പ്രാദേശികഭാഷയായ മറാത്തിയിൽ ഗീത വ്യാഖ്യാനിക്കാൻ എനിക്ക് എന്തർഹതയാണുള്ളത്? എന്നാൽ എൻെറ സാഹസികമായ പ്രവർത്തനം നിങ്ങളെ പ്രീതിപ്പെടുത്തുമെന്നുള്ള വിശ്വാസത്തോടെ ഞാൻ അതിനു ധൈര്യപ്പെടുകയാണ്. ചന്ദ്രികയുടെ കുളുർമ്മപോലെയും അമൃതിൻെറ ഉത്തേജനംപോലെയുമുള്ള നിങ്ങളുടെ ശ്രദ്ധ നൽകി എൻെറ അനുഗ്രഹനിവൃത്തി വരുത്തിത്തന്നാലും.

നിങ്ങളുടെ കൃപാകടാക്ഷം എന്നിൽ ചൊരിഞ്ഞാൽ സർവ്വാർത്ഥസിദ്ധിയും ലഭിച്ച് ഗീതാവ്യാഖ്യാനം ചെയ്യുന്നതിന് ഞാൻ പ്രാപ്തനായിത്തീരും. എന്നാൽ നിങ്ങൾ ഉദാസീനരായാൽ അത് എൻെറ അവബോധത്തിൻെറ അങ്കുരത്തെ ഉണക്കിക്കളയും. നിങ്ങളുടെ ശ്രദ്ധയാകുന്ന ആഹാരംകൊണ്ട് എൻെറ വാഗ്ധോരണിയെ പോഷിപ്പിച്ചാൽ ഗീതാസിദ്ധാന്തങ്ങളെ വിശദീകരിക്കുന്ന ഭാരം താങ്ങാനുള്ള കരുത്ത് എനിക്കു ലഭിക്കുന്നതാണ്. അപ്പോൾ വാക്കുകൾ അർത്ഥപുഷ്കലമായിരിക്കും. അർത്ഥത്തിനുതന്നെ കൂടുതൽ

വ്യാപ്തിയുണ്ടാകും. മനസ്സിൽ ഭക്തിയുടെ പുഷ്പങ്ങൾ വിരിയും. പ്രാസംഗികനും ശ്രോതാവും തമ്മിൽ ഭദ്രമായ ചേർച്ചയുണ്ടെങ്കിൽ പ്രാസംഗികൻെറ മനസ്സാകുന്ന വാനം സത്യത്തിൻെറയും ജ്ഞാനത്തിൻെറയും ജലദങ്ങളെക്കൊണ്ട് നിറയും. എന്നാൽ ശ്രോതാക്കൾ അശ്രദ്ധരാണെങ്കിൽ പ്രാസംഗികൻെറ മനോധർമ്മം വററിവരണ്ടുപോകും. ചന്ദ്രകാന്തം അലിയുന്നത് ചന്ദ്രകിരണങ്ങളേററാണ്. അതുപോലെ ശ്രോതാക്കളിൽനിന്നാണ് പ്രാസംഗികന് പ്രസംഗിക്കാനുള്ള ആത്മധൈര്യം ലഭിക്കുന്നത്. ചോറിൻെറ സ്വാദിഷ്ഠമാക്കണമെന്ന് അതുണ്ണുന്നവനോട് അപേക്ഷിക്കേണ്ട ആവശ്യമുണ്ടോ? പാവകളെ നൃത്തംചെയ്യിക്കണമെന്ന് അവകൾ പാവകളിക്കാരനോട് ആവശ്യപ്പെടേണ്ടതുണ്ടോ? പാവകളിക്കാരൻെറ ചാതുര്യം കാണിക്കാനല്ലെ പാവകളി നടത്തുന്നത്? അതുപോലെ ഞാനെന്തിനാണ് ഇതെപ്പററി ആലോചിച്ച് ആകുലപ്പെടുന്നത്?

ഇതെല്ലാം കേട്ടുകൊണ്ടിരുന്ന ഗുരു പറഞ്ഞു:

ഇത്രയധികം പറയേണ്ടതുണ്ടോ? നിൻെറ ചിന്തകൾ ഞങ്ങൾക്കു മനസ്സിലാക്കാൻ കഴിയും. ഭഗവാൻ അർജ്ജുനനോട് പറഞ്ഞ കാര്യങ്ങളെപ്പററി പ്രസ്താവിക്കുക.

അപ്പോൾ നിവൃത്തിനാഥിൻെറ ശിഷ്യനായ ജ്ഞാനേശ്വരൻ പറഞ്ഞു:

എനിക്ക് തൃപ്തിയായി. ഞാൻ ഭഗവാൻെറ വാക്കുകൾ നിങ്ങളോടു പറയാം. ശ്രദ്ധിച്ചു കേൾക്കുക.

*ശ്രീഭഗവാനുവാച:*

ഇദം തു തേ ഗുഹ്യതമം
പ്രവക്ഷ്യാമ്യനസൂയവേ
ജ്ഞാനം വിജ്ഞാനസഹിതം
യജ്ഞാത്വാ മോക്ഷ്യസേ*f*ശുഭാത്. 1

*ഏതൊന്നറിഞ്ഞാൽ നീ സംസാരബന്ധത്തിൽനിന്നു നിശ്ശേഷം മോചിതനാകുമോ, അപ്രകാരമുള്ള അതിരഹസ്യവും അനുഭവസ്വരൂപത്തോടൊപ്പവുമുള്ള ഈ ജ്ഞാനത്തെ, അസൂയാരഹിതനായ നിനക്ക് ഞാൻ ഉപദേശിക്കാം.*

ഭഗവാൻ കൃഷ്ണൻ പറഞ്ഞു:

അല്ലയോ അർജ്ജുന, എൻെറ അന്തഃകരണത്തിൽ അത്യന്തം രഹസ്യമായിട്ടിരിക്കുന്ന വിജ്ഞാനസമന്വിതമായ ഈ ജ്ഞാനത്തെപ്പററി നിന്നോടു പറയാം. ഞാൻ ഇത് നിന്നോടു വെളിവാക്കുന്നതെന്തിനാണെന്ന് നിനക്ക് അത്ഭുതം തോന്നാം. എങ്കിൽ ശ്രദ്ധിക്കു. നീ പ്രാജ്ഞനാണ്. ജ്ഞാനപ്രാപ്തിക്ക് അദമ്യമായി ആഗ്രഹിക്കുന്നവനാണ്. ഞാൻ പറയുന്നത് നീ ഒരിക്കലും അവഗണിക്കുകയില്ല. ആകയാൽ, പറയാൻ പാടില്ലാത്തതാണെങ്കിലും ഈ രഹസ്യം

നിന്നോടു വെളിപ്പെടുത്താൻ ഞാൻ തയ്യാറാണ്. എൻെറ ഹൃദയത്തിലുള്ളത് നിൻെറ മനസ്സിലേക്ക് നിവേശിപ്പിക്കണമെന്ന് എനിക്കു തോന്നുന്നു. സ്തനത്തിൽ ഒളിഞ്ഞിരിക്കുന്ന സ്തന്യത്തിൻെറ സ്വാദ് സ്തനം അറിയുന്നില്ല. എന്നാൽ അതു കുടിക്കുന്ന കുഞ്ഞ് അതിൻെറ മാധുര്യം ആസ്വദിക്കുകയും സംതൃപ്തിയടയുകയും ചെയ്യുന്നു. ഇതുകണ്ട് അമ്മ ആനന്ദനിർവൃതി നേടുന്നു. കുടത്തിൽ സൂക്ഷിച്ചിരിക്കുന്ന വിത്ത് ഉഴുതു തയ്യാറാക്കിയ ഭൂമിയിൽ വിതയ്ക്കുമ്പോൾ അതു നഷ്ടപ്പെട്ടുവെന്ന് ആരെങ്കിലും കരുതാറുണ്ടോ? അതുപോലെ, പ്രിയങ്കരമായിരിക്കുന്ന ഈ രഹസ്യം ശുദ്ധമനസ്കനും ഋജുബുദ്ധിയും അപവാദം നടത്താത്തവനും എന്നിൽ നിഷ്കളങ്കഭക്തിയുള്ളവനുമായ ഒരാൾക്ക് വെളിപ്പെടുത്തിക്കൊടുക്കേണ്ടതാണെന്ന് ഞാൻ കരുതുന്നു. ഈ യോഗ്യതകളെല്ലാം ഒത്തുചേർന്ന് നിന്നെപ്പോലെ മറെറാരാളെ കാണാനില്ല. അതുകൊണ്ട് ഈ രഹസ്യം നിനക്കു നൽകാതെ തടഞ്ഞു വെയ്ക്കാൻ പാടില്ലെന്നാണ് എൻെറ വിശ്വാസം. രഹസ്യം രഹസ്യം എന്ന് നിരന്തരമായി ഉരുവിടുന്നതുകേട്ട് നിനക്കു വിരസത ഉണ്ടായിക്കാണും. ഈ ജ്ഞാനം വിജ്ഞാനസമന്വിതം നിനക്ക് വെളിവാക്കിത്തരുന്നതാണ്. സത്യവും മിഥ്യയും തമ്മിൽ കൂട്ടിക്കലർത്തിയാൽ ശരിയായ പരീക്ഷണങ്ങൾകൊണ്ട് അതു തിരിച്ചറിയാൻ സാധിക്കും. രാജഹംസത്തിന് അതിൻെറ ചുണ്ടുകൊണ്ട് പാലിനെ വെള്ളത്തിൽ നിന്ന് വേർതിരിച്ചെടുക്കാൻ കഴിയുന്നതുപോലെ, ആത്മജ്ഞാനവും ലൗകികജ്ഞാനവും വേർതിരിച്ചറിയുന്നതിനുള്ള ഉപദേശം ഞാൻ നിനക്കു നൽകാം. നെല്ലിൽ അടങ്ങിയിരിക്കുന്ന പതിര് കാററത്ത് ദൂരീകൃതമാകുമ്പോൾ നെന്മണികളുടെ മാത്രമായ കൂമ്പാരം നമുക്ക് ലഭിക്കുന്നു. അതുപോലെ ശരിയായ ജ്ഞാനം ലഭിക്കുന്ന ഒരുവൻ സംസാരജീവിതത്തിൻെറ കുരുക്ക് അറുത്തുപൊട്ടിച്ച് മോചനത്തിൻെറ സിംഹാസനത്തിൽ ഇരിക്കുന്നതിന് ഇടയാകുന്നു.

രാജവിദ്യാരാജഗുഹ്യം
പവിത്രമിദമുത്തമം
പ്രത്യക്ഷാവഗമം ധർമ്മ്യം
സുസുഖം കർത്തുമവ്യയം 2

*ഈ ജ്ഞാനം എല്ലാ വിദ്യകളിലും വെച്ച് ശ്രേഷ്ഠവും അത്യന്തരഹസ്യവും പവിത്രവും ഉത്തമവും നേരിട്ടനുഭവിക്കാവുന്നതും ശാസ്ത്രാനുസൃതവും പരിശീലിക്കാൻ എളുപ്പമുള്ളതും അന്യൂനവും ആകുന്നു.*

ഈ ജ്ഞാനം — രാജവിദ്യ — എല്ലാ ജ്ഞാനങ്ങളുടേയും അഗ്രിമസ്ഥാനത്താണ്. ഇത് രഹസ്യങ്ങളിൽവെച്ച് രാജാവാകുന്നു. പവിത്രമായിട്ടുള്ളവയിൽവെച്ച് ഏററവും പവിത്രവുമാകുന്നു. ഇത് ധർമ്മത്തിൽനിന്നിളകാതെ അടിയുറച്ച് നിൽക്കുന്നു. ഇത് ഉത്തമ

ത്തിൽവെച്ച് ഉത്തമമാണ്. ഇത് പുനർജ്ജന്മത്തിന് ഇട നൽകുന്നില്ല. ഇത് എല്ലാവരുടെയും ഹൃദയത്തിൽ എപ്പോഴും സ്ഥിതിചെയ്യുന്നതും ഗുരുമുഖത്തുനിന്നു കേൾക്കുന്ന മാത്രയിൽതന്നെ നൈസർഗികമായി അനുഭവപ്പെടുന്നതുമാകുന്നു. അനായാസമായ നടപടികളിൽക്കൂടി ഇതിനെ പ്രാപിക്കാൻ കഴിയുന്നതാണ്. ഒരിക്കൽ കൈവരിച്ചാൽ പിന്നെ മററനുഭവങ്ങളെല്ലാം അവസാനിക്കുന്നു. പ്രാപഞ്ചിക ജീവിതത്തിന്റെ ഈ തീരത്തുവെച്ചുപോലും നിഷ്പ്രയാസം സാക്ഷാത്കരിക്കാൻ കഴിയുന്ന ഇത് ഹൃദയത്തിൽ ആനന്ദം നിറയ്ക്കുന്നു. ഈ ജ്ഞാനത്തിന്റെ മറെറാരു പ്രത്യേകസ്വഭാവം ഇത് പ്രാപിച്ചു കഴിഞ്ഞാൽ പിന്നീടൊരിക്കലും നഷ്ടപ്പെടുകയില്ലെന്നുള്ളതാണ്. ഒരുവൻ ഇത് അനുഭവിക്കുന്ന വേളയിൽ അൽപമെങ്കിലും ഇതു കുറയുകയോ തളരുകയോ ചെയ്യുന്നില്ല.

അർജ്ജുനാ, നീ ഇതെപ്പററി യുക്തിപൂർവ്വം ആലോചിക്കുകയാണെങ്കിൽ നിനക്കൊരു സംശയം തോന്നാം. 'ഇപ്രകാരമുള്ള ഒരു വസ്തു എന്തുകൊണ്ടാണ് മർത്ത്യൻ അവഗണിക്കുന്നത്? ധനസമ്പാദനത്തിനുവേണ്ടി ശ്രമിക്കുന്ന ലോഭികൾ ദുരാഗ്രഹംകൊണ്ടു വെള്ളത്തിലും തീയിലുംപോലും ചാടാൻ സാഹസം കാണിക്കുമ്പോൾ, എന്തുകൊണ്ടാണ് ആത്മജ്ഞാനത്തിന്റെ ആനന്ദം സമ്പാദിക്കുന്നതിൽ ഉദാസീനത കാണിക്കുന്നത്? ആത്മജ്ഞാനത്തിന്റെ ആനന്ദം പരിശുദ്ധവും ഹർഷപ്രദവും അനായാസേന കൈവരിക്കാവുന്നതും, കർത്തവ്യങ്ങൾക്കു ചേർന്നതും മോചനത്തിന് സഹായകരവുമാണത്രെ. ഇത്രത്തോളം ആനന്ദകരവും അഭികാമ്യവും ആണെങ്കിൽ എന്തുകൊണ്ടാണ് ഇത് ആളുകളുടെ ശ്രദ്ധയിൽപെടാതെ വിട്ടുപോകുന്നത്?' ഇപ്രകാരമുള്ള സംശയം നിന്റെ മനസ്സിൽ തോന്നിയാൽ നീ ഒരിക്കലും അതിനെ വെച്ചുപുലർത്തരുത്.

അശ്രദ്ദധാനാഃ പുരുഷാ<br>
ധർമ്മസ്യാസ്യ പരന്തപ!<br>
അപ്രാപ്യ മാം നിവർത്തന്തേ<br>
മൃത്യുസംസാരവർത്മനി. 3

*അല്ലയോ അർജ്ജുന, ഭക്തിയോടുകൂടിയ ജ്ഞാനലക്ഷണമായ മാർഗ്ഗത്തെ ശ്രദ്ധിക്കാൻപോലും കൂട്ടാക്കാത്ത ജനങ്ങൾ, എന്നെ പ്രാപിക്കാതെ ജനിച്ചും മരിച്ചും തുടരുന്ന ഈ സംസാരമാർഗ്ഗത്തിൽതന്നെ കിടന്നുഴലുന്നു.*

അല്ലയോ അർജ്ജുനാ, ശുദ്ധവും സ്വാദിഷ്ഠവുമായ ക്ഷീരം പശുവിന്റെ അകിടിൽ നിറഞ്ഞിരിക്കുന്നു. എന്നാൽ അതിൽ പററിപ്പിടിച്ചിരിക്കുന്ന ചെള്ള് ക്ഷീരത്തിനു പകരം ഊററിക്കുടിക്കുന്നത് രക്തമല്ലേ? താമരവള്ളിയും തവളയും ഒരേ സ്ഥലത്തു വളരുന്നു. എന്നാൽ താമരയിലെ തേൻ നുകരുന്നത് ഭ്രമരങ്ങളാണ്. തവള

മണ്ണുതിന്ന് തൃപ്തിപ്പെടുന്നു. നിർഭാഗ്യവാനായ ഒരുവൻെറ വീട്ടിൽ അവനറിയാതെ ഒരു നിധി ഒളിഞ്ഞിരിക്കുന്നുണ്ടാവും. എന്നാൽ അവൻ കാലയാപനം ചെയ്യുന്നത് ഭിക്ഷയെടുത്തായിരിക്കും. ഇതുപോലെ, എല്ലാ ആനന്ദത്തിൻെറയും ലക്ഷ്യമായ ഞാൻ ഒരുവൻെറ ഹൃദയത്തിൽ അധിവസിക്കുന്നുവെങ്കിലും അവൻ അതു മനസ്സിലാക്കാതെ ഇന്ദ്രിയ വിഷയങ്ങളുടെ പിന്നാലെ ആനന്ദം തേടി പായുകയാണ്. അമൃത് തുപ്പിക്കളഞ്ഞിട്ട് കാനൽജലം കുടിക്കാൻ പോകുന്നതുപോലെ, പരശുമണിക്കു പകരം വെറും മുത്ത് കൈമാറുന്നതുപോലെ ഇതു ശുദ്ധ അസംബന്ധമാണ്. അഹങ്കാരപ്രവർത്തനങ്ങളുടെ തിക്കിലും തിരക്കിലും പെട്ട് ഈ അധമന്മാർ എന്നെ പ്രാപിക്കാൻ കഴിയാതെ ജനനമരണങ്ങളാകുന്ന നദിയുടെ തീരത്തുകിടന്ന് വേദനകൊണ്ടു പുളയുകയാണ്. എൻെറ പ്രകൃതി എന്താണെന്നറിയാത്തതു കൊണ്ടാണ് ഇവർ ഇപ്രകാരം പ്രവർത്തിക്കുന്നത്. ഞാൻ എന്താണെന്നു ചോദിച്ചാൽ, എല്ലായ്പ്പോഴും നിനക്കഭിമുഖമായി നിൽക്കുന്ന സൂര്യ നാണെന്നു പറയാം. എന്നാൽ, ചിലപ്പോൾ പ്രത്യക്ഷപ്പെടുകയും ചിലപ്പോൾ അപ്രത്യക്ഷപ്പെടുകയും ചെയ്യുന്ന സൂര്യൻെറ പോരായ്മ എനിക്കില്ല.

മയാ തതമിദം സർവ്വം
ജഗദവ്യക്തമൂർത്തിനാ
മത്സ്ഥാനി സർവ്വഭൂതാനി
ന ചാഹം തേഷ്വവസ്ഥിതഃ 4

*ഇന്ദ്രിയങ്ങൾക്ക് അഗോചരമായിരിക്കുന്ന രൂപത്തോടുകൂടിയ എന്നാൽ ഈ ജഗത്ത് ആസകലവും വ്യാപിക്കപ്പെട്ടിരിക്കുന്നു. ചരാചരങ്ങളായ സകലഭൂതങ്ങളും എന്നിൽ സ്ഥിതിചെയ്യുന്നു. എന്നാൽ ഞാനാകട്ടെ അവയിൽ മാത്രമായി ഒതുങ്ങുന്നവനല്ല.*

ഈ പ്രപഞ്ചം മുഴുവനും എൻെറ അസ്തിത്വത്തിൻെറ പ്രകടിതമായ വിസ്തൃതിയല്ലേ? ഉറകൂടിയ പാലിനെ തൈരെന്നു വിളിക്കുന്നു. ഉരുക്കിയ സ്വർണ്ണം ആഭരണങ്ങളായിത്തീരുന്നു. വിത്തിൽനിന്നു മുളച്ചുവരുന്ന ചെടി വൃക്ഷമായി വളരുന്നു. എന്നാൽ അതിലെല്ലാം അടങ്ങിയിരിക്കുന്ന വസ്തു ഒന്നുതന്നെയാണ്. ഇതുപോലെ വിശ്വം മുഴുവനും വ്യാപിച്ചുനിൽക്കുന്നത് എൻെറ പരബ്രഹ്മസ്വരൂപം മാത്രമാണ്. എൻെറ അവ്യക്തഭാവം ഘനീഭവി ക്കുമ്പോൾ അത് പ്രപഞ്ചരൂപമായിത്തീരുന്നു. അങ്ങനെ അപ്രകടിത മായ ഞാൻ ജഗത്രയങ്ങളിലേക്കും വ്യാപിച്ചുനിൽക്കുന്നു. മഹത്ത ത്ത്വങ്ങൾ മുതൽ ശരീരം വരെ നാമരൂപങ്ങളുള്ള എല്ലാ സത്ത്വങ്ങളും ജലപ്പരപ്പിൽ കാണുന്ന പതപോലെ എന്നിൽ പ്രതിഫലിച്ചു കാണുന്നു. എന്നാൽ പതയിൽ ജലം ഇല്ലാത്തതുപോലെ, സ്വപ്നത്തിൽ കാണുന്ന വിവിധവിഷയങ്ങൾ ഉന്നിദ്രാവസ്ഥയിൽ കാണാത്തതുപോലെ,

ഇവയെല്ലാം എന്നിൽ പ്രതിബിംബിച്ചു കാണുന്നെങ്കിലും ഞാൻ ഇവയിലൊന്നിലും സ്ഥിതിചെയ്യുന്നില്ല. ഞാൻ ഇതെപ്പററിയെല്ലാം വിശദമായി നിന്നോടു പറഞ്ഞിട്ടുള്ളതുകൊണ്ട് ഇനിയും ആവർത്തിക്കേണ്ട ആവശ്യമില്ല. എന്നാൽ എൻെറ യഥാർത്ഥസ്വരൂപത്തെപ്പറ്റിയുള്ള സമീക്ഷണം നിനക്ക് ഉണ്ടായിരിക്കണമെന്ന് ഞാൻ ആഗ്രഹിക്കുന്നു.

ന ച മൽസ്ഥാനി ഭൂതാനി
പശ്യ മേ യോഗമൈശ്വരം
ഭൂതഭൃന്ന ച ഭൂതസ്ഥോ
മമാത്മാ ഭൂതഭാവനഃ 5

*പക്ഷേ, ഭൂതങ്ങൾ എന്നിൽ ഇരിക്കുന്നില്ല. എൻെറ അത്ഭുതമായ ശക്തിയെ, അസാധാരണമായ യുക്തിയെ (അഘടന ഘടനാചാതുര്യത്തെ) നോക്കുക. എൻെറ പരമമായിരിക്കുന്ന സ്വരൂപം ഭൂതങ്ങളെ ധരിക്കുന്നതും ഭൂതങ്ങളെ പാലിക്കുന്നതും ആണെങ്കിലും ഭൂതങ്ങളിൽ ഞാൻ സ്ഥിതിചെയ്യുന്നില്ല.*

തെററിദ്ധാരണ കൂടാതെ പ്രകൃതിക്കുപരിയായി എൻെറ യഥാർത്ഥസ്വരൂപം കാണണമെന്നു നീ ആഗ്രഹിക്കുന്നെങ്കിൽ, എല്ലാ വസ്തുക്കളും എന്നിൽ ഉൾക്കൊണ്ടിരിക്കുന്നുവെന്നുള്ള പ്രസ്താവന അവാസ്തവമാണെന്നു നിനക്കു ബോദ്ധ്യപ്പെടും. എന്തുകൊണ്ടെന്നാൽ ഞാൻ എല്ലാററിലും എല്ലാമാകുന്നു. എൻെറ അസ്തിത്വത്തിനപ്പുറത്ത് ഒന്നുംതന്നെയില്ല. എങ്കിലും എൻെറ അഖണ്ഡസ്വരൂപം, ശങ്കയാകുന്ന മങ്ങിയ സന്ധ്യാകാലവെളിച്ചത്തിൽ മനോദൃഷ്ടിക്ക് ഗോചരമാകുന്നില്ല. തന്മൂലം ഞാൻ എല്ലായിടത്തും ഒരുപോലെ വ്യാപിച്ചിരിക്കയാണെങ്കിലും, വ്യത്യസ്തമായ അനേകം ജീവികളായി കാണപ്പെടുന്നു. എന്നാൽ ശങ്ക ഒഴിവായി വെളിച്ചത്തിൻെറ മങ്ങൽ മാറുമ്പോൾ വഴിപിഴപ്പിക്കുന്ന ഈ അനേകത്വം നിശ്ശേഷം ഉരുകി പരബ്രഹ്മത്തിൽ ലയിച്ച് എൻെറ യഥാർത്ഥസ്വരൂപം ദൃശ്യമാകുന്നു. ഇത്, പാമ്പാണെന്നു ശങ്കിച്ച പൂമാല ശങ്കയൊഴിയുമ്പോൾ പൂമാലയാണെന്നു ബോദ്ധ്യപ്പെടുന്നതുപോലെയാണ്.

കുറച്ചുകൂടി സ്പഷ്ടമായി ഞാൻ വിശദീകരിക്കാം. മൺകുടം സ്വയമേവ മണ്ണിൽനിന്നുണ്ടാകുന്നതാണോ? അത് കുശവൻെറ കരവിരുതുകൊണ്ടല്ലേ ഉണ്ടാകുന്നത്? ആഴി അലയെ ഉണ്ടാക്കുന്നുണ്ടോ? അല അനിലൻെറ സ്വതന്ത്രമായ ചലനം കൊണ്ട് ആഴിയുടെ ജലപ്പരപ്പിൽ ആവിർഭവിക്കുന്നതല്ലേ? പഞ്ഞിക്കെട്ടിനകത്ത് വസ്ത്രം ഇരിപ്പുണ്ടോ? വസ്ത്രം നെയ്ത്തുകാരൻ നിമിത്തമായിട്ടല്ലേ രൂപം പ്രാപിക്കുന്നത്? സ്വർണ്ണം ആഭരണമാകുമ്പോൾ അതിൻെറ സ്വഭാവത്തിനു യാതൊരു മാററവും ഉണ്ടാകുന്നില്ലെങ്കിലും, അതു ധരിക്കുന്നവൻെറ ഭാവനാവിലാസത്തിൽ അത് ആഭരണം മാത്രമാണ്. നാം

കേൾക്കുന്ന മാറെറാലിയും കണ്ണാടിയിൽ കാണുന്ന പ്രതിബിംബവും നമ്മുടെതന്നെ ശബ്ദത്തിൻെറയും ആകാരത്തിൻെറയും മാറെറാലിയും പ്രതിബിംബവുമല്ലേ? അതു മുമ്പു സ്വയമായി അവിടെ ഉണ്ടായിരുന്നതാണോ? അതുപോലെ ഒരുവൻ ഈ വിവിധസൃഷ്ടികളെ എൻെറ ശുദ്ധസ്വരൂപത്തിൻെറമേൽ അദ്ധ്യാരോപിക്കുന്നതുകൊണ്ടാണ് അവ യഥാർത്ഥമായും വ്യത്യസ്തമായും അവൻെറ ഭാവനയിൽ തോന്നുന്നത്. ഈ അദ്ധ്യാരോപം മായയിൽ നിന്നുടലെടുത്ത വെറും തെററിദ്ധാരണ കൊണ്ട് ഉണ്ടായിട്ടുള്ളതാണ്. ഈ അബദ്ധധാരണ നീങ്ങുമ്പോൾ അദ്ധ്യാരോപം അവസാനിക്കുകയും നിരാകാരമായ എൻെറ സ്വരൂപം മാത്രം അവശേഷിക്കുകയും ചെയ്യും. തലകറക്കം ബാധിച്ച ഒരുവന് അവൻെറ ചുററുപാടുമുള്ള ഭൂമിയും വൃക്ഷങ്ങളും മറ്റും കറങ്ങുന്നതായി തോന്നുന്നതുപോലെ, മനോസങ്കൽപത്തിൽ നിന്നുണ്ടായ വികൽപം എൻെറ അഖണ്ഡസ്വരൂപത്തിൽ ജീവജാലങ്ങളെ ദർശിക്കുന്നതിനു കാരണഭൂതമാകുന്നു. ഈ മനോസങ്കൽപത്തെ ഒഴിവാക്കിയാൽ ഞാൻ ജീവജാലങ്ങളിൽ ഉണ്ടെന്നോ അവ എന്നിലുണ്ടെന്നോ സ്വപ്നത്തിൽ പോലും ഭാവനചെയ്യുന്നത് നിരർത്ഥകമായിരിക്കും. ആകയാൽ ഞാൻ എല്ലാ ജീവജാലങ്ങളേയും താങ്ങിനിർത്തുന്നുവെന്നോ, എല്ലാ ജീവജാലങ്ങളിലും സ്ഥിതിചെയ്യുന്നുവെന്നോ പറയുന്നത് ജ്വരഭ്രാന്തി മൂർച്ഛിച്ച ഒരുവൻെറ പേയ്പറച്ചിൽ പോലെയാണ്. അയഥാർത്ഥമായ ഒരു പൊരുളിനെപ്പററിയുള്ള മിഥ്യാധാരണകൊണ്ടാണ് ഞാൻ അവയ്ക്കെല്ലാം ആധാരമാണെന്നോ അവലംബമാണെന്നോ ഒരുവൻ ചിന്തിക്കുന്നത്. കാനൽജലം ഇല്ലാതെയിരുന്നിട്ടും സൂര്യകിരണങ്ങൾകൊണ്ട് അത് യഥാർത്ഥമായി തോന്നുന്നു. അതുപോലെ ഒരുവൻ ജീവജാലങ്ങളെ എന്നിൽ കാണുകയും ഞാൻ അവയിൽ ഉണ്ടെന്ന് കരുതുകയും ചെയ്യുന്നു. എന്നാൽ സൂര്യനും അതിൻെറ കിരണങ്ങളും ഒന്നുതന്നെ ആയിരിക്കുന്നതുപോലെ ഞാൻ ജീവജാലങ്ങളിൽനിന്നു ഭിന്നമല്ല. അല്ലയോ അർജ്ജുന, നീ എൻെറ ദിവ്യമായ പ്രാഭവം മനസ്സിലാക്കുന്നുണ്ടോ? പറയൂ, ഞാനും ജീവജാലങ്ങളും തമ്മിൽ എന്തെങ്കിലും വ്യത്യാസം നീ കാണുന്നുണ്ടോ? ഈ പ്രപഞ്ചം യഥാർത്ഥത്തിൽ എന്നിൽനിന്നു ഭിന്നമല്ല. ആകയാൽ ഞാൻ അതിൽനിന്നു ഭിന്നമാണെന്ന് ഒരിക്കലും ചിന്തിക്കരുത്.

യഥാകാശസ്ഥിതോ നിത്യം
വായുഃ സർവ്വത്രഗോ മഹാൻ
തഥാ സർവ്വാണി ഭൂതാനി
മത്സ്ഥാനീത്യുപധാരയ. 6

*എങ്ങും നിറഞ്ഞുനിൽക്കുന്നതും എങ്ങോട്ടും ചലിച്ചുമാറാൻ കഴിവുള്ളതുമായ വായു എപ്രകാരമാണോ ആകാശത്തിൽ സ്ഥിതിചെയ്യുന്നത്, അതുപോലെ എല്ലാ പ്രപഞ്ചഘടകങ്ങളും എന്നിൽ സ്ഥിതിചെയ്യുന്നുവെന്ന് അറിഞ്ഞാലും.*

വാനിൽ നിറഞ്ഞുനിൽക്കുന്ന വായു വിശാലമായ വാനത്തോളം വ്യാപിച്ചു കിടക്കുന്നെങ്കിലും അതു ചലിക്കുമ്പോൾ മാത്രമേ അതിന്റെ സാന്നിദ്ധ്യം പ്രകടിപ്പിക്കുന്നുള്ളു. അല്ലാത്തപക്ഷം വാനവും വായുവും ഒന്നുതന്നെയാണ്. അതുപോലെ എല്ലാ ഭൂതങ്ങളും എന്നിൽ സ്ഥിതിചെയ്യുന്നുവെന്നുള്ള തോന്നൽ മിഥ്യാബോധംകൊണ്ടു മാത്രമാണ്. ഈ മിഥ്യാബോധം മറയുമ്പോൾ, എവിടെയും ഞാനല്ലാതെ മറ്റൊന്നും ശേഷിക്കുന്നില്ല. ആകയാൽ യഥാർത്ഥ വസ്തുവെന്നും അയഥാർത്ഥ വസ്തുവെന്നും പറയുന്നത് ഭാവനയുടെ സൃഷ്ടി മാത്രമാണ്. ഈ മാനസസൃഷ്ടിയുടെ ഉറവിടമായ അജ്ഞാനം നശിക്കുമ്പോൾ, ഈ സൃഷ്ടികൾ പ്രത്യക്ഷപ്പെട്ടുവെന്നും അപ്രത്യക്ഷ പ്പെട്ടുവെന്നുമുള്ള ആശയംതന്നെ ഇല്ലാതാകും. ആകയാൽ ദിവ്യമായ ഐശ്വര്യയോഗം എന്താണെന്നു നീ മനസ്സിലാക്കണം. ഐശ്വര്യയോഗം യഥാർത്ഥത്തിൽ ബ്രഹ്മം തന്നെയാണ്. നീ അനുഭവത്തിന്റെയും അറിവിന്റെയും വിശാലമായ സാഗരപ്പരപ്പിൽ ഒരു കല്ലോലമായി ത്തീരണം. അപ്പോൾ സർവവ്യാപിയായ ആത്മാവാണ് നീയെന്ന് നിനക്കു ബോധ്യമാകും.

ഭഗവാൻ തുടർന്നു: ഞാൻ വീണ്ടും നിന്നോടു ചോദിക്കട്ടെ. നീ യഥാർത്ഥജ്ഞാനംകൊണ്ടു പ്രബുദ്ധനായിരിക്കുന്നു. ഇപ്പോഴെങ്കിലും നീ കാണുന്ന ദ്വന്ദ്വഭാവം ഒരു സ്വപ്നമെന്നപോലെ അയഥാർത്ഥമായിട്ട് നിനക്ക് തോന്നുന്നുണ്ടോ? നിന്റെ ബുദ്ധിക്കു വീണ്ടും ആലസ്യം സംഭവിച്ചാൽ അഭേദബുദ്ധിയെപ്പററി നിനക്കു ലഭിച്ചിട്ടുള്ള ജ്ഞാനം നഷ്ടപ്പെടുന്നതിനും നീ വീണ്ടും ദ്വന്ദ്വത്തിന്റെ സ്വപ്നലോകത്തിൽ പതിക്കുന്നതിനും ഇടയാകും. അജ്ഞാനമാകുന്ന ബോധക്ഷയത്തെ തരണംചെയ്ത് പവിത്രമായ ആത്മജ്ഞാനം കൈവരിക്കുന്നതിനുള്ള രഹസ്യം ഞാൻ ഇപ്പോൾ നിനക്കു വെളിപ്പെടുത്തിത്തരാം. അതുകൊണ്ട് അല്ലയോ ധനുർദ്ധര, ശ്രദ്ധിക്കുക. സർവഭൂതങ്ങളേയും ഉണ്ടാക്കുന്നതും നശിപ്പിക്കുന്നതും മായയാണ്.

സർവ്വഭൂതാനി കൗന്തേയ
പ്രകൃതിം യാന്തി മാമികാം
കല്പക്ഷയേ പുനസ്താനി
കല്പാദൗ വിസൃജാമ്യഹം.

*അല്ലയോ കൗന്തേയ, പ്രളയകാലത്തിൽ (ബ്രഹ്മാവിന്റെ പകൽ തീരുമ്പോൾ) എല്ലാ പ്രപഞ്ചഘടകങ്ങളും അവ്യക്തരൂപിണിയായ എന്റെ പ്രകൃതിയിൽ വന്നു ലയിക്കുന്നു. സൃഷ്ടികാലത്തിൽ (പകൽ തുടങ്ങുമ്പോൾ) അവയെ പിന്നേയും ഞാൻ വിശേഷമായി സൃഷ്ടിക്കുന്നു.*

ഇതു പ്രകൃതിയെന്ന് അറിയപ്പെടുന്നു. ഞാൻ മുമ്പു പറഞ്ഞതു പോലെ ഇതു രണ്ടു മടങ്ങായിട്ടാണ്. ഒന്ന് എട്ടു വ്യത്യസ്തരീതിയിലും

മറേറതു ജീവഭൂതമായിട്ടും പ്രകടിതമാകുന്നു. അല്ലയോ അർജ്ജുന, പ്രകൃതിയെപ്പററി നീ എന്നിൽനിന്നും നേരത്തേതന്നെ എല്ലാം കേട്ടു കഴിഞ്ഞിരിക്കുന്നു. ഇനിയും അതേപ്പററി വീണ്ടും ഞാൻ പറയേണ്ട ആവശ്യമുണ്ടോ? പ്രളയകാലത്ത് എല്ലാ ഭൂതങ്ങളും എൻെറ പ്രകൃതിയിൽ ലയിച്ച് ഒന്നായിത്തീരുന്നു. വേനൽക്കാലത്ത് ഉഗ്രമായ ചൂടിൽ പുൽക്കൊടിയും അതിൻെറ വിത്തും മണ്ണിൽ മറയുന്നില്ലേ? വർഷകാലത്ത് ആകാശം തിങ്ങിനിൽക്കുന്ന മേഘങ്ങൾ ശരൽക്കാലത്ത് അപ്രത്യക്ഷമാകുന്നില്ലേ? വായു വിഹായസ്സിൽ മറയുന്നില്ലേ? തിരമാലകൾ ജലത്തിൽ ലയിച്ചുചേരുന്നില്ലേ? ഉണരുമ്പോൾ സ്വപ്നം മനസ്സിൽനിന്നു തിരോധാനം ചെയ്യുന്നില്ലേ? അതുപോലെ എല്ലാ ഭൂതങ്ങളും പ്രളയകാലത്ത് പ്രകൃതിയിൽ ലയിക്കുന്നു. എന്നാൽ ഒരു കല്പത്തിൻെറ ആരംഭത്തിൽ ഞാൻ ഈ ലോകത്തെ സൃഷ്ടിക്കുന്നുവെന്ന് ആളുകൾ വിശ്വസിക്കുന്നു. ഇതെങ്ങനെയാണ് സംഭവിക്കുന്നതെന്ന് ഞാൻ വിശദീകരിക്കാം. ശ്രദ്ധിക്കുക.

പ്രകൃതിം സ്വാമവഷ്ടഭ്യ
വിസൃജാമി പുനഃ പുനഃ
ഭൂതഗ്രാമമിമം കൃത്സ്നം
അവശം പ്രകൃതേർവശാത്. 8

*സ്വന്തം ശക്തിയായ പ്രകൃതിയെ സദാ തനിക്കധീനയാക്കി നിർത്തിക്കൊണ്ട് പ്രകൃതിക്ക് അടിമപ്പെട്ട് അവശമായിക്കഴിയുന്ന ഈ പ്രപഞ്ചഘടകങ്ങളെ ഞാൻ വീണ്ടും വീണ്ടും സൃഷ്ടിക്കുന്നു.*

അല്ലയോ കിരീടി, എൻെറ സ്വന്തം ശക്തിയായ പ്രകൃതി എപ്പോഴും എനിക്കധീനയാണ്. നെയ്ത്തുകാരൻ ഊടുംപാവും നിർമ്മിച്ച് നൂലുകൊണ്ടു നെയ്യുന്ന വസ്ത്രങ്ങളിലെ സമചതുരാകൃതി പൂണ്ടുകാണുന്ന രന്ധ്രങ്ങളിലും വസ്ത്രം തന്നെ നിറഞ്ഞു നിൽക്കുന്നു. അതുപോലെ പ്രകൃതി നാമരൂപാദികളോടുകൂടിയ പഞ്ചമഹാഭൂതങ്ങളായി, പ്രപഞ്ചമായി വെളിപ്പെടുന്നു. അല്പം തൈര് കലരുമ്പോൾ അതുമായി ചേർന്ന പാലു മുഴുവൻ തൈരായിത്തീരുന്നതുപോലെ, പ്രകൃതി സൃഷ്ടിയിൽ പ്രവേശിക്കുമ്പോൾ പ്രപഞ്ചസൃഷ്ടി മുഴുവൻ പ്രകൃതിയുടെ രൂപം കൈക്കൊള്ളുന്നു. മണ്ണിൽ കിടക്കുന്ന വിത്ത് ജലസ്പർശമേറ്റ് മുളച്ച് ശാഖോപശാഖകളുള്ള വൃക്ഷമായി തഴച്ചു വളരുന്നതുപോലെ, പ്രകൃതി പ്രപഞ്ചത്തിൻെറ നിലനില്പിന് എന്നോടു കടപ്പെട്ടിരിക്കുന്നു. ഒരു പട്ടണം രാജാവിനാൽ ഉണ്ടാക്കപ്പെട്ടിരിക്കുന്നു എന്നു പറയുന്നത് ഒരു കണക്കിനു സത്യമാണെങ്കിലും യഥാർത്ഥത്തിൽ ആ പട്ടണത്തിൻെറ നിർമ്മാണത്തിന് രാജാവ് എന്തെങ്കിലും പണിയെടുത്തിട്ടുണ്ടോ? ഉറക്കത്തിൽ സ്വപ്നംകാണുകയും അതിൽ നിന്ന് ഉണർന്നെഴുന്നേൽക്കുകയും ചെയ്യുന്ന ഒരുവനെപ്പോലെയാണ് ഞാൻ പ്രകൃതിയെ അവലംബമാക്കി പ്രവർത്തിക്കുന്നത്. ഉറക്കത്തിൽ

നിന്ന് ഉന്നിദ്രാവസ്ഥയിലെത്തുന്നതിന് കാലുകൾക്കു വേദന ഉണ്ടാക്കത്തക്കവണ്ണം അവനു നടക്കേണ്ടിവന്നുവോ? സ്വപ്നത്തിൽ നടത്തിയ ഏതെങ്കിലും യാത്ര അവനെ ക്ഷീണിതനാക്കുമോ? ഞാൻ ഇതെല്ലാം പറയുന്നതിന്റെ ഉദ്ദേശം, ഈ പ്രപഞ്ചസൃഷ്ടിക്കു വേണ്ടിയുള്ള യാതൊരു കർമ്മങ്ങളും എന്നെ ലവലേശം സ്പർശിക്കുന്നില്ലെന്ന് നിന്നെ അറിയിക്കാനാണ്. രാജാവ് പ്രജകളെ ഭരിക്കുമ്പോഴും അവർ അവരുടെ വ്യാപാരങ്ങളിൽ വ്യാപൃതരായിരിക്കുന്നതു പോലെയാണ് എനിക്കു പ്രകൃതിയുമായുള്ള ബന്ധം. എല്ലാം പ്രവർത്തിക്കുന്നത് പ്രകൃതിയാണ്.

പൂർണ്ണചന്ദ്രൻ സമുദ്രത്തിൽ വേലിയേററം സൃഷ്ടിക്കുന്നു. എന്നാൽ അതിനു വേണ്ടി എന്തെങ്കിലും അദ്ധ്വാനിക്കുന്നുണ്ടോ? അചലമായ ഇരുമ്പുകഷണങ്ങൾ അടുത്തിരിക്കുന്ന കാന്തത്താൽ ആകൃഷ്ടമാകുന്നില്ലേ? എന്നാൽ ഇരുമ്പിന്റെ ചലനം കാന്തത്തിന് എന്തെങ്കിലും അപചയം ഉണ്ടാക്കുന്നുണ്ടോ? ചുരുക്കിപ്പറഞ്ഞാൽ ഞാൻ പ്രകൃതിയെ അധിഷ്ഠാനമാക്കിക്കൊണ്ട് സകലഭൂതസമൂഹങ്ങളേയും തുടർച്ചയായി സൃഷ്ടിക്കുന്നു. അപ്രകാരം സകലഭൂതങ്ങളും പ്രകൃതിയുടെ സ്വാധീനവലയത്തിലാണ്. അല്ലയോ പാണ്ഡവ, വിത്തിൽനിന്ന് എപ്രകാരമാണോ ഭൂമിക്ക് വൃക്ഷലതാദികളെ ഉൽപാദിപ്പിക്കാൻ കഴിയുന്നത്, എപ്രകാരമാണോ ശരീരത്തോട് ബാല്യവും കൗമാരവും വാർദ്ധക്യവും ബന്ധപ്പെട്ടിരിക്കുന്നത്, ആകാശത്തിൽ കാർമേഘങ്ങൾ ആവിർഭവിക്കുന്നതിന് മഴക്കാലം എത്രമാത്രം കാരണഭൂതമാകുന്നുവോ, സ്വപ്നത്തിന് നിദ്ര എപ്രകാരം ഒരു നിമിത്തമാണോ, അപ്രകാരംതന്നെ പ്രകൃതി ഭൂതസമൂഹങ്ങളുടെയെല്ലാം കുടുംബിനിയാണ്. സ്ഥാവരജംഗമങ്ങളും സ്ഥൂലസൂക്ഷ്മങ്ങളും ആയ എല്ലാ ഭൂതങ്ങളുടേയും മൂലകാരണം പ്രകൃതിയാണ്. ആകയാൽ ഈ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതിനോ, പരിപാലിക്കുന്നതിനോ ഉള്ള ഉത്തരവാദിത്വമൊന്നും എന്നിലില്ല. ചന്ദ്രകിരണങ്ങൾ ജലത്തിൽ പ്രതിഫലിക്കുമ്പോൾ വള്ളികളെപ്പോലെ വളഞ്ഞിരിക്കുന്നതായി കാണാം. എന്നാൽ അത് ചന്ദ്രന്റെ സൃഷ്ടിയല്ല. അതുപോലെ സൃഷ്ടികർമ്മം എന്നെ ഒരുവിധത്തിലും ബാധിക്കുന്നില്ല.

ന ച മാം താനി കർമ്മാണി
നിബധ്നന്തി ധനഞ്ജയ
ഉദാസീനവദാസീന -
മസക്തം തേഷു കർമ്മസു. 9

*അല്ലയോ അർജ്ജുന, ആ വക വിശ്വസൃഷ്ട്യാദികർമ്മങ്ങൾ അവയിൽ അഭിമാനമില്ലാത്തവനും ഉദാസീനനെന്നപോലെ ഇരിക്കുന്നവനുമായ എന്നെ ബന്ധിക്കുന്നതേയില്ല.*

ഉപ്പുകൊണ്ട് അണകെട്ടി ആഴിയുടെ വേലിയേററം തടയാൻ

കഴിയാത്തതുപോലെ സൃഷ്ടികർമ്മങ്ങളെല്ലാം എന്നിലാണ് പരമമായി അവസാനിക്കുന്നതെങ്കിലും അവയൊന്നും എന്നെ ബന്ധിക്കുന്നതേയില്ല. ഒരു ധൂമപഞ്ജരത്തിന് ആഞ്ഞുവീശുന്ന അനിലനെ തടഞ്ഞു നിർത്താൻ പററുമോ? തമസ്സിന് സൂര്യബിംബത്തെ തുളച്ചുകയറാൻ കഴിയുമോ? പേമാരിക്ക് പർവതഗർഭത്തിലിരിക്കുന്ന വസ്തുക്കളെ കുതിർക്കാൻ കഴിയുമോ? അതുപോലെ പ്രകൃതിയുടെ പ്രവൃത്തികളൊന്നും എന്നെ ബാധിക്കുകയില്ല. പ്രകൃതിയുടെ അവസ്ഥാന്തരഭേദങ്ങൾക്ക് ഞാൻ കാരണക്കാരനാണെങ്കിലും ഞാൻ ഉദാസീനനാണ്. ഞാൻ ഒന്നുംതന്നെ ചെയ്യുകയോ മററുള്ളവരെക്കൊണ്ട് ചെയ്യിക്കുകയോ ചെയ്യുന്നില്ല. ഒരു വീട്ടിലിരിക്കുന്ന കത്തുന്ന വിളക്ക് എന്തെങ്കിലും ചെയ്യുന്നതിന് ആരെയെങ്കിലും പ്രേരിപ്പിക്കുകയോ, എന്തെങ്കിലും ചെയ്യുന്നതിൽനിന്ന് ആരെയെങ്കിലും പിന്തിരിപ്പിക്കുകയോ ചെയ്യുന്നില്ല. ആരാണ് ചെയ്യുന്നതെന്നോ, എന്താണ് ചെയ്യുന്നതെന്നോ ഉള്ള കാര്യത്തിൽ അത് ഉദാസീനമാണ്. എന്നാൽ ആ വീട്ടിൽ നടക്കുന്ന എല്ലാ പ്രവൃത്തികൾക്കും അതു സാക്ഷ്യം വഹിക്കുന്നു. അതുപോലെ എല്ലാ ഭൂതജാലങ്ങളുടേയും, സൃഷ്ടിയുടേയും ഉറവിടം ഞാനാണെങ്കിലും അവയുടെ പ്രവൃത്തികളിൽ എനിക്ക് ഉപേക്ഷാഭാവമാണുള്ളത്. അർജ്ജുനാ, ഈ ഒരേകാര്യം ഏതെല്ലാം വിധത്തിലാണ് ഞാൻ ആവർത്തിച്ചു പറയുന്നത്? ഇനിയെങ്കിലും ഇത് ഓർത്തിരിക്കുക.

മയാദ്ധ്യക്ഷേണ പ്രകൃതിഃ
സൂയതേ സചരാചരം
ഹേതുനാഽനേന കൗന്തേയ
ജഗദ്വിപരിവർത്തതേ. 10

*ഹേ അർജ്ജുന, എല്ലാററിനും അദ്ധ്യക്ഷനായിരിക്കുന്ന (നിയന്താവായിരിക്കുന്ന) എന്നാൽ പ്രേരിതയായിട്ട്, പ്രകൃതി ചരങ്ങളും അചരങ്ങളുമായ എല്ലാ പ്രപഞ്ചഘടകങ്ങളേയും പ്രസവിക്കുന്നു. ഇതു ഹേതുവായിട്ട് പ്രപഞ്ചം ഇങ്ങനെ ആവർത്തിച്ച് ഉണ്ടായിക്കൊണ്ടേയിരിക്കുന്നു.*

അല്ലയോ അർജ്ജുനാ, ഭാനുമാൻ എല്ലാ ലോകവ്യാപാരങ്ങൾക്കും എപ്രകാരം ഉപകരണമായിരിക്കുന്നുവോ അപ്രകാരം ഞാൻ ഈ പ്രപഞ്ചത്തിൻെറ സൃഷ്ടിക്കു കാരണഭൂതനായിരിക്കുന്നു. എൻെറ അധികാരത്തിൻകീഴിൽ പ്രകൃതി സർവചരാചരങ്ങളുടെയും സൃഷ്ടി നടത്തുന്നതുകൊണ്ട് ഞാൻ പ്രപഞ്ചത്തിൻെറയെല്ലാം പ്രേരകശക്തിയാണെന്ന് എല്ലാവരും ധരിക്കുന്നു. എന്നാൽ ഭൂതജാലങ്ങൾ എന്നിൽ നിന്നാണ് സൃഷ്ടിക്കപ്പെടുന്നതെങ്കിലും ഞാൻ അവയി ലൊന്നിലും ഇല്ലതന്നെ. ഈ അറിവിൻെറ വെളിച്ചത്തിൽ നിനക്ക് എൻെറ ഐശ്വര്യയോഗത്തെപ്പററി മനസ്സിലാക്കാൻ കഴിയും. ഭൂതജാലങ്ങൾ എന്നിലോ ഞാൻ അവയിലോ ഇല്ലെന്നുള്ള വസ്തുത നീ ഒരിക്കലും

വിസ്മരിക്കരുത്. ഞാൻ നിനക്കു മാത്രമായി വെളി പ്പെടുത്തിത്തരുന്ന ഗഹനമായ ഈ രഹസ്യം, ഇന്ദ്രിയങ്ങളുടെ വാതിലുകൾ കൊട്ടിയടച്ചിട്ട് നിന്റെ ഹൃദയത്തിൽ അനുഭവിച്ചറിയണം. വൈക്കോൽകൂമ്പാരത്തി നിടയിൽ വീണുപോയ നെന്മണികൾ കണ്ടുപിടിക്കാൻ കഴിയാത്തതു പോലെ, ഈ രഹസ്യം പൂർണ്ണമായി ഗ്രഹിക്കാൻ കഴിയാത്ത ഒരുവന് എന്റെ യഥാർത്ഥസ്വരൂപം മനസ്സിലാക്കാൻ സാധ്യമല്ല. അനുമാനംകൊണ്ട് എന്നെ മനസ്സിലാക്കാൻ കഴിയുമെന്ന് ആളുകൾ കരുതുന്നു. എന്നാൽ മരീചികകൊണ്ടു ഭൂമി തണുക്കുമോ? കടലിൽ വലവീശുന്ന മുക്കുവൻ സമുദ്രത്തിൽ കാണുന്ന ചന്ദ്രന്റെ പ്രതിബിംബം തന്റെ വലയിൽ അകപ്പെട്ടുവെന്നു ധരിക്കുന്നു. എന്നാൽ വല കരയ്ക്കു വലിച്ചുകയററി കുടയുമ്പോൾ പ്രതിബിംബം എവിടെ? ഇപ്രകാരം പല ആളുകളും തങ്ങൾ ആത്മസാക്ഷാത്കാരം നേടിയെന്ന് വാചാലമായി പ്രസംഗിക്കാറുണ്ടെങ്കിലും സൂക്ഷ്മപരി ശോധനയിൽ അവരുടെ നേട്ടം ഭാവനയിൽ മാത്രമാണെന്നും ഭാവിയിൽപോലും അവർക്ക് അതു കൈവരിക്കാൻ സാധ്യമല്ലെന്നും ബോധ്യമാകും.

അവജാനന്തി മാം മൂഢാ
മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ
മമ ഭൂതമഹേശ്വരം. 11

*എന്റെ പരമതത്ത്വത്തെ അറിയാതെ മൂഢന്മാരായവർ സകലഭൂതങ്ങൾക്കും മഹേശ്വരനായ എന്നെ മനുഷ്യദേഹം കൈക്കൊണ്ടവനായി തെററിദ്ധരിച്ച് അവമാനിക്കുന്നു.*

അല്ലയോ അർജ്ജുന, അന്തമില്ലാത്ത ജനനമരണങ്ങൾ ആവർത്തിക്കുന്ന ഭൗതികജീവിതത്തെപ്പററി നീ ഭയപ്പെടുകയും എന്നെ പ്രാപിക്കണമെന്ന് അതിയായി ആഗ്രഹിക്കുകയും ചെയ്യുന്നുവെങ്കിൽ ഈ തത്ത്വം നിന്റെ മനസ്സിൽ കാത്തുസൂക്ഷിക്കേണ്ടതാണ്. മഞ്ഞ പ്പിത്തം ബാധിച്ചവന് ചന്ദ്രകിരണങ്ങൾ മഞ്ഞയായി കാണപ്പെടുന്നു. അപ്രകാരം എന്റെ നിർമ്മലമായ സ്വരൂപത്തിൽ ആളുകൾ മാലിന്യം ദർശിക്കുന്നു. ജ്വരംനിമിത്തം ദുഃസ്വാദ് തോന്നുന്ന വായിൽ പാലു പോലും പാഷാണംപോലെ തിക്തകമായി തോന്നും. അതുപോലെ, ഞാൻ അമാനുഷികനാണെങ്കിലും ആളുകൾ എന്നെ മനുഷ്യനായി കരു തുന്നു. അതുകൊണ്ട്, അല്ലയോ അർജ്ജുന, ഞാൻ ആവർത്തിച്ചു പറയുന്നു, നീ ഈ രഹസ്യം വിസ്മരിക്കരുതെന്ന്. മാംസചക്ഷുസ്സുകൾ കൊണ്ട് എന്നെ കാണുന്ന ഒരുവൻ എന്റെ യഥാർത്ഥസ്വരൂപം കാണുന്നില്ല. അവൻ അമരത്വത്തിനുവേണ്ടി സ്വപ്നത്തിൽ അമൃത് പാനംചെയ്യുന്നവനെപ്പോലെയാണ്. സ്ഥൂലദൃഷ്ടികൊണ്ട് എന്നെ കാണുന്ന വിഡ്ഢികൾക്ക് ലഭിക്കുന്ന ബാഹ്യമായ അറിവ് എന്നെ പ്പറ്റിയുള്ള യഥാർത്ഥജ്ഞാനം ലഭിക്കുന്നതിന് തടസ്സം സൃഷ്ടിക്കുന്നു.

അങ്ങനെയുള്ളവർ, ജലാശയത്തിൽ കാണുന്ന നക്ഷത്രങ്ങളുടെ പ്രതിച്ഛായ രത്നങ്ങളാണെന്നു സങ്കല്പിച്ച് അതിലേക്കു കുതിച്ചു ചാടുന്ന രാജഹംസങ്ങളെപ്പോലെ പാറയിൽ തട്ടി നശിക്കുന്നു. ഗംഗാ നദിയെന്നു കരുതി മരീചികയുടെ പിന്നാലെ ഓടുന്നതിൽ എന്താണു പ്രയോജനം? കല്പതരുവെന്നു കരുതി മുള്ളുകൾ നിറഞ്ഞ കുരു വേലിമരത്തിൻ കീഴിലിരുന്നാൽ അഭീഷ്ടസിദ്ധി ഉണ്ടാകുമോ? അപ്രകാരമുള്ളവർ ഇന്ദ്രനീലമാലികയാണെന്നു കരുതി വിഷ സർപ്പത്തെ എടുക്കാൻ കൈകൾ നീട്ടുന്നു. രത്നമാണെന്ന വിചാര ത്തോടെ വെള്ളാരങ്കല്ല് ശേഖരിക്കുന്നു. ഒളിഞ്ഞിരിക്കുന്ന നിധിയാ ണെന്ന സങ്കല്പത്തിൽ വെണ്ണീറ് തുണിയിൽ വാരിക്കെട്ടുന്നു. തൻെറ പ്രതിച്ഛായ കണ്ട് അത് മററൊരു സിംഹമാണെന്ന തെററി ദ്ധാരണയോടെ കിണററിലേക്കു ചാടി ചാകുന്ന സിംഹത്തെപ്പോലെ പെരുമാറുന്നു.

ഞാൻ മനുഷ്യസഹജമായ സ്വഭാവത്തോടുകൂടിയവനാണെ ന്നുള്ള അബദ്ധവിശ്വാസം വെച്ചുപുലർത്തി സംസാരജീവിതത്തിൽ മുഴുകി കഴിയുന്നവർ, ജലത്തിൽ പ്രതിബിംബിച്ചു കാണുന്ന സോമ ബിംബത്തെ താരാനാഥനാണെന്നു തെററിദ്ധരിച്ച് കൈക്കുള്ളിലാ ക്കാൻ ശ്രമിക്കുന്നവരാണ്. കഞ്ഞിവെള്ളം കുടിച്ച് അമൃത് കുടിക്കുന്ന പ്രയോജനം ഉണ്ടാക്കാമെന്നു വിശ്വസിക്കുന്ന അവരുടെ ധാരണ അബദ്ധജടിലമാണ്. സ്ഥൂലവും നശ്വരവുമായ രൂപത്തോടുകൂടിയ വനാണ് ഞാനെന്നു ചിന്തിക്കുന്നവർക്ക് എൻെറ യഥാർത്ഥത്തിലുള്ള അനശ്വരസ്വരൂപം എങ്ങനെ മനസ്സിലാക്കാൻ കഴിയും? അല്ലയോ അർജ്ജുന, പൂർവദിക്കിലേക്കു പോകുന്ന ഒരുവൻ എങ്ങനെയാണ് പശ്ചിമാംബുധിയുടെ തീരത്തെത്തുന്നത്? ഉമി ഉരലിലിട്ടു കുത്തിയാൽ അരി ലഭിക്കുമോ? സദാ പരിവർത്തനത്തിനു വിധേയമായിരിക്കുന്ന ഈ പ്രപഞ്ചത്തെ അറിയുന്നതുകൊണ്ടു മാത്രം എങ്ങനെയാണ് എൻെറ സമ്പൂർണ്ണവും അവ്യയവുമായ അസ്തിത്വത്തെ അറിയുന്നത്? വെള്ളത്തിലെ പത വായിലൊഴിച്ചാൽ ദാഹം ശമിക്കുമോ? അതു പോലെ മതിഭ്രമം പിടിപെട്ടിട്ടുള്ള ആളുകൾ എന്നെ ഈ ശരീരത്തോടു തെററായി സാമ്യപ്പെടുത്തിയിട്ട് എന്നിൽ ജനനവും കർമ്മവും സംബന്ധിപ്പിക്കുന്നു. അതിൻെറ ഫലമായി നാമമില്ലാത്ത എനിക്കു നാമവും കർമ്മമില്ലാത്ത എനിക്കു കർമ്മവും അശരീരിയായ എനിക്കു ശരീരവും ഉള്ളതായി അവർ ആരോപിക്കുന്നു. അരൂപിയായ എനിക്ക് രൂപം നൽകിയും ഗുണങ്ങൾക്കതീതനായ എന്നെ സഗുണനായും കരുതി അവർ ആരാധിക്കുന്നു.

ഞാൻ വേദശാസ്ത്രസിദ്ധാന്തങ്ങൾക്ക് അതീതനാണെങ്കിലും ആചാരക്രമങ്ങളും കർമ്മപരിപാടികളും പാലിക്കുന്നവനാണെന്ന് അവർ വിശ്വസിക്കുന്നു. ഗോത്രമില്ലാത്ത എന്നെ ഗോത്രമുള്ളവനായും കൈ കാലുകൾ ഇല്ലാത്ത എനിക്ക് അവകൾ ഉള്ളതായും അവർ ആരോപിക്കുന്നു. അമേയനായ എന്നെ അവർ അളക്കുന്നു. സർവ വ്യാപിയായ എന്നെ സ്ഥലത്തിൻെറ പരിധിക്കുള്ളിൽ ബന്ധിക്കുന്നു.

മെത്തയിൽ കിടന്നുറങ്ങുന്നവൻ സ്വപ്നത്തിൽ വനം കാണുന്നതു പോലെ, അവർക്ക് എനിക്ക് കണ്ണും കാതും വംശപാരമ്പര്യവും ഉള്ളതായി സങ്കല്പിക്കുന്നു. എന്നാൽ എനിക്ക് ഒരിക്കലും ഇതൊന്നും ഉണ്ടായിരുന്നില്ല. ഞാൻ അവ്യക്തനും ആഗ്രഹങ്ങളില്ലാത്തവനും ആണെങ്കിലും ഞാൻ വ്യക്തനും ആഗ്രഹങ്ങളുള്ളവനും ആണെന്ന് അവർ ആരോപിക്കുന്നു. എല്ലാവരുടേയും ആത്മസംതൃപ്തിക്ക് കാരണഭൂതനായ എന്നെ കേവലം സംതൃപ്തനായിട്ടു മാത്രമാണ് അവർ കാണുന്നത്. വസ്ത്രങ്ങൾ ധരിപ്പിക്കാൻ കഴിയാത്ത എന്നെ അവർ വസ്ത്രങ്ങൾ ധരിപ്പിക്കുന്നു. അലങ്കരിക്കാൻ കഴിയാത്ത എന്നെ ആഭരണങ്ങളണിയിച്ച് അലങ്കരിക്കുന്നു. ഞാൻ എല്ലാററിൻെറയും സ്രോതസ്സാണെങ്കിലും എൻെറ ഉറവിടം കണ്ടുപിടിക്കാൻ അവർ പരിശ്രമിക്കുന്നു. ഞാൻ സ്വയംഭൂവാണെങ്കിലും അവർ എന്നെ 'സൃഷ്ടിച്ചതായി ഭാവിക്കുന്നു. ഞാൻ സ്വയമേവ നിലനില്ക്കുന്നതാണെങ്കിലും അവർ എൻെറ വിഗ്രഹം നിർമ്മിക്കുന്നു. അവർ എന്നെ ആവാഹിക്കുകയും എന്നോടു യാത്രപറയുകയും ചെയ്യുന്നു. ഞാൻ സ്വയം പരിപൂർണ്ണനും സ്ഥിരനും ആണെങ്കിലും അവർ എന്നിൽ ബാല്യവും യൗവ്വനവും വാർദ്ധക്യവും ചുമത്തുന്നു. ഏകമായ ഞാൻ ദ്വന്ദ്വമാണെന്നും, പരമമായ ആനന്ദത്തിൻെറ ഇരിപ്പിടമായ ഞാൻ വിവിധ സുഖങ്ങൾ ഇച്ഛിക്കുന്നവനാണെന്നും അവർ കരുതുന്നു. എല്ലാ ഭൂതജാലങ്ങളിലും ഒന്നുപോലെ സ്ഥിതിചെയ്യുന്ന ഞാൻ ചിലരോടു ബന്ധുത്വവും ചിലരോടു ശത്രുത്വവും പുലർത്തുന്നതായി അവർ ആരോപിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ എന്നെപ്പററിയുള്ള തെററായ അറിവു നിമിത്തം മനുഷ്യർക്കുള്ള എല്ലാ ഗുണദോഷങ്ങളും എനിക്കുള്ളതായി അവർ ഗണിക്കുന്നു. അവർ ഒരു വിഗ്രഹം കാണുമ്പോൾ അതിനെ ദൈവമായി ഭക്തിപൂർവം ആരാധിക്കുകയും അതു ഭഞ്ജിക്കപ്പെടുമ്പോൾ ദൈവികത്വം അതിനു നഷ്ടപ്പെട്ടതായി കരുതി അതിനെ വലിച്ചെറിയുകയുംചെയ്യുന്നു. ഇപ്രകാരം വിവിധ രീതികളിൽ അവർ എന്നെ മർത്ത്യനായി പരിഗണിക്കുന്നു. തന്മൂലം അവർ എൻെറ യഥാർത്ഥ സ്വരൂപത്തെപ്പററി അജ്ഞരായി കഴിയുന്നു.

മോഘാശാ മോഘകർമ്മാണോ
മോഘജ്ഞാനാ വിചേതസഃ
രാക്ഷസീമാസുരീം ചൈവ
പ്രകൃതിം മോഹിനീം ശ്രിതാഃ 12

*നിഷ്ഫലമായ ആശയോടുകൂടിയവരും നിഷ്ഫലമായ കർമ്മങ്ങളോടുകൂടിയവരും നിഷ്ഫലമായ ജ്ഞാനത്തോടുകൂടിയവരും അവിവേകികളുമായവർ, ഹിംസാപൂർണ്ണമായതും കാപട്യവും ചതിയും നിറഞ്ഞതും മനസ്സിനെ ആകർഷിച്ച് ഭ്രമിപ്പിക്കുന്നതുമായ പ്രകൃതിയെത്തന്നെ ആശ്രയിക്കുന്നവരാകുന്നു.*

ഈ വക കാരണങ്ങൾകൊണ്ട് മഴക്കാലത്തല്ലാതെ മററു കാലങ്ങളിൽ മാനത്തു കാണുന്ന മേഘംപോലെയോ, അകലെനിന്നു നോക്കുമ്പോൾ മരീചികയിൽ കാണുന്ന അലകൾ പോലെയോ, അവരുടെ ജന്മം നിഷ്ഫലമാണ്. കളിമണ്ണുകൊണ്ടു മെനഞ്ഞെടുത്ത ഒരശ്വാരൂഢനെപ്പോലെയോ, ഇന്ദ്രജാലം കൊണ്ടുണ്ടാക്കിയ ആഭരണം പോലെയോ, ആകാശത്ത് ഭാവനയിൽ ദൃശ്യമാകുന്ന പട്ടണത്തിൻെറ ഭിത്തിപോലെയോ ആണ് കാല്പനികവും കഥയില്ലാത്തതുമായ അവരുടെ ജീവിതം. കായ്ക്കാതെ അകം പൊള്ളയായി ഉയരത്തിൽ വളരുന്ന സാബർവൃക്ഷംപോലെയോ, അജാഗളസ്തനം പോലെയോ പ്രയോജനരഹിതമാണ് അതെന്നു പറയേണ്ടതില്ലല്ലോ. അവർ നേടിയെടുത്തിട്ടുള്ള അറിവ് മർക്കടൻ അടർത്തിയെടുത്ത നാളീകേരം പോലെയോ, അന്ധൻെറ കയ്യിൽ പതിച്ച രത്നം പോലെയോ ആണ്. അവർ സമ്പാദിച്ചിട്ടുള്ള വേദവിജ്ഞാനം ശാലീനയായ ഒരു പെൺകുട്ടിയുടെ കൈയിൽ കിട്ടിയ ആയുധംപോലെയോ, അശുദ്ധനായ ഒരുവന് ചൊല്ലിക്കൊടുക്കുന്ന രഹസ്യമന്ത്രം പോലെയോ ഉപയോഗ ശൂന്യമാണ്. അല്ലയോ ധനുർദ്ധരാ, ഒരുവൻെറ മനസ്സ് യഥാർത്ഥജ്ഞാനം കൊണ്ട് ധന്യമായില്ലെങ്കിൽ മററു വിധത്തിലുള്ള എല്ലാവിധ അറിവുകളും കർമ്മങ്ങളും നിഷ്പ്രയോജനമാണ്. അങ്ങനെയുള്ളവൻ ഹീനയായ മായയുടെ വശീകരണത്തിൽപ്പെടുന്നു. അതോടെ അവൻെറ ബുദ്ധിവൈഭവവും വിവേചനാശക്തിയും നശിക്കുന്നു. മനസ്സ് ഛിന്നഭിന്നമാകുന്നു. ഉത്ക്കണ്ഠ വർദ്ധിക്കുന്നു. അവൻ തമസ്സാകുന്ന രാക്ഷസിയുടെ വക്ത്രഗഹ്വരത്തിൽ പതിക്കുന്നു. എപ്പോഴും ചുണ്ടു നനയ്ക്കുകയും കാതുവരെ നീളുകയുംചെയ്യുന്ന തിന്മയാകുന്ന മാരകമായ ഇവളുടെ ജിഹ്വ പ്രത്യാശയുടെ ഉമിനീരിൽ ഉരുണ്ടു പിരളുകയും അസന്തുഷ്ടിയുടെ ഇറച്ചിക്കഷണങ്ങൾ സദാ ചവയ്ക്കുകയും ചെയ്യുന്നു. ഇവൾ പ്രലോഭനമാകുന്ന മലയുടെ അടിവാരത്തിൽ അവധാനതയോടെ വിഹരിക്കുന്നു. ദ്വേഷമാകുന്ന അവളുടെ പല്ലുകൾ ജ്ഞാനത്തെ ചതച്ചരയ്ക്കുന്നു. ബുദ്ധിശക്തിയെ അവളുടെ തമസ്സു കൊണ്ട് ആവരണം ചെയ്യുന്നു. അവളുടെ വദനഗഹ്വരത്തിൽ പതിച്ചവർ മോഹത്തിൻേറയും അജ്ഞതയുടേയും കയത്തിൽ മുങ്ങിമരിക്കുന്നു. ജ്ഞാനത്തിൻെറ സഹായഹസ്തങ്ങൾ അവർക്ക് ലഭ്യമാവുകയില്ല. തന്നെയുമല്ല, അവർ എവിടെ കിടക്കുന്നുവെന്നുപോലും ആർക്കും അറിവുണ്ടാവില്ല. അനാവശ്യമായ വാക്കുകൾ ഇനിയും തുടരേണ്ട ആവശ്യമില്ല. ഈ വിഢ്ഢികളെപ്പററി കൂടുതൽ വർണ്ണിക്കുന്നതു കൊണ്ട് എന്താണു പ്രയോജനം. തൊണ്ടവരളുകയേ ഉള്ളു.

ഭഗവാൻ പറഞ്ഞതിനോടു പാണ്ഡുപുത്രൻ അനുകൂലിച്ചു. അപ്പോൾ ഭഗവാൻ പറഞ്ഞു:

മഹാത്മാക്കളുടെ കഥ കേട്ടോളൂ. അതു പറയുന്നതുതന്നെ ആനന്ദകരമാണ്.

മഹാത്മാനസ്തു മാം പാർത്ഥ
ദൈവീം പ്രകൃതിമാശ്രിതാഃ
ഭജന്ത്യനന്യമനസോ
ജ്ഞാത്വാ ഭൂതാദിമവ്യയം. 13

*അല്ലയോ അർജ്ജുന, മഹാത്മാക്കളായിട്ടുള്ളവർ സാത്ത്വിക പ്രകൃതിയെ ആശ്രയിച്ച് അന്യവസ്തുക്കളിൽ മനസ്സു വെയ്ക്കാത്തവരായി, എല്ലാററിൻെറയും പ്രഭവസ്ഥാനമായും നാശമില്ലാത്തവനുമായുമിരിക്കുന്ന എന്നെത്തന്നെ ഭജിക്കുന്നു.*

പരിശുദ്ധമായ ഹൃദയത്തോടുകൂടിയ എൻെറ ഭക്തന്മാരാണ് ഈ മഹാത്മാക്കൾ. പവിത്രമായ അവരുടെ ഹൃദയത്തിൽ സ്ഥിരമായി 'ഞാൻ വസിക്കുന്നു. ഉറക്കത്തിൽ പോലും നിസ്സംഗത്വം അവരോടൊപ്പമുണ്ട്. ബ്രഹ്മപ്രാപ്തിക്കുവേണ്ടിയുള്ള അവരുടെ തീവ്രമായ ചിന്തകളിലും ആഗ്രഹങ്ങളിലും ഉടനീളം ആദ്ധ്യാത്മികത തലയുയർത്തി നിൽക്കുന്നു. അവരുടെ മനസ്സ് വിവേചനാപരമായ വിജ്ഞാനത്തെ സദാ പരിപോഷിപ്പിക്കുന്നു. വിജ്ഞാനഗംഗയിൽ സ്നാനം ചെയ്തു പരിശുദ്ധിനേടിയ അവർ പരിപൂർണ്ണതയാകുന്ന ആഹാരം കൊണ്ടു സംതൃപ്തരാണ്. അവരിൽകൂടി നിത്യശാന്തിയാകുന്ന വൃക്ഷത്തിൻെറ പച്ചിലത്തഴപ്പുകൾ പ്രത്യക്ഷപ്പെടുന്നു. പരംപൊരുളിൽ നിന്നു പൊട്ടിവിരിഞ്ഞ പുഷ്പസഞ്ചയംപോലെ അവർ കാണപ്പെടുന്നു. അവർ ധൈര്യമാകുന്ന നെടുമ്പുരയുടെ താങ്ങുകളാണ്; ആനന്ദസാഗരത്തിൽ മുക്കിയെടുത്ത നിറഞ്ഞുതുളുമ്പുന്ന കുംഭങ്ങളാണ്. ഈശ്വരപ്രേമം കൊണ്ടുള്ള അവരുടെ ചിത്തഹർഷം മോചനത്തെപ്പോലും നിസ്സാരമെന്നു കരുതി അവർ തിരസ്കരിക്കുന്നു. അവരുടെ എല്ലാ പ്രവർത്തനങ്ങളിലും ധാർമ്മികാദർശം പ്രത്യക്ഷമായി കാണാം. അവരുടെ ഇന്ദ്രിയങ്ങൾ സംയമനമാകുന്ന ആഭരണങ്ങൾകൊണ്ട് അലങ്കരിച്ചവയാണ്. അവരുടെ ചിത്തം സർവവ്യാപിയായ എന്നെ പൊതിഞ്ഞിരിക്കുന്ന ഒരു പുറങ്കുപ്പായമാണ്. ഇപ്രകാരം ദൈവികമായ വരപ്രസാദം സിദ്ധിച്ച് ഉന്നതാത്മാക്കളായവർ എൻെറ ദിവ്യസ്വരൂപത്തെ പൂർണ്ണമായി മനസ്സിലാക്കി ദ്വന്ദ്വഭാവത്തിൻെറ സ്പർശം പോലും ഏല്ക്കാതെ സ്നേഹനിർഭരമായ ഭക്തിയോടെ എന്നെ ആരാധിക്കുന്നു. അങ്ങനെ ഞാനുമായി താദാത്മ്യം പ്രാപിച്ചവർ എന്നെ സേവിക്കുന്നു. അവരുടെ ഭക്തിവൈശിഷ്ട്യത്തെപ്പററി ഞാൻ പറയാം. കേൾക്കുക.

സതതം കീർത്തയന്തോ മാം
യതന്തശ്ച ദൃഢവ്രതാഃ
നമസ്യന്തശ്ച മാം ഭക്ത്യാ
നിത്യയുക്താ ഉപാസതേ. 14

*ഭഗവൽ പ്രാപ്തിയെന്ന ലക്ഷ്യത്തിൽ ഉറപ്പുവന്നവർ സദാ*

*സ്തോത്രമന്ത്രാദികൾകൊണ്ട് കീർത്തനംചെയ്തും ദൃഢവ്രതങ്ങൾ അനുഷ്ഠിച്ചും ഇന്ദ്രിയമനസ്സുകളെ വശത്താക്കി സ്വധർമ്മമനുഷ്ഠിച്ചും എന്നെ ഭക്തിയോടുകൂടി നമസ്കരിച്ചും പരമപ്രേമത്തോടുകൂടി എന്നെ ഭജിക്കുന്നു.*

ഇപ്രകാരമുള്ള ഭക്തന്മാർ പരിപാവനമായ കഥകൾ പറഞ്ഞും എന്നെ സ്തുതിച്ച് ഗീതങ്ങൾ പാടി ആനന്ദനൃത്തം ചെയ്തും കഴിച്ചു കൂട്ടുന്നതിനാൽ പശ്ചാത്തപിക്കാനിടയാകുന്ന യാതൊരു പ്രവൃത്തിയും അവരുടെ സ്മരണയിൽപോലും എത്തുന്നില്ല. പാപത്തെപ്പററി പറയുന്നതുതന്നെ അസ്ഥാനത്താണ്. അവർക്ക് ഇന്ദ്രിയനിഗ്രഹവും മനോനിയന്ത്രണവും ആവശ്യത്തിലും കവിഞ്ഞുണ്ട്. പുണ്യതീർഥങ്ങൾ സന്ദർശിക്കേണ്ട ആവശ്യം അവർക്കില്ല. 'ഞങ്ങൾക്കു കഴുകിക്കളയാൻ എന്തുപാപമാണ് അവരിലുള്ളത്' എന്നാണ് പുണ്യതീർത്ഥങ്ങളുടെ ചോദ്യം. എന്റെ നാമം ഉച്ചത്തിൽ ആലപിക്കുന്നതുകൊണ്ട് എന്റെ ഭക്തന്മാർ എല്ലാവരുടേയും കഷ്ടപ്പാടുകളെയകററി ലോകത്തെ യൊട്ടാകെ പരമാനന്ദം കൊണ്ടു നിറയ്ക്കുന്നു. പുലരിക്കുമുമ്പുതന്നെ അവർ പ്രകാശം പരത്തുന്നു. അമൃതില്ലാതെതന്നെ അമരത്വം നൽകുന്നു. യോഗാനുഷ്ഠാനങ്ങളില്ലാതെതന്നെ ഈശ്വരദർശനം കൊടുക്കുന്നു. രാജാവിനേയും ഭിക്ഷുവിനേയും അവർ ഒരുപോലെ തന്നെ ബഹുമാനിക്കുന്നു. ഉയർന്നവനെന്നും താണവനെന്നുമുള്ള വ്യത്യാസം അവർക്കില്ല. അവർ പ്രപഞ്ചത്തിനൊട്ടാകെ ആനന്ദം നൽകുന്ന സ്രോതസ്സാണ്. വളരെ അപൂർവമായിട്ടു മാത്രമേ ഒരുവൻ വൈകുണ്ഠത്തിലെത്തുകയുള്ളു. എന്നാൽ ഇവർ ലോകമാസകലം യഥാർത്ഥ വൈകുണ്ഠമാക്കി മാററിയിരിക്കുകയാണ്. എന്റെ നാമം ഉരുവിട്ട് അവർ ലോകംമുഴുവൻ പവിത്രമാക്കിയിരിക്കുന്നു. അവർ പ്രഭാകരനെപ്പോലെ പ്രഭചൊരിയുന്നു. എന്നാൽ അരുണനെപ്പോലെ അസ്തമിക്കുകയില്ല. പൂർണേന്ദു ചിലപ്പോൾ മാത്രമേ ഉണ്ടാകാറുള്ളു. എന്നാൽ എന്റെ ഭക്തന്മാർ എന്നും പരിപൂർണ്ണരാണ്. ഉദാരമതികളായ മുകിലുകൾ ഉപകാരികളാണെങ്കിലും അവ അപ്രത്യക്ഷമാകുന്നതു കൊണ്ട് അവയെ എന്റെ ഭക്തന്മാരോട് ഉപമിക്കാനാവില്ല. എന്റെ ഭക്തന്മാർ നിസ്സംശയം പഞ്ചമുഖനെപ്പോലെ പരമകാരുണികരാണ്. എന്റെ നാമം ഒരിക്കൽ ഉച്ചരിക്കുന്നതിനുപോലും ഒരുവൻ ആയിര ക്കണക്കിനു ജന്മം എടുക്കേണ്ടതായുണ്ട്. എന്നാൽ എന്റെ ഭക്തന്മാരുടെ വാഗ്ധോരണിയിൽ എന്റെ നാമം ആമോദത്തോടെ നൃത്തംവെയ്ക്കുന്നു. ഞാൻ സ്വർഗ്ഗത്തിൽ വസിക്കുന്നില്ല. എന്നെ സൂര്യബിംബത്തിന്റെ പരിവേഷത്തിലും കാണുകയില്ല. ഞാൻ യോഗികളുടെ മനസ്സിനെപ്പോലും അതിക്രമിച്ചു കടക്കുന്നു. എങ്കിലും എന്റെ നാമം അനവരതം ഉച്ചത്തിൽ ഉരുവിടുന്നവരുടെ ഉടജത്തിൽ എന്നെ കണ്ടെത്താം. എന്റെ ഗുണങ്ങളെ പ്രകീർത്തിച്ച് ആലാപനം നടത്തുന്ന അവർ എത്രമാത്രം സന്തുഷ്ടരാണെന്നോ? കാലവും സ്ഥലവും മറന്ന് സ്തുതിഗീതങ്ങളിൽ നിമഗ്നരാകുന്ന അവർ ആന്തരികമായ ആനന്ദം അനുഭവിക്കുന്നു. അവർ ആനന്ദതുന്ദിലരായി

കൃഷ്ണ, ഗോവിന്ദ, വിഷ്ണു, ഹരി എന്നു തുടങ്ങിയ എൻെറ നാമങ്ങൾ ആവർത്തിച്ചു ചൊല്ലുന്നു. അവർ എൻെറ ദിവ്യമായ പൊരുളിനെക്കുറിച്ച് വെളിച്ചംവീശുന്ന ചർച്ചകളിൽ ഏർപ്പെടുന്നു. എന്നെ പുകഴ്ത്തി കീർത്തനങ്ങൾ പാടിക്കൊണ്ട് അവർ ലോകമെല്ലാം ചുററുന്നു.

ഇനിയും മററു ചിലരുണ്ട്. അല്ലയോ അർജ്ജുന, അവർ വളരെ ക്ലേശത്തോടെ മനസ്സിൻേറയും പഞ്ചപ്രാണങ്ങളുടേയും മേൽ പരിപൂർണ്ണമായ ആധിപത്യം കൈവരിക്കുന്നു. മനസ്സിനെ ഒരു വഴികാട്ടിയായി എടുത്തുകൊണ്ട്, യമനിയമാദികളുടെ സഹായത്തോടെ ബാഹ്യേന്ദ്രിയങ്ങളുടെ പ്രവർത്തനങ്ങൾക്ക് അതിർത്തി നിർണ്ണയിച്ച് അതിനുള്ളിൽ വജ്രാസനത്തിൻെറ ഭിത്തി നിർമ്മിച്ച് അതിന്മേൽ ശ്വാസനിയന്ത്രണമാകുന്ന പീരങ്കി ഉറപ്പിക്കുന്നു. ഈ അവസ്ഥയിൽ കുണ്ഡലിനീശക്തിയുടെ വെളിച്ചത്തിൽ, മനസ്സിൻേറയും പ്രാണൻേറയും ആനുകൂല്യത്തോടെ ആത്മാവിനെപ്പററിയുള്ള അറിവാകുന്ന അമൃത് ഒരു വശത്തേക്കു ചരിയുന്നു. അപ്പോൾ ഏകാഗ്രതയും ഇന്ദ്രിയങ്ങളെ അതിൻെറ വിഷയങ്ങളിൽനിന്നുള്ള പിൻവലിക്കലും അതിൻെറ പരമകാഷ്ഠയിലെത്തുന്നു. അതോടെ മാനസികമായ എല്ലാ സംക്ഷോഭങ്ങളും നീചമായ ആഗ്രഹങ്ങളും അവസാനിക്കുന്നു. ധാരണയാകുന്ന അശ്വസേനപ്പുറത്തു കയറിയ യോഗി മുന്നോട്ടു പാഞ്ഞ് പഞ്ചഭൂതങ്ങളോടൊപ്പം സങ്കൽപങ്ങളാകുന്ന ചതുരംഗപ്പടയേയും നശിപ്പിക്കുന്നു. അതിനുശേഷം അവൻ ധ്യാനമാകുന്ന പെരുമ്പറ കൊട്ടിക്കൊണ്ട് വിജയഭേരി മുഴക്കുകയും 'വിജയം കൈവരിച്ചിരിക്കുന്നു' എന്ന് ഉദ്ഘോഷിക്കുകയും ചെയ്യുന്നു. അപ്പോൾ അവൻെറ തലയ്ക്കു മുകളിൽ ബ്രഹ്മൈക്യമാകുന്ന തിളക്കമാർന്ന വെൺകൊററക്കുട പരിലസിക്കുന്നു. അവസാനമായി സമാധിയുടെ മാഹാത്മ്യംകൊണ്ട് പ്രഭാപൂരിതമായ ആത്മസാക്ഷാൽക്കാരത്തിൻെറ സിംഹാസനത്തിൽ ഞാനുമായി താദാത്മ്യം പ്രാപിച്ച യോഗിയുടെ കിരീടധാരണം നടക്കുന്നു. അല്ലയോ അർജ്ജുന, ചിലർ എന്നെ ഇപ്രകാരം ക്ലേശകരമായ അഷ്ടാംഗയോഗംകൊണ്ട് ആരാധിക്കുന്നു.

ഇനിയും മററു ചില ഭക്തന്മാർ എന്നെ എങ്ങനെയാണ് ആരാധിക്കുന്നതെന്നു പറയാം. വസ്ത്രത്തിൻെറ ഒരററംമുതൽ മറേറ അററംവരെ നൂല് വ്യാപിച്ചിരിക്കുന്നതുപോലെ ലോകത്തുള്ള എല്ലാ ചരാചരങ്ങളിലും ഞാൻ വ്യാപിച്ചിരിക്കുന്നുവെന്ന് അവർക്കറിയാം. അവർ ബ്രഹ്മാവുമുതൽ കൊതുകുവരെയുള്ള എല്ലാററിലും എന്നെ ദർശിക്കുന്നു. ഉയർന്നതെന്നോ താഴ്ന്നതെന്നോ ചൈതന്യമുള്ളതെന്നോ ഇല്ലാത്തതെന്നോ ഉള്ള വിവേചനം കൂടാതെ തങ്ങളുടെ വലിപ്പത്തെ വിസ്മരിച്ചിട്ട് ഏററവും ഭക്തിയോടെ അവർ എല്ലാ ജീവജാലങ്ങളേയും വണങ്ങുന്നു. യോഗ്യതയുണ്ടോ ഇല്ലയോ എന്നു ചിന്തിക്കാതെ എല്ലാ ജീവജാലങ്ങളേയും ഒരുപോലെ കരുതി സാഷ്ടാംഗപ്രണാമം ചെയ്യാൻ അവർ ആഗ്രഹിക്കുന്നു. ഉയരത്തിൽനിന്നു വീഴുന്ന ജലം അനായാസമായി താഴേക്ക് ഒഴുകിയിറങ്ങുന്നതുപോലെ എല്ലാവരേയും വണങ്ങുന്നത് അവരുടെ സഹജസ്വഭാവമാണ്.

ഫലനിബിഡമായ വൃക്ഷശിഖരങ്ങൾ ഭൂമിയെ തൊടത്തക്കവണ്ണം വളഞ്ഞുനിൽക്കുന്നതുപോലെ അവർ എല്ലാ സൃഷ്ടികളുടേയും മുന്നിൽ തലകുനിക്കുന്നു. അവർക്ക് അഹംഭാവം അശേഷമില്ല. വിനയമാണ് അവരുടെ വിത്തം. ഈ വിത്തം 'പ്രഭോ, അങ്ങു വിജയിപ്പൂതാക' എന്ന് ഉദ്ഘോഷിച്ചുകൊണ്ട് അവർ എനിക്കു നൽകുന്നു. ശാലീനമായ ഈ സ്വഭാവംകൊണ്ട് മാനാവമാനത്തെപ്പറ്റി അവർ ബോധവാന്മാരല്ല. അവർ ഞാനുമായി താദാത്മ്യംപ്രാപിക്കുകയും എന്നെ നിരന്തരമായി ഭജിക്കുകയുംചെയ്യുന്നു. അല്ലയോ അർജ്ജുന, ഞാൻ ഇതുവരെ ഉൽക്കടമായ ഭക്തിയെപ്പററിയാണ് നിന്നോടു പറഞ്ഞത്.

ഇനിയും ജ്ഞാനയജ്ഞംകൊണ്ട് എന്നെ ആരാധിക്കുന്നവരെപ്പററി പറയാം. ഇപ്രകാരമുള്ളവർ എന്നെ ആരാധിക്കുന്ന രീതി ഞാൻ ഇതിനുമുമ്പ് നിന്നെ വിവരിച്ചു കേൾപ്പിച്ചിട്ടുണ്ട്.

അപ്പോൾ അർജ്ജുനൻ പറഞ്ഞു:

പ്രഭോ, അങ്ങു പറഞ്ഞതു ശരിയാണ്. അങ്ങയുടെ ദിവ്യമായ കാരുണ്യം ഇതിനുമുമ്പ് എനിക്കു ലഭിച്ചിട്ടുണ്ട്. എങ്കിലും അമൃത് വിളമ്പുമ്പോൾ തനിക്ക് ഇതു മുമ്പുതന്നെ കിട്ടിക്കഴിഞ്ഞുവെന്ന് ആരെങ്കിലും പറയുമോ?

അർജ്ജുനൻെറ വാക്കുകൾ കേട്ടപ്പോൾ കൃഷ്ണനു മനസ്സിലായി, ഇതു കേൾക്കാൻ അർജ്ജുനന് അതിയായ താല്പര്യമുണ്ടെന്ന്. അദ്ദേഹം ആനന്ദത്തിൻെറ ഊഞ്ഞാലിലാടിക്കൊണ്ടു പറഞ്ഞു:

അർജ്ജുനാ, ഇതു സമുചിതമായ സന്ദർഭമല്ലെങ്കിലും നിനക്ക് ഇക്കാര്യത്തിലുള്ള ഉൽക്കടമായ ഔത്സുക്യംകൊണ്ട് ഞാൻ ഇതെപ്പററി മുമ്പുപറഞ്ഞിട്ടുള്ളത് ആവർത്തിച്ചു പറയാം.

ഇതുകേട്ട് അർജ്ജുനൻ സന്തുഷ്ടനായി, അവൻ പറഞ്ഞു:

ഭഗവാനേ, ചന്ദ്രരശ്മികൾ ചകോരപ്പക്ഷികൾക്കു മാത്രമുള്ളതാണോ? ലോകത്തിനു മുഴുവൻ കുളുർമ്മ നൽകുകയല്ലെ അതിൻെറ സ്വഭാവം. ചകോരപ്പക്ഷികൾ അതിൻെറ ചുണ്ട് ചന്ദ്രനു നേരെ കാട്ടി കെഞ്ചുന്നതുപോലെ, എനിക്ക് അങ്ങയോട് ചെറുതായൊരപേക്ഷയുണ്ട്. അങ്ങ് കൃപാസാഗരമാണ്. കാർമേഘങ്ങൾ അവയുടെ ഔദാര്യംകൊണ്ട് ലോകത്തിൻെറ ദാഹം തീർക്കുന്നു. അഥവാ അതു ചൊരിയുന്ന മുഴുവൻ മഴയുമായി താരതമ്യപ്പെടുത്തിയാൽ ചകോരപ്പക്ഷിക്ക് ലഭിക്കുന്ന ദാഹജലം എത്ര തുച്ഛമാണ്. ഒരു കവിൾ വെള്ളത്തിനാണെങ്കിൽപോലും ഒരുവൻ നദിയിലേക്കു പോകണം. അതുപോലെ എൻെറ ആഗ്രഹം എത്ര വലുതായാലും ചെറുതായാലും അങ്ങുതന്നെ നിറവേററിത്തരണം.

ഭഗവാൻ ചിരിച്ചുകൊണ്ട് പ്രതിവചിച്ചു: മതി, മതി. നിൻെറ സംസാരം നിർത്താം. ഞാൻ ഏറെ സന്തോഷിച്ചിരിക്കുന്നു. ഇതിൽ കൂടുതലായി നിൻെറ സ്തുതിവചനങ്ങൾ എനിക്കു സഹിക്കാൻ സാധ്യമല്ല. ഞാൻ പറയുന്നത് നീ അത്യന്തം ശ്രദ്ധിക്കുന്നതുതന്നെ എനിക്ക് മതിയായ സന്തുഷ്ടി നൽകുന്നു.

അർജ്ജുനനെ പ്രശംസിച്ചുകൊണ്ട് ഭഗവാൻ പറഞ്ഞുതുടങ്ങി.

ജ്ഞാനയജ്ഞേന ചാപ്യന്യേ
യജന്തോ മാമുപാസതേ
ഏകത്വേന പൃഥക്ത്വേന
ബഹുധാ വിശ്വതോമുഖം. 15

*മററു ചിലർ സർവാത്മകനായിരിക്കുന്ന എന്നെ ജ്ഞാനമാകുന്ന യജ്ഞംകൊണ്ട് പൂജിക്കുന്നവരായി ഉപാസിക്കുന്നു. അവരിൽതന്നെ ചിലർ അഭേദഭാവനയോടും ചിലർ ഭേദഭാവനയോടും ചിലർ ബ്രഹ്മരുദ്രാദിരൂപേണ അനേകവിധമായും എന്നെ ഭജിക്കുന്നു.*

ജ്ഞാനയജ്ഞത്തിൽ, പലതുണ്ടാകട്ടെയെന്നുള്ള ബ്രഹ്മാവിൻെറ ആദിസങ്കല്പമാണ് യജ്ഞമൃഗത്തെ ബന്ധിക്കുന്ന സ്തംഭം. പഞ്ചപ്രാണങ്ങൾ യജ്ഞത്തിൻെറ നെടുമ്പുരയും ഭേദബുദ്ധി യജ്ഞമൃഗവും ആണ്. പഞ്ചഭൂതങ്ങളുടെ പ്രത്യേക സ്വഭാവങ്ങളും ഇന്ദ്രിയങ്ങളും പ്രാണവായുവുമാണ് യജ്ഞസാമഗ്രികൾ. അവനവൻെറ അജ്ഞതയാണ് യജ്ഞത്തിനുപയോഗിക്കുന്ന നെയ്യ്. മനസ്സും ബുദ്ധിയുംചേർന്ന് യജ്ഞകുണ്ഡത്തിൽ അഗ്നിയെ ജ്വലിപ്പിക്കുന്നു. സമചിത്തതയാണ് യജ്ഞവേദി. വിവേചനാപരമായി ചിന്തിക്കുന്നതിനുള്ള വൈദഗ്ധ്യമാണ് യജ്ഞമന്ത്രങ്ങൾ. ഉപശാന്തിയാണ് യജ്ഞത്തിൻെറ കരണ്ടി. സ്വന്തം ആത്മാവാണ് യജമാനൻ. അദ്ദേഹം ബ്രഹ്മാനുഭവത്തിൻെറ ഭാജനത്തിൽ വിജ്ഞാനത്തിൻെറ അഗ്നി ഉപയോഗിച്ച് ത്യാജ്യഗ്രാഹ്യവിവേചനത്തിൻെറ മന്ത്രംജപിച്ച് ദ്വൈതഭാവത്തെ നശിപ്പിക്കുന്നു. ഈ സന്ദർഭത്തിൽ അജ്ഞത അകന്നുപോകുന്നു. യജമാനൻ ആത്മാവുമായുള്ള ഐക്യമാകുന്ന ജലത്തിൽ അവഭൃതസ്നാനം നടത്തുന്നു. അതോടെ യജമാനനും യജ്ഞവും ഇല്ലാതാകുന്നു. അതിനുശേഷം പഞ്ചഭൂതങ്ങളോ ഇന്ദ്രിയങ്ങളോ ഇന്ദ്രിയവിഷയങ്ങളോ വ്യത്യസ്തമാണെന്ന് അവൻ ചിന്തിക്കുന്നില്ല. ആത്മസാക്ഷാത്കാരത്തിൽകൂടി എല്ലാം ഒന്നാണെന്ന് അവൻ മനസ്സിലാക്കുന്നു.

അല്ലയോ അർജ്ജുന, ആകസ്മികമായി ഉണർന്നെഴുന്നേൽക്കുന്നവൻ ചിലപ്പോൾ ഇങ്ങനെ പറഞ്ഞുവെന്നു വരാം: 'ഉറക്കത്തിൽ ഞാൻ എന്നെത്തന്നെ ഒരു ചതുരംഗപ്പടയായി സ്വപ്നം കണ്ടു. എന്നാൽ ഉണർന്നെഴുന്നേററപ്പോൾ പടയെ കാൺമാനില്ല. യഥാർത്ഥത്തിൽ ഉള്ളതു ഞാൻ മാത്രം.' അതുപോലെ പ്രപഞ്ചവുമായുള്ള അവൻെറ ഐക്യം അവനു ബോദ്ധ്യമാകുന്നു. സ്വകീയമായ ആത്മാവിനെപ്പററിയുള്ള അവൻെറ സങ്കല്പം നഷ്ടപ്പെടുന്നു. ബ്രഹ്മാവു മുതൽക്ക് എല്ലാ ജീവജാലങ്ങളുമായിട്ടുള്ള ഐക്യബോധം അവനിൽ നിറയുന്നു. ഇപ്രകാരം ഐക്യദർശനത്തിൻെറ പരമകാഷ്ഠയിൽ എത്തിച്ചേരുന്ന ജ്ഞാനയജ്ഞംകൊണ്ട് ചിലർ എന്നെ ആരാധിക്കുന്നു.

ഈ പ്രപഞ്ചം അനാദിയാണെന്നും അതിൽ വിഭിന്നമായതും അപ്രകാശമായതുമായ വസ്തുക്കളുണ്ടെന്നും ചിലർ വിശ്വസിക്കുന്നു.

അവർക്ക് ഈ വ്യത്യാസങ്ങൾ നാമത്തിൻേറയും രൂപത്തിൻേറയും ഭേദങ്ങൾ കാരണം ഉണ്ടായവയാണ്. ഇപ്രകാരം പ്രപഞ്ചത്തിൽ വ്യത്യസ്തമായ വിവിധജീവികളുണ്ടെങ്കിലും ഈ അനേകത്വം അവരുടെ ഐക്യബോധത്തെ ബാധിക്കുന്നില്ല. വിവിധ ഇന്ദ്രിയങ്ങൾ ഒരേ ശരീരത്തിൻെറ ഭാഗമായിരിക്കുന്നതു പോലെ, വലുതും ചെറുതുമായ ശാഖോപശാഖകൾ ഒരേ വൃക്ഷത്തിൻേറതായിരിക്കുന്നതുപോലെ. വിവിധ നാമവും രൂപവുമുള്ള വ്യത്യസ്ത ജീവികൾ പരമതത്ത്വവുമായി അഖണ്ഡമായ സാത്മ്യം പ്രാപിച്ചിട്ടുള്ളവയാണെന്ന് അവർ മനസ്സിലാക്കുന്നു. അല്ലയോ അർജ്ജുനാ, അവർ ഈ പ്രപഞ്ചത്തിൻെറ നാനാത്വം അംഗീകരിച്ചുകൊണ്ടുതന്നെ പരമമായ ജ്ഞാനയജ്ഞം നിർവഹിക്കുന്നു. അവരുടെ അന്തരംഗത്തിൽ ഐക്യത്തെപ്പററിയുള്ള അറിവ് അഭംഗുരമായി തുടരുന്നു. എന്തുകൊണ്ടെന്നാൽ, അവർ എവിടെ നോക്കിയാലും കാണുന്നത് എന്നെത്തന്നെയാണ്. ജലപ്പരപ്പിൽ കാണുന്ന കുമിളകൾ എവിടെ കണ്ടാലും അതിനുചുററും ജലം ഉണ്ടായിരിക്കും. ഒഴുകി നടക്കുമ്പോഴും പൊട്ടുമ്പോഴും അതു ജലത്തിൽ തന്നെ ആയിരിക്കും. കാററ് ഉയർത്തുന്ന പൊടിപടലത്തിന് ഭൂമിയുടെ സ്വഭാവം നശിക്കുന്നില്ല. അതു താഴെവീഴുമ്പോൾ ഭൂമിയോടുതന്നെ യോജിക്കുന്നു. അതുപോലെ എവിടെയെങ്കിലും ഒരു വസ്തു രൂപവും നാമവുംകൊണ്ട് പ്രത്യേകമായി നിലനില്ക്കുകയോ ഇല്ലാതാവുകയോ ചെയ്താലും അതിന് എല്ലായ്പോഴും ബ്രഹ്മത്തിൻെറ സ്വഭാവംതന്നെയാണുള്ളത്. ഞാൻ സദാ സർവവ്യാപിയാണ്. അവർക്കുള്ള അനുഭവവും അപ്രകാരം തന്നെയാണ്. തന്മൂലം അവർ പലതായി പലരൂപങ്ങളിലും പ്രവർത്തിക്കുന്നുണ്ടെങ്കിലും അവരുടെ ഐക്യബോധത്തിൻെറ അനുഭവവ്യാപ്തി എൻെറ സർവവ്യാപിത്വത്തെപ്പോലെ വിശാലമാണ്. സൂര്യബിംബം എല്ലാവർക്കും മുഖാമുഖമായി കാണാവുന്നതുപോലെ, അവർ യാതൊരുവിധ എതിർപ്പുകളും പ്രതിബന്ധങ്ങളുംകൂടാതെ പ്രപഞ്ചത്തെ അഭിമുഖീകരിക്കുന്നു. കാററ് നാലുപാടും ചുററിയടിക്കുന്നതുപോലെ അവരുടെ വിജ്ഞാനം എല്ലാററിനേയും ഉൾക്കൊള്ളുന്നു. അവരുടെ വിശ്വാസം എൻെറ അനന്തതപോലെ അപരിമേയമാണ്. ദൃശ്യമായ രൂപങ്ങളൊന്നും ഇല്ലാതെതന്നെ, ഞാൻ എല്ലായിടത്തും സ്ഥിതിചെയ്യുന്നതുകൊണ്ട്, അവർ നൈസർഗികമായി എന്നെ ആരാധിക്കുന്നു. എന്നാൽ യഥാർത്ഥജ്ഞാനം ഇല്ലാത്തവർക്ക് എന്നെ പ്രാപിക്കാൻ കഴിയുന്നില്ല. ജ്ഞാനയജ്ഞംകൊണ്ട് എപ്രകാരമാണ് എന്നെ ആരാധിക്കുന്നതെന്ന് ഞാൻ പറഞ്ഞുകഴിഞ്ഞു. അവരുടെ എല്ലാ കർമ്മങ്ങളും എനിക്ക് ആത്മസമർപ്പണംചെയ്തുകൊണ്ടുള്ളതാണ് ഈ യജ്ഞം. എന്നാൽ അജ്ഞാനികളായ മൂഢന്മാർക്ക് ഞാൻ അപ്രാപ്യനാണ്.

അഹം ക്രതുരഹം യജ്ഞഃ
സ്വധാഹമഹമൗഷധം

മന്ത്രോഽഹമഹമേവാജ്യം
അഹമഗ്നിരഹം ഹുതം. 16

*പശുഹിംസയോടുകൂടിയ യാഗം പരമാത്മാവായ ഞാൻ തന്നെയാണ്. പശുഹിംസ ഇല്ലാത്തവയും ഞാൻ തന്നെ. പിതൃക്കൾക്കായി ചെയ്യുന്ന കർമ്മങ്ങളും ഞാൻ തന്നെ. യജ്ഞങ്ങളിൽ ഉപയോഗിക്കുന്ന ഔഷധിപ്രധാനമായ അന്നവും ഞാൻ തന്നെ. യജ്ഞങ്ങളിലേയും മററും മന്ത്രവും ഞാൻതന്നെ. ഹോമദ്രവ്യവും ഞാൻതന്നെ. അഗ്നിയും ഞാൻ തന്നെ. ഹോമിക്കുക എന്ന കർമ്മവും ഞാൻ തന്നെ.*

ഒരുവനിൽ ജ്ഞാനം ഉദിക്കുമ്പോൾ ഞാൻ വേദമാണെന്നും അതിൽ ഉൾക്കൊള്ളിച്ചിരിക്കുന്ന ആരാധനാക്രമങ്ങൾ ഞാൻ തന്നെയാണെന്നും അവന് അനുഭവപ്പെടുന്നു. അല്ലയോ പാണ്ഡുപുത്രാ, നിർദ്ദിഷ്ടമായ ആരാധനാക്രമങ്ങൾകൊണ്ട് നടത്തുന്ന യജ്ഞവും ഞാൻതന്നെയാണ്. ദൈവങ്ങൾക്കും പിതൃക്കൾക്കും നൽകുന്ന നിവേദ്യവും ഞാൻ തന്നെയാണ്. സോമനീരും മറ്റു ചെടികളുടെ നീരും ഞാൻതന്നെയാണ്. നെയ്യും വിറകും വേദമന്ത്രങ്ങളും ഞാൻ തന്നെയാണ്. ഞാൻ തന്നെയാണ് യാജകനും ഹവിസ്സും യാഗാഗ്നിയും യാഗത്തിനു വേണ്ട മററെല്ലാ സാധനങ്ങളും.

പിതാഹമസ്യ ജഗതോ
മാതാ ധാതാ പിതാമഹഃ
വേദ്യം പവിത്രമോങ്കാരഃ
ഋക്സാമ യജുരേവ ച 17

*ഈ ജഗത്തിനു പിതാവും മാതാവും ധാതാവും പിതാമഹനും കർമ്മഫലത്തെ കൊടുക്കുന്നവനും അറിയപ്പെടേണ്ട വസ്തുവും പരിശുദ്ധവസ്തുവും പ്രണവവും ഋഗ്വേദവും സാമവേദവും യജുർവേദവും ഞാൻ തന്നെയാകുന്നു.*

ഞാൻ വിശ്വത്തിൻെറ പിതാവാണ്. എന്നിൽനിന്നു പ്രചോദനം ലഭിച്ചിട്ട് എട്ടു വിധമായി പിരിയുന്ന എൻെറ അപരപ്രകൃതി പ്രപഞ്ചത്തിനെ സൃഷ്ടിക്കുന്നു. അർദ്ധനാരീശ്വരരൂപത്തിലുള്ള ശിവൻ പുരുഷൻേറയും സ്ത്രീയുടേയും ലീലകൾ ആടുന്നതുപോലെ ഞാൻ എല്ലാ ചരാചരങ്ങളുടേയും മാതാവാണ്. ഈ പ്രപഞ്ചം ജനിക്കുന്നതും വികസിക്കുന്നതും എന്നിലല്ലാതെ മററൊന്നിലുമല്ല. ഞാൻ അതിനെ നിലനിർത്തുന്നു. സൃഷ്ടിയുടെ അടിസ്ഥാനഘടകങ്ങളായ പ്രകൃതിയും പുരുഷനും എൻെറ ഇച്ഛയിൽനിന്നു സൃഷ്ടിക്കപ്പെട്ടിട്ടുള്ളതായതുകൊണ്ട് ഞാൻ പ്രപഞ്ചത്തിൻെറ പിതാമഹനാണ്. ജ്ഞാനത്തിൻെറ എല്ലാ വഴികളും എത്തിച്ചേരുന്നത് ഞാനാകുന്ന ബിന്ദുവിലാണ്. അല്ലയോ അർജ്ജുനാ, 'അറിഞ്ഞിരിക്കേണ്ട ഒരുവൻ' എന്നു വേദങ്ങളിൽ പറയുന്നില്ലേ, അത് എന്നെപ്പറ്റിയാണ്. എല്ലാ ദർശനങ്ങളും

ഏകീഭവിക്കുന്ന പുണ്യസ്ഥലം ഞാനാണ്. എല്ലാ തത്ത്വചിന്തകളും അവിടെ പൊരുത്തപ്പെടുകയും എല്ലാ ജ്ഞാനവും അതേ സ്ഥാനത്ത് ഒരുമിച്ചുകൂടുകയും ചെയ്യുന്നു. ബ്രഹ്മത്തിൽനിന്നും ഉത്ഭൂതമായ, ബ്രഹ്മപ്രതീകമായ മൗലികനാദം, ഓങ്കാരം ഞാനാണ്. പവിത്രമായ ഓങ്കാരമെന്ന പ്രണവമന്ത്രത്തിന്റെ ജഠരത്തിൽനിന്നു നിർഗളിച്ച അ, ഉ, മ് എന്ന അക്ഷരത്രയങ്ങളും ഞാനാണ്. ഈ മൂന്നക്ഷരങ്ങളുടേയും ആവിർഭാവത്തോടുകൂടി ഋക്, യജുസ്, സാമം എന്നീ മൂന്നുവേദങ്ങളും അതിൽകൂടി വെളിവാക്കപ്പെട്ടിരിക്കുന്ന എല്ലാ അദ്ധ്യാത്മജ്ഞാന സ്രോതസ്സും ഞാനാണ്.

ഗതിർഭർത്താ പ്രഭുഃ സാക്ഷീ
നിവാസഃ ശരണം സുഹൃത്
പ്രഭവഃ പ്രളയഃ സ്ഥാനം
നിധാനം ബീജമവ്യയം. 18

*കർമ്മങ്ങൾക്കെല്ലാം ഫലംചെയ്യുന്നവനും ജഗത്തിനെ പോഷിപ്പിച്ചു ഭരിക്കുന്നവനും ജഗത്തിന്റെ മുഴുവൻ ഉടമസ്ഥനും എല്ലാററിന്റെയും സാക്ഷിയും ജഗത്തിന്റെ മുഴുവൻ വാസസ്ഥാനവും സകലലോകരുടേയും അഭയകേന്ദ്രവും ഇഷ്ടപ്പെട്ട എന്തും നേടിക്കൊടുക്കുന്ന കൂട്ടുകാരനും ജഗത്തിന്റെ ഉൽപത്തിയും പ്രളയവും രക്ഷയും സൂക്ഷിപ്പുകാരനും ആദികാരണവും ഞാൻ തന്നെയാകുന്നു.*

ഞാനാണ് എല്ലാററിന്റേയും പരമമായ ലക്ഷ്യം. എല്ലാ ചരാചരങ്ങളും ഉൾക്കൊള്ളുന്ന ഈ പ്രപഞ്ചത്തെ സംഭരിച്ചു വെച്ചിരിക്കുന്ന പ്രകൃതി ക്ഷീണിച്ച് വിശ്രമംകൊള്ളുന്നത് എന്നിലാണ്. പ്രകൃതി ജീവിക്കുന്നതും പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതും ഞാൻ മൂലമാണ്. പ്രപഞ്ചത്തിന്റെ അദ്ധ്യക്ഷനായിരുന്നുകൊണ്ട് ഞാൻ പ്രകൃതിഗുണങ്ങളെ അനുഭവിക്കുന്നു. അല്ലയോ അർജ്ജുന, ഞാൻ ലക്ഷ്മീകാന്തനും (സകല ഐശ്വര്യങ്ങൾക്കും ആധാരം) പ്രപഞ്ച സൃഷ്ടിയുടെ പ്രഭുവും മുപ്പാരിന്റെ നാഥനുമാണ്. എന്റെ ആജ്ഞയനുസരിച്ചാണ് ആകാശം എല്ലായിടത്തും വ്യാപിക്കുന്നത്; അനിലൻ അനവരതം വീശിക്കൊണ്ടിരിക്കുന്നത്; അഗ്നി എരിയുന്നത്; മാരി ചൊരിയുന്നത്. എന്റെ കൽപനപ്രകാരമാണ്, ആഴി അതിർത്തി ലംഘിക്കാത്തത്; ഭൂമി ജീവജാലങ്ങളുടെ ഭാരം താങ്ങുന്നത്; പർവതങ്ങൾ അസ്തിവാരത്തിൽ നിന്നനങ്ങാത്തത്. വേദങ്ങൾ വദിക്കുന്നതിനും സൂര്യൻ ചരിക്കുന്നതിനും പ്രാണൻ പ്രപഞ്ചത്തെ ചലിപ്പിക്കുന്നതിനും കാരണഭൂതൻ ഞാനാണ്. എന്റെ നിയന്ത്രണ ങ്ങൾക്കും നിയമങ്ങൾക്കും വിധേയമായിട്ടാണ് മൃത്യുദേവൻ മർത്ത്യരിൽ കൈവെയ്ക്കുന്നത്. ഞാൻ ഈ വിശ്വത്തിന്റെ സർവശക്തനായ നാഥനാണ്. പാണ്ഡുപുത്രാ, എല്ലാം നടക്കുന്നത് എന്റെ ആദേശ പ്രകാരമാണ്. എന്നാൽ ഞാൻ ആകാശത്തെപ്പോലെ

എല്ലാററിനും സാക്ഷി മാത്രമാണ്. ഞാൻ പ്രപഞ്ചത്തിലുള്ള എല്ലാററിൻേറയും നാമങ്ങളിലും രൂപങ്ങളിലും വ്യാപിച്ചിരിക്കുന്നു. തിരമാലകളിൽ ജലവും ജലത്തിൽ തിരമാലകളും ഉള്ളതുപോലെ ഞാൻ എല്ലാററിലും സ്ഥിതിചെയ്യുകയും എല്ലാററിനേയും നിലനിർത്തുകയും ചെയ്യുന്നു. ജനനമരണങ്ങളുടെ ബന്ധനത്തിൽ നിന്ന് എൻെറ ഭക്തന്മാരെ ഞാൻ മോചിപ്പിക്കുന്നു. എല്ലാം എന്നിൽ അർപ്പിക്കുന്നവരുടെ രക്ഷാകേന്ദ്രമാണു ഞാൻ. ഞാൻ ഏകമാണെങ്കിലും പ്രകൃതിഗുണങ്ങളിൽകൂടി വിവിധ രൂപങ്ങൾ അവലംബിക്കുകയും ജഗത്തിൻെറ ജീവനായി അധിവസിക്കുകയും ചെയ്യുന്നു. സൂര്യൻ സമുദ്രത്തിലും സരസ്സിലും ഒരേ രീതിയിൽ പ്രതിഫലിക്കുന്നതുപോലെ ബ്രഹ്മദേവനുൾപ്പെടെയുള്ള എല്ലാ ജീവജാലങ്ങളുടേയും സുഹൃത്താണ് ഞാൻ. അല്ലയോ പാണ്ഡവ, ഞാൻ പ്രപഞ്ചത്തിലെ പ്രാണശക്തിയുടെ ഉറവിടമാണ്. സൃഷ്ടിയുടേയും സംഹാരത്തിൻേറയും മൂലകാരണവും ഞാനാണ്. ബീജം വൃക്ഷമായി വളരുകയും അതു നശിക്കുമ്പോൾ വീണ്ടും ബീജത്തിൽ ഒതുങ്ങുകയും ചെയ്യുന്നു. അതുപോലെ വിശ്വം എൻെറ ഇച്ഛയനുസരിച്ച് സൃഷ്ടിക്കപ്പെടുകയും സംഹരിക്കപ്പെടുകയും ചെയ്യുന്നു. അപ്രകടിതമായ ആഗ്രഹങ്ങളുടെ കാതലായ, തെറുത്തുകെട്ടിയ ഈ ഇച്ഛ, പ്രപഞ്ചത്തിൻെറ ബീജമാണ്. ഇത് കല്പാന്ത്യത്തിൽ അതിൻെറ മൂലസ്ഥാനമായ എന്നിലേക്ക് തിരിച്ചു ചേരുന്നു. അപ്പോൾ നാമവും രൂപവും ഉള്ള എല്ലാം ഇല്ലാതാകുന്നു. എല്ലാ വർഗ്ഗങ്ങളും വ്യക്തികളും തിരോധാനം ചെയ്യുന്നു. എല്ലാ വ്യത്യാസങ്ങളും അവസാനിക്കുന്നു. നഭോമണ്ഡലം ശൂന്യമാകുമ്പോൾ സങ്കൽപത്തിൽ കൂടി പുനഃസൃഷ്ടി നടത്താൻ ചുമതലപ്പെട്ട അനശ്വരരായ എല്ലാ ദേവന്മാരുടേയും ആവാസസ്ഥാനം ഞാനായിത്തീരുന്നു.

തപാമ്യഹമഹം വർഷം
നിഗൃഹ്ണാമ്യുത്സൃജാമി ച
അമൃതം ചൈവ മൃത്യുശ്ച
സദസച്ചാഹമർജ്ജുന. 19

*ഹേ അർജ്ജുന! തേജോരൂപം കൈക്കൊണ്ട് ജഗത്തിനു ചൂടു നൽകുന്നതു ഞാൻ തന്നെ. മേഘമായി വർഷിക്കുന്നതും വർഷത്തെ നിരോധിക്കുന്നതും ഞാൻ തന്നെ. അമൃതവും മൃത്യുവും സത്തും അസത്തും ഞാൻ തന്നെയാകുന്നു.*

ഞാൻ സൂര്യനായി കിരണങ്ങളെ പ്രസരിപ്പിക്കുമ്പോൾ വിശ്വം വററി വരളുന്നു. ഇന്ദ്രനായി മഴ പെയ്യിക്കുമ്പോൾ അതു കുളിർന്നു തളിർക്കുന്നു. അഗ്നി വിറകിനെ ആഹരിക്കുമ്പോൾ വിറക് അഗ്നിയായിത്തീരുന്നു. അങ്ങനെ മരിച്ച വിറകും കൊന്ന അഗ്നിയും സത്യത്തിൽ എൻെറ സ്വരൂപങ്ങൾ തന്നെയാണ്. ലോകത്തുള്ള മൃത്യുവശഗമായ

തെല്ലാം എൻെറ രൂപങ്ങൾ തന്നെയാണ്. അമർത്ത്യമായതെല്ലാം എൻെറ പൊരുൾ മാത്രമാണ്. അതിവിസ്തരമല്ലാതെ ചുരുക്കിപ്പറഞ്ഞാൽ പ്രകടിതമായതും അപ്രകടിതമായതും ഞാൻ തന്നെയാണ്. ആകയാൽ അർജ്ജുന, എൻെറ സാന്നിദ്ധ്യം ഇല്ലാത്ത ഏതെങ്കിലും ഇടമുണ്ടോ? ജീവജാലങ്ങൾ ദൗർഭാഗ്യംകൊണ്ട് എന്നെ കാണാതിരിക്കുന്നത് അനുകമ്പാർഹമാണ്. ഞാൻ എല്ലാററിൻേറയും അകത്തും പുറത്തും നിറഞ്ഞിരിക്കുന്നു. പ്രപഞ്ചം മുഴുവനും എൻെറ രൂപത്തിൽ വാർത്തെടുത്തിരിക്കുന്നു. എന്നിട്ടും എന്നെ കാണാൻ കഴിയില്ലെന്നു പറയുന്ന ഇവരുടെ വിധിവിഹിതം, വെള്ളമില്ലാതെ തിരമാല വരണ്ടു പോകുന്നെന്നും വിളക്കില്ലാത്തതുകൊണ്ട് സൂര്യനെ കാണാൻ കഴിയില്ലെന്നും പറയുന്നതുപോലെയാണ്. വിധി എത്രമാത്രം ക്രൂരമായിട്ടാണ് ഇവരോടു പെരുമാറുന്നത്. ഇതെത്ര വിചിത്രമായിരിക്കുന്നു. അമൃതിൻെറ കിണററിലേക്കു വീണ ഒരുവൻ അതിൽനിന്നു കരകയറാൻ ശ്രമിക്കുന്നത് അവൻെറ ദൗർഭാഗ്യംകൊണ്ടു മാത്രമാണ്. ആഹാരം തേടി നടക്കുന്ന ഒരന്ധൻ സ്പർശമണിയിന്മേൽ തട്ടിമറിഞ്ഞു വീഴുമ്പോൾ അവൻെറ അന്ധതകൊണ്ട് അതിനെ തൊഴിച്ചകററുന്നു. യഥാർത്ഥ ജ്ഞാനം ഉപേക്ഷിക്കുന്നവരുടെ സ്ഥിതി ഇപ്രകാരമാണ്. വിജ്ഞാനമില്ലാതെ പ്രവർത്തിക്കുന്ന എല്ലാ പ്രവൃത്തികളും വ്യർത്ഥമാണ്. ഗരുഡൻെറ ചിറക് അന്ധനായ ഒരുവന് ലഭിച്ചിട്ട് എന്താണ് പ്രയോജനം? അതുപോലെ സൽപ്രവൃത്തികളാണെങ്കിൽ പോലും അവ ഉൾക്കാഴ്ചയും ജ്ഞാനവും ഇല്ലാതെ പ്രവർത്തിക്കാൻ ഇടയായാൽ നിരർത്ഥകമായ നഷ്ടപ്രയത്നങ്ങളായിത്തീരും.

ത്രൈവിദ്യാ മാം സോമപാഃ പൂതപാപാഃ
യജ്ഞൈരിഷ്ട്വാ സ്വർഗ്ഗതിം പ്രാർത്ഥയന്തേ
തേ പുണ്യമാസാദ്യ സുരേന്ദ്രലോകം
അശ്നന്തി ദിവ്യാൻ ദിവി ദേവഭോഗാൻ. 20

*ഋക്ക്, യജുസ്സ്, സാമം എന്ന മൂന്നു വേദങ്ങളെ അറിയുന്നവർ വേദത്രയവിഹിതങ്ങളായ യജ്ഞങ്ങളെക്കൊണ്ട് എന്നെ പൂജിച്ചിട്ട് യജ്ഞശേഷമുള്ള സോമത്തെ പാനംചെയ്ത് ഇഹലോകപാപങ്ങൾ ക്ഷയിപ്പിച്ച് സ്വർഗ്ഗപ്രാപ്തിക്കായി പ്രാർത്ഥിക്കുന്നു. അവർ പുണ്യഫലമായ സ്വർഗ്ഗലോകത്തെ പ്രാപിച്ച് അവിടെ ഉന്നതമായ ദേവഭോഗങ്ങളെ അനുഭവിക്കുന്നു.*

അല്ലയോ അർജ്ജുന, വേദപണ്ഡിതന്മാർ ജീവിതത്തിൻെറ ഓരോ കാലഘട്ടത്തിലും ചെയ്യേണ്ട വിഹിതകർമ്മങ്ങൾ ആചരിച്ച് ആചാരക്രമങ്ങളുടെ ആചരണത്തിനു മാതൃകയായിത്തീരുന്നു. അവർ അനായാസമായി യജ്ഞങ്ങൾ ചെയ്യുമ്പോൾ വേദങ്ങൾ സശിരഃകമ്പം അത് അംഗീകരിക്കുകയും, ആചാരസംഹിതതന്നെ യാഗഫലവുമായി അവരുടെ മുമ്പാകെ വന്നു നിൽക്കുകയും ചെയ്യുന്നു. സോമരസം

പാനംചെയ്യുന്ന, ആത്മാർപ്പണം ചെയ്തിട്ടുള്ള ഈ യാജകർ യജ്ഞത്തിൻെറ അവതാരങ്ങളായിത്തീർന്നിരിക്കുന്നു. എന്നാൽ പുണ്യമാണെന്നു തെററിദ്ധരിച്ച് അവർ നേടിയെടുക്കുന്നത് പാപമാണ്. എന്തുകൊണ്ടെന്നാൽ, മൂന്നു വേദങ്ങളും പഠിച്ച് നൂറുകണക്കിനു യജ്ഞങ്ങൾ നടത്തിയിട്ടുള്ള ഇവർ, എല്ലാ യജ്ഞങ്ങളുടേയും ലക്ഷ്യമായ എന്നെ വിസ്മരിച്ചിട്ട് സ്വർഗ്ഗത്തെ കൂടുതൽ ഇഷ്ടപ്പെടുന്നു. കല്പതരുവിൻെറ കീഴിലിരിക്കുന്ന ഒരുവൻ ഭാണ്ഡം തയ്യാറാക്കി ഭിക്ഷയാചിക്കാൻ പോകുന്നതുപോലെയാണിത്. നൂറു യജ്ഞങ്ങൾ ചെയ്ത് എന്നെ ആരാധിച്ചുകൊണ്ട് അവർ ആഗ്രഹിക്കുന്നത് സ്വർഗ്ഗീയ സുഖങ്ങളെയാണ്. തന്മൂലം അവർ യഥാർത്ഥത്തിൽ സ്വരൂപിക്കുന്നത് പുണ്യത്തേക്കാൾ പാപത്തെയല്ലെ? ആകയാൽ എന്നെക്കൂടാതെ സ്വർഗ്ഗീയസുഖം കൈവരിക്കുകയെന്നുള്ളത് അജ്ഞന്മാരുടെ പുണ്യാത്മക പ്രവർത്തനങ്ങളുടെ വഴിയാണ്. എന്നാൽ വിജ്ഞാനികൾ അതിനെ കഷ്ടപ്പാടിൻേറയും നാശത്തിൻേറയും വഴിയായിട്ടാണ് കാണുന്നത്. നരകവുമായി തുലനം ചെയ്തുനോക്കുമ്പോൾ സ്വർഗ്ഗം ആനന്ദത്തിൻെറ ആസ്ഥാനമായി തോന്നിയേക്കാം. എന്നാൽ കുററമററ ശാശ്വതമായ പരമാനന്ദത്തെ എൻെറ ദിവ്യമായ പൊരുൾ മാത്രമാണ് നൽകുന്നത്. എൻെറ പരമാനന്ദഗേഹത്തിലേക്കുള്ള യാത്രാമദ്ധ്യേ രണ്ട് ഉപമാർഗ്ഗങ്ങൾ കാണാം. ഇതു കൊള്ളക്കാർ വസിക്കുന്നതും തെററിദ്ധരിപ്പിക്കുന്നതുമായ വഴികളാണ്. ഇതിൽ ഒന്നു സ്വർഗ്ഗത്തിലേക്കും മറേറതു നരകത്തിലേക്കും നയിക്കുന്നു. സ്വർഗത്തിലേക്ക് ആരോഹണം ചെയ്യുന്നത് പുണ്യമാണെന്നു തെററിദ്ധരിക്കുന്ന പാപത്തിൻെറ വഴിയിൽ കൂടിയാണ്. നരകത്തിലേക്കു പതിക്കുന്നത് ശുദ്ധമായ പാപത്തിൻെറമാത്രം വഴിയിൽ കൂടിയാണ്. എന്നാൽ യഥാർത്ഥമായ പുണ്യത്തിൻെറ വഴിയിൽകൂടി മാത്രമേ ഒരുവൻെറ ആത്മാവിന് എന്നെ പ്രാപിക്കാൻ സാദ്ധ്യമാവുകയുള്ളു. അല്ലയോ അർജ്ജുന, എല്ലാ ജീവികളും എന്നിൽതന്നെ രൂഢമൂലമായി വസിക്കുമ്പോൾ എൻെറ ദിവ്യസ്വരൂപത്തിൽനിന്നും തെററിമാറിപ്പോകത്തക്ക വണ്ണമുള്ള പ്രവർത്തനങ്ങളെ പുണ്യകരങ്ങളാണെന്നു പറഞ്ഞ് പ്രശംസിക്കുന്ന പ്രവണത എത്രമാത്രം ജുഗുപ്സാവഹമാണ്? അപ്രകാരം പ്രശംസ ചൊരിയുന്ന ജിഹ്വ എന്തുകൊണ്ട് അടർന്നു വീഴുന്നില്ല?

അതെല്ലാം പോകട്ടെ. നമുക്കു പ്രധാന പ്രശ്നത്തിലേക്കു തിരിയാം. യജ്ഞങ്ങൾ നടത്തി എന്നെ ആരാധിക്കുന്ന ഈ യാജകർ സ്വർഗീയസുഖത്തെ തേടുന്നവരാണ്. ഈ അനുഷ്ഠാനങ്ങൾവഴി അവർക്കു ലഭിക്കുന്ന പുണ്യം യഥാർത്ഥത്തിൽ പാപമാണ്. തന്മൂലം എന്നെ പ്രാപിക്കാൻ കഴിയാതെ അവർ സ്വർഗ്ഗത്തിലെത്തിച്ചേരുന്നു. അവിടെ അമരത്വമാണ് അവരുടെ സിംഹാസനം. അവർ ഐരാവതമെന്ന നാൽക്കൊമ്പനാനപ്പുറത്തു കയറി അമരാവതിയെന്ന ദേവരാജധാനിയിൽ വിഹരിക്കുന്നു. അഷ്ടസിദ്ധികളുടെ ഭണ്ഡാരം അവരുടെ മുന്നിൽ തുറക്കപ്പെടുന്നു. അമൃതകുംഭങ്ങൾ അവർക്ക്

യഥേഷ്ടം ലഭിക്കുന്നു. ദേവതമാർ അവരെ സേവിക്കാൻ തയ്യാറായി നിൽക്കുന്നു. വീഥികളിലെല്ലാം സ്പർശമണികൾ പാകിയിരിക്കുന്നു. ഉദ്യാനങ്ങളിലെല്ലാം വളർന്നുനിൽക്കുന്നത് കല്പതരുക്കളാണ്. ആലകളിലെല്ലാം കാമധേനുക്കളുടെ കൂട്ടമാണ്. കാമധേനുവും കല്പകതരുവും സ്പർശമണിയും അവരുടെ ഏതാഗ്രഹങ്ങളും സാധിച്ചുകൊടുക്കുന്നതിനു പ്രാപ്തിയുള്ളവയാണ്. അവിടെ ഗന്ധർവന്മാർ ഗാനങ്ങൾ ആലപിക്കുന്നു. രംഭ തുടങ്ങിയ ദേവനർത്തകികൾ നൃത്തംവെയ്ക്കുന്നു. ഉർവശിയുടെ നേതൃത്വത്തിൽ അപ്സരസ്ത്രീകൾ അവരെ ആനന്ദിപ്പിക്കുന്നു. കാമദേവൻ അവരുടെ കിടപ്പറയിൽ ഉപചാരപൂർവം കാത്തുനിൽക്കുന്നു. താരാനാഥൻ വെള്ളം തളിക്കുന്നു. വായുവേഗത്തിലുള്ള സന്ദേശവാഹകർ ആജ്ഞ നിർവഹിക്കാൻ കാതോർത്തു നിൽക്കുന്നു. ദേവഗുരുവായ ബൃഹസ്പതിയുടെ നേതൃത്വത്തിലുള്ള പൂജാരിവൃന്ദങ്ങൾ മന്ത്രങ്ങൾ ഉരുവിട്ട് അനുഗ്രഹങ്ങൾ ചൊരിയുന്നു. സുരഗണങ്ങൾ സ്തുതിപാഠകരായി പ്രശംസാർപ്പണം നടത്തുന്നു. കോപ്പണിയിച്ച് അലങ്കരിച്ച ഉച്ചൈശ്രവസ്സിനോടൊപ്പം അശ്വാരൂഢരായ ഭൂമിയിലെ രാജാക്കന്മാർ അവരെ എപ്പോഴും അകമ്പടി സേവിക്കുന്നു. എന്തിനേറെ പറയുന്നു. അവരുടെ പുണ്യസഞ്ചയം നിലനിൽക്കുന്നിടത്തോളം അവർ ഇന്ദ്രനെപ്പോലെ എല്ലാ സുഖങ്ങളും അനുഭവിക്കുന്നു.

തേ തം ഭുക്ത്വാ സ്വർഗ്ഗലോകം വിശാലം
ക്ഷീണേ പുണ്യേ മർത്ത്യലോകം വിശന്തി
ഏവം ത്രയീധർമ്മമനുപ്രപന്നാഃ
ഗതാഗതം കാമകാമാ ലഭന്തേ. 21

*അവർ സുഖസമൃദ്ധമായ സ്വർഗ്ഗലോകത്തെ അനുഭവിച്ച് പുണ്യംനശിച്ചതിന്റെ ശേഷം മനുഷ്യലോകത്തിലേക്കു തിരിച്ചുവരുന്നു. പിന്നെയും ഇങ്ങനെതന്നെ വേദത്രയവിഹിതമായ കർമ്മത്തെ അനുസരിച്ചവരായി ഭോഗത്തെ ഇച്ഛിക്കുന്നവരായിട്ട് ജനനമരണത്തെ പ്രാപിക്കുന്നു.*

പുണ്യം ക്ഷയിച്ചുകഴിഞ്ഞാലുടനെ അവരുടെ സ്വർഗ്ഗീയാനന്ദം അവസാനിക്കുകയും അവർ മർത്ത്യലോകത്തേക്കു തിരിച്ചുവരുകയും ചെയ്യുന്നു. ഒരു വേശ്യയ്ക്കുവേണ്ടി അവസാനത്തെ പൈസവരെ ദുർവ്യയംചെയ്തുകഴിഞ്ഞ ഒരുവനെ പിന്നീട് അവളുടെ വാതിലിൽ മുട്ടുന്നതിനു പോലും അവൾ അനുവദിക്കുകയില്ല. ഈ യാജകന്മാരുടെ അവസ്ഥ അത്രത്തോളം അനുകമ്പാർഹമാണ്. അങ്ങനെ സ്വർഗ്ഗ സുഖത്തിനുവേണ്ടി അത്യാസക്തി കാണിച്ചവർക്ക് ശാശ്വതസുഖമായ എന്നെ നഷ്ടപ്പെട്ടിരിക്കുന്നു. അമർത്ത്യലോകത്തിലേക്കുള്ള അവരുടെ ആരോഹണം നിഷ്ഫലമായിരിക്കുന്നു. അവസാനം അവർ മർത്ത്യലോകത്തേക്കു മടങ്ങിപ്പോകാൻ ഇടയായിരിക്കുന്നു. ചലവും

അഴുക്കുംനിറഞ്ഞ അമ്മയുടെ ഗർഭപാത്രത്തിൽ ഒൻപതുമാസം കിടന്നു പരുവപ്പെട്ടു ജനിച്ച്, ജനനമരണങ്ങളുടെ ചക്രത്തിൽപെട്ട് വീണ്ടും വീണ്ടും കറങ്ങാനിടയാകുന്നത് ദുഃഖകരവും ആയാസകരവുമായ ഒരു വസ്തുതയാണ്. ഉറക്കത്തിൽ കണ്ട സ്വപ്നത്തിൽ നിധിയുടെ ഉടമസ്ഥനായവന് ഉണർന്നപ്പോൾ അതു നഷ്ടപ്പെട്ടതുപോലെയാണ്, സ്വർഗ്ഗസുഖങ്ങൾ തേടിപ്പോയ ഈ യാജകരുടെ സ്ഥിതി. വേദ പാരംഗതരായവർപോലും എന്നെ അറിയാതെ ജീവിക്കാനിടയായാൽ അവരുടെ ജീവിതം അകത്ത് അരിയില്ലാത്ത ഉമിപോലെ പൊള്ളയും വ്യർത്ഥവുമാണ്. ആകയാൽ മൂന്നു വേദങ്ങളിലും നിർദ്ദേശിക്കുന്ന ഈ ആരാധനാകർമ്മങ്ങൾ എന്നെ കൂടാതെ നിശ്ശേഷം വ്യർത്ഥമാണെന്നറിഞ്ഞാലും. എന്നെയല്ലാതെ മറ്റൊന്നും നിനക്ക് അറിയാൻ പാടില്ലെങ്കിൽപോലും നിനക്കു ശാശ്വതമായ ആനന്ദം അനുഭവിക്കാൻ കഴിയും.

അനന്യാശ്ചിന്തയന്തോ മാം
യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം
യോഗക്ഷേമം വഹാമ്യഹം. 22

*ആരൊക്കെയാണോ അല്പംപോലും അന്യമനസ്കരാകാതെ പരമാത്മാവായ എന്നെത്തന്നെ സ്മരിച്ച് ഇടവിടാതെ ഭജിക്കുന്നത്, ആ ഏകാന്തഭക്തന്മാരുടെ ലൗകികവും ആദ്ധ്യാത്മികവുമായ എല്ലാ ക്ഷേമവും ഞാൻ കാത്തുസൂക്ഷിക്കുന്നു.*

ഒരു ഗർഭസ്ഥശിശു യാതൊരു പ്രയത്നവുംകൂടാതെ ഗർഭപാത്രത്തിൽ സ്ഥിതിചെയ്യുന്നതുപോലെ, ഹൃദയവും മനസ്സും പൂർണ്ണമായും എന്നിൽ സമർപ്പിച്ചു ജീവിക്കുന്ന ആളുകളുണ്ട്. അവർക്ക് എന്നെക്കാൾ പ്രിയങ്കരമായി മറ്റൊന്നുമില്ല. അവർ അവരുടെ ജീവിതംമുഴുവനും എനിക്ക് സമർപ്പിച്ചിരിക്കുകയാണ്. എന്നെ മാത്രം പ്രേമിക്കുകയും ഏകാഗ്രമായ ഭക്തിയോടുകൂടി എന്നെ എപ്പോഴും സ്മരിക്കുകയുംചെയ്യുന്ന അവരുടെ വിനീത ദാസനാണു ഞാൻ. എന്നെ ഉപാസിക്കുന്ന അവരെ സ്വമനസ്സാലെ ഞാൻ സേവിക്കുന്നു. അവർ എന്റെ പൊരുളിനോട് ഐക്യംപ്രാപിക്കുകയും എന്നോടുള്ള ഭക്തിമാർഗ്ഗത്തിൽ ജീവിക്കുകയും ചെയ്യുന്ന നിമിഷംമുതൽ അവരുടെ ക്ലേശവും ആധിയും എന്റേതായിത്തീരുന്നു. ഒരു തള്ളപ്പക്ഷി ചിറകു മുളയ്ക്കാത്ത തന്റെ കുഞ്ഞുങ്ങൾക്കുവേണ്ടി ജീവിക്കുന്നതുപോലെ അവരുടെ കർത്തവ്യവും ചുമതലയും എന്റെ കർത്തവ്യവും ചുമതലയുമായിത്തീരുന്നു. ഒരമ്മ തന്റെ സുഖസൗകര്യങ്ങളെ അവഗണിച്ചുപോലും തന്റെ കുഞ്ഞുങ്ങൾക്കുവേണ്ടി പ്രയത്നിക്കുന്നതുപോലെ എന്നിൽ ജീവിതം അർപ്പിച്ചിട്ടുള്ളവർക്കു വേണ്ടതെല്ലാം ഞാൻ ചെയ്തുകൊടുക്കുന്നു. ഞാനുമായി താദാത്മ്യം പ്രാപിക്കണമെന്ന്

ആഗ്രഹിക്കുന്നവരുടെ ആഗ്രഹം തൃപ്തികരമായി ഞാൻ നിറവേററിക്കൊടുക്കുന്നു. എന്നെ സേവിക്കണമെന്ന് ആഗ്രഹിക്കുന്നവരെ ഞാൻ ദിവ്യവും കരുണാമസൃണവുമായ സ്നേഹം നൽകി അനുഗ്രഹിക്കുന്നു. ഇപ്രകാരം അവരുടെ ആഗ്രഹങ്ങളെല്ലാം ഞാൻ നിറവേററിക്കൊടുക്കുകയും അവർക്കുള്ളതിനെയെല്ലാം പരിത്രാണംചെയ്യുകയും ചെയ്യുന്നു. എന്നെ ശരണം പ്രാപിച്ചിട്ടുള്ളവരുടെ ക്ഷേമം കാത്തുസൂക്ഷിക്കുന്നത് എനിക്ക് പ്രത്യേകം താൽപര്യമുള്ള കാര്യമാണ്.

യേ$f$പ്യന്യദേവതാ ഭക്താ
യജന്തേ ശ്രദ്ധയാന്വിതാഃ
തേ $f$പി മാമേവ കൗന്തേയ
യജന്ത്യവിധിപൂർവ്വകം. 23

*അല്ലയോ അർജ്ജുന, ഏതേതു ഭക്തന്മാരാണോ ശ്രദ്ധയോടുകൂടിയവരായി ഇന്ദ്രാദിദേവന്മാരെ ആരാധിക്കുന്നത്, അവരും മോക്ഷത്തെ പ്രാപിക്കുന്നതായ വിധിപ്രകാരമല്ലാതെ, എന്നെത്തന്നെയാണ് ആരാധിക്കുന്നത്.*

എൻെറ സർവ്വഗമായ സ്വഭാവം മനസ്സിലാക്കാതെ അഗ്നി, ഇന്ദ്രൻ, ചന്ദ്രൻ, സൂര്യൻ തുടങ്ങിയ ദേവന്മാരെ തങ്ങളുടെ പാരമ്പര്യാചാരങ്ങൾ അനുസരിച്ച് യജിക്കുന്ന മററു കൂട്ടരുണ്ട്. ഞാൻ മുഴുവൻ പ്രപഞ്ചവും ആയതുകൊണ്ട് അവരുടെ ഉപാസന എന്നിൽതന്നെ വന്നുചേരുമെങ്കിലും അവരുടെ വഴി യോഗ്യമായിട്ടുള്ളതല്ല. അതു തെററായ വഴിയാണ്. ഒരു വൃക്ഷത്തിൻെറ ശാഖകളും ഇലകളും ഒരേ ബീജത്തിൽ നിന്ന് ഉത്ഭവിച്ചതാണെങ്കിലും വൃക്ഷത്തിനാവശ്യമായ വെള്ളം വലിച്ചെടുക്കുന്നതു വേരുകളായതുകൊണ്ട് വേരുകളെയല്ലേ നനയ്ക്കേണ്ടത്? പത്ത് ഇന്ദ്രിയങ്ങളും ഒരേ ശരീരത്തിൻെറ വകയാണെങ്കിലും അതിൽകൂടിയുള്ള അനുഭൂതി ആസ്വദിക്കുന്നത് ഒരാൾ മാത്രമാണ്. പാചകംചെയ്ത ഭക്ഷണം ആരെങ്കിലും തൻെറ ശ്രവണപുടങ്ങളിൽ തള്ളിക്കയററുമോ? പരിമളം പരത്തുന്ന പുഷ്പങ്ങൾ കർണ്ണപുടങ്ങളിൽ കെട്ടിത്തൂക്കുമോ? ഭക്ഷണം നാക്കുകൊണ്ടു രുചിച്ചറിയേണ്ടതുപോലെ, സുഗന്ധം നാസികകൊണ്ടു മണത്തറിയേണ്ടതുപോലെ, എന്നെ ഞാനായിത്തന്നെ എൻെറ യഥാർത്ഥസ്വരൂപത്തിലാണ് ഉപാസിക്കേണ്ടത്. എന്നെ അറിയാതെ നടത്തുന്ന ആരാധന നിഷ്ഫലവും നിരർത്ഥകവുമാണ്. ആകയാൽ എല്ലാ കർമ്മങ്ങളും വ്യക്തമായ ദർശനത്തോടുകൂടിയാണ് ചെയ്യേണ്ടത്. ഈ ദർശനം എല്ലായ്പോഴും നിർമ്മലവും നിഷ്കളങ്കവും ആയിരിക്കണംതാനും.

അഹം ഹി സർവ്വയജ്ഞാനാം
ഭോക്താ ച പ്രഭുരേവ ച
ന തു മാമഭിജാനന്തി
തത്ത്വേനാതശ്ച്യവന്തി തേ. 24

*സകല യജ്ഞങ്ങളുടേയും സ്വീകർത്താവും ഫലദാതാവും ഞാൻ തന്നെയാകുന്നു. അങ്ങനെയിരിക്കുന്ന എന്നെ യഥാർത്ഥമായി അവർ അറിയുന്നില്ല. അതുനിമിത്തം എന്നെ പ്രാപിക്കാതെ സംസാര സാഗരത്തിലേക്ക് അവർ വീണ്ടും വീണ്ടും വഴുതി വീഴാനിടയാകുന്നു.*

മററു ദേവതകൾക്കർപ്പിക്കുന്ന എല്ലാ വിധത്തിലുമുള്ള യജ്ഞാർപ്പണങ്ങൾ മററാരിലും എത്താതെ പരമസ്വീകർത്താവായ എന്നിൽമാത്രമാണ് വന്നുചേരുന്നതെന്ന് നല്ലതുപോലെ മനസ്സിലാക്കുക. എല്ലാ യജ്ഞങ്ങളുടേയും ആരംഭവും അവസാനവും ഞാൻ തന്നെയാണ്. എന്നിട്ടും വിവേകശൂന്യരായ ആളുകൾ എന്നെ വിസ്മരിച്ചിട്ട് മററു ദേവന്മാരെ ഉപാസിക്കുന്നു. ഗംഗയിലെ പരിശുദ്ധജലം ദേവന്മാർക്കും പിതൃക്കൾക്കുമായി തർപ്പണംചെയ്യുന്നുവെന്ന സങ്കൽപത്തോടെ ഗംഗയിലേക്കുതന്നെയല്ലെ വീണ്ടും ഒഴിക്കുന്നത്? അതുപോലെ എനിക്കുള്ളത് എനിക്കു തന്നെ അവർ നൽകുകയാണെങ്കിലും അതു വിവിധ രീതിയിലുള്ള വിശ്വാസത്തിൽകൂടിയാണ്. തന്മൂലം, അല്ലയോ അർജ്ജുന, അവർ എന്നെ പ്രാപിക്കുന്നതേയില്ല. അവർ വിശ്വാസം അർപ്പിച്ചിട്ടുള്ള ദേവന്മാരുടെ അടുത്തെത്തിച്ചേരുന്നു.

യാന്തി ദേവവ്രതാ ദേവാൻ
പിതൄൻ യാന്തി പിതൃവ്രതാഃ
ഭൂതാനി യാന്തി ഭൂതേജ്യാ
യാന്തി മദ്യാജിനോ *f*പി മാം 25

*ദേവതകളെ ഉദ്ദേശിച്ച് വ്രതാനുഷ്ഠാനം നടത്തുന്നവർ ദേവന്മാരെ പ്രാപിക്കുന്നു. പിതൃക്കളെ ഉദ്ദേശിച്ച് വ്രതങ്ങളെ അനുഷ്ഠിക്കുന്നവർ പിതൃക്കളേയും വിനായകാദി ഭൂതങ്ങളെ പൂജിക്കുന്നവർ ഭൂതങ്ങളേയും പ്രാപിക്കുന്നു. എന്നാൽ അക്ഷയനായും പരമാനന്ദസ്വരൂപനായുമിരിക്കുന്ന എന്നെ പൂജിക്കുന്നവർ എന്നെ പ്രാപിക്കുന്നു.*

മനസ്സുകൊണ്ടും വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും സമർപ്പണം നടത്തി ഓരോ ദേവന്മാരെ ഉപാസിക്കുന്നവർ മരണശേഷം അതതു ദേവന്മാരുമായി ഐക്യം പ്രാപിക്കുന്നു. പിതൃക്കൾക്കുവേണ്ടി വിശ്വാസപൂർവം അനുഷ്ഠാനങ്ങൾ നടത്തുന്നവരും മരണശേഷം അതതു പിതൃക്കളുടെ അവസ്ഥയിൽ എത്തിച്ചേരുന്നു. ഐന്ദ്രജാലികമായ വശീകരണശക്തി ലഭിക്കണമെന്നുള്ള ആഗ്രഹത്തോടെ, ശ്രേഷ്ഠന്മാരായ ദേവന്മാരാണെന്നു കരുതി ഉപദേവന്മാരേയും പ്രേതാത്മാക്കളേയും ആരാധിക്കുന്നവർ ശരീരം നശിക്കുമ്പോൾ അക്കൂട്ടരുമായി ചേരുന്നു. ഇപ്രകാരം അവരുടെ പ്രവൃത്തികൾ അവരുടെ ആഗ്രഹങ്ങൾക്ക് അനുസൃതമായ ഫലം നൽകുന്നു. എൻെറ ഭക്തന്മാർ അവരുടെ നേത്രങ്ങൾ കൊണ്ടുതന്നെ എന്നെ കാണുകയും എന്നെപ്പറ്റിയുള്ള പ്രശംസകൾ കേൾക്കുകയും എന്നെത്തന്നെ മനസ്സിൽ ധ്യാനിക്കുകയും അവരുടെ നാവുകൾ എന്നെപ്പററിയുള്ള സ്തുതി

ഗീതങ്ങൾ പാടുകയും ചെയ്യുന്നു. അവർ എൻെറ മുന്നിൽ സാഷ്ടാംഗം പ്രണമിക്കുകയും എനിക്കുവേണ്ടി മാത്രം ദാനധർമ്മങ്ങൾ ചെയ്യുകയും ചെയ്യുന്നു. അവരുടെ ജ്ഞാനം എന്നിൽ കേന്ദ്രീകരിച്ചിരിക്കുന്നു. ബാഹ്യമായും ആഭ്യന്തരമായും അവർ എന്നിൽ സംതൃപ്തരാണ്. അവരുടെ സമ്പൂർണ്ണ ജീവിതം എന്നിൽ സമർപ്പിച്ചിരിക്കുന്നു. അവർക്കുള്ള അല്പമായ അഹന്ത എൻെറ ദിവ്യമായ മാഹാത്മ്യത്തിനെ കൊണ്ടാടുന്നതിനു വേണ്ടിയുള്ളതാണ്. ഈ ലോകത്തിൽ എന്തെങ്കിലും അവർ ആഗ്രഹിക്കുന്നുവെങ്കിൽ അത് എന്നെ അറിയണമെന്നു മാത്രമാണ്. അവരുടെ അത്യാസക്തി എന്നിലുള്ള അത്യാസക്തി മാത്രമാണ്. എന്നോടുള്ള സ്നേഹം അവരിൽ നിറഞ്ഞുതുളുമ്പുകയാണ്. ദിവ്യമായ മതിഭ്രമത്തിൻെറ ലഹരിയിൽപെട്ട് അവർ ലോകത്തെ വിസ്മരിക്കുന്നു. അവർ എന്തു ധർമ്മശാസ്ത്രങ്ങൾ പഠിച്ചാലും എന്തു മന്ത്രങ്ങൾ ഉരുവിട്ടാലും എന്തു കർമ്മങ്ങൾ ചെയ്താലും അതെല്ലാം എനിക്കുള്ള ഭക്തിപൂർവകമായ ദൈവാരാധനയാണ്. നിശ്ചയമായും മരണത്തിനു മുമ്പുതന്നെ അവർ ഞാനുമായി ഐക്യം പ്രാപിക്കുന്നു. അപ്പോൾപ്പിന്നെ മരണശേഷം അവർ വേറെ എവിടെയാണ് പോവുക?

ബാഹ്യമായ ആചാരക്രമങ്ങൾകൊണ്ട് എന്നെ പ്രാപിക്കുക അസാദ്ധ്യമാണ്. അല്ലയോ അർജ്ജുന, ഉദാരമായ ആത്മസമർപ്പണത്തിൽക്കൂടിയല്ലാതെ മറെറാരു വിധത്തിലും ആർക്കും എൻെറ ശാശ്വതസ്വരൂപത്തിൻെറ പരമാനന്ദം അനുഭവിക്കാൻ കഴിയുകയില്ല. എന്നെ അറിയുമെന്നു പറയുന്നവർ എന്നെപ്പറ്റി ഒന്നും അറിയുന്നില്ല. താൻ പരിപൂർണ്ണനാണെന്നു ഡംഭുകാണിക്കുന്നവൻ അപൂർണ്ണനാണ്. തനിക്ക് ആത്മസാക്ഷാത്കാരം ലഭിച്ചുവെന്നു പൊങ്ങച്ചം പറയുന്നവൻെറ വാക്കുകൾ പൊള്ളയാണ്. അതുപോലെ പരിത്യാഗം, തപോനിഷ്ഠ, ദാനധർമ്മം തുടങ്ങിയ തൻെറ യത്നങ്ങളെപ്പറ്റി അഭിമാനജനകമായി സംസാരിക്കുന്നവൻെറ സംസാരത്തിന് ഒരു പുല്ക്കൊടിയുടെ വിലപോലും കല്പിക്കാനില്ല. ആലോചിച്ചു നോക്കൂ.

വേദങ്ങളെക്കാൾ കൂടുതൽ വിജ്ഞാനം ഉൾക്കൊള്ളുന്ന വേറെ എന്തെങ്കിലുമുണ്ടോ? ശേഷനേക്കാൾ കൂടുതൽ വാചാലതയോടും വൈഭവത്തോടും വചിക്കുന്ന മററാരെങ്കിലുമുണ്ടോ? ആ ശേഷൻ പോലും എൻെറ ദിവ്യതല്പത്തിൻെറ കീഴിലേക്കു ചുരുങ്ങുകയാണ്. 'ഇതല്ല, ഇതല്ല' എന്നു പറഞ്ഞുകൊണ്ട് വേദങ്ങൾ പിൻവാങ്ങുകയാണ്. സനകാദിമുനികൾപോലും അന്ധാളിക്കുന്ന താപസവൃത്തിയിൽ ശൂലപാണിയോടൊപ്പം തല ഉയർത്തിപ്പിടിക്കാൻ കഴിവുള്ള ഏതെങ്കിലും തപോധനൻ ഉണ്ടോ? ആ പരമശിവൻകൂടി വിനയാന്വിതനായി എൻെറ പാദക്ഷാളനം നടത്തിയ പുണ്യജലം തൻെറ തലയിൽ തൂവുന്നു.

ലക്ഷ്മീദേവിയേക്കാൾ സമ്പന്നയായി ആരെങ്കിലുമുണ്ടോ? സമൃദ്ധിയുടേയും ഐശ്വര്യത്തിൻേറയും അദ്ഭുതശക്തിയുടേയും ദേവതമാർ അവളെ പരിചരിച്ച് അവളുടെ രമ്യഹർമ്മ്യത്തിൽ കഴിയുന്നു. അവൾ നിർമ്മിച്ച കളിവീടുകളാണ് ദേവന്മാരുടെ ഭവനങ്ങളെങ്കിൽ

അതിൽ വസിക്കുന്ന ഇന്ദ്രനും മററു ദേവന്മാരും അവരുടെ വെറും കളിക്കോപ്പുകളല്ലേ? അപ്രിയം ഉണ്ടാകുമ്പോൾ ലക്ഷ്മീദേവി ഈ കളിവീടുകളെ ഉടച്ചുകളഞ്ഞാൽ മഹിതനായ ഇന്ദ്രനും മററു ദേവന്മാരും ഭിക്ഷുക്കളായിത്തീരുകയില്ലെ? ഈ ദേവതമാർ വീക്ഷിക്കുന്ന വൃക്ഷങ്ങൾ ആഗ്രഹസിദ്ധി കൈവരുത്തുന്ന കല്പതരുക്കളായി മാറുന്നു. ഇപ്രകാരം ശക്തകളായ പരിചാരികമാരോടുകൂടിയ ലക്ഷ്മീദേവിക്കുപോലും ഇവിടെ ഉയർന്ന ബഹുമതി ലഭിക്കുന്നില്ല. അവളുടെ എല്ലാ അഹന്തയും ആഡംബരങ്ങളും ഉപേക്ഷിച്ച് ഹൃദയംഗമമായി എന്നെ സേവിക്കുമ്പോൾ മാത്രമേ, എൻെറ കാലുകൾ കഴുകുന്നതിനുള്ള ഭാഗ്യം അവൾക്കു സിദ്ധിക്കുന്നുള്ളു.

അതുകൊണ്ട്, അല്ലയോ അർജ്ജുന, സ്ഥാനമാനങ്ങൾ കൊണ്ടുള്ള അഹംഭാവം ഉപേക്ഷിക്കുക. ആത്മപ്രശംസയും ആഡംബരവും വലിച്ചെറിയുക. ജ്ഞാനിയാണെന്നുള്ള വൃഥാഭിമാനം കൈവിടുക. വിനയത്തോടെ എല്ലാവരേയും വണങ്ങുക. വിശ്വത്തിൻെറ മുന്നിൽ വിനയാന്വിതനാകുമ്പോൾ നീ എന്നോടു കൂടുതൽ അടുക്കുന്നു. സഹസ്രകിരണൻെറ മുന്നിൽ താരാനാഥൻ വിളറിവെളുക്കുമ്പോൾ മിന്നാമിനുങ്ങ് അതിൻെറ ഇററു വെളിച്ചം കാട്ടി ഞെളിയുന്ന തെങ്ങനെയാണ്? ലക്ഷ്മീദേവിയുടെ ഔന്നത്യമോ, മഹേശ്വരൻെറ കഠിനതപോനിഷ്ഠയോ, നിസ്സാരതയിലേക്കു മങ്ങിമറയുമ്പോൾ സാധാരണക്കാരനായ ഒരു മർത്ത്യൻ എങ്ങനെയാണ് എൻെറ സാമ്രാജ്യത്തിലേക്ക് പ്രവേശിക്കുക? ആകയാൽ ദേഹാഭിമാനം ഉപേക്ഷിച്ച്, നിരർത്ഥകമായ ധനപ്രമത്തതയെ വലിച്ചെറിഞ്ഞ്, മായാമോഹത്തിൻെറ വലയത്തിൽനിന്നു മോചിതനായി, സമ്പൂർണ്ണമായി എന്നെ ശരണം പ്രാപിക്കുന്നവന് മാത്രമേ ഞാനുമായി താദാത്മ്യം പ്രാപിക്കുന്നതിന് അർഹതയുള്ളുവെന്ന് മനസ്സിലാക്കിയാലും.

പത്രം പുഷ്പം ഫലം തോയം
യോ മേ ഭക്ത്യാ പ്രയച്ഛതി
തദഹം ഭക്ത്യുപഹൃത -
മശ്നാമി പ്രയതാത്മന. 26

*ആരാണോ ശുദ്ധചിത്തനായി നിഷ്കാമമായ ഭക്തിയോടെ എനിക്ക് ഇലയോ പൂവോ കായോ ജലമോ അർപ്പിക്കുന്നത്, ആ പത്രപുഷ്പാദിയെ ഞാൻ സന്തോഷപൂർവം സ്വീകരിക്കുന്നു.*

എൻെറ ഒരു ഭക്തൻ നിസ്സീമമായ ആനന്ദത്തോടും സ്നേഹത്തോടുംകൂടി ഏതെങ്കിലും വൃക്ഷത്തിൻെറ ഫലം എനിക്ക് ഉപഹാരമായി നൽകുമ്പോൾ ഞാൻ അതു രണ്ടു കയ്യുംനീട്ടി സ്വീകരിച്ച് അതിൻെറ ഞെട്ടുപോലും കളയാതെ ആദരവോടെ ആഹരിക്കുന്നു. പ്രേമത്തിൻേറയും ഭക്തിയുടേയും ചിഹ്നമായി ഒരു പുഷ്പമാണ് അവൻ തരുന്നതെങ്കിൽ അതു വാസനിക്കാനുള്ളതാണെങ്കിലും ഞാൻ

വായിലിട്ട് ആസ്വദിക്കുന്നു. എന്തിനു പുഷ്പത്തിന്റെ കാര്യം പറയുന്നു. ഏതെങ്കിലും ഒരു വൃക്ഷത്തിന്റെ ഉണങ്ങിയതോ പച്ചയോ ആയ ഇലയായാൽ പോലും, അഗാധമായ പ്രേമവായ്പോടെ എനിക്കു നൽകിയാൽ അത് വിശക്കുന്ന ഒരുവൻ ആർത്തിയോടെ അകത്താക്കുന്ന അമൃതുപോലെ സന്തോഷത്തോടെ ഞാൻ കഴിക്കുന്നു. എന്നാൽ ഏതെങ്കിലും കാരണവശാൽ ഒരിലപോലും ലഭ്യമായില്ലെങ്കിൽ, അല്പം ജലം ലഭിക്കുന്നതിന് ഒരു പ്രയാസവും ഉണ്ടായിരിക്കുകയില്ലല്ലോ. വില കൊടുക്കാതെയും വലുതായ തിരച്ചിൽ നടത്താതെയും എവിടെയും സുലഭമായി ലഭിക്കുന്നതാണ് ജലം. പരിശുദ്ധമായ പ്രതിപത്തിയോടുകൂടി അവന്റെ സർവസ്വമായി എനിക്കു നിവേദിക്കുന്ന ജലത്തെ, എനിക്കുവേണ്ടി വൈകുണ്ഠത്തേക്കാൾ വലുതും വിശിഷ്ടവുമായ ക്ഷേത്രങ്ങൾ നിർമ്മിച്ചുതന്നതു പോലെ ഞാൻ വിലമതിക്കുന്നു. അത് എന്റെ മാറിൽ അണിയുന്ന കൗസ്തുഭത്തേക്കാൾ തിളക്കമേറിയ രത്നമായി ഞാൻ കരുതും. ആ നിവേദ്യം പാലാഴിയെപ്പോലെ മനം കവരുന്ന മനോഹരമായ ശയ്യാഗൃഹങ്ങൾ നിർമ്മിക്കുന്നതായി ഞാൻ നിരൂപിക്കും. അതു മഹാമേരുപർവതത്തെക്കാളും വലിപ്പത്തിൽ കർപ്പൂരചന്ദനാദി സുഗന്ധദ്രവ്യങ്ങൾ എന്റെ മുമ്പാകെ കത്തിച്ചതായിട്ട് ഞാൻ വിചാരിക്കും. അത് ആദിത്യന്റെ ആഭയുള്ള കൈത്തിരി വിളക്കുകളുടെ അണിയായി ഞാൻ കണക്കാക്കും. ആ നിവേദ്യത്തെ ഗരുഡനെപ്പോലെയുള്ള വാഹനങ്ങളായിട്ടോ, കാമധേനുക്കളുടെ ആലയായിട്ടോ ഞാൻ ബഹുമാനിക്കും. അത് അമൃതിനെക്കാൾ ആസ്വാദ്യകരമായ മധുരപദാർഥങ്ങളായി ഞാൻ സ്വീകരിക്കും. എന്റെ ഭക്തന്മാർ അർപ്പിക്കുന്ന ഒരു തുള്ളി വെള്ളംപോലും എനിക്ക് അമിതമായ ആഹ്ലാദം നൽകുന്നതായിരിക്കും. പ്രിയപ്പെട്ട അർജ്ജുനാ, ഞാൻ ഇതിൽ കൂടുതൽ എന്താണു പറയേണ്ടത്? സുദാമാവിന്റെ കൈയിലുണ്ടായിരുന്ന അവിൽപ്പൊതി എത്ര അക്ഷമയോടെയാണ് ഞാൻ എന്റെ കൈകൊണ്ടു തന്നെ അഴിച്ചതെന്ന് നീ കണ്ടതല്ലേ? ഞാൻ ഭക്തിയും സ്നേഹവും മാത്രമേ അംഗീകരിക്കുന്നുള്ളു. ഉയർന്നതും താണതും തമ്മിൽ എനിക്ക് യാതൊരു വിവേചനവുമില്ല. മറ്റെല്ലാറ്റിനേയുംകാൾ ഞാൻ എന്റെ ഭക്തന്മാരിൽ വിലമതിക്കുന്നത് ഭക്തിയും ജീവകാരുണ്യവുമാണ്. വാസ്തവത്തിൽ ഒരിലയും പൂവും പഴവും ദൈവാരാധനത്തിൽ കേവലമായ ചിഹ്നം മാത്രമല്ലേ ആകുന്നുള്ളു? അഗാധമായ പ്രേമത്തോടെയുള്ള പരിപൂർണ്ണ സമർപ്പണമാണ് ഞാൻ ആഗ്രഹിക്കുന്നത്. അല്ലയോ അർജ്ജുന, അതു സാധിതപ്രായമാക്കാൻ നിസ്സാരമായ ഒരു വഴിയുണ്ട്; എന്നെ സമ്പൂർണ്ണമായി വിശ്വസിക്കുകയും നിന്റെ ഹൃദയകോവിലിൽ കുടിയിരുത്തുകയും ചെയ്യുക.

യത് കരോഷി യദശ്നാസി
യജ്ജുഹോഷി ദദാസിയത്

യത്തപസ്യസി കൗന്തേയ
തത് കുരുഷ്വ മദർപ്പണം. 27

*അല്ലയോ അർജ്ജുന, നീ എന്തുചെയ്താലും എന്തു ഭുജിച്ചാലും എന്തു ഹോമംചെയ്താലും എന്തു ദാനംചെയ്താലും എന്തു തപസ്സുചെയ്താലും അതൊക്കെ പരമാത്മാവായ എനിക്ക് സമർപ്പണമായി ചെയ്യുക.*

നീ എങ്ങനെയെല്ലാം പ്രവർത്തിച്ചാലും എന്തെല്ലാം സുഖങ്ങൾ അനുഭവിച്ചാലും ഏതെല്ലാം വിധത്തിലുള്ള യാഗങ്ങൾ നടത്തിയാലും അർഹതയുള്ളവർക്ക് അവർ ആവശ്യപ്പെടുന്നതനുസരിച്ച് എന്തെല്ലാം പാരിതോഷികങ്ങൾ നൽകിയാലും നിന്റെ സേവകന്മാർക്ക് എന്തെല്ലാം പ്രതിഫലം കൊടുത്താലും ഏതെല്ലാം തരത്തിലുള്ള തപസ്സോ വ്രതങ്ങളോ അനുഷ്ഠിച്ചാലും അപ്രകാരമുള്ള കർമ്മങ്ങൾ ഓരോന്നിന്റെയും സ്വഭാവമനുസരിച്ച് അങ്ങേയററം ദൃഢമായ പ്രതിപത്തിയോടെ ചെയ്യുന്നതായാലും അതെല്ലാം എനിക്കായി സമർപ്പിക്കുക. എന്നാൽ ഇപ്രകാരമൊക്കെ പ്രവർത്തിച്ചുവെന്ന സംഗതി ഒരിക്കലും നിന്റെ അഹംഭാവത്തിന് ഇടം നൽകരുത്. എങ്കിൽ മാത്രമേ എനിക്ക് സമർപ്പിക്കുന്ന കർമ്മങ്ങൾ ഉദ്ദേശശുദ്ധിയുള്ളതും പവിത്രങ്ങളും ആയിരിക്കുകയുള്ളു.

ശുഭാശുഭഫലൈരേവം
മോക്ഷ്യസേ കർമ്മബന്ധനൈഃ
സംന്യാസയോഗയുക്താത്മാ
വിമുക്തോ മാമുപൈഷ്യസി. 28

*ഇപ്രകാരം എല്ലാ കർമ്മങ്ങളും ഈശ്വരാർപ്പണമാക്കിത്തീർത്താൽ പുണ്യപാപഫലരൂപത്തിലുള്ള കർമ്മവാസനാബന്ധങ്ങളിൽ നിന്നും നീ മുക്തനാകും. അവയിൽനിന്നു മുക്തനായതിന്റെ ശേഷം സന്യാസയോഗം കൈവന്ന് നീ പരമാത്മാവായ എന്നെ പ്രാപിക്കും.*

വറുത്ത വിത്ത് പൊട്ടിമുളയ്ക്കുകയില്ല. അതുപോലെ എനിക്കു സമർപ്പിക്കുന്ന ക്രിയകൾ സൽക്രിയകളായാലും ദുഷ്ക്രിയകളായാലും അവയ്ക്ക് യാതൊരു കർമ്മഫലവും ഉണ്ടാവുകയില്ല. അല്ലയോ പ്രിയങ്കരനായ സുഹൃത്തെ, എനിക്കു സമർപ്പിക്കാത്ത കർമ്മങ്ങൾ സുഖത്തിന്റെയോ ദുഃഖത്തിന്റെയോ ഫലദായകങ്ങളായിരിക്കും. അതിന്റെ പരിഹാരമായി ഒരുവൻ വീണ്ടും ജന്മമെടുത്ത് ഈ വക സുഖദുഃഖങ്ങളെ അനുഭവിക്കേണ്ടിവരും. എന്നാൽ എല്ലാ കർമ്മങ്ങളും എനിക്കു സമർപ്പിക്കപ്പെടുമ്പോൾ ജനനവും മരണവും നിവൃത്തമാകുന്നു. ജനനത്തിൽ നിന്നുടലെടുക്കുന്ന എല്ലാ കഷ്ടപ്പാടുകളും അപ്രത്യക്ഷമാകുന്നു. അതുകൊണ്ട്, അല്ലയോ അർജ്ജുനാ, നീ ഇതേപ്പററിയെല്ലാം ചിന്തിച്ച് സമയം കളയേണ്ട ആവശ്യമില്ല. ശരിയായും

സരളമായുമുള്ള നിവൃത്തിമാർഗം ഞാൻ നിനക്കു വെളിവാക്കിത്തന്നു കഴിഞ്ഞു. ശരീരത്തിൻെറ ബന്ധനത്തിനു നീ വശഗനാകരുത്. സുഖ ദുഃഖങ്ങളുടെ സാഗരത്തിൽ മുങ്ങാനിടയാകരുത്. ഞാൻ ഉപദേശിച്ചു തന്ന വഴിയിൽകൂടി ആനന്ദകരവും ശാശ്വതവുമായ എൻെറ അസ്തിത്വത്തിൽ ആമഗ്നനാവുക.

സമോഽഹം സർവ്വഭൂതേഷു
ന മേ ദ്വേഷ്യോ ഽസ്തി ന പ്രിയഃ
യേ ഭജന്തി തു മാം ഭക്ത്യാ
മയി തേ തേഷു ചാപ്യഹം. 29

*ഞാൻ എല്ലാ പ്രപഞ്ചഘടകങ്ങളിലും തുല്യനായി സ്ഥിതി ചെയ്യുന്നു. എനിക്ക് ശത്രുവുമില്ല മിത്രവുമില്ല. എന്നാൽ യാതൊരുവർ എന്നെ ഭക്തിയോടുകൂടി പൂജിക്കുന്നുവോ, ഞാൻ അവരിലും അവർ എന്നിലും ഇരിക്കുന്നു.*

എൻെറ സ്വരൂപം എന്താണെന്നു ചോദിച്ചാൽ, ഞാൻ എപ്പോഴും എല്ലാ ജീവജാലങ്ങളിലും 'ഞാനെന്നോ നീയെന്നോ' ഉള്ള വ്യത്യാസ മില്ലാതെ സ്ഥിതിചെയ്യുന്നുവെന്ന് ഞാൻ പറയും. അഹന്തയുടെ ആസ്ഥാനം അശേഷം നശിപ്പിച്ച് ഈ അവസ്ഥയിൽ എന്നെ ദർശി ക്കുന്ന ദ്രഷ്ടാവ് മനസാ വാചാ കർമ്മണാ എന്നെ ഉപാസിക്കുന്നു. പ്രത്യക്ഷത്തിൽ അവർ ശരീരരൂപികളായി പ്രവർത്തിക്കുന്നുവെന്ന് തോന്നുന്നുവെങ്കിലും, യഥാർത്ഥത്തിൽ അവർ എൻെറ സത്തയിലും ഞാൻ അവരുടെ അന്തരംഗത്തിലും വസിക്കുന്നു. ഒരു വടവൃക്ഷ ത്തിൻെറ പൂർണ്ണമായ പ്രകാരം അതിൻെറ ഓരോ ബീജത്തിലും ഒളിഞ്ഞു കിടക്കുകയും ആ ബീജം വൃക്ഷത്തിൽത്തന്നെ സജീവമായി സ്ഥിതിചെയ്യുകയും ചെയ്യുന്നതുപോലെ, നാമംകൊണ്ട് ബാഹ്യമായി വ്യത്യാസം തോന്നുമെങ്കിലും ഞാനും അവരുമായി അന്യോന്യം ബന്ധപ്പെട്ടിരിക്കുന്നു. ഇതിൻെറ ആന്തരികമായ സത്യം ഞാനും അവരും ഒന്നാണെന്നുള്ളതാണ്. അവരുടെ ശരീരത്തോട് അവർക്കുള്ള ഉദാസീനമനോഭാവം, കടം വാങ്ങിയ ആഭരണങ്ങൾ ധരിക്കുന്ന ഒരു സ്ത്രീക്ക് ആ ആഭരണങ്ങളോടുള്ള അനാസ്ഥ പോലെയാണ്. ഒരു പുഷ്പത്തിൻെറ സൗരഭ്യം സമീരണൻ അപഹരിച്ചു കൊണ്ടുപോയി ക്കഴിഞ്ഞിട്ടും പുഷ്പം അതിൻെറ ഞെട്ടിൽതന്നെ നില്ക്കുന്നതു പോലെ, അപ്രകാരമുള്ളവരുടെ ശരീരം ഭൗതികജീവിതത്തിൻെറ ദൈർഘ്യത്തോളം നിലനിൽക്കുന്നു. അവരുടെ അഹംഭാവം നിശ്ശേഷം നശിക്കുകയും ആത്മചൈതന്യം എന്നിൽ അലിഞ്ഞുചേരുകയും ചെയ്തിട്ടുള്ളതിനാൽ അവർ എൻെറ ശാശ്വതസ്വരൂപത്തിൽ പ്രവേശിച്ചുകഴിഞ്ഞിരിക്കുകയാണ്.

അപി ചേത് സുദുരാചാരോ
ഭജതേ മാമനന്യഭാക്

സാധുരേവ സ മന്തവ്യഃ
സമ്യഗ് വ്യവസിതോ ഹി സഃ 30

*ഒരുവൻ ഏററവും ദുരാചാരനായിരുന്നാലും പരമാത്മാവായ എന്നെ അന്യചിന്തകൂടാതെ ഭജിക്കുകയാണെങ്കിൽ അവനെ ശ്രേഷ്ഠനായി ഗണിക്കപ്പെടേണ്ടതാകുന്നു. എന്തെന്നാൽ അവൻ ലക്ഷ്യനിശ്ചയത്തോടെ യത്നിക്കുന്നവൻതന്നെയാണ്.*

എന്നോട് അകമഴിഞ്ഞ് സ്നേഹമുള്ള ഒരുവൻ, താണജാതിക്കാരനാണെങ്കിൽ പോലും, വീണ്ടും ഒരു ശരീരത്തിൽ ജനിക്കാൻ ഇടയാകുന്നില്ല. അവന്റെ പൂർവനടപടികൾ ഒരു വലിയ പാപിയുടേതായിരുന്നാലും അവൻ ഇപ്പോൾ ഭക്തിയുടെ മാർഗ്ഗം തിരഞ്ഞെടുത്തിരിക്കുന്നു. മരണസമയത്തുള്ള ഒരുവന്റെ ഉപലബ്ധി അവന്റെ അടുത്തജന്മത്തിലെ ജീവിതത്തിന്റെ അടിത്തറ പാകുന്നു. ദുർമ്മാർഗ്ഗിയായിരുന്ന ഒരുവൻ അവന്റെ ജീവിതസായാഹ്നത്തിൽ ഈശ്വരസേവചെയ്ത് സന്മാർഗിയായി ജീവിക്കുകയാണെങ്കിൽ അവൻ മററുള്ളവരെക്കാൾ നല്ലവനാണെന്നു ഗണിക്കണം. ഒരു വലിയ ജലപ്രവാഹത്തിൽപെട്ടിട്ടും മുങ്ങിമരിക്കാതെ രക്ഷപ്പെട്ടവനെപ്പോലെ അവനെ കരുതേണ്ടതാണ്. അവൻ സുരക്ഷിതനായി മറുകര എത്തിച്ചേർന്നിരിക്കുന്നു. അതുപോലെ അവസാനത്തെ ഭക്തികൊണ്ട് അവൻ ഗതകാല പാതകങ്ങളെയെല്ലാം കഴുകിക്കളഞ്ഞിരിക്കുന്നു. അങ്ങനെ ദുർവൃത്തനായ ഒരുവൻ പശ്ചാത്താപത്തിന്റെ പുണ്യജലത്തിൽ സ്നാനംചെയ്യുമ്പോൾ അവന്റെ ദുഷ്കൃതങ്ങൾ നശിച്ച് പരിശുദ്ധനായി അനന്യമായ ഭക്തികൊണ്ട് എന്റെ അസ്തിത്വവുമായി ഒന്നുചേരുന്നു. അവന്റെ വംശം പരിശുദ്ധവും പാവനവും ഉന്നതവും ആയിത്തീരുന്നു. അങ്ങനെയുള്ള ഒരുവൻ നിശ്ചയമായും അവന്റെ ജീവിതലക്ഷ്യത്തിൽ എത്തിച്ചേർന്നിരിക്കുന്നു. അവൻ എനിക്ക് ഒരു ജ്ഞാനിയെപ്പോലെയും തപോധനനെപ്പോലെയും അഷ്ടാംഗ യോഗങ്ങളിൽ സുശിക്ഷിതത്വം നേടിയവനെപ്പോലെയുമാണ്. ചുരുക്കിപ്പറഞ്ഞാൽ, അല്ലയോ അർജ്ജുന, എന്നെ ഹൃദയംഗമമായി ഉപാസിക്കുന്ന ഒരുവൻ സംസാരസാഗരം തരണംചെയ്യുകയും കർമ്മഫലങ്ങളുടെ ബന്ധനത്തിൽനിന്നും മോചിതനാവുകയും ചെയ്യും. അവൻ അവന്റെ ഹൃദയത്തിന്റെയും മനസ്സിന്റെയും എല്ലാവിധത്തിലുമുള്ള പ്രവർത്തനങ്ങളെ സഞ്ചയിച്ച് ഏകാഗ്രമാക്കി എന്റെ പാദങ്ങളിൽ അർപ്പിക്കുകയാണ്.

ക്ഷിപ്രം ഭവതി ധർമ്മാത്മാ
ശശ്വച്ഛാന്തിം നിഗച്ഛതി
കൗന്തേയ പ്രതിജാനീഹി
ന മേ ഭക്തഃ പ്രണശ്യതി. 31

*ദുരാചാരനായാൽപോലും അവൻ വേഗത്തിൽ ധർമ്മചിത്തനായി ഭവിക്കുന്നു. പിന്നെ അവൻ ശാശ്വതമായ ബ്രഹ്മജ്ഞാനത്തെ പ്രാപിക്കുന്നു. അല്ലയോ കുന്തീപുത്ര, എൻെറ ഭക്തൻ ഒരിക്കലും നശിക്കുകയില്ലെന്ന് ഉറപ്പായി ധരിച്ചോളൂ.*

അപ്രകാരമുള്ളവൻ കാലക്രമേണ ഞാനുമായി ഒന്നായി ത്തീരുന്നു. അക്കാര്യത്തിൽ നീ ഒട്ടും സംശയിക്കേണ്ട. അവന് മരണമില്ല. അമൃതിൽ ആമജ്ജനം ചെയ്തിരിക്കുന്നവൻ എങ്ങനെയാണ് അന്തരി ക്കുക. സൂര്യൻ ഉദിക്കാത്തിടത്തോളം സമയം രാത്രിയായിരിക്കും. അതുപോലെ എന്നോടുള്ള ഭക്തികൂടാതെ ചെയ്യുന്ന എല്ലാ കർമ്മ ങ്ങളും മഹാപാതകങ്ങളായിരിക്കും. അല്ലയോ അർജ്ജുന, ഒരുവൻെറ ചിത്തം എൻെറ സ്വരൂപ സാന്നിദ്ധ്യത്തിലെത്തിക്കഴിയുമ്പോൾ അവൻ യഥാർത്ഥത്തിൽ ഞാൻ തന്നെയായിത്തീരുന്നു. ഒരു ദീപം മററൊരു ദീപത്തിൽനിന്നു കത്തിക്കുമ്പോൾ രണ്ടു ദീപവും ഒരുപോലെ ഇരിക്കുകയില്ലേ. അപ്പോൾ ആദ്യം ഏതാണു കത്തിയിരുന്നതെന്നു പറയാൻ കഴിയുമോ? അതുപോലെ ഹൃദയംഗമമായി സർവ്വഭാവന യോടുകൂടി എന്നെ ഉപാസിക്കുന്ന ഭജനകർത്താവ് എന്നിൽനിന്ന് അഭിന്നനായിത്തീരുന്നു. അവൻ എൻെറ ശാശ്വത സ്വരൂപത്തിൽ മുഴുകുകയും അവന് തേജസ്സും നിത്യശാന്തിയും ലഭ്യമാവുകയും ചെയ്യുന്നു. അവൻ എന്നിൽ അലിഞ്ഞുചേരുന്നു.

ഇതെല്ലാം എത്രപ്രാവശ്യമാണ് നിന്നോടു ഞാൻ പറഞ്ഞത്? അർജ്ജുനാ, എന്നെ പ്രാപിക്കണമെന്ന് ആഗ്രഹിക്കുന്നവൻ ഒരിക്കലും ദൈവാരാധനത്തിൽ പരാങ്മുഖനാകരുത്. ഒരുവൻ പൂജ്യമായ കുടുംബത്തിൽ പിറന്നെന്നോ, ഉന്നതകുലജാതനാണെന്നോ, വിദ്യാസമ്പന്നനാണെന്നോ വമ്പുപറഞ്ഞിട്ട് കാര്യമൊന്നുമില്ല. അവൻെറ യൗവ്വനമോ, ആകാരസുഷമയോ, ഭൗതികസമ്പത്തോ കൊട്ടിഘോഷിച്ചിട്ടെന്തു കാര്യം? ആസക്തിയേറിയ ഭക്തിയില്ലെങ്കിൽ ഇതൊക്കെ വ്യർത്ഥമായ പൊള്ളത്തരങ്ങൾ മാത്രമാണ്. ധാരാളമുണ്ടെ ങ്കിലും കതിരു മുഴുവൻ പതിരാണെങ്കിൽ എന്താണു പ്രയോജനം? പരിത്യജിക്കപ്പെട്ട ഒരു പട്ടണം എത്രത്തോളം മനോഹരമാണെങ്കിലും ഉപയോഗമുണ്ടോ? തുല്യദുഃഖിതരായ രണ്ടുപേർ ഒരു വനത്തിൽ കണ്ടു മുട്ടിയാൽ എന്തുചെയ്യാൻ കഴിയും? ഫലം നൽകാതെ പുഷ്പിക്കുക മാത്രം ചെയ്യുന്ന വൃക്ഷങ്ങൾ നിഷ്ഫലങ്ങളല്ലേ? സമ്പത്തും കുലമഹിമയും ജാതിശ്രേഷ്ഠതയും മറ്റും ഉണ്ടെങ്കിലും, ആത്മാവിൽ എന്നോടു ഭക്തിയില്ലെങ്കിൽ, മനോഹരമായ ഒരു ശരീരത്തിൽ ജീവനില്ലാത്തതുപോലെ എല്ലാം വ്യർത്ഥവും അർത്ഥശൂന്യവുമാണ്. അപ്രകാരമുള്ള ഒരു ജീവിതം ശപിക്കപ്പെട്ടതാണ്. അപായകരമായ ഒരു വൃക്ഷച്ചുവട്ടിൽ ബുദ്ധിമാന്മാർ ഇരിക്കാത്തതുപോലെ, എന്നെ ഉപാസിക്കാത്ത ഒരുവനെ പുണ്യം ഉപേക്ഷിക്കും. ഒരു വേപ്പുമരത്തിൽ നിറയെ കായ്കൾ ഉണ്ടായെന്നു വരാം. എന്നാൽ കാക്കകൾക്കല്ലാതെ മററാർക്കാണ് അതുകൊണ്ടു പ്രയോജനമുള്ളത്? അഭക്തനായ ഒരുവൻെറ ജീവിതം അതുപോലെയാണ്. അവൻ പാപത്തിനുവേണ്ടി

മാത്രം ജീവിക്കുന്നു. മനോഹരമായി പാചകം ചെയ്ത മധുരപലഹാരങ്ങൾ ഒരു പാത്രത്തിലാക്കി രാത്രിയിൽ നാല്ക്കവലയിൽവെച്ചാൽ അതു നായ്ക്കൾക്കുമാത്രമെ ആഹാരമാവുകയുള്ളു. ഈശ്വരാരാധന ഇല്ലാത്ത ഒരുവൻെറ ജീവിതം ഇതുപോലെയാണ്. അവൻെറ സ്വപ്നത്തിൽപോലും സൽക്കർമ്മങ്ങൾ എന്താണെന്നറിയാൻ അവനു സാദ്ധ്യമല്ല. അവൻ എപ്പോഴും ആതങ്കത്തിന് ആതിഥ്യമരുളുന്നു. ഒരുവൻ കുലമഹിമയുള്ള ഒരു കുടുംബത്തിൽ ജനിക്കേണ്ട ആവശ്യമില്ല. ഒരു ജാതിഭ്രഷ്ടനായി ജനിച്ചാലും കുഴപ്പമൊന്നുമില്ല. ഒരുവൻ മൃഗത്തിൻെറ ശരീരത്തിൽ പിറന്നാലും അവൻ സ്വീകാര്യനാണ്. നോക്കുക. മുതലയുടെ വായിലകപ്പെട്ട ഗജേന്ദ്രൻ ഹൃദയവേദനയോടെ അനുകമ്പാർഹമായി എന്നെ വിളിച്ചു പ്രാർത്ഥിച്ചപ്പോൾ ഞാൻ അവനെ മുതലയിൽനിന്നു രക്ഷപ്പെടുത്തി, മൃഗശരീരത്തിൽനിന്നു മോചിപ്പിച്ച് എന്നിൽ ലയിപ്പിച്ചില്ലെ?

മാം ഹി പാർത്ഥ വ്യാപാശ്രിത്യ
യേ*f*പി സ്യുഃ പാപയോനയഃ
സ്ത്രിയോ വൈശ്യാസ്തഥാ ശൂദ്രാ-
സ്തേ*f*പി യാന്തി പരാം ഗതിം. 32

*അല്ലയോ അർജ്ജുന, ആരൊക്കെയാണോ പാപികളുടെ സന്താനങ്ങളായ സ്ത്രീകളും വൈശ്യന്മാരും ശൂദ്രന്മാരും ആയി ഭവിക്കുന്നത്, അവർ പോലും പരമാത്മാവായ എന്നെ വഴിപോലെ സേവിച്ച് ഉത്തമമായ ഗതിയെ നിശ്ചയമായി പ്രാപിക്കുന്നു.*

അല്ലയോ പാർത്ഥ, നികൃഷ്ടജാതിയിലും നീചയോനിയിലും ജനിച്ചതായി അനവധിയാളുകളുണ്ട്. അജ്ഞാനികളായ അവർ പാറക്കല്ലുപോലെ ചെളിത്തലയന്മാരാണെങ്കിലും അവർക്ക് എന്നോട് അചഞ്ചലമായ ഭക്തിയുണ്ടായിരിക്കും. അവരുടെ വാക്കുകൾ എൻെറ അപദാനങ്ങളെ പ്രകീർത്തിക്കുന്നു. അവരുടെ ചിത്തത്തിൽ എന്നെ പ്പററിയുള്ള ചിന്തയല്ലാതെ മറ്റൊന്നുമില്ല. എൻെറ പ്രഖ്യാപിതമായ പ്രവർത്തനങ്ങളെപ്പററിയല്ലാതെ മറ്റൊന്നും അവരുടെ കാതുകൾ കേൾക്കുകയില്ല. അവരുടെ അവയവങ്ങൾ എൻെറ സേവനത്തിൽ മാത്രം നിരതമായിരിക്കുന്നു. എന്നെപ്പററിയുള്ള ബോധമല്ലാതെ ഇന്ദ്രിയവിഷയങ്ങളെപ്പറ്റി എന്തെങ്കിലും അറിയുന്നതിൽ അവർ അശേഷം തൽപരരല്ല. ഇതുപോലെയുള്ള ജീവിതം സാദ്ധ്യമല്ലെങ്കിൽ അവർ മരണത്തെയാണ് കൂടുതൽ ഇഷ്ടപ്പെടുന്നത്. അല്ലയോ പാണ്ഡുപുത്ര, ഇപ്രകാരം എന്നിൽ അത്യന്തം ഭക്തിയോടുകൂടി ജീവിതം നയിക്കുന്നവർ ഏററവും നികൃഷ്ടജാതിയിൽ ജനിച്ചാലും, വേദശാസ്ത്രങ്ങളിൽ വേണ്ടത്ര അറിവ് നേടിയില്ലെങ്കിലും എന്നോടു തുലനംചെയ്തു നോക്കുമ്പോൾ അൽപം പോലും അപകൃഷ്ടരല്ല.

ദൈത്യന്മാരുടെ കാര്യം തന്നെയെടുക്കുക. എന്നോടുള്ള ഭക്തിപ്രഭാവംകൊണ്ട് അവരുടെ എതിരാളികളായ ദേവന്മാരെ അവർ

അധഃപതനത്തിലേക്ക് ആഴ്ത്തിയില്ലേ? ദൈത്യവംശത്തിൽ ജനിച്ച എന്റെ ഭക്തനായ പ്രഹ്ലാദനുവേണ്ടി ഞാൻ നരസിംഹാവതാരം കൈക്കൊണ്ടില്ലേ? പ്രഹ്ലാദൻ എനിക്കുവേണ്ടി എന്റെ നാമത്തിൽ എന്തെല്ലാം സഹിച്ചു? അവനു വേണ്ടതെല്ലാം ഞാൻ കൊടുത്തില്ലേ? ദൈത്യവംശത്തിലാണ് ജനിച്ചതെങ്കിലും പ്രഹ്ളാദൻ ദേവേന്ദ്രനെക്കാൾ സ്ഥാനവും മാഹാത്മ്യവും ഉള്ളവനായിത്തീർന്നില്ലേ? കുലം അപ്രധാനമാണ്. ഭക്തിയാണ് അത്യന്താപേക്ഷിതമായിട്ടുള്ളത്. രാജകീയമുദ്ര പതിച്ചിട്ടുള്ള ഒരു കഷണം തോലിന് വിനിമയമൂല്യമുണ്ട്. സ്വർണ്ണത്തിനും വെള്ളിക്കും ധനമെന്ന നിലയിൽ സ്വയമേവ വിലയൊന്നുമില്ല. രാജകീയ ഉത്തരവാണ് അതിന് അതിന്റെ വില നൽകുന്നത്. അതുപോലെ ഒരുവന്റെ വലിപ്പവും ജ്ഞാനവും വിലമതിക്കത്തക്കതാവണമെങ്കിൽ അവന്റെ മനസ്സും ബുദ്ധിയും എന്നോടുള്ള ഭക്തികൊണ്ടു പൂരിതമായിരിക്കണം. കുലവും ഗോത്രവും നിറവുമെല്ലാം അർത്ഥശൂന്യമാണ്. അർജ്ജുനാ, ഞാനുമായി ഐക്യം പ്രാപിച്ചെങ്കിൽ മാത്രമേ ജീവിതലക്ഷ്യത്തിൽ എത്തിച്ചേരുകയുള്ളു. ഏതുവിധത്തിലുള്ള ഭക്തിയായാലും ഹൃദയത്തിൽ പ്രവേശിച്ച് ഹൃദയം സ്നേഹസാന്ദ്രമാകുമ്പോൾ അവന്റെ പൂർവകാലജീവിതത്തിലെ പാപങ്ങളും അപൂർണ്ണതയും എല്ലാം മാഞ്ഞുപോകുന്നു. ചെറിയ അരുവികൾ ഗംഗയിലെത്തുന്നതുവരെ മാത്രമെ അരുവികളായി നിൽക്കുന്നുള്ളു. ഗംഗയിൽ ചേർന്നുകഴിയുമ്പോൾ അവയെല്ലാം ഗംഗയായിത്തീരുന്നു. ചന്ദനമരവും ചാളമരവും തമ്മിലുള്ള വ്യത്യാസം അഗ്നിയിൽ പതിക്കുന്നതുവരെ മാത്രമേയുള്ളു. അഗ്നിയിൽ വീണുകഴിയുമ്പോൾ രണ്ടും അഗ്നിയായിത്തീരുന്നു. ക്ഷത്രിയനും വൈശ്യനും ശൂദ്രനും ചണ്ഡാലനും സ്ത്രീയും തമ്മിലുള്ള വ്യത്യാസം എന്നെ പ്രാപിക്കുന്നതുവരെ മാത്രമാണുള്ളത്. ഉപ്പ് വെള്ളത്തിൽ അലിഞ്ഞുചേരുന്നതുപോലെ ഭക്തിയിൽകൂടി വിവിധജാതിയിൽ പ്പെട്ടവരും വ്യക്തികളും എന്നിൽ അലിഞ്ഞുചേരുമ്പോൾ എല്ലാ വ്യത്യാസങ്ങളും ഇല്ലാതെയാകുന്നു. പല പേരിൽ അറിയപ്പെടുന്ന നദികൾ പടിഞ്ഞാറോട്ടും കിഴക്കോട്ടും ഒഴുകുന്നവയെന്നു തരംതിരിച്ചു പറയുന്നത് അവ സമുദ്രത്തിൽ ചെന്നുചേർന്ന് ഒന്നാകുന്നതുവരെ മാത്രമാണ്.

ഏതു വഴിയിൽകൂടി ആയാലും ഒരു ഭക്തന്റെ ചിത്തം എന്റെ ശാശ്വതസ്വരൂപത്തിൽ പ്രവേശിച്ചുകഴിഞ്ഞാൽ അതു സ്വയമേവ ഞാനുമായി ഏകത്വത്തിൽ എത്തിച്ചേരുന്നു. ഉടയ്ക്കാൻ വേണ്ടി യാണെങ്കിൽപോലും ഇരുമ്പ് സ്പർശമണിയെ സ്പർശിച്ചാൽ ഇരുമ്പ് സ്വർണ്ണമായി മാറുന്നു. സ്നേഹാധിക്യംമൂലം ഗോപസ്ത്രീകളുടെ ചിത്തം എന്നിൽ ലയിക്കുകയും അവർ ഞാനുമായി ഒന്നായിത്തീരുകയും ചെയ്തില്ലേ? ഭയത്തിൽ കൂടിയല്ലേ കംസൻ എന്നെ പ്രാപിച്ചത്? ചേദിരാജാവായ ശിശുപാലൻ എന്നോടുള്ള തീരാപ്പകയിൽക്കൂടി എന്നെ കൈവരിച്ചില്ലേ? യാദവർ രക്തബന്ധംകൊണ്ടും വസുദേവൻ പുത്രവാത്സല്യം കൊണ്ടും ഞാനുമായി ഐക്യംപ്രാപിച്ചു. നാരദനും ധ്രുവനും അക്രൂരനും ശുകനും സനത്കുമാരനുമെല്ലാം ഈശ്വര സേവയിൽകൂടി എന്നെ പ്രാപിച്ചു. ഗോപികമാർ സ്നേഹം കൊണ്ടും

കംസൻ ഭയംകൊണ്ടും ശിശുപാലൻ പകകൊണ്ടും എന്നെ പ്രാപിച്ചു. അപ്രകാരം ഭക്തിയെന്നോ പരിത്യാഗമെന്നോ ഇച്ഛയെന്നോ ശത്രുത്വമെന്നോ ഭയമെന്നോ ഉള്ള ഏതു വഴിയിൽകൂടിയാണെങ്കിലും എന്നെ തേടുന്നവൻെറ അന്തിമലക്ഷ്യം എന്നെ പ്രാപിക്കുകയെന്നുള്ളതു മാത്രമാണ്.

അതുകൊണ്ട് അല്ലയോ പാർത്ഥ, നീ പ്രത്യേകമായി ഓർമ്മയിൽ വെയ്ക്കുക, എൻെറ ശാശ്വതസ്വരൂപത്തിൽ ലയിച്ചുചേരുന്നതിനുള്ള വഴികൾ അനവധിയാണ് എന്ന്. ഒരുവൻ ഏതു കുലത്തിൽ ജനിച്ചവനായാലും, എന്നെ സ്നേഹിക്കുകയോ ദ്വേഷിക്കുകയോ ചെയ്യുന്നവനായാലും, ഭക്തനോ ശത്രുവോ ആയിരുന്നാലും, അവൻെറ എല്ലാ ശ്രദ്ധയും പ്രവൃത്തിയും എന്നിലേക്കുതന്നെ തിരിച്ചുവിടണം. ഏതു വഴിയിൽകൂടി നീ എന്നെ പ്രാപിക്കാൻ ആഗ്രഹിക്കുന്നുവോ, ആ വഴിയിൽകൂടി കാലക്രമേണ നിനക്ക് എന്നെ പ്രാപിക്കാൻ കഴിയും. അതുകൊണ്ട് ജാതിഭ്രഷ്ടനോ, വൈശ്യനോ, ശൂദ്രനോ, സ്ത്രീക്കോ, സ്നേഹത്തിലും ഉപാസനയിലും കൂടി എൻെറ ശാശ്വതഗേഹത്തിൽ എത്തിച്ചേരാൻ കഴിയും.

കിം പുനർ ബ്രാഹ്മണാഃ പുണ്യാ
ഭക്താ രാജർഷയസ്തഥാ
അനിത്യമസുഖം ലോകം
ഇമം പ്രാപ്യ ഭജസ്വ മാം. 33

*അല്ലയോ അർജ്ജുന, പുണ്യമുള്ള ബ്രാഹ്മണരും അതുപോലെ ഭക്തരായ രാജർഷികളും പരമഗതി പ്രാപിക്കുമെന്ന് പ്രത്യേകം പറയണമെന്നില്ലല്ലോ. നശ്വരവും ദുഃഖകരവുമായ ഈ ലോകത്തിൽ വന്നുകൂടിയ സ്ഥിതിക്ക് എന്നെ ഭജിച്ചുകൊള്ളുക.*

ഈ നിലയ്ക്ക് ബ്രാഹ്മണർ എൻെറ ശാശ്വതഗേഹത്തിൽ എത്തിച്ചേരാൻ എല്ലാ നിലയിലും അർഹരാണ്. എല്ലാ വർണ്ണങ്ങളിലുംവെച്ച് ഉന്നതന്മാരായിട്ടുള്ളവർ അവരാണ്. അവർക്ക് സ്വർഗ്ഗം അവകാശപ്പെട്ടതാണ്. അവർ മന്ത്രത്തിൻെറ വാഹകന്മാരാണ്. അവർ ഭൂമിയിലെ ദേവന്മാരെപ്പോലെയാണ്. അവർ തപശ്ചര്യയുടെ അവതാരമൂർത്തികളാണ്. പുണ്യതീർത്ഥങ്ങൾ പൂജ്യങ്ങളാകുന്നത് അവരിൽക്കൂടിയാണ്. എല്ലാ യജ്ഞങ്ങളും എക്കാലത്തും അവരിൽ അധിവസിക്കുന്നു. വേദങ്ങൾ അവരുടെ പടച്ചട്ടയാണ്. എല്ലാ സൗഭാഗ്യങ്ങളും അവരുടെ നോട്ടങ്ങളിൽകൂടിയാണ് നേടുന്നത്. അവരുടെ വിശ്വാസത്തിൻെറ വികാരതീക്ഷ്ണതയിൽക്കൂടിയാണ് പുണ്യകർമ്മങ്ങൾ ഉടലെടുക്കുന്നത്. അവരുടെ ദൃഢനിശ്ചയത്തിൽ സത്യം ജീവിക്കുന്നു. അവരുടെ വേദമന്ത്രങ്ങളിൽക്കൂടി അഗ്നി ദീർഘകാലം ജീവിക്കുന്നു. അവരുടെ പ്രീതിക്കുവേണ്ടി സാഗരം അഗ്നിക്ക് വിശ്രമസങ്കേതം നൽകുന്നു. അവർക്കുവേണ്ടി ഞാൻ ഒരിക്കൽ ലക്ഷ്മീദേവിയെ അകററിനിർത്തി കൗസ്തുഭം എൻെറ കൈയിലെടുത്തുകൊണ്ട് എൻെറ വക്ഷസ്ഥലം അവരുടെ പാദധൂളികൾ സ്വീകരിക്കാൻ

കാണിച്ചുകൊടുത്തു. എൻെറമേൽ പതിഞ്ഞ ഭൃഗുവിൻെറ കാലടിപ്പാടുകൾ, എൻെറ ദിവ്യമായ മാഹാത്മ്യം പ്രകടിപ്പിക്കാൻ ഞാൻ ഇപ്പോഴും കാത്തുസൂക്ഷിക്കുന്നു.

അല്ലയോ അർജ്ജുന, അവരുടെ രൗദ്രത സംഹാരത്തിൻെറ മൂർത്തിയായ രുദ്രൻെറ ആവാസസ്ഥാനമാണ്. അവരുടെ കൃപകൊണ്ട് ഒരുവന് അമാനുഷികമായ ശക്തി ലഭിക്കുന്നു. പുണ്യവാന്മാരായ ഈ ബ്രാഹ്മണർ ആദരണീയരാണ്. എന്നോടുള്ള ഭക്തി അവരിൽ നിറഞ്ഞുനിൽക്കുന്നു. അവർ ഞാനുമായി ഐക്യംപ്രാപിക്കുമെന്നു പ്രത്യേകമായി തെളിയിക്കേണ്ടതുണ്ടോ? ചന്ദനമരക്കാട്ടിൽനിന്നു വരുന്ന മന്ദസമീരണൻ വേപ്പുമരത്തിൽ തട്ടി അതിൻെറ ഗന്ധംകൂടി ശേഖരിച്ച് ഒരു ദേവതയുടെ നെററിയിൽ തലോടുമ്പോൾ ചന്ദന മരത്തിനുമാത്രമായി ഈ സൗഭാഗ്യം ലഭിക്കുന്നതിൽ എന്തെങ്കിലും ആശ്ചര്യപ്പെടാനുണ്ടോ? തൻെറ ലലാടം തണുപ്പിക്കാമെന്നുള്ള പ്രതീക്ഷയോടെയല്ലെ ഹരൻ അമ്പിളിക്കലയെ തൻെറ ശിരസ്സിൽ അണിഞ്ഞത്? അപ്പോൾ പിന്നെ തണുപ്പിക്കാൻ കഴിവുള്ളതും അമ്പിളി യെക്കാൾ സൗരഭ്യമുള്ളതുമായ ചന്ദനം എന്തുകൊണ്ട് ശരീരത്തിൽ പുരട്ടിക്കൂടാ? ഓടയിലെ മലിനജലം നദിയിലൊഴുകിയെത്തി അനായാസേന സമുദ്രത്തിലെത്തിച്ചേരുന്നു. എങ്കിൽ നദിയിലെ ജലംതന്നെ സമുദ്രത്തിലെത്തുന്നതിലെന്താണത്ഭുതം?

അതുകൊണ്ട് ഒരു രാജർഷിയോ ഒരു ബ്രഹ്മർഷിയോ എന്നെ ശരണംപ്രാപിച്ചാൽ ഞാൻ അവർക്കു മോചനംനൽകുകയും അവർക്ക് ആലംബമായിത്തീരുകയും ചെയ്യുന്നു.

അനേകം സുഷിരങ്ങളുള്ള ഒരു തോണിയിൽ കയറുന്നവൻ എങ്ങനെയാണ് ഉൽക്കണ്ഠ കൂടാതെ യാത്രചെയ്യുന്നത്? തനിക്ക് നേരെ വരുന്ന കൊടുങ്കാററുപോലെയുള്ള ബാണങ്ങളെ എങ്ങനെ യാണ് ഒരുവൻ നഗ്നശരീരനായി നേരിടുന്നത്? ഒരുവൻെറ നേരെ കല്ലുകൾ എറിയുമ്പോൾ ഒരു പരിചകൊണ്ടല്ലാതെ എങ്ങനെയാണ് അതിനെ തടുക്കുക? രോഗം ബാധിച്ച ഒരുവൻ ഔഷധം കഴിക്കുന്ന തിൽനിന്ന് ഒഴിഞ്ഞുമാറാമോ? ചുററിനും കാട്ടുതീ പടർന്നു പിടിക്കുമ്പോൾ അതിൽനിന്ന് ഓടി രക്ഷപ്പെടുകയല്ലെ വേണ്ടത്? തുൻപം നിറഞ്ഞ ഈ മർത്ത്യലോകത്തിൽ ജനിക്കുന്നവർ എങ്ങനെ യാണ് എന്നെ ആരാധിക്കാതിരിക്കുന്നത്? എന്നെ ആശ്രയിക്കാതെ എങ്ങനെയാണ് അവന് ജീവിക്കാൻ കഴിയുക? ഒരുവൻെറ ജ്ഞാനത്തേയോ യൗവ്വനത്തേയോ മാത്രം ആധാരമാക്കി എന്നെ ഭജിക്കാതിരിക്കാൻ കഴിയുമോ? അല്ലയോ അർജ്ജുന, ഈ പ്രപഞ്ച ത്തിലുള്ള ഇന്ദ്രിയസുഖങ്ങളെല്ലാം, അവസാനം മരണവക്ത്രത്തിലെ ത്തിച്ചേരുന്ന ശരീരത്തെ തൃപ്തിപ്പെടുത്തുക മാത്രമാണു ചെയ്യുന്നത്. ദുഃഖവും കഷ്ടപ്പാടുമാകുന്ന കച്ചവടച്ചരക്കിൻെറ കെട്ടുകളുമായിട്ടാണ് ഒരുവൻ മർത്ത്യലോകമാകുന്ന അങ്ങാടിയിലേക്ക് വിൽപനയ്ക്ക് വരുന്നത്. അവിടെ എല്ലാം അളന്നുകുറിക്കുന്നത് മൃത്യുവാണ്. അല്ലയോ അർജ്ജുന, സന്തോഷകരമായ ഒരു ജീവിതം അവിടേയ്ക്കു കൊണ്ടുവരാൻ സാധിക്കുമോ? ഒരു കൈ ചാരം ഊതിയിട്ട് ഒരു വിളക്കു കത്തിക്കാമോ? വിഷധരമായ വൃക്ഷത്തിൻെറ വേരു പിഴിഞ്ഞെടുത്ത

സത്തിനെ അമൃതെന്നു പേരുചൊല്ലി വിളിച്ചാലും അതു കുടിക്കുന്നവൻ അമരനാകുമോ? ഇന്ദ്രിയസുഖങ്ങൾ ദുഃഖകരങ്ങൾ മാത്രമാണ്. എന്നാൽ മനുഷ്യൻ വിഡ്ഢിയായതുകൊണ്ട് ഒരിക്കലും അതിൽ മടുപ്പു തോന്നുന്നില്ല. മർത്ത്യലോകത്തിലെ സുഖങ്ങൾ, തലവെട്ടിയെടുത്ത് കാലിൽകെട്ടി കാലിലെ വ്രണം കരിക്കാമെന്നു പറയുന്നതുപോലെ, നിരർത്ഥകവും അപഹാസ്യവുമാണ്. യഥാർത്ഥത്തിലുള്ള ആനന്ദം ഈ ലോകത്ത് എവിടെയെങ്കിലും ഉണ്ടെന്ന് ആരെങ്കിലും പറഞ്ഞു കേട്ടിട്ടുണ്ടോ? തീക്കനലിന്റെ തല്പത്തിൽകിടന്ന് ആർക്കെങ്കിലും ഉറങ്ങാൻ കഴിയുമോ? ഈ ലോകത്ത് ശശാങ്കൻ ക്ഷയിക്കുന്നു. ആദിത്യൻ ഉദിക്കുന്നത് അസ്തമിക്കാനാണ്. ദുരിതവും കഷ്ടപ്പാടും സന്തോഷത്തിന്റെ കപടവേഷത്തിൽ ഈ ലോകത്തെ ചിത്രവധം ചെയ്യുന്നു. നന്മയുടെ ഇളം നാമ്പുകളെ ഉടൻതന്നെ തിന്മ ഉണക്കിക്കളയുന്നു. മൃത്യു ഒച്ചയുണ്ടാക്കാതെ ഗർഭസ്ഥശിശുവിനെപ്പോലും പിടികൂടുന്നു. തങ്ങൾക്ക് ഉണ്ടായിരിക്കാൻ പാടില്ലാത്തത് ഉണ്ടായിരിക്കണമെന്നുള്ള ഉൽക്കണ്ഠയാണ് ആളുകൾക്കുള്ളത്. അതു കയ്യിൽകിട്ടിയാൽ അതിന്റെ പൊടിപോലും ശേഷിക്കാതെ ഉപദേവന്മാർ തട്ടിക്കൊണ്ടു പൊയ്ക്കളയും.

അല്ലയോ അർജ്ജുന, ശ്രദ്ധിക്കുക. മനുഷ്യൻ നിസ്സാരകാര്യത്തെപ്പറ്റി ചിന്തിച്ചുകൊണ്ടിരിക്കുമ്പോൾ മൃത്യു പെട്ടെന്ന് അവനെ അപഹരിച്ചെടുത്ത് അജ്ഞേയമായ സ്ഥലത്തേക്കു കൊണ്ടു പോകുന്നു. അപ്രകാരം വിട്ടുപോയവർ തിരിച്ചുവന്നതായുള്ള കാലടിപ്പാടുകൾ ആരും കണ്ടിട്ടില്ല. പുരാണങ്ങൾ പരേതരുടെ കഥകൾകൊണ്ടു നിറഞ്ഞിരിക്കുന്നു. അസ്ഥിരമായ ഈ ലോകത്തിന്റെ കഥകൾ ബ്രഹ്മാവിന്റെ ആയുഷ്ക്കാലം മുഴുവൻ വിവരിച്ചാലും തീരുകയില്ല. ഇപ്രകാരമുള്ള ജീവിതം നിലനിൽക്കുന്ന ഒരു ലോകത്തിൽ ജനിക്കുന്ന മനുഷ്യൻ യാതൊരാകുലതയും ഇല്ലാതെ ജീവിക്കുന്നതു കാണുമ്പോൾ കൗതുകം തോന്നുന്നു. ഇഹത്തിലും പരത്തിലും എന്തെങ്കിലും പ്രയോജനമുണ്ടാകുന്ന ഒരു കാര്യത്തിനുവേണ്ടി ഒരു ചില്ലിക്കാശുപോലും ചിലവഴിച്ചില്ലെങ്കിലും സ്വയം നാശകരമായ കാര്യത്തിനുവേണ്ടി മുക്തഹസ്തം ചിലവുചെയ്യുകയും ചെയ്യും. ഭൗതികസുഖത്തിൽ മുഴുകിയിരിക്കുന്നവനെ സന്തോഷവാനെന്നു പറയുന്നു. ദുരാഗ്രഹത്തിന്റെ ദുസ്സഹമായ ഭാരം താങ്ങുന്നവനെ സമർത്ഥനെന്നു പറയുന്നു. അല്പനാളുകളിലേക്കു മാത്രം ജീവിതശിഷ്ടമുള്ളവനും മനോബലവും ശരീരശക്തിയും ക്ഷയിച്ചുകൊണ്ടിരിക്കുന്നവനുമായ ഒരുവനെ അഗ്രിമസ്ഥാനം നൽകി ബഹുമാനിക്കുന്നു. ഒരു ശിശു വളർന്നുവരുമ്പോൾ മാതാപിതാക്കന്മാർ ആഹ്ലാദംകൊണ്ടു നൃത്തംചെയ്യുന്നു. എന്നാൽ അതിന്റെ ആയുസ്സ് കുറഞ്ഞുവരുകയാണെന്നുള്ള അത്തൽ അവർക്കില്ല. ജനിച്ചതു മുതൽക്കുള്ള ഓരോ ദിവസവും അവൻ മരണത്തിന്റെ അരികത്തേക്ക് അടുക്കുകയാണെങ്കിലും അവന്റെ പിറന്നാളുകൾ അവർ ആർഭാടമായി ആഘോഷിക്കുന്നു. പാർത്ഥാ, മർത്ത്യർക്ക് മൃത്യുവിന്റെ പേരുകേൾക്കുന്നതുപോലും അസഹ്യമാണ്. ഒരു ബന്ധു മരിക്കുമ്പോൾ അവർ വിലപിക്കുന്നു. എന്നാൽ അവരുടെ അജ്ഞത

നിമിത്തം ജീവിതത്തിന്റെ മൂല്യം എന്താണെന്ന് അവർ ചിന്തിക്കുന്നില്ല. നോക്കുക. പാമ്പിന്റെ വായിലകപ്പെട്ട തവള നിമിഷങ്ങൾക്കുള്ളിൽ വിഴുങ്ങപ്പെടുമെങ്കിലും അവിടെയിരുന്നുകൊണ്ട് ഈച്ചയെ പിടിക്കാൻ നാക്കു നീട്ടുന്നു. അതുപോലെ ജീവജാലങ്ങൾ ദുരാഗ്രഹംകൊണ്ട് അവരുടെ ആഗ്രഹങ്ങൾ അസംഖ്യമാക്കുന്നു. അഹോ! കഷ്ടം. ഈ മർത്ത്യലോകത്തിലെ കാര്യങ്ങൾ എത്രത്തോളം വികൃതവും ദുർഗ്ഗന്ധപൂരിതവുമാണ്. അർജ്ജുനാ, നീ ഈ ലോകത്തിൽവന്നു ജനിക്കാൻ ഇടയായിരിക്കുന്നു. ഇതു ത്യജിച്ചിട്ട് ഭക്തിയുടെ മാർഗ്ഗം സ്വീകരിച്ച് എന്റെ ആവാസസ്ഥാനത്തേക്ക് അണയുക.

മന്മനാ ഭവ മദ്ഭക്തോ
മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി യുക്തൈ്വവ-
മാത്മാനം മത്പരായണഃ 34

*പരമാത്മാവായ എന്നിൽ ഉറപ്പിച്ച മനസ്സോടുകൂടിയവനായും എന്നിൽ ഭക്തിയുള്ളവനായും എന്നെ ആരാധിക്കുന്നവനായും ഇരിക്കുക. എന്നെ നമസ്കാരം ചെയ്താലും. ഇപ്രകാരം എന്നെ ശരണം പ്രാപിച്ചവനായി മനസ്സിനെ എന്നിൽ ഉറപ്പിച്ച് നീ എന്നെത്തന്നെ പ്രാപിക്കും.*

അല്ലയോ അർജ്ജുന, നിന്റെ മനസ്സ് എന്റെ സാന്നിദ്ധ്യംകൊണ്ട് പൂരിതമായിരിക്കട്ടെ. നിന്റെ ആത്മാവിൽ എന്നോടുള്ള സ്നേഹം നിറഞ്ഞുതുളുമ്പട്ടെ. ഞാൻ എല്ലാറ്റിലും അധിവസിക്കുന്നുവെന്നുള്ള അറിവോടെ എല്ലാററിനേയും നമസ്കരിക്കുക. എന്നിലുള്ള അചഞ്ചലമായ ഭക്തികൊണ്ട് എല്ലാ ആഗ്രഹങ്ങളേയും എരിച്ചു കളയുന്നവനാണ് എന്റെ യഥാർത്ഥ ഭക്തൻ. ഈ യോഗത്താൽ നീ സമ്പന്നനാകുമ്പോൾ നിനക്ക് എന്റെ ശാശ്വതസ്വരൂപത്തെ പ്രാപിക്കാൻ കഴിയും. അത്യന്തം സത്യമായ ഈ രഹസ്യം ഞാൻ നിന്നോടു പറയുകയാണ്. നിന്റെ ഹൃദയത്തിൽ എന്റെ ദിവ്യമായ പൊരുൾ നിറഞ്ഞു നിൽക്കുമ്പോൾ നീ എന്റെ ശാശ്വതഗേഹത്തിൽ എത്തിച്ചേരുകയും മററുള്ളവരിൽ നിന്നെല്ലാം ഒളിഞ്ഞിരിക്കുന്ന നിത്യമായ ആനന്ദം അനുഭവിക്കുകയുംചെയ്യും.

സഞ്ജയൻ പറഞ്ഞു: ഭക്തന്മാരുടെ എല്ലാ ആഗ്രഹങ്ങളേയും സാധിച്ചുകൊടുക്കുന്ന കല്പകതരുവും പരബ്രഹ്മത്തിന്റെ കൃഷ്ണവർണ്ണമായ അവതാരവും ആത്മാരാമനുമായ കൃഷ്ണൻ ഇപ്രകാരം അരുളിച്ചെയ്തു.

ശ്രദ്ധിക്കുക. ജലത്തിൽ കിടക്കുന്ന മഹിഷം ജലം പെരുകുമ്പോഴും നിശ്ചേഷ്ടനായി അതിൽതന്നെ കിടക്കുന്നതുപോലെ, വൃദ്ധനായ ധൃതരാഷ്ട്ര മഹാരാജാവ് ഇതെല്ലാം നിശ്ശബ്ദനായി കേട്ടുകൊണ്ടിരുന്നതേയുള്ളു. ഇതുകണ്ട് ശിരസ്സ് ചലിപ്പിച്ചുകൊണ്ട് സഞ്ജയൻ സ്വയം പറഞ്ഞു:

അഹോ! അമൃതിന്റെ അനർഗളമായ ധാരയല്ലേ നമ്മുടെമേൽ

പതിച്ചത്. എന്നിട്ടും അതൊന്നും ശ്രദ്ധിക്കാതെ ഈ രാജാവിന്റെ മനസ്സ് മറ്റെവിടെയോ പോയിരിക്കുന്നു. ഏതായാലും അദ്ദേഹം ഞങ്ങളുടെ അന്നദാതാവല്ലേ? ആ നിലയ്ക്ക് അദ്ദേഹത്തിന് അനിഷ്ടമുണ്ടാകുന്ന വിധത്തിൽ ഞാൻ സംസാരിക്കുന്നത് ഉചിതമല്ല. ഇത് അദ്ദേഹത്തിന്റെ സ്വഭാവമാണ്. ഇതിൽനിന്ന് അദ്ദേഹത്തിനു മോചനമില്ല. ഞാൻ യഥാർത്ഥത്തിൽ അനുഗൃഹീതനാണ്. വ്യാസഭഗവാന്റെ കാരുണ്യംകൊണ്ട്, ഈ കഥ പറയാൻ ഞാൻ ജീവിച്ചിരിക്കുന്നു.

ഇപ്രകാരം ചിന്തിച്ച സഞ്ജയന്റെ ഹൃദയം അനിയന്ത്രിതമായി. വികാരം ഇരച്ചുകയറി. മനസ്സ് നിശ്ചലമായി. സംസാരശേഷി നശിച്ചു. ആപാദചൂഡം കോൾമയിർക്കൊണ്ടു. അർദ്ധനിമീലിതങ്ങളായ നേത്രങ്ങളിൽക്കൂടി ആനന്ദബാഷ്പങ്ങൾ ബഹിർഗമിച്ചു. ആന്തരികമായ ആനന്ദാനുഭൂതികൊണ്ട് ശരീരം വിറയ്ക്കുന്നതായി അനുഭവപ്പെട്ടു. സ്ഫടികനിർമ്മലമായ സ്വേദകിരണങ്ങൾ ശരീരരന്ധ്രങ്ങളിൽക്കൂടി പുറത്തേക്ക് ഒഴുകിയപ്പോൾ അദ്ദേഹം ശരീരത്തിൽ ഒരു രത്നാഭരണം ധരിച്ചിരിക്കുന്നതുപോലെ തോന്നി. അത്യധികമായ ആനന്ദത്തിന്റെ തിരത്തള്ളലിൽ ദേഹബുദ്ധി നശിച്ചു. തന്മൂലം വ്യാസൻ ഏർപ്പെടുത്തിയ ചുമതല നിർവഹിക്കുന്നത് അസാദ്ധ്യമായിത്തീർന്നു. അപ്പോൾ ശ്രീകൃഷ്ണന്റെ ഘനഗംഭീരമായ ശബ്ദം അദ്ദേഹത്തിന്റെ കാതു കളിൽ വന്നലച്ചു. അദ്ദേഹം ബോധവാനായി. തന്റെ വിയർപ്പും കണ്ണുനീരും തുടച്ചുകളഞ്ഞിട്ട് സഞ്ജയൻ ധൃതരാഷ്ട്ര മഹാരാജാവിനോടായി പറഞ്ഞു: അല്ലയോ മഹാരാജാവേ, കേട്ടാലും.

എന്റെ പ്രിയപ്പെട്ട ശ്രോതാക്കളേ, നിങ്ങളും ശ്രദ്ധിക്കുക. സഞ്ജയന്റെ മനസ്സാകുന്ന വളക്കൂറുള്ള മണ്ണിൽ വിതച്ച കൃഷ്ണഭഗവാന്റെ വാക്കുകൾ അനശ്വരങ്ങളാണ്. അതിൽ നിന്നു മുളച്ച് വളർന്നു വികസിക്കുമ്പോഴുണ്ടാകുന്ന വിളവ് വിലമതിക്കാൻ കഴിയാത്ത പരമസത്യങ്ങളുടെ ഒരു കലവറയായിത്തീരും. ആനന്ദത്തിന്റെ കൊടുമുടിയിലെത്തിക്കുന്ന ആ വചസ്സുകൾ അങ്ങേയററം ശ്രദ്ധിക്കുക. നിങ്ങളുടെ കാതുകളുടെ ഭാഗ്യംകൊണ്ടാണ് നിങ്ങൾക്ക് ഈ അനുഗ്രഹം ലഭിച്ചത്. ജ്ഞാനേശ്വരൻ പറഞ്ഞു.

ഓം തത് സത്
ഇതി ശ്രീമദ്ഭഗവദ്ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുന സംവാദേ
രാജവിദ്യാരാജഗുഹ്യോ നാമ
നവമോ$f$ദ്ധ്യായഃ

*രാജവിദ്യാരാജഗുഹ്യയോഗമെന്ന*
*ഒമ്പതാം അദ്ധ്യായം കഴിഞ്ഞു.*

അദ്ധ്യായം പത്ത്

# വിഭൂതിയോഗം

അല്ലയോ ഗുരുദേവാ, ഞാൻ അങ്ങയെ പ്രണമിക്കുന്നു. ബ്രഹ്മത്തെപ്പററി നിർമ്മലമായ ജ്ഞാനം നൽകുന്നതിൽ അങ്ങു നിപുണനാണ്. അന്യൂനമായ അറിവിൻെറ അരവിന്ദം അങ്ങയുടെ പ്രകാശമേററ് വിരിയുന്നു. അങ്ങ് സംസാരജീവിതത്തിലെ അജ്ഞതയാകുന്ന അന്ധകാരത്തെ അകററുന്ന അംശുമാനാണ്; ശിഷ്യ ന്മാരെ ആധ്യാത്മികചിന്തയിൽകൂടി പരമപദത്തിലേക്ക് ഉയർത്തുന്ന തിനു കഴിവുള്ള ശക്തനായ ദേവനാണ്. സർവ്വലോകസംരക്ഷകനും അഖിലാനന്ദങ്ങളുടേയും രത്നങ്ങൾ ഉൾക്കൊള്ളുന്ന ഖനിയും സജ്ജനങ്ങളാകുന്ന വനികകളിലെ ചന്ദനമരവും ആരാധനാർഹമായ ദേവതയുമാകുന്നു. അങ്ങയെ ഞാൻ വണങ്ങുന്നു. ചന്ദ്രൻ ചകോര പ്പക്ഷിക്കെന്നപോലെയാണ്, അങ്ങ് വിജ്ഞന്മാർക്ക്. അങ്ങ് ആത്മ സാക്ഷാത്കാരം ലഭിച്ചവരിൽ പാർത്ഥിവനാണ്; വേദസത്തായ സാഗര മാണ്; കാമദേവൻെറ സംഹാരകനാണ്. അങ്ങയെ ഞാൻ അഭിവാദ്യംചെയ്യുന്നു.

ശ്രേഷ്ഠനായ ഗുരോ, പരിശുദ്ധരായ ഭക്തന്മാർക്ക് പൂജ്യനാ യുള്ളോവേ, അങ്ങ് എല്ലാ ജീവജാലങ്ങളുടേയും സ്രോതസ്സാണ്; ജനനമരണങ്ങളാകുന്ന ഭൗതികജീവിതഗജത്തിൻെറ ഗണ്ഡസ്ഥലം നശിപ്പിച്ചവനാണ്. അങ്ങയുടെ കൃപയാകുന്ന ഗണനാഥൻെറ കനിവു ണ്ടെങ്കിൽ ഒരു ബാലനുപോലും സാഹിത്യകലയുടെ ശ്രീകോവിലിൽ കടന്നുചെല്ലാം. തിന്മയിൽനിന്നു മോചനം നൽകാനുതകുന്ന അങ്ങ യുടെ ഔദാര്യപൂർണ്ണമായ വാക്കുകൾ ആരെയും നവരസസുധാബ്ധി യുടെ ആഴമേറിയ കയങ്ങളിലേക്ക് ഇറങ്ങിച്ചെല്ലുന്നതിന് പ്രാപ്തി യുള്ളവരാക്കും. അങ്ങയുടെ ആജ്ഞയനുസരിച്ച് അങ്ങയെ തൃപ്തി പ്പെടുത്തുന്ന വാഗീശ്വരി, മൂകനായ ഒരുവനെ, ബൃഹസ്പതിയെ വെല്ലത്തക്ക വിധത്തിൽ, കാവ്യാത്മകത്വമുള്ളവനാക്കിത്തീർക്കും. കരുണാമസൃണമായ നോട്ടംകൊണ്ടോ ആനന്ദദായകമായ കൈകൾ ശിരസ്സിൽവെച്ചുള്ള അനുഗ്രഹംകൊണ്ടോ സാധാരണക്കാരനായ ഒരു മർത്ത്യനെ ദേവതുല്യനാക്കാൻ അങ്ങേയ്ക്ക് കഴിയും.

എൻെറ അശക്തമായ വാക്കുകൾകൊണ്ട് ഞാൻ എങ്ങനെ യാണ് എൻെറ ഗുരുവിൻെറ മാഹാത്മ്യം വർണ്ണിക്കുന്നത്? പകലോൻെറ ശരീരത്തിൽ ചന്ദനച്ചാറ് പൂശാൻ കഴിയുമോ? കല്പകതരുവിന് ഏതു

വിധത്തിലുള്ള പുഷ്പങ്ങൾ കോർത്താണ് ഹാരാർപ്പണം ചെയ്യുക? പാൽക്കടലിന് ആതിഥ്യമരുളാൻ ആർക്കെങ്കിലും ആവുമോ? കർപ്പൂരത്തിന്റെ സൗരഭ്യം കൂട്ടുന്നതെങ്ങനെയാണ്? എന്തു തൈലം പുരട്ടിയാണ് ചന്ദനമരത്തിന്റെ പരിമളം വർധിപ്പിക്കുന്നത്? അമൃതിന് അതിനേക്കാൾ അമോഘമായ എന്താഹാരമാണ് നൽകുക? ആകാശത്തെക്കാളും വലുതാകാൻ ആർക്കെങ്കിലും കഴിയുമോ? എന്റെ ഗുരുനാഥന്റെ മാഹാത്മ്യം അത്രത്തോളം മഹനീയമായിരിക്കെ എങ്ങനെയാണ് ഞാൻ അതിന്റെ നിസ്സീമമായ വലിപ്പം അറിയുന്നത്? ഇതു മനസ്സിലാക്കി ഞാൻ അദ്ദേഹത്തെ നിശ്ശബ്ദനായി പ്രശ്രയപൂർവ്വം പ്രണമിക്കുന്നു. എന്റെ ബുദ്ധിശക്തികൊണ്ട് എന്റെ ഗുരുവിന്റെ ഗുണഗണങ്ങളെ വർണ്ണിക്കാമെന്നു ഞാൻ പറയുന്നത് രത്നങ്ങളുടെ തിളക്കം വർദ്ധിപ്പിക്കാമെന്നു പറയുന്നതുപോലെയാണ്; അത് സ്വർണ്ണത്തിന്മേൽ വെള്ളിപൂശുന്നതുപോലെയാണ്. ആകയാൽ ഞാൻ അദ്ദേഹത്തെ വീണ്ടും വീണ്ടും വിനയസമന്വിതം സാഷ്ടാംഗം നമസ്കരിക്കുന്നു.

അനന്തരം ജ്ഞാനദേവൻ തന്റെ ഗുരുവിനെ നോക്കി പറഞ്ഞു: അല്ലയോ ഗുരുദേവാ, അങ്ങയുടെ കൃപാകടാക്ഷംകൊണ്ടും അതിരററ വാത്സല്യംകൊണ്ടും കൃഷ്ണാർജ്ജുനസംവാദമാകുന്ന ഗംഗായമുനാ സംഗമത്തിലെ പ്രയാഗയിൽ അങ്ങ് എന്നെ ഒരു വടവൃക്ഷമാക്കി ത്തീർത്തു. ഉപമന്യു പാലിനുവേണ്ടി ഉമാകാന്തനോടു യാചിച്ചപ്പോൾ ഒരു പാലാഴി തന്നെ അദ്ദേഹം അവന്റെ മുന്നിൽ കാഴ്ചവെച്ചില്ലേ? ഇളയമ്മയുടെ ദുസ്സഹമായ പെരുമാററംകൊണ്ട് വ്യഥിതനായ ധ്രുവനെ വൈകുണ്ഠനാഥൻ ഒരു നക്ഷത്രമാക്കിത്തീർത്ത് അനുഗ്രഹിച്ചില്ലേ? അതുപോലെ സർവ്വധർമ്മശാസ്ത്രങ്ങളുടെയും താവളസ്ഥാനവും ബ്രഹ്മവിദ്യയുടെ നടുനായകവുമായ ഭഗവദ്ഗീതയെ *ഓവി വൃത്തത്തിൽ വിവരിക്കുന്നതിനുള്ള ശക്തി നൽകി എന്റെ ഗുരുനാഥൻ എന്നെ അനുഗ്രഹിച്ചിരിക്കുന്നു.

ഭാഷയുടെ ജടിലമായ കാനനത്തിൽകൂടി ഞാൻ അലഞ്ഞു തിരിഞ്ഞു നടന്നിട്ടും അർത്ഥവത്തായ ഒരു വാക്കുപോലും എന്റെ കാതുകളിൽ പതിച്ചില്ല. എന്നാൽ ഇപ്പോഴിതാ അങ്ങയുടെ കൃപകൊണ്ട് എന്റെ ഭാവന വിസ്മയാവഹമായ വല്ലീകുസുമങ്ങളാകുന്ന ഭാഷണമായി വിരിഞ്ഞിരിക്കുന്നു. തന്മൂലം ദേഹബുദ്ധിക്ക് അതീതമായി പോയിട്ടില്ലാത്ത എന്റെ വിശേഷബുദ്ധി ദിവ്യാനന്ദത്തിന്റെ കലവറയായി ത്തീർന്നിരിക്കുന്നു. ഗീതാസിദ്ധാന്തങ്ങളാകുന്ന ക്ഷീരസാഗരതല്പത്തിൽ എന്റെ മനസ്സ് ജലശയനം ചെയ്യുന്നു. ഇത് എന്റെ ഗുരുനാഥന്റെ അപാരവും അപ്രമേയവുമായ കാരുണ്യപ്രവൃത്തിയാണ്. അദ്ദേഹത്തിന്റെ അമേയമായ ശക്തിയെ ഏതു വാക്കുകൾ ഉപയോഗിച്ചാണ് ഞാൻ വർണ്ണിക്കേണ്ടത്? അപര്യാപ്തമായ വാക്കുകൾകൊണ്ട് അദ്ദേഹത്തിന്റെ പ്രശസ്തിയെ പാടിപ്പുകഴ്ത്തുന്ന

* ഓവി: മുഖവുരയിൽ വിവരിച്ചിട്ടുണ്ട്.

തിൽ അദ്ദേഹം എന്നോടു ക്ഷമിക്കണമെന്ന് ഞാൻ അപേക്ഷിക്കുന്നു.

അങ്ങയുടെ കൃപകൊണ്ട് ഭഗവദ്ഗീതയുടെ ആദ്യഭാഗം ഹ്രസ്വവും മധുരവുമായ ഓവിവൃത്തത്തിൽ അത്യാനന്ദത്തോടെ ഞാൻ വിശദീകരിച്ചു. ബന്ധുജനങ്ങളുമായി യുദ്ധം നടത്തേണ്ടിവരുന്നതിലുള്ള അർജ്ജുനവിഷാദത്തെ വിവരിക്കുന്നതാണ് ഒന്നാമദ്ധ്യായം. രണ്ടാമധ്യായത്തിൽ കർമ്മയോഗത്തെപ്പററിയും കർമ്മയോഗവും ജ്ഞാനയോഗവും തമ്മിലുള്ള വ്യത്യാസത്തെപ്പററിയും വർണിക്കുന്നു. മൂന്നാമദ്ധ്യായത്തിലെ പ്രതിപാദ്യം കർമ്മയോഗം മാത്രമാണ്. കർമ്മവും ജ്ഞാനവും തമ്മിലുള്ള ബന്ധമാണ് നാലാമദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളത്. അഞ്ചാമധ്യായത്തിൽ അഷ്ടാംഗയോഗത്തിൻെറ യഥാർത്ഥ വിവക്ഷ വിവരിച്ചിട്ട്, അതിൻെറ തുടർച്ചയായി ആറാമധ്യായത്തിൽ യോഗാനുഷ്ഠാനത്തിന് ശാരീരികമായി ചെയ്യേണ്ടുന്ന ആസന വിധികളും അതിൻെറ പരിണതഫലമായി പരമാത്മാവുമായി സാത്മ്യം പ്രാപിക്കുന്ന സ്ഥിതിയും യോഗഭ്രഷ്ടർക്ക് ഏർപ്പെടുന്ന അവസ്ഥകളും പ്രതിപാദിച്ചിരിക്കുന്നു. ഏഴാമധ്യായത്തിൻെറ തുടക്കത്തിൽ ഒരുവൻ എങ്ങനെയാണ് പ്രകൃതിയുടെ പ്രലോഭനങ്ങളിൽനിന്ന് ഒഴിഞ്ഞുമാറേണ്ടതെന്നു വിവരിച്ചിട്ട്, ഈശ്വരസേവകന്മാരായ നാലുവിധത്തിലുള്ള ഭക്തന്മാരെപ്പററി പറയുന്നു. എട്ടാമധ്യായത്തിൽ അർജ്ജുനൻെറ ഏഴുചോദ്യങ്ങൾക്കും മറുപടി പറഞ്ഞശേഷം മർത്ത്യൻെറ മരണ സമയത്തുള്ള എല്ലാ അവസ്ഥകളെപ്പററിയും വർണ്ണിക്കുന്നു.

നൂറായിരം ശ്ലോകങ്ങൾ അടങ്ങിയിട്ടുള്ള മഹാഭാരതത്തിൽ സർവ്വവേദവിജ്ഞാനങ്ങളും ഉൾക്കൊള്ളുന്നു. മഹാഭാരതത്തിൽ അടങ്ങിയിരിക്കുന്ന എല്ലാ പ്രബോധനങ്ങളും എഴുന്നൂറു ശ്ലോകങ്ങളുള്ള ഗീതയിലെ കൃഷ്ണാർജ്ജുന സംവാദത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. പ്രസ്തുത സംവാദത്തിൻെറ കാതലായ ആശയങ്ങൾ ഗീതയിലെ ഒമ്പതാം അധ്യായത്തിൽ മാത്രമായി കാണാൻ കഴിയും. തന്മൂലം ഒമ്പതാമധ്യായത്തിലെ അർത്ഥബന്ധം ശരിയായി വിശദീകരിക്കാൻ കഴിഞ്ഞിട്ടുണ്ടോയെന്നുള്ള സംശയം എനിക്കുണ്ട്. ഞാനെന്തിനാണ് വെറുതെ പൊങ്ങച്ചം പറയുന്നത്. ശർക്കരയും പഞ്ചസാരയും ഒരേ കരിമ്പിൻനീരിൽനിന്നുണ്ടാക്കിയിട്ടുള്ളതാണെങ്കിലും രണ്ടിൻെറയും രുചിയും ആസ്വാദ്യതയും രണ്ടു വ്യത്യസ്തരീതിയിലാണ്. അതുപോലെ ഗീതയിലെ ചില അധ്യായങ്ങൾ ബ്രഹ്മജ്ഞാനത്തെപ്പററി വ്യക്തമായി വിശദീകരിക്കുന്നു. ചിലത് ബ്രഹ്മഗേഹത്തിലേക്കുള്ള വീഥി കാട്ടിത്തരുന്നു. മററു ചിലത് ബ്രഹ്മത്തെ അറിയാൻ ശ്രമിക്കുന്നവർ അവരുടെ ജ്ഞാനത്തോടൊപ്പം സ്വയം അലിഞ്ഞ് ബ്രഹ്മസ്വരൂപവുമായി ഐക്യം പ്രാപിക്കുന്നതായി വിവരിക്കുന്നു. എന്നാൽ ഒമ്പതാം അധ്യായം എല്ലാ വിശദീകരണങ്ങളേയും അതിലംഘിക്കുന്നു. ശാശ്വതസത്യത്തെപ്പററിയുള്ള ഭഗവാൻ കൃഷ്ണൻെറ വാക്കുകൾ അതിൽ തെറുത്തുകെട്ടി വെച്ചിരിക്കുന്നു. ഈ അധ്യായത്തിൻെറ ആന്തരികമായ അർത്ഥത്തിന്മേൽ അർജ്ജുനനുപോലും കരുതലോടെയല്ലാതെ കൈവെയ്ക്കാൻ കഴിഞ്ഞിട്ടില്ല. ഇപ്രകാരമുള്ള ഒൻപതാമധ്യാ

യത്തിലെ പരമസത്യങ്ങൾ വെളിവാക്കാൻ എനിക്കു കഴിഞ്ഞിട്ടുണ്ടെങ്കിൽ അത് എൻെറ ഗുരുവിൻെറ കാരുണ്യം ഒന്നുകൊണ്ടു മാത്രമാണ്.

വസിഷ്ഠമഹർഷിയുടെ മേലങ്കി സൂര്യനെപ്പോലെ വെളിച്ചം വീശിയില്ലെ? വിശ്വാമിത്രൻ ത്രിശങ്കുസ്വർഗ്ഗം സൃഷ്ടിച്ചില്ലെ? ശ്രീരാമൻ പാറക്കല്ലുകൾകൊണ്ടു പാലം പണിത് തൻെറ പടയെ പാരാവാരത്തിനക്കരെ എത്തിച്ചില്ലെ? പെററുവീണയുടൻ തന്നെ ഹനുമാൻ പഴമാണെന്നു തെററിദ്ധരിച്ച് പകലോനെ കൈക്കുള്ളിലാക്കാൻ മേലോട്ടു കുതിച്ചില്ലെ? അഗസ്ത്യമഹർഷി ആഴിയെ കുടിച്ചു വററിച്ചില്ലെ? അതേരീതിയിൽ നിങ്ങളുടെ സഹായംകൊണ്ട്, അജ്ഞനായ ഞാൻ അജ്ഞേയമായ ബ്രഹ്മത്തെക്കുറിച്ചുള്ള ആദ്ധ്യാത്മിക സംവാദത്തെ സംബന്ധിച്ചു സംസാരിക്കുന്നതിനു ശ്രമിച്ചു. രാമരാവണയുദ്ധത്തിനു സമമായി രാമരാവണയുദ്ധമല്ലാതെ മറെറാന്നില്ല. അപ്രകാരം ഒൻപതാം അധ്യായത്തിൽ ഭഗവാൻ കൃഷ്ണൻ നൽകുന്ന പ്രബോധനങ്ങൾക്ക് തുല്യമായി അതു മാത്രമേയുള്ളു. ഗീതാസാരം മനസ്സിലാക്കിയിട്ടുള്ള എല്ലാ സത്യദർശികൾക്കും ഇതു ബോധ്യമായിട്ടുള്ളതാണ്.

ഞാൻ ആദ്യഭാഗത്തെ ഒൻപത് അധ്യായങ്ങളും എൻെറ കഴിവനുസരിച്ച് വിശദീകരിച്ചു. ഇനിയും അടുത്തഭാഗം ആരംഭിക്കാം. തുടക്കത്തിൽതന്നെ ഭഗവാൻ തൻെറ പ്രധാനവും അപ്രധാനവുമായ പ്രകടിതരൂപങ്ങളെപ്പററി വിവരിക്കുന്നുണ്ട്. അതു മുഴുവൻ മനോഹരവും ആസ്വാദ്യകരവുമാണ്. വിശ്വനാഥനും യദുകുലതിലകവും വിജ്ഞാനസമ്പന്നരായ ആത്മാക്കൾക്ക് അത്ഭുതകരമായ ആനന്ദം നൽകുന്നവനുമായ ഭഗവാൻ അർജ്ജുനനോടു ചോദിച്ചു:

അല്ലയോ പാർത്ഥ, ഞാൻ പറയുന്നതു നീ ശരിക്കും ശ്രദ്ധിക്കുന്നുണ്ടോ?

തുടർന്ന് ഭഗവാൻ അരുളിച്ചെയ്ത കാര്യങ്ങൾ നിവൃത്തിനാഥിൻെറ ശിഷ്യനായ ജ്ഞാനദേവൻ നിങ്ങളോടു വിവരിക്കുന്നതായിരിക്കും. ശ്രദ്ധിച്ചു കേൾക്കുക.

*ശ്രീ ഭഗവാനുവാച:*

ഭൂയ ഏവ മഹാബാഹോ
ശൃണു മേ പരമം വചഃ
യത്തേ*ƒ*ഹം പ്രീയമാണായ
വക്ഷ്യാമി ഹിതകാമ്യയാ. 1

***അല്ലയോ അർജ്ജുന, എൻെറ വാക്കുകൾ കേട്ട് സന്തുഷ്ടനായ നിനക്ക് നല്ലതുവരട്ടെയന്നു കരുതി ഞാൻ ഇനിയും പറയാൻ പോകുന്ന പരമാത്മതത്ത്വത്തെ വെളിപ്പെടുത്തിത്തരുന്ന എൻെറ വാക്കുകൾ ശ്രദ്ധയോടെ കേൾക്കുക.***

ശ്രീഭഗവാൻ പറഞ്ഞു:

അല്ലയോ അർജ്ജുന, ഞാൻ ഇതുവരെയായി വിശദീകരിച്ചുതന്ന കാര്യങ്ങൾ നിന്റെ ബോധകശക്തിയുടെ പിടിയിലമർന്നിട്ടുണ്ടോ എന്നു പരിശോധിച്ചതിൽ നീ തികച്ചും വിജയിയായിരിക്കുന്നു. ഒരു കുടത്തിൽ അല്പം വെള്ളമൊഴിച്ച് അതു ചോരുന്നുണ്ടോ എന്നു പരിശോധിച്ചു നോക്കിയിട്ടാണ് അതിൽ കൂടുതൽ വെള്ളം ഒഴിക്കുന്നത്. അതുപോലെ, ഇതുവരെയുള്ള എന്റെ പ്രഭാഷണങ്ങൾ നീ ശ്രദ്ധയോടെ ശ്രവിച്ചുവെന്ന് എനിക്കു ബോധ്യമായതിനാൽ നിന്നോടു കൂടുതലായി പറയണമെന്നു ഞാൻ ആഗ്രഹിക്കുന്നു. പുതുതായി നിയമിക്കപ്പെടുന്ന ഒരു ജോലിക്കാരൻ പ്രലോഭനങ്ങൾക്ക് വശംവദനാവുകയില്ലെന്ന് പരീക്ഷിച്ചറിഞ്ഞതിനുശേഷം മാത്രമെ അവനെ ഭണ്ഡാരത്തിന്റെ ചുമതല ഏല്പിക്കുകയുള്ളു. അപ്രകാരം, നീ ഇപ്പോൾ എന്റെ ജ്ഞാനഭണ്ഡാരത്തിന്റെ വിശ്വസ്ത സേവകനാകാൻ യോഗ്യനായിത്തീർന്നിരിക്കുന്നു.

കാർമേഘങ്ങൾ പർവതശിഖരങ്ങൾ കാണുമ്പോൾ അതിനു ചുററും ഉരുണ്ടുകൂടി നിറഞ്ഞൊഴുകുന്നതുപോലെ, ഭഗവാൻ കൃഷ്ണന്റെ വാത്സല്യവും അഭിമാനവും കലർന്ന കടാക്ഷങ്ങൾ അർജ്ജുനന്റെ മേൽ പതിച്ചു. ദയാവാരിധിയായ ഭഗവാൻ തുടർന്നു:

മഹാബാഹോ, ഞാൻ ഇതിനുമുമ്പ് നിനക്കു വെളിവാക്കിത്തന്ന സത്യങ്ങൾ വീണ്ടും നിന്നോടു പറയാം. ഒരു കർഷകൻ തന്റെ ഭൂമിയിൽ അക്ഷീണനായി എല്ലാവർഷവും കൃഷിയിറക്കിയാൽ അവനു കൂടുതൽ കൂടുതൽ വിളവു ലഭിക്കും. കാഞ്ചനം ഉലയിലിട്ട് ആവർത്തിച്ചു രുക്കിയാലും അതിന്റെ മേന്മ വർദ്ധിക്കുകയല്ലാതെ കുറയുകയില്ല. അതുപോലെ ഞാൻ ആവർത്തിച്ചു പറയുന്നത് എന്റെ സംതൃപ്തിക്കുവേണ്ടിയാണ്. നിന്റെ പ്രീതിക്കു വേണ്ടിയല്ല. ഒരു ശിശുവിനെ ആഭരണങ്ങൾ അണിയിക്കുമ്പോൾ അതിന്റെ സാംഗത്യം ആ ശിശു മനസ്സിലാക്കുന്നില്ല. എന്നാൽ അതണിയിക്കുന്ന മാതാവ് അതുകണ്ട് ഹർഷപുളകമണിയും. അതേവിധത്തിൽ നിന്റെ നന്മയ്ക്കുതകുന്ന കാര്യങ്ങൾ കൂടുതലായി നീ മനസ്സിലാക്കിയെന്നറിയുമ്പോൾ എന്റെ ആനന്ദം അധികരിക്കുന്നു.

ഈ അലങ്കാരഭാഷണം മതിയാക്കാം. സത്യത്തിൽ ഞാൻ നിന്നെ വളരെയധികം സ്നേഹിക്കുന്നു. അതുകൊണ്ട് നിന്നോട് എത്ര സംസാരിച്ചാലും എനിക്കു മതിവരുകയില്ല. തന്മൂലം പറഞ്ഞ കാര്യങ്ങൾതന്നെ ഞാൻ ആവർത്തിച്ചു പറയുകയാണ്. ഗുണദോഷങ്ങളെ വിവേചിച്ചറിയാൻ കഴിവുള്ള അല്ലയോ അർജ്ജുന, നീ എന്റെ ശ്രേഷ്ഠമായ പ്രഭാഷണം ശ്രദ്ധിച്ചു കേൾക്കുക. ഇതു വെറും വാക്കുകളല്ല. വാക്കുകളുടെ രൂപത്തിൽ നിന്നെ വാത്സല്യത്തോടെ ആശ്ലേഷിക്കാൻ വരുന്ന പരമതത്ത്വമായ സത്യമാണ്. നീ ഇതുവരെയും എന്റെ യഥാർത്ഥ സ്വരൂപമെന്തെന്ന് അറിഞ്ഞിട്ടില്ല. നീ എന്നെ ഇവിടെ മനുഷ്യരൂപത്തിൽ കാണുന്നു. എന്നാൽ യഥാർത്ഥത്തിൽ സർവപ്രപഞ്ചവും ഞാനാണ്.

ന മേ വിദുഃ സുരഗണാഃ
പ്രഭവം ന മഹർഷയഃ
അഹമാദിർഹി ദേവാനാം
മഹർഷീണാം ച സർവ്വശഃ 2

*പരമാത്മാവായ എൻെറ ഉത്ഭവം ദേവന്മാരും അറിയുന്നില്ല, മഹർഷിമാരും അറിയുന്നില്ല. എന്തുകൊണ്ടെന്നാൽ ദേവന്മാർക്കും മഹർഷിമാർക്കും എല്ലാ നിലയിലും ഞാൻ തന്നെയാണ് ഉത്ഭവസ്ഥാനം.*

എൻെറ സാരാംശം അറിയാൻ ശ്രമിച്ച വേദങ്ങൾ വിസ്മയിച്ചു പോയി. എന്നിലെത്തിച്ചേരാനുള്ള യത്നത്തിൽ മനസ്സും പ്രാണനും നിസ്തേജരായി. രാത്രിയല്ലെങ്കിലും സൂര്യചന്ദ്രന്മാർ ഇരുട്ടിലായി. ഒരു ഗർഭസ്ഥശിശുവിന് അതിൻെറ മാതാവിൻെറ പ്രായം അറിയാൻ കഴിയാത്തതുപോലെ, ഒരു മത്സ്യത്തിന് ആഴിയുടെ ആഴം അളക്കാനോ ഒരീച്ചയ്ക്ക് ആകാശത്തിൽ പറന്നുയരാനോ കഴിയാത്തതുപോലെ, വിജ്ഞാനികളായ മഹർഷിമാർക്കുപോലും എന്നെ അറിയാൻ കഴിയുന്നില്ല. ഞാൻ ആരെന്നോ എൻെറ മാഹാത്മ്യം എന്തെന്നോ എവിടെനിന്ന് എപ്പോൾ വന്നുവെന്നോ മനസ്സിലാക്കാനുള്ള അവരുടെ ശ്രമം തുടങ്ങിയിട്ട് യുഗങ്ങൾതന്നെ കഴിഞ്ഞുപോയിരിക്കുന്നു. എല്ലാ ദൈവങ്ങളുടേയും ഋഷീശ്വരന്മാരുടേയും സകല ചരാചരങ്ങളുടേയും പ്രഭവസ്ഥാനം ഞാനാണ്. എന്നാൽ അവരെല്ലാം എൻെറ ശാശ്വത രൂപത്തെ അറിയാൻ പണിപ്പെടുന്നു. താഴേക്ക് ഒലിച്ചിറങ്ങിയ വെള്ളത്തിന് തിരിച്ചു മലയിലേക്കു പ്രവഹിക്കാൻ കഴിയുമെങ്കിൽ, മുകളിലേക്കു വളർന്നു വലുതായ വൃക്ഷത്തിൻെറ വളർച്ചയ്ക്ക് താഴെയുള്ള വേരുകളിലേക്കു വ്യാപിക്കാൻ കഴിയുമെങ്കിൽ മാത്രമേ എന്നിൽ നിന്നുത്ഭവിച്ചിട്ടുള്ള ജീവജാലങ്ങളുടെ ലോകം എന്നെ മനസിലാക്കുകയുള്ളു. ഒരു വടവൃക്ഷത്തിന് അതിൻെറ ബീജത്തിൽ ഒതുങ്ങാൻ കഴിയുമെങ്കിൽ, അഥവാ മഹാസമുദ്രത്തിന് ഒരു തിരമാലയായി രൂപാന്തരപ്പെടാൻ കഴിയുമെങ്കിൽ, അഥവാ പ്രപഞ്ചത്തെ മുഴുവൻ ഒരു അണുവിൽ ഉൾക്കൊള്ളിക്കാൻ കഴിയുമെങ്കിൽ, എന്നിൽനിന്ന് ഉത്ഭവിച്ചിട്ടുള്ള ഋഷികൾക്കും ദേവതകൾക്കും സകല ചരാചരങ്ങൾക്കും എന്നെ അറിയാൻ കഴിഞ്ഞുവെന്നു വരും.

യോ മാമജമനാദിം ച
വേത്തി ലോകമഹേശ്വരം
അസംമൂഢഃ സ മർത്ത്യേഷു
സർവ്വപാപൈഃ പ്രമുച്യതേ. 3

***ആരാണോ ജന്മരഹിതനും അനാദിയും ലോകമഹേശ്വരനുമായിട്ട് എന്നെ അറിയുന്നത്, മനുഷ്യരിൽ അവനാണ് വിവേകി. അവൻ എല്ലാ പാപങ്ങളിൽനിന്നും മോചനം നേടുന്നു.***

എൻെറ ദിവ്യമായ സ്വരൂപം അവേദ്യമാണെങ്കിലും ഭൗതിക ജീവിതത്തിലെ പ്രയാണങ്ങളെല്ലാം പരിത്യജിച്ച്, ഇന്ദ്രിയസുഖങ്ങളിൽ വിരക്തനായി, ദേഹബുദ്ധി കൈവെടിഞ്ഞ്, പഞ്ചഭൂതങ്ങളുടെ സിംഹാസനത്തിലിരുന്ന് അവയെ അടക്കിബ്ഭരിച്ചാൽ, അവൻെറ ചിത്തം എന്നിലുറയ്ക്കുകയും അവൻെറ ആത്മജ്ഞാനത്തിൻെറ സുവ്യക്ത പ്രകാശത്തിൽ, ഞാൻ എല്ലാ ജീവജാലങ്ങളുടേയും നാഥ നാണെന്നും കാര്യകാരണബന്ധങ്ങൾക്ക് അതീതനാണെന്നും അനാദി യാണെന്നും അവന് അറിയാൻ കഴിയുകയുംചെയ്യും. അപ്രകാരമുള്ള വൻ കല്ലുകളിൽ സ്പർശമണിയാണ്; ദ്രാവകങ്ങളിൽ അമൃതാണ്. അവൻ എൻെറ ദിവ്യത്വത്തിൻെറ മർത്ത്യരൂപത്തിലുള്ള അംശമാണ്. അവൻ ചരിക്കുകയും സംസാരിക്കുകയും ചെയ്യുന്ന, വിജ്ഞാന ത്തിൻെറ സചേതനവിഗ്രഹമാണ്. അവൻെറ അവയവങ്ങൾ ആനന്ദ ത്തിൻെറ ശിഖരങ്ങളാണ്. അവൻെറ മർത്ത്യശരീരം മററുള്ളവർക്ക് മായാജനകമാണ്. കർപ്പൂരത്തിൻെറ ഇടയിൽ വീഴാൻ ഇടയാകുന്ന വൈരക്കല്ല് വെള്ളംകൊണ്ടു നനഞ്ഞാലും ആവിയായി പോവുകയില്ല. അതുപോലെ, അവൻ ഒരു സാധാരണക്കാരനെപ്പോലെ കാണ പ്പെടുമെങ്കിലും പ്രകൃതിയുടെ മായാശക്തിക്ക് അവനെ അശുദ്ധ നാക്കാൻ സാധ്യമല്ല. പാപങ്ങൾ അവയുടെ ജീവനുവേണ്ടി അവനെ ഭയന്ന് ഓടിമറയുന്നു. അഗ്നിക്കിരയായ ചന്ദനമരച്ചോട്ടിൽനിന്ന് സർപ്പം ഒഴിഞ്ഞുപോകുന്നതു പോലെ എന്നെ അറിയുന്ന ഒരുവനിൽനിന്ന് എല്ലാ ആഗ്രഹങ്ങളും വിട്ടകലുന്നു. എന്നെ അറിയുന്നത് എങ്ങനെ യാണെന്നും എൻെറ സ്വരൂപസ്ഥിതി എപ്രകാരമാണെന്നും മനസ്സിലാ ക്കണമെന്നുള്ള ചിന്ത നിനക്കുണ്ടായിട്ടുണ്ടെങ്കിൽ ഞാൻ അതു നിനക്കു പറഞ്ഞുതരാം. ശ്രദ്ധിക്കുക. ഈ പ്രപഞ്ചത്തിലുള്ള വിവിധ ജീവ ജാലങ്ങളിൽ, അവയുടെ സഹജമായ രൂപത്തിൽ, എൻെറ പ്രകടിതരൂപം പരന്നു കിടക്കുന്നു.

ബുദ്ധിർജ്ഞാനമസമ്മോഹഃ
ക്ഷമാ സത്യം ദമഃ ശമഃ
സുഖം ദുഃഖം ഭവോഽഭാവോ
ഭയം ചാഭയമേവ ച 4

അഹിംസാ സമതാ തുഷ്ടിഃ
തപോദാനം യശോഽയശഃ
ഭവന്തി ഭാവാ ഭൂതാനാം
മത്ത ഏവ പൃഥഗ്വിധാഃ 5

*ബുദ്ധി, ജ്ഞാനം, മോഹമില്ലായ്മ, ക്ഷമ, സത്യം, ദമം, ശമം, സുഖം, ദുഃഖം, ഉത്ഭവം, നാശം, ഭയം, അഭയം, അഹിംസ, സന്തുഷ്ടി, തപസ്, ദാനം, യശസ്സ്, അയശസ്സ് എന്നിങ്ങനെ ഭൂതങ്ങളുടെ നാനാ ഭാവങ്ങൾ എന്നിൽനിന്നും തന്നെ ഉണ്ടാകുന്നവയാകുന്നു.*

എൻെറ നാനാഭാവങ്ങളിൽ പ്രഥമവും പ്രധാനമായിട്ടുള്ളതും ബുദ്ധിയാണ്. അടുത്തതായി നിസ്സീമമായ ജ്ഞാനം, മോഹമില്ലായ്മ, സഹനശീലം, ക്ഷമ, സത്യം തുടങ്ങിയവയോടൊപ്പം ബാഹ്യവൃത്തികളുടെ നിഗ്രഹം (ദമം) അകമേയുള്ള ഇന്ദ്രിയങ്ങളുടെ അടക്കം (ശമം) എന്നിവയും ഉൾപ്പെടുന്നു. അർജ്ജുനാ, അതുപോലെ ഈ ലോകത്തിലുള്ള സുഖദുഃഖങ്ങളുടേയും ജനനമരണങ്ങളുടേയും ഉത്ഭവവും എന്നിൽനിന്നു തന്നെയാണ്. ഭയം, നിർഭയത്വം, അഹിംസ, സമഭാവന, സംതൃപ്തി, തീവ്രവിരക്തി, ദാനധർമ്മം, കീർത്തി, അകീർത്തി തുടങ്ങി സൃഷ്ടിക്കപ്പെട്ട ജീവജാലങ്ങളിൽ കാണുന്ന ജീവഭാവങ്ങളെല്ലാംതന്നെ എൻെറ നിത്യമായ തത്ത്വത്തിൽ നിന്നല്ലാതെ മററൊരിടത്തുനിന്നും ഉത്ഭൂതമായതല്ല. ജീവജാലങ്ങൾ വ്യത്യസ്തമായിരിക്കുന്നതുപോലെ എൻെറ ഭാവവും വ്യത്യസ്തമാണ്. ഇവയിൽ ചിലതിന് എൻെറ ദിവ്യമായ പൊരുളിനെപ്പററി അറിവുണ്ടായിരിക്കും. മററുള്ളവയ്ക്ക് ഇതേപ്പററി അജ്ഞതയാണുള്ളത്. സൂര്യോദയത്തിൽ പ്രകാശം വിരിയുന്നു. സൂര്യാസ്തമനത്തിൽ ഇരുട്ട് പരക്കുന്നു. രണ്ടും സൂര്യനിൽനിന്നുണ്ടാകുന്നതാണ്. ആകയാൽ എന്നെ അറിയുവാനും അറിയാതിരിക്കുവാനുമുള്ള കാരണം പൂർവജന്മത്തിലെ കർമ്മങ്ങളുടെ ഫലത്തെ ആശ്രയിച്ചാണിരിക്കുന്നത്. തന്മൂലം വിവിധ ജീവജാലങ്ങളിൽ വ്യത്യസ്തരീതിയിലുള്ള ഭാവങ്ങൾ ഉൽപ്പത്തിയെടുക്കുന്നു. ഇപ്രകാരം ജീവജാലങ്ങളുടെ പ്രപഞ്ചം മുഴുവനും എൻെറ സ്വഭാവത്തിൽ നിമഗ്നമായിരിക്കുന്നു. ഇനിയും സൃഷ്ടിയുടെ പതിനൊന്നു പ്രക്ഷേപകരെപ്പററി നിന്നോടു പറയാം. അവരുടെ ആജ്ഞയനുസരിച്ചാണ് എല്ലാ ജീവജാലങ്ങളും പ്രവർത്തിക്കുന്നത്. അവരാണ് ഈ ലോകത്തെ പരിപോഷിപ്പിക്കുന്നതും.

മഹർഷയഃ സപ്ത പൂർവ്വേ
ചത്വാരോ മനവസ്തഥാ
മദ്ഭാവാ മാനസാ ജാതാ
യേഷാം ലോക ഇമാഃ പ്രജാഃ 6

*സപ്തർഷിമാരും അവർക്കുമുമ്പുള്ള സനകാദി നാലു മഹർഷിമാരും അപ്രകാരംതന്നെ സ്വായംഭൂവാദി മനുക്കളും എൻെറ പ്രഭാവത്തോടുകൂടിയവരായി ഹിരണ്യഗർഭരൂപമായ എൻെറ സങ്കല്പമാത്രത്തിൽ നിന്നുണ്ടായവരാകുന്നു. അവരിൽനിന്നാണ് ലോകത്തിൽ കാണപ്പെടുന്ന ഈ സകല പ്രാണികളും ഉണ്ടായിരിക്കുന്നത്.*

ധാർമ്മികതയുടെ മുന്നിൽ നിൽക്കുന്നവരും നിഷ്ണാതന്മാരും പ്രഖ്യാതന്മാരുമായ സപ്തർഷികളുണ്ട്. അവർക്കു പുറമെ പതിന്നാല് മനുക്കളുള്ളതിൽ നാലുപേരാണ് പ്രധാനികൾ. സ്വായംഭൂമനു ഇവരിൽ മുഖ്യനാണ്. അല്ലയോ ധനുർദ്ധര, പ്രപഞ്ചസൃഷ്ടിക്കുവേണ്ടി എൻെറ

മനസ്സിൽനിന്ന് ഉത്ഭവിച്ച പതിനൊന്നു പ്രക്ഷേപകരാണിവർ. അതിനു മുമ്പ് ലോകംതന്നെ ശരിക്കും രൂപം പ്രാപിച്ചിരുന്നില്ല. മൂന്നുലോകങ്ങളും വേണ്ടവിധത്തിൽ ക്രമീകരിച്ചിരുന്നില്ല. പഞ്ചഭൂതങ്ങൾ പ്രവർത്തന രഹിതങ്ങളായിരുന്നു. എന്റെ മാനസപുത്രന്മാരായ പതിനൊന്നുപേർ ലോകത്തിനു രൂപംകൊടുക്കുകയും അതു പരിപാലിക്കാനായി ലോകപാലകന്മാരെ സൃഷ്ടിക്കുകയും ചെയ്തു. ഇപ്രകാരം ഈ പതിനൊന്നുപേരും രാജാക്കന്മാരും ലോകത്തുള്ളവരെല്ലാവരും അവരുടെ പ്രജകളുമാണ്. അങ്ങനെ ഈ പ്രപഞ്ചത്തിന്റെ മുഴുവൻ പ്രകടിത രൂപവും ഞാനാണെന്നറിയുക. തുടക്കത്തിൽ ഒരു ബീജം മാത്രമായിരിക്കും. അത് മുളച്ച് തണ്ടാകുന്നു. തണ്ടിൽനിന്നു ശാഖകളും ഉപശാഖകളും വളരുന്നു. അതിന്മേലൊക്കെ ഇലകളും പടർപ്പുകളും ഉണ്ടാകുന്നു. പിന്നീടത് പുഷ്പിക്കുകയും കനികൾ ഉണ്ടാവുകയും ചെയ്യുന്നു. അങ്ങനെയാണ് ഒരു വൃക്ഷം വളരുന്നത്. ചിന്തിച്ചു നോക്കിയാൽ യഥാർത്ഥത്തിൽ ഒരു ചെറിയ വിത്താണ് വലിയ വൃക്ഷ മായി പടർന്നു പന്തലിച്ചത്. അതുപോലെ ആദിയിൽ ഞാൻ മാത്ര മായിരുന്നു. എന്നിൽനിന്നു മനസ്സുണ്ടായി. മനസ്സിൽനിന്ന് ഏഴു ഋഷി കളേയും നാലു മനുക്കളേയും സൃഷ്ടിച്ചു. അവർ ലോകപാലകന്മാരെ ഉത്ഭവിപ്പിച്ചു. ലോകപാലകന്മാർ വിവിധ വർഗ്ഗങ്ങളെ സൃഷ്ടിച്ചു. ഈ വർഗ്ഗങ്ങളിൽനിന്ന് എല്ലാ ജീവജാലങ്ങളും ജനിച്ചു. അങ്ങനെ സമസ്തപ്രപഞ്ചവും എന്റെ സത്വത്തിൽനിന്ന് രൂപംപ്രാപിച്ച് വിസ്തൃതമായതാണ്. എന്നിലും എന്റെ ഭാവങ്ങളിലും വിശ്വാസമുള്ള ഒരുവന് ഈ വസ്തുത ബോധ്യമാകുന്നതിനുള്ള ഉൾക്കാഴ്ചയുടെ അനുഗ്രഹം ലഭിക്കും.

ഏതാം വിഭൂതിം യോഗം ച
മമ യോ വേത്തി തത്ത്വതഃ
സോഽവികമ്പേന യോഗേന
യുജ്യതേ നാത്ര സംശയഃ 7

*എന്റെ ഈ വിഭൂതിയേയും യോഗത്തേയും (യോഗശക്തി യേയും) ആരറിയുന്നുവോ, അവൻ അചഞ്ചലമായ യോഗത്താൽ യുക്തനായിത്തീരുന്നു. അക്കാര്യത്തിൽ സംശയമില്ല.*

അല്ലയോ അർജ്ജുന, ഈ പ്രപഞ്ചമൊട്ടാകെ എന്റെ പ്രകടിത രൂപങ്ങളും ഭാവങ്ങളും വ്യാപിച്ചിരിക്കുകയാണ്. അതുകൊണ്ട് സ്രഷ്ടാവായ ബ്രഹ്മാവുമുതൽ ഉറുമ്പുവരെയുള്ള എല്ലാററിലും പരമാത്മാവായ ഞാനല്ലാതെ മറെറാന്നുമില്ല. ഈ യാഥാർത്ഥ്യം ഗ്രഹിക്കുന്ന ഒരുവന്റെ ഹൃദയത്തിൽ വിജ്ഞാനത്തിന്റെ വെളിച്ചം വീശുമ്പോൾ, ജീവജാലങ്ങൾ തമ്മിലുള്ള വ്യത്യാസവും നന്മതിന്മകൾ തമ്മിലുള്ള അന്തരവും അവന്റെ അന്തരംഗത്തിൽനിന്ന് അകന്നു പോകുന്നു. ഏകത്വത്തിന്റെ അനുഭവത്തിൽകൂടി ഞാനും എന്റെ

പ്രകടിതരൂപങ്ങളും അതിലന്തർഭവിച്ചിരിക്കുന്ന വ്യത്യസ്ത രൂപ വികാരങ്ങളും ഞാൻ മാത്രമാണെന്നു നീ മനസ്സിലാക്കണം. അതാണ് അവികല്പമായ യോഗം അഥവാ ബ്രഹ്മാനുഭവം. ഈ അനുഭവ ത്തിൽകൂടി നീ ഞാനുമായി താദാത്മ്യം പ്രാപിക്കുകയും നീ നിന്റെ ലക്ഷ്യത്തിൽ എത്തിച്ചേരുകയും ചെയ്യും. ഇക്കാര്യത്തിൽ യാതൊരു സംശയവും വേണ്ട.

അഹം സർവ്വസ്യ പ്രഭവോ
മത്തഃ സർവ്വം പ്രവർത്തതേ
ഇതി മത്വാ ഭജന്തേ മാം
ബുധാ ഭാവസമന്വിതാഃ 8

*ഞാൻ സകല ജഗത്തിന്റെയും ഉൽപത്തിക്കു ഹേതുവാകുന്നു; എന്നിൽനിന്നു തന്നെ (ബുദ്ധി, ജ്ഞാനം, അസമ്മോഹം മുതലായ) സകലവും പ്രവർത്തിക്കുന്നു. ഇപ്രകാരം അറിഞ്ഞ് വിവേകികൾ പ്രീതിയോടുകൂടിയവരായി എന്നെ ഭജിക്കുന്നു.*

അല്ലയോ പാണ്ഡുപുത്ര, ഈ പ്രപഞ്ചത്തിന്റെ ഉൽപത്തി യുടേയും നിലനില്പിന്റേയും ഉറവിടം ഞാൻ മാത്രമാണ്. തിര മാലകളുടെ പ്രവാഹം തന്നെ നോക്കുക. അവ വെള്ളത്തിൽ ഉയരുന്നു. വെള്ളത്തെത്തന്നെ ആലംബമാക്കുന്നു. വെള്ളത്തിൽതന്നെ നിലനില്ക്കുന്നു. തിരമാലകളുടെ എല്ലാ അസ്തിത്വവും ജലത്തിൽ ആയിരിക്കുന്നതുപോലെ ഞാനല്ലാതെ മറ്റൊരു പൊരുൾ ഈ പ്രപഞ്ചത്തിലില്ല. ഇതറിയുന്ന ആത്മജ്ഞാനികൾ എന്റെ സർവ്വവ്യാപകമായ ഭാവം മനസ്സിലാക്കി യഥാർത്ഥഭക്തിയോടും പ്രേമ വായ്പോടുംകൂടി, ദേശകാലവർത്തമാനചിന്തകളില്ലാതെ, വിഹായ സ്സിൽ വായു അലിഞ്ഞുചേരുന്നതുപോലെ, എന്റെ സത്വത്തിൽ അലിഞ്ഞുചേർന്നുകൊണ്ട് എന്നെ ഭജിക്കുന്നു. ഇപ്രകാരമുള്ളവർ എന്നെ നിധിപോലെ സങ്കല്പിച്ച് ഹൃദയത്തിൽ സൂക്ഷിച്ചുകൊണ്ടും വിനോദപ്രിയരെപ്പോലെ ഉല്ലസിച്ചുകൊണ്ടും എല്ലാവരേയും ഈശ്വ രാംശമെന്നു കരുതി വണങ്ങിക്കൊണ്ടും അവരുടെ ജീവിതം ആനന്ദ കരമായി നയിക്കുന്നു. ഇതാണ് യഥാർത്ഥത്തിലുള്ള ഭക്തിയോഗ മെന്നറിഞ്ഞാലും.

മച്ചിത്താ മദ്ഗതപ്രാണാ
ബോധയന്തഃ പരസ്പരം
കഥയന്തശ്ച മാം നിത്യം
തുഷ്യന്തി ച രമന്തി ച. 9

*എന്നിൽതന്നെ മനസ്സിനെ ഉറപ്പിച്ചിരിക്കുന്നവരും എന്നിൽ അർപ്പിക്കപ്പെട്ട ജീവനത്തോടുകൂടിയവരുമായ വിവേകികൾ എന്നെപ്പററി*

*അന്യോന്യം ബോധിപ്പിക്കുന്നവരും കീർത്തനം ചെയ്യുന്നവരുമായി എപ്പോഴും സന്തോഷിക്കുകയും രമിക്കുകയും ചെയ്യുന്നു.*

ഞാനുമായി ഏകത്വം പ്രാപിച്ചവരുടെ അന്തരംഗം സംതൃപ്തിയടയുന്നു. ആത്മജ്ഞാനസമ്പാദനത്തിലുള്ള അദമ്യമായ ആഗ്രഹത്താൽ ജനനമരണങ്ങളെ അവർ വിസ്മരിക്കുന്നു. ആത്മജ്ഞാനം കൊണ്ടുണ്ടായ ചിത്തഹർഷത്തോടുകൂടി അവർ നൃത്തംവയ്ക്കുന്നു. അവർ അന്യോന്യം ഭഗവൽകാര്യങ്ങളെപ്പററി സംസാരിക്കുകയും അവർക്ക് സ്വയം തെളിഞ്ഞുകിട്ടിയിട്ടുള്ള തത്ത്വരഹസ്യങ്ങൾ പരസ്പരം കൈമാറുകയും ചെയ്യുന്നു. തൊട്ടുകിടക്കുന്ന രണ്ട് ജലാശയങ്ങളിൽ ജലംനിറഞ്ഞ് അന്യോന്യം കവിഞ്ഞൊഴുകുമ്പോൾ അവയിലെ തിരകൾ പരസ്പരം കെട്ടിപ്പിണയുന്നതുപോലെ, ആത്മജ്ഞാനികളായ ഭക്തന്മാർ ഒത്തുകൂടുമ്പോൾ അവരുടെ ആഹ്ലാദകരമായ ആനന്ദം പിന്നിച്ചേർന്ന് ഒന്നാവുകയും ഒരുവന്റെ ആത്മജ്ഞാനത്തിന്റെ മാഹാത്മ്യം മററവന്റെ ആത്മജ്ഞാനത്തിന്റെ അലങ്കരണംകൊണ്ട് കൂടുതൽ മോടിപിടിക്കുകയും ചെയ്യുന്നു. ഒരു പ്രഭാകരൻ പ്രമുദിതമായ ആരാധനയോടെ മറെറാരു പ്രഭാകരന്റെ മുന്നിൽ ദീപാരാധന നടത്തുന്നതുപോലെ, അഥവാ ഒരു സുധാകരൻ മറെറാരു സുധാകരനെ ആശ്ലേഷിക്കുന്നതുപോലെ, അഥവാ ഒരേ വേഗതയുള്ള രണ്ടുപുഴകൾ ഒരുമിച്ചു കൂടിക്കലർന്ന് ഒഴുകുന്നതുപോലെ ഈ അനുഗൃഹീതരായ ആത്മാക്കൾ തമ്മിൽ ചേരുമ്പോൾ അതു വിശ്വോത്തരജീവിതത്തിന്റെ പവിത്രമായ അരുവികൾ തമ്മിലുള്ള സംഗമമായിത്തീരുന്നു. സാത്വികഭാവമാകുന്ന ഇലകൾ ഈ ജലപ്പരപ്പിൽ നീന്തിക്കളിക്കുന്നു. ബ്രഹ്മസുഖം നിറഞ്ഞുതുളുമ്പിയൊഴുകുന്ന അവർ ദേഹബുദ്ധി വിസ്മരിക്കുന്നു. ഒരു ഗുരു ഏകാന്തതയിൽ തന്റെ ശിഷ്യന്മാർക്ക് രഹസ്യമായി മാത്രം ഉപദേശിച്ചുകൊടുക്കുന്ന പരമസത്യം, ഞാനുമായി ഐക്യം പ്രാപിച്ചതിലുള്ള ഉന്മത്തമായ ആനന്ദംകൊണ്ട്, അവർ മേഘനാദത്തിൽ ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്നു. എന്നാൽ മററു ചിലപ്പോൾ എന്നിൽ സമ്പൂർണമായി ലീനരായിരിക്കുന്നതുകൊണ്ടുള്ള ആനന്ദലഹരിയിൽ മൗനികളായിത്തീരുന്നു. ഉൽഫുല്ലമാകുന്ന താമരമൊട്ടിന് അതിന്റെ പരിമളം ഉള്ളിലടക്കാൻ കഴിയാതെ നൃപനും നിർധനനും ഒരേരീതിയിൽ ലഭിക്കത്തക്കവണ്ണം പ്രസരിക്കുന്നതുപോലെ, ഈ ആരാധകർ എന്റെ സങ്കീർത്തനങ്ങൾ പാടിക്കൊണ്ട് പൂർണ്ണതൃപ്തി കൈവരിച്ച് ലോകത്തുള്ള എല്ലാവർക്കും നിരന്തരാനന്ദത്തിനു വഴിതെളിക്കുന്നു. ഇപ്രകാരമുള്ള എന്റെ ഭക്തന്മാർ രാത്രിയെന്നോ പകലെന്നോ ഉള്ള ഭേദമില്ലാതെ ദേഹചിന്ത ഉപേക്ഷിച്ച് ഞാനുമായി ഐക്യം പ്രാപിച്ച് അവാച്യമായ ആനന്ദം അനുഭവിച്ചുകൊണ്ടേയിരിക്കുന്നു.

തേഷാം സതതയുക്താനാം
ഭജതാം പ്രീതിപൂർവ്വകം
ദദാമി ബുദ്ധിയോഗം തം
യേന മാമുപയാന്തി തേ 10

*എല്ലായ്പോഴും എന്നിൽ ചിത്തമുറപ്പിച്ച് പരമപ്രേമത്തോടെ എന്നെ ഭജിക്കുന്ന അവർക്ക് ബുദ്ധിയോഗം (ബുദ്ധികൊണ്ട് എന്നെ കണ്ടനുഭവിക്കാനുള്ള കഴിവ്, അഥവാ സവികല്പസമാധി) ഞാൻ നൽകുന്നു. അതുവഴി ആ ഭക്തന്മാർ എൻെറ സമീപത്ത് എത്തിച്ചേരുന്നു.*

അല്ലയോ അർജ്ജുന, ഞാൻ അവർക്കു കൊടുക്കണമെന്ന് ആഗ്രഹിക്കുന്ന പാരിതോഷികം എന്തുതന്നെ ആയാലും അവർ അതിനേക്കാളേറെ ഉത്കൃഷ്ടമായ ഉപഹാരം തിരഞ്ഞെടുത്തിരിക്കുന്നു. എന്നിലെത്താനായി അവർ യാത്രചെയ്യുന്ന രാജവീഥി പരിഗണിക്കുമ്പോൾ സ്വർഗ്ഗത്തിലേക്കും മോചനത്തിലേക്കുമുള്ള പാതകൾ വെറും ചിററടിപ്പാതകൾ മാത്രമാണ്. അവർക്ക് എന്നോടുള്ള അന്യൂനമായ പ്രേമവായ്പാണ് ഞാൻ അവർക്കു നൽകിയിരിക്കുന്ന പ്രതിഗ്രഹം. ഞാൻ ഇത് അവർക്കു ദാനം ചെയ്യണമെന്ന് വിചാരിക്കുന്നതിനു മുമ്പുതന്നെ അവർ അത് കൈവശപ്പെടുത്തിക്കഴിഞ്ഞു. എൻെറ ഇപ്പോഴത്തെ ഒരേ ആഗ്രഹം അവർക്ക് എന്നോടുള്ള പ്രേമവായ്പ് വർദ്ധിച്ചുവരണമെന്നും അതിന് കാലത്തിൻെറ ദൃഷ്ടിദോഷം സംഭവിക്കരുതെന്നുമാണ്. ഒരമ്മ തൻെറ കുഞ്ഞിൻെറ പിന്നാലെ നടന്ന് ശിശുസഹജമായ ചേഷ്ടിതങ്ങളെ അഭിനന്ദിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നതുപോലെ എൻെറ ഭക്തന്മാരുടെ പ്രേമവായ്പിനെ എല്ലാവിധത്തിലും പ്രോത്സാഹിപ്പിക്കുന്നത് എനിക്ക് ആഹ്ലാദകരമായ ഒരു കൃത്യമാണ്. അവർ എന്നിലെത്തുന്നതിനായി അവലംബിക്കുന്ന പ്രത്യേകമായ ഉപാസനാമാർഗ്ഗങ്ങളെ ശക്തിപ്പെടുത്തുന്നതിന് ഞാൻ എല്ലായ്പോഴും ശ്രദ്ധിക്കുന്നതാണ്. എൻെറ ഭക്തന്മാർ അവരുടെ അനന്യഭക്തികൊണ്ട് എന്നെ വശത്താക്കിയിരിക്കുന്നതുപോലെ, ഞാൻ അവരിൽ അങ്ങേയററം ആസക്തനായിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ഇതുപോലെ പ്രേമവായ്പോടു കൂടിയ ഭക്തന്മാർ എൻെറ ഗേഹത്തിൽ വളരെ വിരളമാണ്. സാധാരണക്കാരായ ഭക്തന്മാർക്ക് സ്വർഗ്ഗത്തിലേക്കും മുക്തിയിലേക്കും നടന്നുതെളിഞ്ഞ വഴികൾ ഞാൻ തുറന്നുകൊടുത്തിട്ടുണ്ട്. ആദിശേഷനും ലക്ഷ്മീദേവിക്കും എൻെറ ശരീരം മാത്രമേ ഞാൻ കൊടുത്തിട്ടുള്ളു. എന്നാൽ എല്ലാററിനും ഉപരിയായിട്ടുള്ള ആത്മജ്ഞാനത്തിൻെറ പരമാനന്ദം ഞാൻ എൻെറ ഉററഭക്തന്മാർക്കുവേണ്ടി പ്രത്യേകം നീക്കിവെച്ചിരിക്കുകയാണ്. അല്ലയോ അർജ്ജുന, ഇപ്രകാരം ഞാൻ എൻെറ ഉപാസകരെ സ്നേഹിക്കുകയും അവരെ എന്നോടു ചേർത്തുനിർത്തുകയും ചെയ്യുന്നു. എന്നാൽ ഈ പ്രേമവായ്പിനെപ്പററി വർണ്ണിക്കാൻ വാക്കുകൾ അശക്തമാണ്.

തേഷാമേവാനുകമ്പാർത്ഥം
അഹമജ്ഞാനജം തമഃ
നാശയാമ്യാത്മഭാവസ്ഥഃ
ജ്ഞാനദീപേന ഭാസ്വതാ. 11

*ബുദ്ധിയോഗം നേടിയ ആ ഭക്തരുടെ നന്മയെ ലക്ഷ്യമാക്കിത്തന്നെ ഞാൻ അവരുടെ ഉള്ളിലിരുന്നുകൊണ്ട് ജ്ഞാനദീപം ജ്വലിപ്പിച്ച് അവരുടെ അജ്ഞാനത്തിൽനിന്നുണ്ടായ ഇരുട്ടിനെ നിശ്ശേഷം ഇല്ലാതാക്കുന്നു.*

നിരന്തരവും നിസ്തന്ദ്രവുമായ ഭക്തികൊണ്ട് എന്നെ ശരണം പ്രാപിച്ചിട്ടുള്ളവരും എന്നെ ജീവിതത്തിൽ കേന്ദ്രബിന്ദുവായി അംഗീകരിച്ചിട്ടുള്ളവരും മററൊന്നിനെപ്പററിയും ചിന്തിക്കാത്തവരുമായ വിജ്ഞാനസമ്പന്നന്മാരുടെ മുന്നിൽ, അവരുടെ ദീപയഷ്ടിവാഹകനായി കർപ്പൂരദീപംകൊളുത്തി പകൽവെളിച്ചത്തിൽപോലും നടക്കാൻ ഞാൻ ഒരുക്കമാണ്. ഈ ഭക്തന്മാരുടെ അജ്ഞതയാകുന്ന അന്ധകാരം നീക്കിക്കളഞ്ഞ് അവർക്ക് ശാശ്വതമായ വെളിച്ചം ഞാൻ നൽകുന്നു.

ഭക്തവത്സലനായ പരമപുരുഷൻ ഇപ്രകാരം പ്രസ്താവിച്ചു കഴിഞ്ഞപ്പോൾ അർജ്ജുനൻ പറഞ്ഞു:

എന്റെ ആഗ്രഹങ്ങളെല്ലാം ഇന്നു സഫലമായിരിക്കുന്നു. പ്രഭോ, ഭൗതികജീവിതത്തിന്റെ മാലിന്യങ്ങൾ എന്റെ മനസ്സിൽനിന്ന് അങ്ങ് തൂത്തെറിഞ്ഞിരിക്കുന്നു. ജനനമരണങ്ങളുടെ പരിവൃത്തിയിൽനിന്ന് അങ്ങ് എന്നെ മോചിപ്പിച്ചിരിക്കുന്നു. എന്റെ ജീവിതലക്ഷ്യത്തെപ്പററി ഞാൻ ഇന്നു ബോധവാനായിരിക്കുന്നു. അനശ്വരമായ ജീവിതം എനിക്ക് കരഗതമായിരിക്കുന്നു. ഞാൻ സംതൃപ്തനായിരിക്കുന്നു. അങ്ങയുടെ പവിത്രമായ വാക്കുകൾ നേരിൽ കേൾക്കുന്നതിനുള്ള കാരുണ്യം അങ്ങ് എന്നോടു കാണിച്ചിരിക്കുന്നു. അങ്ങയുടെ അമൃതവാണിയുടെ വെളിച്ചത്തിൽ അജ്ഞതയുടെ അന്ധകാരം എന്നെ വിട്ടകന്നിരിക്കുന്നു. അങ്ങയുടെ യഥാർഥ പൊരുൾ മനസ്സിലാക്കിയ ഞാൻ പരമഭാഗ്യവാനായിത്തീർന്നിരിക്കുന്നു.

*അർജ്ജുന ഉവാച:*

പരം ബ്രഹ്മ പരം ധാമ
പവിത്രം പരമം ഭവാൻ
പുരുഷം ശാശ്വതം ദിവ്യം
ആദിദേവമജം വിഭും. 12

ആഹുസ്ത്വാമൃഷയഃ സർവേ
ദേവർഷിർന്നാരദസ്തഥാ
അസിതോ ദേവലോ വ്യാസഃ
സ്വയം ചൈവ ബ്രവീഷി മേ. 13

*പരമമായ ബ്രഹ്മവും പരമമായ പ്രാപ്യസ്ഥാനവും പരമപവിത്രസ്വരൂപിയുമാണങ്ങ്. അങ്ങയെ ശാശ്വതദിവ്യപുരുഷൻ, ആദിദേവൻ, ജനനരഹിതൻ, സർവ്വവ്യാപി എന്നൊക്കെ സർവ്വഋഷിമാരും*

*ദേവർഷിയായ നാരദനും അസിതനും ദേവലനും വ്യാസനും പറഞ്ഞിട്ടുണ്ട്. ഇപ്പോഴിതാ സ്വയമങ്ങും അതുതന്നെ എന്നോടു പറയുന്നു.*

പ്രഭോ! വിശ്വനാഥാ! അങ്ങ് പരബ്രഹ്മമാണ്. പഞ്ചമഹാഭൂതങ്ങളുടെ തൊട്ടിലാണ്. പവിത്രമായ എല്ലാററിലുംവെച്ച് പവിത്രമാണ്. ത്രിമൂർത്തികളിൽ അഗ്രേസരനാണ്. പരംപുരുഷനായ അങ്ങ് മായാതീതനാണ്. അങ്ങ് അനാദിയാണ്. അങ്ങേയ്ക്ക് ജനനമരണങ്ങളില്ല. അങ്ങ് ത്രികാലജ്ഞനാണ്. ഭാവിയുടേയും ഭൂതത്തിൻേറയും വർത്തമാനകാലത്തിൻേറയും ചരടുവലിക്കുന്നത് അവിടുന്നാണ്. ജീവൻ തുടിക്കുന്ന എല്ലാററിൻേറയും കുലദേവതയാണ്. ഈ വിശ്വത്തിൻെറ നിയന്ത്രകനാണ്.

മററു വിധത്തിലും ഈ സത്യങ്ങളൊക്കെ എനിക്കറിയാൻ ഇടയായിട്ടുണ്ട്. പൂർവകാലങ്ങളിൽ അങ്ങയെപ്പററി ഇപ്രകാരമുള്ള കഥകൾ ഋഷിമാർ ഞങ്ങളെ പറഞ്ഞു കേൾപ്പിച്ചിട്ടുണ്ട്. എന്നാൽ ഇപ്പോൾ മാത്രമേ അതിൻെറ സത്യാവസ്ഥ ബോധ്യമായുള്ളു. പ്രഭോ, ഇത് അങ്ങയുടെ കാരുണ്യംകൊണ്ടു മാത്രമാണ്. പൂജ്യനായ നാരദമഹർഷി ഞങ്ങളുടെ ഗൃഹം സന്ദർശിക്കുകയും അങ്ങയുടെ മാഹാത്മ്യത്തെപ്പററി ഗാനങ്ങൾ ആലപിക്കുകയും ചെയ്തിട്ടുണ്ട്. അപ്പോഴൊക്കെ അദ്ദേഹത്തിൻെറ സംഗീതസുധാരസത്തിലാണ് ഞങ്ങൾ ആകൃഷ്ടരായിരുന്നത്. ആ ഗാനങ്ങളിൽ അന്തർഭവിച്ചിരുന്ന ആഴമേറിയ അർത്ഥം ഞങ്ങൾ ഗൗനിച്ചില്ല. അരുണൻെറ പ്രകാശം അന്ധൻെറ വീട്ടിൽ എത്തുമ്പോൾ അവൻ അതിൻെറ ചൂടറിയും. എന്നാൽ എങ്ങനെയാണ് പ്രകാശം കാണുന്നത്? അപ്രകാരം നാരദമുനി ആത്മതത്ത്വത്തെക്കുറിച്ച് ഞങ്ങൾക്കു പ്രബോധനം നൽകിയപ്പോൾ ഞങ്ങളുടെ ഹൃദയതന്തുക്കളിൽ തട്ടിയത് അദ്ദേഹത്തിൻെറ വീണയുടെ മധുരക്വാണമാണ്. അങ്ങയുടെ ദിവ്യമായ മാഹാത്മ്യത്തെപ്പററി അസിതനും ദേവലനും പുകഴ്ത്തുന്നതും ഞാൻ കേട്ടിട്ടുണ്ട്. എന്നാൽ ആ സമയത്ത് എൻെറ മനസ്സ് വിഷയസുഖങ്ങളുടെ വിഷംകൊണ്ട് നിറഞ്ഞിരിക്കുകയായിരുന്നു. ഉഗ്രമായ ഈ വിഷം മധുരമായ പരമാർത്ഥതത്ത്വത്തെ തിക്തമായും തിക്തമായ വിഷയസുഖങ്ങളെ മധുരമായും കരുതി ആസ്വദിക്കാൻ ഇടയാക്കുന്നു. എന്തിനു മററുള്ളവരുടെ കാര്യം പറയുന്നു? വ്യാസൻപോലും ഞങ്ങളുടെ കൊട്ടാരത്തിൽ വന്ന് അങ്ങയുടെ മഹത്തായ ജീവിതത്തെപ്പററി വർണ്ണിച്ചിട്ടുണ്ട്. അന്നൊക്കെ, രാത്രിയിൽ കാലിൽ തട്ടി വീണിട്ടും അറിയാതെ, പ്രഭാതത്തിൽ വെളിച്ചം വീശിയപ്പോൾ മാത്രം താൻ ചവുട്ടി വീണത് ചിന്താമണിരത്നമായിരുന്നുവെന്ന് മനസ്സിലാക്കാൻ കഴിഞ്ഞ ഒരുവനെപ്പോലെയായിരുന്നു ഞാൻ. അപ്രകാരം വ്യാസാദി മഹർഷിമാരുടെ പ്രബോധനങ്ങൾ യഥാർത്ഥത്തിൽ ജ്ഞാനത്തിൻെറ രത്നഖനികളായിരുന്നെങ്കിലും ഞാൻ അതിനെ തള്ളിമാററിക്കളഞ്ഞു. എന്നാൽ ഇപ്പോഴാകട്ടെ അങ്ങയുടെ ഉപദേശത്തിൻെറ വെളിച്ചത്തിൽ അവരുടെ പ്രബോധനങ്ങൾ വിലമതിക്കാനാവാത്തവയായിരുന്നുവെന്ന് മനസ്സിലാക്കുന്നു.

സർവ്വമേതദൃതം മന്യേ
യന്മാം വദസി കേശവ
ന ഹി തേ ഭഗവൻ വ്യക്തിം
വിദുർദേവാ ന ദാനവാഃ 14

*ഹേ കേശവ, എന്നോട് അങ്ങു പറയുന്നതെല്ലാം സത്യമെന്നു തന്നെ ഞാൻ വിശ്വസിക്കുന്നു. എന്നാൽ അങ്ങയുടെ സമ്പൂർണ സ്വരൂപത്തെ ദേവന്മാരോ അസുരന്മാരോ ആരുംതന്നെ അറിയുന്നില്ല.*

അങ്ങയുടെ ആദേശകിരണങ്ങൾ എന്റെ ഹൃദയത്തിൽ പരന്നതോടെ ഋഷിമാർ ചൂണ്ടിക്കാണിച്ച വഴികളൊന്നും അപരിചിതങ്ങളായി എനിക്കു തോന്നുന്നില്ല. അവരുടെ ഉപദേശങ്ങൾ യഥാർത്ഥത്തിൽ ജ്ഞാനത്തിന്റെ ബീജങ്ങളായിരുന്നു. അത് എന്റെ ഹൃദയമാകുന്ന മണ്ണിൽ ചൂഴ്ന്നിറങ്ങിയിട്ടുണ്ട്. അങ്ങയുടെ കൃപാജലം കൊണ്ടു കുതിർന്ന ഈ വിത്തുകൾ ദിവ്യമായ സംവാദരൂപേണ അങ്കുരിച്ച് ഫലപ്രാപ്തിയിലെത്തിയിരിക്കുന്നു. അല്ലയോ അജേയനായ പ്രഭോ, ഞാൻ അങ്ങയുടെ ആനന്ദകരമായ സംവാദസാഗരമായി ത്തീർന്നിരിക്കുന്നു. ഈ സാഗരത്തിലേക്ക് നാരദാദി മുനികളുടെ ഉപദേശങ്ങളാകുന്ന ഉറവകൾ ഒഴുകിയെത്തിയിരിക്കുന്നു. എന്റെ പൂർവജന്മങ്ങളിലെ പുണ്യപ്രവൃത്തികൾകൊണ്ട് മുമ്പ് നേടാൻ കഴിയാതെ പോയതെല്ലാം അങ്ങ് എനിക്ക് നേടിത്തന്നിരിക്കുന്നു. എന്റെ മുൻഗാമികൾ അങ്ങയെ സ്തുതിച്ചുപറയുന്നത് ഞാൻ കേട്ടിട്ടുണ്ടെങ്കിലും അങ്ങയുടെ കാരുണ്യം എന്നിൽ ചൊരിയുന്നതുവരെ അതേപ്പററിയൊന്നും എനിക്കു മനസ്സിലായിരുന്നില്ല. ഭാഗ്യദേവത കടാക്ഷിക്കുമ്പോൾ മാത്രമേ ഒരാൾക്ക് അവന്റെ പ്രയത്നത്തിന്റെ ഫലം സിദ്ധിക്കുകയുള്ളൂ. ഒരുവൻ കേട്ടതും പഠിച്ചതുമെല്ലാം അനുഭവിച്ചറിയണമെങ്കിൽ ഗുരുകൃപ ആവശ്യമാണ്. തോട്ടക്കാരൻ ചെടികളേയും വൃക്ഷങ്ങളേയും വെള്ളംനനച്ചു പരിപാലിക്കുന്നു. എന്നാൽ വസന്താഗമത്തോടെ മാത്രമേ പുഷ്പങ്ങളും ഫലങ്ങളും ഉണ്ടാവുകയുള്ളൂ. ജ്വരം ഇല്ലാതാകുമ്പോൾ മാത്രമേ ഒരു രോഗിക്കു ഭക്ഷണം ആസ്വദിക്കാൻ കഴിയൂ. ഇന്ദ്രിയങ്ങളും വാക്കും പ്രാണനും അതിന്റെ ലക്ഷ്യങ്ങൾ കൈവരിക്കുന്നത് ചൈതന്യം ചൈതന്യവത്താകുമ്പോൾ മാത്രമാണ്. അപ്രകാരം വേദപഠനങ്ങളുടേയോ യോഗാദിസാധനങ്ങളുടേയോ പ്രയോജനം ഒരു ശിഷ്യനു ലഭിക്കുന്നത് അവന്റെ ഗുരുവിന്റെ കാരുണ്യം ഉണ്ടാകുമ്പോൾ മാത്രമാണ്.

ഭഗവാന്റെ വാക്കുകൾ അർജ്ജുനന്റെ സംശയങ്ങളെയെല്ലാം ദൂരീകരിച്ചിരുന്നു. അവൻ ആനന്ദനൃത്തം വെച്ചുകൊണ്ട് വീണ്ടും പറഞ്ഞു:

അല്ലയോ ഭഗവൻ, അങ്ങയുടെ വാക്കുകൾ എന്നിൽ വിശ്വാസം ഉളവാക്കിയിരിക്കുന്നു. മോചകനായ അങ്ങ് ദേവന്മാർക്കും ദൈത്യന്മാർക്കുംപോലും ദുർഗ്രാഹ്യനാണെന്ന് ഞാൻ മനസ്സിലാക്കിക്കഴിഞ്ഞു.

ഉപദേശങ്ങൾവഴി അങ്ങുതന്നെ അങ്ങയെ ഞങ്ങൾക്കു വെളിപ്പെടുത്തിത്തന്നില്ലെങ്കിൽ, ഞങ്ങളുടെ ബുദ്ധിമാത്രം ഉപയോഗിച്ച് അങ്ങയെ മനസ്സിലാക്കുന്നത് അസാധ്യമാണെന്ന് എനിക്കു ബോധ്യമായിരിക്കുന്നു.

സ്വയമേവാത്മനാത്മാനം
വേത്ഥ ത്വം പുരുഷോത്തമ
ഭൂതഭാവന ഭൂതേശ
ദേവദേവ ജഗത്പതേ. 15

*ചരാചരങ്ങൾക്ക് ആദികാരണനും അധീശനും ദേവദേവേശനും ജഗത്പതിയുമായ ഹേ പുരുഷോത്തമ, അങ്ങു മാത്രമെ അങ്ങയെ അറിയുന്നുള്ളു - അതും തന്നത്താൻ, ഇതര കാരണങ്ങളുടെ ആശ്രയമില്ലാതെ.*

വാനത്തിന്റെ നിസ്സീമമായ വിസ്താരം വാനത്തിനുമാത്രം അറിവുള്ളതുപോലെ, ഭൂമിയുടെ ഭാരം ഭൂമിക്കുമാത്രം അറിയാവുന്നതുപോലെ, ലക്ഷ്മീകാന്തനായ അങ്ങയുടെ അമേയപ്രഭാവം അങ്ങേയ്ക്ക് മാത്രമാണ് അറിവുള്ളത്. വേദങ്ങൾക്കും ശാസ്ത്രങ്ങൾക്കും പുരാണങ്ങൾക്കും അങ്ങയെക്കുറിച്ച് അറിയാമെന്നു പറയുന്നത് വെറും മേനിപറച്ചിലാണ്. വേഗതയിൽ ആർക്കെങ്കിലും മനസ്സിനെ വെല്ലാൻ കഴിയുമോ? വായുവിനെ ആർക്കാണ് മുഷ്ടിക്കുള്ളിൽ ഒതുക്കാൻ കഴിയുക? ആദിശൂന്യമാകുന്ന മഹാസമുദ്രം മനുഷ്യകരങ്ങൾകൊണ്ട് നീന്തിക്കടക്കാൻ കഴിയുമോ? അങ്ങയെ അറിയുക അത്രത്തോളം അസാധ്യമാണ്. അങ്ങയെക്കുറിച്ചുള്ള സമ്പൂർണജ്ഞാനം മനുഷ്യന്റെ ബുദ്ധിവിഷയത്തിനുമപ്പുറത്താണ്. അങ്ങയുടെ യഥാർത്ഥമായ പൊരുൾ അറിയുന്നതിന് അങ്ങയുടെ അമേയമായ ജ്ഞാനത്തേക്കാൾ കുറഞ്ഞ യാതൊന്നുംകൊണ്ട് സാധ്യമല്ല. മററുള്ളവർക്ക് അങ്ങയെ വെളിവാക്കിക്കൊടുക്കുന്നതിനുള്ള ശക്തി അങ്ങയുടെ വാക്കുകൾക്കുണ്ട്. ആകയാൽ എന്റെ നെററിയിൽ പൊടിഞ്ഞിരിക്കുന്ന, അങ്ങയെ ദർശിക്കണമെന്നുള്ള എന്റെ ജീവിതാഭിലാഷത്തിന്റെ വിയർപ്പുതുള്ളികൾ തുടച്ചുമാററി എന്റെ ആഗ്രഹം നിറവേററിത്തരണമെന്ന് ഞാൻ അപേക്ഷിക്കുന്നു.

ഭഗവാനേ, ഞാൻ പറയുന്നതൊക്കെ അങ്ങ് കേൾക്കുന്നുണ്ടോ? അല്ലയോ പ്രപഞ്ചസ്രഷ്ടാവേ, ഭൗതികജീവിതമാകുന്ന ഗജേന്ദ്രനെ ധ്വംസിക്കുന്ന കേസരിയാണങ്ങ്. സർവ്വേശ്വരനായ അങ്ങയെ എല്ലാ ദേവന്മാരും ആരാധിക്കുന്നു. അങ്ങയുടെ പെരുമയെപ്പററി മനസ്സിലാക്കിയിടത്തോളംകൊണ്ട് ഞാൻ അങ്ങയുടെ മുന്നിൽ നിൽക്കാൻപോലും യോഗ്യനല്ല. എന്റെ യോഗ്യതയില്ലായ്മ കണക്കാക്കി ഞാൻ അങ്ങയോട് ഒരാനുകൂല്യം ചോദിക്കുന്നതിന് സങ്കോചപ്പെട്ടാൽ വേറെ എവിടെപ്പോയാണ് ഞാനതു സമ്പാദിക്കുന്നത്.

സരിത്തും സാഗരവും ജലംകൊണ്ടു നിറഞ്ഞിരുന്നാലും കാർമേഘങ്ങൾ ചൊരിയുന്ന ജലം കുടിച്ചുമാത്രമേ ചാതകപ്പക്ഷിയുടെ ദാഹം ശമിക്കുകയുള്ളു. അതുപോലെ ലോകത്തിൽ അനേകം ഗുരുക്കന്മാരുണ്ടെങ്കിലും അങ്ങാണ് ഞങ്ങളുടെ എല്ലാററിലും എല്ലാമായ ഗുരു. ഞാൻ ഇത്രയും പറഞ്ഞതു പോരെ? ഇനിയെങ്കിലും അങ്ങയുടെ പ്രകടിത രൂപങ്ങളെക്കുറിച്ച് പറഞ്ഞുതന്നാലും.

വക്തുമർഹസ്യശേഷേണ
ദിവ്യാ ഹ്യാത്മവിഭൂതയഃ
യാഭിർ വിഭൂതിഭിർലോകാൻ
ഇമാംസ്ത്വം വ്യാപ്യ തിഷ്ഠസി. 16

*ഏതെല്ലാം വിശിഷ്ടരൂപങ്ങൾ കൈക്കൊണ്ടിട്ടാണോ ഈ ലോകമൊക്കെ നിറഞ്ഞ് അങ്ങ് സ്ഥിതിചെയ്യുന്നത്, ദിവ്യങ്ങളായ ആ ആത്മവിഭൂതികളെ മുഴുവനും എനിക്കു പറഞ്ഞുതന്നാലും.*

അല്ലയോ പ്രഭോ, അങ്ങയുടെ പ്രത്യക്ഷവും വ്യാപ്തവുമായ പ്രകടിതരൂപങ്ങൾ എന്തൊക്കെയാണെന്ന് എനിക്കു പറഞ്ഞുതന്നാലും. ഏതൊക്കെ വിഭൂതികളെക്കൊണ്ടാണ് അങ്ങ് ലോകംമുഴുവൻ നിറഞ്ഞുനില്ക്കുന്നതെന്ന് എന്നെ അറിയിച്ചാലും.

കഥം വിദ്യാമഹം യോഗിൻ
ത്വാം സദാ പരിചിന്തയൻ
കേഷു കേഷു ച ഭാവേഷു
ചിന്ത്യോ॑സി ഭഗവൻ മയാ. 17

*ഹേ യോഗേശ്വരാ, ഞാൻ ഏതുവിധത്തിൽ നിരന്തരം ഉപാസിച്ചാൽ അങ്ങയെ അറിയാൻ കഴിയും? അല്ലയോ ഭഗവൻ, ഏതേതു ഭാവങ്ങളിലാണ് ഞാൻ അങ്ങയെ ധ്യാനിക്കേണ്ടത്?*

അല്ലയോ യോഗേശ്വര, അങ്ങയുടെ സംപൂജ്യമായ സാന്നിദ്ധ്യം ഞാൻ എങ്ങനെയാണ് അനുഭവിച്ചറിയേണ്ടത്? ഏതേതു ഭാവങ്ങളിലാണ് ഞാൻ അങ്ങയെ അറിയുകയും ധ്യാനിക്കുകയും ചെയ്യേണ്ടത്? അങ്ങ് സർവ്വഗമനാണെങ്കിൽ അങ്ങയെ ധ്യാനിക്കുന്നത് പ്രയാസമേറിയ കാര്യമായിത്തീരും. അതുകൊണ്ട് മുമ്പു ചുരുക്കമായിപ്പറഞ്ഞ എല്ലാ പ്രകടിതരൂപങ്ങളെപ്പററിയും ഒരിക്കൽകൂടി വിസ്തരിച്ച് പറഞ്ഞു കേൾപ്പിച്ചാലും. ധ്യാനത്തിൽകൂടി അങ്ങയുമായി ഒന്നുചേരുന്ന യോഗത്തെപ്പററിയുള്ള വഴികൾ സരളമായ വിധത്തിൽ പറഞ്ഞുതന്നാൽ എനിക്ക് അനായാസേന ധ്യാനംചെയ്യാൻ കഴിയും.

വിസ്തരേണാത്മനോ യോഗം
വിഭൂതിം ച ജനാർദ്ദന!

ഭൂയഃ കഥയ തൃപ്തിർഹി
ശൃണ്വതോ നാസ്തി മേ$f$മൃതം. 18

*അല്ലയോ ജനാർദ്ദന, പരമാത്മാവായ അങ്ങയെ കണ്ടെത്തുന്ന വിധവും അതിൽ അങ്ങയുടെ വിഭൂതികൾക്കുള്ള പങ്കും വിസ്തരിച്ച് ഇനിയും പറഞ്ഞുതന്നാലും. എന്തെന്നാൽ അങ്ങയുടെ അമൃതവാണികൾ കേട്ട് എനിക്കു മതിയാവുന്നില്ല.*

പ്രഭോ! സൃഷ്ടികർത്താവേ, ഞാൻ അങ്ങയോട് ആവശ്യപ്പെട്ട എല്ലാ പ്രകടിതരൂപങ്ങളെപ്പററിയും പറയണമെന്ന് ഞാൻ വീണ്ടും വീണ്ടും അപേക്ഷിക്കുന്നു. ഞാൻ ഈ അഭ്യർഥന ആവർത്തിക്കുന്നത് എന്തിനാണെന്നു ചോദിച്ചാൽ ഞാൻ പറയാം. ദയവുചെയ്ത് എന്നെ തെററിദ്ധരിക്കരുത്. അമൃത് പാനംചെയ്യുന്ന ഒരു സാധാരണമനുഷ്യന് ഒരിക്കലും മതിവരുകയില്ല. എന്നാൽ ഈ അമൃതാകട്ടെ കാളകൂടവിഷത്തോടൊപ്പം പാൽക്കടലിൽനിന്നു കടഞ്ഞെടുത്തതാണ്. മൃത്യുവിനെ ഭയപ്പെട്ട ദേവന്മാർ നിത്യമായ അമരത്വം ലഭിക്കുമെന്നുള്ള പ്രത്യാശയോടെ അത് പാനംചെയ്തു. പക്ഷേ ബ്രഹ്മാവിൻെറ ഒരു ദിവസത്തിൽ പതിന്നാല് ഇന്ദ്രന്മാരാണ് മൃത്യുവടയുന്നത്. എന്നിട്ടും ഇതിനെപ്പററിയുള്ള മതിഭ്രമംകൊണ്ട് ഇത് അമരത്വം നൽകുന്നതാണെന്നുള്ള സങ്കല്പത്തിൽ 'അമരത്വം നൽകുന്ന പാനീയം' എന്നു വിളിക്കുന്നു. മതിയേ മതിയെന്ന് പാനംചെയ്തവരാരും പറയുന്നുമില്ല. എന്നാൽ അങ്ങയുടെ വാക്കുകളാകട്ടെ യഥാർത്ഥത്തിൽ നിത്യസുരഭിയായ പാനീയമാണ്. അത് മന്ദരപർവതത്തെ മത്താക്കി ക്ഷീരസാഗരത്തിൽനിന്നു കടഞ്ഞെടുത്തതല്ല. അത് അനാദിയാണ്. ആത്മഭൂവാണ്. അതു കടുപ്പമുള്ളതോ ലോലമോ അല്ല. അത് ഇററിവീഴുകയില്ല. അതിൻെറ മണമോ മാധുര്യമോ ഒരുവൻ അറിയുന്നില്ലെങ്കിലും അദമ്യമായി ആഗ്രഹിക്കുന്നവന് അത് അനുഭവവേദ്യമാണ്. അങ്ങയുടെ മധുരവാണികൾ ഒരു യോഗിയുടെ കാതിൽ പതിക്കുമ്പോൾ, ഭൗതിക ജീവിതത്തിൻെറ മായാവലയത്തിൽനിന്നും ഒരു സ്വപ്നത്തിൽ നിന്നെന്നപോലെ മോചിതനായി, അവൻെറ ആത്മാവ് ശക്തിപ്രാപിച്ച് അനവച്ഛദ്യമായ അനന്തതയിലേക്ക് ഉയരുന്നു. ജനനമരണങ്ങളുടെ ലാഞ്ഛനംപോലുമില്ലാതെ ആത്മസാക്ഷാത്കാരത്തിൻെറ പരമാനന്ദം അവൻെറ അകത്തും പുറത്തും വ്യാപിക്കുന്നു. ഈ പാനീയം ഭാഗ്യവശാൽ ലഭിക്കുന്നവൻ പരമാത്മാവുമായി ഐക്യം പ്രാപിക്കുന്നു. ഇപ്രകാരമുള്ള ജ്ഞാനപീയൂഷപാനകം അങ്ങ് എനിക്കു നൽകുമ്പോൾ 'മതിയേ മതി' എന്ന് ഞാനെങ്ങനെ പറയും? ഭഗവാനേ, ഞാൻ ഇക്കാലമത്രയും അങ്ങയുടെ നാമത്തോടുള്ള പ്രേമവായ്പുകൊണ്ടാണ് ജീവിച്ചത്. അതിനുപുറമെ എനിക്ക് അങ്ങയെ കാണുന്നതിനും അങ്ങയുടെ സഹചരനായി കഴിയുന്നതിനും സാധിച്ചു. ഇതിനെല്ലാം മകുടം ചാർത്തുന്നതുപോലെ ഇപ്പോഴിതാ അങ്ങ് ആനന്ദാതിരേകത്തോടെ എന്നോടു സംവദിക്കുന്നു. അങ്ങയുടെ വാക്കുകളിൽകൂടി ഞാൻ അനുഭവിക്കുന്ന ആനന്ദം അവാച്യമാണ്. അതുകൊണ്ട്

അങ്ങയുടെ വക്ത്രത്തിൽനിന്ന് അതു വീണ്ടും വീണ്ടും കേൾക്കുന്നതിന് ഞാൻ ആഗ്രഹിക്കുന്നു. പ്രഭോ, സൂര്യപ്രകാശം എപ്പോഴെങ്കിലും വിരസമായി തോന്നുമോ? ചന്ദ്രൻ ചുരുങ്ങുമോ? അഗ്നി അശുദ്ധമാകുമോ? നിരന്തരമായി ഒഴുകിക്കൊണ്ടിരിക്കുന്ന ഗംഗയുടെ മന്ദാകം മന്ദമാകുമോ? അങ്ങയുടെ വിജ്ഞാനപ്രദമായ സംവാദം, പരബ്രഹ്മം വാക്കുകളുടെ രൂപത്തിൽ അവതാരമെടുത്ത് മുന്നിൽ വന്നു നിൽക്കുന്നതുപോലെയാണ് എനിക്കു തോന്നിയത്. ചന്ദനമരത്തിൻെറ അസുലഭമായ പുഷ്പത്തിൻെറ സൗരഭ്യം ഞാൻ അനുഭവിക്കുന്നു.

അർജ്ജുനൻെറ സംസാരംകേട്ട് കൃഷ്ണൻെറ ഗാത്രം ദിവ്യമായ ചിത്തഹർഷത്തിൻെറ മധുരിമയിൽ കോരിത്തരിച്ചു. അദ്ദേഹം സ്വയം പറഞ്ഞു:

ഈ അർജ്ജുനൻ ജ്ഞാനത്തിൻെറയും ഭക്തിയുടെയും ഒരു സംഗ്രഹശാലയായിത്തീർന്നിരിക്കുന്നു.

അർജ്ജുനനോടുള്ള സ്നേഹാധിക്യംകൊണ്ട് വാസുദേവൻ വികാരാധീനനായി. എങ്കിലും അതിനെ നിയന്ത്രിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞുതുടങ്ങി.

*ശ്രീ ഭഗവാനുവാച:*

ഹന്ത തേ കഥയിഷ്യാമി
ദിവ്യാ ഹ്യാത്മവിഭൂതയഃ
പ്രാധാന്യതഃ കുരുശ്രേഷ്ഠ
നാസ്ത്യന്തോ വിസ്തരസ്യ മേ. 19

*വളരെ സന്തോഷം, കുരുശ്രേഷ്ഠാ. എൻെറ ദിവ്യങ്ങളായ വിശിഷ്ടരൂപങ്ങളിൽ പ്രധാനങ്ങളായവയെ ഞാൻ നിനക്കു പറഞ്ഞുതരാം. എന്തെന്നാൽ അവ വിസ്തരിക്കുവാൻ തുടങ്ങിയാൽ ഒരവസാനവുമില്ല.*

വികാരാധിക്യത്താൽ താൻ സ്രഷ്ടാവായ ബ്രഹ്മാവിൻെറയും പിതാവാണെന്നുള്ള വസ്തുതപോലും കൃഷ്ണൻ തല്ക്കാലത്തേക്കു വിസ്മരിച്ചുപോയി. അദ്ദേഹം പറഞ്ഞു:

ഹായ്, ബലേ ഭേഷ്. പിതാവേ അങ്ങു പറഞ്ഞതെല്ലാം സത്യമാണ്.

ഭഗവാൻ ഇപ്രകാരം അർജ്ജുനനെ പിതാവേ എന്ന് അഭിസംബോധനചെയ്തത് നമുക്കു കൗതുകകരമായി തോന്നാം. എന്നാൽ അതിൽ അത്ഭുതമൊന്നുമില്ല. എല്ലാവരുടേയും എല്ലാററിൻേറയും പിതാവായ ഭഗവാൻ, നന്ദഗോപൻെറ പുത്രനായി അദ്ദേഹത്തെ അച്ഛനെന്നു വിളിച്ചു വളർന്നവനല്ലെ. സ്നേഹത്തിൻെറ ഊഷ്മാവ് ഉയരുമ്പോൾ ഇപ്രകാരമെല്ലാം പറഞ്ഞെന്നു വരാം.

ഭഗവാൻ തുടർന്നു: അല്ലയോ ധനുർദ്ധര, ഞാൻ പറയാൻ പോകുന്നതു ശ്രദ്ധിച്ചുകേൾക്കുക. നീ അറിയാനാഗ്രഹിക്കുന്നതായ

എൻെറ പ്രകടിതരൂപങ്ങൾ നിരവധിയുണ്ട്. അവയെല്ലാം എൻെറ വിഭൂതികളാണെങ്കിലും എൻെറ മനസ്സിൽതന്നെ തങ്ങിനില്ക്കാൻ കഴിയാത്തവണ്ണമാണ്. ഒരുവന് അവൻെറ ശരീരത്തിലുള്ളതായ രോമങ്ങൾ എണ്ണിത്തിട്ടപ്പെടുത്താൻ കഴിയാത്തതുപോലെയാണ് എൻെറ വിഭൂതികളുടേയും സ്ഥിതി. മററു വിധത്തിൽ പറഞ്ഞാൽ ഞാൻ എന്താണെന്നോ എത്രമാത്രം ബൃഹത്താണെന്നോ എനിക്കു തന്നെ അറിയാൻ പാടില്ല. അതുകൊണ്ട് പരമാത്മപ്രഭാവം ഏററവും പ്രകട മാകുന്ന പ്രധാന വിഭൂതികൾ നിന്നോടു പറയാം. അതു നീ മനസ്സിലാക്കിക്കഴിയുമ്പോൾ മററുള്ളവകളും നിനക്ക് അറിയാൻ കഴിയും. വിത്ത് കൈവശമുണ്ടെങ്കിൽ വൃക്ഷം കൈവശമാക്കാൻ കഴിയുന്നതു പോലെ, അഥവാ ഉദ്യാനത്തിൻെറ ഉടമസ്ഥന് പുഷ്പങ്ങളും ഫലങ്ങളും കൈവശമുള്ളതുപോലെ, എൻെറ പ്രകടിതരൂപങ്ങൾ അറിഞ്ഞു കഴിയുമ്പോൾ നിനക്കു പ്രപഞ്ചത്തെ മുഴുവൻ ഗ്രഹിക്കാൻ കഴിയും. അല്ലയോ പാർത്ഥാ, വിസ്തൃതമായ വാനത്തിൻെറ കമാനത്തട്ട് വരെ എന്നിൽ അടങ്ങിയിരിക്കുന്നു.

അഹമാത്മാ ഗുഡാകേശ!
സർവ്വഭൂതാശയസ്ഥിതഃ
അഹമാദിശ്ച മദ്ധ്യം ച
ഭൂതാനാമന്ത ഏവ ച 20

*അല്ലയോ ഗുഡാകേശ, സർവ്വഭൂതങ്ങളുടേയും ഉള്ളിൽ പ്രകാശിക്കുന്ന ആത്മാവ് ഞാനാകുന്നു. എല്ലാ പ്രപഞ്ചഘടകങ്ങളുടെ ആരംഭവും മദ്ധ്യവും അവസാനവും ഞാൻ തന്നെയാകുന്നു.*

പരമശിവനെപ്പോലെ ശസ്ത്രവിദ്യയിൽ നിപുണനും മനോഹരമായ അളകങ്ങളോടു കൂടിയവനുമായ അല്ലയോ അർജ്ജുന, ശ്രദ്ധയോടെ കേൾക്കുക. എല്ലാ ജീവജാലങ്ങളിലും ഞാൻ ആത്മാവായി വസിക്കുന്നു. ഞാൻ എല്ലാ ഭൂതങ്ങളുടേയും ഹൃദയത്തിൽ വസിക്കുകയും അതോടൊപ്പം അതിനുചുററും വ്യാപരിക്കുകയും ചെയ്യുന്നു. എല്ലാ ഭൂതങ്ങളുടേയും ആദിയും മദ്ധ്യവും അന്തവും ഞാനാകുന്നു. കാർമേഘങ്ങൾ ആകാശത്തിനു മുകളിലും താഴെയും അകത്തും പുറത്തും എല്ലാ വശങ്ങളിലും ചുററിനിൽക്കുന്നു. അവ ആകാശത്തുതന്നെ ജനിക്കുകയും തങ്ങിനില്ക്കുകയും ആകാശത്തിൽതന്നെ അലിഞ്ഞുചേർന്ന് അപ്രത്യക്ഷമാവുകയും ചെയ്യുന്നു. അതുപോലെ എല്ലാ ജീവികളുടേയും ഉത്ഭവവും നിലനില്പും അവസാനവും ഞാനാകുന്നു. വിവിധ വിഭൂതികളിൽകൂടി എൻെറ നിസ്സീമമായ വ്യാപ്തിയും സർവ്വവ്യാപകത്വവും നിനക്കു മനസ്സിലാക്കാൻ കഴിയും. ഹൃദയംഗമമായി നീ ഇതു ശ്രദ്ധിക്കുക. എൻെറ ദിവ്യമായ പൊരുളിൻെറ പ്രധാനപ്പെട്ട പ്രകടിതരൂപങ്ങളെപ്പററി ഞാൻ പറയാം.

ആദിത്യാനാമഹം വിഷ്ണുഃ
ജ്യോതിഷാം രവിരംശുമാൻ
മരീചിർമരുതാമസ്മി
നക്ഷത്രാണാമഹം ശശീ. 21

*ആദിത്യന്മാരിൽ വിഷ്ണു ഞാനാണ്. ജ്യോതിർഗോളങ്ങളിൽ തേജോമയനായ സൂര്യൻ ഞാനാണ്. മരുത്തുക്കളിൽ മരീചി ഞാനാണ്. രാത്രിയിലെ തേജോഗോളങ്ങളുടെ കൂട്ടത്തിൽ ഞാൻ ചന്ദ്രനാണ്.*

കരുണാമൂർത്തിയായ ഭഗവാൻ പറഞ്ഞുതുടങ്ങി:

പന്ത്രണ്ട് ആദിത്യന്മാരിൽ ഞാൻ വിഷ്ണുവാണ്. തേജോമയങ്ങളായ ഗോളങ്ങളിൽവെച്ച് എങ്ങും പ്രകാശകിരണം പരത്തുന്ന സൂര്യൻ ഞാനാണ്. മരുത്തുക്കളിൽ മരീചി ഞാനാണ്. രാത്രിയിലെ തേജോഗോളങ്ങളായ നക്ഷത്രങ്ങളിൽ ചന്ദ്രൻ ഞാനാണ്.

വേദാനാം സാമവേദോഽസ്മി
ദേവാനാമസ്മി വാസവഃ
ഇന്ദ്രിയാണാം മനശ്ചാസ്മി
ഭൂതാനാമസ്മി ചേതനാ. 22

*വേദങ്ങളിൽ സാമവേദവും ദേവന്മാരിൽ ഇന്ദ്രനും ഇന്ദ്രിയങ്ങളിൽ മനസ്സും ജീവജാലങ്ങളിൽ ജീവനും ഞാൻതന്നെയാകുന്നു.*

വേദങ്ങളിൽ സാമവേദം ഞാനാകുന്നു. ദേവന്മാരിൽ മരുത്തുക്കളുടെ സുഹൃത്തായ ദേവേന്ദ്രൻ ഞാനാകുന്നു. ഇന്ദ്രിയങ്ങളിൽ പതിനൊന്നാമത്തേതായ മനസ്സ് ഞാനാകുന്നു. ജീവജാലങ്ങളിൽ ചേതന ഞാനാകുന്നു.

രുദ്രാണാം ശങ്കരശ്ചാസ്മി
വിത്തേശോ യക്ഷരക്ഷസാം
വസൂനാം പാവകശ്ചാസ്മി
മേരുഃ ശിഖരിണാമഹം. 23

*രുദ്രന്മാരുടെ കൂട്ടത്തിൽ ശങ്കരൻ ഞാനാണ്. യക്ഷന്മാരിലും രാക്ഷസന്മാരിലും ഞാൻ കുബേരനാണ്. വസുക്കളിൽ അഗ്നി ഞാനാണ്. പർവതങ്ങളിൽ മേരു ഞാനാണ്.*

രുദ്രന്മാരുടെ കൂട്ടത്തിൽ ഞാൻ കാമദേവന്റെ ശത്രുവായ ശ്രീശങ്കരനാണ്. അതെപ്പററി സംശയിക്കയേ വേണ്ട. യക്ഷന്മാരിലും രാക്ഷസന്മാരിലും ഞാൻ ശ്രീശങ്കരന്റെ സുഹൃത്തായ കുബേരനാണ്. അഷ്ടവസുക്കളിൽ ഞാൻ അഗ്നിയാണ്. ഉന്നതകൊടുമുടികളുള്ള പർവതങ്ങളിൽ ഞാൻ മഹാമേരുവാണ്.

പുരോധസാം ച മുഖ്യം മാം
വിദ്ധി പാർത്ഥ ബൃഹസ്പതിം
സേനാനീനാമഹം സ്കന്ദഃ
സരസാമസ്മി സാഗരഃ 24

*ഹേ അർജ്ജുന, ആചാര്യന്മാരിൽ മുഖ്യനായ ബൃഹസ്പതി ഞാനാണെന്നറിയുക. സേനാനികളിൽ ഞാൻ സുബ്രഹ്മണ്യനാണ്. ജലാശയങ്ങളിൽ സമുദ്രവും ഞാൻ തന്നെ.*

മഹർഷീണാം ഭൃഗുരഹം
ഗിരാമസ്മ്യേകമക്ഷരം
യജ്ഞാനാം ജപയജ്ഞോഽസ്മി
സ്ഥാവരാണാം ഹിമാലയഃ 25

*മഹർഷിമാരിൽ ഭൃഗു ഞാനാകുന്നു. വാക്കുകളിൽ ഏകാക്ഷരമായ ഓങ്കാരം ഞാനാകുന്നു. യജ്ഞങ്ങളിൽ ജപയജ്ഞവും സ്ഥാവരദൃശ്യങ്ങളിൽ ഹിമാലയവും ഞാനാകുന്നു.*

ഇന്ദ്രസിംഹാസനത്തിന്റെ അവലംബവും പൗരാണിക വിജ്ഞാനത്തിന്റെ ആസ്ഥാനവും പുരോഹിതന്മാരിൽ മുഖ്യനുമായ ബൃഹസ്പതി ഞാനാകുന്നു. പരമശിവന്റെ രേതസ്സുകൊണ്ട് അഗ്നിയിൽകൂടി കൃത്തികയുടെ ഗർഭപാത്രത്തിൽ ജനിച്ച, മുപ്പാരിലേയും സേനാപതികളിൽ മുഖ്യനായ കാർത്തികേയൻ ഞാനാണ്. ജലാശയങ്ങളിൽവെച്ച് സമുദ്രം ഞാനാണ്. മഹനീയരായ ഋഷിമാരിൽ ഏററവും തപസ്വിയായ ഭൃഗു ഞാനാണ്. സമ്പൂർണ അർത്ഥം വാക്കിൽ കൂടി പ്രകടിപ്പിക്കുന്ന 'ഓം' എന്ന ഏകാക്ഷരപദമായ ഓം ഞാനാണ്. ചിത്തശുദ്ധിക്കായുള്ള യജ്ഞങ്ങളിൽ ചിത്തത്തെ അതിവേഗം ശുദ്ധീകരിച്ച് സത്യത്തോടടുപ്പിക്കുന്ന ജപയജ്ഞമാണ് ഞാൻ. വേദങ്ങളിൽ പരബ്രഹ്മമെന്ന് അറിയപ്പെടുന്നതും ദൈനംദിന അനുഷ്ഠാനങ്ങളെ തകിടംമറിക്കാതെ ധാർമ്മികവും അല്ലാത്തതുമായ കർമ്മങ്ങളെ ഒരുപോലെ പവിത്രീകരിക്കാൻ കഴിയുന്ന, സ്നാനം തുടങ്ങിയ ആചാരക്രമങ്ങൾ ആവശ്യമില്ലാത്ത, ഈശ്വരനാമത്തിന്റെ ആവർത്തിച്ചുള്ള ഉരുവിടലാണ് ജപയജ്ഞം. ലോകത്തിലെ സ്ഥാവരവസ്തുക്കളിൽ ഏററവും വിശേഷിക്കപ്പെട്ടതെന്ന് വിശേഷിപ്പിക്കുന്ന ഹിമാലയം ഞാനാണ്.

അശ്വത്ഥഃ സർവ്വവൃക്ഷാണാം
ദേവർഷീണാം ച നാരദഃ
ഗന്ധർവ്വാണാം ചിത്രരഥഃ
സിദ്ധാനാം കപിലോ മുനിഃ 26

*വൃക്ഷങ്ങളുടെ കൂട്ടത്തിൽ അരയാലും ദേവർഷിമാരിൽ നാരദനും ഗന്ധർവന്മാരിൽ ചിത്രരഥനും സിദ്ധന്മാരിൽ കപിലമുനിയും ഞാനാണ്.*

ഉച്ചൈഃശ്രവസമശ്വാനാം
വിദ്ധി മാമമൃതോദ്ഭവം
ഐരാവതം ഗജേന്ദ്രാണാം
നരാണാം ച നരാധിപം. 27

*കുതിരകളിൽ അമൃതമഥനത്തിൽനിന്നുത്ഭവിച്ച ഉച്ചൈഃശ്രവസ്സായും ആനകളിൽ ഐരാവതമായും മനുഷ്യരിൽ രാജാവായും എന്നെ അറിഞ്ഞുകൊള്ളുക.*

കല്പതരു, പാരിജാതം, ചന്ദനമരം തുടങ്ങി മേന്മയേറിയ പല വൃക്ഷങ്ങളുമുണ്ടെങ്കിലും ഞാൻ വൃക്ഷങ്ങളുടെ കൂട്ടത്തിൽ പവിത്രമായ അരയാലാണ്. ദേവർഷിമാരിൽ ഞാൻ നാരദനാണ്. ഗന്ധർവഗായകരിൽ ഞാൻ ചിത്രരഥനാണ്. സിദ്ധികളെല്ലാം വശമായിട്ടുള്ളതിൽ സിദ്ധമുഖ്യനായ കപിലനാണു ഞാൻ. പ്രശസ്തിപെററ അശ്വങ്ങളിൽ ഞാൻ ഉച്ചൈഃശ്രവസ്സാണ്. ഗജങ്ങളിൽ ഞാൻ ഐരാവതമാണ്. മനുഷ്യരിൽ പ്രജകളെ സ്വന്തം സന്താനങ്ങളെപ്പോലെ പരിരക്ഷിക്കുന്ന രാജാവ് ഞാനാണെന്നറിയുക.

ആയുധാനാമഹം വജ്രം
ധേനൂനാമസ്മി കാമധുക്
പ്രജനശ്ചാസ്മി കന്ദർപ്പഃ
സർപ്പാണാമസ്മി വാസുകിഃ 28

*ആയുധങ്ങളിൽ വജ്രം ഞാനാകുന്നു. പശുക്കളിൽ ഞാൻ കാമധേനുവാകുന്നു. സന്താനങ്ങളെ ജനിപ്പിക്കുന്ന കാമദേവനും ഞാൻ തന്നെ. വിഷപ്പാമ്പുകളിൽ വാസുകിയും ഞാനാകുന്നു.*

അനന്തശ്ചാസ്മി നാഗാനാം
വരുണോ യാദസാമഹം
പിതൄണാമര്യമാ ചാസ്മി
യമഃ സംയമതാമഹം. 29

*വിഷമില്ലാത്ത പാമ്പുകളിൽ അനന്തനും ജലദേവതകളിൽ വരുണനും ഞാനാകുന്നു. പിതൃക്കളിൽ അര്യമാവും ദണ്ഡനീതി നടത്തുന്നതിൽ യമനും ഞാനാകുന്നു.*

ആയുധങ്ങളുടെ കൂട്ടത്തിൽ നൂറുയജ്ഞങ്ങൾ നടത്തിയ, ഇന്ദ്രൻെറ കൈയിലിരിക്കുന്ന വജ്രമാണ് ഞാൻ. പശുക്കളുടെ കൂട്ടത്തിൽ ആഗ്രഹനിവൃത്തി വരുത്തുന്ന കാമധേനുവാണ് ഞാൻ.

ഉല്പാദനത്തിന് ഉത്തരവാദിയായ മദനനാണു ഞാൻ. സർപ്പങ്ങളിൽ സർപ്പരാജനായ വാസുകിയാണു ഞാൻ. നാഗങ്ങളിൽ ആയിരം തലയുള്ള അനന്തനാണ്. ജലദൈവതങ്ങളിൽ പശ്ചിമദിശയുടെ സംരക്ഷകനായ വരുണനാണു ഞാൻ. പിതൃക്കളിൽ പിതൃലോകത്തിലെ അധിപതിയായ അര്യമാവാണു ഞാൻ. അർജ്ജുനാ, ഞാൻ നിന്നോടു സത്യമായി പറയുന്നു, മനുഷ്യരുടെ നന്മതിന്മകളെ വിലയിരുത്തി അവരുടെ പുണ്യാപുണ്യഫലങ്ങൾക്കനുസൃതമായി ഫലം നൽകുന്ന വിധികർത്താവും നിയന്താവുമായ യമൻ ഞാൻതന്നെയാണ്.

പ്രഹ്ളാദശ്ചാസ്മി ദൈത്യാനാം
കാലഃ കലയതാമഹം
മൃഗാണാം ച മൃഗേന്ദ്രോ*f*ഹം
വൈനതേയശ്ച പക്ഷിണാം. 30

*അസുരന്മാരിൽ പ്രഹ്ലാദനും എണ്ണിക്കണക്കാക്കുന്ന അളവുകളിൽ കാലവും മൃഗങ്ങളിൽ സിംഹവും പക്ഷികളിൽ ഗരുഡനും ഞാനാകുന്നു.*

അസുരവംശത്തിൽ ജനിച്ച പ്രഹ്ലാദനാണു ഞാൻ. അവന് വിദ്വേഷമോ ആസുരികമായ മററ് ദുഃസ്വഭാവങ്ങളോ ഉണ്ടായിരുന്നില്ല. പ്രപഞ്ചഘടകങ്ങളെ ക്ഷയിപ്പിച്ച് ഇല്ലാതാക്കുന്ന മഹാകാലമാണ് ഞാൻ. മൃഗങ്ങളിൽ വീര്യവും ഗാംഭീര്യവുമുള്ള മൃഗേന്ദ്രനായ സിംഹമാണ് ഞാൻ. ബലവേഗങ്ങളുള്ളതിനാൽ എന്നെ പുറത്തുകയററിക്കൊണ്ടു നടക്കുന്ന പക്ഷീന്ദ്രനായ ഗരുഡനാണു ഞാൻ.

പവനഃ പവതാമസ്മി
രാമഃ ശസ്ത്രഭൃതാമഹം
ഝഷാണാം മകരശ്ചാസ്മി
സ്രോതസാമസ്മി ജാഹ്നവീ. 31

*ലോകത്തെ ശുദ്ധീകരിച്ച് സദാ സഞ്ചരിക്കുന്നവരിൽ ഞാൻ കാററാകുന്നു. ആയുധധാരികളിൽ ഞാൻ ശ്രീരാമനാകുന്നു. മത്സ്യങ്ങളിൽ മകരമത്സ്യവും നദികളിൽ ഗംഗയും ഞാനാകുന്നു.*

അല്ലയോ ധനുർദ്ധര, ഭൂമിയേയും സപ്തസാഗരങ്ങളേയും നിമിഷനേരംകൊണ്ട് ചുററിക്കറങ്ങാൻ കഴിയുന്ന പവനൻ ഞാനാണ്. ത്രേതായുഗത്തിൽ ധർമ്മം ക്ഷയിക്കുന്നതു കണ്ടപ്പോൾ അതിന്റെ സംരക്ഷണാർത്ഥം ദശരഥപുത്രനായി രാമൻ ലോകത്തിൽ അവതരിച്ചു. അദ്ദേഹം സുവേല പർവതത്തിന്റെ കൊടുമുടിയിൽ നിന്നുകൊണ്ട് ലങ്കേശ്വരനായ ദശമുഖന്റെ ശിരസ്സ് വെട്ടിയെടുത്ത് തന്റെ ജയത്തിനു വേണ്ടി പ്രാർത്ഥിക്കുകയും താൻ ജയിച്ചപ്പോൾ ആനന്ദനൃത്തം ചെയ്യുകയും ചെയ്ത അശരീരികൾക്കായി നേർച്ച നൽകി. അപ്രകാരം

ദേവന്മാരുടെ ആത്മാഭിമാനം കാത്തുരക്ഷിക്കുകയും ധർമ്മത്തെ പുനഃസ്ഥാപിച്ച് അതിന്റെ പഴയ പ്രശസ്തിയിലേക്ക് ഉയർത്തുകയും, സൂര്യവംശത്തിലെ മറെറാരു സൂര്യനായിത്തീരുകയും ചെയ്ത, സർവ്വ യോദ്ധാക്കളുടേയും മുൻപന്തിയിൽ നിൽക്കുന്ന, സീതാപതിയായ ശ്രീരാമനാണു ഞാൻ. ഭഗീരഥൻ ഭൂമിയിലേക്കു കൊണ്ടുവരുമ്പോൾ വഴിയിൽവെച്ച് ജഹ്നുമഹർഷിയുടെ യാഗശാലയെ വെള്ളത്തിൽ മുക്കാനൊരുമ്പെട്ട ഗംഗയെ അദ്ദേഹം കുടിച്ചുവററിച്ചു. ഭഗീരഥന്റെ അപേക്ഷപ്രകാരം മഹർഷി തന്റെ കർണ്ണപുടങ്ങളിൽകൂടി ഗംഗയെ പുറത്തേക്ക് ഒഴുക്കി. അങ്ങനെ ഗംഗ, ജാഹ്നവി എന്ന പേരു സമ്പാദിച്ചു. നദികളുടെ കൂട്ടത്തിൽ ഞാൻ ഈ ഗംഗയാകുന്നു. ഭൂമിയിലുള്ള വിവിധ വിഭൂതികൾ വിവരിക്കുകയാണെങ്കിൽ ആയിരം ജന്മംകൊണ്ട് അവയുടെ പകുതിപോലും വിവരിക്കാൻ സാധ്യമല്ല.

സർഗ്ഗാണാമാദിരന്തശ്ച
മദ്ധ്യം ചൈവാഹമർജ്ജുന
അദ്ധ്യാത്മവിദ്യാ വിദ്യാനാം
വാദഃ പ്രവദതാമഹം. 32

*അല്ലയോ അർജ്ജുന, പലവിധ പ്രപഞ്ചസൃഷ്ടികളുടെ ആദിയും മദ്ധ്യവും അന്തവും ഞാൻ തന്നെയാണ്. വിദ്യകളിൽ അദ്ധ്യാത്മവിദ്യ ഞാനാകുന്നു. പലതരം വാദങ്ങളിൽ ഏർപ്പെടുന്നവരിൽ വാദം ഞാനാകുന്നു.*

അക്ഷരാണാമകാരോ$f$സ്മി
ദ്വന്ദ്വഃ സാമാസികസ്യ ച
അഹമേവാക്ഷയഃ കാലോ
ധാതാഹം വിശ്വതോമുഖഃ 33

*അക്ഷരങ്ങളിൽ അകാരവും സമാസങ്ങളിൽ ദ്വന്ദ്വവും ഞാനാണ്. ഒരിക്കലും ഒടുങ്ങാത്ത കാലം ഞാൻതന്നെ. വിശ്വതോമുഖനായ (സർവത്രമുഖമുള്ള) കർമ്മഫല വിധാതാവ് ഞാനാകുന്നു.*

നക്ഷത്രങ്ങളെ മുഴുവൻ ഒരുമിച്ച് പെറുക്കിയെടുക്കണമെന്ന് ആഗ്രഹിക്കുന്നവൻ ആകാശത്തെ തന്റെ സഞ്ചിയിലാക്കി കെട്ടി വെയ്ക്കണം. ഭൂമിയുടെ എല്ലാ അണുക്കളേയും എണ്ണിത്തിട്ടപ്പെടുത്തണമെന്ന് ആഗ്രഹിക്കുന്നവൻ ഭൂമിയെ തന്റെ കക്ഷത്തിലൊതുക്കി വെയ്ക്കണം. അതുപോലെ എന്നെ അറിയണമെന്ന് ആഗ്രഹിക്കുന്നവൻ എന്റെ വ്യാപ്തിയെപ്പററി നന്നായി അറിഞ്ഞിരിക്കണം. ഒരു വൃക്ഷത്തിന്റെ കൊമ്പുകളേയും പുഷ്പങ്ങളേയും ഫലങ്ങളേയും ഒരേ സമയത്തു കൈവശം വെയ്ക്കണമെന്ന് ആഗ്രഹിക്കുന്നവൻ ആ വൃക്ഷത്തെ പിഴുതെടുക്കണം. അതുപോലെ, എന്റെ വിവിധ പ്രകടിത

രൂപങ്ങളെ അതിന്റെ സമ്പൂർണമായ വിധത്തിൽ അറിയണമെങ്കിൽ നിരത്യയമായ എന്റെ സ്വരൂപത്തെ ശരിയാംവണ്ണം അറിഞ്ഞിരിക്കണം. അല്ലെങ്കിൽ പ്രത്യേകം പ്രത്യേകം ഓരോ വിഭൂതിയെപ്പററിയും കേട്ട് മനസ്സിലാക്കാൻ എത്ര നാളുകളാണെടുക്കുക? അതുകൊണ്ട് ഞാൻ എല്ലാ സൃഷ്ടികളുടെയും തുടക്കവും ഒടുക്കവുമാണെന്ന് നന്നായി മനസ്സിലാക്കുക. വസ്ത്രത്തിന്റെ ഊടിലും പാവിലും നൂല് നിറഞ്ഞിരിക്കുന്നതുപോലെ ഞാൻ പ്രപഞ്ചത്തിലൊട്ടാകെ വ്യാപിച്ചിരിക്കുന്നു. ഇതൊരിക്കൽ മനസ്സിലാക്കിയാൽ പിന്നെ എന്റെ എല്ലാ വിഭൂതികളെപ്പററിയും നീ മനസ്സിലാക്കേണ്ട ആവശ്യമില്ല. എന്നാൽ ഇതു നിന്റെ കഴിവിലും കവിഞ്ഞതാണെന്ന് ഞാൻ കരുതുന്നു. ആകയാൽ നീ ആവശ്യപ്പെട്ടതനുസരിച്ച് ഞാൻ കൂടുതൽ വിഭൂതികളെപ്പററി പറയാം. കേട്ടുകൊള്ളുക.।

എല്ലാത്തരം വിദ്യകളിലുംവെച്ച് ശ്രേഷ്ഠമായ അദ്ധ്യാത്മ വിദ്യയാകുന്നു ഞാൻ. വാഗ്വാദം ചെയ്യാൻ ഇഷ്ടപ്പെടുന്നവർ ആഗ്രഹിക്കുന്ന വാദം ഞാനാകുന്നു. വിവിധ ശാസ്ത്രങ്ങൾക്ക് ഒരു യോജിപ്പിലെത്താൻ കഴിയാത്തതുപോലെ ഈ വാദങ്ങളും അവസാനിക്കാത്തതാണ്.

(വാദം മൂന്നുവിധം. വാദം, ജല്പം, വിതണ്ഡം. പരസ്പരം സംശയം തീർന്ന് അർത്ഥനിർണ്ണയത്തിനുപകരിക്കുന്നത് വാദം. പരമതത്തെ ദുഷിച്ച് യുക്തികൊണ്ട് സ്വമതം സ്ഥാപിക്കുന്നത് ജല്പം. തനിക്കു രക്ഷയില്ലെന്നു കണ്ട് കുയുക്തികളിലൂടെ മുട്ടാപ്പിടി നടത്തുന്നത് വിതണ്ഡം. ഇവയിൽ പരസ്പരം അർത്ഥനിർണ്ണയത്തിനുപകരിക്കുന്നതുകൊണ്ടു വാദം ശ്രേഷ്ഠം.)

വിവിധസിദ്ധാന്തങ്ങൾ അവതരിപ്പിക്കുന്നതോടെ വാദപ്രതിവാദം ശക്തിപ്പെടുകയും അതു പണ്ഡിതമായ വാചാലതയ്ക്ക് അവസരം നൽകുകയും ചെയ്യുന്നു. താർക്കികന്മാർ അവരവരുടെ സിദ്ധാന്തം സമർഥിക്കാൻ ശ്രമിക്കുന്ന വാദമാണു ഞാൻ. അക്ഷരമാലയിലെ ആദ്യത്തെ അക്ഷരമായ 'അ' ഞാനാണ്. സമാസങ്ങളുടെ കൂട്ടത്തിൽ ദ്വന്ദ്വസമാസവും ഞാൻതന്നെ. പ്രളയകാലത്ത് മഹാമേരു പർവതത്തോടെ ഭൂമിയെ നശിപ്പിക്കുകയും ഭൂമിയിൽനിന്നു കവിഞ്ഞൊഴുകുന്ന ജലത്തെ കുടിക്കുകയും അനലനെ വക്ഷപ്രദേശത്തോടു ചേർത്ത് ആലിംഗനംചെയ്യുകയും അനിലനെ അത്യാശയോടെ ആഹരിക്കുകയും ആകാശത്തെ കുക്ഷിയിലാക്കുകയും ചെയ്യുന്ന മഹാകാലവും ഞാനാകുന്നു.

അർജ്ജുനൻ നിർന്നിമേഷനായി ഭഗവാനെ നോക്കിക്കൊണ്ടു നില്ക്കുകയാണ്. ലക്ഷ്മീകാന്തനായ ഭഗവാൻ തുടർന്നു: യുഗാരംഭത്തിൽ ഈ ലോകത്തിന്റെ സ്രഷ്ടാവ് ഞാനാണ്.

മൃത്യുഃ സർവ്വഹരശ്ചാഹ-
മുദ്ഭവശ്ച ഭവിഷ്യതാം

കീർത്തിഃ ശ്രീർവാക്ച നാരീണാം
സ്മൃതിർമേധാ ധൃതിഃ ക്ഷമാ 34

*എല്ലാററിനേയും നശിപ്പിക്കുന്ന മൃത്യുവും ഭാവിയിലുണ്ടാവാനിരിക്കുന്ന എല്ലാററിൻേറയും ഉത്ഭവസ്ഥാനവും ഞാനാകുന്നു. സ്ത്രീകളിൽ (സ്ത്രീഗുണങ്ങളിൽ) കീർത്തി, ശ്രീ, വാക്ക്, സ്മരണ, ബുദ്ധി, ധൈര്യം, ക്ഷമ എന്നിവയും ഞാൻ തന്നെയാണ്.*

എല്ലാ ജീവികളുടേയും ഉത്ഭവവും അവയുടെ ആലംബവും അവയെയെല്ലാം നശിപ്പിക്കുന്ന മൃത്യുവും ഞാനാകുന്നു. ഏഴു സ്ത്രീഗുണങ്ങളിൽ ഞാൻ പ്രകടിതമായിരിക്കുന്നുവെന്നു പറയുമ്പോൾ അത് നിനക്ക് നേരമ്പോക്കായി തോന്നാം. എന്നും തരുണമായ കീർത്തി എൻെറ ദിവ്യരൂപത്തിൻെറ പ്രതിരൂപമാകുന്നു. ഔദാര്യത്തോടുകൂടി ചേർന്നിരിക്കുന്ന സമ്പത്ത് ഞാനാണെന്നറിഞ്ഞാലും. യുക്തിയുടെ സിംഹാസനത്തിൽ ഇരിക്കുകയും വിവേചനപരമായ വിജ്ഞാനത്തിൽകൂടി ചരിക്കുകയും ചെയ്യുന്ന മധുരസംഭാഷണവും ഞാനാണ്. ഒരു വസ്തുവിനെ ദർശിക്കുമ്പോൾ അതിൻെറ കർത്താവ് ഞാനാണെന്നു സ്മരിക്കാനുള്ള ഓർമ്മശക്തി ഞാനാണ്. ഈ ലോകത്തിൽ ശ്രേയസ്സു നേടുന്ന ഒരുവൻെറ ബുദ്ധി ഞാനാണ്. ഏതു പരിതഃസ്ഥിതിയേയും പതറാതെ നേരിടാനുള്ള ധൈര്യവും എല്ലാം സഹിക്കാനുള്ള ക്ഷമയും ഞാൻതന്നെയാണ്. ഇപ്രകാരം ഏഴു സ്ത്രീഗുണങ്ങൾ (ഈ അമൂർത്തനാമങ്ങളെല്ലാം സംസ്കൃതത്തിൽ സ്ത്രീലിംഗമാണ്) എൻെറ വിഭൂതികളാണ്.

ബൃഹത്സാമ തഥാ സാമ്നാം
ഗായത്രീ ഛന്ദസാമഹം
മാസാനാം മാർഗശീർഷോƒഹം
ഋതൂനാം കുസുമാകരഃ 35

*അതുപോലെ സാമവേദത്തിലെ ഗാനങ്ങളിൽ ബൃഹത്സാമ എന്ന ഗാനം ഞാനാണ്. ഛന്ദോനിബദ്ധങ്ങളായ മന്ത്രങ്ങളിൽ ഗായത്രിയും മാസങ്ങളിൽ ധനുവും ഋതുക്കളിൽ വസന്തവും ഞാനാകുന്നു.*

അർജ്ജുനാ, എൻെറ പ്രിയങ്കരനായ സ്നേഹിതാ, സാമവേദത്തിലെ ഗാനങ്ങളിൽ ബൃഹത്സാമ എന്നറിയപ്പെടുന്ന ഗാനം ഞാനാണ്. ഛന്ദോനിബദ്ധങ്ങളായ മന്ത്രങ്ങളിൽ ഗായത്രീമന്ത്രം ഞാനാണ്. മാസങ്ങളിൽ മാർഗശീർഷമാസം(ധനു) ഞാനാണ്. ഋതുക്കളിൽ പുഷ്പങ്ങളുടെ കാലമായ വസന്തകാലമാണു ഞാൻ.

ദ്യൂതം ഛലയതാമസ്മി
തേജസ്തേജസ്വിനാമഹം
ജയോƒസ്മി വ്യവസായോƒസ്മി
സത്ത്വം സത്ത്വവതാമഹം. 36

വൃഷ്ണീനാം വാസുദേവോऽസ്മി
പാണ്ഡവാനാം ധനഞ്ജയഃ
മുനീനാമപ്യഹം വ്യാസഃ
കവീനാമുശനാ കവിഃ 37

*ചൂതാട്ടക്കാരുടെ ചൂത് (ചതിയന്മാരുടെ ചതി) ഞാനാണ്. തേജസ്വികളുടെ തേജസ്സ് ഞാനാണ്. ജയം ഞാനാണ്. അദ്ധ്വാനശീലം ഞാനാണ്. സജ്ജനങ്ങളുടെ സത്ത്വഗുണവും ഞാൻതന്നെ. വൃഷ്ണികളിൽ ശ്രീകൃഷ്ണനും പാണ്ഡവരിൽ അർജ്ജുനനും മുനിമാരിൽ വ്യാസനും കവികളിൽ ശുക്രൻ എന്ന കവിയും ഞാനാണ്.*

അല്ലയോ സമർഥനായ അർജ്ജുന, വഞ്ചകന്മാരായ ആളുകൾ നടത്തുന്ന എല്ലാ ചൂതാട്ടങ്ങളിലേയും ചൂത് ഞാനാണ്. എല്ലാ തിളങ്ങുന്ന വസ്തുക്കളിലേയും തേജസ്സ് ഞാനാണ്. എല്ലാ പ്രയത്നങ്ങളേയും വിജയകിരീടം അണിയിക്കുന്ന വിജയം ഞാനാണ്. ധാർമ്മിക ചിന്തയോടു കൂടി നടത്തുന്ന എല്ലാ പ്രവർത്തനങ്ങളുടേയും അദ്ധ്വാനം ഞാനാണ്. ഞാൻ നന്മയുടെ നന്മയാണ്. എന്നാൽ യാദവരുടെ കൂട്ടത്തിൽ മാഹാത്മ്യമേറിയവനാണ്. വസുദേവൻേറയും ദേവകിയുടേയും പുത്രനായി ജനിച്ച എന്നെ യശോദയുടെ പുത്രിക്കു പകരമായി ഗോകുലത്തിലേക്കു മാററി. പൂതന എന്നെ വിഷംകുടിപ്പിച്ച് കൊല്ലാൻ വന്നപ്പോൾ ഞാൻ അവളുടെ മുല വലിച്ചുകുടിച്ച് അവളെ കൊന്നു. എൻെറ ശൈശവത്തിൻെറ പൂമൊട്ട് ശരിക്കും വിടരുന്നതിനു മുമ്പായിത്തന്നെ ഞാൻ ഈ ലോകത്തെ രാക്ഷസന്മാരിൽനിന്നു രക്ഷിച്ചു. ഞാൻ ഗോവർധനപർവതത്തെ എൻെറ വിരൽകൊണ്ടു പൊക്കി ഇന്ദ്രൻെറ പ്രശസ്തിക്കു കുറവു വരുത്തി. യമുനയുടെ വക്ഷസ്സിൽ ഒരു മുള്ളായിത്തീർന്ന ഉഗ്രനായ കാളിയനെന്ന സർപ്പത്തെ ഞാൻ അമർത്തി ഗോകുലത്തെ മുഴുവൻ അവൻെറ വിഷജ്വാലയിൽനിന്നു രക്ഷിച്ചു. ഗോകുലത്തിലെ പശുക്കിടാങ്ങളെ ബ്രഹ്മദേവൻ കൊണ്ടുപോയപ്പോൾ, അതേമാതിരിയുള്ള കിടാങ്ങളെ സൃഷ്ടിച്ച് ഞാൻ ബ്രഹ്മാവിനെ ചെണ്ടകൊട്ടിച്ചു. കംസചാണൂരാദികളായ പ്രബല ശത്രുക്കളെ ഞാൻ എൻെറ ശൈശവകാലത്തുതന്നെ നശിപ്പിച്ചു. ഞാനിതൊക്കെ എന്തിനാണ് നിന്നോടു പറയുന്നത്? നീ തന്നെ അതുപോലെയുള്ള പല കാര്യങ്ങളും നേരിൽ കാണുകയും കേൾക്കുകയും ചെയ്തിട്ടില്ലേ? ഞാൻ യാദവകുലത്തിൽ ജനിച്ചു. പാണ്ഡവനായ നീ ചന്ദ്രവംശത്തിൽ ജനിച്ചു. നമ്മുടെ പരസ്പരസ്നേഹത്തിന് ഒരുകാലത്തും ഭംഗം വരുകയില്ല. ഒരു സന്ന്യാസിയുടെ വേഷത്തിൽ നീ എൻെറ സഹോദരി സുഭദ്രയെ തട്ടിക്കൊണ്ടു പോയപ്പോൾ ഞാൻ എന്തെങ്കിലും പ്രതികാരംചെയ്തോ? എന്തുകൊണ്ട്? നീയും ഞാനും രണ്ടു ശരീരമാണെങ്കിലും ഒരേ ആത്മാവ്തന്നെയാണ്. ഋഷികളിൽ പ്രമുഖനായ വ്യാസൻ ഞാനാണ്. ബുദ്ധിമാന്മാരിൽ ഏററവും ധീരനായ ശുക്രാചാര്യനും ഞാനാണ്.

ദണ്ഡോ ദമയതാമസ്മി
നീതിരസ്മി ജിഗീഷതാം
മൗനം ചൈവാസ്മി ഗുഹ്യാനാം
ജ്ഞാനം ജ്ഞാനവതാമഹം. 38

*ഭരണാധിപന്മാരുടെ ശാസനാശക്തി ഞാനാണ്. വിജയം കൊതിക്കുന്നവരുടെ ധർമ്മബോധം ഞാനാണ്. രഹസ്യങ്ങൾക്കു മൗനംതന്നെയാണ് ഞാൻ. ജ്ഞാനികളുടെ ജ്ഞാനവും ഞാൻതന്നെയാകുന്നു.*

ഉറുമ്പുമുതൽ ബ്രഹ്മദേവൻവരെ എല്ലാവരേയും ശാസിച്ചു നന്നാക്കുന്ന, ദണ്ഡകന്റെ കൈയിൽ കാണുന്ന നിഷ്ഠുരമായ ചെങ്കോൽ ഞാനാണ്. നന്മതിന്മകളെ വിവേചിക്കുകയും കർത്ത വ്യത്തേയും അറിവിനേയും കൂട്ടുപിടിക്കുകയും ചെയ്യുന്ന എല്ലാ ശാസ്ത്രങ്ങളിലേയും സദാചാരപരതത്ത്വം ഞാനാകുന്നു. ഏററവും ഉന്നതമായ ഗൂഢതത്ത്വങ്ങളിൽ ഞാൻ നിശ്ശബ്ദതയാണ്. മൗനംപാലിക്കുന്ന എന്റെ മുന്നിൽ ബ്രഹ്മാവുപോലും നിരക്ഷര കുക്ഷിയായിത്തീരുന്നു. വിജ്ഞന്മാരിൽ കാണുന്ന വിജ്ഞത്വം ഞാനാണെന്നറിയുക. ഇത്രയുമൊക്കെ മതി. എന്റെ വിഭൂതികളെപ്പററി എത്രപറഞ്ഞാലും അവസാനിക്കുകയില്ല.

യച്ചാപി സർവ്വഭൂതാനാം
ബീജം തദഹമർജ്ജുന
ന തദസ്തി വിനാ യത് സ്യാ-
ന്മയാ ഭൂതം ചരാചരം. 39

നാന്തോഽസ്തി മമ ദിവ്യാനാം
വിഭൂതീനാം പരന്തപ
ഏഷതൂദ്ദേശതഃ പ്രോക്തോ
വിഭൂതേർവ്വിസ്തരോ മയാ. 40

*അല്ലയോ അർജ്ജുന, സർവ്വബീജങ്ങൾക്കും ബീജം യാതൊന്നോ അതു ഞാനാണ്. ചരമോ അചരമോ ആയ ഒന്നുംതന്നെ എന്നെക്കൂടാതെ ഇല്ലേയില്ല. എന്റെ ദിവ്യങ്ങളായ വിഭൂതികൾക്ക് അവസാനമില്ല. ഇപ്പോൾ പറയപ്പെട്ട വിഭൂതികളുടെ ഈ വിവരണം വെറും സംക്ഷേപരൂപ ത്തിലുള്ളതാണ്.*

അല്ലയോ അർജ്ജുന, മഴത്തുള്ളികളേയോ ഭൂമിയിലെ പുൽക്കൊടികളേയോ ആർക്കെങ്കിലും എണ്ണാൻ കഴിയുമോ? ആഴിയിലുണ്ടാകുന്ന അലകളെ ആർക്കും എണ്ണിത്തിട്ടപ്പെടുത്താൻ കഴിയാത്തതുപോലെ എന്റെ സ്വഭാവാനുരൂപമായ സവിശേഷതകളെ ആർക്കും നിർണ്ണയിക്കാൻ കഴിയുന്നതല്ല. എന്നിട്ടും ഞാനുൾ

ക്കൊള്ളുന്ന പ്രധാനപ്പെട്ട എഴുപത്തിയഞ്ച് വ്യത്യസ്തമായ വിഭൂതികളെപ്പററി നിനക്കു വിശദീകരിച്ചു തന്നു. എന്നാൽ ഏതുദ്ദേശത്തോടെയാണോ നീ എന്നോടു ചോദിച്ചത്, ആ ഉദ്ദേശം സഫലമായെന്നു തോന്നുന്നില്ല. എൻെറ മററു പ്രകടിതരൂപങ്ങളുടെ വ്യാപ്തി അന്തമില്ലാത്തതാകുന്നു. അതിൽ എത്രയെണ്ണത്തെപ്പററി എനിക്കു പറയാൻ കഴിയും? ആകയാൽ ഏററവും അവഗാഹമായ എൻെറ അന്തരംഗം എന്തെന്ന് ഞാൻ നിന്നോടു പറയാം. എല്ലാ ജീവജാലങ്ങളും അങ്കുരിച്ച ആദ്യത്തെ രേതസ്സാണു ഞാൻ. അതുകൊണ്ട് ഈ പ്രപഞ്ചംമുഴുവനും ഞാനാണെന്നു മനസ്സിലാക്കി ഒന്നിനേയും വലുതെന്നോ ചെറുതെന്നോ ഉയർന്നതെന്നോ താഴ്ന്നതെന്നോ കരുതാതിരിക്കുകയാണു വേണ്ടത്. എന്നാൽ ഇതിനെല്ലാമുപരിയായി എൻെറ പ്രകടിതരൂപത്തെ അംഗീകരിക്കാൻ കഴിയുന്ന എൻെറ സാർവലൗകികമായ ഒരു വിശിഷ്ടലക്ഷണ ത്തെപ്പററി ഞാൻ പറയാം.

യദ്യദ്വിഭൂതിമത് സത്ത്വം
ശ്രീമദൂർജ്ജിതമേവ വാ
തത്തദേവാവഗച്ഛ ത്വം
മമ തേജോഽംശസംഭവം 41

*മഹിമയുള്ളതോ ഐശ്വര്യമുള്ളതോ ഉത്സാഹാധിക്യമുള്ളതോ ആയി ഏതേതു ഭാവമുണ്ടോ അതെല്ലാം എൻെറ തേജസ്സിൻെറ അംശപ്രകടനമാക്കുന്നവയാണെന്നു നീ വ്യക്തമായി ധരിച്ചോളൂ.*

അല്ലയോ ധനഞ്ജയ, ഐശ്വര്യവും മാഹാത്മ്യവും ഒത്തൊരുമിച്ച്, ദീനാനുകമ്പയുള്ള ഒരുവനിൽ പ്രകടിതമായി കണ്ടാൽ അവൻ എൻെറ പ്രകടിതരൂപത്തിൽ പെടുന്നവനാണെന്നറിഞ്ഞാലും.

അഥവാ ബഹുനൈതേന
കിം ജ്ഞാതേന തവാർജ്ജുന
വിഷ്ടഭ്യാഹമിദം കൃത്സ്ന-
മേകാംശേന സ്ഥിതോ ജഗത്. 42

*അർജ്ജുനാ, അല്ലെങ്കിൽ ഇങ്ങനെ ഒരുപാടറിഞ്ഞതുകൊണ്ട് നിനക്കെന്തു പ്രയോജനം? ഞാൻ എൻെറ ഒരംശംകൊണ്ടുമാത്രം ഈ ജഗത്ത് മുഴുവൻ താങ്ങിക്കൊണ്ട് സ്ഥിതിചെയ്യുന്നു.*

സൂര്യഗോളം ആകാശത്തിൽ നിലകൊള്ളുന്നു. എങ്കിലും സൂര്യ പ്രകാശം പ്രപഞ്ചത്തെയൊട്ടാകെ നിറയ്ക്കുന്നു. അതുപോലെ ലോകം മുഴുവൻ അനുസരിക്കപ്പെടുന്ന ആജ്ഞാകാരൻ ഏകനോ അനാഥനോ അല്ല. മററുള്ളവരുടെ ആഗ്രഹങ്ങൾ സാധിച്ചുകൊടുക്കുന്നതിന് കാമധേനുവിന് എന്തെങ്കിലും സാമഗ്രികൾ സംഭരിക്കേണ്ടതുണ്ടോ?

വേണ്ട. ആർക്കും ആവശ്യമുള്ളത് അവൾ അപ്പോൾതന്നെ നൽകുന്നു. അതുപോലെ എൻെറ എല്ലാ വിഭൂതികളിലും ഭൂരിതരമായ പ്രാഭവം ഉൾക്കൊള്ളുന്നു. എൻെറ വിഭൂതിയെ അംഗീകരിക്കാവുന്ന ഒരു വിശേഷസ്വഭാവമാണിതെന്ന് അറിയുക. എൻെറ അവതാരങ്ങളെ ലോകംമുഴുവനും സാഷ്ടാംഗം പ്രണമിക്കുകയും അവയുടെ ആജ്ഞ അനുസരിക്കുകയും ചെയ്യുന്നു. എന്നാൽ ഈ പ്രപഞ്ചം മുഴുവനും ഞാനായതുകൊണ്ട് എൻെറ വിഭൂതികളെ ഉയർന്നതെന്നും താഴ്ന്നതെന്നും തരംതിരിക്കുന്നത് പരമാബദ്ധമാണ്. നിൻെറ ബുദ്ധിയെ കലുഷിതമാക്കി, എൻെറ വിഭൂതികളെ സാധാരണവും അസാധാരണ വുമെന്ന് സങ്കല്പിച്ച് തരംതിരിക്കുന്നത് എന്തിനാണ്? ശുദ്ധീകരി ച്ചെടുത്ത വെണ്ണയെ ആരെങ്കിലും വീണ്ടും കടയുമോ? അമൃത് തിളപ്പിച്ച് ആവിയാക്കിക്കളയുമോ? വായുവിന് ഇടതും വലതുമുണ്ടോ? സൂര്യൻെറ മുൻഭാഗവും പിൻഭാഗവും കണ്ടുപിടിക്കാൻ ശ്രമിക്കുന്നവൻ അന്ധനാ വുകയേ ഉള്ളൂ. എൻെറ വിഭൂതികൾ വലുതെന്നും ചെറുതെന്നും തരംതിരിക്കപ്പെടേണ്ടവയല്ല. എനിക്ക് അസംഖ്യം വിഭൂതികളുണ്ട്. അതെല്ലാം എണ്ണിത്തിട്ടപ്പെടുത്തിയിട്ട് നിനക്കെന്തു വേണം? അതുകൊണ്ട് സുഭദ്രാകാന്തനായ അല്ലയോ അർജ്ജുന, എൻെറ വിഭൂതികളെക്കുറിച്ച് അറിയാനുള്ള നിൻെറ ശ്രമം നിർത്തിയിട്ട് എന്നെപ്പററി അറിയാൻ ശ്രമിക്കൂ. ഈ ജഗത്ത് മുഴുവൻ എൻെറ ദിവ്യത്വത്തിൻെറ ഒരംശംമാത്രം കൊണ്ടു നിറഞ്ഞിരിക്കുന്നു. ആകയാൽ എല്ലാ ഭേദവിചാരങ്ങളേയും ഉപേക്ഷിച്ച് എന്നെത്തന്നെ ഏകാഗ്രമായി ഉപാസിക്കുക.

വിജ്ഞാനാരാമത്തിൻെറ വസന്തവും സ്ഥിതപ്രജ്ഞന്മാരുടെ സന്തതമിത്രവുമായ ഭഗവാൻ ഇപ്രകാരം പ്രസ്താവിച്ചപ്പോൾ അർജ്ജുനൻ പറഞ്ഞു:

ഭഗവാനേ, അങ്ങ് വിവേകരഹിതമായിട്ടാണ് ഇതൊക്കെപ്പറഞ്ഞ തെന്ന് തോന്നിപ്പോകുന്നു. ഭിന്നഭാവങ്ങളെല്ലാം അവസാനിപ്പിക്കണ മെന്ന് അങ്ങ് ഉപദേശിക്കുന്നു. അംശുമാൻ ഉദിക്കുമ്പോൾ അന്ധ കാരത്തെ അടിച്ചോടിക്കണമെന്ന് അദ്ദേഹം ഈ ലോകത്തോടു പറയാറുണ്ടോ? എന്നാൽ അങ്ങയുടെ ഉപദേശം വിവേകരഹിത മാണെന്നു ഞാൻ പറയുന്നത് അവിവേകമായിരിക്കും. ഒരുവൻ അങ്ങയുടെ നാമം ഉച്ചരിക്കുകയോ ശ്രവിക്കുകയോ ചെയ്യുന്ന മാത്രയിൽ തന്നെ അവൻെറ ഭിന്നഭാവം ഇല്ലാതാകുന്നു. ഇപ്പോൾ എൻെറ ഭാഗ്യാതിരേകംകൊണ്ട് അങ്ങയെ എനിക്കു കൈവരിക്കാൻ കഴിഞ്ഞു. അപ്പോൾ ഭിന്നഭാവം എങ്ങനെയാണ് എന്നിൽ നിലനിൽക്കുക. സോമ ബിംബത്തിൻെറ വലയത്തിലെത്തുന്ന ഒരുവന് ചൂട് അനുഭവപ്പെടുമോ? അങ്ങയുടെ മാഹാത്മ്യത്തിന് ഊനം തട്ടാതെതന്നെ ഞാൻ പറയട്ടെ, അങ്ങ് കരുതലില്ലാതെയാണ് സംസാരിക്കുന്നത്.

ഇതുകേട്ടപ്പോൾ ഭഗവാൻ ആനന്ദംകൊണ്ട് മതിമറന്ന് അർജ്ജുനനെ ആശ്ലേഷിച്ചു.

അദ്ദേഹം പറഞ്ഞു: എൻെറ വിഭൂതികളുടെ ഏകത്വം നിൻെറ ഹൃദയത്തിൽ ശരിയായി പതിഞ്ഞുവോ എന്നറിയാനാണ് ഞാൻ ഇപ്രകാരം പറഞ്ഞത്. എൻെറ വിവിധ വിഭൂതികളെപ്പററി നിനക്കു

വേണ്ടവിധത്തിലുള്ള ധാരണ ഉണ്ടായിക്കഴിഞ്ഞുവെന്ന് എനിക്കു ബോധ്യമായിരിക്കുന്നു.

അർജ്ജുനൻ പ്രതിവചിച്ചു: എനിക്ക് മനസ്സിലായോ ഇല്ലയോ എന്നു തീരുമാനിക്കേണ്ടത് അങ്ങാണ്. എന്നെ സംബന്ധിച്ചിടത്തോളം ഈ ജഗത്തിലെങ്ങും അങ്ങയുടെ ദിവ്യമായ സാന്നിധ്യം നിറഞ്ഞുനിൽക്കുന്നതായി എനിക്കു ബോധ്യപ്പെട്ടിരിക്കുന്നു.

അല്ലയോ രാജാവേ, ഇപ്രകാരം ബ്രഹ്മാനുഭൂതിയുടെ അനുഭവത്തിന് അർജ്ജുനൻ അർഹനായിക്കഴിഞ്ഞു.

സഞ്ജയൻ ധൃതരാഷ്ട്രനോടു പറഞ്ഞു.

ധൃതരാഷ്ട്രൻ ഇതെല്ലാം നിശ്ശബ്ദമായി കേട്ടുകൊണ്ടിരുന്നതേയുള്ളു. അദ്ദേഹത്തിന്റെ മൗനം സഞ്ജയനെ ഖിന്നനാക്കി.

സഞ്ജയൻ സ്വയം പറഞ്ഞു: ഭാഗ്യം കൈവന്നിട്ടും അദ്ദേഹം അസന്തുഷ്ടനായിരിക്കുന്നതിൽ എനിക്ക് അത്ഭുതം തോന്നുന്നില്ല. ഇദ്ദേഹത്തിന് ഉറച്ച ബുദ്ധിയുണ്ടെന്നായിരുന്നു ഞാൻ ധരിച്ചിരുന്നത്. എന്നാൽ അങ്ങനെയല്ല. ബാഹ്യമായി അന്ധനായിരിക്കുന്നതുപോലെ തന്നെ ഇദ്ദേഹം ആന്തരികമായും അന്ധനാണ്.

അർജ്ജുനൻ അവനു കൈവന്ന ഭാഗ്യം തികച്ചും അനുഭവിക്കാൻ തീരുമാനിച്ചു. അവന്റെ മനസ്സിൽ അദമ്യമായ മറെറാരു ആഗ്രഹം അങ്കുരിച്ചു.

അർജ്ജുനൻ ഭഗവാനോടു പറഞ്ഞു:

ഭഗവൻ, ഈ പ്രപഞ്ചംമുഴുവനും അങ്ങാണെന്ന് എനിക്കു ബോധ്യമായിരിക്കുന്നു. എന്നാൽ അത് എന്റെ കണ്ണുകൾകൊണ്ടു തന്നെ കാണാൻ എനിക്ക് ആഗ്രഹമുണ്ട്.

അർജ്ജുനൻ ഭാഗ്യദേവതയുടെ കണ്ണിലുണ്ണിയായതുകൊണ്ട് ഭഗവാന്റെ വിശ്വരൂപം ദർശിക്കുന്നതിന് അവനാശിക്കാം. ശ്രോതാക്കളേ, അവൻ കല്പതരുവിന്റെ ഒരു ശാഖയാണ്. അതൊരിക്കലും നിഷ്ഫലമായി പുഷ്പിക്കുകയില്ല. അവന്റെ വാക്കുകൾ വ്യർത്ഥമാവുകയുമില്ല. അവന്റെ ആഗ്രഹങ്ങൾ ഭഗവാൻ നിറവേററിക്കൊടുക്കും.

അടുത്ത അദ്ധ്യായത്തിൽ, അർജ്ജുനൻ ഭഗവാനോടു ചെയ്ത അപേക്ഷയെപ്പററി നിവൃത്തിനാഥിന്റെ ശിഷ്യനായ ജ്ഞാനദേവൻ നിങ്ങളെ വിവരിച്ചുകേൾപ്പിക്കും.

ഓം തത് സത്
ഇതി ശ്രീമദ് ഭഗവദ്ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുനസംവാദേ
വിഭൂതിയോഗോ നാമ
ദശമോഽദ്ധ്യായഃ

*വിഭൂതിയോഗം എന്ന*
*പത്താം അദ്ധ്യായം കഴിഞ്ഞു.*

## അദ്ധ്യായം പതിനൊന്ന്

# വിശ്വരൂപദർശനയോഗം

ഓം ഗണപതയെ നമഃ അർജ്ജുനന് ഭഗവാൻ കൃഷ്ണന്റെ വിശ്വരൂപദർശനം അനുഭവപ്പെടുന്ന പതിനൊന്നാം അദ്ധ്യായത്തിൽ നവരസങ്ങളിൽപെട്ട രണ്ടു രസങ്ങളാണ് വ്യാപകമായി ഉൾക്കൊണ്ടിരിക്കുന്നത്. അത്ഭുതരസം, ശാന്തരസത്തിന്റെ ഗേഹത്തിൽ മററുള്ള രസങ്ങളുടെ അകമ്പടിയോടെ, അതിഥിയായി എത്തിയിരിക്കുകയാണ്. കല്യാണവേളയിൽ വധൂവരന്മാരുടെ ബന്ധുക്കൾ അണിഞ്ഞൊരുങ്ങി വിവാഹത്തിൽ പങ്കെടുക്കാൻ വരുന്നതുപോലെ, മററ് എല്ലാ രസങ്ങളും ആഡംബരത്തോടെ മറാത്തിഭാഷയാകുന്ന പല്ലക്കിൽ കയറിയാണ് വന്നിരിക്കുന്നത്. ഇവിടെ മഹാവിഷ്ണുവും മഹേശ്വരനും പ്രേമവായ്പോടെ ആശ്ലേഷിച്ചു നിൽക്കുന്നതുപോലെ, ശാന്തവും അത്ഭുതവും രസങ്ങൾ കാഴ്ചക്കാരുടെ കണ്ണുകൾക്ക് പീയൂഷധാര പകർന്നുകൊണ്ടു മുൻപന്തിയിൽ നിൽക്കുന്നു. പൗർണമിനാളിൽ സൂര്യവലയവും ചന്ദ്രവലയവും ഒന്നായിത്തീരുന്നതുപോലെ ഈ രസങ്ങൾ ഐക്യം പ്രാപിച്ചിരിക്കുന്നു. ഗംഗയും യമുനയും സംഗമിച്ച് പ്രയാഗയെന്ന പുണ്യസ്ഥലം ഉണ്ടായതുപോലെ, ഈ രണ്ടു രസങ്ങളും പതിനൊന്നാംഅദ്ധ്യായത്തിൽ യോജിച്ച് ഒരു പുണ്യസംഗമസ്ഥാനം ഉണ്ടായിരിക്കുന്നു. തന്മൂലം ഈ അദ്ധ്യായം ശ്രവിക്കാൻ ഇടയാകുന്നവരൊക്കെ പവിത്രീകരിക്കപ്പെടുന്നു. ഈ രണ്ടു രസങ്ങളെ രണ്ടു നദികളായി പ്രത്യക്ഷത്തിൽ കാണാൻ കഴിയുമെങ്കിലും മൂന്നാമത്തെ നദിയായ സരസ്വതി ഗീതയുടെ രൂപത്തിൽ മറഞ്ഞിരിക്കുന്നു. ഭ്രാതാക്കളെ, ഇപ്രകാരം ഈ അദ്ധ്യായത്തിൽ മൂന്നു പുണ്യനദികളുടേയും സംഗമം ഉണ്ടെന്നറിഞ്ഞാലും. കാതുകളാകുന്ന വാതായനത്തിൽകൂടി ഈ സംഗമസ്ഥാനത്തേക്കു പ്രവേശിക്കാവുന്നതാണ്. സംസ്കൃതഭാഷയുടെ കാഠിന്യമേറിയ സംഗമസ്ഥാനതീരത്ത് മറാത്തിഭാഷയുടെ മൃദുലമായ കൽപടവുകൾ സൃഷ്ടിച്ച് സംഗമത്തിലെ പുണ്യജലത്തിലിറങ്ങി മുങ്ങുന്നതിനുള്ള സൗകര്യം, ധാർമ്മികതയുടെ ഭണ്ഡാഗാരമായ എന്റെ ഗുരു നിവൃത്തിനാഥ് നിവർത്തിച്ചു തന്നിട്ടുണ്ട്. ഭക്തിപുരസ്സരം ഇതിലിറങ്ങി മുങ്ങുന്നവർക്ക് പ്രയാഗയിലെ സ്നാനംകൊണ്ടു ലഭിക്കുന്ന വിഷ്ണുദർശനംപോലെ, വിശ്വരൂപദർശനം നേടി ജീവന്മുക്തരാകാം.

ഇവിടെ നവരസങ്ങളും പൂർണ്ണഭാവത്തിലായിരിക്കുന്നതു

കൊണ്ട് അവ ആനന്ദത്തിന്റെ സാമ്രാജ്യം മനുഷ്യരുടെ കാതുകൾക്കു തുറന്നുകൊടുത്തിരിക്കുന്നു. അത്ഭുതത്തിനും ശാന്തരസത്തിനുമാണ് കൂടുതൽ പ്രാധാന്യമെങ്കിലും എല്ലാ രസങ്ങൾക്കും അർഹമായ സ്ഥാനം നൽകിയിരിക്കുന്നു. ഇവിടെ അല്പമായിട്ടാണെങ്കിലും മോചനത്തിന്റെ വാതിലും തുറന്നിട്ടുണ്ട്. ഈ പതിനൊന്നാം അദ്ധ്യായം ഭഗവാന്റെ വിശ്രമത്താവളമാണ്. ഇവിടെ എത്തിച്ചേർന്ന അർജ്ജുനൻ അതീവ ഭാഗ്യവാനാണ്. എന്തിനാണ്, അർജ്ജുനൻ മാത്രമാണ് ഭാഗ്യവാനെന്നു പറയുന്നത്? ഈ അദ്ധ്യായം ശ്രവിക്കുന്ന എല്ലാവർക്കും ആ ഭാഗ്യം കൈവരുന്നതാണ്. അതുകൊണ്ട് എല്ലാ സജ്ജനങ്ങളും കൂടുതൽ ശ്രദ്ധയോടെ ഇതു കേൾക്കണമെന്ന് ഞാൻ അപേക്ഷിക്കുന്നു.

നിങ്ങളോടു സുപരിചിതനെപ്പോലെ സംസാരിക്കുന്നത് അനുചിതമാണെന്നു നിങ്ങൾക്കു തോന്നിയേക്കാം. എന്നാൽ നിങ്ങൾ എന്നെ നിങ്ങളുടെ ഒരു ശിശുവിനെപ്പോലെ കരുതണം. നാം പഠിപ്പിച്ച ഒരു വാക്ക് തത്ത ശരിക്കു സംസാരിക്കുമ്പോൾ നാം അതിനെ അഭിനന്ദിക്കാറില്ലേ? ഒരു ശിശുവിന്റെ ജല്പനങ്ങളെ അമ്മ പ്രോത്സാഹിപ്പിക്കാറില്ലേ? അതുപോലെ, മഹാജനങ്ങളേ, നിങ്ങളാണ് എന്നെ സംസാരിക്കാൻ പഠിപ്പിച്ചത്. നിങ്ങൾ പഠിപ്പിച്ച കാര്യങ്ങൾ മാത്രമാണ് ഞാൻ പറയുന്നത്. നിശ്ചയമായും നിങ്ങൾ ശ്രദ്ധിക്കണം. ജ്ഞാനത്തിന്റെ മഞ്ജുളമായ വൃക്ഷം എന്നിൽ നട്ടതു നിങ്ങളാണ്. നിങ്ങളുടെ ശ്രദ്ധയാകുന്ന അമൃതജലമൊഴിച്ച് അതിനെ പരിപോഷിപ്പിക്കേണ്ട ചുമതലയും നിങ്ങൾക്കുള്ളതാണ്. അപ്പോൾ അതിന്മേൽ നവരസപുഷ്പങ്ങൾ വിരിയും. അർത്ഥസമ്പുഷ്ടതയുടെ കനികൾ കായ്ക്കും. അങ്ങനെ നിങ്ങളുടെ ശ്രദ്ധയിൽകൂടി ലോകത്തിനാസകലം അഗാധമായ ആനന്ദവും ലഭിക്കും.

ജ്ഞാനദേവന്റെ വാഗ്ധോരണി എല്ലാവരേയും രസിപ്പിച്ചു. അവർ അത്യധികമായ ആഹ്ലാദത്തോടെ വിളിച്ചുപറഞ്ഞു:

നിങ്ങളുടെ പ്രവൃത്തിയെ ഞങ്ങൾ തികച്ചും അഭിനന്ദിക്കുന്നു. ഭഗവാൻ കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞ കാര്യങ്ങൾ ഞങ്ങളോടു പറയുക.

നിവൃത്തിനാഥിന്റെ ശിഷ്യൻ തുടർന്നു പറഞ്ഞു:

സാധാരണക്കാരനായ എന്നെപ്പോലെയുള്ള ഒരുവൻ, കൃഷ്ണഭഗവാൻ അർജ്ജുനനോടു പറഞ്ഞ ഗഹനങ്ങളായ ആശയങ്ങളെപ്പററി എങ്ങനെയാണു പറയുക. എന്നാൽ ആ ആശയങ്ങളെ വാക്കുകളാകുന്ന വസ്ത്രങ്ങളണിയിക്കാനുള്ള പ്രാഭവം നിങ്ങൾ എനിക്കു നൽകി സഹായിച്ചാൽ ഞാൻ അപ്രകാരം ചെയ്യാം. ശ്രീരാമന്റെ സഹായം കൊണ്ടല്ലേ പച്ചിലകളും തിന്ന് കാട്ടിൽ ജീവിച്ചിരുന്ന കുരങ്ങന്മാർ ലങ്കേശ്വരനായ രാവണനെ തോല്പിച്ചത്? ശ്രീകൃഷ്ണന്റെ അനുഗ്രഹംകൊണ്ടല്ലേ അർജ്ജുനൻ ഏകനായി കൗരവരുടെ പതിനൊന്ന് അക്ഷൗഹിണിപ്പടകളെ തകർത്തു തരിപ്പണമാക്കിയത്? അങ്ങനെ സർവ്വശക്തൻ വിചാരിച്ചാൽ സാധാരണക്കാർക്കുപോലും ഈ ലോകത്ത് എന്തുംചെയ്യാൻ കഴിയും. മഹാത്മാക്കളായ നിങ്ങൾ വിചാരി

ച്ചാൽ എന്നെക്കൊണ്ട് ഗീതയുടെ അർത്ഥം വ്യാഖ്യാനിപ്പിക്കാൻ കഴിയും. വൈകുണ്ഠനാഥനായ കൃഷ്ണന്റെ മുഖാരവിന്ദത്തിൽ നിന്നു നിർഗളിച്ചതാണ് ഗീത. വേദങ്ങൾ പുകഴ്ത്തുകയും തേടിനടക്കുകയും ചെയ്യുന്ന സാക്ഷാൽ പരമാത്മാവുതന്നെ ഗീതയിലൂടെ പ്രഭാഷണം നടത്തുമ്പോൾ അതിന്റെ പ്രഭാവം, അഹോ, എത്രമാത്രമാണ്. പരമശിവന്റെ മനസ്സിനുപോലും മങ്ങലേൽപ്പിക്കുവാൻ കഴിയുന്ന ഇതിന്റെ മാഹാത്മ്യം എങ്ങനെയാണ് ഞാൻ പറയുക? ആകയാൽ അങ്ങേയററം ഭയഭക്തിബഹുമാനത്തോടും അതിലേറെ സ്നേഹത്തോടുംകൂടി ഞാൻ അത്യുത്കൃഷ്ടമായ ഗീതയെ വണങ്ങിക്കൊണ്ട് അതിന്റെ സാരം നിങ്ങളോടു പറയാം. ശ്രദ്ധിച്ചു കേൾക്കുക.

ജഗത്ത് മുഴുവനും ഭഗവാൻ കൃഷ്ണനിൽ അടങ്ങിയിരിക്കുകയാണെന്നും അദ്ദേഹം സർവ്വഗനായി ജഗത്തിലൊട്ടാകെ വർത്തിക്കുന്നുവെന്നുമുള്ള ആത്മജ്ഞാനം അർജ്ജുനന് ലഭിച്ചുകഴിഞ്ഞു. അതോടെ വിശ്വംമുഴുവൻ വ്യാപിച്ചുനിൽക്കുന്ന സർവ്വവ്യാപിയായ ജഗദീശ്വരനെ തന്റെ കണ്ണുകൾകൊണ്ടുതന്നെ കാണണമെന്നുള്ള മോഹം അർജ്ജുനന്റെ മനസ്സിൽ അങ്കുരിച്ചു. അർജ്ജുനൻ ചിന്തിച്ചു:

എങ്ങനെയാണ് ഞാൻ ഇത് ഭഗവാനോടു പറയുന്നത്. അദ്ദേഹത്തിന് ഏററവും പ്രിയങ്കരരായിട്ടുള്ളവർപോലും ഇതുവരെ ഇതു ഭഗവാനോട് ആവശ്യപ്പെട്ടിട്ടില്ല. യഥാർത്ഥത്തിൽ ഞാൻ ഭഗവാനെ അകമഴിഞ്ഞു സ്നേഹിക്കുന്നു. എന്നാൽ അദ്ദേഹത്തിന്റെ അമ്മയേക്കാൾ കൂടുതൽ സ്നേഹം എനിക്കാണെന്നു പറഞ്ഞാൽ ശരിയായിരിക്കുമോ? അവർപോലും അദ്ദേഹത്തോട് ഈ ദർശനം ആവശ്യപ്പെട്ടിട്ടില്ല. ഞാൻ എന്റെ നാഥനെ എത്രമാത്രം സേവിക്കുന്നുണ്ടെങ്കിലും എന്റെ സേവനം ഗരുഡന്റെ സേവനത്തിനൊപ്പമെത്തുമോ? എന്നിട്ടും ഗരുഡൻ ഈ ദർശനത്തെപ്പററി അദ്ദേഹത്തോട് ഒരു വാക്ക് പറയാൻപോലും ധൈര്യപ്പെട്ടിട്ടില്ല. ഭക്തോത്തമന്മാരായ സനകാദി മുനികളേക്കാൾ സാമീപ്യം എനിക്ക് അദ്ദേഹത്തിനോടുണ്ടോ? അവരുടെയാരുടെയും ഭാവനയിൽ വിശ്വരൂപദർശനത്തെപ്പറ്റിയുള്ള ചിന്ത എത്താതിരുന്നത് എന്തുകൊണ്ടാണ്? കൃഷ്ണനിൽ അനുരക്തരായിരുന്ന ഗോകുലത്തിലെ ഗോപികമാരോടും ഗോപാലന്മാരോടും ഉണ്ടായിരുന്നതിനേക്കാൾ കൂടുതൽ പ്രേമവായ്പ് ഭഗവാന് എന്നോടുണ്ടാകുമോ? അവരെയെല്ലാം തന്റെ ബാലലീലകൾ കാട്ടി വിസ്മയിപ്പിക്കുക മാത്രമല്ലെ അദ്ദേഹം ചെയ്തുള്ളു? അംബരീഷരാജാവിനുവേണ്ടി പത്തുപ്രാവശ്യം അമ്മയുടെ ഗർഭപാത്രത്തിൽ കിടക്കാൻ തയ്യാറായിട്ടും തന്റെ വിശ്വരൂപം വെളിവാക്കിക്കാട്ടാൻ ഭഗവാൻ കൂട്ടാക്കിയിട്ടില്ല. അപ്രകാരമുള്ള ഭഗവാന്റെ അത്യന്തം ഗുഹ്യമായ വിശ്വരൂപം തനിക്കു ലഭ്യമാക്കിത്തരണമെന്ന് എങ്ങനെയാണ് പൊടുന്നനെ അദ്ദേഹത്തോടു പറയുന്നത്? എന്നാൽ ആ വിശ്വരൂപം കാണാതെ എന്റെ ഹൃദയത്തിന് ആനന്ദം ലഭിക്കുകയില്ല. ജീവിതംതന്നെ അസഹ്യമായിത്തീരും. അതുകൊണ്ട് കരുതലോടെ ഞാൻ അത് ആവശ്യപ്പെടും. അദ്ദേഹത്തിന്റെ ഇച്ഛപോലെ നടക്കട്ടെ.

അർജ്ജുനൻ തന്മയത്വത്തോടെ അവൻെറ ആഗ്രഹം സരസമായി ഭഗവാൻെറ മുമ്പിൽ അവതരിപ്പിച്ചു. അർജ്ജുനൻെറ ചാതുര്യമേറിയ വാക്കുകൾ ഭഗവാൻെറ ഹൃദയത്തെ പൂർണമായി വശീകരിച്ചു. അദ്ദേഹം തൻെറ വിശ്വരൂപം അർജ്ജുനന് വെളിവാക്കിക്കൊടുത്തു. തൻെറ കിടാവിനെ കാണുമ്പോൾത്തന്നെ പശു സ്നേഹംചുരത്തും. അതു തൻെറ മുല കുടിക്കുമ്പോൾ ഇഷ്ടംപോലെ പാലും ചുരത്തിക്കൊടുക്കും. പാണ്ഡവരെ രക്ഷിക്കാൻ കാനനത്തിൽ പാഞ്ഞെത്തിയവനല്ലേ കാർവർണനൻ? അർജ്ജുനൻെറ ആഗ്രഹം എങ്ങനെ അദ്ദേഹത്തിനു നിരാകരിക്കാൻ കഴിയും? യഥാർത്ഥത്തിൽ അച്യുതൻ പ്രേമസ്വരൂപനാണ്. അൻപിൻെറ അവതാരമാണ്. അർജ്ജുനൻെറ അൻപ് അംബുജാക്ഷൻെറ അൻപിനെ ഉത്തേജിപ്പിച്ചു. ഇപ്രകാരമുള്ള രണ്ടു ഹൃദയങ്ങൾ സംയോജിക്കുമ്പോൾ അവിടെ ഭിന്നഭാവം എങ്ങനെ നിലനിൽക്കും? ഭഗവാൻ അർജ്ജുനനു നൽകിയ വിശ്വരൂപദർശനത്തെപ്പറ്റി ഞാൻ പറയാം. ശ്രദ്ധിച്ചു കേൾക്കുക.

*അർജ്ജുന ഉവാച:*

മദനുഗ്രഹായ പരമം
ഗുഹ്യമദ്ധ്യാത്മസംജ്ഞിതം
യത്ത്വയോക്തം വചസ്തേന
മോഹോഽയം വിഗതോ മമ. 1

*എന്നെ അനുഗ്രഹിക്കാനായി പരമരഹസ്യമായ ആത്മതത്ത്വത്തെക്കുറിച്ച് അങ്ങ് നൽകിയ ഉപദേശത്താൽ എൻെറ മമതാമോഹം നഷ്ടമായിത്തീർന്നിരിക്കുന്നു.*

അർജ്ജുനൻ പറഞ്ഞു: അല്ലയോ കരുണാമയനായ ഭഗവാനേ, വാക്കുകൾക്കു വിശദീകരിക്കാൻ കഴിയാത്ത പരമസത്യത്തെ അങ്ങ് എനിക്കു വെളിവാക്കിത്തന്നു. പഞ്ചഭൂതങ്ങൾ ബ്രഹ്മത്തിൽ അലിഞ്ഞുചേരുകയും ആത്മാവിൻെറയും പ്രകൃതിയുടെയും യാതൊരു ലാഞ്ഛനംപോലുമില്ലാതെ അങ്ങയിൽ ലയിക്കുകയും ചെയ്തു കഴിയുമ്പോൾ അങ്ങ് മാത്രം അവശേഷിക്കുന്നു. ഈ രഹസ്യം ഒരു ലുബ്ധനെപ്പോലെ അങ്ങയുടെ ഹൃദയത്തിൽ ഇത്രയും നാൾ അങ്ങ് ഒളിച്ചു സൂക്ഷിച്ചു. വേദങ്ങൾക്കുപോലും പങ്കിട്ടുകൊടുത്തിട്ടില്ലാത്ത അങ്ങയുടെ അന്തരംഗരഹസ്യം അങ്ങ് എനിക്കു പ്രകടമാക്കിത്തന്നിരിക്കുന്നു. നിമിഷനേരംകൊണ്ട് ആത്മജ്ഞാനത്തെപ്പറ്റിയുള്ള അറിവ് അങ്ങ് എനിക്കു പ്രദാനംചെയ്തു. ഇതിനുവേണ്ടിയല്ലേ പരമശിവൻപോലും സർവ്വസൗഭാഗ്യങ്ങളും സംത്യജിച്ച് കൊടും തപസ്വിയായിത്തീർന്നത്? അങ്ങയെ കൈവരിച്ചശേഷം അങ്ങയിൽ നിന്നും ഞാൻ ഭിന്നനാണെന്നു സങ്കല്പിച്ച് ഇപ്രകാരം സംസാരിക്കാൻ കഴിയുന്നത് എങ്ങനെയാണ്? അജ്ഞതയുടേയും മതിഭ്രമത്തിൻേറയും വെള്ളപ്പൊക്കത്തിൽ മുങ്ങിമയങ്ങിക്കിടന്ന എന്നെ അങ്ങ്

അതിൽനിന്നും മോചിപ്പിച്ചു. ഈ വിശ്വത്തിൽ എനിക്ക് അങ്ങല്ലാതെ മററാരുമില്ല. എന്നിട്ടും ഞാൻ അങ്ങയെ പ്രത്യേകമായി കാണുകയും സംസാരിക്കാൻ ഒരുമ്പെടുകയും ചെയ്യുന്നത് ദൗർഭാഗ്യകരമല്ലെ? എൻെറ വ്യക്തിത്വത്തിൽ അഹങ്കാരം മുററിനിന്നതുകൊണ്ട് ഞാൻ കീർത്തിമാനായ കിരീടിയാണെന്നും കൗരവർ എൻെറ ബന്ധുക്കളാണെന്നും വിചാരിച്ചു. അതിനുപരിയായി കൗരവരെ കൊല്ലുന്നത് പാപമാണെന്ന ദുഃസ്വപ്നത്തിൽ ആണ്ടിരുന്നു. അപ്പോഴാണ് അങ്ങ് അതിൽനിന്ന് എന്നെ ഉണർത്തിയത്. ഞാൻ ഗന്ധർവലോകത്തുനിന്ന് ദാഹജലം തേടി മരീചികയുടെ പിന്നാലെ ഓടുകയായിരുന്നു. വെറും പഴന്തുണികൊണ്ടുണ്ടാക്കിയ പാമ്പിൻെറ കടിയേററ് എൻെറ ശരീരമാകെ വിഷംവ്യാപിച്ചു പുളയുന്നതായി എനിക്കുതോന്നി. മതിഭ്രാന്തുകൊണ്ട് മരിക്കാൻ തുടങ്ങിയ ഒരാത്മാവിനെ ആത്മനാശത്തിൽനിന്ന് അങ്ങ് രക്ഷിച്ചു.

സ്വന്തം മുഖത്തിൻെറ പ്രതിച്ഛായ പൊട്ടക്കിണററിൽ കണ്ട സിംഹം അലറിക്കൊണ്ട് അതിൻെറ നേരെ എടുത്തുചാടിയ തരത്തിലുള്ള വിഡ്ഢിത്തമായിരുന്നു എൻേറത്. സപ്തസാഗരങ്ങളും ഭൂമിയെ വിഴുങ്ങിയാലും ആകാശംതന്നെ ഇടിഞ്ഞുവീണാലും ഞാൻ എൻെറ സ്വജനങ്ങളുമായി യുദ്ധം ചെയ്യുകയില്ലെന്ന് തീരുമാനിച്ചു. അനിയന്ത്രിതമായ അഹന്തകൊണ്ട് പിടിവാശിയുടെ പടുകുഴിയിലേക്ക് ഞാൻ തലകുത്തനെ പതിക്കുകയായിരുന്നു. ഈ അവസരത്തിൽ അങ്ങ് എൻെറ അടുത്തുണ്ടായിരുന്നത് എത്ര നന്നായി! മററാർക്കാണ് എന്നെ രക്ഷപ്പെടുത്താൻ കഴിയുക! ഒന്നുമല്ലാത്ത ഞാൻ എല്ലാം തികഞ്ഞവനാണെന്നു കരുതി. ഇല്ലാത്ത ബന്ധുക്കളെ ഉള്ളവരായി കണ്ടു. ഈ ഭ്രാന്തിൽനിന്നെല്ലാം മോചനം നൽകിയത് അങ്ങാണ്. അരക്കില്ലത്തിൽ കിടന്ന് എരിഞ്ഞു ചാകാൻപോയ സമയം അങ്ങ് ഞങ്ങളെ രക്ഷിച്ചില്ലെ? അത് ശരീരത്തിൻെറ രക്ഷ മാത്രമായിരുന്നു. ഇപ്പോഴാകട്ടെ ആത്മനാശത്തിൽനിന്നാണ് അങ്ങ് രക്ഷിച്ചിരിക്കുന്നത്. ഹിരണ്യാക്ഷൻ ഭൂമിയെ അപഹരിച്ച് തൻെറ കക്ഷത്തിലൊതുക്കി സമുദ്രത്തിൻെറ അടിയിൽ ഒളിപ്പിച്ചതുപോലെ, വഴിപിഴച്ച എൻെറ മർക്കടമുഷ്ടി എൻെറ ബുദ്ധിയെ അപഹരിച്ച് അജ്ഞതയുടെ അഗാധഗർത്തത്തിൽ തള്ളിയിട്ടു. അങ്ങയുടെ പ്രഭാവംകൊണ്ടാണ് എൻെറ ബുദ്ധി എനിക്കു തിരികെ ലഭിച്ചത്. അങ്ങേയ്ക്ക് എന്നോടുള്ള കാരുണ്യാതിരേകം നിസ്സീമമാണ്. അത് വർണ്ണനാതീതമാണ്. അങ്ങ് എൻെറ ജീവനെ രക്ഷിച്ചുവെന്നു മാത്രമെ എനിക്കു പറയാനാവൂ. അങ്ങ് എനിക്കുവേണ്ടി ക്ലേശിച്ചത് നിഷ്ഫലമായില്ല. എൻെറ അജ്ഞാനത്തെ നശിപ്പിക്കുന്നതിന് അങ്ങേയ്ക്ക് സാധിച്ചു. ആനന്ദരസരസ്സിൽ വിരിഞ്ഞുനിൽക്കുന്ന അരവിന്ദത്തെപ്പോലെയുള്ള ലോചനങ്ങളിൽനിന്നു ലഭിക്കുന്ന ചേതോഹരമായ കടാക്ഷം ആരെയാണ് മതിമോഹത്തിൽനിന്നു മുക്തരാക്കാത്തത്? പ്രഭോ, ഞാൻ പൂർണ്ണമായും അങ്ങയുടെ കാരുണ്യവലയത്തിലായിരിക്കുന്നു. ഞാൻ ബ്രഹ്മാനന്ദം അനുഭവിക്കുന്നു. എൻെറ മോഹങ്ങളെല്ലാം അകന്നു

പോയതിൽ ആശ്ചര്യമുണ്ടോ? അങ്ങയുടെ തൃപ്പാദസ്പർശനം എൻെറ അജ്ഞതയെ ദൂരീകരിച്ചിരിക്കുന്നു.

ഭവാപ്യയൗ ഹി ഭൂതാനാം
ശ്രുതൗ വിസ്തരശോ മയാ
ത്വത്തഃ കമലപത്രാക്ഷ!
മാഹാത്മ്യമപി ചാവ്യയം 2

*അല്ലയോ കമലദളലോചന! അങ്ങയിൽനിന്നും പ്രപഞ്ചഘടകങ്ങളുടെ ഉൽപ്പത്തിയും ലയവും വിശദമായി ഞാൻ കേട്ടു. ഒരിക്കലും ഒരു കോട്ടവും തട്ടാത്ത അങ്ങയുടെ മാഹാത്മ്യവും ഞാൻ കേട്ടു.*

കോടിസൂര്യപ്രഭവിതറുന്ന സരസീരുഹാക്ഷാ, പരംപൊരുളേ, ഞാൻ അങ്ങയിൽനിന്ന് എല്ലാം കേട്ടു കഴിഞ്ഞിരിക്കുന്നു. സൃഷ്ടി പ്രളയങ്ങളെക്കുറിച്ചു കേട്ടു. എല്ലാ പ്രപഞ്ചഘടകങ്ങളെയും സൃഷ്ടിക്കുകയും അവയെ തന്നിൽതന്നെ ലയിപ്പിക്കുകയും ചെയ്യുന്ന പ്രകൃതിയുടെ സ്വഭാവം അങ്ങ് എനിക്കു വെളിവാക്കിത്തന്നു. അങ്ങയുടെ അഗാധമായ മാഹാത്മ്യത്തിൻെറ മേലങ്കി ധരിച്ച് വേദങ്ങൾ അവയുടെ ഗാത്രത്തെ മനോജ്ഞമാക്കുന്നു. അങ്ങയുടെ സ്വരൂപത്തേയും സാമർത്ഥ്യത്തേയും ആശ്രയിക്കുന്നതുകൊണ്ട് വേദങ്ങൾ ധർമ്മതത്ത്വശാസ്ത്രങ്ങളുടെ രത്നങ്ങളടങ്ങിയ അമോഘമായ ഭണ്ഡാരമായിത്തീർന്നിരിക്കുന്നു. എല്ലാ ആദ്ധ്യാത്മിക മാർഗങ്ങളുടേയും ഏകലക്ഷ്യം അങ്ങയുടെ അപാരമായ മാഹാത്മ്യത്തെ മനസ്സിലാക്കി, ആത്മസാക്ഷാത്ക്കാരം നേടുകയാണെന്നുള്ള വസ്തുത ഞാൻ മനസ്സിലാക്കിക്കഴിഞ്ഞിരിക്കുന്നു.

അല്ലയോ ദേവ! ആകാശത്തുനിന്ന് കാർമേഘങ്ങൾ ഒഴിഞ്ഞുമാറുമ്പോൾ സൂര്യൻ തെളിയുന്നു. പൊയ്കയിലെ പായൽ തൂത്തുമാറ്റുമ്പോൾ അതിനടിയിലുള്ള ജലം ദൃശ്യമാകുന്നു. ചന്ദനമരത്തെ ചുററിയിരിക്കുന്ന സർപ്പത്തിൻെറ ചുരുളഴിയുമ്പോൾ ചന്ദനമരത്തെ സ്പർശിക്കാൻ കഴിയുന്നു. നിധികാക്കുന്ന ഭൂതത്തെ ആകർഷിച്ച് അകററിക്കഴിയുമ്പോൾ ഭൂമിയ്ക്കടിയിലുള്ള നിധി കുഴിച്ചെടുക്കാൻ സാധിക്കുന്നു. അപ്രകാരം എൻെറ അജ്ഞാനത്തെ മൂടിയിരുന്ന പ്രകൃതിയുടെ മായാവൈഭവത്തെ നീക്കിക്കളഞ്ഞ് അങ്ങ് എന്നെ ബ്രഹ്മവുമായി താദാത്മ്യം പ്രാപിപ്പിച്ചിരിക്കുന്നു. എന്നു മാത്രമല്ല, ഇത് അങ്ങയുടെ വർദ്ധിതമായ ശക്തിയെപ്പറ്റി എന്നെ കൂടുതൽ ബോധവാനാക്കിയിരിക്കുന്നു.

അതേസമയം ഉത്ക്കടമായ ഒരഭിനിവേശം എന്നിൽ കടന്നു കൂടിയിരിക്കുന്നു. എൻെറ ആഗ്രഹം അങ്ങയോടു ചോദിക്കാൻ ഞാൻ ലജ്ജിക്കുകയാണെങ്കിൽ പിന്നെ ആരോടാണ് ചോദിക്കുക? ഈ ലോകത്ത് അങ്ങല്ലാതെ മററാരാണ് ഞങ്ങൾക്ക് ശരണമായിട്ടുള്ളത്? മത്സ്യം ജലത്തെ ശങ്കിക്കുകയോ, കുഞ്ഞ് അമ്മയുടെ മുല കുടിക്കാൻ

അറയ്ക്കുകയോ ചെയ്താൽ പിന്നെ എങ്ങനെയാണു ജീവിക്കുക? അതുകൊണ്ട് എൻെറ അന്തരംഗത്തിലുള്ളത് അങ്ങയോട് ചോദിക്കാൻ ഞാൻ ആഗ്രഹിക്കുന്നു.

അർജ്ജുനൻ ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോഴേക്കും ഭഗവാൻ അരുൾചെയ്തു: മതി, മതി. കൂടുതലൊന്നും പറയേണ്ട. നിനക്ക് എന്താണ് ആഗ്രഹമെന്നുവെച്ചാൽ ചോദിച്ചുകൊള്ളുക.

ഏവമേതദ് യഥാത്ഥ ത്വം
ആത്മാനം പരമേശ്വര!
ദ്രഷ്ടുമിച്ഛാമി തേ രൂപം
ഐശ്വരം പുരുഷോത്തമ. 3

*ജഗന്നിയന്താവായ ഭഗവാനേ, അങ്ങ് അങ്ങയെക്കുറിച്ച് പറഞ്ഞതെല്ലാം ഞാൻ അങ്ങനെതന്നെ അംഗീകരിക്കുന്നു. അല്ലയോ പുരുഷോത്തമ, അങ്ങയുടെ ഐശ്വരരൂപത്തെ കാണാൻ ഞാൻ ആഗ്രഹിക്കുന്നു.*

അർജ്ജുനൻ പറഞ്ഞു: ഭഗവാനേ, അങ്ങയുടെ വാക്കുകൾ എനിക്ക് ആത്മവിശ്വാസവും സംതൃപ്തിയും നൽകിയിരിക്കുന്നു. അങ്ങയുടെ വിശ്വരൂപത്തിൽകൂടി അങ്ങ് വിശാലമായ ദൃശ്യപ്രപഞ്ചത്തെ സൃഷ്ടിക്കുകയും അഴിക്കുകയുംചെയ്യുന്നു. കാലാകാലങ്ങളിൽ ബാഹുദ്വയത്തോടും ചതുർബാഹുക്കളോടും കൂടി അങ്ങ് ദേവകാര്യനിർവ്വഹണത്തിനായി ഭൂമിയിൽ അവതരിക്കുന്നു. ക്ഷീരസാഗരത്തിലെ വിശ്രമത്തിനുശേഷം അങ്ങ് മത്സ്യമായും കൂർമ്മമായും അവതരിച്ച് അവതാരകാര്യങ്ങൾ നടത്തി മൂലരൂപത്തിലേക്കുതന്നെ മടങ്ങുന്നു. ഈ രൂപത്തെപ്പറ്റി ഉപനിഷത്തുകൾ സ്തുതിഗീതം പാടുന്നു. യോഗികൾ മനസ്സിനെ അന്തർമുഖമാക്കി ഈ രൂപത്തെ ധ്യാനിക്കുന്നു. സനകാദിമുനികൾ അജ്ഞേയമായ ഐക്യത്തിലൂടെ ആശ്ലേഷിക്കുന്നതും ഈ രൂപത്തെത്തന്നെയാണ്. ധാരാളം കേൾവിപ്പെട്ടിട്ടുള്ള അമേയമായ ആ വിശ്വരൂപത്തെ കാണണമെന്ന് എനിക്ക് അതിയായ ആഗ്രഹമുണ്ട്. എൻെറ ഏതാഗ്രഹവും കലവറയില്ലാതെ ചോദിച്ചു കൊള്ളാൻ അങ്ങ് എന്നോടു പറഞ്ഞനിലയ്ക്ക് അങ്ങയുടെ വിശ്വരൂപം കാട്ടിത്തന്ന് എൻെറ ഹൃദയാഭിലാഷം നിറവേററിത്തരണമെന്ന് ഞാൻ അപേക്ഷിക്കുന്നു. എൻെറ എല്ലാ ജീവിതാശകളും അങ്ങയുടെ വിശ്വരൂപം എൻെറ കണ്ണുകൾകൊണ്ട് നേരിൽ കാണുന്നതിൽ ഞാൻ അർപ്പിച്ചിരിക്കുന്നു.

മന്യസേ യദി തച്ഛക്യം
മയാ ദ്രഷ്ടുമിതി പ്രഭോ
യോഗേശ്വര! തതോ മേ ത്വം
ദർശയാത്മാനമവ്യയം. 4

*ഭഗവാനേ, ആ രൂപം കാണാൻ ഈയുള്ളവന് കഴിവുണ്ടെന്ന് അങ്ങ് കരുതുന്നുവെങ്കിൽ, യോഗബലംകൊണ്ട് ഏതു രൂപവും പ്രകടമാക്കാൻ കഴിവുള്ള അല്ലയോ ഈശ്വര, അവ്യയമായ ആ ആത്മസ്വരൂപത്തെ എനിക്കു കാട്ടിത്തന്നാലും.*

അല്ലയോ കൃഷ്ണ! എനിക്കൊരു സംശയമുണ്ട്. വിശ്വരൂപം കാണുന്നതിനുള്ള യോഗ്യത എനിക്കുണ്ടോ? അത് എന്തുകൊണ്ട് എനിക്കറിയാൻ പാടില്ലെന്നു ചോദിച്ചാൽ 'ഒരു രോഗിക്ക് അവൻെറ രോഗമെന്തെന്ന് നിർണ്ണയിക്കാൻ പററില്ലെന്ന്' ഞാൻ മറുപടി പറയും. അല്ലയോ ദേവ! ഒരുവന് ആഗ്രഹം അധികരിക്കുമ്പോൾ അവൻെറ കഴിവുകളെപ്പററി അവൻ ബോധവാനല്ലാതായിത്തീരുന്നു. ദാഹിക്കുന്നവന് സമുദ്രജലംപോലും ദാഹത്തിനു തികയാതെ വരുമെന്നുതോന്നും. അതുപോലെ, അങ്ങയുടെ വിശ്വരൂപം കാണണമെന്നുള്ള അദമ്യമായ ആഗ്രഹത്തിൻെറ മതിഭ്രമത്തിൽ, എനിക്ക് അതിനുള്ള യോഗ്യതയെപ്പററി ഞാൻ അന്ധനായിരിക്കുന്നു. ഒരു ശിശുവിൻെറ ശേഷി ശരിക്കും അതിൻെറ മാതാവിനുമാത്രം അറിയാവുന്നതുപോലെ, അങ്ങുതന്നെ എൻെറ ശേഷിയും അർഹതയും നിർണ്ണയിച്ച് എനിക്ക് വിശ്വരൂപദർശനം നൽകിയാലും. കൃഷ്ണാ, എനിക്ക് അർഹതയുണ്ടെങ്കിൽമാത്രം ഇതു നൽകിയാൽ മതി. ഇല്ലെങ്കിൽ നിരസിക്കാം. ബധിരനായ ഒരുവനെ സംഗീതം ആലപിച്ച് സന്തുഷ്ടനാക്കുന്നത് എങ്ങനെയാണ്? കാർമേഘങ്ങൾ മാരി ചൊരിയുന്നത് ലോകത്തിനൊട്ടാകെ വേണ്ടിയാണ്. അല്ലാതെ ചാതകപ്പക്ഷികൾക്കായിട്ടു മാത്രമല്ല. എങ്കിലും അതു പാറപ്പുറത്തു വീണാൽ വ്യർത്ഥമായിപ്പോവുകയല്ലേ ഉള്ളൂ? ചകോരം ചന്ദ്രകിരണത്തിൽ നിന്ന് അമൃത് നുകരുന്നു. എന്നാൽ ചന്ദ്രകിരണം മററുള്ളവർക്കും നിഷേധിക്കപ്പെട്ടിട്ടില്ല. പക്ഷേ അന്ധനായ ഒരുവൻ ചന്ദ്രകിരണങ്ങൾ ആസ്വദിക്കുന്നത് എങ്ങനെയാണ്? അങ്ങയുടെ വിശ്വരൂപം വെളിവാക്കിത്തരുമെന്നുതന്നെ ഞാൻ വിശ്വസിക്കുന്നു. എന്തുകൊണ്ടെന്നാൽ അങ്ങ് എപ്പോഴും ജ്ഞാനിക്കും അജ്ഞാനിക്കും വേണ്ടിയാണ് പുതിയ രൂപങ്ങൾ കൈക്കൊണ്ടിട്ടുള്ളത്. അങ്ങയുടെ ദയയ്ക്ക് അതിരില്ല. അങ്ങ് ഒരുവനിൽ കൃപ ചൊരിയണമെന്ന് ആഗ്രഹിച്ചാൽ അതിൻെറ പ്രത്യുപകാരത്തെ പരിഗണിക്കാതെയാണ് അതു നൽകുന്നത്. അങ്ങയുടെ ശത്രുക്കളെപ്പോലും അങ്ങ് പവിത്രമായ മോക്ഷത്തിൻെറ പാരിതോഷികം നൽകി അനുഗ്രഹിച്ചിട്ടുണ്ട്. മോചനം കൈവരിക്കുന്നത് ശ്രമകരമാണ്. എങ്കിലും, 'മോചനം,' ഏത് ആത്മാവിനും നൽകുന്നതിനായി, അങ്ങയുടെ തൃച്ചേവടികളിൽ അങ്ങയുടെ ആജ്ഞയെ കാത്ത് അങ്ങയുടെ സേവകനായി കഴിയുന്നു.

മുലക്കണ്ണിൽ വിഷം പുരട്ടി അങ്ങയെ നിഹനിക്കുന്നതിനായി വന്ന രാക്ഷസിയായ പൂതനയെ, സനകാദിമുനികൾക്കു നൽകിയതുപോലെ സായുജ്യം നൽകി അങ്ങയിൽ ലയിപ്പിച്ചു. പ്രഭോ, ജഗത്രയങ്ങളിലെ ദേവന്മാരും മുനികളും രാജാക്കന്മാരും പങ്കെടുത്തിരുന്ന രാജസൂയയാഗത്തിൽ വെച്ച് ചേദിരാജാവായ ശിശുപാലൻ അങ്ങയെ ശകാരിക്കുകയും അപമാനിക്കുകയും ചെയ്തില്ലേ? എന്നിട്ടും കൊടും

പാപിയായ അവനെ അങ്ങയുടെ ആനന്ദഗേഹത്തിൽ അധിവസിപ്പിക്കുകയാണു ചെയ്തത്. അച്ഛന്റെ മടിത്തട്ടിലിരിക്കാനുള്ള ആഗ്രഹം സഫലമാക്കാൻവേണ്ടി തപസ്സുചെയ്ത ഉത്താനപാദപുത്രനെ സൂര്യചന്ദ്രന്മാരേക്കാളും ഉയർന്ന നിലയിലുള്ള ധ്രുവനക്ഷത്രമാക്കിത്തീർത്തില്ലേ? കഷ്ടപ്പാടും വേദനയും അനുഭവിക്കുന്നവരോട് അങ്ങേയ്ക്ക് അന്യൂനമായ അലിവുണ്ട്. തന്റെ മകനെയാണ് 'നാരായണാ' എന്നു വിളിച്ചതെങ്കിലും അത് അങ്ങയുടെ തിരുനാമമായതുകൊണ്ട് മരണവേളയിൽ അതുരുവിട്ട അജാമിളന് അങ്ങ് മോക്ഷം നൽകി അനുഗ്രഹിച്ചു. ഭൃഗുമഹർഷിയുടെ ചവിട്ടേററുണ്ടായ കാൽപ്പാട് ഇപ്പോഴും അങ്ങയുടെ വക്ഷസ്സിൽ അങ്ങ് താലോലിക്കുന്നില്ലേ? അങ്ങയുടെ ശത്രുവായ ശംഖാസുരന്റെ ശരീരമായ ശംഖ് എത്രത്തോളം സ്നേഹത്തോടും ബഹുമാനത്തോടുംകൂടിയാണ് പാഞ്ചജന്യമായി അങ്ങ് കൈയിൽ കൊണ്ടുനടക്കുന്നത്? അങ്ങയെ ദ്രോഹിച്ചവർക്ക് അങ്ങ് ആനുകൂല്യം നൽകുന്നു. യോഗ്യതയില്ലാത്തവർക്കുപോലും അങ്ങയുടെ കാരുണ്യം ലഭിക്കുന്നു. അപ്പോൾപ്പിന്നെ എങ്ങനെയാണ് എന്റെ ആഗ്രഹം നിരസിക്കാൻ അങ്ങേയ്ക്ക് കഴിയുക? കഷ്ടപ്പെടുന്നവർക്ക് യഥേഷ്ടം പാൽനൽകി സന്തോഷിപ്പിക്കുന്ന കാമധേനുവിന് തന്റെ കിടാവ് വിശന്നുപൊരിയുന്നത് കണ്ടിരിക്കാൻ പററുമോ? അതുകൊണ്ട് അങ്ങയുടെ വിശ്വരൂപം എന്നെ കാണിക്കാതിരിക്കാൻ അങ്ങേയ്ക്ക് ഒരിക്കലും സാദ്ധ്യമാവില്ല. എന്നെ അതിനു കഴിവുള്ളവനാക്കിത്തീർക്കണമെന്നു മാത്രമാണ് എന്റെ അപേക്ഷ. എനിക്ക് ഈ സത്യപ്രകാശനം കാണാനുള്ള കരുത്തുണ്ടെന്ന് അങ്ങേയ്ക്ക് നിശ്ചയമുണ്ടെങ്കിൽ ഉൽക്കടമായ എന്റെ അഭിലാഷം നിറവേററിത്തരണമെന്ന് ഞാൻ അഭ്യർത്ഥിക്കുന്നു.

അർജ്ജുനന്റെ ആത്മാർത്ഥമായ അഭ്യർത്ഥന കേട്ടപ്പോൾ ഷഡ്ഗുണചക്രവർത്തിയായ (ജ്ഞാന, ഐശ്വര്യ, ശക്തി, ബല, വീര്യ, തേജോമയമായ ആറു ദിവ്യലക്ഷണങ്ങളുള്ള ഐശ്വരരൂപത്തോടുകൂടിയ) ഭഗവാൻ സ്നേഹാധിക്യത്താൽ വികാരവിവശനായി. പൂർണ്ണേന്ദുവിന്റെ ദർശനത്തോടെ വേലിയേററമുണ്ടാകുന്ന വാരിധിപോലെ ഭഗവാന്റെ ഹൃദയത്തിൽ അർജ്ജുനനോടുള്ള നിസ്സീമമായ സ്നേഹത്തിന്റെ വേലിയേററം ഉണ്ടായി. കൃഷ്ണൻ അർജ്ജുനനാകുന്ന വസന്തത്തിൽ വിഹരിക്കുന്ന പഞ്ചമം പാടുന്ന കുയിലായി. ആഹ്ലാദത്തിന്റെ ഊഞ്ഞാലിലാടിക്കൊണ്ട് ദയാമയനായ ദേവൻ പറഞ്ഞു:

അർജ്ജുനാ, അനന്തമായ എന്റെ എല്ലാ രൂപങ്ങളും കണ്ടുകൊള്ളുക.

അർജ്ജുനൻ ഭഗവാന്റെ വിശ്വരൂപം മാത്രമാണ് കാണാനാഗ്രഹിച്ചത്. എന്നാൽ ജഗത്തിനെ മുഴുവനും തന്റെ പ്രകടിതരൂപമായി അദ്ദേഹം അർജ്ജുനന് കാട്ടിക്കൊടുത്തു. ഭഗവാന്റെ കാരുണ്യത്തിന്റെ ഔദാര്യം അപരിമിതമാണെന്നറിയുക. ഒരർത്ഥിക്ക് അവൻ അർത്ഥിക്കുന്നതിന്റെ ആയിരം മടങ്ങാണ് അദ്ദേഹം നൽകുക. അഹോ,

കണ്ടാലും. ശേഷന്റെ അറിവിൽപോലും പെടാത്തതും വേദങ്ങളിൽ നിന്നു മറച്ചുവെച്ചിരിക്കുന്നതും ലക്ഷ്മീദേവിയെപ്പോലും കാണിച്ചിട്ടില്ലാത്തതുമായ ഭഗവാന്റെ അന്തരംഗരഹസ്യം അദ്ദേഹം ദശസഹസ്രരൂപത്തിൽ അർജ്ജുനനു കാണിച്ചുകൊടുക്കും. പാർത്ഥനെ ഭാഗ്യദേവത എപ്രകാരമാണ് കടാക്ഷിച്ചിരിക്കുന്നതെന്ന് നോക്കൂ. ഭഗവാൻ അനന്തബ്രഹ്മകടാഹമായി, വിശ്വരൂപമായി അർജ്ജുനന്റെ മുന്നിൽ പ്രത്യക്ഷപ്പെട്ടു. അദ്ദേഹം തന്റെ മനുഷ്യശരീരം വെടിഞ്ഞു. അർജ്ജുനന് തന്റെ വിശ്വരൂപം ദർശിക്കുന്നതിനുള്ള കഴിവുണ്ടോ എന്നൊന്നും ചിന്തിക്കാതെ, തടുത്തുനിർത്താനാവാത്ത ചിത്തഹർഷത്തോടെ ഭഗവാൻ പറഞ്ഞു: എന്റെ വിവിധ രൂപങ്ങൾ കണ്ടുകൊള്ളുക.

*ശ്രീഭഗവാനുവാച:*

പശ്യമേ പാർത്ഥ രൂപാണി
ശതശോ f ഥ സഹസ്രശഃ
നാനാവിധാനി ദിവ്യാനി
നാനാവർണാകൃതീനി ച 5

*അർജ്ജുനാ, അനേകതരം ഗുണഭാവങ്ങളോടുകൂടിയവയും നാനാവർണ്ണങ്ങളോടും ആകൃതികളോടും കൂടിയവയും ആയ എന്റെ നൂറുകണക്കിലും ആയിരക്കണക്കിലുമുള്ള ദിവ്യരൂപങ്ങൾ കണ്ടുകൊള്ളുക.*

ശ്രീഭഗവാൻ അരുളി: അർജ്ജുനാ, നീ എന്റെ ഒരു രൂപം മാത്രം കാണിക്കാനാണ് ആവശ്യപ്പെട്ടത്. എന്നാൽ അതിൽ അർത്ഥമില്ല. ജഗത്തു മുഴുവൻ ഉൾക്കൊള്ളുന്ന എന്റെ വിശ്വരൂപം കാണിച്ചുതരാം. എന്റെ ദിവ്യമായ രൂപങ്ങൾ കാണുക. ചിലത് കൃശമാണ്. ചിലത് സ്ഥൂലമാണ്. ചിലത് വാമനം, ചിലത് തുംഗം. ചിലതു മേദുരം. ചിലതു ബലഹീനം. ചിലതു നിസ്സീമം. ചിലതു സാഹസികം. ചിലതു സരളം. ചിലതു സക്രിയം. ചിലതു നിഷ്ക്രിയം. ചിലത് ഉദാസീനം. ചിലതു കുശാഗ്രബുദ്ധിയുള്ളത്. ചിലത് അശുദ്ധം. ചിലതു ശ്രദ്ധയോടു കൂടിയത്. ചിലതു മനോഹരം. ചിലതു ഗൗരവം. ചിലത് ഉദാരം. ചിലതു കൃപണം. ചിലതു കോപിഷ്ഠം. ചിലതു ശാന്തം. ചിലതു മദോന്മത്തം. ചിലതു സ്തബ്ധം. ചിലതു കുതൂഹലം. ചിലതു ഗർജ്ജിക്കുന്നത്. ചിലതു നിശ്ശബ്ദം. ചിലതു ദുരാഗ്രഹം നിറഞ്ഞത്. ചിലതു നിസ്സംഗം. ചിലതു നിദ്രാവസ്ഥയിലുള്ളത്. ചിലത് ഉന്നിദ്രാവസ്ഥയിലുള്ളത്. ചിലതു സന്തുഷ്ടം. ചിലത് അസന്തുഷ്ടം. ചിലതു പീഡിതം. ചിലതു പ്രസന്നം. ചിലത് അഹിംസാത്മകം. ചിലതു ഹിംസാത്മകം. ചിലതു ബീഭത്സം. ചിലത് അത്ഭുതം നിറഞ്ഞത്. ചിലതു സമാധിസ്ഥം. ചിലതു പരിപാലനം ചെയ്യുന്നത്. ചിലതു സംഹരിക്കുന്നത്. ചിലതു വെറും തടസ്ഥൻ. ഇപ്രകാരം

വിവിധരീതിയിലുള്ള അസംഖ്യം രൂപങ്ങളാണ് എനിക്കുള്ളത്.

ഇവയിൽ ചിലതു ദിവ്യതേജപ്രകാശത്തോടുകൂടിയതാണ്. ചിലതിനു വിവിധ വർണ്ണങ്ങളുണ്ട്. ചിലത് ഉരുകിയ സ്വർണ്ണംപോലെ ചുവന്നിരിക്കും. ചിലതിനു പിംഗലവർണ്ണമാണ്. ചിലതിന് അസ്തമനസമയത്തെ ആകാശത്തിന്റെ നിറമാണ്. ചിലതിന് ഉദയസൂര്യന്റെ നിറമാണ്. ചിലതിന് വൈരക്കല്ലിന്റെ തിളക്കമാണുള്ളതെങ്കിൽ മററു ചിലതിന് ഇന്ദ്രനീലക്കല്ലിന്റെ ശോഭയാണുള്ളത്. ചിലതു കൺമഷിപോലെ കറുത്തതാണെങ്കിൽ മററു ചിലതു രക്തംപോലെ ചുവന്നതാണ്. ചിലതു തങ്കത്തിന്റേതുപോലെയുള്ള മഞ്ഞനിറമാണെങ്കിൽ മററു ചിലതിനു താമ്രത്തിന്റേതുപോലെയുള്ള ചുവപ്പുനിറമാണ്.

എന്റെ രൂപങ്ങൾ ബഹുവർണ്ണാങ്കിതങ്ങളാണെന്നതുപോലെ എന്റെ ആകാരവും വിവിധ രീതികളിലാണ്. എന്റെ ആകൃതിയുടെ മനോഹാരിത മാരനെപ്പോലും ലജ്ജിപ്പിക്കുന്ന തരത്തിലാണ്. ശൃംഗാരലക്ഷ്മിയുടെ ഭണ്ഡാരപ്പുരയിലെന്നതുപോലെ വടിവൊത്ത സുന്ദരരൂപങ്ങളും ആകർഷണീയമായ ഗാത്രങ്ങളും ഇവിടെയുണ്ട്. ചിലതു പുഷ്ടമാണ്. ചിലതു മെലിഞ്ഞതാണ്. ചിലതു നീളംകൂടിയ കഴുത്തോടുകൂടിയതും ചിലതു വിസ്താരമേറിയ നേത്രങ്ങളോടുകൂടിയതും ചിലതു ബ്രഹ്മാണ്ഡസദൃശവുമാണ്. ഇപ്രകാരം വിവിധാകൃതി പൂണ്ട എന്റെ രൂപങ്ങൾ എണ്ണിത്തിട്ടപ്പെടുത്താൻ സാദ്ധ്യമല്ല. അവയുടെ ഓരോ അവയവത്തിലും പ്രപഞ്ചത്തെ മുഴുവൻ ദർശിക്കാവുന്നതാണ്.

പശ്യാദിത്യാൻ വസൂൻ രുദ്രാ-
നശ്വിനൗ മരുതസ്തഥാ
ബഹൂന്യദൃഷ്ട പൂർവാണി
പശ്യാശ്ചര്യാണി ഭാരത 6

*ആദിത്യന്മാരേയും വസുക്കളേയും അശ്വിനിദേവന്മാരേയും മരുത്തുക്കളേയും നീ കണ്ടാലും. അതുപോലെ മുൻപൊരിക്കലും നീ കണ്ടിട്ടില്ലാത്ത നിരവധി ആശ്ചര്യങ്ങളേയും, ഹേ, അർജ്ജുന, നീ കണ്ടുകൊള്ളുക.*

എന്റെ നേത്രങ്ങൾ ഉന്മീലനം ചെയ്യുമ്പോൾ ആദിത്യന്മാർ നിലവിൽവരുന്നു. അത് നിമീലനം ചെയ്യുമ്പോൾ അവരെല്ലാം തിരോഭവിക്കുന്നു. എന്റെ വായിൽനിന്നു വമിക്കുന്ന ജ്വാലയിൽ അഗ്നിയുൾപ്പെടെയുള്ള അഷ്ടവസുക്കളും ആവിർഭവിക്കുന്നു. കോപംകൊണ്ട് എന്റെ പുരികക്കൊടികളുടെ അഗ്രം കൂട്ടിമുട്ടുമ്പോൾ പതിനൊന്നു രുദ്രന്മാർ പുറത്തേക്കുവരുന്നു. സൗമ്യമായ എന്റെ കാരുണ്യവക്ത്രത്തിൽനിന്ന് ജീവദാതാക്കളായ അശ്വിനീകുമാരന്മാർ പ്രത്യക്ഷപ്പെടുന്നു. എന്റെ കാതുകളിൽനിന്ന് വായു ബഹിർഗമിക്കുന്നു. ഇപ്രകാരം എന്റെ ഓരോ അവയവങ്ങളിൽനിന്നും ദേവ

ന്മാരും സിദ്ധന്മാരും നിലവിൽവരുന്നു. സീമയില്ലാത്ത, വിശാലമായ, പ്രചണ്ഡരൂപത്തിലുള്ള എന്റെ ആകൃതി കാണുക. ഇതെപ്പററി അവ്യക്തതരമായ തരത്തിലാണ് വേദങ്ങൾ വർണ്ണിക്കുന്നത്. ഒരു ജീവിതകാലം മുഴുവൻ ചിലവാക്കിയാലും കാലത്തിന് ഇതു കാണാൻ സാദ്ധ്യമല്ല. ഇതിന്റെ ആഴം കണ്ടുപിടിക്കാൻ ബ്രഹ്മദേവനും അപ്രാപ്തനാണ്. ത്രിമൂർത്തികൾക്ക് കേൾക്കാൻപോലും കഴിയാത്ത കാര്യങ്ങൾ നീ നിന്റെ കണ്ണുകൾകൊണ്ടു കാണുക. ഇതു കണ്ടതിന്റെ ശേഷം എന്റെ വിസ്മയാവഹമായ ദിവ്യലീലകളേയും ആശ്ചര്യ കരമായ പ്രവൃത്തികളേയും നിന്റെ ആത്മാവിൽ ആനന്ദത്തോടെ അനുഭവിച്ചറിയുക.

ഇഹൈകസ്ഥം ജഗത് കൃത്സ്നം
പശ്യാദ്യ സചരാചരം
മമ ദേഹേ ഗുഡാകേശ
യച്ചാന്യദ് ദ്രഷ്ടുമിച്ഛസി. 7

*അല്ലയോ അർജ്ജുന, ചരാചരരൂപത്തിലുള്ള മുഴുവൻ പ്രപഞ്ചവും, വേറെ എന്തൊക്കെയാണോ നീ കാണാൻ കൊതിക്കുന്നത് അതും, എല്ലാം എന്റെ ദേഹത്തിൽ ഇവിടെ ഇപ്പോൾ ഒരിടത്ത് സ്ഥിതിചെയ്യുന്നതായി കണ്ടുകൊള്ളുക.*

അല്ലയോ പാർത്ഥ, കല്പതരുവിന്റെ ചുവട്ടിൽനിന്ന് ഇളംപുല്ല് മുളച്ചുവരുന്നതുപോലെ, എന്റെ ശരീരത്തിലുള്ള ഓരോ രോമ കൂപത്തിൽനിന്നും ഓരോ പ്രപഞ്ചം ഉടലെടുക്കുന്നത് നിനക്കു കാണാൻ കഴിയും. വാതായനത്തിൽകൂടി മുറിക്കുള്ളിൽ പതിക്കുന്ന സൂര്യ രശ്മിയിൽ കാണുന്ന രേണുക്കൾപോലെ, എന്റെ രൂപത്തിന്റെ ഓരോ അവയവസന്ധിയിലും സഹസ്രക്കണക്കിന് ബ്രഹ്മാണ്ഡകടാഹങ്ങൾ ചരിച്ചുകൊണ്ടിരിക്കുന്നത് നിന്റെ ദൃഷ്ടികൾക്ക് ഗോചരമാകും. എന്റെ ഗാത്രത്തിന്റെ ഓരോ കോണിലും പടർന്നുകിടക്കുന്ന ഓരോ പ്രപഞ്ചത്തെ നിനക്കു കാണാൻ കഴിയും. പ്രപഞ്ചത്തിനപ്പുറത്തു സ്ഥിതിചെയ്യുന്നത് ദർശിക്കണമെന്ന ആഗ്രഹമുണ്ടെങ്കിൽ അതും നിനക്കു കാണാൻ കഴിയും. സർവ്വഗമായ ഈ ദിവ്യസത്തയിൽ എന്തെല്ലാം കാണണമെന്നു നീ ആഗ്രഹിക്കുന്നുവോ, അതെല്ലാം കണ്ട് നിന്റെ നയനങ്ങൾ സാഫല്യമടയട്ടെ.

വിശ്വരൂപിയായി നിന്ന ശ്രീകൃഷ്ണൻ വാത്സല്യത്തോടെ ഇപ്രകാരം പറഞ്ഞു. വിശ്വരൂപദർശനം അർജ്ജുനനിൽ എന്തു പ്രതികരണമാണുണ്ടാക്കിയതെന്നുള്ള ആകാംക്ഷയോടെ ഭഗവാൻ അർജ്ജുനനെ സാകൂതം വീക്ഷിച്ചു. അദ്ദേഹം അമ്പരന്നുപോയി. അതാ ഒന്നും സംഭവിക്കാത്തമട്ടിൽ അർജ്ജുനൻ നിശ്ചേഷ്ടനായിട്ട് നിൽക്കുന്നു. ഭഗവാന്റെ വിശ്വരൂപം കാണാനുള്ള അഭിനിവേശ ത്തോടെ അവൻ അതിനായി അപ്പോഴും കാത്തു നിൽക്കുകയാണ്.

ന തു മാം ശക്യസേ ദ്രഷ്ടും
അനേനൈവ സ്വചക്ഷുഷാ
ദിവ്യം ദദാമി തേ ചക്ഷുഃ
പശ്യ മേ യോഗമൈശ്വരം. 8

*എന്നാൽ നിന്റെ ഈ ബാഹ്യചക്ഷുസ്സുകൊണ്ടു മാത്രം നിനക്ക് എന്നെ കാണാനാവില്ല. നിനക്ക് ദിവ്യചക്ഷുസ്സ് ഞാൻ തരാം. എന്റെ ഐശ്വരമായ യോഗം കണ്ടാലും.*

ഭഗവാൻ സ്വയം ചിന്തിച്ചു: വിശ്വരൂപം ദർശിക്കണമെന്നുള്ള അർജ്ജുനന്റെ അഭിലാഷത്തിന് കുറവൊന്നും ഉണ്ടായിട്ടില്ല. എന്നാൽ അതുകണ്ടിട്ട് ആഹ്ലാദിക്കുന്നതായും തോന്നുന്നില്ല. ഞാൻ എന്റെ വിശ്വരൂപം വ്യക്തമായി അർജ്ജുനന് വെളിവാക്കിയിരിക്കുന്നു. എന്നാൽ അവൻ അതു കാണുന്നില്ല.

ഭഗവാൻ അർജ്ജുനനോടു പറഞ്ഞു: ഞാനിതാ എന്റെ വിശ്വരൂപം പ്രദർശിപ്പിച്ചിരിക്കുന്നു. എന്നിട്ടും നീ അതു കാണുന്നില്ല.

ഇതു കേട്ട് ബുദ്ധിമാനായ അർജ്ജുനൻ പറഞ്ഞു: ആരുടെ കുററമാണത്? അരയന്നത്തിനു പകരം അങ്ങ് ചന്ദ്രരശ്മികൾ വിളമ്പി ക്കൊടുത്തത് കൊക്കിനാണ്. അന്ധന്റെ മുന്നിൽ അങ്ങ് കണ്ണാടി പിടിച്ചുകൊടുക്കുന്നു; അഥവാ ബധിരനുവേണ്ടി ഗാനം ആലപിക്കുന്നു. മധുപനു പകരം അങ്ങ് പുഷ്പരാഗം മണ്ഡൂകത്തിനു നൽകുന്നു. അല്ല യോ കൃഷ്ണാ, എന്നിട്ട് എന്തിനാണ് അങ്ങ് എന്നോടു കോപിക്കുന്നത്? അങ്ങയുടെ വിശ്വരൂപം വിഷയേന്ദ്രിയങ്ങൾക്കു ദൃശ്യമല്ലെന്നു ശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നു. ജ്ഞാനചക്ഷുസ്സുകൾക്കു മാത്രം കാണാൻ കഴിയുന്ന ഈ രൂപം മാംസചക്ഷുസ്സുകൾകൊണ്ട് ഞാൻ കാണുമെന്ന് അങ്ങ് എങ്ങനെയാണ് പ്രതീക്ഷിച്ചത്? ഇക്കാര്യത്തിൽ അങ്ങയെ കുററപ്പെടുത്തുന്നത് ഉചിതമല്ലാത്തതുകൊണ്ട് ഞാൻ ഇതു നിശ്ശബ്ദമായി സഹിക്കുകയാണ്.

അർജ്ജുനന്റെ വാക്കുകൾ കേട്ടപ്പോൾ ഭഗവാൻ പ്രതിവചിച്ചു:

പാർത്ഥാ, നീ പറഞ്ഞതു മുഴുവൻ ശരിയാണ്. എന്റെ വിശ്വരൂപം നിനക്കു കാണിച്ചുതരുന്നതിനു മുമ്പായി അതു ദർശിക്കുന്നതിനുള്ള കഴിവ് നിനക്ക് ഉണ്ടാക്കിത്തരേണ്ടതായിരുന്നു. എന്നാൽ നിന്നോടുള്ള എന്റെ വാത്സല്യാതിരേകംകൊണ്ട്, വിശ്വരൂപം നിന്നെ കാണിക്കാനുള്ള ബദ്ധപ്പാടിൽ, നിന്നെ അതിനു കഴിവുള്ളവനാക്കിത്തീർക്കുന്ന കാര്യം ഞാൻ വിസ്മരിച്ചുപോയി. നിലം ഉഴുതൊരുക്കാതെ വിത്തു വിതച്ചാൽ അതു പ്രയോജനമില്ലാതെ വ്യർത്ഥമായിപ്പോവുകയേ ഉള്ളു. അതുകൊണ്ട് എന്റെ വിശ്വരൂപം കാണുന്നതിനുള്ള ദിവ്യചക്ഷുസ്സ് ഞാൻ നിനക്കു നൽകാം. അതിന്റെ സഹായത്തോടെ എന്റെ ദിവ്യയോഗമാഹാത്മ്യം സമ്പൂർണമായി ദർശിച്ച് അതിൽ നിന്റെ ആത്മാവിനെ അനുഭവിച്ചറിയുക.

ഇപ്രകാരം ബ്രഹ്മവിദ്യയിൽ പരംപൊരുളായിട്ടറിയ

പ്പെടുന്നവനും പ്രപഞ്ചത്തിന്റെ ആദിമൂലവുമായ ശ്രീകൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു.

*സഞ്ജയ ഉവാച:*

ഏവമുക്ത്വാ തതോ രാജൻ
മഹായോഗേശ്വരോ ഹരിഃ
ദർശയാമാസ പാർത്ഥായ
പരമം രൂപമൈശ്വരം. 9

*ഹേ രാജാവേ, മഹായോഗേശ്വരനായ കൃഷ്ണൻ ഇങ്ങനെ പറഞ്ഞിട്ട് പരമമായ ഈശ്വരസ്വരൂപം അർജ്ജുനന് കാട്ടിക്കൊടുത്തു.*

സഞ്ജയൻ പറഞ്ഞു: കുരുവംശത്തിന്റെ ചക്രവർത്തിയായ മഹാരാജാവേ, ഇതു സദാ എന്നെ അമ്പരപ്പിക്കുന്നു. മഹാലക്ഷ്മിയെപ്പോലെ ഭാഗ്യലക്ഷ്മിയായി ജഗത്രയങ്ങളിൽ മററാരെങ്കിലുമുണ്ടോ? ഈ ലോകത്തിൽ വേദങ്ങളെപ്പോലെ ആത്മാവിന്റെ ആന്തരിക സത്യത്തെപ്പററി പാടാൻ കഴിയുന്ന എന്തെങ്കിലും ശ്രുതിയുണ്ടോ? ശേഷനേക്കാൾ കൂടുതൽ ശാരീരികമായി ഈശ്വരസേവ നടത്തുന്ന മററാരെങ്കിലുമുണ്ടോ? ഒരു യഥാർത്ഥ യോഗിയെപ്പോലെ അഹോരാത്രം ഭഗവാനുവേണ്ടി പ്രയത്നിക്കുന്ന ഒരു ഭക്തൻ ഗരുഡനല്ലാതെ വേറെയാരെങ്കിലുമുണ്ടോ? എന്നാൽ ഇവരെയെല്ലാം അവഗണിച്ചുകൊണ്ട് ഭഗവാൻ തന്റെ അഗാധമായ അൻപ് പാണ്ഡവരിൽ ചൊരിയുന്നു. അവരിൽത്തന്നെ അർജ്ജുനനോട്, ഒരു കാമുകന് തന്റെ ഇഷ്ടകാമുകിയോടുള്ളതുപോലെയുള്ള പ്രേമവായ്പും വിധേയത്വവുമാണ്, ഭഗവാനുള്ളത്. ഇപ്രകാരമുള്ള ഭാഗ്യം അർജ്ജുനന് സിദ്ധിച്ചത് എങ്ങനെയാണെന്ന് ആർക്കാണറിയാവുന്നത്? ഇതാ പരബ്രഹ്മത്തിന്റെ പൂർണാവതാരമായ ശ്രീകൃഷ്ണൻ, ഭാഗ്യദേവതയുടെ പ്രസാദംകൊണ്ടനുഗൃഹീതനായ അർജ്ജുനന്, തന്റെ വിശ്വരൂപദർശനത്തിൽക്കൂടി നയനങ്ങൾക്കു മൃഷ്ടഭോജനം നൽകി മുക്തഹസ്തമായി താലോലിക്കുകയും തുഷ്ടിവരുത്തുകയും ചെയ്തിരിക്കുന്നു. എത്രത്തോളം അനുജ്ഞയോടെയാണ് ഭഗവാൻ അർജ്ജുനന്റെ വാക്കുകൾ ശ്രവിക്കുന്നത്? അർജ്ജുനൻ കോപിക്കുമ്പോൾ ഭഗവാൻ സൗമ്യനാകും. അർജ്ജുനൻ അതൃപ്തി പ്രകടിപ്പിക്കുമ്പോൾ ഭഗവാൻ അവനെ സാന്ത്വനപ്പെടുത്തി പാട്ടിലാക്കും. ഭഗവാൻ അർജ്ജുനനിൽ മോഹിതനായ മാതിരി പെരുമാറുന്നു. ജനിച്ചപ്പോൾതന്നെ കാമിതങ്ങളെ അടക്കാൻ കഴിവുള്ള ശുകമഹർഷി തുടങ്ങിയ ഋഷിശ്രേഷ്ഠന്മാർ പോലും, ഗോകുലത്തിലെ ഗോപിമാരുമൊത്ത് ഭഗവാൻ നടത്തിയ ശൃംഗാരലീലകളെപ്പററി സാഡംബരകാവ്യങ്ങൾ നിർമ്മിച്ച് പാടി സ്തുതിച്ചിട്ടുണ്ട്. ധ്യാനനിരതരായ യോഗിമാരുടെ സമാധിധനമാണ് ഭഗവാൻ. ഇപ്രകാരമുള്ള ശ്രീകൃഷ്ണൻ അർജ്ജുനന് വശംവദനായതു കാണുമ്പോൾ എങ്ങനെയാണ് അത്ഭുതപ്പെടാതിരിക്കുക?

നിമിഷനേരം ആലോചിച്ചിട്ട് സഞ്ജയൻ തുടർന്നു: അല്ലെങ്കിൽ ഇതിൽ ആശ്ചര്യപ്പെടാൻ എന്താണുള്ളത്? അച്യുതൻ അംഗീകരിക്കുന്ന ഒരുവനെ ഭാഗ്യദേവത പുഞ്ചിരിയോടെ സ്വീകരിക്കുന്നു. ദേവാധിദേവനായ ഭഗവാൻ അർജ്ജുനനോടു പറഞ്ഞു:

അർജ്ജുനാ, എന്റെ വിശ്വരൂപം സമ്പൂർണമായി ദർശിക്കുന്നതിനുവേണ്ടി നിനക്ക് ഞാൻ ദിവ്യചക്ഷുസ്സുകൾ പ്രദാനംചെയ്യാം.

ഭഗവാൻ ഇത്രയും പറഞ്ഞതോടുകൂടി അർജ്ജുനന്റെ അജ്ഞതയുടെ അന്ധകാരം അപ്രത്യക്ഷമായി. ഭഗവാൻ പറഞ്ഞത് കേവലം വാക്കുകളായിരുന്നില്ല. അവ യഥാർത്ഥത്തിൽ വിശ്വരൂപത്തിന്റെ മാഹാത്മ്യത്തെ ജ്വലിപ്പിക്കുന്ന ബ്രഹ്മസാമ്രാജ്യദീപികയായിരുന്നു.

ദിവ്യചക്ഷുസ്സ് പ്രദാനംചെയ്ത ആ നിമിഷത്തിൽ അർജ്ജുനന്റെ ജ്ഞാനദൃഷ്ടി എല്ലാ ഭാഗത്തേക്കുമായി വിടർന്നു. ഭഗവാൻ തന്റെ വിശ്വരൂപത്തിന്റെ വൈഭവം അർജ്ജുനന് പ്രകടിപ്പിച്ചുകൊടുത്തു. വിശ്വം മുഴുവൻ അനന്തമായ ആഴിയായും അതിലെ കല്ലോലങ്ങൾ ഭഗവാന്റെ അവതാരങ്ങളായും അർജ്ജുനൻ ദർശിച്ചു. പ്രപഞ്ചംതന്നെ ഭഗവാന്റെ പ്രഭാപൂരത്തിൽനിന്നുണ്ടായ ഒരു മരീചികപോലെ കാണപ്പെട്ടു. ഒരു ചണത്തുണിയിൽ ആലേഖനംചെയ്യപ്പെട്ട ചിത്രമെന്നതുപോലെ എല്ലാ സൃഷ്ടിജാലങ്ങളും അതിന്റെ ശാശ്വതമായ പശ്ചാത്തലത്തിൽ അവിടെ ഗോചരീഭവിച്ചിരുന്നു. ഭഗവാൻ കളിക്കുട്ടി ആയിരിക്കുമ്പോൾ മണ്ണുതിന്നു. ഇതുകണ്ട് കോപിഷ്ഠയായ വളർത്തമ്മ യശോദ കണ്ണനെ ശിക്ഷിക്കാനൊരുമ്പെട്ടു. അപ്പോൾ മണ്ണുതിന്നില്ലെന്നു പറഞ്ഞ് സംഭ്രമത്തോടെ ഉണ്ണിക്കണ്ണൻ വായ് പിളർന്നുകാണിച്ചു. അഹോ, എന്തൊരു കാഴ്ചയാണ് യശോദ കണ്ടത്? ഉണ്ണിയുടെ വായിൽ ഈരേഴുപതിന്നാലു ലോകങ്ങളും. അതുപോലെ മധുവനത്തിൽവെച്ച് ഭഗവാൻ ധ്രുവന്റെ കപോലം തന്റെ ശംഖു കൊണ്ട് തലോടിയപ്പോൾ പരമജ്ഞാനിയായിത്തീർന്ന ധ്രുവൻ വേദങ്ങൾക്കുപോലും ഗ്രഹിക്കാൻ കഴിയാത്തവണ്ണം ആദ്ധ്യാത്മിക സത്യങ്ങൾ വെളിപ്പെടുത്തിക്കൊണ്ടാണ് ഭഗവാനെ സ്തുതിച്ചത്. ഇപ്പോൾ ശ്രീഹരിയുടെ കടാക്ഷമുണ്ടായപ്പോൾ അർജ്ജുനൻ മായയുടെ വലയത്തിൽനിന്നും മോചിതനായിരിക്കുന്നു. ഭഗവാന്റെ ദിവ്യദൃഷ്ടി പ്രഭാവത്തിന്റെ ഐശ്വര്യത്തിൽ എവിടെയും അത്ഭുതങ്ങൾ ദർശിച്ച അർജ്ജുനന്റെ മനസ്സ് വിസ്മയസാഗരത്തിൽ ആമഗ്നമായി. സത്യലോകത്തിന്റെ അതിർത്തിവരെ വ്യാപിച്ചുകിടന്ന പ്രളയജലത്തിൽ ഏകനായി നീന്തിത്തുടിച്ച മാർക്കണ്ഡേയ മഹർഷിയെപ്പോലെ, അർജ്ജുനൻ വിശ്വരൂപത്തിന്റെ ദിവ്യവിളയാട്ടത്തിൽപെട്ട് സഞ്ചരിച്ചുകൊണ്ടിരുന്നു.

അവൻ പറഞ്ഞു: എന്തു വിസ്തൃതമായ ആകാശമാണ് ഇവിടെയുണ്ടായിരുന്നത്. അത് ആര് എവിടേക്കാണ് അപഹരിച്ചുകൊണ്ടുപോയത്? ചരവും അചരവുമായ ലോകം എവിടെപ്പോയി? നാലു ദിശകളും കാണ്മാനില്ലാതെയായിരിക്കുന്നു. മുകളിലും താഴെയുമുള്ള പ്രദേശങ്ങൾ എവിടെയെന്നറിയുന്നില്ല. സ്വപ്നത്തിൽനിന്നു

ണരുമ്പോൾ സ്വപ്നലോകം അപ്രത്യക്ഷമാകുന്നതുപോലെ ദൃശ്യ പ്രപഞ്ചം തിരോഭവിച്ചിരിക്കുന്നു. സൂര്യപ്രകാശത്തിൽ താരങ്ങളും താരാനാഥനും തിരോധാനം ചെയ്യുന്നതുപോലെ, സൃഷ്ടിപ്രപഞ്ചം മുഴുവനും വിശ്വരൂപംകൊണ്ട് ആച്ഛാദനം ചെയ്യപ്പെട്ടിരിക്കുന്നു.

അർജ്ജുനൻെറ മനസ്സ് പ്രവർത്തനരഹിതമായി. ബുദ്ധി നിശ്ചലമായി. പഞ്ചേന്ദ്രിയങ്ങൾ അന്തർമുഖമായി ഹൃദയത്തിൽ ഒതുങ്ങിക്കൂടി. ശാന്തിയും ഏകാഗ്രതയും അതിൻെറ പാരമ്യത്തിലെത്തി. ചിന്തകളെല്ലാം വശ്യമായ ഒരു മോഹനാസ്ത്രംകൊണ്ടെന്നപോലെ ആകർഷിച്ചകററിക്കളഞ്ഞിരിക്കുന്നു. അവൻ അത്ഭുതമിഴികളോടെ നാലുപാടും നോക്കി. ചതുർഭുജനായ ശ്രീകൃഷ്ണൻെറ രൂപം ദശസഹസ്രക്കണക്കിന് തൻെറ ചുററും നിൽക്കുന്നതായി കണ്ടു. വർഷകാലത്ത് വാനം കാർമുകിൽകൊണ്ടു നിറയുന്നതുപോലെ, അഥവാ, പ്രളയകാലത്ത് സൂര്യൻെറ പ്രഭ ജാജ്വല്യമാനമായി വളർന്നു ഭൂമിയെ ആവരണംചെയ്യുന്നതുപോലെ, വിശ്വമൊട്ടാകെ ഭഗവാൻെറ വിശ്വരൂപമല്ലാതെ മററൊന്നും കാണ്മാനുണ്ടായിരുന്നില്ല. ഈ സത്യപ്രകാശനത്തിൽനിന്നു ലഭിച്ച ആത്മജ്ഞാനം അർജ്ജുനനെ അതീവ സന്തുഷ്ടനാക്കി. അവൻ കണ്ണുതുറന്നുനോക്കിയപ്പോൾ ഭഗവാൻെറ ഐശ്വരരൂപം അവൻെറ മുന്നിൽ കണ്ടു. ഭഗവാൻെറ വിശ്വരൂപം കാണണമെന്നുള്ള അദമ്യമായ അഭിലാഷം കൃഷ്ണൻ അർജ്ജുനന് നിറവേററിക്കൊടുത്തു.

അനേക വക്ത്രനയനം
അനേകാത്ഭുതദർശനം
അനേക ദിവ്യാഭരണം
ദിവ്യാനേകോദ്യതായുധം. 10

*അസംഖ്യം മുഖങ്ങളും കണ്ണുകളും ഉള്ളതും എണ്ണമററ അത്ഭുതകാഴ്ചകളോടുകൂടിയതും നിരവധി ദിവ്യാഭരണങ്ങൾ അണിഞ്ഞിട്ടുള്ളതും കണക്കില്ലാത്ത ദിവ്യായുധങ്ങൾ കൈകളിൽ ഉയർത്തിപ്പിടിച്ചിട്ടുള്ളതുമായിരുന്നു ആ രൂപം.*

അർജ്ജുനൻ ദശസഹസ്രം മുഖങ്ങൾ കണ്ടു. അവയെല്ലാം ലക്ഷ്മീകാന്തൻെറ രാജകീയഹർമ്യങ്ങൾപോലെ തിളക്കമേറിയതായിരുന്നു. ഉദാത്തമായ സൗന്ദര്യത്തിൻെറ വിശിഷ്ടമായ ശേഖരം വാരിവിതറിയതുപോലെയുള്ള ദൃശ്യമായിരുന്നു അത്. ശ്രീഹരിയുടെ മുഖങ്ങളെല്ലാം ആനന്ദകുസുമങ്ങൾ വിരിഞ്ഞുനിൽക്കുന്ന മരത്തോപ്പുപോലെ മനോഹരങ്ങളായിരുന്നു. ലാവണ്യം കിരീടം ധരിച്ച് സിംഹാസനസ്ഥമായിരിക്കുന്നതുപോലെയുള്ള ഹൃദയാവർജ്ജകമായ കാഴ്ചയായിരുന്നു അത്. ലോകസംഹാരത്തിനുവേണ്ടി കുതിച്ചുപായുന്ന ഭീകരനായ മൃത്യുവിൻെറ സേനാംഗങ്ങളെപ്പോലെ ബീഭത്സമായ മുഖങ്ങളും അതിനിടയിൽ അർജ്ജുനൻ കണ്ടു. അവ വിശാലമായി

തുറന്ന മൃത്യുവക്ത്രംപോലെ ഭയാനകമായിരുന്നു. അഥവാ, ലോകാവസാനത്തിൽ തീതുപ്പുന്ന അഗ്നിപ്രളയത്തിന്റെ കടാഹങ്ങളായിരുന്നു. അപൂർവമായതും ആശ്ചര്യകരമായതും അണിഞ്ഞൊരുങ്ങിയതും ശാന്തി കളിയാടുന്നതുമായ അനവധി മുഖങ്ങൾ അർജ്ജുനൻ കണ്ടു. അവന്റെ ദിവ്യദൃഷ്ടിക്കുപോലും ഈ മുഖങ്ങളുടെ അവസാനം കണ്ടെത്താൻ കഴിഞ്ഞില്ല. അർജ്ജുനൻ ജിജ്ഞാസയോടെ തന്റെ ദൃഷ്ടികൾ വിശ്വരൂപത്തിന്റെ കണ്ണുകളിലേക്കു പായിച്ചു. അവിടെ വിവിധ വർണ്ണങ്ങളിലുള്ള വിടർന്ന സരസീരുഹങ്ങൾ ആയിരക്കണക്കിന് നിരനിരയായി നിൽക്കുന്നതാണ് അവൻ കണ്ടത്. അവയെല്ലാം സൂര്യകിരണങ്ങൾപോലെ ജാജ്വല്യമാനമായിരുന്നു. പ്രളയകാലത്ത് കറുത്തിരുണ്ട കാർമേഘങ്ങൾ കൂട്ടിയിടിച്ചുണ്ടാകുന്ന മിന്നൽപ്പിണർ പോലെ പുരികക്കൊടികളുടെ കീഴ്ഭാഗത്ത് പിംഗലവർണ്ണമാർന്ന തീക്ഷ്ണനയനങ്ങൾ പ്രകാശിക്കുന്നുണ്ടായിരുന്നു. അത്ഭുതകരങ്ങളായ ഈ ദൃശ്യങ്ങൾ വിസ്മയത്തോടെ കണ്ടുകൊണ്ടിരുന്ന അർജ്ജുനന്, ഏകമായ വിശ്വരൂപത്തിൽ എണ്ണമില്ലാത്തിടത്തോളം വൈവിധ്യമാർന്ന കാഴ്ചകൾ ഉണ്ടെന്നു ബോധ്യമായി. അവൻ ആശ്ചര്യഭരിതനായി സ്വയം ചോദിച്ചു:

എവിടെയാണ് ഇതിന്റെ കാലുകൾ? എവിടെയാണ് കൈകൾ? എവിടെയാണ് ഇതിന്റെ ശിരസ്സും കിരീടവും?

ഇതെല്ലാം ദർശിക്കണമെന്നുള്ള ഉൽക്കടമായ അഭിലാഷം അർജ്ജുനന്റെ മനസ്സിൽ അങ്കുരിച്ചു. ഭാഗ്യദേവതയുടെ അരുമക്കിടാവായ അവന്റെ അഭിലാഷങ്ങൾ സാധിതപ്രായമാവാതിരിക്കുന്നത് എങ്ങനെയാണ്? പിനാകപാണിയായ പരമശിവന്റെ ആവനാഴിയിൽ ലക്ഷ്യത്തിലെത്താത്ത ഒരമ്പെങ്കിലുമുണ്ടാകുമോ? ചതുർമുഖന്റെ നാവിൽനിന്ന് ഏതെങ്കിലും വീൺവാക്ക് ഉതിരുമോ? നിസ്സീമമായ വിശ്വരൂപത്തിന്റെ ആദിയും അന്തവും അർജ്ജുനൻ ദർശിച്ചു. വേദങ്ങൾക്കുപോലും കണ്ടെത്താൻ കഴിയാത്ത ആ പരബ്രഹ്മപ്രകാശത്തിന്റെ എല്ലാ അവയവങ്ങളും നിമിഷങ്ങൾക്കുള്ളിൽ കാണാൻ കഴിഞ്ഞ അർജ്ജുനൻ ആനന്ദതുന്ദിലനായി. ദിവ്യരത്നങ്ങൾ പതിച്ച ആഭരണങ്ങളണിഞ്ഞ ആ രൂപത്തിന്റെ ആടോപമായ ഔന്നത്യം അടിതൊട്ടു മുടിവരെ അർജ്ജുനൻ നിരീക്ഷിച്ചു. സ്വയം വിഭൂഷിതനായി അണിഞ്ഞൊരുങ്ങി ആഭ വിതറിക്കൊണ്ട് പരംപൊരുൾതന്നെ ദൃശ്യമനുഷ്യനായി പ്രത്യക്ഷപ്പെടുമ്പോൾ തേജോമയമായ ആ രാമണീയകതയെ വർണ്ണിക്കാൻ വാക്കുകൾക്ക് സാദ്ധ്യമല്ല.

സൂര്യചന്ദ്രന്മാർ തിളങ്ങുന്നതിനാവശ്യമായ പ്രകാശം നൽകുന്നത് മഹോജ്ജ്വലമായ ഈ ദിവ്യതേജസ്സാണ്. ഈ ശക്തി തന്നെയാണ് പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതും നിലനിർത്തുന്നതും. ഈ ദിവ്യജ്യോതിസ്സിനെ ആവരണം ചെയ്തിരിക്കുന്ന ഭാസുരമായ മനോഹാരിത ചിത്രീകരിക്കുന്നതിന് ഏതൊരു ചിത്തത്തിനാണ് കഴിയുക? പരബ്രഹ്മംതന്നെ പരബ്രഹ്മത്തെക്കൊണ്ട് അലങ്കരിച്ചിരിക്കുന്നു. അർജ്ജുനൻ ദിവ്യദൃഷ്ടികൊണ്ട് പരംപൊരുളിന്റെ

വടിവൊത്ത നീണ്ട കൈകളിലേക്കു നോക്കി. ലോകാവസാനത്തിലെ പ്രളയാഗ്നിയെപ്പോലും നശിപ്പിക്കാൻ തക്ക തിളക്കമുള്ള ആയുധങ്ങളാണ് അവയിൽ അവൻ കണ്ടത്. എല്ലാം ഭഗവന്മയം. എല്ലാ അവയവങ്ങളിലും ആഭരണങ്ങളിലും കൈകളിൽ കണ്ട ആയുധങ്ങളിലും ഭഗവാനെത്തന്നെ കാണുന്നു. വിശ്വമൊട്ടാകെ ഭഗവാൻ നിറഞ്ഞുനിൽക്കുന്നതായി അർജ്ജുനന് ഗോചരീഭവിച്ചു. ഭഗവാൻെറ ദീപ്തിയേറിയ കിരണങ്ങളേററ നക്ഷത്രങ്ങൾ, വറുത്ത ധാന്യങ്ങളെപ്പോലെ പൊട്ടിച്ചിതറി. അതിൻെറ അത്യുഗ്രമായ ചൂടേററ് ചുട്ടെരിഞ്ഞ അഗ്നി ആഴിയിൽ അഭയംതേടി. ഇപ്രകാരം ഭഗവാൻെറ ഉയർത്തിപ്പിടിച്ചിരുന്ന എണ്ണമററ കൈകളിൽ ഉണ്ടായിരുന്ന ആയുധങ്ങൾ, കാളകൂട വിഷം വമിക്കുന്ന ധാരയായോ അഗ്നിപാതത്തിൻെറ ഒരു ഘോര കാനനമായോ അർജ്ജുനന് അനുഭവപ്പെട്ടു.

ദിവ്യമാല്യാംബരധരം
ദിവ്യഗന്ധാനുലേപനം
സർവ്വാശ്ചര്യമയം ദേവ-
മനന്തം വിശ്വതോമുഖം. 11

*ദിവ്യഹാരങ്ങളും ദിവ്യവസ്ത്രങ്ങളും അണിഞ്ഞിട്ടുള്ളതും ദിവ്യഗന്ധമുള്ള കുറിക്കൂട്ടുകൾ പൂശിയിട്ടുള്ളതും പലപല ആശ്ചര്യങ്ങൾ നിറഞ്ഞതും ദിവ്യകാന്തിയുള്ളതും കണ്ണെത്താത്തതും സർവത്ര മുഖമുള്ളതുമായിരുന്നു ആ രൂപം.*

ഭയംകൊണ്ട് അർജ്ജുനൻ തൻെറ നോട്ടം പിൻവലിച്ച് പുഷ്പങ്ങൾ ചൂടിയിരുന്ന അദ്ദേഹത്തിൻെറ കഴുത്തിലേക്കും കിരീടത്തിലേക്കും കണ്ണോടിച്ചു. അവൻ വിസ്മയാധീനനായി. എത്ര മനോഹരമായ പുഷ്പങ്ങൾ. കല്പകതരുവിൻെറ ഉത്ഭവം ഇതിൽനിന്നാണോ എന്ന് അവൻ ചിന്തിച്ചുപോയി. അലൗകികശക്തികളുടെ മൂലപീഠമാണോ ഇതെന്ന് അവൻ സംശയിച്ചു. കിരീടത്തിൽ ചൂടിയിരുന്ന അതീവരമ്യമായ അരവിന്ദം ലക്ഷ്മീദേവിയുടെ വിശ്രമസങ്കേതംപോലെ പരിശുദ്ധവും പരിമളം പരത്തുന്നതുമായിരുന്നു. അദ്ദേഹത്തിൻെറ മകുടത്തിൽനിന്നു മലർമാലകൾ തൂങ്ങിക്കിടന്നിരുന്നു. കൈകളിൽ പുഷ്പകങ്കണവും കഴുത്തിൽ പുഷ്പഹാരങ്ങളും ഉണ്ടായിരുന്നു. സൂര്യപ്രഭകൊണ്ട് ആവരണംചെയ്യപ്പെട്ട ആകാശംപോലെയാണ് അദ്ദേഹത്തിൻെറ അരയിൽ ചുററിയിരുന്ന മഞ്ഞപ്പട്ടാട പ്രശോഭിച്ചിരുന്നത്. അദ്ദേഹത്തിൻെറ ശരീരമാസകലം ചന്ദനച്ചാറുപൂശിയിരുന്നു. അതു മഹാമേരുപർവതത്തിനു സ്വർണംപൂശിയതുപോലെയോ, ആകാശത്തിനെ ചന്ദ്രികകൊണ്ടുള്ള വസ്ത്രം പുതപ്പിച്ചപോലെയോ ആയിരുന്നു. അതിൻെറ സൗരഭ്യം ശോഭായമാനമായ എല്ലാററിൻേറയും ശോഭയ്ക്ക് തിളക്കം കൂട്ടുന്നതായിരുന്നു. അതു ദിവ്യമായ ചിത്തഹർഷത്തിൻെറ ഊഷ്മാവിനു കുളിരേകുന്നതായിരുന്നു.

ഭൂമിയുടെ നറുമണത്തെ വർദ്ധിപ്പിക്കുന്നതായിരുന്നു. അതു വിരക്തരായ താപസന്മാരെപ്പോലും വശീകരിക്കുന്നതായിരുന്നു. മദനൻെറ ശരീരത്തിൽ ലേപനംചെയ്യുന്ന സുഗന്ധദ്രവ്യത്തേക്കാൾ സുഗന്ധപൂരിതമായിരുന്നു. ആ അലൗകിക സൗരഭ്യത്തെപ്പറ്റി ആർക്കാണു വർണ്ണിക്കാൻ കഴിയുക? ഭഗവാൻെറ അലങ്കാരങ്ങളുടെ സുഭഗത കണ്ട് അർജ്ജുനൻ അമ്പരന്നുപോയി. ഭഗവാൻ നിൽക്കുകയാണോ ഇരിക്കുകയാണോ കിടക്കുകയാണോ എന്നറിയാൻ അവനു കഴിഞ്ഞില്ല. അവൻ മിഴികൾ വിടർത്തി വീണ്ടും വീണ്ടും നോക്കി. എവിടെയും വിശ്വരൂപം മാത്രം. അവൻ കണ്ണുകൾ പൂട്ടി നിശ്ചേഷ്ടനായി നിന്നു. അപ്പോൾ ഭഗവാൻെറ അതേ രൂപം അവൻെറ അന്തരംഗത്തിൽ തെളിഞ്ഞു. അവൻ ഭയത്തോടെ ചുററുപാടും നോക്കി. നോക്കുന്നിടത്തെല്ലാം ഭഗവാൻെറ അനവധി മുഖങ്ങളും കൈകളും കാലുകളും അവൻ കണ്ടു. ഒരത്ഭുതത്തിൻെറ കയത്തിൽനിന്നു കരയ്ക്കു കയറുമ്പോൾ മറെറാരാശ്ചര്യസമുദ്രത്തിലേക്ക് വഴുതിവീഴുകയായിരുന്നു അർജ്ജുനൻ.

എന്തിനേറെ പറയുന്നു. അർജ്ജുനൻെറ കണ്ണും കരളും ഭഗവാൻെറ ദിവ്യരൂപംകൊണ്ട് നിറഞ്ഞു. ഇപ്രകാരം തൻെറ വിവിധ രൂപങ്ങളുടെ അമാനുഷികമായ ദർശനം പ്രകടമാക്കിക്കൊണ്ട് ഭഗവാൻ അർജ്ജുനനെ വലയംചെയ്തു. ഭഗവാൻ സർവ്വവ്യാപിയാണ്. അദ്ദേഹം എല്ലാററിലും കുടികൊള്ളുന്നു. അപ്രകാരമുള്ള ഭഗവാൻെറ വിശ്വരൂപം പ്രകടിപ്പിച്ചുകാണിക്കാനാണ് പാണ്ഡുപുത്രൻ ആവശ്യപ്പെട്ടത്. എങ്ങും എല്ലാമായി നിറഞ്ഞുനിൽക്കുന്ന തൻെറ രൂപത്തെ ഭഗവാൻ പ്രത്യക്ഷപ്പെടുത്തി. പ്രകാശം ഉണ്ടെങ്കിലും ഇല്ലെങ്കിലും കാണാൻ കഴിയുന്ന ജ്ഞാനചക്ഷുസ്സുകളാണ് ഭഗവാൻ അർജ്ജുനന് നൽകിയിരുന്നത്. തന്മൂലം പ്രകാശമുള്ളപ്പോഴും ഇല്ലാത്തപ്പോഴും കണ്ണുകൾ തുറന്നിരിക്കുമ്പോഴും പൂട്ടിയിരിക്കുമ്പോഴും ഭഗവാൻെറ വിരാട് രൂപം അർജ്ജുനൻ അനവരതം ദർശിച്ചുകൊണ്ടേയിരുന്നു.

സഞ്ജയൻ ഇപ്രകാരം ഹസ്തിനപുരിയിൽ ഇരുന്ന് ധൃതരാഷ്ട്രമഹാരാജാവിനോടു പറഞ്ഞു. അദ്ദേഹം തുടർന്നു:

മഹാരാജാവേ, അങ്ങ് ഞാൻ പറഞ്ഞതൊക്കെ കേട്ടുവോ? വിവിധതരത്തിലുള്ള ആഭരണങ്ങളണിഞ്ഞ ഭഗവാൻെറ വിശ്വരൂപത്തിൻെറ ദശസഹസ്രം മുഖങ്ങൾ അർജ്ജുനൻ ദർശിച്ചു.

ദിവി സൂര്യസഹസ്രസ്യ
ഭവേദ് യുഗപദുത്ഥിതാ
യദി ഭാഃ സദൃശീ സാ സ്യാത്
ഭാസസ്തസ്യ മഹാത്മനഃ 12

*ആകാശത്തിൽ ആയിരം സൂര്യന്മാർ ഒരേ സമയത്ത് ഉദിച്ചാലുണ്ടാവുന്ന കാന്തി ആ വിശ്വരൂപൻെറ കാന്തിക്കു തുല്യമായി ഭവിച്ചേക്കാം.*

അല്ലയോ രാജാവേ, ഭഗവദ്സ്വരൂപത്തിൻെറ ഉജ്ജ്വലമായ കാന്തിയെപ്പററി ഞാൻ എങ്ങനെയാണു വർണ്ണിക്കുക? മഹാപ്രളയ കാലത്ത് പ്രപഞ്ചത്തിനെ ഭസ്മീകരിക്കുന്നതിനായി പന്ത്രണ്ട് ആദിത്യ ന്മാരും ഒന്നിച്ച് ഉദിക്കുമെന്നാണു പറയുന്നത്. അതുപോലെയുള്ള പന്ത്രണ്ട് ആദിത്യന്മാർ ഒന്നിച്ചുദിച്ചാലും അതിൻെറ ആകെയുള്ള കാന്തി ഭഗവദ്രൂപത്തിൻെറ കാന്തിയോടു തുലനംചെയ്യാനാവില്ല. ലോക ത്തുള്ള മിന്നൽപ്പിണരുകളെല്ലാം ഒന്നായിട്ട്, പ്രളയകാലത്തുദിക്കുന്ന ആദിത്യന്മാരുമായും പ്രളയാഗ്നിയുമായും കൂടിക്കലർന്നാലും ആ പ്രഭാപൂരം വിരാട്രൂപത്തിൽനിന്നു നിർഗളിക്കുന്ന ഭാസുരമായ ജ്യോതി സ്സിൻെറ മുന്നിൽ വിളറിപ്പോകും. തന്നെയുമല്ല, ആ തേജസ്സിൻെറ വിശുദ്ധി മറെറാന്നിനും ലഭിക്കുകയുമില്ല. ശ്രീഹരിയുടെ മാഹാത്മ്യം അത്രയേറെയുണ്ട്. ആ പ്രകാശധോരണി വ്യാസമുനിയുടെ കാരുണ്യംകൊണ്ട് എനിക്കു കാണുവാൻ കഴിഞ്ഞു.

തത്രൈകസ്ഥം ജഗത് കൃത്സ്നം
പ്രവിഭക്തമനേകധാ
അപശ്യദ്ദേവദേവസ്യ
ശരീരേ പാണ്ഡവസ്തദാ 13

*അനേകരൂപത്തിൽ പലതായി വേർതിരിഞ്ഞു കാണുന്ന ജഗത്തിനെ മുഴുവനും ദേവദേവനായ ഭഗവാൻെറ ശരീരത്തിൽ ഒന്നിച്ച് ഒരിടത്ത് സ്ഥിതിചെയ്യുന്നതായി അർജ്ജുനൻ കണ്ടു.*

വിസ്തൃതമായ ഈ ജഗത്തു മുഴുവനും ഭഗവാൻെറ വിശ്വരൂപത്തിൽ അർജ്ജുനൻ ദർശിച്ചു. സാഗരത്തിൻെറ ഉപരിതലത്തിൽ കാണുന്ന നീർക്കുമിളകൾപോലെ, അഥവാ ആകാശത്തുകാണുന്ന ഭാവനാജന്യമായ മഹാനഗരംപോലെ, ഭൂമിയിൽ കാണുന്ന വാല്മീകം പോലെ, മഹാമേരുപർവതത്തിൽ കാണുന്ന രേ ണുക്കൾ പോലെ ഈ പ്രപഞ്ചം മുഴുവൻ ദേവദേവനായ ഭഗവാൻെറ സ്വരൂപത്തിൽ ചേർന്നു നിൽക്കുന്നതായി അർജ്ജുനൻ ദർശിച്ചു.

തതഃ സ വിസ്മയാവിഷ്ടോ
ഹൃഷ്ടരോമാ ധനഞ്ജയഃ
പ്രണമ്യശിരസാ ദേവം
കൃതാഞ്ജലിരഭാഷത. 14

*തന്മൂലം അത്ഭുതപരതന്ത്രനും ആനന്ദംകൊണ്ടു പുളകമണിഞ്ഞ വനുമായ അർജ്ജുനൻ ഭഗവാനെ താണുവണങ്ങി തൊഴുകൈയോടെ പറഞ്ഞു.*

ഇതോടെ, താൻ പ്രപഞ്ചഘടകത്തിൽനിന്നു ഭിന്നമായി നിൽക്കുന്നുവെന്ന് അർജ്ജുനൻെറ മനസ്സിൽ തങ്ങിനിന്നിരുന്ന

ദ്വന്ദ്വഭാവം അപ്രത്യക്ഷമായി. അവന്റെ ചിത്തം ഭഗവദ്സ്വരൂപത്തിൽ അലിഞ്ഞു ചേർന്നു. ആന്തരികമായി അവന്റെ ഹൃദയം ആനന്ദപാരവശ്യം കൊണ്ടു പൂരിതമായി. അവന്റെ ബാഹ്യേന്ദ്രിയങ്ങൾ മരവിച്ചു. അവന്റെ ശരീരം നഖശിഖാന്തം വിറച്ചു. അവൻ കോൾമയിർ ക്കൊണ്ടു. ചന്ദ്രികയിൽ അലിയുന്ന ചന്ദ്രകാന്തംപോലെ അവന്റെ ദേഹമാസകലം സ്വേദകണങ്ങൾ പൊടിഞ്ഞു. താമരപ്പൂവിനുള്ളിലക പ്പെട്ട ഭ്രമരത്തിന്റെ ചലനം താമരപ്പൂവിനെ ചാഞ്ചാടിക്കുന്നതുപോലെ, അവന്റെ ഹൃദയത്തിലുണ്ടായ ഹർഷാവേശത്തിന്റെ അലകൾ അവന്റെ ശരീരത്തെ ഉലച്ചു. സമൃദ്ധമായി കർപ്പൂരമുള്ള കർപ്പൂരവൃക്ഷ ത്തിന്റെ തോലുപൊട്ടി കർപ്പൂരകണങ്ങൾ പൊഴിയുന്നതുപോലെ, അർജ്ജുനന്റെ നേത്രങ്ങളിൽനിന്നു കണ്ണീർക്കണങ്ങൾ ഇററിയിററി വീണു. ചന്ദ്രോദയത്തിൽ സമുദ്രത്തിലുണ്ടാകുന്ന വേലിയേററംപോലെ അർജ്ജുനന്റെ ഹൃദയത്തിൽ ഹർഷാവേശത്തിന്റെ തിരത്തള്ളൽ ഉണ്ടായി. അഷ്ടഗുണങ്ങളും മാത്സര്യത്തോടെ അവന്റെ ഹൃദയത്തി ലേക്ക് ഇരച്ചുകയറി. അവൻ ദിവ്യമായ ചിത്തഹർഷത്തിന്റെ പരമാനന്ദം അനുഭവിക്കാൻ തുടങ്ങി. ഭഗവാനുമായുള്ള ആനന്ദകരമായ ഐക്യവേളയിലും ഭഗവാനുമായി ഒരു ഇതരത്വം നിലനിൽക്കുന്നതായി അവന് അനുഭവപ്പെട്ടു. ദീർഘശ്വാസം വിട്ടുകൊണ്ട് അവൻ ചുററുപാടും നോക്കി. ഭഗവാന്റെ മുന്നിൽനിന്ന് തലകുനിച്ചു വണങ്ങി തൊഴുകൈ യോടെ അവൻ പറഞ്ഞുതുടങ്ങി.

*അർജ്ജുന ഉവാച:*

പശ്യാമി ദേവാംസ്തവ ദേവ! ദേഹേ
സർവ്വാംസ്തഥാ ഭൂതവിശേഷ സംഘാൻ
ബ്രഹ്മാണമീശം കമലാസനസ്ഥ-
മൃഷീംശ്ച സർവ്വാനുരഗാംശ്ച ദിവ്യാൻ. 15

*അല്ലയോ ദേവാ, അങ്ങയുടെ ദേഹത്തിൽ ദേവന്മാരെയും അതുപോലെ സകല ജീവജാലങ്ങളേയും പദ്മാസനത്തിൽ സ്ഥിതിചെയ്യുന്ന ബ്രഹ്മാവിനേയും എല്ലാ ഋഷിമാരേയും ദിവ്യങ്ങളായ സർപ്പങ്ങളേയും ഞാൻ കാണുന്നു.*

അല്ലയോ ദേവ! അങ്ങ് വിജയിപ്പൂതാക. അങ്ങയുടെ കാരുണ്യം കൊണ്ട് സാധാരണക്കാരനായ എന്നെപ്പോലെയുള്ളവർക്ക് അങ്ങയുടെ വിശ്വരൂപം ദർശിക്കാൻ കഴിഞ്ഞു. എനിക്ക് അത്യാനന്ദം നൽകിയ മറെറാരു കാര്യം അങ്ങ് ചെയ്തു. അതായത് ഈ പ്രപഞ്ചസൃഷ്ടിയുടെ ആലംബം അങ്ങാണെന്ന് എന്റെ സ്വന്തം കണ്ണുകൾകൊണ്ടുതന്നെ എനിക്കു കാണാൻ കഴിഞ്ഞു. ഭഗവാനേ, മന്ദരപർവതത്തിലെ കാടുകളിൽ വന്യമൃഗങ്ങൾ കൂട്ടംകൂട്ടമായി മേഞ്ഞുനടക്കുന്നതു പോലെ, അങ്ങയുടെ ദിവ്യശരീരത്തിൽ പ്രപഞ്ചം മുഴുവനും ചിതറിക്കിടക്കുന്നതായി ഞാൻ കാണുന്നു. വിസ്തൃതമായ വാനത്തിൽ

താരാസമൂഹങ്ങളെ കാണാം. വലിയ വൃക്ഷങ്ങളിൽ പക്ഷികളുടെ കൂടുകൾ കാണാം. അതുപോലെ അങ്ങയുടെ വിശ്വരൂപത്തിൽ സ്വർഗ്ഗ ലോകത്തേയും അവിടുത്തെ ദേവന്മാരേയും കാണുന്നു. ഭഗവാനേ, ഞാൻ അങ്ങയുടെ ശരീരത്തിൽ പഞ്ചഭൂതങ്ങളുടെ ദശസഹസ്രം ഗണങ്ങളേയും അവയുടെ സൃഷ്ടികളായ വിവിധ ജീവജാലങ്ങളേയും കാണുന്നു. അതാ എനിക്കു സത്യലോകം ഗോചരമാകുന്നു. അവിടെ കാണുന്നതു ബ്രഹ്മാവുതന്നെയല്ലെ? മറ്റൊരു ഭാഗത്ത് കൈലാസ പർവതം കാണുന്നു. പരമശിവൻ പാർവതിയോടൊപ്പം അവിടെ സ്ഥിതി ചെയ്യുന്നു. എന്നു മാത്രമല്ല, അല്ലയോ ദേവാ, അതാ ഞാൻ അങ്ങയെ ത്തന്നെ ദർശിക്കുന്നു. ഞാൻ കശ്യപനെ കാണുന്നു; തന്നെയുമല്ല എല്ലാ മുനികളുടെയും വംശപരമ്പരയിൽപെട്ട അനേകം ഋഷിമാരെ കാണുന്നു. അങ്ങയുടെ വിശ്വരൂപത്തിൽ പാതാളത്തേയും ദിവ്യനാഗ ങ്ങളേയും ഞാൻ കാണുന്നു. ഞാനെന്തിന് ഏറെപ്പറയണം. അല്ലയോ ജഗത്രയങ്ങളുടേയും നാഥനായ ദേവാ, അങ്ങയുടെ ഓരോ അവയവ ത്തിൻേറയും ചുവരിൽ പതിന്നാലു ലോകങ്ങളും ചിത്രീകരിച്ചിരിക്കുന്നു. ആ ചിത്രത്തിൽ ഈ ലോകവാസികളെയെല്ലാം എനിക്കു കാണാൻ കഴിയുന്നു. ഇപ്രകാരം അങ്ങയുടെ അപ്രമേയമായ മാഹാത്മ്യത്തെ ഞാൻ കാണുന്നു.

അനേകബാഹൂദരവക്ത്രനേത്രം
പശ്യാമി ത്വാം സർവതോ ƒ നന്തരൂപം
നാന്തം ന മധ്യം ന പുനസ്തവാദിം
പശ്യാമി വിശ്വേശ്വര വിശ്വരൂപ. 16

*വിശ്വേശ്വരനായ ഹേ വിശ്വരൂപാ, അസംഖ്യം കൈകളും ഉദരങ്ങളും മുഖങ്ങളും കണ്ണുകളും ഉള്ളവനായും അനേകം രൂപങ്ങൾ കൈക്കൊണ്ടു നിൽക്കുന്നവനായും ഞാൻ അങ്ങയെ എല്ലായിടത്തും കാണുന്നു. എന്നാൽ അങ്ങയുടെ ആദിയും മധ്യവും അവസാന വുമൊന്നും ഞാൻ കാണുന്നില്ല.*

ആകാശം നാലു വശത്തേക്കും കൈകൾ നീട്ടിയിരിക്കുന്നതു പോലെ, അങ്ങയുടെ ദശസഹസ്രം കൈകൾ ഞാൻ എൻെറ ദിവ്യ ദൃഷ്ടികൊണ്ടു കാണുന്നു. ഒരേ സമയത്ത് ഈ കൈകളെല്ലാം കർമ്മങ്ങളിൽ മുഴുകിയിരിക്കുന്നു. ആകാശത്തിൽ തുറന്നുവെച്ച പ്രപഞ്ചത്തിലെ എല്ലാ ജീവരൂപങ്ങളുടേയും ഭണ്ഡാരംപോലെ, അങ്ങയെ അനേകം ഉദരങ്ങളോടുകൂടിയവനായി ഞാൻ കാണുന്നു. ബ്രഹ്മവൃക്ഷത്തിൽ കായ്ച കനികൾപോലെ അങ്ങയുടെ സഹസ്ര ക്കണക്കിലുള്ള മുഖങ്ങൾ എനിക്കു ദൃശ്യമാകുന്നു. അസംഖ്യം വക്ത്രങ്ങളും എണ്ണമില്ലാത്തിടത്തോളം നേത്രങ്ങളുടെ നിരയും വിശ്വരൂപത്തിൽ ഞാൻ കാണുന്നു. വിശ്വം മുഴുവൻ അങ്ങയുടെ വിശ്വരൂപത്തിൽ പ്രകടിതമാകുന്നു. എന്നുമാത്രമല്ല, ഭൂമി, സ്വർഗ്ഗം,

പാതാളം, ദിശകൾ, ആകാശം എന്നിവയൊന്നുംതന്നെ വിവേചിച്ചറിയാൻ കഴിയാത്തവണ്ണം അങ്ങയുടെ രൂപം എല്ലായിടത്തും നിറഞ്ഞുനിൽക്കുന്നു. അങ്ങയുടെ സാന്നിധ്യമില്ലാത്ത ഒരു പരമാണുവിനെപ്പോലും എനിക്കു കാണാൻ കഴിയുന്നില്ല. ഇതെല്ലാം കാണുമ്പോൾ അങ്ങ് എപ്പോഴാണ് രൂപംകൊണ്ടത്, നിൽക്കുകയാണോ ഇരിക്കുകയാണോ, ഏതമ്മയുടെ ഗർഭപാത്രമാണ് അങ്ങയെ പേറിയത്, അങ്ങയുടെ ആസ്ഥാനം എവിടെയാണ്, ആകൃതി എന്താണ്, വയസ്സ് എത്രയായി, അങ്ങയുടെ ആലംബം എന്താണ് എന്നൊക്കെ അങ്ങയെപ്പററി ഞാൻ ചിന്തിച്ചുപോകുന്നു. അപ്പോൾ അങ്ങയുടെ ആലംബം അങ്ങുതന്നെയാണെന്നും അങ്ങ് അജാതനാണെന്നും അനാദ്യനാണെന്നും സ്വയംഭൂവാണെന്നും എനിക്കു ബോദ്ധ്യമായി.

അല്ലയോ ദേവ, അങ്ങ് നിൽക്കുകയോ ഇരിക്കുകയോ ചെയ്യുന്നില്ല. അങ്ങ് വാമനമോ തുംഗമോ അല്ല. അങ്ങ് അങ്ങയുടെ മുകളിലോട്ടും താഴോട്ടും വ്യാപിച്ചുനിൽക്കുന്നു. അങ്ങയുടെ ആകൃതിയും പ്രായവും എന്തെന്ന് എന്നോടു ചോദിച്ചാൽ അത് അങ്ങയുടെ ആകൃതിയും പ്രായവും മാത്രമായിരിക്കുമെന്നു ഞാൻ പറയും. അങ്ങയുടെ മുന്നിലും പിന്നിലും അങ്ങുതന്നെയാണ്. അനന്തനായ പ്രഭോ! എൻെറ ചുററുപാടും കാണുന്നതു മുഴുവൻ അങ്ങാണ്. അങ്ങയുടെ വിശ്വരൂപത്തിന് എന്തെങ്കിലും കുറവുണ്ടെങ്കിൽ അത് ആദിയോ മധ്യമോ അവസാനമോ ഇല്ലെന്നുള്ളതു മാത്രമാണ്. ഞാൻ എല്ലായിടത്തും അതു തിരഞ്ഞുനോക്കി. എന്നാൽ അതിൻെറ ആഴം അളക്കാൻ എനിക്കു കഴിയുന്നില്ല. അപ്രകാർമൊന്നും അങ്ങേയ്ക്കില്ലെന്ന് ഇപ്പോൾ എനിക്കുറപ്പായി. അല്ലയോ ആദിയും മധ്യവും അന്തവുമില്ലാത്ത അപ്രമേയനായ ഭഗവാനേ, അങ്ങയുടെ വിശ്വരൂപം ഇപ്രകാരമാണെന്നു ഞാൻ മനസ്സിലാക്കുന്നു. വിവിധവർണ്ണങ്ങളുള്ള ഒരു വസ്ത്രം പുതച്ചിരിക്കുന്നതുപോലെ അങ്ങയുടെ രൂപത്തിൽ അസംഖ്യം സ്വരൂപങ്ങൾ കാണുന്നു. വൃക്ഷലതാദികൾ പുഷ്പങ്ങളും ഫലങ്ങളുംപേറി നില്ക്കുമ്പോൾ രമണീയമായി കാണപ്പെടുന്നതുപോലെ അങ്ങയുടെ രൂപത്തിൽ കാണുന്ന ആടയാഭരണങ്ങളണിഞ്ഞ ഈ സ്വരൂപങ്ങൾ ചേതോഹരങ്ങളായിരിക്കുന്നു. അങ്ങ് ഈ സ്വരൂപങ്ങളാകുന്ന കല്ലോലങ്ങൾ ഇളകിയാടുന്ന ഒരു മഹാസാഗരമാണ്. ഭൂമി ജീവജാലങ്ങളെക്കൊണ്ട് നിറഞ്ഞിരിക്കുന്നതുപോലെയോ നഭസ്സിൽ നക്ഷത്രജാലങ്ങൾ തിങ്ങിനില്ക്കുന്നതുപോലെയോ അങ്ങയുടെ വിശ്വരൂപത്തിൽ ഈ സ്വരൂപങ്ങൾ നിറഞ്ഞുനില്ക്കുന്നു. ഈ ഓരോ സ്വരൂപങ്ങളും ഓരോ വിശ്വത്തെ സൃഷ്ടിക്കുകയും അവ ഈ രൂപങ്ങളിൽതന്നെ അലിഞ്ഞുചേരുകയും ചെയ്യുന്നു. എണ്ണമില്ലാത്ത ഈ സ്വരൂപങ്ങൾ അങ്ങയുടെ ശരീരത്തിലെ എണ്ണമററ രോമങ്ങൾ പോലെയാണ്. ഇതെല്ലാം കാണുമ്പോൾ ഞാൻ സ്വയം ചോദിച്ചുപോകുന്നു:

വിസ്തൃതമായ ഈ പ്രപഞ്ചത്തെ മുഴുവൻ ഇപ്രകാരം തൻെറ രൂപത്തിലടക്കിയിരിക്കുന്ന ഈ മഹാനുഭാവൻ ആരാണ്?

അല്ലയോ മുകുന്ദാ, ഞാൻ മനസ്സിലാക്കുന്നു, ഭവാൻ എന്റെ സാരഥിയല്ലാതെ മററാരുമല്ലെന്ന്. അങ്ങ് സർവ്വവ്യാപിയാണെങ്കിലും മനോജ്ഞമായ മർത്ത്യരൂപം കൈക്കൊണ്ടിരിക്കുന്നത് അങ്ങയുടെ ഭക്തന്മാരിൽ കാരുണ്യം ചൊരിയാനാണ്. എന്റെ കൈകളിൽ ചേർത്ത് ആശ്ലേഷിക്കാൻ കഴിയുന്ന, ചതുർബാഹുക്കളോടുകൂടിയ ചാരുത്വമേറിയ അങ്ങയുടെ നീലവർണ്ണകളേബരം, എന്റെ കണ്ണിനും കരളിനും കുളിരേകുന്നു. ഭക്തന്മാർക്ക് ഇഷ്ടവരങ്ങൾ ദാനംചെയ്യുന്നതിനു വേണ്ടിയാണ് അങ്ങ് ഈ രൂപത്തിൽ അവതരിച്ചിരിക്കുന്നതെങ്കിലും ഞങ്ങളുടെ വീക്ഷണത്തിലുള്ള വൈകല്യംകൊണ്ട് ഞങ്ങൾ അങ്ങയെ മനുഷ്യനായി കാണുന്നു. എന്നാൽ അങ്ങ് ദിവ്യദൃഷ്ടി നൽകിയതിനാൽ ഈ കുറവ് പരിഹരിച്ച് അങ്ങയുടെ യഥാർത്ഥമാഹാത്മ്യം മനസ്സിലാക്കുന്നതിന് എനിക്കു കഴിഞ്ഞു. എന്റെ രഥത്തിന്റെ നക്രമുഖാകൃതിയിലുള്ള നുകത്തിനു പിന്നിലിരുന്ന അങ്ങാണ് ഈ വിശ്വരൂപം കൈക്കൊണ്ടതെന്ന് എനിക്കു തികച്ചും ബോദ്ധ്യം വന്നിരിക്കുന്നു.

കിരീടിനം ഗദിനം ചക്രിണം ച
തേജോരാശിം സർവ്വതോ ദീപ്തിമന്തം
പശ്യാമി ത്വാം ദുർന്നിരീക്ഷ്യംസമന്താദ്
ദീപ്താനലാർക്കദ്യുതിമപ്രേയം. 17

*കിരീടം, ചക്രം, ഗദ എന്നിവ ധരിച്ചവനായും തേജോമയനായും അഗ്നിയുടേയും സൂര്യന്റേയും കാന്തികൾ ഒരുമിച്ച് ചേർന്നവനായും തന്മൂലം നേരെ നോക്കിക്കാണാൻ അശക്യനായും സർവ്വത്ര പ്രകാശിച്ചുകൊണ്ടിരിക്കുന്നവനായും അളക്കാൻ വയ്യാത്തവനായും വിശ്വരൂപനായ അങ്ങയെ നോക്കുന്നിടത്തെല്ലാം ഞാൻ കാണുന്നു.*

അല്ലയോ ശ്രീഹരി, മുമ്പ് അങ്ങയുടെ ശിരസ്സിലുണ്ടായിരുന്ന അതേ കിരീടംതന്നെയല്ലേ ഇപ്പോഴും അങ്ങ് ധരിച്ചിരിക്കുന്നത്? പക്ഷേ ഇപ്പോൾ ഈ കിരീടത്തിന്റെ പ്രഭയും തിളക്കവും എത്രയോ മടങ്ങ് വർദ്ധിച്ചിരിക്കുന്നു. അങ്ങയുടെ ഉയർത്തിപ്പിടിച്ച കൈയിൽ കാണുന്ന കറങ്ങുന്ന ചക്രത്തിന്റെ ദ്രുതഗതിയിലുള്ള ചലനത്തെ നിയന്ത്രിക്കുന്നതു കാണുമ്പോൾ, ഇത് അങ്ങയുടെ കൈയിൽ മുമ്പുണ്ടായിരുന്നതാണെന്ന് ഞാൻ മനസ്സിലാക്കുന്നു. മറേറ കൈയിലുള്ള ഗദയും അങ്ങ് മുമ്പ് ധരിച്ചിരുന്നതുതന്നെയാണ്. ആയുധമില്ലാത്ത അങ്ങയുടെ താഴ്ത്തിയ കരങ്ങളിൽ കടിഞ്ഞാൺ പിടിച്ച് അങ്ങ് കുതിരകളെ നിയന്ത്രിക്കുന്നു. അല്ലയോ വിശ്വനാഥാ, എന്റെ അഭിലാഷനിവൃത്തി ഉണ്ടാക്കണമെന്നുള്ള അങ്ങയുടെ അഭിലാഷാധിക്യംകൊണ്ട് അങ്ങ് പൊടുന്നനെ വിശ്വരൂപം കൈക്കൊണ്ടതാണെന്ന് എനിക്കറിയാം. എന്നാൽ ഇത് എത്രയോ ആശ്ചര്യകരമായിരിക്കുന്നു. എന്റെ വിസ്മയത്തിന് അതിരില്ല. സർവ്വാതിശായിയായ അങ്ങയുടെ രൂപംകണ്ട് എന്റെ

ഭാവനപോലും അസ്ഥാളിച്ചുനിൽക്കുന്നു. അങ്ങയുടെ രൂപം ഇവിടെ ത്തന്നെ ഉണ്ടോ ഇല്ലയോ എന്ന് കണ്ടറിയുന്നതിനു കഴിയാത്തവണ്ണം എൻെറ ശ്വാസം അടച്ചുപോകുന്നു.

അങ്ങയുടെ ദിവ്യപ്രഭ ലോകത്തിലാകമാനം വ്യാപിച്ചിരിക്കുന്നു. അതിൻെറ തിളക്കത്തിൽ അഗ്നിജ്വാലകൾ വിളറുന്നു. സൂര്യൻ കേവലം മിന്നാമിനുങ്ങായി മാറുന്നു. ഈ പ്രപഞ്ചംമുഴുവനും അങ്ങയുടെ തേജോമയമായ പ്രകാശസാഗരത്തിൽ മുങ്ങിപ്പോയതായി തോന്നുന്നു. ലോകാവസാനത്തിൽ ആകാശത്തിൽ നിറയുന്ന മിന്നൽപിണരിനും അങ്ങയുടെ കാന്തിയോടു കിടപിടിക്കാൻ സാധ്യമല്ല. അങ്ങയുടെ ഉജ്ജ്വലമായ പ്രകാശം താങ്ങുന്നതിനുള്ള കരുത്ത് എൻെറ ദിവ്യ ചക്ഷുസ്സുകൾക്ക് ഇല്ല. ആ ജ്യോതിസ്സിൻെറ ആഭയും ആതപവും കൂടി ക്കൂടി വരുന്നു. അതിൻെറ പൊള്ളുന്ന ചൂട് എൻെറ ദിവ്യദൃഷ്ടികളെ പ്പോലും അസഹ്യപ്പെടുത്തുന്നു. മുക്കണ്ണൻെറ നെററിയിലെ കണ്ണിൽനിന്ന് ലോകസംഹാരത്തിനുവേണ്ടി, നീറിക്കൊണ്ടിരിക്കുന്ന അഗ്നി പുറത്തേക്കു വമിച്ചതുപോലെയും അതോടൊപ്പം സർവ്വ സംഹാരിയായ പഞ്ചാഗ്നിയുടെ ജ്വാലകളും കൂടിച്ചേർന്ന് പ്രപഞ്ചത്തെ മുഴുവൻ ചുട്ടുകരിക്കാൻ ഇടയുള്ളതുപോലെയും തോന്നുന്നു. ജാജ്വല്യമാനമായ തേജോരാശിയായി അങ്ങയുടെ ഇപ്രകാരമുള്ള രൂപത്തെ ഞാൻ ആദ്യമായാണ് കാണുന്നത്. വിശ്വവ്യാപകമായി ഒളിചിതറുന്ന അങ്ങയുടെ ഈ രൂപം അപ്രമേയമാണ്.

ത്വമക്ഷരം പരമം വേദിതവ്യം
ത്വമസ്യ വിശ്വസ്യ പരം നിധാനം
ത്വമവ്യയഃ ശാശ്വതധർമ്മഗോപ്താ
സനാതനസ്ത്വം പുരുഷോ മതോ മേ. 18

*വിശ്വരൂപനായ അങ്ങ് അറിയപ്പെടേണ്ട പരമകാരണമായ നിത്യവസ്തുവാണെന്നും ഈ വിശ്വത്തിൻെറ അന്തിമമായ ആശ്രയസ്ഥാനം അവിടുന്നാണെന്നും അവ്യയനായ അങ്ങാണ് സനാതനധർമ്മങ്ങളുടെ നിത്യരക്ഷകനെന്നും അങ്ങാണ് പ്രകൃതിയെ നിയന്ത്രിക്കുന്ന പരമാത്മാവെന്നും എനിക്ക് വ്യക്തമായി തെളിഞ്ഞിരിക്കുന്നു.*

ഭഗവാനേ, അങ്ങാണ് അനശ്വരമായ പരബ്രഹ്മം. അങ്ങയുടെ നിത്യമായ വാസസ്ഥാനത്തെ വേദങ്ങൾ തിരയുന്നു. മൂന്നര അക്ഷര പാദങ്ങളുള്ള ഏകസ്വരോച്ചാരണപരമായ ഓങ്കാരത്തിനും അതീത നാണങ്ങ് എല്ലാ പ്രതിഭാസങ്ങളുടേയും ഉറവിടവും അന്തിമവിശ്രമ സ്ഥാനവും അവിടുന്നാണ്. അങ്ങ് അവ്യയനും അതലസ്പർശനും അനശ്വരനുമാണ്. നഭോമണ്ഡലങ്ങളുടെ ഗേഹവും പ്രപഞ്ചത്തിൻെറ നിധാനവുമായ മൂലസ്ഥാനം അങ്ങാണ്. അങ്ങ് എല്ലാ ധർമ്മങ്ങ ളുടേയും പ്രാണാധാരമാണ്. അങ്ങ് സ്വയംഭൂവാണ്. അങ്ങ്

നിത്യവസ്തുവാണ്. അങ്ങാണ് വിശ്വത്തിൻെറ നാഥൻ, പരംപൊരുൾ.

അനാദിമദ്ധ്യാന്തമനന്തവീര്യം
അനന്തബാഹും ശശിസൂര്യനേത്രം
പശ്യാമി ത്വാം ദീപ്തഹുതാശവക്ത്രം
സ്വതേജസാ വിശ്വമിദം തപന്തം. 19

*ആദിമദ്ധ്യാന്തരഹിതനും അതിരററ പ്രഭാവത്തോടുകൂടിയവനും എണ്ണമററ കൈകളോടുകൂടിയവനും ; ചന്ദ്രസൂര്യന്മാരാകുന്ന കണ്ണുകളോടുകൂടിയവനും ജ്വലിക്കുന്ന അഗ്നിയാകുന്ന വായോടു കൂടിയവനും ഈ ജഗത്തിനെ സ്വതേജസ്സുകൊണ്ടു തപിപ്പിച്ചുകൊണ്ടിരിക്കുന്നവനുമായി വിശ്വരൂപനായ അങ്ങയെ ഞാൻ കാണുന്നു.*

അങ്ങേയ്ക്ക് ആദിയോ മദ്ധ്യമോ അന്തമോ ഇല്ല. അങ്ങയുടെ പ്രഭാവം അളവററതാണ്. അങ്ങയുടെ സഹസ്രക്കണക്കിലുള്ള കൈകളും കാലുകളും വിശ്വത്തിലാകെ വ്യാപരിച്ചിരിക്കുന്നു. സൂര്യചന്ദ്രന്മാർ അങ്ങയുടെ നേത്രങ്ങളാണ്. അവയിൽകൂടി അങ്ങ് കാരുണ്യവും കോപവും ചൊരിയുന്നു. ഒന്നിൽകൂടി കോപകലുഷിതമായ നോട്ടം കൊണ്ട് ഒരുവനെ ശിക്ഷിക്കുമ്പോൾ മറേറതിലൂടെ ദയാപുരസ്സരമായ കടാക്ഷത്താൽ ഒരുവനെ പരിപാലിക്കുന്നു. അല്ലയോ ഭഗവാനേ, പലരീതിയിൽ ഇച്ഛകൾ നടത്തുന്ന വിവിധതരത്തിലുള്ള അങ്ങയുടെ അനേകം രൂപങ്ങൾ ഞാൻ കാണുന്നു. അങ്ങയുടെ വായിൽനിന്ന് ഉദ്ഗമിക്കുന്നത് ലോകാവസാനത്തിലുണ്ടാകുന്ന പ്രളയാഗ്നിപോലെയുള്ള തേജസ്സാണ്. തനിക്കെതിരെ വരുന്ന ഏതിനേയും സംഹരിക്കുന്ന കാട്ടുതീയുടെ തീനാളംപോലെ, അങ്ങയുടെ നാക്ക് ദന്തനിരകൾക്കിടയിൽക്കൂടി താടിപ്രദേശങ്ങളെ ലേഹനംചെയ്തുകൊണ്ടിരിക്കുന്നു. അങ്ങയുടെ വക്ത്രത്തിൽനിന്നു വമിക്കുന്ന ഉജ്ജ്വലമായ താപവും രൂപത്തിൽനിന്നു പ്രസരിക്കുന്ന അവാച്യമായ കാന്തിയും വിശ്വത്തെയൊട്ടാകെ വാട്ടിക്കരിക്കുകയും പരിതപിപ്പിക്കുകയും ചെയ്യുന്നു.

ദ്യാവാപൃഥിവ്യോരിദമന്തരം ഹി
വ്യാപ്തം ത്വയൈകേന ദിശശ്ച സർവ്വാഃ
ദൃഷ്ട്വാ ƒദ്ഭുതം രൂപമുഗ്രം തവേദം
ലോകത്രയം പ്രവ്യഥിതം മഹാത്മൻ. 20

*മഹാത്മൻ, ആകാശത്തിൻേറയും ഭൂമിയുടേയും ഇടഭാഗം മുഴുവനും മറെറല്ലാ ദിക്കുകളും അങ്ങൊരുവനാൽ നിറഞ്ഞിരിക്കുന്നതായി കാണുന്നു. അത്ഭുതകരവും ഭയാനകവുമായ അങ്ങയുടെ ഈ രൂപം കണ്ടിട്ട് മൂന്നു ലോകങ്ങളും ഭയന്നു വിറയ്ക്കുന്നു.*

ആകാശവും ഭൂമിയും അതിനിടയ്ക്കുള്ള എല്ലാ ഭാഗവും പാതാളവും പത്തു ദിശകളും ചക്രവാളവും മുഴുവൻ അങ്ങയെക്കൊണ്ടു

നിറഞ്ഞിരിക്കുന്ന അത്ഭുതദൃശ്യമാണ് ഞാൻ കാണുന്നത്. ലോകവും ആകാശവും അങ്ങയുടെ ഭയാനകമായ രൂപത്തിൽ മുങ്ങിപ്പോയതു പോലെയോ, ഈരേഴുപതിന്നാലു ലോകങ്ങളും അങ്ങയുടെ അമാനുഷിക അസ്തിത്വത്തിന്റെ ആഴിയിലെ അലമാലകൾക്കിടയിൽ അകപ്പെട്ടുപോയതുപോലെയോ തോന്നുന്നു. എന്നെ വിസ്മയാന്ധ നാക്കുന്ന അങ്ങയുടെ അത്ഭുതശക്തിസമ്പന്നമായ രൂപം ഞാൻ എങ്ങനെയാണ് ഉൾക്കൊള്ളുന്നത്? അങ്ങയുടെ മഹാകായമായ സർവഗരൂപം എന്റെ ഭാവനാശക്തിക്ക് അതീതമാണ്. ആ തൈജസരൂപത്തിന്റെ തീക്ഷ്ണമായ താപം, താങ്ങാൻ പററാത്തവണ്ണം അസഹനീയമായിരിക്കുന്നു. അങ്ങയുടെ വിശ്വരൂപം ദർശിച്ചപ്പോഴു ണ്ടായ ആനന്ദത്തിന്റെ എല്ലാ അവസ്ഥകൾക്കും അറുതി വന്നിരിക്കുന്നു. ലോകത്തിനുതന്നെ അതിന്റെ നിലനില്പിനുവേണ്ടി വളരെ കഷ്ടപ്പെടേണ്ടിയിരിക്കുന്നു. അങ്ങയുടെ ആശ്ചര്യഭൂതമായ സ്വരൂപം ഭയഹേതുകമായിത്തീർന്നതിന്റെ രഹസ്യം എനിക്ക് അജ്ഞാ തമായിരിക്കുന്നു. ജഗത്രയങ്ങൾ ദുഃഖസാഗരത്തിൽ നിമഗ്നമായിരി ക്കുന്നതിന്റെ കാരണവും എനിക്കറിയാൻ കഴിയുന്നില്ല. അങ്ങയുടെ വിശ്വരൂപദർശനം ലോകത്ത് ഭയവും സന്താപവും ഉളവാക്കുന്നത് എന്തുകൊണ്ടാണ്? എന്തായാലും എന്റെ മനസ്സിൽ ഇപ്പോൾ ആനന്ദ മോ സന്തോഷമോ ഇല്ലെന്നു തീർത്തു പറയാം.

അതിനുള്ള കാരണം എന്തെന്നു ഞാൻ മനസ്സിലാക്കുന്നു. അങ്ങയുടെ പവിത്രമായ അസ്തിത്വം ദർശിക്കുന്നതുവരെ ഭൗതിക സുഖങ്ങൾ മനുഷ്യനെ വശീകരിക്കുന്നു. ഇപ്പോൾ എനിക്ക് അങ്ങയുടെ വിശ്വരൂപം കാണാൻ ഇടയായതോടുകൂടി ഐഹികസുഖങ്ങൾ എന്റെ ആത്മാവിനെ പീഡിപ്പിക്കുകയും എനിക്ക് അതിൽ വെറുപ്പ് ഉണ്ടായിരി ക്കുകയും ചെയ്യുന്നു. അങ്ങയുടെ ദിവ്യരൂപത്തെ ആശ്ലേഷിക്കണമെന്ന് ഞാൻ അഭിലഷിക്കുന്നു. എന്നാൽ അത് എങ്ങനെയാണ് സാദ്ധ്യ മാവുക. അത് അസാധ്യമാണെന്നുള്ള പക്ഷം ദുസ്സഹമായ ഈ ദുരവ സ്ഥയിൽ എങ്ങനെയാണ് ഞാൻ എന്റെ ജീവിതായോധനം തുട രുന്നത്? ഞാൻ പിൻതിരിയാമെന്നു വിചാരിച്ചാൽ, അന്തമില്ലാത്ത ആർത്തിയോടെ കാത്തിരിക്കുന്ന ലോകത്തിലേക്കാണ് മടങ്ങേണ്ടത്; മുന്നോട്ടുപോകുന്നതിനാഗ്രഹിച്ചാൽ അങ്ങയുടെ ബൃഹത്തായ വിശ്വരൂപം എനിക്ക് അപ്രാപ്യമായിരിക്കും. അഹോ, കഷ്ടം! അശക്ത മായ മർത്ത്യലോകം അഗ്നികുണ്ഡങ്ങളുടെ നടുവിൽപെട്ട് വരണ്ടുപോ യിരിക്കുന്നു. അങ്ങയുടെ വിശ്വരൂപം ദർശിക്കണമെന്നുള്ള ആഗ്രഹം എന്നെ ഈ സങ്കടകരമായ അവസ്ഥയിൽ എത്തിച്ചിരിക്കുന്നു. അഗ്നി യുടെ ആതപമേററു പൊള്ളുന്ന ഒരുവൻ ആഴിയുടെ കുളുർമ തേടി യെത്തുമ്പോൾ അലറുന്ന അലകൾ അവനെ ഭീഷണിപ്പെടുത്തി ഓടി ക്കുന്നതുപോലെയാണ്, ഇപ്പോൾ വിശ്വത്തിന്റെ അവസ്ഥ. പ്രപഞ്ചം മുഴുവനും അങ്ങയുടെ സർവ്വഗമായ രൂപംകണ്ട് അസ്വസ്ഥ മായിരിക്കുന്നു.

അമീ ഹി ത്വാം സുരസംഘാ വിശന്തി
കേചിദ് ഭീതാഃ പ്രാഞ്ജലയോ ഗൃണന്തി
സ്വസ്തീത്യുക്ത്വാ മഹർഷിസിദ്ധസംഘാഃ
സ്തുവന്തി ത്വാം സ്തുതിഭിഃ പുഷ്കലാഭിഃ 21

*ഇതാ ഈ ദേവസമൂഹങ്ങൾ അങ്ങയുടെ ഉള്ളിലേക്കു കടന്നുമറയുന്നതായി കാണുന്നു. ചിലർ പേടിച്ച് കൈകൂപ്പി പ്രാർത്ഥിക്കുന്നു. മഹർഷിമാരും സിദ്ധന്മാരും മംഗളം ഭവിക്കട്ടെ എന്നാശംസിച്ചുകൊണ്ട് ദിവ്യസ്തോത്രങ്ങൾകൊണ്ട് അങ്ങയെ വാഴ്ത്തുന്നു.*

അതാ അവിടെ ദേവന്മാരുടെ സംഘങ്ങളെ കാണുന്നു. അവർ ഭക്തിപാരവശ്യത്തോടെ അങ്ങയുടെ ദിവ്യമായ അസ്തിത്വത്തിലേക്കു പ്രവേശിക്കുന്നു. അങ്ങയുടെ ആധ്യാത്മിക തേജസ്സ് അവരുടെ കർമ്മഫലങ്ങളെ എരിച്ചുകളഞ്ഞിരിക്കുന്നു. മററു ചിലർ സംഭീതരായി അങ്ങയുടെ മുന്നിൽനിന്നു കൈകൂപ്പി പ്രാർത്ഥിക്കുന്നു.

അല്ലയോ ഭഗവാനേ, ഞങ്ങൾ ഭൗതികസുഖങ്ങളുടെ കുരുക്കിൽപെട്ട് അജ്ഞതയുടെ ആഴക്കടലിൽ മുങ്ങിച്ചാവുകയാണ്. സ്വർഗ്ഗീയാനന്ദത്തിൻേറയും ഐഹികജീവിതത്തിലെ ജനനമരണ ചക്രങ്ങളുടേയും കെണിയിൽ പെട്ടിരിക്കുന്ന ഞങ്ങളെ അതിൽനിന്നു കയററിവിടാൻ അങ്ങല്ലാതെ മററാരാണുള്ളത്? ആകയാൽ അങ്ങയുടെ ഇച്ഛയ്ക്കു മുന്നിൽ ഞങ്ങൾ എല്ലാം സമർപ്പിച്ചിരിക്കുന്നു.

അല്ലയോ ഭഗവാനേ, അവിടെ കശ്യപമുനിയെപ്പോലുള്ള ഋഷികളുടേയും കപിലമഹർഷിയെപ്പോലുള്ള സിദ്ധന്മാരുടേയും ഗന്ധർവന്മാരുടേയും സമൂഹങ്ങളെ കാണുന്നു. അവരെല്ലാം അങ്ങേയ്ക്ക് സ്വസ്തിനേർന്നുകൊണ്ട് അങ്ങയെ സ്തുതിച്ച് തിരുനാമസ്തോത്രങ്ങൾ ആലപിക്കുന്നു.

രുദ്രാദിത്യാ വസവോ യേ ച സാദ്ധ്യാഃ
വിശ്വേ*f* ശ്വിനൗ മരുതശ്ചോഷ്മപാശ്ച
ഗന്ധർവ്വയക്ഷാസുരസിദ്ധസംഘാഃ
വീക്ഷന്തേ ത്വാം വിസ്മിതാശ്ചൈവ സർവ്വേ. 22

*രുദ്രന്മാരും ആദിത്യന്മാരും വസുക്കളും സാദ്ധ്യന്മാരും വിശ്വദേവന്മാരും അശ്വിനീദേവന്മാരും മരുത്തുക്കളും പിതൃക്കളും ഗന്ധർവ്വന്മാർ, അസുരന്മാർ, യക്ഷന്മാർ, സിദ്ധന്മാർ എന്നിവരുടെ സമൂഹങ്ങളും അത്ഭുതപരവശരായി അങ്ങയെ നോക്കിനിൽക്കുന്നു.*

പതിനൊന്നു രുദ്രന്മാരും പന്ത്രണ്ട് ആദിത്യന്മാരും അഷ്ടവസുക്കളും ഉപദേവന്മാരായ സാദ്ധ്യന്മാരും രണ്ട് അശ്വിനീദേവന്മാരും മരുത്തുക്കളും പിതൃക്കളും ഗന്ധർവ്വന്മാരും യക്ഷന്മാരും അസുരന്മാരും ഇന്ദ്രൻെറ നേതൃത്വത്തിൽ മററു ദേവന്മാരും സിദ്ധന്മാരും ആശ്ചര്യപരതന്ത്രരായി അവരവരുടെ സ്ഥാനങ്ങളിൽ നിന്നുകൊണ്ട് അങ്ങയുടെ

വിശ്വരൂപത്തെ വീക്ഷിക്കുന്നു. അമ്പരപ്പോടെ അങ്ങയെ നോക്കുന്ന അവരോരോരുത്തരും കിരീടധാരികളായി അങ്ങയെ പ്രദക്ഷിണം വെയ്ക്കുന്നു. കൂപ്പുകൈകളോടെ അവർ ഉദ്ഘോഷിക്കുന്ന ജയജയാരവത്തിന്റെ മാറ്റൊലി സ്വർഗ്ഗത്തിൽ മുഴങ്ങിക്കേൾക്കുന്നു. അവർ മുകുളീകൃതപാണികളായി അങ്ങയെ പ്രണമിക്കുന്നു. വനവൃക്ഷങ്ങൾ വസന്താഗമത്തോടെ തളിർക്കുകയും പൂക്കുകയും ഫലങ്ങൾ പേറുകയും ചെയ്യുന്നതുപോലെ, ശരണാഗതരായ അവരുടെ ഭക്തിനിർഭരമായ അഭ്യർത്ഥനയാകുന്ന വൃക്ഷങ്ങളിൽ, സത്ത്വഗുണ ഭാവങ്ങളാകുന്ന വസന്തം വിടരുമ്പോൾ, അവരുടെ പാണികൾ മുകുള ങ്ങളാകുന്നു. അങ്ങയുടെ ദിവ്യദർശനമാകുന്ന ഫലം അവർക്കു ലഭിക്കുകയും ചെയ്യുന്നു.

രൂപം മഹത്തേ ബഹുവക്ത്രനേത്രം
മഹാബാഹോ! ബഹുബാഹൂരുപാദം
ബഹൂദരം ബഹുദംഷ്ട്രാകരാളം
ദൃഷ്ട്വാ ലോകാഃ പ്രവ്യഥിതാസ്തഥാഹം 23

*അല്ലയോ ഭഗവൻ, അസംഖ്യം മുഖങ്ങളും കണ്ണുകളുമുള്ളതും അസംഖ്യം കൈകളും തുടകളും പാദങ്ങളുമുള്ളതും അസംഖ്യം വയറുകളുള്ളതും അസംഖ്യം ദംഷ്ട്രകൾകൊണ്ട് ഭയാനകമായി തോന്നുന്നതുമായ അങ്ങയുടെ മഹത്തായ വിശ്വരൂപം കണ്ടിട്ട് എല്ലാ ലോകരും, അതുപോലെ ഞാനും പേടിച്ചു വിറയ്ക്കുന്നു.*

ഇപ്രകാരം ഭാഗ്യം അവരെ കടാക്ഷിച്ചിരിക്കുന്നു. അങ്ങയുടെ ദിവ്യമായ വിശ്വരൂപം കാണാൻ കഴിഞ്ഞതിൽ അവരുടെ മനസ്സ് ആനന്ദം അനുഭവിക്കുന്നുണ്ടാവണം. എന്നാൽ മൂന്നു ലോകങ്ങളിലും ഈ രൂപം വ്യാപിച്ചിരിക്കുന്നതു കാണുമ്പോൾ ദേവന്മാർപോലും ഭയപ്പെടുന്നു. അങ്ങയുടെ സന്നിധാനം ഏകമാണെങ്കിലും അതിൽ വിചിത്രവും ഭീകര വുമായ ദശസഹസ്രം മുഖങ്ങളും കണ്ണുകളും കാണുന്നു. അസംഖ്യം കൈകളുള്ളതിലെല്ലാം ആയുധങ്ങൾ കാണാം. വിവിധവർണ്ണ ങ്ങളിലുള്ള എണ്ണമില്ലാത്ത വായ്കളും കാലുകളും കാണുന്നു. എല്ലാ മുഖങ്ങളിലും കോപപാരവശ്യം തുടിച്ചുനിൽക്കുന്നു. അത്, മൃത്യു ദേവനായ യമൻ ലോകസംഹാരത്തിനായി അഗ്നിസ്ഫുലിംഗങ്ങൾ ജ്വലിപ്പിക്കുന്നതുപോലെയോ, ശിവന്റെ നിഗ്രഹായുധങ്ങൾ പോലെയോ, ഭൈരവസംഘങ്ങളെപ്പോലെയോ, പ്രപഞ്ചസംഹാരിണി യായ ശക്തിയുടെ ആളിമാരെപ്പോലെയോ, ജീവജാലങ്ങളെ നശി പ്പിക്കുവാൻ പോരുന്നതാണ്. അങ്ങയുടെ തുറന്നവായിൽനിന്നു പുറ ത്തേക്കു തള്ളിനിൽക്കുന്ന ദംഷ്ട്രങ്ങൾ ഗുഹയിൽനിന്നു പുറത്തു ചാടിയ ക്രൂരസിംഹങ്ങളെപ്പോലെ ഭീകരങ്ങളാണ്. കാലത്തിന്റെ അവസാനത്തെ കാളരാത്രിയുടെ അന്ധകാരത്തിൽ അശരീരികളായ പിശാചുക്കൾ എന്തും വിഴുങ്ങുന്നതിനു തയ്യാറായി പുറത്തിറങ്ങി

സഞ്ചരിക്കാറുണ്ട്. അവരുടെ ഉഗ്രവക്ത്രങ്ങൾ എപ്പോഴും നിണ മണിഞ്ഞതായിരിക്കും. അതുപോലെ അങ്ങയുടെ ചിബുകവും ചോര യിൽ മുങ്ങിയിരിക്കുന്നതായി ഞാൻ കാണുന്നു. ചുരുക്കിപ്പറഞ്ഞാൽ, ലോകാവസാനത്തിൽ മൃത്യു എല്ലാ ജീവജാലങ്ങളേയും വളഞ്ഞു ഭീഷണിപ്പെടുത്തുന്നതുപോലെ, അങ്ങയുടെ വായ് എല്ലാവർക്കും ഭീഷണിയായിരിക്കുന്നു. മൃത്യുദേവൻെറ പോർവിളിപോലെ കാണ പ്പെടുന്ന അങ്ങയുടെ വക്ത്രങ്ങളിലേക്ക് നോക്കാൻതന്നെ ഭയമായി രിക്കുന്നു. കാളിയൻെറ വിഷമേററ് ഉണങ്ങിയ യമുനാതീരത്തിലെ വൃക്ഷങ്ങളെപ്പോലെ ഈ സൃഷ്ടിജാലങ്ങളെല്ലാം ചൂളിപ്പോയിരി ക്കുന്നു. അവരുടെ സ്ഥിതി കഷ്ടാൽ കഷ്ടതരമായിരിക്കുന്നു. പ്രപഞ്ച സംഹാരത്തിൻെറ രൂപത്തിലുള്ള അങ്ങയുടെ ദർശനമാകുന്ന സമുദ്ര ത്തിൽ, സൃഷ്ടിപ്രപഞ്ചമാകുന്ന ചെറിയ തോണി, തീവ്രദുഃഖമാകുന്ന കൊടുങ്കാറേററ് ആടി ഉലയുന്നു.

എൻെറ ഈ വാക്കുകൾ കേൾക്കുമ്പോൾ കോപത്തോടുകൂടി അങ്ങ് എന്നെ ശകാരിച്ചുവെന്നു വരാം. ലോകത്തിൻെറ പ്രാണസങ്കട ത്തെപ്പററി ചിന്തിക്കാതെ, അങ്ങയുടെ വിശ്വരൂപത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ച് ധ്യാനനിരതനായി ആനന്ദിക്കാൻ അങ്ങ് എന്നോടു നിർദ്ദേശിച്ചുവെന്നും വരാം. എന്നാൽ ലോകത്തിൻെറ മരണസങ്കടത്തെ പ്പററി ഞാൻ പറഞ്ഞത് എൻെറ അവസ്ഥയ്ക്ക് ഒരു പുകമറ നൽകാൻവേണ്ടി മാത്രമാണ്. യഥാർത്ഥത്തിൽ ഞാനും ഭയചകിത നാണ്. വിശ്വസംഹാരകനായ രുദ്രനെപ്പോലും ഞാൻ അമ്പരപ്പിച്ചവ നാണ്. യമൻ എന്നെ ഭയന്ന് ഒളിച്ചുകളഞ്ഞിട്ടുണ്ട്. അപ്രകാരമുള്ള ഞാനിതാ അകത്തും പുറത്തും ഒരേ തരത്തിലുള്ള ഭയംബാധിച്ച് പരിതാപകരമായ അവസ്ഥയിലെത്തിയിരിക്കുന്നു. ഇത് അങ്ങയുടെ വിശ്വരൂപമാണെന്നു പറയുന്നു. ഭയത്തിൻെറ ഭീകരതയെപ്പോലും നിഷ്ഫലമാക്കാൻ കരുത്തുള്ള ഭൈരവമായ ജ്യോതിഷ്പ്രവാഹത്തെ വിശ്വരൂപമെന്നു വിളിക്കുന്നത് വിചിത്രമായിരിക്കുന്നു. ഇത് തീർച്ചയായും ഒരു വലിയ അത്യാഹിതംതന്നെയാണ്.

നഭഃസ്പൃശം ദീപ്തമനേകവർണ്ണം
വ്യാത്താനനം ദീപ്തവിശാലനേത്രം
ദൃഷ്ട്വാ ഹി ത്വാം പ്രവ്യഥിതാന്തരാത്മാ
ധൃതിം ന വിന്ദാമി ശമം ച വിഷ്ണോ. 24

*വിശ്വവ്യാപിയായ ഭഗവാനേ, ആകാശം മുട്ടി വളർന്നു നിൽക്കുന്നവനും പലവർണ്ണങ്ങളിൽ തിളങ്ങുന്നവനും തുറന്നിരിക്കുന്ന വായോടുകൂടിയവനും ജ്വലിക്കുന്ന വലിയ കണ്ണുകളോടുകൂടിയവനുമായ അങ്ങയെ കണ്ടിട്ട് ഭയംകൊണ്ട് എൻെറ ഹൃദയം വല്ലാതെ പരിഭ്രാന്തമായിരിക്കുന്നു. ധൈര്യവും സമാധാനവും എനിക്കില്ലാതാ യിരിക്കുന്നു.*

അങ്ങയുടെ കോപാക്രാന്തമായ പലമുഖങ്ങളും മൃത്യുദേവനെപ്പോലും വെല്ലുവിളിക്കുന്ന വിധത്തിൽ ക്രൂരമാണ്. വാനത്തിന്റെ വിസ്തൃതിയെ നിസ്സാരമാക്കത്തക്കവണ്ണം അങ്ങയുടെ വക്ത്രങ്ങൾ വിശാലമായിരിക്കുന്നു. ജഗത്രയങ്ങളെ ചുററിക്കറങ്ങുന്ന വായുവിനുപോലും അങ്ങയുടെ വക്ത്രങ്ങളെ വലയംചെയ്യാൻ സാധ്യമല്ല. അതിൽനിന്നു പുറത്തേക്കു വമിക്കുന്ന ആവിയിൽ അഗ്നിപോലും ആഹുതിചെയ്യപ്പെടുന്നു. ഒരു മുഖവും മറെറാരു മുഖത്തെപ്പോലെയല്ല. എല്ലാം വിവിധ വർണ്ണങ്ങളിലാണ്. ലോകാവസാനകാലത്തുണ്ടാകുന്ന പ്രളയാഗ്നി, തീതുപ്പുന്ന ഈ വക്ത്രത്തിൽ നിന്നാണോ നിർഗ്ഗമിക്കുന്നതെന്നു സംശയിച്ചുപോകും. മൂന്നു ലോകങ്ങളേയും ഭസ്മമാക്കാൻ കഴിയുന്ന വിധം ഉഗ്രമായ തീജ്ജ്വാലയാണ് അതിലുള്ളത്. അതേററ് വായു പ്രകമ്പനംകൊള്ളുന്നു. പ്രളയാഗ്നി ബഡവാഗ്നിയെ നശിപ്പിക്കുന്നു. മരണംതന്നെ നിർദ്ദയമായി അറുംകൊല നടത്തുന്നു. ആകാശം പൊട്ടിപ്പിളർന്നുണ്ടായ ഗഹ്വരം പോലെയാണ് അങ്ങയുടെ തുറന്ന വായ്കൾ. അവയ്ക്കുള്ളിൽ ചെറുതും വലുതുമായ ധാരാളം ദന്തങ്ങളും താടിയെല്ലുകളും ഉണ്ട്. അതിലുള്ള നാക്കുകൾ തിരിക്കുകയും മറിക്കുകയും പുറത്തേക്കു നീട്ടുകയും ചെയ്യുന്നു. ലോകം മുഴുവനുംകൂടി അവയ്ക്ക് ഒരു ഉരുളയ്ക്ക്പോലും തികയാത്തതുകൊണ്ട് അതിനെ ചവച്ചരയ്ക്കാൻ തുനിഞ്ഞിട്ടില്ലെന്നു മാത്രം. പുറത്തേക്കു നീട്ടുന്ന നാക്കുകൾ, സീൽക്കാരം പുറപ്പെടുവിക്കുന്ന സർപ്പങ്ങൾ പാതാളത്തിൽ നിന്ന് ആകാശത്തേക്കു വമിക്കുന്ന വിഷജ്വാലപോലെ കാണപ്പെടുന്നു. അങ്ങയുടെ ചുണ്ടിന്റെ പുറത്തേക്കു തള്ളിനിൽക്കുന്ന ദംഷ്ട്രങ്ങൾ പ്രളയാവസരത്തിലുണ്ടാകുന്ന ലോകസംഹാരിയായ മിന്നൽപ്പിണരുകളുടെ സമൂഹംകൊണ്ട് അലങ്കരിച്ചിരിക്കുന്ന കോട്ടപോലെ തോന്നുന്നു. അന്ധകാരത്തിൽ ഒളിച്ചിരിക്കുന്ന മരണത്തിന്റെ മഹാവീചികൾ പോലെ അങ്ങയുടെ നേത്രപുടങ്ങളിൽ ഉന്തിനിൽക്കുന്ന ഭീകരമായ കണ്ണുകൾ ഭയത്തെപ്പോലും ഭീഷണിപ്പെടുത്തുന്നവയാണ്.

എന്തു നിറവേററുന്നതിനാണ് അങ്ങ് ഇപ്രകാരം ഭീകരതയുടെ മൂടുപടം ധരിച്ചതെന്ന് എനിക്കറിഞ്ഞുകൂടാ. എന്നാൽ ഞാൻ മരണഭീതി അനുഭവിക്കുകയാണ്. ഞാൻ അങ്ങയുടെ വിശ്വരൂപം കാണണമെന്ന് ആഗ്രഹിച്ചു. അത് ശരിക്കും എനിക്കു സാധിതപ്രായമായി. ആ രൂപം കണ്ട് എന്റെ കണ്ണുകൾ സംതൃപ്തിയടഞ്ഞു. ഈ ഭൗതിക ശരീരം നശ്വരമാണ്. അത് നശിക്കുന്നതിൽ എനിക്ക് ആവലാതിയില്ല. എന്നാൽ എന്റെ ആത്മാവ് അക്ഷതമായിരിക്കുമോ എന്ന് ഞാൻ ഭയപ്പെടുന്നു. ഭയംകൊണ്ട് എന്റെ ശരീരം വിറയ്ക്കുന്നു. എന്റെ മനസ്സ് തീവ്രമായി പരിതപിക്കുന്നു. എന്റെ ബുദ്ധി ക്ഷയിക്കുന്നു. എന്റെ ആത്മാഭിമാനം തന്നെ നശിച്ചിരിക്കുന്നു. ഇതിനെല്ലാമുപരിയായി എല്ലാ ആനന്ദത്തിന്റേയും ഉറവിടമായ എന്റെ അന്തരാത്മാവ് ഭയാക്രാന്തമായിരിക്കുന്നു.

അല്ലയോ ദേവാ, അങ്ങയുടെ വിശ്വരൂപം കാണണമെന്നുള്ള അഭിനിവേശം എന്നെ കീഴ്പ്പെടുത്തി. എന്നാൽ അതു ദർശിച്ചതോടെ

എന്റെ വിവേകം എന്നെ വിട്ടുപിരിഞ്ഞിരിക്കുന്നു. നമ്മുടെ ഗുരുശിഷ്യ ബന്ധംതന്നെ നിലനിൽക്കുമോ എന്നു ഞാൻ ഭയപ്പെടുന്നു. അങ്ങയുടെ വിശ്വരൂപദർശനം കൊണ്ടു വിഷാദകലുഷിതമായിത്തീർന്ന എന്റെ ഹൃദയത്തിൽ ധൈര്യം വീണ്ടെടുക്കുന്നതിന് ഞാൻ തീവ്രശ്രമം നടത്തുകയാണ്. അങ്ങയുടെ ആത്മോപദേശം എന്നെ അത്യന്തം അന്ധാളിപ്പിച്ചിരിക്കുന്നു. വിശ്രമത്താവളം തേടി ഓടി നടക്കുന്ന ആലസ്യമാണ്ട എന്റെ ആത്മാവിന് എവിടെയും അതു കണ്ടെത്താനാവുന്നില്ല. അങ്ങയുടെ ദിവ്യമായ വിശ്വരൂപം ഹിംസാത്മകമാണ്. ലോകത്തിന്റെ ജീവൻതന്നെ അത് അപകടത്തിലാക്കിയിരിക്കുന്നു. ഇത് അങ്ങയോടു പറയാതെ എനിക്കെങ്ങനെ ജീവിക്കാൻ കഴിയും?

ദംഷ്ട്രാകരാളാനി ച തേ മുഖാനി
ദൃഷ്ട്വൈവ കാലാനലസന്നിഭാനി
ദിശോ ന ജാനേ ന ലഭേ ച ശർമ്മ
പ്രസീദ ദേവേശ ജഗന്നിവാസ! 25

*അല്ലയോ ദേവേശ, ദംഷ്ട്രകൾ നിറഞ്ഞ് ഭയാനകങ്ങളും കാലാഗ്നികൾപോലെ തേജോമയങ്ങളുമായ അങ്ങയുടെ മുഖങ്ങൾ കണ്ടതുകൊണ്ടുതന്നെ എനിക്കു ദിക്കുകളൊന്നും തിരിച്ചറിയാൻ കഴിയാതായിരിക്കുന്നു. മനസ്സമാധാനം കിട്ടുന്നുമില്ല. ഹേ ജഗന്നിവാസ! എന്നിൽ പ്രസാദിച്ചാലും.*

അങ്ങയുടെ തുറന്ന വായ്കൾ രാക്ഷസീയമാണ്. ഭീകരമായ ഭയത്തിന്റെ ഒരു ഭാജനം പൊട്ടിച്ചിതറി എന്റെ കൺമുന്നിൽ പരന്നു കിടക്കുന്നതുപോലെ അവകളെ ഞാൻ ദർശിക്കുന്നു. അവയിൽ ദന്തങ്ങളും താടിയെല്ലുകളും തിങ്ങിനിറഞ്ഞു നിൽക്കുന്നു. ലോകസംഹാരത്തിനുവേണ്ടിയുള്ള കൂർത്തുമൂർത്ത മാരകായുധങ്ങൾകൊണ്ടു നിർമ്മിച്ച കനത്ത വേലിക്കെട്ടുപോലെ അവ കാണപ്പെടുന്നു. ചുണ്ടുകൾക്കുപോലും ദന്തങ്ങളെ മറയ്ക്കാൻ കഴിയുന്നില്ല. ക്രോധാവിഷ്ടമായ വായിൽനിന്ന് ഉദ്വമിക്കുന്ന നെരുപ്പ് ഞങ്ങളിൽ മരണവൃഷ്ടി ചൊരിയുന്നു. അത് ഉഗ്രസർപ്പമായ തക്ഷകന്റെ വിഷംപോലെയാണ്; പിശാചുക്കൾ നടമാടുന്ന കറുത്തവാവുപോലെയാണ്; ലോകസംഹാരകനായ അഗ്നിയുടെ ആഗ്നേയാസ്ത്രംപോലെയാണ്. ലോകാവസാനക്കാലത്തെ ചുഴലിക്കാററും പ്രളയാഗ്നിയും ഒന്നിച്ചുചേർന്നാൽ പിന്നെ എന്തെങ്കിലും വെന്തുവെണ്ണീറാകാതെ ശേഷിക്കുമോ? അങ്ങയുടെ വിനാശകരങ്ങളായ വായ്കൾ കണ്ടപ്പോൾ എന്റെ ധൈര്യം അസ്തമിച്ചു. അവാച്യമായ വിഭ്രാന്തി എന്നെ ബാധിച്ചു. എന്റെ സമനിലതെററി. എനിക്ക് എന്റെ ചുററുപാടുകളെപ്പററിയോ ദിക്കുകളെപ്പററിയോ ഒന്നും അറിയാൻ കഴിയുന്നില്ല. സർവ്വഗമായ അങ്ങയുടെ രൂപത്തിന്റെ അല്പദർശനം ലഭിച്ചപ്പോൾത്തന്നെ എന്റെ ആനന്ദത്തിന്റെ ഉറവ വററിവരണ്ടു.

അതുകൊണ്ട് ദയവായി അങ്ങയുടെ ബൃഹത്തും സങ്കുലവുമായ ഈ രൂപം പിൻവലിച്ചാലും. അങ്ങയുടെ ഉദ്ദേശലക്ഷ്യങ്ങളെപ്പറ്റി അല്പമായിട്ടെങ്കിലും അറിഞ്ഞിരുന്നുവെങ്കിൽ, ഇതു കാണിക്കണമെന്ന് ഞാൻ ആവശ്യപ്പെടുമായിരുന്നുവോ? ലോകസംഹാരിയായ ഈ വിശ്വരൂപത്തിൽനിന്നു ഞങ്ങളെ രക്ഷിക്കണമെന്ന് ഞാൻ അങ്ങയോടു യാചിക്കുന്നു: അല്ലയോ കൃഷ്ണാ, അങ്ങ് യഥാർത്ഥത്തിൽ ഞങ്ങളുടെ നാഥനാണെങ്കിൽ, ഈ അത്യാഹിതത്തിൽനിന്നു ഞങ്ങളെ രക്ഷിച്ചാലും.

ഈ പ്രപഞ്ചത്തിന്റെ പ്രാണൻ അങ്ങാണ്. അങ്ങയുടെ ശക്തിയാണ് ഇതിനെ നിലനിർത്തുന്നത്. എന്നിട്ടും അതു കൂട്ടാക്കാതെ അങ്ങ് ഇതിനെ നശിപ്പിക്കാൻ മുതിരുന്നു. പ്രഭോ, ഞങ്ങളിൽ കരുണ കാണിക്കേണമേ. അങ്ങയുടെ നിഗൂഢമായ ശക്തിയെ പിൻവലിച്ച് എന്നെ ഈ ഭയസംഭ്രമത്തിൽനിന്നു രക്ഷിച്ചാലും. ഇതിന്റെ ഞെട്ടിക്കുന്ന അനുഭവം തുടർച്ചയായി ഞാൻ അനുഭവിക്കുന്നതു കൊണ്ടാണ് എന്നോടു ദയകാണിക്കണമെന്നും ഇതു പിൻവലിക്കണമെന്നും ഞാൻ അങ്ങയോടു വീണ്ടും വീണ്ടും യാചിക്കുന്നത്. അമരാവതിയെ അസുരന്മാർ വളഞ്ഞപ്പോൾ ഞാൻ ഏകനായി അവരോട് ഏററുമുട്ടിയില്ലേ? മരണത്തെ മുഖത്തോടുമുഖം നോക്കി എതിർക്കാൻ എനിക്കു ഭയമില്ല. എന്നാൽ അങ്ങയുടെ വിശ്വരൂപത്തിന്റെ സ്ഥിതി വ്യത്യസ്തമാണ്. അത് മരണത്തെപ്പോലും മത്സരിച്ചു പിന്തള്ളി പ്രപഞ്ചത്തെയൊട്ടാകെ വിഴുങ്ങാൻ പോവുകയാണ്. ലോകസംഹാരത്തിനു കാലമായില്ലെങ്കിലും അങ്ങ് ഒരു സംഹാരകനെപ്പോലെ ഞങ്ങളിലേക്ക് ഇറങ്ങിവന്നിരിക്കുകയാണ്. തൽഫലമായി അനാഥമായ ഈ പ്രപഞ്ചത്തിന്റെ ആയുസ്സ് അററുപോവുകയാണ്. ഹാ, കഷ്ടം! വിധിയുടെ വിളയാടൽ എത്രമാത്രം വികൃതമായിരിക്കുന്നു. ആനന്ദകരമായ ശാന്തി കൈവരിക്കാനാണ് ഞാൻ അങ്ങയുടെ വിശ്വരൂപം കാണാൻ ആഗ്രഹിച്ചത്. എന്നാൽ എന്തൊരു ദുരന്തമാണ് ഞങ്ങൾക്കു വന്നുചേർന്നിരിക്കുന്നത്. പ്രപഞ്ചം നശിക്കാൻപോകുന്നു. അങ്ങ് പ്രപഞ്ചത്തെ വിഴുങ്ങാൻ തയ്യാറായിരിക്കുന്നു. അഹോ! ഞാനെന്താണീ കാണുന്നത്? അതാ ഞങ്ങളുടെ സൈന്യങ്ങളെ അങ്ങയുടെ ദശസഹസ്രം വായ്കളിൽകൂടി വേഗത്തിൽ അങ്ങ് വിഴുങ്ങിക്കൊണ്ടിരിക്കുന്നു.

അമീ ച ത്വാം ധൃതരാഷ്ട്രസ്യ പുത്രാഃ
സർവ്വേ സഹൈവാവനിപാലസംഘൈഃ
ഭീഷ്മോ ദ്രോണഃ സൂതപുത്രസ്തഥാസൗ
സഹാസ്മദീയൈരപി യോധമുഖ്യൈഃ 26

വക്ത്രാണി തേ ത്വരമാണാ വിശന്തി
ദംഷ്ട്രാകരാളാനി ഭയാനകാനി

കേചിദ്വിലഗ്നാ ദശനാന്തരേഷു
സംദൃശ്യന്തേ ചൂർണ്ണിതൈരുത്തമാംഗൈഃ 27

*എല്ലാ ധൃതരാഷ്ട്രപുത്രന്മാരും ഭീഷ്മരും ദ്രോണരും കർണ്ണനും രാജാക്കന്മാരുടെ സംഘങ്ങളോടും ഞങ്ങളുടെ ഭാഗത്തുള്ള പടയാളികളോടുമൊപ്പം കരാളദംഷ്ട്രങ്ങളുള്ളവയും ഭയങ്കരങ്ങളുമായ അങ്ങയുടെ വായിലേക്കു ദ്രുതഗതിയിൽ ചെന്നുവീഴുന്നു. ചിലർ ഉടഞ്ഞുതകർന്ന തലകളോടെ പല്ലുകൾക്കിടയിൽ ഞെരുങ്ങി അകപ്പെട്ടുപോയവരായും കാണപ്പെടുന്നു.*

അന്ധനായ ധൃതരാഷ്ട്രമഹാരാജാവിന്റെ പുത്രന്മാരായ കൗരവയുവാക്കളെയല്ലെ ഞാൻ അവിടെ കാണുന്നത്? അവർ അനുചരന്മാരോടൊപ്പം അങ്ങയുടെ വായിലേക്കു വലിച്ചെടുക്കപ്പെടുന്നു. കൗരവരെ സഹായിക്കാനായി വിവിധരാജ്യങ്ങളിൽനിന്നു വന്ന രാജാക്കന്മാരിൽ ഒരാൾപോലും ശേഷിക്കാതെ എല്ലാവരും അങ്ങയുടെ വായ്ക്കുള്ളിലായി. പടക്കളത്തിലുള്ള ഗജസമൂഹങ്ങളെ അങ്ങ് വിഴുങ്ങുന്നു. കാലാൾപടയും അശ്വസേനയും അങ്ങയുടെ വായിലേക്ക് ഒഴുകിയെത്തുന്നു. മാരകായുധങ്ങളെയെല്ലാം അങ്ങ് വലിച്ചെടുക്കുന്നു. പ്രപഞ്ചത്തിനെ മുഴുവൻ നശിപ്പിക്കാൻ അതിലൊന്നുമാത്രം മതി. ഈ സൈന്യങ്ങളേയും അവരുടെ അനുചരസംഘത്തേയും കുതിരകളേയും രഥങ്ങളേയും മററും വിഴുങ്ങുന്നതിൽ എന്ത് ആനന്ദമാണ് അങ്ങേയ്ക്കുണ്ടാവുക?

അതാ ഭീഷ്മാചാര്യൻ. ധീരതയിലും സത്യസന്ധതയിലും അദ്ദേഹത്തെ വെല്ലാൻ ആരെങ്കിലുമുണ്ടോ? അദ്ദേഹത്തേയും ബ്രാഹ്മണനായ ദ്രോണാചാര്യനോടൊപ്പം അങ്ങ് വിഴുങ്ങുന്നുവല്ലോ. സൂതപുത്രനായ കർണ്ണൻ യോദ്ധാക്കളിൽ മുമ്പനാണ്. അവനും മററുള്ളവരുടെ ഗതിതന്നെ. ഞങ്ങളുടെ പക്ഷത്തുള്ള സൈന്യങ്ങളും വെറും കരിയിലപോലെ പറന്നല്ലേ അങ്ങയുടെ വായിൽ പതിക്കുന്നത്. അങ്ങയുടെ ദിവ്യകൃപയുടെ അനന്തരഫലം എത്ര വിചിത്രമായിരിക്കുന്നു. വിശ്വരൂപദർശനത്തിനായി അപേക്ഷിച്ചിട്ട് വിശ്വത്തിനു മുഴുവൻ നാശവും മരണവുമാണ് ഞാൻ വരുത്തിവെച്ചത്. ഭഗവാൻ തന്റെ പ്രധാനപ്പെട്ട വിഭൂതികൾ വിവരിച്ചുതന്നപ്പോൾ എനിക്ക് തൃപ്തിയായില്ല. സർവ്വവ്യാപിയായ അദ്ദേഹത്തിന്റെ വിശ്വരൂപം കാണണമെന്ന് ഞാൻ ആഗ്രഹിച്ചു. അതിനായി അപേക്ഷിച്ചു. വിധിയാണു നമ്മുടെ ഇച്ഛയ്ക്ക് രൂപം നൽകുന്നത്. വിധികൽപിതം ആർക്കും ഒഴിവാക്കാൻ സാദ്ധ്യമല്ല. ഞാൻ ലോകത്തിന്റെ നാശത്തിനു കാരണക്കാരനാകാനാണ് വിധി നിശ്ചയിച്ചിരിക്കുന്നത്. അപ്പോൾ പിന്നെ എങ്ങനെയാണ് ഞാൻ ഈ അപരാധത്തിൽനിന്നു മുക്തനാകുന്നത്? പണ്ട് പാലാഴി കടഞ്ഞ് അസുരന്മാർ അമൃത് കൈക്കലാക്കി. എന്നാൽ അതുകൊണ്ടും തൃപ്തിപ്പെടാതെ അവർ വീണ്ടും കടഞ്ഞപ്പോൾ കാളകൂടവിഷം പൊങ്ങിവന്നു. അതിന്റെ ആപത്തിൽനിന്നു

ലോകത്തെ രക്ഷിക്കാൻ പരമശിവനു കഴിഞ്ഞതുകൊണ്ട് ആ അത്യാഹിതം ഈ ദുരന്തത്തെപ്പോലെ ദുർവഹമായിരുന്നില്ല. ഇപ്പോഴത്തെ വിപത്ത് ജ്വലിക്കുന്ന വിഷക്കാററിനെപ്പോലെ ഹിംസാത്മകമാണ്. ആർക്കാണ് അതിനെ അടക്കാൻ സാധിക്കുന്നത്. മരണവുമായി മൽപിടുത്തം നടത്തുന്നതിനുള്ള കരുത്ത് ആർക്കെങ്കിലുമുണ്ടോ?

ബൃഹത്തായ ആ രൂപം ദർശിച്ചപ്പോൾ അർജ്ജുനൻെറ ഹൃദയം ഇപ്രകാരമുള്ള ചിന്തകൾകൊണ്ട് പരിതപ്തമായി. ഭഗവാൻെറ ഉദ്ദേശം എന്താണെന്ന് അർജ്ജുനന് ഗ്രഹിക്കാൻ കഴിഞ്ഞില്ല. അവൻ അപ്പോഴും കൗരവരെ വധിക്കുന്നത് താനാണെന്നുള്ള വിഭ്രാന്തിയിൽപെട്ടുഴലുകയായിരുന്നു. അവൻെറ വിഭ്രാന്തി നശിപ്പിക്കുന്നതിനായിരുന്നു ഭഗവാൻ തൻെറ വിശ്വരൂപം പ്രകടിപ്പിച്ചത്. എല്ലാററിൻേറയും സംഹാരകൻ താൻ മാത്രമാണെന്നും ആരും ആരെയും കൊല്ലുന്നില്ലെന്നുമുള്ള യാഥാർത്ഥ്യം വെളിപ്പെടുത്തുന്നതിനുമാണ് ഭഗവാൻ വിശ്വരൂപം പ്രത്യക്ഷപ്പെടുത്തിയത്. എന്നാൽ ഭഗവാൻെറ ഈ ഉദ്ദേശം മനസ്സിലാക്കാൻ കഴിയാതെ അർജ്ജുനൻ അതീവ ഖിന്നനായി. അവൻെറ ഭയം വർദ്ധിച്ചു.

അവൻ വീണ്ടും പറഞ്ഞുതുടങ്ങി: അഹോ! നോക്കിയാലും. അഭ്രവൃന്ദങ്ങൾ അഭ്രമണ്ഡലത്തിൽ അലിഞ്ഞുചേരുന്നതുപോലെ, ഇരുഭാഗത്തുമുള്ള സൈന്യങ്ങൾ പടച്ചട്ടയിട്ട് വാളുമേന്തി അങ്ങയുടെ വക്ത്രത്തിൽ അപ്രത്യക്ഷമാകുന്നു. യുഗാന്ത്യത്തിൽ ക്രുദ്ധനായ മൃത്യു ഇരുപത്തിയൊന്നു സ്വർഗ്ഗങ്ങളേയും പാതാളങ്ങളേയും വിഴുങ്ങുന്നതുപോലെ, അഥവാ ഒരു പിശുക്കൻെറ ധനം ദൗർഭാഗ്യത്തിൻെറ താഡനമേററ് നിമിഷങ്ങൾക്കുള്ളിൽ തകരുന്നതുപോലെ, ഇവിടെ കാത്തുനിൽക്കുന്ന സുസജ്ജമായ സൈന്യങ്ങൾ അങ്ങയുടെ പിളർന്ന വായിലേക്ക് വലിച്ചെടുക്കപ്പെടുന്നു. ഒരുവൻപോലും രക്ഷപ്പെട്ടിട്ടില്ല. നോക്കണേ വിധിയുടെ വിഭാവകമായ വിളയാടൽ. ഒട്ടകം ചവച്ചരയ്ക്കുന്ന അശോകവൃക്ഷത്തിൻെറ ഇളം നാമ്പുപോലെ ഇവരെല്ലാം എന്നന്നേക്കുമായി നഷ്ടപ്പെട്ടിരിക്കുന്നു.

കിരീടം ചൂടിയിരുന്ന അവരുടെ ശിരസ്സുകൾ താടിയെല്ലുകളുടെ ഘർഷണത്തിൽ ചതഞ്ഞരഞ്ഞുപോയിരിക്കുന്നു. അവരുടെ കിരീടത്തിലുണ്ടായിരുന്ന രത്നങ്ങൾ അണപ്പല്ലുകൾക്കിടയിൽപെട്ട് ഭസ്മമായിരിക്കുന്നു. അതിൻെറ ധൂളികൾ നാക്കിലെല്ലാം ഒട്ടിപ്പിടിച്ചിരിക്കുന്നു. പല്ലുകളുടെ അററത്തും അതു വ്യാപിച്ചിരിക്കുന്നതു കാണാം. ജനിച്ച ജീവികൾക്കൊന്നും ഇതല്ലാതെ മറെറാരു ഭാഗധേയവുമില്ല. ആകയാൽ ലോകം മുഴുവനും ഈ വക്ത്രങ്ങളിലേക്ക് നീങ്ങിക്കൊണ്ടിരിക്കുന്നു. സൃഷ്ടിജാലങ്ങളെല്ലാം വിശ്വരൂപത്തിൻെറ വദനഗഹ്വരങ്ങളിൽ പതിക്കുന്നു. അചഞ്ചലമായിനിന്നുകൊണ്ട് പരമസംഹാരകനായ ഈ മൂർത്തി എല്ലാററിനേയും അനായാസമായി വിഴുങ്ങുന്നു. ബ്രഹ്മാവു തുടങ്ങിയ ദേവന്മാർ മേൽഭാഗത്തു കാണുന്ന വായിലേക്കു കടക്കുമ്പോൾ യോദ്ധാക്കളും സാധാരണക്കാരും കീഴ്ഭാഗത്തു കാണുന്ന വായിലേക്കാണ് കടക്കുന്നത്. ചില വായ്കൾ ജീവജാലങ്ങളെ ജനിച്ചയുടൻതന്നെ നശിപ്പിക്കുന്നു. ആർക്കും ആ വക്ത്രത്തിൻെറ പിടിയിൽനിന്ന് രക്ഷപ്പെടാനാവില്ല.

യഥാ നദീനാം ബഹവോ *f*മ്ബുവേഗാഃ
സമുദ്രമേവാഭിമുഖാ ദ്രവന്തി
തഥാ തവാമീ നരലോകവീരാ
വിശന്തി വക്ത്രാണ്യഭിവിജ്വലന്തി. 28

*പലഭാഗത്തുനിന്നും ഒഴുകിവരുന്ന നദികളുടെ ജലപ്രവാഹങ്ങൾ എപ്രകാരം സമുദ്രത്തെത്തന്നെ അഭിമുഖീകരിച്ച് ഒഴുകിച്ചെല്ലുന്നുവോ അപ്രകാരം ഈ മാനവവീരന്മാർ കത്തിജ്വലിക്കുന്ന അങ്ങയുടെ വദനങ്ങളിലേക്ക് കടന്നു മറയുന്നു.*

വലിയ നദികൾ സമുദ്രത്തെ അഭിമുഖമാക്കി ഒഴുകുന്നതു പോലെ പ്രപഞ്ചം മുഴുവനും എല്ലാ ഭാഗത്തുനിന്നും വിശ്വരൂപനായ അങ്ങയുടെ വദനങ്ങളിലേക്ക് ഒഴുകിവരുന്നു. ജീവിതത്തിന്റെ പാതയിൽകൂടി സഞ്ചരിക്കുന്ന സൃഷ്ടിജാലങ്ങളുടെ സമൂഹങ്ങൾ ദിനരാത്രങ്ങളുടെ ഏണിപ്പടികൾ കയറി ഈ വദനഗഹ്വരങ്ങളിൽ പ്രവേശിച്ച് അവരുടെ യാത്ര അവസാനിപ്പിക്കുന്നു.

യഥാ പ്രദീപ്തം ജ്വലനം പതംഗാഃ
വിശന്തി നാശായ സമൃദ്ധവേഗാഃ
തഥൈവ നാശായ വിശന്തി ലോകാഃ
തവാപി വക്ത്രാണി സമൃദ്ധവേഗാഃ 29

*ഈയാമ്പാററകൾ അതിവേഗത്തിൽ ആളിക്കത്തുന്ന തീയിൽ ചാവാനായിട്ട് ചെന്നുചാടുന്നത് എപ്രകാരമാണോ അപ്രകാരംതന്നെയാണ് ഈ ലോകരും ചാവാനായിട്ട് അതിവേഗത്തിൽ അങ്ങയുടെ വക്ത്രങ്ങളിൽ വന്നുവീഴുന്നത്.*

ആളിക്കത്തുന്ന പർവ്വതങ്ങളുടെ താഴ്വാരത്തിലേക്ക് ഈയാംപാററകൾ കൂട്ടമായി വന്നുപതിക്കുന്നതുപോലെ, ഈ മനുഷ്യരെല്ലാം അങ്ങയുടെ വായിലേക്കു പതിക്കുന്നു. ഈ വായിൽ കടക്കുന്ന എന്തും ചുട്ടുപഴുത്ത ഇരുമ്പിൽ വീഴുന്ന ജലകണങ്ങൾപോലെ നിശ്ശേഷം നിർമാർജ്ജനം ചെയ്യപ്പെടുന്നു.

ലേലിഹ്യസേ ഗ്രസമാനഃ സമന്താ-
ല്ലോകാൻ സമഗ്രാൻ വദനൈർജ്വലദ്ഭിഃ
തേജോഭിരാപൂര്യ ജഗത് സമഗ്രം
ഭാസസ്തവോഗ്രാ പ്രതപന്തി വിഷ്ണോ. 30

*ജ്വാലകൾ വിതറുന്ന മുഖങ്ങൾകൊണ്ട് എല്ലായിടത്തുനിന്നും സകലലോകങ്ങളേയും വിഴുങ്ങിയിട്ട് നക്കിനുണയുന്നു. അങ്ങയുടെ ഉഗ്രങ്ങളായ കാന്തിപടലങ്ങൾ മുഴുവൻ പ്രപഞ്ചത്തേയും തേജസ്സുകൊണ്ടു നിറച്ചു വല്ലാതെ ചൂടുപിടിപ്പിക്കുന്നതായി കാണുന്നു.*

അങ്ങയുടെ വായിൽ വീണതിനെയെല്ലാം അങ്ങ് വിഴുങ്ങി. എന്നിട്ടും അങ്ങേയ്ക്ക് എന്തൊരസാധാരണമായ വിശപ്പാണ് അവ ശേഷിക്കുന്നത്. ദീർഘനാൾ ശയ്യാവലംബിയായ ഒരു രോഗി രോഗ വിമുക്തനാകുമ്പോഴോ, ഒരു യാചകൻ ഭക്ഷണദൗർലഭ്യമുള്ള പഞ്ഞ കാലത്തോ, ആഹാരത്തിനു കാണിക്കുന്ന അത്യാശപോലെയാണ് അങ്ങയുടെ ഇപ്പോഴത്തെ ആർത്തി. അങ്ങയുടെ നാക്കുകൾ ആഹാര ത്തിലുള്ള കൊതികൊണ്ടു ചുണ്ടുകളെ നക്കിക്കൊണ്ടിരിക്കുന്നു. ഭക്ഷണത്തിലുള്ള അങ്ങയുടെ ആക്രാന്തം അത്ഭുതകരമായിരിക്കുന്നു. കടലിനെ ഒററവലിക്കു കുടിക്കുന്നതിനോ, പ്രപഞ്ചത്തെ മുഴുവൻ വായിലിട്ടു ചവച്ചരയ്ക്കുന്നതിനോ, നക്ഷത്രജാലങ്ങളെ നക്കിയെടു ക്കുന്നതിനോ ഉള്ള അക്ഷമയാണ് അങ്ങു പ്രകടിപ്പിക്കുന്നത്. ഇന്ദ്രിയങ്ങൾ വിഷയങ്ങളിലേക്കു വ്യാപരിക്കുന്നതോടെ കൂടുതലായി ആഗ്രഹങ്ങളും ആസക്തിയും വർദ്ധിക്കുന്നു. വിറക് വീണ്ടും വീണ്ടും ഇടുന്നതോടുകൂടി അഗ്നി ആളിക്കത്തുന്നു. അതുപോലെ ഭക്ഷി ക്കുന്തോറും അങ്ങയുടെ വിശപ്പ് അധികരിക്കുന്നു. ജഗത്രയങ്ങളേയും വിഴുങ്ങുന്നതിന് അങ്ങയുടെ ഒരു വായ് മാത്രം മതിയാകുന്നതാണ്. അസംഖ്യമായ അങ്ങയുടെ വായ്കൾക്കെല്ലാംകൂടി ആവശ്യമായ ഭക്ഷണം എവിടെനിന്നാണു ലഭിക്കുക. വേണ്ട ഭക്ഷണമില്ലാതെ ഇത്രമാത്രം വായ്കൾ എന്തിനാണങ്ങു സൃഷ്ടിച്ചത്? അനാഥമായ ഈ പ്രപഞ്ചം അങ്ങയുടെ വായിൽനിന്നു പുറപ്പെടുന്ന ഉജ്ജ്വലമായ അഗ്നികിരണങ്ങളേററ് ഉഴറുന്നു. കാട്ടുതീയുടെ മദ്ധ്യത്തിലകപ്പെട്ട മാൻപേടയെപ്പോലെയാണ് ലോകത്തിന്റെ സ്ഥിതി. അങ്ങ് ഇനിമേൽ അതിന്റെ നാഥനല്ല. നിഷ്ഠുരമായ വിധി ലോകത്തിലുള്ള ജീവ ജാലങ്ങളെ മൃത്യുവിന്റെ വലയിൽ, മത്സ്യത്തെയെന്നപോലെ അക പ്പെടുത്തിയിരിക്കയാണ്. അങ്ങയുടെ ശരീരത്തിന്റെ തേജസ്സുകൊണ്ടു നിറഞ്ഞിരിക്കുന്ന ലോകത്തിൽനിന്ന് ഒരു ജീവിക്കും രക്ഷപ്പെടാൻ സാദ്ധ്യമല്ല. ഈ കാണുന്നതൊന്നും വായ്കളല്ല. അവ അഗ്നിപർവത ത്തിന്റെ ഗുഹാമുഖങ്ങളാണ്. എന്തും ദഹിപ്പിക്കാനുള്ള അഗ്നിയുടെ കഴിവ് അഗ്നിക്കറിഞ്ഞുകൂടാ. എന്നാൽ അഗ്നിയിൽ പതിക്കുന്ന എന്തിനും അതിന്റെ ജീവൻ നഷ്ടപ്പെടും. മൂർച്ചയുള്ള ഒരായുധത്തിന് അതിന്റെ നശീകരണശക്തിയെപ്പററി അറിവില്ല. കൊല്ലുന്നതിനുള്ള കഴിവ് തനിക്കുണ്ടെന്ന് വിഷത്തിന് അറിവില്ല. അതുപോലെ അങ്ങ യുടെ രൗദ്രഭാവത്തെപ്പററി അങ്ങ് അറിയുന്നില്ല. എന്നാൽ ലോകം മുഴുവൻ അങ്ങയുടെ വദനഗഹ്വരത്തിൽപ്പെട്ട് നശിക്കുന്നു. അല്ലയോ ഭഗവാനേ, അങ്ങ് സർവ്വവ്യാപിയായ പരബ്രഹ്മമാണ്. പിന്നെന്തിന് അങ്ങ് സംഹാരകനായി? ജീവിക്കാനുള്ള എല്ലാ ആശകളും ഞാൻ ഉപേക്ഷിച്ചിരിക്കുന്നു. അങ്ങയുടെ മനസ്സിലുള്ളത് എന്താണെന്ന് മടിക്കാതെ എന്നോടു പറഞ്ഞാലും. അങ്ങയുടെ രൗദ്രമായ ഈ രൂപം ഇനിയും എത്രനേരത്തേക്കാണു തുടർന്നു പ്രദർശിപ്പിക്കുക. ഭഗവാനേ, സംരക്ഷകനെന്ന അങ്ങയുടെ ദിവ്യസത്വത്തെ സ്മരിക്കേണമേ. കുറഞ്ഞപക്ഷം എന്നോടെങ്കിലും കരുണ കാണിക്കേണമേ.

ആഖ്യാഹി മേ കോ ഭവാനുഗ്രരൂപോ
നമോ *f* സ്തു തേ ദേവവരപ്രസീദ
വിജ്ഞാതുമിച്ഛാമി ഭവന്തമാദ്യം
ന ഹി പ്രജാനാമി തവ പ്രവൃത്തിം. 31

*അല്ലയോ ദേവശ്രേഷ്ഠ, ഉഗ്രരൂപനായി കാണപ്പെടുന്ന അങ്ങ് ആരാണ്? എനിക്കു പറഞ്ഞുതന്നാലും. അങ്ങേക്ക് എന്റെ പ്രണാമം. ഭഗവാനേ എന്നിൽ പ്രസാദിക്കേണമേ. പ്രപഞ്ചത്തിനു മുഴുവൻ ആദിപുരുഷനായി വിളങ്ങുന്ന അങ്ങയെ അറിയാൻ ഞാൻ ആഗ്രഹിക്കുന്നു. അങ്ങയുടെ ഈ പ്രവൃത്തി എനിക്കു മനസ്സിലാകുന്നതേയില്ല.*

അല്ലയോ സർവ്വശക്ത, വേദങ്ങൾക്കുമാത്രം അറിവുള്ളവനേ, മൂന്നുലോകങ്ങൾക്കും ആദിമൂലമായി വിളങ്ങുന്നവനേ, പ്രപഞ്ചത്തിനെല്ലാം ആരാദ്ധ്യനായവനേ, എന്റെ അഭ്യർത്ഥന കേട്ടാലും.

ഇപ്രകാരം പറഞ്ഞുകൊണ്ട് അർജ്ജുനൻ തന്റെ ശിരസ്സ് ഭഗവാന്റെ പാദങ്ങളിൽ അർപ്പിച്ചു. അവൻ തുടർന്നു:

ദേവാധിദേവാ, ഞാൻ പറയുന്നതു ശ്രദ്ധിക്കേണമേ. എന്റെ മനസ്സിന്റെ ശാന്തിക്കുവേണ്ടി അങ്ങയുടെ വിശ്വരൂപദർശനം നൽകണമെന്ന് ഞാൻ അഭ്യർഥിച്ചു. എന്നാൽ ഉടൻതന്നെ അങ്ങ് വിശ്വത്തിനെ വിഴുങ്ങാൻ ആരംഭിച്ചു. അങ്ങ് ആരാണെന്നും എന്തിനാണ് ഇത്രയധികം ഭീകരമായ വക്ത്രങ്ങൾ സമാഹരിച്ചതെന്നും, കൈകളിൽ ഒട്ടേറെ ആയുധങ്ങൾ വെച്ചിരിക്കുന്നത് എന്തിനാണെന്നും എന്നോടു പറഞ്ഞാലും. അങ്ങ് ക്രുദ്ധനായി ഞങ്ങളെ തുറിച്ചുനോക്കുന്നു. ഞങ്ങളോടു കോപിക്കുന്നു. ആകാശത്തേക്കാൾ പൊക്കത്തിൽ വളരുന്നു. ഇതിന്റെയെല്ലാം ഉദ്ദേശം എന്താണ്? ലോകത്തെ സംഹരിക്കുന്നതിനുവേണ്ടി അങ്ങ് സംഹാരകനോട് മത്സരിക്കുന്നതെന്തിനാണ്? ഇപ്രകാരം പ്രവർത്തിക്കുന്നതിന്റെ കാരണം എന്താണ്? ദയവായി ഇതേപ്പററിയെല്ലാം എന്നോടു പറയണമെന്ന് ഞാൻ വീണ്ടും വീണ്ടും യാചിക്കുന്നു.

അർജ്ജുനന്റെ സംസാരം കേട്ടപ്പോൾ ഭഗവാൻ കൃഷ്ണൻ പറഞ്ഞു:

ഞാൻ ആരെന്നും ഇപ്രകാരം ഭീകരമായ രൂപം സ്വീകരിച്ചിരിക്കുന്നത് എന്തിനെന്നും നീ ചോദിക്കുന്നു. എങ്കിൽ കേട്ടുകൊള്ളുക.

*ശ്രീഭഗവാനുവാച:*

കാലോ *f* സ്മി ലോകക്ഷയകൃത് പ്രവൃദ്ധോ
ലോകാൻ സമാഹർത്തുമിഹ പ്രവൃത്തഃ
ഋതേ *f*പി ത്വാം ന ഭവിഷ്യന്തി സർവേ
യേ *f* വസ്ഥിതാഃ പ്രത്യനീകേഷു യോധാഃ 32

*ലോകത്തെ ക്ഷയിപ്പിക്കുന്ന ശക്തിമത്തായ കാലമാണ് ഞാൻ. ലോകങ്ങളെ സംഹരിക്കാൻ ഇവിടെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ആരൊക്കെയാണോ യുദ്ധവീരന്മാരായി ശത്രുസൈന്യങ്ങളിൽ നിൽക്കുന്നത്, അവരാരും നീ യുദ്ധം ചെയ്തില്ലെങ്കിൽപോലും ഇനി ജീവിക്കാൻ പോകുന്നില്ല.*

ഭഗവാൻ അരുൾചെയ്തു:

ഞാൻ യഥാർത്ഥത്തിൽ മൃത്യുദേവനാണ്. എൻെറ രൂപം ഇപ്രകാരം വളർന്നു വലുതായിട്ടുള്ളത് ലോകത്തെ മുഴുവൻ നശിപ്പിക്കാനാണ്. അതിലേക്കായി ഈ വക്ത്രങ്ങൾ എല്ലായിടത്തേക്കും വ്യാപിച്ചിരിക്കുന്നു. പ്രപഞ്ചത്തെയെല്ലാം ഞാൻ വിഴുങ്ങുന്നതായിരിക്കും.

ഇതു കേട്ടപ്പോൾ അർജ്ജുനൻ സ്വയം പറഞ്ഞു: ഹോ, എന്തൊരു കഷ്ടം. എനിക്കേർപ്പെട്ട ദുരവസ്ഥയിൽനിന്ന് രക്ഷപ്പെടാനായി ഞാൻ ഭഗവാൻെറ സഹായം അഭ്യർത്ഥിച്ചു. എന്നിട്ട് എത്രത്തോളം കഠിനമായ കോപത്തോടെയാണ് അദ്ദേഹം എൻെറ നേർക്ക് പൊട്ടിത്തെറിക്കുന്നത്?

അർജ്ജുനൻെറ മനോഗതം ഭഗവാൻ മനസ്സിലാക്കി. താൻ കൂടുതൽ കർക്കശമായി സംസാരിച്ചാൽ അത് അർജ്ജുനൻെറ മനസ്സിനെ അധികമായി തപിപ്പിക്കുമെന്ന് അദ്ദേഹത്തിനു ബോദ്ധ്യമായി. അദ്ദേഹം അല്പം ശാന്തതയോടെ പറഞ്ഞു:

അർജ്ജുനാ, എന്നാൽ മററൊരു കാര്യമുണ്ട്. ഈ ദുരന്തത്തിൽ പാണ്ഡവരാരും നശിക്കുകയില്ല. അവർ സുരക്ഷിതരാണ്.

ഇതു കേട്ടപ്പോൾ അർജ്ജുനന് അൽപം സമാധാനം തോന്നി. മരണഗർത്തത്തിലേക്ക് പതിക്കുമെന്നു ഭയപ്പെട്ട അവൻെറ ഭീതിയകന്നു. അവൻെറ ശ്വാസം നേരെയായി. അവൻ ഭഗവാൻെറ വാക്കുകളെ അതീവശ്രദ്ധയോടെ ശ്രവിക്കാൻ തുടങ്ങി.

ഭഗവാൻ തുടർന്നു: അല്ലയോ കിരീടി, പാണ്ഡവർ എനിക്കു പ്രിയപ്പെട്ടവരാണ്. അതുകൊണ്ട് അവർക്ക് നാശം സംഭവിക്കുകയില്ല. മററുള്ളവരെയെല്ലാം ഞാൻ വിഴുങ്ങും. വിശ്വം മുഴുവൻ എൻെറ വായിലേക്കു കടന്നുപോകുന്നത് നീ കണ്ടില്ലെ? ഒരു തുണ്ടു വെണ്ണ ഇടിത്തീയിൽ പതിച്ചാലെന്നപോലെ, ഈ ലോകത്തിൻെറ ഒരു തരിപോലും ഈ മഹാനാശാനന്തരം അവശേഷിക്കുകയില്ല. ഈ സൈന്യങ്ങൾ വെറുതെ പൊങ്ങച്ചം പറയുകയാണ്. തങ്ങളുടെ വീരപരാക്രമത്തെപ്പററി വീരവാദം പറയുന്ന ഈ യോദ്ധാക്കൾ, അവരുടെ മത്തേഭങ്ങൾ മൃത്യുവിനേക്കാൾ വിനാശകരമാണെന്നു വീമ്പിളക്കുന്നു. അവരുടെ ചതുരംഗപ്പടയുടെ ശക്തി അജയ്യമാണെന്ന് അഭിമാനിച്ചുകൊണ്ട് മൃത്യുദേവനോടുപോലും മത്സരിക്കാൻ അവർ തയ്യാറായിരിക്കയാണ്. അവർ ഒരു പുതിയലോകത്തെ സൃഷ്ടിക്കുമെന്നും മരണത്തെ വാതുവെച്ച് വധിക്കുമെന്നും, സമുദ്രത്തെ ഒററ വലിക്ക് കുടിച്ചുതീർക്കുമെന്നും, വാനത്തെ വഹ്നിയിൽ ഹോമിക്കുമെന്നും, ഒററയമ്പുകൊണ്ട് അനിലനെ ഒരേസ്ഥാനത്തു നിർത്തു

മെന്നുമൊക്കെ ആത്മപ്രശംസ നടത്തുന്നു. അവരുടെ വാക്കുകൾ ആയുധങ്ങളേക്കാൾ മൂർച്ചയേറിയതാണ്; അഗ്നിയേക്കാൾ തീക്ഷ്ണമാണ്. അതുമായി താരതമ്യപ്പെടുത്തുമ്പോൾ മാരകമായ വിഷം മധുരമായി തോന്നും. എന്നാൽ ഈ യോദ്ധാക്കൾ കളിമൺപാവകളെപ്പോലെ പൊള്ളയാണ്. ചിത്രത്തിലെഴുതിയ കനികൾപോലെ കാഴ്ചവസ്തുക്കൾ മാത്രമാണ്. നിന്നെ അഭിമുഖീകരിക്കുന്നത് ഒരു യഥാർത്ഥ സൈന്യമല്ല. അത് മരീചികകൊണ്ടുള്ള വെള്ളപ്പൊക്കമാണ്; തുണികൊണ്ടു തീർത്ത സർപ്പമാണ്; അലങ്കരിച്ച കളിപ്പാവകളുടെ പ്രദർശന ശാലയാണ്.

തസ്മാത് ത്വമുത്തിഷ്ഠ യശോ ലഭസ്വ
ജിത്വാ ശത്രൂൻ ഭുങ്ക്ഷ്വ രാജ്യം സമൃദ്ധം
മയൈവൈതേ നിഹതാഃ പൂർവമേവ
നിമിത്തമാത്രം ഭവ സവ്യസാചിൻ 33

*അതുകൊണ്ട് എന്റെ ഇച്ഛ നടപ്പാക്കാൻ നീ എഴുന്നേൽക്കൂ. ശത്രുക്കളെ ജയിച്ച് കീർത്തി ആർജ്ജിക്കൂ. ഐശ്വര്യസമൃദ്ധമായ രാജ്യം അനുഭവിക്കൂ. ഞാൻതന്നെ ഇവരെയെല്ലാം നേരത്തേ കൊന്നുകഴിഞ്ഞിരിക്കുന്നു. അസ്ത്രവിദ്യാവിശാരദനായ അല്ലയോ അർജ്ജുന, എന്റെ ഈ സംഹാരപ്രക്രിയയിൽ നീ നിമിത്തമാത്രമായി ഭവിക്കൂ.*

സത്യത്തിൽ ഇവരുടെ ശാരീരികമായ പ്രവർത്തനശേഷി നിലനിർത്തുന്ന ശക്തി ഞാൻ നേരത്തേതന്നെ നശിപ്പിച്ചുകഴിഞ്ഞു. ഈ യോദ്ധാക്കളെല്ലാം കുശവന്റെ ഗൃഹത്തിലുള്ള കളിമൺ പ്രതിമകളെപ്പോലെ നിർജ്ജീവമാണ്. പാവകളെ നൃത്തംചെയ്യിക്കുന്ന ചരടു പൊട്ടുമ്പോൾ വെറും സ്പർശനമാത്രയിൽ അവ താഴെവീഴുന്നതു പോലെ, നിമിഷങ്ങൾക്കുള്ളിൽ നിനക്ക് ഈ ശത്രുസൈന്യത്തെ ഛിന്നഭിന്നമാക്കാൻ കഴിയും. അതുകൊണ്ട് അല്ലയോ അർജ്ജുനാ, ഉണരൂ. വിവേകിയെപ്പോലെ പ്രവർത്തിക്കൂ. വിരാടത്തിൽ ഗോഹരണം നടന്ന വേളയിൽ നീ ഈ കൗരവസേനയെ മോഹാസ്ത്രം അയച്ച് അസ്തപ്രജ്ഞമാക്കുകയും ഭീരുവായ ഉത്തരനെക്കൊണ്ട് അവരുടെ വസ്ത്രങ്ങൾ അഴിപ്പിച്ചെടുക്കുകയും ചെയ്തില്ലേ? ഇപ്പോൾ ഇവിടെ കാണുന്ന സൈന്യം അന്നത്തെ ശത്രുക്കളേക്കാൾ ബലഹീനമാണ്. ഈ സൈന്യത്തെ അനായാസേന നശിപ്പിച്ച് ശാശ്വതമായ കീർത്തി സമ്പാദിക്കൂ. അർജ്ജുനൻ ഏകനായി കൗരവസേനയെ തോൽപ്പിച്ചുവെന്ന് ആളുകൾ ഉദ്ഘോഷിക്കട്ടെ. ഇതു കേവല വിജയമല്ല. ഈ വിജയം നിനക്ക് ഒരു സാമ്രാജ്യം മുഴുവൻ നേടിത്തരും. അതുകൊണ്ട് അല്ലയോ പാർത്ഥാ, നീ എന്റെ ഒരു ഉപകരണമായിത്തീരൂ.

ദ്രോണം ച ഭീഷ്മം ച ജയദ്രഥം ച
കർണ്ണം തഥാന്യാനപി യോധവീരാൻ

മയാ ഹതാംസ്ത്വം ജഹി മാ വ്യഥിഷ്ഠാ
യുദ്ധ്യസ്വ ജേതാസി രണേ സപത്നാൻ. 34

*ദ്രോണരേയും ഭീഷ്മരേയും ജയദ്രഥനേയും കർണ്ണനേയും അതുപോലെ എന്നാൽ കൊല്ലപ്പെട്ടു കഴിഞ്ഞിരിക്കുന്ന മററു യുദ്ധവീരന്മാരേയും നീ വധിക്കൂ. ഒട്ടും വ്യസനിക്കരുത്. യുദ്ധം ചെയ്യൂ. യുദ്ധത്തിൽ ശത്രുക്കളെ നീ ജയിക്കും.*

ദ്രോണരുടെ മുന്നിൽ അധൈര്യം കാട്ടരുത്. ഭീഷ്മരെ കണ്ടു ഭയപ്പെടുകയും വേണ്ട. കർണ്ണനെതിരായി ആയുധമെടുക്കുന്നതിന് അണുപോലും കൂസൽ അരുത്. ജയദ്രഥനേയും അതുപോലെയുള്ള മററു പേരെടുത്ത യുദ്ധവീരന്മാരേയും എങ്ങനെ കൊന്നൊടുക്കുമെന്നാലോചിച്ച് നീ അന്ധാളിക്കേണ്ട. ഇവരെല്ലാം, ഒരു നനഞ്ഞ കൈകൊണ്ടു മായിച്ചുകളയാവുന്ന വിധത്തിൽ, ചുവരിലെഴുതിയ സിംഹത്തിൻെറ വെറും ചിത്രങ്ങൾ മാത്രമാണ്. ഇവിടെ പോരിനായി അണിനിരന്നിരിക്കുന്ന ഈ സൈന്യവ്യൂഹങ്ങൾ ഇപ്പോൾ വെറും മായാരൂപങ്ങളാണെന്നറിയുക. ഞാൻ നേരത്തേതന്നെ അവരെ ഗ്രസിച്ചു കഴിഞ്ഞിരിക്കുന്നു. അവരെല്ലാം എൻെറ വക്ത്രത്തിലേക്ക് കടക്കുന്നതു നീ കണ്ടപ്പോൾതന്നെ അവരുടെ ചുരുങ്ങിയ ജീവിതകാലം അവസാനിച്ചു. ഇപ്പോൾ നീ കാണുന്നത് വാഴയിൽനിന്നു ചീന്തിയെടുത്ത വെറും പൊള്ളയായ പോളകളാണ്. അതുകൊണ്ട് എഴുന്നേൽക്കൂ. ഞാൻ സംഹരിച്ചുകഴിഞ്ഞ അവരെ വധിക്കൂ. അർത്ഥമില്ലാത്ത ആതങ്കത്തിന് അടിമയാകരുത്. എൻെറ കൈയിലെ ഒരുപകരണംമാത്രമാണ് നീയെന്നു മനസ്സിലാക്കുക. വില്ലാളികൾ വിനോദത്തിനായി സ്വയം ഉണ്ടാക്കിവെച്ച പൊയ്ക്കോലത്തെ എയ്തുവീഴ്ത്തുന്നതുപോലെ നിൻെറ ശത്രുക്കളെ എയ്തുവീഴ്ത്തുക. പ്രിയപ്പെട്ട അർജ്ജുനാ, നിന്നോടു ശത്രുത്വഭാവത്തിൽ യുദ്ധംചെയ്യാൻ വന്നവരെ അവരുടെ ജന്മസമയത്തുതന്നെ അശക്തരാക്കിയതാണ്. അതുകൊണ്ട് വിജയം കൈവരിച്ചു രാജ്യം അനുഭവിക്കുക. അവിവേകികളും അഹങ്കാരികളും പ്രബലന്മാരുമായിരുന്ന നിൻെറ ബന്ധുക്കളെ അനായാസേന നീ കൊന്നൊടുക്കിയെന്ന് ചരിത്രത്തിൻെറ താളുകളിൽ രേഖപ്പെടുത്തട്ടെ. നിനക്കു വിജയമുണ്ടാകും.

*സഞ്ജയ ഉവാച:*

ഏതച്ഛ്രുത്വാ വചനം കേശവസ്യ
കൃതാഞ്ജലിർവേപമാനഃ കിരീടീ
നമസ്കൃത്വാ ഭൂയ ഏവാഹ കൃഷ്ണം
സഗദ്ഗദം ഭീതഭീതഃ പ്രണമ്യ. 35

*സഞ്ജയൻ പറഞ്ഞു: വിശ്വരൂപം ധരിച്ചുനിൽക്കുന്ന കൃഷ്ണൻെറ ഈ വാക്കുകേട്ട് അർജ്ജുനൻ ഭയാധിക്യത്താൽ*

*വിറച്ചുകൊണ്ട് ഭഗവാനെ തലകുനിച്ച് നമസ്കരിച്ച് കൈകൾ കൂപ്പി തൊണ്ടയിടറിക്കൊണ്ട് പിന്നെയും പറഞ്ഞു.*

ആഗ്രഹങ്ങൾ സഫലമാകാതെ വിഷാദമൂകനായി ദുഃഖിതനായിരുന്ന കൗരവരാജാവിനോട് സഞ്ജയൻ എല്ലാ കഥകളും വിശദമായി പ്രസ്താവിച്ചുകൊണ്ട് തുടർന്നു:

സത്യലോകത്തുനിന്നു കൂലംകുത്തിയൊഴുകുന്ന ഗംഗാജലത്തിന്റെ ആരവംപോലെ ഗംഭീരമായ ശബ്ദത്തിലാണ് ഭഗവാൻ കൃഷ്ണൻ സംസാരിച്ചത്. കനത്ത കാർമേഘങ്ങൾ വർഷിക്കുന്ന മഴവെള്ളപ്രവാഹത്തിന്റെ മുഴക്കമാർന്ന ശബ്ദംപോലെ, പ്രപഞ്ചത്തിന്റെ ആദിയും അമേയനുമായ ഭഗവാൻ കൃഷ്ണന്റെ ആദ്ധ്യാത്മമാർന്ന നിനദം അവിടെയാകെ പ്രതിദ്ധ്വനിച്ചു. ഭഗവാന്റെ വാക്കുകൾ അർജ്ജുനൻ കഷ്ടിച്ചു കേട്ടതേയുള്ളു. അത് അവനിൽ സന്തോഷമാണോ സന്താപമാണോ ഉണ്ടാക്കിയതെന്നറിവില്ല. അവന്റെ ശരീരം അടിമുടി വിറച്ചു. അവൻ കൈകൾ കൂപ്പിക്കൊണ്ട് തലകുനിച്ച് ഭഗവാന്റെ പാദത്തിൽ പ്രണമിച്ചു. അവൻ സംസാരിക്കാൻ ഒരുമ്പെട്ടപ്പോൾ വാക്കുകൾ അവന്റെ തൊണ്ടയിൽ കുടുങ്ങിപ്പോയി. അവൻ പിന്നെയും പിന്നെയും ഭഗവാനെ നമസ്കരിച്ചു. അവസാനം ഭയചകിതനായി ഇപ്രകാരം പറഞ്ഞു: ഭഗവാനേ, അങ്ങു പറഞ്ഞത് ഇപ്രകാരമാണ്.

*അർജ്ജുന ഉവാച:*

സ്ഥാനേ ഹൃഷീകേശ! തവ പ്രകീർത്ത്യാ
ജഗത് പ്രഹൃഷ്യത്യനുരജ്യതേ ച
രക്ഷാംസി ഭീതാനി ദിശോ ദ്രവന്തി
സർവ്വേ നമസ്യന്തി ച സിദ്ധസംഘാഃ 36

*ഭഗവാനേ, അങ്ങയെ പ്രകീർത്തിക്കുന്നതുകൊണ്ട് ഈ ജഗത്ത് സന്തോഷിക്കുകയും സുഖിക്കുകയും ചെയ്യുന്നു. ഇതു യുക്തംതന്നെ. രാക്ഷസവർഗ്ഗത്തിൽപെട്ടവർ ഭയപ്പെട്ട് നാനാദിക്കുകളിലേക്കും ഓടിപ്പോകുന്നു. എല്ലാ സിദ്ധന്മാരും അങ്ങയെ നമസ്കരിക്കുകയും ചെയ്യുന്നു.*

അല്ലയോ അർജ്ജുന, ഞാൻ സംഹാരകനാണ് എല്ലാ ജീവികളേയും നശിപ്പിക്കുന്നത് എന്റെ ദിവ്യലീലയാണ്.

ഇത് ഏററവും ഉചിതമായ പ്രസ്താവനയായി ഞാൻ കണക്കാക്കുന്നു. പക്ഷേ, കാലമാകുന്ന സംഹാരകനായ അങ്ങ് പ്രപഞ്ചം നിലനിൽക്കേണ്ട സമയത്ത് അതിനെ സംഹരിക്കുമെന്നു പറഞ്ഞത് യുക്തിപൂർവമായി എനിക്കു തോന്നുന്നില്ല. ഒരാൾക്ക് യൗവനത്തെ ശരീരത്തിൽനിന്നു മാററിനിർത്തി തൽസ്ഥാനത്ത് അകാലവാർദ്ധക്യത്തെ പ്രതിഷ്ഠിക്കാൻ കഴിയുമോ? അതുകൊണ്ട് അങ്ങയുടെ ഇച്ഛ നടപ്പാക്കുക അസാദ്ധ്യമാണ്. നാലു പ്രഹരങ്ങൾ (ഒരു പ്രഹരം ഏഴര

നാഴിക) കഴിയാതെ ദിവാമദ്ധ്യേ ദിവാകരൻ അസ്തമിക്കാറുണ്ടോ? അല്ലയോ ദേവ, അങ്ങയുടെ അവസ്ഥ നൈരന്തര്യമാണെങ്കിലും ഭൂതവും വർത്തമാനവും ഭാവിയും അങ്ങേയ്ക്കും ബാധകമല്ലേ? പ്രപഞ്ചോത്പത്തി ആരംഭിക്കുമ്പോൾ സ്ഥിതിയും ലയവും നിലനിൽക്കുന്നില്ല. അവ നിർത്തിവെയ്ക്കപ്പെടുന്നു. പ്രപഞ്ചം സ്ഥിതിചെയ്യുമ്പോൾ ഉത്പത്തിയും ലയവും പ്രവർത്തനരഹിതമാകുന്നു. അവസാനമായുള്ള പ്രപഞ്ചത്തിന്റെ ലയവേളയിൽ ഉത്പത്തിയും സ്ഥിതിയും അവസാനിക്കുന്നു. ഈ നില ശാശ്വതമായി നിലനിന്നുപോരുന്നതാണ്. ഇതിനെ മാററിമറിക്കാൻ സാദ്ധ്യമല്ല. ഇപ്പോൾ ഈ ലോകം നിലനിൽക്കുന്ന അവസ്ഥയിലാണ്. ജീവിതവും സുഖാനുഭൂതിയും ഇവിടെ വികസിച്ചുനിൽക്കുന്നു. ഈ കാലസന്ധിയിൽ അങ്ങ് ഇതിനെ സംഹരിക്കുന്നതിനുള്ള യാതൊരു സാദ്ധ്യതയും ഞാൻ കാണുന്നില്ല.

ഇതു കേട്ടപ്പോൾ തലകുലുക്കിക്കൊണ്ട് ഭഗവാൻ പറഞ്ഞു. അല്ലയോ പാർത്ഥ, ഇരുസൈന്യങ്ങളും അവയുടെ അവസാനത്തിലേക്കു പാഞ്ഞണയുന്നത് വ്യക്തമായി ഞാൻ നിന്നെ കാണിച്ചില്ലേ? ലോകത്തിന്റെ ശേഷിച്ച ഭാഗം അതിന്റെ നിർണ്ണയകാലത്ത് അവസാനിക്കും.

ഭഗവാൻ ഇത്രയും പറഞ്ഞുതീർന്നപ്പോഴേക്കും ലോകം അതിന്റെ പൂർവാവസ്ഥയിലേക്ക് എത്തിച്ചേർന്നതായി അർജ്ജുനൻ കണ്ടു. അവൻ പറഞ്ഞു:

പ്രഭോ, ഈ വിശ്വമാകുന്ന അരങ്ങിലെ എല്ലാററിനേയും ചലിപ്പിക്കുന്ന ചരട് അങ്ങയുടെ കൈയിലാണ്. അങ്ങ് ഇപ്പോൾ ഈ ലോകത്തെ രക്ഷിക്കുകയും പൂർവസ്ഥിതിയിലാക്കുകയും ചെയ്തിരിക്കുന്നു. കഷ്ടപ്പാടുകളുടെ കടലിൽ മുങ്ങിക്കിടക്കുന്ന മർത്ത്യരെ കരയ്ക്കു കയററുന്നതിൽ അങ്ങു കാണിക്കുന്ന കാരുണ്യത്തെ എല്ലാവരും പ്രകീർത്തിക്കുന്നു. ആ പരമസത്യത്തെ ഓർത്തോർത്ത് ഞാൻ അമൃതാനന്ദത്തിന്റെ അലകളിൽ നീന്തിത്തുടിക്കുകയും പരമാനന്ദത്തിന്റെ നിർവൃതി അനുഭവിക്കുകയും ചെയ്യുന്നു. ഭഗവാനേ, ഈ ലോകത്തിന്റെ നിലനിൽപ്പ് നീട്ടിക്കിട്ടിയതിൽ മർത്ത്യരെല്ലാം അങ്ങയോട് കൃതാർത്ഥരാണ്. അവരെല്ലാം ഗാഢാനുരാഗത്താൽ അങ്ങയോടു ബന്ധിതരായിരിക്കുന്നു. ദുഷ്ടന്മാർ നിർമാർജ്ജനം ചെയ്യപ്പെട്ടിരിക്കുന്നു. മുപ്പാരിലുള്ള രാക്ഷസന്മാർ അങ്ങയെ ഭയന്ന് നാനാവഴിക്കും ഓടിയൊളിക്കുന്നു. അതേസമയത്ത് ദേവന്മാരും യക്ഷന്മാരും സിദ്ധന്മാരും എല്ലാ ചരാചരങ്ങളും അങ്ങയെ നമസ്കരിക്കുന്നു.

കസമാച്ച തേ ന നമേരൻ മഹാത്മൻ
ഗരീയസേ ബ്രഹ്മണോ *f* പ്യാദികർത്രേ
അനന്ത! ദേവേശ! ജഗന്നിവാസ!
ത്വമക്ഷരം സദസത്തത്പരം യത്. 37

*ഭഗവാനേ, എല്ലാവരേക്കാളും പൂജ്യനും ബ്രഹ്മാവിനുപോലും ആദികാരണനുമായ അങ്ങയെ അവർ എങ്ങനെ നമസ്കരിക്കാതിരിക്കും? വിശ്വത്തിൻെറ മുഴുവൻ ആത്മാവായി വിളങ്ങുന്നവനേ, അനന്തനായിട്ടുള്ളവനേ, ജഗത്തിൽ സർവ്വത്ര നിവസിക്കുന്നവനേ, അങ്ങ് സത്തിനും അസത്തിനും അപ്പുറമുള്ള നാശരഹിതമായ പരംപൊരുളാണ്.*

അല്ലയോ നാരായണാ, അങ്ങയെ ശരണംപ്രാപിക്കാതെ ഈ രാക്ഷസന്മാരെല്ലാം ഓടിപ്പോകുന്നത് എന്തുകൊണ്ടാണെന്ന് അങ്ങയോടു ചോദിക്കേണ്ട ആവശ്യമില്ല. അതിൻെറ കാര്യമെല്ലാം എനിക്കറിയാം. അരുണോദയത്തോടുകൂടി അന്ധകാരം അസ്തമിക്കില്ലേ? എല്ലാ പ്രകാശത്തിൻേറയും ഉറവിടം അങ്ങാണ്. അങ്ങയുടെ ഉജ്ജ്വല പ്രഭയിൽ ഈ രാക്ഷസന്മാർ വൈയ്ക്കോൽതുരുമ്പുപോലെ തൂത്തെറിയപ്പെട്ടിരിക്കുന്നു. അല്ലയോ ശ്രീരാമാ, ഇതുവരെ ഞങ്ങളുടെ ദൃഷ്ടിക്കപ്പുറത്തായിരുന്ന അങ്ങയുടെ പരമമായ മാഹാത്മ്യം അങ്ങ് വെളിപ്പെടുത്തിയിരിക്കുന്നു. ഈ ലോകത്തെ സൃഷ്ടിച്ച് വളർത്തി വികസിപ്പിക്കുന്നതും അതിനെ നിലനിർത്തുന്ന മായയും അങ്ങയുടെ ചേഷ്ടിതങ്ങളാണ്. ഭഗവാൻ, അങ്ങ് നിസ്സീമവും ശാശ്വതവുമായ പരംപൊരുളാണ്. എണ്ണമില്ലാത്തിടത്തോളം ഗുണഗണങ്ങൾ കൊണ്ടനുഗൃഹീതനായ അങ്ങ് സ്വയംഭൂവാണ്. എല്ലാവരിലും സമഭാവനയുള്ള അങ്ങ് ദേവാധിദേവനാണ്. ജഗത്ത്രയങ്ങളുടേയും ജീവൻെറ ഉത്ഭവം അങ്ങയിൽ നിന്നാണ്. പ്രപഞ്ചത്തിൻെറ അധിഷ്ഠാനമായ അങ്ങ് നാശമില്ലാത്തവനാണ്. വ്യക്തവും അവ്യക്തവും അതിനപ്പുറത്തുള്ളതുമായ എല്ലാമാണ് അങ്ങ്.

ത്വമാദിദേവഃ പുരുഷഃ പുരാണ-
സ്ത്വമസ്യ വിശ്വസ്യ പരം നിധാനം
വേത്താസി വേദ്യം ച പരം ച ധാമ
ത്വയാ തതം വിശ്വമനന്തരൂപ! 38

*അനന്തരൂപനായ ഭഗവാനേ, അങ്ങ് ആദിദേവനും പുരാണപുരുഷനും ആണ്. ഈ ജഗത്തിന് എന്നുമുള്ള ആശ്രയസ്ഥാനവും അങ്ങാണ്. എല്ലാം അറിയുന്നവൻ അങ്ങാണ്. അറിയപ്പെടേണ്ടതും എല്ലാററിൻേറയും ഉറവിടവും അങ്ങാണ്. അങ്ങ് ഈ വിശ്വമാകെ വ്യാപിച്ചുനിൽക്കുന്നു.*

അങ്ങ് പ്രകൃതിയുടേയും പുരുഷൻേറയും അതിനപ്പുറത്തുള്ള എല്ലാററിൻേറയും ഉത്പത്തിസ്ഥാനമാണ്. അങ്ങ് പരമാത്മാവാണ്. എല്ലാററിനും മൂലകാരണം അങ്ങാണ്. അങ്ങ് സ്വയം പ്രകാശിതനാണ്. അങ്ങ് പണ്ടേയുള്ളവനാണ്. വിശ്വത്തിൻെറ പരമാധിഷ്ഠാനവും അങ്ങു തന്നെയാണ്. നിർണ്ണയാതീതമായ ഭൂതകാലത്തിൻേറയും അനന്തമായ ഭാവിയുടേയും അവബോധം അങ്ങേയ്ക്ക് മാത്രമാണുള്ളത്. വേദങ്ങളുടെ ദൃഷ്ടിയിൽ അങ്ങ് പരംപൊരുളാണ്; എല്ലാ ജീവജാല

ങ്ങളുടേയും അഖണ്ഡമായ ഏകരൂപമാണ്; ധ്യാനംകൊണ്ട് ആത്മാവിൽ അനുഭവിക്കുന്ന ആനന്ദാനുഭൂതിയാണ്. ജഗത്രയങ്ങളുടെ ആശ്രയം അങ്ങാണ്. യഥാർത്ഥത്തിൽ അങ്ങുതന്നെയാണ് പ്രാപിക്കപ്പെടേണ്ട പരമപദവും. ലോകാവസാനത്തിൽ മായ അങ്ങയിൽ മുഴുകുന്നു. ജഗത്തു മുഴുവൻ അങ്ങയാൽ വ്യാപ്തമാണ്. അനന്തരൂപനായ ഭഗവാനേ, അങ്ങയുടെ മാഹാത്മ്യം ആർക്കാണ് വർണ്ണിക്കാൻ കഴിയുക?

വായുർയമോ$f$ഗ്നിർവരുണഃ ശശാങ്കഃ
പ്രജാപതിസ്ത്വം പ്രപിതാ മഹശ്ച
നമോ നമസ്തേ$f$സ്തു സഹസ്രകൃത്വഃ
പുനശ്ച ഭൂയോ$f$പി നമോ നമസ്തേ. 39

*വായുവും യമനും അഗ്നിയും വരുണനും ചന്ദ്രനും ബ്രഹ്മാവും പ്രപിതാമഹനുമൊക്കെ അങ്ങാകുന്നു. അങ്ങേയ്ക്ക് ആയിരംതവണ നമസ്കാരം ഭവിക്കട്ടെ. വീണ്ടും വീണ്ടും അങ്ങേയ്ക്ക് നമസ്കാരം, നമസ്കാരം.*

നമഃ പുരസ്താദഥ പൃഷ്ഠതസ്തേ
നമോ$f$സ്തു തേ സർവ്വത ഏവ സർവ്വ
അനന്തവീര്യാമിത വിക്രമസ്ത്വം
സർവ്വം സമാപ്നോഷി തതോ$f$സി സർവ്വഃ 40

*ഇങ്ങനെ എല്ലാമായി കാണപ്പെടുന്ന അല്ലയോ ഭഗവാനേ, അങ്ങേയ്ക്കായി മുമ്പിലും പിമ്പിലും നമസ്കാരം. എല്ലാ ഭാഗത്തും അങ്ങേയ്ക്ക് എന്റെ പ്രണാമം ഭവിക്കട്ടെ. അനന്തവീര്യനും അമിത വിക്രമനുമായ അങ്ങ് എല്ലാററിലും നിറഞ്ഞുനിൽക്കുന്നു. അതുകൊണ്ട് എല്ലാം അങ്ങുതന്നെ.*

അല്ലയോ ഭഗവാനേ, അങ്ങയുടെ സാന്നിദ്ധ്യമില്ലാത്ത എന്തെങ്കിലും ഈ ജഗത്തിലുണ്ടോ? അങ്ങ് നിവസിക്കാത്ത ഏതെങ്കിലും ഇടമുണ്ടോ? അങ്ങ് എവിടെയൊക്കെ ആണെങ്കിലും ഞാൻ അങ്ങയെ നമസ്കരിക്കുന്നു. അമേയനായ പ്രഭോ, വായുവും, എല്ലാവരേയും ശിക്ഷിക്കുന്ന മൃത്യുദേവനായ യമനും, എല്ലാ ജീവജാലങ്ങളിലുമുള്ള ജഠരാഗ്നിയും അങ്ങാണ്. അങ്ങുതന്നെയാണ് വരുണനും ശശാങ്കനും പ്രപഞ്ചസ്രഷ്ടാവായ ബ്രഹ്മദേവനും അദ്ദേഹത്തിന്റെ പിതാമഹനും. വിശ്വനാഥാ, രൂപമുണ്ടെങ്കിലും ഇല്ലെങ്കിലും ഈ വിശ്വത്തിൽ നിലനിൽക്കുന്നതെല്ലാം അങ്ങയുടെ വിഭൂതികളാണ്. ഞാൻ അങ്ങയെ പ്രണമിക്കുന്നു.

ഇപ്രകാരം, സ്നേഹനിർഭരമായ ഹൃദയത്തോടെ അർജ്ജുനൻ ഭഗവാൻ കൃഷ്ണനെ വീണ്ടും വീണ്ടും വണങ്ങി.

അവൻ തുടർന്നു: പ്രഭോ, ഞാൻ അങ്ങയെ വന്ദിക്കുന്നു. ദേവാ, ഞാൻ അങ്ങയെ അഭിവാദ്യംചെയ്യുന്നു.

അവൻ കൂപ്പുകൈകളോടെ ഭഗവാൻെറ അടുത്തുചെന്നു നമസ്കരിച്ചു. വീണ്ടും വീണ്ടും പറഞ്ഞു: ഭഗവാനേ ഞാൻ അങ്ങയെ പ്രണമിക്കുന്നു. ഞാൻ അങ്ങയെ നമസ്കരിക്കുന്നു.

ഭഗവാൻെറ ഓരോ അവയവവും അവൻ സാകൂതം നോക്കി. ചരവും അചരവുമായ എല്ലാററിനേയും അവൻ അതിൽ ദർശിച്ചു. അദ്ഭുതസ്തബ്ധനായി അവൻ പറഞ്ഞുകൊണ്ടേയിരുന്നു. ഞാൻ അങ്ങയെ വന്ദിക്കുന്നു, വന്ദിക്കുന്നു, വന്ദിക്കുന്നു.

അവന് ഇതിനേക്കാൾ മഹത്തായ സ്തുതിവചനങ്ങളൊന്നും അർപ്പിക്കാനുണ്ടായിരുന്നില്ല. അതേസമയം നിശ്ശബ്ദനായി നിൽക്കാനും കഴിഞ്ഞില്ല. ഭക്തിനിർഭരമായ പ്രേമവായ്പോടെ അവൻ ഭഗവാനെ പ്രകീർത്തിച്ചു. അവൻ ആയിരംപ്രാവശ്യം ഭഗവാനെ താണുവണങ്ങി.

അവൻ പറഞ്ഞു: ദേവേശ, അങ്ങയുടെ മുൻഭാഗവും പിൻഭാഗവും ഏതാണെന്നു ചോദിക്കുന്നതിൽ അർത്ഥമില്ല. അങ്ങയുടെ എല്ലാ ഭാഗങ്ങളും എനിക്ക് ഒരുപോലെയാണ്. അങ്ങ് എൻെറ മുന്നിലും പിന്നിലും ഇരുഭാഗങ്ങളിലും നിലകൊള്ളുന്നു. അങ്ങ് വിജയിപ്പൂതാക. അങ്ങയുടെ വിശ്വരൂപം എല്ലായിടത്തും വ്യാപിച്ചിരിക്കുന്നു. അങ്ങ് ആത്മരൂപേണ എല്ലാററിലും വസിക്കുന്നു. ഞാൻ അങ്ങയെ പ്രണമിക്കുന്നു. അങ്ങയുടെ പ്രാഭവം നിസ്സീമമാണ്. അങ്ങ് സർവ്വ ശക്തനാണ്. അങ്ങ് സർവ്വവ്യാപിയാണ്. ക്ഷീരസാഗരത്തിലെ തിര മാലകളിൽ ക്ഷീരമല്ലാതെ മററൊന്നും ഇല്ലാത്തതുപോലെ, അങ്ങ് എല്ലായിടത്തും വ്യാപിച്ചിരിക്കുന്നു. അങ്ങ് ഈ വിശ്വത്തിൽനിന്നും വ്യത്യസ്തമല്ലെന്നും അങ്ങാണ് ഈ വിശ്വം മുഴുവനെന്നും എനിക്കു വ്യക്തമായി വെളിവായിരിക്കുന്നു. വിശ്വനായകാ, അങ്ങേയ്ക്ക് വന്ദനം. അങ്ങ് വിജയിക്കട്ടെ.

സഖേതി മത്വാ പ്രസഭം യദുക്തം
ഹേ കൃഷ്ണ, ഹേ യാദവ, ഹേ സഖേതി
അജാനതാ മഹിമാനം തവേദം
മയാ പ്രമാദാത് പ്രണയേന വാപി 41

യച്ചാവഹാസാർത്ഥമസത്കൃതോ ƒസി
വിഹാരശയ്യാസനഭോജനേഷു
ഏകോ ƒ ഥവാപ്യച്യുത തത്സമക്ഷം
തത്ക്ഷാമയേ ത്വാമഹമപ്രമേയം. 42

*അല്ലയോ അച്യുത, അങ്ങയുടെ ഈ മഹത്ത്വത്തെപ്പററി അറിയാൻ പാടില്ലാതെ കൂട്ടുകാരനെന്നു കരുതി അജ്ഞതകൊണ്ടോ*

*സ്നേഹാധിക്യംകൊണ്ടോ, ഹേ കൃഷ്ണാ, ഹേ യാദവാ, ഹേ കൂട്ടുകാരാ എന്നിങ്ങനെ അലക്ഷ്യഭാവത്തിൽ ഞാൻ അങ്ങയെ വിളിക്കാൻ ഇടയായിട്ടുണ്ട്. അതുപോലെ കളിക്കുമ്പോഴോ, ഇരിക്കുമ്പോഴോ, കിടക്കുമ്പോഴോ, ഉണ്ണുമ്പോഴോ, ഒററയ്ക്കോ മററുള്ളവരുടെ മുമ്പിൽവെച്ചോ നേരമ്പോക്കായി ഞാൻ അങ്ങയെ പരിഹസിക്കാൻ ഇടയായിട്ടുമുണ്ട്. ഭഗവാനെ അതൊക്കെയും ക്ഷമിക്കണമെന്ന് അനന്തമഹിമാവായ അങ്ങയോട് ഞാൻ പ്രാർത്ഥിക്കുന്നു.*

ഭഗവാനേ, അങ്ങയുടെ യഥാർത്ഥസ്വരൂപമറിയാതെ, എൻെറ ഒരു ചാർച്ചക്കാരനെപ്പോലെ കരുതി, ഞാൻ അങ്ങയോടു പെരുമാറി. അത് എന്നിൽനിന്നുണ്ടായ അനുചിതമായ ഒരു പ്രവൃത്തിയാണ്. നിലം കഴുകുന്നതിന് ഞാൻ അമൃതാണ് ഉപയോഗിച്ചത്. ഒരു കഴുതക്കുട്ടിക്കു വേണ്ടി കാമധേനുവിനെ കൈമാറി. സ്പർശമണി ഉടച്ച് അസ്തിവാരം കെട്ടി. കല്പതരു വെട്ടിയെടുത്ത് വളപ്പിന് വേലികെട്ടി. ഇച്ഛാദായകങ്ങളായ ചിന്താമണിരത്നങ്ങളെ പാഴ്ക്കല്ലുകളെന്നു കരുതി, അലഞ്ഞുതിരിഞ്ഞു നടക്കുന്ന കന്നുകാലികളെ വിരട്ടിയോടിക്കാൻ അവയുടെ നേർക്ക് എറിഞ്ഞു. അതുപോലെ അങ്ങയുടെ ദിവ്യമായ സാന്നിധ്യത്തെ വെറും സൗഹൃദമായി ഞാൻ കണ്ടു. ഈ യുദ്ധം എത്രയോ നിസ്സാരമായ ഒരു കാര്യമാണ്. എന്നിട്ടും പരബ്രഹ്മമായ അങ്ങയെ എൻെറ സാരഥിയാകാൻ ഞാൻ പ്രേരിപ്പിച്ചു. ഔദാര്യവാനായ പ്രഭോ, ഈശ്വരനായ അങ്ങയെ സാധാരണ മധ്യവർത്തിയായി ഞങ്ങൾ കൗരവരുടെ അടുത്തേക്ക് ദൂതു പറയാനയച്ചു. വിശ്വത്തിൻെറ നായകനായവനേ, ഈ വിധത്തിൽ തുച്ഛമായ ലാഭത്തിനുവേണ്ടി ഞങ്ങൾ അങ്ങയെ വിനിമയം ചെയ്തില്ലേ? സമാധിസ്ഥരായ യോഗികൾ അടയുന്ന പരമാനന്ദമാണ് അങ്ങെന്ന് മനസ്സിലാക്കാൻ കഴിയാത്ത വിഡ്ഢിയായ ഞാൻ അങ്ങയോട് എന്തെല്ലാം പരിഹാസവാക്കുകൾ പറഞ്ഞു വിനോദിച്ചു!

അങ്ങ് ഈ ജഗത്തിൻെറ മൂലകാരണമാണ്. എന്നിട്ടും അങ്ങ് ഞങ്ങളെ സന്ദർശിച്ചപ്പോഴെല്ലാം ഞങ്ങളുടെ ഒരു സാധാരണ ബന്ധുവെന്ന നിലയിൽ എത്രമാത്രം സുപരിചിതനെപ്പോലെയാണ് നേരമ്പോക്കുകൾ പറഞ്ഞു രസിച്ചിരുന്നത്. ഞങ്ങൾ അങ്ങയുടെ ഗൃഹം സന്ദർശിച്ചിരുന്ന അവസരത്തിൽ എത്രത്തോളം ഹൃദ്യമായിട്ടാണ് അങ്ങ് ഞങ്ങളെ സ്വീകരിച്ചിരുന്നത്. ഞങ്ങളോടുള്ള സ്വീകരണത്തിൽ എന്തെങ്കിലും അശ്രദ്ധ ഉണ്ടായാൽ അത് അപമാനകരമായി കരുതി ഞങ്ങൾ ദേഷ്യത്തോടെ അങ്ങയെ വിട്ടുപോവുകയും അങ്ങ് ഞങ്ങളെ സാന്ത്വനിപ്പിച്ച് പ്രീതിപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ഞങ്ങളെ തൃപ്തിപ്പെടുത്താനായി അങ്ങ് ഞങ്ങളുടെ കാലുപിടിച്ചുപോലും പലതും പറഞ്ഞിട്ടുണ്ട്. ഞങ്ങൾ അങ്ങയെ പലവിധത്തിലും നിസ്സാരനാക്കിയിട്ടുണ്ട്. വിജ്ഞനാണെന്നുള്ള അഹങ്കാരത്തോടെ ഞാൻ അങ്ങയുടെ വാക്കുകൾ അവജ്ഞയോടെ അവഗണിച്ചിട്ടുണ്ട്. അല്ലയോ വൈകുണ്ഠനാഥാ, അങ്ങയോട് നേരമ്പോക്കിനായി മൽപിടുത്തം നടത്തിയപ്പോഴും ഗദായോധനം ചെയ്തപ്പോഴും,

ചതുരംഗം കളിച്ചപ്പോഴും ഞാൻ അങ്ങയോടു ശണ്ഠകൂടുകയും അങ്ങയെ ഭർത്സിക്കുകയും ചെയ്തിട്ടുണ്ട്. സർവ്വജ്ഞനായ അങ്ങയെ ഞാൻ പലപ്പോഴും ഉപദേശിക്കാൻ മുതിർന്നിട്ടുണ്ട്. ഞങ്ങൾക്ക് നിങ്ങളോടെന്താണ് കടപ്പാടെന്ന് ധിക്കാരപൂർവം ചോദിച്ചിട്ടുണ്ട്. ലോകത്തിനു താങ്ങാനാവാത്തവിധം ഗുരുതരമായ തെററുകളാണ് ഞങ്ങൾ അങ്ങയോടു ചെയ്തിട്ടുള്ളത്. ഇതൊക്കെ അങ്ങയുടെ അനന്തമായ ദിവ്യത്വത്തെപ്പററിയുള്ള അജ്ഞതകൊണ്ടാണ് സംഭവിച്ചതെന്ന് അങ്ങയുടെ പാദങ്ങളിൽതൊട്ട് ആണയിട്ടു പറയുന്നു. എന്നോടൊത്തു ഭക്ഷണംകഴിക്കാനുള്ള ഇഷ്ടംകൊണ്ട് അങ്ങ് എനിക്കുവേണ്ടി കാത്തിരിക്കുമായിരുന്നു. എന്നാൽ എൻെറ അഹന്തകൊണ്ട് ഞാൻ അങ്ങയോട് അലക്ഷ്യമായി പെരുമാറിയിട്ടുണ്ട്. അങ്ങയുടെ സ്വകാര്യമുറിയിൽ ശങ്കകൂടാതെ ഞാൻ പ്രവേശിച്ചിട്ടുണ്ട്. അങ്ങയുടെ കിടക്കയിൽതന്നെ മടികൂടാതെ ഞാൻ കിടന്നിട്ടുണ്ട്. അങ്ങയെ കൃഷ്ണാ എന്നു ഞാൻ വിളിച്ചിട്ടുണ്ട്. ഒരു വെറും യാദവനെ പ്പോലെ കരുതിയിട്ടുണ്ട്. അങ്ങയോട് എപ്പോഴും അങ്ങേയററം സ്വാതന്ത്ര്യം കാണിക്കുകയും ഒരേ ഇരിപ്പിടത്തിൽ ഇരിക്കുകയും ചെയ്തിട്ടുണ്ട്. അങ്ങ് പറഞ്ഞതിനെ ഞാൻ അനുസരിക്കാതെ ഇരുന്നിട്ടുണ്ട്. ഇതെല്ലാം നമ്മുടെ ഗാഢസൗഹൃദംകൊണ്ടുണ്ടാ യതാണ്. അല്ലയോ അമേയനായ ദേവാ, ഇതുപോലെ എത്രയെത്ര കാര്യങ്ങൾ ഇനിയും പറയാനുണ്ട്.

പ്രത്യക്ഷമായും പരോക്ഷമായും അനവധി തെററുകൾ അങ്ങയോടു ചെയ്ത കുററവാളിയാണ് ഞാൻ. എൻെറ അവിവേകം ഒരമ്മയെപ്പോലെ ക്ഷമിക്കണമെന്ന് ഞാൻ അപേക്ഷിക്കുന്നു. കലങ്ങിയ ജലവുമായി കടലിലെത്തുന്ന നദിയെ കടലിനു സ്വീകരിക്കാതിരിക്കാൻ കഴിയുകയില്ല. ആകയാൽ സ്നേഹംകൊണ്ടോ അവിവേകംകൊണ്ടോ ഞാൻ അങ്ങയോടു പറഞ്ഞിട്ടുള്ള നിർമര്യാദമായ വാക്കുകളെ അവഗണിച്ച് എനിക്കു മാപ്പുനൽകണം. ഞാൻ ഇക്കാര്യത്തിൽ എന്തെല്ലാം കുററസ്വീകാര്യം നടത്തിയാലും അതൊക്കെ അപര്യാപ്ത മാണെന്ന് എനിക്കറിയാം. ആകയാൽ അല്ലയോ കാരുണ്യധാമമായ ഭഗവാനേ, എൻെറ ദുഷ്കൃത്യങ്ങൾ ക്ഷമിക്കണമെന്ന് ഞാൻ അങ്ങയോടു യാചിക്കുന്നു.

പിതാസി ലോകസ്യ ചരാചരസ്യ
ത്വമസ്യ പൂജ്യശ്ച ഗുരുർഗരീയാൻ
ന ത്വത്സമോ ƒ സ്ത്യഭ്യധികഃ കുതോƒന്യോ
ലോകത്രയേƒപ്യപ്രതിമപ്രഭാവ. 43

*അതുല്യപ്രഭാവനായ ഭഗവാനേ, അങ്ങ് ചരവും അചരവുമായ ഈ ലോകത്തിൻെറ പിതാവാണ്. അങ്ങ് ലോകത്തിനു പൂജ്യനും സർവ്വോത്കൃഷ്ടനായ ഗുരുവുമാണ്. മൂന്നുലോകത്തിലും അങ്ങേയ്ക്കു*

*തുല്യനായി ആരുമില്ല. അങ്ങയേക്കാൾ ശ്രേഷ്ഠനായ മറ്റൊരുവനെക്കുറിച്ച് പിന്നെ പറയേണ്ടതില്ലല്ലോ.*

അല്ലയോ ഭഗവാനേ, അങ്ങയുടെ യഥാർത്ഥ മഹത്ത്വം എനിക്ക് അനുഭവപ്പെട്ടിരിക്കുന്നു. ചരവും അചരവുമായ എല്ലാ വസ്തുക്കളുടേയും ലോകം അങ്ങിൽനിന്നു ജനിച്ചതാണ്. ഹരിയും ഹരനും ഉൾപ്പെടെയുള്ള എല്ലാ ദേവന്മാരുടേയും ദേവാധിദേവനാണങ്ങ്. അങ്ങ് ആദിഗുരുവാണ്. അങ്ങിൽനിന്നാണ് വേദങ്ങൾക്കു വെളിച്ചം ലഭിച്ചത്. അല്ലയോ രാമാ, അങ്ങ് അജ്ഞേയനാണ്; നിഷ്ണാതനാണ്; പരമാത്മാവാണ്; എല്ലാ ജീവജാലങ്ങളിലും സമദൃഷ്ടിയുള്ളവനാണ്. അങ്ങ് നന്മയുടെ പ്രതിരൂപമാണ്. അങ്ങയുടെ മഹത്തായ പരിപൂർണ്ണതയെ മറ്റൊന്നിനോടും തുലനംചെയ്യാൻ സാദ്ധ്യമല്ല. രണ്ടാമതൊന്നില്ലാത്ത പരംപൊരുളാണങ്ങ്. അങ്ങു സൃഷ്ടിച്ച ആകാശം ലോകത്രയങ്ങളെ ഉൾക്കൊള്ളുന്നു. അങ്ങയോടു തുല്യമായിട്ടുപോലും മറ്റൊന്നില്ലാത്തപ്പോൾ പിന്നെ അങ്ങയേക്കാൾ ശ്രേഷ്ഠമായിട്ട് മറ്റെന്തെങ്കിലും ഉണ്ടെന്നു പറയാൻ കഴിയുമോ? അങ്ങയുടെ ദിവ്യമായ മാഹാത്മ്യം വർണ്ണനാതീതമാണ്.

തസ്മാത് പ്രണമ്യ പ്രണിധായ കായം
പ്രസാദയേ ത്വാമഹമീശമീഡ്യം
പിതേവ പുത്രസ്യ സഖേവ സഖ്യുഃ
പ്രിയഃ പ്രിയായാർഹസി ദേവ സോഢും 44

*ആകയാൽ സ്തുത്യർഹനും രക്ഷിതാവുമായ അങ്ങയെ ദണ്ഡനമസ്കാരംചെയ്ത് ഞാൻ പ്രസാദിപ്പിക്കുന്നു. പ്രസാദിക്കണേ എന്നു പ്രാർത്ഥിക്കുന്നു. അച്ഛൻ മകന്റെയെന്നപോലെ, ഭർത്താവ് ഭാര്യ യുടെയെന്നപോലെ അല്ലയോ ദേവാ, അങ്ങ് എന്റെ തെറ്റുകളും ക്ഷമിക്കാൻ കടപ്പെട്ടവനായിരിക്കുന്നു.*

ഇപ്രകാരം പറഞ്ഞുകൊണ്ട് അർജ്ജുനൻ ഭഗവാന്റെ മുന്നിൽ സാഷ്ടാംഗപ്രണാമം ചെയ്തു. അവന്റെ മനസ്സ് ഭഗവാനോടുള്ള ബഹുമാനാദരങ്ങൾകൊണ്ട് നിറഞ്ഞിരുന്നു. അവൻ ഗദ്ഗദത്തോടെ പറഞ്ഞു:

അല്ലയോ ഭഗവാനേ, എന്നോടു കരുണ കാണിക്കേണമേ. എന്നെ എന്റെ ദുഷ്കൃതങ്ങളുടെ വാരിധിയിൽനിന്നു കര കയറ്റേണമേ. വിശ്വത്തിന്റെ മുഴുവൻ സുഹൃത്തായ അങ്ങയെ എന്റെ ബന്ധുവായി കരുതി വേണ്ടതരത്തിലുള്ള ആദരവ് കാണിച്ചില്ല. ദേവാധിദേവനായ അങ്ങയോട് ഞാൻ അഹങ്കാരത്തോടെ പെരുമാറി. പ്രകീർത്തിക്കപ്പെടേണ്ട അങ്ങ് എന്നോടുള്ള സ്നേഹാധിക്യംകൊണ്ട് മറ്റുള്ളവരുടെ മുന്നിൽവെച്ച് എന്നെ സ്തുതിച്ചു. അതുകേട്ട് പ്രചോദിതനായ ഞാൻ കൂടുതൽ ആത്മപ്രശംസ നടത്തി. എന്റെ തെറ്റുകൾ അസംഖ്യമാണ്. എന്നിട്ടും എങ്ങനെയാണ് എന്നെ രക്ഷിക്കണമെന്ന് അങ്ങയോടു

പറയുന്നത്? ഒരച്ഛൻ ആനന്ദമോ ആതങ്കമോ കൂടാതെ തൻെറ മകൻെറ പിഴകളെ പൊറുക്കുന്നതുപോലെ അങ്ങ് എൻെറ അപരാധങ്ങളെ ക്ഷമിക്കണമെന്ന് ഞാൻ അപേക്ഷിക്കുന്നു. ഒരുററ തോഴനോട് എന്തും പറയാമെങ്കിലും ഞങ്ങൾ അങ്ങയെക്കൊണ്ട് ഭക്ഷണംകഴിച്ച പാത്രങ്ങൾവരെ കഴുകിച്ചു. ഞങ്ങൾ അങ്ങയോടു കാണിച്ച അനാദരവുകൾ അങ്ങ് ക്ഷമിക്കണം. ഒരുവൻ തൻെറ ആത്മസുഹൃത്തിനെ കാണുമ്പോൾ തൻെറ കഷ്ടപ്പാടുകളെപ്പററി ഹൃദയംതുറന്നു സംസാരിക്കും. എല്ലാം ഭർത്താവിൽ അർപ്പിച്ചിട്ടുള്ള വിശ്വസ്തയായ ഒരു ഭാര്യയ്ക്ക് അവളുടെ ചിത്തവികാരങ്ങൾ അദ്ദേഹത്തിൽനിന്നു മറച്ചുവെയ്ക്കാൻ കഴിയുമോ? അതുപോലെ അങ്ങയുടെ മാപ്പിനായി ഞാൻ യാചിക്കുന്നു. എനിക്ക് ഒരു കാര്യംകൂടി അങ്ങയോടു പറയാനുണ്ട്.

അദൃഷ്ടപൂർവം ഹൃഷിതോ$f$സ്മി ദൃഷ്ട്വാ
ഭയേന ച പ്രവ്യഥിതം മനോ മേ
തദേവ മേ ദർശയ ദേവ! രൂപം
പ്രസീദ ദേവേശ! ജഗന്നിവാസ. 45

*അല്ലയോ ഭഗവൻ, മുമ്പു കണ്ടിട്ടില്ലാത്ത ഈ രൂപംകണ്ടിട്ട് ഞാൻ സന്തുഷ്ടനാണ്. എന്നാൽ എൻെറ മനസ്സ് ഭയംകൊണ്ടു നടുങ്ങുന്നു. ആകയാൽ അങ്ങയുടെ പഴയരൂപംതന്നെ എനിക്കു കാട്ടിത്തന്നാലും. അല്ലയോ ദേവദേവ, ജഗദീശ, എന്നിൽ പ്രസാദിച്ചാലും.*

ആത്മസ്നേഹിതനെന്ന നിലയിൽ അങ്ങയുടെ വിശ്വരൂപം എനിക്കു പ്രകടമാക്കിത്തരുന്നതിനായി ഞാൻ അങ്ങയെ നിർബന്ധിച്ചു. എൻെറ മാതാവും പിതാവുമായ അങ്ങ് പുത്രവാത്സല്യത്തോടെ എൻെറ അഭീഷ്ടം നിറവേററിത്തന്നു. അല്ലയോ മാതാവേ, എൻെറ ആഗ്രഹം കല്പതരുവിൻെറ തൈകൾ എൻെറ വളപ്പിൽ നടണമെന്നും എനിക്കു കാമധേനുവിൻെറ കിടാവിനെ കളിക്കൂട്ടിനായി ലഭിക്കണമെന്നും നക്ഷത്രങ്ങളെ ചൂതുകളിക്കാനുള്ള അക്ഷങ്ങളായി കിട്ടണമെന്നും സോമബിംബത്തെ ഒരു കളിപ്പന്തായി കൈയിൽ തരണമെന്നുമുള്ള വിധത്തിലായിരുന്നു. എന്നിട്ടും എത്രത്തോളം ലാളനയോടുകൂടിയാണ് അമ്മ എൻെറ ആഗ്രഹങ്ങൾ സാധിച്ചു തന്നത്? ഒരു തുള്ളി പീയൂഷം ലഭിക്കുന്നതുതന്നെ എത്ര പ്രയാസമുള്ള കാര്യമാണ്? എന്നിട്ടും നീണ്ടു നിൽക്കുന്ന ഒരു പീയൂഷധാരയല്ലേ അങ്ങ് എന്നിൽ ചൊരിഞ്ഞത്? ഇതുപോലെയുള്ള അങ്ങയുടെ വാത്സല്യംകൊണ്ടും അനുകമ്പ കൊണ്ടും അങ്ങയുടെ വിശ്വരൂപം എൻെറ കണ്ണുകൾകൊണ്ടുതന്നെ ദർശിച്ച് എൻെറ ആഗ്രഹം അങ്ങ് നിറവേററിയിരിക്കുന്നു.

ശിവനും ബ്രഹ്മാവും ഈ രൂപത്തെപ്പററി കേട്ടിട്ടുതന്നെയില്ല. പിന്നെയല്ലേ ദർശിക്കുന്നത്. ഉപനിഷത്തുകൾക്കുപോലും കണ്ടെത്താൻ കഴിയാത്ത ആ രഹസ്യത്തിൻെറ ചുരുൾ അങ്ങ് എൻെറ മുന്നിൽ നിവർത്തിവെച്ചു. ബുദ്ധിശക്തിക്ക് ഈ രഹസ്യത്തിൻെറ

ഉപാന്തത്തിൽപോലും പ്രവേശിക്കാൻ സാധ്യമല്ല. അതിൻെറ ശ്വാസോച്ഛ്വാസത്തിൻെറ ധ്വനിപോലും ഹൃദയത്തിൽ കേൾക്കുകയില്ല. പിന്നെ മാംസചക്ഷുസ്സുകൾകൊണ്ട് അതിനെ കാണുന്ന കാര്യത്തെപ്പററി വൃഥാ ജല്പനം നടത്തുന്നതെന്തിനാണ്? സത്യത്തിൽ ആരും അതു ദർശിച്ചിട്ടില്ല. ആരും അതിനെപ്പററി കേട്ടിട്ടുപോലുമില്ല. എന്നാൽ അങ്ങ് ആ രൂപം പ്രദർശിപ്പിച്ച് എൻെറ നേത്രങ്ങൾക്കു വിരുന്നുനൽകുകയും എൻെറ മനസ്സിനെ ചിത്തഹർഷംകൊണ്ടു പൂരിതമാക്കുകയും ചെയ്തു. ഞാൻ ഇപ്പോൾ അങ്ങയോടു സല്ലപിക്കാനും അങ്ങയെ ആശ്ലേഷിക്കാനും ആഗ്രഹിക്കുന്നു. എന്നാൽ വിശ്വരൂപത്തിൽ കാണുന്ന അളവററ മുഖങ്ങളിൽ ഏതിനോടാണ് ഞാൻ സല്ലപിക്കേണ്ടത്? ബൃഹത്തായ ഈ രൂപത്തെ എങ്ങനെയാണ് ആശ്ലേഷിക്കേണ്ടത്? കാററിനോടൊപ്പം ഓടാനോ ആകാശത്തെ കൈകളിൽ ഒതുക്കാനോ ആരെക്കൊണ്ടും സാധ്യമല്ല. സമുദ്രത്തിൽ എങ്ങനെയാണ് ജലക്രീഡ നടത്തുന്നത്? അല്ലയോ ഭഗവാനേ, ഈ രൂപം എന്നെ ഭയപ്പെടുത്തുന്നു. ദയവായി അങ്ങയുടെ വിശ്വരൂപത്തെ ഉപസംഹരിക്കണമെന്ന് ഞാൻ പ്രാർത്ഥിക്കുന്നു. ഒരു തീർത്ഥാടകൻ ഉല്ലാസത്തിനുവേണ്ടി ഉലകമെല്ലാം ചുററിയിട്ടു വീട്ടിലെത്തുമ്പോഴാണ് അതിൻെറ ആനന്ദം അനുഭവിക്കുന്നത്. അതുപോലെ ചതുർബാഹുവായ അങ്ങയുടെ രൂപം ഞങ്ങളുടെ ആശ്രയസ്ഥാനമാണ്. എല്ലാ യോഗാനുഷ്ഠാനങ്ങളുടേയും ഫലമായി ലഭിക്കുന്ന സുഖാനുഭവം ഈ ദിവ്യരൂപത്തിൻെറ ദർശനത്തിലാണ്. ശാശ്വതസത്യത്തെ പ്രകാശിപ്പിക്കുന്ന വേദശാസ്ത്രപഠനം ഈ പ്രതിഭാസത്തിൽ അവസാനിക്കുന്നു. എല്ലാ യജ്ഞകർമ്മങ്ങളും തീർത്ഥയാത്രകളും ദാനകർമ്മങ്ങളും പുണ്യപ്രവർത്തനങ്ങളും അനുഭവയോഗ്യമാകുന്നത് ഈ മൂർത്തിയുടെ ദർശനത്തിൽകൂടിയാണ്.

എൻെറ ആത്മാവ് ഈ അവതാരമൂർത്തിയെ ദർശിക്കുന്നതിന് അക്ഷമയോടെ കാത്തിരിക്കുന്നു. ഭഗവാനേ, എന്നെ ഈ ദുരവസ്ഥയിൽനിന്ന് എത്രയും വേഗത്തിൽ മോചിപ്പിക്കേണമേ. അല്ലയോ ദേവാധിദേവാ, അന്യരുടെ ഹൃദയരഹസ്യങ്ങൾ അറിയുന്നവനേ, ഈ പ്രപഞ്ചത്തെ നിലനിർത്തുന്നവനേ, അങ്ങയുടെ കാരുണ്യം എന്നിൽ ചൊരിയേണമേ. അങ്ങയുടെ ദിവ്യമായ അവതാരരൂപം എനിക്കു കാട്ടിത്തരുമെന്ന് ഉറപ്പുതന്നാലും.

കിരീടിനം ഗദിനം ചക്രഹസ്തം
ഇച്ഛാമി ത്വാം ദ്രഷ്ടുമഹം തഥൈവ
തേനൈവ രൂപേണ ചതുർഭുജേന
സഹസ്രബാഹോ ഭവ വിശ്വമൂർത്തേ. 46

*മുമ്പു കണ്ടപോലെതന്നെ അങ്ങയെ കിരീടം ധരിച്ചവനായും ഗദ കൈയിലുള്ളവനായും ചക്രായുധം കൈയിലേന്തിയവനായും കാണാൻ*

*ഞാൻ ആഗ്രഹിക്കുന്നു. ആയിരക്കണക്കിൽ കൈകളോടുകൂടിയ വിശ്വമൂർത്തിയായ ഭഗവാനേ, നാലുകൈകളുള്ള രൂപംതന്നെ കൈക്കൊണ്ടാലും.*

അങ്ങയുടെ കോമളകളേബരത്തിൽനിന്ന് എന്തൊരു കാന്തിയാണ് പ്രസരിക്കുന്നത്? നീലത്താമരയ്ക്ക് അതിന്റെ നിറവും ആകാശത്തിനു നീലിമയും ഇന്ദ്രനീലക്കല്ലിന് നീലശോഭയും അങ്ങയുടെ മോഹനാകാരത്തിന്റെ ശ്യാമളവർണ്ണത്തിൽനിന്നു ലഭിച്ചതാണ്. അങ്ങയുടെ ശിരസ്സിലുള്ള കിരീടം ശിരസ്സിന് അലങ്കാര മാണോ അതോ ശിരസ്സ് കിരീടത്തിന് അലങ്കാരമാണോ എന്ന് ശങ്കിച്ചു പോകുന്നു. അങ്ങയുടെ ശരീരത്തിന്റെ ഓജസ്സ് അങ്ങ് ധരിച്ചിരിക്കുന്ന ആഭരണങ്ങളുടെ കാന്തിയെ വർദ്ധിപ്പിക്കുന്നു. അങ്ങയുടെ കഴുത്തിൽ ധരിച്ചിരിക്കുന്ന കണ്ഠാഭരണം—വൈജയന്തി—നീലവാനിൽ കാണുന്ന മാരിവില്ലിന് ചുററും തടിച്ചുകൂടുന്ന വാർമുകിൽപോലെ മനോഹര മായിരിക്കുന്നു. അങ്ങയുടെ കൈയിലുള്ള ഗദയുടെ പ്രഹരം ഏൽക്കുന്ന രാക്ഷസന്മാർക്ക് അങ്ങ് മുക്തിദാനം ചെയ്യുന്നു. മറേറ കൈയിലുള്ള ചക്രം സൗമ്യമായ പ്രഭകൊണ്ടു തിളങ്ങുന്നു. ആ രൂപംകാണാൻ ഞാൻ അക്ഷമനാണ്. അതു കാട്ടിത്തരണമെന്ന് ഞാൻ അങ്ങയോടു യാചിക്കുന്നു. അങ്ങയുടെ വിശ്വരൂപത്തിന്റെ വിരുന്നുണ്ട് എന്റെ നേത്രങ്ങൾ മടുത്തുകഴിഞ്ഞു. ഇനിയും അങ്ങയുടെ ശ്യാമള രൂപം കാണാൻ എന്റെ കണ്ണുകൾ കൊതിക്കുന്നു. ലക്ഷണയുക്തമായ ഈ രൂപംമാത്രമാണ് എനിക്കിഷ്ടമായിട്ടുള്ളത്. അങ്ങയുടെ വിശ്വരൂപ ദർശനംപോലും അങ്ങയുടെ മർത്ത്യാകാരദൃശ്യത്തെക്കാൾ ആകർഷ ണീയത കുറഞ്ഞതായിട്ടാണ് എനിക്കു തോന്നുന്നത്. ഭഗവാന്റെ കൃഷ്ണാവതാരത്തിലുള്ള രൂപമാണ് ഞാൻ കാണാൻ ആഗ്രഹി ക്കുന്നത്. ആ ലാവണ്യരൂപം മാത്രമേ ഞങ്ങളുടെ ഹൃദയത്തിന് ആനന്ദവും ആത്മാവിന് മോചനവും നൽകുകയുള്ളു. അതുകൊണ്ട് അല്ലയോ ഭഗവാനേ, അങ്ങയുടെ വിശ്വരൂപം ഉപസംഹരിച്ച് വീണ്ടും കൃഷ്ണനായി ദർശനം നൽകണമെന്ന് ഞാൻ അപേക്ഷിക്കുന്നു.

*ശ്രീഭഗവാൻ ഉവാച:*

മയാ പ്രസന്നേന തവാർജ്ജുനേദം
രൂപം പരം ദർശിതമാത്മയോഗാൽ
തേജോമയം വിശ്വമനന്തമാദ്യം
യന്മേ ത്വദന്യേന ന ദൃഷ്ടപൂർവം. 47

*അല്ലയോ അർജ്ജുന, ഈ വിശിഷ്ടമായ ഈശ്വരരൂപം നിന്നിൽ പ്രസന്നനായ ഞാൻ സ്വന്തം യോഗശക്തിയാൽ നിനക്കു കാണിച്ചുതന്നു. തേജോമയവും പ്രപഞ്ചാകാരം കൈക്കൊണ്ടതും അനന്തവും പ്രപഞ്ചത്തിന്റെ മുഴുവൻ ആരംഭവുമായ ഈ രൂപം നീയൊഴിച്ച് മററാരും മുമ്പ് കണ്ടിട്ടുള്ളതേയല്ല.*

അർജ്ജുനന്റെ വാക്കുകൾകേട്ട് അത്ഭുതപ്പെട്ട ഭഗവാൻ പറഞ്ഞു:

ഞാൻ നിന്നെപ്പോലെ വിവേകശൂന്യനായ ഒരാളെ മുമ്പ് കണ്ടിട്ടേയില്ല. അതുല്യ മാഹാത്മ്യത്തോടുകൂടിയ ഒരപൂർവദൃശ്യമാണ് നീ ദർശിച്ചത്. എന്നിട്ടും നിനക്ക് ആനന്ദപാരവശ്യംകൊണ്ട് തുള്ളിച്ചാടാൻ കഴിയുന്നില്ല. അതിനുപകരം ഭയംകൊണ്ട് ഒരു താന്തോന്നിയെപ്പോലെ നീ സംസാരിക്കുന്നുവെന്ന് നീ അറിയുന്നില്ല. ഞാൻ ഒരു ഭക്തനിൽ പ്രസാദിച്ചാൽ അവന്റെ ബാഹ്യമായ ശ്രേയസ്സിനാവശ്യമായതെല്ലാം ധാരാളമായി ദാനം ചെയ്യാറുണ്ട്. എന്നാൽ എന്റെ ആത്മരഹസ്യത്തിന്റെ പരമമായ ദാനം സ്വീകരിക്കത്തക്കവണ്ണമുള്ള യഥാർത്ഥ ഭക്തന്മാർ എത്രയോ വിരളമാണ്. നിനക്കുവേണ്ടി പ്രപഞ്ചത്തിലെ സത്തും അസത്തുമായ എല്ലാററിനേയും ഉൾക്കൊള്ളിച്ചുകൊണ്ട് ഈ വിശ്വരൂപം പ്രകടിപ്പിച്ചു. നിന്റെ ഭക്തിനിർഭരമായ പ്രേമം എന്നെ എത്രമാത്രം വശീകരിച്ചുവെന്ന് എനിക്കറിഞ്ഞുകൂടാ. ഏതായാലും അതിന്റെ ഫലമായി നിന്റെ ആഗ്രഹനിവൃത്തി വരുത്താൻ, നിലനില്പിന്റെ അജ്ഞേയമായ രഹസ്യങ്ങൾ ഉൾക്കൊള്ളുന്ന എന്റെ പൊരുൾ ഞാൻ ലോകത്തിനു മുന്നിൽ വെളിവാക്കി. എന്റെ ഈ രൂപം മായയ്ക്ക് എത്തിച്ചേരാൻ കഴിയുന്ന പരിധിക്കുമപ്പുറത്താണ്. ഇതിൽനിന്ന് കൃഷ്ണനും മററ് അവതാരങ്ങളും രൂപംകൊണ്ടു. ഇതിൽ ജ്ഞാനത്തിന്റെ പ്രകാശം നിറഞ്ഞിരിക്കുന്നു. ഇതു സർവ്വവ്യാപകമാണ്; അനാദിയാണ്; അവ്യയമാണ്; അനന്തമാണ്; പ്രപഞ്ചത്തിന്റെ സുസ്ഥിരമായ അടിത്തറയാണ്. അല്ലയോ അർജ്ജുനാ, നീയല്ലാതെ മററാരും ഇത് ഇതിനുമുമ്പ് ദർശിച്ചിട്ടില്ല. ഇതിനെപ്പററി ആരും കേട്ടിട്ടില്ല. ബാഹ്യപ്രവർത്തനങ്ങൾകൊണ്ട് ഇതിനെ ആർക്കും കൈവരിക്കാനും കഴിയുകയില്ല.

> ന വേദയജ്ഞാദ്ധ്യയനൈർന ദാനൈർ-
> ന ച ക്രിയാഭിർന തപോഭിരുഗ്രൈഃ
> ഏവം രൂപഃ ശക്യ അഹം നൃലോകേ
> ദ്രഷ്ടും ത്വദന്യേന കുരുപ്രവീര. 48

*അല്ലയോ കുരുശ്രേഷ്ഠ! മനുഷ്യലോകത്തിൽ നിനക്കല്ലാതെ മററാർക്കും വേദങ്ങളും യജ്ഞങ്ങളും വേറുവേറായി പഠിച്ച് മനസ്സിലാക്കിയതുകൊണ്ടൊന്നും എന്നെ ഈ രൂപത്തിൽ കാണാൻ സാധ്യമല്ല. ദാനധർമ്മങ്ങൾകൊണ്ടോ പലതരം പൂജകൾകൊണ്ടോ കഠിനതപശ്ചര്യകൾകൊണ്ടോ സാധ്യമല്ല.*

**സർവ്വവ്യാപകമായ ഈ ദിവ്യത്വം കാണാനൊരുമ്പെട്ട മാത്രയിൽ തന്നെ വേദങ്ങൾ ജഡീഭൂതമായി. യജ്ഞകർമ്മങ്ങൾകൊണ്ട് ആരാധിച്ചവർ സ്വർഗ്ഗത്തിലെത്തി. അവരുടെ പുണ്യംതീരുമ്പോൾ തിരിച്ചുപോരുന്നു. അറിവും പാണ്ഡിത്യവും ഇതിനെ സംബന്ധിച്ചിടത്തോളം**

നിഷ്പ്രയോജനമാകയാൽ യോഗാനുഷ്ഠാനങ്ങളിലേർപ്പെട്ട സത്യാന്വേഷികൾ ദുഷ്കരമായ വഴിയിൽ കാലിടറി നിരാശയോടെ പിൻവാങ്ങി. പുണ്യപ്രവർത്തനങ്ങൾ വഴിയായി ഇതു കൈവരിക്കാൻ തീവ്രശ്രമം നടത്തിയവർക്ക് സത്യലോകത്തിന്റെ പ്രാന്തപ്രദേശത്ത് എത്താനേ കഴിഞ്ഞുള്ളു. വിശ്വരൂപമാഹാത്മ്യത്തിന്റെ ഒരു നേരിയ അംശം കണ്ണിൽപെടുമ്പോഴേക്കും മഹാതപസ്വികൾ അത്ഭുതസ്തബ്ധരായി നിന്നുപോകുന്നു. അതോടെ കഠിനമായ തപശ്ചര്യ അവർ കൈവെടിയുന്നു. അങ്ങനെ വിശ്വരൂപദർശനം ഉഗ്രമായ തപശ്ചര്യയുടെ ദൃഷ്ടികൾക്കുപോലും എത്താത്തിടത്ത് സ്ഥിതിചെയ്യുന്നു. യാതൊരു പ്രയത്നവുംകൂടാതെ അനായാസേന നിന്റെ നേത്രങ്ങൾക്ക് എന്റെ വിശ്വരൂപം ദർശിക്കാനുള്ള ഭാഗ്യം സിദ്ധിച്ചു. മററൊരു മർത്ത്യനും ഈ രൂപം ഇതുവരെ ദർശിച്ചിട്ടില്ല. ഔപനിഷദമായ ബ്രഹ്മസ്വരൂപദർശനമാകുന്ന ഉത്കൃഷ്ടനിധിയുടെ ഉടമസ്ഥനാകാൻ യോഗ്യതയുള്ള ഏകവ്യക്തി നീയാണ്. ബ്രഹ്മദേവനുപോലും ഇത് നിരാകരിക്കപ്പെട്ടിട്ടുള്ളതാണ്.

മാ തേ വ്യഥാ മാ ച വിമൂഢഭാവോ
ദൃഷ്ട്വാ രൂപം ഘോരമീദൃങ്മമേദം
വ്യപേതഭീഃ പ്രീതമനാഃ പുനസ്ത്വം
തദേവ മേ രൂപമിദം പ്രപശ്യ 49

*ഇത്ര ഘോരമായ എന്റെ ഈ വിശ്വരൂപം കണ്ടിട്ട് നീ പേടിക്കേണ്ട. കർത്തവ്യവിമൂഢനാവുകയും വേണ്ട. ഭയമെല്ലാം കളഞ്ഞ് സന്തുഷ്ടനായി എന്റെ ആ പഴയ രൂപംതന്നെ വീണ്ടും കണ്ടുകൊള്ളുക.*

അല്ലയോ അർജ്ജുന, ഈ വിശ്വരൂപദർശനം ലഭിച്ച നീ അനുഗൃഹീതനാണെന്നറിഞ്ഞ് എല്ലാ ഭയങ്ങളും തൂത്തെറിയുക. അതുല്യമായ ഈ നിധിയെക്കാൾ മെച്ചമായി മററെന്തെങ്കിലും ഉണ്ടെന്നുള്ള ധാരണ മനസ്സിൽവെച്ചു താലോലിക്കരുത്. നോക്കൂ. ഒരുവൻ പെട്ടെന്ന് പീയൂഷത്തിന്റെ ഒരു പാരാവാരം കണ്ടുമുട്ടുന്നുവെന്നു വെയ്ക്കുക. അതിൽ മുങ്ങിച്ചാകുമെന്ന് ഭയന്ന് അവൻ അതിൽനിന്ന് ഒഴിഞ്ഞുമാറുമോ? അതുപോലെ ഒരുവൻ ഒരു കാഞ്ചനമല കണ്ടുവെന്നിരിക്കട്ടെ. അത് എടുത്തുകൊണ്ടുപോകാൻ സാധ്യമല്ലെന്നു കരുതി ആരെങ്കിലും അത് വിട്ടിട്ടുപോകുമോ? എല്ലാ ആഗ്രഹങ്ങളേയും സാധിച്ചുകൊടുക്കുന്ന ഒരു വലിയ ചിന്താമണിരത്നം ഭാഗ്യവശാൽ കിട്ടുന്നവൻ അതിന് ഭാരമേറിപ്പോയെന്നുപറഞ്ഞ് വലിച്ചെറിഞ്ഞു കളയുമോ? കാമധേനുവിനെ തീററിപ്പോററാൻ പററില്ലെന്ന ന്യായത്തിൽ ആരെങ്കിലും അതിനെ ഓടിച്ചുകളയുമോ? താരാനാഥൻ ആരുടെയെങ്കിലും ഭവനം സന്ദർശിച്ചാൽ അദ്ദേഹത്തിന്റെ ഊഷ്മാവ് അസഹ്യമായിരിക്കുന്നെന്നു പറഞ്ഞ് ആരെങ്കിലും അദ്ദേഹത്തെ വീട്ടിൽനിന്നിറക്കി വിടുമോ? സൂര്യൻ നിഴൽ പരത്തുന്ന

തിൽ ആരെങ്കിലും അദ്ദേഹത്തെ ഭർത്സിക്കുമോ? അതുപോലെ എന്റെ മഹത്തായ വിശ്വരൂപം എല്ലാ വൈഭവത്തോടുംകൂടി നിന്റെ മുന്നിൽ പ്രത്യക്ഷപ്പെട്ടിട്ട് നീ എന്തിനാണ് സംഭ്രമിക്കുന്നത്? അർജ്ജുനാ നീ വകതിരിവില്ലാത്ത ഒരു വിഡ്ഢിയാണ്. നിന്നെക്കുറിച്ച് എന്താണു പറയുക. വസ്തുവിനെ വിട്ടിട്ട് നിഴലിനെയാണ് നീ കെട്ടിപ്പിടിക്കുന്നത്. ചതുർബാഹുക്കളോടുകൂടിയ ആകാരമല്ല എന്റെ യഥാർത്ഥ സ്വരൂപം. എന്നിട്ടും അസ്വസ്ഥമായ മനസ്സോടെ നീ അതിനോട് ഒട്ടിപ്പിടിച്ചു നിൽക്കുന്നു. ആ രൂപത്തോടുള്ള നിന്റെ പക്ഷപാതം ഉപേക്ഷിച്ചിട്ട് എന്റെ വിശ്വരൂപത്തിൽ മനസ്സുറപ്പിക്കുന്നതിന് ഇനിയും സമയം വൈകിയിട്ടില്ല. ഈ വിശ്വരൂപം ഭയാനകവും വിസ്തൃതവുമാണെങ്കിലും നിന്റെ വിശ്വാസം അതിലുറപ്പിക്കുക. ഒരു പിശുക്കൻ എവിടെയൊക്കെ സഞ്ചരിച്ചാലും അവന്റെ മനസ്സ് അവൻ സൂക്ഷിച്ചുവെച്ചിരിക്കുന്ന ധനത്തിൽമാത്രം ഉറച്ചുനില്ക്കുന്നതുപോലെയോ, ഒരു തള്ളപ്പക്ഷി ആകാശത്തിൽ ഉയർന്നു പറക്കുമ്പോഴും അതിന്റെ ഹൃദയം കുഞ്ഞുങ്ങളിരിക്കുന്ന കൂട്ടിൽതന്നെ ചുററിപ്പററി നിൽക്കുന്നതു പോലെയോ, മലയിൽ മേയുന്ന പശുവിന്റെ മാതൃസ്നേഹം ആലയിൽ നില്ക്കുന്ന കിടാവിൽ കെട്ടിയിട്ടിരിക്കുന്നതുപോലെയോ നിന്റെ ചിത്തം വിശ്വരൂപത്തിൽ അരക്കിട്ടുറപ്പിക്കുകയും നിന്റെ മനസ്സമാധാന ത്തിനുവേണ്ടിമാത്രം ചതുർബാഹുക്കളോടുകൂടിയ എന്റെ രൂപം ധ്യാനിക്കുകയും ചെയ്യുക. ദയവുചെയ്ത് ഞാൻ ആവർത്തിച്ചാ വർത്തിച്ചു പറയുന്നതൊന്നും മറക്കുകയോ മനസ്സ് എന്റെ ദിവ്യ രൂപത്തിൽനിന്ന് മാററുകയോ ചെയ്യരുത്. നീ ഈ വിശ്വരൂപം ഇതിനുമുമ്പ് കണ്ടിട്ടില്ലാത്തതുകൊണ്ടാണ് അതിന്റെ ദർശനം നിന്നിൽ ഭീതി ഉളവാക്കിയത്. ഈ ഭയം ഒഴിവാക്കുക. നിന്റെ മനസ്സ് ഈ വിശ്വരൂപത്തിനോടുള്ള ദിവ്യപ്രേമംകൊണ്ടു നിറയട്ടെ. ഇതാ നിന്റെ ആഗ്രഹം ഞാൻ സാധിച്ചുതരുന്നു. ചതുർബാഹുക്കളോടുകൂടിയ എന്റെ അവതാരരൂപംകണ്ട് ആനന്ദം അടയുക.

*സഞ്ജയ ഉവാച:*

ഇത്യർജ്ജുനം വാസുദേവസ്തഥോക്ത്വാ
സ്വകം രൂപം ദർശയാമാസ ഭൂയഃ
ആശ്വാസയാമാസ ച ഭീതമേനം
ഭൂത്വാ പുനഃ സൗമ്യവപുർമ്മഹാത്മാ. 50

*ശ്രീകൃഷ്ണൻ അർജ്ജുനനോട് ഇപ്രകാരം പറഞ്ഞിട്ട് തന്റെ പൂർവരൂപം കാണിച്ചുകൊടുത്തു. വിശ്വാത്മാവായി നിന്നിരുന്ന ഭഗവാൻ വീണ്ടും സൗമ്യരൂപം കൈക്കൊണ്ട് ഭയപ്പെട്ടുനിന്ന അർജ്ജുനനെ ആശ്വസിപ്പിക്കുകയും ചെയ്തു.*

സഞ്ജയൻ പറഞ്ഞു: ഇപ്രകാരം പറഞ്ഞിട്ട് ഭഗവാൻ തന്റെ മർത്ത്യരൂപം കൈക്കൊണ്ടു.

ജ്ഞാനദേവൻ പറയുന്നു: അർജ്ജുനൻ ഈ രൂപം അത്യധികം ഇഷ്ടപ്പെട്ടിരുന്നതുകൊണ്ട് ഇതിൽ ആശ്ചര്യപ്പെടാനൊന്നുമില്ല. ആശ്ചര്യപ്പെടാനുള്ളത്, ഭഗവാൻ എപ്രകാരം തന്റെ ഭക്തന്മാരാൽ വശീകരിക്കപ്പെടുന്നുവെന്നുള്ള വസ്തുതയാണ്. പരംപൊരുളായ ഭഗവാൻ തന്റെ വിശ്വരൂപം അർജ്ജുനന് വെളിവാക്കിക്കൊടുത്തു. എന്നാൽ ആ ഗംഭീരദൃശ്യം അർജ്ജുനനെ പ്രീതിപ്പെടുത്തിയില്ല. ആഗ്രഹിച്ചതു ലഭിച്ചിട്ടും അതിനെ ദൂരത്തേക്ക് എറിഞ്ഞുകളയുന്നതുപോലെയായിരുന്നു അത്. ലക്ഷണമൊത്ത ഒരു രത്നത്തെ കുററപ്പെടുത്തുകയോ എല്ലാവിധത്തിലും പൊരുത്തമുണ്ടായിട്ടും പെണ്ണിനെ ഇഷ്ടപ്പെട്ടില്ലെന്നു പറഞ്ഞ് വിവാഹംമുടക്കുകയോ ചെയ്യുന്നപോലെയായിരുന്നു അത്. കൃഷ്ണന് അർജ്ജുനനോടുണ്ടായിരുന്ന അൻപ് അളവററതായിരുന്നതിനാൽ അദ്ദേഹം അർജ്ജുനന് വാരിക്കോരിക്കൊടുത്ത വിശിഷ്ടമായ പാരിതോഷികമായിരുന്നു വിശ്വരൂപദർശനം. സ്വർണ്ണക്കട്ടി ഉരുക്കി തകിടാക്കി ആഭരണങ്ങൾ തീർക്കുന്നു. എന്നാൽ തീർത്ത ആഭരണം മനസ്സിനിണങ്ങാതെവന്നാൽ വീണ്ടും ഉരുക്കുന്നു. അതുപോലെ അർജ്ജുനനോടുള്ള അഗാധപ്രേമംകൊണ്ട് ഭഗവാൻ, അവതാര മൂർത്തിയായ കൃഷ്ണന്റെ രൂപം വിശ്വരൂപമാക്കി വെളിവാക്കിക്കൊടുത്തു. എന്നാൽ അത് അർജ്ജുനന്റെ മനസ്സിന് ഇണങ്ങുന്നില്ലെന്നു കണ്ടപ്പോൾ വീണ്ടും കൃഷ്ണന്റെ രൂപമാക്കി മാററി.

സഞ്ജയൻ തുടരുകയാണ്. അദ്ദേഹം ചോദിച്ചു: തന്റെ അരുമശിഷ്യനുവേണ്ടി എല്ലാം സഹിക്കുകയും അവന്റെ ഏതഭീഷ്ടവും നിറവേററിക്കൊടുക്കുകയും ചെയ്യുന്ന ഒരു അദ്ധ്യാത്മ ഗുരുവിനെ വേറെ എവിടെയാണ് കാണാൻ കഴിയുക? കൃഷ്ണന് അർജ്ജുനനോടുള്ള പ്രേമം അത്രയ്ക്ക് ആഴമേറിയതായിരുന്നു.

ജ്ഞാനദേവൻ പറയുന്നു: ലോകത്തെ മുഴുവൻ തന്റെ ആഭയിൽ ആഴ്ത്തിയിരുന്ന ഉജ്ജ്വല തേജസ്സ്, ഭഗവാൻ തന്റെ മർത്ത്യാകാരത്തിലേക്കു സാന്ദ്രീകരിച്ചു. എല്ലാ ജീവജാലങ്ങളും പരംപൊരുളിൽ ലയിച്ചിരിക്കുന്നതുപോലെയോ, ഒരു വൃക്ഷംമുഴുവനും ഒരു ബീജത്തിൽ സമാഹരിച്ചിരിക്കുന്നതുപോലെയോ, സ്വപ്നത്തിൽ കാണുന്ന കല്പിതചിത്രങ്ങൾ ഉന്നിദ്രാവസ്ഥയിൽ അപ്രത്യക്ഷമാകുന്നതുപോലെയോ ഭഗവാൻ തന്റെ വിശ്വരൂപം കൃഷ്ണാവതാര രൂപത്തിൽ സങ്കോചിപ്പിച്ചു. അത് ദിവാകരന്റെ ദീപ്തി ദിവാകരനിൽ തന്നെ മുങ്ങിപ്പോയതുപോലെയോ വാർമുകിൽ വാനത്തിൽ അലിഞ്ഞുചേർന്നതുപോലെയോ അലകൾ ആഴിയിൽ അമർന്നതുപോലെയോ ആയിരുന്നു. കൃഷ്ണന്റെ ദേഹത്തിൽ മടക്കിവെച്ചിരുന്ന വിശ്വരൂപമാകുന്ന പുതുവസ്ത്രം അർജ്ജുനനെ പ്രീതിപ്പെടുത്താനായി ഭഗവാൻ നിവർത്തു കാട്ടി. എന്നാൽ അർജ്ജുനനെന്ന ക്രേതാവിന് തന്റെ മുന്നിൽ നിവർത്തുകാട്ടിയ വസ്ത്രം പരിശോധിച്ചപ്പോൾ അതിന്റെ നിറമോ തന്തുരചനയോ നീളമോ വീതിയോ ഒന്നും ഇഷ്ടപ്പെടാഞ്ഞതു കൊണ്ട് ഭഗവാൻ അതു വീണ്ടും മടക്കിവെച്ചു.

വിശ്വത്തെ മുഴുവൻ വിഴുങ്ങിയിരുന്ന അനന്തമായ ആ

മാഹാത്മ്യം സൗമ്യവും സുഭഗവുമായ ഒരു മർത്ത്യരൂപമായി കാണപ്പെട്ടു. അപരിമേയ സ്വരൂപത്തിൽനിന്ന് പരിമേയ സ്വരൂപമായി മാറിയത് പരിഭ്രാന്തനായ പാർത്ഥനെ സമാശ്വസിപ്പിക്കാനായിരുന്നു. സ്വപ്നത്തിൽ സ്വർഗ്ഗലോകത്തു വിഹരിച്ച ഒരുവൻ ഉണരുമ്പോൾ അമ്പരക്കുന്നതുപോലെ, കിരീടി അമ്പരന്നുനിന്നു. ഭഗവാന്റെ മനുഷ്യരൂപം കണ്ടപ്പോൾ, ഗുരുകൃപകൊണ്ട് ഭൗതികവസ്തുക്കളെല്ലാം അപ്രത്യക്ഷമായി ശാശ്വതസത്യത്തിന്റെ ദർശനം ലഭിച്ച പ്രതീതിയാണ് കിരീടിക്കുണ്ടായത്. വിശ്വരൂപത്തിന്റെ മറ നീങ്ങി കൃഷ്ണവിഗ്രഹം മുമ്പത്തെപ്പോലെ കാണാൻ കഴിഞ്ഞതിൽ അർജ്ജുനൻ അത്യധികമായി സന്തോഷിച്ചു. മരണത്തിനെതിരായി വിജയിച്ചവനെപ്പോലെയോ കൊടുങ്കാററിൽനിന്ന് ഊനംകൂടാതെ രക്ഷപ്പെട്ടവനെപ്പോലെയോ സപ്തസാഗരങ്ങളും നീന്തിക്കടന്നവനെപ്പോലെയോ അർജ്ജുനൻ അമിതമായി ആഹ്ലാദിച്ചു. സൂര്യാസ്തമനത്തിനുശേഷം നഭസ്സിൽ നക്ഷത്രങ്ങൾ ക്രമേണ തെളിഞ്ഞുവരുന്നതുപോലെ ഭൂമിയും അതിലെ ജീവജാലങ്ങളും അവന്റെ മുന്നിൽ പടിപടിയായി തെളിഞ്ഞുവന്നു. അവൻ ചുററുപാടും നോക്കി. താൻ നില്ക്കുന്നത് കുരുക്ഷേത്രത്തിലെ രണഭൂവിലാണെന്ന് അവനു മനസ്സിലായി. അവന്റെ ചുററും നിൽക്കുന്ന സൈന്യങ്ങളെ അവൻ കണ്ടു. അവനെതിരെ യുദ്ധസന്നദ്ധരായി ബന്ധുജനങ്ങൾ നില്ക്കുന്നതും ഇരുസൈന്യത്തിലെയും യോദ്ധാക്കൾ പരസ്പരം അമ്പുകൾ അയയ്ക്കുന്നതും അവന്റെ ദൃഷ്ടിയിൽപെട്ടു. ലക്ഷ്മീകാന്തനായ ഭഗവാൻ കൃഷ്ണൻ അമ്പുകളുടെ നിഴലിൽ നില്ക്കുന്ന തന്റെ രഥത്തിലിരിക്കുന്നതും താൻ അതിൽ നില്ക്കുന്നതും അവന് അനുഭവപ്പെട്ടു.

*അർജ്ജുന ഉവാച:*

ദൃഷ്ട്വേദം മാനുഷം രൂപം
തവ സൗമ്യം ജനാർദ്ദന
ഇദാനീമസ്മി സംവൃത്തഃ
സചേതാഃ പ്രകൃതിം ഗതഃ 51

*അല്ലയോ കൃഷ്ണാ, അങ്ങയുടെ സൗമ്യമായ ഈ മനുഷ്യരൂപം കണ്ടിട്ട് ഇപ്പോൾ ഞാൻ സ്വസ്ഥചിത്തനും എന്റെ യഥാർത്ഥ സ്വഭാവത്തെ പ്രാപിച്ചവനും ആയിത്തീർന്നിരിക്കുന്നു.*

വില്ലാളിവീരനായ അർജ്ജുനൻ, താൻ ആഗ്രഹിച്ച, ഭഗവാന്റെ മനുഷ്യരൂപം കണ്ടപ്പോൾ സന്തുഷ്ടനായി സ്വയം പറഞ്ഞു: എനിക്കു നഷ്ടപ്പെട്ട ധൈര്യം വീണ്ടുകിട്ടിയിരിക്കുന്നു. എന്റെ വിവേകം, ഭയഹേതുകമായി, ബുദ്ധിയെ ഉപേക്ഷിച്ചു കാടുകയറിയിരുന്നു. എന്റെ മനസ്സ് അതിന്റെ അഹംഭാവത്തോടൊപ്പം നാടാകെ അലഞ്ഞു തിരിഞ്ഞു നടന്നു. ഇന്ദ്രിയങ്ങൾ പ്രവർത്തനരഹിതങ്ങളായി. എന്റെ സംസാരം നിലച്ചു. ഞാൻ ഇപ്രകാരം നികൃഷ്ടമായ ഒരു

നിലയിലായിരുന്നു. എന്നാൽ ഇപ്പോൾ എല്ലാം പ്രവർത്തനക്ഷമ ങ്ങളായി പൂർവസ്ഥിതിയിലെത്തിയിരിക്കുന്നു. ഭഗവാൻെറ മനുഷ്യാ വതാരത്തിൻെറ ദൃശ്യം എന്നിൽ ഒരു നവചൈതന്യം ഉദ്ദീപിപ്പിച്ചിരിക്കുന്നു.

അനന്തരം ഹൃദയം നിറഞ്ഞൊഴുകിയ പ്രേമപാരവശ്യത്തോടെ അവൻ ഭഗവാനോടു പറഞ്ഞു: ദേവാധിദേവാ, അങ്ങയുടെ മനുഷ്യാവതാരരൂപത്തിലുള്ള ആകാരം എൻെറ നേത്രങ്ങൾക്ക് അമൃതധാരയായിരിക്കുന്നു. അമ്മയിൽനിന്നു വഴിതെററിപ്പോയ കുഞ്ഞ് വീണ്ടും അമ്മയുടെ അടുത്തെത്തി അമ്മിഞ്ഞ കുടിച്ച് ആമോദിക്കുന്നതുപോലെ, അങ്ങയുടെ ഈ ദർശനം അങ്ങയുമായുള്ള പുന സ്സംഗമത്തിന് വഴിതെളിക്കുന്നതിൽ ഞാൻ അത്യധികം ആഹ്ലാദിക്കുന്നു. അങ്ങയുടെ വിശ്വരൂപമാകുന്ന വാരിധിയുടെ കല്ലോലങ്ങളിൽപെട്ട് ഓരോ അലയും എണ്ണിയെണ്ണി തള്ളിനീക്കി, നിസ്സഹായനായി എൻെറ ജീവനുവേണ്ടി ഞാൻ പോരാടുകയായിരുന്നു. ഇപ്പോൾ അങ്ങയുടെ അവതാരരൂപമാകുന്ന തീരത്തെത്തി എൻെറ കാലുകൾ ഉറച്ചിരിക്കുന്നു. അല്ലയോ ദ്വാരകാനിവാസിയായ ചങ്ങാതീ, ഇത് ഒരു കേവലദർശനമല്ല, ഒരു വൃക്ഷത്തെപ്പോലെ വാടിക്കരിഞ്ഞ എൻെറ ആത്മാവിനെ ഉജ്ജീവിപ്പിക്കുന്ന പാനീയമാണിത്. അല്ലയോ ഭഗവാനേ, അങ്ങയുടെ മാനുഷരൂപത്തിനുവേണ്ടി ദാഹിച്ച ഞാനിതാ ഒരു പീയൂഷ പാരാവാരത്തിൻെറ കരയ്ക്കെത്തിയിരിക്കുന്നു. എൻെറ ഹൃദയാ രാമത്തിൽ അങ്ങ് ചിത്തഹർഷത്തിൻെറ വല്ലരി നടുകയാണുണ്ടായത്. ഇതു പുഷ്പിച്ച് എൻെറ ജീവിതത്തെ ആനന്ദതുന്ദിലമാക്കുമെന്നുള്ള പുനഃപ്രത്യാശ അങ്ങ് എനിക്കു നൽകിയിരിക്കുന്നു.

*ശ്രീ ഭഗവാനുവാച:*

സുദുർദ്ദശമിദം രൂപം
ദൃഷ്ടവാനസി യന്മമ
ദേവാ അപ്യസ്യ രൂപസ്യ
നിത്യം ദർശനകാംക്ഷിണഃ 52

*നീ കണ്ട എൻെറ വിശ്വരൂപമുണ്ടല്ലോ, അതു കാണാൻ വളരെ പ്രയാസമാണ്. ദേവന്മാർപോലും ഈ വിശ്വരൂപത്തിൻെറ ദർശനം എന്നും കൊതിച്ചുകഴിയുന്നവരാണ്.*

ഇതു കേട്ടപ്പോൾ ഭഗവാൻ പറഞ്ഞു: എന്തൊക്കെ വിഡ്ഢിത്ത ങ്ങളാണ് നീ പറയുന്നത്? എൻെറ നിർദ്ദേശങ്ങളെല്ലാം ഇത്ര ക്ഷണം നീ മറന്നുപോയോ? എൻെറ വിശ്വരൂപത്തിൽ മനസ്സുറപ്പിക്കുകയും ബാഹ്യമായ ആരാധനയ്ക്കുവേണ്ടിമാത്രം പരിമേയമായ എൻെറ മനുഷ്യരൂപം സ്വീകരിക്കുകയും ചെയ്യണമെന്നല്ലേ ഞാൻ പറഞ്ഞത്? അല്ലയോ അർജ്ജുനാ, നീ അവിവേകിയാണ്. കൈവശം ലഭിച്ച കാഞ്ചനപർവതമായ മഹാമേരുവിനെയാണ് നീ മനോവിഭ്രാന്തികൊണ്ട്

കാര്യമായെടുക്കാതെ തിരസ്കരിച്ചത്. നിനക്കു കാണാൻകഴിഞ്ഞ എൻെറ വിശ്വരൂപം ഉഗ്രമായ തപശ്ചര്യകൾ അനുഷ്ഠിച്ചിട്ടും പരമശിവനുപോലും കാണാൻ കഴിഞ്ഞിട്ടില്ല. അഷ്ടാംഗയോഗപ്രകാരം ശരീരത്തെ ദണ്ഡിപ്പിക്കുന്ന യോഗികൾക്കും ഈ വിശ്വരൂപം ദർശിക്കാൻ സാധിച്ചിട്ടില്ല. ഈ രൂപം തങ്ങളുടെ ജീവിതകാലത്ത് എന്നെങ്കിലും കാണാമെന്നുള്ള പ്രത്യാശയിലാണ് ദേവന്മാർ കഴിച്ചുകൂട്ടുന്നത്. ചാതകപ്പക്ഷികൾ അത്യാർത്തിയോടെ ചക്രവാളത്തിൽ കണ്ണുംനട്ട് മഴയ്ക്കുവേണ്ടി കാർമേഘങ്ങളെ കാത്തിരിക്കുന്നതുപോലെ, ദേവന്മാരും മനുഷ്യരും മുകുളപാണികളായി ആകാംക്ഷയോടെ ഈ വിശ്വരൂപദർശനത്തിനുവേണ്ടി അഹോരാത്രം പ്രാർത്ഥിക്കുകയാണ്. എന്നാൽ അവർക്കാർക്കും സ്വപ്നത്തിൽപോലും കാണാൻ സാധ്യമല്ലാത്ത മഹത്തായ ഈ ദർശനം നിനക്ക് അനായാസേന കരഗതമായി.

നാഹം വേദൈർന തപസാ
ന ദാനേന ന ചേജ്യയാ
ശക്യ ഏവംവിധോ ദ്രഷ്ടും
ദൃഷ്ടവാനസി മാം യഥാ 53

*എപ്രകാരം വിശ്വരൂപനായ എന്നെ നീ കണ്ടുവോ, ആ വിധം എന്നെ കാണുവാൻ വേദാദ്ധ്യയനം, തപസ്സ്, ദാനം, യജ്ഞം ഇവകൊണ്ടൊന്നും സാദ്ധ്യമല്ല.*

അല്ലയോ അർജ്ജുനാ, ഈ ദർശനത്തിലേക്കു നയിക്കുന്ന പാതകൾ കണ്ടുപിടിക്കാനുള്ള എല്ലാ ശ്രമങ്ങളും നിഷ്ഫലമാണെന്നറിയുക. ഇക്കാരണത്താലാണ് നാലു വേദങ്ങളും ആറു ശാസ്ത്രങ്ങളും നിരാശയോടെ പിൻവാങ്ങിയത്. അല്ലയോ വില്ലാളിവീരാ, കൊടിയ തപശ്ചര്യകൾക്കുപോലും ഇതിൻെറ മുന്നിലെത്താനുള്ള അവസരം ലഭിച്ചിട്ടില്ല. യജ്ഞങ്ങൾകൊണ്ടോ ദാനകർമ്മങ്ങൾകൊണ്ടോ ഇതിൻെറ ഒരു നേരിയ ദൃശ്യംപോലും ഒരുവന് ലഭിക്കുകയില്ല. ഈ ദർശനം ലഭിക്കുന്നതിന് ഒരേ ഒരു വഴി മാത്രമേ ഉള്ളുവെന്ന് മനസ്സിലാക്കുക. ഭക്തിനിർഭരമായ പ്രേമത്തിൽ ആസക്തമായ ഒരു ഹൃദയത്തിനു മാത്രമേ സത്യദർശനത്തിലേക്കു സുനിശ്ചിതമായി നയിക്കാൻ സാധിക്കുകയുള്ളു.

ഭക്ത്യാ ത്വനന്യയാ ശക്യ
അഹമേവംവിധോഽർജ്ജുന
ജ്ഞാതും ദ്രഷ്ടും ച തത്ത്വേന
പ്രവേഷ്ടും ച പരന്തപ. 54

*എന്നാൽ ഹേ, ശത്രുക്കളെ തപിപ്പിക്കുന്നവനായ അർജ്ജുനാ, നീ കണ്ടതുപോലെയുള്ള വിശ്വരൂപനായ എന്നെ ശരിയാംവണ്ണം*

*അറിയുന്നതിനും കാണുന്നതിനും എന്നിൽ തന്മയീഭവിക്കുന്നതിനും ഏകാന്തഭക്തികൊണ്ട് സാധ്യമാവുന്നതാണ്.*

കാർമുകിൽ വർഷിക്കുന്ന മഴവെള്ളം നേരെ ഭൂമിയിലെത്തിയേ മതിയാകൂ. അതുപോലെ അചഞ്ചലമായ ഭക്തി അതിന്റെ ആശ്രയ സ്ഥാനമായ എന്നിലേക്കു നേരിട്ടെത്തുന്നു. ഗംഗാനദിയിൽ നിറഞ്ഞൊഴുകുന്ന വെള്ളം വാരിധിയെ തേടി പ്രവഹിച്ച്, അന്ത്യത്തിൽ അതുമായി ഒന്നുചേരുന്നു. അതുപോലെ എന്നിൽ അനന്യവും അചഞ്ചലവുമായ ഭക്തിയുള്ളവൻ എന്നെ പ്രാപിക്കുകയും ഞാനുമായി ഏകീഭവിക്കുകയും ചെയ്യുന്നു. ക്ഷീരസാഗരത്തിലെ ക്ഷീരം സാഗര തീരത്തുനിന്നായാലും സാഗരമധ്യത്തുനിന്നായാലും ഒരുപോലെ മധുരമുള്ളതായിരിക്കും. അപ്രകാരം ഞാൻ എല്ലാവർക്കും ഒരുപോലെ പ്രേമസ്വരൂപനാണ്. എന്റെ ദിവ്യമായ സത്ത്വത്തെയല്ലാതെ മറ്റൊന്നിനെയും ലക്ഷ്യമാക്കാതെ ഉപാസിക്കുന്നവൻ ഉറുമ്പു മുതൽക്കുള്ള എല്ലാ ജീവജാലങ്ങളിലും എന്റെ ചൈതന്യംതന്നെ ദർശിക്കുന്നു. അങ്ങനെയുള്ളവന്റെ ആരാധനാമനോഭാവം എന്റെ അമേയമായ അസ്തിത്വത്തെക്കുറിച്ച് മനസ്സിലാക്കുന്നതിന് അവന് ഇട നൽകുകയും അവൻ എന്റെ വിശ്വരൂപത്തെ ദർശിക്കുകയും എന്റെ സർവ്വ വ്യാപകമായ സത്തയിൽ താദാത്മ്യംപ്രാപിക്കുകയും ചെയ്യുന്നു. അഗ്നിയിൽ വീഴുന്ന വിറക് എരിഞ്ഞ് അതിന്റെ ഒരംശംപോലും ശേഷിക്കാതെ അഗ്നിയായി മാറുന്നു. ആകാശം അരുണോദയംവരെ അന്ധകാരത്തിൽ അമർന്നിരിക്കുന്നു. സൂര്യോദയത്തോടുകൂടി എല്ലായിടത്തും വെളിച്ചം പരക്കുന്നു. അതുപോലെ എന്റെ വിശ്വരൂപദർശനത്തോടെ അഹംഭാവം നശിക്കുകയും അതോടൊപ്പം ദ്വന്ദ്വഭാവം അപ്രത്യക്ഷമാവുകയും ചെയ്യുന്നു. ആ പരമമുഹൂർത്തത്തിൽ അവനും ഈ പ്രപഞ്ചവും ശുദ്ധവും സത്യവുമായ എന്റെ അസ്തിത്വം മാത്രമാണെന്ന് അവൻ മനസ്സിലാക്കുകയും ഞാനുമായി തന്മയീഭവിക്കുകയും ചെയ്യുന്നു.

മത്കർമ്മ കൃത് മത്പരമഃ
മദ് ഭക്തഃ സംഗവർജ്ജിതഃ
നിർവൈരഃ സർവ്വഭൂതേഷു
യഃ സ മാമേതി പാണ്ഡവ. 55

*അല്ലയോ പാണ്ഡുപുത്ര, കർമ്മങ്ങളെല്ലാം എന്റെ അർച്ചനയായി അനുഷ്ഠിക്കുന്നവനും എന്നെ പരമാശ്രയമായി കരുതുന്നവനും എന്നിൽ പരമപ്രേമത്തോടുകൂടിയവനും ഒന്നിലും ഞാൻ എന്റേത് എന്നു ഭാവമില്ലാത്തവനും ആരോ അവൻ എന്നെ പ്രാപിക്കുന്നു.*

അപ്രകാരമുള്ള ഒരു ഭക്തൻ സർവകർമ്മങ്ങളും എനിക്കുവേണ്ടി ചെയ്യുകയും എന്നിൽ അർപ്പിക്കുകയും ചെയ്യുന്നു. അവൻ എന്നെത്തന്നെ പരമലക്ഷ്യമായി കരുതുകയും എന്നെക്കാൾ പ്രിയങ്കരമായി ഒന്നുംതന്നെ ഇല്ലെന്നു കൊണ്ടാടുകയും ചെയ്യുന്നു. അവൻ എല്ലാ

ജീവജാലങ്ങളിലും എന്നെ ദർശിക്കുകയും അവയുടെ നാമരൂപാദി കളിൽ യാതൊരു ഭേദചിന്തയുമില്ലാതെ അവയിൽകൂടി എന്നെ ഉപാസിക്കുകയും ചെയ്യുന്നു. അവൻ എല്ലാററിലും സമദർശനം നേടി യിരിക്കുന്നതിനാൽ എല്ലാററിനേയും ആദരിക്കുകയും ബഹുമാനി ക്കുകയും ചെയ്യുകയും ഒന്നിനോടും ദ്വേഷമില്ലാതിരിക്കുകയും ചെയ്യുന്നു. അപ്രകാരമുള്ള ഒരു ഭക്തൻ അവൻെറ ശരീരം വിടുമ്പോൾ അവൻ ഞാനുമായി ഏകീഭവിക്കുകയും എൻെറതന്നെ ആത്മാംശ മായിത്തീരുകയും ചെയ്യുന്നു.

സഞ്ജയൻ പറഞ്ഞു: അല്ലയോ മഹാരാജാവേ, സർവ്വ പ്രപഞ്ചത്തെയും തന്നിൽ ഉൾക്കൊള്ളിച്ചിരിക്കുന്ന ഭഗവാൻ, ഇപ്രകാരം കാരുണ്യംനിറഞ്ഞ വാക്കുകൾകൊണ്ട് അർജ്ജുനനോടു സംസാരിച്ചു. ഭഗവൽഭക്തന്മാരുടെ ഏററവും മുൻനിരയിലെത്തിയ അർജ്ജുനൻ ചിത്തഹർഷംകൊണ്ടു പുളകിതഗാത്രനായി. അവൻ ഭഗവാൻെറ രണ്ടു രൂപങ്ങളേയും സൂക്ഷ്മമായി വിചിന്തനംചെയ്തു. അവൻ ഭഗവാൻെറ മനുഷ്യരൂപമാണ് അധികം ഇഷ്ടപ്പെട്ടത്. അർജ്ജുനൻെറ താല്പര്യം ഭഗവാന് അംഗീകരിക്കാൻ കഴിഞ്ഞില്ല. തൻെറ അപരിമേയമായ രൂപം പരിമേയമായ രൂപത്തേക്കാൾ ശ്രേഷ്ഠമാണെന്ന് അർജ്ജുനനെ ബോധ്യപ്പെടുത്താൻ ചില വിശദീകരണങ്ങൾ അദ്ദേഹം നടത്തി. തൻെറ മനുഷ്യരൂപം ഒരു ശരീരത്തോടുമാത്രം ബന്ധപ്പെട്ടുനില്ക്കുന്നതു കൊണ്ട് അത് വിശ്വവ്യാപകമായ തൻെറ വിശ്വരൂപത്തേക്കാൾ എല്ലാത്തരത്തിലും അപ്രധാനമാണെന്ന് അർജ്ജുനനെ ബോധ്യ പ്പെടുത്താൻ ഭഗവാൻ ശ്രമിച്ചു. എന്നാൽ അർജ്ജുനൻ ഇതേപ്പററി ഗാഢമായി ചിന്തിക്കുകയും ഈ രണ്ടു രൂപങ്ങളിൽ ഏതാണു കൂടുതൽ ശ്രേഷ്ഠമെന്നു വിശദീകരിക്കാൻ ആവശ്യപ്പെടണമെന്ന് തീരുമാനി ക്കുകയുമാണുണ്ടായത്. ഇതനുസരിച്ച് അർജ്ജുനൻ ഉചിതമായ ചോദ്യങ്ങൾ ചോദിക്കാനൊരുങ്ങി.

ജ്ഞാനേശ്വരൻ പറയുകയാണ്: ആ കഥ സരളമായ ഓവി വൃത്തത്തിൽ ഇമ്പമായ വിധത്തിൽ ഞാൻ നിങ്ങളോടു പറയാം. ശ്രദ്ധിച്ചുകേട്ട് ആനന്ദിക്കുക. പരമമായ ഭക്തിയോടും വിശ്വാസത്തോടും കൂടി എൻെറ മുകുളിതപാണികളിൽ കാവ്യപുഷ്പങ്ങൾ നിറച്ച് ആ ദിവ്യരൂപത്തിൻെറ തൃപ്പാദങ്ങളിൽ ഞാൻ അർപ്പിക്കുന്നു.

ഓം തത് സത്
ഇതി ശ്രീമദ് ഭഗവദ്ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുനസംവാദേ
വിശ്വരൂപദർശനയോഗോ നാമ
ഏകാദശോഽദ്ധ്യായഃ

*വിശ്വരൂപദർശനയോഗം എന്ന*
*പതിനൊന്നാം അദ്ധ്യായം കഴിഞ്ഞു.*

## അദ്ധ്യായം പന്ത്രണ്ട്

# ഭക്തിയോഗം

പരിശുദ്ധനും ഔദാര്യവാനും ശിഷ്യന്മാർക്ക് ആനന്ദം ചൊരിഞ്ഞു കൊടുക്കുന്നതിൽ അദ്വിതീയനുമായ അല്ലയോ ഗുരുനാഥാ, അങ്ങയുടെ കൃപാകടാക്ഷം വിജയിക്കട്ടെ. വിഷയസുഖങ്ങളാകുന്ന വിഷപ്പാമ്പിന്റെ ദംശനമേററ് മൂർച്ഛരിക്കുന്ന ഒരുവൻ അങ്ങയുടെ കൃപാദൃഷ്ടിയുടെ സഹായംകൊണ്ട് മൂർച്ഛയിൽനിന്ന് മോചിതനാവുന്നു. സംസാരജീവിതത്തിലെ സങ്കടങ്ങളും താപത്രയത്തിൽനിന്നുണ്ടാകുന്ന താപവും അങ്ങയുടെ പ്രസന്നഭാവമാകുന്ന അലകൾക്കിടയിൽപെട്ട് നശിച്ചുപോകുന്നു. അല്ലയോ അമ്മേ, അനുഗൃഹീത കാരുണ്യമേ, അങ്ങ് അങ്ങയുടെ ഭക്തന്മാരെ അഷ്ടാംഗയോഗത്തിന്റെ ആനന്ദാനുഭൂതിയിൽകൂടി ആത്മസാക്ഷാത്കാരത്തിന്റെ അഗ്രിമ സ്ഥാനത്തെത്തുന്നതിന് സഹായിക്കുന്നു. അങ്ങ് അവരെ മൂലാധാരചക്രത്തിലധിഷ്ഠിതമായ കുണ്ഡലിനിശക്തിയുടെ മടിയിലിരുത്തി ഹൃദയത്തിന്റെ തൊട്ടിലിലിട്ടാട്ടി ഉറക്കുന്നു. ആത്മപ്രകാശംകൊണ്ട് അവർക്കു ദീപാരാധന നടത്തുന്നു. ചിത്തസംയമനവും പ്രാണനിയന്ത്രണവുമാകുന്ന കളിപ്പാട്ടങ്ങൾ അവർക്ക് കളിക്കാൻ കൊടുക്കുന്നു. ആത്മസുഖത്തിന്റെ ബാലോചിതമായ ആഭരണങ്ങൾ അവരെ അണിയിക്കുന്നു. സോമബിംബപ്രകാശത്തിന്റെ അസാധാരണസുധ നൽകി, അനാഹതശബ്ദത്തിൽ താരാട്ടു പാടി, സമാധിസ്ഥിതിയുടെ കഥകൾ പറഞ്ഞ് അവരെ ഉറക്കുന്നു. ഇപ്രകാരം അങ്ങ് എല്ലാ സത്യാന്വേഷികളുടെയും അമ്മയാണ്. അതാണ് എന്റെ ആശ്രയസ്ഥാനം. ഞാൻ അതിന്റെ തണലിൽനിന്ന് ഒരിക്കലും അകന്നുപോവുകയില്ല.

അപ്രകാരമുള്ള അമ്മേ, എന്റെ ഗുരുവിന്റെ കൃപാകടാക്ഷമേ, അവിടുത്തെ കാരുണ്യം ലഭിക്കുന്ന ഏവനും ലോകത്തിലുള്ള എല്ലാ വിദ്യകളുടെയും സ്രഷ്ടാവായിത്തീരുന്നു. ആകയാൽ സമ്പന്നയായ മാതാവേ, അവിടുത്തെ ഭക്തന്മാർക്ക് ആഗ്രഹനിവൃത്തി കൊടുക്കുന്ന കല്പകവൃക്ഷമേ, ഈ സാഹിത്യസൃഷ്ടി നടത്തുന്നതിന് എനിക്ക് അനുജ്ഞ നൽകിയാലും. എന്റെ വാക്കുകളിൽ നവരസങ്ങളുടെയും സാഗരം നിറയട്ടെ. മനോഹരമായ അലങ്കാരങ്ങളുടെ രത്നഖനികൾ സൃഷ്ടിക്കപ്പെടട്ടെ. ഗഹനമായ ഗീതാരഹസ്യത്തിന്റെ പർവതനിരകൾ ഉയരട്ടെ. എന്റെ മാതൃഭാഷാഭൂവിൽ സ്വർണഖനികൾ വെട്ടിത്തുറക്കപ്പെടട്ടെ. അവിടെ വിവേകവല്ലരികൾ നട്ടുപിടിപ്പിക്കപ്പെടട്ടെ. അവിടെ

ഗഹനതത്ത്വവിചാരങ്ങളുടെ നിരന്തരസംവാദമാകുന്ന കനികൾ ധാരാളമായി കായ്ക്കുന്ന വൃക്ഷങ്ങൾ വെച്ചുപിടിപ്പിക്കപ്പെടട്ടെ. നിരീശ്വരവാദമാകുന്ന കന്ദരം നശിപ്പിക്കപ്പെടട്ടെ. താർക്കികന്റെ കുതന്ത്രങ്ങൾ പൊളിച്ചെറിയപ്പെടട്ടെ. ദുഷ്ടമൃഗങ്ങളാകുന്ന കുബുദ്ധികൾ അവിടെനിന്നും വിരട്ടിയോടിക്കപ്പെടട്ടെ. എല്ലായ്പോഴും കൃഷ്ണന്റെ പാദങ്ങളിൽ ഇരുന്നുകൊണ്ട് അദ്ദേഹത്തിന്റെ ദിവ്യമായ ഗുണഗണങ്ങളെ വർണ്ണിക്കുന്നതിനും അതു ശ്രവിക്കുന്ന ശ്രോതാക്കൾക്ക് ആനന്ദസാമ്രാജ്യം ലഭിക്കുന്നതിനും ഇടയാകട്ടെ. മറാത്തി ഭാഷാസാഗരത്തിൽ ആത്മജ്ഞാനസമ്പത്തിന്റെ ആധിക്യം ഉണ്ടായിരിക്കട്ടെ. ലോകം മുഴുവനും ബ്രഹ്മസുഖംമാത്രം കൈകാര്യം ചെയ്യപ്പെടട്ടെ. അല്ലയോ അമ്മേ, നീ എന്നെ മാറോടണച്ചാൽ നിന്റെ സ്നേഹാധിക്യത്തിന്റെ ഊഷ്മാവിൽ ഞാൻ എല്ലാം സാധിക്കാം.

ശിഷ്യന്റെ അഭ്യർത്ഥന കേട്ട ഗുരു കാരുണ്യപൂർവം ജ്ഞാനേശ്വരനെ വീക്ഷിച്ചിട്ട് പറഞ്ഞു:

ഇനിയും നിന്റെ സംസാരം ദീർഘിപ്പിക്കാതെ ഗീതാർത്ഥത്തെപ്പററിയുള്ള പ്രഭാഷണം നടത്തുക.

ഇതു കേട്ട് ജ്ഞാനേശ്വരൻ സന്തുഷ്ടനായി. അദ്ദേഹം പറഞ്ഞു:

അങ്ങ് എനിക്കു നൽകിയ ഒരു വലിയ ബഹുമതിയാണിത്. ഞാൻ അതീവസന്തുഷ്ടനായിരിക്കുന്നു. അത്യധികമായ ആനന്ദത്തോടെ ഗീതാസംവാദം തുടരാം. എല്ലാവരും ശ്രദ്ധിച്ചു കേൾക്കുക.

*അർജ്ജുന ഉവാച:*

ഏവം സതതയുക്താ യേ
ഭക്താസ്ത്വാം പര്യുപാസതേ
യേ ചാപ്യക്ഷരമവ്യക്തം
തേഷാം കേ യോഗവിത്തമാഃ 1

*ചില ഭക്തന്മാർ സാകാരനായ അങ്ങയെ നിരന്തരസ്മരണയോടുകൂടി എവിടെയും കണ്ടു ഭജിക്കുന്നു. ചില ഭക്തന്മാരാകട്ടെ നാശരഹിതവും നിരാകാരവുമായ ബ്രഹ്മത്തെ ഉപാസിക്കുന്നു. ഇതിൽ ആരാണ് ശ്രേഷ്ഠരായ യോഗജ്ഞന്മാർ?*

വീരപരാക്രമിയും കൗരവവംശത്തിന്റെ ജേതാവുമായ പാണ്ഡുപുത്രൻ ചോദിച്ചു:

ഭഗവാനേ, ഞാൻ പറഞ്ഞതൊക്കെ അങ്ങു കേൾക്കുകയുണ്ടായോ? അപൂർവമായ അങ്ങയുടെ വിശ്വരൂപദർശനം എന്നെ ഭീതിപ്പെടുത്തി. ഞാൻ അങ്ങയുടെ മാനുഷരൂപവുമായി ചിരപരിചിതമായിരുന്നതിനാൽ അതിൽ ശരണംപ്രാപിച്ചു. എന്നാൽ ഞാൻ അപ്രകാരംചെയ്യാൻ പാടില്ലെന്ന് അങ്ങ് എനിക്ക് മുന്നറിയിപ്പ് നൽകി. അങ്ങ് വ്യക്തവും അവ്യക്തവുമായ രൂപങ്ങളിൽ സ്ഥിതി ചെയ്യുന്നുവെന്നുള്ളത് നിസ്സംശയമാണ്. ആദ്യത്തേതു ഭക്തിമാർഗ

ത്തിൽകൂടിയും മററേതു യോഗാനുഷ്ഠാനമാർഗത്തിൽകൂടിയും പ്രാപിക്കാവുന്നതുമാണ്. വ്യക്തവും അവ്യക്തവുമായ അങ്ങയുടെ സ്വരൂപഗേഹത്തിൻെറ വാതില്ക്കലേക്കു നയിക്കുന്ന രണ്ടു വഴികളാണിത്. നോക്കുക. നൂറു തോല തൂക്കംവരുന്ന ഒരു സ്വർണക്കട്ടിയുടെ ശുദ്ധി ഒരു തോലമാത്രം തൂക്കംവരുന്ന ഒരു സ്വർണക്കഷണത്തിനും ഉണ്ടായിരിക്കുന്നതാണ്. അപ്രകാരം, പരിമിതവും അപരിമിതവുമായ ഒരു വസ്തുവിന് ഒരേ മൂല്യംതന്നെ ഉണ്ടായിരിക്കും. ഒരു സുധാസാഗരത്തിലെ അമൃതിൻെറ അതേ ശക്തി അതിൻെറ തിരയിൽനിന്നു കോരിയെടുക്കുന്ന ഒരു കൈക്കുമ്പിൾ സുധയ്ക്കും ഉണ്ടായിരിക്കും. ഇത് എൻെറ അനുഭവത്തിൽകൂടിയുള്ള വിശ്വാസമാണ്. ആകയാൽ എനിക്ക് അങ്ങയോടു പ്രത്യേകമായി ഒന്നു ചോദിക്കാനുണ്ട്. അങ്ങ് കുറച്ചു സമയത്തേക്കു കൈക്കൊണ്ട വിശ്വരൂപം അങ്ങയുടെ യഥാർത്ഥസ്വരൂപമാണോ, അതോ അത് അങ്ങയുടെ ദിവ്യശക്തിയുടെ ഒരു പ്രകടനം മാത്രമായിരുന്നോ? എല്ലാ കർമ്മങ്ങളും അങ്ങയിൽ അർപ്പിച്ച് അങ്ങയെ പ്രാപിക്കുന്നതാണ് ഏററവും അഭികാമ്യമായ ലക്ഷ്യമെന്നു കരുതി എല്ലാ സങ്കല്പങ്ങളും അങ്ങയുടെ ഭക്തിയിൽ നിമഗ്നമാക്കി, സാകാരരൂപത്തിൽ അങ്ങയെ ഉപാസിക്കുന്നവരുണ്ട്. അവർ ഹൃദയത്തിൽ അങ്ങയെമാത്രം പ്രതിഷ്ഠിച്ചുകൊണ്ട് പല വിധത്തിലും അങ്ങയെ ഭജിക്കുന്നു. ഇതേസമയത്ത് അനുപമവും അവാച്യവും അനശ്വരവും അദൃശ്യവും അഗോചരവും അതീന്ദ്രിയവും കാലദേശങ്ങൾക്കതീതവും പ്രണവമന്ത്രമായ ഓങ്കാരത്തിൻെറപോലും സീമകൾക്കപ്പുറത്തുള്ളതുമായ അങ്ങയുടെ നിരാകാരഭാവത്തെ 'ഞാൻ ബ്രഹ്മമാകുന്നു' എന്നുള്ള അവധാരണത്തോടെ ഭജിക്കുന്ന ജ്ഞാനികളായ ഉപാസകരുമുണ്ട്. ഭഗവാനേ, ഇപ്രകാരം സാകാരഭാവത്തിലും നിരാകാരഭാവത്തിലും അങ്ങയെ ഉപാസിക്കുന്ന രണ്ടു കൂട്ടരിൽ ആരാണ് കൂടുതൽ ശ്രേഷ്ഠരെന്നു ദയവായി പറഞ്ഞാലും.

അർജ്ജുനൻെറ ചോദ്യം കൃഷ്ണന് നന്നെ ബോധിച്ചു. അദ്ദേഹം അരുളി:

അർജ്ജുനാ, നീ ശരിയായ ചോദ്യം ചോദിച്ചിരിക്കുന്നു.

*ശ്രീ ഭഗവാനുവാച:*

മയ്യാവേശ്യ മനോ യേ മാം
നിത്യയുക്താ ഉപാസതേ
ശ്രദ്ധയാ പരയോപേതാ-
സ്തേ മേ യുക്തതമാ മതാഃ 2

***ആരൊക്കെയാണോ മനസ്സിനെ എന്നിൽ പൂർണ്ണമായി ഉറപ്പിച്ച് നിരന്തരസ്മരണയോടും പരമശ്രദ്ധയോടുംകൂടി എന്നെ ഉപാസിക്കുന്നത്, അവരാണ് ഉത്തമയോഗികൾ എന്നത്രെ എൻെറ അഭിപ്രായം.***

ശ്രീ ഭഗവാൻ തുടർന്നു:

അല്ലയോ പാർത്ഥാ, പശ്ചിമചക്രവാളത്തിലേക്ക് സൂര്യൻ പ്രവേശിക്കുമ്പോൾ അദ്ദേഹത്തിൻെറ രശ്മികളും അദ്ദേഹത്തോടൊപ്പം പോകുന്നു. വർഷകാലത്ത് നദി ജലംകൊണ്ടു നിറയുന്നു. അതുപോലെ, എന്നെ ആരാധിക്കുന്ന എൻെറ ഭക്തന്മാർക്ക് എന്നിലുള്ള വിശ്വാസം കൂടിക്കൂടി വരുന്നു. ശക്തമായി ഒഴുകുന്ന ഗംഗാനദി സമുദ്രത്തിലെത്തിച്ചേർന്നാലും അതിൻെറ ഒഴുക്കിൻെറ വേഗത മുമ്പത്തെപ്പോലെതന്നെ തുടരുന്നു. അതേവിധം എൻെറ ഭക്തന്മാർ ഞാനുമായി തന്മയീഭവിക്കുമ്പോഴും അവരുടെ ഭക്തിയും വർദ്ധിച്ചുകൊണ്ടേയിരിക്കും. ഈ ഭക്തന്മാർ അവരുടെ ചിത്തം എന്നിലുറപ്പിച്ചുകൊണ്ട് ദിനരാത്രങ്ങളെന്ന ഭേദമില്ലാതെ എന്നെ ഭജിക്കുകയും അവരുടെ ജീവിതംമുഴുവനും എനിക്കുവേണ്ടി സമർപ്പിക്കുകയും ചെയ്തിട്ടുള്ളവരാണ്. ഇവർ ഉത്തമന്മാരായ യോഗയുക്തന്മാരാണെന്ന് ഞാൻ കരുതുന്നു.

യേ ത്വക്ഷരമനിർദ്ദേശ്യം
അവ്യക്തം പര്യുപാസതേ
സർവ്വത്രഗമചിന്ത്യം ച
കൂടസ്ഥമചലം ധ്രുവം. 3

സം നിയമ്യേന്ദ്രിയഗ്രാമം
സർവ്വത്ര സമബുദ്ധയഃ
തേ പ്രാപ്നുവന്തി മാമേവ
സർവ്വഭൂതഹിതേ രതാഃ 4

*ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നും പിന്തിരിപ്പിച്ച് അന്തർമുഖമാക്കി സർവത്ര സമബുദ്ധിയോടെ സർവജീവികളുടെയും നന്മയിൽ തൽപരരായി ആരാണോ സർവവ്യാപിയും അചിന്ത്യവും കൂടസ്ഥവും അചലവും ശാശ്വതവും അനിർദ്ദേശ്യവും അവ്യക്തവുമായ അക്ഷരബ്രഹ്മത്തെ എങ്ങും അറിഞ്ഞു ഭജിക്കുന്നത്, ആ നിർഗുണബ്രഹ്മോപാസകർ ബ്രഹ്മമായ എന്നെത്തന്നെ പ്രാപിക്കുന്നു.*

അല്ലയോ അർജ്ജുനാ, ജ്ഞാനികൾ അനശ്വരമായ നിരാകാരബ്രഹ്മത്തെ ഗ്രഹിക്കുന്നതിനു ശ്രമിക്കുന്നു. എന്നാൽ മനസ്സിന് തുളച്ചുകയറാൻ കഴിയാത്തതും ബുദ്ധിക്ക് പര്യവേക്ഷണം ചെയ്യാൻ സാധ്യമല്ലാത്തതുമായ ഇത് എങ്ങനെയാണ് ഇന്ദ്രിയങ്ങൾക്ക് ഗോചരീഭവിക്കുക? ഈ ബ്രഹ്മം പ്രത്യേക സ്ഥലപരിധിക്കുള്ളിലല്ലാത്തതുകൊണ്ട്, അഗാധമായ അന്തർധ്യാനത്തിനുപോലും ഇത് അപ്രാപ്യമാണ്. ഇത് നിരാകാരവും എന്നാൽ എല്ലാ ആകാരത്തിലും എല്ലാ സ്ഥലങ്ങളിലും സ്ഥിതിചെയ്യുന്നതുമാണെങ്കിലും വിചിന്തനം ചെയ്യാൻ കഴിയാത്തതുകൊണ്ട് മനസ്സ് സ്തംഭിച്ചുനിൽക്കുന്നു. ഇത് ഒരിക്കലും ജനിച്ചതല്ല. ഒരിക്കലും ജനിക്കുകയുമില്ല. ഇത് നിലനില്ക്കുന്നുവെന്നോ നിലനില്ക്കുന്നില്ലെന്നോ ആർക്കും പറയാൻ

സാധ്യമല്ല. തന്മൂലം ഇതിനെ പ്രാപിക്കാനുള്ള എല്ലാ മാർഗ്ഗങ്ങളും പ്രയോജനരഹിതങ്ങളാണ്. ഇത് അചലവും അചരവും അവ്യയവും അനന്തവുമാണ്. ഇത് മലിനപ്പെടുകയില്ല.

യോഗികൾ അവരുടെ യോഗശക്തികൊണ്ട് ഇതിനെ അവർക്കു സ്വാധീനമാക്കിയിട്ടുണ്ട്. അവർ വിഷയസുഖങ്ങളുടെ മഹാഗണങ്ങളെ വൈരാഗ്യമാകുന്ന വഹ്നിയിൽ എരിച്ചിട്ട്, കത്തിക്കരിഞ്ഞ ഇന്ദ്രിയങ്ങളെ അസാമാന്യമായ ധീരതയോടെ നിയന്ത്രണത്തിൽ കൊണ്ടുവന്നിട്ടുണ്ട്. പിന്നീട് അവയെ ബാഹ്യവസ്തുക്കളിൽനിന്നു പിന്തിരിപ്പിച്ച് അന്തർമുഖമാക്കി ആത്മനിയന്ത്രണത്തിന്റെ പാശംകൊണ്ടു ബന്ധിച്ച് ഹൃദയത്തിന്റെ ഉള്ളറകളിൽ തടവിലാക്കുന്നു. അനുയോജ്യമായ യോഗാസനം തിരഞ്ഞെടുത്ത് അപാനവായുവിന്റെ പുറത്തേക്കുള്ള വഴി അടച്ചിട്ട് മൂലബന്ധത്തിന്റെ കോട്ടകൊത്തളങ്ങൾ സൃഷ്ടിക്കുന്നു. അവർ സങ്കല്പങ്ങളുടെ ചങ്ങല പൊട്ടിച്ചെറിയുന്നു. ഭയത്തിന്റെ പാറക്കെട്ടുകൾ ഭഞ്ജിക്കുന്നു. നിദ്രാതമസ്സിനെ നിശ്ശേഷം ഇല്ലാതാക്കുന്നു. മൂലബന്ധാസനത്തിൽനിന്നുത്ഭവിക്കുന്ന ആന്തരികാഗ്നിജ്വാലയിൽ ശരീരത്തിലെ സപ്തധാതുക്കളെയും എരിച്ചിട്ട് എല്ലാ വ്യാധികളുടെയും ശിരസ്സ് ഒരു മാലയായി കോർത്ത്, കൊത്തളങ്ങളിൽ ഉറപ്പിച്ചിട്ടുള്ള ഷട്ചക്രങ്ങളാകുന്ന പ്രാണായാമ പീരങ്കികളിൽ അണിയിക്കുന്നു. അതിനുശേഷം കുണ്ഡലിനി ശക്തിയാകുന്ന ദീപയഷ്ടിയെ മൂലാധാരചക്രത്തിൽ കൊളുത്തി, അതിന്റെ വെളിച്ചത്തിൽ, ശിരസ്സുവരെയുള്ള എല്ലാ ശരീരഭാഗങ്ങളെയും പ്രകാശിപ്പിച്ച്, മൂർദ്ധാവിലുള്ള സഹസ്രാരത്തിലേക്കുള്ള വഴി തെളിയിക്കുന്നു. ആത്മനിയന്ത്രണമാകുന്ന ബലവത്തായ സാക്ഷ ഉപയോഗിച്ച് നവദ്വാരങ്ങളുടെയും വാതിലുകൾ അടച്ചിട്ട് സുഷുമ്നാനാഡിയാകുന്ന ജന്നൽ തുറക്കുന്നു. അതിനുശേഷം സങ്കല്പങ്ങളാകുന്ന മേഷങ്ങളെയും മനസ്സാകുന്ന മഹിഷത്തെയും കൊന്ന് അവയുടെ ശിരസ്സുകൾ പ്രാണശക്തിയാകുന്ന ചാമുണ്ഡേശ്വരിക്ക് നിവേദ്യമായി അർപ്പിക്കുന്നു. പിന്നീട് വായുമാർഗ്ഗങ്ങളായ ഇഡ, പിംഗല എന്നീ നാഡികൾ യോജിപ്പിച്ച് ഹൃച്ചക്രത്തിലുള്ള അനാഹതശബ്ദം (സോഹം സ്വരം) പുറപ്പെടുവിച്ച് സുധാകരബിംബത്തിന്റെ അസാധാരണ സുധ നേടുന്നു. പിന്നീട് സുഷുമ്നാനാഡി വഴിയായി ബ്രഹ്മരന്ധ്രത്തിലെത്തുന്നു. ആജ്ഞാചക്രത്തിലെ ദുർഘടമായ വഴികൾ ചവുട്ടിക്കയറി ചിദാകാശത്തിലെത്തുമ്പോൾ അവർ പരബ്രഹ്മവുമായി താദാത്മ്യം പ്രാപിക്കുന്നു. ഇപ്രകാരം സമബുദ്ധി നിറച്ച മനസ്സോടുകൂടി ബ്രഹ്മസാക്ഷാത്കാരത്തിനു വേണ്ടി, യോഗത്തിന്റെ ക്ലിഷ്ടമായ പാതയെ അവർ ആശ്രയിക്കുന്നു. ഇപ്രകാരമുള്ള ആത്മത്യാഗത്തിനു പകരമായി അവർ എന്റെ അവ്യക്തസ്വരൂപത്തെ പ്രാപിക്കുകയും ഞാനുമായി താദാത്മ്യം പ്രാപിക്കുകയും ചെയ്യുന്നു. ഈ യോഗത്തിന്റെ ബലത്തിൽ, വിശേഷപ്പെട്ട മറ്റെന്തെങ്കിലും കൂടുതലായി നേടാൻ അവർക്കു കഴിയുമെന്ന് നീ വിചാരിക്കരുത്. അങ്ങനെ എന്തിനെങ്കിലും വേണ്ടിയുള്ള യോഗാനുഷ്ഠാനം കേവലം ഫലമില്ലാത്ത പ്രയത്നം മാത്രമായിരിക്കും.

ക്ലേശോ$f$ധികതരസ്തേഷാം
അവ്യക്താസക്ത ചേതസാം
അവ്യക്താ ഹി ഗതിർദുഃഖം
ദേഹവദ്ഭിരവാപ്യതേ. 5

*ഇന്ദ്രിയങ്ങൾക്കോ മനസ്സിനോ പ്രാപിക്കാൻ കഴിയാത്ത നിർഗുണബ്രഹ്മത്തെ ഉപാസിക്കുന്ന അവർക്ക് ക്ലേശം വളരെ കൂടുതലായിരിക്കും. എന്തെന്നാൽ നിർഗുണോപാസനയിലെ നിഷ്ഠ ദേഹാഭിമാനികളായ സാധകർക്ക് വളരെ കഷ്ടപ്പെട്ടാൽ മാത്രമേ ലഭ്യമാവുകയുള്ളു.*

അല്ലയോ അർജ്ജുനാ, ഭക്തിമാർഗ്ഗത്തിൽകൂടിയല്ലാതെ നിരാലംബവും എല്ലാ ജീവജാലങ്ങൾക്കും നന്മചെയ്യുന്നതും അവ്യക്തവുമായ ബ്രഹ്മത്തെ പ്രാപിക്കണമെന്ന് ആഗ്രഹിക്കുന്നവരുണ്ട്. അവർക്ക് വളരെയേറെ പ്രതിബന്ധങ്ങളെ തരണംചെയ്യേണ്ടിവരും. ഇന്ദ്രപദവും ഇന്ദ്രിയഭോഗങ്ങളും അമാനുഷസിദ്ധികളും അനേകതരത്തിൽ അവരെ പ്രലോഭിപ്പിക്കും. കാമക്രോധാദികൾ അവർക്ക് വിവിധതടസ്സങ്ങൾ സൃഷ്ടിക്കും. അവർക്ക് ശൂന്യതയുമായി മൽപിടുത്തം നടത്തേണ്ടിവരും. അവരുടെ ദാഹം, ദാഹംകൊണ്ടുതന്നെ തീർക്കുകയും വിശപ്പ്, വിശപ്പുകൊണ്ടുതന്നെ ശമിപ്പിക്കേണ്ടിയും വരും. അവരുടെ ഇരുകൈകളും പ്രാണായാമപ്രവർത്തനത്തിൽ വായുവിനെ ഇളക്കിക്കൊണ്ടുതന്നെയിരിക്കും. അവർ പകൽസമയം സൂര്യതാപമേറ്റ് ഉറങ്ങേണ്ടിവരും. ഉന്നിദ്രാവസ്ഥയാണ് അവരുടെ വിശ്രമവേള. ഇന്ദ്രിയനിഗ്രഹമാണ് അവരുടെ ആനന്ദാനുഭവം. അവരുടെ ഏക സുഹൃത്ത് പ്രകൃതിമാത്രമാണ്. അവർ കുളിരിന്റെ കുപ്പായം അണിയുന്നു. താപത്തിന്റെ വസ്ത്രങ്ങൾ ധരിക്കുന്നു. വർഷത്തിന്റെ വസതിയിൽ വസിക്കുന്നു. അവരുടെ ഈ ആചരണങ്ങളൊക്കെ പതിവ്രതയായ വിധവ പരമ്പരാചാരമനുസരിച്ച് തന്റെ ഭർത്താവിന്റെ ചിതയിൽ ചാടി ആത്മാഹുതി ചെയ്യുന്നതുപോലെയാണ്. എന്നാൽ ഈ യോഗികളുടെ കാര്യത്തിൽ, കുടുംബനാഥനായ ഭർത്താവോ കുടുംബാചാരങ്ങളോ ഇല്ലെങ്കിലും അവർ അവരുടെ അനുഷ്ഠാനങ്ങൾ നിത്യനവങ്ങളായ കർമ്മങ്ങളിലൂടെ ആചരിക്കുന്നു. മരണവുമായുള്ള അവരുടെ പോരാട്ടം ഒരു നിരന്തരപ്രവൃത്തിയായി അനുദിനം ആവർത്തിച്ചുകൊണ്ടിരിക്കുന്നു. മരണത്തെക്കാളും മാരകമായ കാച്ചിക്കുറുക്കിയ വിഷം എന്തിനാണ് ഒരുവൻ കുടിക്കുന്നത്? ഒരു മല വിഴുങ്ങാൻ ശ്രമിച്ചാൽ വായ് വലിഞ്ഞുകീറുകയല്ലേ അതിന്റെ ഫലം? അപ്രകാരം യോഗത്തിന്റെ വഴിയിൽകൂടി മുന്നോട്ടു പോകാൻ ശ്രമിക്കുന്നവർ ജീവിതത്തിൽ കഷ്ടപ്പാടുകൾ അനുഭവിക്കാൻ വിധിക്കപ്പെട്ടവരാണ്. ആലോചിച്ചുനോക്കൂ. പല്ലില്ലാത്ത ഒരുവൻ ഇരുമ്പ് പൊടിച്ചു വിഴുങ്ങിയാലും അത് അവന്റെ വിശപ്പിനെ ശമിപ്പിക്കുകയില്ല. പ്രത്യുത മരണഹേതുകമാവുകയും ചെയ്യും. പാരാവാരം നീന്തിക്കടക്കാനും

നഭോമണ്ഡലം നടന്നുതാണ്ടാനും ആർക്കും കഴിയുകയില്ല. യുദ്ധത്തിൽ ഒരു മുറിവുപോലും ഏല്ക്കാതെ ആർക്കെങ്കിലും സൂര്യമണ്ഡലം പിന്നിട്ട് വീരസ്വർഗ്ഗം പ്രാപിക്കാൻ കഴിയുമോ? ഒരു മുടന്തന് മാരുതനുമായി മത്സരിക്കാൻ കഴിയാത്തതുപോലെ, അഹന്ത നശിക്കാതെ ദേഹബുദ്ധി നിലനില്ക്കുന്ന ഒരു മനുഷ്യന്, നിരവയവമായ ബ്രഹ്മത്തെ പ്രാപിക്കാൻ പ്രയാസമാണ്. ഉത്കടമായ ആഗ്രഹത്തോടെ ബ്രഹ്മത്തെ പ്രാപിക്കാൻ ശ്രമിക്കുന്നതിനാൽ അതിനായി കഠിനാധ്വാനം ചെയ്യുകയും വളരെയേറെ കഷ്ടപ്പാടുകൾ സഹിക്കുകയും ചെയ്യണം. എന്നാൽ ഭക്തിമാർഗ്ഗത്തെ അവലംബിക്കുന്നവർ ഇപ്രകാരമുള്ള കഷ്ടപ്പാടുകൾ അനുഭവിക്കേണ്ടി വരുന്നില്ല.

യേ തു സർവ്വാണി കർമ്മാണി
മയി സംന്യസ്യ മത്പരാഃ
അനന്യേനൈവ യോഗേന
മാം ധ്യായന്ത ഉപാസതേ. 6

*എന്നാൽ ആരൊക്കെയാണോ സർവ്വകർമ്മങ്ങളും കർത്തൃഭാവം വെടിഞ്ഞ് എന്നിൽ സമർപ്പിച്ച് പരമാത്മപ്രാപ്തി പരമലക്ഷ്യമായി കരുതി മറെറാന്നിലും മനസ്സ് ചെന്നുപററാതെ എന്നെത്തന്നെ ധ്യാനിച്ച് ഭജിക്കുന്നത്, എന്നിൽ പൂർണ്ണമായി മനസ്സുറപ്പിച്ചിട്ടുള്ള അവർക്ക്, ഞാൻ, ജനനമരണാത്മകമായ ഈ സംസാരസമുദ്രത്തിൽനിന്ന് വളരെ വേഗം സമുദ്ധാരകനായി ഭവിക്കുന്നു.*

അപ്രകാരമുള്ള ഭക്തന്മാർ അവരുടെ വർണ്ണത്തിനും ജീവിതാവസ്ഥയ്ക്കും അനുസൃതമായി, അവരുടെ പ്രവൃത്തികൾ ശാന്തമായി കർമ്മേന്ദ്രിയങ്ങൾ മുഖേന ചെയ്യുന്നു. അവർ നിഷിദ്ധകർമ്മങ്ങൾ ഒഴിവാ ക്കുകയും വിഹിതകർമ്മങ്ങൾ മാത്രം ചെയ്ത് അതിന്റെ ഫലം എനിക്കു സമർപ്പിക്കുകയുംചെയ്യുമ്പോൾ അവരുടെ കർമ്മഫലം എരിച്ചുകളയപ്പെടുന്നു. അല്ലയോ അർജ്ജുനാ, എല്ലാ കർമ്മങ്ങളും എന്നിൽ അർപ്പിക്കുന്നവർ കർമ്മം ചെയ്തുകൊണ്ടിരിക്കുമ്പോഴും അകർമ്മികളാണ്. അവരുടെ ശരീരം, വാക്ക്, മനസ്സ് എന്നിവകളുമായി ബന്ധപ്പെട്ട സഹജമായ എല്ലാ വാസനകളും അവർ എന്നിലേക്കു തിരിച്ചുവിടുകയും അവരുടെ പ്രവർത്തനങ്ങളുടെ എല്ലാ ലക്ഷ്യവും ഞാൻ മാത്രമായിത്തീരുകയും ചെയ്യുന്നു. ഏകനിഷ്ഠഭക്തിയോടെ എന്നെ മാത്രം സേവിക്കുകയും നിരന്തരമായി ഉപാസിക്കുകയും ധ്യാനിക്കുകയും ചെയ്യുന്നവർ എന്റെ ഗേഹമായിത്തീരുന്നു. ഭോഗസുഖങ്ങളും മോചനാഭിലാഷങ്ങളും നിരർത്ഥകമാണെന്നു കരുതുന്ന ഈ ഭക്തന്മാർ ധ്യാനമാർഗ്ഗേണ ഞാനുമായി പ്രത്യക്ഷത്തിൽ സല്ലപിക്കുന്നു. ഇവർ ശരീരവും മനസ്സും ജീവനും സമ്പൂർണ്ണമായി ഭക്തിയിലൂടെയും സ്നേഹത്തിലൂടെയും എനിക്ക് അടിയറ വെച്ചിരിക്കുന്നു. ഞാൻ അവർക്കുവേണ്ടി എന്തുചെയ്യുമെന്ന് എങ്ങനെയാണ് നിന്നോടു പറയുക. അവർ ആഗ്രഹിക്കുന്നതൊക്കെ ഞാൻ അവർക്കു നൽകും.

തേഷാമഹം സമുദ്ധർത്താ
മൃത്യുസംസാരസാഗരാത്
ഭവാമി ന ചിരാത് പാർത്ഥ!
മയ്യാവേശിത ചേതസാം. 7

*6-ഉം 7-ഉം ശ്ലോകങ്ങളുടെ അർത്ഥം ഒരുമിച്ചാണ് 6-ാം ശ്ലോകത്തിന്റെ അടിയിൽ കൊടുത്തിരിക്കുന്നത്.*

അല്ലയോ അർജ്ജുനാ, ഇതിൽകൂടുതൽ ഞാനെന്താണ് പറയുക? ചുരുക്കിപ്പറഞ്ഞാൽ, തന്റെ ഗർഭപാത്രത്തിൽനിന്ന് ജന്മമെടുക്കുന്ന ഒരു ശിശുവിനോട് അതിന്റെ മാതാവിനുള്ള ബന്ധമാണ് ഞാനും എന്റെ ഭക്തന്മാരുമായുള്ളത്. ആ നിലയിൽ അവരെ സ്നേഹിക്കുകയും അവരെ അമരരാക്കി മരണത്തെപ്പോലും തോല്പിക്കുകയും ചെയ്യുന്നതിന് ഞാൻ സന്നദ്ധനാണ്. എന്റെ ഭക്തന്മാർ ഭൗതികകാര്യങ്ങളെപ്പററി ഉത്കണ്ഠിതരാകേണ്ട യാതൊരാ വശ്യവുമില്ല. അവരെല്ലാം എന്റെ കുടുംബാംഗങ്ങളെപ്പോലെയാണെന്ന് അറിഞ്ഞാലും. അവർക്കുവേണ്ടി എന്തുചെയ്യുന്നതിനും ഞാൻ ലജ്ജിക്കേണ്ടതില്ല. പ്രപഞ്ചസാഗരത്തിൽ ഇളകിമറിയുന്ന കല്ലോല ങ്ങളാകുന്ന ജനനമരണങ്ങളോട് പോരാടുന്നവരെ കാണുമ്പോൾ ഞാൻ ചോദിച്ചു പോകാറുണ്ട്, 'ഏതു മനുഷ്യനാണ് പ്രക്ഷുബ്ധമായ ഈ സാഗരത്തിൽ പെട്ടാൽ സംഭീതനാകാത്തത്?'

അല്ലയോ അർജ്ജുനാ, അതുകൊണ്ടുമാത്രമാണ് തക്കകാലങ്ങ ളിൽ ഞാൻ അവതാരമെടുത്ത് അവരുടെ രക്ഷയ്ക്കായി ഓടിയെത്തു ന്നത്. ആന്തരികവും ബാഹ്യവുമായ എല്ലാ മമതാബന്ധങ്ങളെയും ഉപേക്ഷിച്ചവരെ എന്റെ സ്തന്യപാനമാകുന്ന ധ്യാനത്തിൽ ഏർപ്പെടു ത്തുന്നു. ഭൗതികജീവിതത്തിൽ താത്പര്യമുള്ളവർക്ക് എന്റെ നാമം ആവർത്തിച്ചാവർത്തിച്ച് ജപിക്കുന്നതിനുള്ള നിർദ്ദേശം ഞാൻ നൽകു ന്നു. അപ്രകാരമുള്ളവരെ സംസാരസാഗരത്തിൽനിന്നു കരകയററുന്ന തിനായി നാമജപത്തിന്റെ പല തോണികളും ഞാൻ നിർമ്മിച്ചിട്ടുണ്ട്. (വിഷ്ണുസഹസ്രനാമം തുടങ്ങിയവ). എന്റെ സ്നേഹബന്ധമാകുന്ന സുരക്ഷിതമായ ചങ്ങാടത്തിൽ കയററി ഞാൻ ഇവരെ മോക്ഷത്തിന്റെ മറുകരയ്ക്ക് എത്തിച്ചിട്ടുണ്ട്. ഈ വിധത്തിൽ മൃഗങ്ങൾ മുതൽ മനുഷ്യൻവരെ, അർഹതയുള്ള എല്ലാ ഭക്തന്മാർക്കും എന്റെ സാമ്രാ ജ്യമായ വൈകുണ്ഠത്തിലെത്തുന്നതിനുള്ള യോഗ്യത ഉണ്ടാക്കിക്കൊ ടുത്തിട്ടുണ്ട്. എന്റെ ഭക്തന്മാർ ഒരിക്കലും ചിന്താകുലരാകേണ്ടി വരുന്നില്ല. എന്തുകൊണ്ടെന്നാൽ അവരെ ഉദ്ധരിക്കുന്നതിന് ഞാൻ സദാ തയ്യാറാണ്. അവരുടെ ചിത്തവൃത്തി എന്നിൽ സമർപ്പിച്ചുകഴി യുമ്പോൾ, അവർ എന്നെ അവരുമായി ബന്ധിക്കുന്നു.

മയ്യേവ മന ആധത്സ്വ
മയി ബുദ്ധിം നിവേശയ

നിവസിഷ്യസി മയ്യേവ
അത ഊർദ്ധ്വം ന സംശയഃ 8

*എന്നിൽതന്നെ നീ മനസ്സുറപ്പിക്കൂ. എന്നിൽതന്നെ ബുദ്ധിയെയും പ്രവേശിപ്പിക്കൂ. ഇങ്ങനെ ചെയ്തുകഴിഞ്ഞാൽ എന്നിൽതന്നെ നീ നിവസിക്കും. സംശയമേ ഇല്ല.*

അതുകൊണ്ട്, അല്ലയോ അർജ്ജുനാ, നീ ഈ മാർഗ്ഗം സ്വീകരിക്കാൻ തീരുമാനിക്കുന്നെങ്കിൽ നിന്റെ മനസ്സും ബുദ്ധിയും സമ്പൂർണ്ണമായി എന്റെ സ്വരൂപത്തിൽ കേന്ദ്രീകരിക്കുക. നിന്റെ പ്രേമപൂർണ്ണമായ ഭക്തിയിലൂടെ നിന്റെ മനസ്സും ബുദ്ധിയും എന്നിലെത്തിക്കഴിയുമ്പോൾ നീ ഞാനുമായി ഐക്യം പ്രാപിക്കുന്നു. മനസ്സും ബുദ്ധിയും എന്നിൽ നിമഗ്നമായിക്കഴിഞ്ഞാൽ പിന്നെ എങ്ങനെയാണ് ഞാനും നീയുമെന്നുള്ള അന്തരം നിലനില്ക്കുന്നത്? ഒരു ദീപം പൊലിയുമ്പോൾ അതിന്റെ പ്രകാശം നിലയ്ക്കുന്നു. അംശുമാൻ അസ്തമിക്കുമ്പോൾ പകൽവെളിച്ചം അന്തർദ്ധാനംചെയ്യുന്നു. പ്രാണൻ ദേഹത്തെ വെടിയുമ്പോൾ അതോടൊപ്പം ഇന്ദ്രിയങ്ങളും വിട്ടുപിരിയുന്നു. അതുപോലെ, മനസ്സും ബുദ്ധിയും പൊയ്ക്കഴിഞ്ഞാൽ അഹങ്കാരവും നശിക്കും. ആകയാൽ നിന്റെ മനസ്സും ബുദ്ധിയും നിശ്ചയമായും എന്നിലുറപ്പിക്കുക. അപ്പോൾ നീയും ഞാനും ഒന്നാകും. അതോടൊപ്പം നീ സർവ്വവ്യാപിയായിത്തീരുകയും ചെയ്യും. ഇതിനേക്കാൾ കൂടുതൽ പരമമായ സത്യം ഈ ലോകത്തിലില്ല. അത് ആണയിട്ട് നിന്നോട് ഞാൻ പറയുകയാണ്.

അഥ ചിത്തം സമാധാതും
ന ശക്നോഷി മയി സ്ഥിരം
അഭ്യാസയോഗേന തതഃ
മാമിച്ഛാപ്തും ധനഞ്ജയഃ 9

*ഹേ ധനഞ്ജയ, ചിത്തത്തെ സദാ എന്നിലുറപ്പിച്ചു നിർത്തുന്നതിന് നിനക്ക് കഴിയുന്നില്ലെങ്കിൽ അഭ്യാസയോഗം ശീലിച്ച് എന്നെ പ്രാപിക്കാൻ യത്നിക്കൂ.*

എന്നാൽ സകലവാസനാരഹിതമായ നിന്റെ ചിത്തം സമ്പൂർണ്ണമായി എന്നിലുറപ്പിക്കാൻ നിനക്കു കഴിയുന്നില്ലെങ്കിൽ, ഒരു ദിവസത്തിന്റെ അഷ്ടപ്രഹരത്തിൽ (ഇരുപത്തിനാലു മണിക്കൂർ) ഒരു നിമിഷമെങ്കിലും നീ നിന്റെ മനസ്സും ബുദ്ധിയും എന്നിൽ അർപ്പിക്കുക. ഞാനുമായുള്ള സംഗമംകൊണ്ട് നീ അനുഭവിക്കുന്ന ആനന്ദം എത്രത്തോളം സമയം നിലനില്ക്കുമോ അത്രത്തോളം സമയം നീ വിഷയസുഖങ്ങളിൽ വിരക്തനായിരിക്കും. ശരത്കാലത്തോടുകൂടി നദികളിൽ വെള്ളം വററുന്നതുപോലെ നിന്റെ ചിത്തം പ്രപഞ്ചവ്യവഹാരങ്ങളുടെ പ്രവർത്തനങ്ങളിൽനിന്നു മുക്തമായിത്തീരും. പൗർണമിച്ചന്ദ്രൻ ഓരോ

ദിവസവും ക്ഷയിച്ചുക്ഷയിച്ച് അമാവാസി ദിവസം നിശ്ശേഷം ഇല്ലാതെ അപ്രത്യക്ഷമാകുന്നതുപോലെ, വിഷയസുഖങ്ങളോടു വിരക്തി തോന്നി വിരമിക്കുന്ന നിൻെറ ചിത്തം ക്രമേണ എന്നിലുറച്ച് ഞാനുമായി താദാത്മ്യം പ്രാപിക്കുന്നു. ഇതാണ് അഭ്യാസയോഗമെന്നറിഞ്ഞാലും. ഇതിൻെറ സഹായത്തോടെ സാധിക്കാൻ കഴിയാത്തതായി ഒന്നുമില്ല. ഈ യോഗം അനുഷ്ഠിക്കുന്നവരിൽ ചിലർ ആകാശത്തിൽ സഞ്ചരിക്കുന്നു. ചിലർ വ്യാഘ്രങ്ങൾ, സർപ്പങ്ങൾ തുടങ്ങിയ ദുഷ്ടജന്തുക്കളെ കീഴടക്കുന്നു. ചിലർ അപായംകൂടാതെ വിഷത്തെ ആഹരിക്കുന്നു. ചിലർ ജലത്തിൻെറ ഉപരിതലത്തിൽകൂടി നടക്കുന്നു. മററു ചിലർ ഈ യോഗത്തിൻെറ സഹായത്തോടെ വേദങ്ങളെ വശംവദമാക്കിയിട്ടുണ്ട്. ഈ അഭ്യാസയോഗംകൊണ്ട് സ്വായത്തമാക്കാൻ പ്രയാസമുള്ളതായി ഒന്നുംതന്നെയില്ല. ആകയാൽ ഈ യോഗത്തിൽകൂടി എന്നെ കൈവരിക്കാൻ ഉദ്യമിക്കുക.

അഭ്യാസേഽപ്യസമർത്ഥോഽസി
മത്കർമ്മപരമോ ഭവ
മദർത്ഥമപി കർമ്മാണി
കുർവൻ സിദ്ധിമവാപ്സ്യസി. 10

*അഭ്യാസയോഗത്തിനും നിനക്കു സാമർത്ഥ്യമില്ലെങ്കിൽ എനിക്കുവേണ്ടി കർമ്മംചെയ്യുന്നതിൽ തൽപരനായിരിക്കൂ. എനിക്കു വേണ്ടി കർമ്മങ്ങൾ ചെയ്താലും ക്രമേണ നിനക്ക് ഈശ്വരനെ പ്രാപിക്കാൻ കഴിയും.*

നിനക്ക് അഭ്യാസയോഗം അനുഷ്ഠിക്കുന്നതിനുള്ള കഴിവില്ലെങ്കിൽ, നിൻെറ ജീവിതരീതി ഇതേരീതിയിൽ തുടർന്നുകൊള്ളുക. നിൻെറ ഇന്ദ്രിയങ്ങളെ സംയമനം ചെയ്യേണ്ടതില്ല. വിഷയസുഖങ്ങൾ കുറയ്ക്കേണ്ടതില്ല. നിൻെറ വംശത്തെപ്പററിയുള്ള അഭിമാനം ഉപേക്ഷിക്കേണ്ടതായുമില്ല. നിൻെറ കുടുംബാചാരങ്ങൾ അനുഷ്ഠിച്ചുകൊള്ളുക. വിഹിതകർമ്മങ്ങൾ ചെയ്യുക. നിഷിദ്ധകർമ്മങ്ങൾ ചെയ്യാതിരിക്കുക. ഈ വിധത്തിൽ നിനക്ക് ഇഷ്ടാനുസരണം പ്രവർത്തിക്കാനുള്ള സ്വാതന്ത്ര്യം ഉണ്ടായിരിക്കും. എന്നാൽ ശരീരംകൊണ്ടും വാക്കുകൊണ്ടും മനസ്സുകൊണ്ടും ചെയ്യുന്ന ഒരു പ്രവൃത്തിയും 'ഇതു ഞാനാണ് ചെയ്യുന്നത്' എന്ന് അഭിമാനിക്കാതിരിക്കുക. എന്തു ചെയ്യണമെന്നും എന്തു ചെയ്യരുതെന്നും അറിയാവുന്നത് ഈ വിശ്വത്തിൻെറ സ്രഷ്ടാവായ പരമാത്മാവിനു മാത്രമാണെന്ന് മനസ്സിലാക്കുക. ഏതെങ്കിലും പ്രത്യേക പ്രവൃത്തി പൂർത്തിയായില്ലെന്നോ തൃപ്തിയായില്ലെന്നോ മനസ്സിൽ ചിന്തിക്കുകപോലും ചെയ്യരുത്. നിൻെറ വംശപാരമ്പര്യത്തിന് അനുയോജ്യമായ കർമ്മങ്ങൾ അതിൻെറ ലക്ഷ്യത്തോടുകൂടി പ്രവർത്തിക്കുക. തോട്ടക്കാരൻ വെട്ടുന്ന ചാലിൽ കൂടി വെള്ളം ഒഴുകിപ്പോകുന്നതുപോലെ, നിൻെറ ജീവിതത്തിൻെറ

ഒഴുക്കിനെ നയിക്കുകയും നിരഭിമാനത്തോടുകൂടി കർമ്മങ്ങൾ ചെയ്യുകയും ചെയ്യുക. ഇപ്രകാരമായാൽ എന്തെല്ലാം പ്രവർത്തിക്കണമെന്നോ എന്തെല്ലാം ഒഴിവാക്കണമെന്നോ തീരുമാനിക്കേണ്ട ഭാരം നിന്റെ ബുദ്ധിക്ക് പേറേണ്ടി വരുന്നതല്ല. നിന്റെ ചിത്തം നിരന്തരമായി എന്നിൽ ഉറച്ചുനിൽക്കുകയും ചെയ്യും. ഒരു രഥം അതു പോകുന്ന വഴി നേരെയുള്ളതാണോ വളഞ്ഞതാണോ എന്ന് ചിന്തിക്കാറില്ലല്ലോ. നീ ചെയ്യുന്ന സർവ്വകർമ്മങ്ങളും അതെത്ര ചെറുതോ വലുതോ ആയിക്കൊള്ളട്ടെ, അത് മനസാ വാചാ കർമ്മണാ എനിക്കു സമർപ്പിക്കുക. ഇപ്രകാരം നിന്റെ ഹൃദയം എന്നിലുറപ്പിച്ച് കർമ്മങ്ങൾ ചെയ്താൽ, നിന്റെ ശരീരം ഉപേക്ഷിക്കുമ്പോൾ നിനക്കു നിശ്ചയമായും സായുജ്യം ലഭിക്കും.

അഥൈതദപ്യശക്തോ$f$സി
കർത്തും മദ്യോഗമാശ്രിതഃ
സർവ്വകർമ്മഫലത്യാഗം
തതഃ കുരു യതാത്മവാൻ. 11

*ഇനി എനിക്കുവേണ്ടി പ്രത്യേകകർമ്മങ്ങൾ അനുഷ്ഠിക്കാൻ നീ അശക്തനാണെങ്കിൽ എന്നെ ശരണംപ്രാപിച്ച് കഴിയുന്നത്ര മനസ്സിനെ നിയന്ത്രിച്ച് സർവകർമ്മങ്ങളുടെയും ഫലത്തെ ത്യജിക്കുക.*

അല്ലയോ പാർത്ഥാ, നിന്റെ കർമ്മങ്ങളെല്ലാം എനിക്കു സമർപ്പിക്കാൻ സാധ്യമല്ലെങ്കിൽ, നീ എന്നെ മററൊരു വിധത്തിൽ ഉപാസിച്ചാലും മതി. അതെപ്രകാരമാണെന്നു പറയാം, കേട്ടോളൂ. ഓരോ കർമ്മങ്ങളും ചെയ്യുന്നതിനുമുമ്പും അത് ചെയ്തതിനുശേഷവും എന്നെപ്പററി സ്മരിക്കാൻ നിനക്കു കഴിയുന്നില്ലെങ്കിൽ വേണ്ട, പോകട്ടെ. എനിക്കുവേണ്ടി കർമ്മങ്ങൾ ചെയ്യണമെന്നും അതെല്ലാം എനിക്കു സമർപ്പിക്കണമെന്നും ഞാൻ നിർബന്ധിച്ചുവെങ്കിലും നീ അതുപോലെ ചെയ്യണമെന്നില്ല. എന്നാൽ എന്നെത്തന്നെ ആശ്രയിച്ചുകൊണ്ട് ചിത്തസംയമനത്തോടെ, ഏറെറടുക്കുന്ന കർമ്മങ്ങളിൽനിന്നുളവാകുന്ന കർമ്മഫലത്തെ നീ നിശ്ശേഷം ത്യജിക്കുക. വൃക്ഷങ്ങളും വല്ലികളും അവയിൽ കായ്ക്കുന്ന കനികൾ പക്വമാകുമ്പോൾ താഴേക്കു വീഴ്ത്തുന്നത് നീ കണ്ടിട്ടില്ലെ? അതുപോലെ നീ പൂർത്തീകരിക്കുന്ന കർമ്മങ്ങളുടെ ഫലത്തെപ്പററി നീ ഒരിക്കലും ചിന്തിക്കരുത്. എന്നിൽ നിന്റെ മനസ്സ് ഉറപ്പിച്ചില്ലെന്നോ എനിക്കുവേണ്ടി നീ കർമ്മം ചെയ്തില്ലെന്നോ ഉള്ള ചിന്തയും ഉപേക്ഷിക്കുക. അപ്രകാരമുള്ള ചിന്ത നിരർത്ഥകമാണ്. പാറപ്പുറത്തുവീഴുന്ന മഴവെള്ളംപോലെയോ, എരിയുന്ന തീയിൽ വിതയ്ക്കുന്ന വിത്തുപോലെയോ, ഒരു സ്വപ്നമെന്നപോലെയോ, നിന്റെ കർമ്മഫലങ്ങളും വ്യർത്ഥമാണെന്നു നീ കരുതുക. ഒരച്ഛന് തന്റെ മകളോടുള്ള സ്നേഹം അനുരാഗാവേശത്തിൽനിന്നു മുക്തമായിരിക്കുന്നതുപോലെ, നിന്റെ കർമ്മഫലങ്ങളോട് നീ തികച്ചും നിർവികാരനായിരിക്കണം. ആളിക്കത്തുന്ന അഗ്നിജ്വാലകൾ അന്തരീക്ഷത്തിൽ

അപ്രത്യക്ഷമാകുന്നതുപോലെ നിൻെറ കർമ്മങ്ങൾ ശൂന്യതയിൽ അവസാനിക്കട്ടെ.

കർമ്മഫലത്യാഗം അനായാസമാണെന്നു തോന്നാം. എന്നാൽ ഇത് മററെല്ലാ യോഗങ്ങളെക്കാളും ശ്രേഷ്ഠമാണ്. അനന്തരഫലങ്ങളോടുള്ള എല്ലാ മമതാബന്ധവും ഒഴിവാക്കുമ്പോൾ കർമ്മങ്ങളുടെ ഫലം ത്യജിക്കപ്പെടുന്നു. കർമ്മങ്ങളുടെ ഫലം ഉപേക്ഷിച്ചാൽ പിന്നീട് അവ ഒരിക്കലും മുളയ്ക്കുകയില്ല. അത് മുളയ്ക്ക് (മൂങ്കിലിന്) കായ് വരുന്നതുപോലെയാണ്. ഒരിക്കൽ കായ്ച മുള പിന്നീടൊരിക്കലും കായ്ക്കുകയില്ല. ഇപ്രകാരം ജനനമരണങ്ങളുടെ ചക്രങ്ങളിൽനിന്നു നീ മോചിതനാകുന്നു. പുനർജന്മം അവസാനിക്കുന്നു. ഈ അഭ്യാസത്തിൻെറ പടികൾ കയറിയാൽ പരോക്ഷജ്ഞാനം ലഭിക്കുന്നു. പരോക്ഷജ്ഞാനത്തിൽകൂടി ധ്യാനത്തിൻെറ അവസ്ഥയിലെത്തിച്ചേരാം. അപ്പോൾ കായികവും വാചികവും മാനസികവുമായ ഭാവങ്ങൾ ധ്യാനത്തെ ആശ്ലേഷിക്കുന്നു. എല്ലാ ഭാവങ്ങളും ധ്യാനത്തിൽ നിമഗ്നമാകുന്നു. അതോടെ സർവ്വപ്രവർത്തനങ്ങളും നിലയ്ക്കുന്നു. കർമ്മം അവസാനിക്കുമ്പോൾ അതിൻെറ ഫലവും അവസാനിക്കുന്നു. ഫലം ഇല്ലാതാകുമ്പോൾ മനസ്സിന് ശാന്തി ലഭിക്കുന്നു. അല്ലയോ പാർത്ഥാ, പരമമായ ശാന്തി ലഭിക്കുന്നതിനുള്ള അനുക്രമമായ മാർഗ്ഗങ്ങൾ ഇപ്രകാരമാണ്. ഈ കാരണത്താൽ മനസ്സിന് ശാശ്വതമായ ശാന്തി ലഭിക്കുന്നതിനുള്ള ഈ അഭ്യാസം നീ ഏറെറടുക്കുക.

ശ്രേയോ ഹി ജ്ഞാനമഭ്യാസാത്
ജ്ഞാനാദ്ധ്യാനം വിശിഷ്യതേ
ധ്യാനാത് കർമ്മഫലത്യാഗഃ
ത്യാഗാച്ഛാന്തിരനന്തരം 12

*അഭ്യാസത്തേക്കാൾ (ജ്ഞാനരഹിതമായ അഭ്യാസത്തേക്കാൾ) ജ്ഞാനം ശ്രേഷ്ഠമാകുന്നു. ജ്ഞാനത്തേക്കാൾ ധ്യാനം വിശിഷ്ടമാകുന്നു. ധ്യാനത്തേക്കാൾ കർമ്മഫലത്യാഗം ശ്രേഷ്ഠമാകുന്നു. കർമ്മഫലത്യാഗത്തിൽനിന്ന് വൈകാതെ ശാന്തി ഉണ്ടാകുന്നു.*

അദ്വേഷ്ടാ സർവ്വഭൂതാനാം
മൈത്രഃ കരുണ ഏവ ച
നിർമ്മമോ നിരഹങ്കാരഃ
സമദുഃഖ സുഖഃ ക്ഷമീ 13

സന്തുഷ്ട സതതം യോഗീ
യതാത്മാ ദൃഢനിശ്ചയഃ
മയ്യർപ്പിതമനോബുദ്ധിർ
യോ മദ്ഭക്തഃ സ മേ പ്രിയ 14

*ഒരു ജീവിയേയും വെറുക്കാത്തവനും എല്ലാ ജീവികളോടും മൈത്രിയും കരുണയുമുള്ളവനും മമതയും അഹന്തയും ഇല്ലാത്തവനും സുഖത്തിലും ദുഃഖത്തിലും സമനില പുലർത്തുന്നവനും ക്ഷമാശീലനും സദാ സന്തുഷ്ടനും മനസ്സിനെ ഏകാഗ്രമാക്കി എപ്പോഴും ആത്മാനുഭവത്തിൽ വർത്തിക്കുന്നവനും ദൃഢനിശ്ചയമുള്ളവനും മനസ്സും ബുദ്ധിയും എന്നിൽ അർപ്പിച്ചവനും എന്തിനും എന്നെ ആശ്രയിക്കുന്നവനുമായ എന്റെ ഭക്തൻ ആരോ, അവൻ എനിക്കു പ്രിയപ്പെട്ടവനാകുന്നു.*

ഇപ്രകാരമുള്ള ഭക്തന്മാർ സർവവ്യാപിയായ ചൈതന്യമായതുകൊണ്ട് അവർക്ക് വ്യത്യസ്തഭാവങ്ങളില്ല. എന്റേതെന്നോ അവന്റേതെന്നോ ഉള്ള ഭേദം കാണുകയില്ല. തന്മൂലം യാതൊരു ജീവജാലങ്ങളോടും അവർക്ക് വിദ്വേഷം ഉണ്ടായിരിക്കുകയില്ല. ഭൂമീദേവി ഉത്തമമായത് ധരിക്കുകയും അധമമായത് ഉപേക്ഷിക്കുകയും ചെയ്യാത്തതുപോലെ, ദയാമയനായ പ്രാണൻ നൃപന്റെ ശരീരത്തിലല്ലാതെ നിർധനന്റെ ശരീരത്തിൽ വസിക്കുകയില്ല എന്നു പറയാത്തതുപോലെ, ഒരു പശുവിന്റെ ദാഹം തീർക്കണമെന്നും വ്യാഘ്രത്തിന് വിഷമായിത്തീരണമെന്നും വെള്ളം ചിന്തിക്കാത്തതുപോലെ ഈ ഭക്തന്മാർ എല്ലാ ജീവികളോടും തുല്യനിലയിലുള്ള സൗഹൃദം പുലർത്തുന്നു. അവർ ഭൂതദയയുടെ സ്രോതസ്സാണ്. അവരുടെ അന്തരംഗത്തിൽ ഞാനെന്നോ അവനെന്നോ ഉള്ള ചിന്തയേ ഇല്ല. അവർ ഒന്നുംതന്നെ അവരുടെ സ്വന്തമെന്നു കരുതുന്നില്ല. അവർക്ക് സുഖവും ദുഃഖവും ഒരുപോലെയാണ്. ഭൂമിദേവിയെപ്പോലെ അവർ ക്ഷമാശീലരാണ്. അവർ അവരുടെ ഉത്സംഗത്തിൽതന്നെ സന്തോഷമാളിക നിർമ്മിച്ച് ആനന്ദത്തെ അതിൽ കുടിയിരുത്തിയിരിക്കുന്നു.

വർഷകാലമല്ലെങ്കിലും വാരിധി ജലംകൊണ്ടു നിറഞ്ഞിരിക്കും. അതുപോലെ, ബാഹ്യമായ ഉപായങ്ങളൊന്നുമില്ലാതെതന്നെ ഒരുവൻ സമ്പൂർണസന്തോഷവാനായിരിക്കും. തന്റെ ഹൃദയം സംയമനം ചെയ്തുകൊള്ളാമെന്ന് അവൻ അവന്റെ അന്തഃകരണത്തിന് ഉറപ്പുകൊടുക്കുകയും അത് നിശ്ചയദാർഢ്യത്തോടെ പാലിക്കുകയും ചെയ്യുന്നു. അവന്റെ ഹൃദയഗേഹത്തിൽ ജീവാത്മാവിനെയും പരമാത്മാവിനെയും ഏക ആസനത്തിൽ അവൻ ഉപവിഷ്ടനാക്കിയിരിക്കുന്നു. അവന്റെ മനസ്സിനെയും ബുദ്ധിയെയും അഖണ്ഡമായി അവൻ എന്നിൽ അർപ്പിച്ചിരിക്കുന്നു. അപ്പോൾ ആത്മൈക്യപ്രതീതിയുടെ മനോബോധംകൊണ്ട് ആന്തരികമായും ധ്യാനത്തിന്റെയും ധാരണയുടെയും ദൃഢവിശ്വാസംകൊണ്ട് ബാഹികമായും പരിശുദ്ധനാകുന്ന അവൻ എന്റെ സഗുണസ്വരൂപത്തോട് ദൃഢാനുരാഗമുള്ള യഥാർത്ഥ യോഗിയായിത്തീരുന്നു. അപ്രകാരമുള്ള ഒരുവൻ മുക്തനായിത്തീർന്ന യഥാർത്ഥ ഭക്തനും നിഷ്ണാതനായ യോഗിയുമാണ്. അവൻ എന്റെ പ്രാണനേക്കാൾ എനിക്ക് പ്രിയങ്കരനാണ്. എന്നോട് അവനുള്ള അനുരാഗം ഒരു പത്നിക്ക് തന്റെ പതിയോടുള്ളതുപോലെയാണെന്നു പറഞ്ഞാൽ അതുപോലും തികച്ചും മതിയാവാത്ത ഒരു ഉപമയാണ്.

ഒരു പ്രണയിനിയുടെ വൃത്താന്തം വശ്യമായ ഒരു മന്ത്രമാണ്. അതു പരസ്യമായി പ്രസ്താവിക്കാൻ പാടില്ലെങ്കിലും നിന്നോടുള്ള പ്രേമാധിക്യംകൊണ്ട് ഞാൻ പറയാൻ നിർബന്ധിതനായതാണ്. ഈ കാര്യത്തിലാണ് ഭാര്യാഭർത്താക്കന്മാർ തമ്മിലുള്ള അനുരാഗത്തിന്റെ കാര്യം ഞാൻ പ്രസ്താവിച്ചത്. അല്ലെങ്കിൽ ആ ഉപമയ്ക്ക് ഇവിടെ യെന്താണ് പ്രസക്തി? ശരി, അതങ്ങനെ നിൽക്കട്ടെ.

അർജ്ജുനാ, പ്രിയപ്പെട്ടവരെപ്പററി സംസാരിക്കുമ്പോൾ അവ രോടുള്ള പ്രേമം ദ്വിഗുണീഭവിക്കുന്നു. അതു കേൾക്കുന്നത് പ്രീതിയുള്ള ഒരു ശ്രോതാവാണെങ്കിൽ വക്താവിന്റെ ആഹ്ലാദം അളക്കാൻ കഴിയാ ത്തവണ്ണം അധികരിക്കുന്നു. അല്ലയോ പാണ്ഡുപുത്രാ, പ്രിയപ്പെട്ട ഭക്തനും വത്സലശ്രോതാവും നിന്നിൽ ഒന്നുചേർന്നിരിക്കുന്നു. അപ്പോൾ പിന്നെ അൻപാർന്ന ഒരു ഭക്തനെപ്പററി എനിക്കുള്ള ചേതോ വികാരം പ്രകടിപ്പിക്കാനുള്ള സന്ദർഭം ഇതാണ്. നിന്നിലുള്ള ഭക്തനും ശ്രോതാവും എന്ന ഐക്യഭാവം ആനന്ദകരമായ ഈ സംഭാഷണത്തെ ആസ്വാദ്യമാക്കിയിരിക്കുന്നു.

ഇപ്രകാരം പറഞ്ഞുകൊണ്ട് ഭഗവാൻ മുന്നോട്ടും പിന്നോട്ടും ആടിക്കൊണ്ട് തുടർന്നു:

എന്റെ അന്തഃകരണത്തിൽ സ്ഥാനം ലഭിച്ചിട്ടുള്ള ഭക്തന്മാരുടെ ലക്ഷണത്തെപ്പററി ഞാൻ പറയാം. ശ്രദ്ധിച്ചു കേട്ടോളൂ.

യസ്മാന്നോദ്വിജതേ ലോകോ
ലോകാന്നോദ്വിജതേ ച യഃ
ഹർഷാമർഷ ഭയോദ്വേഗൈർ
മുക്തോ യഃ സ ച മേ പ്രിയഃ 15

*യാതൊരാൾനിമിത്തം ജീവജാലങ്ങൾ വ്യാകുലപ്പെടാൻ ഇടവരുന്നില്ലയോ, യാതൊരുവൻ ജീവജാലങ്ങളിൽനിന്നും വ്യാകുലനായിത്തീരുന്നില്ലയോ, യാതൊരുവൻ സന്തോഷം, അസൂയ, ഭയം, ഉത്കണ്ഠ എന്നിവയിൽനിന്നു മുക്തനാണോ അങ്ങനെയുള്ളവൻ എനിക്കു പ്രിയനാകുന്നു.*

സമുദ്രത്തിൽ ജീവിക്കുന്ന ജീവികൾ സമുദ്രത്തെയോ സമുദ്രം ഈ ജീവികളെയോ ഭയപ്പെടാത്തതുപോലെ ഇപ്രകാരമുള്ള ഒരുവൻ ഉന്മത്തമായ ഈ ജഗത്തിനെപ്പററി ഖിന്നനാവുകയോ ഈ ജഗത്ത് അവനെപ്പററി വേദനിക്കുകയോ ചെയ്യുന്നില്ല. ജീവജാലങ്ങളിൽ അവന്റെ സ്വന്തം ആത്മാവുതന്നെ വസിക്കുന്നുവെന്ന് അവൻ അറിയുന്നു. തന്മൂലം, ശരീരം അതിന്റെ അവയവങ്ങളെക്കൊണ്ട് ഒരിക്കലും ആയാസപ്പെടാത്തതുപോലെ, ഒരു ജീവിയെക്കൊണ്ടും ഒരിക്കലും അവൻ അവശനാവുകയില്ല. യഥാർത്ഥത്തിൽ ജഗത്തിനെ അവൻ കരുതുന്നത് അവന്റെ സ്വന്തം ദേഹംപോലെയാണ്. അതു കൊണ്ട് എല്ലാ വിധത്തിലുള്ള ഇഷ്ടാനിഷ്ടങ്ങളിലും പ്രിയത്തിലും

അപ്രിയത്തിലും ഹർഷത്തിലും അമർഷത്തിലുംനിന്ന് അവൻ മോചിതനായിരിക്കുന്നു. ദ്വന്ദ്വനിർമുക്തരും ഭയോദ്വേഗരഹിതരും അതിനുപരിയായി എന്നോടു ഭക്തിയുള്ളവരും ആയ അവർ എല്ലാം എന്നിൽ അർപ്പിച്ചിട്ടുള്ളവരാണ്. അപ്രകാരമുള്ള ഭക്തന്മാരിൽ ഞാൻ മോഹിതനാണ്. ഞാൻ എങ്ങനെയാണ് അവരെപ്പററി വർണ്ണിക്കുന്നത്. അവർ എന്റെ ജീവന്റെ ജീവനാണ്. അവർ ആത്മാനന്ദംകൊണ്ടു സംതൃപ്തരാണ്. പരമാത്മാവ് അവരിൽ വസിക്കുന്നു. അവർ പൂർണ്ണത്വത്തിന്റെ അധിനായകന്മാരാണ്.

അനപേക്ഷഃ ശുചിർദക്ഷഃ
ഉദാസീനോ ഗതവ്യഥഃ
സർവ്വാരംഭ പരിത്യാഗീ
യോ മദ് ഭക്തഃ സ മേ പ്രിയഃ 16

*ഒന്നിന്റെയും ആവശ്യമില്ലാത്തവനും അകവും പുറവും ശുദ്ധിയുള്ളവനും കർമ്മകുശലനും ഒന്നിലും പ്രത്യേക താൽപര്യമില്ലാത്തവനും വ്യാകുലതയില്ലാത്തവനും സ്വാർഥപരമായി ഒരു കർമ്മവും ആരംഭിക്കാത്തവനുമായി എന്റെ ഭക്തൻ ആരോ അവൻ എനിക്കു പ്രിയനാകുന്നു.*

ഇപ്രകാരമുള്ളവൻ എല്ലാ അപേക്ഷകളിൽ (സംബന്ധങ്ങളിൽ) നിന്നും സ്വതന്ത്രരാണ്. അവരുടെ മനസ്സിൽ സുഖം വർദ്ധിച്ചുകൊണ്ടേയിരിക്കും. ഗംഗ പവിത്രയാണ്. എല്ലാ പാപങ്ങളും താപങ്ങളും ഗംഗയിൽ മുങ്ങുമ്പോൾ അതിന്റെ ജലംകൊണ്ട് അകറ്റപ്പെടുന്നു. എങ്കിലും മുങ്ങിച്ചാകാനുള്ള അപകടസാധ്യത അവിടെയുണ്ട്. കാശി എല്ലാവർക്കും മോക്ഷം നൽകുമെന്നത് പ്രസിദ്ധമാണ്. എന്നാൽ അവിടെയെത്തുന്നവരുടെ ശരീരത്തിൽനിന്ന് ജീവൻ വേർപെടുമ്പോഴാണ് മോക്ഷം ലഭിക്കുന്നത്. ഹിമാലയത്തിലെത്തുമ്പോൾ എല്ലാ പാപങ്ങളും അപ്രത്യക്ഷമാകുന്നു. പക്ഷേ, അവിടേക്കുള്ള യാത്ര ജീവന് അപകടം സംഭവിക്കാവുന്ന വഴിയിൽകൂടിയാണ്. എന്നാൽ ഭക്തന്മാരായ സജ്ജനങ്ങളുടെ പരിശുദ്ധതയിൽ ഈ മാതിരി അപകടസാധ്യതകളൊന്നുമില്ല. ഭക്തിയുടെ ആഴം അഗാധമാണ്. എന്നാലും ഭക്തിയിൽ മുങ്ങുന്ന ഒരുവൻ മുങ്ങിമരിക്കുകയില്ല. മരിക്കാതെതന്നെ അവനു മോക്ഷം ലഭിക്കുന്നു. ഗംഗയുടെ പാപംപോലും വിശുദ്ധന്മാരുടെ സ്പർശനംകൊണ്ട് നീങ്ങിപ്പോകുന്നു. അപ്പോൾ പിന്നെ അപ്രകാരമുള്ളവരുടെ സഹവാസംകൊണ്ട് എന്തുതന്നെ ശുദ്ധീകരിക്കപ്പെടുകയില്ല? പുണ്യതീർഥങ്ങളുടെ അടിസ്ഥാനംതന്നെ പവിത്രതയാണ്. എന്റെ ഭക്തന്മാർ അപ്രകാരമുള്ള പുണ്യതീർഥങ്ങളാണ്. അവർ മററുള്ളവരുടെ മനോമാലിന്യങ്ങളെയും കഴുകിക്കളയുന്നു. അവർ ബാഹ്യമായും ആന്തരികമായും സൂര്യകിരണങ്ങൾപോലെ പരിശുദ്ധരാണ്. അവർ ദൃഷ്ടിഗോചരമല്ലാത്ത വസ്തുക്കളെ കാണുന്നതിനു

ശക്തിയുള്ളവരെപ്പോലെ, സാധാരണക്കാരന് കാണാൻ കഴിയാത്ത എന്റെ പരമസത്യത്തെ എല്ലായിടത്തും ദർശിക്കുന്നു. വ്യാപകമായ വാനം ഉദാസീനമായിരിക്കുന്നതുപോലെ എന്റെ ഭക്തന്മാരുടെ മനസ്സും ഒരിടത്തും ഒട്ടാതെ സർവ്വവ്യാപിയായി വർത്തിക്കുന്നു. വ്യാധന്റെ കൈയിൽനിന്നു രക്ഷപ്പെട്ട വിഹംഗത്തിന് യാതൊരു ഭയവുമില്ല. അതുപോലെ സംസാരവ്യഥകളിൽനിന്നു മുക്തരായ അവർ എല്ലാററിനെയും ഉദാസീനമനോഭാവത്തോടെ വീക്ഷിക്കുന്നു. ജീവനററ ശരീരത്തിന് ലജ്ജയില്ലാത്തതുപോലെ അവർക്ക് യാതൊരു ഉത്കണ്ഠയുമില്ല. അവർ സന്തതസുഖികളാണ്. വിറകുകൊള്ളി ഇട്ടുകൊടുത്തില്ലെങ്കിൽ അഗ്നി സ്വയം കെട്ടടങ്ങുന്നതുപോലെ യാതൊരഹന്തയുമില്ലാതെ അവർ എല്ലാ കർമ്മങ്ങളും ചെയ്യുന്നു. ഇപ്രകാരമുള്ള ഒരുവന് ആത്മസാക്ഷാത്കാരത്തിന് മുൻകൂറായി ഉണ്ടായിരിക്കേണ്ട പരമശാന്തി ലഭിക്കുന്നു. അവന്റെ നാമം മോക്ഷാർഹരായവരുടെ പട്ടികയിൽ എഴുതിച്ചേർത്തിരിക്കുന്നു. താനും പരംപൊരുളും ഒന്നാണെന്നുള്ള സോഹംഭാവംകൊണ്ട് അവൻ ദ്വന്ദ്വഭാവത്തിന്റെ മറുകര എത്തിച്ചേരുന്നു. അതിനുശേഷം ഭക്തി സുഖം ആസ്വദിക്കുന്നതിനുവേണ്ടി അവനെത്തന്നെ രണ്ടായി വിഭജിച്ച് ദേവന്റെയും ഭക്തന്റെയും ദ്വൈതഭാവങ്ങൾ സൃഷ്ടിക്കുകയും അവൻ ഭക്തന്റെ ഭാവം സ്വീകരിച്ച് ഒരു മാതൃകാഭക്തനായി സമഞ്ജസമായ ഭക്തിയുടെ മാതൃക കാട്ടിക്കൊടുക്കുകയും ചെയ്യുന്നു. അപ്രകാരമുള്ള ഭക്തന്മാർ എനിക്കു പ്രിയപ്പെട്ടവരാണ്. ഞാൻ അവരിൽ ആസക്തനാണ്. അവർ എന്റെ വാസസ്ഥാനമാണ്. അവരിൽ എത്തിച്ചേരാതെ ഞാൻ സന്തോഷവാനല്ല. അവർക്കുവേണ്ടി ഞാൻ അവതാരങ്ങൾ കൈക്കൊള്ളുന്നു. അവർക്കുവേണ്ടി ഞാൻ ഈ ലോകത്തിൽ ജീവിക്കുന്നു. എന്റെ ജീവപ്രാണൻകൊണ്ടുതന്നെ ഞാൻ അവർക്ക് ആരതി ഉഴിയുന്നു.

യോ ന ഹൃഷ്യതി ന ദ്വേഷ്ടി
ന ശോചതി ന കാംക്ഷതി
ശുഭാശുഭപരിത്യാഗീ
ഭക്തിമാൻ യഃ സ മേ പ്രിയഃ 17

*ആർ, ഇഷ്ടവസ്തുലാഭത്തിൽ മതിമറന്ന് ആഹ്ലാദിക്കുന്നില്ലയോ അനിഷ്ടപ്രാപ്തിയിൽ ദ്വേഷിക്കുന്നില്ലയോ ഇഷ്ടവിയോഗത്തിൽ ദുഃഖിക്കുന്നില്ലയോ ഭോഗ്യവസ്തുക്കളെ ആഗ്രഹിക്കുന്നില്ലയോ ഭേദഭാവനകളെ (നന്മതിന്മകളെ) വെടിഞ്ഞ ആ ഭക്തൻ എനിക്ക് പ്രിയനാകുന്നു.*

അമൂല്യവും ആനന്ദകരവുമായ ആത്മസുഖം കൈവരിക്കുന്നതാണ് മറെറല്ലാററിനെയുംകാൾ ഉത്കൃഷ്ടമെന്ന് അവർ കരുതുന്നതുകൊണ്ട് വിഷയസുഖങ്ങളിൽനിന്ന് അവർക്ക് യാതൊരു സുഖവും

ലഭിക്കുകയില്ല. ദ്വന്ദ്വഭാവം ഇല്ലാതാകുകയും ഈ ജഗത്ത് താനാണെന്നുള്ള അവബോധം ഉള്ളിൽ നിറഞ്ഞിരിക്കുകയും ചെയ്യുന്നതുകൊണ്ട് അവർക്ക് ആരോടും യാതൊരു വിദ്വേഷവുമില്ല. തങ്ങൾക്ക് യഥാർത്ഥത്തിൽ സ്വന്തമായി ലഭിച്ചിട്ടുള്ളത് ഒരു കല്പാന്തകാലത്തിന്റെ അവസാനത്തിൽപോലും നഷ്ടപ്പെടുകയില്ലെന്നു പൂർണ്ണബോധ്യം വന്നവരായതുകൊണ്ട് ഈ ലോകത്തിൽ എന്തു നഷ്ടപ്പെടാനിടയായാലും അവർക്കു ഖേദമില്ല. ഏററവും അമോഘമായ ബ്രഹ്മത്തെ നേടിക്കഴിഞ്ഞ അവർക്ക് മറെറാന്നിലും ആഗ്രഹമില്ല. രാവെന്നും പകലെന്നും പകലോൻ പരിഗണിക്കാത്തതുപോലെ നന്മതിന്മകൾ തമ്മിലുള്ള വ്യത്യാസത്തെപ്പററി അവർ ചിന്തിക്കാറില്ല. ഏററവും ശ്രേഷ്ഠമായ ആത്മസാക്ഷാത്കാരം ലഭിക്കുകയും നിഷ്കാമരായി പ്രവർത്തിക്കുകയും എപ്പോഴും എന്നിലുള്ള ഭക്തിയോടുകൂടി ജീവിക്കുകയും ചെയ്യുന്ന ഒരു ഭക്തൻ എന്റെ സ്വജനങ്ങളെക്കാളും എനിക്കു പ്രിയങ്കരനാണ്. അല്ലയോ അർജ്ജുനാ, നിന്നാണെ, ഇതു സത്യമാണ്.

സമഃ ശത്രൗ ച മിത്രേ ച
തഥാ മാനാപമാനയോഃ
ശീതോഷ്ണ സുഖദുഃഖേഷു
സമഃ സംഗ വിവർജ്ജിത. 18

തുല്യനിന്ദാസ്തുതിർമൗനീ
സന്തുഷ്ടോ യേനകേനചിത്
അനികേതഃ സ്ഥിരമതിഃ
ഭക്തിമാൻ മേ പ്രിയോ നരഃ 19

*ശത്രുവിലും മിത്രത്തിലും തുല്യസ്വഭാവമുള്ളവനും മാനത്തിലും അപമാനത്തിലും സമനില കൈവിടാത്തവനും ശീതം, ഉഷ്ണം, സുഖം, ദുഃഖം എന്നിവയിൽ ഒരേനിലയിൽ ഇരിക്കുന്നവനും ഒന്നിനോടും എന്റേത് എന്ന ഭാവമില്ലാത്തവനും നിന്ദയും സ്തുതിയും ഒരുപോലെ കരുതുന്നവനും സംഭാഷണം ചുരുക്കിയവനും സ്ഥിരമായ വാസസ്ഥാനമില്ലാത്തവനും ഭഗവാനിൽ ഉറച്ച ബുദ്ധിയുള്ളവനും ഭക്തിമാനുമായ മനുഷ്യൻ എനിക്കു പ്രിയപ്പെട്ടവനാകുന്നു.*

അല്ലയോ അർജ്ജുനാ, ഇപ്രകാരമുള്ള ഭക്തന് ഒരിക്കലും ഭേദചിന്ത ഇല്ലാത്തതുകൊണ്ട്, ശത്രുവും മിത്രവും അയാൾക്ക് ഒരുപോലെയാണ്. ഒരു വൃക്ഷം വെച്ചുപിടിപ്പിച്ചവനും വെട്ടിനശിപ്പിക്കുന്നവനും ഒരുപോലെ തണലേകുന്നു. കരിമ്പ്, കൃഷിചെയ്യുന്നവനും ആട്ടുന്നവനും അതിന്റെ മധുരം ഒരുപോലെയാണ് അനുഭവപ്പെടുന്നത്. ശത്രുമിത്രങ്ങളോടും മാനാപമാനങ്ങളോടും അവന് തുല്യമനോഭാവമാണുള്ളത്. എല്ലാ കാലാവസ്ഥയിലും ആകാശം ഒരേരീതിയിൽ

ആയിരിക്കുന്നതുപോലെ അവൻ ഉഷ്ണവും ശീതവും ഒരേവിധത്തിൽ കരുതുന്നു. തെക്കൻകാററിനെയും വടക്കൻകാററിനെയും മഹാമേരു പർവതം അചഞ്ചലമായി അഭിമുഖീകരിക്കുന്നതുപോലെ സുഖത്തെയും ദുഃഖത്തെയും അവൻ നിർവികാരനായി നേരിടുന്നു.

സുധാകരൻ തൻെറ കുളിർമയുള്ള കിരണകന്ദളങ്ങൾ ഭൂപാലനിലും ഭിക്ഷുവിലും ഒരേവിധത്തിൽ ചൊരിയുന്നതുപോലെ അവൻ എല്ലാ ജീവജാലങ്ങളോടും ഒരേവിധത്തിൽ പെരുമാറുന്നു. ഭൂമിയിലുള്ളവരെല്ലാം ജലത്തിനുവേണ്ടി കാംക്ഷിക്കുന്നതുപോലെ ജഗത്രയങ്ങളും അവനെ സ്നേഹിക്കുകയും അവരുടെ സ്വന്തമാക്കണമെന്ന് ആഗ്രഹിക്കുകയും ചെയ്യുന്നു. ഇപ്രകാരം എൻെറ ഭക്തൻ ആന്തരികവും ബാഹ്യകവുമായ എല്ലാ വിഷയസുഖങ്ങളോടുമുള്ള മമതയും സ്നേഹവും ഉപേക്ഷിച്ചിട്ട് അവൻെറ ചിത്തം എൻെറ സ്വരൂപത്തിലുറപ്പിച്ചുകൊണ്ട് ഏകാന്തനായി ജീവിക്കുന്നു.

ആകാശം ഒന്നുകൊണ്ടും മലീമസമാകാത്തതുപോലെ, അവൻ നിന്ദകേട്ടാൽ നീരസപ്പെടുകയോ പ്രശംസ കേട്ടാൽ പ്രഹൃഷ്ടനാവുകയോ ചെയ്യുകയില്ല. നിന്ദയും സ്തുതിയും ഒരേ കണക്കിലെടുത്തുകൊണ്ട് ഉദാസീനനായി ജനങ്ങളുടെ ഇടയിലും വിജനപ്രദേശത്തും വായുവിനെപ്പോലെ അവൻ സ്വതന്ത്രനായി സഞ്ചരിക്കുന്നു. സകലവിധ സങ്കല്പങ്ങളിൽനിന്നും മുക്തനായ അവൻ ഉന്മനികാവസ്ഥയിലാണ്. ആകയാൽ അവൻെറ സംസാരം സത്യമെന്നോ അസത്യമെന്നോ തോന്നിയാലും അത് അവൻെറ മൗനത്തെ അശേഷം ബാധിക്കുകയില്ല. വർഷമില്ലെങ്കിലും വാരിധി വററിവരളാത്തതുപോലെ അവൻ ലാഭത്തിൽ ആനന്ദം കൊള്ളുകയോ നഷ്ടത്തിൽ വിഷാദിക്കുകയോ ചെയ്യുകയില്ല. എപ്പോഴും ചരിച്ചുകൊണ്ടിരിക്കുന്ന വായുവിന് സ്ഥിരമായ വാസസ്ഥാനമില്ലാത്തതുപോലെ, അവൻ ആശ്രയസ്ഥാനം തേടുന്നില്ല. ജഗത്തുമുഴുവനും അവൻെറ വിശ്രാന്തിസ്ഥലമാണെന്ന് അവൻ കരുതുകയും അതിലുള്ള സകല ചരാചരങ്ങളുമായി അവൻ ഐക്യം പ്രാപിക്കുകയും ചെയ്തിരിക്കുന്നു. എല്ലാററിനുമുപരിയായി എന്നെ ഭജിക്കുന്നതിൽ മാത്രമാണ് അവന് ആസ്ഥയുള്ളത്. ആകയാൽ ഞാൻ അവനെ മകുടമായി എൻെറ ശിരസ്സിലണിയുന്നു. ഇതുപോലെ ശ്രേഷ്ഠനായ ഒരുവൻെറ മുന്നിൽ ജനങ്ങൾ തലകുനിക്കുന്നതിൽ എന്തെങ്കിലും അത്ഭുതപ്പെടാനുണ്ടോ? അവൻെറ പാദസ്പർശമേററ പുണ്യജലംപോലും ജഗത്രയങ്ങൾ ആരാധിക്കുന്നു.

ഒരു ഭക്തന് ഈശ്വരനോടുള്ള വിശ്വാസം (ശ്രദ്ധ) എപ്രകാരമായിരിക്കണമെന്ന് അറിയണമെങ്കിൽ പരമഗുരുവായ സദാശിവനെത്തന്നെ ഗുരുവായി സ്വീകരിച്ച് പഠിക്കണം. പരമശിവനെ പ്രകീർത്തിക്കുന്നത് എന്നെ പ്രകീർത്തിക്കുന്നതുപോലെതന്നെയാണ്. അതങ്ങനെ നില്ക്കട്ടെ. ഞാൻ എൻെറ ഭക്തനെ എൻെറ ശിരസ്സിൽ വഹിക്കുന്നുവെന്ന് ആവർത്തിച്ച് പറയാനാഗ്രഹിക്കുന്നു. ഈ ഭക്തന്മാർ പുരുഷാർത്ഥങ്ങളിൽ നാലാമത്തേതായ ആത്മസാക്ഷാത്കാരം പാണികളിൽ ഏന്തിക്കൊണ്ട്, ഭക്തിയുടെ പാതയിൽകൂടി

മുന്നോട്ടുപോയി, ജഗത്തിലാകമാനം ഭക്തിമാർഗ്ഗത്തിന്റെ മഹനീയ മാതൃക കാണിച്ചുകൊടുക്കുന്നു. അവർ കൈവല്യത്തിന്റെ അധികാരികളാണ്. ആർക്കൊക്കെ മോക്ഷം നൽകണമെന്നും ആർക്ക് നൽകേണ്ടതില്ലെന്നും തീരുമാനിക്കാനുള്ള അധികാരം അവർക്കുണ്ട്. എങ്കിലും ജലത്തിന്റെ മാതൃകയിൽ ഈ ഋഷിമാർ ഏററവും താണതലത്തിൽ കഴിച്ചുകൂട്ടുന്നു. തന്മൂലം ഞാൻ ഈ ഋഷിമാരെ വണങ്ങുന്നു. അവരെ എന്റെ ശിരസ്സിൽ വയ്ക്കുന്നു. അവരുടെ പാദങ്ങളുടെ അടയാളം എന്റെ വക്ഷസ്സിൽ ധരിക്കുകയും ചെയ്യുന്നു. കണ്ണുകളില്ലാത്ത ഞാൻ മനുഷ്യചക്ഷുസ്സുകൾ സ്വീകരിച്ച് അവരെ വീക്ഷിക്കുന്നു. എന്റെ കൈയിലുള്ള താമരപ്പൂവ് അർപ്പിച്ച് ഞാൻ അവരെ ആരാധിക്കുന്നു. ദൃഢമായി ആലിംഗനംചെയ്യാൻ വേണ്ടി ഞാൻ ചതുർബാഹുവായി രൂപമെടുക്കുന്നു. അവരുമായുള്ള സഹവാസത്തിനുവേണ്ടി അരൂപിയായ ഞാൻ സരൂപിയായി അവതരിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ ഞാൻ അവരിൽ അത്യന്തം ആസക്തനായതുകൊണ്ട് അവരോട് എനിക്കുള്ള വൈകാരികബന്ധം ഉചിതമായ ഉപമകൊണ്ട് വിശദീകരിക്കാൻപോലും പ്രയാസമാണ്. ഈ ഋഷിമാരുടെ കഥകൾ കേൾക്കുകയും ഇവരെ സ്തുതിച്ചു പാടുകയും ചെയ്യുന്നവർപോലും എന്റെ ജീവനെക്കാളും എനിക്കു പ്രിയപ്പെട്ടവരാണ്. അല്ലയോ അർജ്ജുനാ, ഞാൻ നിനക്കു വിശദീകരിച്ചു തരുന്നത് സമഗ്രമായ ഭക്തിയോഗത്തെപ്പററിയാണ്. ഈ ഭക്തൻ അത്യന്തം ശ്രേഷ്ഠനാണ്. ഞാൻ അവനിൽ എന്റെ സ്നേഹം ചൊരിയുന്നു. അവനെപ്പററി ധ്യാനിക്കുന്നു. അവനെ എന്റെ ശിരസ്സിൽ ധരിക്കുകയും ചെയ്യുന്നു.

യേതു ധർമ്മ്യാമൃതമിദം
യഥോക്തം പര്യുപാസതേ
ശ്രദ്ദധാനാ മത്പരമാ
ഭക്താസ്തേഽതീവ മേ പ്രിയാഃ 20

*മേൽ വിവരിച്ച പ്രകാരമുള്ള അമൃതത്വം നേടിത്തരുന്ന ഈ സാധനാമാർഗ്ഗത്തെ അതീവശ്രദ്ധയോടെ എന്നെത്തന്നെ പരമലക്ഷ്യമായി കരുതി ആരൊക്കെ വേണ്ടവിധത്തിൽ ആചരിച്ച് അനുഷ്ഠിക്കുന്നുവോ, ആ ഭക്തന്മാർ എനിക്ക് അത്യന്തം പ്രിയപ്പെട്ടവരാണ്.*

മനോരഞ്ജകവും രാമണീയകവുമായ ഈ അഭ്യാസകർമ്മം അമൃതധാരപോലെ മധുരതരവും ധാർമ്മികത്വത്തിലേക്കു നയിക്കുന്നതുമാണ്. ഇതു ഹൃദയത്തിൽ നിറച്ച് ശ്രദ്ധയോടും ആദരവോടുംകൂടി അനുഷ്ഠാനകർമ്മങ്ങൾ ചെയ്താൽ, ഭക്തി വികസിക്കുകയും അതു ചിത്തത്തിൽ സ്ഥിരപ്രതിഷ്ഠ നേടുകയും ചെയ്യും. അങ്ങനെയുള്ള മാനസികാവസ്ഥയിലെത്തിയ ഒരുവന്റെ ചിത്തത്തിൽ ഭക്തിയോഗത്തിന്റെ ഒരു നല്ല വിത്തിട്ടാൽ, അത് ഉത്തമക്ഷേത്രത്തിലെന്നപോലെ

മുളച്ചു വളരും.

എന്നോടു പ്രേമപൂർവകമായ ഭക്തിയും എന്നെ എല്ലാററിലും എല്ലാമായി കരുതി ഞാനാണ് പരമലക്ഷ്യമെന്ന് വിശ്വസിക്കുകയും ചെയ്യുന്നവരാണ് യഥാർത്ഥ യോഗികൾ. അവരാണ് യഥാർത്ഥ ഭക്തന്മാർ. അവരുടെ കാര്യത്തിൽ എനിക്ക് അഖണ്ഡിതമായ ഉത്കണ്ഠയുണ്ട്. ഭക്തികഥകൾ കേൾക്കുന്നതിൽ ഇഷ്ടമുള്ളവർ പുണ്യപുരുഷന്മാരാണ്; പുണ്യതീർത്ഥങ്ങളാണ്; പുണ്യക്ഷേത്ര ങ്ങളാണ്. ഞാൻ അവരെപ്പററി ധ്യാനിക്കുന്നു. അവർ എന്റെ അർച്ചനാദേവതകളാണ്. അവരെക്കാൾ ശ്രേഷ്ഠരായി ഞാൻ ആരെ യും കരുതുന്നില്ല. അവർ നിധിനിധാനങ്ങളാണ്. അവരെ കാണുന്നതിൽ എനിക്ക് അതിയായ സംതൃപ്തിയുണ്ട്. അവരിൽ ഞാൻ ആസക്തനാണ്. എന്നാൽ അല്ലയോ അർജുനാ, മററു ഭക്തന്മാരുടെ മാഹാത്മ്യത്തെക്കുറിച്ച് പ്രശംസ ചൊരിയുന്നവരെയും എന്റെ മാഹാത്മ്യത്തെപ്പററി സ്തുതിഗീതം പാടുന്നവരെയും ശ്രേഷ്ഠ ദേവന്മാരായി ഞാൻ കരുതുന്നു.

സഞ്ജയൻ ധൃതരാഷ്ട്രമഹാരാജാവിനോടു പറഞ്ഞു:

ജഗത്തിന്റെ മൂലാധാരവും ഭക്തന്മാർക്ക് ആനന്ദദായകനുമായ ഭഗവാൻ മുകുന്ദൻ ഇപ്രകാരം പറഞ്ഞു: അല്ലയോ മഹാരാജാവേ, നിർമ്മലനും പരിപൂർണ്ണനും കാരുണ്യവാനും ശരണാഗതപരിപാല കനും സനാതനധർമ്മരക്ഷകനും ഭക്തജനവത്സലനും കലാനിധിയും വൈകുണ്ഠനാഥനുമായ ഭഗവാൻ അർജ്ജുനനോട് പറഞ്ഞതെല്ലാം അവൻ ശ്രദ്ധയോടെ കേട്ടു. ഇനിയും കൃഷ്ണൻ തുടർന്ന് പറഞ്ഞ കാര്യ ങ്ങൾ ഞാൻ അങ്ങയോടു പറയാം.

സഞ്ജയൻ പറഞ്ഞു നിർത്തി.

ജ്ഞാനേശ്വരൻ പറയുന്നു: അല്ലയോ ശ്രോതാക്കളേ, രസനിഷ്യന്ദിയായ ഈ കഥ മറാത്തിഭാഷയിൽ ഞാൻ നിങ്ങളോടു പറയാം. ശ്രദ്ധിച്ചു കേൾക്കുക. മഹാത്മാക്കളായ നിങ്ങളോട് എങ്ങനെയാണ് അനുനയത്തോടെ പെരുമാറേണ്ടതെന്ന് എന്റെ ഗുരു നിവൃത്തിനാഥ് എന്നെ പഠിപ്പിച്ചിട്ടുണ്ട്.

ഓം തത് സത്
ഇതി ശ്രീമദ് ഭഗവദ്ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുനസംവാദേ
ഭക്തിയോഗോ നാമ
ദ്വാദശോƒദ്ധ്യായഃ

*ഭക്തിയോഗം എന്ന*
*പന്ത്രണ്ടാമദ്ധ്യായം കഴിഞ്ഞു.*

## അദ്ധ്യായം പതിമൂന്ന്

# ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗം

ഞാൻ ആത്മരൂപനായ ഗണേശനെ സ്മരിക്കുന്നു. എൻെറ ഗുരുദേവൻെറ പാദങ്ങളിൽ ഞാൻ നമിക്കുന്നു. ഇവരുടെ സ്മരണ ഒരുവനെ എല്ലാ വിദ്യകളുടേയും ഗേഹത്തിലേക്ക് നയിക്കുന്നു. സരസ്വതീവിലാസവും സംസാരവൈദഗ്ദ്ധ്യവും ഇവരുടെ അനുഗ്രഹം കൊണ്ട് സംസിദ്ധമാകുന്നു. വാക്ചാതുര്യം അമൃതിൻെറ മാധുര്യത്തേയും അതിജീവിക്കുന്നു. നവരസങ്ങളും വാക്കുകളെ സേവിക്കുന്നതിൽ തൽപരരാകുന്നു. അഗാധമായ അർത്ഥം വെളിപ്പെടുത്തുന്ന ഉപമാനങ്ങൾകൊണ്ട് സത്യത്തെ മനസ്സിലാക്കുന്നതിനും വിവേചിച്ചറിയുന്നതിനും കഴിയുന്ന ഗുരുവിൻെറ ചിന്ത ഹൃദയത്തിൽ നിറയുമ്പോൾ വിജ്ഞാനവർദ്ധനവോടൊപ്പം ഭാഗ്യലാഭവും ഉണ്ടാകുന്നു. ഞാൻ അവരെ വീണ്ടും വീണ്ടും നമിക്കുന്നു.

*ശ്രീഭഗവാനുവാച:*

ഇദം ശരീരം കൗന്തേയ
ക്ഷേത്രമിത്യഭിധീയതേ
ഏതദ്യോ വേത്തിതം പ്രാഹുഃ
ക്ഷേത്രജ്ഞ ഇതി തദ്വിദഃ 1

പിതാമഹനായ ബ്രഹ്മദേവൻെറ പിതാവും ശ്രീലക്ഷ്മീദേവിയുടെ പതിയുമായ ഭഗവാൻ ശ്രീകൃഷ്ണൻ ഇപ്രകാരം പറഞ്ഞു:

അല്ലയോ അർജ്ജുന, ഈ ശരീരത്തെ ക്ഷേത്രമെന്നു വിളിക്കുന്നു. ഇത് അറിയുന്നവനെ, ക്ഷേത്രത്തെ അറിയുന്നവൻ — ക്ഷേത്രജ്ഞൻ —എന്നു വിളിക്കുന്നു.

ക്ഷേത്രജ്ഞം ചാപി മാം വിദ്ധി
സർവ്വക്ഷേത്രേഷു ഭാരത
ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം
യത്തത് ജ്ഞാനം മതം മമ. 2

***അർജ്ജുനാ, ക്ഷേത്രജ്ഞൻ ഞാനാണെന്ന് വ്യക്തമായി***

*അറിഞ്ഞാലും. ക്ഷേത്രത്തെ പരിപോഷിപ്പിക്കുന്നതും ഞാനാണ്. ക്ഷേത്രത്തേയും ക്ഷേത്രജ്ഞനേയും പററിയുള്ള അറിവാണ് യഥാർത്ഥ ജ്ഞാനമെന്നു ഞാൻ കരുതുന്നു.*

തത്ക്ഷേത്രം യച്ച യാദൃക് ച
യദ്വികാരി യതശ്ച യത്
സ ച യോ യത്പ്രഭാവശ്ച
തത് സമാസേന മേ ശൃണു. 3

*ഈ ക്ഷേത്രം എന്താണ്? എങ്ങനെയുള്ളതാണ്? എന്തെല്ലാം വികാരങ്ങളുള്ളതാണ്? ഏതിൽനിന്ന് എങ്ങനെ സംഭവിച്ചതാണ്? മാത്രമല്ല, ഈ ക്ഷേത്രജ്ഞൻ ആര്? എന്തൊക്കെ പ്രഭാവങ്ങളുള്ള വനാണ്? അതെല്ലാം ചുരുക്കമായിട്ട് എന്നിൽനിന്നും കേട്ടുകൊള്ളുക.*

ഈ ശരീരത്തിന് ക്ഷേത്രമെന്നു പേരുകൊടുക്കാൻ ഇടയായത് എന്തുകൊണ്ടാണെന്ന് ഞാൻ പറയാം. ഇതിൻെറ ഗുണഗണങ്ങൾ, എപ്പോൾ എവിടെയാണ് ഇത് ഉടലെടുക്കുന്നത്, ഇത് എപ്രകാരം എന്തെല്ലാം വികാര(രൂപഭേദ)ങ്ങളോടെയാണ് വളരുന്നത്, ഇത് മൂന്നരമുഴം നീളത്തിൽ ഒതുങ്ങുന്നതാണോ, ഇത് എത്ര വലുതാണ്, ഇത് എന്തുകൊണ്ടുള്ളതാണ്, ഇത് പാഴ്ഭൂമിയാണോ വിളഭൂമിയാണോ, ഇതിൻെറ ഉടമ ആരാണ് എന്നൊക്കെ ഞാൻ വിശദമായി പറയാം. ശ്രദ്ധിച്ചു കേൾക്കുക.

ഇതിൻെറ സ്ഥാനത്തെപ്പററി വേദങ്ങൾ ധാരാളം പ്രതിപാദി ച്ചിട്ടുണ്ട്. ഇതിനെപ്പററി നിരന്തരമായ അഭ്യൂഹങ്ങളുണ്ട്. ഷഡ്ദർശന ങ്ങൾ ഇതേപ്പററി സംവാദങ്ങൾ നടത്തി കുഴയുകയാണുണ്ടായത്. അവയുടെ വ്യത്യസ്തമായ വീക്ഷണങ്ങൾ ഇനിയും യോജിപ്പിലെ ത്തിയിട്ടില്ല. ഒരു ശാസ്ത്രത്തിനും ഇതേപ്പററി ഏകാഭിപ്രായത്തിലെ ത്താൻ കഴിയാഞ്ഞതുകൊണ്ട് പൊതുവായ ധാരണയ്ക്കുവേണ്ടിയുള്ള ചർച്ചകൾ ലോകത്തിൻെറ എല്ലാ ഭാഗത്തും ഇപ്പോഴും നടന്നുകൊണ്ടി രിക്കുകയാണ്. ഈ വാദപ്രതിവാദങ്ങൾ സർവ്വസമ്മതമായ ഒരു നിലയിലെത്തിക്കുന്നതിന് ബുദ്ധിശക്തിപോലും പരാജയപ്പെടുകയാ ണുണ്ടായത്.

ഈ ക്ഷേത്രത്തിൻെറ ഉടമാവകാശം ആർക്കാണെന്ന് ആർക്കും അറിവില്ല. ഇതറിയാനുള്ള ആഗ്രഹം എല്ലാവർക്കും ഉണ്ടുതാനും. തന്മൂലം ഇതേപ്പററിയുള്ള വാദപ്രതിവാദം എല്ലാവർക്കും ഒരു തലവേദനയായിത്തീർന്നിട്ടുണ്ട്. ആത്മതത്ത്വനിഷേധികൾ (ചാർ വാകന്മാർ)ക്കെതിരായി വേദങ്ങൾ അരയും തലയും മുറുക്കി പോരാടാൻ തയ്യാറായപ്പോൾ അവർ വേദങ്ങൾക്കെതിരായി അർത്ഥമില്ലാത്ത ജല്പനങ്ങൾ നടത്തി. വേദങ്ങൾക്കെതിരായി പാഷണ്ഡമതക്കാരായ വേദവിരോധികളും അവരുടെ എതിർപ്പു പ്രകടിപ്പിച്ചിട്ടുണ്ട്. വേദ വാക്യങ്ങൾ അടിസ്ഥാനരഹിതവും അസത്യം നിറഞ്ഞവയും

ആണെന്നും അതേപ്പററി വാദപ്രതിവാദം നടത്തി വേദാനുകൂലികളെ തോല്പിക്കാമെന്നും അവർ വാതുവെയ്ക്കുന്നു. മററു ചില അവിശ്വാസികൾ തല മുണ്ഡനംചെയ്തും ദിഗംബരരായും വാദപ്രതിവാദങ്ങളിൽ ഏർപ്പെടുന്നുണ്ടെങ്കിലും അവരുടെ വാദവും നിഷ്ഫലമായിത്തീരുന്നു. തങ്ങളുടെ ക്ഷേത്രങ്ങൾ (ശരീരങ്ങൾ) മൃത്യുവിൻെറ പിടിയിലമർന്ന് വ്യർത്ഥമായിപ്പോകുമെന്ന് ഭയന്ന്, യോഗികൾ ക്ഷേത്രനിർണ്ണയം ചെയ്യുന്നതിനുള്ള ശ്രമം തുടങ്ങി. എന്നാൽ ശരീരത്തോടുള്ള മമതാബന്ധം അവരുടെ യോഗാനുഷ്ഠാനത്തിൻെറ പാതയിൽ പ്രതിബന്ധങ്ങൾ സൃഷ്ടിക്കുന്നതു കണ്ടപ്പോൾ, യോഗികൾക്കു മാതൃകയായി, പരമയോഗിയായ പരമശിവൻ സ്വർഗ്ഗസാമ്രാജ്യം ഉപേക്ഷിച്ച് ശ്മശാനത്തിൽ തൻെറ താവളമുറപ്പിച്ചു. അദ്ദേഹം പത്തു ദിക്കുകളേയും ധരിച്ച് ദിഗംബരനാവുകയും തന്നെ മോഹിപ്പിക്കാൻ ശ്രമിച്ച മദനനെ ചാമ്പലാക്കുകയും ചെയ്തു. ഈ തർക്കവിഷയങ്ങളുടെ പരിഹാരത്തിനായി നാന്മുഖന് നാലു വക്ത്രങ്ങൾ നൽകിയെങ്കിലും അദ്ദേഹവും ഈ ശരീരത്തിൻെറ സ്വഭാവം മനസ്സിലാക്കുന്നതിൽ പരാജയപ്പെടുകയാണുണ്ടായത്.

ഋഷിഭിർബഹുധാ ഗീതം<br>
ഛന്ദോഭിർവിവിധൈഃ പൃഥക്<br>
ബ്രഹ്മസൂത്രപദൈശ്ചൈവ<br>
ഹേതുമദ്ഭിർവിനിശ്ചിതൈഃ 4

*ഋഷിമാരാൽ പലപ്രകാരത്തിൽ വിവിധതരം ഛന്ദസ്സുകളാലും യുക്തിയുക്തങ്ങളും സംശയരഹിതങ്ങളുമായ ബ്രഹ്മസൂത്രപദങ്ങളാലും ക്ഷേത്രക്ഷേത്രജ്ഞരഹസ്യങ്ങൾ പ്രത്യേകം പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്.*

ആചാരപ്രമാണവാദികൾ പറയുന്നത്, ഈ ക്ഷേത്രത്തിൻെറ സമ്പൂർണ്ണ ഉടമസ്ഥാവകാശം ജീവന് ഉള്ളതാണെന്നും പ്രാണൻ അതിൻെറ വെറുമൊരു കൈവശക്കാരൻ മാത്രമാണെന്നുമാണ്. പ്രാണന് നാലു സഹോദരന്മാരുണ്ട്. (മററു വായുക്കൾ) ഇവർ തൊഴിലാളികളായി പണിയെടുക്കുന്നു. മനസ്സാകുന്ന വിചാരിപ്പുകാരനാണ് പണിയുടെ മേൽനോട്ടം വഹിക്കുന്നത്. ഈ ജീവൻെറ വകയായി അഞ്ചുജോടി കാളകളുണ്ട് (കർമ്മേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും). അവ അഹോരാത്രം ഇന്ദ്രിയവിഷയങ്ങളുടെ വളപ്പിൽ കിണഞ്ഞു പണിയെടുക്കുന്നു. ഒരുവൻ വിധികർമ്മങ്ങളെ ഒഴിവാക്കി നിഷിദ്ധകർമ്മങ്ങളുടെ നിലം തയ്യാറാക്കി അതിൽ പാപത്തിൻെറ വിത്തു വിതച്ചാൽ അവന് പാപത്തിൻെറ വിളവ് സമൃദ്ധമായി ലഭിക്കുകയും അനവധി ജന്മങ്ങളിൽ കഷ്ടപ്പാടും ദുഃഖവും അനുഭവിക്കാൻ ഇടയാവുകയും ചെയ്യും. പ്രത്യുത, ഒരുവൻ വിഹിതകർമ്മങ്ങളാകുന്ന സൽക്കർമ്മഭൂമിയിൽ പുണ്യത്തിൻെറ വിത്തുകൾ വിതച്ചാൽ അനവധി

ജന്മങ്ങളിൽ സുഖം അനുഭവിക്കാൻ ഇടയാകുന്നു.

ഈ വാദം ശരിയല്ലെന്നാണ് സാംഖ്യന്മാരുടെ മതം. ഈ കാര്യത്തിൽ തങ്ങൾക്കാണ് ശരിയായ തീർപ്പ് കല്പിക്കാൻ അർഹതയുള്ളതെന്നും അവർ വാദിക്കുന്നു. ക്ഷേത്രത്തിൻെറ ഉടമസ്ഥാവകാശം ജീവന് ഉള്ളതല്ലെന്നാണ് അവരുടെ അഭിപ്രായം. ഈ ക്ഷേത്രത്തിൽ ജീവൻ വെറുമൊരു വഴിപോക്കനായി അല്പകാലം മാത്രം വാഴുന്നു. അവനെ അഹർന്നിശം ഉണർന്നിരുന്ന് കാത്തുരക്ഷിക്കുന്നത് പ്രാണനാണ്. ഈ ക്ഷേത്രത്തിൻെറ പരമ്പരാഗതമായ യഥാർത്ഥ ഉടമസ്ഥാവകാശം മൂലപ്രകൃതിക്കുള്ളതാണ്. വിളഭൂമി കൃഷിചെയ്യുന്നതിനാവശ്യമായ എല്ലാ പണിയായുധങ്ങളും അവളുടെ കൈവശമുണ്ട്. അതുകൊണ്ട് അവൾ നേരിട്ടു കൃഷിചെയ്യുന്നു. മൂലപ്രകൃതിയിൽ നിന്നുടലെടുത്ത ത്രിഗുണങ്ങളാണ് ഇതിൽ ആദികാലംമുതൽ കൃഷിയിറക്കുന്നത്. രജോഗുണം ഇതിൽ വിത്തുവിതയ്ക്കുന്നു. സത്വഗുണം അതിനെ പരിപാലിക്കുന്നു. തമോഗുണം വിളവുകൊയ്യുന്നു. കൊയ്തെടുത്ത കററകൾ മഹത്തത്ത്വമാകുന്ന മെതിസ്ഥലത്തിട്ട് കാലമാകുന്ന കാളയെക്കൊണ്ട് ചവുട്ടി മെതിപ്പിക്കുമ്പോൾ, നടുവിൽ നെന്മണികൾ വീഴുന്നതുപോലെ, മെതിസ്ഥലത്തിൻെറ മദ്ധ്യത്തിൽ സൂക്ഷ്മസൃഷ്ടിയായ അവ്യക്തപ്രകൃതിയുടെ കൂമ്പാരം ഉയരുന്നു.

എന്നാൽ ബുദ്ധിവാദികൾ ഇതു സമ്മതിച്ചുകൊടുക്കാൻ തയ്യാറല്ല. സാംഖ്യന്മാരുടെ വാദം അർവാചീനമാണെന്നാണ് അവരുടെ അഭിപ്രായം. അവർ ചോദിക്കുന്നത്, പ്രകൃതിക്ക് എങ്ങനെയാണ് പരതത്ത്വത്തിനേക്കാൾ മുമ്പ് നിലനില്പ് ഉണ്ടാകുന്നത് എന്നാണ്. അവർ പറയുന്നു: ക്ഷേത്രത്തിൻെറ സമ്പൂർണ്ണസ്ഥിതി എന്താണെന്ന് ഞങ്ങൾ വിവരിക്കാം. കേട്ടുകൊള്ളൂ. ആദിശൂന്യത്തിൻെറ തല്പത്തിൽ പൂർണ്ണലീനനായി ബലവാനായ സങ്കല്പം നിദ്രിതനായി ശയിച്ചിരുന്നു. അവൻ പെട്ടെന്ന് ഉന്നിദ്രനായി. ഭാഗ്യവാനായിരുന്ന അവൻ സതതം ഉദ്യമിയായിരുന്നതുകൊണ്ട് അവൻെറ ഇച്ഛയ്ക്കനുസൃതമായി ജഗത്തെന്ന നിധി അവനു ലഭിച്ചു. അവൻെറ ഉദ്യമംകൊണ്ട് നിരാകാര ബ്രഹ്മത്തിൻെറ തോപ്പിൽ മറഞ്ഞുകിടന്നിരുന്ന ജഗത്രയങ്ങൾ രൂപവും നാമവും കൈക്കൊണ്ടു നിലവിൽ വന്നു. അതിനുശേഷം സൂക്ഷ്മങ്ങളായ പഞ്ചമഹാഭൂതങ്ങളെ പഞ്ചീകരിച്ച്, അവയിൽനിന്ന് സ്ഥൂലങ്ങളായ സേ്വദ, അണ്ഡജ, ജരായുജ, ഉദ്ഭിജ എന്നീ നാലുവിധത്തിലുള്ള ജീവജാലങ്ങളെ സൃഷ്ടിച്ചു. അടുത്തതായി പഞ്ചഭൂതങ്ങളുടെ അംശങ്ങളിൽനിന്ന് മനുഷ്യശരീരം രൂപീകരിച്ചു. അതിൻെറ ഇരുകരകളിലുമായി സൽകൃത്യങ്ങളും ദുഷ്കൃത്യങ്ങളുമാകുന്ന അണകൾ നിർമ്മിച്ച് തരിശുഭൂമിയെ നാലു മണ്ഡലങ്ങളാക്കി. പിന്നീട് സങ്കല്പം ചെയ്തത് വിവിധ മണ്ഡലങ്ങൾ തമ്മിലുള്ള പോക്കുവരവ് നടത്തുന്നതിനായി ജനനമരണങ്ങളാകുന്ന മനോഹരപാതകൾ സൃഷ്ടിക്കുകയായിരുന്നു. അതിനുശേഷം ഈ സങ്കല്പം, അഹങ്കാരത്തിൻെറ കൂട്ടുപിടിച്ച്, ബുദ്ധിയുടെ കാര്യകർതൃത്വം വഴി, ചരവും അചരവുമായ പ്രപഞ്ചത്തെ കൈവശപ്പെടുത്തി. ആദിശൂന്യത്തിൽ, സങ്കല്പം

ശാഖോപശാഖകളായി വളർന്നു. ഇപ്രകാരം വളർന്ന ഈ സങ്കല്പമാണ് പ്രപഞ്ചത്തിന്റെ മൂലം.

ഇതു കേൾക്കുമ്പോൾ പ്രകൃതിവാദികൾ ക്ഷുഭിതരാകുന്നു. അവർ ചോദിക്കുന്നു:

ഇപ്രകാരം വാദിക്കുന്ന നിങ്ങളുടെ ബുദ്ധി അപാരംതന്നെ. സങ്കല്പം ബ്രഹ്മത്തിൽ അടങ്ങിയിരിക്കുന്നുവെന്നു പറയുന്ന നിങ്ങൾക്ക്, പ്രകൃതിയും അതിൽ മറഞ്ഞുകിടന്നിരുന്നുവെന്ന് എന്തു കൊണ്ടു പറഞ്ഞുകൂടാ? ഏതായാലും നിങ്ങൾ അധികമൊന്നും ബുദ്ധിമുട്ടേണ്ട. കാര്യങ്ങൾ എങ്ങനെയെന്ന് ഞങ്ങൾ പറഞ്ഞുതരാം. കേൾക്കുക.

ജലധരങ്ങളിൽ ജലത്തിനെ സംഭരിക്കുന്നതാരാണ്? നക്ഷത്ര ങ്ങളെ നഭസ്സിൽ പിടിച്ചുനിർത്തുന്നതാരാണ്? ആകാശത്തിന്റെ വിശാലമായ മേൽക്കട്ടി വിരിച്ചിരിക്കുന്നതാരാണ്? വായു എപ്പോഴും ചലിച്ചുകൊണ്ടിരിക്കണമെന്ന് ആജ്ഞ നൽകിയിരിക്കുന്നതാരാണ്? ശരീരത്തിൽ മുളച്ചുപൊങ്ങുന്ന രോമത്തിന്റെ വിത്ത് വിതച്ചതാരാണ്? ആരാണ് സാഗരത്തെ നിറയ്ക്കുന്നതും മാരി ചൊരിയിക്കുന്നതും? ഈ ശരീരമായ ക്ഷേത്രം സ്വാഭാവികമായ ഒരു പ്രതിഭാസമാണ്. ഇത് ആർക്കും പരമ്പരാഗതമായി അവകാശപ്പെട്ടതല്ല. ഇതിൽ കൃഷിയിറ ക്കുന്നവൻ അതിന്റെ ഫലംകൊയ്യുന്നു. അല്ലാത്തവന് ഒന്നും ലഭിക്കുന്നില്ല.

ഈ വാദത്തെ കാലവാദികൾ കോപകലുഷിതരായി എതിർക്കുന്നു. അവർ വാദിക്കുന്നതിങ്ങനെയാണ്:

നിങ്ങൾ പറഞ്ഞതൊക്കെ ശരിയാണെങ്കിൽ ഈ ക്ഷേത്ര ത്തിലൊട്ടാകെ കാലം അതിന്റെ ആധിപത്യം ചുമത്തുന്നത് എങ്ങനെ യാണ്? കാലമാകുന്ന മരണം, ഗുഹയിൽക്കിടക്കുന്ന ക്ഷുഭിതനായ ഒരു സിംഹത്തെപ്പോലെയാണ്. ഈ കാലത്തിന്റെ പ്രചണ്ഡമായ ആക്രമണം ഉണ്ടാകുമെന്നറിഞ്ഞിട്ടും ആളുകൾ അഹങ്കാരത്തോടെ അവരവർക്ക് ഇഷ്ടപ്പെട്ട വാദമുഖങ്ങളെ മുറുകെപ്പിടിച്ചുകൊണ്ട് വീൺവാക്കുകൾ പറയുകയാണ്. ഈ മൃത്യു ലോകാവസാനത്തിൽ സത്യലോകത്തിലെ ഭദ്രജാതികളെപ്പോലും അതിന്റെ മാരകമായ മുഷ്ടിക്കുള്ളിൽ അമർത്തുന്നു. ലോകപാലകന്മാരേയും ദിക്പാലക ന്മാരേയും മരണം നശിപ്പിക്കുന്നു. ജീവികൾ ജനനമരണത്തിന്റെ നീർച്ചുഴിയിൽനിന്ന് രക്ഷപ്പെടുക അസാധ്യമാണ്. ഈ പ്രപഞ്ചത്തിന്റെ എല്ലാററിനേയും അടക്കിഭരിക്കുന്നത് കാലമാണ്. ആകയാൽ ശരീര മാകുന്ന ക്ഷേത്രത്തിന്റെ മേലുള്ള പൂർണ്ണ ആധിപത്യം കാലത്തിനാണ്.

അല്ലയോ അർജുന, ഈ ശരീരക്ഷേത്രത്തെപ്പററി ഇപ്രകാരം വിവിധതരത്തിലുള്ള നിരൂപണങ്ങളും വാദങ്ങളുമാണ് നടക്കുന്നത്. നൈമിശാരണ്യത്തിൽ ഋഷികൾ ഇതേപ്പററി ധാരാളം ചർച്ചകൾ അടിക്കടി നടത്തിയെന്നുള്ളതിന് പുരാണങ്ങൾ സാക്ഷ്യംവഹിക്കുന്നു. ഈ വാദമുഖങ്ങളെ സ്ഥാപിക്കുന്നതിനായി അനവധി ഛന്ദസ്സുകൾ ഉദ്ധരിക്കാറുണ്ട്. ജ്ഞാനദർശനംകൊണ്ട് ഏററവും പവിത്രമെന്ന്

കരുതപ്പെടുന്ന സാമവേദത്തിനുപോലും ഈ ക്ഷേത്രം എന്തെന്ന് ശരിക്ക് മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. അനേകം മുനികളും ജ്ഞാനികളും ഇതിനെപ്പററി കൂലംകഷമായ ചർച്ചകൾ നടത്തിയിട്ടുണ്ട്. എന്നാൽ അവർക്കാർക്കും ഇതിൻെറ സ്വഭാവം എന്താണെന്നോ ഇത് ആർക്കുള്ളതാണെന്നോ എത്ര വലുതാണെന്നോ ഒന്നും ശരിയായി വിശദീകരിക്കുവാൻ കഴിഞ്ഞിട്ടില്ല. ഇപ്പോൾ ഈ ക്ഷേത്രത്തെപ്പററി ആദ്യന്തം വിശദമായി ഞാൻ നിന്നോടു പറയാം.

മഹാഭൂതാന്യഹംകാരോ
ബുദ്ധിരവ്യക്തമേവ ച
ഇന്ദ്രിയാണി ദശൈകം ച
പഞ്ചചേന്ദ്രിയ ഗോചരാഃ 5

ഇച്ഛാ ദ്വേഷഃ സുഖം ദുഃഖം
സംഘാതശ്ചേതനാ ധൃതിഃ
ഏതത് ക്ഷേത്രം സമാസേന
സവികാരമുദാഹൃതം. 6

*പഞ്ചമഹാഭൂതങ്ങൾ (ആകാശം, വായു, അഗ്നി, ജലം, ഭൂമി) കർതൃത്വഭോക്തൃത്വാഭിമാനം (അഹങ്കാരം), ബുദ്ധി, വാസന, പത്ത് ഇന്ദ്രിയങ്ങൾ (ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും) മനസ്സ്, അഞ്ചു വിഷയങ്ങൾ (ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം) എന്നിങ്ങനെ ഇരുപത്തിനാല് തത്ത്വങ്ങളടങ്ങിയ ഈ ക്ഷേത്രത്തെ, ഇച്ഛ, ദ്വേഷം, സുഖം, ദുഃഖം, സംഘാതം, ചേതന, ധൃതി എന്നിങ്ങനെയുള്ള വികാരങ്ങളോടുകൂടി ചുരുക്കിപ്പറഞ്ഞു.*

പഞ്ചമഹാഭൂതങ്ങൾ, അഹങ്കാരം, ബുദ്ധി, അവ്യക്തം (മൂലപ്രകൃതി, വാസന), പത്ത് ഇന്ദ്രിയങ്ങൾ, മനസ്സ്, പത്ത് ഇന്ദ്രിയവിഷയങ്ങൾ, സുഖം, ദുഃഖം, ആഗ്രഹം, ചേതന, ധൈര്യം — ഇത്രയുമാണ് ക്ഷേത്രത്തിൻെറ ഘടകങ്ങൾ. ഇതേപ്പററി ഞാൻ നിന്നോടു പറഞ്ഞിട്ടുണ്ട്. ഇനിയും പഞ്ചമഹാഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ, ഇന്ദ്രിയവിഷയങ്ങൾ എന്നീ ഓരോന്നിനെപ്പററിയും ഞാൻ പറയാം. ഭൂമി, ജലം, അഗ്നി, വായു, ആകാശം എന്നിവയാണ് പഞ്ചമഹാഭൂതങ്ങൾ. ഉന്നിദ്രാവസ്ഥയിലും സ്വപ്നം ഒളിഞ്ഞുകിടക്കുന്നതുപോലെയോ, അമാവാസിദിനത്തിൽ അമ്പിളി അദൃശ്യമായിരിക്കുന്നതുപോലെയോ ഇളംപ്രായത്തിലുള്ള ഒരു കുട്ടിയിൽ യൗവനം മറഞ്ഞിരിക്കുന്നതു പോലെയോ ഒരു മുകുളം വിടരുന്നതുവരെ അതിൻെറ പരിമളം അതിൽ അന്തർഭൂതമായിരിക്കുന്നതുപോലെയോ വിറകിൽ അഗ്നി അന്തർ ലീനമായിരിക്കുന്നതുപോലെയോ അഹങ്കാരം മൂലപ്രകൃതിയുടെ ഗർഭപാത്രത്തിൽ ഒളിഞ്ഞുകിടക്കുന്നു. ധാതുക്കളിൽ പതിയിരിക്കുന്ന ജ്വരം ശരീരത്തിൻെറ ക്ഷീണിതാവസ്ഥയിൽ ശരീരത്തെ ഒട്ടാകെ

ബാധിക്കത്തക്കവണ്ണം പുറത്തുചാടുന്നു. അതുപോലെയാണ് അഹങ്കാരവും. പഞ്ചമഹാഭൂതങ്ങൾ പഞ്ചീകരിച്ച് ശരീരത്തിന് രൂപംനൽകുമ്പോൾ ശരീരത്തിൽ 'ഞാനെ'ന്നും ശരീരസംബന്ധികളായ വസ്തുക്കളിൽ 'എൻേറതെ'ന്നും ഉള്ള കർത്തൃത്വഭോക്തൃത്വാഭിമാനം ഉടലെടുക്കുന്നു. ഇതാണ് അഹങ്കാരം. ഇതിന് ഒരു പ്രത്യേക സ്വഭാവമാണുള്ളത്, ഇത് അറിവില്ലാത്തവനെ ബാധിക്കുകയില്ലെന്നുള്ളതാണ്. അതേസമയം ബുദ്ധിമാൻെറ കഴുത്തിൽ കുത്തിപ്പിടിച്ച് കഷ്ടപ്പാടുകളുടെ നീർച്ചുഴിയിലേക്ക് അവനെ തള്ളിയിടുകയും ചെയ്യും.

ഇനിയും ബുദ്ധിയുടെ ലക്ഷണങ്ങളെപ്പററി ഞാൻ പറയാം. യാദവരാജാവ് പറഞ്ഞു.

"ഒരുവൻെറ ആഗ്രഹങ്ങൾ അധികരിക്കുമ്പോൾ ഇന്ദ്രിയങ്ങൾ അതിൻെറ വിഷയങ്ങളെ ജയിച്ചു കീഴടക്കുന്നു. അതിൽനിന്നു ലഭിക്കുന്ന ജയഫലം അവൻെറ മുന്നിൽ സമർപ്പിക്കുന്നു. ഈ ജയഫലത്തിൽ എത്രത്തോളം സുഖവും എത്രത്തോളം ദുഃഖവും ഉണ്ടെന്നു തീരുമാനിക്കുന്ന നിശ്ചയാത്മകമായ അന്തഃകരണമാണ് ബുദ്ധി. അത് സുഖത്തേയും ദുഃഖത്തേയും പാപത്തേയും പുണ്യത്തേയും ശുദ്ധമായതിനേയും അശുദ്ധമായതിനേയും തരംതിരിക്കുന്നു. ഇപ്രകാരം ഉത്തമമായതും അധമമായതും ഉയർന്നതും താഴ്ന്നതും ഏതെന്നു മനസ്സിലാക്കി ഭോഗവിഷയങ്ങളുടെ ഗുണദോഷങ്ങളെ നിർണ്ണയിക്കുന്നതിന് ബുദ്ധി സഹായകമായിത്തീരുന്നു. ബുദ്ധി ജ്ഞാനത്തിൻെറ ഉറവിടമാണ്. സത്വഗുണം ഇതിൽക്കൂടി വളരുന്നു. അത് ജീവാത്മാവിൻേറയും പരമാത്മാവിൻേറയും സംഗമത്തിന് വഴിതെളിക്കുന്നു.

ഇനിയും അവ്യക്തം എന്താണെന്നു പറയാം. സാംഖ്യതത്ത്വചിന്തകൾ പറയുന്ന പ്രകൃതിതന്നെയാണ് അവ്യക്തം. മുമ്പ് രണ്ടുതരത്തിലുള്ള പ്രകൃതിയെപ്പററി ഞാൻ പറഞ്ഞത് നീ കേട്ടുവല്ലോ. അതിൽ രണ്ടാമത്തേതായ പരാപ്രകൃതി അഥവാ ജീവദശയാണ് അവ്യക്തം എന്നു പറയുന്നത്. പ്രഭാതത്തിൽ നക്ഷത്രപ്രകാശം ഇല്ലാതാകുന്നു. അസ്തമനം കഴിയുമ്പോൾ ജീവജാലങ്ങളുടെ പ്രവർത്തനം നിലയ്ക്കുന്നു. ഒരുവൻെറ ഭൗതികശരീരം നശിക്കുമ്പോൾ അവൻെറ എല്ലാ ഉപാധികളും ജന്മാന്തരവാസനയായിത്തീരുന്നു. ഒരു വൃക്ഷം മുഴുവനും അതിൻെറ വിത്തിൽ ഒളിഞ്ഞിരിക്കുന്നതുപോലെയോ, വസ്ത്രം അതുണ്ടാക്കിയ നൂലിൽ അടങ്ങിയിരിക്കുന്നതുപോലെയോ പഞ്ചഭൂതങ്ങളും സൃഷ്ടിജാലങ്ങളും അവയുടെ സ്ഥൂലരൂപം വെടിഞ്ഞ് സൂക്ഷ്മരൂപം കൈക്കൊണ്ടിരിക്കുന്ന അവസ്ഥയാണ് അവ്യക്തം എന്നറിയുക.

അടുത്തതായി ഇന്ദ്രിയങ്ങളെപ്പററി പറയാം. കണ്ണ്, ചെവി, ത്വക്ക്, മൂക്ക്, നാക്ക് എന്നിവയാണ് അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ. ഇവയുടെ മാധ്യമത്തിൽകൂടി നമുക്കുണ്ടാകുന്ന അനുഭവം സുഖദായകമാണോ ദുഃഖദായകമാണോ എന്ന് തീരുമാനിക്കുന്നത് ബുദ്ധിയാണ്. വായ്,

കൈകൾ, കാലുകൾ ഗുദം, ഉപസ്ഥം എന്നിവയാണ് അഞ്ചു കർമ്മേന്ദ്രിയങ്ങൾ. പ്രാണന്റെ ഇണയായ ക്രിയാശക്തി ഈ കർമ്മേന്ദ്രിയങ്ങൾ വഴിയായി ശാരീരികപ്രവർത്തനങ്ങൾ നടത്തുന്നു. ഇങ്ങനെ പത്ത് ഇന്ദ്രിയങ്ങളെപ്പററിയും ഞാൻ നിന്നോട് പറഞ്ഞുകഴിഞ്ഞു.

ഇനിയും മനസ്സിന്റെ സ്വഭാവം എന്താണെന്ന് ഞാൻ വിവരിക്കാം. ബുദ്ധിയുടേയും ഇന്ദ്രിയങ്ങളുടേയും സംഗമസ്ഥാനമാണ് മനസ്സിന്റെ ആസ്ഥാനം. അത് രജോഗുണത്തിന്റെ തോളിൽ കയറിയിരുന്നുകൊണ്ട് ചാഞ്ചല്യത്തോടെ പ്രവർത്തിക്കുന്നു. അംബരനീലിമപോലെയോ മൃഗതൃഷ്ണയിലെ തിരമാലപോലെയോ മനസ്സ് ഒരു ഭ്രമികവസ്തുവാണ്. രേതസ്സ് ഗർഭബീജവുമായി ചേർന്ന് പഞ്ചഭൂതങ്ങളിൽനിന്ന് ശരീരം രൂപംപ്രാപിക്കുമ്പോൾ പ്രാണതത്ത്വം പത്തായി പരിണാമപ്പെട്ട്, ദേഹധർമ്മമനുസരിച്ച്, ശരീരത്തിന്റെ പത്തുഭാഗങ്ങളിൽ വസിക്കുന്നു. പ്രാണരക്ഷയ്ക്കുള്ള ഈ പത്ത് വായുക്കളിലും അടങ്ങിയിരിക്കുന്ന ശുദ്ധചാഞ്ചല്യം അതിൽനിന്നു വേർപെടുകയും അതിന് രജോഗുണത്തിന്റെ ശക്തിയിൽനിന്ന് പിന്തുണ ലഭിക്കുകയും ചെയ്യുന്നു. ഈ ശുദ്ധചാഞ്ചല്യമെന്ന ശക്തി ബുദ്ധിയുടെ നിയന്ത്രണത്തിനു പുറത്താണ്. എന്നാൽ അത് അഹങ്കാരത്തിന്റെ പ്രവർത്തനമണ്ഡലത്തിൽ ആധിപത്യം ചെലുത്തുന്നു. ബുദ്ധിയുടേയും അഹങ്കാരത്തിന്റേയും നടുവിൽ ഒരു നിർണ്ണായകശക്തിയായി അത് പ്രവർത്തിക്കുന്നു. യഥാർത്ഥത്തിൽ, ഈ ശക്തിക്ക് കല്പനാത്മകമായി കൊടുത്തിട്ടുള്ള ഒരു പേരാണ് മനസ്സ് എന്നുള്ളത്. സത്യത്തിൽ ഇത് ഒരു ചിന്തമാത്രമാണ്. ഈ ചിന്തയിൽകൂടിയാണ് ബ്രഹ്മാവസ്ഥയ്ക്ക് ജീവദശ നൽകുന്നത്. എല്ലാ പ്രവൃത്തികളുടേയും അടിസ്ഥാനവും ഇതുതന്നെയാണ്. എല്ലാ വികാരങ്ങളേയും ഉളവാക്കുന്നത് ഇതാണ്. അഹങ്കാരത്തെ ഇത് സദാ കുത്തിപ്പൊക്കുന്നു. ആഗ്രഹങ്ങളെ വർദ്ധിപ്പിക്കുന്നു. പ്രത്യാശയെ ശക്തിപ്പെടുത്തുന്നു. ഭയത്തെ വളർത്തുകയുംചെയ്യുന്നു. ഇത് ദ്വന്ദ്വഭാവത്തെ ഉണർത്തുന്നു. അജ്ഞതയെ പരിപോഷിപ്പിക്കുന്നു. ഇന്ദ്രിയങ്ങളെ ഇന്ദ്രിയവിഷയങ്ങളിലേക്ക് തള്ളിവിടുന്നു. ഇത് അതിന്റെ സങ്കല്പംകൊണ്ട് ആകാശസൗധങ്ങൾ സൃഷ്ടിക്കുകയും അതിന്റെ വികല്പംകൊണ്ട് അവയെ സംഹരിക്കുകയും ചെയ്യുന്നു. ഇത് മനോരഥങ്ങളെ മലപോലെ കെട്ടിപ്പടുക്കുകയും പിന്നാലെ അവയെ മറിച്ചിടുകയും ചെയ്യുന്നു. ഇത് ഭ്രാന്തിയുടെ ഒരു സംഗ്രഹശാലപോലെയാണ്. പ്രാണരക്ഷയ്ക്കായുള്ള വായുതത്ത്വത്തിന്റെ അന്തസ്സത്തയാണിത്. ഇത് ബുദ്ധിയുടെ എല്ലാ വാതിലുകളേയും അടച്ചുപൂട്ടി ബുദ്ധിയെത്തന്നെ തടവുകാരനാക്കുന്നു. അല്ലയോ അർജ്ജുന, മനസ്സെന്നു പറയുന്നത് ഇതല്ലാതെ മറെറാന്നുമല്ല.

ഇനിയും വിവിധ ഇന്ദ്രിയവിഷയങ്ങളെക്കുറിച്ചു പറയാം. ശബ്ദം, സ്പർശം, രൂപം, ഗന്ധം, രസം എന്നിവയാണ് അഞ്ച് ജ്ഞാനേന്ദ്രിയങ്ങളുടെ വിഷയങ്ങൾ. ഈ ഇന്ദ്രിയങ്ങളുടെ വാതിലുകളിൽകൂടി, പച്ചപിടിച്ച മേച്ചിൽസ്ഥലം അകലെ കാണുമ്പോൾ അവിടേക്ക് ധൃതിപിടിച്ചോടുന്ന നാല്ക്കാലികളെപ്പോലെ, ജ്ഞാനം ശരീരത്തിന്റെ

പുറത്തേക്ക് കുതിക്കുന്നു. അക്ഷരവിസർഗ്ഗങ്ങളുടെ ഉച്ചാരണവും വസ്തുക്കളെ സ്വീകരിക്കുകയും തിരസ്കരിക്കുകയും ചെയ്യുകയും കാലുകൾകൊണ്ടുള്ള ചലനവും വിസർജ്ജനവുമാണ് കർമ്മേന്ദ്രിയങ്ങൾ ചെയ്യുന്നത്. ഇതിന്റെ പ്രവർത്തനങ്ങളിൽകൂടി ശരീരത്തിന്റെ എല്ലാ ക്രിയകളും നടക്കുന്നു. ഇപ്രകാരം പത്തെണ്ണമാണ് ദശേന്ദ്രിയങ്ങൾ.

ഇനിയും ഇച്ഛയെപ്പററി പറയാം. പൂർവകാല സുഖാനുഭവങ്ങളെപ്പററി സ്മരിക്കുമ്പോഴോ ഗതകാലസംഭവങ്ങളെപ്പററി മററുള്ളവർ പ്രസ്താവിക്കുന്നതു കേൾക്കുമ്പോഴോ ഇന്ദ്രിയങ്ങൾ പുളകംകൊള്ളുന്നു. ഇന്ദ്രിയങ്ങൾ അവയുടെ വിഷയങ്ങളെ അഭിമുഖീകരിക്കുമ്പോൾ ഹിതകാരിയായ മനസ്സിന്റെ സഹായത്തോടെ അവ ഉണരുകയും ശക്തിപ്രാപിക്കുകയും ചെയ്യുന്നു. ഇതിന്റെ ഫലമായി മനസ്സ് അവിടെയുമിവിടെയും ഓടിനടന്ന് ഇന്ദ്രിയങ്ങളെ അനാശാസ്യമായ വിഷയങ്ങളിലേക്ക് തള്ളിവിടുന്നു. ഇന്ദ്രിയവിഷയങ്ങൾ കാണുമ്പോഴുള്ള ആഹ്ലാദത്തിമിർപ്പിൽ, സദാ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന മനസ്സിന്റെ സ്വൈര്യം നശിക്കുന്നു. അതു ബുദ്ധിയെ വ്യാമോഹിപ്പിച്ച് ഇന്ദ്രിയസുഖങ്ങളെ ഹൃദ്യമായി ആസ്വദിക്കുന്നതിന് ഒരുമ്പെടുന്നു. മനസ്സിന്റെ ഈ അവസ്ഥയാണ് ഇച്ഛ. എന്നാൽ ഇന്ദ്രിയങ്ങൾ ആഗ്രഹിക്കുന്ന സംതൃപ്തി അവയ്ക്ക് ലഭിക്കാതെ വരുമ്പോൾ അവ നേരിടുന്ന നിരാശ അനുഭവിക്കുന്ന മനസ്സിന്റെ അവസ്ഥയാണ് ദ്വേഷം.

ഇനിയും സുഖം എന്താണെന്നു ചിന്തിക്കാം. മറെറല്ലാററിനെയും വിസ്മരിച്ച് ഒന്നിനെ മാത്രം അനുഭവിക്കുന്ന മനസ്സിന്റെ അവസ്ഥയാണ് സുഖം. ഈ അവസ്ഥയിലെത്തുമ്പോൾ കായികവും മാനസികവും വാചികവുമായി ഒരു കർമ്മവും ചെയ്യാൻ കഴിയാതെ ദേഹബുദ്ധി നശിക്കുന്നു. പ്രാണൻ താല്ക്കാലികമായി സ്തംഭിക്കുന്നു. സാത്വികവാസനകൾ ഊർജ്ജിതപ്പെടുന്നു. ഇന്ദ്രിയങ്ങളുടെ എല്ലാ പ്രവർത്തനങ്ങളേയും ഹൃദയത്തിൽ ഒരുമിപ്പിച്ച് സാന്ത്വനപ്പെടുത്തി ഉറക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ ജീവനും ആത്മാവും തമ്മിൽ ഐക്യം പ്രാപിക്കാൻ കഴിയുന്ന മാനസികാവസ്ഥയാണ് സുഖം. ഈ അവസ്ഥയിലെത്താൻ കഴിയാതെ വരുമ്പോൾ ദുഃഖം അനുഭവിക്കുന്നു. മനസ്സ് ആഗ്രഹങ്ങളുമായി ബന്ധപ്പെട്ടു നിൽക്കുന്നിടത്തോളംകാലം സുഖം കൈവരിക്കാൻ സാധ്യമല്ല. ആഗ്രഹങ്ങളുടെ അസാന്നിധ്യത്തിൽ അത് സ്വതസ്സിദ്ധമായി സ്വയംജാതമായി അനുഭവസിദ്ധമാകുന്നു. ആകയാൽ സുഖവും ദുഃഖവും ആഗ്രഹങ്ങളുടെ സാന്നിധ്യത്തേയും അസാന്നിധ്യത്തേയും ആശ്രയിച്ചിരിക്കുന്നു. മനസ്സിന്റെ സ്ഥിരതയും ചഞ്ചലത്വവുമാണ്, യഥാക്രമം സുഖത്തിന്റേയും ദുഃഖത്തിന്റേയും അടിസ്ഥാനകാരണം.

എല്ലാററിൽനിന്നും ഒഴിഞ്ഞുമാറി സർവ്വസാക്ഷിഭൂതമായി നിൽക്കുന്ന ശരീരത്തിലുള്ള പരമമായ അസ്തിത്വമാണ് ചൈതന്യം. കാൽനഖംതൊട്ട് ശിരസ്സിലെ മുടിവരെയുള്ള ശരീരഭാഗങ്ങളിലെല്ലാം

ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നിങ്ങനെ ദേഹത്തിന്റെ മൂന്ന് അവസ്ഥയിലും യാതൊരു മാററവുമില്ലാതെ അത് ജാഗരൂകമായി സ്ഥിതിചെയ്യുന്നു. വസന്തഋതു കാനനത്തെ പുഷ്പങ്ങളണിയിച്ച് കമനീയമാക്കുന്നതുപോലെ, ഇത് മനസ്സിനും ബുദ്ധിക്കും മററ് ഇന്ദ്രിയങ്ങൾക്കും നവ്യത നൽകുന്നു. ചരവും അചരവുമായ എല്ലാ വസ്തുക്കളിലും കുടികൊള്ളുകയും അവയുടെ പ്രവർത്തനങ്ങൾക്ക് പ്രേരകശക്തിയായി ഭവിക്കുകയും ചെയ്യുന്നത് ഈ ചൈതന്യമാണ്. ഒരു രാജാവിന് തന്റെ യോദ്ധാക്കളെ ഓരോരുത്തരെയും നേരിട്ട് അറിവില്ലെങ്കിലും അദ്ദേഹം ആജ്ഞ നൽകുമ്പോൾ സൈന്യം ഒററക്കെട്ടായി ശത്രുവിനെ എതിർത്തു തോൽപ്പിക്കുന്നു. പൂർണ്ണേന്ദുവിനെ കാണുമ്പോൾ പാരാവാരം ഇളകിമറിയുകയും അതിൽ വേലിയേററം ഉണ്ടാവുകയും ചെയ്യുന്നു. കാന്തം ഇരുമ്പിനെ ചലിപ്പിക്കുന്നു. സൂര്യപ്രകാശം ലോകത്തെ കർമ്മനിരതമാക്കുന്നു. ആമയുടെ കുഞ്ഞുങ്ങൾ അതിന്റെ തള്ളയുടെ ദേഹത്തിൽ തൊടുന്നതിനുമുമ്പുതന്നെ ആമ അതിന്റെ ദൃഷ്ടികൊണ്ട് കുഞ്ഞുങ്ങളെ മുലയൂട്ടുന്നു. അതുപോലെ, ശരീരത്തിന്റെ ആന്തരികമായ അവയവങ്ങളെയെല്ലാം ചേതനാത്മകങ്ങളാക്കിത്തീർക്കുന്നത് ശരീരത്തിൽ കുടികൊള്ളുന്ന ഈ സചേതനത്വമാണ്. ഇതാണ് ചൈതന്യമെന്ന് അറിയപ്പെടുന്നത്.

അല്ലയോ അർജ്ജുന, ഇനിയും ധൈര്യത്തെപ്പററി പറയാം. പഞ്ചഭൂതങ്ങൾ അവയുടെ സഹജമായ സ്വഭാവംകൊണ്ട് പരസ്പരം ശത്രുക്കളാണ്. അഗ്നി ജലത്തെ വററിക്കുന്നു. ജലപ്രവാഹത്തിൽ ഭൂമി ഒലിച്ചുപോകുന്നു. വായുവും അഗ്നിയും എതിരാളികളാണ്. ആകാശം വായുവിനെ വിഴുങ്ങുന്നു. അത് സർവവ്യാപിയാണെങ്കിലും എല്ലാററിൽനിന്നും വിട്ടുനിൽക്കുന്നു. ഇപ്രകാരം സാധാരണയായി തമ്മിൽ തമ്മിൽ ശത്രുത പുലർത്തുന്ന ഈ പഞ്ചഭൂതങ്ങൾ, ശരീരത്തിനുള്ളിൽ യോജിച്ചുവസിക്കുകയും കൂട്ടായ പ്രവർത്തനം നടത്തുകയും ചെയ്യുന്നു. അവർ വൈരംവെടിഞ്ഞ് അവരുടെ സ്വാഭാവികമായ ഗുണങ്ങൾകൊണ്ട് പരസ്പരം പരിപോഷിപ്പിക്കുന്നു. ഇപ്രകാരം വിഘടിച്ചുനിൽക്കുന്ന ഘടകങ്ങൾ തമ്മിൽ സാധാരണഗതിയിൽ സാധ്യമല്ലാത്ത യോജിപ്പുണ്ടാക്കി നിലനിർത്തുന്നതിനാണ് ധൈര്യം അല്ലെങ്കിൽ മനഃസ്ഥിരത എന്നുപറയുന്നത്.

അല്ലയോ പാണ്ഡുപുത്രാ, ജീവനുൾപ്പെടെയുള്ള മുപ്പത്തിയാറു ജഡതത്ത്വങ്ങളെ ഒരുമിച്ച് നിവേശിപ്പിച്ച് നിർത്തിയിരിക്കുന്ന ഈ ശരീരം ക്ഷേത്രം എന്ന പേരിനാൽ അറിയപ്പെടുന്നു. ഒരു രഥത്തിന്റെ വിവിധ ഭാഗങ്ങൾ സംയോജിപ്പിക്കുമ്പോൾ അത് രഥമെന്ന് അറിയപ്പെടുന്നു. അടിതൊട്ടു മുടിവരെയുള്ള അവയവങ്ങൾ ചേരുന്നതാണ് ശരീരം. ഗജങ്ങളും അശ്വങ്ങളും രഥങ്ങളും കാലാൾപ്പടയും മററും ചേരുമ്പോൾ സേന രൂപീകൃതമാകുന്നു. വാക്കുകൾ ഒരുമിച്ചു ചേരുമ്പോൾ വാചകമാകുന്നു. വാനത്തിൽ കാർമേഘങ്ങൾ തിങ്ങിക്കൂടുമ്പോൾ മേഘാവൃതമായ ആകാശം എന്നുപറയുന്നു. ജീവികളെല്ലാം ചേരുന്നതാണ് ജഗത്ത്. എണ്ണയും തിരിയും അഗ്നിയുംകൂടി ചേരുമ്പോൾ അതിന് വിളക്കെന്ന

പേര് ലഭിക്കുന്നു. ഇതുപോലെ ഈ മുപ്പത്തിയാറ് ജഡതത്ത്വങ്ങൾ ഒന്നായി സമ്മേളിക്കുന്ന സംഘാതം ക്ഷേത്രമെന്നറിയപ്പെടുന്നു. ഈ വിളഭൂമിയിൽ വിളവിറക്കുമ്പോൾ ഓരോ ജീവിയുടേയും സ്വഭാവഗതിക്കനുസരിച്ച് പുണ്യവും പാപവും വിളയുന്നതുകൊണ്ട് ഇതിനെ ചമല്ക്കാരപരമായി വിളഭൂമി —ക്ഷേത്രം —എന്നു വിളിക്കുന്നു. മററു ചിലർ ഇതിനെ ശരീരം എന്നും പറയുന്നുണ്ട്. ഇതിന് അസംഖ്യം നാമങ്ങളുണ്ട്. യഥാർത്ഥത്തിൽ പരബ്രഹ്മമൊഴികെ, ഈ ജഗത്തിലുള്ള, ജനിക്കുകയും മരിക്കുകയും ചെയ്യുന്ന എല്ലാ ജീവജാലങ്ങളേയും കൊണ്ടാണ് ഈ ക്ഷേത്രം രൂപീകരിക്കപ്പെട്ടിട്ടുള്ളത്. വിവിധവർഗ്ഗങ്ങളിൽപെട്ട ദേവന്മാരും മനുഷ്യരും സർപ്പങ്ങളും ഈ ക്ഷേത്രത്തിൽ ജനിക്കുന്നു. അവരെല്ലാം അവരുടെ പ്രത്യേക ഗുണങ്ങളേയും പൂർവകർമങ്ങളേയും ആശ്രയിച്ചാണ് ഇവിടെ ജനിക്കുന്നത്. ഈ ഗുണങ്ങളെപ്പററി പ്രത്യേകമായി പിന്നീട് ഞാൻ വിശദീകരിക്കാം. ഇപ്രകാരം ക്ഷേത്രത്തിൻെറ സവിശേഷമായ സ്വഭാവത്തേയും അതിൻെറ ഭാവഭേദങ്ങളേയുംകുറിച്ച് ഞാൻ പറഞ്ഞുകഴിഞ്ഞു.

ഇനിയും ജ്ഞാനത്തെപ്പററി പറയാം. ആത്മജ്ഞാനത്തിനുവേണ്ടി യോഗികൾ സ്വർഗ്ഗത്തിൻെറ പ്രലോഭനങ്ങളെ അവഗണിക്കുന്നു. അവരിൽ ചിലർ ഗഗനത്തെ വിഴുങ്ങി പുരികമധ്യത്തിൽ കേന്ദ്രീകരിക്കുന്നു. ചിലരെ സമ്പത്തും സൗഭാഗ്യവും അശേഷം പ്രീണിപ്പിക്കുന്നില്ല. അമാനുഷികസിദ്ധികളെ അവർ വെറുക്കുന്നു. ഉഗ്രമായ യോഗാനുഷ്ഠാന സമ്പ്രദായങ്ങൾ ജ്ഞാനപ്രദങ്ങളല്ലാത്തതിനാൽ അവയെ അവർ പുച്ഛിക്കുന്നു. ചിലർ കൊടിയ തപോദുർഗ്ഗങ്ങളെ കടന്നുകയറുന്നു. മററു ചിലർ കോടി യജ്ഞങ്ങൾ നടത്തി അതിൻെറ ഫലങ്ങളെ ത്യജിച്ച് കർമ്മവല്ലരികളെ പിഴുതെറിയുന്നു. പലരും ഭക്തിമാർഗ്ഗം അവലംബിക്കുന്നു. ചിലർ അന്തർബാഹ്യപരിഗ്രഹികളായി നാടൊട്ടുക്കു ചുററിത്തിരിയുന്നു. ചിലർ ഹഠയോഗികളായി സുഷുമ്നാനാഡിയുടെ അന്തർഗ്ഗത വഴികളിൽകൂടി സഞ്ചരിക്കുന്നു. ഈ ജ്ഞാനസമ്പാദനത്തിനുള്ള അദമ്യമായ അഭിലാഷംകൊണ്ട് ചിലർ അതിനുവേണ്ടി വേദങ്ങളുടെ താളുകൾ സൂക്ഷ്മപരിശോധന നടത്തുന്നു. ഗുരുവിൻെറ സേവനത്തിൽകൂടി ഈ ജ്ഞാനം സമ്പാദിക്കാമെന്നുള്ള പ്രത്യാശയിൽ ചിലർ അനവധി ജന്മങ്ങൾ ഗുരുസേവയ്ക്കായി ഉഴിഞ്ഞുവെയ്ക്കുന്നു.

ഈ ജ്ഞാനം അജ്ഞതയെ നശിപ്പിക്കുന്നു. ഇത് ജീവബ്രഹ്മൈക്യത്തെ കൈവരുത്തുന്നു. ഇത് ഇന്ദ്രിയങ്ങളുടെ വാതിലുകൾ കൊട്ടിയടയ്ക്കുന്നു; കർമ്മങ്ങളെ ക്ഷയിപ്പിക്കുന്നു; മനസ്സിൻെറ പരിതാപം അകററുന്നു. ഈ ജ്ഞാനസമ്പാദനത്തോടെ ദ്വന്ദ്വഭാവം ദരിദ്രമാകുന്നു. ഭൂതങ്ങളോടുള്ള സമബുദ്ധി സമൃദ്ധമാകുന്നു. ഇത് മദത്തെ ആട്ടിപ്പായിക്കുന്നു; മഹാമോഹത്തെ വിഴുങ്ങുന്നു. ഇത് 'എൻേറത്' എന്നും 'അവൻേറത്' എന്നും ഉള്ള പദങ്ങളെ പദമഞ്ജരിയിൽ നിന്നും ബഹിഷ്കരിക്കുന്നു. ഇത് സംസാരജീവിതത്തിൻെറ വല പൊട്ടിച്ചെറിയുന്നു; സങ്കല്പങ്ങളുടെ മാലിന്യം കഴുകിക്കളയുന്നു. ഈ

ആത്മജ്ഞാനംമൂലം ഉത്കൃഷ്ടമായ പരബ്രഹ്മപ്രാപ്തി സുസാദ്ധ്യമായിത്തീരുന്നു. ആത്മജ്ഞാനം ലഭിക്കുമ്പോൾ ബഹിർമുഖപ്രവൃത്തികളുടെ കൈകാര്യകർത്തൃത്വം വഹിച്ചിരുന്ന പ്രാണന്റെ പാദങ്ങൾ തല്ലിയൊടിക്കപ്പെടുന്നു. പ്രാണൻ മുടന്തനാകുന്നു. ഈ ജ്ഞാനപ്രകാശം ബുദ്ധിയെ നിർമ്മലമാക്കുകയും ആത്മാവിനെ ആനന്ദത്തിന്റെ തൊട്ടിലിലിട്ടാട്ടുകയും ചെയ്യുന്നു. ഇന്ദ്രിയങ്ങളുടെ മാലിന്യംകൊണ്ട് മലിനമാക്കപ്പെട്ട മനസ്സിനെ പരിശുദ്ധമാക്കുന്ന പവിത്രതയുടെ ഏകനിധാനമാണ് ഈ ജ്ഞാനം. ഇതു സിദ്ധിക്കുമ്പോൾ ദേഹബുദ്ധ്യാദി അനാത്മപദാർത്ഥഭ്രമമാകുന്ന ക്ഷയരോഗം പരിപൂർണ്ണമായി സുഖപ്പെടുന്നു.

ഈ ജ്ഞാനത്തെപ്പററി വിവരിക്കുക അസാധ്യമാണ്. എങ്കിലും നിനക്ക് മനസ്സിലാകത്തക്ക വിധത്തിൽ ഞാൻ അതിനെപ്പററി വിശദീകരിക്കാം. അതു കേൾക്കുമ്പോൾ നിന്റെ മാംസചക്ഷുസ്സുകൾകൊണ്ട് നിനക്ക് അതു കാണാൻ കഴിഞ്ഞെന്നുവരില്ല. എങ്കിലും നിന്റെ ബുദ്ധിക്ക് അത് മനസ്സിലാക്കാൻ കഴിയും. ഒരു ശരീരത്തിൽ ജ്ഞാനം വ്യാപരിക്കുമ്പോൾ അതിന്റെ പ്രഭാവം ഇന്ദ്രിയങ്ങളുടെ പ്രവർത്തനങ്ങളിൽകൂടി പ്രകടിപ്പിക്കപ്പെടുന്നു.

വൃക്ഷങ്ങൾ തളിർക്കുകയും പൂക്കുകയുംചെയ്ത് കാനനം കമനീയമാകുമ്പോൾ വസന്തർത്തുവിന്റെ സാന്നിധ്യം വിളിച്ചോതുന്നില്ലെ? അതുപോലെ ഒരുവനിൽ ജ്ഞാനോദയം ഉണ്ടാകുമ്പോൾ ഇന്ദ്രിയങ്ങളുടെ പ്രവർത്തനങ്ങൾ അതിന് സാക്ഷ്യംവഹിക്കുന്നു. ഭൂമിയ്ക്കടിയിലുള്ള വേരുകൾക്ക് വെള്ളം ലഭിക്കുമ്പോൾ വൃക്ഷത്തിന്റെ പുഷ്കലമായ വളർച്ചയിൽകൂടി അത് പ്രകടിതമാകുന്നു. ഭൂമിയുടെ ഫലഭൂയിഷ്ഠത അതിൽനിന്നു മുളയ്ക്കുന്ന ചെടികളിൽ കൂടിയാണ് നാം അറിയുന്നത്. ഒരുവന്റെ ആദരവും ആതിഥ്യമര്യാദയും കാണുമ്പോൾ അവൻ ഉന്നതകുലജാതനാണെന്ന് നമുക്ക് മനസ്സിലാക്കാൻ കഴിയുന്നു. നാം ഒരാളെ കാണുന്ന മാത്രയിൽതന്നെ നമുക്ക് മനശ്ശാന്തി ലഭിക്കുമ്പോൾ, നാം കണ്ട ആൾ ഒരു മഹാത്മാവാണെന്ന് നമുക്ക് ബോധ്യമാവുന്നു. കർപ്പൂരത്തിന്റെ സാന്നിധ്യം ഒരു മരത്തിലുണ്ടെന്ന് നാം ഗ്രഹിക്കുന്നത് അതിന്റെ സൗരഭ്യംകൊണ്ടാണ്. കണ്ണാടിപ്പാത്രത്തിൽ വെച്ചിരിക്കുന്ന ദീപത്തിന്റെ പ്രകാശം പുറത്തും പ്രകാശിക്കുന്നു. അതുപോലെ, ഒരുവന്റെ ഹൃദയത്തിലുണ്ടാകുന്ന ജ്ഞാനം പുറത്തേക്ക് പ്രകടിതമാകുമ്പോഴുണ്ടാകുന്ന ലക്ഷണങ്ങൾ ഞാൻ പറയാം. ശ്രദ്ധിച്ചു കേൾക്കുക.

അമാനിത്വമദംഭിത്വ-
മഹിംസാ ക്ഷാന്തിരാർജ്ജവം
ആചാര്യോപാസനം ശൗചം
സ്ഥൈര്യമാത്മവിനിഗ്രഹഃ 7

*കുലജാതിധനാദികളിൽ അഭിമാനമില്ലായ്മ, കഴിവുകളിൽ ഗർവിക്കാതിരിക്കുക, പരദ്രോഹചിന്തയില്ലായ്മ, എന്തും സഹിക്കാനുള്ള കഴിവ് ഉണ്ടായിരിക്കുക, ഏതിലും നേരായ മാർഗ്ഗം പിന്തുടരുക, ഗുരുവിനെ ഉപാസിക്കുക, ഹൃദയശുദ്ധി പുലർത്തുക, ലക്ഷ്യത്തിൽനിന്നു ചലിച്ചുപോകാതിരിക്കുക, മനസ്സിനെ നിയന്ത്രിക്കുക എന്നിവയാണ് പ്രാഥമികമായി ശീലിക്കേണ്ട ജ്ഞാനസാധനകൾ.*

അപ്രകാരമുള്ള ഒരുവൻ മററാരുമായി തന്നെ തുലനം ചെയ്യുന്നതിന് ഇഷ്ടപ്പെടുന്നില്ല. അവൻെറ മാന്യതയെപ്പററി ആരെങ്കിലും സംസാരിക്കാനിടയായാൽ അത് ഒരു ഭാരമായിട്ടാണ് അവൻ കരുതുന്നത്. ആരെങ്കിലും അവൻെറ ഗുണഗണങ്ങളെപ്പററി പുകഴ്ത്തുകയോ അവനോട് ആദരവ് കാണിക്കുകയോ അവൻെറ യോഗ്യതയെപ്പററി വർണ്ണിക്കുകയോ ചെയ്യുമ്പോൾ നീർച്ചുഴിയിലകപ്പെട്ട നീന്തൽക്കാരനെപ്പോലെയോ വ്യാധനാൽ വിഘാതംചെയ്യപ്പെട്ട മാൻപേടയെപ്പോലെയോ അവൻ ഭയചകിതനാകുന്നു. അവന് എന്തെങ്കിലും പ്രാധാന്യം ആരെങ്കിലും നൽകണമെന്ന് അവൻ അശേഷം ആഗ്രഹിക്കുന്നില്ല. ആരെങ്കിലും അവനെ പ്രശംസിച്ചാൽ അത് ഒരാപത്തായിട്ടാണ് അവൻ കാണുന്നത്. ആളുകൾ, തന്നെ പൂജ്യനായിട്ട് ബഹുമാനിക്കുകയോ തന്നെ പ്രകീർത്തിക്കുകയോ തന്നെപ്പററി പ്രത്യേകമായി ഓർത്തിരിക്കുകയോ ചെയ്യുന്നത് ലവലേശം ആഗ്രഹിക്കാത്ത അവൻ എങ്ങനെയാണ് അന്യരുടെ അഭിവന്ദനങ്ങൾ സ്വീകരിക്കുക?

ആരെങ്കിലും അവനെ വണങ്ങിയാൽ അതൊരു വലിയ ദുരന്തമായിട്ടാണ് അവന് അനുഭവപ്പെടുന്നത്. ബൃഹസ്പതിയെപ്പോലെ സർവജ്ഞനാണെങ്കിലും അവൻ പ്രശസ്തനാകാൻ ഭയപ്പെടുന്നതുകൊണ്ട് ഒരു വിലക്ഷണനെപ്പോലെ പെരുമാറുന്നു. അവൻെറ ചാതുര്യവും മഹത്ത്വവും ഒളിച്ചുവെച്ചുകൊണ്ട് അതീവസന്തോഷത്തോടെ ഒരുന്മത്തനായി അവൻ ഭാവിക്കുന്നു. അവൻ ലൗകികകാര്യങ്ങളിൽ വിമുഖനും ശാസ്ത്രചർച്ചകൾ നടത്തുന്നതിൽ വിരസനും നിശ്ശബ്ദജീവിതം നടത്തുന്നതിൽ ഇഷ്ടമുള്ളവനുമാണ്. ജനങ്ങൾ അവനെ അവഗണിക്കണമെന്നും സംബന്ധികൾ അവനെ അലട്ടരുതെന്നും അവൻ ആത്മാർത്ഥമായി ആഗ്രഹിക്കുന്നു. മര്യാദയും വിനയവും വളർത്തുന്നതിനുതകുന്ന പ്രവൃത്തികൾ മാത്രമേ അവൻ ചെയ്യുകയുള്ളു. ആരും അവൻെറ ജീവിതത്തെ ശ്രദ്ധിക്കരുതെന്നും അവൻെറ പേരുപോലും ഓർത്തിരിക്കരുതെന്നും ഒരുവൻപോലും അവനെ ഭയപ്പെടുവാൻ ഇടയാകരുതെന്നും അവൻ ഈശ്വരനോടു പ്രാർത്ഥിക്കുന്നു. അവൻ ഏകാന്തത ഇഷ്ടപ്പെടുന്നു. വായുവിനോട് സൗഹൃദം പുലർത്തുന്നതിനും ആകാശവുമായി ആശയവിനിമയം ചെയ്യുന്നതിനും വൃക്ഷങ്ങളെ ജീവിതത്തെക്കാൾ കൂടുതലായി സ്നേഹിക്കുന്നതിനും അവൻ ഇച്ഛിക്കുന്നു. വിജനപ്രദേശങ്ങൾ അവനിൽ സന്തോഷം ഉളവാക്കുന്നു. അവൻ ജീവിച്ചിരിക്കുന്നുവോ മരിച്ചുവോ എന്ന് മററുള്ളവർക്ക് അറിയാൻ പാടില്ലാത്ത ഒരു നിലയി

ലാണ് അവൻ ജീവിക്കാൻ ആഗ്രഹിക്കുന്നത്. ചുരുക്കിപ്പറഞ്ഞാൽ ഇപ്രകാരമുള്ള ലക്ഷണങ്ങൾ ഒരുവനിൽ കാണുമ്പോൾ അവൻ ജ്ഞാനം കൈവരിച്ചിരിക്കുന്നുവെന്നറിയുക. താൻ കേമനാണെന്നുള്ള ഭാവമില്ലാതിരിക്കുന്ന ഈ സ്വഭാവവിശേഷമാണ് അമാനിത്വം.

ഇനിയും അദംഭിത്വത്തെപ്പററി പറയാം. ജീവാപായമുണ്ടാകുമെന്ന് ഭയപ്പെടുന്ന സന്ദർഭത്തിൽപോലും തൻെറ നിഗൂഢമായ സമ്പത്തിനെ വെളിപ്പെടുത്താൻ ഒരു പിശുക്കൻ തയ്യാറാവുകയില്ല. അതുപോലെ, ദംഭം ഇല്ലാത്ത ഒരുവൻ ഒരിക്കലും ചേഷ്ടകൊണ്ടോ വാക്കുകൊണ്ടോ ജീവഹാനി ഉണ്ടാകുമെന്നു വന്നാൽപോലും താൻ ചെയ്തിട്ടുള്ള പുണ്യകർമ്മങ്ങളെ പരസ്യമാക്കുകയില്ല. അനുസരണം കെട്ട ഒരു പശു അതിൻെറ പാൽ ചുരത്തിക്കൊടുക്കാതെ പിൻവലിക്കുന്നു. ഒരു അഭിസാരിക തനിക്ക് ഏറിക്കൊണ്ടിരിക്കുന്ന പ്രായം മറച്ചുവെയ്ക്കാൻ ശ്രമിക്കുന്നു. വനത്തിൽകൂടി യാത്രചെയ്യാനിടവരുന്ന ഒരു ധനികൻ തൻെറ കൈവശമുള്ള ധനം സുരക്ഷിതമായി ഒളിച്ചുവെയ്ക്കുന്നു. കുലീനയായ ഒരു സ്ത്രീ അവളുടെ ശരീരം ആപാദചൂഡം മറയ്ക്കുന്നു. കർഷകൻ വിത്തുവിതച്ചുകഴിഞ്ഞ് അത് മണ്ണുകൊണ്ടു മൂടുന്നു. ഇതുപോലെ, അവൻ തൻെറ ഔദാര്യത്തേയും സൽപ്രവൃത്തികളേയും രഹസ്യമായിത്തന്നെ സൂക്ഷിക്കുന്നു. അവൻ വേഷവിധാനംചെയ്ത് അവൻെറ ശരീരത്തെ മോടിപിടിപ്പിക്കുകയില്ല. ആരെയും സ്തുതിക്കാറില്ല. അവൻെറ ധാർമ്മികപ്രവർത്തനങ്ങളെപ്പററി ആരോടും പറയുകയുമില്ല. മററുള്ളവർക്ക് ചെയ്തുകൊടുത്തിട്ടുള്ള സഹായങ്ങളെപ്പററി അവൻ നിശ്ശബ്ദത പാലിക്കുന്നു. അവൻെറ അറിവ് അവൻ പ്രകടിപ്പിക്കാറില്ല. പ്രശസ്തിക്കുവേണ്ടി അത് വിൽക്കുകയുമില്ല. ശാരീരികസുഖസൗകര്യങ്ങൾ നേടുന്നതിൽ അവൻ പിശുക്ക് കാണിക്കുമെങ്കിലും ധർമ്മപ്രവർത്തനങ്ങൾക്ക് ഉദാരമായി ചെലവഴിക്കുന്നു. ദാനംചെയ്യുന്ന കാര്യത്തിൽ അവൻ സുരതരുവിനോടു മത്സരിക്കാൻ തയ്യാറാണ്. അവൻ കൃശഗാത്രനായിരിക്കും. അവൻെറ ഗൃഹസൗകര്യങ്ങൾ വളരെ പരിമിതമാണ്. അവൻ സ്വധർമ്മങ്ങൾ ചെയ്യുന്നതിൽ അതീവ തല്പരനാണ്. ആത്മജ്ഞാനത്തെപ്പററി ചർച്ചചെയ്യുന്നതിൽ ചതുരനാണ്. എന്നാൽ മററു കാര്യങ്ങളിൽ മന്ദബുദ്ധിയെപ്പോലെ പെരുമാറും. വാഴ, അശക്തമായ പൊള്ളയായ ഒരു ചെടിയായി തോന്നുമെങ്കിലും അത് ധാരാളമായി ആസ്വാദ്യകരമായ പഴങ്ങൾ നൽകുന്നു. കാററിന് പറത്തിക്കളയാൻ തക്കവണ്ണം ലഘുവും ദുർബലവുമായ കാർമേഘങ്ങൾ ശക്തിയായി മാരിചൊരിയുമ്പോൾ ഇതെങ്ങനെ അവയ്ക്കു സാധിക്കുന്നുവെന്ന് നാം അത്ഭുതപ്പെടുന്നു. അതുപോലെ, ബാഹ്യമായി നിസ്സാരനും ദരിദ്രനുമായി തോന്നുമെങ്കിലും ആത്മജ്ഞാനം നിറഞ്ഞ, പുണ്യവാനായ ഈ പൂർണ്ണപുരുഷനിൽ കാണുന്ന ലക്ഷണങ്ങളെല്ലാം ദംഭമില്ലായ്മയുടെ പ്രത്യക്ഷലക്ഷണങ്ങളാണ്. അവൻ ജ്ഞാനവുമായി സഹവർത്തിക്കുന്നു.

അടുത്തത് അഹിംസയാണ്. വിവിധ ചിന്താഗതിക്കാർ ഇതിനെ വിവിധരീതിയിൽ വിവരിച്ചിട്ടുണ്ട്. മൃഗങ്ങളെ യജ്ഞങ്ങൾക്കുവേണ്ടി

കൊല്ലുന്നത് ഹിംസയല്ലെന്നാണ് പൂർവമീമാംസകരുടെ പക്ഷം. ഒരു വൃക്ഷത്തെ കാത്തുസൂക്ഷിക്കാൻവേണ്ടി അതിൻെറ കൊമ്പുകൾ മുറിച്ച് ചുററും വേലികെട്ടുന്നതുപോലെയോ, വിശപ്പു ശമിപ്പിക്കാൻ സ്വന്തം കൈകൾ അറുത്തെടുത്ത് പാചകംചെയ്തു ഭക്ഷിക്കുന്നതുപോലെയോ ക്ഷേത്രംപൊളിച്ച് അതിൻെറ സാധനസാമഗ്രികൾകൊണ്ട് അതിനുള്ളിൽതന്നെ ഒരു പന്തൽ പണിയുന്നതുപോലെയോ ആണ് ഈ വാദഗതി. ഭൂമി വരൾച്ചയെ അഭിമുഖീകരിക്കുമ്പോൾ മഴപെയ്യിക്കുന്നതിനുവേണ്ടി അവർ പല യജ്ഞങ്ങളും നടത്തുന്നു. മൃഗങ്ങളെ കൊന്നാണ് ഈ യജ്ഞങ്ങൾ നടത്തുന്നത്. ഈ രീതിയിൽ ഹിംസയുടെ വിത്തുവിതച്ച് എങ്ങനെയാണ് അഹിംസ കൊയ്തെടുക്കുന്നത്? അഹിംസയുടെ തീരം ഇവരിൽനിന്ന് വളരെ അകലെയാണ്. ഹിംസയിൽകൂടി അഹിംസ പാലിക്കാമെന്നുള്ള ഇവരുടെ ചിന്താഗതി ആശ്ചര്യകരമായിരിക്കുന്നു.

ആയുർവേദശാസ്ത്രവും ഇക്കാര്യത്തിൽ ഒരുപോലെ വിചിത്രമാണ്. ഒരു ജീവനെ രക്ഷിക്കാൻവേണ്ടി മറെറാരു ജീവനെ നശിപ്പിക്കുന്നതിന് അവർ നിർദ്ദേശിക്കുന്നു. ആളുകൾക്ക് അസുഖം ബാധിക്കുകയും വേദനകൊണ്ട് പുളയുകയും ചെയ്യുമ്പോൾ ചികിത്സയ്ക്കായി ചെടികളെ പിഴുതെടുക്കുകയും വൃക്ഷങ്ങളെ വെട്ടിമുറിക്കുകയും തടികളുടെ തൊലിയുരിച്ചെടുക്കുകയും ചെയ്യുന്നു. ഇതെല്ലാം വലിയ കടാഹത്തിലിട്ടു തിളപ്പിക്കുന്നു. ആരോടും ശത്രുതയില്ലാത്ത ചെടികളേയും വൃക്ഷങ്ങളേയും ഇപ്രകാരം വരട്ടി ജീവനില്ലാതാക്കുന്നു. സുഖക്കേടു ബാധിച്ച മനുഷ്യരെ രക്ഷിക്കാനായി മൃഗങ്ങളെ കൊന്ന് അതിൻെറ പിത്തനീരെടുക്കുന്നു. ഇതെല്ലാം വാസഗൃഹങ്ങൾ പൊളിച്ചെടുത്ത് ക്ഷേത്രങ്ങളും പ്രതിമാലയങ്ങളും പണിയുന്നതുപോലെയാണ്; മററുള്ളവരെ കവർച്ചചെയ്ത് ധർമ്മശാലകൾ നടത്തുന്നതുപോലെയാണ്; ശരീരംമുഴുവൻ നഗ്നമാക്കി നിർത്തിക്കൊണ്ട് ശിരസ്സ് മാത്രം മറയ്ക്കുന്നതുപോലെയാണ്; കമ്പിളി കത്തിച്ച് തണുപ്പു മാററുന്നതുപോലെയാണ്; ആനയെ കുളിപ്പിക്കുന്നതുപോലെ അർത്ഥശൂന്യമാണ്; കാളയെ വിററിട്ട് തൊഴുത്തു നിർമിക്കുന്നതുപോലെയാണ്; തത്തയെ കൊടുത്ത് കൂടുമാററി വാങ്ങുന്നതുപോലെയാണ്. ഈ പ്രവൃത്തികൾ ഇവർ ഗൗരവമായി ചെയ്യുന്നതാണോ? അതോ നേരമ്പോക്കിനുവേണ്ടിയോ? നാം അവരോട് സഹതപിക്കണോ?

ചില മതാചാരപ്രകാരം കുടിക്കുന്നതിനുള്ള ജലം അരിച്ചെടുക്കുന്നു. ആ നടപടിയിൽ അനേകം ജീവജാലങ്ങൾ നശിക്കുന്നു. മററുചിലർ ഹിംസയെ ഭയന്ന് ധാന്യങ്ങൾ വേവിക്കുന്നില്ല. തന്മൂലം അവരുടെ ജീവൻതന്നെ ഹിംസിക്കപ്പെടുന്നു.

അല്ലയോ അർജ്ജുന, ശാസ്ത്രവിധിയനുസരിച്ച് നടത്തുന്ന ഹിംസ അഹിംസയ്ക്കു തുല്യമാണെന്നു വാദിക്കുന്ന പൂർവമീമാംസകരുടെ സിദ്ധാന്തം വഴിപിഴച്ചതാണ്. അഹിംസയെപ്പററി പറയാൻ തുടങ്ങിയപ്പോൾ ആദ്യംതന്നെ അതിൻെറ യഥാർത്ഥ സ്വഭാവത്തെപ്പററി മാത്രം പറയണമെന്ന് ഞാൻ ഉദ്ദേശിച്ചതാണ്. എന്നാൽ ഇതേപ്പററിയുള്ള

വിവിധ ചിന്താഗതികൾ എന്തൊക്കെയാണെന്ന് നീ അറിഞ്ഞിരിക്കണമെന്ന് എനിക്കു തോന്നി. അല്ലാത്തപക്ഷം നിനക്കു ശരിയായി കാര്യങ്ങൾ ഗ്രഹിക്കാൻ കഴിയാതെ വരും. തന്നെയുമല്ല, ഒരു കാര്യം വിശദീകരിക്കുമ്പോൾ അതേപ്പററി മററുള്ളവരുടെ അഭിപ്രായങ്ങൾകൂടി വ്യക്തമാക്കിയില്ലെങ്കിൽ, തന്റെ ചിന്താഗതി സരളമായി പ്രതിപാദിക്കാൻ സാധ്യമല്ല. അതുകൊണ്ടാണ് പ്രകൃതത്തിൽനിന്നു വ്യതിചലിച്ച് ഇപ്രകാരം പറയാൻ ഇടയായത്.

ഇനിയും അഹിംസയെപ്പററിയുള്ള എന്റെ അഭിപ്രായം പറയാം. ഒരു ഉരകല്ല് ശുദ്ധമായ സ്വർണ്ണത്തെ വെളിവാക്കുന്നതുപോലെ, ഒരുവൻ അഹിംസയുടെ ശരിയായ സ്വഭാവം മനസ്സിലാക്കിയിട്ടുണ്ടോ എന്നുള്ള വിവരം അവന്റെ ദൈനംദിനജീവിതത്തിലെ പ്രവൃത്തികൾ വെളിവാക്കുന്നു. അവന് ജ്ഞാനോദയം ഉണ്ടാകുമ്പോൾ അവന്റെ മനസ്സിൽ അഹിംസ ദൃഢമായി പതിയുന്നു. ഒരു കൊക്ക്, അതിന്റെ ഇരയുടെ മേൽ കണ്ണുംനട്ട്, വേഗത്തിലും എന്നാൽ ജാഗ്രതയോടുംകൂടി അലകളെ മുറിക്കാതെയും ജലപ്പരപ്പിൽ ചലനമുണ്ടാക്കാതെയും വെള്ളത്തിൽ നടക്കുന്നതുപോലെ, മധുകരം പരാഗത്തെ ഞെരിക്കാതെ ലാഘവത്തോടെ താമരപ്പൂവിൽ വന്നിരിക്കുന്നതുപോലെ, ഭൂരേണുക്കളിൽ പോലും സൂക്ഷ്മജീവികളുണ്ടെന്ന ധാരണയോടെ, കാരുണ്യാതിരേകത്താൽ അവൻ തന്റെ പാദങ്ങൾ ഭൂമിയിൽ വെയ്ക്കുന്നു. അവൻ എവിടെപ്പോയാലും എല്ലാ ജീവികളേയും അവന്റെ ജീവനേക്കാൾ കൂടുതലായി സ്നേഹിക്കുകയും സംരക്ഷിക്കുകയും ചെയ്യുന്നു. ഒരു പൂച്ച അതിന്റെ കുഞ്ഞുങ്ങളെ നോവിക്കാതെ സ്നേഹത്തോടെ കടിച്ചെടുക്കുന്നതുപോലെ തന്റെ ശിശുവിനെ കാത്തിരിക്കുന്ന വത്സലയായ മാതാവിന്റെ പേലവമായ വാത്സല്യംപോലെ, മൃദുലതരമായിട്ടുള്ളതാണ് അവന്റെ കാൽവെയ്പ്. ഒരു ഉറുമ്പിനേയോ പുഴുവിനേയോ വഴിയിൽ കണ്ടാൽ അവൻ വഴിമാറി നടക്കുന്നു. ഒരു ചെറിയ ജീവിയെപ്പോലും ചവിട്ടാൻ ഇടയായാൽ അത് ആ ജീവിയിൽ കുടികൊള്ളുന്ന സർവ്വവ്യാപിയായ പരംപൊരുളിന്റെ നിദ്രയ്ക്ക് ഭംഗംവരുമെന്നും ആ ജീവിയുടെ ശാരീരികശക്തിക്ക് ഊനംതട്ടുമെന്നും അവൻ വിശ്വസിക്കുന്നു. അത്രത്തോളം ദയാമയനായ അവനെ എത്ര പ്രശംസിച്ചാലും മതിയാകുന്നതല്ല. ഒരു ഉറുമ്പിന് മഹാമേരുപർവതത്തിന്റെ മുകളിൽ കയറാൻ കഴിയാത്തതുപോലെ, ഒരു ഈച്ചയ്ക്ക് സമുദ്രംതാണ്ടാൻ കഴിയാത്തതുപോലെ അവന്റെ മുന്നിൽ കാണുന്ന ഒരു ജീവിയേയും എത്ര ശ്രമിച്ചാലും അവന് ചവിട്ടാൻ സാധ്യമല്ല.

അവൻ കാരുണ്യത്തിന്റെ കനികൾ പേറിക്കൊണ്ടാണ് നടക്കുന്നത്. അവന്റെ വാക്കുകൾ നൈർമ്മല്യത്തിന്റെ നിറകുടമാണ്. അവൻ ശാന്തമായി ശ്വസിക്കുന്നു. അവന്റെ വദനം മനോജ്ഞതയുടെ മണിവീണയാണ്. അവന്റെ ദന്തങ്ങൾ മാധുര്യത്തിന്റെ മുളകളാണ്. അവൻ സംസാരിക്കാൻ ഒരുമ്പെടുമ്പോൾതന്നെ സ്നേഹം പുറത്തേക്ക് ഊറിവരുന്നു; പിന്നാലെ ദയാമസൃണമായ വാക്കുകളും. അവൻ നിവൃത്തിയുള്ളിടത്തോളം ആരോടും സംസാരിക്കാറില്ല. അവന്റെ

സംസാരം മററുള്ളവരുടെ വികാരങ്ങളെ വ്രണപ്പെടുത്തിയേക്കുമോ എന്ന് അവൻ ഭയപ്പെടുന്നു. അത് ആർക്കും കഷ്ടപ്പാടുകൾ ഉണ്ടാക്കരുതെന്നും യാതൊരുവിധത്തിലുമുള്ള ശങ്കയ്ക്കും ഇടനൽകരുതെന്നും അവൻ ആഗ്രഹിക്കുന്നു. ആരെയും അവരുടെ ജോലിയിൽനിന്നു പിന്തിരിപ്പിക്കാതെ, ആരും അവന്റെ നേരെ ദുർമുഖം കാണിക്കുന്നതിനിടയാകാതെ, ആരെയും ഭയപ്പെടുത്താതെ സംസാരിക്കണമെന്നാണ് അവന്റെ ചിന്താഗതി. എന്നാൽ ആരെങ്കിലും അവനോട് സംസാരിക്കുന്നതിന് അഭ്യർഥിച്ചാൽ അവൻ അൻപോടെ സംസാരിക്കുന്നു. തന്റെ രക്ഷിതാവിൽ നിന്നുതിരുന്ന വാക്കുകൾപോലെ ഇമ്പത്തോടെ ശ്രോതാവ് അതു കേൾക്കുന്നു. അവന്റെ സംസാരം സത്യനിഷ്ഠമായിരിക്കും. അത് മിതമായിട്ടുള്ളതും ആത്മാർഥത നിറഞ്ഞതും അമൃതിന്റെ അലകൾപോലെ മാധുര്യമേറിയതും ആയിരിക്കും. അത് ആരെയും വേദനിപ്പിക്കുകയില്ല. ആരെയും ക്ഷോഭിപ്പിക്കുകയോ പരിഹസിക്കുകയോ അവഹേളിക്കുകയോ ചെയ്യുകയില്ല. വിവാദവിഷയങ്ങളെ അവന്റെ സംസാരത്തിൽനിന്ന് ഒഴിച്ചുനിർത്തുന്നു. പിടിവാദം, ആവേശം, കാപട്യം, പ്രത്യാശ, ശങ്ക, ചതി തുടങ്ങിയ വൈകല്യങ്ങൾ ഒന്നുംതന്നെ അവന്റെ സംസാരത്തിൽ കാണുകയില്ല.

അവന്റെ കടാക്ഷം എപ്പോഴും ഋജുവായിരിക്കും. അവന്റെ കണ്ണുകൾ ഒരിക്കലും കോപകലുഷിതമാവുകയില്ല. എല്ലാ ജീവികളിലും ഒരേ ആത്മാവ് വസിക്കുന്നുവെന്ന് അവൻ വിശ്വസിക്കുന്നതിനാൽ അതിന് ഉപദ്രവം ഇല്ലാതിരിപ്പാൻവേണ്ടി ജീവികളെ വീക്ഷിക്കുന്നതിൽനിന്നുപോലും അവൻ ഒഴിഞ്ഞുമാറുന്നു. അവന്റെ ആന്തരികമായ കാരുണ്യംകൊണ്ട് അവൻ ആരെയെങ്കിലും കടാക്ഷിക്കാൻ ഇടയായാൽ ചന്ദ്രന്റെ അദൃശ്യമായ അമൃതകിരണങ്ങൾ ചകോരത്തിന് തൃപ്തി നൽകുന്നതുപോലെ, അവന്റെ കടാക്ഷം അവർക്ക് സീമാതീതമായ സംതൃപ്തി നൽകുന്നു. അവൻ ചൊരിയുന്ന കടാക്ഷത്തിന്റെ നിഷ്കളങ്കത, കടാക്ഷംകൊണ്ടു കുഞ്ഞുങ്ങളെ മുലയൂട്ടുന്ന കൂർമ്മത്തിന്റെ കടാക്ഷത്തിനുപോലും അപരിചിതമാണ്.

അവന്റെ നോട്ടം ഹൃദ്യമാണെന്നതുപോലെ അവന്റെ കൈകൾ കർമ്മനിരതമാണ്. ലക്ഷ്യപ്രാപ്തിയിലെത്തിയ യോഗികൾ ഇച്ഛാരഹിതരായിരിക്കുന്നതുപോലെ, അവന്റെ കൈകൾ പ്രവൃത്തിരഹിതമാണ്. വിറകില്ലാതെ വരുമ്പോൾ അഗ്നി അണഞ്ഞുപോകുന്നു; മൂകനായ ഒരുവൻ നിശ്ശബ്ദനായിരിക്കുന്നു; അന്ധനായ ഒരുവൻ ഒന്നും കാണുന്നില്ല. അതുപോലെ, അവന്റെ കൈകൾക്ക് പ്രവർത്തിക്കാൻ ഒന്നും ശേഷിച്ചിട്ടില്ലാത്തതുകൊണ്ട് അത് നിർവ്യാപാരമാകുന്നു. വായുവിനെ ഭേദ്യംചെയ്യുമെന്നും ആകാശത്തെ ചീന്തുമെന്നും ഭയന്ന് അവൻ കൈകൾ ചലിപ്പിക്കുന്നതേയില്ല. പിന്നെ എങ്ങനെയാണ് അവൻ സ്വന്തം ശരീരത്തിലിരിക്കുന്ന കൊതുകിനെ അടിച്ചോടിക്കുന്നതും കണ്ണീച്ചയെ ആട്ടിക്കളയുന്നതും മൃഗങ്ങളേയോ പക്ഷികളേയോ വിരട്ടിയോടിക്കുന്നതും? ഒരു ദണ്ഡുപോലും കൈയിലേന്താൻ ഇഷ്ടപ്പെടാത്ത അവൻ ആയുധങ്ങളെപ്പററി ചിന്തിക്കുന്നതേയില്ല.

രോമങ്ങൾ ത്രസിക്കുമെന്നു ഭയന്ന് അവൻ തൻെറ ശരീരത്തെ തൊട്ടു തടവുകയില്ല. അവൻെറ കൈകളിലെ നഖങ്ങൾ അവൻ വളർത്തുന്നു. കവണയേറുപോലുള്ള ഒരു പ്രവൃത്തിയായി കരുതി, ഒരു താമരപ്പൂ വിനോദത്തിനുവേണ്ടി പോലും കൈയിലെടുത്തു വീശുകയോ പുഷ്പഹാരം കൈയിലിട്ട് ആട്ടുകയോ ചെയ്യുകയില്ല. അവൻെറ പാണികളെ സാധാരണയായി അവൻ പ്രവർത്തനരഹിതമായി വെച്ചിരിക്കുകയാണ്. എപ്പോഴെങ്കിലും പ്രവർത്തിപ്പിക്കുന്നത് കൈകൾ കൂട്ടിച്ചേർത്തു കൂപ്പുന്നതിനു മാത്രമാണ്. ഭയപ്പെട്ടവരെ നിർഭയരാക്കാനും അവശരെ ഉദ്ധരിക്കാനും ആർത്തന്മാരെ സഹായിക്കുന്നതിനും അവൻ കൈകൾ ഉയർത്താറുണ്ട്. അവൻെറ കൈകൾക്കുള്ളിടത്തോളം സ്നിഗ്ധത ചന്ദ്രകിരണങ്ങൾക്കുപോലുമില്ല. മാർദ്ദവമേറിയ അവൻെറ സ്പർശത്തെ താരതമ്യപ്പെടുത്തുമ്പോൾ മലയപർവതത്തിൽനിന്നു വരുന്ന മന്ദമാരുതൻ പരുഷമാണ്. മൃദുലമായി അവൻ മൃഗങ്ങളെ തലോടുന്നു. അവൻെറ കൈകൾ ചന്ദനമരത്തെപ്പോലെ കുളിർമയേകുന്നതാണ്. എന്നാൽ ചന്ദനമരം ഭക്ഷ്യയോഗ്യമായ ഫലങ്ങൾ നൽകുന്നില്ല. പക്ഷേ അവൻെറ കൈകൾ നിഷ്ഫലങ്ങളല്ല. ഈ അലങ്കാര ഭാഷണം മതിയാക്കാം. സജ്ജനങ്ങളുടെ പ്രവർത്തനങ്ങൾ അവരുടെ ചിത്തവൃത്തിയും സ്വഭാവവുമായി പരിപൂർണ്ണ യോജിപ്പിലായിരിക്കുമെന്നറിയുക.

അവൻെറ മനസ്സ് എപ്രകാരമാണ്? അതേപ്പററി പ്രത്യേകം പറയേണ്ട കാര്യമുണ്ടോ? ഇതുവരെ വിവരിച്ചതെല്ലാം വേറെ ആർക്കാണ് ബാധകമായിരിക്കുന്നത്? ശിഖരങ്ങൾ വൃക്ഷത്തിൽനിന്നു വേറിട്ടു നിൽക്കുമോ? അപ്പില്ലാതെ അർണ്ണവമുണ്ടോ? സൂര്യനും അതിൻെറ കിരണങ്ങളും വ്യത്യസ്തമാണോ? അവയവങ്ങൾ ശരീരത്തിൽനിന്ന് വ്യതിരിക്തമാണോ? സലിലത്വത്തെ സലിലത്തിൽനിന്ന് ഒഴിച്ചു നിർത്താമോ? അതുപോലെ, ഞാൻ ഇതുവരെ പറഞ്ഞ ബാഹ്യപ്രവർത്തനങ്ങളുടെയെല്ലാം ഉടമസ്ഥത മനസ്സിനാണെന്നറിഞ്ഞാലും. ഭൂമിയിൽ കുഴിച്ചിട്ട വിത്ത് വൃക്ഷമായി വളരുന്നതുപോലെ, മനസ്സ് ഇന്ദ്രിയങ്ങളിൽകൂടി പ്രകാശിക്കുന്നു. അഹിംസയ്ക്കു മനസ്സിൽ സ്ഥാനമില്ലെങ്കിൽ അതെങ്ങനെയാണ് പുറത്തേക്ക് പ്രകടീകൃതമാകുന്നത്?

അല്ലയോ അർജ്ജുന, ഒരഭിലാഷം ആദ്യമായി മനസ്സിൽ അങ്കുരിക്കുന്നു. അത് പിന്നീട് വായ്, നേത്രങ്ങൾ, പാണികൾ എന്നിവയുടെ മാധ്യമത്തിൽകൂടി ഉദീരണം ചെയ്യപ്പെടുന്നു. മനസ്സിൽ ആദ്യമായി ഇല്ലാത്ത ഒരു കാര്യം പുറത്തേക്ക് പ്രകടിപ്പിക്കാൻ സാധ്യമാണോ? മണ്ണിൽ വിത്തില്ലെങ്കിൽ മുളപൊട്ടി പുറത്തേക്കു വരുമോ? ചരട് വലിക്കുന്ന പാവകളിക്കാരൻ ചരടുവലി നിർത്തുമ്പോൾ പാവകൾ നിശ്ചലമാകുന്നില്ലേ? ഉറവിടം വററിപ്പോയാൽ പിന്നെ എങ്ങനെയാണ് ഒരു നദി ഒഴുകുന്നത്? ജീവനില്ലാത്ത ഒരു ശരീരത്തിന് എങ്ങനെയാണ് പ്രവർത്തിക്കാൻ കഴിയുക? അതുപോലെ, മനസ്സിൻെറ സാരവത്തായ പ്രവർത്തനം നിലയ്ക്കുമ്പോൾ ഇന്ദ്രിയങ്ങളുടെ പ്രവർത്തനവും

നിലയ്ക്കുന്നു. ഇന്ദ്രിയങ്ങളുടെ എല്ലാ പ്രവൃത്തികളും മനസ്സിൽ നിന്നാണ് ഉടലെടുക്കുന്നത്. മനസ്സ് ഇന്ദ്രിയങ്ങളിൽകൂടി പ്രവർത്തിക്കുന്നു. മനസ്സിൽ രൂപംകൊള്ളുന്ന ഏതാഗ്രഹവും പുറത്തേക്കുവരുന്നത് ഇന്ദ്രിയങ്ങളുടെ ചാലുകൾ വഴിയാണ്. പക്വമായ ഒരു ഫലത്തിന്റെ പരിമളം നാനാദിക്കിലേക്കും വ്യാപിക്കുന്നതുപോലെ, അഹിംസ മനസ്സിൽ സുസ്ഥിരമാകുമ്പോൾ അത് പുറത്തേക്ക് പ്രകടമാകുന്നു. സമുദ്രത്തിൽ വേലിയേററം ഉണ്ടാകുമ്പോൾ ഉൾക്കടലിലും വെള്ളം നിറയുന്നതുപോലെ, മനസ്സിന് ലഭിക്കുന്ന അഹിംസാസമ്പത്ത് ഇന്ദ്രിയങ്ങൾക്കും പകുത്തുകൊടുക്കുന്നു. ഒരദ്ധ്യാപകൻ എഴുതാൻ പഠിപ്പിക്കുമ്പോൾ തന്റെ ശിഷ്യന്റെ വിരൽപിടിച്ച് അക്ഷരങ്ങൾ എഴുതിക്കുന്നു. യഥാർത്ഥത്തിൽ അദ്ധ്യാപകൻ തന്നെയല്ലെ ശിഷ്യനിൽകൂടി എഴുതുന്നത്? അതുപോലെ മനസ്സ് അതിന്റെ കാരുണ്യം ഇന്ദ്രിയങ്ങളിലേക്ക് പകരുകയും അവയെക്കൊണ്ട് അഹിംസ നടപ്പാക്കുകയും ചെയ്യുന്നു. ഇന്ദ്രിയങ്ങളുടെ പ്രവർത്തനഗതി നിർണ്ണയിക്കുന്നത് മനസ്സാണ്. മനസാ വാചാ കർമ്മണാ ഹിംസ ഉപേക്ഷിച്ച ഒരുവൻ ജ്ഞാനത്തിന്റെ ഭണ്ഡാഗാരമാണ്. അല്ല, അവൻ ജ്ഞാനത്തിന്റെ അവതാരം തന്നെയാണ്. പുറമെ ധാരാളം കേട്ടിട്ടുള്ളതും ശാസ്ത്രങ്ങളിൽ പ്രതിപാദിച്ചിട്ടുള്ളതുമായ അഹിംസ നേരിൽ കാണണമെന്ന് ആഗ്രഹിക്കുന്നവർ ഇപ്രകാരമുള്ള ഒരുവനെ കണ്ടാൽമാത്രം മതിയാകുന്നതാണ്. അർജ്ജുനാ, അഹിംസയെപ്പററി ഇതിൽകൂടുതൽ എന്താണ് പറയേണ്ടത്?

ജ്ഞാനദേവൻ പറയുകയാണ്:

അഹിംസയെപ്പററി ഭഗവാൻ പറഞ്ഞ കാര്യങ്ങൾ ഇതിനേക്കാൾ ചുരുക്കി പറയാമായിരുന്നു. ഇത്രയും ദീർഘമായി പറഞ്ഞതിന് എന്നോടു ക്ഷമിക്കണം. ശാദ്വലപ്രദേശത്തു മേയുന്ന പശു മടങ്ങാൻ മടിക്കുന്നതുപോലെയോ, കാററിനോടൊപ്പം പറക്കുന്ന പക്ഷി തുടർന്നു പറക്കാൻ ഇഷ്ടപ്പെടുന്നതുപോലെയോ അഹിംസാവിഷയത്തെപ്പററി എനിക്കുള്ള താൽപര്യംകൊണ്ടാണ് ഞാൻ ഇപ്രകാരം അനിയന്ത്രിതമായി സംസാരിച്ചതെന്ന് നിങ്ങൾക്കു തോന്നിയേക്കാം. എന്നാൽ മഹാത്മാക്കളേ, കാര്യം അങ്ങനെയല്ല. ഇത്രത്തോളം വിശദീകരിച്ചതിന് പ്രത്യേക കാരണമുണ്ട്. അഹിംസ വെറും മൂന്നക്ഷരമുള്ള ഒരു വാക്കാണ്. അതിന്റെ തത്ത്വം വളരെ ചുരുക്കമായി പ്രതിപാദിക്കാം. എന്നാൽ അതേപ്പററിയുള്ള തെററായ ധാരണ ഖണ്ഡിച്ചെങ്കിൽ മാത്രമേ ശുദ്ധമായ അഹിംസ എന്താണെന്ന് വ്യക്തമായ ബോധം ഉണ്ടാവുകയുള്ളു. രത്നവ്യാപാരികളുടെ ഗ്രാമത്തിൽ സാളഗ്രാമം (ഗണ്ഡകീനദിയിൽനിന്നു ലഭിക്കുന്ന, വിഷ്ണുവിന്റെ പ്രതിമയാണെന്നു സങ്കല്പിച്ച്, വൈഷ്ണവർ പൂജിക്കുന്ന കല്ല്) വിൽക്കാൻ കഴിയും. എന്നാൽ എത്ര പ്രശംസിച്ചാലും ഒരു സ്ഫടികക്കല്ല് എങ്ങനെയാണ് വിൽക്കുക? കർപ്പൂരത്തിന്റെ സൗരഭ്യം അറിയാവുന്നവരുടെ ഇടയിൽ വെളുത്ത ഗോതമ്പുമാവ് കർപ്പൂരമാണെന്നു തെററിദ്ധരിപ്പിച്ച് വിൽക്കാൻ കഴിയുമോ? അതുപോലെ, അഹിംസാസിദ്ധാന്തത്തെപ്പററി

പൊതുവായും പ്രത്യേകമായുമുള്ള ഭിന്നാഭിപ്രായങ്ങൾ വിശദീകരിക്കാതെ എന്റെ അഭിപ്രായങ്ങൾമാത്രം പ്രകടിപ്പിച്ചാൽ, അത് എത്രത്തോളം വാക്പാടവം നിറഞ്ഞതാണെങ്കിലും നിങ്ങളുടെ മനസ്സിലുണ്ടാകുന്ന സംശയങ്ങളെ ദൂരീകരിക്കുകയില്ല. പായൽമൂടിയ ജലത്തെ അരയന്നം അവഗണിക്കുന്നതുപോലെ, നിങ്ങളും എന്റെ പ്രഭാഷണത്തെ അവഗണിച്ചുവെന്ന് വരാം. അതിനിടയാക്കാതിരിക്കാൻ ഞാൻ വിഷയത്തിൽനിന്നു വ്യതിചലിച്ച് കൂടുതൽ സമയം ചെലവഴിച്ചതാണ്. ആഹാരത്തിനുള്ള അരിയിൽ കിടക്കുന്ന മണൽത്തരികൾ വകതിരിച്ചെടുത്തു കളയാൻ ചെലവഴിക്കുന്ന സമയം വ്യർത്ഥമാണെന്നു പറയാൻ കഴിയുമോ? വഴിയിൽ കൊള്ളക്കാരാൽ തടയപ്പെടുന്ന ബാലൻ, അവരിൽനിന്നും രക്ഷപ്പെടാൻ സമയമെടുത്തതുകൊണ്ട് വീട്ടിലെത്താൻ വൈകിയാൽ അതിന് അവന്റെ അമ്മ അവനെ കുററപ്പെടുത്തുമോ? ചന്ദ്രനിൽനിന്നു നേരിട്ടല്ലാതെ മേഘങ്ങൾക്കിടയിൽകൂടി വരുന്ന ചന്ദ്രകിരണങ്ങൾക്കുവേണ്ടി ചകോരം അതിന്റെ ചുണ്ടുകൾ വിടർത്താറില്ല. അതുപോലെ അഹിംസയെപ്പററിയുള്ള എന്റെ വിശദീകരണവും വ്യാഖ്യാനവും പൂർണ്ണവും കുററമററതും അല്ലെങ്കിൽ നിങ്ങൾക്ക് അതിൽ സംശയമുണ്ടാകും. എന്റെ അർത്ഥബോധനത്തിൽ നിങ്ങൾ അസന്തുഷ്ടരാകും. നിങ്ങൾ എന്നോടു കലഹിക്കും. തുടർന്നുള്ള എന്റെ ഗീതാപ്രഭാഷണം കേൾക്കാൻ നിങ്ങൾക്ക് ആഗ്രഹമില്ലാതാകും. ആകയാൽ ഇതേപ്പററി ഇത്രയും ദീർഘമായി ഞാൻ സംസാരിച്ചത് നിങ്ങളെ തൃപ്തിപ്പെടുത്തുന്നതിനും നിങ്ങളുടെ അനുഗ്രഹവും ആനുകൂല്യവും ലഭിക്കുന്നതിനുമാണ്.

ഗീത എനിക്ക് പ്രാണനാണ്. ഗീതയെപ്പററി കേൾക്കുന്നതിനുള്ള നിങ്ങളുടെ അഭിലാഷം എനിക്ക് നല്ലതുപോലെ അറിയാം. ഗീതോപദേശങ്ങൾ ഗ്രഹിക്കുന്നതിന് നിങ്ങൾ എന്തും സഹിക്കാൻ തയ്യാറാകണം. പ്രത്യുത, മോക്ഷത്തിന്റെ മാർഗ്ഗങ്ങൾ അവഗണിച്ച് ലൗകിക സുഖങ്ങളിൽ മുഴുകുന്നതിനാണ് നിങ്ങൾ ആഗ്രഹിക്കുന്നതെങ്കിൽ ഗീതയും ഞാനും ഒരുപോലെ വ്യർത്ഥമായിത്തീരും. ഞാൻ പ്രകൃതത്തിൽ നിന്നു വിട്ടുപോയതിന് നിങ്ങൾ എനിക്കു മാപ്പു നൽകിയിരിക്കുന്നുവെന്നുള്ള വിശ്വാസം എനിക്കുള്ളതുകൊണ്ട് ഇനിയും കൂടുതലായി ഒന്നും ഞാൻ പറയുന്നില്ല. ഭഗവാൻ കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞതു കേൾക്കുക.

ഭഗവാൻ പറഞ്ഞു: അല്ലയോ അർജ്ജുന, ജ്ഞാനത്തെ മനസ്സിലാക്കാനുള്ള ലക്ഷണങ്ങൾ ഞാൻ പറയാം. അസഹിഷ്ണുതയില്ലാതെ സഹനശക്തി പ്രകടിപ്പിക്കുന്ന ഒരു വ്യക്തിയിൽ നിനക്ക് ജ്ഞാനത്തെ ദർശിക്കാം. ആഴമേറിയ ഒരു കുളത്തിന്റെ ജലപ്പരപ്പിൽ കാണുന്ന താമരപോലെയോ, ഭാഗ്യവാനായ ഒരു ഗൃഹസ്ഥന്റെ ഗൃഹത്തിൽ കാണുന്ന സമ്പത്തുപോലെയോ ആണവൻ. ക്ഷമയുള്ള ഒരുവനിൽ കാണുന്ന ലക്ഷണങ്ങളെ ഞാൻ വ്യക്തമായി പറയാം. തനിക്കിഷ്ടമുള്ള ആഭരണങ്ങളും വസ്ത്രങ്ങളും അണിയുന്ന ഒരുവനെപ്പോലെ അവൻ സഹിഷ്ണുതയോടെ എല്ലാം ചുമക്കുന്നു.

എന്ത് കഷ്ടപ്പാടുകൾ ഉണ്ടായാലും അവൻ അത് സാരമാക്കുകയില്ല. അപേക്ഷിതമോ അനപേക്ഷിതമോ ആയ എന്തു ലഭിച്ചാലും അവനത് സ്വീകരിക്കുന്നു. മാനാപമാനത്തെ സമചിത്തതയോടെ നേരിടുന്നു. സുഖവും ദുഃഖവും അവന് ഒരേമാതിരിയാണ്. സ്തുതിയും നിന്ദയും അവനെ ബാധിക്കുകയില്ല. ചൂടുകൊണ്ട് വരളുകയോ കുളിരുകൊണ്ട് കിടുകിടുക്കുകയോ ചെയ്യുകയില്ല. യാതൊന്നും അവനെ ഭീഷണിപ്പെടുത്തുകയില്ല. തന്റെ ശൃംഗങ്ങളുടെ ഭാരം മഹാമേരുപർവതം അനുഭവിക്കാത്തതുപോലെ, തന്റെ തേററയിൽ പൊക്കി നിർത്തിയിരിക്കുന്ന ഭൂമിയുടെ ഭാരം വരാഹം അനുഭവിക്കാത്തതുപോലെ, സർവ്വ ചരാചരങ്ങളുടേയും ഭാരം ഭൂമിക്ക് ഭാരമായി തോന്നാത്തതുപോലെ, സുഖദുഃഖാദി ദ്വന്ദ്വഭാവങ്ങളുടെ സമ്മർദ്ദം അവനെ പീഡിപ്പിക്കുകയില്ല. സാഗരത്തിലേക്കൊഴുകി വരുന്ന ചെറുതും വലുതുമായ എല്ലാ നദികളിലേയും ജലം ഉൾക്കൊള്ളാൻ സാഗരത്തിനു കഴിയുന്നതുപോലെ, സമചിത്തതയോടെ അവന് പേറാൻ കഴിയാത്തതായി ഒന്നുമില്ല. അവനെ പാടുപെടുത്തിയ ഒന്നിനെപ്പററിയും അവന് ഓർമ്മപോലുമില്ല. അവന്റെ ശരീരത്തിന് അനുഭവിക്കേണ്ടി വരുന്ന ക്ലേശങ്ങൾ ക്ഷമയോടെ അവന്റെ സ്വന്തമായി അവൻ ഏററെടുക്കുന്നു. അക്കാര്യത്തിൽ കാണിക്കുന്ന സഹിഷ്ണുത അലൗകികമായ ഒന്നാണെന്ന് അവൻ ഭാവിക്കുകയുമില്ല. ഇപ്രകാരം അനാമയനും നിഷ്കളങ്കിതനുമായ ക്ഷമാശീലൻ ജ്ഞാനത്തിന് ഉത്കർഷമേകുന്നു. അവൻ ജ്ഞാനത്തിന്റെ ജീവനാണ്.

ഇനിയും ആർജ്ജവത്തെപ്പററി പറയാം. പ്രാണൻ എല്ലാവരോടും ദാക്ഷിണ്യപൂർവം പെരുമാറുന്നതുപോലെ, ഋജുബുദ്ധിയായ ഒരുവൻ എല്ലാവരോടും തുറന്ന മനസ്സോടെ പെരുമാറുന്നു. സൂര്യൻ വിവേചനമില്ലാതെ തന്റെ പ്രകാശം എല്ലാവരിലും ചൊരിയുന്നു. അതുപോലെ അവന്റെ ചിന്തയിലും പ്രവൃത്തിയിലും അവൻ ആരെയും വ്യത്യസ്തമായി കാണുന്നില്ല. ലോകംമുഴുവനും അവന് സുപരിചിതമാണെന്നും എല്ലാ വ്യക്തികളും അവന്റെ സുഹൃത്തുക്കളാണെന്നും അവൻ കരുതുന്നു. അവനെന്നോ മററുള്ളവനെന്നോ ഉള്ള ചിന്ത അവന് അശേഷമില്ല. വെള്ളം ഏതിലും കലർന്ന് ഏകീകൃതമാകുന്നതുപോലെ അവൻ എല്ലാവരുമായും ഒത്തുചേരുന്നു. അവന്റെ മനസ്സ് ഒരുവനോടും ഒരു കാര്യത്തിലും എതിർക്കുകയില്ല. വേഗത്തിൽ ചലിക്കുന്ന വായുപോലെ അവന്റെ മനസ്സ് അവക്രമാണ്. അവൻ ആശയിൽനിന്നും ആശങ്കയിൽനിന്നും മുക്തനാണ്. ഒരു ശിശു തന്റെ മാതാവിന്റെ സന്നിധിയിലെത്താൻ ലജ്ജിക്കാത്തതുപോലെ, അവൻ അവന്റെ മനസ്സ് നിസ്സങ്കോചം എല്ലാവരേയും തുറന്നുകാണിക്കുന്നു. ഒരു താമരപ്പൂവ് വിടർന്നുകഴിഞ്ഞാൽ പിന്നീട് അതിന്റെ ഒരു ഭാഗവും മറയ്ക്കപ്പെടുന്നില്ല. അതുപോലെ എല്ലായ്പോഴും തുറന്നുവെച്ചിരിക്കുന്ന അവന്റെ മനസ്സിൽ ഒന്നും ഒളിച്ചുവെയ്ക്കാൻ അവന് സാധ്യമല്ല. അന്യൂനമായ ഒരു രത്നത്തിന്റെ ഒളി എല്ലായിടത്തേക്കും വീശുന്നതുപോലെ, പവിത്രമായ അവന്റെ മനസ്സിൽനിന്ന് പരിശുദ്ധമായ

കർമ്മങ്ങൾ നിരന്തരം നിർഗ്ഗമിക്കുന്നു. ആത്മാനുഭവം സിദ്ധിച്ച അവൻ സദാ സംതൃപ്തനാണ്. അവന് മുൻകൂട്ടി തയ്യാറാക്കേണ്ടതായിട്ടോ ഭാവിപ്രവർത്തനങ്ങളെക്കുറിച്ച് തീരുമാനിക്കേണ്ടതായിട്ടോ ഒന്നുമില്ല. അവൻെറ മനസ്സ് നിർമ്മുകതവും നിർമ്മലവുമാണ്. അവനിൽ കാപട്യം കുടികൊള്ളുന്നില്ല. അവൻെറ സംസാരം സംശയരഹിതമാണ്. അവന് ക്ഷുദ്രബുദ്ധി ആരോടുമില്ല. അഷ്ടപ്രഹരത്തിലും അവൻെറ ഇന്ദ്രിയങ്ങൾ നിഷ്കപടവും നിത്യശുദ്ധവും പഞ്ചപ്രാണങ്ങൾ നിരർഗ്ഗളവുമാണ്. അമൃതിൻെറ കീഴോട്ടുള്ള ഒഴുക്കുപോലെ അവൻെറ മനസ്സും ബുദ്ധിയും ഋജുവാണ്. യഥാർത്ഥത്തിൽ അവൻ എല്ലാ നല്ല ഗുണങ്ങളുടേയും സ്വഭാവങ്ങളുടേയും ലക്ഷണങ്ങളുടേയും ഇരിപ്പിടമാണ്. എല്ലാ സൽഗുണങ്ങളുടേയും അടിസ്ഥാനകാരണം മനസ്സിൻെറ പരിശുദ്ധിയാണ്. ഇപ്രകാരമുള്ള ഒരു മനുഷ്യൻ ആർജ്ജവത്തിൻെറ മാനുഷികാവതാരമാണ്. ജ്ഞാനം അവനെ തേടിയെത്തുന്നു.

ഇനിയും ആചാര്യോപാസനത്തെപ്പററി പറയാം. ഗുരുഭക്തി എല്ലാ ഭാഗ്യങ്ങളുടേയും നിദാനമാണ്. അത് ശോകഗ്രസ്തനായ ഒരുവനെ ബ്രഹ്മവുമായി ഐക്യം പ്രാപിപ്പിക്കുന്നതിനു തക്ക പ്രാഭവമുള്ളതാണ്. ഗംഗാനദി അതിൻെറ ജലസമ്പത്തുമായി സമുദ്രത്തിൽ ഒഴുകിയെത്തുന്നതുപോലെ, ശ്രുതികൾ ബ്രഹ്മപദത്തെ പ്രാപിക്കുന്നതുപോലെ, വിശ്വസ്തയായ ഒരു പത്നി തൻെറ നന്മയും തിന്മയും ഉൾപ്പെടെ എല്ലാം തൻെറ പതിയിൽ അർപ്പിക്കുന്നതുപോലെ, തന്നെയും തൻെറ എല്ലാററിനേയും ഗുരുവിന് സമർപ്പിച്ചിട്ടുള്ള ഒരുവൻ തൻെറ ശരീരത്തെ ഗുരുവിനെ ഉപാസിക്കുന്നതിനുള്ള ഒരു ഭക്തിഗേഹമാക്കിത്തീർക്കുന്നു. ഒരു വിരഹിണി തൻെറ ഭർത്താവിനെപ്പററി എല്ലായ്പോഴും ചിന്തിച്ചുകൊണ്ടിരിക്കുന്നതുപോലെ, ഗുരുവിൻെറ വാസസ്ഥലത്തെപ്പററിയുള്ള ചിന്ത അവൻെറ മനസ്സിൽ നിറഞ്ഞിരിക്കും. അവിടെനിന്നു വരുന്ന കാററ്, തന്നെ ഗുരുസമക്ഷത്തിലേക്കു ക്ഷണിക്കുന്ന ഗുരുസന്ദേശവുമായിട്ടാണ് എത്തിയിട്ടുള്ളതെന്ന് അവൻ അനുമാനിക്കും. ഗുരുഭക്തികൊണ്ട് ഉന്മത്തനായ അവൻ ആ ദിശനോക്കി ഗുരുവിനോടായി സംസാരിക്കും. ഗുരുവിനെ പിരിഞ്ഞിരിക്കുന്ന ഓരോ നിമിഷവും ഒരു യുഗത്തേക്കാൾ ദീർഘമുള്ളതായി അവന് അനുഭവപ്പെടും. ഒരു പശുക്കിടാവിനെ ആലയിൽ കെട്ടിയിരിക്കുന്നതുപോലെ ഗുരുസ്നേഹമാകുന്ന കയറാണ് അവനെ അവൻെറ വീട്ടിൽ തളച്ചിട്ടിരിക്കുന്നത്. എപ്പോഴാണ് ഇതിൻെറ കെട്ടഴിഞ്ഞ് തനിക്ക് ഗുരുസവിധത്തിലേക്ക് പോകാൻ കഴിയുന്നതെന്നുള്ള ചിന്ത അവനെ ആകാംക്ഷാഭരിതനാക്കുന്നു. ഗുരുവിൽനിന്ന് എന്തെങ്കിലും സന്ദേശവുമായി ആരെങ്കിലും എത്തിയാൽ മരിച്ചവനു ജീവൻ ലഭിച്ചതുപോലെ അവൻ ആഹ്ലാദഭരിതനാകും.

ഉണങ്ങിയ നാമ്പുകൾക്ക് അമൃത് ലഭിച്ചതുപോലെയോ, ചെറിയ കുളത്തിൽ കിടക്കുന്ന മത്സ്യം വലിയ തടാകത്തിലെത്തപ്പെട്ടതുപോലെയോ ദരിദ്രനായ ഒരുവന് ഒളിഞ്ഞിരിക്കുന്ന നിധി കിട്ടിയതുപോലെയോ അന്ധന് കാഴ്ച ലഭിച്ചതുപോലെയോ ഭിക്ഷു ഇന്ദ്ര

സിംഹാസനത്തിലേക്ക് ഉയർത്തപ്പെട്ടതുപോലെയോ ഗുരുകുലത്തെ പ്പററി ശ്രവിക്കുമ്പോൾ അവൻ ആഹ്ലാദഭരിതനാവുകയും ആകാശത്തെ തന്റെ മുഷ്ടിക്കുള്ളിലാക്കത്തക്കവണ്ണം തന്റെ ശക്തി വർദ്ധിച്ചതായി അവന് തോന്നുകയും ചെയ്യും. ഇപ്രകാരം തന്റെ ഗുരുവിന്റെ ആശ്രമത്തോടു ഭക്തിയുള്ളവനെ സേവിക്കാൻ ജ്ഞാനം സദാ സന്നദ്ധമായി നില്ക്കും.

അവന്റെ ഹൃദയത്തിൽ ഗുരുഭക്തി തിങ്ങിനിറഞ്ഞിരിക്കുന്നു. അവൻ ഗുരുവിനെ ആരാധിക്കുകയും ധ്യാനിക്കുകയും ചെയ്യുന്നു. ഗുരുവിന്റെ രൂപം മനസ്സിൽ ധ്യാനിച്ച് അന്തഃകരണശുദ്ധിയാകുന്ന അങ്കണത്തിൽ അവൻ പ്രാണപ്രതിഷ്ഠ നടത്തുന്നു. മനസാ വാചാ കർമ്മണാ താൻതന്നെ ഗുരുപൂജയ്ക്കുവേണ്ട അർച്ചനാദ്രവ്യങ്ങളായി സങ്കല്പിച്ച്, അവൻ മാനസപൂജ നടത്തുന്നു.

അല്ലാത്തപക്ഷം, ചൈതന്യത്തെപ്പററി ബോധവാനാകുന്ന അവൻ ചൈതന്യത്തിന്റെ തിരുമുററത്ത് ആനന്ദത്തിന്റെ ശ്രീകോവിൽ നിർമ്മിച്ച് അതിൽ ഗുരുരൂപസങ്കല്പത്തോടെ മനസാ ലിംഗപ്രതിഷ്ഠ നടത്തി, എല്ലാ ഭാവനകളോടുംകൂടി, ധ്യാനമാകുന്ന അമൃതധാര ചൊരിഞ്ഞ് അഭിഷേകം നടത്തുന്നു. ജ്ഞാനത്തിന്റെ സൂര്യൻ ഉദിക്കുമ്പോൾ ബുദ്ധിയാകുന്ന പൂക്കൂടയിൽ അഷ്ടസാത്വികഭാവങ്ങളാകുന്ന പുഷ്പങ്ങൾ ശേഖരിച്ച് ഗുരുവാകുന്ന ശങ്കരനെ നൂറായിരം പ്രാവശ്യം പൂജിച്ച് ആരാധിക്കുന്നു. പ്രഭാതത്തിലും മദ്ധ്യാഹ്നത്തിലും പ്രദോഷത്തിലും 'താനാണ് ശരീരം' എന്നുള്ള വിചാരം കത്തിച്ച് അതിന്റെ ധൂപവും ജ്ഞാനത്തിന്റെ ദീപവും ആരതിയായി ഉഴിയുന്നു. താനും ഗുരുവുമായുള്ള ഏകഭാവം നിവേദ്യമായി അർപ്പിക്കുന്നു. അവൻ ആരാധകനും ഗുരു ആരാധനാമൂർത്തിയുമായി സങ്കല്പിച്ച് ഗുരുവിനെപ്പററി സ്തുതിഗീതങ്ങൾ പാടുന്നു.

മററു ചില സമയങ്ങളിൽ അവനിൽ പ്രകടമാകുന്നത് സഖ്യ ഭക്തിയാണ്. അപ്പോൾ അവന്റെ അന്തഃകരണം ഗുരുവിനെ തന്റെ പത്നിയായി സങ്കല്പിക്കുന്നു. തന്റെ ആത്മാവാകുന്ന തല്പത്തിൽ പതിയായ ഗുരുവുമൊത്തുള്ള സഹശയനം അവൻ ഭാവനചെയ്ത് ആനന്ദം അനുഭവിക്കുന്നു. ചിലപ്പോൾ അവന്റെ മനസ്സ് ഗുരുഭക്തിയുടെ പ്രവാഹംകൊണ്ടു നിറഞ്ഞുതുളുമ്പുമ്പോൾ അവൻ അതിനെ ക്ഷീരസാഗരമെന്നു വിളിക്കും. എന്നിട്ട് ധ്യാനത്തിൽനിന്നുണ്ടാകുന്ന അപാരസുഖം, ശേഷനാകുന്ന മെത്തയാണെന്നും അതിൽ ഗുരുവാകുന്ന മഹാവിഷ്ണു വിശ്രമിക്കുന്നുവെന്നും അവൻ ഭാവനചെയ്യും. താൻ മഹാവിഷ്ണുവിന്റെ പാദങ്ങൾ തലോടുന്ന ലക്ഷ്മിയായും വിഷ്ണുവിന്റെ അന്തികത്തിൽ കൂപ്പുകൈയുമായി നില്ക്കുന്ന ഗരുഡനായും മററും അവന്റെ സങ്കല്പങ്ങൾ വളരും. വിഷ്ണുവിന്റെ നാഭിയിൽനിന്നു ജനിച്ച ബ്രഹ്മദേവനാണ് താനെന്ന് ഭാവനയിൽ കാണുകയും ധ്യാനംകൊണ്ട് തന്റെ അന്തഃകരണത്തിലുണ്ടാകുന്ന ആനന്ദാനുഭവം ഗുരുവിന്റെ കാരുണ്യം കൊണ്ടുണ്ടായതാണെന്ന് വിശ്വസിക്കുകയും ചെയ്യും.

മററു ചിലപ്പോൾ ഗുരുവിനെ അമ്മയായി ഭാവനചെയ്യുന്ന അവൻ, അമ്മയുടെ മടിയിൽകിടന്ന് അമ്മിഞ്ഞയുണ്ണുന്ന ശിശുവാണ് താനെന്ന് സങ്കല്പിച്ച് ആനന്ദമടയുന്നു. ചിലപ്പോൾ അവൻെറ ഭാവന എത്തിച്ചേരുന്നത് തൻെറ ഗുരു, ചൈതന്യതരുവിൻെറ തണലിൽ വിശ്രമിക്കുന്ന ഒരു പശുവാണെന്നും താൻ അതിൻെറ കിടാവാണെന്നുമായിരിക്കും. ഗുരുകൃപയാകുന്ന ജലത്തിൽ നീന്തിത്തുടിക്കുന്ന മത്സ്യമാണ് താനെന്നും അവൻ ഭാവിക്കും. ഇപ്രകാരം അവൻെറ മനോസങ്കല്പങ്ങൾ നിസ്സീമമാണ്. വേലിയേററമുണ്ടാകുമ്പോൾ വാരിധിയിൽ തിരമാലകൾ ഒന്നിനു പുറകേ ഒന്നൊന്നായി വരുന്നതുപോലെ, ഗുരുവിനെപ്പററിയുള്ള ചിന്ത സദാ അവൻെറ അന്തഃകരണത്തിലുണ്ടായിരിക്കും. അതിരററ ഗുരുഭക്തിയുടെ വേലിയേററം അവൻെറ മനസ്സിൽ ഉയരുമ്പോൾ അവ, ഭാവനയിൽനിന്ന് ഭാവനകളിലേക്ക് അവനെ നയിക്കുന്നു.

ഇനിയും അവൻ ഗുരുവിനെ ബാഹ്യമായി സേവിക്കുന്നത് എങ്ങനെയാണെന്നു പറയാം. അവനിൽ സന്തുഷ്ടനായി എന്തു വരമാണ് വേണ്ടതെന്ന് ചോദിക്കത്തക്ക തരത്തിൽ ഗുരുവിനെ സേവിക്കണമെന്നാണ് അവൻെറ ആഗ്രഹം. പ്രീതനായ ഗുരു എന്തു വരമാണ് വേണ്ടതെന്ന് അവനോട് ചോദിക്കുമ്പോൾ അവൻ പറയും: നാഥാ, അങ്ങയുടെ എല്ലാ പരിജനങ്ങളും ഞാൻ മാത്രമായിരിക്കണം. അങ്ങയുടെ ഉപയോഗത്തിനുവേണ്ട എല്ലാ സാധനസാമഗ്രികളും എൻെറ വിവിധരൂപങ്ങൾ തന്നെ ആയിരിക്കണം.

ഇതുകേട്ടു പ്രസാദിക്കുന്ന ഗുരു പറയും: ശരി, അങ്ങനെ തന്നെയാവട്ടെ. അതോടെ അവൻെറ ഭാവന ചിറകുവിടർത്തുകയായി. അവൻ പറയും:

പിന്നീട് ഞാൻ മാത്രമാകും അദ്ദേഹത്തിൻെറ ലോകം. അദ്ദേഹത്തെ പരിചരിക്കുന്നതിനുള്ള ഭാഗ്യം എനിക്കുമാത്രം ലഭിക്കും. ഗുരു എല്ലാ ശിഷ്യന്മാരുടേയും മാതാവാണെങ്കിലും എൻെറ മാതാവ് മാത്രമായിരിക്കത്തക്ക നിലയിൽ ഞാൻ അദ്ദേഹത്തെ സേവിക്കും. ഒരു പതിയിൽമാത്രം അനുരക്തനായ പതിയെപ്പോലെ, എൻെറ ഗുരുസേവ കൊണ്ട് ഞാൻ അദ്ദേഹത്തിൻെറ പ്രേമംമുഴുവൻ പിടിച്ചുപററും. ഒരു സ്ഥലത്തുമാത്രം സ്ഥിരമായി വസിക്കുന്ന ഒരു ക്ഷേത്രസന്ന്യാസിയാകാൻ ഞാൻ അദ്ദേഹത്തെ നിർബന്ധിക്കും. അദ്ദേഹം എൻെറ ഹൃദയത്തിലായിരിക്കും വസിക്കുന്നത്. കാററ് ശക്തമായി അടിച്ചാലും നാലുദിശകൾക്കുള്ളിൽ ഒതുങ്ങിനില്ക്കും. അതുപോലെ ഞാൻ ഗുരുകൃപയെ ബന്ധനസ്ഥമാക്കി നിർത്തുന്ന ഒരു പഞ്ജരമായിത്തീരും. അദ്ദേഹത്തിൻെറ കാരുണ്യം എനിക്കുമാത്രം ലഭിക്കും. അദ്ദേഹത്തിൽ ഞാൻ എൻെറ സ്വാമിനിയെ ദർശിച്ച്, എൻെറ ഗുണഗണങ്ങൾകൊണ്ടുള്ള ആടയാഭരണങ്ങൾ അണിയിക്കും. ഞാൻ ഗുരുവിൻെറ സ്നേഹവൃഷ്ടിയേൽക്കുന്ന ഉർവിയായിത്തീരും. മററാരും ഗുരുസേവ ചെയ്യുന്നതിന് ഞാൻ അനുവദിക്കുകയില്ല.

ഇപ്രകാരം അനന്തമനഃസൃഷ്ടി നടത്തുന്ന അവൻ പിന്നെയും,

പറയുകയാണ്:

ഞാൻതന്നെ ഗുരുവിന്റെ വാസസ്ഥാനമായിത്തീർന്ന് അഹോരാത്രം അദ്ദേഹത്തെ സേവിക്കും. അദ്ദേഹത്തിന്റെ നിർഗമനാഗമനങ്ങൾക്കുള്ള വാതിൽപ്പടികളായും വാതിലായും ദ്വാരപാലകനായും ഞാൻ അദ്ദേഹത്തെ സേവിക്കും. ഞാൻ അദ്ദേഹത്തിന്റെ പാദുകങ്ങളായി അത് അദ്ദേഹത്തെക്കൊണ്ട് ധരിപ്പിക്കും. ഞാൻ അദ്ദേഹത്തിന് വെൺകൊററക്കുട പിടിക്കുകയും ചാമരം വീശുകയും ചെയ്യും. ഞാൻ അദ്ദേഹത്തിന്റെ വഴികാട്ടിയായിരിക്കും. നിമ്നോന്നതങ്ങളായ വഴിയിൽകൂടി നടക്കുമ്പോൾ മുന്നറിയിപ്പ് നൽകുകയും അദ്ദേഹത്തിന്റെ കൈയ്ക്കുപിടിച്ച് സഹായിക്കുകയും ചെയ്യും. ദീപശിഖ പിടിച്ചുകൊണ്ട് ഞാൻ അദ്ദേഹത്തിന്റെ മുന്നിൽ നടക്കും. അദ്ദേഹത്തിന്റെ കൈകളും മുഖവും കഴുകുന്നതിനാവശ്യമായ ശുദ്ധജലം ഉൾക്കൊള്ളുന്ന ജലപാത്രവും ഉപയോഗിച്ച മലിനജലം ശേഖരിക്കുന്ന പാത്രവും ഞാൻതന്നെ ആയിരിക്കും. താംബൂലം വെയ്ക്കുന്ന വെററിലത്തട്ടവും അതിന്റെ അവശിഷ്ടങ്ങൾ ഇടുന്ന കോളാമ്പിയും ഞാൻതന്നെ ആയിരിക്കും. ഗുരു ഇരിക്കുന്ന ആസനം ഞാനായിരിക്കും. അദ്ദേഹം അണിയുന്ന വസ്ത്രവും ആഭരണങ്ങളും ചന്ദനവും എല്ലാം ഞാനായിരിക്കും. അദ്ദേഹത്തിന്റെ സ്നാനത്തിനു വേണ്ടതെല്ലാം ഞാൻ ഒരുക്കിക്കൊടുക്കും. അദ്ദേഹത്തിന് ഭക്ഷണം പാകംചെയ്യുന്നതും വിളമ്പിക്കൊടുക്കുന്നതും ഞാനായിരിക്കും. എന്നെത്തന്നെ ദീപമാക്കി അദ്ദേഹത്തിന്റെ മുന്നിൽ ഞാൻ ആരതി ഉഴിയും. ഞാൻ അടുത്തിരുന്ന് അദ്ദേഹത്തെ ആഹാരം കഴിപ്പിക്കും; അതിനുശേഷം താംബൂലം നൽകും; ആഹാരം കഴിച്ച പാത്രംകഴുകി വെടിപ്പാക്കും. അദ്ദേഹത്തിനു ഞാൻ മെത്ത വിരിച്ചുകൊടുക്കും; അദ്ദേഹത്തിന്റെ കാലുകൾ തടവും; ഇപ്രകാരം ഞാൻ ഗുരുസേവയുടെ പൂർണ്ണതയിലെത്തും.

എന്റെ ശരീരം നിലനിൽക്കുന്നിടത്തോളംകാലം ഞാൻ ഇതുപോലെ എന്റെ ഗുരുവിനെ സേവിക്കും. എന്റെ ശരീരം കൊഴിഞ്ഞുവീണതിനുശേഷവും ഞാൻ അദ്ദേഹത്തെ സേവിക്കാൻ ആഗ്രഹിക്കുന്നു. എന്റെ ശരീരത്തിലുള്ള ഭൂമിയുടെ അംശം ഗുരു നടക്കുന്ന ഭൂമിയിൽ ഞാൻ കൂട്ടിക്കലർത്തും; എന്റെ ശരീരത്തിലുള്ള ജലാംശം അദ്ദേഹം സ്പർശിക്കുന്ന ജലത്തിൽ ഉൾപ്പെടുത്തും; അദ്ദേഹത്തിന് ഉഴിയുന്ന ആരതിയിലോ, അദ്ദേഹത്തിന്റെ ഗൃഹത്തിൽ പ്രകാശംപരത്തുന്ന ദീപത്തിലോ എന്റെ ശരീരത്തിലുള്ള അഗ്നിയുടെ അംശം ഞാൻ ലയിപ്പിക്കും. ചാമരം വീശുമ്പോൾ അദ്ദേഹത്തിനു ലഭിക്കുന്ന മന്ദസമീരണനിൽ എന്റെ പ്രാണവായുവിനെ കുടിയിരുത്തി അദ്ദേഹത്തിനു കുളിരേകുന്നതിനും അദ്ദേഹത്തെ സ്പർശിക്കുന്നതിനും ഞാൻ ഇടയാക്കും. എന്റെ ശരീരത്തിലുള്ള ആകാശാംശം അദ്ദേഹം സഞ്ചരിക്കുന്ന സ്ഥലങ്ങളിലുള്ള അന്തരീക്ഷത്തിൽ ഞാൻ വിലയം പ്രാപിപ്പിക്കും. ഇപ്രകാരം ജീവിച്ചിരിക്കുമ്പോഴും മരണശേഷവും ഞാൻ എന്റെ ഗുരുസേവ അഭംഗുരം തുടരും. ഇത് കോടാനുകോടി

കല്പങ്ങളിലേക്ക് നീണ്ടുനില്ക്കും.

ഇത്തരത്തിൽ ഗുരുസേവ ചെയ്യാൻ താല്പര്യപ്പെടുന്ന അവൻ ദിനരാത്രങ്ങളെപ്പററി അറിയുന്നതേയില്ല. ഗുരു അവന് കൂടുതലായി സേവനസൗകര്യങ്ങൾ നൽകുമ്പോൾ അവൻ കൂടുതലായി ആഹ്ലാദിക്കുന്നു. ഗുരു എന്തെങ്കിലും ചെയ്യാൻ ആവശ്യപ്പെടുമ്പോൾ അതിൻെറ പ്രായോഗികവശത്തെപ്പററി ചിന്തിക്കാതെ അവൻെറ ശരീരം അവൻെറ മനസ്സിനു മുന്നിൽ കുതിക്കുന്നു. ഗുരുവിൻെറ ആഗ്രഹങ്ങൾ എത്ര വിചിത്രമായിരുന്നാലും അതു സാധിക്കുന്നതിന് അവൻ ജീവനെപ്പോലും ബലിനൽകാൻ തയ്യാറാണ്. ഗുരുസേവ അവനെ കൃശനാക്കിയാൽതന്നെയും ഗുരുപ്രേമം അവനെ പരിപോഷിപ്പിക്കുകയും പരിപാലിക്കുകയും ചെയ്യുന്നു. ഗുരുവും മററ് ശിഷ്യന്മാരുമായി തനിക്ക് ഉററബന്ധമുള്ളതുകൊണ്ട് ഉന്നതകുലജാതനാണ് താനെന്ന് അവൻ കരുതുന്നു. സഹശിഷ്യന്മാരുമായുള്ള അവൻെറ സരസവും സവിനയവുമായ പെരുമാററം അവനെ സാത്വികനാക്കുന്നു. ഗുരുപാരമ്പര്യത്തിൽപെട്ട നിത്യകർമ്മങ്ങളും വിഹിതകർമ്മങ്ങളും മുറ തെററാതെ അവൻ അനുഷ്ഠിക്കുന്നു. ഗുരു അവന് തീർത്ഥസ്ഥാനമാണ്. അവൻെറ മാതാവും പിതാവും ദൈവവും എല്ലാം ഗുരുവാണ്. മോചനത്തിനുള്ള ഏകമാർഗ്ഗമായി അവൻ കാണുന്നത് ഗുരുസേവയാണ്. ഗുരുവിൻെറ നാമം ഗൂഢമന്ത്രമായി ചൊല്ലുന്ന അവൻ ഗുരുവാക്യപ്രമാണമൊഴിച്ചുള്ള മററ് യാതൊരു ശാസ്ത്രഗ്രന്ഥങ്ങളും കൈകൊണ്ടു തൊടുകപോലുമില്ല. ഗുരുവിൻെറ പാദസ്പർശമേററ ജലം അവന് ത്രൈലോക്യങ്ങളിലുമുള്ള തീർത്ഥജലങ്ങളേക്കാൾ പവിത്രമാണ്. ഗുരുവിൻെറ ആഹാരത്തിൻെറ ഉച്ഛിഷ്ടം ലഭിക്കുന്നത് അതീന്ദ്രിയധ്യാനത്തിൽ നിന്നു ലഭിക്കുന്ന ആനന്ദത്തേക്കാൾ ശ്രേഷ്ഠമായി അവൻ കരുതുന്നു. മോക്ഷസുഖലബ്ധിക്കായി ഗുരുവിൻെറ പാദസ്പർശമേററ ധൂളികൾ അവൻ ശിരസ്സിലണിയുന്നു.

ജ്ഞാനദേവൻ പറയുന്നു: ഗുരുഭക്തിയെപ്പററി ധാരാളം പറഞ്ഞു. അതിനെ എത്ര പാടിപ്പുകഴ്ത്തിയാലും അധികമാവുകയില്ല. എൻെറ അന്തരംഗത്തിൽ ഗുരുപ്രേമം നുരച്ചുപൊങ്ങുന്നതുകൊണ്ട് ഞാൻ ഇപ്രകാരം ദീർഘമായി പറഞ്ഞതാണ്. ഗുരുഭക്തിയുള്ള ഒരുവന് ഗുരുസേവയെപ്പോലെ ആനന്ദം മറെറാന്നിൽനിന്നും ലഭിക്കുകയില്ല. അവൻ തത്ത്വജ്ഞാനത്തിൻെറ ഭണ്ഡാഗാരമാണ്; ജ്ഞാനത്തിൻെറ മാഹാത്മ്യവും മനോഹാരിതയും വർദ്ധിപ്പിക്കുന്നു. സത്യത്തിൽ ജ്ഞാനം അവനെ ഒരു ദേവതയായി കരുതി അവൻെറ ഭക്തനായി ത്തീരുന്നു. ജ്ഞാനം അതിൻെറ വാതിൽ അവനുവേണ്ടി എപ്പോഴും തുറന്നുവെച്ചിരിക്കുന്നു. ലോകത്തിനു മുഴുവൻ ആവശ്യമുള്ളിടത്തോളം ജ്ഞാനം അവനിൽ ഉണ്ടായിരിക്കും.

ആചാര്യോപാസനത്തെക്കുറിച്ച് ജ്ഞാനേശ്വരൻ തുടരുന്നു: ഗുരുസേവയെക്കുറിച്ച് ഇത്രയും പ്രതിപാദിച്ചത് എനിക്ക് ഈ പ്രതിഭാസത്തോട് അത്രത്തോളം ഗാഢാനുരാഗമുള്ളതുകൊണ്ടാണ്. ഗുരുസേവയിൽ ഞാൻ നിരതനാകുന്നില്ലെങ്കിൽ കൈകളുണ്ടെങ്കിലും

ഞാൻ പാണിരഹിതനാണ്; കണ്ണുകളുണ്ടെങ്കിലും അന്ധനാണ്; കാലുകളുണ്ടെങ്കിലും മുടന്തനാണ്. ഗുരുസേവയിൽ വൈമുഖ്യം കാണിക്കുന്ന എന്റെ വാക്കുകൾ മൂകമായിരിക്കും. ഞാൻ ഗുരുസേവയിൽ പരാങ്മുഖനായാൽ എന്റെ ജീവിതംതന്നെ വ്യർത്ഥമായിത്തീരും. ഇക്കാരണത്താലാണ് ഈ ആശയത്തെപ്പററി ഞാൻ ഇത്രയും വ്യാഖ്യാനിച്ചത്.

ഇനിയും ഗീതയെപ്പററിയുള്ള പ്രഭാഷണം തുടരാം. സകല ചരാചരങ്ങളുടേയും ആലംബമായ മഹാവിഷ്ണുവിന്റെ അവതാരമായ ഭഗവാൻ കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു:

അല്ലയോ അർജ്ജുന, ഞാൻ ഇനിയും ബാഹ്യവും ആന്തരികവുമായ ശുചിത്വത്തെപ്പററി പറയാം. പരിശുദ്ധനായ ഒരു മനുഷ്യന്റെ ശരീരവും മനസ്സും കർപ്പൂരംപോലെ പരിശുദ്ധമായിരിക്കും. ഉള്ളിലും വെളിയിലും ഒരുപോലെ തെളിഞ്ഞതും നിർമ്മലവുമായിരിക്കുന്ന രത്നത്തെപ്പോലെയോ അകത്തും പുറത്തും ജാജ്ജ്വല്യമാനമായി പ്രശോഭിക്കുന്ന പ്രഭാകരനെപ്പോലെയോ അവൻ അവന്റെ സാത്വിക പ്രവൃത്തികൾകൊണ്ട് ബാഹ്യമായും ജ്ഞാനംകൊണ്ട് ആന്തരികമായും പരിശുദ്ധിയുള്ളവനായിരിക്കും. അവൻ വെള്ളവും ഭൂമിയുംകൊണ്ട് അഭിഷേകംചെയ്ത് ശരീരത്തെ പരിപൂതമാക്കുകയും വേദങ്ങൾ പാരായണംചെയ്ത് അവന്റെ മനസ്സിനെ നിർമ്മലമാക്കുകയും ചെയ്യുന്നു. പൂഴിമണ്ണ് വിദഗ്ദ്ധമായി ഉപയോഗിച്ച് മുഖക്കണ്ണാടി വെടിപ്പാക്കാൻ കഴിയുന്നു. വസ്ത്രത്തിലുള്ള അഴുക്ക് അലക്കുകാരൻ കഴുകിക്കളയുന്നു. അതുപോലെ ബാഹ്യമായി കറയററവനായിത്തീരുന്ന അവന്റെ അന്തരംഗം ജ്ഞാനദീപത്താൽ പ്രകാശപൂരിതമാകുമ്പോൾ അവൻ എല്ലാ വിധത്തിലും വിശുദ്ധനായിത്തീരുന്നു. ഒരുവന്റെ ഹൃദയം കളങ്കപ്പെട്ടിരിക്കുകയും അവന്റെ ശരീരം ശുചിയായിരിക്കുകയും ചെയ്യുന്നത് അപഹാസ്യമായ ഒരവസ്ഥയാണ്. അത് ഒരു ശവത്തിനെ ആടയാഭരണങ്ങൾ അണിയിക്കുന്നതുപോലെയാണ്; പുണ്യതീർത്ഥത്തിൽ കഴുതയെ കുളിപ്പിക്കുന്നതുപോലെയാണ്; കയ്പ്പക്കയുടെ പുറത്ത് ശർക്കര പൊതിയുന്നതുപോലെയാണ്; ആവാസയോഗ്യമല്ലാത്ത ഗൃഹത്തെ അലങ്കരിക്കുന്നതുപോലെയാണ്; ഒഴിഞ്ഞ വയറിന്റെ പുറത്ത് ആഹാരപദാർത്ഥം പുരട്ടുന്നതുപോലെയാണ്. അകം പൊള്ളയായ താഴികക്കുടത്തിന്റെ പുറംപൂച്ചിലുള്ള തിളക്കം നിരർത്ഥകമാണ്. പഴത്തിന്റെ പ്രതിരൂപത്തിൽ നിറംപുരട്ടി മോടി പിടിപ്പിച്ചാൽ യഥാർത്ഥ പഴമാകുമോ? അതുപോലെയാണ് ആന്തരികമായി അശുദ്ധമായിരിക്കുമ്പോൾ ബാഹ്യമായിമാത്രം ശുദ്ധമായുള്ള പ്രവർത്തനം. താണതരത്തിലുള്ള വില്പനച്ചരക്ക് ഒരിക്കലും നല്ല വിലയ്ക്ക് വില്ക്കാൻ കഴിയുകയില്ല. ആകയാൽ ആദ്യമായി അന്തരംഗം ജ്ഞാനംകൊണ്ടു നിറയ്ക്കണം. അപ്പോൾ ബാഹ്യപരിശുദ്ധി താനേ വന്നുചേരും. ബാഹ്യപരിശുദ്ധി നേടുന്ന പ്രവർത്തനങ്ങൾ കൊണ്ടുമാത്രം എങ്ങനെയാണ് ആന്തരികപരിശുദ്ധി സിദ്ധിക്കുന്നത്? ആകയാൽ, അല്ലയോ പാർത്ഥാ, കർമയോഗംകൊണ്ട് ബഹിർഭാഗവും ജ്ഞാനയോഗംകൊണ്ട് അന്തർഭാഗവും ശുചീകരി

ക്കുന്ന ഒരുവൻ അകത്തും പുറത്തും പരിശുദ്ധനായിത്തീരുന്നു. സ്ഫടികപ്പാത്രത്തിൽ വെച്ചിരിക്കുന്ന ദീപത്തിൻെറ പ്രകാശം അകത്തും പുറത്തും ഒരുപോലെ പരക്കുന്നു. അതുപോലെ അവൻെറ പരിശുദ്ധ മായ ചിന്തകൾ ഇന്ദ്രിയങ്ങൾ വഴിയായി പുറത്തേക്കു പ്രസരിക്കുന്നു. വിവിധവർണ്ണങ്ങളിലുള്ള വാർമുകിൽ വാനത്തെ ഒരു തരത്തിലും ബാധിക്കുന്നില്ല. അതുപോലെ, തെററിദ്ധാരണ ഉണ്ടാക്കുന്നതോ സംശയം സൃഷ്ടിക്കുന്നതോ ആയ എന്തെങ്കിലും അവൻ കാണുകയോ കേൾക്കുകയോ ചെയ്താലും ദുഷ്കർമ്മങ്ങളുടെ ബീജങ്ങൾ മുളച്ചാൽ പോലും അവൻെറ മനസ്സിൽ യാതൊരു വിപരീതഫലങ്ങളും ഉളവാകുന്നില്ല. ഇന്ദ്രിയങ്ങൾ അതിൻെറ വിഷയങ്ങളുമായി കൂട്ടിമുട്ടിയാലും അവൻെറ മനസ്സ് അതിൻെറ സ്വാധീനവലയത്തിൽപ്പെടാതെ വികാര രഹിതമായി അപങ്കിലമായിരിക്കും. ഒരു പുംശ്ചലിയേയോ സുന്ദരിയേയോ വഴിയിൽ കണ്ടാൽ അവൻെറ മനസ്സ് അലിപ്സവും അസക്തവും ആയിരിക്കും. ഒരു യുവതി തൻെറ ഭർത്താവിനേയും പുത്രനേയും ആശ്ലേഷിക്കുന്നു. എന്നാൽ പുത്രനെ ആശ്ലേഷിക്കുമ്പോൾ ലൈംഗിക വികാരങ്ങൾ അവളിൽ ഉണ്ടായിരിക്കുകയില്ല. അതുപോലെ, അവൻെറ ഹൃദയം നിഷ്കളങ്കമായിരിക്കും. നന്മയേയും തിന്മയേയും അതിൻെറ ശരിയായ കാഴ്ചപ്പാടിൽകൂടി കണ്ടറിഞ്ഞ്, സ്വീകാര്യമായതിനെ സ്വീകരിക്കുന്നതിനും ത്യാജ്യമായതിനെ ത്യജിക്കുന്നതിനും വേണ്ട അറിവ് അവനുണ്ട്. വജ്രം വെള്ളത്തിൽ വീണാലും നനഞ്ഞു കുതിരുകയില്ല. മണൽ വെള്ളത്തിലിട്ടു വേവിക്കാനും കഴിയുകയില്ല. അതുപോലെ, അവൻെറ മനോവികാരവൃത്തിയെ യാതൊരുവിധ ദുശ്ചിന്തകളും മലീമസമാക്കുകയില്ല. അർജ്ജുനാ, ഇതാണ് ശുചിത്വം. ഇത് സമ്പൂർണ്ണമായി ആരിൽ കാണുന്നുവോ അവനിൽ ജ്ഞാനം സ്ഥിതിചെയ്യുന്നു.

ഇനിയും സ്ഥൈര്യത്തെപ്പററി പറയാം. ജ്ഞാനത്തിൻെറ ജീവനാണ് സ്ഥൈര്യം. ഒരുവൻ അവൻെറ ആത്യന്തികമായ ഉത്കർഷത്തിനുവേണ്ടി ലൗകികകാര്യങ്ങളിൽ ഏർപ്പെട്ടാലും അവൻെറ മനസ്സ് അക്ഷോഭ്യമായിരിക്കും. കാട്ടിൽ ഉഴന്നു നടന്നുമേയുന്ന പശുവിന് അതിൻെറ കിടാവിനോടുള്ള സ്നേഹം പതറാതെ ഉറച്ചിരിക്കും. ഒരു പിശുക്കൻ എവിടെ പോയാലും മൂടിവെച്ചിരിക്കുന്ന തൻെറ ധനത്തിൽതന്നെയായിരിക്കും അവൻെറ മനസ്സ്. അതുപോലെ കായിക പ്രവർത്തനങ്ങൾ ഒന്നൊന്നായി നടന്നുകൊണ്ടിരിക്കുമ്പോഴും ജ്ഞാനിയുടെ മനസ്സ് അചഞ്ചലമായി ലക്ഷ്യബോധത്തിൽ ഉറച്ചിരിക്കും. ഓടിക്കൊണ്ടിരിക്കുന്ന കാർമേഘങ്ങളോടൊപ്പം ആകാശം ചരിക്കുന്നില്ല. ധ്രുവനക്ഷത്രം മററു നക്ഷത്രങ്ങളോടൊപ്പം നീങ്ങാതെ ഉറച്ചുനില്ക്കുന്നു. വഴിയാത്രക്കാരനോടൊപ്പം വഴിയോ വഴിവക്കത്തു നിൽക്കുന്ന വൃക്ഷങ്ങളോ സഞ്ചരിക്കുന്നില്ല. അതുപോലെ, പഞ്ചഭൂതനിർമ്മിതമായ ശരീരം ഇന്ദ്രിയങ്ങൾ മുഖേന എല്ലാ ചലനങ്ങളും നടത്തുമ്പോഴും അവൻെറ മനസ്സ് വികാരങ്ങളുടെ വേലിയേററംകൊണ്ട് ചഞ്ചലമാകുന്നില്ല. കൊടുങ്കാററ് ഭൂമിയെ

കുലുക്കാത്തതുപോലെ, ദുരന്തങ്ങളൊന്നും അവനെ ഇളക്കി മറിക്കുകയില്ല. സമ്പത്തോ ദാരിദ്ര്യമോ അവനെ പീഡിപ്പിക്കുകയില്ല. ഭയവും ദുഃഖവും അവനെ വിഹ്വലനാക്കുകയില്ല. മൃത്യുവിനെപ്പോലും അവൻ ഭയപ്പെടുന്നില്ല. എപ്പോഴെങ്കിലും അവൻ അതിമോഹമോ വ്യഥയോ വ്യാധിയോ വാർദ്ധക്യമോ അഭിമുഖീകരിക്കേണ്ടിവന്നാലും അവൻെറ മനസ്സിൻെറ സമനില തെററുകയില്ല. നിസ്തേജനാക്കപ്പെട്ടാലും അപകീർത്തിപ്പെടുത്തിയാലും ശിക്ഷ അനുഭവിക്കേണ്ടി വന്നാലും കാമലോഭങ്ങളെ നേരിടേണ്ടിവന്നാലും ഋജുവായ അവൻെറ മനസ്സ് തലനാരിഴയ്ക്കുപോലും ചലിക്കുകയില്ല. ആകാശം ഇടിഞ്ഞു വീണാലും ഭൂമി സമുദ്രത്തിൽ മുങ്ങിപ്പോയാലും അവൻെറ മനസ്സ് പതറുകയില്ല. കൊമ്പനാനയെ കുസുമമഞ്ജരികൊണ്ട് വിരട്ടിയോടിക്കാൻ കഴിയാത്തതുപോലെ, ശകാരശരങ്ങൾകൊണ്ട് അവനെ മുറിവേല്പിക്കാൻ കഴിയുകയില്ല. കാനനവഹ്നിക്ക് വാനത്തെ വിഴുങ്ങാൻ സാധ്യമല്ല. മന്ദരപർവതത്തെ മത്താക്കി ക്ഷീരസാഗരം കടഞ്ഞപ്പോൾ ക്ഷീരസാഗരവീചികൾക്ക് മന്ദരപർവതത്തെ ഇളക്കിയെറിയാൻ കഴിഞ്ഞില്ല. അതുപോലെ ശോകമോഹാദികളുടെ എത്രയെത്ര തിരമാലകൾ ഉയർന്നാലും അവൻെറ മനസ്സ് സമചിത്തത പാലിക്കുന്നു. അവൻെറ ധൈര്യം, ക്ഷമ, സഹിഷ്ണുത എന്നിവയെല്ലാം കല്പാന്തകാലംവരെയും നിലനില്ക്കുന്നു. അർജ്ജുനാ, സ്ഥൈര്യത്തിൻെറ ലക്ഷണങ്ങളാണ് ഞാൻ ഇപ്പോൾ പറഞ്ഞത്. ഇവയെല്ലാം ഉൾക്കൊണ്ട് സ്ഥൈര്യവാനായിരിക്കുന്ന ഒരുവൻ (ഉറപ്പുററ ലക്ഷ്യബോധമുള്ളവൻ) ജ്ഞാനത്തിൻെറ തുറന്ന ഭണ്ഡാരമാണ്.

മനസ്സിൻേറയും ബുദ്ധിയുടേയും നിയന്ത്രണമാണ് ആത്മവിനിഗ്രഹം. മരിച്ച ബ്രാഹ്മണൻെറ പ്രേതം ഒരു നിമിഷംപോലും അതുമായി ബന്ധപ്പെട്ടിരുന്ന അതിൻെറ വീട് മറക്കുകയില്ല. ഒരു യോദ്ധാവ് എപ്പോഴും ആയുധത്തെപ്പററി ഓർത്തുകൊണ്ടിരിക്കും. ഒരു പിശുക്കൻെറ ചിന്ത തൻെറ സമ്പത്തിനെപ്പററി മാത്രമായിരിക്കും. ഒരു മാതാവ് തൻെറ ശിശുവിനെ ഇമവെട്ടാതെ കാത്തുസൂക്ഷിക്കും. മധുപൻെറ ബന്ധം മധുവിനോടുമാത്രമാണ്. അതുപോലെ, ഒരു ജ്ഞാനി തൻെറ മനസ്സ് ഇന്ദ്രിയങ്ങളുടെ വാതില്ക്കലെത്തി കാത്തുനില്ക്കാൻ ഇടയാകാതെ സദാ അതിനു കാവൽ നില്ക്കുകയും അതിനെ സംരക്ഷിക്കുകയും സൂക്ഷിക്കുകയും നിരോധിക്കുകയും ചെയ്യുന്നു. വികാരങ്ങളാകുന്ന ഭൂതങ്ങളും മോഹങ്ങളാകുന്ന പെൺപിശാചുക്കളും അവനെ ആക്രമിച്ച് അവൻെറ ജീവനാശം വരുത്തുമെന്ന് അവൻ എപ്പോഴും ഭയപ്പെടുന്നു. അതുകൊണ്ട് അവൻെറ മനസ്സിൻെറ വാസനകളേയും പ്രവണതകളേയും ഇന്ദ്രിയങ്ങളുടെ സമീപത്തേക്കു പോകാതെ നിയന്ത്രണത്തിലാക്കി തടവിൽ വെയ്ക്കുന്നു. അവൻെറ ശരീരത്തെ ക്ഷീണിപ്പിച്ചുപോലും ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുന്നു. അവൻ എപ്പോഴും ജാഗ്രത പുലർത്തുന്നു. യമനിയമങ്ങളെന്ന രണ്ടു പാറാവുകാരെ അവൻെറ മനസ്സിൻെറ വാതില്ക്കൽ നിർത്തുന്നു. അവൻെറ ഇന്ദ്രിയങ്ങളെ അതിൻെറ വിഷയങ്ങളിൽനിന്ന് പ്രത്യാഹരിച്ച്

എല്ലാ പ്രവൃത്തികളും നിയന്ത്രണത്തോടെ ചെയ്യുന്നു. അതിനുശേഷം ദേഹദേഹികളുടെ ചേർച്ചസ്ഥാനമായ വജ്ര, ഉഡ്യാന, ജലന്ധര എന്നീ ബന്ധങ്ങളെ യഥാക്രമം അതിന്റെ ശക്തികേന്ദ്രങ്ങളാകുന്ന ആധാര, മണിപൂര, വിശുദ്ധ എന്നീ സ്ഥാനങ്ങളിൽ ഉറപ്പിച്ചുകൊണ്ട് മനസ്സിനെ ഏകാഗ്രമാക്കുകയും ഇഡ, പിംഗല എന്നീ നാഡികളുടെ മധ്യത്തിലുള്ള സുഷുമ്നാ നാഡിയിൽ അതിനെ ശ്രദ്ധാമഗ്നമാക്കുകയും ചെയ്യുന്നു. പിന്നീട് സമാധിയുടെ ശയ്യാതലത്തിൽ ധ്യാനംകൊണ്ട് അവന്റെ ചിത്തത്തെ തളച്ചിടുന്നു. ചിത്തം സുസ്ഥിരമായി നിശ്ചലമായി ത്തീരുന്നു. അത് ചൈതന്യവുമായി ഒന്നുചേരുന്നു. അവൻ അന്തഃകരണനിഗ്രഹത്തിൽ നൈപുണ്യം നേടിയിരിക്കുന്നു. ഇപ്രകാരം സംഭവിക്കുമ്പോൾ ഇത് ജ്ഞാനത്തിന്റെ വിജയമാണ്. തന്റെ എല്ലാ ആജ്ഞകളേയും അനുസരിക്കുന്ന അന്തഃകരണമുള്ള ഒരുവനെ ജ്ഞാനത്തിന്റെ അവതാരമായി കരുതണം.

ഇന്ദ്രിയാർത്ഥേഷു വൈരാഗ്യ-
മനഹങ്കാര ഏവ ച
ജന്മമൃത്യുജരാവ്യാധി-
ദുഃഖദോഷാനുദർശനം. 8

*ഇന്ദ്രിയങ്ങൾക്ക് കൊതി തോന്നുന്ന പദാർത്ഥങ്ങളിൽ വിരക്തിയും 'ഞാൻ ചെയ്യുന്നു, ഞാൻ അനുഭവിക്കുന്നു' എന്ന കർതൃത്വ ഭോക്തൃത്വങ്ങളിൽ വൈമുഖ്യവും ജനനം,. മരണം,/വാർദ്ധക്യം, രോഗം തുടങ്ങിയ ദുഃഖങ്ങളാകുന്ന ദോഷങ്ങൾകൊണ്ടു നിറഞ്ഞവയാണ് ദേഹങ്ങളെന്ന ബോധവും ജ്ഞാനത്തിനു വഴിതെളിക്കുന്ന ഉപായങ്ങളാണ്.*

അവന്റെ മനസ്സ് ഇന്ദ്രിയവിഷയങ്ങളോട് സദാ ഉദാസീന മായിരിക്കും. ആരും ശവശരീരത്തെ പുൽകാൻ കൈനീട്ടുകയില്ല; വിഷംകുടിക്കാൻ ആഗ്രഹിക്കുകയില്ല; വ്യാഘ്രത്തിന്റെ ഗുഹയിൽ വസിക്കുകയില്ല; കത്തിയെരിയുന്ന വീട്ടിനുള്ളിൽ കയറുകയില്ല; ഉരുകിക്കിടക്കുന്ന ഇരുമ്പിലേക്ക് കുതിച്ചുചാടുകയില്ല; സർപ്പത്തെ ഉപ ധാനമായി ഉപയോഗിക്കുകയില്ല. ഇതുപോലെ, അവൻ ഇന്ദ്രിയ വിഷയങ്ങളുമായി സമ്പർക്കം പുലർത്തുകയോ അവയുടെ വാർത്തകൾ ശ്രവിക്കുകയോ ചെയ്യാൻ ഇഷ്ടപ്പെടുന്നില്ല. അവൻ കൃശനും ക്ഷീണിത നുമായിരിക്കും. വിഷയസുഖങ്ങളിൽ നിസ്പൃഹനാണെങ്കിലും ശമദമങ്ങൾ പാലിക്കുന്നതിൽ അവൻ അതീവപ്രീതിയുള്ളവനാ യിരിക്കും. അവന് തപോവ്രതത്തിൽ താല്പര്യമുണ്ട്. അവൻ ഏകാന്തത ഇഷ്ടപ്പെടുന്നു. മററുള്ളവരുടെ സഹവാസം ലോകാവസാനകാലത്തു ണ്ടാകുന്ന ദുരന്തംപോലെ അവൻ വെറുക്കുന്നു. അവന് യോഗാഭ്യാസ ത്തോട് അതിയായ ആഭിമുഖ്യമുണ്ട്. ശരശയ്യയിൽ കിടക്കുന്നതു പോലെയാണ് അവന് ലൗകികസുഖങ്ങൾ അനുഭവപ്പെടുന്നത്.

സ്വർഗ്ഗഭോഗങ്ങളെപ്പററിയുള്ള ആശയംപോലും നായയുടെ ചീഞ്ഞു നാറുന്ന മാംസംപോലെ അറപ്പോടെയാണ് അവൻ കരുതുന്നത്. ഇന്ദ്രിയവിഷയങ്ങളോട് ഇത്തരത്തിലുള്ള വെറുപ്പ്, നിസ്സംഗത്വം, വിരക്തി തുടങ്ങിയ വികാരങ്ങൾക്കാണ് വൈരാഗ്യം എന്നുപറയുന്നത്. ഇപ്രകാരം ഐഹികപാരത്രിക സുഖങ്ങളിൽ അത്യന്തമായ അനിഷ്ട മുള്ള ഒരുവനിൽ ജ്ഞാനം ദർശിക്കാം. അവൻ ബ്രഹ്മാനന്ദാനുഭവ ത്തിന് അർഹനായിത്തീരുന്നു.

ആഗ്രഹങ്ങളുള്ള സാധാരണ മനുഷ്യരെപ്പോലെ അവൻ എല്ലാ ഇഷ്ടപൂർത്തികർമ്മങ്ങളും വർണ്ണാശ്രമപോഷകങ്ങളായ കാര്യങ്ങളും ചെയ്യുമെങ്കിലും താനാണ് ഇതെല്ലാം ചെയ്യുന്നതെന്നോ തൻെറ മേന്മകൊണ്ടാണ് ഇതൊക്കെ വിജയിച്ചതെന്നോ ഉള്ള അഹംഭാവം ഒരിക്കലും അവന് ഉണ്ടായിരിക്കുകയില്ല. നിത്യനൈമിത്തിക കാര്യ ങ്ങളും ധാർമ്മികക്രിയകളും മുറതെററാതെ ചെയ്യുന്ന അവനെ അഹങ്കാരം ഒരിക്കലും വഞ്ചിക്കുകയില്ല. എല്ലാ ദിശകളിലേക്കും കാററ് ഒരുപോലെ വീശുന്നു; സ്വന്തം പ്രാധാന്യം കണക്കിലെടുത്തുകൊണ്ടല്ല സൂര്യൻ ഉദിക്കുന്നതും പ്രകാശം ചൊരിയുന്നതും; ശ്രുതികൾ പ്രകൃത്യാ ശ്രോതാക്കളുടെ നന്മയ്ക്കായി ഉപദേശങ്ങൾ നൽകുന്നു; ഗംഗ അഹേതുകമായി ഒഴുകുന്നു. അതുപോലെ, അവൻ ഈ ലോകത്തിൽ അനഹങ്കാരനായി വർത്തിക്കുന്നു. അതതുകാലങ്ങളിൽ പ്രത്യേക താല്പര്യമൊന്നുമില്ലാതെ കനികൾ പേറുന്ന വൃക്ഷങ്ങളുടേതു പോലെയാണ് കർമ്മങ്ങൾ ചെയ്യുമ്പോഴുള്ള അവൻെറ മാനസികാ വസ്ഥ. അവൻ കർമ്മഫലത്തെ ഇച്ഛിക്കുന്നില്ല. കണ്ഠാഭരണത്തിൽ കോർത്തിട്ടിരിക്കുന്ന മുത്തുകൾ ചരടുപൊട്ടുമ്പോൾ പൊഴിഞ്ഞു വീഴുന്നതുപോലെ, അവൻെറ മനസ്സിലും വാക്കിലും പ്രവൃത്തിയിലും നിന്ന് അഹങ്കാരം സ്വാഭാവികമായി പൊഴിഞ്ഞുവീഴുന്നു. ആകാശ ത്തിൽ കാണുന്ന മേഘങ്ങൾ ആകാശവുമായി ബന്ധിതമല്ല, അതിൽനിന്നു വേറിട്ടുനില്ക്കുന്നു. അതുപോലെ, ശരീരത്തിൽ സ്ഥിതിചെയ്യുന്നുവെങ്കിലും അതുമായി അനുബന്ധനല്ലാത്തതിനാൽ കർമ്മങ്ങളും അവനെ ബന്ധിക്കുന്നില്ല. താൻ ധരിച്ചിരിക്കുന്ന വസ്ത്രത്തിൻെറ അപര്യാപ്തതയെപ്പററി മദ്യപന് ഒരു ബോധവുമില്ല. മൺപാവയുടെ കൈയിലിരിക്കുന്ന വാളിനെപ്പററി പാവയ്ക്ക് അറിവില്ല. കഴുത ചുമക്കുന്ന ഗ്രന്ഥങ്ങളെപ്പററി അത് അജ്ഞനാണ്. അതുപോലെ, അവൻ ശരീരത്തിൽ സ്ഥിതിചെയ്യുന്നുവെന്നുള്ള നിനവുപോലും അവനില്ല. ഇപ്രകാരമുള്ള അവൻെറ മാനസികാവസ്ഥയാണ് നിരഹങ്കാരത. ഈ ലക്ഷണം പൂർണ്ണമായിട്ടുള്ള ഒരുവനിൽ ജ്ഞാനം വർദ്ധിക്കുന്നുവെന്നുള്ളത് നിസ്തർക്കമാണ്.

ജനനം, മരണം, ദുഃഖം, രോഗം, വാർദ്ധക്യം എന്നിവയൊക്കെ അവനെ സമീപിക്കുന്നതിനു മുമ്പുതന്നെ അവയെപ്പററി അവൻ മനസ്സിലാക്കുന്നു. മാന്ത്രികൻ പിശാചു ബാധിക്കുന്നതിനുമുമ്പ് അതിനെ ഒഴിച്ചു നിർത്തുന്നില്ലേ? അതുപോലെ യോഗി മററുള്ളവരിൽ നിന്നുണ്ടാകുന്ന തടസ്സങ്ങൾക്ക് മുൻകരുതൽ ചെയ്യുന്നു. കല്ലാശാരി

തൂക്കുനൂൽ ഉപയോഗിച്ച് വളവില്ലാതെ ചുവർ നിർമ്മിക്കുന്നു. ഒരു സർപ്പം അതിന്റെ പൂർവജന്മത്തിലുള്ള ശത്രുവിനെ ഒരിക്കലും മറക്കാതെ മനസ്സിൽ വെച്ചിരിക്കുന്നതുപോലെ ജ്ഞാനി തന്റെ പൂർവജന്മത്തിലെ ദുഃഖകരമായ സ്മരണകൾ പേറിക്കൊണ്ട്, വീണ്ടും ഒരു ജന്മമെടുക്കുന്നതിന് ഇടയാകാത്തവണ്ണം ജീവിതം നയിക്കുന്നു. കണ്ണിൽ വീണ കരട് അതിൽ അലിഞ്ഞുചേരുകയില്ല. മുറിവുണ്ടാക്കിയ ആയുധം മുറിവിൽ ലയിച്ചുചേരുകയുമില്ല. എങ്കിലും അവ എപ്പോഴും നമ്മുടെ മനസ്സിനെ അലട്ടിക്കൊണ്ടിരിക്കും. അതുപോലെ പൂർവജന്മത്തിലെ ദുഃഖങ്ങളെ ഒരിക്കലും അവന് വിസ്മരിക്കാൻ സാധ്യമല്ല. അവൻ പറയും: അഹോ കഷ്ടം! ഞാൻ ഗർഭപിണ്ഡമായി ചളിയും പഴുപ്പും നിറഞ്ഞ ഗർത്തത്തിൽ രൂപംപ്രാപിച്ചു; മൂത്രരന്ധ്രത്തിൽകൂടി പുറത്തുവന്നു; ജനനശേഷം മാതാവിന്റെ വക്ഷസ്സിൽകിടന്ന് ആസ്വാദ്യകരമായി അമ്മിഞ്ഞ കുടിച്ചതോടൊപ്പം വിയർപ്പും നക്കിക്കുടിച്ചു.

ഇപ്രകാരം അവന്റെ ജനനത്തെപ്പററി സ്മരിക്കുമ്പോൾ അവൻ വെറുപ്പ് പ്രകടിപ്പിക്കുന്നു. ഇനിയും ഇതുപോലെ ഒരു ജന്മം ഉണ്ടാകാൻ ഇടവരുത്തുകയില്ലെന്ന് അവൻ പ്രതിജ്ഞയെടുക്കുന്നു. ചൂതാട്ടക്കാരൻ തന്റെ നഷ്ടപ്പെട്ട പണം തിരിച്ചെടുക്കാൻ കരുതലോടെയാണ് വീണ്ടും കളിക്കുന്നത്. തന്റെ പിതാവിനെ ദ്രോഹിച്ചവനോട് പ്രതികാരം ചെയ്യാൻ ഒരു മകൻ കാത്തിരിക്കും. അതുപോലെ, ഒരു ജ്ഞാനി പുനർജന്മം ഒഴിവാക്കാൻ വെമ്പൽ കൊള്ളുന്നു. മാന്യനായ ഒരുവനുണ്ടായ അപമാനം അവൻ ഒരിക്കലും സഹിക്കാത്തതുപോലെ, പുനർജന്മംകൊണ്ടുണ്ടായ നാണക്കേട് ഒരു ജ്ഞാനിയെ ഒരിക്കലും വിട്ടുപിരിയുകയില്ല. അവന്റെ മരണം വളരെ വിദൂരമാണെങ്കിലും അത് ഉടൻതന്നെ സംഭവിക്കാമെന്നുള്ള ബോധം അവന് എപ്പോഴുമുണ്ട്. അർജ്ജുനാ, നദീമധ്യം ആഴമുള്ളതാണെന്നറിയുന്നവൻ നീന്താനിറങ്ങുന്നതിനുമുമ്പ് നദിക്കരയിൽവെച്ചുതന്നെ അവന്റെ വസ്ത്രങ്ങൾ അരക്കെട്ടിൽ മുറുക്കിച്ചുററുന്നു. യുദ്ധത്തിനു പോകുന്ന യോദ്ധാവ് വേണ്ട സന്നാഹങ്ങളോടെ പോവുകയും അവനെതിരായി വരുന്ന പ്രഹരങ്ങളേൽക്കുന്നതിനു മുമ്പായിത്തന്നെ പരിചകൊണ്ട് അവയെ തടുക്കുകയും ചെയ്യുന്നു. ഒരു വഴിയാത്രക്കാരൻ യാത്രാമധ്യേ ചോരന്മാരുടെ ആക്രമണമുണ്ടാകാൻ ഇടയുണ്ടെന്നു കരുതി ജാഗ്രതയോടെ യാത്രചെയ്യുന്നു. ഒരു വലിയ കല്ല് വെള്ളത്തിൽ വീഴുമ്പോൾ അതു കയങ്ങളിലേക്ക് ആഴുന്നു. അതുപോലെ, സംസാരസാഗരത്തിൽ പതിക്കുന്ന ഒരുവൻ അതിൽ ആണ്ടുപോകുന്നു. 'ഞാൻ മുങ്ങിച്ചാകാൻ പോകുന്നേ, എന്നെ രക്ഷിക്കണേ' എന്ന് അവിടെ കിടന്ന് നിലവിളിച്ചാൽ ആരാണ് കേൾക്കുന്നത്? അവൻ മുങ്ങിമരിച്ചുവെന്ന് മററുള്ളവരോടു പറയാൻപോലും ആരും ഉണ്ടാവില്ല. ശക്തനായ ശത്രുവുള്ളവൻ ജാഗ്രതയോടെ അഹോരാത്രം ആയുധങ്ങളുമായി നടക്കണം. വിവാഹിതയാകാൻ പോകുന്ന യുവതി അവളുടെ അച്ഛന്റെ വീടുവിട്ടുപോകാൻ തയ്യാറാകണം. സന്ന്യസിക്കാൻ ഒരുമ്പെടുന്നവൻ എല്ലാ ബന്ധങ്ങളും ഛേദിക്കണം. അതുപോലെ, ജ്ഞാനിയായ ഒരുവൻ

മൃത്യുവരുന്നതിനു മുമ്പ് അതിൻെറ ആഗമനത്തെപ്പററി ദീർഘ ദർശനംചെയ്യുകയും അതനുസരിച്ച് പ്രവർത്തിക്കുകയും വേണം. ഇപ്രകാരം ജ്ഞാനത്തിൻെറ അഗ്നിയിൽ ശുദ്ധീകരിച്ച അവൻെറ ശരീരംകൊണ്ട് ഈ ജന്മത്തിൽതന്നെ അവന് അടുത്ത ജന്മനിവാരണം സാദ്ധ്യമായിത്തീരും. ഈ ജന്മത്തിലുള്ള അവൻെറ മരണംകൊണ്ട് അവൻ ഭാവിമരണങ്ങളെയെല്ലാം വധിക്കുന്നു. അവൻ ശരീരത്തിൽ വസിക്കുന്നുവെങ്കിലും ബ്രഹ്മവുമായി ഐക്യം പ്രാപിച്ചിരിക്കുന്നു. അല്ലയോ പാർത്ഥ, ഇപ്രകാരം ജനനമരണങ്ങളിൽനിന്നു മോചനം ലഭിച്ച വനിൽ ഒരിക്കലും ജ്ഞാനത്തിൻെറ അഭാവം ഉണ്ടായിരിക്കുകയില്ല.

യുവത്വത്തിൻെറ കൊടുമുടിയിലിരിക്കുമ്പോഴും അടുത്തു വരുന്ന വാർദ്ധക്യത്തെപ്പററി അവന് ചിന്തയുണ്ടായിരിക്കും. അവൻ സ്വയം പറയും:

ഇപ്പോൾ ആധിവ്യാധിരഹിതവും ആരോഗ്യവുമുള്ള എൻെറ ശരീരം അചിരേണ വെയിലത്തു വാടിക്കരിഞ്ഞ വെണ്ടയ്ക്കപോലെ യായിത്തീരും. നിർഭാഗ്യവാൻെറ ജീവനോപായം പെട്ടെന്നു നില്ക്കു ന്നതുപോലെ, എൻെറ കൈകാലുകൾ നിശ്ചലമാകും. ഉപദേശിക്കാൻ മന്ത്രിമാരില്ലാത്ത രാജാവിനെപ്പോലെ എൻെറ ശരീരം നിഷ്പ്രയോജന മാകും. പുഷ്പങ്ങളുടെ പരിമളം ആസ്വദിക്കുന്ന എൻെറ മൂക്ക് ഒട്ടകത്തിൻെറ പുറത്തെ മുഴപോലെ ആയിത്തീരും. എൻെറ ശിരസ്സ് നാല്ക്കാലികളുടെ കുളമ്പുകൊണ്ട് ചവുട്ടിമെതിച്ച കച്ചരഭൂമിയായി ത്തീരും. താമരദളങ്ങളോടു മത്സരിക്കുന്ന എൻെറ നയനങ്ങൾ പടവലത്തിൻെറ പഴുത്ത പൂപോലെ വിലക്ഷണങ്ങളായിത്തീരും. എൻെറ കൺപോളകൾ വൃക്ഷത്തിൻെറ തേഞ്ഞുരിഞ്ഞ തൊലിപോലെ തൂങ്ങിക്കിടക്കും. എൻെറ വക്ഷസ്സ് കണ്ണീരിൽ കുതിർന്ന് ചീഞ്ഞു പോകും. എൻെറ വായിൽനിന്ന് ഈളുവാ ഇററിററുവീഴും. അടു ക്കളത്തളത്തിനടുത്ത് കെട്ടിക്കിടക്കുന്ന മലിനജലത്തിലെ കുമിളകൾ പോലെ, എൻെറ നാസിക മൂക്കളകൊണ്ട് അടയും. താംബൂലചർവണം കൊണ്ടു ചുവപ്പിച്ച ചുണ്ടുകളും പുഞ്ചിരിക്കുമ്പോൾ മനോഹാരിത പരത്തുന്ന പല്ലുകളും ഉള്ള, സരസസംഭാഷണം നടത്തുന്ന എൻെറ വായ് കഫംകൊണ്ടു നിറയും. എൻെറ അണപ്പല്ലുകളും മററു ദന്തങ്ങളും പൊഴിഞ്ഞുവീഴും. ഋണഭാരംകൊണ്ട് നടുവൊടിഞ്ഞ കർഷകനെ പ്പോലെ, മഴയത്തു കിടക്കുന്ന നാൽക്കാലികൾ എഴുന്നേല്ക്കാൻ വിഷമിക്കുന്നതുപോലെ, എൻെറ നാക്ക് ബലഹീനമായി ചലിക്കാൻ കഴിയാതെ വരും. കരിയില കാററത്തു പറന്നുപോകുന്നതുപോലെ എൻെറ രോമങ്ങൾ കൊഴിഞ്ഞുപോകും. എൻെറ വാക്കുകൾ അസംഗതമായിരിക്കും. എൻെറ കാതുകൾ ബധിരങ്ങളാകും. എൻെറ ശരീരം വാലില്ലാത്ത ഒരു വൃദ്ധവാനരനെപ്പോലെ കാണപ്പെടും. വയ്ക്കോൽകോലം കാററിൽ ചലിക്കുന്നതുപോലെ, വാർദ്ധക്യത്താൽ എൻെറ ശരീരം വിറയ്ക്കും. എൻെറ വിസർജ്ജന ദ്വാരങ്ങൾ അനി യന്ത്രിതങ്ങളാകും. ഞാൻ ഇപ്രകാരം കഷ്ടപ്പെടുന്നതു കാണുമ്പോൾ എൻെറ ബന്ധുക്കൾ എൻെറ മരണത്തിനു വേണ്ടി പ്രാർത്ഥിക്കും.

ജുഗുപ്സാവഹമായ അവസ്ഥ കണ്ട് എന്നോടു വെറുപ്പുതോന്നി ആളുകൾ എൻെറ നേരെ കാർക്കിച്ചു തുപ്പും. മരണം എന്നെ മോചിപ്പിക്കാൻ താമസിക്കുന്തോറും എൻെറ ബന്ധുജനങ്ങൾക്ക് എന്നോടുള്ള വൈരസ്യം വർദ്ധിക്കും. സ്ത്രീകൾ എന്നെ പിശാചെന്നു വിളിക്കും. കുട്ടികൾ എന്നെ കണ്ട് മോഹാലസ്യപ്പെടും. രാത്രിവേളയിലുള്ള എൻെറ ചുമകേട്ട് അയൽപക്കക്കാർ ചോദിക്കും 'ഈ കിളവൻ ഇപ്രകാരം ഇനിയും എത്രനാളുകളാണ് നമ്മെ ശല്യപ്പെടുത്തുന്നത്?'

ഈ അവസ്ഥകളെല്ലാം മുൻകൂട്ടി കാണാൻ കഴിയുന്ന ജ്ഞാനി സ്വയം തൻെറ മനസ്സിനെ താക്കീതു ചെയ്ത് അതിനോടു ചോദിക്കും: നോക്കൂ ശരീരത്തിന് വയസ്സുകാലത്തെ ശോചനീയമായ അവസ്ഥയിൽ ഒന്നും ചെയ്യാൻ സാദ്ധ്യമല്ല. അതുകൊണ്ട് തരുണാവസ്ഥയിൽ വിഷയസുഖങ്ങളിൽ മുഴുകിയാൽ പിന്നെ എപ്പോഴാണ് ആത്മീയ പുരോഗതിക്കു വേണ്ടി പ്രയത്നിക്കാൻ സമയം കണ്ടെത്തുന്നത്?

ആകയാൽ കേൾക്കേണ്ടതെല്ലാം ബധിരനാകുന്നതിനുമുമ്പ് കേൾക്കാൻ അവൻ ആഗ്രഹിക്കുന്നു. കണ്ണിനു കാഴ്ചയുള്ളപ്പോൾ ത്തന്നെ അവൻെറ ആത്മീയ പുരോഗതിക്കുതകുന്ന കാഴ്ചകൾ അവൻ കാണുന്നു. സംസാരശേഷി നശിക്കുന്നതിനു മുമ്പ് സദ്വർത്തമാനങ്ങൾ പറയുന്നു; മുടന്തനാകുന്നതിനു മുമ്പ് പുണ്യതീർത്ഥങ്ങൾ സന്ദർശിക്കുന്നു; പാണികൾക്ക് പക്ഷവാതം പിടിക്കുന്നതിനു മുമ്പ് സൽക്കർമ്മങ്ങളും ദാനകർമ്മങ്ങളും ചെയ്യുന്നു. വാർദ്ധക്യത്തിൽ മനസ്സിനു ബുദ്ധിഭ്രമമുണ്ടാക്കാൻ ഇടയുണ്ടെന്ന് മുൻകൂട്ടി നിരൂപിച്ചുകൊണ്ട് ശുദ്ധബുദ്ധനിത്യയോഗ്യമായ ആത്മജ്ഞാനം സമ്പാദിക്കുന്നതിനെപ്പറ്റി അവൻ ചിന്തിക്കുന്നു. ചോരന്മാർ നാളെ അപഹരിക്കാൻ ഇടയുണ്ടെന്നുള്ള ചിന്തയോടെ ബുദ്ധിമാൻ അവൻെറ സമ്പത്ത് ഇന്നുതന്നെ ഭദ്രമായി സൂക്ഷിച്ചു വെയ്ക്കും. വെളിച്ചം അണയുന്നതിനു മുമ്പ് ഒരുവൻ തൻെറ സാധനസാമഗ്രികളെല്ലാം വെടിപ്പായും ചിട്ടയായും അടുക്കി വെയ്ക്കും. അതുപോലെ, വയസ്സുകാലത്ത് കഴിയാത്ത കാര്യങ്ങളെല്ലാം അവൻെറ യൗവനകാലത്തു തന്നെ അവൻ നിർവഹിക്കുന്നു. ചേക്കയേറാൻ പോകുന്ന പക്ഷികളെ കണ്ടിട്ടും അസ്തമന സമയം അടുക്കാറായെന്നു മനസ്സിലാക്കി വിശ്രമത്താവളം തേടാതെ യാത്ര തുടരുന്ന പാന്ഥൻ വഴിയിൽ വെച്ചു കൊള്ളക്കാരാൽ ആക്രമിക്കപ്പെടും. അതുപോലെ യൗവനകാലത്ത് ആത്മജ്ഞാനം കൈവരിക്കുന്നില്ലെങ്കിൽ ഒരുവൻ ദീർഘകാലം ജീവിച്ചിരുന്നാലും അവൻെറ ജീവിതം വ്യർത്ഥമായിത്തീരും. ഉമി ഉരലിലിട്ടു വീണ്ടും വീണ്ടും കുത്തിയാലും അരി ലഭിക്കുകയില്ല. ചാരത്തിനെ കത്തിക്കാൻ അഗ്നിക്ക് സാദ്ധ്യമല്ല. ആകയാൽ അവൻ വാർദ്ധക്യത്തിൻെറ എല്ലാ വിപത്തുകളേയും യൗവനത്തിൽത്തന്നെ മനസ്സിലാക്കി മുൻകരുതലുകൾ എടുക്കുന്നു. തന്മൂലം അവന് വാർദ്ധക്യത്തിൻെറ പിടിയിലമർന്ന് വിഷമിക്കേണ്ടി വരുകയില്ല. അങ്ങനെയുള്ളവർ ജ്ഞാനത്തിൻെറ ആവാസസ്ഥാനമായിരിക്കും. ബുദ്ധിമാനായ ഒരുവൻ രോഗഗ്രസ്തനാകുന്നതിനു മുമ്പു തന്നെ അവൻെറ ആരോഗ്യം പരിപാലിക്കുന്നു. അതുപോലെ,

വിയോഗംമൂലം ദുഃഖവും വേദനയും കഷ്ടപ്പാടും ഉണ്ടാകുന്ന എല്ലാ വിഷയങ്ങളിൽ നിന്നും അവൻ വിട്ടുമാറി ഉദാസീനനായി ലോകത്തിൽ വസിക്കുന്നു. ഇന്ദ്രിയങ്ങൾ അവനെ പാപപ്രവർത്തനങ്ങളിലേക്ക് വലിച്ചിഴയ്ക്കുമെന്നു കാണുമ്പോൾ അവൻ ആത്മനിയന്ത്രണമാകുന്ന പാറക്കല്ലുകൾ ഉപയോഗിച്ച് അതിന്റെ വാതിലുകൾ അടയ്ക്കുന്നു. ഇപ്രകാരം പ്രവർത്തിക്കുന്നവൻ മാത്രമേ ജ്ഞാനൈശ്വര്യത്തിന്റെ നായകനാവുകയുള്ളൂ. ഇനിയും ജ്ഞാനിയായ ഒരുവന്റെ അന്യൂനമായ മറ്റൊരു ലക്ഷണത്തെപ്പറ്റി പറയാം. ശ്രദ്ധിക്കുക.

അസക്തിരനഭിഷ്വങ്ഗഃ
പുത്രദാര ഗൃഹാദിഷു
നിത്യം ച സമചിത്തത്വ-
മിഷ്ടാനിഷ്ടോപപത്തിഷു. 9

*സ്വന്തം ദേഹമുൾപ്പെടെ ഒന്നിലും എന്റേതെന്ന ഭാവമില്ലായ്മ, സന്താനങ്ങൾ, ഭാര്യ, ഗൃഹം, ധനം മുതലായവയിലാണ് തന്റെ സുഖദുഃഖങ്ങളും ജീവിതസാഫല്യവും സ്ഥിതിചെയ്യുന്നതെന്ന് കരുതായ്ക, ഇഷ്ടമോ അനിഷ്ടമോ എന്തു വന്നാലും സദാ സമചിത്തനായിത്തന്നെ വർത്തിക്കുക ഇവയാണ് തുടർന്നുള്ള ജ്ഞാനനിഷ്ഠകൾ.*

ഒരു സത്രത്തിൽ കഴിച്ചുകൂട്ടുന്ന പാന്ഥനെപ്പോലെ അവൻ അവന്റെ ശരീരത്തോട് ഉദാസീനനായിരിക്കും. വിശ്രമത്തിനു വിനിയോഗിക്കുന്ന ഒരു വൃക്ഷത്തണലിനോടുള്ള മമതാബന്ധംപോലും അവന് അവന്റെ ഗൃഹജനങ്ങളോട് ഉണ്ടായിരിക്കുകയില്ല. എപ്പോഴും ഒരുവനോടൊപ്പമുണ്ടായിരിക്കുന്ന അവന്റെ നിഴലിനെപ്പറ്റി അവൻ അറിയുകയോ ഓർമ്മിക്കുകയോ ചെയ്യാത്തതുപോലെ, ജ്ഞാനി അവന്റെ പത്നിയിൽ അശേഷം ആസക്തനല്ല. അവന്റെ സന്താനങ്ങളെ വീട്ടിലെ സന്ദർശകരെപ്പോലെയോ മരത്തണലിൽ വിശ്രമിക്കുന്ന നാൽക്കാലികളെപ്പോലെയോ അവൻ കാണുന്നു. ഒരു വഴിപോക്കൻ വഴിയിൽ കാണുന്ന വസ്തുക്കളെ അലസമായി നോക്കിക്കാണുന്നതുപോലെയാണ് അവൻ അവന്റെ ധനത്തെ നിരീക്ഷിക്കുന്നത്. കൂട്ടിൽകിടക്കുന്ന തത്തയെപ്പോലെ, വേദാജ്ഞകളെ ലംഘിക്കാനുള്ള ഭയത്തോടെയാണ് അവൻ ഈ ലോകത്ത് ജീവിക്കുന്നത്. പത്നിയോടോ പുത്രന്മാരോടോ ബന്ധുജനങ്ങളോടോ യാതൊരു മമതയും കാണിക്കാത്ത ഒരുവൻ എല്ലാവിധ ജ്ഞാനങ്ങളുടേയും സ്രോതസ്സാണ്. ഗ്രീഷ്മത്തിലും വർഷത്തിലും മഹാസേതു ഒരേരീതിയിൽ നിറഞ്ഞിരിക്കുന്നതുപോലെ ഇഷ്ടാനിഷ്ടങ്ങൾ അവനെ ഒരു തരത്തിലും ബാധിക്കുന്നില്ല. പ്രഭാതത്തിലും മദ്ധ്യാഹ്നത്തിലും പ്രദോഷത്തിലും പ്രഭാകരന് പരിവർത്തനം സംഭവിക്കാത്തതു പോലെ, അവന്റെ മനസ്സ് സുഖദുഃഖങ്ങളിൽ അലോസരപ്പെടുകയില്ല. അക്ഷോഭ്യമായ ആകാശംപോലെ സമചിത്തത നേടിയിട്ടുള്ള അവൻ ജ്ഞാനത്തിന്റെ മർത്ത്യാവതാരമാണ്.

മയി ചാനന്യയോഗേന
ഭക്തിരവ്യഭിചാരിണീ
വിവിക്തദേശസേവിത്വ-
മരതിർജ്ജന സംസദി. 10

*പരമാത്മാവായ എന്നിൽ സർവ്വത്ര എന്നെത്തന്നെ കണ്ട് മറ്റൊന്നിലും മോഹിച്ചുപോകാത്ത പരമപ്രേമവും ഏകാന്ത സ്ഥാനങ്ങളിൽ കഴിഞ്ഞുകൂടാനുള്ള കൗതുകവും ജനക്കൂട്ടത്തിൽ കഴിയാൻ താൽപര്യമില്ലായ്മയും വികാസം പ്രാപിക്കുന്ന ജ്ഞാനസാധനകളാണ്.*

എന്നെക്കാൾ കൂടുതലായി മറ്റൊന്നും തന്നെ ഈ ലോകത്തിലില്ലെന്ന് അവന് ഉത്തമ ബോദ്ധ്യമുണ്ട്. ഞാനല്ലാതെ മറ്റൊരു ലക്ഷ്യവും അവനില്ലെന്ന് കായേന വാചാ മനസാ കൃതനിശ്ചനായി അവൻ പ്രഖ്യാപിക്കുന്നു. അവന്റെ അന്തഃകരണവും ശരീരവും എന്നിൽ ലീനമായിരിക്കുന്നു. അവനും ഞാനുമായി ഐക്യം പ്രാപിച്ചിരിക്കുന്നു. ഒരു ഭാര്യയ്ക്ക് ശാരീരികമായോ മാനസികമായോ തന്റെ ഭർത്താവിനെ സമീപിക്കുന്നതിൽ യാതൊരു സങ്കോചവും ഇല്ലാത്തതുപോലെ അവൻ ഏകനിഷ്ഠനായി എന്നിൽ എല്ലാം അർപ്പിച്ചിരിക്കുന്നു. ഏകത്വത്തിന്റെ ശയ്യയിൽ ഞാൻ അവനോടൊപ്പം ഉറങ്ങുന്നു. ഗംഗ സമുദ്രത്തിലെത്തുമ്പോൾ അതുമായി മുഴുകിച്ചേരുന്നു. അതുപോലെ അവൻ ഞാനുമായി താദാത്മ്യം പ്രാപിച്ച് എന്നെത്തന്നെ ആത്മാർത്ഥമായി ആരാധിക്കുന്നു. ആദിത്യന്റെ പ്രകാശം ആദിത്യനോടൊപ്പം ഉദിക്കുകയും ആദിത്യനോടൊപ്പം അസ്തമിക്കുകയും ചെയ്യുന്നു. ആ പ്രകാശത്തിന്റെ പ്രചുരമായ കാന്തി, ആദിത്യനോടുള്ള ഇതരത്വമില്ലാത്ത സമ്പൂർണ്ണമായ സംബന്ധവും സമഗ്രമായ സംയോജനവും കൊണ്ടുണ്ടാകുന്നതാണ്. വായു വീശുമ്പോൾ ജലത്തിന്റെ മുകൾപ്പരപ്പ് ചലിച്ചുയരുന്ന ജലത്തിനെ ഓളമെന്നു വിളിക്കുന്നു. എന്നാൽ അത് കേവലം ജലം മാത്രമാണ്. അതുപോലെ ഞാനുമായി ഐക്യം പ്രാപിച്ചതിനുശേഷവും എന്നെത്തന്നെ ഏകാഗ്രമായി സേവിക്കുകയും ഭജിക്കുകയും ചെയ്യുന്നവൻ ജ്ഞാനമൂർത്തിയാണെന്ന കാര്യത്തിൽ സംശയമില്ല.

അവൻ പുണ്യനദികളുടെ തീരത്തും തീർത്ഥസ്ഥലങ്ങളിലും വിശിഷ്ടമായ തപോവനങ്ങളിലും പർവതഗുഹകളിലും ജലാശയ പരിസരങ്ങളിലും താമസിക്കാൻ ഇഷ്ടപ്പെടുന്നു. അവന് പട്ടണ പ്രദേശങ്ങളിൽ താമസിക്കാൻ താല്പര്യമില്ല. അവൻ ഏകാന്തവാസം ആഗ്രഹിക്കുന്നു. അവൻ ജനപദങ്ങളെ വെറുക്കുന്നു. അർജ്ജുനാ, അവൻ മനുഷ്യരൂപമെടുത്ത അറിവിന്റെ മൂർത്തിയാണെന്നറിഞ്ഞാലും. ജ്ഞാനത്തെ വ്യക്തമായി വെളിവാക്കുന്നതിന് ജ്ഞാനിയുടെ മറ്റു ചില ലക്ഷണങ്ങൾ ഞാൻ പറയാം.

അദ്ധ്യാത്മ ജ്ഞാന നിത്യത്വം
തത്ത്വജ്ഞാനാർത്ഥ ദർശനം

ഏതത്ജ്ഞാനമിതി പ്രോക്ത-
മജ്ഞാനം യദതോ $f$ന്യഥാ. 11

*'ഞാൻ ആത്മാവാണ്, ശരീരമല്ല' എന്ന ആത്മാനുഭവം സദാ ഉണ്ടായിരിക്കുക, തത്വജ്ഞാനത്തിൻെറ പ്രയോജനം കണ്ടറിയൽ എന്നിതൊക്കെയാണ് ബ്രഹ്മനിഷ്ഠയ്ക്കുള്ള ഉപായങ്ങളായി പറയപ്പെട്ടിരിക്കുന്നത്. ഇതിനു വിപരീതമായതൊക്കെ അജ്ഞാനം തന്നെ.*

പരമാത്മാവിനെ അനുഭവിച്ചറിയുന്നത് അദ്ധ്യാത്മജ്ഞാനത്തിൽക്കൂടിയാണെന്നും ഭൗതികശ്രേയസ്സിലേക്കോ സ്വർഗ്ഗീയഭോഗങ്ങളിലേക്കോ നയിക്കുന്ന ജ്ഞാനം അജ്ഞാനമല്ലാതെ മറ്റൊന്നുമല്ലെന്നും അവൻ ദൃഢമായി വിശ്വസിക്കുന്നു. തന്മൂലം സ്വർഗ്ഗപ്രാപ്തി അവൻെറ ലക്ഷ്യമല്ല. ഐഹികജീവിതത്തെപ്പറ്റി എന്തെങ്കിലും സംസാരിക്കുകയോ കേൾക്കുകയോ ചെയ്യുന്നതിൽ അവൻ തൽപരനല്ല. അതിനുപകരം സദാചാരനിരതനായി അതീവ ശ്രദ്ധയോടെ ആത്മജ്ഞാനത്തിൻെറ അഗാധമായ ആഴങ്ങളിലേക്ക് അവൻ കുതിക്കുന്നു. ഒരു പാന്ഥൻ പലവഴികൾ കൂടിച്ചേരുന്ന സന്ധിയിൽ എത്തുമ്പോൾ ശരിയായ വഴി ഏതെന്നു തിരക്കി അതിൽക്കൂടി യാത്ര ചെയ്യും. അതുപോലെ അവൻ മറ്റെല്ലാവിധ ജ്ഞാനങ്ങളുടെ വഴികളേയും ഉപേക്ഷിച്ച് അവൻെറ മനസ്സിനേയും ബുദ്ധിയേയും അദ്ധ്യാത്മജ്ഞാനത്തിൻെറ പാതയിൽക്കൂടി നയിക്കുന്നു. അദ്ധ്യാത്മജ്ഞാനമാണ് യഥാർത്ഥത്തിലുള്ള ജ്ഞാനമെന്നും മറ്റുള്ള ജ്ഞാനമെല്ലാം മാനസികവിഭ്രാന്തി ഉണ്ടാക്കുന്നതാണെന്നുമുള്ള ബോധം അവൻെറ മനസ്സിൽ രൂഢമൂലമാവുകയും അവൻെറ ബുദ്ധി സ്ഥിരമാവുകയും ചെയ്യുന്നു. അവൻെറ മനസ്സ് മഹാമേരുപർവ്വതത്തെപ്പോലെ അചഞ്ചലമായിരിക്കും. ധ്രുവനക്ഷത്രം ആകാശത്തിൽ ഉറച്ചുനിൽക്കുന്നതു പോലെ, അവൻറ മനസ്സ് അദ്ധ്യാത്മജ്ഞാനത്തിൽ ഉറച്ചു നില്ക്കും. അവനിൽ ജ്ഞാനം കുടികൊള്ളുന്നുവെന്ന കാര്യത്തിൽ ഒരു സംശയവുമില്ല.

ഒരുവൻ ഇരിക്കുന്നുവെന്ന് പറഞ്ഞതുകൊണ്ടുമാത്രം ഇരിക്കുന്നതിൻെറ സുഖമോ ആശ്വാസമോ അനുഭവിക്കുകയില്ല. ജ്ഞാനത്തിൻെറ കാര്യവും ഇപ്രകാരം തന്നെയാണ്. ജ്ഞാനം സിദ്ധിച്ചുവെന്നു പറഞ്ഞതുകൊണ്ടുമാത്രം ജ്ഞാനിയാവുകയില്ല. ജ്ഞാനംകൊണ്ട് ജ്ഞേയവസ്തു അനുഭവിച്ചറിയാതെ ഒരുവന് ജ്ഞാനലബ്ധി ഉണ്ടായി എന്നു കരുതാൻ സാദ്ധ്യമല്ല. ജ്ഞാനത്തിൽ നിന്നു ലഭിക്കുന്ന ഫലം, ജ്ഞേയത്തെ — പരംപൊരുളിനെ — അറിയുകയെന്നുള്ളതാണ്. ഒരുവൻെറ മനസ്സിൽ ജ്ഞാനത്തെ സ്ഥിരമായി പ്രതിഷ്ഠിച്ചു കഴിയുമ്പോൾ അവൻ ജ്ഞാനിയാകുന്നു.

അന്ധൻെറ കൈയിൽ വിളക്കുകിട്ടുന്നതുകൊണ്ട് എന്തു പ്രയോജനമാണുള്ളത്? അതുപോലെ ജ്ഞാനം ലഭിക്കുകയും അതുകൊണ്ട് ജ്ഞേയത്തെ അറിയുകയും ചെയ്യുന്നില്ലെങ്കിൽ അവന്

ലഭിച്ചിട്ടുള്ള ജ്ഞാനം വ്യർത്ഥമാണ്. ജ്ഞാനപ്രകാശം കൊണ്ട് ചിത്തം പരംപൊരുളിൽ എത്തുന്നില്ലെങ്കിൽ അതിനെ പ്രചോദിപ്പിക്കുന്ന അന്തർഹിത ചൈതന്യം അന്ധമാണ്. നിഷ്കാമവും പരിശുദ്ധവുമായ ഒരു ചിത്തം, ജ്ഞാനപ്രകാശമേൽക്കുന്ന ഏതു വസ്തുവും ബ്രഹ്മമായി കാണുന്നു. ജ്ഞാനസംവർദ്ധനത്തോടൊപ്പം അവന്റെ ചിത്തവികാസവും സംഭവിക്കുന്നു. അദ്ധ്യാത്മജ്ഞാനം അവന്റെ ചിത്തത്തെ പവിത്രമാക്കുകയും അതു ജ്ഞേയവസ്തുവിനെ കാണുന്നതിനുള്ള മാധ്യമമായിത്തീരുകയും ചെയ്യുന്നു. അപ്രകാരമുള്ള ചിത്തത്തിന്റെ ഉടമസ്ഥൻ ജ്ഞാനിയുടെ അവതാരമാണെന്ന് പ്രത്യേകമായി വിശേഷിപ്പിക്കേണ്ട കാര്യമില്ല. സൂര്യനെ ചൂണ്ടിക്കാണിച്ച് ഇതു സൂര്യനാണെന്ന് പറയേണ്ട ആവശ്യമുണ്ടോ?

ഇത്രയുമായപ്പോൾ ശ്രോതാക്കൾ പറഞ്ഞു:

മതി, മതി. അങ്ങ് ജ്ഞാനത്തെപ്പറ്റി പറഞ്ഞത് ധാരാളമായി. അങ്ങയുടെ കാവ്യാത്മകവും വാചാലവുമായ പ്രഭാഷണം ജ്ഞാനത്തെപ്പറ്റി ഞങ്ങളെ തികച്ചും ബോധവാന്മാരാക്കിയിരിക്കുന്നു. എങ്കിലും ഗീതയെപ്പറ്റി കേൾക്കാനാണ് ഞങ്ങൾ ഇവിടെ കൂടിയിരിക്കുന്നതെന്ന കാര്യം അങ്ങ് വിസ്മരിച്ചിരിക്കുന്നു. ആളുകൾ ആഹാരം കഴിക്കാൻ കാത്തിരിക്കുമ്പോൾ പാകംചെയ്ത ആഹാരവുമായി ഗൃഹനാഥ കടന്നുകളഞ്ഞാൽ അവൾ എത്ര വിനയസമ്പന്നയാണെങ്കിലും എന്താണ് പ്രയോജനം? മറ്റെല്ലാതരത്തിലും കൊള്ളാവുന്ന ഒരു പശു കറക്കുന്നവനെ തൊഴിക്കുമെങ്കിൽ അതിന് ആരാണ് തീറ്റികൊടുക്കുന്നത്.

ജ്ഞാനത്തെപ്പറ്റി ഒന്നും അറിവില്ലാത്തവർ അതേപ്പറ്റി ധാരാളം വായിട്ടടിക്കാറുണ്ട്. എന്നാൽ അങ്ങയുടെ കാര്യം അങ്ങനെയല്ല. അങ്ങ് ജ്ഞാനത്തിന്റെ മനോജ്ഞമായ ഒരു ദർശനമാണ് ഞങ്ങളുടെ മുമ്പാകെ അവതരിപ്പിച്ചത്. അങ്ങയുടെ വാഗ്ധോരണി എത്ര ദിവസം തുടർച്ചയായി കേട്ടാലും ഞങ്ങൾ മുറുമുറുക്കുകയില്ല. ആനന്ദകരമായ ദിനങ്ങൾ അനവരതം വന്നുകൊണ്ടിരിക്കുമ്പോൾ ആരെങ്കിലും അതെണ്ണിത്തിട്ടപ്പെടുത്തി മുഷിയുമോ? പൗർണമി ഒരു യുഗംമുഴുവൻ നീണ്ടുനിന്നാലും ചകോരം ചന്ദ്രിക നുകർന്ന് തളരാറുണ്ടോ? ജ്ഞാനത്തെപ്പററി നവരസങ്ങളും കലർന്നുള്ള അങ്ങയുടെ വാക്ചാതുര്യമേറിയ മധുരഭാഷണം കേട്ടാൽ ആരാണ് മതിയെന്നു പറയുക? ആതിഥ്യമര്യാദ അങ്ങേയററം പാലിക്കുകയും പാചകക്കാര്യത്തിൽ അതിസമർത്ഥയുമായ ഒരു ആതിഥേയയുടെ വീട്ടിൽ വിരുന്നുവരുന്ന ഭക്ഷണപ്രിയനായ ഒരതിഥി, ഭക്ഷണം വിളമ്പാൻ അല്പം താമസിച്ചാലും പരിഭവിക്കുകയില്ല. ഞങ്ങളുടെ സ്ഥിതിയും അതുപോലെയാണ്. ഞങ്ങൾ ജ്ഞാനത്തെപ്പററി അറിയണമെന്നാഗ്രഹിച്ചു. അത്യന്തം ഔത്സുക്യത്തോടും അതിലേറെ അഭിനിവേശത്തോടുംകൂടി അങ്ങ് അത് ഞങ്ങളെ വിവരിച്ചു കേൾപ്പിച്ചു. ഞങ്ങൾക്ക് ജ്ഞാനത്തെപ്പററിയുള്ള താല്പര്യം നാലിരട്ടിയായി വർദ്ധിച്ചു. അങ്ങ് യഥാർത്ഥത്തിൽ ജ്ഞാനദേവനാണെന്ന് പറയാതിരിക്കാൻ ഞങ്ങൾക്കു കഴിയുന്നില്ല.

എങ്കിലും ഇനിയും ഭഗവാൻ ഗീതയിൽ പറഞ്ഞ കാര്യങ്ങൾ ഞങ്ങളെ പറഞ്ഞുകേൾപ്പിച്ചാലും.

ഇതുകേട്ടപ്പോൾ നിവൃത്തിനാഥിൻെറ ശിഷ്യനായ ജ്ഞാനേശ്വരൻ പറഞ്ഞു: എനിക്കും ഈ അഭിപ്രായം തന്നെയാണുള്ളത്. നിങ്ങൾ എനിക്ക് അനുജ്ഞ നൽകിയ നിലയ്ക്ക് ഈ പ്രഭാഷണം ഞാൻ ആവശ്യമില്ലാതെ ദീർഘിപ്പിക്കുകയില്ല. ജ്ഞാനത്തെപ്പററിയുള്ള പതിനെട്ടു ലക്ഷണങ്ങൾ അർജ്ജുനനോടു പറഞ്ഞശേഷം ഭഗവാൻ തുടർന്നു:

അല്ലയോ അർജ്ജുന, ഈ ലക്ഷണങ്ങൾകൊണ്ട് യഥാർത്ഥ ജ്ഞാനം എന്താണെന്ന് മനസ്സിലാക്കാം. അത് കരതലാമലകംപോലെ നിനക്ക് ഞാൻ സ്പഷ്ടമാക്കിത്തന്നു. ഇനിയും അജ്ഞാനം എന്താണെന്ന് അതിൻെറ ലക്ഷണങ്ങളോടുകൂടി പറയാം. ജ്ഞാനത്തെപ്പററി വ്യക്തമായ ധാരണ ഉണ്ടായിക്കഴിഞ്ഞ നിനക്ക് അജ്ഞാനമെന്തെന്ന് നിഷ്പ്രയാസം മനസ്സിലാക്കാൻ കഴിയും. ജ്ഞാനമല്ലാത്തത് എന്താണോ അതാണ് അജ്ഞാനം. പകൽ ഒടുങ്ങുമ്പോൾ രാത്രി അതിൻെറ സ്ഥാനം ഏറെറടുക്കുന്നു. പകലുംരാത്രിയുമെന്ന രണ്ടവസ്ഥകളല്ലാതെ മൂന്നാമതൊരവസ്ഥ ഇല്ല. ഒരുവൻ പേരിനും പെരുമയ്ക്കുംവേണ്ടി മാത്രം ജീവിക്കുന്നു. മററുള്ളവർ തന്നെ ആദരിക്കണമെന്നാഗ്രഹിക്കുന്നു. അവനെ ബഹുമാനിക്കുമ്പോൾ അവൻ അമിതമായി ആഹ്ലാദിക്കുന്നു. ഇതിൻെറ ഫലമായി ഒരു നിമിഷനേരത്തേക്കുപോലും കീഴോട്ടിറങ്ങാതെ അഹംഭാവാദ്രിയുടെ ശൃംഗങ്ങളിൽ അവൻ വിലസുന്നു. ഇപ്രകാരമുള്ള ഒരുവനിൽ പൂർണ്ണമായ അജ്ഞത കുടികൊള്ളുന്നു. അവൻ അവൻെറ ദാനകർമ്മങ്ങളെപ്പററി ആലങ്കാരികമായി വിവരിക്കുന്നു. അവൻെറ അറിവിൻെറ ആർഭാടപ്രദർശനം നടക്കുന്നു. അവൻ ചെയ്തിട്ടുള്ള സൽപ്രവൃത്തികളെപ്പററി പറകൊട്ടി പാടുന്നു. ഇതെല്ലാം അവൻെറ മാന്യതയും കീർത്തിയും വർദ്ധിപ്പിക്കുന്നതിനാണ്. സ്വന്തം കാര്യങ്ങൾക്കായി ധനം ദുർവ്യയംചെയ്യുന്ന അവൻ ആതിഥ്യം കാട്ടുന്നതിൽ പിശുക്കനാണ്. കാട്ടുതീ അതിൻെറ പരിസരത്തുള്ള എല്ലാ ചരാചരങ്ങളേയും കത്തിക്കരിക്കുന്നതുപോലെ, അവൻെറ ദുഷ്പ്രവൃത്തികൾകൊണ്ടും ദുഃസ്വഭാവംകൊണ്ടും പരിസരവാസികളെയെല്ലാം അവൻ പീഡിപ്പിക്കുന്നു. അവൻ ഭസ്മവും പൂശി ചന്ദനവും ചാർത്തി നടക്കുന്നത് മററുള്ളവരെ കബളിപ്പിക്കാനാണ്. അവൻെറ സാധാരണസംഭാഷണം കൂർത്ത കത്തികൊണ്ടുള്ള കുത്തിനേക്കാൾ വേദനയുളവാക്കുന്നതായിരിക്കും. അവൻെറ ഉപായങ്ങൾ പാഷാണത്തേക്കാൾ മാരകമാണ്. അവൻ അജ്ഞതയുടെ നിധാനമാണ്. അവൻെറ ജീവിതം അഹങ്കാരത്തിൻേറയും ഹിംസയുടേയും ഒരു വിശ്രമാലയമാണ്. കാററൂതുന്ന ഉലത്തോൽ കാററ് കയറുമ്പോൾ വികസിക്കുകയും കാററ് ഒഴിയുമ്പോൾ ചുരുങ്ങുകയും ചെയ്യുന്നതുപോലെ അവൻ ഉററവരുമായി ഒന്നുചേരുമ്പോൾ ആഹ്ലാദഭരിതനാവുകയും വേർപെടുമ്പോൾ വിഷാദമൂകനാവുകയും ചെയ്യുന്നു. സ്തുതി അവനെ പുളകംകൊള്ളിക്കുകയും അപവാദം

അവനെ വിധുരനാക്കുകയും ചെയ്യുന്നു. അല്പം ജലംകൊണ്ട് ചെളി കുതിരുകയും മന്ദമാരുതനേല്ക്കുമ്പോൾ അത് ഉണങ്ങുകയും ചെയ്യുന്നതുപോലെ, പെട്ടെന്നാണ് മാനാപമാനങ്ങൾ അവനെ ബാധിക്കുന്നത്. ഒരു വികാരത്തേയും ചെറുത്തുനില്ക്കാൻ കഴിയാത്ത അവനിൽ അജ്ഞത കൊടികുത്തിവാഴുന്നു. ബാഹ്യമായി തുറന്ന മനസ്സോടെ പ്രവർത്തിക്കുകയും സംസാരിക്കുകയും ചെയ്യുമെന്ന് തോന്നുമെങ്കിലും അവൻ ദുർബുദ്ധിയും വക്രഗതിക്കാരനുമാണ്. പുറമെ എല്ലാവരോടും സ്നേഹഭാവത്തിൽ പെരുമാറുന്ന അവൻ അകമെ എല്ലാവരോടും എതിരാണ്. ഒരു മിത്രത്തെ ആശ്ലേഷിക്കുകയും അവൻെറ ശത്രുവിനെ സഹായിക്കുകയുമാണ് അജ്ഞാനി ചെയ്യുന്നത്. ഒരു വേടൻ തൻെറ ഇരകൾക്ക് തീററയിട്ടു കൊടുക്കുന്നത് സദുദ്ദേശത്തോടെയല്ല. ഇരകളെ പ്രലോഭിപ്പിച്ച് വലയിലാക്കുകയാണ് അവൻെറ ഉദ്ദേശം. അജ്ഞാനിയുടെ പ്രവൃത്തികളും അതുപോലെയാണ്. അവൻ ബാഹ്യമായി മിത്രഭാവം കാട്ടി സജ്ജനങ്ങളെപ്പോലും വഞ്ചിക്കുന്നു. പച്ചിച്ച പായൽ പൊതിഞ്ഞ പാറക്കല്ല് മൃദുവായി തോന്നും. കയ്ക്കുന്ന വേപ്പിൻകായ് പഴുത്തു പഴമാകുമ്പോൾ പീതനിറമുള്ള ഒരു മധുരക്കനിയായി തോന്നും. അതുപോലെ അവൻെറ ബാഹ്യപ്രവർത്തനങ്ങൾ എപ്പോഴും നന്മനിറഞ്ഞതായി തോന്നും. എന്നാൽ അവൻ അജ്ഞാനത്തിൻെറ വിളനിലമാണെന്നുള്ളത് പരമസത്യമാണ്.

അവൻെറ ഗുരുപരമ്പരയെപ്പററി അവന് പരമപുച്ഛമാണ്. ഗുരുവിനെ സേവിക്കുന്നതിൽ അവൻ അശ്രദ്ധനാണ്. അവന് അറിവു നൽകിയ ഗുരുവിനെ അവൻ അനാദരിക്കുന്നു. ഗുരുഭക്തിയിൽ അവനു മടുപ്പു തോന്നുന്നു. ഇപ്രകാരമുള്ള ഗുരുദ്രോഹിയെപ്പററി സംസാരിക്കുന്നതുതന്നെ പാപകരമാണ്. പക്ഷേ എന്തുചെയ്യാം? അജ്ഞാനത്തെപ്പററി വിവരിക്കേണ്ടി വരുമ്പോൾ ഇവരെപ്പററി പറയേണ്ടി വരുന്നു. ആ പാപത്തിന് പ്രതിവിധിയായി ഉത്തമഭക്തന്മാരെപ്പററി പറഞ്ഞാൽ മതി. സൂര്യപ്രകാശം അന്ധകാരത്തെ നീക്കിക്കളയുന്നതുപോലെ അഭക്തനെപ്പററി പറയുന്ന പാപം ഭക്തനെപ്പററി പറയുമ്പോൾ ഒഴിഞ്ഞുപോകും. ഒരു ഗുരുഭക്തന് മററുള്ളവരുടെ പാപം കഴുകിക്കളയുന്നതിനും അവരെ നിർഭയരാക്കുന്നതിനുമുള്ള കഴിവുണ്ട്. അപ്പോൾ പിന്നെ ഗുരുവിൻെറ കഴിവിനെപ്പററി പറയേണ്ടതുണ്ടോ? എന്തൊരു പ്രാഭവമായിരിക്കും ഗുരുവിനുള്ളത്? അത് എല്ലാ തിന്മകളേയും നശിപ്പിക്കുന്ന സർവ്വരോഗശമനൗഷധമായ അമൃതാണ്.

അജ്ഞാനത്തിൻെറ മററു ചില ലക്ഷണങ്ങളെപ്പററി പറയാം. ഒരു അജ്ഞാനി എപ്പോഴും ആശങ്കാകുലനായിരിക്കും. അവൻ ചെയ്യേണ്ട ജോലികളെ അവഗണിക്കുന്നു. കാട്ടിലുള്ള പൊട്ടക്കിണർ ദുർഗന്ധപൂരിതമായിരിക്കും. പുറത്തുഭാഗത്ത് മുൾച്ചെടികൾ പടർന്നുകിടക്കുന്ന അതിൻെറ അകം മൃഗങ്ങളുടെ അസ്ഥികൊണ്ടു നിറഞ്ഞിരിക്കും. അതുപോലെ അജ്ഞാനിയുടെ അകവും പുറവും അശുദ്ധമായിരിക്കും. മൂടിവെച്ചിരുന്നതാണോ അല്ലയോ എന്നു നോക്കാതെ ഏത് ആഹാരസാധനവും തിന്നുന്ന ശ്വാനനെപ്പോലെ.

അജ്ഞാനി തനിക്ക് ന്യായമായി അവകാശപ്പെട്ടതെന്നോ അന്യൻേറ തെന്നോ പരിഗണിക്കാതെ ദുരാഗ്രഹത്തോടെ അർത്ഥം സമ്പാദി ക്കുന്നു. സന്ദർഭവും സമയവും നോക്കാതെ ഇണചേരുന്ന തെരുവു നായ്ക്കളെപ്പോലെയാണ് സ്ത്രീകളോടുള്ള അവൻെറ സമീപനം. നിത്യനൈമിത്തികകൃത്യങ്ങൾ മുറപോലെ നടക്കാതിരുന്നാലോ വിഹിതകർമ്മങ്ങൾ വേണ്ടതുപോലെ ചെയ്യാതിരുന്നാലോ അവൻ കുണ്ഠിതപ്പെടുകയോ പശ്ചാത്തപിക്കുകയോ ഇല്ല. അവന് പാപ കർമ്മങ്ങൾ ചെയ്യുന്നതിൽ ലജ്ജയോ പുണ്യകർമ്മങ്ങൾ ചെയ്യുന്നതിൽ താല്പര്യമോ ഇല്ല. അവൻെറ മനസ്സ് എപ്പോഴും ദുഷ്ടചിന്തകൾകൊണ്ട് നിറഞ്ഞിരിക്കും. അർത്ഥത്തിനുള്ള ആർത്തി അവനെ അന്ധനാക്കുന്നു. നിസ്സാരമായ ലാഭമുണ്ടെന്നു കണ്ടാൽ, ഒരു ഉറുമ്പിൻെറ ഭാരംകൊണ്ടു പുൽക്കൊടി ഇളകുന്നതുപോലെ, അവൻെറ സ്ഥൈര്യത്തിന് ഇളക്കം തട്ടുന്നു. ആഴംകുറഞ്ഞ ചേററുകുളത്തിൽ ഒരു കാല് വെയ്ക്കുമ്പോൾ തന്നെ അതിലെ ജലം കലങ്ങിമറിയുന്നതുപോലെ, ആസന്നമായ ഒരത്യാഹിതത്തിൻെറ ആലോചനപോലും അവനെ ഭയാക്രാന്തനാക്കു ന്നു. വെള്ളത്തിൽ വീണ വെള്ളരിക്ക ഒഴുക്കിൻെറ ഗതിയനുസരിച്ച് ഒഴുകുന്നതുപോലെ, അവൻെറ മനസ്സ് മനോരഥങ്ങളുടെ വെള്ളപ്പൊക്ക ത്തിൽ ഒഴുകിനടക്കുന്നു. പുക കാററത്തു പടരുന്ന വേഗത്തിലാണ് ദുഃഖം അവനെ പരവശപ്പെടുത്തുന്നത്. മണൽമാരിപോലെ അവൻ ഒരിക്കലും ഒരിടത്ത് സ്വസ്ഥമായി നില്ക്കുന്നില്ല. പട്ടണത്തിലോ ഗ്രാമപ്രദേശത്തോ പുണ്യസ്ഥലത്തോ സ്ഥിരമായി നിൽക്കാൻ അവൻ ആഗ്രഹിക്കുന്നില്ല. ഒരു വൃക്ഷത്തിൻെറ മുകളിൽനിന്ന് താഴോട്ടും മുകളിലോട്ടും പരിഭ്രമിച്ച് ഓടിനടക്കുന്ന ഓന്തിനെപ്പോലെ, അവൻ ലക്ഷ്യമില്ലാതെ വ്യർത്ഥമായി അലഞ്ഞുതിരിഞ്ഞുനടക്കുന്നു. ഒരു മൺകുടം ഭാഗികമായിട്ടെങ്കിലും ഭൂമിയിൽ കുഴിച്ചുവെയ്ക്കുമ്പോൾ മാത്രം ഉറച്ചിരിക്കുന്നു. അതുപോലെ, നിദ്രയിൽമാത്രമാണ് അവൻ സ്വസ്ഥനായിരിക്കുന്നത്. മനസ്സിൻെറ ചാഞ്ചല്യം അവനെ മർക്കടസഹോദരനാക്കിത്തീർക്കുന്നു. അവൻെറ മനസ്സിനുമേൽ അവന് യാതൊരു നിയന്ത്രണവുമില്ല. കൂലംകുത്തിപ്പായുന്ന മലവെള്ളം മണൽതിട്ടകളെ തട്ടിമറിച്ചു കളയുന്നതുപോലെ നിഷിദ്ധങ്ങളായ കർമ്മങ്ങൾ ചെയ്യുവാൻ അവന് യാതൊരു ഭയവുമില്ല. അവൻ ധർമ്മത്തെ ധിക്കരിക്കുന്നു; സ്വന്തം മതത്തെ അധിക്ഷേപിക്കുന്നു; ശാസ്ത്രവിധി പ്രകാരമുള്ള നിയമങ്ങളേയും ചട്ടങ്ങളേയും തൃണവൽ ഗണിക്കുന്നു; വേദങ്ങളെ നിരസിക്കുന്നു. നന്മതിന്മകളെ തിരിച്ചറിയാ നുള്ള കഴിവും അവനില്ല. അവൻ ക്ഷേത്രക്കാളയെപ്പോലെയോ ശക്തിമത്തായ കാററുപോലെയോ അനിയന്ത്രിതനായി വർത്തി ക്കുന്നു. വിരണ്ട് ഓടിനടക്കുന്ന അന്ധനും മത്തനുമായ മത്തേഭത്തെ പ്പോലെ, എല്ലായിടത്തും പടർന്നുപിടിക്കുന്ന കാട്ടുതീപോലെ, അവൻെറ മനസ്സ് നിയന്ത്രണമില്ലാതെ ഇന്ദ്രിയവിഷയങ്ങളുടെ പിന്നാലെ പാഞ്ഞുനടക്കുന്നു. ഒരു ഗണികാഗൃഹത്തിൽ ആർക്കും പ്രവേശിക്കാവു ന്നതുപോലെ നാനാവിധചിന്തകൾ കൂട്ടംകൂട്ടമായി അവൻെറ മനസ്സിൽ

കടന്നു കൂടുന്നു. അവൻ ജീവിച്ചിരിക്കുമ്പോഴും മരിക്കുമ്പോഴും ഇന്ദ്രിയ സുഖങ്ങൾ കൈവെടിയുകയില്ല; മരണശേഷം സ്വർഗ്ഗത്തിലെത്തി ഈ സുഖങ്ങൾ അനുഭവിക്കുന്നതിനായി പുണ്യംനേടാൻ ശ്രമിക്കുന്നു. അവൻ ഫലദായകങ്ങളായ കാമ്യകർമ്മങ്ങൾ ചെയ്യാനാണ് എപ്പോഴും ആഗ്രഹിക്കുന്നത്. ഇന്ദ്രിയവിഷയങ്ങൾക്ക് അവനോട് മടുപ്പും മുഷിച്ചിലും ഉണ്ടായാൽപോലും അവന് അവയോട് ഒരിക്കലും വിരസത ഉണ്ടാവുകയില്ല. ഒരു കുഷ്ഠരോഗി കുഷ്ഠംപിടിച്ച തന്റെ കൈകൾകൊണ്ട് ഭക്ഷണം കഴിക്കുന്നതിൽ ജുഗുപ്സാവഹമായി ഒന്നും കാണുന്നില്ല. പെൺകഴുതയുടെ പിന്നാലെ പായുന്ന ആൺകഴുത തൊഴിയേററാലും അഭിമാനത്തോടെ പെൺകഴുതയുടെ പിന്നാലെ വീണ്ടും നടക്കും. അതുപോലെ, ഇന്ദ്രിയഭോഗാനുഭവങ്ങൾക്കുവേണ്ടി, എരിയുന്ന തീയിൽ ചാടുന്നതുപോലെയുള്ള എന്തു സാഹസകൃത്യങ്ങൾക്കും സന്നദ്ധനാകുന്ന അവൻ, അവന്റെ ദുരാചാരങ്ങളെ തന്റെ വിഭൂഷണങ്ങളായി കരുതി ഗർവോടുകൂടി പ്രദർശിപ്പിക്കുന്നു. തന്റെ നയനേന്ദ്രിയങ്ങളുടെ വിഭ്രാന്തിയാണെന്നു മനസ്സിലാക്കാതെ മാൻപേട മരീചികയുടെ പിന്നാലെ ഓടി തളർന്നുവീഴുന്നു. എന്നാൽ ജനനം മുതൽ മരണംവരെ അനവധി ക്ലേശങ്ങളും കഷ്ടപ്പാടുകളും സഹിച്ച് ഭോഗസുഖങ്ങളിൽ മുഴുകുന്ന അജ്ഞാനിക്ക് അതിനോട് വെറുപ്പോ വിരസതയോ തോന്നുന്നില്ല. പ്രത്യുത, ആവർത്തിച്ചാവർത്തിച്ച് അതിൽ ആസക്തനാകുന്നു. അവന്റെ ശൈശവകാലത്ത് അവൻ മാതാപിതാക്കന്മാരെ മതിമറന്ന് സ്നേഹിക്കുന്നു. യൗവനകാലമാകുമ്പോൾ അവന്റെ സ്നേഹം ഭാര്യയുടെ ശരീരത്തോടായിത്തീരുന്നു. ഭാര്യ ജീവിച്ചിരിക്കുമ്പോൾതന്നെ വാർദ്ധക്യത്തിൽ അത് സന്താനങ്ങളിലേക്ക് മാറുന്നു. അവന്റെ ജീവിതാവസാനംവരെയും ലൗകികസുഖങ്ങളോട് അവനുള്ള താല്പര്യം അവസാനിക്കുന്നില്ല. ഇപ്രകാരമുള്ള ഒരുവന്റെ അജ്ഞാനത്തിന് ഒരതിരുമില്ല.

അജ്ഞാനിയുടെ മററു ലക്ഷണങ്ങളെപ്പററി പറയാം. താൻ ദേഹമാണെന്നും ദേഹവും ദേഹിയും ഒന്നാണെന്നുമുള്ള ഉത്തമ ബോധ്യത്തോടെയാണ് അവൻ പ്രവർത്തിക്കുന്നത്. പൂർത്തിയാകാത്ത പ്രവൃത്തികളെ പൊങ്ങച്ചത്തോടുകൂടി പ്രദർശിപ്പിക്കുന്നു. തലയിലേററിയ വിഗ്രഹവുമായി ക്ഷേത്രപൂജാരി ഞെളിഞ്ഞു നടക്കുന്നതുപോലെ അവൻ അവന്റെ യുവത്വവും അല്പമായ അറിവും പേറി അഹംഭാവത്തോടെ നടക്കുന്നു. അവൻ അഹങ്കാരത്തോടെ പറയും: വീട്ടിൽ ധാരാളം ധനമുള്ള ഏകധനവാൻ ഞാൻ മാത്രമാണ്. ലോകത്ത് എന്നെപ്പോലെ വിദ്വത്വമുള്ളവരായി മററാരുമില്ല. നന്നായി പെരുമാറുന്നതിന് എന്നെപ്പോലെ മററാർക്കും കഴിവില്ല. ഞാൻ പറയുന്നതെല്ലാം മററുള്ളവർ അംഗീകരിക്കുന്നു. തന്റെ ശ്രേഷ്ഠമ്മന്യത കാട്ടി അവൻ സ്വയം സംതൃപ്തി അടയുന്നു. തനിക്കാഹരിക്കാൻ കഴിയാത്ത മധുരപലഹാരങ്ങൾ കാണാൻ ഒരു രോഗി ഇഷ്ടപ്പെടാത്തതുപോലെ അന്യർക്കുണ്ടാകുന്ന അഭിവൃദ്ധി കാണാൻ അവൻ ഇഷ്ടപ്പെടുന്നില്ല.

പ്രകാശം നൽകുന്ന വിളക്കിലെ എണ്ണ തീർന്നാലും തിരി

കത്തിക്കൊണ്ടിരിക്കും. അതെവിടെ വെച്ചാലും ആ സ്ഥലത്ത് കരിപുരളും. വെള്ളം തളിച്ചാൽ അത് പൊട്ടൽശബ്ദമുണ്ടാക്കും. ഊതിയാൽ അണഞ്ഞുപോകും. ബന്ധപ്പെടാനിടയാകുന്നതിനെയെല്ലാം അത് അഗ്നിക്കിരയാക്കും. അതിന് പ്രകാശം കുറവാണെങ്കിലും അതിൻെറ അടുത്തിരുന്നാൽ ചൂടുതട്ടും. അല്പജ്ഞാനം മാത്രം ലഭിച്ചിട്ടുള്ള ഒരജ്ഞാനിയുടെ സ്ഥിതിയും ഇപ്രകാരമാണ്. ഗുണങ്ങളേക്കാൾ വളരെയധികം ദോഷങ്ങളാണ് അവനുള്ളത്. സന്നിപാതജ്വരമുള്ള ഒരുവന് പാലുകൊടുത്താൽ രോഗം അധികരിക്കുന്നു. പാമ്പിനുകൊടുക്കുന്ന പാല് വിഷമായി മാറുന്നു. അവനിൽ എന്തെങ്കിലും ഗുണങ്ങളുണ്ടെങ്കിൽതന്നെ പകയും സ്പർദ്ധയും അവയെ മലീമസമാക്കുന്നു. അവൻ സജ്ജനങ്ങളെ അസൂയയോടെ വീക്ഷിക്കുന്നു. അവനുള്ള അല്പജ്ഞാനം, പാർത്ഥിവനായിത്തീർന്ന ഒരു പറയനെപ്പോലെ അവനെ അഹങ്കരിപ്പിക്കുന്നു. കല്ലിനെപ്പോലെ കഠിനഹൃദയനായ അവൻെറ മനസ്സ് അനുകമ്പകൊണ്ട് അലിയുകയില്ല. പാമ്പാട്ടിക്ക് വശംവദമാകാത്ത അണലിപ്പാമ്പിനെപ്പോലെ, അവൻ ആർക്കും കീഴടങ്ങുകയോ ആരുമായി അനുരഞ്ജിക്കുകയോ ചെയ്യുകയില്ല. ഇപ്രകാരമുള്ളവനിൽ അജ്ഞാനം അനുദിനം വർദ്ധിച്ചുകൊണ്ടിരിക്കും.

ശരീരം, ഗൃഹജനങ്ങൾ, സമ്പത്ത് എന്നിവകളെപ്പററി സദാ ചിന്തിക്കുന്ന അവന് പൂർവജന്മത്തെപ്പററിയോ ഭാവിജന്മത്തെപ്പററിയോ ഒരു ചിന്തയുമില്ല. കൃതഘ്നനായ ഒരുവൻ തനിക്കു ലഭിച്ച സഹായങ്ങളെപ്പററി ഓർക്കാത്തതുപോലെ, ഒരു വഞ്ചകൻ വായ്പവാങ്ങിയ ധനത്തിൻെറ കാര്യം വിസ്മരിക്കുന്നതുപോലെ, അവൻ അതെല്ലാം മറക്കുന്നു. പാമ്പിൻെറ വായിലിരിക്കുന്ന തവള അപ്പോഴും നാക്കുനീട്ടി ഈച്ചയെ പിടിക്കാൻ ശ്രമിക്കുന്നതുപോലെ, വാർദ്ധക്യത്താൽ രോഗഗ്രസ്തനായി എല്ലാ ഇന്ദ്രിയങ്ങളും ക്ഷയിച്ച് നവദ്വാരങ്ങളിലൂടെ ജലം ഇററിററു വീഴുമ്പോഴും ഇതെങ്ങനെ സംഭവിച്ചുവെന്നുള്ള ചിന്ത അവനെ അലട്ടുന്നില്ല. ഇതെങ്ങനെ വന്നുവെന്ന് അവൻ അന്വേഷിക്കാറുമില്ല. ചളിയും ചോരയും നിറഞ്ഞ ഗർഭപാത്രത്തിൽ ഒമ്പതുമാസം കിടന്ന് നരകിച്ചതോടെ അതിൽനിന്നു പുറത്തുവരാൻ അനുഭവിച്ച വേദന അവൻ സ്മരിക്കുകയില്ല. മടിയിൽ കിടക്കുന്ന കുഞ്ഞ് മലമൂത്രവിസർജ്ജനത്തിൽ കിടന്നുരുളുന്നത് അവനെ അസഹ്യപ്പെടുത്തുകയില്ല. താരുണ്യത്തിൻെറ തിരത്തള്ളലിൽ അവൻ മരണത്തെപ്പററി ചിന്തിക്കുകയില്ല. മരണമില്ലാതെ എന്നും ഇതുപോലെ ജീവിക്കുമെന്നാണ് അവൻെറ ധാരണ. ആഴമില്ലാത്ത കുളത്തിൽ കിടക്കുന്ന മത്സ്യം അതിലെ വെള്ളം വററുകയില്ലെന്നുള്ള മൂഢവിശ്വാസംമൂലം ആഴമുള്ള കുളത്തിലേക്കു പോകാൻ ആഗ്രഹിക്കുന്നില്ല. ഗാനംകേട്ടു മതിമറന്നുനില്ക്കുന്ന പുള്ളിമാൻ പിന്നിൽകൂടി വരുന്ന വേടനെ കാണുകയില്ല. ഇര വിഴുങ്ങുന്ന മത്സ്യം അതിനുള്ളിൽ ചൂണ്ട ഒളിച്ചുവെച്ചിട്ടുണ്ടെന്ന് അറിയുന്നില്ല. അഗ്നിയിലേക്ക് ആകർഷിക്കപ്പെടുന്ന ഈയാംപാററ അഗ്നി തന്നെ ആഹരിക്കുമെന്ന് മനസ്സിലാ

ക്കുന്നില്ല. അതുപോലെ ഐഹികസുഖങ്ങളിൽ മുഴുകിക്കഴിയുന്ന ഒരുവന് വേഷപ്രച്ഛന്നമായി വന്നിരിക്കുന്ന മരണമാണ് ജീവിതമെന്ന് ബോധ്യമാവുകയില്ല. അവൻെറ ശരീരവളർച്ചയും, ദിനരാത്രങ്ങളുടെ വരവും പോക്കും, ഇന്ദ്രിയഭോഗങ്ങളുടെ ആസ്വാദനവും യാഥാർത്ഥ്യ മാണെന്ന് അവൻ വിശ്വസിക്കുന്നു. പാവം സാധുമനുഷ്യൻ, ഒരു ഗണിക തൻെറ ശരീരമുൾപ്പെടെ സർവ്വതും ഒരുവന് സമർപ്പിക്കുന്നുവെന്നു പറയുന്നത് അവനെ തെണ്ടിയാക്കുന്നതിനു വേണ്ടിയാണെന്നോ, തസ്കരനെ മാന്യനെന്നു കരുതി സഹചാരിയാക്കുന്ന പാന്ഥൻ മരണ ത്തെയാണ് സുഹൃത്താക്കുന്നതെന്നോ, ഒരു കളിമൺപ്രതിമ കഴുകിയാൽ അത് അലിഞ്ഞ് നശിച്ചുപോകുമെന്നോ, മഞ്ഞപ്പിത്തം ബാധിച്ച് ശരീരമാകെ നീരുവന്ന് വീർത്തിരിക്കുന്ന ഒരുവൻ മരണഗർത്ത ത്തിലേക്ക് വഴുതി വീണുകൊണ്ടിരിക്കുകയാണെന്നോ ഉള്ള വസ്തുത അജ്ഞാനി മനസ്സിലാക്കുന്നില്ല. മതിഭ്രമം പിടിപെട്ട അവൻെറ ചിന്ത, തിന്നുകയും കുടിക്കുകയും വിഷയസുഖങ്ങൾ അനുഭവിക്കുകയും ചെയ്യുന്നതിനപ്പുറത്തേക്ക് കടക്കുന്നില്ല. തൂക്കിക്കൊല്ലാൻ വിധിക്കപ്പെട്ട ഒരു കൊലയാളിയുടെ കൊലമരത്തിലേക്കുള്ള ഓരോ കാൽവെപ്പും മരണത്തെ തന്നോട് അടുപ്പിക്കുകയാണെന്ന് അവൻ അറിയുന്നില്ല. അതുപോലെ വാർദ്ധക്യം ശരീരത്തെ ക്രമേണ ബാധിക്കുമ്പോഴും, ദിവസങ്ങൾ ഓരോന്നായി കൊഴിഞ്ഞുവീഴുമ്പോഴും, ഭോഗസുഖങ്ങ ളിൽ അവൻ കൂടുതൽ കൂടുതലായി മുഴുകുമ്പോഴും, മൃത്യുദേവൻ ദ്രുതഗതിയിൽ അവനെ പിന്തുടരുകയും അവസാനം വിഴുങ്ങുകയും ചെയ്യുന്നു. വെള്ളത്തിൽ ഉപ്പ് അലിഞ്ഞുപോകുന്നതുപോലെ, അവൻെറ ജീവിതം വ്യർത്ഥമായിത്തീരുന്നു. അർജ്ജുനാ, ഇപ്രകാര മുള്ള ഒരുവൻ അജ്ഞാനസാമ്രാജ്യത്തിലെ ചക്രവർത്തിയാണ്.

വ്യാഘ്രങ്ങളുടെ കാനനത്തിൽ മേഞ്ഞ് സുരക്ഷിതനായി മടങ്ങിയെത്തുന്ന വൃഷഭം, അടുത്ത ദിവസവും നിർഭയനായി അവിടെ മേയാൻപോകും. പാമ്പിൻെറ പൊത്തിൽനിന്ന് വിജയകരമായി നിധി കുഴിച്ചെടുത്തവൻ, പാമ്പ് നിധികാക്കുന്നുവെന്ന് വിശ്വസിക്കുകയില്ല. ഇപ്രകാരം യാദൃച്ഛികസംഭവങ്ങൾ ഉണ്ടായെന്നുവരാം. എന്നാൽ ഇതെല്ലാം ജീവാപായമുണ്ടാക്കുന്ന സാഹസകൃത്യങ്ങളാണ്. ശത്രു, നിദ്രയിലായിരിക്കുന്നതുകൊണ്ടു മാത്രം അവനെ കാണാതിരിക്കുന്ന വൻ, ശത്രു നാടുവിട്ടെന്നും ശത്രുത്വമെല്ലാം അവസാനിച്ചുവെന്നും ഭാവിച്ച് അജാഗ്രതയോടെ പെരുമാറിയാൽ അവൻെറയും അവൻെറ സന്താനങ്ങളുടേയും ജീവഹാനിക്ക് ഇടയാകും. ധാരാളമായി ധനം സമ്പാദിക്കുകയും ഭാര്യാസന്താനങ്ങളോടൊപ്പം ജീവിച്ച് അത് ആസ്വദിക്കുകയും ചെയ്യുന്ന ഒരുവൻെറ കാഴ്ച, ധനത്തിൻെറ പുകകൊണ്ട് മങ്ങിപ്പോകുന്നു. തന്മൂലം ഇതെല്ലാം ഉപേക്ഷിച്ചു പോകേണ്ടിവരുന്ന ഭാവിദൃശ്യം അവനു കാണാൻ കഴിയുന്നില്ല. തനിക്ക് ചേർന്നതാണോ അല്ലയോ എന്നൊന്നും ചിന്തിക്കാതെ താരുണ്യഭ്രാന്തി കൊണ്ട് അവൻ വിഷയസുഖങ്ങളിൽ മുഴുകുന്നു. അവൻ ചെയ്യരു താത്തതു ചെയ്യുന്നു; അപ്രാപ്യമായത് ആഗ്രഹിക്കുന്നു; അചിന്ത്യ

ങ്ങളായതിനെപ്പററി ചിന്തിക്കുന്നു; പ്രവേശിക്കാൻ പാടില്ലാത്ത ഇടങ്ങളിൽ പ്രവേശിക്കുന്നു; വർജ്ജിക്കേണ്ട ദൃശ്യങ്ങൾ വീക്ഷിക്കുന്നു; സ്വീകരണാർഹമല്ലാത്തത് ആവശ്യപ്പെടുന്നു; സ്പർശിക്കാൻപോലും പാടില്ലാത്തത് കൈകാര്യം ചെയ്യുന്നു; ആഹരിക്കാൻ പാടില്ലാത്തത് ആഹരിക്കുന്നു; ശാസ്ത്രവിധിപ്രകാരം നിഷിദ്ധങ്ങളായ കർമ്മങ്ങൾ ചെയ്യുന്നു; ഒഴിവാക്കേണ്ടവരുമായി ചങ്ങാത്തം കൂടുന്നു; പോകാൻ പാടില്ലാത്ത മാർഗ്ഗങ്ങളിൽക്കൂടി ചരിക്കുന്നു; കേൾക്കാൻ പാടില്ലാത്തത് കേൾക്കുകയും ശ്രദ്ധിക്കുകയും ചെയ്യുന്നു; അസംഗതമായി സംസാരിക്കുന്നു. എന്നിട്ടും ഇതിൽ നിന്നെല്ലാമുള്ള ദോഷഫലങ്ങളെ അവൻ കാണുന്നില്ല. അവൻെറ ഏകലക്ഷ്യം ശരീരത്തിനും മനസ്സിനും സുഖം നൽകുകയെന്നതാണ്. തന്മൂലം കർമ്മങ്ങൾ ചെയ്യുമ്പോൾ അതിൻെറ ന്യായാന്യായങ്ങളെപ്പറ്റി ചിന്തിക്കാതെ താൻ ചെയ്യുന്ന തെല്ലാം ശരിയാണെന്നു വിശ്വസിക്കുന്നു. തൽഫലമായി താൻ ചെയ്യുന്നത് പാപമാണെന്നോ തനിക്ക് നരകയാതന അനുഭവിക്കേണ്ടി വരുമെന്നോ അവൻ ശ്രദ്ധിക്കുന്നതേയില്ല. ഇപ്രകാരമുള്ള ഒരുവനിൽ അജ്ഞാനം അതീവവേഗത്തിൽ വളരുകയും അത് ജ്ഞാനികളെ പ്പോലും പീഡിപ്പിക്കുകയും ചെയ്യുന്നു.

അജ്ഞാനത്തെപ്പറ്റി കുറച്ചുകൂടി വ്യക്തമായി മനസ്സിലാക്കത്ത ക്കവണ്ണം അതിൻെറ മറ്റു ചില ലക്ഷണങ്ങൾകൂടി ഞാൻ പറയാം. ഒരു ഭ്രമരത്തിന് നവഗന്ധകേസരത്തോടുള്ള ബന്ധമാണ് ഒരു അജ്ഞാ നിക്ക് അവൻെറ ഗൃഹത്തിനോടുള്ളത്. പഞ്ചസാരക്കുമ്പാരത്തിനു മുകളിലിരിക്കുന്ന ഈച്ച അതിനെ വിട്ടുപിരിയാത്തതുപോലെ സ്ത്രീജി തനായ അവൻ ഭാര്യയുടെ ചുറ്റും വട്ടമിട്ടു നില്ക്കും. കൂപമണ്ഡൂ കത്തെപ്പോലെയോ, മൂക്കളയിൽ ഒട്ടിപ്പിടിച്ചിരിക്കുന്ന മക്ഷികത്തെപ്പോ ലെയോ, ചേറിൽ പൂണ്ടുപോയ മൃഗത്തെപ്പോലെയോ, അവൻ അവൻെറ വീടിനോട് ബന്ധപ്പെട്ടിരിക്കുന്നു. മരിച്ചതിനു ശേഷവും അവൻ ഒരു സർപ്പമായി ജന്മമെടുത്ത് ആ വീടിൻെറ പരിസരത്തുതന്നെ പാർക്കുന്നു. ഒരു തേനീച്ച തേൻ സംഭരിക്കുന്നതിലും സൂക്ഷിക്കുന്നതിലും കാണി ക്കുന്ന അദ്ധ്വാനമാണ് അവൻ അവൻെറ വീട് കാത്തുസൂക്ഷിക്കുന്ന തിൽ കാണിക്കുന്നത്. വയസ്സുകാലത്തുണ്ടായ ഏകപുത്രനോട് മാതാപിതാക്കൾക്കുള്ള വാത്സല്യംപോലെയാണ് അവന് അവൻെറ വീടിനോടുള്ളത്. അവൻെറ ഭാര്യയേക്കാൾ പ്രിയപ്പെട്ടതായി അവന് ഒന്നുമില്ല. അവൻ ആരാണെന്നോ എന്തുചെയ്യണമെന്നോ ചിന്തി ക്കാതെ അവൻെറ ഭാര്യയുടെ ശരീരത്തിൽ ആകൃഷ്ടനായി കഴിച്ചു കൂട്ടും. എല്ലാ കർമ്മങ്ങളും നിലയ്ക്കുമ്പോൾ ഒരു മഹാപുരുഷൻെറ അന്തഃകരണം ബ്രഹ്മസ്വരൂപത്തിൽ ലയിച്ചുചേരുന്നതുപോലെ, പൊതുജനസംസാരത്തെപ്പോലും അവഗണിച്ച്, അവൻ അവൻെറ ഭാര്യ യുടെ ആജ്ഞാനുവർത്തിയായി മായാജാലക്കാരൻെറ മർക്കടത്തെ പ്പോലെ ജീവിക്കുന്നു.

അത്യാഗ്രഹിയായ ഒരു പിശുക്കൻ അതിയായി ക്ലേശങ്ങൾ സഹിച്ചും തൻെറ ബന്ധുമിത്രാദികളുടെ വികാരങ്ങളെ വ്രണപ്പെടു

ത്തിയും ധനം സമ്പാദിക്കുന്നു. ദാനകർമ്മങ്ങൾ ചെയ്യാതെയും മതപരമായ ചടങ്ങുകൾ നിർവഹിക്കാതെയും ബന്ധുക്കളെ വഞ്ചിച്ചും ധനം സമ്പാദിക്കുന്ന അജ്ഞാനി, ഒരു ലോപവും വരുത്താതെ അവൻെറ ഭാര്യയുടെ എല്ലാ സുഖസൗകര്യങ്ങൾക്കും ഉദാരമായി ചിലവഴിക്കുന്നു. അവൻ തൻെറ കുലദൈവത്തെ ഏകാഗ്രമായി ഉപാസിക്കുന്നതു പോലെയാണ് ഭാര്യയെ ആരാധിക്കുന്നത്. മധുരവചനങ്ങൾകൊണ്ടു സ്തുതിച്ച് അവൻ ഗുരുവിനെ വഞ്ചിക്കുന്നു. കൃത്രിമമായി നിർധനത്വം നടിച്ച് മാതാപിതാക്കന്മാരെ സഹായിക്കാതെ കഴിച്ചുകൂട്ടുന്നു. ഈശ്വരനെ അനാസ്ഥയോടും ഉദാസീനമായും അവൻ ഭജിക്കുന്നു. മററുള്ള ബന്ധുക്കളെ അവഗണിച്ച് അവൻെറ ഭാര്യയ്ക്ക് വിലകൂടിയ ഉപഹാരങ്ങൾ നൽകുന്നു. അവൻെറ ഭാര്യയെ ആരെങ്കിലും ദേഷ്യപ്പെടുകയോ അവളുടെ നേരെ കടക്കണ്ണിടുകയോ ചെയ്താൽ ലോകാവസാനം വന്നതുപോലെ അവൻ പരിഭ്രാന്തനാകുന്നു. ചുരുക്കിപ്പറഞ്ഞാൽ അവന് ഭാര്യ എല്ലാററിലും എല്ലാമാണ്. ഇപ്രകാരമുള്ള ഒരുവൻ അജ്ഞാനത്തിൻെറ ഉറവിടമാണ്. അവനിൽക്കൂടി അതു ശക്തിപ്രാപിക്കുന്നു — അല്ല, അവൻതന്നെ അജ്ഞതയുടെ അവതാരമായിത്തീർന്നിരിക്കുന്നു.

സന്തുഷ്ടമോ അസന്തുഷ്ടമോ ആയ സന്ദർഭങ്ങൾക്കനുസൃതമായി ആഹ്ലാദിക്കുകയും വിഷാദിക്കുകയും ചെയ്യുന്ന അവൻ പ്രക്ഷുബ്ധമായ അർണ്ണവത്തിൻെറ അലകൾക്കിടയിൽപെട്ട് ഉയരുകയും താഴുകയും ചെയ്യുന്ന ഒരു തോണിപോലെയാണ്. അനുകൂലവും പ്രതികൂലവുമായ സന്ദർഭങ്ങളിൽ ഉത്കണ്ഠ പ്രകടിപ്പിക്കുന്നവൻ ബുദ്ധിമാനാണെങ്കിലും അജ്ഞാനിയാണ്. അവന് എന്നോടു ഭക്തിയുണ്ടെങ്കിലും എന്നെ ആരാധിക്കുന്നത് ഫലേച്ഛയോടുകൂടിയാണ്. ധനസമ്പാദനത്തിനുവേണ്ടി സന്ന്യാസവേഷം ധരിച്ചുനടക്കുന്ന കപടതാപസന്മാരുണ്ട്. ഭർത്താവിൽ കൃത്രിമപ്രേമം ചൊരിഞ്ഞ്, അയാളുടെ വിശ്വാസം ആർജ്ജിച്ച് കാമുകനെ സന്ദർശിക്കാൻ സന്ദർഭം ഉണ്ടാക്കുന്ന കുലടകളുണ്ട്. അജ്ഞാനിയായ ഒരുവൻ അതുപോലെയാണ്. അവൻ എന്നെ ആരാധിക്കുകയും അതേസമയം ലൗകികസുഖങ്ങളിൽ മുഴുകി കഴിയുകയും ചെയ്യുന്നു. അവൻെറ ആരാധനയ്ക്ക് ഉദ്ദിഷ്ടഫലം സിദ്ധിച്ചില്ലെങ്കിൽ ആരാധന മിഥ്യയാണെന്നുപറഞ്ഞ് അത് ഉപേക്ഷിക്കുന്നു. നിരക്ഷരകുക്ഷിയായ കർഷകൻ ഓരോ വളപ്പിലും പുതുതായി കൃഷിയിറക്കുമ്പോൾ പുതിയ ദേവന്മാരെ വെച്ച് പൂജിക്കുന്നതുപോലെയാണ് അജ്ഞാനിയും. എൻെറ വിഗ്രഹം ഉണ്ടാക്കി വീട്ടിൽവെച്ചിട്ട് മററ് ദേവന്മാരെയും ദേവിമാരെയും സന്ദർശിക്കാനായി അവൻ തീർത്ഥയാത്ര പോകും. എന്നെ ദിവസേന പൂജിക്കാറുണ്ടെങ്കിലും അവൻെറ വ്യാപാരസംരംഭങ്ങളുടെ വിജയത്തിനായി കുലദേവതയെ പൂജിക്കുകയും പ്രത്യേക ആഘോഷവേളകളിൽ മററ് ദേവന്മാരെ പൂജിക്കുകയും ചെയ്യുന്നു. അവൻ എന്നെ വീട്ടിൽ പ്രതിഷ്ഠിക്കുകയും മററ് ദേവന്മാർക്കുവേണ്ടി വ്രതം അനുഷ്ഠിക്കുകയും ചെയ്യും. പൂർവികന്മാരുടെ ചരമവാർഷികത്തിൽ അവൻ

പൂജിക്കുന്നത് പിതൃക്കളെയാണ്. എല്ലാ ഏകാദശി ദിവസങ്ങളിലും എന്നെ ആരാധിക്കുന്ന അവൻ അതേ നിഷ്ഠയോടെ നാഗപഞ്ചമി ദിവസങ്ങളിൽ സർപ്പങ്ങളെ പൂജിക്കുന്നു. ഗണേശചതുർഥിദിവസങ്ങളിൽ അവൻ ഗണപതിഭക്തനാണ്. ശുക്ലപക്ഷത്തിലെ ചതുർദശി ദിവസങ്ങളിൽ അവൻ ദേവീഭക്തനാണ്. ദേവിയെ അമ്മയായി ആരാധിച്ചുകൊണ്ട് അവൻ പറയും: അമ്മേ ഞാൻ അമ്മയുടെമാത്രം ഭക്തനാണ്. എൻെറ എല്ലാം അമ്മയ്ക്ക് സമർപ്പിച്ചിരിക്കുന്നു.

അവൻെറ നിത്യനൈമിത്തിക കർമ്മങ്ങളുപേക്ഷിച്ച്, നവരാത്രി ദിവസം ദുർഗയെ പ്രകീർത്തിച്ച് നവചണ്ഡിസ്തോത്രം ചൊല്ലും. ഞായറാഴ്ച ദിവസങ്ങളിൽ അവൻ ഭൈരവനെ പൂജിക്കും. തിങ്കളാഴ്ച തോറും ബില്വപത്രവുമായി ശിവക്ഷേത്രത്തിലേക്കോടും. നിത്യവും ഓരോ ഭർത്താക്കന്മാരെ ലഭിക്കുന്നതുകൊണ്ട് അഖണ്ഡസൗഭാഗ്യവതിയായിത്തീരുന്ന ഒരു തെരുവുവേശ്യ എല്ലാവരിലും പ്രേമം പ്രകടിപ്പിക്കുന്നതുപോലെ അവൻ അനവരതം ഓരോ ദൈവങ്ങളേയും ആരാധിക്കുന്നു. ഇപ്രകാരം എല്ലാ ദൈവങ്ങളുടേയും പിന്നാലെ പായുന്നവൻ അജ്ഞാനദേവനാണ്.

ഏകാന്തസ്ഥാനം, തപോവനം, തീർത്ഥസ്ഥാനം, ജലാശയതീരം തുടങ്ങിയ സ്ഥലങ്ങൾ ഇഷ്ടപ്പെടാത്തവൻ തികച്ചും അജ്ഞാനിയാണ്. ഒരുവന് എത്രതന്നെ അറിവുണ്ടെങ്കിലും ആത്മസാക്ഷാത്കാരത്തിനുതകുന്ന ബ്രഹ്മവിദ്യയെ നിന്ദിക്കുന്നവനും അജ്ഞാനിയാണ്. അവൻ ഉപനിഷത്തുകൾ വായിക്കുകയോ യോഗശാസ്ത്രത്തിൽ താൽപര്യം പ്രദർശിപ്പിക്കുകയോ അദ്ധ്യാത്മജ്ഞാനത്തിൽ ആഭിമുഖ്യം കാണിക്കുകയോ ചെയ്യുന്നില്ല. പരംപൊരുളിൻെറ സ്വഭാവം ആത്മചർച്ചയിലൂടെ അറിയേണ്ടത് പരമപ്രധാനമായ വസ്തുതയാണെന്ന് മനസ്സിലാക്കേണ്ട അവൻെറ മനസ്സ്, ബുദ്ധിയുടെ സംരക്ഷണഭിത്തി ഭേദിച്ച് പുറത്തുചാടി, അലഞ്ഞുനടക്കുന്ന കന്നുകാലികളെപ്പോലെ, അസ്വൈരതയോടെ ചുററിത്തിരിഞ്ഞു നടക്കുന്നു.

വേദങ്ങളിലെ കർമ്മസംഹിതകളേയും അനുഷ്ഠാനങ്ങളേയും പററി അവൻ അഭിജ്ഞനാണ്. അവന് പുരാണങ്ങൾ മുഴുവനും കാണാപ്പാഠമാണ്. ജ്യോതിഷത്തിൽ നിപുണനായ അവൻെറ എല്ലാ പ്രവചനങ്ങളും ശരിയായിരിക്കും. അവൻ കൊത്തുപണിയിൽ വിദഗ്ദ്ധനും പാചകകലയിൽ സമർത്ഥനുമാണ്. അഥർവവേദത്തിലെ ആഭിചാരവിദ്യകളെല്ലാം അവൻെറ വിരൽതുമ്പിലുണ്ട്; കാമശാസ്ത്രത്തിൽ കൂടുതൽ പഠിക്കേണ്ടതായി ഒന്നും ശേഷിച്ചിട്ടില്ല. മഹാഭാരതം മുഴുവൻ വായിച്ചിട്ടുണ്ടെന്നു മാത്രമല്ല, അതേപ്പററി പ്രഭാഷണം നടത്താനുള്ള കഴിവും അവനുണ്ട്. വൈദ്യശാസ്ത്രത്തിലും നീതിശാസ്ത്രത്തിലും അവൻ നിപുണനാണ്. കാവ്യനാടകകലകളിൽ അവനെ വെല്ലാൻ ആരുംതന്നെയില്ല. അവൻ സ്മൃതികളിൽ പാരംഗതനാണ്. വൈദികശബ്ദകോശം അവന് മനഃപാഠമാണ്. ഇന്ദ്രജാലത്തിൻെറ ഗൂഢതന്ത്രങ്ങൾ അവന് നല്ലതുപോലെ അറിയാം. വ്യാകരണ, തർക്കശാസ്ത്രങ്ങളിൽ അവൻ പ്രവീണനാണ്. എന്നാൽ അദ്ധ്യാത്മ

ജ്ഞാനത്തിൻെറ കാര്യത്തിൽ അവൻ ജന്മനാ അന്ധനാണ്. അദ്ധ്യാത്മജ്ഞാനത്തെ സംബന്ധിക്കുന്ന തത്ത്വശാസ്ത്രമൊഴികെയുള്ള മററെല്ലാ ശാസ്ത്രങ്ങളിലും നൂതനതത്ത്വങ്ങളും മാർഗ്ഗങ്ങളും സൃഷ്ടിക്കാനുള്ള ജ്ഞാനം അവനുണ്ട്. ഛീ, ഛീ. അവൻെറ ജ്ഞാനം കൊണ്ട് എന്തു പ്രയോജനം? അവൻെറ ജ്ഞാനം അശുഭകരമായ നക്ഷത്രത്തിൽ ജനിച്ച ഒരു ശിശുവിനെപ്പോലെയാണ്. അതിന് യാതൊരു ശ്രദ്ധയും കൊടുക്കരുത്. മയിൽപ്പീലിയിൽകാണുന്ന നിരവധി കണ്ണുകൾപോലെയാണത്. അതിലൊരെണ്ണംപോലും കാഴ്ചയുള്ളതല്ല.

മൃതസഞ്ജീവനിച്ചെടിയുടെ വേരെങ്കിലും കിട്ടിയാൽ പിന്നെ മററ് ഔഷധച്ചെടികൾ വണ്ടി നിറയെ കൊണ്ടുവരേണ്ട കാര്യമുണ്ടോ? ദീർഘായുസ്സില്ലാത്ത ഒരുവൻെറ പാണിതലത്തിൽ മറ്റ് ഭാഗ്യരേഖകളുണ്ടായിട്ട് എന്തുകാര്യം? തലയില്ലാത്ത ശരീരത്തിൽ ആരെങ്കിലും ആഭരണം അണിയിക്കുമോ? വരനും വധുവും ഇല്ലാതെ എങ്ങനെയാണ് വിവാഹഘോഷയാത്ര പുറപ്പെടുന്നത്? അതുപോലെ അദ്ധ്യാത്മജ്ഞാനമില്ലാത്ത ഒരു ജ്ഞാനവും ആധികാരികമായ ജ്ഞാനമല്ല. അല്ലയോ അർജ്ജുനാ, യഥാർത്ഥമായ അദ്ധ്യാത്മജ്ഞാനമില്ലാത്ത വിദ്യാസമ്പന്നനായ വിഡ്ഢിയുടെ ശരീരം, അജ്ഞാനബീജത്തിൽ നിന്നാണ് മുളച്ചതെന്നും, അവൻെറ വിദ്വത്വം അജ്ഞാനവല്ലരിയാണെന്നും അറിയുക. അവൻ സംസാരിക്കുന്നതെല്ലാം ആലങ്കാരികമായ അജ്ഞതയായിരിക്കും. അവൻ ചെയ്യുന്ന പുണ്യകർമ്മങ്ങളിൽനിന്നു ലഭിക്കുന്നത് അജ്ഞതയുടെ കനിയായിരിക്കും. അദ്ധ്യാത്മജ്ഞാനത്തെപ്പറ്റി അറിയാത്തവൻ എങ്ങനെ അതിൻെറ പ്രാധാന്യം മനസ്സിലാക്കും? ഈ കരയിലെത്തുന്നതിനു മുമ്പുതന്നെ തിരിഞ്ഞോടുന്നവന് മറുകരയിലെ കാര്യങ്ങൾ എങ്ങനെ അറിയാൻ കഴിയും? വാതില്ക്കൽ വെച്ചുതന്നെ കുഴിയിൽവീഴുന്ന ഒരുവന് വീട്ടിനകത്തെ വസ്തുക്കൾ കാണാൻ കഴിയുമോ? അദ്ധ്യാത്മജ്ഞാനത്തോട് ആഭിമുഖ്യമില്ലാത്ത ഒരുവൻ യഥാർത്ഥജ്ഞാനത്തെപ്പറ്റി അജ്ഞനാണ്. അർജ്ജുനാ, ഇപ്രകാരമുള്ള ഒരുവനോട് ആദ്ധ്യാത്മികകാര്യങ്ങളെപ്പറ്റി സംസാരിക്കാനേ പാടില്ല.

ഒരു ഗർഭിണിക്ക് കൊടുക്കുന്ന ആഹാരം അവളുടെ ഗർഭസ്ഥശിശുവിനും ലഭിക്കുന്നു. അതുപോലെ ജ്ഞാനത്തിൻെറ സ്വഭാവം വിശദീകരിക്കുമ്പോൾ അതിനുനേരെ വിപരീതമായ അജ്ഞാനത്തിൻെറ സ്വഭാവവും അതിൽ ഉൾപ്പെട്ടിരിക്കും. ഒരു അന്ധനെ വിരുന്നിനു ക്ഷണിക്കുമ്പോൾ അവൻെറ വഴികാട്ടിക്കുള്ള ക്ഷണംകൂടി അതോടൊപ്പമുണ്ടാകും. അതുപോലെ അജ്ഞാനത്തിൻെറ ലക്ഷണങ്ങൾ പ്രത്യേകമായി വിവരിക്കേണ്ട ആവശ്യമില്ല. ജ്ഞാനത്തിൻെറ സ്വഭാവങ്ങളായി മുമ്പു പറഞ്ഞ ഇരുപതു കാര്യങ്ങൾ പ്രതികൂലരൂപത്തിൽ പറയുമ്പോൾ അജ്ഞാനത്തിൻെറ സ്വഭാവം വ്യക്തമാകുന്നു.

ജ്ഞാനത്തിനെതിരായിട്ടുള്ളതെല്ലാം അജ്ഞാനം എന്നാണ് ഭഗവാൻ പറഞ്ഞിട്ടുള്ളത്. ഭഗവാൻെറ അധികാരപൂർവമായ അഭിപ്രായ

ത്തിൻെറ വെളിച്ചത്തിലാണ് ഞാൻ അജ്ഞാനത്തിൻെറ ലക്ഷണങ്ങൾ ശ്രദ്ധാപൂർവം വിവരിച്ചത്. പാലിൽ വെള്ളംകലർത്തി അതിൻെറ അളവ് വർദ്ധിപ്പിക്കുന്നതിൽ എന്തെങ്കിലും അർത്ഥമുണ്ടോ? മൂലശ്ലോകത്തിലെ വാക്കുകളുടെ അർത്ഥപരിധി ലംഘിക്കാതെയും വിരസത തോന്നാത്ത വിധത്തിലും വികസിപ്പിക്കുകമാത്രമാണ് ഞാൻ ചെയ്തിട്ടുള്ളത്.

ജ്ഞാനേശ്വരൻെറ വിശദീകരണം കേട്ടുകൊണ്ടിരുന്ന ശ്രോതാക്കൾ പറഞ്ഞു:

കവികൾക്കുപോലും കവനശക്തി നൽകുന്നവനേ, എന്തിനാണ് അങ്ങ് ഇങ്ങനെയൊക്കെ പ്രസ്താവിക്കുന്നത്? അങ്ങയുടെ വിശദീകരണം അസ്സലായി. അതിനെ ന്യായീകരിക്കാൻ ഒന്നും പ്രത്യേകം പറയേണ്ട ആവശ്യമില്ല. അങ്ങ് എന്തിനാണ് ഭയപ്പെടുന്നത്. ഭഗവാൻ ഗൂഢമായിവെച്ച കാര്യങ്ങൾ വെളിവാക്കാൻ അദ്ദേഹംതന്നെ അങ്ങയെ നിയോഗിച്ചതാണ്. ഭഗവാൻെറ അന്തരംഗരഹസ്യം മാത്രമാണ് അങ്ങ് ഉദീരണംചെയ്തത്. അത് സ്തുത്യർഹമായ വിധത്തിൽ അങ്ങ് നിർവഹിച്ചുവെന്ന് ഞങ്ങൾ പറഞ്ഞാൽ അങ്ങ് വികാരാധീനനാകും. അതുകൊണ്ട് ഞങ്ങൾ അതു പറയുന്നില്ല. എന്നാൽ ഞങ്ങൾ ഇതുമാത്രം പറയാം. അങ്ങയുടെ പ്രഭാഷണമാകുന്ന ജ്ഞാനനൗകയിൽ ഞങ്ങൾ നടത്തിയ യാത്ര ഉല്ലാസകരമായിരുന്നു. ഞങ്ങൾ അത് അങ്ങേയററം ആസ്വദിച്ചു. ഇനിയും ഭഗവാൻ അർജ്ജുനനോടു പറഞ്ഞ മററു കാര്യങ്ങൾ ഞങ്ങളോടു പറഞ്ഞാലും.

ശ്രോതാക്കളുടെ അഭിനന്ദനവാക്കുകൾ കേട്ട് നിവൃത്തി നാഥിൻെറ ശിഷ്യൻ പറഞ്ഞു:

ഭഗവാൻ കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞ കാര്യങ്ങൾ ഞാൻ പറയാം. ശ്രദ്ധിച്ചുകേൾക്കുക.

ഭഗവാൻ പറഞ്ഞു: അർജ്ജുനാ, നീ ഇപ്പോൾ കേട്ടതൊക്കെ അജ്ഞാനത്തിൻെറ ലക്ഷണങ്ങളും സ്വഭാവവുമാണ്. നീ അതിനെ അവഗണിക്കണം. നിൻെറ ചിന്ത എപ്പോഴും സ്ഥിരമായി ജ്ഞാനത്തിൽ ഉറച്ചുനില്ക്കണം. ജ്ഞാനത്തിൻെറ സഹായത്തോടെ നിനക്കു ജ്ഞേയത്തെ കാണാൻ കഴിയും.

ഇതുകേട്ടപ്പോൾ അർജ്ജുനൻ ആകാംക്ഷാഭരിതനായി. ജ്ഞാനത്തിൻെറ ലക്ഷ്യത്തിലെത്തുന്ന ജ്ഞാനസമ്പാദനത്തിനുള്ള അവൻെറ ആഗ്രഹം അധികരിച്ചു. ഇത് ദിവ്യദൃഷ്ട്യാ മനസ്സിലാക്കിയ സർവ്വജ്ഞനായ ഭഗവാൻ അരുൾചെയ്തു:

ജ്ഞേയത്തെപ്പററി ഞാൻ ഇപ്പോൾ പറയാം.

ജ്ഞേയം യത്തത് പ്രവക്ഷ്യാമി
യജ്ജ്ഞാത്വാമൃതമശ്നുതേ
അനാദിമത് പരംബ്രഹ്മ
ന സത്തന്നാസദുച്യതേ. 12

*അറിയപ്പെടേണ്ടത് ഏതോ, ഏതിനെ അറിഞ്ഞാൽ ജനനമരണ രഹിതമായ അമൃതത്വം പ്രാപിക്കാമോ, അത് ഞാൻ പറഞ്ഞുതരാം. അനാദിയായ പരബ്രഹ്മമാണത്. അതിനെ സത്തെന്നോ അസത്തെന്നോ പറഞ്ഞുകൂടാ.*

പരബ്രഹ്മമാണ് ജ്ഞേയവസ്തു. അതാണ് ജ്ഞാനത്തിന്റെ ലക്ഷ്യം. ജ്ഞാനംകൊണ്ടല്ലാതെ അതിനെ അറിയാൻ സാദ്ധ്യമല്ല. അതിനെ അറിഞ്ഞുകഴിഞ്ഞാൽ പിന്നെ അറിയേണ്ടതായിട്ട് ഒന്നുമില്ല. ഈ ജ്ഞാനം കൈവരിക്കുന്നതോടെ ഒരു സാധകൻ അതിൽ ലീനനാവുകയും അതുമായി ഐക്യം പ്രാപിക്കുകയുംചെയ്യുന്നു. ഈ ജ്ഞാനലബ്ധി (പരബ്രഹ്മപ്രാപ്തി) അവന്റെ ഭൗതികജീവിതത്തെ നിശ്ചലമാക്കുകയും അവൻ നിത്യാനന്ദത്തിൽ മുഴുകുകയും ചെയ്യുന്നു. ഈ ജ്ഞാനത്തിന് ആദിയും അന്തവുമില്ല. കാലത്തിന്റെ ജനയിതാവാണ് പരമാത്മാവ്. ആകയാൽ അത് പരബ്രഹ്മമെന്നറിയപ്പെടുന്നു. എന്നാൽ നിലവിലില്ലാത്തതാണ് (അസത്ത്) പരബ്രഹ്മമെന്ന് ആരെങ്കിലും പറഞ്ഞാൽ, അതു വിശ്വാകാരമായി പ്രതിഭാസിക്കുന്നുവെന്നറിയുക. എങ്കിൽ വിശ്വമാണ് പരബ്രഹ്മമെന്നു പറയാമോ? അതും ശരിയല്ല. അതു പരമാത്മാവിന്റെ മായമാത്രമാണ്. അതിന് രൂപമോ വർണ്ണമോ വ്യക്തിത്വമോ ഇല്ല. അത് ഉപലക്ഷ്യമല്ല; ഉപലബ്ധവുമല്ല. അപ്പോൾ പിന്നെ ആർക്ക് എങ്ങനെയാണ് പറയുവാൻ കഴിയുക, അത് നിലവിലുള്ളത് (സത്ത്) ആണെന്ന്? ശരി എങ്കിൽ അതു നിലവിലില്ലാത്തതാണെന്നു പറഞ്ഞാൽ പിന്നെ എങ്ങനെയാണ് മഹത്തത്ത്വങ്ങളും മററു പരിണാമങ്ങളും നിലവിൽ വരുന്നത്? യഥാർത്ഥത്തിൽ അതല്ലാതെ മറെറന്താണ് നിലവിലുള്ളത്? അതിനാൽ സത്തെന്നും അസത്തെന്നും അതിനെപ്പററി പറഞ്ഞുകൂടാ. അതിനെ വിചിന്തനംചെയ്ത് ആർക്കും കണ്ടെത്താൻ കഴിയുകയില്ല. ജ്ഞാനം സംപ്രാപ്തമാകുമ്പോൾ സംസാരം മൂകമാകുന്നു. ചിന്താശക്തി നിലയ്ക്കുന്നു. മൺകുടങ്ങളിലും ഭരണികളിലും മണ്ണ് വിവിധരൂപങ്ങളിൽ പ്രത്യക്ഷമാകുന്നതുപോലെ സർവ്വവ്യാപിയായ പരബ്രഹ്മം എല്ലാററിലും വർത്തിക്കുന്നു.

സർവ്വതഃ പാണിപാദം തത്
സർവ്വതോഽക്ഷി ശിരോമുഖം
സർവ്വതഃ ശ്രുതിമല്ലോകേ
സർവ്വമാവൃത്യ തിഷ്ഠതി. 13

*സർവ്വത്ര കൈകാലുകളോടും സർവ്വത്ര കണ്ണുകളും വായ്കളുമായി സർവ്വത്ര ചെവികളോടുംകൂടിയ അത് (ബ്രഹ്മം) ഈ ലോകത്തിൽ എല്ലാററിലും അകവും പുറവും നിറഞ്ഞുനില്ക്കുന്നു.*

ഒന്നിൽനിന്നും വേറിട്ടു നില്ക്കാതെയും സ്ഥലകാലഭേദമില്ലാതെയും എല്ലാ സ്ഥൂലവും സൂക്ഷ്മവുമായ ജീവജാലങ്ങളിൽകൂടി

നടക്കുന്ന പ്രവൃത്തികൾ ബ്രഹ്മത്തിൻെറ പാണികളാണ്. എല്ലാ കാലങ്ങളിലും രൂപങ്ങളിലും കർമ്മങ്ങൾ പ്രവർത്തിപ്പിച്ചുകൊണ്ടിരിക്കുന്നതിനാൽ അതിനെ വിശ്വബാഹു എന്നുവിളിക്കുന്നു. ഒരേ സമയത്ത് എല്ലാ സ്ഥലങ്ങളേയും അധിവസിക്കുന്നതുകൊണ്ട് അതിനെ വിശ്വാംഘ്രി എന്നു വിളിക്കുന്നു. കണ്ണ് തുടങ്ങിയ പ്രത്യേക അവയവങ്ങളില്ലാത്ത കർമ്മസാക്ഷി എല്ലായിടത്തും പ്രകാശം പരത്തുകയും എല്ലാററിനേയും ദർശിക്കുകയും ചെയ്യുന്നു. അതുപോലെ പരബ്രഹ്മം സമഷ്ടിയായി, സമ്പൂർണ്ണമായ ഏകമായി വിശ്വത്തെ പ്രകാശിപ്പിക്കുകയും അതിൻെറ ദ്രഷ്ടാവായിത്തീരുകയും ചെയ്യുന്നു. തന്മൂലം വേദങ്ങൾ സർവ്വതോദൃഷ്ടിയായ അതിനെ വിശ്വതഃ ചക്ഷു എന്നുവിളിക്കുന്നു. ലോകത്തിലുള്ള എല്ലാററിൻേറയും തലവനും നിയന്ത്രകനുമായിരിക്കുന്നതുകൊണ്ട് അതിനെ വിശ്വമൂർദ്ധാവ് എന്നു വിളിക്കുന്നു. അതിൻെറ വായായി നിയോഗിക്കപ്പെട്ടിട്ടുള്ള അഗ്നിയിൽകൂടി അത് എല്ലാം ഒന്നായി ആഹരിക്കുന്നതുകൊണ്ട് വേദങ്ങൾ അതിന് വിശ്വതോമുഖ എന്ന പേരു നൽകിയിരിക്കുന്നു. ആകാശംപോലെ സർവ്വത്ര വ്യാപിച്ചിരിക്കുന്ന അതിൻെറ ശ്രോത്രങ്ങളിൽകൂടി എല്ലാ വാക്കുകളും ശബ്ദങ്ങളും അതു ശ്രവിക്കുന്നതുകൊണ്ട് എല്ലായിടത്തും ശ്രോത്രേന്ദ്രിയങ്ങളുള്ളത് എന്ന് അതിനെ വിളിക്കുന്നു. അല്ലയോ ധീമാനായ അർജ്ജുന, ശ്രുതികൾ അതിനെ ആലങ്കാരികഭാഷയിൽ വിശ്വചക്ഷുസ്സ് എന്നു വിളിക്കുന്നത് അതിൻെറ സർവ്വവ്യാപകത്വം വെളിപ്പെടുത്തുന്നതിനാണ്. അല്ലാത്ത പക്ഷം യഥാർത്ഥത്തിൽ കൈയോ കാലുകളോ കണ്ണുകളോ ഇല്ലാത്ത അതിനെ അവയവങ്ങളുള്ളതായി കരുതി വർണ്ണിക്കുന്നത് അർത്ഥശൂന്യമാണ്. സമുദ്രത്തിൽ തിരമാലകൾ ഉയരുമ്പോൾ ഒരു തിരമാല മററൊരു ചെറിയ തിരമാലയെ വിഴുങ്ങുന്നതായി തോന്നാറില്ലെ? എന്നാൽ ഈ രണ്ടു തിരമാലകളും ഒരേ സമുദ്രജലം മാത്രമായിരിക്കെ വിഴുങ്ങുന്നതും വിഴുങ്ങപ്പെട്ടതുമായ തിരമാലകൾ തമ്മിൽ എന്തെങ്കിലും അന്തര മുണ്ടോ? അതുപോലെ ബ്രഹ്മം എല്ലായിടത്തും ഒന്നുതന്നെയാണ്. അതിന് വ്യാപ്യമെന്നും വ്യാപകമെന്നുമുള്ള രീതിയിൽ ദ്വന്ദ്വഭാവം കൈക്കൊള്ളാൻ എങ്ങനെ കഴിയും? എന്നാൽ അതിൻെറ ഏകത്വ സ്വഭാവത്തിൻെറ വിശദീകരണം നൽകുന്നതിനായി ദ്വന്ദ്വമെന്നുള്ള പ്രതിരൂപപദപ്രയോഗം വേണ്ടിവരും. പൂജ്യം ശൂന്യമാണ്. എങ്കിലും അതിനെ വെളിപ്പെടുത്തിക്കാട്ടാൻ ഒരു വട്ടമിട്ടു കാണിക്കുകതന്നെ വേണം. അതുപോലെ അദ്വൈതത്തെ വിവരിക്കാൻ ദ്വൈതത്തിൻെറ ഭാഷ തന്നെ ഉപയോഗിക്കണം. ഇപ്രകാരമല്ലെങ്കിൽ ഗുരുശിഷ്യ സമ്പ്രദായം നിലനിൽക്കുകയില്ല. ഏകത്വത്തെക്കുറിച്ചുള്ള സംഭാഷണം തന്നെ നിലച്ചുപോകും. ഇക്കാരണത്താലാണ് വേദങ്ങൾ അദ്വൈത ത്തിൻെറ യാഥാർത്ഥ്യം തെളിയിക്കുന്നതിന് ദ്വൈതത്തിൻെറ ഭാഷ സ്വീകരിച്ചിരിക്കുന്നത്. ഇനിയും നമ്മുടെ ദൃഷ്ടികൾക്ക് ഗോചരീഭവിച്ചിരിക്കുന്ന എല്ലാററിലും ബ്രഹ്മം വ്യാപരിച്ചിരിക്കുന്നത് എപ്രകാരമാണെന്നു കേൾക്കുക.

സർവ്വേന്ദ്രിയഗുണാഭാസം
സർവ്വേന്ദ്രിയ വിവർജ്ജിതം
അസക്തം സർവ്വഭൃച്ചൈവ
നിർഗുണം ഗുണഭോക്തൃ ച 14

*അത് എല്ലാ ഇന്ദ്രിയങ്ങളുടേയും ഗുണങ്ങളെ പ്രകാശിപ്പിക്കുന്നതും, എന്നാൽ യഥാർത്ഥത്തിൽ ഇന്ദ്രിയങ്ങളൊന്നും ഇല്ലാത്തതും ഒന്നിനോടും ചേർന്നിരിക്കാത്തതും എന്നാൽ എല്ലാററിനേയും തമ്മിൽ ചേർത്തുവെച്ചിരിക്കുന്നതും ഗുണങ്ങളൊന്നുമില്ലാത്തതും എന്നാൽ ഗുണങ്ങളൊക്കെ അനുഭവിക്കുന്നതും ആകുന്നു.*

അല്ലയോ അർജ്ജുന, ആകാശം വിഹായസ്സിൽ വ്യാപിച്ചിരിക്കുന്നു. നൂല് വസ്ത്രത്തിൻെറ രൂപം അവലംബിച്ചിരിക്കുന്നു. സലിലത്വം സലിലത്തിൽ ഉൾക്കൊണ്ടിരിക്കുന്നു. ദീപത്തിൽ പ്രകാശം കുടിയിരിക്കുന്നു. കർപ്പൂരത്തിൻെറ പരിമളം കർപ്പൂരരൂപത്തിൽ അടങ്ങിയിരിക്കുന്നു. കർമ്മങ്ങൾ ശരീരത്തിൽ ശരീരരൂപേണ വർത്തിക്കുന്നു. ഓരോ തരി സ്വർണ്ണത്തിലും സ്വർണ്ണം തങ്ങിയിരിക്കുന്നു. ഇതുപോലെ, പരബ്രഹ്മം എല്ലാററിൻേറയും അകത്തും പുറത്തും വ്യാപിച്ചിരിക്കുന്നു. പുഴ വളഞ്ഞുപുളഞ്ഞ് ഒഴുകുമെങ്കിലും വെള്ളത്തിൻെറ ഒഴുക്ക് നേരെ തന്നെ ആയിരിക്കും. അഗ്നിയുടെ ചൂടുകൊണ്ട് ചുട്ടുപഴുത്ത ഇരുമ്പ് ലോഹമല്ലാതായിത്തീരുകയില്ല. വട്ടകത്തിലടങ്ങിയിരിക്കുന്ന ആകാശം വൃത്താകാരത്തിൽ കാണുന്നു. അത് മുറിക്കകത്ത് കാണുന്നത് ചതുരാകൃതിയിലായിരിക്കും. എന്നാൽ ആകാശം വൃത്താകൃതിയിലോ ചതുരാകൃതിയിലോ അല്ല. വട്ടകവും മുറിയും നശിച്ചാലും ആകാശം നശിക്കുന്നില്ല. അതുപോലെ ബ്രഹ്മം ബാഹ്യമായി രൂപംപ്രാപിച്ചിരിക്കുന്നുവെന്നു തോന്നിയാലും യഥാർത്ഥത്തിൽ അതിന് വികാരഭേദങ്ങളില്ല. അത് അനശ്വരവും അച്യുതവുമാണ്. ബ്രഹ്മം മനസ്സായോ ഇന്ദ്രിയങ്ങളായോ ത്രിഗുണങ്ങളായോ രൂപാന്തരപ്പെട്ടുവെന്ന് പുറമെ തോന്നിയേക്കാം. ഏത് ആകൃതിയിലായാലും പഞ്ചസാര മധുരിക്കും. അപ്പോൾ അതിൻെറ മാധുര്യം അടങ്ങിയിരിക്കുന്നത് ആകൃതിയിലല്ലെന്നും പഞ്ചസാരയിൽതന്നെയാണെന്നും നാം മനസ്സിലാക്കുന്നു. അല്ലയോ അർജ്ജുന, വെണ്ണ ഉരുക്കിയെടുത്ത നെയ്യ്, പാലിൽ, പാലിൻെറ രൂപത്തിലടങ്ങിയിരിക്കുന്നു. എങ്കിലും പാല് തീർച്ചയായും നെയ്യല്ല. അതിനെ ആരും നെയ്യെന്ന് വിളിക്കുകയുമില്ല. അതുപോലെ, ബ്രഹ്മം മനസ്സിലും ഇന്ദ്രിയങ്ങളിലും ത്രിഗുണങ്ങളിലും വ്യാപരിക്കുമെങ്കിലും അത് ഒരിക്കലും മനസ്സോ ഇന്ദ്രിയങ്ങളോ ത്രിഗുണങ്ങളോ ആയിത്തീരുന്നില്ല. സ്വർണ്ണാഭരണങ്ങൾ വിവിധ നാമത്തിലല്ലേ അറിയുന്നത്? എന്നാൽ അവയിലെല്ലാം ഉൾക്കൊള്ളുന്ന സ്വർണ്ണം ഒന്നും ബാധിക്കാതെ ശുദ്ധസ്വർണ്ണമായിത്തന്നെ നിലനില്ക്കുന്നു. വ്യക്തമായി പറഞ്ഞാൽ ബ്രഹ്മം ഇന്ദ്രിയങ്ങളിൽനിന്നും ത്രിഗുണങ്ങളിൽനിന്നും പൂർണ്ണമായി വ്യത്യസ്തമാണ്. നാമരൂപസംബന്ധങ്ങളും

ജാതി ക്രിയാഭേദങ്ങളും ആകാരത്തിന്റെ വിശേഷണങ്ങളാണ്. അതൊന്നും ബ്രഹ്മത്തിനു യോജിക്കുകയില്ല. ബ്രഹ്മം ഗുണങ്ങളോ ഗുണങ്ങളുമായി ബന്ധപ്പെട്ടതോ അല്ല. എന്നാൽ അത് ബന്ധപ്പെട്ട താണെന്നു തോന്നും. തന്മൂലം അജ്ഞാനികൾ ബ്രഹ്മത്തെ അതായി അധ്യാരോപിക്കുന്നു. ഇത് കാർമേഘങ്ങളെ ആകാശമെന്ന് നിരൂപിക്കുന്നതു പോലെയോ, മുഖക്കണ്ണാടിയിൽ കാണുന്ന പ്രതിരൂപം യഥാർത്ഥമാണെന്നു കരുതുന്നതുപോലെയോ ജലത്തിൽ കാണുന്ന സൂര്യബിംബം സാക്ഷാൽ സൂര്യനാണെന്ന് ധരിക്കുന്നതുപോലെയോ സൂര്യപ്രകാശത്തിൽ മൃഗതൃഷ്ണ നിലനില്ക്കുന്നുവെന്ന് സങ്കല്പി ക്കുന്നതുപോലെയോ ആണ്. ഇതേപ്രകാരം അപ്രകടിതമായ ബ്രഹ്മം ഗുണലക്ഷണങ്ങളെ അവയുമായി യാതൊരു ബന്ധവുമില്ലാതെ താങ്ങിനിർത്തുന്നു. നിർഗ്ഗുണമായ ബ്രഹ്മം അവയെ അനുഭവിക്കുന്നു വെന്ന് പറയുന്നത് മതിഭ്രാന്തുകൊണ്ടു മാത്രമാണ്. അത് നിർധനനായ ഒരുവൻ സ്വപ്നത്തിൽ രാജാവായി ഭോഗസുഖങ്ങൾ അനുഭവി ക്കുന്നതുപോലെ അയഥാർത്ഥമാണ്. ആകയാൽ ബ്രഹ്മം ഗുണ ങ്ങളുമായി ബന്ധിക്കപ്പെട്ടിരിക്കുന്നുവെന്നോ അത് അനുഭവി ക്കുന്നുവെന്നോ പറയുന്നത് തികച്ചും തെററാണ്.

ബഹിരന്തശ്ച ഭൂതാനാ-
മചരം ചരമേവ ച
സൂക്ഷ്മത്വാത്തദവിജ്ഞേയം
ദൂരസ്ഥം ചാന്തികേ ച തത്. 15

*അത് (ബ്രഹ്മം) ഭൂതങ്ങളുടെ അകത്തും പുറത്തുമുണ്ട്. അത് ചലിക്കാത്തതാണ്, ചലിക്കുന്നതുമാണ്. അത് സൂക്ഷ്മമായതിനാൽ ഇന്ദ്രിയങ്ങൾകൊണ്ട് ഗ്രഹിക്കപ്പെടാവുന്നതല്ല. അത് അങ്ങു ദൂരെയും ഇങ്ങ് അടുത്തുമുണ്ട്.*

അല്ലയോ പാണ്ഡുപുത്ര, അഗ്നി ഏതു രൂപത്തിലായാലും അതിൽനിന്നുണ്ടാകുന്ന സ്ഫുലിംഗത്തിന്റെ ചൂട് ഒരേവിധത്തിലാണ്. അതുപോലെ ചരവും അചരവുമായി സൃഷ്ടിക്കപ്പെട്ടിട്ടുള്ള എല്ലാ വസ്തുക്കളിലും ബ്രഹ്മം ഒരുപോലെ കുടികൊള്ളുന്നു.

അനശ്വരവും സൂക്ഷ്മരൂപത്തിൽ എല്ലാ പൊരുളുകളിലും വ്യാപിച്ചിരിക്കുന്നതുമായ അതാണ് അറിയപ്പെടേണ്ടതായ വസ്തു (ജ്ഞേയവസ്തു). അത് എല്ലാററിന്റേയും അകത്തും പുറത്തും സ്ഥിതിചെയ്യുന്നു. അത് അകലത്താണെന്നതുപോലെ അടുത്തുമാണ്. അത് രണ്ടാമതൊന്നില്ലാത്ത ഒരേ ഒന്നാണ്. അതിന്റെ അവസ്ഥയ്ക്ക് ഒരിക്കലും ഒരു മാററവും സംഭവിക്കുന്നില്ല. ക്ഷീരസാഗരത്തിലെ ക്ഷീര ത്തിന്റെ മാധുര്യം അഗാധമായ മധ്യഭാഗത്ത് കൂടുതലോ ഗാധമായ തീരഭാഗത്ത് കുറവോ ആയിരിക്കുന്നില്ല. അതുപോലെ ബ്രഹ്മം എല്ലായിടത്തും പരിപൂർണ്ണമാണ്. അത് എല്ലായിടത്തും എല്ലാററിലും

തുല്യമായി വ്യാപിച്ചിരിക്കുന്നു. സ്വേദജാദി ചതുർവിധ ജീവികളിലും അത് അവിച്ഛിന്നമായി വ്യാപിച്ച് സ്ഥിതിചെയ്യുന്നു. അല്ലയോ അർജ്ജുന, രൂപത്തിലും വലിപ്പത്തിലും വിവിധരീതിയിലുള്ള ആയിരം മൺകുടങ്ങൾ പ്രതിബിംബിപ്പിക്കുന്ന സോമബിംബം പലതായി തോന്നുമെങ്കിലും സോമനും അതിന്റെ രശ്മിയും ഒന്നുതന്നെയല്ലെ? ലവണം പല കൂനകളായി കൂടിക്കിടന്നാലും അതിന്റെ ലവണത്വം ഒന്നുതന്നെയാണ്. ഒരുകെട്ടു കരിമ്പിൽ അടങ്ങിയിരിക്കുന്ന ഓരോ കരിമ്പിന്റേയും മാധുര്യം ഒന്നുപോലെയിരിക്കും.

അവിഭക്തം ച ഭൂതേഷു
വിഭക്തമിവ ച സ്ഥിതം
ഭൂതഭർത്തൃ ച തജ്ജ്ഞേയം
ഗ്രസിഷ്ണു പ്രഭവിഷ്ണു ച 16

*അറിയപ്പെടേണ്ടതായ അത് (ബ്രഹ്മം) അവിഭക്തമാണെങ്കിലും വിഭക്തമെന്നപോലെയും സ്ഥിതിചെയ്യുന്നു. എല്ലാ ഭൂതങ്ങളേയും നിയന്ത്രിക്കുന്നതും എല്ലാററിനേയും വീണ്ടും വീണ്ടും തന്നിലേക്ക് സംഹരിക്കുന്നതും വീണ്ടും വീണ്ടും പുറത്തേക്ക് പ്രകടമാക്കുന്നതും അതുതന്നെ.*

അതുപോലെ ബ്രഹ്മം അനേക ഭൂതജാതികളിൽ ഏകീഭൂത വ്യാപ്തിയായി വർത്തിക്കുന്നു. വിശ്വകാര്യത്തിന്റെ മൂലകാരണവും അതുതന്നെയാണ്. അപരിച്ഛിന്നമായി അത് എല്ലാ ജീവികളിലും ഉണ്ടെങ്കിലും പരിച്ഛിന്നമായി കാണപ്പെടുന്നു. സമുദ്രം തിരമാലകളെ സൃഷ്ടിക്കുകയും അവയെ താങ്ങിനിർത്തുകയും ചെയ്യുന്നതുപോലെ അത് എല്ലാററിനേയും സൃഷ്ടിക്കുകയും താങ്ങിനിർത്തുകയും ചെയ്യുന്നു. ശൈശവം, യൗവനം, വാർദ്ധക്യം എന്നീ മൂന്നവസ്ഥകൾക്കും ഒരേവിധത്തിൽ ആലംബമായിരിക്കുന്ന ശരീരംപോലെ, ബ്രഹ്മം എല്ലാ ജീവികളുടേയും സൃഷ്ടിസ്ഥിതിലയാവസ്ഥയിൽ അവിഭക്തമായി അനവരതം അവയ്ക്ക് ആലംബമായി നില്ക്കുന്നു. ആകാശത്തിന് പ്രഭാതത്തിലും മദ്ധ്യാഹ്നങ്ങളിലും പ്രദോഷത്തിലും രൂപഭേദം വരാത്തതുപോലെയാണ് ബ്രഹ്മവും. പ്രപഞ്ചത്തെ സൃഷ്ടിക്കുമ്പോൾ അത് (ബ്രഹ്മം) ബ്രഹ്മാവെന്നും സംരക്ഷിക്കുമ്പോൾ വിഷ്ണുവെന്നും സംഹരിക്കുമ്പോൾ രുദ്രനെന്നും അറിയപ്പെടുന്നു. ഈ മൂന്നുഭാവങ്ങളും ലയിച്ചുകഴിയുമ്പോൾ ഉള്ള ബ്രഹ്മത്തിന്റെ അപ്രകടിതമായ അവസ്ഥയാണ് ശൂന്യം. ആ അവസ്ഥയിൽ ത്രിഗുണങ്ങളുടേയും പ്രവർത്തനം നിലയ്ക്കുന്നു. അവ ശൂന്യതയിൽ വിലയംപ്രാപിക്കുന്നു. ഈ ശൂന്യാവസ്ഥയെപ്പററി പ്രതിപാദിക്കുന്ന ശ്രുതികൾ അതിനെ മഹാശൂന്യമെന്നു വിളിക്കുന്നു. സർവ്വാതിശായിയായ പരംപൊരുളിന്റെമേൽ അനേകത്വം കല്പിക്കുന്നത് ഭ്രാന്തമായ മനസ്സും

ബുദ്ധിയുമാണ്. മനസ്സും ബുദ്ധിയും അതീന്ദ്രിയത്തിലേക്ക് ഉയരുമ്പോൾ പ്രശാന്തിമാത്രം അനുഭവവേദ്യമാകുന്നു.

ജ്യോതിഷാമപി തജ്ജ്യോതി-
സ്തമസഃ പരമുച്യതേ
ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം
ഹൃദി സർവ്വസ്യ വിഷ്ഠിതം. 17

*ജ്യോതിസ്സുകൾക്കും ജ്യോതിസ്സായ അത് തമസ്സിന് അപ്പുറമാണെന്നു പറയപ്പെടുന്നു. അത് ജ്ഞാനവും സാക്ഷാത്കരിക്കപ്പെടാവുന്നതും ജ്ഞാനോപായങ്ങൾകൊണ്ട് കണ്ടെത്താവുന്ന വസ്തുവുമാണ്. അത് എല്ലാവരുടേയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു.*

അഗ്നിക്ക് ചേതനത്വം നൽകുന്നത് ബ്രഹ്മമാണ്. അത് അമ്പിളിക്ക് അമൃത് സമ്പാദിച്ചുകൊടുക്കുന്നു; വിശ്വത്തെ വീക്ഷിക്കുന്ന വിഭാകരന്റെ ചക്ഷുസ്സുകൾക്ക് വീക്ഷണശക്തി നൽകുന്നു. അതിന്റെ കാന്തികൊണ്ട് നക്ഷത്രങ്ങൾ പ്രകാശിക്കുന്നു; സൂര്യൻ ദീപ്തി ചൊരിയുന്നു. അതിന്റെ തേജസ്സ് (പ്രഭാവം)കൊണ്ട് തുഷ്ടിയോടെ, സ്വൈരമായി ഓജസ്സ് (ജീവചൈതന്യം) വിശ്വമൊട്ടാകെ വിളങ്ങുന്നു. അത് ഉത്ഭവത്തിന്റെ ഉറവിടമാണ്; വിസ്തൃതിയുടെ വികാസമാണ്; പ്രതിഭാശാലിയുടെ പ്രതിഭാവിലാസമാണ്; ജീവന്റെ ജീവനാണ്; അന്തരംഗത്തിന്റെ ബോധകശക്തിയാണ്; കണ്ണിന്റെ കണ്ണാണ്; കാതിന്റെ കാതാണ്; നാക്കിന്റെ സംസാരശേഷിയാണ്; പ്രാണന്റെ പ്രാണനാണ്; ഗതിയുടെ പാദങ്ങളാണ്; ക്രിയയുടെ കർത്താവാണ്. അത് ആകാരത്തിന് ആകാരം നൽകുന്നു; സംഹാരത്തിനെ സംഹരിക്കാൻ സഹായിക്കുന്നു. അത് ജലത്തിന്റെ ജലത്വമാണ്. തേജസ്സ് (പ്രകാശം) പ്രകാശിക്കുന്നതും അതുകൊണ്ടുതന്നെയാണ്. അത് വായുവിന്റെ ശ്വാസോച്ഛ്വാസമാണ്; ആകാശത്തിന്റെ സൂക്ഷ്മാകാശമാണ്; സമ്പൂർണ്ണമായ സമ്പൂർണ്ണതയാണ്. ചുരുക്കിപ്പറഞ്ഞാൽ എല്ലാം നിലനില്ക്കുന്നത് അതുകൊണ്ടുമാത്രമാണ്. അത് എല്ലാററിലും എല്ലാമാണ്. അല്ലയോ അർജ്ജുന, അതുകൊണ്ട് ദ്വന്ദ്വത്തിന് അതിൽ സ്ഥാനമില്ല. അതിന്റെ ദർശനത്തോടെ ദ്രഷ്ടാവും ദൃശ്യവും സാമരസ്യത്തോടെ പരസ്പരം ലയിക്കുകയും ഒന്നായിത്തീരുകയുംചെയ്യുന്നു. അതാകുന്നു ജ്ഞാനം. അറിയുന്നവനും അറിയപ്പെടേണ്ടവനും അവൻ തന്നെ. ജ്ഞാനത്തിൽകൂടി പ്രാപിക്കേണ്ടുന്ന ലക്ഷ്യവും അതുതന്നെ. ആയവ്യയ കണക്കുകൾ കൂട്ടിക്കുറച്ച് ബാക്കിപത്രം തയ്യാറാക്കുമ്പോൾ അവസാനമായി ലഭിക്കുന്നത് ഒരേ സംഖ്യയായിരിക്കും. അതുപോലെ സാധ്യവും സാധനയും സാധകനും ഒരേ അവസ്ഥയിൽ എത്തിച്ചേരുന്നു. സാധകൻ ബ്രഹ്മവുമായി ഐക്യം പ്രാപിക്കുന്നു. ദ്വന്ദ്വവുമായി വിദൂരമായ ബന്ധംപോലുമില്ലാത്ത ബ്രഹ്മം എല്ലാവരുടേയും ഹൃദയത്തിൽ വസിക്കുന്നു.

ഇതി ക്ഷേത്രം തഥാ ജ്ഞാനം
ജ്ഞേയം ചോക്തം സമാസതഃ
മദ്ഭക്ത ഏതദ്വിജ്ഞായ
മദ്ഭാവായോപപദ്യതേ. 18

*ഇങ്ങനെ ക്ഷേത്രം, ജ്ഞേയം, ജ്ഞാനം ഇവയെപ്പററി ചുരുക്കിയും വ്യക്തമായും പറഞ്ഞുകഴിഞ്ഞു. ഈ പറഞ്ഞത് എൻെറ ഭക്തൻ വേണ്ടതുപോലെ ധരിച്ചാൽ ആത്മസാക്ഷാത്കാരത്തിന് യോഗ്യനായിത്തീരുന്നു.*

അല്ലയോ അർജ്ജുന, പ്രിയ സുഹൃത്തേ, ഇപ്രകാരം ക്ഷേത്രത്തെപ്പററി ഞാൻ വ്യക്തമായി വെളിപ്പെടുത്തിത്തന്നു. പിന്നീട് നിഷ്പ്രയാസം നിനക്കു മനസ്സിലാകത്തക്കവണ്ണം ജ്ഞാനത്തിൻെറ സ്വഭാവത്തെപ്പററി വിശദീകരിച്ചു. അതിനുശേഷം അജ്ഞാനത്തിൻെറ ലക്ഷണങ്ങൾ 'മതിയേ മതി' എന്നു നിന്നെക്കൊണ്ടു പറയിക്കത്തക്കവണ്ണം തൃപ്തികരമായി വിവരിച്ചു. വിശ്വാസജനകമായ കാര്യകാരണങ്ങളോടുകൂടി ജ്ഞേയത്തെപ്പററിയും ഞാനിപ്പോൾ നിന്നോടു പ്രതിപാദിച്ചുകഴിഞ്ഞു. ഒരുവൻെറ അന്തരംഗത്തിൽ ഈ പ്രബോധനങ്ങൾ ദൃഢമായി പതിയുമ്പോൾ എന്നെ പ്രാപിക്കണമെന്നുള്ള അദമ്യമായ അഭിലാഷം അവനിൽ അങ്കുരിക്കുന്നു. ശരീരത്തിനോടും അതിനോടു ബന്ധിച്ച എല്ലാററിനോടുമുള്ള മമതാബന്ധം ഉപേക്ഷിച്ച് അവൻെറ മനസ്സ് ഭക്തിയോടും ശ്രദ്ധയോടുംകൂടി എന്നിൽ ഉറപ്പിക്കുന്നു. അവന് എൻെറ കാതലായ തത്ത്വത്തെപ്പററിയുള്ള ജ്ഞാനം ഉണ്ടാകുന്നു. അവൻെറ വ്യഷ്ടിപ്രഭാവം അവൻ എന്നിൽ അർപ്പിക്കുന്നു. അപ്രകാരമുള്ളവൻ ശരീരം ഉപേക്ഷിക്കുമ്പോൾ എന്നിൽ ഐക്യം പ്രാപിക്കുന്നു. ഞാൻ തന്നെ തയ്യാറാക്കിയ ഈ പാതയിൽകൂടി അനായാസേന എന്നെ പ്രാപിക്കാമെന്ന് അറിയുക. ഇത് പടികൾവെട്ടി കുന്നുകയറുന്നതുപോലെയോ ഏണിവച്ച് ഉയരത്തിലെത്തുന്നതുപോലെയോ തോണി തുഴഞ്ഞ് നദി കടക്കുന്നതുപോലെയോ ആണ്. അല്ലയോ ധനുർദ്ധര, എല്ലാം ആത്മാവാണെന്നുമാത്രം ഞാൻ ഉപദേശിച്ചാൽ അത് നിനക്ക് ബോദ്ധ്യമാകാൻ കഴിയാതെ വരും. ഒരു ഉരുള ഇരുപതായി ഭാഗിച്ചല്ലേ ഒരു കുഞ്ഞിനെ ഊട്ടുന്നത്? അതുപോലെ നിൻെറ ബുദ്ധിയുടെ പരിമിതി കണക്കിലെടുത്തുകൊണ്ട് അതിൻെറ നാലു ഭാഗങ്ങളിൽ കൂടിയാണ് ഏകമായ ബ്രഹ്മത്തെ നിന്നെ മനസ്സിലാക്കുന്നതിന് ഞാൻ തുനിഞ്ഞത്. ക്ഷേത്രം, ജ്ഞാനം, ജ്ഞേയം, അജ്ഞാനം എന്നീ നാലു വശങ്ങളിൽകൂടി ഞാൻ വിശദീകരിച്ചു. ഇത്രയൊക്കെ യത്നിച്ചിട്ടും നിൻെറ മനസ്സിന് അതിനെ ഗ്രഹിക്കാൻ കഴിഞ്ഞില്ലെങ്കിൽ ഞാൻ മററൊരു മാർഗ്ഗത്തിൽകൂടി അതിനെ വിവരിക്കാം.

ബ്രഹ്മത്തിൻെറ നാല് ഭാഗങ്ങളിൽകൂടിയല്ലാതെയും ഏകത്വംമാത്രം കണക്കിലെടുക്കാതെയും അതിനെ ആത്മാവെന്നും അനാത്മാവെന്നും രണ്ടായി ഭാഗിച്ച് ഞാൻ നിന്നെ മനസ്സിലാക്കാം.

പക്ഷേ നീ ഏകാഗ്രതയോടെ അതു ശ്രദ്ധിക്കണമെന്ന് ഞാൻ ആവശ്യപ്പെടും.

ഇതുകേട്ട് പാർത്ഥൻ രോമാഞ്ചകഞ്ചുകിതനായി. അതു മനസ്സിലാക്കിയ ഭഗവാൻ അരുളിച്ചെയ്തു:

ചിത്തോദ്വേഗം ഉണ്ടാകേണ്ട.

വാസ്തവത്തിൽ വിജയന്റെ വികാരാവേശം കണ്ട വിശ്വനായകനും വികാരാധീനനായി. എങ്കിലും ഭഗവാൻ അതു നിയന്ത്രിച്ചുകൊണ്ടു തുടർന്നു:

അർജ്ജുനാ, ബ്രഹ്മത്തെ പുരുഷനെന്നും പ്രകൃതിയെന്നും രണ്ടു ഭാഗമായി ഞാൻ വിവരിക്കാം. ഇതിനെ സാംഖ്യസിദ്ധാന്തമെന്ന് യോഗികൾ പറയുന്നു. ഇതേപ്പററി ഉപന്യസിക്കാനായി ഞാൻ കപിലമഹർഷിയായി അവതാരം ചെയ്തു. പുരുഷനും പ്രകൃതിയും തമ്മിൽ നിലവിലിരിക്കുന്ന വിവേചനത്തെപ്പററിയുള്ള കുററമററ സംവാദം ശ്രദ്ധിച്ചു കേട്ടുകൊള്ളുക.

പ്രകൃതിം പുരുഷം ചൈവ
വിദ്ധ്യനാദീ ഉഭാവപി
വികാരാംശ്ച ഗുണാംശ്ചൈവ
വിദ്ധി പ്രകൃതിസംഭവാൻ. 19

*പ്രകൃതിയേയും പുരുഷനേയും രണ്ടിനേയും ആദിയില്ലാത്തതാണെന്നറിയൂ. വികാരങ്ങളും ഗുണങ്ങളുമൊക്കെ പ്രകൃതിയിൽനിന്നും ഉണ്ടായതാണെന്നും അറിയൂ.*

ആത്മാവായ പുരുഷൻ അനാദിയാണ്. അനാത്മാവായ പ്രകൃതി പുരുഷനോടൊപ്പം നിലകൊള്ളുന്നു. ഇത് ദിനരാത്രങ്ങൾപോലെയാണ്. നിഴലിന് പ്രത്യേക രൂപമില്ല. അത് വസ്തുവിനോടൊപ്പം നിൽക്കുന്നു. ഒരു നെൽക്കതിരിൽ ധാന്യവും പതിരും ഉണ്ടാവും. അതുപോലെ പ്രകൃതിയും പുരുഷനും വേർപിരിയാൻ കഴിയാത്ത നിത്യസഹവർത്തിത്വത്തിൽ കഴിയുന്നവരാണ്. അവ അനാദികാലം മുതല്ക്കെ നിലവിലിരിക്കുന്നു. ഞാൻ മുമ്പു പറഞ്ഞ ക്ഷേത്രവും ക്ഷേത്രജ്ഞനും യഥാക്രമം പ്രകൃതിയും പുരുഷനുംതന്നെയാണ്. അവരുടെ നാമത്തിൽ വ്യത്യാസമുണ്ടെങ്കിലും തത്ത്വത്തിൽ ഒന്നുതന്നെയാണ്. ഇത് എപ്പോഴും ഓർമ്മയിലിരിക്കണമെന്ന് ആവർത്തിച്ചാവർത്തിച്ച് ഞാൻ പറയുന്നു. സത്തയാണ് പുരുഷൻ. എല്ലാ ക്രിയകൾക്കും ഞാൻ നൽകിയിരിക്കുന്ന പേരാണ് പ്രകൃതി. ബുദ്ധി, ഇന്ദ്രിയങ്ങൾ, അന്തഃകരണം എന്നിവയും അവയുടെ എല്ലാ വികാരങ്ങളും സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നു ഗുണങ്ങളും പ്രകൃതിയിൽനിന്നുണ്ടാകുന്നു. പ്രകൃതിയാണ് എല്ലാ ക്രിയകളുടേയും ഉറവിടം.

കാര്യകാരണകർത്തൃത്വേ
ഹേതുഃ പ്രകൃതിരുച്യതേ
പുരുഷഃ സുഖദുഃഖാനാം
ഭോക്തൃത്വേ ഹേതുരുച്യതേ. 20

*ദേഹേന്ദ്രിയാദികളെ സൃഷ്ടിക്കുന്ന സംഗതിയിൽ പ്രകൃതി (മായ) കാരണമാണെന്നു പറയപ്പെടുന്നു. എന്നാൽ പുരുഷൻ (ജീവൻ) സുഖദുഃഖങ്ങളുടെ അനുഭവവിഷയത്തിൽ കാരണമാണെന്നു പറയപ്പെടുന്നു.*

പ്രകൃതിയാണ് വികാരങ്ങൾക്കും ഗുണങ്ങൾക്കും കാരണം. പ്രകൃതിയാൽ സൃഷ്ടിക്കപ്പെട്ട ഇച്ഛയും ബുദ്ധിയും അഹങ്കാരത്തോടൊപ്പം ചേർന്ന്, ജീവനെ അതിന്റെ കാംക്ഷിതവസ്തുക്കളിലേക്കു നയിക്കുന്നു. കാര്യസിദ്ധിക്കായി ഉപയോഗിക്കേണ്ടിവരുന്ന മാർഗ്ഗങ്ങൾ കാര്യങ്ങൾ എന്നറിയപ്പെടുന്നു. ആഗ്രഹം അപ്രതിഹതമാകുമ്പോൾ അത് മനസ്സിനെ ഉത്സാഹിപ്പിച്ച് ഇന്ദ്രിയങ്ങളെ പ്രവർത്തനനിരതമാക്കുന്നു. ഇത് പ്രകൃതിയുടെ കർതൃത്വമാണ്. ഇങ്ങനെ പ്രകൃതി കാരണവും കാര്യവും കർതൃത്വവുമായിത്തീരുന്നു.

ഇപ്രകാരം ഒന്നുകൂടിയ ത്രയത്തിൽകൂടി പ്രകൃതി കർമ്മരൂപം കൈക്കൊള്ളുകയും കർമ്മോദ്യുക്തമായി എല്ലാ കർമ്മങ്ങളും ചെയ്യുകയും ചെയ്യുന്നു. ഈ പ്രവർത്തനങ്ങൾ ഓരോ സമയവും അവളിൽ പ്രബലമായി വാഴുന്ന ഗുണങ്ങൾക്ക് അനുസൃതമായ വിധത്തിലായിരിക്കും. സത്വഗുണങ്ങളുടെ പ്രാബല്യമുള്ളപ്പോൾ സൽക്കർമ്മങ്ങളും രജോഗുണത്തിന്റെ ആധിക്യമുള്ളപ്പോൾ സാധാരണവും മദ്ധ്യസ്ഥവുമായ കർമ്മങ്ങളും തമോഗുണത്തിന്റെ ആധിക്യമുള്ളപ്പോൾ നികൃഷ്ടവും അധാർമ്മികങ്ങളുമായ ദുഷ്കർമ്മങ്ങളും ആയിരിക്കും അവൾ ചെയ്യുക. ഇപ്രകാരം പ്രകൃതിയുടെ കർത്തൃത്വത്തിൽകൂടി സുഖവും ദുഃഖവും ഉളവാക്കുന്ന സൽപ്രവൃത്തികളും ദുഷ്പ്രവൃത്തികളും ജാതമാകുന്നു. ഈ രണ്ടു കാര്യങ്ങളേയും അഹങ്കാരരൂപത്തിൽ പ്രതിഫലിപ്പിച്ചു നിർത്തിക്കൊണ്ട് പുരുഷൻ അനുഭവിക്കുന്നു. പ്രകൃതിയുടെ കർത്തൃത്വം തുടരുന്നിടത്തോളം സുഖവും ദുഃഖവും ഉണ്ടായിക്കൊണ്ടേയിരിക്കും. പ്രകൃതിയുടെ കർത്തൃത്വഫലം അനുഭവിക്കുന്നത് പുരുഷനാണ്. ഭാര്യ സമ്പാദിക്കുകയും ഭർത്താവ് വെറുതെയിരുന്ന് അനുഭവിച്ചാസ്വദിക്കുകയും ചെയ്യുന്നതുപോലെ, പ്രകൃതിയും പുരുഷനും തമ്മിലുള്ള ഈ ക്രമീകരണ വ്യവസ്ഥ വളരെ വിചിത്രമാണ്. അവർ ഭാര്യാഭർത്താക്കന്മാരാണെങ്കിലും ഭാര്യാഭർത്തൃബന്ധം പുലർത്തുന്നില്ല. പുരുഷനോടു സംയോജിക്കാതെ പ്രകൃതി എപ്രകാരം പ്രപഞ്ചത്തെ പ്രസവിക്കുന്നുവെന്നുള്ളത് ഒരു പ്രഹേളികയാണ്.

പുരുഷഃ പ്രകൃതിസ്ഥോ ഹി
ഭുങ്ക്തേ പ്രകൃതിജാൻ ഗുണാൻ

കാരണം ഗുണസങ്ഗോഽസ്യ
സദസദ്യോ നിജന്മസു. 21

*ജീവാത്മാവ് പ്രകൃതികാര്യമായ ദേഹത്തിൽ സ്ഥിതിചെയ്യുന്നതു കൊണ്ട് പ്രകൃതിഗുണങ്ങളായ സുഖദുഃഖങ്ങളെ അനുഭവിക്കുന്നു. ഈ ജീവാത്മാവിൻെറ ഗുണസംഗമാണ് (ഇന്ദ്രിയങ്ങളോടുള്ള സംബന്ധം) ഉത്കൃഷ്ടമായും നീചമായുമുള്ള യോനികളിൽ ജനിക്കുന്നതിന് കാരണമായിത്തീരുന്നത്.*

അവൻ (പുരുഷൻ) അശരീരിയാണ്, അംഗവിഹീനനാണ്. ജീർണിതനും അതിവൃദ്ധനും ഏകനുമാണ്. അവന് നാമമില്ല. അവൻ പുരുഷനെന്ന് അറിയപ്പെടുന്നു. എന്നാൽ അവൻ പുരുഷനോ സ്ത്രീയോ നപുംസകമോ എന്നു സ്ഥിരപ്പെടുത്തി പറയുവാൻ ആർക്കും സാധ്യമല്ല. അവൻ അചക്ഷുവും അശ്രവണനും അഹസ്തനും അചരണനും ആണ്. അവന് നിറമോ രൂപമോ ഇല്ല. അർജ്ജുനാ, ഇപ്രകാരം കണ്ടറിയുവാൻ കഴിയുന്ന യാതൊന്നുമില്ലെങ്കിലും അവൻ പ്രകൃതിയുടെ ഭർത്താവാണ്. പലപ്പോഴും അവൻ സുഖവും ദുഃഖവും അനുഭവിക്കേണ്ടിയിരിക്കുന്നു. അവൻ അകർത്താവും ഉദാസീനനും അഭോക്താവുമാണ്. പക്ഷേ അവൻെറ വിശ്വസ്തഭാര്യയായ പ്രകൃതി, ഭോഗസുഖങ്ങൾ അനുഭവിക്കുന്നതിന് അവനെ കഴിവുള്ളവനാക്കി ത്തീർക്കുന്നു. അവളുടെ രൂപഗുണങ്ങളുടെ നേരിയ ചലനംകൊണ്ട് അവൾ അവനെ വശത്താക്കി സംസാരലീലകൾ ആടിക്കുന്നു. പ്രകൃതിയിൽ ഗുണങ്ങൾ അടങ്ങിയിരിക്കുന്നതുകൊണ്ട് അവളെ 'ഗുണമയി' എന്നുവിളിക്കുന്നു. അവൾ ഗുണങ്ങളുടെ മൂർത്തിമത്ഭാവമായ അവതാരം തന്നെയാണ്. അവൾ പുതിയ പുതിയ രൂപങ്ങൾ കൈക്കൊള്ളുന്നു. ഓരോ നിമിഷവും മാറിക്കൊണ്ടിരിക്കുന്നു. അവളുടെ വൈഭവം നിർജീവവസ്തുക്കളേയും ഉജ്ജീവിപ്പിക്കുന്നു. അവളുടെ അഹങ്കാരം സംസാരജീവിതത്തെ ഗർവിഷ്ഠമാക്കുന്നു.

പേരിന് പ്രശസ്തിയുണ്ടാക്കിക്കൊടുക്കുന്നത് അവളാണ്. അവളുടെ വാത്സല്യപ്രകടനം സ്നേഹത്തെ സൃഷ്ടിക്കുന്നു. അവൾ ഇന്ദ്രിയങ്ങളെ ഉന്നിദ്രമാക്കുന്നു. മനസ്സ് നിഷ്പക്ഷമാണെങ്കിലും അതിനെക്കൊണ്ട് അലൗകികകാര്യങ്ങൾ ചെയ്യിക്കുന്നതിനുള്ള പ്രാഭവം അവൾക്കുണ്ട്. അവൾ വിഭ്രാന്തിയുടെ ഒരു മഹാദ്വീപാണ്. എവിടെയും വ്യാപിക്കുന്ന ശക്തിയുടെ മൂർത്തീഭാവമാണ്. അന്തമില്ലാത്തിടത്തോളം ചിത്തവൃത്തികളെ അവൾ സൃഷ്ടിക്കുന്നു. അവൾ ആഗ്രഹവല്ലികൾ പടർന്നുകയറിക്കിടക്കുന്ന ഒരു നികുഞ്ജമാണ്. ഉന്മത്തതയാകുന്ന വനത്തിലെ വസന്തകാലമാണ്. 'ദിവ്യമായ' എന്ന വിശ്രുതമായ പേരിൽ പരക്കെ അറിയപ്പെടുന്ന അവൾ വാങ്മയവികാസിനിയാണ്; നിരാകാരങ്ങൾക്ക് അവൾ രൂപനാമങ്ങൾ നൽകുന്നു. പ്രപഞ്ചജീവിതത്തിൻെറ പിന്നിലുള്ള അവിനാശശക്തി അവളാണ്. എല്ലാ കലകളുടേയും വിദ്യകളുടേയും ഉറവിടമാണവൾ. ഇച്ഛയും

മനോവികാരങ്ങളും ജ്ഞാനവും ക്രിയകളും അവളിൽനിന്നുത്ഭവിക്കുന്നു. എല്ലാ പ്രാപഞ്ചികനാദങ്ങളും അവളിൽനിന്നാണ് പുറപ്പെടുന്നത്. എല്ലാ ചമല്ക്കാരങ്ങളുടേയും ഭണ്ഡാരമാണവൾ. അവൾ യഥാർത്ഥത്തിൽ പ്രപഞ്ചനാടകത്തിന്റെ സൂത്രധാരിണിയാണ്. ഉൽപത്തിയും പ്രളയവും അവളുടെ പ്രഭാതവും പ്രദോഷവുമാണ്. ചുരുക്കിപ്പറഞ്ഞാൽ പ്രപഞ്ചത്തിന്റെ ചിത്തം കവരുന്ന ഒരത്ഭുതമോഹിനിയാണവൾ.

അവൾ രണ്ടാമതൊന്നില്ലാത്ത അദ്വയമായ ബ്രഹ്മത്തിന്റെ രണ്ടാമത്തേതാണ്. നിസ്സംഗനായ പരംപൊരുളിന്റെ സഹചാരിണിയാണ്. അവൾ ബ്രഹ്മവുമൊത്ത് ശൂന്യതയിൽ വസിക്കുന്നു. അവളുടെ ഭാര്യാത്വത്തിന്റെ സൗഭാഗ്യവ്യാപ്തിയുടെ അധികാരംകൊണ്ട് അനിയന്ത്രിതനായ പുരുഷനെ അവൾ നിയന്ത്രിക്കുന്നു. യഥാർത്ഥത്തിൽ പുരുഷന് ഉപാധികളോ ഗുണങ്ങളോ അവസ്ഥാഭേദങ്ങളോ ഇല്ല. എന്നാൽ പ്രകൃതി, പുരുഷന്റെ ഇതെല്ലാമായിത്തീരുന്നു. പ്രകൃതി സ്വയംഭവവും ഏകവുമായ അതിന്റെ ഉത്ഭവസ്ഥാനവും അരൂപയായി അതിന്റെ രൂപവും അവസ്ഥയും സ്ഥാനവുമായിത്തീരുന്നു. ഇച്ഛയില്ലാത്ത അതിന്റെ ഇച്ഛയും സമ്പൂർണമായ അതിന്റെ സംതൃപ്തിയും അകുലമായ അതിന്റെ കുലവും പരമ്പരയും പ്രകൃതിയാകുന്നു. നിരാകാരമായ അതിന്റെ ആകാരവും അവ്യാപ്തമായ അതിന്റെ വ്യാപ്തിയും മനോബുദ്ധികളെ അധികരിച്ചു കടക്കാൻ കഴിയുന്ന അതിന്റെ മനസ്സും ബുദ്ധിയും അവളാകുന്നു. നിർവികാരമായ അതിന്റെ വികാരവും നിരഹങ്കാരമായ അതിന്റെ അഹങ്കാരവും അവളാകുന്നു. ജനനമില്ലാത്ത, ജനിച്ചിട്ടില്ലാത്ത, അതിന്റെ ജനനി അവളാണ്. എല്ലാ കർമ്മങ്ങൾക്കും അതീതമായ അതിന്റെ ക്രിയ അവളാണ്. നിർഗ്ഗുണമായ അതിന് അവൾ ഗുണംനൽകുന്നു; അചരണമായ അതിന് ചരണങ്ങൾ നൽകുന്നു; അശ്രവണമായ അതിന് ശ്രവണം നൽകുന്നു; ചക്ഷുസ്സില്ലാത്ത അതിന് ചക്ഷുസ്സുകൾ നൽകുന്നു. ഭാവാതീതമായ അതിനു ഭാവങ്ങൾ നൽകുന്നതും നിരവയവമായ അതിന് അവയവങ്ങൾ നൽകുന്നതും പ്രകൃതിയാണ്. യഥാർത്ഥത്തിൽ പുരുഷന്റെ എല്ലാ കാര്യങ്ങളും പ്രകൃതിയാകുന്നു.

എല്ലാററിലും വ്യാപിച്ചിരിക്കുന്ന അവൾ നിർഗ്ഗുണനായ പുരുഷനെ ഉപാധികളിലേക്കു വലിച്ചിഴയ്ക്കുന്നു. പുരുഷനിൽ അന്തർഹിതമായി എന്തെല്ലാം ഗുണങ്ങളുണ്ടെങ്കിലും അതിനെ രൂപാന്തരപ്പെടുത്തി പ്രകൃതി തന്റെ ഗുണങ്ങളിലേക്കു ലയിപ്പിക്കുന്നു. അമാവാസിദിനങ്ങളിൽ അമ്പിളി അദൃശ്യമായിരിക്കുന്നു; ഒരു നെല്ലിടയെങ്കിലും മററു ലോഹങ്ങൾ കൂട്ടിക്കലർത്തിയ സ്വർണ്ണത്തിന്റെ മാററു കുറയുന്നു; സാത്ത്വികനായ ഒരുവനെ പിശാചു ബാധിക്കുമ്പോൾ അവൻ ഭ്രാന്തനാകുന്നു; ആകാശത്തിൽ നിറയുന്ന കാർമേഘങ്ങൾ പ്രസന്നമായ ഒരു ദിനത്തെ ദുർദ്ദിനമാക്കുന്നു; ഗോവിന്റെ അകിട്ടിൽ പാല് ഗോപനം ചെയ്തിരിക്കുന്നു; വഹ്നി വിറകിൽ മറഞ്ഞിരിക്കുന്നു; ശത്രുവിനാൽ തടവിലാക്കപ്പെട്ട രാജാവിന്റെ ശക്തി

നശിക്കുന്നു; തുണികൊണ്ടുമൂടിയ ഒരു രത്നത്തിന്റെ തിളക്കം പുറത്തു കാണുകയില്ല; രോഗാതുരനായ ഒരു സിംഹം പരിക്ഷീണനാകുന്നു. ഇതുപോലെയാണ് പുരുഷന്റേയും അവസ്ഥ. പ്രകൃതിയുടെ പ്രേരകശക്തിയിൽ പെടുന്ന പുരുഷന്റെ തേജസ്സ് നശിക്കുന്നു. ഉണർന്നിരിക്കുന്ന ഒരുവൻ നിദ്രയ്ക്കടിമപ്പെടുമ്പോൾ വിവിധതരങ്ങളായ സ്വർഗ്ഗാനുഭൂതികൾ അനുഭവിക്കാൻ നിർബന്ധിതനാകുന്നതുപോലെ, പ്രകൃതിയുമായി താദാത്മ്യം പ്രാപിക്കുന്ന പുരുഷൻ പ്രകൃതിഗുണങ്ങളെ അനുഭവിക്കേണ്ടിവരുന്നു. ഒരു സ്ത്രീയുടെ സ്വാധീനവലയത്തിലാകുന്ന വിരക്തപുരുഷൻ പ്രപഞ്ചവ്യവഹാരത്തിന്റെ കുരുക്കിൽ പെട്ട് വലയുന്നതുപോലെ, പ്രകൃതിയുമായി സാത്മ്യം പ്രാപിക്കുന്ന പുരുഷൻ അവളുടെ ഗുണങ്ങളുമായി സംബന്ധം പുലർത്തുകയും അത് അജനായ അവനെ ജനനമരണങ്ങളുടെ താഡനമേറ്റ് തീരാവ്യഥയനുഭവിക്കാൻ ഇടയാക്കുകയും ചെയ്യും. അല്ലയോ പാർത്ഥ! എങ്ങനെയാണ് ഇപ്രകാരം സംഭവിക്കുന്നതെന്നു ചോദിച്ചാൽ ഞാൻ പറയാം.

ഇതെല്ലാം, ചുട്ടുപഴുത്ത കാചത്തിന്മേൽ ഏല്ക്കുന്ന അടിയേറ്റ് അഗ്നിപീഡയനുഭവിക്കുന്നു എന്നു പറയുന്നതുപോലെയാണ്; ചലിക്കുന്ന ജലത്തിൽ കാണുമ്പോൾ നിരവധിയായിട്ടു തോന്നുന്ന ചന്ദ്രബിംബത്തിന്റെ പ്രതിഫലനകാരണം അജ്ഞാനികൾ ചന്ദ്രനിൽ ആരോപിക്കുന്നതുപോലെയാണ്; കുങ്കുമത്തിന്റെ മുകളിലിരിക്കുന്ന സ്ഫടികക്കല്ല് കുങ്കുമനിറമുള്ളതാണെന്ന് കരുതുന്നതുപോലെയാണ്. പുരുഷൻ ജന്മമെടുക്കുന്നുവെന്ന് തോന്നുന്നുവെങ്കിലും അതു സത്യമല്ല. അജനായ പുരുഷൻ ജനനത്തിന് അതീതനാണ്. പുരുഷൻ ഉത്കൃഷ്ടമോ നീചമോ ആയ യോനിയിൽ ജനിച്ചതായി അവന് തോന്നുമെന്നുള്ള നമ്മുടെ തോന്നൽ, താൻ നീചയോനിയിലാണ് ജനിച്ചതെന്ന് വർണ്ണവർഗ്ഗരഹിതനായ ഒരു സന്ന്യാസി കാണുന്ന സ്വപ്നംപോലെ മാത്രമാണ്. ആകയാൽ ജീവാത്മാവായ പുരുഷന് ജനനമരണത്തിന്റെ അവസ്ഥാന്തരങ്ങളൊന്നും അനുഭവിക്കേണ്ടിവരുന്നില്ല. പുരുഷന് പ്രകൃതിഗുണങ്ങളോടുള്ള സംഗമാണ് (ഇന്ദ്രിയങ്ങളോടുള്ള സംബന്ധം) അവന് ജനനമരണങ്ങളുണ്ടെന്നുള്ള സങ്കല്പത്തിന്റെ ഉത്ഭവസ്ഥാനം.

ഉപദ്രഷ്ടാനുമന്താ ച
ഭർത്താ ഭോക്താ മഹേശ്വരഃ
പരമാത്മേതി ചാപ്യുക്തോ
ദേഹേഽസ്മിൻ പുരുഷഃ പരഃ 22

*ഈ ദേഹത്തിൽ വിളങ്ങുന്ന പരമപുരുഷനെ സാക്ഷിയെന്നും അനുമതി നൽകുന്നവനെന്നും ഭരിക്കുന്നവനെന്നും ഭോക്താവ് എന്നും മഹേശ്വരനെന്നും പരമാത്മാവെന്നുമൊക്കെ പറയുന്നു.*

മുല്ലവള്ളിക്ക് പടരാൻ തേന്മാവ് വേണം. എന്നാൽ മുല്ലവള്ളി

യുടെ പ്രകൃതത്തിനോട് തേന്മാവിന് യാതൊരു ബന്ധവുമില്ല. അതുപോലെ പുരുഷൻ ഉദ്ധതമായിനിന്ന് പ്രകൃതിയെ താങ്ങി നിർത്തുന്നു. അതേസമയത്ത് പുരുഷൻേറയും പ്രകൃതിയുടേയും സ്വഭാവം തമ്മിൽ ഭൂമിയും ആകാശവുംപോലെ വ്യത്യസ്തമാണ്. പ്രകൃതിയാകുന്ന നദിക്കരയിൽ നില്ക്കുന്ന മഹാമേരു പർവതമാണ് പുരുഷൻ. പർവതത്തിൻെറ നിഴൽ നദിയിൽ പ്രതിഫലിക്കുമെങ്കിലും അതിനെ ഒഴുക്കിക്കൊണ്ടുപോകാൻ നദീപ്രവാഹത്തിന് സാദ്ധ്യമല്ല. പ്രകൃതി ഉണ്ടാവുകയും അഴിയുകയും ചെയ്യുന്നു. പക്ഷേ പുരുഷൻ ശാശ്വതനായി നിലനില്ക്കുന്നു. ആകയാൽ അവൻ സൃഷ്ടിജാലങ്ങളിലെ ഉറുമ്പുമുതൽ ബ്രഹ്മാവുവരെയുള്ള എല്ലാററിൻേറയും ഭരണകർത്താവാണ്. പ്രകൃതി പുരുഷൻ ഹേതുവായി മാത്രം നിലനില്ക്കുകയും അവൻെറ പ്രഭാവത്തിൽകൂടിമാത്രം ജഗത്തിന് ജന്മംകൊടുക്കുകയും ചെയ്യുന്നു. ആകയാൽ പുരുഷൻ പ്രകൃതിയുടെ ഭർത്താവാണ്. അനാദികാലം മുതൽ പ്രകൃതിയാൽ സൃഷ്ടിക്കപ്പെടുന്ന പ്രപഞ്ചം ഓരോ കല്പാന്തത്തിലും പുരുഷനിൽ ലയിക്കുന്നു. അവൻ പ്രകൃതിയുടെ നാഥനാണ്. മഹത്ബ്രഹ്മമെന്നറിയപ്പെടുന്ന പുരുഷൻ പ്രപഞ്ചത്തിൻെറ സൂത്രധാരനാണ്. എല്ലാററിലും വ്യാപരിക്കാൻ കഴിയുന്ന അവൻ ലോകത്തിൻേറയും ലോകവ്യവഹാരങ്ങളുടേയും മൂല്യം നിർണ്ണയിക്കുന്നു. എല്ലാ ശരീരത്തിലും വസിക്കുന്ന ഇവൻ പരമപുരുഷൻ എന്നറിയപ്പെടുന്നു. പാണ്ഡുപുത്രാ, പ്രകൃതിയുടെ പരിധിക്കുമപ്പുറത്ത് ഉണ്ടെന്നു വിശ്വസിക്കുന്ന പുരുഷൻ ഈ പുരുഷനാണ്.

യ ഏവം വേത്തി പുരുഷം
പ്രകൃതിം ച ഗുണൈഃ സഹ
സർവ്വഥാ വർത്തമാനോƒപി
ന സ ഭൂയോƒഭിജായതേ. 23

*ആരാണോ ഇപ്രകാരം പുരുഷനേയും ത്രിഗുണങ്ങളോടുകൂടിയ പ്രകൃതിയേയും അറിയുന്നത്, അവൻ ലോകവ്യവഹാരങ്ങളിൽ എങ്ങനെ കഴിഞ്ഞുകൂടിയാലും വീണ്ടും ജനിക്കേണ്ടി വരുന്നില്ല.*

ഈ പുരുഷൻെറ യാഥാർത്ഥ്യം മനസ്സിലാക്കുന്നവൻ ത്രിഗുണങ്ങളുടെ പ്രവർത്തനങ്ങളെല്ലാം പ്രകൃതിയിൽനിന്നു രൂപംകൊള്ളുന്നതാണെന്നും പുരുഷൻ അതിൽനിന്നു വേർതിരിഞ്ഞു നില്ക്കുകയാണെന്നും മനസ്സിലാക്കുന്നു. പുരുഷനും പ്രകൃതിയും വസ്തുവും അതിൻെറ നിഴലും പോലെയോ ജലവും കാനൽജലവും പോലെയോ വ്യത്യസ്തമാണെന്നു ബോധ്യമുള്ളവന് അതിനെ വിവേചിച്ചറിയാൻ കഴിയുന്നു. അങ്ങനെയുള്ളവൻ അവൻെറ ശരീരംകൊണ്ട് ഏതു വിധത്തിലുള്ള ലൗകികപ്രവർത്തനത്തിൽ ഏർപ്പെട്ടാലും ഭൂമിയിൽ നിന്നുയരുന്ന ധൂളി മാനത്തെ മലിനപ്പെടുത്താത്തതുപോലെ, അവൻ അശുദ്ധപ്പെടുകയില്ല. ജീവിച്ചിരിക്കുമ്പോൾ ദേഹമോഹാദികളിൽ

താല്പര്യമില്ലാത്ത അവന്റെ ദേഹം നശിച്ചുകഴിഞ്ഞാൽ പിന്നെ അവന് പുനർജന്മം ഉണ്ടാവുകയില്ല. ഇപ്രകാരം പ്രകൃതിയേയും പുരുഷനേയും വേർതിരിച്ചറിയുന്ന ജ്ഞാനം ഒരുവന് ആദ്ധ്യാത്മികപുരോഗതിക്കും അലൗകികനേട്ടങ്ങൾക്കും സഹായകമായിത്തീരുന്നു. ഈ വിവേചന ശക്തി നിന്നിൽ ഉണർത്തി നിന്റെ മനസ്സ് സൂര്യനെപ്പോലെ പ്രകാശിക്കുന്നതിനുള്ള ഉപായങ്ങൾ ഞാൻ പറഞ്ഞുതരാം. ശ്രദ്ധിച്ചുകേൾക്കുക.

ധ്യാനേനാത്മനി പശ്യന്തി
കേചിദാത്മാനമാത്മനാ
അന്യേ സാംഖ്യേന യോഗേന
കർമ്മയോഗേന ചാപരേ. 24

*ചിലർ ആത്മാവിനെ (പരമാത്മാവിനെ) ധ്യാനംകൊണ്ട് തന്നിൽ തന്നത്താൻ കാണുന്നു. മററു ചിലർ സാംഖ്യയോഗംകൊണ്ടും വേറെ ചിലർ കർമ്മയോഗംകൊണ്ടും ആത്മാവിനെ കാണുന്നു.*

സ്വർണ്ണത്തെ അഗ്നിയിലിട്ടുരുക്കി മാററു കൂട്ടുന്നതുപോലെ, ചിലർ ആത്മാവിന്റേയും അനാത്മാവിന്റേയും മിശ്രിതം വിവേക വഹ്നിയിലിട്ടുരുക്കി സൂക്ഷ്മവ്യത്യാസങ്ങളാകുന്ന മുപ്പത്തിയാറ് അനാത്മഗുണങ്ങളെ എരിച്ചുകളഞ്ഞ്, ശുദ്ധാത്മാവിനെമാത്രം ശേഷിപ്പിക്കുന്നു. പിന്നീട് ആത്മധ്യാനത്തിലൂടെ ബോധസ്വരൂപമായ ആത്മാവിനെ, ഏകാഗ്രമായ ചിത്തംകൊണ്ട് അവരുടെ (സ്വന്തം) ആത്മ സ്വരൂപത്തിൽ കണ്ടെത്തുന്നു. മററു ചിലർ അവരുടെ പൂർവകർമ്മ ഫലത്താൽ സാംഖ്യയോഗം വഴിയായും കർമ്മയോഗം വഴിയായും പരമാത്മാവിനെ ധ്യാനിക്കുകയും കണ്ടെത്തുകയും ചെയ്യുന്നു. അവർ സംസാരസാഗരത്തെ കടക്കുന്നു.

അന്യേ ത്വേവമജാനന്തഃ
ശ്രുത്വാന്യേഭ്യ ഉപാസതേ
തേഽപി ചാതിതരന്ത്യേവ
മൃത്യും ശ്രുതിപരായണാ. 25

*ഇപ്രകാരം വ്യക്തമായ അറിവില്ലാത്തവർ അവയെക്കുറിച്ച് അറിയാവുന്നവർ പറയുന്നതു കേട്ടിട്ട് ഭജിക്കുന്നു. വീണ്ടും വീണ്ടും എന്റെ കാര്യങ്ങൾ കേൾക്കാൻ താൽപര്യമുള്ള അവരും മരണത്തെ ജയിക്കുകതന്നെ ചെയ്യും.*

ഇനിയും മററു ചിലരുണ്ട്. അവർ എല്ലാ അഹങ്കാരവും ശങ്കയും വെടിഞ്ഞ് അവരുടെ വിശ്വാസം ഗുരൂപദേശങ്ങളിൽ അർപ്പിക്കുന്നു. ഗുരു കാരുണ്യവാനും നന്മതിന്മകളെ വിവേചിച്ചറിയാൻ കഴിവുള്ള വനുമാണ്. അദ്ദേഹം ഓരോരുത്തരുടേയും ഹിതാഹിതങ്ങളേയും ദുരിത ങ്ങളേയും ക്ലേശങ്ങളേയും അന്വേഷിച്ചറിഞ്ഞ് അവയ്ക്ക് പരിഹാരം

കാണുകയും അവരെ സന്തോഷവാന്മാരാക്കുകയും ചെയ്യുന്നു. അപ്രകാരമുള്ള ഗുരുവിൻെറ വചനങ്ങൾ അവർ വളരെയേറെ ശ്രദ്ധയോടും ബഹുമാനത്തോടുംകൂടി ശ്രവിക്കുന്നു. അവരുടെ മനസ്സും ശരീരവും ഗുരുവിനായി സമർപ്പിക്കുന്നു. മററു ജോലികൾ മാററി വെച്ചിട്ടുപോലും അവർ ഗുരുവിൻെറ ഉദ്ബോധനങ്ങൾ പാലിക്കുകയും അവരുടെ ജീവിതംതന്നെ ഗുരുശാസനങ്ങൾ നടപ്പാക്കുന്നതിനായി ഉഴിഞ്ഞുവെക്കുകയും ചെയ്യുന്നു. ഇപ്രകാരമുള്ളവരു. സംസാര സാഗരത്തെ സുരക്ഷിതമായി കടന്നുകയറുന്നു. ഇങ്ങനെ പരമാത്മാവിനെ സാക്ഷാത്കരിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ പലതുണ്ട്. ശാസ്ത്രങ്ങൾ കടഞ്ഞെടുത്തു ലഭിച്ചിട്ടുള്ള ഈ മാർഗ്ഗങ്ങളുടെ ശുദ്ധമായ തത്ത്വം ഞാൻ പറഞ്ഞുതരാം. അത് നിനക്ക് ബ്രഹ്മാനുഭവം നേടിത്തരും. ആ അനുഭവത്തിൽകൂടി അനായാസേന പരമാത്മാവിനെ പ്രാപിക്കുകയുംചെയ്യാം. അഭിപ്രായവ്യത്യാസങ്ങളെല്ലാം അകററി നിർത്തി പരംപൊരുളിൻെറ കാതലായ സത്തയെപ്പററി അറിയേണ്ട ഉപദേശങ്ങൾ ഞാൻ നിനക്കു നൽകാം.

യാവത് സംജായതേ കിഞ്ചിത്
സത്ത്വം സ്ഥാവരജങ്ഗമം
ക്ഷേത്രക്ഷേത്രജ്ഞസംയോഗാത്
തദ്വിദ്ധി ഭരതർഷഭ! 26

*അല്ലയോ ഭരതകുലശ്രേഷ്ഠ! സ്ഥാവരമോ ജംഗമമോ ആയി എന്തെങ്കിലും ഒന്ന് ഉണ്ടാകുന്നുവോ അത് ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ സംയോഗംകൊണ്ടാണെന്ന് അറിഞ്ഞുകൊള്ളുക.*

ഞാൻ ക്ഷേത്രജ്ഞനാണെന്ന് നിനക്ക് വെളിവാക്കിത്തന്നു. ക്ഷേത്രത്തെപ്പററി സമ്പൂർണ്ണമായി വിശദീകരിക്കുകയും ചെയ്തു. എല്ലാ സൃഷ്ടിജാലങ്ങളും ക്ഷേത്രജ്ഞൻേറയും ക്ഷേത്രത്തിൻേറയും സംയോഗംകൊണ്ടാണ് ഉടലെടുക്കുന്നത്. അത് വായുവുമായി സംബന്ധമുണ്ടാകുമ്പോൾ ജലപ്പരപ്പിൽ ഓളങ്ങൾ ഉണ്ടാകുന്നതു പോലെയാണ്. അഥവാ, സൂര്യരശ്മികൾകൊണ്ടു ചുടുപിടിച്ച മരുഭൂമിയിൽ മരീചിക സൃഷ്ടിക്കപ്പെടുന്നതുപോലെയോ ഘോരമാരിയേററ് കുതിർന്ന് തണുക്കുന്ന ഭൂമിയിൽ ചെടികൾ പൊട്ടിമുളയ്ക്കുന്നതുപോലെയോ ആണ്. അപ്രകാരം പ്രപഞ്ചത്തിലുള്ള എല്ലാ സജീവ വസ്തുക്കളും അത് സ്ഥാവരമോ ജംഗമമോ ആയിരുന്നാലും അതു രൂപംകൊള്ളുന്നത് പ്രകൃതിയുടേയും പുരുഷൻേറയും ഉഭയയോഗം കൊണ്ടാണ്. ഇക്കാരണത്താൽ സൃഷ്ടിജാലങ്ങളൊന്നും പ്രകൃതിയോടോ പുരുഷനോടോ സംബന്ധമില്ലാത്തതോ അവയിൽനിന്നു വേറിട്ടു നില്ക്കുന്നതോ അല്ല.

സമം സർവ്വേഷു ഭൂതേഷു
തിഷ്ഠന്തം പരമേശ്വരം

വിനശ്യത്സ്വവിനശ്യന്തം
യഃ പശ്യതി സ പശ്യതി. 27

*സ്ഥാവരജംഗമങ്ങളായ സകല ചരാചരങ്ങളിലും ഒരുപോലെ സ്ഥിതിചെയ്യുന്ന പരമേശ്വരനെ (പരമാത്മാവിനെ) നശ്വരവസ്തുക്കളിൽ അനശ്വരനായി ഏവൻ കാണുന്നുവോ അവൻ സത്യം കാണുന്നു.*

നെയ്തെടുത്ത വസ്ത്രം അതുണ്ടാക്കപ്പെട്ടിട്ടുള്ള തന്തുവിൻെറ അവസ്ഥയിലല്ല. എന്നാൽ വസ്ത്രം ചക്ഷുഗോചരമാകുന്നത് നൂലിൻെറ സാന്നിദ്ധ്യംകൊണ്ടാണ്. ഇതുപോലെയാണ് പ്രകൃതിയും പുരുഷനും തമ്മിലുള്ള ഉഭയയോഗം. ഇത് അഗാധമായ ഉൾക്കാഴ്ചകൊണ്ടും വിചാരംകൊണ്ടും അറിയേണ്ടതാണ്. എല്ലാ ജീവികളും ഒരേ ഉത്ഭവ സ്ഥാനമായ പരമാത്മാവിൽനിന്ന് ഉദ്ഭൂതമാകുന്നു. അത് ഒരേ വസ്തുകൊണ്ടാണ് നിർമ്മിക്കപ്പെട്ടിട്ടുള്ളത്. എന്നാൽ ഈ സത്യം അനുഭവിച്ചാണ് അറിയേണ്ടത്. ഈ ജീവികൾക്ക് വിവിധ നാമങ്ങളും രൂപങ്ങളും നിറങ്ങളും വേഷങ്ങളും ഉണ്ട്. ഇവയുടെ പെരുമാററവും പല രീതിയിലാണ്. ഈ വൈവിധ്യങ്ങൾ കണ്ട് നിൻെറ മനസ്സ് ദ്വൈതകല്പനയിലെത്തിച്ചേരുകയാണെങ്കിൽ നീ കോടാനുകോടി ജന്മങ്ങളെടുത്താലും ഈ സംസാരജീവിതത്തിൽനിന്ന് മോചിതനാവുകയില്ല. വെള്ളരിയിൽ വിവിധ വലിപ്പത്തിലും ആകൃതിയിലുമുള്ള വെള്ളരിക്ക ഉണ്ടാകുന്നു. ലന്തമരത്തിൻെറ ശാഖകൾ വളഞ്ഞിരുന്നാലും മരം ഒന്നുതന്നെയാണ്. അതുപോലെ ജീവികൾ പലവിധത്തിലും ആകൃതിയിലും ഇരുന്നാലും അതിൻെറ പൊതു ഉറവിടമായ പരബ്രഹ്മം ഏകീകൃതവും അമിശ്രിതവുമാണ്. വിവിധ തരത്തിലുള്ള അഗ്നിസ്ഫുലിംഗങ്ങളുടെ ചൂട് ഒരേവിധത്തിലായിരിക്കുന്നതുപോലെ നാനാമുഖങ്ങളായ ജീവജാലങ്ങളുടെ അന്തർഭാഗത്തു കുടികൊള്ളുന്ന പരമാത്മാവ് ഒരേഒരെണ്ണം മാത്രമാണ്. ആകാശത്തിൻെറ എല്ലാ ഭാഗത്തുനിന്നും ചൊരിയുന്ന മാരിയിൽ ഒരേ ഗുണമുള്ള ജലമാണുള്ളത്. അതുപോലെ, ജീവജാലങ്ങൾ വിവിധരൂപത്തിലും ആകൃതിയിലും ആയിരുന്നാലും അതിലെല്ലാം വസിക്കുന്ന ആത്മാവ് ഒന്നുതന്നെയാണ്. മൺകുടവും തപോമണ്ഡപവും വിവിധ ആകൃതിയിലാണെങ്കിലും അതിൽ നിറഞ്ഞിരിക്കുന്ന ആകാശം ഒന്നുതന്നെയല്ലെ? അതുപോലെ വ്യത്യസ്തരൂപങ്ങളിലും നിറങ്ങളിലും കാണുന്ന ജീവികളിലെല്ലാം ഒരേ ആത്മാവാണ് സ്ഥിതിചെയ്യുന്നത്.

കണ്ഠാഭരണങ്ങളും കൈവളകളും വിവിധ ആകൃതിയിലും രീതിയിലും തീർത്തിട്ടുള്ളവയാണെങ്കിലും അതിൽ ഒരേ മാററിലുള്ള സ്വർണ്ണം അടങ്ങിയിരിക്കും. ഈ ആഭരണങ്ങളുടെ രൂപംമാററിയാലും സ്വർണ്ണത്തിൻെറ മാററിന് മാററം ഉണ്ടാവുകയില്ല. അതുപോലെ, മായികവും ഭൂമികവുമായ ജീവജാലങ്ങളെല്ലാം നശിച്ചാലും അതിൽ സ്ഥിതിചെയ്യുന്ന ആത്മാവ് അനശ്വരനായി നിൽക്കുന്നു. ജീവജാലങ്ങളുടെ സഹജമായ ഗുണങ്ങളൊന്നുമില്ലാതെ, ആത്മാവ്

അവയിൽനിന്ന് വേറിട്ടുനില്ക്കുന്നുവെന്നും എന്നാൽ ജീവധർമ്മരഹിതമായ ആത്മാവ് എല്ലാ ജീവികളിലും വ്യാപരിച്ചിരിക്കുന്നുവെന്നും മനസ്സിലാക്കുന്നവനാണ് ജ്ഞാനി. അവൻെറ നയനങ്ങൾ സുനയനങ്ങളാണ്. അവൻ സത്യത്തെ കണ്ടെത്തുന്നു. ഞാൻ വെറുതെ അവനെ സ്തുതിക്കുകയല്ല. അപ്രകാരമുള്ള ഒരുവൻ ഭാഗ്യദേവതയുടെ കണ്ണിലുണ്ണിയാണ്.

സമം പശ്യൻ ഹി സർവ്വത്ര
സമവസ്ഥിതമീശ്വരം
ന ഹിനസ്ത്യാത്മനാത്മാനം
തതോ യാതി പരാംഗതിം. 28

*എന്തെന്നാൽ സകല പ്രാണികളിലും സമമായി നശിക്കാത്ത രൂപത്തോടുകൂടിയിരിക്കുന്ന ഈശ്വരനെ കാണുന്നവർ തൻെറ ആത്മാവിനാൽ ആത്മാവിനെ (തന്നെത്താൻ) നശിപ്പിക്കുന്നില്ല. അവൻ അതുകൊണ്ട് മോക്ഷത്തെ പ്രാപിക്കുകയും ചെയ്യുന്നു.*

വാതപിത്തകഫങ്ങളാകുന്ന ത്രിദോഷങ്ങൾ അടങ്ങിയിരിക്കുന്ന ഈ ദേഹക്ഷേത്രം പഞ്ചഭൂതങ്ങളെക്കൊണ്ട് നിർമ്മിച്ചതാണ്. ത്രിഗുണങ്ങളേയും ഇന്ദ്രിയങ്ങളേയും ഉൾക്കൊള്ളുന്ന നേർത്ത ഒരു സഞ്ചിയാണിത്. കൂർത്തുമൂർത്ത അഞ്ചു പുച്ഛരങ്ങളോടുകൂടിയ ഒരു തേളിനെപ്പോലെയാണ് ഇത്. ഇതിനെ പഞ്ചാഗ്നികൾ ചുററി വളഞ്ഞിരിക്കുന്നു. ഈ ശരീരത്തിൽ, കെണിയിൽപെട്ടുപോയ സിംഹത്തെപ്പോലെ ആത്മാവ് കുടുങ്ങിയിരിക്കുന്നു. ഇങ്ങനെയൊക്കെയാണെങ്കിൽ ആരാണ് ആത്മജ്ഞാനത്തിൻെറ കഠാരികൊണ്ട് അജ്ഞാനമാകുന്ന അനിത്യഭാവത്തിൻെറ ഉദരത്തെ (പ്രകൃതിയെ) കുത്തിക്കീറി മായയ്ക്ക് ഒരറുതി വരുത്തി, ആത്മാവിനെ ദർശിക്കാൻ മുതിരാത്തത്? എന്നാൽ യഥാർത്ഥജ്ഞാനംകൊണ്ട് എല്ലായിടത്തും വിളങ്ങുന്ന പരമാത്മാവിനെ അറിയുകയും അനുഭവിക്കുകയും ചെയ്യുന്ന ജീവാത്മാവിന് പരമാത്മാവിനെതിരായോ അതിന് മങ്ങലേല്ക്കത്തക്കവണ്ണമോ ഒന്നും പ്രവർത്തിക്കുവാൻ കഴിയുകയില്ല. അവൻെറ ഐഹികജീവിതാവസാനത്തിൽ അത് പരമാത്മാവിൽ ലയിക്കുന്നു. കോടാനുകോടി ജന്മങ്ങളിലൂടെ യോഗജ്ഞാനപ്രൗഢി ആർജ്ജിച്ച യോഗികൾ അളന്നറിവാനസാദ്ധ്യമായ ആ പരബ്രഹ്മത്തിൻെറ കയങ്ങളിലേക്ക് കുതിച്ചു ചാടുന്നു. അവിടെനിന്നും തിരിച്ചുവരവില്ലാത്തതുകൊണ്ട് അവരും തിരിച്ചുവരുകയില്ലെന്ന് അവകാശപ്പെടുന്നു. ആ പരബ്രഹ്മം നാമരൂപാദികൾ കൊണ്ടറിയപ്പെടുന്ന ദൃശ്യപ്രപഞ്ചത്തിൽനിന്ന് അതിവിദൂരമാണ്. അത് ശബ്ദാതീതമായ അനാഹതത്തിൻെറ മറുകരയാണ്. അത് തുര്യാവസ്ഥയുടെ പവിത്രസ്ഥാനമാണ്. മുക്തിയിലേക്കും മോചനത്തിലേക്കും മററുമുള്ള എല്ലാ ലക്ഷ്യങ്ങളും, ഗംഗാനദി അതിൻെറ സങ്കേതസ്ഥാനമായ സാഗരത്തിലെത്തി മുഴുകുന്നതു

പോലെ, ഇവിടെയെത്തി നിർവൃതി അടയുന്നു. വിവിധത്വമാർന്ന ജീവജാലങ്ങളുടെ ഏകത്വം ഗ്രഹിക്കുകയും അതുമായി തന്റെ ആത്മാവിനെ താദാത്മ്യം പ്രാപിപ്പിക്കുകയും ചെയ്യുന്ന ഒരുവന് അവൻ ജീവിച്ചിരിക്കുമ്പോൾതന്നെ ബ്രഹ്മാനുഭവത്തിന്റെ ആനന്ദാനുഭൂതി കൈവരിക്കാൻ കഴിയുന്നു. വിളക്കുകൾ വിവിധ രീതിയിലാണെങ്കിലും അവ ചൊരിയുന്ന പ്രകാശം ഒന്നുതന്നെയാണ്. അതുപോലെ, ഏകമായ പരമാത്മാവ് എല്ലായിടത്തും വസിക്കുന്നു. എല്ലാ സൃഷ്ടിജാലങ്ങളിലും ഏകത്വം ദർശിക്കാൻ കഴിയുന്ന ഒരുവൻ ജനനമരണങ്ങളുടെ പിടിയിൽപെട്ടുഴലാൻ ഇടവരുകയില്ല. അതുകൊണ്ടാണ് ജീവിതത്തിൽ സമദർശിത്വം സ്ഥായിയായി പാലിക്കുന്നവൻ ഭാഗ്യദേവതയുടെ പ്രീതിഭാജനമാണെന്നു പറഞ്ഞ് വീണ്ടും വീണ്ടും ഞാൻ അവനെ ശ്ലാഘിക്കുന്നത്.

പ്രകൃത്യൈവ ച കർമ്മാണി
ക്രിയമാണാനി സർവ്വശഃ
യഃ പശ്യതി തഥാത്മാനം
അകർത്താരം സ പശ്യതി. 29

*(ദേഹേന്ദ്രിയാദിരൂപമായി പരിണമിക്കുന്ന) പ്രകൃതിതന്നെയാണ് എല്ലാ കർമ്മങ്ങളും ചെയ്യുന്നതെന്നും ആത്മാവ് കർമ്മങ്ങളുടെ കർത്താവല്ലെന്നും (ആത്മാവ് ഒന്നും ചെയ്യുന്നില്ലെന്നും) ഏവൻ കാണുന്നുവോ (അറിയുന്നുവോ) അവൻ പരമാർത്ഥം കാണുന്നു.*

ബുദ്ധി, മനസ്സ്, അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ചു കർമ്മേന്ദ്രിയങ്ങൾ എന്നിവയുടെ കർതൃത്വത്തിലൂടെ പ്രകൃതിയാണ് എല്ലാ കർമ്മങ്ങളും പ്രവർത്തിപ്പിക്കുന്നതെന്ന് വിജ്ഞാനികൾ മനസ്സിലാക്കുന്നു. ഒരു ഗൃഹത്തിലെ അധിവാസികളെല്ലാം വീട്ടിനുള്ളിൽ കർമ്മനിരതരായിരിക്കുമ്പോഴും വീട് പ്രവർത്തനരഹിതമായിരിക്കുന്നു. ആകാശത്തിൽ മേഘങ്ങൾ ഓടിനടക്കുമ്പോഴും ആകാശം നിഷ്ക്രിയമായിരിക്കുന്നു. ഇതുപോലെ ആത്മാവിന്റെ പ്രകാശമേററ്, പ്രകൃതി, സംസാരലീലകൾ ആടുന്നു. അപ്പോഴൊക്കെ ആത്മാവ് ഒരു തൂണുപോലെ നിശ്ചലമായി നിൽക്കുന്നു. അധ്യാത്മജ്ഞാനത്തിന്റെ പ്രകാശംകൊണ്ട് പ്രകൃതിയുടെ ലീലകൾ മനസ്സിലാക്കുകയും ആത്മാവ് അകർത്താവാണെന്ന് ബോധ്യപ്പെടുകയുംചെയ്യുന്ന ഒരുവൻ പരമാത്മാവിനെ ദർശിക്കുന്നു.

യദാ ഭൂതപൃഥഗ്ഭാവ-
മേകസ്ഥമനുപശ്യതി
തത ഏവ ച വിസ്താരം
ബ്രഹ്മ സംപദ്യതേ തദാ. 30

*ഭൂതങ്ങളുടെ വെവ്വേറെയുള്ള ഭാവം ഒന്നിൽ (ഈശ്വരശക്തി രൂപമായിരിക്കുന്ന പ്രകൃതിയിൽ, ലയകാലത്തിൽ) സ്ഥിതിചെയ്യുന്നു വെന്നും അതിൽനിന്നുതന്നെ (സൃഷ്ടികാലത്തിൽ) വിസ്താരമായ താണെന്നും എപ്പോൾ കാണുന്നുവോ (ആലോചിക്കുന്നുവോ) അപ്പോൾ ബ്രഹ്മസാക്ഷാത്കാരം നേടുന്നു.*

അല്ലയോ അർജ്ജുന, ജീവജാലങ്ങളുടെ നാനാവിധത്വമാർന്ന രൂപങ്ങൾ ബൃഹത്തായ സമഷ്ടിഭാവത്തിന്റെ വ്യഷ്ടിഭാവമാണെന്ന് അനുഭവിച്ചറിയുന്നവനു മാത്രമേ ബ്രഹ്മാനുഭവം കൈവരിക്കാൻ കഴിയുകയുള്ളു. ജലത്തിൽ ഓളങ്ങളുള്ളതുപോലെ, ഭൂമിയിൽ അണുക്കൾ ഉള്ളതുപോലെ, സൂര്യബിംബത്തിൽ രശ്മികൾ ഉള്ളതുപോലെ, ശരീരത്തിൽ വിവിധ അവയവങ്ങൾ ഉള്ളതുപോലെ, മനസ്സിൽ അനവധി വികാരങ്ങൾ മുളയ്ക്കുന്നതുപോലെ, ഒരേ അഗ്നിയിൽ നിരവധി സ്ഫുലിംഗങ്ങൾ ഉള്ളതുപോലെ, ജീവജാല ങ്ങളിൽ കാണുന്ന നാനാവിധത്തിലുള്ള രൂപങ്ങൾ ഒരേ ഒരു ബ്രഹ്മത്തിൽനിന്നും രൂപംകൊള്ളുന്നവയാണ്. അദ്ധ്യാത്മജ്ഞാനം കൊണ്ട് ഈ സത്യദർശനം ലഭിക്കുമ്പോൾ മാത്രമേ ബ്രഹ്മസമ്പത്തു നിറഞ്ഞ യാനപാത്രം ഒരുവന്റെ കൈയിൽ എത്തിച്ചേരുകയുള്ളു. അതിനുശേഷം അവൻ എവിടെനോക്കിയാലും അവിടെയൊക്കെ പരബ്രഹ്മത്തെ ദർശിക്കുന്നു. എല്ലാററിലും പരബ്രഹ്മം വ്യാപിച്ചിരി ക്കുന്നതായി അവൻ മനസ്സിലാക്കുന്നു. അല്ലയോ പാർത്ഥ, പ്രകൃതിയും പുരുഷനും തമ്മിലുള്ള ബന്ധവും ഓരോ രംഗത്തുമുള്ള അവരുടെ പ്രവർത്തനരീതിയും അനുഭവിച്ചറിയത്തക്കവണ്ണം ഞാൻ നിന്നെ വിശദമായി വിവരിച്ചുകേൾപ്പിച്ചു. ഇത് ഒരു കവിൾ അമൃത് ലഭിച്ചതു പോലെയോ ഒരു നിധി കണ്ടെത്തിയതുപോലെയോ ഔത്സുക്യവും പ്രാധാന്യവും അർഹിക്കുന്ന ഒരു മഹാകാര്യസാധ്യമായി നീ കരുതണം. ഈ അനുഭവംകൊണ്ട് സത്യത്തിന്റെ ഒരു മണിമാളികതന്നെ നിന്റെ ഹൃദയത്തിൽ തീർക്കാൻ നിനക്കു കഴിയും. എങ്കിലും അതിനു സമയമായിട്ടില്ല. മററു, ചില ഗൂഢസത്യങ്ങൾകൂടി നിനക്ക് ഞാൻ വിശദീകരിച്ചു തരാം. നിന്റെ മുഴുവൻ ശ്രദ്ധയും അതിലേക്കു തിരിച്ചുവിടുമെന്ന് ഉറപ്പു തരുക.

ഇപ്രകാരം പ്രസ്താവിച്ചശേഷം ഭഗവാൻ തുടർന്നു. മനസ്സും മസ്തിഷ്കവും ഭഗവാങ്കലർപ്പിച്ചുകൊണ്ട് അർജ്ജുനൻ ആകാംക്ഷയോടെ ഇരുന്നു.

അനാദിത്വാന്നിർഗുണത്വാത്
പരമാത്മായമവ്യയഃ
ശരീരസ്ഥോഽപി കൗന്തേയ
ന കരോതി ന ലിപ്യതേ. 31

*അല്ലയോ കുന്തീപുത്ര, അനാദിയാകയാലും നിർഗുണനാക*

*യാലും നാശമില്ലാത്ത ഈ പരമാത്മാവ് ദേഹത്തിൽ കുടികൊള്ളുന്നു വെങ്കിലും ഒന്നും ചെയ്യുന്നില്ല. കർമ്മഫലങ്ങളോടു ചേരുന്നുമില്ല.*

ജലത്തിൽ പ്രതിഫലിച്ചുകാണുമെങ്കിലും സൂര്യന് നനവു പററുന്നില്ല. പ്രതിഫലിക്കുന്നതിന് മുമ്പും പിമ്പും സൂര്യൻ ഒരേ നിലയിൽതന്നെ ആയിരുന്നു. എന്നാൽ ജലത്തിൽ ദർശിക്കുന്ന സൂര്യന്റെ പ്രതിബിംബം സൂര്യനാണെന്നു മററുള്ളവർ കരുതുന്നു. അതുപോലെയാണ് ആത്മാവിന്റേയും അവസ്ഥ. ആത്മാവ് ശരീരത്തിലിരിക്കുന്നുവെന്ന് ധരിക്കുന്നത് അയഥാർത്ഥമാണ്. അത് എല്ലായിടത്തും സ്ഥിതിചെയ്യുന്നു. മുഖക്കണ്ണാടിയിൽ മുഖം പ്രതിബിംബിക്കുന്നതുപോലെയാണ് ആത്മാവ് ശരീരത്തിലിരിക്കുന്നത്. ആത്മാവ് ശരീരവുമായി ഐക്യം പ്രാപിച്ചിരിക്കുന്നുവെന്ന് പറയുന്നത് അർത്ഥശൂന്യമാണ്. കാററിനേയും പൂഴിയേയും കൂട്ടിച്ചേർക്കാൻ കഴിയുമോ? അഗ്നിയും പഞ്ഞിയുംകൂടി പിരിച്ച് നൂലാക്കാൻ കഴിയുമോ? ആകാശത്തേയും ഭൂമിയേയുംകൂടി എങ്ങനെയാണ് ഒരുമിപ്പിക്കുക? പൂർവദിക്കിലേക്കും പശ്ചിമദിക്കിലേക്കും പോകുന്നവർ തമ്മിൽ കൂട്ടിമുട്ടി ബന്ധപ്പെടാൻ സാധ്യതയില്ലാത്തതുപോലെയാണ് ആത്മാവും ശരീരവും തമ്മിലുള്ള ബന്ധം. എന്തായാലും ആ ബന്ധം വെളിച്ചവും ഇരുട്ടും തമ്മിലോ ജീവനുള്ളതും ഇല്ലാത്തതുമായ ശരീരങ്ങൾ തമ്മിലോ ഉള്ള ബന്ധംപോലെ മാത്രമേയുള്ളു. പകലും രാത്രിയും തമ്മിലും പഞ്ഞിയും സ്വർണ്ണവും തമ്മിലും ഉള്ള ബന്ധത്തേക്കാൾ കവിഞ്ഞ ബന്ധമൊന്നും ദേഹവും ദേഹിയും തമ്മിലില്ല. പഞ്ചഭൂതങ്ങളാൽ നിർമ്മിക്കപ്പെട്ടിട്ടുള്ള ശരീരം കർമ്മങ്ങളുടെ കയറുകൊണ്ട് ബന്ധിക്കപ്പെട്ട് ജനനമരണങ്ങളാകുന്ന ചക്രത്തിൽ ഭ്രമണം നടത്തിക്കൊണ്ടിരിക്കുകയാണ്. ശരീരം അഗ്നിയാകുന്ന കാലത്തിന്റെ വായിലേക്ക് എറിയപ്പെട്ട ഒരു വെണ്ണക്കട്ടിപോലെ, ഒരീച്ചയുടെ ചിറകു ചലിക്കുന്ന നേരംകൊണ്ട് അപ്രത്യക്ഷമാകുന്നു. അത് അഗ്നിയിൽ വീണാൽ ചാരമായിത്തീരുന്നു; നായ്ക്കൾ തിന്നാൽ കാഷ്ഠമായി മാറുന്നു. ഈ രണ്ടു വിധത്തിലുമല്ലെങ്കിൽ പുഴുക്കളുടെ ആഹാരമായിത്തീരുന്നു. ഏതു നിലയിലായാലും അതിന്റെ അന്ത്യം ദാരുണമാണ്; അത് വെറുപ്പുളവാക്കുന്നു. ശരീരത്തിന്റെ പ്രകൃത്യാ ഉള്ള സ്വഭാവമാണിത്. എന്നാൽ ആത്മാവ് സ്വയംസിദ്ധവും അനാദിയുമാണ്. അത് നിർഗുണമാകയാൽ ഖണ്ഡമോ അഖണ്ഡമോ അല്ല. അതു കർമ്മസഹിതമോ കർമ്മരഹിതമോ അല്ല; പ്രകാശയുക്തമോ പ്രകാശരഹിതമോ അല്ല; സൂക്ഷ്മമോ സ്ഥൂലമോ അല്ല; മൂർത്തമോ അമൂർത്തമോ അല്ല; നിശ്ശൂന്യമോ നിർഭരമോ അല്ല; വികാരഭരിതമോ വികാരരഹിതമോ അല്ല; പ്രകടമോ അപ്രകടമോ അല്ല; ആനന്ദഭരിതമോ ആനന്ദരഹിതമോ അല്ല; ബന്ധമോ മുക്തമോ അല്ല; സ്വതസ്സിദ്ധമോ അന്യസിദ്ധമോ അല്ല; സംസാരിക്കുന്നതോ മൂകമോ അല്ല. ഉള്ളതിന്റെയും ഇല്ലാത്തതിന്റെയും അടിസ്ഥാനം അതായതുകൊണ്ട് അത് പ്രപഞ്ചത്തോടൊപ്പം സൃഷ്ടിക്കപ്പെടുകയോ പ്രപഞ്ചനാശത്തിൽ ഇല്ലാതാവുകയോ ചെയ്യുന്നില്ല. അത് അവ്യയമായതുകൊണ്ട് അതിനെ

അളക്കുന്നതിനോ വിവരിക്കുന്നതിനോ കഴിയുകയില്ല. അതു വലുതാവുകയോ ചെറുതാവുകയോ മങ്ങുകയോ അവസാനിക്കുകയോ ചെയ്യുന്നില്ല. പ്രിയമുള്ളവനെ! ഇതാണ് ആത്മാവിന്റെ യഥാർത്ഥ അവസ്ഥ. അതു ശരീരത്തിൽ ഒതുങ്ങിയിരിക്കുന്നുവെന്നു പറയുന്നത്, ആകാശം ഗൃഹാങ്കണത്തിൽ ഒതുങ്ങിയിരിക്കുന്നുവെന്ന് പറയുന്നതു പോലെയാണ്. അത് ദേഹത്തിലിരിക്കുന്നെങ്കിലും യാതൊരു പ്രകൃതി ഗുണങ്ങളും അതിനെ സ്പർശിക്കുന്നില്ല. ആകാശത്തിൽ ദിനരാത്രങ്ങൾ പ്രത്യക്ഷപ്പെടുകയും മറയുകയും ചെയ്യുന്നതുപോലെ ചൈതന്യത്തിന്റെ പ്രാഭവംകൊണ്ട് ശരീരങ്ങൾ വരുകയും പോവുകയും ചെയ്യുന്നു. ആത്മാവ് ശരീരരൂപം കൈക്കൊള്ളുകയോ ഉപേക്ഷിക്കുകയോ ചെയ്യുന്നില്ല. അത് ശാശ്വതമായി ഒന്നുതന്നെയാണ്. അത് ശരീരത്തിലിരുന്ന് എന്തെങ്കിലും കർമ്മങ്ങൾ ചെയ്യുകയോ മററുള്ളവരെക്കൊണ്ട് ചെയ്യിക്കുന്നതിന് പ്രേരണ നൽകുകയോ ചെയ്യുന്നില്ല. അത് ശരീരത്തിന്റെ ഒരു വിധത്തിലുമുള്ള കർത്തവ്യത്തിലും ഭാഗഭാക്കാകാതെ ഉദാസീനമായി നിലകൊള്ളുന്നു. തൽഫലമായി അതിന് യാതൊരു മാററവും സംഭവിക്കാതെ അവ്യയമായി സ്ഥിതിചെയ്യുന്നു. അതിന്റെ അവസ്ഥയ്ക്ക് ക്ഷയമോ വർദ്ധനയോ ഉണ്ടാകുന്നില്ല. ശരീരത്തിൽ കുടികൊള്ളുമ്പോഴും അതു നിർവികാരമായിരിക്കുന്നു.

യഥാ സർവ്വഗതം സൗക്ഷ്മ്യാ-
ദാകാശം നോപലിപ്യതേ
സർവ്വത്രാവസ്ഥിതോ ദേഹേ
തഥാത്മാ നോപലിപ്യതേ. 32

*എല്ലാ ദിക്കിലും വ്യാപിച്ചിരിക്കുന്ന ആകാശം സൂക്ഷ്മമായിരിക്കുന്നതുകൊണ്ട് എപ്രകാരം മാലിന്യമേല്ക്കുന്നില്ലയോ, അപ്രകാരം എല്ലാ ദേഹത്തിലും കുടികൊള്ളുന്ന ആത്മാവ് ദേഹസംബന്ധമായ ഗുണങ്ങളോടോ ദോഷങ്ങളോടോ ചേർന്ന് മാലിന്യമേല്ക്കുന്നില്ല.*

അല്ലയോ അർജ്ജുന, ഏതെങ്കിലും സ്ഥലത്ത് ആകാശം പ്രവേശിക്കാതെയോ സ്ഥിതിചെയ്യാതെയോ ഇരിക്കുന്നുണ്ടോ? എന്നിട്ടും അതിനു മാലിന്യമേല്ക്കുന്നില്ല. അതുപോലെ ആത്മാവ് എല്ലാ ശരീരങ്ങളിലും വ്യാപിച്ചിരിക്കുന്നെങ്കിലും അത് ഒന്നിനോടും ഒട്ടാതെയും ശരീരവുമായുള്ള സഹവാസംകൊണ്ട് മലിനപ്പെടാതെയും ഇരിക്കുന്നു. അർജ്ജുനാ, ആത്മാവ് ശരീരത്തിൽനിന്നും വ്യത്യസ്തമാണെന്ന് ദൃഢമായി ധരിച്ചിരിക്കണം.

യഥാ പ്രകാശയത്യേകഃ
കൃൽസ്നം ലോകമിമം രവിഃ
ക്ഷേത്രം ക്ഷേത്രീ തഥാ കൃൽസ്നം
പ്രകാശയതി ഭാരത. 33

*അല്ലയോ ഭരതവംശജ! ഏകനായ സൂര്യൻ ഈ ലോകത്തെ ആസകലം എപ്രകാരം പ്രകാശിപ്പിക്കുന്നുവോ അപ്രകാരം ആത്മാവ് എല്ലാ ശരീരത്തേയും പ്രകാശിപ്പിക്കുന്നു.*

കാന്തത്തിൻെറ ആകർഷണശക്തികൊണ്ട് അതിനടുത്തിരിക്കുന്ന ഇരുമ്പ് ചലിക്കുന്നു. എന്നാൽ ഇരുമ്പ് കാന്തമല്ല. അതുപോലെയാണ് ആത്മാവും ദേഹവും തമ്മിലുള്ള ബന്ധം. ഗൃഹത്തിലുള്ള കൃത്യങ്ങളെല്ലാം ദീപിക ചൊരിയുന്ന പ്രകാശത്തിൽ ചെയ്യുന്നുവെങ്കിലും ദീപികയും ഗൃഹവും തമ്മിൽ തുലോം വ്യത്യാസമുണ്ട്. വിറകിൽ അഗ്നി മറഞ്ഞിരിപ്പുണ്ടെങ്കിലും വിറക് അഗ്നിയല്ല. ഈ വീക്ഷണകോണത്തിൽകൂടിവേണം ആത്മാവിനെ കാണേണ്ടത്. ആകാശവും മേഘങ്ങളും തമ്മിലും സൂര്യനും മരീചികയും തമ്മിലും ഉള്ള നിതാന്തമായ അന്തരമാണ് ശരീരവും ആത്മാവും തമ്മിലുള്ളത്. ഏകനായ സൂര്യൻ ഈ ലോകത്തെയാകമാനം പ്രകാശിപ്പിക്കുന്നതുപോലെ ക്ഷേത്രജ്ഞൻ (ആത്മാവ്) എല്ലാ ക്ഷേത്രങ്ങളേയും (ശരീരങ്ങളേയും) പ്രകാശിപ്പിക്കുന്നു. അർജ്ജുനാ, ഇക്കാര്യത്തിൽ നിനക്ക് ഒട്ടും സംശയം വേണ്ട.

ക്ഷേത്രക്ഷേത്രജ്ഞയോരേവ-
മന്തരം ജ്ഞാനചക്ഷുഷാ
ഭൂതപ്രകൃതി മോക്ഷം ച
യേ വിദുർയാന്തി തേ പരം. 34

*ഇപ്രകാരം ക്ഷേത്രക്ഷേത്രജ്ഞന്മാർ തമ്മിലുള്ള അന്തരത്തേയും ജീവരാശികൾക്ക് പ്രകൃതിബന്ധത്തിൽനിന്നുള്ള മോക്ഷത്തേയും വിവേകജ്ഞാനലക്ഷണമായിരിക്കുന്ന കണ്ണുകൊണ്ട് ആരറിയുന്നുവോ അവർ പരമപദത്തെ പ്രാപിക്കുന്നു.*

അല്ലയോ ശബ്ദതത്ത്വസാരജ്ഞനായ അർജ്ജുന, ക്ഷേത്രവും ക്ഷേത്രജ്ഞനും തമ്മിലുള്ള അന്തരം, അഥവാ പ്രകൃതിയും പുരുഷനും തമ്മിലുള്ള വ്യത്യാസം, അനുഭവഗോചരമാകുന്ന പ്രജ്ഞാശക്തിക്കു മാത്രമേ, പുരുഷനും പ്രകൃതിക്കും അപ്പുറത്തുള്ള ദിവ്യമായ അനന്തതയെപ്പററി ഗ്രഹിക്കുന്നതിന് സാധ്യമാവുകയുള്ളു. ഈ അന്തരം മനസ്സിലാക്കുന്നതിനുവേണ്ടി സത്യാന്വേഷികൾ ഇപ്രകാരമുള്ള പ്രജ്ഞാശക്തിക്കുടമകളായ ജ്ഞാനികളുടെ പടിവാതിൽ തേടിയെത്തി അവരെ ആരാധിക്കുന്നു. ഇതിനുവേണ്ടിത്തന്നെയാണ് ബുദ്ധിമാന്മാർ അവരുടെ ഗേഹത്തിൽ ശാസ്ത്രമാകുന്ന ഗോക്കളെ വളർത്തി ദോഹനംചെയ്ത് ശാന്തിസമ്പത്ത് സമ്പാദിക്കുന്നതും. ക്ഷേത്രക്ഷേത്രജ്ഞ വ്യത്യാസം അറിയാനായി യോഗികൾ ഏകാഗ്രചിത്തരായി യോഗാകാശത്തിൽ ഒഴുകി നടക്കുന്നു. ഇതിനുതന്നെയായി മററു ചിലർ സമസ്തശരീരാദി സമ്പത്തും തൃണവൽഗണിച്ച് മഹാത്മാക്കളുടെ പാദപൂജനടത്തി അവരുടെ പാദുകങ്ങൾ

ശിരസ്സിലേററി നടക്കുന്നു. ഇവരെല്ലാം ഈ അറിവിനുവേണ്ടി സകല സങ്കല്പങ്ങളേയും ഉപേക്ഷിച്ച് അന്തഃകരണസ്ഥൈര്യത്തോടെ അനവരതം പ്രയത്നിക്കുന്നവരാണ്. അവർ അവസാനം ക്ഷേത്രവും ക്ഷേത്രജ്ഞനും തമ്മിലുള്ള വ്യത്യാസം അതിന്റെ യഥാർത്ഥരൂപത്തിൽ കണ്ടെത്തുന്നു. പ്രിയപ്പെട്ട അർജ്ജുനാ, അങ്ങനെയുള്ളവരെ എത്ര അഭിനന്ദിച്ചാലും എനിക്ക് മതിവരുകയില്ല. അവർക്ക് എന്റെ ജ്ഞാനദീപംകൊണ്ട് ഞാൻ ആരതി ഉഴിയുന്നു. പ്രകൃതി, പുരുഷനിൽനിന്നും തികച്ചും വ്യത്യസ്തമാണെന്നും പ്രകൃതി പഞ്ചഭൂതങ്ങൾ വഴിയായി വിവിധരൂപങ്ങളിൽകൂടി പ്രപഞ്ചത്തിലൊട്ടാകെ വ്യാപിച്ചിരിക്കുന്നുവെന്നും അവർ ബോധവാന്മാരാകുന്നു. ശുകനളികന്യായേന ഓരോരുത്തരും പ്രകൃതിയിൽ (മായയിൽ - അജ്ഞാനത്തിൽ) മുറുകിപ്പിടിച്ചു തൂങ്ങിക്കിടക്കുകയാണെന്നുള്ള വാസ്തവം അവർ മനസ്സിലാക്കുന്നു. പൂമാല സർപ്പമാണെന്നു തോന്നിയ മനോഭ്രാന്തി മറയുന്നതുപോലെ, അഥവാ മുത്തുച്ചിപ്പി വെള്ളിയാണെന്നുള്ള അബദ്ധധാരണ അസ്തമിക്കുന്നതുപോലെ, പുരുഷൻ പ്രകൃതിയിൽനിന്നു തികച്ചും ഭിന്നനാണെന്നറിയുന്നവൻ പരബ്രഹ്മവുമായി ഐക്യം പ്രാപിക്കുന്നു. ഈ പരബ്രഹ്മം വാനത്തേക്കാൾ വ്യാപ്തമാണ്. അവ്യക്തപ്രകൃതിയുടെ അതിർവരമ്പുകൾക്കുമപ്പുറത്താണ്. അതു കൈവരിക്കുന്നവന് സാമ്യാസാമ്യത്തിന്റെ അനുഭവം ഉണ്ടാവുകയില്ല. എല്ലാ രൂപങ്ങളേയും സ്വത്വാഭിമാനത്തേയും ദ്വന്ദ്വഭാവത്തേയും വെടിഞ്ഞ് അത് അദ്വയരൂപത്തിൽ സ്ഥിതിചെയ്യുന്നു. ഇപ്രകാരം ആത്മാവിനേയും അനാത്മാവിനേയും തമ്മിൽ വിവേചിച്ച് അറിയാൻ കഴിയുന്നവർ, പാലും വെള്ളവും ചേർന്ന മിശ്രിതത്തിൽനിന്ന് പാലിനെ വേർതിരിക്കാൻ കഴിയുന്ന രാജഹംസങ്ങളെപ്പോലെയാണ്.

ജ്ഞാനദേവൻ പറയുന്നു:

ഇപ്രകാരം തന്റെ ആത്മസുഹൃത്തായ അർജ്ജുനന് പ്രകൃതിയും പുരുഷനും തമ്മിലുള്ള നിഗൂഢതയുടെ തത്ത്വങ്ങൾ ഭഗവാൻ സ്പഷ്ടമായി വെളിവാക്കിക്കൊടുത്തു. ഒരു പാനപാത്രത്തിൽനിന്ന് മറെറാരു പാനപാത്രത്തിലേക്ക് ജലം പകരുന്നതുപോലെയാണ് ഭഗവാൻ ഇതു ചെയ്തത്. എന്നാൽ ആര് ആർക്കാണ് പകർന്നു കൊടുത്തത്? നരനായ അർജ്ജുനനും നാരായണനായ കൃഷ്ണനും ഒന്നുതന്നെയല്ലേ? ഞാൻതന്നെയാണ് അർജ്ജുനൻ എന്നു ഭഗവാൻ പറഞ്ഞിട്ടില്ലേ? ചുരുക്കത്തിൽ പറഞ്ഞാൽ ഭഗവാൻ തന്റെ പക്കലുണ്ടായിരുന്നതെല്ലാം അർജ്ജുനനു കൊടുത്തു. എന്നിട്ടും അർജ്ജുനന് തൃപ്തിയായില്ല. അവൻ ഭഗവാന്റെ ഉപദേശങ്ങൾ കൂടുതൽ കേൾക്കാൻ ആഗ്രഹിച്ചു. വിളക്കിൽ കൂടുതലായി എണ്ണയൊഴിക്കുമ്പോൾ അത് ആളിക്കത്തുന്നു. അതുപോലെ ശ്രദ്ധ കൂടുംതോറും അർജ്ജുനന്റെ മനസ്സിൽ കേൾക്കുന്നതിനുള്ള ആഗ്രഹവും വർദ്ധിച്ചു. പാചകത്തിലും ആതിഥ്യമര്യാദയിലും നിപുണയായ ഒരു വീട്ടമ്മയുടെ പാടവത്തെ അഭിനന്ദിക്കുന്ന അതിഥികൾ ഭുജിക്കാനുണ്ടെങ്കിൽ ഇരുകൂട്ടരും ആഹ്ലാദഭരിതരാകും. ഭഗവാൻ

കൃഷ്ണന്റെ ചേതോവികാരം അപ്രകാരമായിരുന്നു. ശ്രദ്ധിക്കുന്നതിലുള്ള അർജ്ജുനന്റെ ജാഗ്രത മനസ്സിലാക്കി അദ്ദേഹം കൂടുതൽ താൽപര്യത്തോടെ വിശദീകരിക്കാനും തുടങ്ങി. അനുകൂലമായ കാററ് മേഘങ്ങളെ തടുത്തുകൂട്ടി മഴപെയ്യിക്കുന്നതുപോലെയോ പൗർണമി നാളിൽ വാരിധി വേലിയേററംകൊണ്ട് ഉയരുന്നതുപോലെയോ ശ്രോതാവിന്റെ ഔത്സുക്യം വക്താവിന്റെ വാചാലതയെ പ്രചോദിപ്പിക്കും.

സഞ്ജയൻ പറഞ്ഞു: അല്ലയോ മഹാരാജാവേ, പ്രപഞ്ചത്തെ മുഴുവൻ പ്രഹർഷത്തിലാഴ്ത്തുന്ന ഭഗവാന്റെ പ്രഭാഷണം ശ്രദ്ധിച്ചുകേട്ടാലും.

അസാമാന്യമായ പാടവത്തോടെ ഈ പ്രഭാഷണം വ്യാസ മഹർഷി മഹാഭാരതത്തിലെ ഭീഷ്മപർവത്തിൽ വിവരിച്ചിരിക്കുകയാണ്.

ജ്ഞാനദേവൻ പറഞ്ഞു. അദ്ദേഹം തുടർന്നു:

മനോഹരമായ മറാത്തിയിൽ ഓവിവൃത്തത്തിൽ, ഞാൻ ഇതു നിങ്ങളെ വിശദമായി പറഞ്ഞുകേൾപ്പിക്കാം. അതിൽ ഉടനീളം തിങ്ങിനിറഞ്ഞിരിക്കുന്ന ശാന്തിരസത്തെ, ശൃംഗാരരസത്തേക്കാൾ കൗതുകകരമായി ഞാൻ വിവരിക്കാം. പ്രാദേശികഭാഷയിലാണ് ഞാൻ വിശദീകരിക്കുന്നതെങ്കിലും അതിന്റെ ഭാഷാരീതി മറാത്തി സാഹിത്യത്തിന് പ്രശസ്തിയുണ്ടാക്കിക്കൊടുക്കത്തക്കവണ്ണം മനോജ്ഞമാക്കുകയും മാധുര്യത്തിൽ അത് അമൃതിനെ വെല്ലുകയും ചെയ്യും. അതിന്റെ കോമളവും ശീതളവുമായ ശൈലി കുമുദബാന്ധവന്റെ കുളിരിനോട് കിടപിടിക്കുന്നതായിരിക്കും. അതിന്റെ ഊർജ്ജസ്വലവും മുക്തകണ്ഠവുമായ നിനദം നാദബ്രഹ്മത്തെ മൂടിക്കളയും. അതു കേൾക്കുന്ന പൈശാചികമനഃസ്ഥിതിയുള്ള അജ്ഞാനികളുടെ അന്തരംഗത്തിൽപോലും സാത്വികവിചാരങ്ങളുടെ സ്രോതസ്സ് ഉറവെടുക്കും. അതു കേൾക്കുന്ന സജ്ജനങ്ങൾ ദീർഘസമാധിയുടെ ആനന്ദം അനുഭവിക്കും. വാചാലമായ ഈ പ്രഭാഷണത്തിൽകൂടി ലോകത്തെയൊട്ടാകെ ഗീതാർത്ഥംകൊണ്ടു ഞാൻ നിറയ്ക്കും; ലോകത്തിനു ചുററും ആനന്ദത്തിന്റെ സംരക്ഷണമതിൽ നിർമ്മിക്കും. ആത്മാനാത്മവിവേകത്തിന്റെ ദാരിദ്ര്യം നശിക്കട്ടെ. ചെവിയും മനസ്സും സാർത്ഥകമായ അവയുടെ ലക്ഷ്യപ്രാപ്തി കൈവരിക്കട്ടെ. എല്ലാവരും എവിടെ നോക്കിയാലും ബ്രഹ്മവിദ്യയുടെ ഖനി ദർശിക്കട്ടെ. പരമാത്മാവിന്റെ ദർശനം എല്ലാവർക്കും ഉണ്ടാകട്ടെ.

എന്റെ ഗുരുവിന്റെ അനുഗ്രഹത്തിന് പാത്രമായിരിക്കുന്നതുകൊണ്ട് ഇപ്പറഞ്ഞ കാര്യങ്ങളെല്ലാം നടപ്പിൽവരുത്തുന്നതിനാവശ്യമായ വിധത്തിലുള്ള പ്രഭാഷണമാണ് ഞാൻ നടത്താൻ പോകുന്നത്. ഗീതയിലടങ്ങിയിരിക്കുന്ന ഓരോ വാക്കും കാവ്യഭംഗി നിറഞ്ഞ ഭാഷയിൽ, അർത്ഥസമ്പുഷ്ടമായി, ഉപമകൾ ഉദ്രിക്തമായി ഉപയോഗിച്ച് ഞാൻ വിശദീകരിക്കാം. മഹാമനസ്കനായ എന്റെ ഗുരു എല്ലാ വിദ്യയിലും എന്നെ സമർത്ഥനാക്കിയിട്ടുണ്ട്. അദ്ദേഹത്തിന്റെ

കാരുണ്യംകൊണ്ട് മാത്രമാണ് എൻെറ വാക്കുകൾക്ക് നിങ്ങളുടെ അംഗീകാരം ലഭിക്കുന്നത്. നിങ്ങളെപ്പോലെയുള്ള മഹത്തുക്കളുടെ സദസ്സിൽ ഗീതാവ്യാഖ്യാനം നടത്താനുള്ള എന്തെങ്കിലും അർഹത എനിക്കുണ്ടെങ്കിൽ അത് എൻെറ ഗുരുവിൻെറ കൃപാകടാക്ഷം ഒന്നുകൊണ്ടുമാത്രം നേടിയതാണ്. ഞാൻ നിങ്ങളുടെ കാലടികളെ ശരണം പ്രാപിച്ചിരിക്കുന്നതുകൊണ്ട് ഇക്കാര്യത്തിൽ എനിക്ക് യാതൊരു തടസ്സവും ഉണ്ടാവുകയില്ല. വിദ്യാദേവതയ്ക്ക് മൂകനായ മകൻ ജനിക്കുമോ? ലക്ഷ്മീദേവിയുടെ കൈത്തലത്തിൽ ഭാഗ്യരേഖ തെളിയാതിരിക്കുമോ? പിന്നെ എങ്ങനെയാണ് നിങ്ങളെ ശരണം പ്രാപിച്ച ഒരുവനിൽ അജ്ഞാനം നിലനില്ക്കുന്നത്? ആകയാൽ നവരസങ്ങളും സമൃദ്ധമായി കൂട്ടിക്കലർത്തി അതിൻെറ ധാര എൻെറ പ്രഭാഷണംവഴി നിങ്ങളിൽ തർപ്പണം ചെയ്യാം.

സമീപത്തിരുന്ന ഗുരുവിനെ നോക്കി ജ്ഞാനേശ്വരൻ അത്യന്തം വിനീതനായി പറഞ്ഞു:

അല്ലയോ ഗുരുദേവാ, എനിക്ക് അനുമതി തന്നാലും.

ഓം തത് സത്
ഇതി ശ്രീമദ് ഭഗവദ് ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുനസംവാദേ
ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗോ നാമ
ത്രയോദശോഽദ്ധ്യായഃ

*ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗം*
*എന്ന പതിമൂന്നാം അദ്ധ്യായം കഴിഞ്ഞു.*

## അദ്ധ്യായം പതിന്നാല്

# ഗുണത്രയവിഭാഗയോഗം

സമസ്ത സുരവര്യനായ അല്ലയോ ആചാര്യ! അങ്ങേയ്ക്ക് നമോവാകം. അങ്ങ് ആനന്ദസുഖോദയം നല്കുന്ന പ്രജ്ഞാപ്രഭാത സൂര്യ നാണ്. അങ്ങ് എല്ലാ സുഖസൗകര്യങ്ങളുടേയും സർവ്വ വിശ്രാന്തി സ്ഥാനമാണ്. അങ്ങാകുന്ന സാഗരത്തിൽ നാനാലോകതിരമാലകൾ അനവരതം പ്രവഹിച്ചുകൊണ്ടിരിക്കുന്നു.

അല്ലയോ ആർത്തബാന്ധവാ, നിരന്തര കാരുണ്യസിന്ധോ, വിശദവിദ്യാവധുവിൻെറ നാഥാ, ശ്രദ്ധിച്ചാലും. ഈ പ്രപഞ്ചത്തെ മുഴുവൻ പ്രകടമാക്കിക്കൊടുത്തിട്ട് അതിൻെറ ദ്രഷ്ടാക്കളുടെ ദൃഷ്ടി യിൽ നിന്ന് അങ്ങ് ഒളിഞ്ഞിരിക്കുന്നു. അങ്ങയെ ദർശിക്കാൻ കഴിയുന്നവർക്ക് അങ്ങ് എല്ലാറ്റിലും എല്ലാമാകുന്നു. ദൃഷ്ടിചോരനായ കൺകെട്ടു വിദ്യക്കാരൻ ആളുകളുടെ നേത്രങ്ങളെ ഭ്രമിപ്പിച്ച് കൺകെട്ടു വിദ്യ നടത്തുന്നു. എന്നാൽ സ്വയം ചോരണം നടത്തി എല്ലാറ്റിൽ നിന്നും മറഞ്ഞിരിക്കുന്ന അങ്ങയുടെ ലീല അത്ഭുതകരം തന്നെ. അങ്ങു മാത്രമാണ് ഈ പ്രപഞ്ചം. എന്നാൽ ചിലർക്ക് ആത്മജ്ഞാനം നൽകു കയും മറ്റുള്ളവരെ മായയുടെ സ്വാധീനവലയത്തിൽ പെടുത്തുകയും ചെയ്യുന്ന അങ്ങയുടെ നിഗൂഢമായ ശക്തിവിശേഷത്തിൻെറ മുമ്പിൽ ഞാൻ നമിക്കുന്നു. സലിലത്തിന് സലിലത്വവും ഭൂമിക്ക് ക്ഷമാശക്തിയും നൽകിയത് അങ്ങാണ്. രവിചന്ദ്രന്മാർ ജഗത്രയങ്ങളെ പ്രകാശപൂരിത മാക്കുന്നു. എങ്കിലും ആ പ്രകാശത്തിന് ദീപ്തി നൽകുന്നത് അങ്ങയുടെ ജ്യോതിസ്സാണ്. അങ്ങയുടെ ദിവ്യശക്തികൊണ്ട് വായു വീശുന്നു; ആകാശം പ്രത്യക്ഷമാവുകയും അപ്രത്യക്ഷമാവുകയും ചെയ്യുന്നു. അങ്ങ് മായയേയും ജ്ഞാനത്തേയും പ്രകാശിപ്പിക്കുന്നു.

ഇത്രയും വിശദീകരിച്ചത് ധാരാളം മതി. എന്തുകൊണ്ടെന്നാൽ ശ്രുതികൾ പോലും അങ്ങയെക്കുറിച്ച് വിശദീകരിച്ച് തളർന്നുപോയി രിക്കുന്നു. അങ്ങയുടെ രൂപം ദൃശ്യമാകുന്നിടത്തോളം വേദങ്ങൾ വിദഗ്ദ്ധമായി അങ്ങയെ വർണ്ണിക്കുന്നു. എന്നാൽ അങ്ങയെ അറിഞ്ഞു കഴിയുമ്പോൾ വേദങ്ങളും ഞങ്ങളും മൂകതയുടെ ഒരേ തലത്തിൽ നിലകൊള്ളുന്നു. പ്രപഞ്ചം പ്രളയത്തിൽ മുഴുകുമ്പോൾ വെള്ളത്തുള്ളി കൾ കാണാനേ കഴിയുന്നില്ല. പിന്നെ എങ്ങനെയാണ് മഹാനദികളെ വേർതിരിച്ചറിയുന്നത്? സൂര്യൻ ഉദിക്കുമ്പോൾ ചന്ദ്രൻ വെറും മിന്നാമിനുങ്ങായിത്തീരുന്നു. അതുപോലെ ഞങ്ങളും ശ്രുതികളും

അങ്ങയുടെ മുന്നിൽ നിസ്സാരന്മാരാണ്. ദ്വന്ദ്വഭാവം അപ്രത്യക്ഷമാവുകയും വാഗ്ധോരണി വിറങ്ങലിക്കുകയും ചെയ്യുമ്പോൾ എങ്ങനെയാണ് അങ്ങയെ വർണ്ണിക്കുക? അതുകൊണ്ട് ഇനിയും പ്രശംസിക്കുന്നതിനൊരുമ്പെടാതെ അങ്ങയുടെ ചരണപങ്കജങ്ങളിൽ പ്രശ്രയപൂർവ്വം ഞാൻ നമസ്കരിക്കുന്നു.

അങ്ങ് എന്റെ ഗീതാഗ്രന്ഥം പോഷിപ്പിക്കുന്നതിനാവശ്യമായ മൂലധനം നൽകുന്ന ഉത്തമർണ്ണനായി ഭവിച്ചാലും. അങ്ങയുടെ കാരുണ്യസമ്പത്ത് മുഴുവൻ എന്നിൽ ചൊരിഞ്ഞാലും. ഈ ജ്ഞാനകാവ്യം നിർമ്മിച്ച് മനുഷ്യരെ പ്രബുദ്ധരാക്കുന്നതിനായി എന്റെ ബുദ്ധിയുടെ സഞ്ചി അങ്ങയുടെ കൃപകൊണ്ട് നിറച്ചാലും. അപ്പോൾ അങ്ങയുടെ കാരുണ്യംകൊണ്ട് വിവേകത്തിന്റെ മനോഹരമായ കർണ്ണഭൂഷണങ്ങൾ നിർമ്മിച്ച് മഹാത്മാക്കളുടെ കാതുകളിൽ ഞാൻ അണിയിക്കും. അല്ലയോ നാഥാ, ഗീതാർത്ഥ നിധാനം കണ്ടെത്തുന്നതിനായി എന്റെ കണ്ണുകളിൽ അങ്ങയുടെ സ്നേഹാഞ്ജനം എഴുതിയാലും. അല്ലയോ ഗുരുസൂര്യാ, അങ്ങയുടെ കാരുണ്യരശ്മികൾ കൊണ്ട് എന്റെ ബുദ്ധിയുടെ നേത്രങ്ങളെ പ്രകാശിപ്പിക്കുകയും, എന്റെ ഹൃദയത്തിൽ ഉദയം ചെയ്ത് ഈ ജ്ഞാനകാവ്യത്തെ അനായാസേന മനസ്സിലാക്കുന്നതിനുള്ള കഴിവ് ഉണ്ടാക്കിത്തരുകയും ചെയ്താലും. അല്ലയോ കൃപാലുശ്രേഷ്ഠനായ ഗുരോ, എന്റെ ബുദ്ധിവല്ലരിയിൽ മനോഹരങ്ങളായ കുസുമങ്ങൾ ഉണ്ടാകത്തക്കവണ്ണം, അങ്ങ് വസന്തഋതുവായി എന്നെ അനുഗ്രഹിച്ചാലും. ബ്രഹ്മസിദ്ധാന്തമാകുന്ന ഗംഗാജലപ്രവാഹം എന്റെ അന്തരംഗത്തിലുണ്ടാകത്തക്കവണ്ണം ധാരാളമായി എന്നിൽ കൃപാകടാക്ഷം ചൊരിഞ്ഞാലും. അങ്ങ് സർവ്വലോകത്തിന്റേയും ആശ്രയസ്ഥാനമാണ്. പൂർണ്ണേന്ദു നിശീഥിനിയുടെ മനോഹാരിത വർദ്ധിപ്പിക്കുന്നതുപോലെ അങ്ങയുടെ പ്രസന്നതാചന്ദ്രൻ എന്റെ അന്തഃകരണത്തിൽ ഉദിച്ച് ഈ കാവ്യരചനയിൽ എനിക്ക് പ്രചോദനം നൽകട്ടെ. അതിന്റെ കിരണങ്ങൾ എന്റെ ബുദ്ധിസാഗരത്തിൽ പതിക്കുമ്പോൾ അതിൽ നവരസങ്ങളാകുന്ന കല്ലോലങ്ങൾ ഉയരട്ടെ.

ഇതെല്ലാം കേട്ട് അതീവസന്തുഷ്ടനായ ഗുരു പറഞ്ഞു: ഇപ്രകാരമുള്ള അസംഗതമായ സ്തുതിവചനങ്ങൾകൊണ്ട് നീ ആവശ്യമില്ലാതെ ദ്വന്ദ്വഭാവത്തെ ഉളവാക്കുകയാണ്. ഈ പ്രശംസകൾ മതിയാക്കി, ശ്രോതാക്കളുടെ ഔത്സുക്യം നശിക്കുന്നതിനിടയാകാതെ, ഗീതയിലടങ്ങിയിരിക്കുന്ന അമൂല്യമായ ജ്ഞാനാർത്ഥം വിവരിച്ചു കേൾപ്പിക്കുക.

ജ്ഞാനദേവൻ പ്രതിവചിച്ചു: അല്ലയോ സ്വാമിൻ, അങ്ങയുടെ ശ്രീമുഖത്തുനിന്ന് തന്നെ ഇതു കേൾക്കാൻ ഞാൻ കാത്തിരിക്കുകയായിരുന്നു. ഗുരുഭക്തിയാകുന്ന കറുകപ്പുല്ലിന്റെ വേര് ഒരിക്കലും നശിക്കുകയില്ല. ഇപ്പോഴിതാ അതിന്റെ ഇലകൾക്ക് അങ്ങയിൽ നിന്ന് അമൃതധാരാവർഷവും ലഭിച്ചിരിക്കുന്നു. എനിക്ക് എന്റെ ഗുരുവിന്റെ കൃപാകടാക്ഷം ലഭിച്ചിരിക്കുന്നതിനാൽ മൂലശാസ്ത്രകാവ്യത്തിന്റെ

ഓരോ വാക്കും വിശദീകരിച്ച് നിങ്ങളെ കേൾപ്പിക്കാം. അതു കേൾക്കുമ്പോൾ നിങ്ങളുടെ ഹൃദയത്തിലുള്ള സന്ദേഹനൗക മുങ്ങിപ്പോവുകയും ശ്രവണേച്ഛ അധികരിക്കുകയും ചെയ്യും. മധുരവും അർത്ഥസമ്പുഷ്ടവുമായ വാക്കുകൾ എന്നിൽ നിന്നുതിരുന്നതിനായി ഞാൻ എന്റെ ഗുരുവിനോട് പ്രത്യേകമായി യാചിക്കുന്നു.

ക്ഷേത്രക്ഷേത്രജ്ഞയോഗംകൊണ്ടാണ് പ്രപഞ്ചം ഉടലെടുക്കുന്നതെന്നുള്ള സത്യം, 13-ാം അദ്ധ്യായത്തിൽ, ഭഗവാൻ കൃഷ്ണൻ അർജ്ജുനന് വെളിവാക്കിക്കൊടുത്തു. ആത്മാവ് ക്ഷേത്രത്തിന്റെ ഗുണങ്ങളോട് താദാത്മ്യം പ്രാപിക്കുമ്പോൾ, അത് സംസാരിയായിത്തീരുകയും സുഖദുഃഖങ്ങൾ അനുഭവിക്കാൻ ഇടയാവുകയും ചെയ്യുന്നു.അല്ലെങ്കിൽ ആത്മാവ് എല്ലാ ഗുണങ്ങൾക്കും അതീതമാണ്. സ്വതന്ത്രമായ ആത്മാവ് എങ്ങനെയാണ് ബന്ധനസ്ഥനാകുന്നത്? ക്ഷേത്രവും ക്ഷേത്രജ്ഞനും തമ്മിലുള്ള താദാത്മ്യം പ്രാപിക്കൽ എപ്രകാരമാണ്? ആത്മാവ് എങ്ങനെയാണ് സുഖദുഃഖങ്ങൾ അനുഭവിക്കുന്നത്? പ്രകൃതിഗുണങ്ങൾ എന്തെല്ലാമാണ്? അത് എത്രയെണ്ണമുണ്ട്? അത് ആത്മാവിനെ എങ്ങനെയാണ് ബാധിക്കുന്നത്? പ്രകൃതിഗുണങ്ങൾക്ക് അതീതമായിത്തീരുന്ന ഈ ആത്മാവിന്റെ സ്വഭാവമെന്താണ്? ഈ വിവരങ്ങളെപ്പറ്റിയുള്ള എല്ലാ വിശദീകരണങ്ങളും പതിന്നാലാം അദ്ധ്യായത്തിൽ കാണാം. അതേപ്പറ്റിയെല്ലാം ഭഗവാൻ അരുൾ ചെയ്തത് ശ്രദ്ധിക്കുക.

*ശ്രീഭഗവാനുവാച:*

പരംഭൂയഃ പ്രവക്ഷ്യാമി
ജ്ഞാനാനാം ജ്ഞാനമുത്തമം
യജ്ജ്ഞാത്വാ മുനയഃ സർവ്വേ
പരാം സിദ്ധിമിതോ ഗതാഃ 1

*ഏതൊന്നറിഞ്ഞിട്ടാണോ മുനികളൊക്കെയും ദുഃഖമയമായ ഈ സംസാരബന്ധത്തിൽ നിന്നു വിമുക്തരായി പരമസത്യ സ്വരൂപം പ്രാപിച്ചത്, എല്ലാ ജ്ഞാനങ്ങളിലും വെച്ച് ശ്രേഷ്ഠമായ പ്രസ്തുത പരമജ്ഞാനത്തെ വീണ്ടും നിനക്കു ഞാൻ പറഞ്ഞുതരാം.*

ഭഗവാൻ അരുളി: അല്ലയോ അർജ്ജുന, നിന്റെ മുഴുവൻ ശ്രദ്ധയും കേന്ദ്രീകരിച്ച് ഈ ജ്ഞാനത്തെ ഗ്രഹിക്കുക. ഞാൻ ഇതിനോടകം ഇതേപ്പറ്റി വിവിധതരത്തിൽ വിശദീകരിച്ചിട്ടുണ്ട്. എന്നാൽ അതൊന്നും നീ ശരിക്കും മനസ്സിലാക്കിയെന്നു തോന്നുന്നില്ല. പരാ എന്നു വേദങ്ങൾ വിളിക്കുന്ന ഈ ജ്ഞാനത്തെപ്പറ്റി വീണ്ടും ഞാൻ പറയാം. ഈ ജ്ഞാനം നമ്മുടേതായിരുന്നു. എന്നാൽ ഇപ്പോൾ നമ്മുടേതല്ല. സ്വർഗ്ഗലോകം ഇതിനെ വളരെ താൽപര്യത്തോടെ അംഗീകരിച്ചു. അങ്ങനെ ഇത് ഇപ്പോൾ അവരുടെ വകയായിത്തീർന്നിരിക്കുകയാണ്. ഇക്കാരണത്താൽ ഇതിനെ ഏറ്റവും ശ്രേഷ്ഠമായ ജ്ഞാനം

എന്നു ഞാൻ വിളിക്കുന്നു. ഈ ജ്ഞാനം അഗ്നിയെപ്പോലെയാണ്. മറ്റുള്ളവയെല്ലാം ഇതിൻെറ മുന്നിൽ വെറും വൈക്കോൽത്തുരുമ്പുമാത്രം. മറ്റുള്ള ജ്ഞാനങ്ങൾ ഐഹികവും സ്വർഗ്ഗീയവുമായ ജീവിതങ്ങളെയാണ് വിലമതിക്കുന്നത്. അവ യജ്ഞകർമ്മങ്ങളെ പ്രത്യേകമായി അംഗീകരിക്കുകയും ദ്വന്ദ്വഭാവങ്ങളെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു. അപ്രകാരമുള്ള ജ്ഞാനങ്ങളെല്ലാം യഥാർത്ഥ ജ്ഞാനവുമായി താരതമ്യപ്പെടുത്തുമ്പോൾ വെറും സ്വപ്നം പോലെയാണ്. അവ ആകാശത്തിൽ അലിഞ്ഞുചേരുന്ന ചണ്ഡമാരുതനെപ്പോലെയോ, ഉദയസൂര്യനു മുന്നിൽ മങ്ങിപ്പോകുന്ന ചന്ദ്രനെപ്പോലെയോ, പ്രളയ കാലത്ത് അപ്രത്യക്ഷമാകുന്ന മഹാനദികളെപ്പോലെയോ ആണ്. ഉത്തമജ്ഞാനം ഉദിക്കുമ്പോൾ മറ്റെല്ലാ ജ്ഞാനങ്ങളും അന്തർദ്ധാനം ചെയ്യുന്നു. ആകയാൽ അതാണ് ഏറ്റവും ശ്രേഷ്ഠമായിട്ടുള്ള ജ്ഞാനം. അല്ലയോ പാണ്ഡുപുത്ര, അനാദികാലം മുതല്ക്കേ നമ്മിൽത്തന്നെ നിലനിന്നു പോരുന്ന പരിശുദ്ധവും നിർവ്വാണപ്രദവുമായ മുക്തി ഈ ജ്ഞാനം കൊണ്ടു മാത്രമേ കൈവരിക്കാൻ സാധ്യമാവുകയുള്ളു. ഈ മുക്തതയുടെ അനുഭവം സിദ്ധിച്ചിട്ടുള്ള വിചാരശൂരന്മാരായ മഹാത്മാക്കൾ, സംസാരജീവിതത്തിൻെറ ശിരസ്സ് അവരുടെ മുന്നിൽ ഉയർത്താൻ അനുവദിക്കുകയില്ല. അവർ മനസ്സിനെ നിയന്ത്രണ വിധേയമാക്കി എല്ലാ ആഗ്രഹങ്ങളിൽ നിന്നും പ്രത്യാഹരിച്ച് പരിപൂർണ്ണശാന്തത കൈവരിക്കുന്നു. അവർ ശരീരത്തിൽ ഇരിക്കുമ്പോഴും അതിൻെറ ആജ്ഞാനുവാഹകരാകുന്നില്ല. അവർ സ്ഥൂലസൂക്ഷ്മ ദേഹങ്ങളുടെ വലയം അതിക്രമിച്ചു കടന്ന് എല്ലാ സംഗതികളിലും എന്നോടൊപ്പമായിത്തീരുന്നു.

ഇദം ജ്ഞാനമുപാശ്രിത്യ
മമ സാധർമ്മ്യമാഗതാഃ
സർഗ്ഗേƒപിനോപജായന്തേ
പ്രലയേ ന വ്യഥന്തി ച. 2

*ഈ ജ്ഞാനത്തെ അഭ്യസിച്ചനുഭവപ്പെടുത്തി എൻെറ സ്വരൂപത്തെ പ്രാപിച്ചവർ ലോകസൃഷ്ടി പുതുതായി തുടങ്ങുമ്പോൾ പോലും ജന്മമെടുക്കുന്നില്ല. പ്രളയം സംഭവിക്കുമ്പോൾ ദുഃഖിക്കുന്നുമില്ല.*

അല്ലയോ അർജ്ജുന, അവർ എന്നെപ്പോലെ പരിപൂർണ്ണരായി ശാശ്വതത്വം കൈവരിച്ചിരിക്കുന്നു. എന്നെപ്പോലെ അവരും അനന്താനന്ദവാന്മാരും സത്യസിന്ധുക്കളുമായിത്തീർന്നിരിക്കുന്നു. ഞാനും അവരും തമ്മിൽ യാതൊരു ഭേദഭാവങ്ങളും നിലനില്ക്കുന്നില്ല. ഘടം ഉടയുന്നതോടുകൂടി ഘടാകാശം മഹാകാശത്തിൽപെട്ട് ഒന്നായിത്തീരുന്നതുപോലെ അവർ പൂർണ്ണമായി എന്നോടു താദാത്മ്യം പ്രാപിച്ചിരിക്കുന്നു. അനവധി ദീപശിഖകൾ ഉള്ള ദീപം ഒരേ ദീപം തന്നെയായിരിക്കുന്നതുപോലെ അവർ എന്നോടു കലർന്നുചേർന്നിരിക്കുന്നു.

ദ്വന്ദ്വഭാവത്തിൻെറ അവസ്ഥ ഒഴിവാക്കുന്നതോടുകൂടി ഞാനെന്നും നീയെന്നുമുള്ള ഭേദഭാവങ്ങൾ ഇല്ലാതായി ഞാനും അവരും ഒരേ നാമത്തിൽ ഒരിടത്തു വസിക്കുന്നു. അതുകൊണ്ട് പ്രപഞ്ചത്തിൻെറ മൂലസൃഷ്ടി ആവർത്തിക്കുമ്പോൾപോലും അവർക്കു പുനർജന്മം ഉണ്ടാകുന്നില്ല. ജീവിച്ചിരുന്നപ്പോഴും ദേഹവുമായി ബന്ധമില്ലായിരുന്ന അവർക്ക് പിന്നെ എങ്ങനെയാണ് ലോകാവസാനത്തിൽ മൃത്യു സംഭവിക്കുന്നത്? അല്ലയോ ധനുർദ്ധരാ, ഈ ജ്ഞാനമാർഗ്ഗം സ്വീകരിച്ച ഇവർക്ക് ജ്ഞാനലബ്ധിയുണ്ടാകുമ്പോൾ അവർ ജനനമരണാതീതമായ എൻെറ സ്വരൂപത്തിൽ വിലയം പ്രാപിക്കുന്നു.

ആത്മജ്ഞാനത്തെ ഭഗവാൻ ഇപ്രകാരം പ്രകീർത്തിച്ചത്, അർജ്ജുനനെ അതിലേക്ക് കൂടുതൽ ആകർഷിക്കുന്നതിനായിരുന്നു. അർജ്ജുനനാകട്ടെ, ഭഗവാൻെറ സ്നേഹമസൃണമായ വാക്കുകൾ കേട്ട് ആകെ കോരിത്തരിച്ചു. അവൻെറ സർവ്വാംഗങ്ങളും ശ്രവണേന്ദ്രിയങ്ങളിൽ കേന്ദ്രീകരിച്ചു. ഭഗവാൻെറ ഓരോ വാക്കും അവധാനതയോടെ അവൻ ശ്രവിച്ചു. എന്തിന്, അവൻ അവധാനതയുടെ അവതാരമൂർത്തിയായിത്തീർന്നു. ഭഗവാൻെറ സംവാദം ആകാശത്തിനുപോലും ഉൾക്കൊള്ളാൻ കഴിയാത്തവണ്ണം ബൃഹത്തായിരുന്നു.

ഭഗവാൻ തുടർന്നു: അർജ്ജുനാ, ഏറ്റവും യോഗ്യനായ ഒരു ശ്രോതാവിനെ എനിക്ക് ലഭിച്ചതുകൊണ്ട് ഞാൻ വാചാലനായതാണ്. എൻെറ വാഗ്മിത്വമാകുന്ന പ്രജ്ഞാകാന്തയ്ക്ക് അനുരൂപനായ അവധാനകാന്തനാണ് നീ. ആകയാൽ ഞാൻ ഏകനാണെങ്കിലും, ത്രിഗുണങ്ങളാകുന്ന വേടൻ എന്നെ എങ്ങനെയാണ് ശരീരത്തിനുള്ളിൽ ബന്ധിച്ചിരിക്കുന്നതെന്നും, പ്രകൃതിയുമായി ചേർന്ന് ഈ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നത് എപ്രകാരമാണെന്നും നിന്നോടു പറയാം. എല്ലാ ജീവജാലങ്ങളും എൻെറ ബീജത്തിൽനിന്ന് പ്രകൃതിയു മായുള്ള സംബന്ധത്താൽ സൃഷ്ടിക്കപ്പെടുന്നതിനാൽ പ്രകൃതി ക്ഷേത്രം എന്നറിയപ്പെടുന്നു.

മമ യോനിർമഹദ്ബ്രഹ്മ
തസ്മിൻ ഗർഭം ദധാമ്യഹം
സംഭവഃ സർവ്വഭൂതാനാം
തതോ ഭവതി ഭാരത 3

*ഹേ കുന്തീപുത്ര, മഹത്തായിരിക്കുന്ന പ്രകൃതി പരമേശ്വരനായിരിക്കുന്ന എൻെറ ഗർഭാധാനസ്ഥാനമാകുന്നു. അതിൽ ഞാൻ ഗർഭത്തെ നിക്ഷേപിക്കുന്നു. അതിൽ നിന്നാണ് സർവ്വ ചരാചരങ്ങളും ജനിക്കുന്നത്.*

പ്രകൃതി മഹദാദികളുടെ വിശ്രമസ്ഥാനമായതുകൊണ്ട് അത് മഹദ്ബ്രഹ്മൻ എന്നറിയപ്പെടുന്നു. എല്ലാ വികാരങ്ങളേയും അത് ഗുണീഭവിപ്പിക്കുന്നു. എല്ലാ അവസ്ഥാഭേദങ്ങളും പ്രകൃതിയിൽകൂടി

നടക്കുന്നതുകൊണ്ടാണ് അതിനെ മഹദ്ബ്രഹ്മൻ എന്നു വിളിക്കുന്നത്. അവ്യക്തവാദികൾ അതിനെ അവ്യക്തമെന്നും, സംഖ്യാസിദ്ധാന്തക്കാർ അതിനെ പ്രകൃതിയെന്നും, വേദാന്തികൾ അതിനെ മായയെന്നും വിളിക്കുന്നു. ഇനിയും മറ്റുള്ളവർ എന്തു പറയുന്നുവെന്ന് അറിയേണ്ട ആവശ്യമില്ല. എന്തുപേരിൽ അറിയപ്പെട്ടാലും അതു തികച്ചും അജ്ഞാനമാണ്. അത് ആത്മാവിനെ വിസ്മരിക്കുന്നതിന് നമ്മെ പ്രേരിപ്പിക്കുന്നു. എന്നാൽ ഇതിന് ഒരു പ്രത്യേക സ്വഭാവമുണ്ട്. നമ്മുടെ വിവേചനാശക്തി അഭിവൃദ്ധിപ്പെടുമ്പോൾ, ദീപപ്രകാശത്തിൽ അന്ധകാരം അപ്രത്യക്ഷമാകുന്നതുപോലെ, അജ്ഞാനം അന്തർദ്ധാനം ചെയ്യുന്നു. ഇത്, ഒരു പാത്രത്തിലിരിക്കുന്ന പാല് ഇളകാതെ നിശ്ചലമായിരിക്കുമ്പോൾ അതിന്റെ മുകൾഭാഗത്ത് പാല്പാട കാണുകയും പാല് ഇളകുമ്പോൾ പാല്പാട അദൃശ്യമാവുകയും ചെയ്യുന്നത് പോലെയാണ്. ജാഗ്രതാവസ്ഥയോ സ്വപ്നാവസ്ഥയോ, സ്വസ്വരൂപാവസ്ഥയെപ്പറ്റിയുള്ള ബോധമോ ഇല്ലാത്ത ഘനസുഷുപ്തിപോലെയാണ് അജ്ഞാനം. അത് വായുവില്ലാതെ നിശ്ചലമായി നിൽക്കുമ്പോൾ കാണുന്ന വന്ധ്യവും ശൂന്യവും ആയ വാനംപോലെയാണ്. തന്റെ മുന്നിൽ കാണുന്നത് ഒരു മനുഷ്യനോ തൂണോ എന്ന് ഒരുവന് ശങ്കയുണ്ടാകുന്നു. എന്തോ കാണുന്നുവെന്നുള്ള നിശ്ചയമല്ലാതെ എന്താണ് കാണുന്നതെന്ന് നിർണ്ണയിക്കാൻ അവന് കഴിയുന്നില്ല. അതുപോലെ അജ്ഞത കൊണ്ട് യഥാർത്ഥ വസ്തുവിനെ—ആത്മാവിനെ — അറിയാൻ കഴിയാതെ അത് മറ്റെന്തോ ആണെന്ന് തെറ്റിദ്ധരിക്കുന്നു. ത്രിസന്ധ്യ രാത്രിയോ പകലോ അല്ലാതെ അവയ്ക്ക് രണ്ടിനുമിടയിൽ സ്ഥിതിചെയ്യുന്നതുപോലെയാണ് അജ്ഞാനം. അത് സ്വസ്വരൂപജ്ഞാനമോ വിപരീതജ്ഞാനമോ അല്ല.

ആത്മാവിനെപ്പറ്റിയല്ലാത്തതായുള്ള ജ്ഞാനമെല്ലാം അജ്ഞാനമാണ്. ക്ഷേത്രം അജ്ഞാനമാണ്. ഈ അജ്ഞാനം ചിത്പ്രകാശത്തെ —ക്ഷേത്രജ്ഞനെ, ആവരണം ചെയ്യുന്നു. തന്മൂലം ക്ഷേത്രജ്ഞൻ മറയ്ക്കപ്പെടുന്നു. അജ്ഞാനം അധികരിക്കുന്നു. ക്ഷേത്രത്താൽ മറയ്ക്കപ്പെടുന്ന ക്ഷേത്രജ്ഞനാണ് ജീവാത്മാവ്. തന്റെ യഥാർത്ഥ സ്വഭാവത്തെപ്പറ്റി ബോധവാനല്ലാത്തതിനാൽ അജ്ഞാനത്തെ വർദ്ധിപ്പിക്കുമെന്നുള്ളത് ക്ഷേത്രജ്ഞന്റെ ഒരു പ്രത്യേക ലക്ഷണമാണ്.

അല്ലയോ അർജ്ജുന, ക്ഷേത്രവും ക്ഷേത്രജ്ഞനും — പ്രകൃതിയും പുരുഷനും — തമ്മിലുള്ള ഈ ഉഭയയോഗത്തെപ്പറ്റി നീ ശരിക്കും മനസ്സിലാക്കിയിരിക്കണം. എന്തുകൊണ്ടെന്നാൽ ജീവാത്മാവിന്റെ സഹജസ്വഭാവമാണിത്. ഈ യോഗം കൊണ്ടാണ് പുരുഷൻ തന്റെ പ്രാക്തനസ്വഭാവം വിസ്മരിക്കുന്നതും, പലവിധ രൂപങ്ങളും ധരിക്കുന്നതും. ഭ്രാന്തനായ ഒരു ദരിദ്രൻ താൻ രാജാവായെന്ന് തെറ്റിദ്ധരിച്ച്, 'നോക്കുക, ഇതാ രാജാവ് എഴുന്നള്ളുന്നു' എന്ന് പറയുന്നതുപോലെയോ, മോഹാലസ്യത്തിൽ നിന്നു മുക്തനായ ഒരുവൻ താൻ സ്വർഗ്ഗത്തിൽ പോയിരുന്നുവെന്ന് പറയുന്നതുപോലെയോ,

മതിഭ്രമത്തിൽ നിന്നുണ്ടാകുന്ന ധാരണയാണിത്. അജ്ഞാനിയുടെ ദൃഷ്ടി ആത്മസ്വരൂപത്തിൽ നിന്ന് തെന്നി താഴത്ത് പതിക്കുമ്പോൾ ദൃശ്യപ്രപഞ്ചത്തിൽ കാണുന്ന ദൃശ്യങ്ങളെല്ലാം അവൻെറ തന്നെ സൃഷ്ടികളാണെന്ന് അവൻ പറയും. ഒരേ ഒരുവൻ സ്വപ്നമോഹത്താൽ മതിമറന്ന് അവനെത്തന്നെ അനവധിരൂപങ്ങളിൽ സ്വപ്നം കണ്ടുവെന്നു വരാം. അജ്ഞാനിയുടെ സ്ഥിതിയും അതുപോലെയാണ്. അവൻെറ ജീവാത്മാവ് ആത്മസ്ഥിതിഭാവത്തെ വിസ്മരിക്കുമ്പോൾ അതിൻെറ കാതലായ എല്ലാ സ്വഭാവത്തെയും വിസ്മരിക്കുന്നു. സ്വപ്നത്തിൽ സത്യമാണെന്ന് അനുഭവിക്കുന്ന കാര്യങ്ങൾ ജാഗ്രതാവസ്ഥയിൽ മിഥ്യയാണെന്ന് ബോദ്ധ്യപ്പെടും. അർജ്ജുനാ, ഈ വസ്തുതയെപ്പറ്റി നിനക്ക് ദൃഢമായ ബോദ്ധ്യമുണ്ടായിരിക്കണം.

ഈ പ്രശ്നത്തിൻെറ സങ്കീർണ്ണത ഒഴിവാക്കാൻ ഇത് മറ്റൊരു വിധത്തിൽ വിശദീകരിക്കാം. അത് നിനക്ക് അനുഭവിച്ചറിയാൻ കഴിയും. ഈ അവിദ്യ — അജ്ഞാനം —എൻെറ ഗൃഹിണിയാണ്. അവൾ അനാദിയും നിത്യഹരിതയായ തരുണിയും അനിർവചനീയമായ ഗുണങ്ങളോടുകൂടിയവളും ആണ്. അവളുടെ ആകാരവും വ്യാപ്തിയും അപരിമേയമാണ്. അജ്ഞാനത്താൽ നിദ്രാവശഗരാകുന്നവരുടെ അരികിൽ അവൾ സ്ഥിതി ചെയ്യുന്നു. സ്വസ്വരൂപബോധം കൊണ്ട് ഉണർന്നിരിക്കുന്നവരിൽ നിന്നും അവൾ വളരെ അകലെയാണ്. ഞാൻ (സ്വസ്വരൂപജ്ഞാനം) ഉറങ്ങുമ്പോൾ അവൾ ഉണർന്നിരിക്കുന്നു. എന്നിൽ നിന്നെടുക്കുന്ന സത്ത്വം കൊണ്ട് (എന്നോടുള്ള ആശ്രയം കൊണ്ട്) അവൾ ഗർഭം ധരിക്കുന്നു. ജഗദ്രൂപത്തിലുള്ള അഷ്ട വികാരഭ്രൂണം അവളുടെ ഗർഭപാത്രത്തിൽ വളരുന്നു. ഉഭയസംഗം കൊണ്ട് ആദ്യം ഉണ്ടാകുന്നത് ബുദ്ധിതത്ത്വമാണ്. ബുദ്ധിതത്ത്വത്തിൽ നിന്ന് മനസ്സ് സൃഷ്ടിക്കപ്പെടുന്നു. മനസ്സിൻെറ ചങ്ങാതി മമതയെന്നു പേരുള്ള ഒരു യുവസുന്ദരിയാണ്. അവരുടെ ചേർച്ചകൊണ്ട് അഹങ്കാരതത്ത്വം ജനിക്കുന്നു. ഇതോടൊപ്പം പഞ്ചമഹാഭൂതങ്ങളും ദൃശ്യമാകുന്നു. ഈ ഘടകങ്ങളെല്ലാം ഇന്ദ്രിയങ്ങളും അവയുടെ വിഷയങ്ങളുമായി ബന്ധപ്പെട്ടതാകയാൽ ഈ ഘടകങ്ങളോടൊപ്പം ഇന്ദ്രിയങ്ങളും അവയുടെ വിഷയങ്ങളും ഉടലെടുക്കുന്നു. ഇപ്രകാരം സൂക്ഷ്മപ്രകൃതിയാൽ സൃഷ്ടിക്കപ്പെട്ട അഷ്ടവികാരങ്ങളും പഞ്ചമഹാഭൂതങ്ങളും വിഷയേന്ദ്രിയങ്ങളും ത്രിഗുണങ്ങളോടൊപ്പം ചേർന്ന് ഗർഭപിണ്ഡം ഉണ്ടാകുന്നു. തത്സമയം വാസനാബദ്ധമായ സൂക്ഷ്മജീവൻ അതിൻെറ പ്രാരബ്ധമനുസരിച്ച് ഗർഭപിണ്ഡത്തിൽ പ്രവേശിക്കുന്നു. ഇങ്ങനെയാണ് ജീവാത്മാവിൻെറ ഉൽപ്പത്തി.

വിത്തിനുള്ളിൽ വൃക്ഷം സൂക്ഷ്മാകാരത്തിൽ സ്ഥിതി ചെയ്യുന്നു. വെള്ളവുമായി സമ്പർക്കമുണ്ടാകുമ്പോൾ വിത്ത് മുളച്ച് വൃക്ഷത്തിൻെറ അങ്കുരം പുറത്തുവരുന്നു. അതുപോലെ മനസ്സിൽ കുടികൊള്ളുന്ന സൂക്ഷ്മാകാരത്തിലുള്ള അവിദ്യ ഞാനുമായുള്ള സംഗം കൊണ്ട് വിവിധലോകങ്ങളുടെ അങ്കുരങ്ങളെ സൃഷ്ടിക്കുന്നു. അല്ലയോ, അർജ്ജുന, ഈ ഗർഭഗോളം എപ്രകാരമാണ് സമ്പുഷ്ട

മാകുന്നതെന്നറിഞ്ഞാലും. ഈ ഗർഭഗോളത്തിൽനിന്ന് അണ്ഡജം, സ്വേദജം, ഉദ്ഭിജം, ജരായുജം എന്നിങ്ങനെ നാലുവിധത്തിലുള്ള ജീവജാലങ്ങൾ അവയുടെ ജനനരീതി അനുസരിച്ച് ഉത്പത്തിയെടുക്കുന്നു. ആകാശവും വായുവും പ്രബലമായി, ഭ്രൂണമായി ബന്ധപ്പെട്ടുണ്ടാകുന്നതാണ് അണ്ഡജം. രജസ്സും തമസ്സും പ്രബലമായുള്ള ഗർഭപാത്രത്തെ അഗ്നിയും ജലവും പരിപോഷിപ്പിക്കുമ്പോൾ ഉണ്ടാകുന്നതാണ് സ്വേദജം. തമസ്സിനോടും അതിനോട് ബന്ധപ്പെട്ട എല്ലാ തിന്മകളോടും ചേർന്നുണ്ടാകുന്നതാണ് ഉദ്ഭിജം. ജലവും ഭൂമിയും അതിനെ പരിപോഷിപ്പിക്കുന്നു. അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും അഞ്ച് കർമ്മേന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും ചേർന്നുള്ള ജീവജാലങ്ങളാണ് ജരായുജം.

ഈ നാല് ഭൂതയോനികൾ കരചരണങ്ങളായും, സ്ഥൂല മഹാപ്രകൃതി മസ്തകമായും, പ്രവൃത്തി അതിൻെറ ഉദരമായും, നിവൃത്തി അതിൻെറ പിൻഭാഗമായും, അഷ്ടദേവയോനി വക്ഷസ്സായും, ആനന്ദം നിറഞ്ഞ സ്വർഗ്ഗം അതിൻെറ ഗളസ്ഥലമായും മൃത്യുലോകം മദ്ധ്യപ്രദേശമായ അരയായും, പാതാളലോകം നിതംബമായും കാണുന്ന അത്ഭുത സ്ഥിതിയിലുള്ള ഒരു ശിശു പ്രകൃതിയിൽ നിന്നു ജനിക്കുന്നു. അതിൻെറ വളർച്ച ജഗത്രയങ്ങളെ സൃഷ്ടിക്കുന്നു. സ്വർഗ്ഗങ്ങളും ഉപവർഗ്ഗങ്ങളുമായി അതിലുള്ള എൺപത്തിനാലുലക്ഷം വിശേഷസ്വരൂപങ്ങൾ അതിൻെറ അവയവങ്ങളുടെ സന്ധികളാണ്. അതിൻെറ ശക്തി ദിനംതോറും. വർദ്ധിച്ചുവരുന്നു. പ്രകൃതി ഇതിൻെറ ശരീരഭാഗങ്ങൾക്കെല്ലാം രത്നാഭരണങ്ങളാകുന്ന നാനാനാമങ്ങൾ കൊടുത്ത് അലങ്കരിക്കുകയും തൻെറ മായാമോഹമാകുന്ന മുലപ്പാലൂട്ടി ഈ ശിശുവിനെ വളർത്തുകയും ചെയ്യുന്നു. വിവിധലോകങ്ങളാകുന്ന, ഈ ബാലൻെറ കരചരണങ്ങളിലെ വിരലുകളെ അവൾ അഹംഭാവത്തിൻെറ അംഗുലീയം അണിയിക്കുന്നു. ഇപ്രകാരം അചിന്ത്യമായ വിധത്തിൽ മനോരഞ്ജിതമായി, ചരവും അചരവും ഉൾക്കൊള്ളുന്ന, വിശ്വരൂപത്തിലുള്ള ഈ ഏകബാലനെ സൃഷ്ടിച്ച പ്രകൃതി അവളുടെ പ്രാഭവത്തിൽ ഹൃഷ്ടമായി ഊറ്റം കൊള്ളുന്നു. ഈ അത്ഭുതബാലൻെറ പ്രാതഃകാലം ബ്രഹ്മാവും മദ്ധ്യാഹ്നകാലം വിഷ്ണുവും സായംകാലം ശിവനുമാണ്. വിളയാടി ക്ഷീണിക്കുമ്പോൾ ഈ ബാലൻ പ്രളയതല്പത്തിൽ ശയിച്ച് നിദ്രകൊള്ളുന്നു. അടുത്ത യുഗത്തിൻെറ ഉദയത്തിൽ അവൻ ഭേദജ്ഞാനത്തോടെ ഉണർന്നെഴുന്നേൽക്കുന്നു. ഒന്നിനുപരി ഒന്നായിവരുന്ന യുഗങ്ങൾ തോറും അവൻ മിഥ്യാദൃഷ്ടിയുടെ ഗേഹത്തിൽ കേളിയാടുന്നു. അവൻ സങ്കല്പത്തെ ഇഷ്ടപ്പെടുന്നു. അഹങ്കാരമാണ് അവൻെറ കളിക്കൂട്ടുകാരൻ. യഥാർത്ഥ ജ്ഞാനം ഒന്നുകൊണ്ടുമാത്രമേ അവൻെറ അറുതി വരുത്താൻ സാദ്ധ്യമാവൂ. ഈ വിധത്തിലാണ് പ്രകൃതി പ്രപഞ്ചത്തിനെ പ്രസവിച്ചത്. അത് എൻെറ അധിഷ്ഠാനശക്തിയിൽക്കൂടി മാത്രമാണ്.

**സർവ്വയോനിഷു കൗന്തേയ,**
**മൂർത്തയഃ സംഭവന്തി യാഃ**
**താസാം ബ്രഹ്മ മഹദ്യോനി-**
**രഹം ബീജപ്രദഃ പിതാ. 4**

*അല്ലയോ കുന്തീപുത്ര, വിവിധരൂപത്തിലുള്ള സർവ്വചരാചരങ്ങളുടേയും ജനനി മഹത്തായ പ്രകൃതിയത്രെ. (ഈശ്വരനായിരിക്കുന്ന) ഞാൻ ഗർഭാധാന കർത്താവായ പിതാവുമാകുന്നു.*

ഇക്കാരണത്താൽ അല്ലയോ അർജ്ജുന, ഞാൻ പിതാവും മായ മാതാവും ജഗത്ത് ശിശുവും ആകുന്നു. ഈ ജഗത്തിൽ കാണുന്ന അസംഖ്യം ജീവജാലങ്ങളെ കണ്ട് നിന്റെ ചിത്തത്തിൽ യാതൊരു വിധത്തിലുമുള്ള ഭേദബുദ്ധിയും ഉണ്ടാവരുത്. മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ, അഹങ്കാരം, പഞ്ചമഹാഭൂതങ്ങൾ തുടങ്ങിയ എല്ലാ ഘടകങ്ങളും ഒന്നുതന്നെയാണ്. ഒരേ ദേഹത്തിൽ വിവിധ അവയവങ്ങൾ കാണുന്നതുപോലെ വൈവിധ്യമാർന്ന ഈ വിചിത്ര വിശ്വത്തെ നീ ഏകമായി ദർശിക്കണം. ഒരേ വിത്തിൽ നിന്ന് മുളച്ചു വളർന്നു പന്തലിച്ചു നില്ക്കുന്ന വൃക്ഷത്തിൽ ചെറുതും വലുതുമായി അനേകം ശാഖകൾ കാണുന്നില്ലെ? ആ ശാഖകളെല്ലാം വൃക്ഷവുമായി ഒരേരീതിയിൽ സംബന്ധപ്പെട്ടിരിക്കുന്നതുപോലെ ഞാൻ എല്ലാമായും ഒരേ വിധത്തിൽ ബന്ധപ്പെട്ടിരിക്കുന്നു. ഘടം ഭൂമിയുടെ സന്താനമാണ്. വസ്ത്രം പഞ്ഞിയുടെ പൗത്രനാണ്. എല്ലാ കല്ലോലങ്ങളും സാഗരത്തിന്റെ സന്തതികളാണ്. അതുപോലെ ഞാൻ എല്ലാ ചരാചരങ്ങളുമായും ബന്ധപ്പെട്ടിരിക്കുന്നു. വഹ്നിയിൽ കാണുന്ന ജ്വാലയും വഹ്നിയും ഒന്നുതന്നെ ആയിരിക്കുന്നതുപോലെ ഈ സമ്പൂർണ്ണപ്രപഞ്ചം ഞാൻ തന്നെയാണ്. ഞാൻ അതുമായി സംബന്ധപ്പെട്ടിരിക്കുന്നുവെന്ന് തോന്നുന്നത് കേവലം ഭ്രമികമാണ്. ഈ പ്രപഞ്ചത്തിന്റെ സൃഷ്ടി ഹേതുവായി എന്റെ അന്തസ്സാരം അമർത്തപ്പെട്ടിരിക്കുന്നുവെന്ന് കരുതിയാൽ, ഈ പ്രപഞ്ചരൂപമായി പ്രകടിപ്പിച്ചിരിക്കുന്നത് പിന്നെ മറ്റെന്താണ്? മാണിക്യത്തിന് അതിന്റെ സ്വന്തം തിളക്കത്തിൽ മറഞ്ഞുപോകാൻ കഴിയുമോ? ആഭരണങ്ങളായി രൂപാന്തരം പ്രാപിക്കുന്നതുകൊണ്ട് സ്വർണ്ണത്തിന് അതിന്റെ സ്വഭാവം നഷ്ടപ്പെടുമോ? വിടർന്നുവിരിഞ്ഞു നില്ക്കുമ്പോഴും താമര, താമര തന്നെയല്ലെ? അല്ലയോ അർജ്ജുന, സ്വന്തം അവയവങ്ങൾക്കു ശരീരത്തെ ആച്ഛാദനം ചെയ്യാൻ കഴിയുമോ? അവയവങ്ങൾ തന്നെയല്ലെ ശരീരം? വിതയ്ക്കപ്പെട്ട ധാന്യം മുളച്ച് വളർന്ന് അതിന്മേൽ ധാന്യക്കതിരുണ്ടാകുമ്പോൾ വിതച്ചധാന്യം നഷ്ടപ്പെട്ടുപോയെന്ന് ആരെങ്കിലും പറയുമോ? യഥാർത്ഥത്തിൽ അത് ഗുണീഭവിക്കുകയല്ലേ ചെയ്യുന്നത്? അല്ലയോ പാർത്ഥ, ഈ ജഗത്തിനെ ഒഴിച്ചുമാറ്റി നിർത്തി എന്നെ പ്രത്യേകമായി കാണുവാൻ നീ ശ്രമിക്കരുത്. എന്തുകൊണ്ടെന്നാൽ ഞാൻ എല്ലാ ചരാചരങ്ങളുടേയും അകത്തും പുറത്തും കുടികൊള്ളുന്നു. ഹേ വീരാ, ഈ സിദ്ധാന്തത്തെപ്പറ്റി നിന്റെ

അന്തഃകരണത്തിൽ ദൃഢവിശ്വാസം ഉണ്ടായിരിക്കണം.

ഞാൻ വിവിധ ശരീരരൂപങ്ങളിൽ വൈവിധ്യത്തോടെ പ്രകാശിക്കുന്നു. ഞാൻ അവയുമായി പ്രകൃതിഗുണങ്ങളാൽ ബന്ധിതനായിരിക്കുന്നതുപോലെ തോന്നുന്നുവെന്നുമാത്രം. ഒരുവൻ മരിച്ചതായി സ്വപ്നം കണ്ടുവെന്നു വിചാരിക്കുക. അപ്പോൾ അവൻ മരണത്തിൻെറ ദുഃഖം അനുഭവിക്കുന്നു. എന്നാൽ ഇതു കേവലം സ്വകല്പിത ദുഃഖമാണ്. ഒരുവൻ കാണുന്നതെല്ലാം മഞ്ഞനിറത്തിലായിരിക്കുമ്പോൾ അവന് മഞ്ഞപ്പിത്തം ബാധിച്ചിട്ടുണ്ടെന്ന് അവൻ അറിയുന്നു. ഈ അറിവ് അവനവൻെറ അന്തച്ഛക്ഷുസ്സിൻെറ അറിവാണ്. കാർമേഘങ്ങളെ നാം കാണുന്നത് സൂര്യപ്രകാശംകൊണ്ടാണ്. എന്നാൽ പ്രസ്തുത കാർമേഘങ്ങൾ സൂര്യനെ മറച്ച് സൂര്യൻ അദൃശ്യമായിരിക്കുമ്പോഴും ആ വസ്തുത നാം കണ്ടു മനസ്സിലാക്കുന്നത് മറയ്ക്കപ്പെട്ട സൂര്യൻെറ പ്രകാശംകൊണ്ടുമാത്രമാണ്. ഒരുവൻ തൻെറ സ്വന്തം നിഴൽ കണ്ട് ഭയപ്പെട്ടെന്നുവരാം. എന്നാൽ ഈ നിഴൽ അവനിൽ നിന്നു വ്യത്യസ്തമാണോ? അതുപോലെ വിവിധ രൂപങ്ങൾ പ്രകടിപ്പിക്കുമ്പോഴും ഞാൻ അവയിൽ നിന്നെല്ലാം വ്യത്യസ്തമായി ഒഴിഞ്ഞു നില്ക്കുന്നു. എങ്കിലും ഗുണങ്ങൾകൊണ്ട് ഞാൻ അവയുമായി ബന്ധപ്പെട്ടിരിക്കുന്നുവെന്നുള്ള ധാരണ സൃഷ്ടിക്കപ്പെടുന്നു. അജ്ഞാനം നിമിത്തം ഞാൻ ബന്ധിതനാണോ അല്ലയോ എന്നുള്ള വസ്തുത ആളുകൾ അറിയുന്നില്ല. എന്നാൽ യഥാർത്ഥ ജ്ഞാനം കൈവരിക്കുമ്പോൾ ഈ ബന്ധനം നിലനില്ക്കുന്നില്ലെന്ന് ബോദ്ധ്യമാകും. ആകയാൽ അല്ലയോ അർജ്ജുന ദേവാ, ഈ ബന്ധനം എന്താണെന്നും ഏതേത് ഗുണങ്ങളാലാണ് ഒരോരുത്തരും ബന്ധിതരാകുന്നതെന്നും, ഞാൻ പറയാം. ഈ ഗുണങ്ങൾ എത്രയുണ്ടെന്നും, അവയുടെ ധർമ്മങ്ങൾ എപ്രകാരമാണെന്നും, അവയുടെ രൂപനാമങ്ങൾ എന്തൊക്കെയാണെന്നും അത് എവിടെ നിന്ന് ഉത്ഭവിക്കുന്നുവെന്നും മറ്റുമുള്ളതിൻെറ മർമ്മം ഞാൻ വിശദീകരിക്കാം.

സത്ത്വം രജസ്തമ ഇതി
ഗുണാഃ പ്രകൃതിസംഭവാഃ
നിബധ്നന്തി മഹാബാഹോ
ദേഹേ ദേഹിനമവ്യയം 5

*ഹേ, മഹാബാഹോ! സത്ത്വം, രജസ്സ്, തമസ്സ് എന്ന പ്രകൃതിയിൽ നിന്നുത്ഭവിക്കുന്ന ഗുണങ്ങൾ നാശരഹിതമായ ആത്മാവിനെ ഗുണകാര്യങ്ങളായ സുഖദുഃഖമോഹാദികളോട് ബന്ധിപ്പിക്കുന്നു.*

സത്ത്വം, രജസ്സ്, തമസ്സ് എന്നറിയപ്പെടുന്ന ഈ മൂന്നു ഗുണങ്ങളും പ്രകൃതിയിൽ നിന്നു ജന്മമെടുക്കുന്നു. ഇതിൽ സത്ത്വഗുണം ഉത്തമവും രജോഗുണം മദ്ധ്യമവും തമോഗുണം അധമവുമാകുന്നു. ഒരേ ശരീരത്തിൽ ബാല്യവും യൗവ്വനവും വാർദ്ധക്യവും സ്ഥിതിചെയ്യുന്നതു

പോലെ ഒരുവൻെറ എല്ലാ അന്തഃകരണവൃത്തിയിലും ഈ മൂന്നു ഗുണങ്ങളും അന്തർഹിതമായി സ്ഥിതിചെയ്യുന്നു. സ്വർണ്ണത്തിനോടൊപ്പം മറ്റുലോഹങ്ങൾ കൂടി ചേർക്കുമ്പോൾ സ്വർണ്ണത്തിൻെറ തൂക്കം വർദ്ധിക്കുമെങ്കിലും അതിൻെറ മാറ്റു കുറയുന്നു. ജാഗ്രതാവസ്ഥയക്ക് ആലസ്യമുണ്ടാകുമ്പോൾ ഒരുവൻെറ ശ്രദ്ധ കുറയുന്നു. അപ്പോൾ ശരീരത്തോടു തന്നെ ഉദാസീനഭാവം കൈക്കൊള്ളുകയും അവസാനം സുഖസുഷുപ്തിയിൽ അമരുകയും ചെയ്യുന്നു. അപ്രകാരം അജ്ഞാനം മാനസികാവസ്ഥയെ കീഴ്പ്പെടുത്തുന്നു. സത്ത്വ രജോ ഗുണങ്ങളുടെ മദ്ധ്യമേഖലയെ അതിക്രമിച്ചുകടക്കുന്ന തമസ്സ് അവിടെ കൊടികുത്തിവാഴുന്നു. അല്ലയോ അർജ്ജുന, മനസ്സിൻെറ അവസ്ഥാഭേദങ്ങളാണ് ഗുണങ്ങൾ എന്നറിയുക. ഈ ത്രിഗുണങ്ങൾ എങ്ങനെയാണ് ആത്മാവിനെ ബന്ധനസ്ഥനാക്കുന്നതെന്നുള്ളതിൻെറ മർമ്മത്തെപ്പറ്റി ഞാൻ നിനക്കു പറഞ്ഞു തരാം.

ക്ഷേത്രജ്ഞനായ ആത്മാവ് ശരീരത്തിൽ പ്രവേശിച്ച് ജീവാത്മാവായിത്തീരുമ്പോൾ അത് ശരീരവുമായി താദാത്മ്യം പ്രാപിച്ച് താനാണ് ശരീരമെന്ന് ചിന്തിച്ചുതുടങ്ങുന്നു. തന്മൂലം ജനനം മുതൽ മരണം വരെ ദേഹധർമ്മങ്ങളോട് മമത്വം പുലർത്തുകയും അതിൽ അഭിമാനംകൊള്ളുകയും ചെയ്യുന്നു. അതോടെ ജീവാത്മാവ് കെണിയിലകപ്പെട്ട കലമാനെപ്പോലെ ആയിത്തീരുന്നു. ദേഹധർമ്മങ്ങളാകുന്ന ചരടിൽ കോർത്തിട്ടിരിക്കുന്ന, മമത്വം കൊണ്ടു പൊതിഞ്ഞ അഹന്തയുടെ ചൂണ്ട വെട്ടിവിഴുങ്ങുന്നതോടെ, ആത്മാവ് ഗുണങ്ങളുടെ വലയിലേക്ക് ആനയിക്കപ്പെടുന്നു.

തത്ര സത്ത്വം നിർമ്മലത്വാത്
പ്രകാശകമനാമയം
സുഖസങ്ഗേന ബധ്നാതി
ജ്ഞാനസങ്ഗേന ചാനഘ 6

*അല്ലയോ പാപരഹിതനായ അർജ്ജുന! ത്രിഗുണങ്ങളിൽ നിർമ്മലത ഹേതുവായി, ആത്മജ്യോതിസ്സ് കൂടുതൽ പ്രതിഫലിപ്പിക്കുന്നതും ദുഃഖച്ഛായ കലരാത്തതുമായ സത്ത്വഗുണം സുഖസമ്പത്തിനാലും ജ്ഞാനസമ്പാദനത്തിനാലും ജീവനെ ബന്ധിക്കുന്നു. (ഞാൻ സുഖി, ഞാൻ ജ്ഞാനി എന്നിങ്ങനെയുള്ള മനോധർമ്മങ്ങളെ അവയിൽ അഭിമാനിച്ചുകൊണ്ടിരിക്കുന്ന ക്ഷേത്രജ്ഞനിൽ യോജിപ്പിക്കുന്നുവെന്നർത്ഥം.)*

ഒരു വേടൻ വലയെറിഞ്ഞ് മാനിനെ പിടിക്കുന്നതുപോലെ സത്ത്വഗുണമാകുന്ന വേടൻ സുഖവും ജ്ഞാനവുമാകുന്ന വല ജീവാത്മാവാകുന്ന ഹരിണത്തിൻെറ മേൽ വീശിയെറിഞ്ഞ് അതിനെ വലയ്ക്കുള്ളിലാക്കുന്നു. ആത്മജ്ഞാനത്തിൻെറ അനുഭവമില്ലാത്ത, ശബ്ദജ്ഞാനം മാത്രം കൈമുതലായുള്ള, ജീവാത്മാവ്, തൻെറ

ജ്ഞാനത്തിൽ അഹങ്കരിക്കുകയും, കൈകാലുകൾ കുടഞ്ഞ് അമിതമായി ആഹ്ലാദിക്കുകയും തൻെറ സ്വതസ്സിദ്ധമായ ആനന്ദത്തിൽ നിന്ന് അകന്നകന്ന് പോവുകയും ചെയ്യുന്നു. അവൻെറ ലൗകികജ്ഞാനത്തിനു ലഭിക്കുന്ന അംഗീകാരത്തിൽ അവൻ സന്തുഷ്ടനും സന്തോഷവാനും ആകുന്നു. അവൻ അത് വിവിധതരത്തിൽ പ്രകടിപ്പിക്കുകയും താൻ ഒരു ധന്യാത്മാവാണെന്ന് കരുതുകയും ചെയ്യുന്നു. അവൻ വീമ്പു പറയും: എന്നെപ്പോലെ സന്തോഷവാൻ ആരുണ്ട്? ഞാൻ എത്ര ഭാഗ്യവാനാണ്?

അഷ്ടസാത്വികഭാവങ്ങൾ അവൻെറ മനസ്സിൽ അലതല്ലും. ഇവിടെയും കാര്യം അവസാനിക്കുന്നില്ല. അവൻെറ ലൗകികജ്ഞാനത്തിൽനിന്നുയരുന്ന വിദ്വത്വഭൂതം അവനെ പിടികൂടുന്നു. ആത്മജ്ഞാനത്തെ അവൻ വിസ്മരിക്കുന്നു. വിഷയാവബോധം അവനെ ഊതിവീർപ്പിക്കുന്നു. അത് ആകാശത്തോളം വിസ്തൃതമാണെന്ന് അവൻ സങ്കല്പിക്കുന്നു.

ഒരു രാജാവ് യാചകനാണെന്ന് സ്വപ്നം കണ്ട് ഭിക്ഷ യാചിക്കുമ്പോൾ താൻ പ്രതീക്ഷിച്ചതിലും അധികമായി എന്തെങ്കിലും കിട്ടിയെന്നു വന്നാൽ അതിൽ അമിതമായി ആഹ്ലാദിക്കുകയും താൻ ഇന്ദ്രപദവിയിലെത്തിയെന്ന് വിചാരിക്കുകയും ചെയ്യുന്നു. അതുപോലെ ദേഹാതീതനായ ആത്മാവ് ആത്മതത്ത്വത്തെപ്പറ്റി വിസ്മരിക്കുകയും ദേഹവുമായി താദാത്മ്യം പ്രാപിക്കുകയും ചെയ്യുമ്പോൾ, അവൻെറ ബാഹ്യജ്ഞാനം അവൻ ശരീരമാണെന്ന് വിഭാവനം ചെയ്യുന്നതിന് അവനെ പ്രേരിപ്പിക്കുകയും അതിൻെറ വെളിച്ചത്തിൽ അവൻ മേനി പറയുകയും ചെയ്യുന്നു. അവൻ സംസാരസംബന്ധമായ എല്ലാ പ്രവൃത്തിശാസ്ത്രങ്ങളിലും പാണ്ഡിത്യം നേടുന്നു. യജ്ഞവിദ്യയിൽ നൈപുണ്യം സമ്പാദിക്കുന്നു. അവൻെറ ജ്ഞാനം വാനത്തോളം ഉയർന്നുവെന്നും സ്വർഗ്ഗസംബന്ധിയായ ജ്ഞാനം പോലും അവൻ കൈവരിച്ചുകഴിഞ്ഞിരിക്കുന്നുവെന്നും അവൻ കരുതുന്നു. തന്നെക്കാൾ കവിഞ്ഞ ജ്ഞാനി വേറെയില്ലെന്ന് അവൻ പൊങ്ങച്ചം പറയും. അവൻെറ മാനസികഗഗനത്തിൽ അവൻെറ ചാതുര്യചന്ദ്രൻ വിരാജിക്കുന്നുവെന്ന് അവൻ ആത്മപ്രശംസ ചെയ്യും. ഇപ്രകാരം സത്വഗുണം, സുഖവും ജ്ഞാനവും ആകുന്ന പാശംകൊണ്ട് ജീവാത്മാവിനെ ബന്ധിച്ച്, നിസ്സഹായനായ അവനെ, അലങ്കരിച്ചുകൊണ്ട് നടക്കുന്ന പ്രദർശനക്കാളയെപ്പോലെ, പിടിച്ചുവലിച്ചുകൊണ്ടു നടക്കുന്നു.

ഇനിയും രജോഗുണം എങ്ങനെയാണ് ആത്മാവിനെ ബന്ധിക്കുന്നതെന്ന് ഞാൻ പറയാം.

രജോ രാഗാത്മകം വിദ്ധി
തൃഷ്ണാസങ്ഗസമുദ്ഭവം
തന്നിബധ്നാതി കൗന്തേയ
കർമ്മസങ്ഗേന ദേഹിനം. 7

*അല്ലയോ കുന്തീപുത്ര! രജോഗുണം രാഗ (ആശ)സ്വരൂപ മാണെന്നും തൃഷ്ണയേയും സങ്ഗത്തേയും ഉണ്ടാക്കുന്നതാണെന്നും അറിയുക.അത് കർമ്മങ്ങളിലുള്ള ആസക്തികൊണ്ട് ദേഹത്തോട് കൂടിയിരിക്കുന്ന ആത്മാവിനെ ബന്ധിക്കുന്നു.*

ആത്മാവിനെ എപ്പോവും രഞ്ജിപ്പിക്കുന്നതുകൊണ്ടാണ് ഇതിനെ രജോഗുണം എന്ന് വിളിക്കുന്നത്. ഈ വസ്തുത രജോഗുണത്തിന് അറിയുകയും ചെയ്യാം. രജോഗുണത്തിൻെറ സ്വാധീനത്തിലമരുന്ന മനസ്സിൽ ഇന്ദ്രിയഭോഗങ്ങൾക്കു വേണ്ടിയുള്ള അഭിലാഷം നിത്യഹരിതമായ താരുണ്യത്തോടെ നിലനിൽക്കും. എത്ര ചെറിയ പഴുതിൽക്കൂടിയായാലും ഒരുവൻെറ അന്തഃകരണത്തിൽ രജോഗുണം കയറിപ്പറ്റിയാൽ, അത് അവനെ ഇന്ദ്രിയവിഷയങ്ങളുടെ പിന്നാലെ പായാൻ പ്രേരിപ്പിക്കുകയും, ജീവാത്മാവ് വിഷയ ചിന്താപവനൻെറ പുറത്തു കയറി സവാരി ചെയ്യുകയും ചെയ്യും.

യാഗാഗ്നിയിൽ കൂടുതലായി നെയ്യൊഴിക്കുമ്പോൾ അത് ആളിക്കത്തുന്നു. ചെറുതും വലുതുമായ എല്ലാറ്റിനേയും അത് എരിക്കുന്നു. നെയ്യ് മതിയേ മതിയേയെന്ന് ആ അഗ്നി ഒരിക്കലും പറയുകയില്ല. അതുപോലെയാണ് രജോഗുണിയുടെ കാര്യവും. ആഗ്രഹങ്ങൾ ഒന്നിനുപുറകെ ഒന്നൊന്നായി അധികരിക്കുന്നു. അവൻെറ അഭിലാഷങ്ങൾ അനവധിയാണ്. എല്ലാം അവൻ ഇഷ്ടപ്പെടുന്നു. സുഖത്തിലുള്ള ദുഃഖം പോലും സഹിക്കാൻ അവൻ തയ്യാറാകുന്നു. അവൻെറ തൃഷ്ണ നിസ്സീമമായതുകൊണ്ട് ഇന്ദ്രവൈഭവംപോലും അവനു നിസ്സാരമാണ്. മഹാമേരുപർവ്വതം അടർന്ന് അവൻെറ കൈകളിൽ പതിച്ചാലും അവന് തൃപ്തി ഉണ്ടാവുകയില്ല. അപ്പോൾ അതിനേക്കാൾ വലുതിനെയായിരിക്കും അവൻ കാംക്ഷിക്കുന്നത്. ഒരു കവടി (ഏറ്റവും ചെറിയ നാണയം)ക്കുവേണ്ടി ജീവൻ പോലും ത്യജിക്കാൻ സന്നദ്ധനാകുന്നു. അവൻ ഒരു വൈക്കോൽത്തുരുമ്പ് ലഭിക്കുമ്പോൾ ഹ്രഷ്ടനാകുന്നു. കൈയിലുള്ളത് ചിലവഴിച്ചു കഴിഞ്ഞാൽ നാളത്തേക്ക് വേണ്ടുന്നതിനെയോർത്ത് അവൻ ആകാംക്ഷാഭരിതനാകുന്നു. അതിലേക്കായി പുതിയ പുതിയ സംരംഭങ്ങളിൽ മുഴുകുന്നു. സ്വർഗ്ഗത്തിലെത്തുമ്പോഴുള്ള അവൻെറ ജീവിതരീതിയെപ്പറ്റി അവന് ആശങ്കയുണ്ട്. അവിടുത്തെ ജീവിതവിജയത്തിനു വേണ്ടി അവൻ യജ്ഞങ്ങൾ നടത്തുന്നു; വ്രതങ്ങൾ അനുഷ്ഠിക്കുന്നു; കിണറുകളും കുളങ്ങളും നിർമ്മിക്കുന്നു. അവൻ ഫലദായകങ്ങളായ കാമ്യകർമ്മങ്ങളല്ലാതെ മറ്റൊന്നും ചെയ്യുകയില്ല. ഗ്രീഷ്മകാലാന്ത്യത്തിൽ അനവരതം ആഞ്ഞടിക്കുന്ന അനിലനെപ്പോലെ, അവൻ അഹോരാത്രം അദ്ധ്വാനിക്കുന്നു. മത്സ്യത്തിൻെറ ജലത്തിലുള്ള ചലനവും കാമിനിയുടെ കടക്കൺനോട്ടവും ഒരുപോലെ ചഞ്ചലമാണ്. ഇതിനെ രണ്ടിനേയും വെല്ലുന്ന വിധത്തിലാണ് അവൻെറ മനശ്ചാഞ്ചല്യം. മിന്നൽപ്പിണർ പോലും അവൻെറ മനോവേഗതയുടെ മുന്നിൽ മുട്ടുകുത്തും. സാംസാരിക ജീവിതവും സ്വർഗ്ഗീയജീവിതവും ഒരുപോലെ ആസ്വദിക്കണമെന്നുള്ള ഉൽക്കടേച്ഛയോടെ അവൻ കർമ്മാഗ്നിയിലേക്ക്

കുതിച്ചു ചാടുന്നു. തന്മൂലം ദേഹത്തിൽ നിന്നു വ്യത്യസ്തമായ ജീവാത്മാവ് തൃഷ്ണയാകുന്ന പാശത്താൽ ദേഹവുമായി ബന്ധനസ്ഥനാവുകയും, സംസാരജീവിതത്തിന്റെ ഭാണ്ഡം കഴുത്തിൽ ചുറ്റിക്കൊണ്ട് ജീവിതയാത്ര തുടരുകയും ചെയ്യുന്നു. ഇതാണ് ജീവാത്മാവിനെ ദേഹത്തിൽ തളച്ചിടുന്ന ഭീകര രജോഗുണബന്ധനം.

ഇനിയും തമോഗുണത്തിന്റെ ജാലങ്ങളെപ്പറ്റി പറയാം.

തമസ്ത്വജ്ഞാനജം വിദ്ധി
മോഹനം സർവ്വദേഹിനാം
പ്രമാദാലസ്യ നിദ്രാഭിഃ
തന്നിബധ്നാതി ഭാരത! 8

*അല്ലയോ ഭാരത! തമോഗുണം അജ്ഞാനത്തിൽ നിന്നുണ്ടാകുന്നതും സർവ്വജീവികളേയും മോഹിപ്പിക്കുന്നതുമാണെന്നറിയുക. ആ തമോഗുണം പ്രമാദം, ആലസ്യം, നിദ്ര എന്നിവകൊണ്ട് ദേഹിയെ ദൃഢമായി ബന്ധിക്കുന്നു.*

അല്ലയോ അർജ്ജുന! തമോഗുണം മോഹമാകുന്ന രാത്രിയിൽ തങ്ങിനിൽക്കുന്ന കാർമേഘമാണ്. അത് ഒരുവന്റെ മനുഷ്യസാധാരണമായ ബുദ്ധിവിശേഷത്തെ മൂടുപടംകൊണ്ടെന്നപോലെ മറയ്ക്കുന്നു. അത് അജ്ഞാനത്തിന്റെ കാതലാണ്. തന്നിമിത്തം അത് വിശ്വത്തെ വിമോഹിപ്പിച്ച് അതിന്റെ വിരൽത്തുമ്പിൽ നിർത്തി നൃത്തമാടിക്കുന്നു. തമോഗുണത്തിന് കേവലജ്ഞാനത്തോട് അത്യധികമായ ആസക്തിയുണ്ട്. കേവലജ്ഞാനവുമായുള്ള തമോഗുണയോഗത്താൽ ജീവാത്മാവ് ഭ്രമിച്ച് എന്തു കർമ്മവും ചെയ്യാൻ തയ്യാറാവുന്നു. തമോഗുണത്തിന്റെ നിർവിചാരഭാവംകൊണ്ട് അവിവേക മഹാമന്ത്രമാണ് അത് ഉരുവിടുന്നത്. അത് മൂഢതാമധുചഷകത്തിൽ നിറച്ചുവെച്ചിരിക്കുന്ന വീര്യമേറിയ വീഞ്ഞാണ്. അത് എല്ലാ ജീവജാലങ്ങളേയും മോഹിപ്പിക്കുന്ന ഒരു മോഹനാസ്ത്രമാണ്. താൻ ശരീരമാണെന്നു ചിന്തിക്കുന്നവരെ യുക്തിപാശം കൊണ്ട് ബന്ധിക്കുന്നത് തമോഗുണത്തിന്റെ പ്രത്യേക സ്വഭാവമാണ്. തമോഗുണം വർദ്ധിക്കുന്ന ജീവജാലങ്ങളിൽ മറ്റൊന്നിനും വളരാൻ അവസരമില്ല. അത് ഇന്ദ്രിയങ്ങൾക്ക് ജഡത്വം സംഭവിപ്പിക്കുകയും മനസ്സിൽ മൂഢത നിറയ്ക്കുകയും ചെയ്യുന്നു; അവയവങ്ങളെ ആലസ്യ വിധേയമാക്കുന്നു; ശരീരത്തെ ക്ഷയിപ്പിക്കുന്നു; പ്രവൃത്തിയിലുള്ള താല്പര്യം ഇല്ലാതാക്കുന്നു; തുടർച്ചയായി കോട്ടുവായിടുവിക്കുന്നു. അല്ലയോ അർജ്ജുന, കണ്ണുകൾ തുറന്നിരുന്നാൽപോലും അവൻ ഒന്നും കാണുകയില്ല. ആരും അവനെ വിളിക്കുന്നില്ലെങ്കിലും ആരോ അവനെ വിളിച്ചുവെന്ന സങ്കല്പത്തിൽ അവൻ 'ഓ' എന്ന് വിളി കേൾക്കും. ഉറച്ചുകിടക്കുന്ന പാറക്കല്ല് തിരിഞ്ഞുകിടക്കാത്തതുപോലെ, ചുരുണ്ടുകൂടിക്കിടന്ന് ഉറങ്ങുന്ന അവൻ തിരിഞ്ഞു കിടക്കുകയില്ല. ഭൂമി

പാതാളത്തിലേക്ക് പോയാലും ആകാശം ഇടിഞ്ഞുവീണാലും കിടക്കുന്നിടത്തുനിന്ന് എഴുന്നേല്ക്കുന്ന കാര്യം അവൻെറ ചിന്തയിൽപ്പോലും പെടുകയില്ല. ഇപ്രകാരം ആലസ്യം പൂണ്ടു കിടക്കുന്ന അവൻെറ അന്തഃകരണത്തിൽ യോഗ്യായോഗ്യങ്ങളായ കാര്യങ്ങളൊന്നുംതന്നെ ആലോചനാവിഷയമാവുകയില്ല. ഉറക്കത്തിൽ അമിതമായ ആനന്ദം കണ്ടെത്തുന്ന അവന് സ്വർഗ്ഗീയാനന്ദത്തെപ്പറ്റി പുച്ഛമമാണ്. ബ്രഹ്മദേവൻെറ ഒരു ദിവസത്തിൻെറ ദൈർഘ്യത്തോളമുള്ള കാലം മുഴുവൻ ഉറങ്ങിക്കഴിയണമെന്നല്ലാതെ മറ്റൊരാഗ്രഹവും അവനില്ല. അവൻെറ യാത്രയ്ക്കിടയിൽ എവിടെയെങ്കിലും കിടന്നുറങ്ങുന്നതിനിടയായാൽ അവിടെ കിടന്നുറങ്ങുന്ന അവൻ അമൃത് ലഭിച്ചാൽ പോലും അനങ്ങുകയില്ല. അവൻ ഉണർന്നിരിക്കുമ്പോൾ താടിക്ക് കൈയും കൊടുത്തോ, മുട്ടിന്മേൽ തലയും ചായ്ച്ചോ മന്ദബുദ്ധിയെപ്പോലെ ഇരിക്കും. എന്തെങ്കിലും ജോലി ചെയ്യുന്നതിന് അവനെ നിർബന്ധിച്ചാൽ അവൻ കോപാകുലനാകും. ക്രുദ്ധനായ ഒരന്ധൻ നടക്കാൻ ഒരുമ്പെട്ടാൽ അവൻെറ ഗതി എന്തായിരിക്കുമെന്ന് ഊഹിക്കാൻ കഴിയാത്തതുപോലെ, തമോഗുണ പുരുഷൻ ദേഷ്യത്തോടും ആവേശത്തോടും കൂടി ജോലി ചെയ്യാൻ ആരംഭിച്ചാൽ അവൻ എന്തു പ്രവർത്തിക്കുമെന്ന് ആർക്കും അറിയാൻ സാദ്ധ്യമല്ല. അവന് എപ്പോൾ എന്തു വേണമെന്നോ, ആരോട് എപ്രകാരം സംസാരിക്കണമെന്നോ, മറ്റുള്ളവരോട് എങ്ങനെ പെരുമാറണമെന്നോ അറിവില്ല. ഒരു കാര്യത്തിൻെറ സാദ്ധ്യാസാദ്ധ്യങ്ങളെപ്പറ്റി ചിന്തിക്കാതെ അസാദ്ധ്യമായ കാര്യങ്ങൾ ചെയ്യുന്നതിന് അവൻ ഒരുമ്പെടും. തൻെറ ചിറകുകൾ കൊണ്ട് അഗ്നിയെ അണച്ചുകളയാമെന്നു കരുതി കാട്ടുതീയിലേക്ക് കുതിച്ചുചാടുന്ന പതംഗത്തെപ്പോലെ, സാധാരണക്കാരൻ ചെയ്യാൻ മടിക്കുന്ന കൃത്യങ്ങളിലേക്ക് അവൻ തുനിഞ്ഞിറങ്ങും. ഇപ്രകാരം , ഒരു തമോഗുണിയിൽ നിദ്രയും ആലസ്യവും പ്രമാദവും നിറഞ്ഞു നില്ക്കുന്നു അവ ശുദ്ധവും നിരുപാധികവുമായ ജീവാത്മാവിനെ ബന്ധനസ്ഥനാക്കുന്നു. വഹ്നി ഒരു വിറകുകഷണത്തെ എരിക്കുമ്പോൾ അതിൻെറ രൂപം കൈക്കൊള്ളുന്നു. കുടത്തിലമർന്നിരിക്കുന്ന ആകാശത്തിന് ഘടാകാശത്തിൻെറ രൂപമാണ്. ജലം നിറഞ്ഞു കിടക്കുന്ന പൊയ്കയിൽ ചന്ദ്രൻ പ്രതിഫലിച്ചു കാണുന്നു. ഇതെല്ലാം തെറ്റിദ്ധരിപ്പിക്കപ്പെട്ട രൂപങ്ങളാണ്. ആത്മാവ് വ്യാപ്തമാണ്. ഗുണങ്ങളാൽ ബന്ധിക്കപ്പെട്ട ജീവാത്മാവിന്, അജ്ഞത നിമിത്തം, അതതിൻെറ സ്വഭാവമുണ്ടെന്ന് തെറ്റിദ്ധരിക്കപ്പെടുന്നു.

സത്വം സുഖേ സഞ്ജയതി
രജഃ കർമ്മണി ഭാരത
ജ്ഞാനമാവൃത്യ തു തമഃ
പ്രമാദേ സഞ്ജയത്യുത 9

*അല്ലയോ ഭാരത! സത്ത്വഗുണം സുഖത്തിലും രജോഗുണം കർമ്മത്തിലും ബന്ധിപ്പിക്കുന്നു. എന്നാൽ തമോഗുണം ജ്ഞാനത്തെ മറച്ചുകൊണ്ട് പ്രമാദം മുതലായവയിലും ബന്ധിക്കുന്നു.*

രജസ്തമശ്ചാഭിഭൂയ
സത്ത്വം ഭവതി ഭാരത
രജഃ സത്ത്വം തമശ്ചൈവ
തമഃ സത്ത്വം രജസ്തഥാ. 10

*ഹേ അർജ്ജുന; (ചിലപ്പോൾ) സത്ത്വഗുണം രജോഗുണത്തേയും തമോ ഗുണത്തേയും കീഴ്പ്പെടുത്തിയിട്ട് പ്രാധാന്യം കൈക്കൊള്ളുന്നു. (മറ്റു ചിലപ്പോൾ)രജോഗുണം സത്ത്വഗുണത്തെയും തമോഗുണത്തേയും കീഴ്പ്പെടുത്തിയിട്ടാണ് വികസിക്കുന്നത്. അതുപോലെതന്നെ (ഇനിയും ചിലപ്പോൾ) തമോഗുണം സത്ത്വഗുണത്തേയും രജോഗുണത്തേയും തോല്പിച്ചു മുന്നിലെത്തുന്നു.*

അല്ലയോ അർജ്ജുന, കഫത്തേയും വാതത്തേയും തള്ളിനീക്കി പിത്തം ദേഹത്തിൽ വ്യാപിക്കുമ്പോൾ ദേഹം സന്തപ്തമാകുന്നു. മഴക്കാലവും വേനൽക്കാലവും കഴിഞ്ഞ് ശിശിരകാലം വരുമ്പോൾ ആകാശം കുളിരണിയുന്നതായി തോന്നും. ജാഗ്രതാവസ്ഥയും സ്വപ്നാവസ്ഥയും ഇല്ലാതാകുമ്പോൾ ഒരുവൻ സുഖസുഷുപ്തിയിൽ അമരുന്നു. അപ്പോൾ അവൻെറ ചിത്തവൃത്തി ജഡവും മൂഢവുമായിത്തീരുന്നു. ഇതുപോലെ സത്ത്വഗുണം രജോഗുണത്തേയും തമോഗുണത്തേയും അതിക്രമിച്ച് മുന്നേറി നില്ക്കുമ്പോൾ ഒരുവൻ ചോദിക്കും: 'ആഹാ, ഞാൻ സന്തോഷവാനല്ലെ?' തമോഗുണത്തിൻെറ ആധിപത്യം കൊണ്ട് സത്ത്വരജോഗുണങ്ങൾ അശക്തമായിരിക്കുമ്പോൾ അവന് അനവധി പ്രമാദങ്ങൾ നേരിടും, അതുപോലെ സത്ത്വഗുണത്തേയും തമോഗുണത്തേയും കീഴ്പ്പെടുത്തി രജോഗുണം പ്രകടിതമാകുമ്പോൾ ദേഹരാജനായ ജീവാത്മാവിന് കർമ്മത്തേക്കാൾ പ്രിയങ്കരമായി മറ്റൊന്നും തന്നെ ഉണ്ടായിരിക്കുകയില്ല. ഇപ്രകാരം, മൂന്നു ഗുണങ്ങളുടെയും സ്വഭാവം ഞാൻ നിനക്കു വിശദീകരിച്ചു തന്നു. ഇനിയും ഈ ഗുണങ്ങളുടെ വൃദ്ധിലക്ഷണങ്ങൾ എന്തൊക്കെയാണെന്ന് വിവരിക്കാം. ശ്രദ്ധിച്ചുകേൾക്കുക.

സർവ്വദ്വാരേഷു ദേഹേഽസ്മിൻ
പ്രകാശ ഉപജായതേ
ജ്ഞാനം യദാ തദാ വിദ്യാദ്
വിവൃദ്ധം സത്ത്വമിത്യുത. 11

*ഈ ദേഹത്തിൽ സർവ്വ ഇന്ദ്രിയങ്ങളിലും ജ്ഞാനാത്മകമായ പ്രകാശം എപ്പോഴുണ്ടാകുന്നുവോ അപ്പോൾ സത്ത്വഗുണം വർദ്ധിച്ചിരിക്കുന്നുവെന്ന് അറിയേണ്ടതാകുന്നു.*

ലോഭഃ പ്രവൃത്തിരാരംഭഃ
കർമ്മണാമശമഃ സ്പൃഹാ
രജസ്യേതാനി ജായന്തേ
വിവൃദ്ധേ ഭരതർഷഭ 12

*ഹേ ഭരതശ്രേഷ്ഠ! ധനസമ്പാദനത്തിനുള്ള അമിതമായ ആഗ്രഹം, അതിനുവേണ്ടി രാപകൽ കർമ്മം ചെയ്യുക, അതിനായി പുതിയ പുതിയ കാര്യങ്ങൾ തുടങ്ങുക, എല്ലായ്പ്പോഴും ചിത്തസമാധാനമില്ലായ്മ, തീരാത്ത ഭൗതികതൃഷ്ണ എന്നിവയൊക്കെ രജോഗുണം വർദ്ധിക്കുമ്പോൾ ഉണ്ടാകുന്നവയാണ്.*

അപ്രകാശോ*f* പ്രവൃത്തിശ്ച
പ്രമാദോ മോഹ ഏവ ച
തമസ്യേതാനി ജായന്തേ
വിവൃദ്ധേ കുരുനന്ദന 13

*തമോഗുണം വർദ്ധിച്ചിരിക്കുമ്പോൾ ബുദ്ധിയിലെ വെളിവ് നഷ്ടപ്പെടൽ, പ്രവൃത്തിയുടെ അഭാവം, അജാഗ്രത, അവിവേകം എന്നിവ സംഭവിക്കുന്നതാണ്.*

യദാ സത്ത്വേ പ്രവൃദ്ധേ തു
പ്രലയം യാതി ദേഹഭൃത്
തദോത്തമവിദാം ലോകാ-
നമലാൻ പ്രതിപദ്യതേ. 14

*സത്ത്വഗുണം വർദ്ധിച്ചിരിക്കുമ്പോഴാണ് ഒരുവൻ മരിക്കുന്നതെങ്കിൽ അയാൾ ഉത്തമജ്ഞാനികളുടെ പുണ്യലോകത്തെയായിരിക്കും പ്രാപിക്കുക.*

രജസി പ്രലയം ഗത്വാ
കർമ്മസങ്ഗിഷു ജായതേ
തഥാ പ്രലീനസ്തമസി
മൂഢയോനിഷു ജായതേ. 15

*രജോഗുണം വർദ്ധിച്ചിരിക്കുമ്പോഴാണ് മരിക്കുന്നതെങ്കിൽ അവൻ കർമ്മങ്ങളിൽ സക്തന്മാരായ മനുഷ്യരുടെ ഇടയിൽ ജനിക്കുന്നു. അപ്രകാരം തന്നെ തമോഗുണം വികസിച്ചിരിക്കുമ്പോൾ മരണം പ്രാപിച്ചവൻ പശു മുതലായ മൂഢയോനികളിൽ ജനിക്കുന്നു.*

അല്ലയോ പാർത്ഥ! രജസ്സിനെയും തമസ്സിനേയും കീഴ്പ്പെടുത്തി

സത്ത്വഗുണം മുന്നിട്ടു നില്ക്കുമ്പോൾ ഒരുവനിൽ പ്രകടിതമാകുന്ന ചിഹ്നങ്ങൾ എന്തൊക്കെയാണെന്നു ഞാൻ പറയാം. വസന്ത കാലത്തിൽ സരസീരുഹങ്ങൾ വിടർന്ന് അവയുടെ സൗരഭ്യം എല്ലായിടത്തും പരക്കുന്നതുപോലെ, ഒരുവന്റെ ഉള്ളിൽ നിറഞ്ഞു നില്ക്കുന്ന പ്രജ്ഞാപ്രകാശം പുറത്തേക്കു കവിഞ്ഞൊഴുകുന്നു. അവന്റെ സർവ്വേന്ദ്രിയങ്ങളുടേയും അങ്കണത്തിൽ വിവേകം ജാഗ്രതയോടെ കാവൽ നില്ക്കുന്നു. കരചരണാദികൾക്കുപോലും അപ്പോൾ കാഴ്ചശക്തി ലഭിച്ചതായി തോന്നും. രാജഹംസം തന്റെ ചുണ്ടുകൊണ്ട് പാലും വെള്ളവും തമ്മിൽ തരം തിരിക്കുന്നതുപോലെ, ഇന്ദ്രിയ നിഗ്രഹാഭ്യാസംകൊണ്ട് വിവേകശക്തി നേടിയ അവന്റെ ഇന്ദ്രിയങ്ങളുടെ സഹായത്തോടെ അവൻ ദോഷത്തേയും ഗുണ ത്തേയും, പാപത്തേയും പുണ്യത്തേയും തമ്മിൽ തരം തിരിക്കുന്നു. അവന്റെ കാതുകൾ അന്തഃപ്രേരിതമായി, കേൾക്കാൻ പാടില്ലാത്ത തൊക്കെ വർജ്ജിക്കുന്നു; കാണേണ്ടതല്ലാത്തതെല്ലാം കണ്ണുകൾ തള്ളിക്കളയുന്നു; സംസാരിക്കാൻ പാടില്ലാത്തതൊക്കെ നാക്ക് ഒഴിവാക്കുന്നു. വിളക്കിന്റെ മുന്നിൽനിന്ന് അന്ധകാരം പറന്നു പോകുന്നതുപോലെ, ഇന്ദ്രിയ നിഗ്രഹം അനുഷ്ഠിക്കുമ്പോൾ നിഷിദ്ധ കർമ്മങ്ങൾ ഇന്ദ്രിയങ്ങളുടെ മുന്നിൽ നില്ക്കാൻ ധൈര്യപ്പെടാതെ ഓടിയൊളിക്കുന്നു.

വർഷകാലത്ത് ജലപ്രവാഹമുണ്ടാകുമ്പോൾ നദീതീരം ജലംകൊണ്ട് നിറയുന്നതുപോലെ, അവന്റെ ബുദ്ധി എല്ലാ ശാസ്ത്ര ങ്ങളേയും ഗ്രഹിക്കുന്നു. പൗർണമിനാളിൽ ആകാശത്തിൽ ചന്ദ്രപ്രഭ പരക്കുന്നതുപോലെ അവന്റെ ജ്ഞാനം എല്ലായിടത്തും വ്യാപി ക്കുന്നു. അവന്റെ വാസനകളെല്ലാം ഈശ്വരനിലേക്ക് കേന്ദ്രീകരി ക്കുന്നു; പ്രവൃത്തി നിശ്ചലമാകുന്നു; മനസ്സ് എല്ലാ വിഷയസുഖങ്ങളിൽ നിന്നും പിന്തിരിയുന്നു. അവനിൽ ആത്മസാക്ഷാത്കാരത്തിന്റെ ലക്ഷണങ്ങൾ ദൃശ്യമാകുന്നു. ഒരുവന് ഗണ്യമായ വിളവെടുപ്പ് ലഭിക്കുകയും അവന്റെ പിതൃക്കൾക്കുവേണ്ടി ശ്രാദ്ധകർമ്മം നടത്തുകയും ചെയ്യുമ്പോൾ, പിതൃക്കൾ നേരിട്ട് പ്രത്യക്ഷപ്പെട്ട് ശ്രാദ്ധം സ്വീകരിച്ചാൽ ഉണ്ടാകാവുന്ന ആഹ്ലാദം പോലെയാണ് ഒരുവന് സത്വഗുണം ഉയർന്നു നില്ക്കുമ്പോൾ മരിക്കാൻ ഇടവന്നാലുള്ള ആഹ്ലാദം. ധീരതയോടെ സൽകർമ്മങ്ങൾ ചെയ്യാൻ ഒരുമ്പെടുന്ന ഔദാര്യവാനായ ഒരു ധനവാന് ഈ ലോകജീവിതത്തിൽ കീർത്തിയും പരലോക ജീവിതത്തിൽ സ്വർഗ്ഗ സുഖവും എന്തുകൊണ്ട് ലഭിച്ചുകൂടാ? പരിശുദ്ധവും അന്യൂനവുമായ സ്വഭാവത്തോടുകൂടിയ ഒരുവൻ സത്വഗുണം ഉയർന്നുനില്ക്കുമ്പോൾ മരിക്കാൻ ഇടയായാൽ അവൻ എവിടെയാണ് എത്തിച്ചേരുക? ഒരു സത്വഗുണി ലൗകികസുഖങ്ങളുടെ ഗേഹമായ ശരീരം ഉപേക്ഷിക്കുമ്പോൾ സത്വഗുണവും കൂടെക്കൊണ്ടു പോകുന്നു. അപ്രകാരമുള്ളവൻ സത്വഗുണത്തിന്റെ മൂർത്തിയായി ത്തീരുന്നു. ജ്ഞാനികളുടെ കുടുംബത്തിൽ അവൻ വീണ്ടും ജനിക്കുന്നു. ഉത്തമമായ അവന്റെ ശരീരം നിരുപമമാണ്. അല്ലയോ

ധനുർദ്ധരാ, ഒരു രാജാവ് രാജധാനിയിൽ നിന്നു മാറി ഒരു കുന്നിൻ പുറത്തു താവളമടിച്ചാൽ അയാളുടെ രാജാധികാരം ഇല്ലാതായി ത്തീരുമോ? ഇവിടെ നിന്നും ഒരു വിളക്ക് മറ്റൊരു ഗ്രാമത്തിലേക്ക് കൊണ്ടുപോയാൽ അത് അവിടെയും പ്രകാശം പരത്തുകയില്ലേ? അതുപോലെ ജ്ഞാനിയുടെ കുടുംബത്തിൽ ജനിക്കുന്ന സത്ത്വ ഗുണിയുടെ സത്ത്വശുദ്ധി, ജ്ഞാനബുദ്ധിയെ അസാധാരണമായി വർദ്ധിപ്പിക്കുന്നു. അത് (ജ്ഞാനബുദ്ധി) വിവേകത്തിന്റെ മുകളിൽ പരന്നു കിടക്കുന്നു. പിന്നീട് മഹദാദി തത്ത്വങ്ങളിൽനിന്ന് അനുക്രമ മായി ഉടലെടുത്ത ജഗത്തിന്റെ എല്ലാ തത്ത്വാംശങ്ങളെപ്പറ്റിയും ചിന്തനം ചെയ്യുകയും അവസാനം ജ്ഞാനബുദ്ധിയോടൊപ്പം അവന്റെ ആത്മാവ് ബ്രഹ്മസ്വരൂപത്തിൽ ലയിക്കുകയും ചെയ്യുന്നു. ഈ ബ്രഹ്മസ്വരൂപം വേദാന്തശാസ്ത്രപ്രകാരമുള്ള (XIII 5-6) 36 തത്ത്വങ്ങൾക്കുമപ്പുറത്ത് സ്ഥിതിചെയ്യുന്ന മുപ്പതിയേഴാമത്തെ തത്ത്വമാണ്; സാംഖ്യന്മാരുടെ ഇരുപത്തിനാല് സിദ്ധാന്തങ്ങൾക്കും ഉപരിയായ ഇരുപത്തിയഞ്ചാമതു സിദ്ധാന്തമാണ്; ത്രിഗുണങ്ങൾക്കു മതീതമായ നാലാമത്തെ ഗുണമാണ്. ഇതാണ് പരംപൊരുൾ. ഇത് പരമോന്നതവും എല്ലാറ്റിലും എല്ലാമും ആണ്.

ഇനിയും സത്ത്വഗുണത്തേയും തമോഗുണത്തേയും പിന്തള്ളി രജോഗുണം പ്രബലപ്പെടുമ്പോഴത്തെ സ്ഥിതിയെന്താണെന്നു പരി ശോധിക്കാം. രജോഗുണം ശരീരതലത്തിലൊട്ടാകെ ഓടിനടക്കുമ്പോൾ, അവൻ കർമ്മങ്ങൾചെയ്ത് കോലാഹലം സൃഷ്ടിക്കുന്നു. ചുഴലിക്കാറ്റ് ഉർവ്വിയിലുള്ള എല്ലാറ്റിനേയം ചുഴറ്റി ആകാശത്തിലേക്ക് ഉയർത്തു ന്നതുപോലെ അവൻ ഇന്ദ്രിയങ്ങളെ യഥേഷ്ടം വിഷയസുഖങ്ങളിൽ വിഹരിക്കുന്നതിനായി സ്വതന്ത്രമാക്കിവിടുന്നു. പരസ്ത്രീ പരദാരാദി കളിൽ കാമാതുരനാകുന്ന അവൻ അതൊന്നും ശാസ്ത്രവിരുദ്ധമാണെ ന്നു ചിന്തിക്കാതെ, എവിടെയും എന്തും മേഞ്ഞു നടക്കുന്ന മേഷ ങ്ങളെപ്പോലെ പെരുമാറുന്നു. അവന് അപ്രാപ്യമായ കാര്യങ്ങൾമാത്രം അവന്റെ ലോഭചിന്തയിൽനിന്നു രക്ഷപ്പെടുന്നു. അവൻ എന്തു സാഹസകർമ്മങ്ങളും ചെയ്യാൻ മുതിരുന്നു. അശ്വമേധയാഗങ്ങൾ, ക്ഷേത്രനിർമ്മാണം തുടങ്ങി അസാധാരണമായ കർമ്മങ്ങൾ ചെയ്യാൻ അവൻ പ്രേരിതനാകുന്നു. വലിയ നഗരങ്ങളും വിസ്താരമായ ജലാശയങ്ങളും വൃക്ഷങ്ങൾവെച്ചു പിടിപ്പിച്ച് വിപുലമായ കാനനങ്ങളും സൃഷ്ടിക്കാൻ അവൻ വെമ്പൽ കൊള്ളുന്നു. അപ്പോഴും ഇഹലോക ത്തിലും പരലോകത്തിലും സന്തോഷം ലഭിക്കുന്നതിനുള്ള അവന്റെ അഭിലാഷത്തിന് അറുതി ഉണ്ടാകുന്നില്ല. ആയതമായ ആഴിക്കുപോലും അടക്കാൻ കഴിയാത്തതും ഘോരാനലന്റെ ദഹനശക്തിക്കുപോലും ദഹിപ്പിക്കാൻ കഴിയാത്തതുമാണ് അവന്റെ അന്തരംഗത്തിലുള്ള അമേയവും വിക്രാന്തവുമായ വിഷയ സുഖേച്ഛ. അവന്റെ ഇച്ഛാ തുരത അവന്റെ ചിന്തയെക്കാൾ വേഗത്തിൽ കുതിക്കുന്നു. അത് പാരൊക്കെ പരതി നടന്നാലും അവന് സംതൃപ്തി ലഭിക്കുകയില്ല. രജോഗുണം പ്രബലപ്പെട്ടു നില്ക്കുന്ന ഒരുവനിൽ കാണുന്ന

ലക്ഷണങ്ങളാണ് ഇതെല്ലാം. സർവ്വ സുഖഭോഗങ്ങളേയും തൻെറ ആജ്ഞാനുവർത്തികളാക്കി നിർത്തിക്കൊണ്ട്, ഒരു യാചകൻ, എല്ലാവിധ ആഡംബരങ്ങളോടും കൂടി രാജകൊട്ടാരത്തിലിരുന്നാലും അവൻ രാജാവാകുമോ? ധനവാൻെറ വിവാഹഘോഷയാത്രയിൽ പങ്കെടുക്കുന്നവരെ വഹിച്ചുകൊണ്ടു പോകുന്ന കാളകൾക്കു വൈക്കോലല്ലാതെ മറ്റെന്തെങ്കിലും തിന്നാൻ കിട്ടുമോ? അതുപോലെ, രജോഗുണി, ലൗകിക കാര്യങ്ങളിൽ മുഴുകി വിശ്രമമില്ലാതെ അഹോരാത്രം പണിയെടുക്കുന്ന ആളുകളുടെ കൂട്ടത്തിലായിരിക്കും മരണശേഷം ചെന്നു ചേരുക. ചുരുക്കിപ്പറഞ്ഞാൽ അവൻ രജോഗുണവാസനകളുടെ വെള്ളപ്പൊക്കത്തിൽ മുങ്ങിമരിക്കു മ്പോൾ അവൻെറ ലോഭവും മോഹവും ഉൾപ്പെടെയുള്ള എല്ലാ വാസ നകളും ചേർന്ന് പുതിയ ശരീരത്തോടു കൂടി കാമ്യകർമ്മങ്ങൾ ചെയ്യുന്ന ഒരു കുടുംബത്തിൽ ജന്മമെടുക്കുന്നു.

ഇതേ വിധത്തിൽ സത്വഗുണത്തേയും രജോഗുണത്തേയും വിഴുങ്ങി തമോഗുണം ആധിപത്യം പുലർത്തുമ്പോഴുള്ള ഒരുവൻെറ സ്ഥിതി ഞാൻ വിവരിക്കാം. ശ്രദ്ധിച്ചു കേൾക്കുക. അവൻെറ മനസ്സ് ചന്ദ്രപ്രകാശമില്ലാത്ത അമാവാസിരാത്രിയിലെ ആകാശംപോലെ ഇരുണ്ടതായിരിക്കും. അവൻെറ അന്തഃകരണം വിചാരശൂന്യവും അനുത്സുകവും നിസ്തേജവുമായിരിക്കും. വിവേകവും അവിവേകവും തമ്മിൽ തിരിച്ചറിയുന്നതിനുള്ള അവൻെറ ശക്തി നിശ്ശേഷം നശിച്ചി രിക്കും. ഒരു ചാളയുടെ മുറ്റത്ത് കൂട്ടിയിട്ടിരിക്കുന്ന എല്ലിൻ കൂമ്പാരം പോലെ അവൻെറ ഇന്ദ്രിയങ്ങളുടെ അങ്കണത്തിൽ ദുരാചാരങ്ങളുടെ കൂമ്പാരം കാണാം. അവൻെറ ബുദ്ധിയുടെ മൃദുത്വം ഇല്ലാതായി അത് കല്ലിനേക്കാൾ കഠിനമുള്ളതായിത്തീരുന്നു. അവൻെറ ഓർമ്മശക്തി ദരിദ്രമാകുന്നു. മൗഢ്യം അവനിൽ സജീവമായിരിക്കും. മനസ്സാക്ഷി ക്കുത്തുണ്ടാക്കുന്ന അസാന്മാർഗ്ഗിക പ്രവൃത്തികൾ മരണത്തോടുകൂടി മാത്രമെ അവൻ അവസാനിപ്പിക്കുകയുള്ളു. ദുഷ്കൃത്യങ്ങൾ ചെയ്യു മ്പോൾ അവൻെറ മനസ്സ് ആഹ്ലാദിക്കുന്നു. നിഷിദ്ധകർമ്മങ്ങൾ ചെയ്യുന്നതിൽ അവൻ ആനന്ദം കണ്ടെത്തുന്നു. അവൻെറ ഇന്ദ്രിയങ്ങൾ എപ്പോഴും വിഷയങ്ങളുടെ പിന്നാലെ പാഞ്ഞു നടക്കുന്നു. മദ്യപിച്ചിട്ടി ല്ലെങ്കിലും അവൻെറ ശരീരം ചാഞ്ചാടും; സന്നിപാതജ്വരമില്ലെങ്കിലും അവൻ പിച്ചും പേയും പറയും; കാമുകനല്ലെങ്കിലും അവൻ ഉന്മത്തനെ പ്പോലെ പ്രലപിക്കും അവൻെറ മനസ്സ് ഉന്മാദാവസ്ഥയിലാകാതെ തന്നെ മായാമോഹം കൊണ്ടു മൂഢമാകും. ചുരുക്കിപ്പറഞ്ഞാൽ തമോ ഗുണത്തിൻെറ സ്വഭാവങ്ങളാണ് ഇതെല്ലാം. അത് സ്വപ്രയത്നംകൊണ്ട് കൂടുതൽ വളർന്നുകൊണ്ടേയിരിക്കും. ഈയവസരത്തിൽ അവന് മരണം സംഭവിച്ചാൽ തമോഗുണത്തിൻെറ എല്ലാ വാസനകളോടും കൂടി അവൻ വീണ്ടും ജനിക്കുന്നു. ഒരു കടുകുമണി വിതച്ചാൽ, അതിൻെറ രൂപം നശിച്ച് അതിൽ നിന്നു മുളച്ചുവളരുന്ന ചെടിയിൽ കടുകല്ലാതെ മറ്റെന്താണ് വിളയുക? ഒരു അഗ്നിജ്വാലയിൽ നിന്നു കൊളുത്തുന്ന വിളക്ക്, അഗ്നി അണഞ്ഞുപോയാലും, എല്ലാറ്റിനെയും

എരിക്കുന്ന അഗ്നിയുടെ സ്വഭാവം നിലനിർത്തുകയില്ലേ? അതുപോലെ അന്തഃകരണത്തിൽ തമോഗുണത്തിന്റെ ഭാരവും പേറിക്കൊണ്ട് ജീവിച്ചിരുന്ന ഒരുവൻ അതേ ഗുണംതന്നെ നിലനിർത്തിക്കൊണ്ടായിരിക്കും വീണ്ടും ജനിക്കുന്നത്. ഇതിൽക്കൂടുതൽ എന്തു പറയാനാണ്. തമോഗുണം അധികരിച്ചു നില്ക്കുമ്പോൾ മരിക്കുന്ന ഒരുവൻ മൃഗത്തിന്റേയോ പക്ഷിയുടേയോ വൃക്ഷത്തിന്റെയോ കൃമികീടങ്ങളുടേയോ വംശത്തിൽ ജനിക്കുന്നു.

കർമ്മണഃ സുകൃതസ്യാഹുഃ
സാത്ത്വികം നിർമ്മലം ഫലം
രജസസ്തു ഫലം ദുഃഖ-
'മജ്ഞാനം തമസഃ ഫലം 16

*സുകൃതകർമ്മങ്ങളുടെ ഫലം നിർമ്മലമായ സാത്വികവും രാജസകർമ്മത്തിന്റെ ഫലം ദുഃഖവും താമസകർമ്മത്തിന്റെ ഫലം അജ്ഞാനവുമാണെന്ന് തത്ത്വദർശികൾ പറയുന്നു.*

ഇക്കാരണത്താൽ നന്മയിൽ നിന്ന് ഉടലെടുക്കുന്ന കർമ്മങ്ങളെ സൽക്കർമ്മങ്ങളെന്ന് വേദങ്ങൾ പറയുന്നു. പരിശുദ്ധമായ സൽക്കർമ്മങ്ങളിൽനിന്ന് അനായാസേന ലഭിക്കുന്ന സുഖവും ജ്ഞാനവും നിറഞ്ഞ അന്യൂനമായ ഫലം സത്വഗുണഫലം എന്ന് അറിയപ്പെടുന്നു. രജോഗുണത്തിൽ നിന്നു രൂപം കൊള്ളുന്ന എല്ലാ കർമ്മങ്ങളും കാഴ്ചയ്ക്ക് ചേതോഹരവും ബാഹ്യമായി സുഖം നൽകുന്നതും ആയിരിക്കും. എന്നാൽ അവ കാട്ടുവെള്ളരിയുടെ കമനീയമായ കായ്കൾപോലെ കയ്പേറിയതും ദുഃഖഭൂയിഷ്ഠവുമായിരിക്കും. തമോഗുണ പ്രവർത്തനങ്ങളിൽ നിന്നു ലഭിക്കുന്ന ഫലങ്ങളാകട്ടെ, വേയ്പിൻ കായ് പോലെ മനോജ്ഞമാണെങ്കിലും പാഷാണംപോലെ തിക്തമായിരിക്കും. വിഷവൃക്ഷങ്ങൾ വിഷവാഹിനികളായ ഫലങ്ങളെ മാത്രം വിളയിക്കുന്നതുപോലെ തമോഗുണത്തിൽനിന്ന് ഉദ്ഭൂതമാകുന്ന എല്ലാ കർമ്മങ്ങളും അജ്ഞാനമാകുന്ന ഫലത്തെയാണ് ഉത്പാദിപ്പിക്കുന്നത്.

സത്ത്വാത് സഞ്ജായതേ ജ്ഞാനം
രജസോ ലോഭ ഏവ ച
പ്രമാദമോഹൗ തമസോ
ഭവതോ ƒജ്ഞാനമേവ ച. 17

*സത്ത്വഗുണത്തിൽനിന്ന് ജ്ഞാനവും രജസ്സിൽ നിന്ന് ഒടുങ്ങാത്ത ആഗ്രഹവും ഉണ്ടാകുന്നു. തമോഗുണത്തിൽനിന്ന് തെറ്റും തെറ്റിദ്ധാരണയും ഉണ്ടാകുന്നു. കൂടാതെ അജ്ഞാനവും ഉണ്ടാകുന്നു.*

അല്ലയോ അർജ്ജുന, പകലിന്റെ ഹേതു സൂര്യനായിരിക്കുന്നതുപോലെ ജ്ഞാനത്തിന്റെ ഹേതു സത്ത്വഗുണമാണ്.

ലോഭത്തിനു കാരണം രജോഗുണമാണ്. ലോഭിയായവൻ പരമാത്മ സ്വരൂപത്തെ വിസ്മരിക്കുന്നു. തന്മൂലം താൻ ദേഹമാണെന്നു കരുതു കയും അത് ദ്വൈതഭാവത്തിന് കാരണമായിത്തീരുകയും ചെയ്യുന്നു.

അല്ലയോ ബുദ്ധിമാനായ അർജ്ജുന, മോഹം, അജ്ഞാനം, പ്രമാദം എന്നീ മൂന്നു ദോഷങ്ങളും തമോഗുണത്തിൽനിന്ന് ഉത്ഭവിക്കുന്നു. നിന്റെ വിവേചനാശക്തിക്ക് കരതലാമലകംപോലെ സ്പഷ്ടമായി ഗോചരീഭവിക്കത്തക്കവണ്ണം ഈ മൂന്നു ഗുണ ങ്ങളുടേയും ലക്ഷണങ്ങൾ ഞാൻ പ്രത്യേകമായി വിശദമാക്കിത്തന്നു. ഇപ്രകാരം രജസ്സും തമസ്സും ഗുണങ്ങൾ മനുഷ്യന്റെ സന്മാർഗ ബോധത്തെ നശിപ്പിച്ച് അവനെ അധഃപതനത്തിലേക്കു നയിക്കുമ്പോൾ സത്ത്വഗുണം മാത്രമാണ് ഒരുവനെ ജ്ഞാനത്തിലേക്ക് ഉയർത്തുന്നത്. ഇതുകൊണ്ടാണ് പലരും ഇഹലോകജീവിതത്തിലൊട്ടാകെ സത്ത്വ ഗുണ തത്ത്വങ്ങളെ പിന്തുടരുന്നത്. അവർ എല്ലാം പരിത്യജിച്ച് ചതുർത്ഥാശ്രമ ജീവിതം നയിച്ച് ആത്മജ്ഞാനം നേടി പരമാത്മാവു മായി താദാത്മ്യം പ്രാപിക്കുന്നു.

ഊർദ്ധ്വം ഗച്ഛന്തി സത്ത്വസ്ഥാ
മദ്ധ്യേ തിഷ്ഠന്തി രാജസാഃ
ജഘന്യഗുണവൃത്തിസ്ഥാ
അധോ ഗച്ഛന്തി താമസാഃ 18

*സത്ത്വഗുണ സമ്പന്നന്മാർ ഉപരിലോകങ്ങളെ പ്രാപിക്കുന്നു. രജോഗുണപ്രധാനികൾ മനുഷ്യലോകത്തിൽത്തന്നെ ജനിക്കുന്നു. നികൃഷ്ടമായ വൃത്തിയിൽ സ്ഥിതിചെയ്യുന്ന തമോഗുണപ്രധാന ന്മാരാകട്ടെ അധോലോകത്തെ (നരകത്തെ) പ്രാപിക്കുന്നു.*

സന്തുഷ്ടരായി സൽഗുണ ജീവിതം നയിക്കുന്ന സത്വസ്ഥരുടെ ഭൗതികജീവിതം അവസാനിക്കുമ്പോൾ അവർ സ്വർഗ്ഗത്തിലെത്തി സ്വർഗ്ഗാധിപതികളാകുന്നു. അതുപോലെ രജോഗുണപ്രധാനികളായി ജീവിച്ച് മൃതിയടയുന്നവർ മർത്ത്യലോകത്തിൽ വീണ്ടും ജന്മമെടു ക്കുന്നു. അവിടെ അവരെല്ലാം ദേഹമാകുന്ന ഭാജനത്തിൽ സുഖദുഃഖ ങ്ങളാകുന്ന കിച്ചടി ഭക്ഷിക്കുന്നു. മരണത്തിന്റെ പാതയിൽനിന്ന് അവർക്ക് ഒഴിഞ്ഞുമാറാൻ സാദ്ധ്യമല്ല. അതുപോലെ തമോഗുണത്തിൽ വളർന്ന് ശാരീരിക സുഖങ്ങളിൽ മുഴുകി കഴിയുന്നവർ മരിക്കുമ്പോൾ അവർക്ക് നരകഭൂമിയിലേക്കുള്ള അനുജ്ഞാപത്രം ലഭിക്കുന്നു.

അല്ലയോ പാണ്ഡുപുത്ര, യഥാർത്ഥവസ്തുവിന്റെ — പരം പൊരുളിന്റെ—മേലധികാരത്തിൽ പ്രവർത്തിക്കുന്ന ത്രിഗുണങ്ങളുടെ പ്രവർത്തനസ്വഭാവവും, അവയും യഥാർത്ഥവസ്തുവുമായുള്ള ആപേ ക്ഷികബന്ധവും നിനക്ക് ഞാൻ വ്യക്തമായി വിശദീകരിച്ചുതന്നു. പരബ്രഹ്മം യഥാർത്ഥത്തിൽ അവ്യയമായി സ്ഥിതിചെയ്യുന്നു. അത് അതിന്റെ ചങ്ങാതികളായ ത്രിഗുണങ്ങളുടെ ഭാവങ്ങളെ

സന്ദർഭാനുസൃതം പ്രകടിപ്പിക്കുക മാത്രമാണ് ചെയ്യുന്നത്. ഒരു രാജാവ് മറ്റൊരു രാജാവിനെ കീഴടക്കിയെന്നോ, താൻ പരാജയപ്പെട്ടുവെന്നോ സ്വപ്നം കണ്ടുവെന്നു വരാം, എന്നാൽ ഇതെല്ലാം ഒരേ ആളിന്റെ മനോധർമ്മം മാത്രമാണ്. രാജാവിന്റെ യഥാർത്ഥ സ്ഥിതിയെ ഇത് ഒരു തരത്തിലും ബാധിക്കുന്നില്ല. അതുപോലെ ത്രിഗുണങ്ങളുടെ ഉത്തമവും മദ്ധ്യമവും അധമവുമായ ഗതിഭേദങ്ങൾ ഗുണവൃത്തിയിൽ നിന്നുണ്ടാകുന്നതാണ്. ഗുണങ്ങളെ അടർത്തിയെടുത്തു മാറ്റിക്കഴിയുമ്പോൾ മൗലികവസ്തു വായ പരമാത്മാവ് മാത്രം ശേഷിക്കുന്നു.

നാന്യം ഗുണേഭ്യഃ കർത്താരം
യദാ ദ്രഷ്ടാനുപശ്യതി
ഗുണേഭ്യശ്ച പരം വേത്തി
മദ്ഭാവം സോ ƒധിഗച്ഛതി. 19

*ദ്രഷ്ടാവ് (എല്ലാ ദൃശ്യങ്ങളും കണ്ടുകൊണ്ടിരിക്കുന്ന ബോധസ്വരൂപനായ ആത്മാവ്) ഗുണങ്ങളിൽനിന്ന് അന്യമായി ഒരു കർത്താവില്ലെന്ന് എപ്പോൾ അറിയുന്നുവോ, കൂടാതെ, ഗുണങ്ങൾക്കതീതമായി ഒരു പരമസത്യം ഉണ്ടെന്ന് എപ്പോൾ അറിയുന്നുവോ, അപ്പോൾ ആ ദ്രഷ്ടാവ് എന്റെ സ്വരൂപത്തെ (ബ്രഹ്മത്വത്തെ) പ്രാപിക്കുന്നു.*

ആകയാൽ പരമാത്മാവിനെയല്ലാതെ മറ്റൊന്നിനേയും നീ അംഗീകരിക്കരുത്. ഇതിനെപ്പറ്റി ഇനിയും വിശദീകരിക്കണമെന്നു തോന്നുന്നില്ല. എന്നാൽ എത്ര പറഞ്ഞാലും അത് അപ്രസക്തമാണെന്നു കരുതേണ്ട. ഞാൻ പറഞ്ഞുകഴിഞ്ഞതിനെപ്പറ്റിത്തന്നെ കൂടുതലായി പറയാം. ശ്രദ്ധിച്ചുകേൾക്കുക.

ഈ മൂന്നു ഗുണങ്ങളിൽ ഓരോന്നും അതതിന്റെ പ്രാബല്യം അനുസരിച്ച് ദേഹവുമായി ബന്ധപ്പെട്ട്, വ്യക്തിത്വം പൂണ്ടാണ് കർമ്മനിരതമാവുന്നത്. വിറകു കത്തുമ്പോൾ, അഗ്നിയുടെ ആകൃതി കത്തുന്ന വിറകിന്റേതായിത്തീരുന്നു. പാൽ ഉറകൂടുമ്പോൾ തൈരായി രൂപാന്തരപ്പെടുന്നു. ഭൂമിയിലെ ജലരസം വലിച്ചെടുത്താണ് വൃക്ഷങ്ങൾ രൂപം കൊള്ളുന്നത്. കരിമ്പിൻ തണ്ടിൽ മാധുര്യം നിറഞ്ഞിരിക്കുന്നു. അതുപോലെ ത്രിഗുണങ്ങൾ അന്തഃകരണവുമായി ഒന്നുചേർന്ന്, സൂക്ഷ്മദേഹത്തിന്, അഥവാ വ്യക്തിത്വത്തിന് രൂപം നൽകുന്നു. ഈ വ്യക്തിത്വമാണ് ആത്മാവിനെ ബന്ധിക്കുന്നത്.

അല്ലയോ ധനഞ്ജയ, ഈ ബന്ധനം യഥാർത്ഥത്തിൽ ഒരു ബന്ധനമല്ല. ഇതൊരിക്കലും മോക്ഷലബ്ധിക്ക് തടസ്സമായി നില്ക്കുന്നില്ലെന്നുള്ള വസ്തുത വിചിത്രമായ ഒരു സത്യം മാത്രമാണ്. ഈ മൂന്നു ഗുണങ്ങളും അവയുടെ സ്വഭാവമനുസരിച്ചുള്ള പ്രവർത്തനങ്ങൾ വഴിയായി ദേഹത്തെയിട്ട് വട്ടം കറക്കുമ്പോഴും അതു ഗുണാതീതമായിത്തീരുന്നതിനുള്ള ആത്മാവിന്റെ ശക്തിയെ ഒരുതരത്തിലും ക്ഷയിപ്പിക്കുന്നില്ല. അല്ലയോ അർജ്ജുന, നീ

ജ്ഞാനാംബുജത്തിൽ തേൻനുകരാൻ ഇരിക്കുന്ന മധുകരനാണ്. നിന്നോട്, സമ്പൂർണ്ണമോചനം എപ്രകാരമാണ് സഹജമായും സ്വാഭാവികമായും സംഭവിക്കുന്നതെന്ന് ഞാൻ വിശദീകരിക്കാം. ഇതിൻെറ പരമമായ സത്യം പലപ്രാവശ്യം നിനക്കു വിശദമാക്കിത്തന്നതാണ്. ആത്മാവ് ഗുണങ്ങളോടൊപ്പം വസിക്കുന്നുവെങ്കിലും അത് വ്യതിരിക്തമായി നില്ക്കുന്നു. അത് ഗുണരഹിതമാണ്. ഈ വസ്തുത നിൻെറ അന്തഃകരണത്തിനു ബോദ്ധ്യമാവുമ്പോൾ മാത്രമേ നിനക്ക് ജ്ഞാനപ്രതീതി സംസിദ്ധമാവുകയുള്ളു. ഒരുവൻ നിദ്രയിൽനിന്ന് ഉണർന്നു കഴിയുമ്പോൾ ഉറക്കത്തിൽ കണ്ട സ്വപ്നം മിഥ്യയാണെന്ന് അറിയുന്നതുപോലെയാണിത്. നദീതീരത്തു നില്ക്കുന്നവൻെറ പ്രതിഫലനം നദിയിൽ കാണുമ്പോൾ ചലിക്കുന്ന ഓളങ്ങൾ കാരണം അവൻെറ പ്രതിച്ഛായ പലതായി കാണും. വിവിധ കഥാപാത്രങ്ങളെ രംഗത്തവതരിപ്പിക്കുന്ന ഒരു നടനെ ആ കഥാപാത്രങ്ങളുടെ സ്വഭാവം സ്വാധീനിക്കുകയില്ല. ഇതുപോലെ ജീവാത്മാവ് ഗുണങ്ങൾക്കു വശംവദനാകാതെ കേവലസാക്ഷിയായി മാത്രം നില്ക്കുന്നു.

വർഷം, ഗ്രീഷ്മം, ശിശിരം എന്ന മൂന്നു കാലാവസ്ഥകളും ആകാശത്തെ ഒരുതരത്തിലും ബാധിക്കുന്നില്ല. അത് അഭേദമായി നില്ക്കുന്നു. അതുപോലെ ഗുണാതീതനായ പരമാത്മാവ് ഗുണങ്ങളോടൊപ്പം വസിച്ചാലും, വ്യക്തിത്വത്തിൻെറ പരിധി അതിൻെറ സ്വതസ്സിദ്ധാവസ്ഥ കൊണ്ട് അതിൽനിന്നെല്ലാം അകന്നു മാറി നില്ക്കുന്നു. ഈ സ്വതസ്സിദ്ധാവസ്ഥ എപ്പോഴും കാത്തുസൂക്ഷിക്കുന്ന ആത്മാവ് പറയും 'ഞാൻ അകർത്താവാണ്; ഞാൻ വെറും സാക്ഷിയാണ്. എല്ലാ പ്രവർത്തനങ്ങളും തീരുമാനിക്കുന്നതും നിയന്ത്രിക്കുന്നതും അവരാണ്. വസന്തഋതുവിൻെറ ആഗമനത്തോടുകൂടി വനങ്ങൾ രമണീയമാകുന്നില്ലേ? എന്നാൽ ഈ വനലക്ഷ്മീവിലാസത്തിന് വസന്തം എന്തെങ്കിലും ചെയ്യുന്നുണ്ടോ? ഈ രാമണീയകതയും വസന്തവും തമ്മിലുള്ള ബന്ധമാണ് ഗുണങ്ങളും ഞാനും തമ്മിലുള്ളത്. സൂര്യൻ ഉദിക്കുമ്പോൾ നക്ഷത്രങ്ങൾ മറയുന്നു; സൂര്യകാന്തമണി തിളങ്ങുന്നു; ഉൽപലങ്ങൾ വിടരുന്നു; അന്ധകാരം അകന്നു പോകുന്നു. എന്നാൽ ഈ കാര്യങ്ങൾക്കൊന്നും ഹേതു സൂര്യനല്ല. ഇതുപോലെ ഞാൻ ദേഹത്തിൽ സ്ഥിതിചെയ്യുന്നുവെങ്കിലും ഒന്നിൻേറയും കർത്താവ് ഞാനല്ല. ഞാൻ ക്രിയാരഹിതനാണ്. എൻെറ പ്രകാശത്തിൽക്കൂടി ഗുണങ്ങൾ പ്രത്യക്ഷപ്പെടുന്നു. ഗുണങ്ങളുടെ ഗുണത്വം എന്നാൽ പരിപോഷിപ്പിക്കപ്പെടുന്നു. അവയുടെ നിരസനത്തിനുശേഷം ശേഷിക്കുന്നത് ഗുണരഹിതനായ ഞാൻ മാത്രമാണ്.' ഇപ്രകാരമുള്ള വിവേകജ്ഞാനം ലഭിച്ചവന് ഗുണാതീതത്വം ലഭിക്കുകയും അവൻ ഉയർന്ന വഴികളിൽക്കൂടി പ്രയാണം തുടരുകയും ചെയ്യുന്നു.

ഗുണാനേതാനതീത്യ ത്രീൻ
ദേഹീ ദേഹസമുദ്ഭവാൻ

ജന്മമൃത്യു ജരാദുഃഖൈർ-
വിമുക്തോ ƒമൃതമശ്നുതേ. 20

*ജീവാത്മാവ്, ദേഹോല്പത്തിക്കു കാരണമായ ഈ മൂന്നു ഗുണങ്ങളെ അതിക്രമിച്ച് ജനനമരണജരാദുഃഖങ്ങളിൽനിന്ന് മോചിക്കപ്പെട്ടവനായി പരമാനന്ദത്തെ (ബ്രഹ്മാനന്ദത്തെ) അനുഭവിക്കുന്നു.*

ഈ ഗുണാതീതൻ ബ്രഹ്മത്തിന്റെ നിർഗ്ഗുണാവസ്ഥ തെറ്റു കൂടാതെ സൂക്ഷ്മമായി അറിയുന്നു. ജ്ഞാനം അവനിൽ ഒരു മണിമാളിക തന്നെ നിർമ്മിച്ചിരിക്കുന്നു. അപ്രകാരമുള്ള ഒരു ജ്ഞാനി, അല്ലയോ പാണ്ഡുപുത്ര, സരിത്ത് സാഗരവുമായി യോജിച്ച് ഒന്നാകുന്നതുപോലെ ഞാനുമായി ഐക്യം പ്രാപിക്കുന്നു. ശുകനളിക ന്യായത്തിന് ആസ്പദമായ ശുകം കമ്പിയിൽനിന്ന് പിടിവിട്ട് മോഹമുക്തമായി മരക്കൊമ്പിലിരിക്കുന്നതുപോലെ, ഗുണാതീതന് താൻതന്നെ ബ്രഹ്മമാണെന്ന് അനുഭവപ്പെടുന്നു. അവനെ സ്വസ്വരൂപജ്ഞാനം ആലിംഗനം ചെയ്യുന്നു. അവൻ പെട്ടെന്ന് അജ്ഞാനത്തിന്റെ സുഖസുഷുപ്തിയിൽ നിന്ന് സ്വസ്വരൂപപ്രബുദ്ധതയിലേക്ക് ഉണർന്നെഴുന്നേല്ക്കുന്നു. അവന്റെ കൈയിലിരുന്ന ദേഹബുദ്ധിദർപ്പണം താഴെ വീണ് ഛിന്നഭിന്നമായിപ്പോകുന്നു. തന്മൂലം അവന്റെ ജ്ഞാനസ്വരൂപം പ്രതിമുഖമായി കാണാൻ അവനു കഴിയുന്നില്ല. സമീരണൻ നിശ്ചലമാകുമ്പോൾ കല്ലോലങ്ങൾ സമുദ്രത്തോടൊപ്പം ചേർന്ന് ഒന്നാകുന്നതുപോലെ ദേഹാഹങ്കാരമാരുതൻ നിശ്ചലമാകുമ്പോൾ ജീവാത്മാവ് പരമാത്മാവിനോടു ചേർന്ന് ഒന്നായിത്തീരുന്നു. അപ്പോൾ അവൻ എന്റെ അവസ്ഥയെ പ്രാപിക്കുന്നു. വർഷകാലാന്ത്യത്തിൽ കാർമേഘങ്ങൾ ആകാശത്തിൽ അലിഞ്ഞുചേരുന്നതുപോലെ, ഞാനുമായി സാത്മ്യം പ്രാപിച്ചവൻ ശരീരത്തോടെയിരുന്നാലും ത്രിഗുണങ്ങളുടെ സ്വാധീനവലയത്തിൽ അമരുന്നില്ല. സ്ഫടികക്കൂട്ടിലാക്കിയ ദീപത്തിന്റെ പ്രകാശം മങ്ങാത്തതുപോലെ, ബഡവാഗ്നിയെ സാഗരജലം അണയ്ക്കാത്തതുപോലെ, ത്രിഗുണങ്ങളുടെ വേലിയേറ്റത്തിലും ഇറക്കത്തിലും അവന്റെ ബോധം മലിനപ്പെടുകയില്ല. ജലത്തിൽ താരാനാഥൻ പ്രതിഫലിച്ചു കാണുന്നതുപോലെയാണ്, അവൻ ഈ ശരീരത്തിൽ ജീവിക്കുന്നത്. ത്രിഗുണങ്ങളുടെ പ്രൗഢി അവന്റെ ശരീരത്തെ അവയുടെ താളത്തിനൊപ്പിച്ച് നൃത്തംചവുട്ടിച്ചാലും അവന്റെ ആത്മാവ് നിർവികാരമായിരിക്കും. ഈ അവസ്ഥയിലെത്തുന്ന ഒരുവന്റെ അന്തഃകരണത്തിൽ ദൃഢനിശ്ചയം ഉണ്ടായിരിക്കും. അവന്റെ ശാരീരിക പ്രവർത്തനങ്ങളെക്കുറിച്ച് അവൻ അശ്രദ്ധനായിരിക്കും. പടം പൊഴിച്ചു കളഞ്ഞു മാളത്തിൽ പ്രവേശിച്ച സർപ്പത്തിന്റെ സ്ഥിതിയാണ് അവന്റേത്. പൊഴിച്ചു കളഞ്ഞ പുറം ചട്ടയെ ആരെങ്കിലും ശ്രദ്ധിക്കുമോ? താമരപ്പൂവിന്റെ പരിമളം വായുവിൽ ലയിച്ചു കഴിഞ്ഞാൽ പിന്നീടൊരിക്കലും അത് പൂവിലേക്ക് മടങ്ങുകയില്ല. അതുപോലെ ബ്രഹ്മവുമായി ഐക്യം

പ്രാപിച്ചവന് ദേഹധർമ്മങ്ങളെപ്പറ്റിയോ ദേഹകാര്യങ്ങളെപ്പറ്റിയോ യാതൊരു ഔത്സുക്യവുമില്ല. ദേഹബുദ്ധി പൊയ്ക്കഴിയുമ്പോൾ അവൻ ആത്മസ്വരൂപത്തെ മാത്രം സദാ സ്മരിക്കുന്നു. അതല്ലാതെ മറ്റെന്താണ് അവന് സ്മരിക്കാനുള്ളത്? അപ്രകാരമുള്ളവൻ ജീവിച്ചിരിക്കുമ്പോൾ തന്നെ ഗുണങ്ങളെ അതിക്രമിച്ചു കടന്നിരിക്കുന്നു. അവൻ ജനനമരണ ജരാദുഃഖാദികളിൽനിന്ന് മോചിതനായിരിക്കുന്നു. അപ്രകാരമുള്ള ഒരുവനെ ഞാൻ ഗുണാതീതൻ എന്നു വിളിക്കുന്നു.

മേഘഗർജ്ജനം കേട്ടാമോദിക്കുന്ന മയൂരത്തെപ്പോലെ ഭഗവാൻെറ വാക്കുകൾ ശ്രവിച്ച് അർജ്ജുനൻ ഹർഷപുളകിതനായി.

*അർജ്ജുന ഉവാച:*

കൈർലിങ്ഗൈസ്ത്രീൻ ഗുണാനേതാ-
നതീതോ ഭവതി പ്രഭോ
കിമാചാരഃ കഥം ചൈതാം-
സ്ത്രീൻ ഗുണാനതിവർത്തതേ 21

*അല്ലയോ പ്രഭോ, ഈ ത്രിഗുണങ്ങൾക്കുമപ്പുറത്തുകടന്നവൻ എന്തു ലക്ഷണങ്ങളോടുകൂടിയിരിക്കുന്നു? അവൻ ഏതുവിധ ആചാരത്തോടുകൂടിയവനാണ്? അവൻ എങ്ങനെയാണ് ത്രിഗുണങ്ങളെ മറികടക്കുന്നത്?*

വീരനായ അർജ്ജുനൻ ആഹ്ലാദത്തിമിർപ്പോടെ ചോദിച്ചു:

പ്രഭോ, ഹൃദയത്തിൽ അടിയുറച്ച ജ്ഞാനം കൈവരിച്ചവൻെറ ലക്ഷണങ്ങളെന്തെല്ലാമാണ്? ഗുണാതീതനായ ഒരുവൻെറ പെരുമാറ്റം എങ്ങനെയാണ്? അവൻ ഏതു പ്രകാരമാണ് ഗുണങ്ങളെ അതിക്രമിക്കുന്നത്? അല്ലയോ കാരുണ്യഗേഹമായ ഭഗവാനേ, അതേപ്പറ്റിയെല്ലാം എനിക്കു വിശദീകരിച്ചു തന്നാലും.

അർജ്ജുനൻെറ ചോദ്യങ്ങൾ കേട്ട് ഷഡ്ഗുണരാജാവായ ഭഗവാൻ അരുൾ ചെയ്തു:

അർജ്ജുനാ, നിൻെറ ചോദ്യം തികച്ചും വിചിത്രമായിരിക്കുന്നു. അതു വളരെ നിസ്സാരമായിപ്പോയി. ചലിച്ചുകൊണ്ടിരിക്കുന്ന ഒരുവസ്തു എങ്ങനെ നിശ്ചലമാകുമെന്നോ സത്യം എങ്ങനെ അസത്യമാകുമെന്നോ ചോദിക്കുന്നതുപോലെ അസംബന്ധമാണ് നിൻെറ ചോദ്യം. ഒരുവൻ ഗുണാതീതനാണെന്നു പറയുമ്പോൾ തന്നെ അവൻ ഗുണങ്ങളെ മറികടന്നവനാണെന്നല്ലേ അതിൻെറ അർത്ഥം? ഗുണങ്ങളുമായി സംബന്ധപ്പെടാനിടയായാൽപോലും ഗുണാതീതന് അതിൻെറ സ്വാധീനവലയത്തിൽനിന്ന് അകന്നുമാറാൻ കഴിയും. അവനിൽ എന്തെങ്കിലും ഗുണങ്ങളുള്ളതായി ആരെങ്കിലും കാണുന്നുണ്ടെങ്കിൽ അതു സത്യമല്ല. എന്നാൽ എല്ലായ്പ്പോഴും ഗുണങ്ങളുമായി ബന്ധപ്പെട്ടു കഴിയാനിടയാകുന്ന ഒരു ഗുണാതീതൻ, ഗുണങ്ങൾക്കു വശഗനാണോ അല്ലയോ എന്നറിയുന്നത് എങ്ങനെയാണെന്നാണ് നിൻെറ സംശയ

മെങ്കിൽ അതിനർത്ഥമുണ്ട്. നിന്റെ ചോദ്യത്തെ സ്വാഗതം ചെയ്തുകൊണ്ട് നിന്റെ സംശയങ്ങൾ നീക്കിത്തരുന്നതിനുവേണ്ട വിവരണം ഞാൻ നല്കാം. അപ്രകാരമുള്ള ഒരുവന്റെ ലക്ഷണങ്ങൾ വിശദീകരിക്കാം. ശ്രദ്ധിച്ചുകേട്ടുകൊള്ളുക.

*ശ്രീഭഗവാനുവാച:*

പ്രകാശം ച പ്രവൃത്തിം ച
മോഹമേവ ച പാണ്ഡവ!
ന ദ്വേഷ്ടി സംപ്രവൃത്താനി
ന നിവൃത്താനി കാങ്ക്ഷതി 22

*അല്ലയോ പാണ്ഡവ, സത്വഗുണധർമ്മമായ പ്രകാശവും രജോഗുണധർമ്മമായ പ്രവൃത്തിയും തമോഗുണധർമ്മമായ മോഹവും പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന സ്ഥിതിയിൽ ആർ അവയെ ഉള്ളുകൊണ്ട് വെറുക്കാതെയിരിക്കുന്നുവോ, അവ ഇല്ലാത്ത സ്ഥിതിയിൽ അവയെ കാംക്ഷിക്കാതിരിക്കുന്നുവോ, അവനത്രെ ഗുണാതീതൻ.*

അല്ലയോ പാണ്ഡുപുത്ര, ഗുണാതീതനിൽ രജോഗുണത്തിന്റെ ഉൽക്കർഷം ഉണ്ടാകുമ്പോൾ പ്രവൃത്തി അവനെ വലയം ചെയ്യുന്നു. അവന്റെ ദേഹത്തിൽ കർമ്മാങ്കുരങ്ങൾ മുളയ്ക്കുകയും അവൻ ഭൗതികകാര്യങ്ങളിലേക്കു വലിച്ചിഴയ്ക്കപ്പെടുകയും ചെയ്യുന്നു. എന്നാൽ താൻ കർമ്മം ചെയ്യുന്നുവെന്നുള്ള അഭിമാനമോ താൻ കർത്താവാണെന്നുള്ള അഹങ്കാരമോ അവനില്ല. താൻ ചെയ്യുന്ന കർമ്മങ്ങൾ പൂർത്തിയാക്കാൻ കഴിഞ്ഞില്ലെങ്കിൽപോലും അവൻ അതിൽ ഖേദിക്കുകയില്ല.

ഗുണാതീതനിൽ സത്വഗുണം പ്രബലീഭവിക്കുമ്പോൾ അവന്റെ ഇന്ദ്രിയങ്ങൾ ജ്ഞാനപ്രകാശംകൊണ്ട് പൂരിതമാകുന്നു. എന്നാൽ അവന്റെ വിദ്വത്വത്തിൽ അവൻ ഹർഷഭരിതനാകുന്നില്ല. അവനിൽ തമോഗുണം അധികരിക്കുമ്പോൾ അവൻ അസന്തുഷ്ടനാകുന്നില്ല. മോഹഭ്രമം അവനെ വിഴുങ്ങുകയില്ല. അജ്ഞാനത്തോട് അവൻ അനിഷ്ടം ഭാവിക്കുകയോ അജ്ഞാനത്തെ അംഗീകരിക്കുകയോ ചെയ്യുകയില്ല. മോഹവേളയിൽ അവൻ ജ്ഞാനം സമ്പാദിക്കാൻ ഇച്ഛിക്കുകയില്ല. കർമ്മങ്ങൾ ആരംഭിക്കുന്നതിൽ അവൻ തൽപരനല്ല. എന്നാൽ എന്തെങ്കിലും കർമ്മങ്ങൾ ചെയ്യുന്നതിനിടയായാൽ അവൻ ദുഃഖിക്കുകയുമില്ല.

ഗുണങ്ങൾക്കു ഗണന നൽകാത്ത അവന്റെ സ്ഥിതി, പ്രഭാതവും മദ്ധ്യാഹ്നവും പ്രദോഷവും ബാധിക്കാത്ത പ്രഭാകരന്റേതുപോലെയാണ്. അവന്റെ പ്രകാശം വർദ്ധിപ്പിക്കുന്നതിനായി അവൻ കൂടുതൽ ജ്ഞാനം സമ്പാദിക്കേണ്ട ആവശ്യമുണ്ടോ? വാരിധി നിറയ്ക്കുന്നതിന് വർഷജലം വേണമോ? അതുപോലെ അവൻ ചെയ്യുന്ന കർമ്മങ്ങളുടെ കർത്താവ് അവനാണെന്ന് അവൻ എങ്ങനെ

അഭിമാനിക്കും? ഹിമത്താൽ മൂടപ്പെട്ട ഹിമവാൻ ശൈത്യംകൊണ്ട് സീൽക്കാരം പുറപ്പെടുവിക്കുമോ? മായാമോഹത്തിന് അവന്റെ ജ്ഞാനത്തെ നശിപ്പിക്കാൻ കഴിയുമോ? ഗ്രീഷ്മകാലത്തെ മഹാതപം മഹാഗ്നിയെ കീഴ്പ്പെടുത്തുമോ?

ഉദാസീനവദാസീനോ
ഗുണൈർയോ ന വിചാല്യതേ
ഗുണാ വർത്തന്ത ഇത്യേവ
യോ ƒവതിഷ്ഠതി നേങ്ഗതേ. 23

*ഏവൻ ഉദാസീനനെപ്പോലെ ഇരിക്കുന്നതുകൊണ്ട് സത്വര ജസ്തമോഗുണ കാര്യങ്ങളായ സുഖദുഃഖാദികളിൽ ചഞ്ചലിത നായിപ്പോകുന്നില്ലയോ, ഗുണങ്ങൾ അവയുടെ ധർമ്മം കാട്ടുന്നുവെ ന്നല്ലാതെ താൻ ഒന്നും ചെയ്യുന്നില്ലെന്ന വിവേകജ്ഞാനത്തോടെ ഏവൻ സ്ഥിരചിത്തനായി വർത്തിക്കുന്നുവോ, അവൻ ഗുണാതീതനത്രെ.*

ഗുണങ്ങളും അതിന്റെ കാര്യങ്ങളും അവന്റെ തന്നെ അംശ മാണെന്ന് അവന് അറിയാവുന്നതുകൊണ്ട് ഗുണാതീതന്റെ ചിത്തം ഒരിക്കലും ശാന്തത ഭഞ്ജിക്കുകയില്ല. അവന്റെ പ്രാരബ്ധംകൊണ്ട് അവൻ ദേഹത്തെ ധരിക്കാൻ ഇടയായതാണെന്നുള്ള ഉത്തമവിശ്വാസം അവനുണ്ട്. ആകയാൽ യാത്രാമദ്ധ്യേ വഴിയമ്പലത്തിൽ താൽക്കാലി കമായി വിശ്രമിക്കുന്ന ഒരു പാന്ഥനെപ്പോലെ, അവൻ ഉദാസീനനാണ്. ജയമോ പരാജയമോ സംഭവിക്കാതെ, ജേതാവിനേയും പരാജിതനേയും ഒരുപോലെ കാണുന്ന നിഷ്പക്ഷമായ ഒരു യുദ്ധഭൂമിപോലെയാണ വൻ. ഗുണങ്ങൾ അവനെ കൈവശപ്പെടുത്തുകയോ അവൻ ഗുണങ്ങളെ കൈവശപ്പെടുത്തുകയോ ചെയ്യുന്നില്ല. ഗുണങ്ങളുടെ സ്വാധീന വലയത്തിലമർന്ന് അവൻ കർമ്മങ്ങൾ ചെയ്യുകയോ, അവയെക്കൊണ്ട് എന്തെങ്കിലും കർമ്മങ്ങൾ ചെയ്യിക്കുകയോ ചെയ്യുന്നില്ല. ദേഹത്തി ലിരിക്കുന്ന പ്രാണൻപോലെയോ, വീട്ടിലെത്തിയ ഒരതിഥി പോലെ യോ, പൊതുസ്ഥലത്തു നില്ക്കുന്ന കൊടിമരംപോലെയോ, അവന്റെ ചുറ്റുപാടും നടക്കുന്ന കാര്യങ്ങളിൽ അവൻ നിരുത്സുകനാണ്. മൃഗതൃ ഷ്ണയിലെ തിരമാലകളുടെ ആക്രമണം മഹാമേരു പർവ്വതത്തെ ചലി പ്പിക്കാത്തതുപോലെ, ഗുണങ്ങളുടെ വിളയാടൽ അവനെ വിക്ഷോഭി പ്പിക്കുകയില്ല. വ്യോമത്തെ ചലിപ്പിക്കാൻ വായുവിന് സാദ്ധ്യമാണോ? അന്ധകാരം എപ്പോഴെങ്കിലും സൂര്യനെ വിഴുങ്ങിയിട്ടുണ്ടോ?

ഇതുപോലെ ഗുണങ്ങൾ ഒരുവിധത്തിലും ഗുണാതീതനെ ബാധിക്കുകയില്ല. ഉണർന്നിരിക്കുന്ന ഒരുവൻ സ്വപ്നം കാണാത്തതു പോലെ ഗുണാതീതനായ ഒരുവൻ ഒരിക്കലും ഗുണങ്ങളാൽ ബന്ധിത നാവുകയില്ല. അകലെ നിന്ന് പാവക്കൂത്ത് കാണുന്ന ഒരുവനെപ്പോലെ ഗുണാതീതൻ (സ്വസ്വരൂപത്തിൽ സ്ഥിതിചെയ്യുന്നതുകൊണ്ട്) തന്നിലും ചുറ്റിലുമുള്ള ത്രിഗുണലീലകളെ കാണുകയും ആസ്വ

ദിക്കുകയും ചെയ്യുന്നു. ഗുണാതീതനായ ഒരുവന്റെ സത്ത്വഗുണ വാസനകൾ സൽക്കർമ്മങ്ങളിൽ വ്യാപരിക്കുമ്പോഴും രജോഗുണ വാസനകൾ രജോവിഷയങ്ങളിൽ പ്രവർത്തിക്കുമ്പോഴും തമോഗുണ വാസനകൾ മോഹത്തിൽ മുഴുകിയിരിക്കുമ്പോഴും ഈ ഗുണധർമ്മങ്ങളെല്ലാം ജീവാത്മാവിന്റെ പ്രാഭവംകൊണ്ടാണ് നടക്കുന്നതെന്ന് അവൻ അറിയുന്നു. ഇത്, എല്ലാറ്റിനും സാക്ഷിമാത്രമായിരിക്കുന്ന കർമ്മസാക്ഷിയുടെ ശക്തികൊണ്ട് ലോകവ്യവഹാരങ്ങളെല്ലാം നടക്കുന്നതുപോലെയാണ്. സാഗരത്തിൽ വേലിയേറ്റമുണ്ടാകുന്നതും, ചന്ദ്രകാന്തക്കല്ലിൽനിന്ന് ജലം പൊടിയുന്നതും, കുമുദബാന്ധവന്റെ പ്രതാപം തെളിയിക്കുന്നു. എന്നാൽ നിശാപതി ഇതിലൊന്നിലും പങ്കില്ലാതെ നിർവ്വികാരനായി നില്ക്കുകയാണ്. വായു ശക്തമായി വീശുമ്പോഴും നിശ്ചലമായിരിക്കുമ്പോഴും ആകാശം അചഞ്ചലമായി നിലകൊള്ളുന്നു. അതുപോലെ ഗുണങ്ങൾ കോലാഹലം സൃഷ്ടിക്കുമ്പോഴും ഗുണാതീതൻ അക്ഷോഭ്യനായിരിക്കും. അല്ലയോ അർജ്ജുന! ഗുണങ്ങളെ അതിക്രമിച്ചു കടന്ന ഒരുവന്റെ ലക്ഷണങ്ങളാണ് ഞാൻ വിവരിച്ചത്. ഇനിയും അവന്റെ അനുഷ്ഠാനങ്ങൾ എന്തൊക്കെയാണെന്ന് പറയാം.

സമദുഃഖസുഖഃ സ്വസ്ഥഃ
സമലോഷ്ടാശ്മ കാഞ്ചനഃ
തുല്യപ്രിയാപ്രിയോ ധീര-
സ്തുല്യ നിന്ദാത്മസംസ്തുതി 24

*ആരാണോ സ്വസ്വരൂപമായ ആത്മാവിൽ സ്ഥിതിചെയ്യുന്നവനായും, സുഖദുഃഖങ്ങളിൽ സമചിത്തനായും, അചഞ്ചലനായും, മൺകട്ട, കല്ല്,സ്വർണ്ണം എന്നിവയെ തുല്യമായി വിചാരിക്കുന്നവനായും, ഇഷ്ടാനിഷ്ടങ്ങളെ തുല്യമായി കരുതുന്നവനായും, തന്നെ നിന്ദിച്ചാലും സ്തുതിച്ചാലും രണ്ടിലും സമഭാവത്തോടു കൂടിയവനായും വർത്തിക്കുന്നത് അവൻ ഗുണാതീതനാണ്.*

അല്ലയോ അർജ്ജുന, വസ്ത്രത്തിൽ നൂലല്ലാതെ മറ്റെന്തെങ്കിലും ദൃശ്യമാണോ? അതുപോലെ ഞാനുമായി താദാത്മ്യം പ്രാപിച്ച ഒരുവൻ എല്ലാ ചരാചരങ്ങളുമടങ്ങിയ വിശ്വത്തെ എന്റെ രൂപം മാത്രമായിട്ടാണ് ദർശിക്കുന്നത്. ഈശ്വരൻ തന്റെ ഭക്തന്മാർക്കും ശത്രുക്കൾക്കും ഒരേ മുക്തിതന്നെ നൽകി അവരെ അനുഗ്രഹിക്കുന്നില്ലേ? അതുപോലെ സുഖവും ദുഃഖവും തുല്യമായ രണ്ടു തട്ടുകളുള്ള ത്രാസ് പോലെയാണ് ഗുണാതീതൻ ഗണിക്കുന്നത്. പ്രാപഞ്ചികജീവിത ജലപ്രവാഹത്തിൽ പെട്ട ഒരു മത്സ്യമെന്ന നിലയിൽ അവനിൽ ദേഹഭാവമുണ്ടെന്നും അവൻ സുഖദുഃഖങ്ങൾ അനുഭവിക്കുന്നുവെന്നും തോന്നിയേക്കാം. എന്നാൽ അവൻ നെല്ലിൽനിന്ന് അരി പോലെ, ദേഹബുദ്ധി ഉപേക്ഷിച്ച് സ്വസ്വരൂപസ്ഥിതിയിലാണ് വർത്തിക്കുന്നത്. കളകളാരവം പുറപ്പെടുവിച്ചു

കൊണ്ട് സംക്ഷുബ്ധമായി ഒഴുകുന്ന ഗംഗാനദി സാഗരത്തോടൊന്നു ചേരുമ്പോൾ അതിൻെറ കളകളാരവവും സംക്ഷുബ്ധാവസ്ഥയും നിലയ്ക്കുന്നതുപോലെ, പരമാത്മാവുമായി ഐക്യം പ്രാപിച്ച ഒരുവൻ ക്ഷോഭം കൈവെടിഞ്ഞ് സമചിത്തനായിത്തീരുന്നു. അവൻ ദേഹത്തിലിരിക്കുമ്പോഴും സുഖവുംദുഃഖവും അവനെ ബാധിക്കുന്നില്ല. കൊടിമരത്തിന് ദിനരാത്രങ്ങൾ ഒരേ വിധത്തിലായിരിക്കുന്നതുപോലെ, ആത്മാരാമനായ അവന് സുഖവും ദുഃഖവും ഒന്നുപോലെയാണ്. ഗാഢനിദ്രയിലാണ്ടുകിടക്കുന്ന ഒരുവന് ഉഗ്രസർപ്പത്തിൻേറയോ, അപ്സരസ്ത്രീയായ ഉർവ്വശിയുടേയോ സ്പർശനം ഭേദമില്ലാത്തതു പോലെ ആത്മസ്വരൂപസ്ഥിതനായ ഒരുവനെ ദ്വന്ദ്വഭാവം സ്പർശി ക്കുകയേ ഇല്ല. അവന് ചാണകവും സ്വർണ്ണവും ഒരുപോലെയാണ്. രത്നവും കരിങ്കല്ലും തമ്മിൽ ഒരു വ്യത്യാസവുമില്ല. സ്വർഗ്ഗം അവൻെറ ഗേഹത്തിലെത്തിയാലും വ്യാഘ്രം അവനെ വഴിയിൽ വെച്ച് ആക്രമിച്ചാലും അവൻെറ ആത്മബുദ്ധിക്ക് ഭംഗം സംഭവിക്കുകയില്ല. മരിച്ച ഒരുവൻ ജീവിക്കുകയില്ല; വറുത്ത വിത്ത് കിളിർക്കുകയുമില്ല. അതുപോലെ അവൻെറ സമബുദ്ധി ഒരിക്കലും താറുമാറാകുകയില്ല. അവനെ ബ്രഹ്മദേവനു തുല്യനാണെന്നു പറഞ്ഞ് സ്തുതിച്ചാലും, നീചനാണെന്നു പറഞ്ഞ് നിന്ദിച്ചാലും, കത്തിക്കാനോ അണയ്ക്കാനോ കഴിയാത്ത ഭസ്മംപോലെ പ്രശംസയും നിന്ദയും അവനെ ബാധിക്കു കയില്ല. സൂര്യഗോളത്തിൽ അന്ധകാരമോ കൊളുത്തിവച്ച വിളക്കോ ഇല്ലാത്തതുപോലെ സ്തുതിയും നിന്ദയും അവനിൽ ആമോദമോ ആതങ്കമോ ഉണ്ടാക്കുകയില്ല; സുഖദുഃഖങ്ങളുടെ ഭാവവും അവനില്ല.

മാനാപമാനയോസ്തുല്യ-
സ്തുല്യോ മിത്രാരിപക്ഷയോഃ
സർവ്വാരംഭപരിത്യാഗീ
ഗുണാതീതഃ സ ഉച്യതേ. 25

*മാനത്തെയും അപമാനത്തെയും തുല്യമായി കരുതുന്നവനും മിത്രപക്ഷത്തെയും ശത്രുപക്ഷത്തെയും ഒരേ നിലയിൽ കാണുന്നവനും സകലവിധ പ്രയത്നങ്ങളേയും ഉപേക്ഷിച്ചവനും ആരോ അവൻ ഗുണാതീതനത്രെ.*

സൂര്യൻ പകലിനെപ്പറ്റി മാത്രമെ അറിയുന്നുള്ളു. രാത്രിയെപ്പറ്റി യാതൊന്നും സൂര്യനറിവില്ല. ഗുണാതീതനായ ഒരുവനും അപ്രകാര മാണ്. അവനെ ഒരു ദേവനായി കരുതി ആരാധിച്ചാലും, ചോരനായി കരുതി ദണ്ഡിച്ചാലും, അനേകം വൃഷഭങ്ങളുടേയും ഗജങ്ങളുടേയും അകമ്പടിയോടെ രാജാവായി അഭിഷേചിച്ചാലും, സുഹൃത്തുക്കൾ അടുത്തിരുന്നാരാധിച്ചാലും, വൈരികൾ ആക്രമിച്ചാലും അവൻ എല്ലാം തുല്യമായി കരുതുകയും എല്ലാറ്റിനെയും ഒന്നായി കാണുകയും ചെയ്യുന്നു. ഓരോ ഋതുക്കളും വരുകയും പോവുകയും ചെയ്യുമ്പോഴും

ആകാശം നിർബ്ബാധിതമായിരിക്കുന്നതുപോലെ, അവൻെറ മനസ്സിനെ ഭേദവിചാരങ്ങൾ ബാധിക്കുകയില്ല. അവനിലുള്ള മറ്റൊരു പ്രത്യേക ലക്ഷണം കർമ്മത്തിൻെറ അഭാവമാണ്. അവൻ കർമ്മങ്ങൾ ചെയ്യുകയോ ലൗകികവ്യാപാരങ്ങളിൽ ഏർപ്പെടുകയോ ചെയ്യുന്നില്ല. അവൻ കൈവരിച്ചിട്ടുള്ള ജ്ഞാനാഗ്നിയിൽ അവൻെറ കർമ്മഫലം അവൻ എരിച്ചു കളയുന്നു. ദൃഷ്ടവും അദൃഷ്ടവുമായ ഇഹലോക പരലോകഭോഗങ്ങളിൽ അവന് യാതൊരിച്ഛയുമില്ല. അവൻെറ പ്രാരബ്ധമനുസരിച്ച് അവന് പ്രാപ്തമായവയെ മാത്രം അവൻ അനുഭവിക്കുന്നു. അവൻ സന്തോഷത്തിൽ ആഹ്ലാദിക്കുകയോ സന്താപത്തിൽ വിഷാദിക്കുകയോ ചെയ്യുന്നില്ല. എല്ലാ സങ്കല്പങ്ങളേയും ആഗ്രഹങ്ങളേയും പൊഴിച്ചുകളഞ്ഞ അവൻെറ അന്തഃകരണം ഒരു പാറപോലെയാണ്. ഇനിയും എന്തിനാണ് കൂടുതൽ വിശദീകരിക്കുന്നത്. ഇപ്രകാരം വർത്തിക്കുന്ന ഒരുവൻ മാത്രമാണ് ത്രിഗുണങ്ങളേയും അതിക്രമിച്ചു ഗുണാതീതനായിത്തീർന്നിട്ടുള്ളത്.

ഇനിയും ഗുണാതീതാവസ്ഥയെ പ്രാപിക്കുന്നതിനുള്ള മാർഗ്ഗം എന്താണെന്ന് ഞാൻ നിനക്കു പറഞ്ഞുതരാം.

മാം ച യോ ƒവ്യഭിചാരേണ
ഭക്തിയോഗേന സേവതേ
സ ഗുണാൻ സമതീത്യൈതാൻ
ബ്രഹ്മഭൂയായ കല്പതേ. 26

*ഏവൻ പരമാത്മാവായ എന്നെത്തന്നെ ഏകാന്തമായിരിക്കുന്ന ഭക്തികൊണ്ട് ഭജിക്കുന്നുവോ, അവൻ ഈ സത്വരജസ്തമോ ഗുണങ്ങളെ കടന്ന് ബ്രഹ്മത്വം (മോക്ഷം) പ്രാപിക്കാൻ സമർത്ഥനായിത്തീരുന്നു.*

അവ്യഭിചാര മനസ്സോടുകൂടി ഭക്തിമാർഗ്ഗത്തിൽ ചരിക്കുന്നവന് ത്രിഗുണങ്ങളേയും കീഴടക്കാൻ കഴിയും. ഞാൻ എന്താണെന്നും എന്നോടുള്ള ഭക്തി എങ്ങനെയായിരിക്കണമെന്നും അവ്യഭിചാരഭക്തിയുടെ ലക്ഷണം എന്തെല്ലാമാണെന്നും ഇത്തരുണത്തിൽ ഞാൻ പ്രസ്താവിക്കാം. രത്നവും അതിൻെറ തിളക്കവും, ജലവും അതിൻെറ ദ്രവത്വവും, ആകാശവും അതിൻെറ വ്യാപ്തിയും, പഞ്ചസാരയും അതിൻെറ മധുരവും വ്യത്യസ്തമായി സ്ഥിതി ചെയ്യുന്നവയല്ല. അഗ്നിയും അതിൻെറ ജ്വാലയും വിഭിന്നമല്ല. കമലവും അതിൻെറ ദളങ്ങളും ഒന്നുതന്നെയാണ്. ശിഖരങ്ങളും ഫലങ്ങളും ചേർന്നതാണ് വൃക്ഷം. നിരനിരയായ ഹിമം ഏകീകരിച്ച ഹിമപിണ്ഡമാണ് ഹിമവാൻ. ഉറകൂടിയ പാലാണ് തൈര്. ഇതുപോലെ വിശ്വം എന്നുപറയുന്നത് ഞാൻ മാത്രമാകുന്നു. ചന്ദ്രനെ കാണുന്നതിന് ചന്ദ്രബിംബം ഉരച്ചു നോക്കേണ്ട ആവശ്യമുണ്ടോ? കട്ടിയായി ഉറച്ചിരിക്കുമ്പോഴും ഉരുക്കുനെയ്യിൻെറ ഗുണം നഷ്ടപ്പെടുന്നില്ല. സ്വർണ്ണവള ഉരുക്കിയില്ലെങ്കിലും സ്വർണ്ണമായിത്തന്നെ ഇരിക്കുന്നു. വസ്ത്രം കിഴിച്ചുനോക്കാതെതന്നെ

അത് നൂലാണെന്ന് മനസ്സിലാക്കരുതോ? ഘടം മണ്ണാണെന്നറിയാൻ അത് ഉടച്ചുനോക്കേണ്ട ആവശ്യമില്ല. അതുപോലെ വിശ്വത്തിലുള്ള തെല്ലാം ഞാൻതന്നെ ആയതുകൊണ്ട് ഈ ദൃശ്യപ്രപഞ്ചത്തെ ഒഴിച്ചുനിർത്തി എന്നെ കാണുവാൻ ശ്രമിക്കരുത്. പ്രപഞ്ചത്തോടൊ പ്പമാണ് എന്നെ കാണേണ്ടതെന്നുള്ള ഉത്തമബോദ്ധ്യത്തോടെ ഏകാഗ്രമായി എന്നെ ഭജിക്കുന്നതാണ് അവ്യഭിചാരഭക്തി. പ്രത്യുത, ഞാനും പ്രപഞ്ചവും രണ്ടാണെന്നുള്ള ഭേദബുദ്ധിയോടെ എന്നെ ഭജിക്കുന്നത് വ്യഭിചാരഭക്തിയാണ്. ആകയാൽ ചിത്തത്തിൽനിന്നുള്ള എല്ലാ ദ്വന്ദ്വഭാവങ്ങളും ഉപേക്ഷിച്ച്, നീയുൾപ്പെടെയുള്ള ഈ പ്രപഞ്ചം ഞാനാണെന്നു മനസ്സിലാക്കുക.

അർജ്ജുനാ, ഒരു സ്വർണ്ണാഭരണത്തിന് തിലകമായി ഉറപ്പിച്ചിട്ടുള്ള സ്വർണ്ണകണം അതിൽ നിന്ന് വ്യതിരിക്തമായി നില്ക്കാ ത്തതുപോലെ, നീ ഈ പ്രപഞ്ചത്തിൽ നിന്നും വേറിട്ടു നില്ക്കുന്നു വെന്ന് ചിന്തിക്കരുത്. സൂര്യന്റെ തേജസ്സും അതിന്റെ രശ്മിയും ഭിന്നമല്ല. അപ്രകാരം ഈ പ്രപഞ്ചവും നീയും ഭിന്നമല്ലെന്നുള്ള ബോധം നിന്റെ മനസ്സിലുണ്ടാവണം. ഭൂമിയിൽ കാണുന്ന പരമാണുക്കൾ ഭൂമിയുടെ ഭാഗമാണ്. ഹിമവാനിൽ ഹിമകണങ്ങൾ സ്ഥിതി ചെയ്യുന്നു. അതുപോലെ വിശ്വം എന്നിൽ സ്ഥിതി ചെയ്യുന്നുവെന്നുള്ള വസ്തുത നീ ശരിയായവണ്ണം അറിഞ്ഞിരിക്കണം. ഏറ്റവും ചെറിയ തരംഗം പോലും സിന്ധുവിൽ നിന്നു ഭിന്നമല്ല. അതുപോലെ ആത്മാവ് പരമാത്മാവിൽ നിന്നു ഭിന്നമല്ല. ഈശ്വരനുമായുള്ള പരിപൂർണ്ണ ഐക്യദർശനം ഒരുവനിൽ വികസിക്കുമ്പോഴുണ്ടാകുന്ന ആനന്ദകരമായ അവസ്ഥ യ്ക്കാണ് ഉന്നതമായ ഭക്തി എന്നു പറയുന്നത്. ഒരു അവ്യഭിചാരഭക്തന് ലഭിക്കുന്ന ദർശനമാണിത്. ഇത് അവ്യഭിചാരഭക്തന്റെ ജീവിതചര്യ യാണ്. ഇത് ജ്ഞാനത്തിന്റെ സദ്ഗുണവും യോഗത്തിന്റെ സാരവുമാണ്.

കാർമേഘങ്ങളിൽനിന്ന് അനുസ്യൂതം വാരിധിയിലേക്ക് പതിക്കുന്ന ജലധാരപോലെ അവ്യഭിചാരഭക്തിയുടെ അഖണ്ഡമായ ധാര ഭഗവാനാകുന്ന വാരിധിയിലേക്ക് ഒഴുകിയെത്തുന്നു. കിണറ്റിനുള്ളിലെ ആകാശത്തെ കിണറ്റിനു മുകളിലുള്ള മഹാകാശവുമായി സംയോജിപ്പിക്കുന്നതിന് പ്രത്യേക സംവിധാനമൊന്നും ആവശ്യ മില്ലാത്തതുപോലെ അവ്യഭിചാരഭക്തനെ പരമാത്മാവുമായി ചേർക്കു ന്നതിന് യാതൊരുപകരണവും വേണ്ട. ആത്മാവും ഈശ്വരനും തമ്മിലുള്ള ഈ ഐക്യം, ജലത്തിൽ കാണുന്ന സൂര്യന്റെ പ്രതി ബിംബത്തിൽനിന്ന് സൂര്യബിംബത്തിലേക്ക് നേരെ പോകുന്ന സൂര്യ പ്രഭപോലെയാണ്. ഇപ്രകാരം ഐക്യാനുഭവം ഉണ്ടാകുമ്പോൾ 'ഞാൻ ബ്രഹ്മമാകുന്നു' എന്ന ചിന്ത ഭക്തന്റെ മനസ്സിലുണ്ടാകുന്നു. എന്നാൽ ഭക്തൻ പരമാത്മാവുമായി ഒന്നുചേർന്നുകഴിയുമ്പോൾ ഞാൻ ബ്രഹ്മമാകുന്നു എന്ന ചിന്തയും അസ്തമിക്കുന്നു. അല്ലയോ അർജ്ജുന, സമുദ്രത്തിൽ പെടുന്ന ഉപ്പ് അലിഞ്ഞുചേരുന്നതോടെ അലിയുന്ന കർമ്മം അവസാനിക്കുന്നില്ലേ? പുല്ലിനെ എരിക്കുന്ന അഗ്നി പുല്ല്

കത്തിക്കഴിയുമ്പോൾ അണഞ്ഞുപോകുന്നില്ലേ? അതുപോലെ ജ്ഞാനം കൊണ്ട് ഭേദവിചാരം ഇല്ലാതാകുന്നതോടെ ജ്ഞാനം തന്നെ നിലനില്ക്കാതെ നിവൃത്തമാകുന്നു. ഈ നിലയിലെത്തിക്കഴിഞ്ഞാൽ ഞാൻ മായയുടെ അക്കരെയാണെന്നോ, എന്റെ ഭക്തൻ ഇക്കരെയാണെന്നോ ഉള്ള വ്യത്യാസം ഇല്ലാതാവുകയും ഞങ്ങൾ തമ്മിൽ ശാശ്വതമായ ഐക്യം പ്രകടീകൃതമാവുകയും ചെയ്യുന്നു. ഇതോടെ ഗുണങ്ങളെ ജയിക്കുന്നുവെന്നും മറ്റുമുള്ള സംസാരം തന്നെ അപ്രസക്തമാവുന്നു. എന്തുകൊണ്ടെന്നാൽ ഞങ്ങൾ തമ്മിലുള്ള ദൃഢാശ്ലേഷം നടന്നുകഴിയുമ്പോൾ ഗുണങ്ങൾ തന്നെ ഇല്ലാതാവുന്നു. അല്ലയോ മർമ്മജ്ഞനായ അർജ്ജുന, ഈ അവസ്ഥയാണ് ബ്രഹ്മാവസ്ഥ. ദ്വന്ദ്വഭാവം കൈവെടിഞ്ഞ ഒരു അവ്യഭിചാരഭക്തനു മാത്രമെ ഇതു കൈവരിക്കാൻ സാദ്ധ്യമാവുകയുള്ളു. ഇപ്രകാരമുള്ള ലക്ഷണയുക്തന്മാരായ എന്റെ ഭക്തന്മാർക്ക് ബ്രഹ്മാവസ്ഥ, പതിവ്രതയായ ഒരു പത്നിയെപ്പോലെയാണ്. ഗംഗാനദിയിൽക്കൂടി പ്രക്ഷുബ്ധമായി ഒഴുകുന്ന ഗംഗാജലത്തിന് സിന്ധുപദം ലഭിക്കണമെന്നുള്ള ലക്ഷ്യം മാത്രമെയുള്ളു. അതുപോലെ എന്റെ ഭക്തന്റെ ലക്ഷ്യം ഞാനുമായി താദാത്മ്യം പ്രാപിക്കുക എന്നു മാത്രമാണ്. ആകയാൽ ജ്ഞാനദൃഷ്ടിയോടെ എന്നെ ഭജിക്കുന്ന ഭക്തൻ ബ്രഹ്മപദമാകുന്ന കിരീടത്തിലെ നായകമണിയായിത്തീരുന്നു. ഈ ബ്രഹ്മാവസ്ഥ, ആത്മാവ് പരമാത്മാവുമായി സാത്മ്യം പ്രാപിക്കുന്ന പുരുഷാർത്ഥത്തിലെ നാലാമത്തെ അവസ്ഥയായ സായുജ്യാവസ്ഥയാണ്. ഈ അവസ്ഥയിലെത്തുന്നതിനുള്ള ഒരു ശ്രേണിയാണ് എന്നോടുള്ള ആരാധനം. എന്നാൽ ഞാൻ ആ ലക്ഷ്യത്തിലേക്കുള്ള ഒരു വഴി മാത്രമാണെന്ന് നീ ചിന്തിക്കരുത്. എന്തുകൊണ്ടെന്നാൽ ഞാനും ബ്രഹ്മവും രണ്ടല്ല. ഈ വസ്തുത നിന്റെ ചിത്തത്തിൽ എപ്പോഴും ഓർത്തിരിക്കണം.

ബ്രഹ്മണോ ഹി പ്രതിഷ്ഠാഹ-
മമൃതസ്യാവ്യയസ്യ ച
ശാശ്വതസ്യ ച ധർമ്മസ്യ
സുഖസ്യൈകാന്തികസ്യ ച. 27

*എന്തുകൊണ്ടെന്നാൽ ഞാൻ ബ്രഹ്മത്തിന്റേയും (പരമാത്മാവിന്റേയും) നിത്യമായ മോക്ഷത്തിന്റേയും, ശാശ്വത ധർമ്മത്തിന്റേയും അഖണ്ഡമായ സുഖത്തിന്റേയും ഇരിപ്പിടമാകുന്നു.*

അല്ലയോ പാണ്ഡവ, എന്റെ പേര് ബ്രഹ്മം എന്നാണ്. അമൃതം, സച്ചിദാനന്ദം, അവ്യയം, ശാശ്വതം, അദ്വൈതം എന്നിങ്ങനെയുള്ള സ്വഭാവവിശേഷങ്ങൾകൊണ്ട് എന്നെ വർണ്ണിക്കുന്നു. അല്ലയോ ചതുരനായ അർജ്ജുന, ചന്ദ്രനും ചന്ദ്രഗോളവും തമ്മിൽ വ്യത്യാസമില്ലാത്തതുപോലെ ബ്രഹ്മവും ഞാനും തമ്മിൽ ഒരു വ്യത്യാസവുമില്ല. ഈ ബ്രഹ്മം നിത്യവും അചലവും അദ്വിതീയവും പ്രകടിതവും

നിസ്സീമസുഖപ്രദായകമായ ധർമ്മരൂപവുമാണ്. വിവേകംകൊണ്ട് നിന്റെ അജ്ഞാനത്തെ നശിപ്പിക്കുമ്പോൾ നിനക്ക് വിശ്രാന്തി സ്ഥാനമായ ബ്രഹ്മഗേഹത്തിലെത്താൻ കഴിയും. വേദാന്തസിദ്ധാന്തത്തിന്റെ പരമസ്ഥാനമായ ഈ ബ്രഹ്മം ഞാനാകുന്നു.

അല്ലയോ മഹാരാജാവേ, അനന്യഭക്തപ്രേമിയായ പരമാത്മാവ് വീരനായ അർജ്ജുനനോട് ഇപ്രകാരം അരുളിച്ചെയ്തു. സഞ്ജയൻ ധൃതരാഷ്ട്രരോട് പറഞ്ഞു.

ഇതെല്ലാം അക്ഷമനായി കേട്ടുകൊണ്ടിരുന്ന ധൃതരാഷ്ട്ര മഹാരാജാവ് സഞ്ജയനോട് ചോദിച്ചു:

ഞാൻ ചോദിക്കാതെ ഇതെല്ലാം എന്തിനാണ് എന്നോടു പറയുന്നത്? ഈ അവസരത്തിൽ എന്റെ പുത്രന്മാരുടെ വിജയത്തെ പ്പറ്റിയുള്ള സന്തോഷവാർത്ത പറഞ്ഞ് എന്റെ ആകാംക്ഷ അകറ്റുക. അർത്ഥമില്ലാത്ത മറ്റു സംസാരങ്ങളെല്ലാം നിർത്തുക.

ഇതു കേട്ട് സഞ്ജയൻ വിസ്മയാകുലനായി. അദ്ദേഹം ദീർഘ നിശ്വാസം വിട്ടുകൊണ്ട് സ്വയം പറഞ്ഞു:

കഷ്ടം! വിധിയുടെ വിളയാടൽ നോക്കുക. ഈ വൃദ്ധൻ ഈശ്വരനിൽ നിന്ന് എത്രയോ അകലെയാണ്? എങ്കിലും കൃപാലുവായ ഭഗവാൻ ഇദ്ദേഹത്തിൽ കാരുണ്യം ചൊരിയട്ടെ. ഇദ്ദേഹത്തിനു പിടിപെട്ടിരിക്കുന്ന മോഹമഹാരോഗത്തിൽനിന്ന് രക്ഷപ്പെടാനാവശ്യമായ വിവേകൗഷധം ഭഗവാൻ കൃഷ്ണൻ അദ്ദേഹത്തിനു നൽകട്ടെ.

സഞ്ജയന്റെ ഹൃദയത്തിൽ ഭഗവദ്രൂപം നിറഞ്ഞു നിന്നു. ഭഗവാന്റെ വാക്കുകൾ സഞ്ജയന്റെ കാതുകളിൽ മുഴങ്ങിക്കേട്ടു. അദ്ദേഹത്തിന്റെ ചിത്തം കൃഷ്ണാർജ്ജുന സംവാദത്തിന്റെ മധുരിമ ആസ്വദിച്ച് ഹർഷപുളകം കൊണ്ടു. ഭഗവാൻ അർജ്ജുനനോടു പറഞ്ഞ വാക്കുകൾ അമിതമായ ആഹ്ലാദത്തോടെ സഞ്ജയൻ പറയും.

ആ വാക്കുകളുടെ സാരം നിങ്ങളുടെ മനസ്സിൽ പതിയത്തക്കവണ്ണം ഞാൻ വിശദീകരിച്ചുതരാം. ശ്രദ്ധിച്ചു കേൾക്കുക. നിവൃത്തിനാഥിന്റെ ശിഷ്യനായ ജ്ഞാനേശ്വരൻ പറഞ്ഞു.

ഓം തത് സത്
ഇതി ശ്രീമദ് ഭഗവദ്ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുന സംവാദേ
ഗുണത്രയവിഭാഗയോഗോ നാമ
ചതുർദശോഽ ദ്ധ്യായഃ

*ഗുണത്രയവിഭാഗയോഗം എന്ന*
*പതിന്നാലാം അദ്ധ്യായം കഴിഞ്ഞു.*

## അദ്ധ്യായം പതിനഞ്ച്

# പുരുഷോത്തമയോഗം

എന്റെ പരിശുദ്ധ ഹൃദയമാകുന്ന പാദപീഠത്തിൽ ഗുരുവിന്റെ തൃപ്പാദങ്ങൾ ഞാൻ പ്രതിഷ്ഠിക്കും. ഏകനിഷ്ഠയാകുന്ന (ഗുരുവിനോടുള്ള ശ്രദ്ധ) അഞ്ജലീപുടത്തിൽ ഇന്ദ്രിയപുഷ്പങ്ങൾ ശേഖരിച്ച്, അവയെ ഞാൻ അദ്ദേഹത്തിന്റെ പാദങ്ങളിൽ അർഘമായി അർപ്പിക്കും. അനന്യമായ ഭക്തിജലംകൊണ്ട് ഞാൻ അദ്ദേഹത്തെ സ്നാനം ചെയ്യിക്കും. സേവനതൃഷ്ണയാകുന്ന ചന്ദനച്ചാറ് അണിവിരൽകൊണ്ട് അദ്ദേഹത്തിന്റെ തിരുനെറ്റിയിൽ ഞാൻ ചാർത്തും. അദ്ദേഹത്തോടുള്ള പ്രേമവായ്പിന്റെ തങ്കം കൊണ്ട് തീർത്ത സ്വർണ്ണ നൂപുരം സദ്ഗുരുവിന്റെ സുകുമാര പാദങ്ങളിൽ ഞാൻ അണിയിക്കും. ആ വിരലുകളിൽ ദൃഢഭക്തികൊണ്ടുള്ള അംഗുലീയങ്ങൾ ഞാൻ ഇടും. ആനന്ദത്തിന്റെ പരിമളം പരത്തുന്ന അഷ്ടസാത്വിക ഭാവങ്ങളാകുന്ന അംബുജം ആ അരവിന്ദപാദങ്ങളിൽ ഞാൻ അർപ്പിക്കും. അദ്ദേഹത്തിന്റെ മുന്നിൽ ഞാൻ അഹംഭാവത്തിന്റെ ധൂപം കത്തിക്കുകയും നിരഭിമാനബോധത്തിന്റെ ദീപം ഉഴിയുകയും ചെയ്യും. ഞാൻ അദ്ദേഹത്തെ തദാകാര ബോധത്തോടെ ആലിംഗനം ചെയ്യും. എന്റെ ശരീരവും പ്രാണനും ആകുന്ന പാദുകങ്ങൾ അദ്ദേഹത്തിന്റെ പവിത്രമായ പാദങ്ങളിൽ ഞാൻ ഇടുവിക്കും. ഇതുമൂലം ഞാൻ അദ്ദേഹത്തെ സേവിക്കുന്നതിനും പുരുഷാർത്ഥങ്ങളെ നേടുന്നതിനും ഉള്ള യോഗ്യത സമ്പാദിക്കും. അത് ബ്രഹ്മത്വം കൈവരിക്കുന്നതിനുള്ള ജ്ഞാനം എനിക്കു കരഗതമാക്കട്ടെ. എന്റെ വാക്കുകൾ അമൃതവാണികളായിത്തീരട്ടെ. ആയിരം പൂർണചന്ദ്രന്മാരുടെ പ്രകാശത്തേക്കാൾ പ്രകാശമാനമായ വാഗ്ധോരണി എന്നിൽ നിന്നു നിർഗ്ഗളിക്കട്ടെ. പൂർവ്വ ദിശയിലുദിക്കുന്ന സൂര്യൻ വിശ്വത്തിനൊട്ടാകെ പ്രകാശസാമ്രാജ്യം പ്രദാനം ചെയ്യുന്നതുപോലെ, ഗുരുവിന്റെ അനുഗ്രഹം കൊണ്ട് എന്റെ ശബ്ദചാതുര്യം ശ്രോതാക്കൾക്കെല്ലാം ജ്ഞാനദീപാവലിയായിത്തീരട്ടെ.

ദൈവയോഗത്താൽ എന്നിലുണ്ടാകുന്ന വ്യാഖ്യാനസ്ഫുരണം ഓങ്കാരനാദത്തിന്റെ മാറ്റൊലിക്കുപോലും മങ്ങലേൽപ്പിക്കും. അതിന്റെ മനോഹാരിതയോട് മോക്ഷത്തെപ്പോലും താരതമ്യപ്പെടുത്താൻ സാദ്ധ്യമല്ല. എന്റെ പ്രഭാഷണവല്ലരിയുടെ നികുഞ്ജം വിജ്ഞാനമാകുന്ന വസന്തത്താൽ പുഷ്പിച്ച് എല്ലാവർക്കും

ശ്രവണസുഖം നൽകട്ടെ. സാധാരണ വാക്കുകൾക്ക് അവർണ്ണനീയമാണ് പരബ്രഹ്മം. അത് അറിവിന്റെ സീമയ്ക്കുമപ്പുറത്താണ്; ധ്യാനത്തിൽക്കൂടി അതിനെ പ്രാപിക്കുക ദുഷ്ക്കരമാണ്; അത് ഇന്ദ്രിയങ്ങൾക്ക് ഗോചരമല്ല എങ്കിലും ആരാദ്ധ്യനായ ഗുരുവിന്റെ പാദപദ്മങ്ങളിൽ നിന്ന് അനുഗ്രഹപരാഗം സ്വായത്തമാക്കുന്ന ഒരു ഭാഗ്യവാന് വാക്കുകൾ കൊണ്ട് അതിനെ വർണ്ണിക്കുവാൻ കഴിയുന്നു. എന്തൊരത്ഭുതമാണിത്?

ഇതിൽ കൂടുതൽ എന്തു പറയാനാണ്? ഈ ഭാഗ്യം എനിക്കു കൈവന്നിരിക്കുന്നു. ഞാൻ എന്റെ ഗുരുവിന്റെ ഏക വത്സല പുത്രനാണ്. അതുകൊണ്ട് അദ്ദേഹത്തിന്റെ പ്രീതി മുഴുവനും എനിക്കു ലഭിച്ചിരിക്കുന്നു. ചാതകപ്പക്ഷിക്ക് മേഘങ്ങൾ മാരി ചൊരിഞ്ഞു കൊടുക്കുന്നതുപോലെ, എന്റെ ഗുരു അദ്ദേഹത്തിന്റെ കൃപാകടാക്ഷം എന്നിൽ ചൊരിഞ്ഞിരിക്കുന്നു. തന്മൂലം, എന്റെ നാവ് അശിക്ഷിതമാണെങ്കിലും അതിനു ഗീതയുടെ മാധുര്യം വെളിപ്പെടുത്താൻ കഴിയുന്നു. ഭാഗ്യം ഒരുവനെ കടാക്ഷിക്കുമ്പോൾ മണൽത്തരിപോലും രത്നങ്ങളായിത്തീരും; കൊലപാതകി പോലും സുഹൃത്തായിത്തീരും. ഈശ്വരസഹായമുള്ളപ്പോൾ ചരൽപോലും വെള്ളത്തിലിട്ടു വേവിച്ചാൽ ചോറായിമാറും. അതുപോലെ ആചാര്യൻ ഒരുവനെ അദ്ദേഹത്തിന്റെ സ്വന്തമായി അംഗീകരിച്ചാൽ അവന്റെ സംസാരജീവിതം പോലും അവനെ മോചനത്തിലേക്കു നയിക്കും. വിശ്വവന്ദ്യനായ ആദിനാരായണൻ അർജ്ജുനന്റെ അജ്ഞാനത്തെ എപ്രകാരമാണോ നീക്കിയത്, അപ്രകാരം എന്റെ ഗുരുവായ നിവൃത്തിനാഥ് എന്റെ അജ്ഞാനത്തെയകറ്റി എന്നെ ജ്ഞാനപഥത്തിലേക്ക് ഉയർത്തിയിരിക്കുന്നു. അദ്ദേഹത്തെപ്പറ്റി പറയുന്തോറും അദ്ദേഹത്തോടുള്ള എന്റെ സ്നേഹം അധികരിക്കുന്നു. അദ്ദേഹത്തിന്റെ മാഹാത്മ്യത്തെക്കുറിച്ച് വർണ്ണിക്കാൻ ഞാൻ അശക്യനാണ്. എങ്കിലും അദ്ദേഹത്തിന്റെ കാരുണ്യത്താൽ നിങ്ങളുടെ തൃപ്പാദങ്ങളിൽ ഞാൻ ഗീതാവ്യാഖ്യാനം സമർപ്പിക്കാം.

അദ്ധ്യാത്മജ്ഞാനത്തിന്റെ ഉടമസ്ഥനായിരിക്കുന്ന ഒരുവൻ മുക്തിക്ക് അവകാശിയായിരിക്കുമെന്ന് കൈവല്യപതിയായ ഭഗവാൻ പതിന്നാലാം അദ്ധ്യായത്തിന്റെ അവസാനത്തിൽ നിർണ്ണയിച്ചിട്ടുണ്ട്. നൂറു യജ്ഞങ്ങൾ നടത്തിയെങ്കിൽ മാത്രമെ ഒരുവന് സ്വർഗ്ഗൈശ്വര്യങ്ങൾ ലഭ്യമാവുകയുള്ളു. നൂറു ജന്മങ്ങളിൽ ബ്രാഹ്മണവൃത്തി നിർവ്വഹിക്കുന്ന ഒരുവനല്ലാതെ മറ്റാർക്കും ബ്രഹ്മലോകം പ്രാപിക്കാൻ സാദ്ധ്യമല്ല. നേത്രങ്ങൾക്കു കാഴ്ചയുള്ള ഒരുവനു മാത്രമെ സൂര്യപ്രകാശം ആസ്വദിക്കാൻ കഴിയുകയുള്ളു. അതുപോലെ അദ്ധ്യാത്മജ്ഞാനംകൊണ്ടല്ലാതെ മോക്ഷത്തിന്റെ മാധുര്യം അനുഭവിക്കാൻ സാധ്യമല്ല. അദ്ധ്യാത്മജ്ഞാനം സമ്പാദിക്കാൻ കഴിവുള്ളത് ഭാഗ്യവാനായി ഭൂമിയിൽ ജാതനായ ഒരു യോഗ്യപുരുഷനു മാത്രമായിരിക്കും. അപ്രകാരമുള്ള ഒരു ജ്ഞാനിക്ക് മോക്ഷം ലഭിക്കുമെന്ന കാര്യത്തിൽ യാതൊരു സംശയവുമില്ല. എന്നാൽ

ഇപ്രകാരമുള്ള ജ്ഞാനം ഉറപ്പിക്കണമെങ്കിൽ അവന്റെ മനസ്സ് അനവരതം സംശുദ്ധമായിരിക്കണം. തന്നെയുമല്ല, അവൻ ലൗകിക ബന്ധങ്ങളിൽനിന്ന് വിമുക്തനായിരിക്കുകയും വേണം. മനശ്ശുദ്ധിയും വിരക്തിയുംകൊണ്ടുമാത്രമെ ആത്മജ്ഞാനം നിലനിർത്താൻ കഴിയുകയുള്ളു. ഇത് ഭഗവാൻ ഹരി ഇതിനോടകം പല പ്രാവശ്യം പറഞ്ഞു കഴിഞ്ഞിട്ടുള്ളതാണ്.

വൈരാഗ്യം എന്താണെന്നും അത്, എപ്രകാരമാണ് ഒരു മുമുക്ഷുവിന്റെ മനസ്സിനെ വരണമാല്യം ചാർത്തി സ്വീകരിക്കുന്നതെന്നും സർവ്വജ്ഞനായ ഹരി വ്യക്തമാക്കിയിട്ടുണ്ട്. ഭക്ഷണം കഴിക്കാനിരിക്കുന്ന ഒരുവൻ തന്റെ ആഹാരത്തിൽ വിഷം കലർന്നിട്ടുണ്ടെന്നറിഞ്ഞാൽ അതു തള്ളിനീക്കിയിട്ടു ഭക്ഷിക്കാതെ പോകുന്നില്ലെ? അതുപോലെ, സംസാര ജീവിതം അനിത്യമാണെന്നു ബോദ്ധ്യമാകുന്ന ഒരുവന് അതിനോടു വിരക്തി ഉണ്ടാകുന്നു. അവൻ വൈരാഗ്യത്തെ തള്ളിനീക്കിക്കളഞ്ഞാലും വൈരാഗ്യം അവന്റെ പിന്നാലെ ഓടിയെത്തും. സംസാരജീവിതത്തിന്റെ ക്ഷണഭംഗുരത്വം ഒരു വൃക്ഷത്തെ ഉപമയാക്കി 15-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. സാധാരണ വൃക്ഷങ്ങളെ ചുവടോടെ മറിച്ചാൽ അവ നശിച്ചുപോകുന്നു. എന്നാൽ സംസാരവൃക്ഷം സാധാരണ വൃക്ഷങ്ങളെപ്പോലെയല്ല. സംസാരവൃക്ഷത്തിന്റെ ഉപമയിൽക്കൂടി ജനനമരണങ്ങളെ ഒഴിവാക്കുന്നതിനുള്ള വഴി ഭഗവാൻ ചാതുര്യത്തോടെ വർണ്ണിച്ചിട്ടുണ്ട്. 15-ാം അദ്ധ്യായത്തിൽ സംസാരജീവിതത്തിന്റെ മിഥ്യാത്വം വെളിപ്പെടുത്തുന്നു. അതോടൊപ്പം ആത്മസ്വരൂപം കൈവരിക്കുന്നതിനുള്ള മാർഗ്ഗവും നിർദ്ദേശിക്കുന്നു. ഈ അദ്ധ്യായത്തിന്റെ കാതലായ ഉപദേശം ഇതാണ്. അതു ഞാൻ വിശദീകരിക്കാം. നിങ്ങൾ അതീവശ്രദ്ധയോടെ കേൾക്കണം.

*ശ്രീ ഭഗവാനുവാച:*

ഊർദ്ധ്വമൂലമധഃ ശാഖം
അശ്വത്ഥം പ്രാഹുരവ്യയം
ഛന്ദാംസി യസ്യ പർണ്ണാനി
യസ്തം വേദ സ വേദവിത്. 1

*മേലോട്ട് വേരുള്ളതും കീഴോട്ടു ശാഖകളുള്ളതും നാശമില്ലാത്തതുമായ അശ്വത്ഥവൃക്ഷത്തെപ്പറ്റി സത്യദർശികൾ വിവരിക്കുന്നു. വേദങ്ങൾ അതിന്റെ ഇലകളാകുന്നു. ആരാണോ ആ അരയാലിനെ വ്യക്തമായി അറിയുന്നത് അവനാണ് വേദജ്ഞൻ.*

ബ്രഹ്മാനന്ദസാഗരത്തിൽ കല്ലോലങ്ങളുയർത്തുന്ന പൗർണ്ണമിച്ചന്ദ്രനായ ദ്വാരകാനാഥൻ അരുൾ ചെയ്തു. അല്ലയോ പാണ്ഡുപുത്ര, ആത്മസാക്ഷാൽക്കാരത്തിന്റെ ഗേഹത്തിലേക്കുള്ള നിന്റെ പാതയിൽ തടസ്സം സൃഷ്ടിക്കുന്നത് വിശ്വത്തെപ്പറ്റിയുള്ള മിഥ്യാജ്ഞാനമാണ്. ഈ ദൃശ്യപ്രപഞ്ചത്തെ ബൃഹത്തും ദുഷ്കരവുമായ ഒരു

മഹാവൃക്ഷമായി കരുതണം. ഇത് വേരുകൾ ഭൂമിയിലും ശാഖകൾ മുകളിലുമായി നില്ക്കുന്ന ഒരു സാധാരണവൃക്ഷമല്ല. ഇത് അന്തഹീനമാണ്. ഇക്കാരണത്താൽ ഇതിനെ വിസ്തരിക്കുക ദുഷ്കരമാണ്. സാധാരണ വൃക്ഷങ്ങളുടെ തായ്ത്തടി മഴുകൊണ്ട് വെട്ടുകയോ തീവെച്ച് എരിക്കുകയോ ചെയ്താൽ അതെത്ര വലിയ വൃക്ഷമാണെങ്കിലും ശാഖകളോടൊപ്പം നിലംപതിക്കുന്നു. എന്നാൽ ഇവിടെ പറയാൻപോകുന്ന വൃക്ഷം അങ്ങനെയല്ല. അത് അനായാസേന നിലം പതിക്കുകയില്ല. സാധാരണ വൃക്ഷങ്ങൾ മേലോട്ടു വളരുമ്പോൾ ഈ വൃക്ഷം അസാധാരണമായി അധോമുഖമായി വളരുന്നുവെന്നു ള്ളത് അത്ഭുതകരമായ ഒരു കാര്യമാണ്. സൂര്യൻ എത്രമാത്രം അകലെയാണ് നില്ക്കുന്നതെന്ന് ആർക്കും അറിഞ്ഞുകൂടാ. എങ്കിലും അതിന്റെ രശ്മികൾ താഴോട്ടിറങ്ങി എല്ലാ ഭാഗത്തേക്കും വ്യാപിക്കുന്നു. ശാഖകൾ കീഴോട്ടു വളരുന്ന ഈ സംസാരവൃക്ഷ ത്തിന്റെ സ്ഥിതിയും അപ്രകാരമാണ്. കല്പാന്ത്യത്തിൽ ദൃശ്യവും അദൃശ്യവുമായ എല്ലാ പ്രപഞ്ചഭാഗങ്ങളും പ്രളയജലത്തിൽ മുങ്ങി നില്ക്കുന്നതുപോലെ ഈ വൃക്ഷത്തിന്റെ ശാഖകൾ എല്ലായിടത്തും വ്യാപരിച്ചിരിക്കുന്നു. സൂര്യൻ അസ്തമിക്കുമ്പോൾ അംബരം അന്ധകാരത്താൽ ആവൃതമാകുന്നതുപോലെ ഈ വൃക്ഷത്തിന്റെ വേരുകൾ ആകാശത്തിലൊട്ടാകെ വ്യാപിച്ചിരിക്കുന്നു. ഈ വൃക്ഷത്തിന് ആകെയുള്ളത് ഈ വൃക്ഷം മാത്രമാണ്. ഇതിനു രുചികരമായ കനികളോ പരിമളം പരത്തുന്ന പുഷ്പങ്ങളോ ഇല്ല.

ഇതിന്റെ വേരുകൾ മുകൾഭാഗത്തു കാണുന്നുവെങ്കിലും ഇതിനെ ആരും പിഴുതെടുത്തു തലകുത്തനെ നിർത്തിയതല്ല. അക്കാര ണത്താൽ ഇതു നിത്യഹരിതമായിത്തന്നെ ഇരിക്കുന്നു. ഇതിന്റെ വേരുകൾ മുകളിലേക്കു നീട്ടിയിരിക്കുന്നുവെന്നത് സത്യമാണെങ്കിലും താഴേക്കു വളരുന്ന വേരുകളും ഇതിനു ധാരാളമായിട്ടുണ്ട്. വടവൃക്ഷ ത്തെപ്പോലെ ഇതിന്റെ ശാഖകളിൽനിന്നും ധാരാളം വേരുകൾ പൊട്ടിപ്പുറപ്പെടുന്നുണ്ട്. ഇതിന്റെ ശാഖകൾ മിക്കതും കീഴ്പ്പോട്ടു പോകുന്നവയാണെങ്കിലും മേല്പോട്ടു വളരുന്ന പുഷ്ടമായ ശാഖകളും ഇതിനുണ്ട്. ഈ വൃക്ഷത്തെ കണ്ടാൽ ആകാശം പടർന്നുപന്തലിച്ച് ഒരു വള്ളിക്കുടിലായിത്തീർന്നതുപോലെയോ, സൃഷ്ടിസ്ഥിതിലയങ്ങൾ ഈ വൃക്ഷത്തിന്റെ രൂപത്തിൽ അവതാരമെടുത്തതുപോലെയോ തോന്നും. ഇപ്രകാരം ഊർദ്ധ്വവേരുകളോടുകൂടി സാന്ദ്രമായി വളർന്നു നില്ക്കുന്ന വിശ്വാകാരമായ ഈ വൃക്ഷം പ്രപഞ്ചത്തിലൊട്ടാകെ വ്യാപിച്ചുനില്ക്കുന്നു.

ഈ വൃക്ഷത്തിന്റെ ഉച്ചിയിൽ നില്ക്കുന്നത് ആരാണ്? ഇതിന്റെ ഉദ്ഭവം എവിടെനിന്നാണ്? ഈ വൃക്ഷത്തിന്റെ മുകളിലോട്ടു വളരുന്ന വേരുകളുടെയും താഴോട്ടു വളരുന്ന ശാഖകളുടേയും സ്വഭാവം എന്താണ്? താഴെ കാണുന്ന വേരുകളും മുകളിൽ കാണുന്ന ശാഖകളും എന്താണ്? ആത്മജ്ഞാനികൾ ഇതിന് അശ്വത്ഥവൃക്ഷം എന്നു

നിർണ്ണയിക്കാൻ കാരണമെന്താണ്? ഇതെല്ലാം നിനക്ക് അനുഭവിച്ചറിയത്തക്കവിധത്തിൽ ലളിതമായി ഞാൻ വിശദീകരിക്കാം.

അല്ലയോ സുഭഗനായ അർജ്ജുന, കേൾക്കുക. നീ ഇതേപ്പറ്റി കേൾക്കാൻ തികച്ചും യോഗ്യനാണ്. നിന്റെ സർവ്വാംഗങ്ങളും ശ്രവണേന്ദ്രിയത്തിൽ കേന്ദ്രീകരിച്ച് ഹൃദയംഗമമായി നീ ഇതു ശ്രദ്ധിക്കുക.

ഭഗവാന്റെ പ്രേമരസസമ്പൂർണ്ണമായ വാക്കുകൾ അർജ്ജുനന്റെ ജിജ്ഞാസയെ ഉണർത്തി. അവൻ അവധാനമൂർത്തിയായി. ഭഗവാനിൽ നിന്നു കൂടുതൽ വാക്കുകൾ കേൾക്കാൻ അവന്റെ ഹൃദയം വെമ്പൽകൊണ്ടു. അവൻ ചിത്തം ഏകാഗ്രമാക്കി. അതിന്റെ മുന്നിൽ ഭഗവാൻ അതുവരെ പറഞ്ഞ വാക്കുകൾ അല്പപ്രഭാവമുള്ളതായിത്തീർന്നു. പത്തുദിശകളും ആകാശത്തെ പുൽകാൻ തിടുക്കപ്പെടുന്നതുപോലെ, ഭഗവാന്റെ വാക്കുകൾ കേൾക്കാനുള്ള അവന്റെ ഔൽസുക്യം വർദ്ധിച്ചു. കൃഷ്ണന്റെ ഉക്തിസാഗരത്തെ ഒറ്റക്കവിളിൽ കുടിച്ചു തീർക്കുന്നതിന് തയ്യാറായ അർജ്ജുനൻ ആഴിയെ ഒറ്റവലിക്കു കുടിച്ചുതീർത്ത അഗസ്ത്യമഹർഷിക്കു തുല്യനായി. പാർത്ഥന്റെ അത്യാകാംക്ഷ കണ്ട പാർത്ഥസാരഥി അതീവസന്തുഷ്ടനായി അമിതാഹ്ളാദത്തോടെ അരുൾചെയ്തു:

അല്ലയോ ധനഞ്ജയ, ഈ വൃക്ഷത്തിന്റെ ഊർദ്ധ്വഭാഗമാണ് ബ്രഹ്മം. മുകൾഭാഗമെന്നും കീഴ്ഭാഗമെന്നും പറയുന്നത് വെറും ആപേക്ഷികമായിട്ടുമാത്രമാണ്. യഥാർത്ഥത്തിൽ ഇതിന് അധോഭാഗമോ, മദ്ധ്യഭാഗമോ, ഊർദ്ധ്വഭാഗമോ ഇല്ല. ഇത് ഏകവും അദ്വയവുമാണ്. ഇതു കാതുകൾക്ക് കേൾക്കാൻ കഴിയാത്ത നാദമാണ്; നാസികകൾക്ക് ഘ്രാണിക്കാൻ കഴിയാത്ത സൗരഭ്യമാണ്; ഇന്ദ്രിയങ്ങൾക്ക് അഗോചരമാണ്; ശാരീരിക സ്പർശമില്ലാതെ സിദ്ധിക്കുന്ന യഥാർത്ഥ ആനന്ദമാണ്. ഇത് ഈ ഭാഗത്തോ ആ ഭാഗത്തോ മുൻഭാഗത്തോ പിൻഭാഗത്തോ അല്ല. എല്ലാറ്റിനും ദൃക്സാക്ഷിയായ ഇത് അദൃശ്യമായി നില്ക്കുന്നു. നാം ഇതിനെ കാല്പനികമായി ചിന്തിക്കുമ്പോഴോ, ഉപാധികൾക്കുള്ളിൽ ഒതുക്കിനിർത്തുമ്പോഴോ, ബ്രഹ്മം നാമരൂപാത്മകമായ ജഗത്തായിത്തീരുന്നു. ഇതാണ് പരിശുദ്ധമായ ബ്രഹ്മജ്ഞാനം അഥവാ ആത്മജ്ഞാനം. ഇത് ജ്ഞാതൃജ്ഞേയ വിഹീനമാണ്. ഇത് ജഗത്തിലൊട്ടാകെ സൂക്ഷ്മരൂപത്തിൽ വ്യാപരിച്ചിരിക്കുന്നു. ഇത് കാര്യമോ കാരണമോ അല്ല. ഇത് ദ്വന്ദ്വമോ ഏകമോ അല്ല. ഇത് സമ്പൂർണ്ണമായ ആനന്ദം നിറഞ്ഞ സ്വർഗ്ഗമാണ്. ഇത് സ്വയം പ്രകാശിതവുമാണ്. ഇതാണ് ഈ വൃക്ഷത്തിന്റെ ഊർദ്ധ്വഭാഗം —പരംപൊരുൾ. ഈ ഭാഗത്തുനിന്നാണ് ഈ വൃക്ഷത്തിന്റെ എല്ലാ ശാഖകളും പൊട്ടിമുളയ്ക്കുന്നത്.

ഈ ശാഖകളാണ് പ്രപഞ്ചം. ഈ പ്രപഞ്ചത്തെ, പ്രസിദ്ധിപെറ്റ 'മായ' എന്നറിയപ്പെടുന്നു. ഇവൾ വന്ധ്യയായ ഒരു സ്ത്രീയുടെ സന്താനമെന്നപോലെ നിലവിലില്ലാത്തതാണ്. ആകയാൽ ഇവളെ സത്തെന്നോ അസത്തെന്നോ വർണ്ണിക്കാൻ വിഷമമാണ്. വിവേകമുളവാക്കുന്ന വാക്കുകളെ അങ്ങേയറ്റം വെറുക്കുന്ന ഇവളുടെ സ്വഭാവം അനാദി

യാണ്. ഇവൾ പ്രപഞ്ചഭൂമികയിൽ നട്ടുപിടിപ്പിക്കുന്ന സംസാരവൃക്ഷത്തിൻെറ ബീജമാണ്. ഇവൾ വിശ്വമൊട്ടാകെ വ്യാപിക്കുന്ന വിപരീതജ്ഞാനദീപികയാണ്. ഇവൾ നാനാവിധ ശക്തികൾ ഉൾക്കൊള്ളുന്ന ഒരു പേടകമാണ്. ആകാശം കാർമേഘങ്ങളെ താങ്ങി നിർത്തുന്നുവെന്ന് തോന്നുന്നതുപോലെ ഇവൾ പ്രപഞ്ചകാർമേഘങ്ങൾക്ക് ആലംബമായ ആകാശമാണ്. ഇവൾ വിശ്വത്തിൻെറ ആകാരത്തിൽ മടക്കിവെച്ചിരിക്കുന്ന ഒരു വസ്ത്രം പോലെയാണ്. മായ ബ്രഹ്മത്തിനോടു ചേർന്ന് വസിക്കുന്നുവെങ്കിലും ബ്രഹ്മത്തിൽനിന്നു വേറിട്ടു നില്ക്കുന്നു എന്നാൽ ബ്രഹ്മത്തിൻെറ തേജസ്സുകൊണ്ടാണ് അവളുടെ പ്രാഭവം പ്രകടീകൃതമാകുന്നത്. നിദ്രാപരനായ ഒരുവൻ നിരുത്സുകനാകുന്നു. അവൻെറ ബോധം നശിക്കുന്നു. പുകയറ ദീപത്തിനു മങ്ങലേൽപ്പിക്കുന്നു. ഭർത്താവിനു സമീപം ഉറങ്ങിക്കിടക്കുന്ന യുവതിയായ ഭാര്യ സ്വപ്നത്തിൽ അവനെ ആലിംഗനംചെയ്ത് അവനെയും അവൻെറ കാമവികാരങ്ങളെയും ഉണർത്തുന്നു. എന്നിട്ടും അവൾ ഒന്നും സംഭവിക്കാത്ത മട്ടിൽ പിന്നെയും കിടന്നുറങ്ങുന്നു. അല്ലയോ ധനഞ്ജയ, ബ്രഹ്മത്തെ സംബന്ധിച്ചിടത്തോളം മായയുടെ സ്ഥിതി ഇപ്രകാരമെല്ലാമാണ്. ബ്രഹ്മത്തിൻെറ സൃഷ്ടിയായ മായ കാരണം ബ്രഹ്മം അതിൻെറ പ്രാക്തനഭാവം വിസ്മരിക്കുന്നതിന് ഇടയാകുന്നു. മായ ബ്രഹ്മത്തിൽത്തന്നെ ആവിർഭവിക്കുന്നു. എന്നാൽ അജ്ഞാനം നിമിത്തം മായ എവിടെ നിന്ന് ഉത്ഭവിക്കുന്നുവെന്ന് അറിയാൻ കഴിയുന്നില്ല. എങ്കിലും ഈ സംസാരവൃക്ഷത്തിൻെറ തായ്‌വേര് മായയാണ്.

ഈശ്വരനെപ്പറ്റിയുള്ള അബോധാവസ്ഥ ഇതിൻെറ ഊർദ്ധ്വമൂലത്തിൽ ഒരു കന്ദമായി കാണാം. ബീജഭാവമെന്നു വേദാന്തത്തിൽ അറിയപ്പെടുന്നത് ഇതാണ്. ഗാഢമായ അജ്ഞാനസുഷുപ്തിക്ക് ബീജാങ്കുരഭാവമെന്നു പറയുന്നു. സ്വപ്നവും ജാഗ്രത്തുമായ അവസ്ഥയ്ക്ക് ഫലഭാവമെന്നാണ് വേദാന്തത്തിൽ അറിയപ്പെടുന്നത് അതെപ്പറ്റി കൂടുതലായി വിശദീകരിക്കുന്നില്ല. അജ്ഞാനമാണ് ഈ സംസാരവൃക്ഷത്തിൻെറ തായ്‌വേരെന്നു മാത്രം അറിഞ്ഞാൽ മതി.

ഊർദ്ധ്വഭാഗത്തു കാണുന്ന ബ്രഹ്മം നിർമ്മലാത്മാവാണ്. അതിൽനിന്നു മുകൾഭാഗത്തേക്കും കീഴ്ഭാഗത്തേക്കും അനേകം വേരുകൾ ഉടലെടുക്കുന്നു. ഇവയെല്ലാംതന്നെ മായായോഗത്താൽ പരിപോഷിപ്പിക്കപ്പെടുന്നു. ഈ വേരുകളുടെ ചുവട്ടിൽ നിന്നു വിവിധ ദേഹങ്ങളുടെ അങ്കുരങ്ങൾ പൊട്ടിമുളയ്ക്കുന്നു. ഇവ എല്ലാ ഭാഗത്തേക്കും വ്യാപിക്കുകയും ആഴത്തിൽ വേരുകൾ ഇറക്കുകയും ചെയ്യുന്നു. ഇപ്രകാരം സംസാരവൃക്ഷത്തിൻെറ വേരുകൾ പരമാത്മാവിൽ നിന്ന് ശക്തി പ്രാപിക്കുന്നു. ഈ വൃക്ഷത്തിൽ അനേകം മുളകളുണ്ടായി താഴത്തേക്കു വളരുന്നു. ഇതിൽനിന്ന് ആദ്യത്തേതായി മായയാകുന്ന ചിത്തവൃത്തിയും അതിൽ നിന്നു മഹത്തത്ത്വമാകുന്ന ഇളം പച്ചിലയും ഉണ്ടാകുന്നു. അതിൻെറ കീഴ്ഭാഗത്തുനിന്ന് മൂന്ന് ഇലകളോടുകൂടിയ ഒരു മുളയുണ്ടാകുന്നു. ഈ മുള അഹങ്കാരത്തിൻേറതാണ്. അതിൽ കാണുന്ന മൂന്ന് ഇലകളും സത്വം, രജസ്സ്, തമസ്സ് എന്ന ത്രിഗുണ

ങ്ങളാണ്. അഹങ്കാരത്തിൻെറ മുളയിൽ നിന്ന് പൊട്ടിപ്പുറപ്പെടുന്ന ഒരു ശിഖരമാണ് ബുദ്ധി. ഇതു ഭിന്നഭാവങ്ങളെ വളർത്തുന്നു. ബുദ്ധിയുടെ ശിഖരത്തിലുണ്ടാകുന്ന മൃദുലമായ മറ്റൊരു മുളയാണ് മനസ്സ്. ബുദ്ധി എപ്പോഴും മനസ്സിനെ സന്തോഷിപ്പിച്ച് മ്ലാനരഹിതമാക്കി നിർത്തുന്നു. ഇപ്രകാരം ഊർദ്ധ്വമൂലത്തിൻെറ ശക്തികൊണ്ട് ഈ വൃക്ഷത്തിൽ നിന്ന് ബുദ്ധി, മനസ്സ്, അഹങ്കാരം, ചിത്തം എന്നിങ്ങനെ മാനസിക വികല്പ രസത്താൽ ഈറനണിയിക്കപ്പെടുന്ന നാല് ആന്തരിക ഇന്ദ്രിയങ്ങളുടെ ഇളംനാമ്പുകളെ പുറപ്പെടുവിക്കുന്നു.

അടുത്തതായി, ആകാശം, വായു, അഗ്നി, ജലം, ഭൂമി എന്നിങ്ങനെയുള്ള പഞ്ചഭൂതങ്ങളുടെ നീണ്ട ശാഖകൾ ഉണ്ടാകുന്നു. ഈ ശിഖരങ്ങളിൽ പഞ്ചേന്ദ്രിയങ്ങളുടെയും അവയുടെ വിഷയങ്ങളുടേയും ഇളം പച്ചിലകൾ രൂപംകൊള്ളുന്നു. പിന്നീടുണ്ടാകുന്നതാണ് ശബ്ദാങ്കുരം. ശ്രവണേന്ദ്രിയങ്ങൾ ഇതിൽ ഔത്സുക്യം പ്രകടിപ്പിക്കുന്നു. അതോടെ ആഗ്രഹത്തിൻെറ അനവധി വേരുകൾ മുളയ്ക്കുന്നു. അതിനുശേഷം ശരീരത്തിൻെറയും അതോടൊപ്പം ത്വക്കിൻേറയും രൂപത്തിൽ അനവധി വല്ലികളും ഇലകളും ഉണ്ടാകുന്നു. അവയിൽ നിന്ന് സ്പർശനത്തിൻെറയും വികാരത്തിൻേറയും മറ്റും അങ്കുരങ്ങൾ ഉണ്ടാകുന്നു. അതു വിവിധതരത്തിലുള്ള വിഷയസുഖങ്ങളിൽ ആഗ്രഹം വർദ്ധിപ്പിക്കുന്നു. പിന്നീട് വിവിധരൂപങ്ങളിലുള്ള പച്ചിലപ്പടർപ്പുകളുടെ മുളകളാണ് ഉണ്ടാകുന്നത്. ഇത് നാവിന് അമിതമായ ആഗ്രഹങ്ങൾ ഉണ്ടാക്കുന്നു. അവസാനം ഘ്രാണത്തിൻെറ ഒരു മുളപൊട്ടുന്നതോടെ നാസികയുടെ ശക്തി വർദ്ധിക്കുകയും വാസനകൾ അനുഭവിക്കുന്നതിനായി വെമ്പൽ കൊള്ളുകയും ചെയ്യുന്നു. ചുരുക്കിപ്പറഞ്ഞാൽ ബുദ്ധി, അഹങ്കാരം, മനസ്സ്, പഞ്ചഭൂതങ്ങൾ എന്നീ അഷ്ടഭാവങ്ങളുള്ള പ്രകൃതി ഈ സംസാരവൃക്ഷത്തെ സത്വരം വളർത്തുന്നു. അഷ്ടഭാവങ്ങളുടെ സംയോഗത്താൽ ഈ വൃക്ഷം എല്ലായിടത്തേക്കും പടർന്നു പന്തലിച്ചു നില്ക്കുന്നു.

മുത്തുച്ചിപ്പി വെള്ളിയായിട്ട് കാണപ്പെടുമ്പോൾ ആ വെള്ളി മുത്തുച്ചിപ്പിയുടെ രൂപത്തിലും വലിപ്പത്തിലും ഒതുങ്ങിനില്ക്കുന്നു. സമുദ്രത്തിലെ തിരമാലകൾ സമുദ്രത്തിൻെറ വിസ്താരത്തിന് അനുസൃതമായിരിക്കും. അതുപോലെ ബ്രഹ്മം തന്നെ അജ്ഞതയിൽ നിന്ന് ഉത്ഭവിച്ച സംസാരവൃക്ഷത്തിൻെറ രൂപത്തിൽ പ്രകടീകൃതമായിരിക്കുകയാണ്. ഒരുവൻ സ്വപ്നത്തിൽ തന്നെത്തന്നെ പലരായി കണ്ടാലും യഥാർത്ഥത്തിൽ അവൻ ഏകനായിരിക്കുന്നതുപോലെ ഈ സംസാരവൃക്ഷത്തിൻെറ വളർച്ചയും വികാസവും യഥാർത്ഥത്തിൽ പരംപൊരുളിൻേറതു മാത്രമാണ്. ഈ വിധത്തിൽ അത്ഭുതകരമായ ഈ വൃക്ഷം വളരുകയും മഹദാദിതത്ത്വങ്ങളുടെ അങ്കുരങ്ങൾ നാനാഭാഗത്തുമുണ്ടാകുകയും ചെയ്യുന്നു.

ഈ വൃക്ഷത്തെ എന്തുകൊണ്ടാണ് അശ്വത്ഥം എന്നു വിളിക്കുന്നതെന്നു പറയാം. 'ശ്വഃ' എന്നതിൻെറ അർത്ഥം നാളെ എന്നാണ്. 'അ' എന്ന പൂർവ്വ പദത്തിനർത്ഥം ഇല്ല എന്നും. അപ്പോൾ അശ്വത്ഥം നാളെ

ഇല്ലാത്തത് എന്നർത്ഥമാകുന്നു. അങ്ങനെ ഈ പ്രപഞ്ചരൂപവൃക്ഷം നാളെവരേയ്ക്കും നിലനില്ക്കുമെന്ന് ഉറപ്പില്ല. മേഘങ്ങളുടെ നിറം അനവരതം മാറി മറിഞ്ഞുകൊണ്ടിരിക്കുന്നു. ഒരു നിമിഷ നേരത്തേക്കു പോലും ഒരു കൊള്ളിമീൻ നിലനില്ക്കുകയില്ല. ചലിക്കുന്ന താമരയിലയിൽ ജലം തങ്ങിനില്ക്കുകയില്ല. ഒരു വ്യാകുല പുരുഷൻെറ ചിത്തം ഒരിക്കലും സ്വസ്ഥമായിരിക്കുകയില്ല. അതു പോലെയാണ് ഈ സംസാര വൃക്ഷത്തിൻെറയും സ്ഥിതി. ഇത് നിമിഷം തോറും നശിച്ചു കൊണ്ടിരിക്കുന്നു. ഇതിൻെറ ക്ഷണഭംഗുരത്വം കൊണ്ട് ഇതിനെ അശ്വത്ഥം എന്നുവിളിക്കുന്നു.

എന്നാൽ ഈ വൃക്ഷം അവ്യയമെന്നു പ്രസിദ്ധിപെറ്റതാണ്. അതിൻെറ ആന്തരാർത്ഥം ഇപ്രകാരമാണ്. സമുദ്രജലം ചൂടുപിടിച്ച് ആവിയായി മേല്പോട്ടുയർന്ന് കാർമേഘങ്ങളാകുന്നു. അവ മഴയായിത്തീർന്ന് നദികളിൽക്കൂടി സമുദ്രത്തിലെത്തുന്നു. സിന്ധുവിൻെറ ഒരു ഭാഗം കാർമേഘങ്ങൾ എടുത്തുകൊണ്ടുപോകുമ്പോൾ മറുഭാഗത്ത് നദികൾ ജലം കൊണ്ടുവന്നു നിറയ്ക്കുന്നു. ഈ പ്രക്രിയ നടക്കുന്നിടത്തോളം സമുദ്രം എല്ലായ്പോഴും നിറഞ്ഞിരിക്കും. ഇതുപോലെ ഈ വൃക്ഷത്തിലുണ്ടാകുന്ന പരിണാമങ്ങൾ ദ്രുതഗതിയിലായതു കാരണം ആളുകൾക്ക് അതുകാണാൻ കഴിയുന്നില്ല. ഇക്കാരണത്താൽ ജനങ്ങൾ ഇതിനെ അനശ്വരം എന്നു വിളിക്കുന്നു. ദാനശീലനായ ഒരുവൻ തൻെറ സമ്പത്തെല്ലാം ദാനം ചെയ്ത് പുണ്യം സമ്പാദിക്കുന്നു. അപ്രകാരം ഈ വൃക്ഷം അതിൻെറ അനവരതമായ ക്ഷയം കൊണ്ട് അവിനാശിയായി കാണപ്പെടുന്നു. വളരെ വേഗത്തിൽ പോകുന്ന ഒരു രഥത്തിൻെറ ചക്രങ്ങൾ നിശ്ചലമായി ഉരുളാതെ നില്ക്കുന്നതായി തോന്നും. അതുപോലെ ഈ വൃക്ഷത്തിൽനിന്ന് ജീവജാലങ്ങളാകുന്ന വൃക്ഷശാഖകൾ കാലംചെല്ലുമ്പോൾ ക്ഷയിച്ച് കൊഴിഞ്ഞു വീണാലുടൻ കോടിക്കണക്കിനു മുളകൾ തൽസ്ഥാനത്തു വീണ്ടും പൊട്ടിമുളയ്ക്കുന്നു. ഇത് ആഷാഢമാസത്തിലെ ആകാശത്തിൽ സദാ കാർമേഘങ്ങൾ വരുകയും പോവുകയും ചെയ്യുന്നതുപോലെ ശീഘ്രഗതിയിലാണ്. ഏതു വന്നു വെന്നോ ഏതു പോയെന്നോ, ആർക്കും പറയുവാൻ സാദ്ധ്യമല്ല. ഒരു ശിഖരം എപ്പോൾ നിലംപതിച്ചുവെന്നോ, മറ്റനേകം ശിഖരങ്ങൾ എപ്പോൾ മുളച്ചുവെന്നോ ഒരുവന് അറിയാൻ കഴിയുന്നില്ല.

കല്പകാലാന്ത്യത്തിൽ നിലവിലുള്ള ലോകങ്ങളെല്ലാം നശിച്ചു പോകുന്നു. അവയുടെ സ്ഥാനത്ത് മറ്റനവധി ലോകങ്ങൾ നിലവിൽ വരുന്നു. പ്രളയകാലത്തെ പ്രചണ്ഡസംഹാരവാതം ഒരു കാലചക്രത്തിനുള്ളിലുള്ള സംസാരവൃക്ഷങ്ങളെ നശിപ്പിക്കുന്നു. ഉടൻതന്നെ ബ്രഹ്മദേവൻെറ ഒരു ദിവസത്തിൽ മറ്റൊരു സൃഷ്ടി ഉടലെടുക്കുന്നു. അടുത്ത കാലചക്രത്തിൽ അനവധി അനവധി പുതിയ സംസാരവൃക്ഷങ്ങൾ വളരുന്നു. ഒരു മനുവിൻെറ കാലശേഷം മറ്റൊരു മനു തൽസ്ഥാനം വഹിക്കുന്നു. കരിമ്പു വളരുമ്പോൾ ഓരോ മുട്ടും വിരിഞ്ഞ് മുമ്പുണ്ടായിരുന്ന മുട്ടിനു മുകളിൽ വരുന്നതുപോലെ, ഓരോ മന്വന്തരത്തിലും

വംശപരമ്പരകൾ ഒന്നൊന്നായി ഉണ്ടാകുന്നു. കലിയുഗത്തിന്റെ അന്ത്യത്തിൽ സംസാരവൃക്ഷത്തിന്റെ ഉണങ്ങിയ പുറംചട്ട നിലംപതിക്കുന്നു. ഉടൻതന്നെ കൃതയുഗത്തിലെ വൻവൃക്ഷങ്ങൾ പ്രത്യക്ഷപ്പെടാൻ തുടങ്ങുന്നു. ഇതു നടപ്പുവർഷം അവസാനിച്ച് നവവത്സരം പ്രവേശിക്കുന്നതുപോലെയോ ഒരു ദിവസം അവസാനിച്ച് മറ്റൊരു ദിവസം തുടങ്ങുന്നതുപോലെയോ ആണ്. എന്നാൽ ഇതൊന്നും എപ്പോഴാണ് സംഭവിക്കുന്നതെന്ന് അറിയാൻ കഴിയുന്നില്ല. തുടർച്ചയായി വീശിക്കൊണ്ടിരിക്കുന്ന വായുവിന്റെ പരസ്പരബന്ധം കാണാൻ കഴിയുന്നില്ല. ഈ വൃക്ഷത്തിൽ എത്ര ശാഖകൾ നാമ്പെടുക്കുന്നുവെന്നോ, എത്രയെണ്ണം കൊഴിഞ്ഞുപോകുന്നുവെന്നോ, ഒരുവന് അറിയാൻ കഴിയുന്നില്ല. ശരീരമാകുന്ന ഒരു ശാഖ അടർന്നുവീണു കഴിഞ്ഞാൽ മറ്റനേകം ശരീരങ്ങളാകുന്ന ശാഖകൾ ഈ വൃക്ഷത്തിൽ ഉടൻതന്നെ ഉടലെടുക്കുന്നു. തൽഫലമായി ഈ സംസാരവൃക്ഷം അനശ്വരമായി നിലനില്ക്കുന്നുവെന്നു തോന്നപ്പെടുന്നു. നദിയിൽക്കൂടി ശീഘ്രഗതിയിൽ ഒന്നിനു പുറകെ ഒന്നായി തുടർന്നു കൊണ്ടിരിക്കുന്ന ജലപ്രവാഹം ഒരൊറ്റ പ്രവാഹമായിട്ടാണ് തോന്നുന്നത്. അതുപോലെ ഈ പ്രപഞ്ചം അശാശ്വതമെങ്കിലും ശാശ്വതമാണെന്നു തോന്നപ്പെടുന്നു. കണ്ണിമയ്ക്കുന്നതിനകമായി എണ്ണമറ്റ തിരമാലകൾ സമുദ്രത്തിൽ ഉയരുകയും താഴുകയും ചെയ്യുന്നു. തന്മൂലം അത് സ്ഥിരമാണെന്ന തോന്നൽ ഉണ്ടാകുന്നു. ഒരേ കൃഷ്ണമണിയുള്ള കാക്ക ഒരു കണ്ണിൽനിന്ന് മറ്റേ കണ്ണിലേക്ക് ദ്രുതഗതിയിൽ കൃഷ്ണമണി ചലിപ്പിക്കുമ്പോൾ അതിനു രണ്ടു കൃഷ്ണമണികൾ ഉണ്ടെന്നു കാണികൾ തെററിദ്ധരിക്കുന്നു. ഒരു പമ്പരം ശീഘ്രത്തിൽ കറങ്ങുമ്പോൾ അതു നിശ്ചലമായി നിലത്തുറച്ചു നില്ക്കുന്നതായി അനുഭവപ്പെടുന്നു. കൈയിലിരിക്കുന്ന പന്തം അന്ധകാരത്തിൽ അതിവേഗത്തിൽ വട്ടംകറക്കിയാൽ അത് അവിച്ഛിന്നമായ വൃത്താകാരത്തിലുള്ള അഗ്നിയാണെന്നു തോന്നും. ഇതുപോലെ ഈ സംസാരവൃക്ഷത്തിന്റെ സൃഷ്ടിയും നാശവും അനവരതം നടന്നുകൊണ്ടിരിക്കുകയാണെങ്കിലും അത് അറിയാൻ കഴിയാത്ത അജ്ഞാനികൾ അതിനെ അനശ്വരമെന്നു വാഴ്ത്തുന്നു. എന്നാൽ ഈ സംസാരവൃക്ഷം ക്ഷണികമാണെന്നും അത് നിമിഷംപ്രതി വളരുകയും ക്ഷയിക്കുകയും ചെയ്യുന്നുവെന്നും അതു മിഥ്യയാണെന്നും അത് അജ്ഞാനത്തിൽ വേരൂന്നി നില്ക്കുന്നുവെന്നും അനുഭവിച്ചറി യുന്നവൻ സർവ്വജ്ഞനാണ്. വേദാന്ത സിദ്ധാന്തങ്ങളിൽ പാരംഗതനായ അയാൾ പൂജനീയനും എന്റെ ബഹുമാനത്തിനു പാത്രീഭൂതനും ആകുന്നു. ഇപ്രകാരമുള്ള ഒരു ജ്ഞാനിക്കു മാത്രമാണ് യോഗാനുഷ്ഠാനങ്ങളുടെ മുഴുവൻ ഫലവും സിദ്ധിക്കുന്നത്. അയാൾ ജ്ഞാനത്തെ ചൈതന്യവത്താക്കുന്നു. ഇതെപ്പറ്റി ഇത്രയും വിവരിച്ചാൽ പോരെ? ഈ സംസാരവൃക്ഷം മിഥ്യാഭാസമാണെന്നു മനസ്സിലാക്കാൻ കഴിയുന്ന പുരുഷനെ എന്തു വാക്കുകൾ ഉപയോഗിച്ചാണ് പ്രശംസിക്കേണ്ടത്?

അധശ്ചോർദ്ധ്വം പ്രസൃതാസ്തസ്യ ശാഖാ
ഗുണപ്രവൃദ്ധാ വിഷയപ്രവാളാഃ

അധശ്ചമൂലാന്യനുസന്തതാനി
കർമ്മാനുബന്ധീനി മനുഷ്യലോകേ. 2

*സത്വരജസ്തമോഗുണങ്ങളിലൂടെ പടർന്നു പന്തലിക്കുന്നവയും വിഷയങ്ങളാകുന്ന തളിരുകൾ സദാ പൊട്ടി മുളയ്ക്കുന്നവയുമായ സംസാരവൃക്ഷത്തിൻെറ കൊമ്പുകൾ ചുവട്ടിലേക്കും മുകളിലേക്കും പടർന്നിരിക്കുന്നു. താഴെ മനുഷ്യലോകത്തിൽ കർമ്മബന്ധങ്ങളായ വേരുകൾ വ്യാപിച്ചുമിരിക്കുന്നു.*

അത്ഭുതകരമായ ഈ വൃക്ഷത്തിൻെറ ശാഖകൾ അധോമുഖമായി വളർന്ന് ഭൂതലംവരെ വ്യാപിക്കുമ്പോൾ അനേകം ശാഖകൾ കോട്ടമില്ലാതെ ചൊവ്വായി ഉർദ്ധ്വമായും വളരുന്നു. ഭൂമിയിലെത്തുന്ന ശാഖകളിൽ വേരുകൾ പൊടിക്കുകയും അവയിൽനിന്ന് പച്ചിലത്തഴപ്പോടുകൂടിയ വല്ലികൾ മുളയ്ക്കുകയും ചെയ്യുന്നു. ഞാൻ ആരംഭത്തിൽ പറഞ്ഞ കാര്യങ്ങൾ നിനക്ക് അനായാസേന മനസ്സിലാക്കുന്നതിനുവേണ്ടി ലളിതമായി വീണ്ടും പറയാം. അജ്ഞാനത്തിൽ വേരൂന്നിയിരിക്കുന്ന ഈ വൃക്ഷം അജ്ഞാനബദ്ധമാണ്. അജ്ഞാനമെന്ന മൂലവേരിൽനിന്ന് തായ്ത്തടിയായി മഹദാദികളായ എട്ടുവിധ പ്രകൃതികൾ ഉണ്ടായി അവയിൽ നിന്നും വേദങ്ങളെന്ന പെരുങ്കാടുകൾ ഉണ്ടാകുന്നു. പിന്നീട് സ്വേദത്തിൽനിന്നു ജനിക്കുന്ന സ്വേദജം, ഗർഭപാത്രത്തിൽനിന്ന് ജനിക്കുന്ന ജരായുജം, ഭൂമിയിൽനിന്ന് ജനിക്കുന്ന ഉദ്ഭിജം, അണ്ഡത്തിൽനിന്ന് ജനിക്കുന്ന അണ്ഡജം എന്നിങ്ങനെ നാലു ശാഖകൾ ഇതിൻെറ തായ്ത്തടിയിൽനിന്ന് ഉണ്ടാകുന്നു. ഇവയിൽ ഓരോന്നും വലുതായതിനുശേഷം അവയിൽനിന്ന് എൺപത്തിനാലുലക്ഷം വർഗ്ഗങ്ങൾ ചെറിയ ചെറിയ ശാഖകളായി പൊട്ടിമുളയ്ക്കുന്നു. ഇവയോരോന്നിൽനിന്നും എണ്ണമറ്റ ജീവജാലങ്ങളാകുന്ന ചില്ലകൾ മുളയ്ക്കുന്നു. ഇവയെല്ലാം നേരെ മേല്പോട്ടു വളരുന്ന ചില്ലകളാണ്. ഇവയ്ക്കു കുറുകെ വളരുന്ന ചില്ലകളും ഉണ്ട്. അവ ഉപവർഗ്ഗങ്ങളാണ്. പിന്നീട് ഇവയെ ആണെന്നും പെണ്ണെന്നും നപുംസകമെന്നും തരംതിരിക്കപ്പെടുകയും അവ കാമാദി വികാരങ്ങളെന്ന ഭാരം ചുമന്നുകൊണ്ട് കൂടിക്കലർന്ന് ഉരുണ്ടു മറിയുകയും ചെയ്യുന്നു.

വർഷകാലത്ത് പുതിയ പുതിയ മേഘങ്ങൾ വന്ന് ആകാശം നിറയുന്നതുപോലെ, അജ്ഞാനം കൊണ്ട് അനേക വർഗ്ഗത്തിൽപ്പെട്ട ശരീരങ്ങളാകുന്ന ശാഖകൾ ഉണ്ടായി അഭിവൃദ്ധിപ്പെടുന്നു. ഈ ശാഖകൾക്ക് അവയുടെ ഭാരം താങ്ങാനാവാതെ അവകൾ താഴുകയും അവ ഒന്നിനോടൊന്നു ചുറ്റിപ്പിണഞ്ഞു ഗുണക്ഷോഭമാകുന്ന കാറ്റിൽപ്പെട്ട് ചാഞ്ചാടുകയും ചെയ്യുന്നു. ഗുണങ്ങൾ തമ്മിലുള്ള മത്സരം കാരണം ഊർദ്ധ്വമൂലമായ ഈ വൃക്ഷത്തിൻെറ മൂന്നുഭാഗങ്ങൾ പിളർന്ന് മൂന്നുഭാഗത്തിൻെറ രൂപത്തിലായി മൂന്നു ലോകങ്ങൾ ഉണ്ടാകുന്നു.

രജോഗുണത്തിൻെറ കാറ്റ് ശക്തിയായി വീശുമ്പോൾ മനുഷ്യ ജാതിയെന്ന ശാഖ ദ്രുതഗതിയിൽ വളരുന്നു. ഇത് മേലോട്ടോ താഴോട്ടോ വളരാതെ മദ്ധ്യഭാഗത്തുതന്നെ സ്ഥിതിചെയ്യുന്നു. ഇതാണ് മർത്ത്യ ലോകം. ഇതിൽ ചാതുർവർണ്ണ്യങ്ങൾ എന്ന ചെറിയ നാലു ശാഖകൾ കുറുകെ വളരുന്നു. അപ്പോൾ വിധിനിഷേധങ്ങളാകുന്ന ഇലകൾ തഴച്ചു വളരുന്ന വേദവാക്യങ്ങളെന്ന മനോഹരമായ ഇളംശാഖകളും ഉണ്ടാകുന്നു. പിന്നീട് അർത്ഥം, കാമം എന്ന പുരുഷാർത്ഥങ്ങളായ കിളകളുണ്ടായി. അവയുടെ നാമ്പിൽ നശ്വരങ്ങളായ ഐഹികസുഖങ്ങളെന്ന കൊളുന്തുകൾ ഉണ്ടാകുന്നു. അടുത്തതായി പ്രവൃത്തിമാർഗ്ഗത്തെ വിസ്താരപ്പെടുത്തിവെയ്ക്കണമെന്ന ആഗ്രഹത്തോടെ ശുഭാശുഭ കർമ്മങ്ങളുടെ എണ്ണമറ്റ ഇല്ലികൾ ഉണ്ടാകുന്നു. മുൻ കർമ്മഫലം അനുഭവിച്ചു തീരുന്നതോടുകൂടി, മുമ്പുണ്ടായിരുന്ന ദേഹങ്ങളായ ഇല്ലികൾ ചുള്ളികളായി ചുക്കി വീണുപോയിട്ട് തൽസ്ഥാനത്ത് പുതിയ ദേഹങ്ങളാകുന്ന പുതിയ പുതിയ കിളകൾ ഉണ്ടാകുന്നു. ശബ്ദാദി പഞ്ചവിഷയങ്ങളാൽ ഇച്ഛകൾ ഉണ്ടായി, പുതിയ പുതിയ വിഷയങ്ങളാകിയ ഇളം കിളകൾ വീണ്ടും വീണ്ടും ഉണ്ടായി വൃദ്ധിയടയുന്നു. ഇപ്രകാരം രജോഗുണത്തിൻെറ ശക്തമായ കാറ്റ് മനുഷ്യജാതിയെന്ന ശാഖയെ വിസ്താരമുള്ളതാക്കിത്തീർക്കുന്നു. മനുഷ്യലോകം യഥായോഗ്യം സ്ഥാപിതമാകുന്നു.

പിന്നീട് രജോഗുണത്തിൻെറ കാറ്റു ശമിച്ച് തമോഗുണത്തിൻെറ പ്രചണ്ഡവാതം അടിച്ചു തുടങ്ങുന്നു. അപ്പോൾ മനുഷ്യജാതിയെന്ന ശാഖയുടെ കീഴ്ഭാഗത്ത് ദുഷ്കൃതങ്ങളായ വാസനകൾ ഉണ്ടായി അവ ദുഷ്കർമ്മങ്ങളാകുന്ന ചില്ലകളെ വളർത്തുന്നു. നിഷിദ്ധകർമ്മങ്ങളുടെ ശാഖകൾ കരടു മുരടായി വളർന്ന് പ്രമാദത്തിൻെറ കൊമ്പുകളും ഇലകളും ഉണ്ടാകുന്നതിന് ഇടം നൽകന്നു. ഋക്,യജുസ്, സാമം എന്ന മൂന്നു വേദങ്ങളിലും വർണ്ണിക്കപ്പെട്ടിട്ടുള്ള നിഷിദ്ധ കർമ്മങ്ങളും, അനുഷ്ഠിക്കേണ്ടതായ നിയമങ്ങളും ആ കൊമ്പുകളുടെ നാമ്പിൽ സദാ മൂളിക്കൊണ്ടിരിക്കും. ജാരണം മാരണം മുതലായ പരപീഡാകരങ്ങളായ ദുഷ്കർമ്മങ്ങളെ പ്രതിപാദിക്കുന്ന അഥർവ്വവേദത്തിൻെറ കൊമ്പുകൾ പൊട്ടിമുളയ്ക്കുകയും അതിന്മേൽ ദോഷഫലങ്ങളുണ്ടാകുന്ന നികൃഷ്ടമായ ഇച്ഛയുടെ വല്ലികൾ പടർന്നു കയറുകയും ചെയ്യുന്നു. അനന്തരം പാപകൃത്യങ്ങൾ പെരുകുകയും ദുഷ്കർമ്മങ്ങളുടെ ഫലമായി പുനർജ്ജന്മങ്ങളാകുന്ന ശിഖരങ്ങൾ ഗണ്യമായി വർദ്ധിച്ച് മേലോട്ടു മേലോട്ടു വളരുകയും ചെയ്യുന്നു.

സംസാരവൃക്ഷം നികൃഷ്ടരായ ചണ്ഡാളർ തുടങ്ങിയവരുടെ ഹീനജാതിയെന്ന ഒരു വലിയ ശിഖരത്തെ ഉൽപ്പാദിപ്പിക്കുന്നു. കുകർമ്മങ്ങളാൽ ആകർഷിക്കപ്പെടുന്ന ഇവർ ധർമ്മപ്രവർത്തനങ്ങൾ ചെയ്യുന്നതിന് അശക്തരായിത്തീരുന്നു. പിന്നീട് പക്ഷി, പന്നി, പുലി, തേൾ, സർപ്പം തുടങ്ങിയ ജന്തുക്കളുടെ ജന്മങ്ങളാകുന്ന ശിഖരങ്ങൾ ചാഞ്ഞും ചരിഞ്ഞും ഛിന്നഭിന്നമായും രൂപം കൊള്ളുന്നു. ഇപ്രകാരമുള്ള ശാഖകൾ ഈ വൃക്ഷത്തിൻെറ എല്ലാ ഭാഗത്തുനിന്നും പൊട്ടി

മുളയ്ക്കുകയും അവ എപ്പോഴും തഴച്ചു വളരുകയും അതിന്മേൽ നരകഭോഗം എന്ന ഫലങ്ങൾ സമൃദ്ധിയായി ഉണ്ടാവുകയും ചെയ്യുന്നു. പരപീഡനം ഉണ്ടാക്കുന്ന ദുഷ്കർമ്മങ്ങളാകുന്ന ജന്മങ്ങളുടെ ശാഖകൾ കണക്കില്ലാത്ത ജന്മങ്ങൾ വീണ്ടും വീണ്ടും എടുക്കത്തക്കവണ്ണം ശീഘ്ര ഗതിയിൽ വളരുന്നു. ഇതേ പ്രകാരത്തിൽ മരം, പുല്ല്, കല്ല്, ലോഹം തുടങ്ങിയവകളെ പ്രതിനിധീകരിക്കുന്ന ശാഖകളും ഉണ്ടാകുന്നു. അവയിലും അതു പോലെയുള്ള ഫലങ്ങൾ ഉണ്ടാകുന്നു. അർജ്ജുനാ, മനുഷ്യജന്മം മുതൽ താഴോട്ടു സ്ഥാവരങ്ങൾവരെയും ഉള്ള ജന്മങ്ങൾ ഈ വൃക്ഷത്തിൻെറ അധോമുഖമായി വളരുന്ന ശാഖകളാണ്.

ആകയാൽ മനുഷ്യജന്മം എന്ന ശാഖയുടെ കീഴ്ഭാഗത്ത് വേരുകൾ പൊട്ടി അതിൽ നിന്നാണ് മറ്റെല്ലാ ശാഖകളും മുളച്ച് സംസാര വൃക്ഷമായിത്തീരുന്നതെന്ന് അറിഞ്ഞുകൊള്ളുക. എന്നാൽ മേല്പോട്ടു പോകുന്ന ശാഖകളുടെ യഥാർത്ഥവേരുകൾ എവിടെയിരിക്കുന്നുവെന്ന് നിനക്കറിയാൻ ആഗ്രഹമുണ്ടെങ്കിൽ, അതു മേലോട്ടും കീഴോട്ടും പോകുന്ന ശാഖകളുടെ മദ്ധ്യത്തിലിരിക്കുന്ന മനുഷ്യജന്മം എന്ന ശാഖയിൽ സ്ഥിതിചെയ്യുന്നുവെന്ന് അറിഞ്ഞാലും. ഈ ശാഖയിൽ നിന്നു താമസിക സാത്വിക ഗുണങ്ങളുടെ ശാഖകൾ യഥാക്രമം ദുഷ്കൃതങ്ങളായും സുകൃതങ്ങളായും കീഴോട്ടും മേലോട്ടും വളരുന്നു. ഈ മനുഷ്യജന്മം എന്ന ശാഖയിലാണ് മൂന്നു വേദങ്ങളെന്ന ഇലകൾ ഉണ്ടാകുന്നത്. ഇതിൽ പറഞ്ഞിരിക്കുന്ന വേദശാസനകൾ മനുഷ്യർക്കല്ലാതെ മറ്റാർക്കും ബാധകമല്ല. ആകയാൽ മനുഷ്യജന്മമെന്ന ഈ ശാഖ ഊർദ്ധ്വമൂലമായ പരബ്രഹ്മത്തിൽ നിന്ന് ഉണ്ടായതാണെങ്കിലും കർമ്മങ്ങളിൽ ഏർപ്പെടുന്ന മറ്റു ശാഖകൾക്ക് ഇതു വേരായിത്തീർന്നിരിക്കുന്നു. എല്ലാ വൃക്ഷങ്ങളുടെയും ശിഖരങ്ങൾ തഴച്ചു വളരുമ്പോൾ അതിൻെറ വേരുകൾ കൂടുതൽകൂടുതലായി ഭൂമിയിലേക്ക് ആഴ്ന്നിറങ്ങുന്നു. അഥവാ വേരുകൾ കൂടുതലായി ഭൂമിയിലേക്ക് ആഴ്ന്നിറങ്ങുന്നതോടെ ശാഖകൾ പുഷ്ടിപ്പെട്ട് തഴച്ച് വളരുന്നു. അതുപോലെ കർമ്മങ്ങൾ ചെയ്യുന്നിടത്തോളം കാലം മനുഷ്യശരീരം നിലനില്ക്കുന്നു. മനുഷ്യശരീരം ഉള്ളിടത്തോളം കാലം കർമ്മങ്ങൾ അവസാനിക്കുന്നുമില്ല. ആകയാൽ ഈ നരദേഹം കർമ്മങ്ങളാകുന്ന ശാഖകൾക്കു വേരായിരിക്കുന്നുവെന്ന കാര്യത്തിൽ യാതൊരു സന്ദേഹവുമില്ല.

വിശ്വനായകനായ ദേവൻ ഇപ്രകാരം തുടർന്നു:

തമോഗുണത്തിൻെറ ചുഴലിക്കാറ്റ് അടങ്ങിക്കഴിയുമ്പോൾ സത്ത്വഗുണത്തിൻെറ ഘോരാനിലൻ ശക്തിയായി വീശുന്നു. അപ്പോൾ മനുഷ്യലോകമാകുന്ന ശാഖയിൽ നിന്ന് സദ്വാസനകളുടെ ശാഖകൾ മുളച്ച് അതിന്മേൽ സൽക്കർമ്മങ്ങളുടെ നാമ്പുകൾ വളരുന്നു. പിന്നീട് ജ്ഞാനവികാസം ഉണ്ടായി ബുദ്ധിയും സാമർത്ഥ്യവും പൂർണ്ണമായി വളർന്നു വികസിക്കുന്നു. ബുദ്ധി വികസിക്കുമ്പോൾ അന്തർഹിത പ്രചോദനത്തിൻെറ പ്രേരണയാൽ തത്ത്വവിചാരത്തിനുള്ള കഴിവുണ്ടാകുന്നു. പിന്നീട് ശാസ്ത്രങ്ങളിലുള്ള ദൃഢവിശ്വാസം എന്ന ഇലകൾ വളരുന്നു. അവ മേധാശക്തിയുടെ രസം നിറഞ്ഞ, വടിവൊത്ത,

സദാചാരത്തിൻെറ ചിനപ്പുകളായിരിക്കും. ഈ ചിനപ്പുകൾ അതിൻെറ ചുറ്റിലുമായി വേദാദ്ധ്യയനത്തിൻെറ ഉരുവിടലാകുന്ന അനേകം തഴപ്പുകൾ വളർത്തുന്നു. വേദശാസനപ്രകാരമുള്ള അനവധി യാഗയജ്ഞങ്ങളുടെ ഇലകൾ അവയിൽ ഉണ്ടാകുന്നു. പിന്നീട് യമദമങ്ങളും പൂർണ്ണമായി വളർന്ന്, തപസ്സെന്ന ചെറിയ കിളകളും ഉണ്ടായി, വൈരാഗ്യം എന്ന ശാഖ മനോഹരമായി നീളത്തിൽ വളരുന്നു. പിന്നീട് ഉത്തമ വ്രതാനുഷ്ഠാനം, സ്ഥൈര്യം എന്നീ ശാഖകൾ മുളച്ച് സ്വാഭാവികമായി മുകളിലേക്കു വളരുന്നു.

മദ്ധ്യഭാഗത്ത് സാന്ദ്രമായി വളർന്നിരിക്കുന്ന വേദങ്ങളാകുന്ന ഇലകളിന്മേൽ സത്വഗുണത്തിൻെറ കൊടുങ്കാറ്റ് ശീഘ്രതരമായി അടിക്കുമ്പോൾ ഉത്തമവിദ്യകളാകുന്ന കൊമ്പുകൾ അതിൽനിന്ന് ഉണ്ടാകുന്നു. പിന്നീട് ധർമ്മം എന്ന നീണ്ട ഒരു കൊമ്പ് വളർന്ന് അതിന്മേൽ സ്വർഗ്ഗാദിലോകങ്ങൾ എന്ന പഴങ്ങൾ പഴുത്തു തൂങ്ങുന്നു. ലോകകാര്യങ്ങളിലുള്ള നിസ്സംഗത്വമെന്ന ചുമന്ന ഇലകളുമായി വളരുന്ന മോക്ഷം എന്ന ഒരു ശാഖയും ഇവിടെ മുളയ്ക്കുന്നു. സൂര്യൻ, ചന്ദ്രൻ, മറ്റ് ഉത്തമഗ്രഹങ്ങൾ, പിതൃക്കൾ, ഋഷികൾ, വിദ്യാധരന്മാർ തുടങ്ങിയവർ കുറുകെയുള്ള ശാഖകളായി വളരുന്നു. അതിനു മുകളിലായി ഇന്ദ്രാദികളുടെ പദവികൾ എന്ന പഴങ്ങൾ നിറഞ്ഞു നില്ക്കുന്ന വലിയ ശാഖകൾ വളരുന്നു. അതിനു മുകളിലായി തപോ ജ്ഞാനങ്ങളാൽ പ്രകീർത്തിതരായ മരീചി, കശ്യപൻ മുതലായ വരാകുന്ന കിളകൾ കാണപ്പെടുന്നു. ഇപ്രകാരമുള്ള ശാഖകൾ ഒന്നിനു മേൽ ഒന്നായി നിറയെ പഴങ്ങളും വഹിച്ചുകൊണ്ടു നില്ക്കുന്നതിനാൽ ഈ വൃക്ഷം ചുവട്ടിൽ കൃശമായും മുകളിൽ ഭാരിച്ചതായും കാണപ്പെടുന്നു. എല്ലാ ശാഖകളുടെയും മുകളിലായി ബ്രഹ്മലോകമെന്നും ശിവലോകമായ കൈലാസമെന്നും അറിയപ്പെടുന്ന ശിഖരങ്ങൾ പ്രത്യക്ഷമാകുന്നു. സാധാരണവൃക്ഷങ്ങളെപ്പോലെ ഈ ശാഖകളിൽ ഉണ്ടാകുന്ന എണ്ണമറ്റ പഴങ്ങളുടെ ഭാരം കൊണ്ട് കൊമ്പുകൾ താഴേക്കു ചാഞ്ഞു വേരിൽ മുട്ടിയിരിക്കുന്നു. അല്ലയോ അർജ്ജുനാ, ഈ സംസാരവൃക്ഷത്തിന് ജ്ഞാനത്തിൻെറ ആധിക്യത്താൽ ഭാരം വർദ്ധിക്കുമ്പോൾ അത് താഴേക്ക് വളയുകയും അവസാനം മനുഷ്യജന്മമെന്ന അതിൻെറ വേരുകളിൽ മുട്ടി നില്ക്കുകയും ചെയ്യുന്നു. ആകയാൽ ഈ ജീവന് ബ്രഹ്മാവ്, ശിവൻ എന്നിവരേക്കാൾ ഉന്നതമായ പദമൊന്നും അടയുവാനില്ല. ഇതിലുമുയർന്ന പദം പരബ്രഹ്മപദം ഒന്നു മാത്രമാണ്.

ബ്രഹ്മാവിൻെറയും മറ്റും ശാഖകളോട് സംസാരവൃക്ഷത്തെ താരതമ്യപ്പെടുത്തുവാൻ സാദ്ധ്യമല്ല. ഇതിനും മുകളിലായി സനകാദി മുനികളാകുന്ന ശാഖകൾ ഉണ്ട്. എന്നാൽ അവർ പരിത്യാഗത്തിൻെറ പാതയിൽക്കൂടി എത്തിച്ചേർന്നവരായതുകൊണ്ട് ആ ശാഖകൾ പഴമോ വേരോ ഇല്ലാതെ, പരബ്രഹ്മമായിത്തീർന്നവരുടേതാണ്. ബ്രഹ്മലോകമാകുന്ന ശാഖകൾ മർത്ത്യലോകമാകുന്ന ശാഖയിൽനിന്നു മുകളിലേക്കുപോയതാണ്. ഈ ശാഖകളുടെ വേരുകൾ

മർത്ത്യലോകത്തിലാണ്.

ഇപ്രകാരം ബ്രഹ്മത്തിൽ വേരൂന്നി നില്ക്കുന്നതും താഴോട്ടും മേലോട്ടും ശാഖോപശാഖകൾ വ്യാപിച്ചിട്ടുള്ളതും ആയ സംസാര മാകുന്ന അത്ഭുതകരമായ വൃക്ഷത്തെപ്പറ്റി ഞാൻ വിവരിച്ചു. ഈ വൃക്ഷത്തിന്റെ അടിയിൽ കാണപ്പെടുന്ന വേരുകളെക്കുറിച്ചു. ഞാൻ പ്രതിപാദിച്ചു. ഇനിയും ഈ വൃക്ഷത്തെ എങ്ങനെ കടപുഴക്കാമെന്ന് ഞാൻ വിശദീകരിക്കാം.

ന രൂപമസ്യേഹ തഥോപലഭ്യതേ
നാന്തോ ന ചാദിർന ച സംപ്രതിഷ്ഠാ
അശ്വത്ഥമേനം സുവിരൂഢമൂലം
അസംഗശസ്ത്രേണ ദൃഢേന ഛിത്വാ 3

*ഈ ഭൂമിയിൽ നിന്നും നോക്കുന്ന ആൾക്ക് പ്രസ്തുത സംസാര വൃക്ഷത്തിന്റെ മേൽപ്പറഞ്ഞ വിധമായ രൂപം കാണാൻ കഴിയുന്നില്ല. തന്നെയുമല്ല അതിന്റെ ആദിയും അന്തവും നിലനില്പും അറിയുന്നുമില്ല. ആകയാൽ നന്നേ ഉറച്ചു വേരൂന്നി നില്ക്കുന്ന ഈ അശ്വത്ഥവൃക്ഷത്തെ ബലമുള്ള നിസ്സംഗായുധംകൊണ്ട് വെട്ടിമുറിച്ച് വീഴ്ത്തണം.*

അല്ലയോ പാർത്ഥ, അത്ഭുതകരമായ ഈ സംസാരവൃക്ഷത്തെ പ്പറ്റി ഞാൻ വിശദീകരിച്ചു തന്നു. ഇപ്രകാരം ബൃഹത്തായ ഒരു വൃക്ഷ ത്തെ എങ്ങനെ കടപുഴക്കാമെന്ന് നിന്റെ മനസ്സിൽ സംശയമുണ്ടാകാം. ഊർദ്ധ്വശാഖ ബ്രഹ്മദേവന്റെ ലോകം വരെ വ്യാപിച്ചിരിക്കുകയും വേരുകൾ നിരാകാരബ്രഹ്മത്തിൽ ഊന്നി നില്ക്കുകയും ചുവട്ടിലുള്ള ശാഖകൾ ഭൂമിയുടെ അന്തർഭാഗത്തേക്ക് ആഴ്ന്നിറങ്ങിയിരിക്കുകയും മദ്ധ്യഭാഗത്തുള്ള ശാഖകൾ മാനവതയായിത്തീർന്നിരിക്കുകയും ചെയ്യുന്ന വിസ്തൃതവും കരുത്തുറ്റതുമായ ഈ വൃക്ഷത്തെ എന്തു കൊണ്ടാണ് വെട്ടിമുറിക്കാൻ കഴിയുന്നത്? അതേപ്പറ്റി ആലോചിച്ചു ശങ്കിക്കേണ്ട കാര്യമില്ല. ഈ വൃക്ഷം വെട്ടി മുറിച്ചിടുന്നതിനു യാതൊരു ബുദ്ധിമുട്ടുമില്ല. പിശാചിന്റെ ഭയത്തിൽനിന്ന് ഒരു കുട്ടിയെ രക്ഷി ക്കാൻ അവിടെയും ഇവിടെയും ഓടിനടക്കേണ്ടതുണ്ടോ? കാർ മേഘങ്ങൾ ആകാശത്തിലുണ്ടാക്കുന്ന ഗന്ധർവ്വനഗരങ്ങളെ നശിപ്പി ക്കേണ്ട ആവശ്യമുണ്ടോ? മുയലിന്റെ കൊമ്പൊടിക്കാൻ ആരെങ്കിലും മുതിരുമോ? ആകാശപുഷ്പം ഇറുത്തെടുക്കാൻ ശ്രമിക്കുന്നതാരാണ്? അതുപോലെ ഈ സംസാരവൃക്ഷം ഒരു യാഥാർത്ഥ്യമല്ല. പിന്നെ എന്തിനാണ് അതു വെട്ടിമുറിച്ചിടുന്നതിനു ഭയപ്പെടുന്നത്? അതിന്റെ വേരുകളുടേയും ശാഖകളുടേയും മിടച്ചൽ പണിയെപ്പറ്റിയുള്ള എന്റെ വിശദീകരണം വന്ധ്യയായ ഒരു സ്ത്രീയുടെ സന്തതികൾ നിറഞ്ഞ വീടിനെപ്പറ്റിയുള്ള വിശദീകരണം പോലെയാണ്. സ്വപ്നത്തിൽ നാം പറഞ്ഞ വാക്കുകൾക്ക് ഉണർന്നു കഴിയുമ്പോൾ എന്തെങ്കിലും പ്രയോജനമുണ്ടോ? അതുപോലെ ഈ വൃക്ഷത്തെപ്പറ്റിയുള്ള സംസാരം

കേവലം ഒരു സ്വപ്നസംസാരമാണ്. ഈ വൃക്ഷത്തിന്റെ വേരുകളും ഈ വൃക്ഷവും ഞാൻ വിവരിച്ചതുപോലെ ശക്തമാണെങ്കിൽ ഏതു മനുഷ്യപുത്രനാണ് അതിനെ കടപുഴക്കാൻ കഴിയുക? ആകാ ശത്തെ വെറും ഉച്ഛ്വാസം കൊണ്ട് ഛിന്നഭിന്നമാക്കാൻ ആർക്കെങ്കിലും കഴിയുമോ? ആമയുടെ മുലപ്പാലിൽനിന്നെടുത്ത വെണ്ണയെന്നതു പോലെ ഈ സംസാരവൃക്ഷം ഒരു മിഥ്യാബോധമാണ്. കാനൽ ജലം ദൂരത്തുനിന്നു നോക്കി രസിക്കാമെന്നല്ലാതെ അതിലെ ജലംകൊണ്ട് ആരെങ്കിലും വാഴയോ നെല്ലോ കൃഷിചെയ്യാൻ ഉദ്യമിക്കുമോ? ഈ വൃക്ഷത്തിന്റെ തായ്‌വേര് അജ്ഞാനമാണ്. കാരണം അയഥാർത്ഥ മാകുമ്പോൾ പിന്നെ അതിന്റെ കാര്യം യഥാർത്ഥമാകുന്നത് എങ്ങനെ യാണ്? ഈ വൃക്ഷം തന്നെ എങ്ങനെ നിലനില്ക്കും? സത്യം പറഞ്ഞാൽ ഈ സംസാരവൃക്ഷം വെറും മായയാണ്.

ഈ വൃക്ഷത്തിന് അവസാനമില്ലെന്നു പറയുന്നത് ഒരു കണക്കിനു ശരിയാണ്. ഉറങ്ങിക്കിടക്കുന്നവൻ ഉണരാതെ ഉറക്കത്തിന് അവസാനമുണ്ടാകുമോ? രാത്രി അവസാനിക്കാതെ ഉദയമുണ്ടാകുമോ? അതുപോലെ ജ്ഞാനം ഒരുവനിൽ ഉദിക്കാത്തിടത്തോളം കാലം ഈ സംസാരവൃക്ഷത്തിന് യാതൊരവസാനവുമില്ല. വായുവിന്റെ ചലനം അവസാനിക്കുന്നില്ലെങ്കിൽ വാരിധിയിലെ ഓളങ്ങളും അവസാനിക്കുക യില്ല. മരീചിക മറയുന്നത് സൂര്യൻ അസ്തമിക്കുമ്പോഴാണ്. വിളക്ക് അണയുമ്പോൾ പ്രകാശം അപ്രത്യക്ഷമാകുന്നു. അതുപോലെ അജ്ഞാനത്തിൽ വേരൂന്നി നില്ക്കുന്ന ഈ സംസാരവൃക്ഷം ജ്ഞാനത്തിന്റെ ഉദയംവരെ അവസാനിക്കുകയില്ല.

സംസാരവൃക്ഷം ആരംഭരഹിതമാണെന്നു പറയുന്നത് തെറ്റായ ഒരു ആരോപണമല്ല. അനാദിത്വം അതിന്റെ സഹജസ്വഭാവ മായതുകൊണ്ട് അതൊരു വസ്തുതയാണ്. സംസാരവൃക്ഷം ഒരു യാഥാർത്ഥ്യമല്ലെങ്കിൽ എങ്ങനെയാണ് അതിന് ഒരാരംഭം ഉണ്ടാവുക? ഉൽപ്പാദിപ്പിക്കപ്പെട്ട ഒന്നിന് ഉല്പത്തിയുണ്ടെന്നു സങ്കല്പിക്കുന്നത് ന്യായയുക്തമാണ്. എന്നാൽ ഒരിക്കലും നിലനില്പില്ലാത്ത ഒന്നിന് എങ്ങനെയാണ് ആരംഭമുണ്ടാവുക? ജനിക്കാത്ത ഒരു കുട്ടിയുടെ മാതാവാകാൻ ആർക്കാണു കഴിയുക? ഈ നിലയിൽ സംസാരവൃക്ഷം നിലനില്ക്കുന്നതല്ലാത്തതുകൊണ്ട് അതിന് ആരംഭവുമില്ല. വന്ധ്യയായ ഒരു സ്ത്രീയുടെ കുട്ടിക്ക് ജാതകമുണ്ടാകുമോ? അംബരത്തിൽ നീലിമയുള്ള തളം ഉണ്ടെന്ന് എങ്ങനെയാണ് ഒരുവൻ ഊഹിക്കുന്നത്? ആകാശ കുസുമങ്ങളുടെ തണ്ടൊടിക്കാൻ ആർക്കെങ്കിലും കഴിയുമോ? അതുപോലെ നിലവിലില്ലാത്ത സംസാരവൃക്ഷത്തിന് എങ്ങനെയാണ് ഒരാരംഭം ഉണ്ടാവുക? കുശവൻ മൺകുടം ഉണ്ടാക്കുന്നതിനുമുമ്പ് അതു നിലവിലില്ലായിരുന്നതുപോലെ സംസാരവൃക്ഷത്തിനും തുട ക്കമില്ല. അതിന് ആദിയും അന്തവും ഇല്ല. അത് നില നില്ക്കുന്നതായി ഒരു ഛായമാത്രമെയുള്ളു. അതു മരുഭൂമിയിൽ കാണുന്ന മരീചിക പോലെയാണ്. ഈ കാനൽ ജലം ബ്രഹ്മപർവ്വതത്തിൽ നിന്ന് ഉത്ഭവി ക്കുന്ന ഗോദാവരി നദിയെപ്പോലെ എങ്ങുനിന്നും ഉത്ഭവിക്കുന്നില്ല.

സമുദ്രത്തിൽ ചെന്നു ചേരുന്നുമില്ല. മദ്ധ്യത്തിൽ മാത്രമാണ് അതു നിലനില്ക്കുന്നതായി തോന്നുന്നത്. എന്നാൽ യഥാർത്ഥത്തിൽ അതു നിലനില്ക്കുന്നില്ല. അപ്രകാരം ആദിയും അന്തവുമില്ലാത്ത സംസാരവൃക്ഷം ഒരിക്കലും ഒരു യഥാർത്ഥ വസ്തുവല്ല. എങ്കിലും അത്ഭുതകരമായ അതിൻെറ അവസ്ഥ എത്ര വിസ്മയാവഹമാണ്. അയഥാർത്ഥ മാണെങ്കിലും അത് യാഥാർത്ഥമാണെന്നു തോന്നും.

അജ്ഞാനിയായ ഒരുവൻ ഈ സംസാരവൃക്ഷത്തെ വിവിധ വർണ്ണാങ്കിതമായ ഒരു മാരിവില്ലിനെപ്പോലെ മനോഹരമായി കാണുന്നു. വിവിധ വേഷങ്ങളെടുത്ത് സമർത്ഥനായ ഒരു നടൻ കാണികളെ ഭ്രമിപ്പിക്കുന്നതുപോലെ, സംസാരവൃക്ഷം അതിൻെറ മായാവൈഭവം കൊണ്ട് അജ്ഞാനിയെ ഭ്രമിപ്പിക്കുന്നു. ആകാശം വർണ്ണരഹിതമാണ്. എന്നാൽ അതിനു നീലനിറമുള്ളതുപോലെ തോന്നും. പക്ഷേ, നിമിഷങ്ങൾക്കുള്ളിൽ ഈ നിറം മാറി മറയും. ഒരു സ്വപ്നത്തിൽ കാണുന്ന അയഥാർത്ഥകാര്യങ്ങളെ യഥാർത്ഥമായിട്ടു നാം കരുതിയാൽ തന്നെ എത്രനേരത്തേക്കാണ് അത് യാഥാർത്ഥ്യമായി തങ്ങി നില്ക്കുക? അതുപോലെ സംസാരവൃക്ഷത്തിൻെറ പൊരുൾ ക്ഷണഭംഗുരമാണ്. ഒരു മർക്കടന് ജലത്തിൽ കാണുന്ന അതിൻെറ പ്രതിബിംബത്തെ കരത്തിലൊതുക്കാൻ കഴിയാത്തതുപോലെ അസ്തിത്വമുണ്ടെന്നു തോന്നുന്ന സംസാരവൃക്ഷത്തെ ഒരുവനു ഗ്രസിക്കാൻ സാദ്ധ്യമല്ല. സമുദ്രത്തിലുണ്ടാകുന്ന തരംഗങ്ങളുടെ ദ്രുത ചലനത്തെയും ആകാശത്തിലുണ്ടാകുന്ന മിന്നൽപിണറിൻെറ മിന്നിമറയിലിനേയും വെല്ലുന്ന വേഗതയിലാണ് പ്രപഞ്ചം നിലവിൽ വരുന്നതും നശിക്കുന്നതും. ഗ്രീഷ്മാന്തവായു മുന്നിൽ നിന്നാണോ പിന്നിൽ നിന്നാണോ വീശുന്നതെന്ന് അറിയാൻ കഴിയാത്തതു പോലെയാണ് അയഥാർത്ഥമായ ഈ സംസാരവൃക്ഷത്തിൻെറ അവസ്ഥ.

ആദിയോ അന്തമോ തുടർച്ചയോ രൂപമോ ഇല്ലാത്ത ഈ വൃക്ഷത്തെ പിഴുന്നതിന് ഒരുവൻ അക്ഷീണനായി പ്രയത്നിക്കേണ്ട ആവശ്യമുണ്ടോ ? അയഥാർത്ഥമായ ഈ വൃക്ഷം ഒരുവൻെറ അജ്ഞത കൊണ്ട് അനവരതം വളർന്നുകൊണ്ടേയിരിക്കുന്നു. ആകയാൽ ഒരുവൻ അവൻെറ ആത്മജ്ഞാനമാകുന്ന ആയുധംകൊണ്ട് ഇതിനെ വെട്ടിവീഴ്ത്തണം. ആത്മജ്ഞാനംകൊണ്ടല്ലാതെ മറ്റെന്തെങ്കിലും പ്രതിവിധി ഉപയോഗിച്ച് ഇതിനെ പിളർക്കാമെന്നു കരുതിയാൽ കൂടുതൽ കൂടുതലായി ഇതിൻെറ ജാലരന്ധ്രങ്ങളിൽ കുടുങ്ങി ശാഖോപശാഖകൾ തോറും അവസാനമില്ലാത്ത ചംക്രമണം നടത്തുന്നതിനു മാത്രമേ ഇടയാവുകയുള്ളു. ആകയാൽ യഥാർത്ഥ സ്വസ്വരൂപ ജ്ഞാനംകൊണ്ട് ഈ സംസാരവൃക്ഷത്തിൻെറ ശാഖ കളേയും അജ്ഞാനമാകുന്ന വേരുകളേയും വെട്ടി മുറിക്കുക. അല്ലാത്ത പക്ഷം പാശംകണ്ട് സർപ്പമാണെന്നു തെറ്റിദ്ധരിച്ച ഒരുവൻ സർപ്പത്തെ കൊല്ലുന്നതിനായി ശേഖരിക്കുന്ന വടിയുടെ ഭാരം താങ്ങുന്നതു പോലെയോ, കാനൽജലം കടക്കുന്നതിനു തോണിയന്വേഷിച്ചു

നടക്കുന്നവൻ യഥാർത്ഥ പുഴയിൽ മുങ്ങി മരിക്കുന്നതുപോലെയോ ആയിത്തീരും.

അല്ലയോ വീര, ആത്മജ്ഞാനം ഇല്ലാത്ത ഒരുവൻ ഈ സംസാരവൃക്ഷത്തെ നശിപ്പിക്കുന്നതിനുള്ള ഉപായം തേടിയാൽ, ഈ പ്രപഞ്ചവ്യവഹാരം മുഴുവനും ഉണ്മയാണെന്നുള്ള ധാരണയിലായിരിക്കും അവൻ എത്തിച്ചേരുന്നത്. സ്വപ്നത്തിൽ ഉണ്ടാകുന്ന മുറിവിന്റെ വേദന ഇല്ലാതാക്കുന്നതിനുള്ള ഒരേ ഒരു വഴി ഉണരുക മാത്രമാണ്. അതുപോലെ അജ്ഞാനത്തിന്റെ വേരുകൾ ഉള്ള ഈ വൃക്ഷം മുറിക്കുന്നതിന് ജ്ഞാനത്തിന്റെ ഖഡ്ഗം അനായാസമായി കൈവശപ്പെടുത്തണമെങ്കിൽ വൈരാഗ്യത്തിന്റെ നിരന്തരമായ സഹായം ബുദ്ധിക്കു ലഭിക്കണം. യഥാർത്ഥമായ വൈരാഗ്യം ഒരുവനിൽ ഉദിക്കുമ്പോൾ ത്രിവർഗ്ഗങ്ങളായ ധർമ്മാധർമ്മകാമങ്ങളെ അവൻ അവജ്ഞയോടെ ത്യജിക്കുന്നു. ഒരുവൻ എല്ലാ വസ്തുക്കളെയും വെറുക്കുമ്പോൾ അവനിൽ വൈരാഗ്യം വളർന്നു ശക്തിപ്പെടുന്നു. അനന്തരം ദേഹാഭിമാനമാകുന്ന ഉറയിൽനിന്ന് ജ്ഞാനമാകുന്ന ഖഡ്ഗം പുറത്തെടുത്ത്, വിവേകമാകുന്ന ഉരകല്ലിൽ ഉരച്ച്, അഹം ബ്രഹ്മാസ്മി ഭാവത്തിന്റെ തീക്ഷ്ണതയാകുന്ന മൂർച്ച വരുത്തണം. അതിനുശേഷം നിശ്ചയമാകുന്ന മുഷ്ടിബലംകൊണ്ട് ഈ ഖഡ്ഗത്തെ ശരിക്കും പരീക്ഷിക്കുകയും മനനശക്തികൊണ്ട് അതു ചുഴറ്റി നോക്കുകയും വേണം. അപ്രകാരമുള്ള നിദിദ്ധ്യാസം (നിരന്തരമായ ധ്യാനം) കൊണ്ട് ഖഡ്ഗവും ഉപയോക്താവും ഒന്നായിത്തീരുന്നു. അദ്വൈതപ്രകാശാധിക്യമുള്ള ഈ ജ്ഞാനഖഡ്ഗം സംസാരവൃക്ഷത്തെ എവിടെയും നിലനില്ക്കുന്നതിന് അനുവദിക്കുകയില്ല. ശരൽക്കാലമാരുതൻ മാനത്തുനിന്ന് മേഘങ്ങളെ തുരത്തിക്കളയുന്നതുപോലെ, അരുണൻ പ്രത്യക്ഷപ്പെടുമ്പോൾ അന്ധകാരം അസ്തമിക്കുന്നതുപോലെ ഉറക്കമുണരുമ്പോൾ സ്വപ്നത്തിലുണ്ടായ മനസ്സിന്റെ അസ്വസ്ഥത അവസാനിക്കുന്നതുപോലെ, ആത്മാനുഭവമാകുന്ന മൂർച്ചയുള്ള വായ്ത്തലയോടുകൂടിയ ഈ ഖഡ്ഗം സംസാരവൃക്ഷത്തെ നിശ്ശേഷം നശിപ്പിക്കുന്നു. അപ്പോൾ ചന്ദ്രപ്രകാശത്തിൽ മരുപ്പച്ച അപ്രത്യക്ഷമാകുന്നതുപോലെ സംസാരവൃക്ഷത്തിന്റെയും അതിന്റെ ശാഖോപശാഖകളുടെയും നിലനില്പ് അവസാനിക്കുന്നു. ആകയാൽ അല്ലയോ വീരനാഥാ, ആത്മജ്ഞാന ഖഡ്ഗം കൊണ്ട് ഊർദ്ധ്വഭാഗത്ത് വേരുകളോടു കൂടിയ സംസാരമാകുന്ന അശ്വത്ഥവൃക്ഷത്തെ നീ വെട്ടി വീഴ്ത്തണം.

തതഃ പദം തത് പരിമാർഗ്ഗിതവ്യം
യസ്മിൻ ഗതാ ന നിവർത്തന്തി ഭൂയഃ
തമേവ ചാദ്യം പുരുഷം പ്രപദ്യേ
യതഃ പ്രവൃത്തിഃ പ്രസൃതാ പുരാണീ. 4

*അതിനുശേഷം ഏതു സ്ഥാനത്തെ പ്രാപിച്ചവർ പിന്നേയും സംസാരത്തിലേക്കു തിരികെ വരുന്നില്ലയോ ആ സ്ഥാനം അന്വേഷിക്കേണ്ടതാണ്; 'ഏതിൽനിന്നാണോ സംസാരത്തിൻെറ ചിരന്തനമായ പ്രവാഹം പൊട്ടിപ്പുറപ്പെട്ടുകൊണ്ടിരിക്കുന്നത് ആ ആദിപുരുഷനെത്തന്നെ ഞാൻ ശരണം പ്രാപിക്കുന്നു,' എന്ന ദൃഢനിശ്ചയത്തോടെ.*

അതിനുശേഷം ഇതെന്നോ അതെന്നോ ഉള്ള ഭാവത്തെ ഇല്ലാതാക്കുന്ന ആത്മസ്വരൂപതത്ത്വത്തെ നിന്നിൽത്തന്നെ നീ കണ്ടെത്തണം. അതോടെ അഹംഭാവം നശിക്കുന്നു. അത് വൃത്തിശൂന്യമാകുന്നു. എന്നാൽ കണ്ണാടിയിൽ കാണുന്ന മുഖം രണ്ടാമതൊന്നായി കാണുന്ന മൂഢന്മാരെപ്പോലെ ദ്വൈതഭാവത്തെ വളർത്തുന്നതിനു സഹായകമായിത്തീരുന്ന മൂഢതയൊന്നും നീ കാണിക്കരുത്. നിറഞ്ഞ കിണറിൻെറ അടിഭാഗത്തുള്ള നീരുറവയാണ് നീ കാണേണ്ടത്. ഘടം ഉടയുമ്പോൾ ഘടാകാശം മഹാകാശമായിത്തീരുന്നുവെന്ന് നീ മനസ്സിലാക്കണം. വിറക് എരിഞ്ഞു കഴിഞ്ഞാലും അഗ്നി അതിൻെറ മൂലരൂപത്തിൽ എത്തിച്ചേരുന്നുവെന്നുള്ള വസ്തുതയെപ്പറ്റി നീ ബോധവാനായിരിക്കണം. ജലത്തിൽ കാണുന്ന സൂര്യൻെറ പ്രതിബിംബം ജലം വറ്റിക്കഴിയുമ്പോഴും സൂര്യമണ്ഡലത്തിൽ നിലനില്ക്കുന്നുവെന്ന് നീ അറിഞ്ഞിരിക്കണം. ഈ വിധത്തിലാണ് നിന്നിൽത്തന്നെ നിലനില്ക്കുന്ന നിൻെറ ആത്മതത്ത്വത്തെ നീ ദർശിക്കേണ്ടത്. കണ്ണ് അതിൻെറ സ്വന്തം കൃഷ്ണമണി കാണുന്നതുപോലെ, നാവ് അതിൻെറ സ്വാദനം സ്വയം അറിയുന്നതുപോലെ നീ നിൻെറ ആത്മാവിനെ കണ്ടറിയണം. തേജസ്സ് തേജസ്സിൽ ആവാഹിക്കുന്നതുപോലെയോ, ആകാശം ആകാശത്തിൽ തെറുത്തുവെച്ചിരിക്കുന്നതുപോലെയോ, ജലം ജലത്തെ ഉൾക്കൊള്ളുന്നതുപോലെയോ നീ നിൻെറ ആത്മാവിൻെറ അദ്വൈതഭാവം അനുഭവിച്ചറിയണം. ഈ സത്യം ഉത്തമബോദ്ധ്യത്തോടെ നെഞ്ചിൽ കൈവെച്ചുകൊണ്ടാണ് ഞാൻ നിന്നെ അറിയിക്കുന്നത്. കാണാതെ തന്നെ കാണാൻ കഴിയുന്നതും അറിയാതെ തന്നെ അറിയാൻ കഴിയുന്നതുമാണ് ആദിപുരുഷനായ പരംപൊരുൾ. ബുദ്ധിഭാവവും ചിത്തഭാവവും കൂടാത്ത ആത്മതത്ത്വാനുഭവമാണ് കാണാതെ തന്നെ കാണാൻ കഴിയുന്ന ആ പരംപൊരുൾ. വേദങ്ങൾ ഇതിനെ ഉപാധിക്കുള്ളിൽ നിർത്തി വിവരിക്കുന്നതിനു ശ്രമിക്കുകയും, ഇതിനു നാമരൂപങ്ങളുണ്ടെന്ന് ഉൽഘോഷിക്കുകയും ചെയ്യുന്നു. ഭൗതിക, സ്വർഗ്ഗീയ സുഖങ്ങളിൽ നിർവ്വേദം സംഭവിച്ച മുമുക്ഷുക്കൾ അതിൽനിന്നുള്ള മോചനത്തിനു വേണ്ടി അഷ്ടാംഗ യോഗത്തിൻേറയും ജ്ഞാനത്തിൻേറയും മാർഗ്ഗം തേടുന്നു. വീണ്ടും സാംസാരിക ജീവിതത്തിലേക്ക് തിരിച്ചുവരികയില്ലെന്നു പ്രതിജ്ഞയെടുത്തുകൊണ്ട് അവർ പരംപൊരുളിൻെറ ഗേഹത്തിലെത്താൻ ഇച്ഛിക്കുന്നു. വീതരാഗന്മാരായ ഇവർ ഭൗതികജീവിതത്തോടുള്ള എല്ലാ മമതയും ഉപേക്ഷിച്ച് വൈരാഗ്യമാകുന്ന തോണിയിൽ കയറി പരംപൊരുളിൻെറ തീരത്തണഞ്ഞ് എല്ലാ കർമ്മബന്ധങ്ങളിൽനിന്നും

മോചിതരാകുന്നു. എല്ലാ അനാത്മവൃത്തികളും അഹങ്കാരാദി ദുർഗ്ഗുണങ്ങളും ഉപേക്ഷിച്ച് ആത്മസ്വരൂപഗേഹത്തിലെത്താൻ ആഗ്രഹിക്കുന്നു ഈ ജ്ഞാനികൾക്ക് അതിലേക്കുള്ള അനുജ്ഞാപത്രം ലഭിക്കുന്നു. വസ്തുവിനെപ്പറ്റിയുള്ള അജ്ഞാനം മിഥ്യാജ്ഞാനത്തെ സൃഷ്ടിക്കുന്നു. അത് ഞാനെന്നും നീയെന്നുമുള്ള ദ്വന്ദ്വഭാവത്തിന് രൂപം നൽകുന്നു. ദ്വന്ദ്വഭാവമുള്ളവരുടെ വിശ്വപരമ്പര, നിർഭാഗ്യവാൻെറ നിഷ്ഫലമായ ആഗ്രഹങ്ങൾ പോലെ നിരന്തരം വളർന്നുകൊണ്ടേയിരിക്കുന്നു. ഹിമം സ്വയം ഉറയുന്നതുപോലെ വേണം നീ നിന്നിൽത്തന്നെ സ്വസ്വരൂപതത്ത്വത്തെ കണ്ടെത്തേണ്ടത്. അല്ലയോ ധനഞ്ജയ! ഈ അവസ്ഥയിലെത്തിച്ചേർന്നുവെന്ന വസ്തുത മനസ്സിലാക്കുന്നതിന് മറ്റൊരു ലക്ഷണവുമുണ്ട്. ഈ അവസ്ഥയിലെത്തിയാൽ പിന്നെ അവന് പുനർജ്ജന്മം ഇല്ല. പ്രളയകാലത്ത് പ്രപഞ്ചമൊട്ടാകെ പ്രളയജലത്തിൽ മുങ്ങുന്നതുപോലെ ആത്മജ്ഞാനംകൊണ്ട് പരിപൂരിതമായ ഒരുവനു മാത്രമേ പരമപദം കൈവരിക്കാൻ സാദ്ധ്യമാവൂ.

നിർമാനമോഹാ ജിതസംഗ ദോഷാ
അദ്ധ്യാത്മനിത്യാ വിനിവൃത്ത കാമാഃ
ദ്വന്ദ്വൈർവിമുക്താഃ സുഖദുഃഖ സംജ്ഞൈർ-
ഗച്ഛന്ത്യമൂഢാഃ പദമവ്യയം തത്. 5

*മാനവും മോഹവും ഇല്ലാത്തവരും സംഗദോഷത്തെ ജയിച്ചവരും ആത്മതത്ത്വത്തിൽ നിരന്തര നിഷ്ഠയുള്ളവരും ആഗ്രഹങ്ങളിൽ നിന്നു നിവർത്തിച്ചവരും സുഖദുഃഖാദികളായ ദ്വന്ദ്വങ്ങളിൽ നിന്നു വിമുക്തരുമായ സത്യബുദ്ധികൾ നാശമില്ലാത്ത സ്ഥാനത്തെ പ്രാപിക്കുന്നു.*

വർഷകാലാന്ത്യത്തിൽ ആകാശത്തുനിന്നു കാർമേഘങ്ങളൊഴിഞ്ഞുപോകുന്നതുപോലെ അവൻെറ മനസ്സിൽ നിന്നു മോഹവും അഹങ്കാരവും ഒഴിഞ്ഞുപോകുന്നു. എപ്പോഴും ശല്യപ്പെടുത്തുന്ന നിർദ്ധനനും ക്രൂരനുമായ ഒരു ബന്ധുവിനെ അകറ്റി നിർത്തുന്നതുപോലെ, അവൻ ചിത്തവികാരങ്ങളെ അകറ്റിനിർത്തുന്നു. കുലച്ചു കഴിഞ്ഞ വാഴ ക്രമേണ ഇല്ലാതാകുന്നതുപോലെ, ആത്മസാക്ഷാത്കാരം ലഭിച്ച ഒരുവൻ ലൗകികകർമ്മങ്ങളിൽ നിന്നും ക്രിയകളിൽ നിന്നും സാവധാനം വിരമിക്കുന്നു. അഗ്നിക്കിരയാകുന്ന ഒരു വൃക്ഷത്തിൽനിന്ന് പക്ഷികൾ വിട്ടുപോകുന്നതുപോലെ അവൻെറ വികല്പങ്ങളെല്ലാം അവനെ വിട്ട് അകന്നു പോകുന്നു. ഭേദബുദ്ധിയില്ലാത്ത ആത്മജ്ഞാനിയുടെ ഹൃദയതലത്തിൽ ദോഷത്തിൻെറ കളകൾ കിളിർക്കുകയില്ല. സൂര്യോദയത്തിൽ അന്ധകാരം അപ്രത്യക്ഷമാകുന്നതുപോലെ അവൻെറ ശരീരാഹങ്കാരത്തോടൊപ്പം അവിദ്യയും അപ്രത്യക്ഷമാകുന്നു. ജീവിതകാലത്തിൻെറ അവസാനത്തിൽ ശരീരം കൊഴിഞ്ഞു വീഴുന്നതുപോലെ ദ്വന്ദ്വഭാവത്തിനു കാരണമാകുന്ന

മതിഭ്രംശം ആത്മജ്ഞാനിയിൽനിന്നു കൊഴിഞ്ഞു വീഴുന്നു. കാരിരുമ്പിനെ കാഞ്ചനമാക്കുന്ന സ്പർശമണിക്ക് ഇരുമ്പ് ഒരു ദരിദ്രവസ്തുവാണ്. അതുപോലെ ഒരു ആത്മജ്ഞാനി ദ്വന്ദ്വഭാവത്തിന്റെ കാര്യത്തിൽ എപ്പോഴും ദരിദ്രനായിരിക്കും. ഭൗതികജീവിതത്തിലെ സുഖദുഃഖാദികളിൽ നിന്നുളവാകുന്ന ദ്വൈതഭാവം അവനെ ഒരിക്കലും ബാധിക്കുകയില്ല.

സ്വപ്നത്തിൽ, സിംഹാസനം കിട്ടിയതായോ, മരണം സംഭവിച്ചതായോ തോന്നിയാലും ഉണർന്നു കഴിയുമ്പോൾ അത് ആമോദത്തിനോ ആതങ്കത്തിനോ വക നൽകുന്നില്ല. ഒരു സർപ്പത്തിന് ഒരിക്കലും ഒരു കഴുകനെ പിടികൂടാൻ കഴിയാത്തതുപോലെ പുണ്യപാപങ്ങളെ സൃഷ്ടിക്കുന്ന സുഖദുഃഖാനുഭവങ്ങൾ ഒരു ജ്ഞാനിയെ ഒരിക്കലും പിടികൂടുകയില്ല. ചിന്താശീലരായ ഇവർ ആത്മാനാത്മ മിശ്രിതമായ പാലിൽനിന്ന് അനാത്മത്തിന്റെ ജലം വേർപെടുത്തി ആത്മജ്ഞാനത്തിന്റെ പാലുമാത്രം തിരിച്ചെടുത്തു കുടിച്ചു ജീവിക്കുന്ന അരയന്ന രാജന്മാരാണ്. ആത്മഭ്രാന്തികൊണ്ട്, അജ്ഞാനിക്ക് യഥാർത്ഥവസ്തു പലതിലും പലതായി വ്യാപിച്ചു കിടക്കുന്നതായി തോന്നുമ്പോൾ, ജ്ഞാനി അവന്റെ ജ്ഞാനദൃഷ്ടികൊണ്ട് യഥാർത്ഥ വസ്തുവിന്റെ അഖണ്ഡത ദർശിക്കുന്നു. ഗംഗാനദി സിന്ധുവിൽ ആമഗ്നമാകുന്നതുപോലെ ഈ ആത്മജ്ഞാനികളുടെ ചിത്തം പരമാത്മാവിൽ നിമഗ്നമായിരിക്കുന്നു. ആകാശത്തിന് ഒരു സ്ഥലത്തുനിന്നു മറ്റൊരിടത്തേക്കു ചരിക്കേണ്ട ആവശ്യമില്ലാത്തതുപോലെ എല്ലാറ്റിലും എല്ലാമായിത്തീർന്നിട്ടുള്ള ഈ ആത്മജ്ഞാനികൾക്ക് യാതൊരഭിലാഷങ്ങളും ഇല്ല. അഗ്നിപർവ്വതത്തിൽ വിത്തുകൾക്കു കുരുക്കാൻ കഴിയാത്തതുപോലെ അവരുടെ ചിത്തത്തിൽ ദുഷ്ട വികാരങ്ങൾ മുളയ്ക്കുകയില്ല. മന്ദരപർവ്വതമാകുന്ന മത്ത് എടുത്തു മാറ്റിയപ്പോൾ ക്ഷീരസാഗരം ശാന്തമായതുപോലെ തൃഷ്ണയാകുന്ന കടകോൽ എടുത്തുമാറ്റിയ അവരുടെ അന്തഃകരണമാകുന്ന അർണ്ണവത്തിൽ ആഗ്രഹങ്ങളാകുന്ന അലകളുടെ അനക്കമുണ്ടാവുകയില്ല. അവർ നിരുപമന്മാരാണ്. വൃദ്ധിക്ഷയത്തിന്റെ യാതൊരു ന്യൂനതയുമില്ലാത്ത പൗർണ്ണമിച്ചന്ദ്രനെപ്പോലെ ജ്ഞാനിയുടെ അന്തഃകരണത്തിൽ പ്രത്യാശകൊണ്ടുള്ള യാതൊരു ന്യൂനതയും ഉണ്ടായിരിക്കുകയില്ല. എന്തിനേറെ പറയണം? പരിശുദ്ധമായ സ്വർണ്ണം സ്വർണ്ണത്തിൽത്തന്നെ ലയിച്ച് ഒന്നാകുന്നതുപോലെ, എല്ലാ സങ്കല്പങ്ങളേയും ജ്ഞാനാഗ്നിയിൽ ഹോമിച്ച അവർ അവിനാശ ഗേഹത്തിൽ എത്തിച്ചേർന്ന് അതിൽ ലയിച്ച് അതുമായി ഒന്നായിത്തീരുന്നു. അവർ ലയിക്കുന്ന ഈ സത്യസ്ഥാനം എന്താണെന്ന് ചോദിച്ചാൽ, അനശ്വരമായ ആ ഗേഹം ഒരു വസ്തുവെന്ന നിലയിൽ കാണുന്നതിനോ, ഒരു വിഷയമെന്ന നിലയിൽ അറിയപ്പെടുന്നതിനോ, ഒരു പ്രത്യേകസാധനമായി മറ്റുള്ളതിനോട് തുലനം ചെയ്യുന്നതിനോ കഴിയാത്തവണ്ണം ബുദ്ധിക്കും മനസ്സിനും ഇന്ദ്രിയങ്ങൾക്കും അതീതമായ സ്ഥാനമാണ്.

ന തത് ഭാസയതേ സൂര്യോ
ന ശശാങ്കോ ന പാവകഃ
യത് ഗത്വാ ന നിവർത്തന്തേ
തദ്ധാമ പരമം മമ. 6

*അതിനെ സൂര്യനോ ചന്ദ്രനോ അഗ്നിയോ പ്രകാശിപ്പിക്കുന്നില്ല. യാതൊരു സ്ഥാനത്തെത്തിയാൽ പിന്നെ മടങ്ങാൻ ഇടവരുന്നില്ലയോ ആ സ്ഥാനമാണ് എന്റെ പരമപദം.*

ഈ സ്ഥാനത്തെ, മറ്റു വസ്തുക്കളെ സ്ഠാധാരണയായി പ്രകാശിപ്പിക്കുന്ന ദീപമോ, പ്രപഞ്ചത്തെ പ്രകാശിപ്പിക്കുന്ന രവിചന്ദ്രന്മാരോ പ്രകാശിപ്പിക്കുന്നില്ല. അത് അദൃശ്യസ്ഥാനമായി സ്ഥിതിചെയ്യുന്നുവെങ്കിലും അത് വിശ്വത്തെയൊട്ടാകെ വ്യഞ്ജിപ്പിക്കുന്നു. മുത്തുച്ചിപ്പിയെപ്പറ്റിയുള്ള അറിവു കുറവാണെങ്കിൽ അതിന്റെ പുറംമേനിയായി കാണുന്ന രജതരൂപമാണ് കൂടുതലായി മനസ്സിൽ പതിയുക. അഥവാ കയറിന്റെ യഥാർത്ഥസ്വഭാവം മനസ്സിലാകാത്ത ഒരുവന്, കയറ് പാമ്പാണെന്നുള്ള തെറ്റിദ്ധാരണയായിരിക്കും ഉണ്ടാവുക. അതുപോലെ പരമാത്മാവിന്റെ പ്രകാശം മറഞ്ഞിരിക്കുമ്പോൾ മാത്രമാണ് സൂര്യചന്ദ്രന്മാർ അവരുടെ ഒളികൊണ്ട് ഉലകത്തെ പ്രകാശിപ്പിക്കുന്നത്. അല്ലാത്തപക്ഷം രവിചന്ദ്രന്മാർ നിസ്തേജരാണ്. ജാജ്ജ്വല്യമാനവും സർവ്വവ്യാപകവുമായ ഈ പരമാത്മസ്വരൂപമാണ് ആദിത്യനും ശശാങ്കനും പ്രഭ പകർന്നു കൊടുക്കുന്നത്. സൂര്യൻ ഉദിക്കുമ്പോൾ താരങ്ങളും താരാനാഥനും അപ്രത്യക്ഷമാകുന്നതുപോലെയോ, ഉറക്കമുണരുമ്പോൾ സ്വപ്നദൃശ്യങ്ങൾ മാഞ്ഞുപോകുന്നതുപോലെയോ, സായാഹ്നത്തിൽ മരീചിക മറയുന്നതുപോലെയോ, ആത്മവസ്തുപ്രകാശത്തിൽ സൂര്യചന്ദ്രന്മാരും ലോകവും ലുപ്തമാകുന്നു. ഹേ അർജ്ജുന, യാതൊന്നിനും ഭ്രമിപ്പിക്കാനാവാത്ത ധാമമാണ് എന്റെ പരമപദം. സാഗരത്തോടു സന്ധിക്കുന്ന സരിത്തുപോലെ അവിടെയെത്തിയവരാരും ഒരിക്കലും മടങ്ങുകയില്ല. അർണ്ണവത്തിൽ ആമഗ്നമാക്കപ്പെട്ട ഒരു കുഞ്ജരിയുടെ ലവണ പ്രതിമ അതിൽ അലിഞ്ഞു ചേരുന്നതുപോലെയോ, ചുട്ടുപഴുത്ത ഇരുമ്പിൽ പതിക്കുന്ന ജലകണങ്ങൾ തൽക്ഷണം ബാഷ്പമായിപ്പോകുന്നതുപോലെയോ, ആകാശത്തേയ്ക്കുയർന്ന അഗ്നിനാളങ്ങൾ അടിയിലേക്കു തിരിച്ചു വരാത്തതുപോലെയോ, പരിശുദ്ധജ്ഞാനത്തിന്റെ പ്രാഭവംകൊണ്ട്, അവർ വീണ്ടും ജനിക്കാൻ ഇടയാകാത്ത വിധത്തിൽ ഞാനുമായി വിലയം പ്രാപിക്കുന്നു.

ബുദ്ധിമാനായ പൃഥ്വിരാജൻ അർജ്ജുനൻ അപ്പോൾ ചോദിച്ചു:

പ്രഭോ! അങ്ങ് എന്നിൽ അകമഴിഞ്ഞ് കാരുണ്യം ചൊരിഞ്ഞിരിക്കുന്നു. എന്നാൽ എന്റെ ചില സംശയങ്ങൾ പ്രത്യേകം പരിഗണിക്കണമെന്ന് ഞാൻ അപേക്ഷിക്കുന്നു. ആത്മജ്ഞാനത്തിന്റെ ബലത്തിൽ അങ്ങുമായി ഒന്നുചേരുന്നവർ ഒരിക്കലും തിരിച്ചു

വരികയില്ലെന്ന് അങ്ങു പറഞ്ഞു. അവർ അങ്ങിൽനിന്നു ഭിന്നരായിരുന്നുവോ അതോ അഭിന്നരായിരുന്നുവോ, എന്ന് അരുളിച്ചെയ്താലും. അവർ ആദ്യംമുതല്ക്കുതന്നെ ഭിന്നരായിരുന്നുവെങ്കിൽ അവർ ഒരിക്കലും തിരിച്ചു വരുകയില്ലെന്നു പറയുന്നത് എങ്ങനെയാണ്? അത് ഒരു വൈരുദ്ധ്യമല്ലെ? പുഷ്പത്തിൽ നിന്നു തേൻ നുകരാനെത്തുന്ന വണ്ട് എപ്പോഴെങ്കിലും പുഷ്പവുമായി താദാത്മ്യം പ്രാപിക്കുമോ? അതുപോലെ, ലക്ഷ്യത്തിലേക്കയയ്ക്കുന്ന അമ്പ് ലക്ഷ്യത്തിൽ കൊണ്ടുകഴിഞ്ഞാൽ താഴെ വീഴുകയല്ലെ ചെയ്യുന്നത്? പ്രത്യുത, അവർ സ്വാഭാവികമായും അഭിന്നരായിരുന്നു വെന്നാണ് അങ്ങു പറയുന്നതെങ്കിൽ, ഇരുവരും ഒന്നാണെന്നല്ലെ അതിന്റെ അർത്ഥം? ആ നിലയ്ക്ക്, ശരീരവും ശരീരാവയവങ്ങളും തമ്മിൽ വിയോഗമില്ലാത്തതുപോലെ, അങ്ങും അവരും തമ്മിൽ എന്നും ഒന്നായിത്തന്നെയല്ലെ ഇരുന്നിരുന്നത്? അപ്പോൾ പിന്നെ ആര് ആരിലാണ് ലയിക്കുന്നത്? ആകയാൽ അങ്ങുമായി ചേർന്നു കഴിഞ്ഞാൽ പിന്നെ അവർ ഈ ലോകത്തിലേക്കു തിരിച്ചുവരുമോ ഇല്ലയോ എന്നുള്ള ചോദ്യം അപ്രസക്തമാണെന്നു പറയാവുന്നതാണോ അല്ലയോ സർവ്വതോമുഖ, അങ്ങയെ പ്രാപിച്ചുകഴിയുന്നവർ എങ്ങനെയാണ് തിരിച്ചുവരാത്തതെന്ന കാര്യം വ്യക്തമാക്കിത്തന്ന് എന്നെ അനുഗ്രഹിച്ചാലും.

അർജ്ജുനന്റെ ചോദ്യം കേട്ട് കൃഷ്ണൻ പ്രഹൃഷ്ടനായി. അർജ്ജുനൻ സമ്പൂർണ്ണമായി ജ്ഞാനം കൈവരിച്ചുവെന്നു മനസ്സിലാക്കിയ, സർവ്വജ്ഞനായ ഭഗവാൻ അരുളിച്ചെയ്തു:

എന്നെ പ്രാപിച്ച് ഈ ലോകത്തിലേക്ക് തിരിച്ചു വരാതിരിക്കുന്നവർ അഭിന്നരെന്നതുപോലെ ഭിന്നരുമാണ്. ഗാഢമായ വിവേകത്തോടെ നീ അതിനെ വീക്ഷിക്കുകയാണെങ്കിൽ ഞങ്ങൾ അഭിന്നരാണെന്നു നിനക്കു മനസ്സിലാക്കാൻ കഴിയും. എന്നാൽ ഉപരിപ്ലവമായി മാത്രം കാണുന്ന അവിവേകികൾക്കു ഞങ്ങൾ ഭിന്നരാണെന്നു തോന്നും. ആഴിയുടെ മുകൾപ്പരപ്പിൽ കാണുന്ന അലകൾ പ്രത്യേകമായി തോന്നുമെങ്കിലും അത് ആഴിയിലുള്ള ജലം മാത്രമാണ്. സ്വർണ്ണാഭരണങ്ങൾ വിവിധതരത്തിലുണ്ടെങ്കിലും സൂക്ഷ്മമായി പരിശോധിക്കുമ്പോൾ അവയെല്ലാം സ്വർണ്ണം മാത്രമാണെന്നു കാണാം. അതുപോലെ ജ്ഞാനദൃഷ്ടി കൊണ്ടു വീക്ഷിക്കുന്ന ഒരുവന് എല്ലാ ജീവജാലങ്ങളും ഞാനും അഭിന്നമാണെന്ന് അറിയാൻ കഴിയും. അതു ഭിന്നമാണെന്നു തോന്നുന്നത് കേവലം അജ്ഞാനം കൊണ്ടുമാത്രമാണ്. രണ്ടാമതൊന്നില്ലാത്ത പരംപൊരുളാണ് ഞാനെന്നു കരുതുന്ന ഒരുവന് എങ്ങനെയാണ് ഭിന്നാഭിന്നവിചാരം ഉണ്ടാകുന്നത്? സൂര്യമണ്ഡലം ഒന്നായി ആകാശത്തിൽ നിറഞ്ഞു നില്ക്കുകയും ലോകത്തെ മുഴുവനും ഉൾക്കൊള്ളുകയും ചെയ്തു കഴിഞ്ഞാൽ അതിന്റെ രശ്മിയോ പ്രതിബിംബമോ പ്രത്യേകം ദൃശ്യമാണോ? കല്പാന്ത്യത്തിൽ ബ്രഹ്മസ്തംബം മുഴുവനും പ്രളയജലം നിറയുമ്പോൾ എവിടെയാണ് വേലിയേറ്റവും വേലിയിറക്കവും? അതുപോലെ ഏകവും അവ്യയവുമായ എനിക്ക് എങ്ങനെയാണ്

ഘടകങ്ങൾ ഉണ്ടായിരിക്കുക? അരുവി വളഞ്ഞൊഴുകുന്നതുകൊണ്ട് ജലം വളഞ്ഞിരിക്കുന്നുവെന്ന് കരുതാമോ? സൂര്യനെ ജലത്തിൽ പ്രതിഫലിച്ചു കാണുന്നതുകൊണ്ട് രണ്ടു സൂര്യന്മാരുണ്ടെന്ന് പറയാമോ? മഠത്തിലും ഘടത്തിലും കാണുന്ന ആകാശം യഥാക്രമം ചതുരത്തിലും ഗോളാകൃതിയിലും ആയതുകൊണ്ട് ആകാശം ചതുരമാണെന്നോ ഉരുണ്ടതാണെന്നോ പറയാൻ കഴിയുമോ? ഞാൻ സ്വർണ്ണംപോലെ പരിശുദ്ധമാണ്. എന്തെങ്കിലും മിശ്രിതം ചേർക്കുമ്പോൾ സ്വർണ്ണത്തിന്റെ മാറ്റു കുറയുന്നു. എങ്കിലും അതിലുള്ള സ്വർണ്ണം പരിശുദ്ധമാണ്. അതുപോലെ എന്റെതന്നെ സൃഷ്ടിയായ 'മായ' എന്നോടൊപ്പം ചേരുമ്പോൾ, അജ്ഞാനിക്ക്, ഞാൻ വിശ്വത്തിൽ നിന്നു വ്യത്യസ്തനായിത്തോന്നുന്നു. ഞാൻ ആരാണെന്ന് അവൻ ആരായുന്നു. ആത്മാവിനേയും എന്നേയും അവൻ തരം തിരിക്കുന്നു. മായയുടെ വലയത്തിൽ പെട്ട അവൻ സ്വയം ചോദിക്കുന്നു: 'കോഹം' (ഞാൻ ആര്?) 'ദേഹോ ഹം' (ഞാൻ ശരീരമാണ്) എന്ന തീരുമാനത്തിൽ അവൻ എത്തുന്നു.

മമൈവാംശോ ജീവലോകേ
ജീവഭൂതഃ സനാതനഃ
മനഃ ഷഷ്ഠാനീന്ദ്രിയാണി
പ്രകൃതിസ്ഥാനി കർഷതി. 7

*എന്റെതന്നെ സനാതനമായ അംശം ജീവലോകത്തിൽ ജീവാത്മാവായി ചമഞ്ഞ് പ്രകൃതിയിൽ സ്ഥിതിചെയ്യുന്ന ഇന്ദ്രിയങ്ങളേയും ആറാമത്തെ ഇന്ദ്രിയമായ മനസ്സിനേയും സംസാരത്തിൽ ഭോഗമനുഭവിക്കുന്നതിനായി ആകർഷിക്കുന്നു.*

ഞാൻ ശരീരമാണെന്നു ചിന്തിക്കുന്ന ഒരുവൻ ആത്മജ്ഞാനത്തെ വിഭിന്നമായി കാണുന്നു. തന്മൂലം എന്റെ അംശമാണവൻ എന്നുള്ള യാഥാർത്ഥ്യത്തെപ്പറ്റി വളരെയൊന്നും വിവേചിച്ചറിയാൻ അവനു കഴിയുന്നില്ല. സമുദ്രം എല്ലായ്പ്പോഴും ശാന്തമാണ്. എന്നാൽ വായുവിന്റെ സംയോഗംകൊണ്ട് അതിൽ ഓളങ്ങൾ ഉണ്ടാകുന്നു. ഒരുവൻ ഓളങ്ങളെ മാത്രമേ കാണുന്നുള്ളു. അവൻ ഓളങ്ങളെ സമുദ്രമായി നിരൂപിക്കുന്നു. അതുപോലെ ഞാൻ ജഡദേഹങ്ങൾക്കു സചേതനത്വവും ജഡദേഹസംബന്ധമായ അഹങ്കാരവും നൽകുന്നതുകൊണ്ട് എന്നെ ജീവലോകത്ത് ജീവാത്മാവ് എന്നറിയപ്പെടുന്നു. ശരീരത്തിൽ നില്ക്കുന്ന ഈ ജീവാത്മാവാണ് പ്രാപഞ്ചികമായ എന്റെ അംശം. ജീവജാലങ്ങളുടെ പരിമിതമായ കാഴ്ചപ്പാടിൽ അതിന്റെ ചുറ്റിനും നടക്കുന്ന ജനനമരണാദി കാര്യങ്ങൾ യാഥാർത്ഥ്യമാണെന്ന് കരുതുന്നതിനെയാണ് സംസാരം എന്നു പറയുന്നത്. ഈ സംസാരത്തിൽ സോമബിംബവും അതിന്റെ പ്രതിഫലനവും ഒരേ സമയത്തുതന്നെ നിനക്കു കാണാൻ കഴിയും. എന്നാൽ നീ എന്നെ സോമബിംബമായിട്ട്

കണ്ടറിയണം. ഒരു സ്ഫടികക്കല്ല് ചുവന്ന സിന്ദൂരത്തിനു മുകളിൽ വെച്ചാൽ അതു ചുവന്നതായിട്ടു കാണപ്പെടുന്നു. എന്നാൽ യഥാർത്ഥത്തിൽ അതിനു ചുവപ്പുനിറമില്ല. അതുപോലെ എന്റെ മൂല സ്വഭാവമായ അനാദിത്വവും അക്രിയത്വവും നിർബ്ബാധം നില നില്ക്കുന്നു. ഞാൻ കർത്താവാണെന്നും ഭോക്താവാണെന്നും തോന്നുന്നത് ഭ്രാന്തികൊണ്ടു മാത്രമാണെന്നറിയുക. ചുരുക്കിപ്പറഞ്ഞാൽ നിർല്ലേപമായ ആത്മാവ് പ്രകൃതി (അവിദ്യ) യാകുന്ന ശരീരവുമായി സംബന്ധപ്പെടുമ്പോൾ പ്രകൃതിധർമ്മങ്ങളായ ജനന മരണങ്ങൾ അനുഭവിക്കുന്നു. അപ്പോൾ പ്രകൃതികാര്യങ്ങളായ ഇന്ദ്രിയവും മനസ്സും അതിന്റേതാണെന്നു കരുതി സംസാരവ്യവഹാരങ്ങളിൽ മുഴുകുന്നു. വൈരാഗിയായ ഒരുവൻ കുടുംബമുണ്ടെന്നു സ്വപ്നം കണ്ട് അതിൽ മോഹിതനായി ഭാര്യയെയും കുട്ടികളേയും പുലർത്താൻ ഓടിനടക്കുന്നതുപോലെയാണിത്. ജീവാത്മാവ് അതിന്റെ സഹജമായ സ്വഭാവം വിസ്മരിച്ച് ശരീരത്തിന്റെ ചൊൽപ്പടിക്ക് നൃത്തംചവിട്ടുന്നു. അത് മനസ്സാകുന്ന രഥത്തിൽ കയറി സവാരി നടത്തുന്നു. ശ്രവണേന്ദ്രിയത്തിൽക്കൂടി പുറത്തിറങ്ങി ശബ്ദത്തിന്റെ കാനനത്തിൽ പ്രവേശിക്കുന്നു. ചിലപ്പോൾ നേത്രേന്ദ്രിയത്തിന്റെ നടവാതിൽ താണ്ടി സുഭഗരൂപങ്ങളാകുന്ന കുന്നിൽ ചുറ്റിത്തിരിയുന്നു. ജിഹ്വയുടെ ജന്നലിൽക്കൂടി സ്വാദിഷ്ഠഭോജ്യങ്ങളാകുന്ന താഴ്വര തേടിപ്പോകുന്നു. പ്രകൃതിയുടെ കവിണിയിൽ തൂങ്ങിപ്പിടിച്ച് ത്വക്കിന്റെ കിളിവാതിലിൽക്കൂടി സ്പർശവിഷയങ്ങളാകുന്ന കാടുകളിലെത്തുന്നു. നാസികകളിൽക്കൂടി ബഹിർഗ്ഗമിച്ച് ഘ്രാണമാകുന്ന ഘോരവനങ്ങളിൽ അലഞ്ഞുതിരിഞ്ഞു നടക്കുന്നു. ഇപ്രകാരം മനസ്സിന്റെ സഹായത്തോടെ ദേഹേന്ദ്രിയനായകനായ ജീവാത്മാവ് ശബ്ദാദിവിഷയങ്ങളെ അനുഭവിക്കുന്നു.

ശരീരം യദവാപ്നോതി
യച്ചാപ്യുത്ക്രാമതീശ്വരഃ
ഗൃഹീത്വൈതാനി സംയാതി
വായുർഗന്ധാനിവാശയാത്. 8

*ഈശ്വരാംശമായ ജീവാത്മാവ് ശരീരം കൈക്കൊള്ളുമ്പോഴും കൈവിടുമ്പോഴും—ജനിക്കുമ്പോഴും മരിക്കുമ്പോഴും—ഇന്ദ്രിയാദികളുടെ വാസനയെ, കാറ്റ് പൂവിൽനിന്നു മണത്തെ എന്നപോലെ, ഗ്രഹിച്ചുകൊണ്ടുപോകുന്നു.*

ജീവാത്മാവ് സ്ഥൂലശരീരത്തിൽ പ്രവേശിക്കുമ്പോൾ താൻ കർത്താവും ഭോക്താവും ആണെന്ന് അവനു തോന്നുന്നു. വിലാസലോലുപനായ ഒരു രാജാവിന് രാജധാനിയിൽ താമസിച്ചെങ്കിൽ മാത്രമേ അദ്ദേഹത്തിന്റെ ഐശ്വര്യവും വിലാസവും പ്രകടിപ്പിക്കാൻ കഴിയുകയുള്ളു. അതുപോലെ, ജീവാത്മാവിന് അതിന്റെ കർമ്മം

അനുസരിച്ചുള്ള സ്ഥൂലദേഹം ലഭിച്ചുകഴിയുമ്പോൾ അഹങ്കാരം ശക്തിപ്പെടുകയും വിഷയേന്ദ്രിയങ്ങൾ അനിയന്ത്രിതങ്ങളാവുകയും ചെയ്യുന്നു. ഇവ രണ്ടും ചേർന്ന് അവൻ വിഷയസുഖങ്ങളെ ആസ്വദിക്കുന്നു. അഥവാ അതു ശരീരത്തിൽ നിന്നു വിട്ടുപോകുമ്പോൾ വിഷയങ്ങളുടെ എല്ലാ അനുചരസംഘത്തെയും തൻെറ കൂടെ കൂട്ടിക്കൊണ്ടുപോകുന്നു.അപമാനിതനായ ഒരു അതിഥി തൻെറ ആതിഥേയൻെറ സുകൃതസമ്പത്തിനെ കൊണ്ടുപോകുന്നതുപോലെ, അസ്തമനസൂര്യൻ മനുഷ്യരുടെ കാഴ്ചശക്തിയെ കൊണ്ടുപോകുന്നതു പോലെ, സമീരണൻ സുമങ്ങളുടെ സൗരഭ്യം എടുത്തുകൊണ്ടു പോകുന്നതുപോലെ, ജീവാത്മാവ് ശരീരം വെടിയുമ്പോൾ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളേയും ആറാമത്തേതായ മനസ്സിനേയും അതിൻെറ കൂടെ കൊണ്ടുപോകുന്നു.

ശ്രോത്രം ചക്ഷുഃ സ്പർശനം ച
രസനം ഘ്രാണമേവ ച
അധിഷ്ഠായ മനശ്ചായം
വിഷയാനുപസേവതേ. 9

*ജീവാത്മാവ് ചെവി, കണ്ണ്, ത്വക്ക്, നാക്ക്, മൂക്ക് എന്നീ ഇന്ദ്രിയങ്ങളേയും മനസ്സിനേയും ഉപാധികളായി സ്വീകരിച്ച് അവയിലിരുന്നുകൊണ്ട് വിഷയങ്ങളെ ഭുജിക്കുന്നു.*

ജീവാത്മാവ് ശരീരത്തിൽ പ്രവേശിച്ചുകഴിഞ്ഞാൽ ഇഹ ലോകത്തോ പരലോകത്തോ എവിടെയായാലും അത്, ഇന്ദ്രിയങ്ങളെ കൈയേൽക്കുന്നു. അല്ലയോ അർജ്ജുന! ഒരു ദീപനാളത്തെ കെടുത്തുമ്പോൾ വെളിച്ചം അതോടൊപ്പം പോകുന്നു; വീണ്ടും കത്തിക്കുമ്പോൾ തിരിച്ചുവന്ന് എല്ലായിടത്തും പ്രഭപരത്തുകയും ചെയ്യുന്നു. ജീവാത്മാവിൻെറ കാര്യത്തിലും ഇപ്രകാരമാണ് സംഭവിക്കുന്നതെന്ന് അജ്ഞാനികൾ കരുതുന്നു. ജീവാത്മാവ് ശരീരത്തിൽ പ്രവേശിക്കുകയും ഇന്ദ്രിയവിഷയങ്ങളെ അനുഭവിക്കുകയും ചെയ്യുവെന്നും ഇതെല്ലാം ജീവാത്മാവിൻെറ സ്വഭാവമാണെന്നും ആളുകൾ വിചാരിക്കുന്നു. എന്നാൽ യാഥാർത്ഥ്യം അങ്ങനെയല്ല. ജനനവും മരണവും പ്രവൃത്തിയും അനുഭവവും എല്ലാം പ്രകൃതിയുടെ സ്വഭാവമാണ്; ആത്മാവിൻേറതല്ല.

ഉത്ക്രാമന്തം സ്ഥിതം വാപി
ഭുഞ്ജാനം വാ ഗുണാന്വിതം
വിമൂഢാ നാനുപശ്യന്തി
പശ്യന്തി ജ്ഞാന ചക്ഷുഷഃ 10

*ദേഹം വിട്ടിറങ്ങിപ്പോകുന്നതോ ദേഹത്തിൽ തങ്ങിനില്ക്കു*

*ന്നതോ, സത്വരജസ്തമോഗുണങ്ങളെ പ്രകടമാക്കി ലോകഭോഗങ്ങളെ ഭുജിക്കുന്നതോ ആയ സൂക്ഷ്മശരീരിയായ ജീവനെ വിമൂഢന്മാർ കാണുന്നില്ല. സത്യം കണ്ട മഹാത്മാക്കൾ (ജ്ഞാനദൃഷ്ടിയുള്ളവർ) വേർതിരിച്ചു കാണുന്നു.*

യതന്തോ യോഗിനശ്ചൈനം
പശ്യന്ത്യാത്മന്യവസ്ഥിതം
യതന്തോഽ പ്യകൃതാത്മാനോ
നൈനം പശ്യന്ത്യചേതസഃ 11

*ചിത്തവൃത്തികളെ നിരോധിച്ച് അഭ്യാസവൈരാഗ്യങ്ങൾ ദൃഢതരമാക്കുന്ന യോഗികൾ സൂക്ഷ്മശരീരിയായ ജീവനെ അവനവന്റെ ഉള്ളിൽത്തന്നെ കുടികൊള്ളുന്നതായിട്ട് കാണുന്നു. അന്തഃകരണം ശുദ്ധമല്ലാത്ത അവിവേകികളാകട്ടെ യത്നിച്ചാലും ഈ ജീവനെ വേർതിരിച്ചു കാണാൻ ഇടവരുന്നില്ല.*

ശരീരം ആദ്യമായി ജന്മമെടുക്കുകയും അതിന്റെ ചലനവും രോദനവും മറ്റുംകൊണ്ട് ചേതന പ്രകടമാവുകയും ചെയ്യുമ്പോൾ ജീവാത്മാവ് ആ ശരീരത്തിൽ പ്രവേശിച്ചിരിക്കുന്നു എന്നുള്ള ധാരണയിൽ ഹർഷത്തോടെ ആളുകൾ പറയുന്നു. 'ഓ അവൻ ജനിച്ചിരിക്കുന്നു.' അതിനുശേഷം ഇന്ദ്രിയങ്ങൾ ശരീരത്തെ കൂട്ടുപിടിച്ച് ഇന്ദ്രിയവിഷയങ്ങളെ ആസ്വദിക്കുമ്പോൾ, ആത്മാവ് ഇന്ദ്രിയഭോഗങ്ങൾ അനുഭവിക്കുന്നുവെന്ന് അവർ കരുതുന്നു. കുട്ടി വളർന്നു വലുതായി വാർദ്ധക്യം പ്രാപിച്ച് ശരീരം ശോഷിച്ച് മൃതിയടയുമ്പോൾ ആത്മാവ് അതിനെ വിട്ടുപോയെന്നു പറഞ്ഞ് അവർ ദുഃഖിക്കുന്നു.

വൃക്ഷങ്ങളുടെ ഇലകൾ ചലിച്ചെങ്കിൽ മാത്രമെ കാറ്റുണ്ടെന്നു നാം അറിയുകയുള്ളോ? വൃക്ഷങ്ങളില്ലാത്തിടത്ത് കാറ്റില്ലെന്നാണോ നാം മനസ്സിലാക്കേണ്ടത്? ഒരുവൻ ജീവിച്ചിരിക്കുന്നുവെന്നു വിശ്വസിക്കാൻ അവന്റെ സ്വന്തം പ്രതിച്ഛായ മുഖക്കണ്ണാടിയിൽ കാണണമെന്നുണ്ടോ? മുഖക്കണ്ണാടി മാറ്റുകയും പ്രതിച്ഛായ ഇല്ലാതാവുകയും ചെയ്യുമ്പോൾ അവന്റെ അസ്തിത്വം ഇല്ലാതായെന്ന് അവൻ കരുതുമോ? ആകാശത്തിന്റെ സ്വഭാവഗുണമാണ് ശബ്ദം. എന്നാൽ ഇടിയും മിന്നലും ഉണ്ടാകുമ്പോൾ അതു മേഘങ്ങളുടേതായി ആളുകൾ അദ്ധ്യാരോപിക്കുന്നു. ശശാങ്കന്റെ മുകളിൽക്കൂടി ശീഘ്രഗതിയിൽ പായുന്ന കാർമേഘങ്ങൾ കാണുമ്പോൾ ശശാങ്കൻ ഓടിക്കൊണ്ടിരിക്കുന്നുവെന്ന് നാം തെറ്റിദ്ധരിക്കുന്നു. അതുപോലെ ശരീരത്തിന്റെ ജനനമരണ കാരണത്തെ, മോഹത്താൽ അന്ധരായവർ, ആത്മാവിന്റെ മേൽ ചുമത്തുന്നു. പക്ഷേ, ആത്മസത്ത വികാരരഹിതമാണ്.

എന്നാൽ ഇതിൽനിന്നു വ്യത്യസ്തരായി മറ്റൊരു കൂട്ടം ആളുകളുണ്ട്. ആത്മാവ് ശരീരത്തിൽ വസിച്ചുകൊണ്ട് അതിന്റെ

പ്രവർത്തനങ്ങൾക്കു സാക്ഷ്യം വഹിക്കുക മാത്രമേ ചെയ്യുന്നുള്ളുവെന്ന് അവർ വിശ്വസിക്കുന്നു. വിവേകികളായ ഈ ജ്ഞാനികളുടെ ബുദ്ധി ആത്മസ്വരൂപത്തിൽ സ്ഥിരമായിരിക്കുന്നു. ജ്ഞാനദൃഷ്ടികളുള്ള അവർ ശരീരത്തെ ആത്മാവിൻെറ ഒരു ഉറയായി കാണുന്നു. ഗ്രീഷ്മകാല സൂര്യൻെറ രശ്മികൾ എല്ലാറ്റിനെയും പ്രകടമായി പ്രകാശിപ്പിക്കുന്നതുപോലെ ഇവരുടെ ജ്ഞാനദൃഷ്ടിയിൽക്കൂടി ആത്മാവ് വേറിട്ടു നില്ക്കുന്നതായി അവർ ദർശിക്കുന്നു. ആത്മാവ് ശരീരമെന്നുള്ള തെറ്റായ ധാരണ ഇവർക്കില്ല.

താരങ്ങളാൽ നിബിഡമായ വാനം വാരിധിയിൽ പ്രതിഫലിച്ചു കാണുന്നു. ആകാശം അർണ്ണവത്തിലേക്ക് അടർന്നു വീണതല്ല അതെന്നു സ്പഷ്ടമല്ലേ? അംബരം യഥാസ്ഥാനത്തുതന്നെ നില്ക്കുന്നു. അബ്ധിയിൽ കാണുന്നത് യഥാർത്ഥ ആകാശമല്ല. അത് ആകാശമാണെന്നുള്ള തോന്നൽ മിഥ്യയാണ്. ജ്ഞാനി അതുപോലെ ദേഹത്തേയും ദേഹിയേയും വ്യത്യസ്തമായി കാണുന്നു. ഇളകി മറിയുന്ന ജലത്തിൽ ഇന്ദുവിനെ കാണുമ്പോൾ അത് പല അംശങ്ങളായി തോന്നുമെങ്കിലും യഥാർത്ഥ സോമബിംബം അഖണ്ഡമായിത്തന്നെ അംബരത്തിൽ അമരുന്നു. സൂര്യൻെറ പ്രതിച്ഛായ സരോവരത്തിൽ കാണും. അതിലെ ജലം വറ്റിയാൽ പ്രതിച്ഛായ കാണാതാവുകയും ചെയ്യും. എങ്കിലും സൂര്യൻ ഒന്നും ബാധിക്കാതെ ആകാശത്തിൽത്തന്നെ നില്ക്കുന്നു. അതുപോലെ ശരീരം നിലനിന്നാലും നശിച്ചാലും ആത്മാവിനു ക്ഷതം സംഭവിക്കുന്നില്ലെന്നു വിവേകികൾ മനസ്സിലാക്കുന്നു. ഒരു മഠം നിർമ്മിച്ചാലും ഘടം നിർമ്മിച്ചാലും അതിനുള്ളിൽ ആകാശം ഉണ്ടായിരിക്കും. മഠവും ഘടവും നശിച്ചാലും അതിനുള്ളിലുള്ള ആകാശം ആകാശമായിത്തന്നെ നില്ക്കുന്നു. അതുപോലെ ശരീരം നശിച്ചാലും ആത്മാവ് സുസ്ഥിരവും അവ്യയവുമായി സ്ഥിതി ചെയ്യുന്നു. അഖണ്ഡമായ ആത്മസത്തയെ അജ്ഞാനികൾ അവരുടെ അജ്ഞാനദൃഷ്ടികൊണ്ടും വിവേകശൂന്യമായ കല്പനകൊണ്ടും ജനനമരണങ്ങൾക്കു വിധേയമാകുന്ന ദേഹമാണെന്നു നിരൂപിക്കുന്നു. എന്നാൽ ചൈതന്യത്തിനു വേലിയേറ്റങ്ങളോ ഇറക്കങ്ങളോ ഇല്ല; അതിനു ചേഷ്ടിതങ്ങളൊന്നുമില്ല; അത് ചേഷ്ടയ്ക്ക് അധീനമല്ല; ചേഷ്ടയൊന്നും ചെയ്യുന്നുമില്ല. ഈ വസ്തുത പരിശുദ്ധരായ ആത്മജ്ഞാനികൾക്ക് നല്ലതുപോലെ അറിയാം.

എന്നാൽ ഒരുവൻ എത്രതന്നെ ജ്ഞാനം സമ്പാദിച്ചാലും അവന് പരമാണുവിനെപ്പോലും പിളർക്കുന്നതിനുള്ള സൂക്ഷ്മബുദ്ധിയുണ്ടായിരുന്നാലും അവൻ എല്ലാശാസ്ത്രവിദ്യയിലും പാരംഗതനായിരുന്നാലും അവന് വിരക്തിയില്ലെങ്കിൽ സർവ്വാത്മകനായ എന്നെ പ്രാപിക്കാൻ സാദ്ധ്യമല്ല. അവൻ വിവേചനത്തെപ്പറ്റി വാചാലമായി പ്രസംഗിക്കുകയും ഇന്ദ്രിയവിഷയങ്ങളെപ്പറ്റിയുള്ള ഇംഗിതങ്ങൾ അന്തഃകരണത്തിൽ സൂക്ഷിക്കുകയും ചെയ്താൽ അവൻ ഒരിക്കലും എന്നെ പ്രാപിക്കുകയില്ല.

ഉറക്കത്തിൽ ശാസ്ത്രോക്തികൾ നടത്തിയതുകൊണ്ട് സംസാര ബന്ധങ്ങളെ അറുക്കാൻ കഴിയുമോ? ഒരുവൻ ഒരു ഗ്രന്ഥത്തെ

സ്പർശിച്ചതുകൊണ്ട് അതു പാരായണം ചെയ്യെന്ന് പറയാൻ കഴിയുമോ? നേത്രങ്ങൾ മൂടിക്കെട്ടപ്പെട്ട ഒരുവന് അവന്റെ മൂക്കു പയോഗിച്ച് രത്നത്തിന്റെ മൂല്യവും മേന്മയും വിലയിരുത്താൻ കഴിയുമോ? അതുപോലെ ഒരുവന്റെ ചിത്തം അഹങ്കാരം കൊണ്ടു നിറഞ്ഞിരിക്കുന്നിടത്തോളം കാലം സകല ശാസ്ത്രവും അവന്റെ നാവിൻ തുമ്പത്തുണ്ടെങ്കിൽപോലും കോടാനുകോടി ജന്മങ്ങളെടുത്താലും അവൻ എന്നെ പ്രാപിക്കുകയില്ല. ഞാൻ ഏകനാണെങ്കിലും സർവ്വ പ്രാണികളിലും എങ്ങനെ വ്യാപിച്ചിരിക്കുന്നുവെന്ന് വിശദീകരിക്കാം.

യദാദിത്യഗതം തേജോ
ജഗദ് ഭാസയതേ ƒഖിലം
യച്ചന്ദ്രമസി യച്ചാഗ്നൗ
തത്തേജോ വിദ്ധി മാമകം. 12

*സകലജഗത്തിനേയും പ്രകാശിപ്പിക്കുന്ന സൂര്യനിലിരിക്കുന്ന തേജസ്സും ചന്ദ്രനിലിരിക്കുന്ന തേജസ്സും അഗ്നിയിലിരിക്കുന്ന തേജസ്സും ആസകലം എന്റേതാണെന്നറിഞ്ഞാലും.*

സൂര്യന്റെയുൾപ്പെടെ സർവ്വ വിശ്വരചന പ്രകടിപ്പിക്കുന്ന എല്ലാ പ്രകാശങ്ങളുടേയും ആദ്യന്ത ദീപ്തി എന്റേതാണ്. ജലശോഷണ മുണ്ടാക്കുന്ന സൂര്യന്റെ ചൂടും നനവുണ്ടാക്കുന്ന ചന്ദ്രജ്യോത്സനയും എന്റേതാണ്. ദഹനന്റെ പചനസിദ്ധിയും തേജോവൃത്തിയും എന്റേതാണ്.

ഗാമാവിശ്യ ച ഭൂതാനി
ധാരയാമ്യഹമോജസാ
പുഷ്ണാമി ചൗഷധീഃ സർവ്വാഃ
സോമോ ഭൂത്വാ രസാത്മകഃ 13

*ഞാൻ ഭൂമിയെ ആവേശിച്ചിട്ട് എന്റെ ഓജസ്സുകൊണ്ട് ജീവജാലങ്ങളെ നിലനിർത്തുന്നു. രസസ്വരൂപനായ ചന്ദ്രനായി ഭവിച്ചിട്ട് സർവ്വസസ്യവർഗ്ഗങ്ങളെയും പോഷിപ്പിച്ച് വളർത്തുകയും ചെയ്യുന്നു.*

ഞാൻ പൃഥ്വീതത്ത്വത്തിൽ അടങ്ങിയിരിക്കുന്നു. തന്മൂലം സമുദ്രത്തിലെ മഹാജലത്തിൽ പൃഥ്വീപിണ്ഡം അലിഞ്ഞുപോകുന്നില്ല. അസംഖ്യം സ്ഥാവരജംഗമ ഭൂതങ്ങളെ ഉൾക്കൊള്ളുന്ന ഈ പൃഥ്വിയുടെ പ്രധാനപ്പെട്ട എല്ലാ പൃഥ്വീഗുണധർമ്മവും എന്റേതാണ്. ആകാശ ത്തിൽ ചലിച്ചുകൊണ്ടിരിക്കുന്ന അമ്പിളിയാകുന്ന അമൃതസരോവരം ഞാനാകുന്നു. അമ്പിളിയിൽനിന്ന് പുറപ്പെടുന്ന കിരണധാരകളിലൂടെ ഞാൻ ഒഴുക്കുന്ന അമൃത് ഭൂമിയിലുള്ള സകല ഔഷധികളേയും പരിപോഷിപ്പിക്കുന്നു. ഇപ്രകാരം എല്ലാ ജീവജാലങ്ങൾക്കും വേണ്ട ആഹാരവിളകൾ സമൃദ്ധമായി നൽകുകയും ജീവനെ നിലനിർത്തു കയും ചെയ്യുന്നു.

അഹം വൈശ്വാനരോ ഭൂത്വാ
പ്രാണിനാം ദേഹമാശ്രിതഃ
പ്രാണാപാനസമായുക്തഃ
പചാമ്യന്നം ചതുർവിധം. 14

*ഞാൻ പ്രാണികളുടെ ദേഹത്തിൽ പ്രവേശിച്ചിട്ട് ജഠരാഗ്നിയായി വർത്തിച്ച് പ്രാണാപാനവായുക്കളോട് ചേർന്ന് നാലുവിധത്തിലുള്ള അന്നത്തെ ദഹിപ്പിക്കുന്നു.*

ആഹാരം നൽകിയാൽ മാത്രം പോരല്ലോ; അത് ദഹിപ്പിക്കുകയും വേണ്ടേ? ആകയാൽ അതിന്റെ ദഹനശക്തിയും ഞാൻ തന്നെയാകുന്നു. അതുകൊണ്ട് എല്ലാ ജീവജാലങ്ങളും സംതൃപ്തി കൈവരിക്കുന്നു. ആഹാരപദാർത്ഥങ്ങളെ ദഹിപ്പിക്കുന്നതിനായി പ്രാണിമാത്ര ശരീരങ്ങളിൽ കാണുന്ന ജഠരാഗ്നി ഞാനാണ്. ഉലത്തോൽ കൊണ്ടെന്ന പോലെ അഹോരാത്രം അനവരതം അകത്തേക്കു വലിക്കുന്ന പ്രാണനും പുറത്തേക്കു വിടുന്ന അപാനനും ഈ ജഠരാഗ്നിയെ ഉദ്ദീപിപ്പിക്കുകയും കഴിച്ച ആഹാരത്തെ അത് ദഹിപ്പിക്കുകയും ചെയ്യുന്നു. ഞാൻ ശുഷ്കം, സ്നിഗ്ദ്ധം, സുപക്വം, വിദഗ്ദ്ധം എന്നിങ്ങനെ നാലിനത്തിലുള്ള ആഹാരങ്ങളേയും ദഹിപ്പിക്കുന്നു. ഇപ്രകാരം എല്ലാ പ്രാണികളുടേയും ജീവൻ നിലനിർത്തുന്ന എല്ലാ ആഹാരവും ആഹാരദാഹകനായ ജഠരാഗ്നിയും ഞാൻ തന്നെയാണ്. ഇതിൽകൂടുതൽ സർവ്വവ്യാപ്തമായ എന്റെ അപൂർവ്വാവസ്ഥയെപ്പറ്റി ഞാൻ എങ്ങനെയാണ് വിസ്തരിക്കേണ്ടത്? ഈ വിശ്വത്തിൽ ഞാൻ സർവ്വത്ര വ്യാപിച്ചിരിക്കുന്നു. ഞാനില്ലാതെ യാതൊന്നുംതന്നെ ഈ ലോകത്തിലില്ല.

ഇങ്ങനെയാണെങ്കിൽ ഈ ലോകത്തിൽ ചിലർ സദാ സുഖികളും മററു ചിലർ സദാ ദുഃഖികളും ആയിരിക്കുന്നത് എന്തുകൊണ്ടാണെന്നു നീ ചോദിച്ചേക്കാം. നഗരത്തിനു പൊതുവിൽ വെളിച്ചം നൽകുന്ന വിളക്കുകൾക്കു പ്രകാശം ലഭിക്കുന്നത് ഒരേ ഉറവിടത്തിൽ നിന്നു തന്നെയാണെങ്കിലും ചില ദിക്കിൽ വെളിച്ചവും ചില ദിക്കിൽ ഇരുട്ടും കാണുന്നില്ലേ എന്നു നിനക്കു സംശയമുണ്ടാകാം. തർക്കവിതർക്കങ്ങളില്ലാതെ നീ ശ്രദ്ധിച്ചുകേൾക്കുമെങ്കിൽ ഞാൻ നിന്റെ സംശയങ്ങളെ ദൂരീകരിക്കാം. ഞാൻ എല്ലാററിലും സ്ഥിതി ചെയ്യുന്നുവെന്നുള്ളത് നിസ്സംശയമായ വസ്തുതയാണെങ്കിലും എന്റെ വ്യക്തത ഒരുവൻ മനസ്സിലാക്കുന്നത് അവന്റെ അന്തഃകരണത്തിന്റെ ശുദ്ധാശുദ്ധ സ്ഥിതിയുടെ അടിസ്ഥാനത്തിലാണ്. ആകാശത്തിന്റെ സ്വഭാവവിശേഷമാണ് ശബ്ദം. അത് ഒന്നു മാത്രമാണെങ്കിലും വിവിധ തരത്തിലുള്ള വിശേഷവാദ്യങ്ങൾ വ്യത്യസ്ത നാദങ്ങൾ പുറപ്പെടുവിക്കുന്നില്ലേ? ഒരേ സൂര്യപ്രകാശത്തിൽ വിവിധ രീതിയിലുള്ള ആളുകൾ വ്യത്യസ്ത വ്യാപാരങ്ങളിൽ ഏർപ്പെടുന്നില്ലേ? എല്ലാ വിത്തുകളും ഉപയോഗിക്കുന്ന വെള്ളം ഒന്നുതന്നെയാണെങ്കിലും ഓരോ വിത്തും

അതിൻെറ ബീജധർമ്മാനുസാരിയായി വ്യത്യസ്തമായ ചെടികളും വൃക്ഷങ്ങളുമായിട്ടല്ലെ വളരുന്നത്? അതുപോലെ എൻെറ ഏകസ്വരൂപം വ്യത്യസ്ത ജീവജാലങ്ങളായി പരിണമിക്കുന്നു. ഒരു നീലമണി കണ്ഠാഭരണം കാണുന്ന അജ്ഞാനിയായ ഒരുവൻ അതു സർപ്പമാണെന്ന് തെററിദ്ധരിച്ച് ഭയപ്പെടുകയും ദുഃഖിക്കുകയും ചെയ്യുന്നു. എന്നാൽ വാസ്തവം അറിയുന്നവന് അതേ രത്നാഭരണം സന്തോഷത്തെ പ്രദാനംചെയ്യുന്നു. സ്വാതിനാളിൽ കക്കയ്ക്കുള്ളിൽ വീഴുന്ന മഴജലം മുത്തായി മാറുന്നു. അതേ ജലം സർപ്പത്തിൻെറ വായിൽ വീഴുമ്പോൾ വിഷമായിത്തീരുന്നു. അതുപോലെ ജ്ഞാനിയായ ഒരുവന് ഞാൻ സുഖരൂപനും, അജ്ഞാനിയായ ഒരുവന് ഞാൻ ദുഃഖരൂപനുമാണ്.

സർവ്വസ്യ ചാഹം ഹൃദി സന്നിവിഷ്ടോ
മത്തഃ സ്മൃതിർജ്ഞാനമപോഹനം ച
വേദൈശ്ച സർവ്വൈരഹമേവ വേദ്യോ
വേദാന്തകൃദ്വേദവിദേവ ചാഹം. 15

*പരമാത്മാവായ ഞാൻ എല്ലാവരുടേയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു. എന്നിൽനിന്നാണ് സ്മൃതിയും വിസ്മൃതിയും ജ്ഞാനവും ലഭിക്കുന്നത്. എല്ലാ വേദങ്ങളിൽക്കൂടിയും അറിയപ്പെടേണ്ട വസ്തു ഞാൻതന്നെയാണ്. വേദാന്തകർത്താവും വേദജ്ഞനും ഞാൻ തന്നെ.*

'ഞാൻ ഒരു കേമൻ' ആണെന്ന് ഓരോരുത്തരുടേയും ഹൃദയതലത്തിൽ അഹോരാത്രം തോന്നുന്ന ബുദ്ധിസ്ഫുരണം യഥാർത്ഥത്തിൽ ഞാനാകുന്നു. എന്നാൽ മഹാത്മാക്കളുമായുള്ള സംയോഗം, യോഗാഭ്യാസം, ജ്ഞാനപഠനം, ഗുരുചരണ സേവനം എന്നിവകൊണ്ട് വൈരാഗ്യം ഉദിക്കുമ്പോൾ അവൻെറ അജ്ഞാനം അപ്രത്യക്ഷമാവുകയും അഹന്ത ആത്മരൂപത്തിൽ ലയിക്കുകയും ചെയ്യുന്നു. അവൻെറ ആത്മാവാണ് ഞാനെന്ന് അവൻ മനസ്സിലാക്കുമ്പോൾ അവൻ നിത്യസുഖിയായി വാഴുന്നു. ഈ ആത്മസാക്ഷാത്ക്കാരം മറ്റേതെങ്കിലും വിധത്തിൽ കൈവരിക്കാൻ അവനു കഴിയുമോ? അല്ലയോ ധനഞ്ജയ, സൂര്യനെ, സൂര്യപ്രകാശത്തിൽകൂടി മാത്രം കാണാൻ കഴിയുന്നതുപോലെ എന്നെ മനസ്സിലാക്കാനുള്ള ഹേതു ഞാൻ മാത്രമാണ്. നേരേ മറിച്ച് വിഷയസുഖങ്ങളിൽ മുഴുകിയിരിക്കുന്നവരുമായുള്ള സംയോഗത്താൽ സംസാരജീവിതത്തെപ്പറ്റിയുള്ള സ്തുതിവചനങ്ങൾ മാത്രം ശ്രദ്ധിക്കുകയും സ്വന്തം ശരീരത്തെ താലോലിക്കുകയും ചെയ്യുമ്പോൾ അവരുടെ അഹന്ത ശരീരവുമായി കൂടുതൽ ബന്ധിതമായിത്തീരുന്നു. സ്വർഗ്ഗസുഖമോ സംസാരസുഖമോ അനുഭവിക്കണമെന്നുള്ള ആഗ്രഹത്തോടെ കർമ്മമാർഗത്തിൽകൂടി ചരിക്കുന്ന അവർ ദുഃഖത്തിൻെറ പങ്കാളികളായിത്തീരുന്നു.

ഉറക്കത്തിനും ഉണർവിനും ചൈതന്യംതന്നെ കാരണമാകുന്നതു പോലെ ജ്ഞാനത്തിന്റെയും അജ്ഞാനത്തിന്റെയും ഹേതു ഞാനാണ്. കാർമേഘം പകൽവെളിച്ചം മങ്ങുന്നതിന് ഇടയാക്കുന്നു. എന്നാൽ ആ കാർമേഘത്തെത്തന്നെ നാം കാണുന്നത് മങ്ങിയ പകൽവെളിച്ചം കൊണ്ടാണ്. അതുപോലെ എന്നെ വിസ്മരിച്ചിട്ടു വിഷയസുഖങ്ങളിലേക്ക് ശ്രദ്ധതിരിക്കുന്നവരുടെ അജ്ഞാനത്തിനും ഹേതുഭൂതൻ ഞാൻ തന്നെയാണ്. അജ്ഞാനികൾക്ക് കയറിനെപ്പറ്റിയുള്ള ഭ്രാന്തമായ അറിവ് അതിനെ സർപ്പമാണെന്ന് തെറ്റിദ്ധരിക്കാൻ ഇടയാക്കുന്നു. എന്നാൽ അതെപ്പറ്റിയുള്ള ശരിയായ അറിവുകൊണ്ട് ജ്ഞാനികൾ അതു കയറാണെന്നു തന്നെ അറിയുന്നു. അതുപോലെ ലോകവ്യവഹാരങ്ങളുടെ അടിസ്ഥാനപരമായ എല്ലാ ജ്ഞാനത്തിന്റെയും അജ്ഞാനത്തിന്റെയും മൂലകാരണം ഞാൻ തന്നെയാണ്.

അല്ലയോ ധനഞ്ജയ, എന്റെ യഥാർത്ഥസ്വഭാവം അറിയാതെ വേദങ്ങൾ എന്നെ അറിയാൻ ശ്രമിച്ചു. അതിന്റെ ഫലമായി വിവിധ സിദ്ധാന്തങ്ങൾ രൂപംകൊണ്ടു. എങ്കിലും കിഴക്കോട്ടും പടിഞ്ഞാട്ടും ഒഴുകുന്ന നദികൾ അവസാനം സമുദ്രത്തിൽ ലയിക്കുന്നതുപോലെ എല്ലാ സിദ്ധാന്തങ്ങളും എന്നെപ്പറ്റിയുള്ള അറിവ് പ്രദാനം ചെയ്യുന്നു. മാരുതൻ ഉയരത്തിലേക്ക് വഹിച്ചുകൊണ്ടുപോകുന്ന പരിമളം ആകാശത്തിൽ വിലയിക്കുന്നതുപോലെ ഞാൻ തന്നെയാണ് പരബ്രഹ്മം എന്നറിയുന്നതോടുകൂടി ശ്രുതികളുടെ മഹാസിദ്ധാന്തങ്ങൾക്ക് ഒന്നും പറയാനാവാത്ത നില കൈവരുന്നു. ഇപ്രകാരം വേദങ്ങൾ സങ്കോചംകൊണ്ട് മൗനം പാലിക്കുമ്പോൾ ഞാൻ തന്നെ പരബ്രഹ്മത്തിന്റെ സ്വഭാവം വ്യക്തമാക്കുന്നതിന് ഗുരുരൂപത്തിൽ വന്ന് അവയെ സഹായിക്കുന്നു. പ്രപഞ്ചം,വേദങ്ങളോടൊത്ത് ലയിച്ചു ചേരുന്ന അന്തിമമായ അദ്ധ്യാത്മജ്ഞാനത്തിന്റെ അറിവാളൻ ഞാനാണ്. ഉറക്കമുണർന്ന ഒരുവൻ സ്വപ്നത്തിൽ കണ്ടതൊന്നും തന്റേതല്ലെന്ന് അറിയുന്നതോടെ അതേപ്പറ്റിയുള്ള അവന്റെ ദ്വൈതഭാവം അവസാനിക്കുന്നു. അതുപോലെ ലൗകികമായ ഉപാധികളിൽനിന്ന് സ്വതന്ത്രമായി നിൽക്കുന്ന എന്റെ അദ്വൈതാവസ്ഥ ഞാൻ മനസ്സിലാക്കുന്നു. അത് സാക്ഷാൽക്കരിക്കുന്നതിനുള്ള ഹേതുവും ഞാൻതന്നെയാണ്. അല്ലയോ അർജ്ജുന, കർപ്പൂരം എരിഞ്ഞുകഴിയുമ്പോൾ കരിയോ അഗ്നിയോ ശേഷിക്കുന്നില്ല. അതുപോലെ അവിദ്യയെ നശിപ്പിച്ചു കഴിയുമ്പോൾ ജ്ഞാനം തന്നെ ഇല്ലാതായിത്തീരുന്നു. അപ്പോൾ അത് നിലനിന്നിരുന്നുവെന്നോ ഇല്ലായിരുന്നുവെന്നോ പറയാൻ ആർക്കും സാദ്ധ്യമല്ല. കാൽപ്പാടുകളൊന്നും കാണിക്കാതെ വിശ്വത്തെത്തന്നെ ഒരുവൻ മോഷ്ടിച്ചു കൊണ്ടു പോയാൽ എങ്ങനെയാണ് അവനെ പിന്തുടരുക? പ്രപഞ്ചത്തെ മുഴുവൻ ഇല്ലാതാക്കുന്ന ഒന്നിനെ ഈ പ്രപഞ്ചത്തിൽ തിരഞ്ഞുകണ്ടെത്താൻ കഴിയുകയില്ല. ആത്മസ്വരൂപസ്ഥിതിയിൽ,

അത് അറിയുന്നവൻതന്നെ ഇല്ലാതാകുന്നു. ശുദ്ധാവസ്ഥമാത്രം ശേഷിക്കുന്നു. അത് സച്ചിദാനന്ദമാകുന്ന ഞാൻ ആകുന്നു.

ഇപ്രകാരം മോക്ഷദായകനായ ഭഗവാൻ തൻെറ ചരാചരവ്യാപ്തിയെക്കുറിച്ച് വർണ്ണിച്ചപ്പോൾ ആ വ്യാഖ്യാനം തൻെറ നിരുപാധിക രൂപത്തെപ്പറ്റിയുള്ള വ്യാഖ്യാനമായി പരിണമിച്ചു. ഇതു ക്ഷീര സാഗരത്തിലെ ചന്ദ്രോദയംപോലെ അർജ്ജുനൻെറ ഹൃദയ സാഗരത്തിൽ ബോധോദയം ഉളവാക്കി. ഒരു ചുവരിലുള്ള ചിത്രം അതിൻെറ എതിർവശത്തുള്ള തേച്ചുമിനുക്കിയ ചുവരിൽ പ്രതിബിംബിക്കുന്നതുപോലെ കൃഷ്ണൻെറ പ്രബോധനം അർജ്ജുനൻെറ മനസ്സിൽ പ്രതിഫലിച്ചു. ആത്മജ്ഞാനത്തിൻെറ സ്വാദ് അറിയുന്നവൻ അതിൽ കൂടുതൽ ആസക്തനാകുന്നുവെന്നുള്ളത് ആത്മജ്ഞാനത്തിൻെറ അത്ഭുതകരമായ ശക്തിവിശേഷമാണ്. ആത്മാനുഭവത്തിൻെറ പാർത്ഥിവനായ പാർത്ഥൻ കൃഷ്ണനോടു പറഞ്ഞു:

മഹാപ്രഭോ! അങ്ങയുടെ വ്യാപ്തസ്വഭാവത്തെപ്പറ്റി വിശദീകരിച്ചപ്പോൾ അങ്ങയുടെ നിരുപാധികസ്വരൂപത്തെക്കുറിച്ച് അങ്ങ് പറയുകയുണ്ടായി. അത് ഒരാവർത്തികൂടി വിശദമായി പറയണമെന്ന് ഞാൻ അപേക്ഷിക്കുന്നു.

അപ്പോൾ ദ്വാരകാനാഥൻ അരുൾചെയ്തു: അല്ലയോ അർജ്ജുന, നീ ഉചിതമായ ചോദ്യംതന്നെ ചോദിച്ചിരിക്കുന്നു. ഈ വിഷയത്തെപ്പറ്റി തുടർച്ചയായി സംസാരിക്കുന്നത് എനിക്കു സന്തോഷമുള്ള കാര്യമാണ്. എന്നാൽ അപൂർവമായിട്ടുമാത്രമേ ഇതെപ്പറ്റി ചോദിക്കുന്നവരെ കാണാൻ കഴിയൂ. ഇപ്പോൾ നിൻെറ ചോദ്യം എൻെറ മനോരഥത്തിനു സാഫല്യം നൽകിയിരിക്കുന്നു. അദ്വൈതത്തിൻെറ സുഖഭോഗം അനുഭവിക്കുന്നതിനുള്ള സന്ദർഭം നീ എനിക്ക് ഉണ്ടാക്കിത്തന്നിരിക്കുന്നു. ശുദ്ധ അന്തഃകരണത്തോടെയാണ് നീ ചോദ്യം ചോദിച്ചിരിക്കുന്നത്. അല്ലയോ ശിരോമണീ, എന്നെത്തന്നെ മുഖക്കണ്ണാടിയിൽ പ്രതിഫലിച്ചു കാണിക്കുന്നതുപോലെ, നിന്നിൽ ഞാൻ ഒരു ശുദ്ധസംവാദകനെ കണ്ടെത്തിയിരിക്കുന്നു. അല്ലയോ പ്രിയപ്പെട്ടവനേ, നാം തമ്മിൽ ഔപചാരികത്വത്തിൻെറ ആവശ്യമൊന്നുമില്ല. നിൻെറ ഏതു ചോദ്യത്തിനും നിന്നെ ബോദ്ധ്യപ്പെടുത്തുന്ന വിധത്തിൽ ഞാൻ ഉത്തരം പറയാം.

ഇപ്രകാരം പറഞ്ഞുകൊണ്ട് ഭഗവാൻ കൃഷ്ണൻ അർജ്ജുനനെ ആലിംഗനംചെയ്തു. അവൻെറ മേൽ കരുണാകടാക്ഷങ്ങൾ ചൊരിഞ്ഞുകൊണ്ട് അദ്ദേഹം അരുളിച്ചെയ്തു:

രണ്ടു ചുണ്ടുകളുണ്ടെങ്കിലും അതിൽ നിന്നുതിരുന്ന സംസാരം ഒന്നാണ്. ചരണങ്ങൾ ദ്വയമാണെങ്കിലും അതുകൊണ്ടുള്ള നടത്തം ഏകമാണ്. നാം തമ്മിലുള്ള ചോദ്യോത്തരം അതേമാതിരിയാണ്. നമ്മുടെ ഇരുവരുടെയും ലക്ഷ്യം ഒന്നുതന്നെയായതുകൊണ്ട് ചോദ്യം ചോദിച്ച നീയും ഉത്തരം പറയുന്ന ഞാനും ഒന്നുതന്നെയാണ്.

ഇത്രയും പറഞ്ഞു കഴിഞ്ഞപ്പോഴേക്കും അർജ്ജുനനോടുള്ള പ്രേമാധിക്യംകൊണ്ട് ഭഗവാൻ വികാരവിവശനായി. അർജ്ജുനനെ ആശ്ലേഷിച്ചുകൊണ്ട് അദ്ദേഹം നിശ്ചലനായി നിന്നു. നിമിഷങ്ങൾക്കു ശേഷം ഉദ്വേഗത്തോടെ അദ്ദേഹം സ്വയം പറഞ്ഞു:

അർജ്ജുനനോട് ഇപ്രകാരം വാത്സല്യം കാണിക്കുന്നത് യുക്തമല്ല.

കരിമ്പിൻനീരിൽനിന്നു ശർക്കര ഉണ്ടാക്കുമ്പോൾ അതു ശുദ്ധിചെയ്യുന്നതിനായി അല്പം ഉപ്പു ചേർക്കുന്നതുപോലെ, ഞാനും അർജ്ജുനനും തമ്മിലുള്ള ഭിന്നഭാവം നിലനിർത്തിയില്ലെങ്കിൽ സംവാദത്തിന്റെ സുഖം ഞങ്ങൾക്കിരുവർക്കും നഷ്ടപ്പെടും. ഇപ്പോഴത്തെ നിലയ്ക്ക് ഞങ്ങൾ നരനാരായണന്മാരായിരിക്കുന്നതു കൊണ്ട് ഞങ്ങൾ തമ്മിൽ അന്തരമൊന്നുമില്ല. അതുകൊണ്ട് അർജ്ജുന നോടുള്ള എന്റെ വാത്സല്യപ്രവാഹത്തിന്റെ വേഗത കുറയ്ക്കണം.

ഇപ്രകാരം ചിന്തിച്ചുകൊണ്ട് കൃഷ്ണൻ ചോദിച്ചു:

അർജ്ജുനാ, നീ എന്താണ് ചോദിച്ചത്?

ഭഗവാന്റെ സ്നേഹപ്രകടനത്തിന്റെ ആധിക്യംകൊണ്ട് ഭഗവാനിൽ ലയിച്ചു ചേരുവാൻ ഭാവിച്ച അർജ്ജുനന്റെ മനോദേവത, ഭഗവാന്റെ ചോദ്യത്തിൽ ആകൃഷ്ടയായി അദ്ദേഹത്തിന്റെ മറുപടി കേൾക്കാൻ ആകാംക്ഷയോടെ തയ്യാറെടുത്തു നില്ക്കുകയായിരുന്നു. വികാരവിവശനായി ഗദ്ഗദസ്വരത്തിൽ അർജ്ജുനൻ പറഞ്ഞു:

ഭഗവാനേ, അങ്ങയുടെ നിരുപാധികസ്വരൂപത്തെപ്പറ്റി എന്നോടു പറഞ്ഞാലും.

രണ്ടു വിധത്തിലുള്ള ഉപാധികളെ വിവരിച്ചുകൊണ്ടാണ് ഭഗവാൻ തന്റെ മറുപടി ആരംഭിച്ചത്. നിരുപാധിക സ്വരൂപത്തെക്കുറിച്ച് വിവരിക്കണമെന്ന് ആവശ്യപ്പെട്ട അർജ്ജുനനോട് ഉപാധികളെപ്പറ്റി പ്രതിപാദിച്ചത് എന്തിനെന്ന് നമുക്ക് അത്ഭുതം തോന്നാം. എന്നാൽ അത് ഇപ്രകാരമാണ്. തൈരിൽ നിന്നു വെണ്ണയെടുക്കണമെങ്കിൽ മോരു തരംതിരിച്ചു മാറ്റണം. സ്വർണ്ണത്തിന്റെ മിശ്രിതം ഉരുക്കാതെ ശുദ്ധമായ സ്വർണ്ണം ലഭിക്കുകയില്ല. മുകൾപ്പരപ്പിൽ കാണുന്ന പായൽ നീക്കാതെ അതിനടിയിലുള്ള ജലത്തിലെത്താൻ കഴിയുമോ? ആകാശത്തിലുള്ള കാർമേഘങ്ങൾ അകന്നുപോകാതെ തെളിഞ്ഞ ആകാശം ദൃശ്യമല്ല. ഉമി കൊഴിച്ചുകളഞ്ഞാൽ പിന്നെ ലഭിക്കുന്നത് അരിയല്ലേ? അതു പോലെ ഉപാധികൾ എന്താണെന്നറിഞ്ഞ് അവയെ ഒഴിവാക്കിയാൽ പിന്നെ ശേഷിക്കുന്നത് നിരുപാധികസ്വരൂപമായിരിക്കുമെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. ഭർത്താവിന്റെ നാമം ഉച്ചരിക്കാത്ത ഒരു കുല വധുവിനോട് അവളുടെ ഭർത്താവിന്റെ പേര് അതാണോ ഇതാണോ എന്നു ചോദിക്കുമ്പോൾ അല്ലെന്നായിരിക്കും അവളുടെ മറുപടി. എന്നാൽ ഭർത്താവിന്റെ യഥാർത്ഥനാമം ഉച്ചരിക്കുമ്പോൾ അവൾ വ്രീഡാനമ്രമുഖിയായി മൗനം പാലിക്കുന്നു. അതുപോലെ പരബ്രഹ്മ

ത്തിന്റെ നിരുപാധികസ്വരൂപത്തെ വർണ്ണിക്കാൻ കഴിയാത്തതിനാൽ ഭാഷ മൂകമായിത്തീരുന്നു. ഈ വസ്തുത പ്രത്യക്ഷമാക്കാൻ വേണ്ടി ലക്ഷ്മീപതിയായ ഭഗവാൻ ശുദ്ധസ്വരൂപത്തിന്റെ ഉപഹിത ചൈതന്യത്തെ ചൂണ്ടിക്കാണിച്ചുകൊണ്ടാണ് തന്റെ വിശദീകരണം ആരംഭിച്ചത്. അമാവാസിക്കുശേഷമുള്ള ആദ്യദിവസത്തെ അമ്പിളിക്കലയെ വൃക്ഷശാഖയുടെ മറയ്ക്കിടയിലൂടെ ചൂണ്ടിക്കാണിച്ചുകൊടുക്കുന്നതുപോലെ, ഉപാധികളെപ്പറ്റിയുള്ള വിശദീകരണം നിരുപാധികസ്വരൂപത്തെ വെളിപ്പെടുത്തുന്നതിന് ഉപകരിക്കുന്നു.

ദ്വാവിമൗ പുരുഷൗ ലോകേ
ക്ഷരശ്ചാക്ഷര ഏവ ച
ക്ഷരഃ സർവ്വാണി ഭൂതാനി
കൂടസ്ഥോഽക്ഷര ഉച്യതേ. 16

*ലോകത്തിൽ 'ക്ഷര'മെന്നും 'അക്ഷര'മെന്നും രണ്ടു പുരുഷന്മാരാണുള്ളത്. ബ്രഹ്മാദി സ്ഥാവരാന്തമുള്ള സകലജീവന്മാരുമാണ് ക്ഷരപുരുഷൻ. ജീവ പ്രതിബിംബത്തെ ഉളവാക്കിക്കൊണ്ട് ദേഹത്തിലൊതുങ്ങുന്ന ശുദ്ധബ്രഹ്മാംശമാണ് അക്ഷരപുരുഷൻ എന്നു പറയുന്നത്.*

ഭഗവാൻ അരുൾ ചെയ്യു: അല്ലയോ സവ്യസാചിൻ! സംസാരമാകുന്ന ഈ നഗരത്തിലെ ജനസംഖ്യ വളരെ കുറവാണ്. ആകെയുള്ളത് രണ്ടു പുരുഷന്മാർ മാത്രം. ആകാശത്തിൽ ഇരുട്ടും വെളിച്ചവും അധിവസിക്കുന്നതുപോലെ ഈ രണ്ടു പുരുഷന്മാരും സംസാരരാജധാനിയിൽ ഒരുമിച്ചു ജീവിക്കുന്നു. മൂന്നാമത് ഒരു പുരുഷൻ കൂടിയുണ്ട്. അവൻ ഈ രണ്ടു പുരുഷന്മാരെയും സഹിക്കുന്നവനല്ല. അവരുടെ പേരുപോലും കേൾക്കാൻ ഇഷ്ടപ്പെടാത്തവനാണ്. അവൻ വരുമ്പോൾ ഈ രണ്ടു പുരുഷന്മാരെയും പ്രപഞ്ചത്തിനോടൊപ്പം അവൻ വിഴുങ്ങിക്കളയുന്നു. മൂന്നാമത്തെ പുരുഷന്റെ കാര്യം അവിടെ നില്ക്കട്ടെ.

സംസാരനഗരിയിൽ താമസിക്കാനെത്തിയിരിക്കുന്ന രണ്ടു പുരുഷന്മാരെപ്പറ്റി ആദ്യമായി കേൾക്കുക. ഒരുവൻ അജ്ഞാനം കൊണ്ട് അന്ധനും ഉന്മത്തനും പംഗുപാദനുമാണ്. മറ്റവൻ സർവ്വാംഗങ്ങളും പൂർണ്ണ വളർച്ചയിലെത്തിയവനാണ്. ഒരേ നഗരത്തിൽ ജീവിക്കുന്നവരെന്ന നിലയിൽ അവർ ഉറ്റ സുഹൃത്തുക്കളാണ്. ഒരുവന്റെ പേർ ക്ഷരമെന്നും മറ്റവന്റെ പേർ അക്ഷരമെന്നും ആകുന്നു. അവർ ഇരുവരും ചേർന്ന് സംസാരനഗരത്തിൽ നിറഞ്ഞുനില്ക്കുന്നു. ഇതിൽ ക്ഷരം ഏതാണെന്നും അക്ഷരത്തിന്റെ സ്വഭാവം എന്താണെന്നും ഞാൻ വിശദമാക്കാം.

മഹദാദി തത്ത്വങ്ങൾമുതൽ പുൽക്കൊടിവരെയുള്ള എല്ലാ

വലുതും ചെറുതുമായ കാര്യവർഗ്ഗവും, ചരവും അചരവുമായതും, മനസ്സും ബുദ്ധിയുംകൊണ്ട് ഗ്രഹിക്കാൻ കഴിയുന്നതും, പഞ്ചമഹാഭൂതങ്ങളിൽ നിന്നുടലെടുക്കുന്നതും, നാമരൂപാദികൾ കൈക്കൊള്ളുന്നതും, ത്രിഗുണങ്ങളുടെ കമ്മട്ടത്തിൽനിന്ന് പുറത്തിറങ്ങുന്നതും, ജീവജാലങ്ങളാകുന്ന നാണയങ്ങളുടെ നിർമ്മിതിക്ക് ആവശ്യമായ ലോഹമായിട്ടുള്ളതും, കാലം ചൂതാട്ടം നടത്തുന്ന ദ്രവ്യമായിട്ടുള്ളതും, വിപരീത ജ്ഞാനംകൊണ്ട് അറിയപ്പെടുന്നതും, നിമിഷനേരംകൊണ്ട് സൃഷ്ടിയും ലയവും നടക്കുന്നതും, ഭ്രാന്തിവനമായി നിർമ്മിക്കപ്പെട്ടിരിക്കുന്ന പ്രകൃതിയുടെ സമ്പൂർണ്ണഘടനയും - ചുരുക്കിപ്പറഞ്ഞാൽ, യഥാർത്ഥത്തിൽ ഇതിനെ മുഴുവനും ജഗത്ത് എന്ന് അറിയപ്പെടുന്നു. ഇതിനെ മുമ്പ് 7-ാം അദ്ധ്യാത്തിൽ അഷ്ട പ്രകൃതിയെന്നും, 13-ാം അദ്ധ്യായത്തിൽ മുപ്പത്തിയാറു തത്ത്വങ്ങളുൾക്കൊള്ളുന്ന ക്ഷേത്രമെന്നും വിവരിച്ചിട്ടുള്ളതാണ്. ഈ അദ്ധ്യായത്തിന്റെ പ്രാരംഭത്തിൽതന്നെ ഞാൻ അതിനെ ഒരു വൃക്ഷത്തോട് ഉപമിച്ച് ആലങ്കാരികമായി വർണ്ണിച്ചിട്ടുണ്ട്.

ഇപ്രകാരം മുമ്പു വിശദീകരിച്ചിട്ടുള്ളതിനെപ്പറ്റി വീണ്ടും വീണ്ടും പറയുന്നതു കൊണ്ട് എന്തു പ്രയോജനമാണുള്ളത്. ഈ ജഗത്തിലുള്ള എല്ലാ ആകാരങ്ങളിലും ശുദ്ധ ചൈതന്യസ്വരൂപനായ ആത്മാവ് പ്രവേശിച്ച് ഇതാണ് തന്റെ ശരീരമെന്ന് വിഭാവനം ചെയ്യുന്നു. സാകാര ജഗത്താണ് തന്റെ വാസഗേഹമെന്ന് ഭാവിച്ചുകൊണ്ട് ചൈതന്യം ദേഹവുമായി താദാത്മ്യം പ്രാപിക്കുന്നു. കിണറ്റിൽ കാണുന്ന പ്രതിച്ഛായ തന്റേതാണെന്നു തെറ്റിദ്ധരിച്ച് കിണറ്റിലേക്കു കോപത്തോടെ എടുത്തുചാടുന്ന സിംഹത്തെപ്പോലെയോ, ജലത്തിൽ കാണുന്ന ആകാശത്തിന്റെ പ്രതിബിംബം ആകാശമാണെന്നു തെറ്റിദ്ധരിക്കുന്നതുപോലെയോ, ചൈതന്യവും യഥാർത്ഥത്തിൽ അദ്വൈതസ്വഭാവമുള്ളതാണെങ്കിലും ദ്വൈതത്തിന്റെ സ്വഭാവം പ്രകടിപ്പിക്കുന്നു. ഇതിന്റെ വെളിച്ചത്തിൽ വിവിധ രൂപങ്ങളോടുകൂടിയ പ്രപഞ്ചമാകുന്ന ഈ നഗരമാണ് തന്റെ വാസഗേഹമെന്ന് നിരൂപിക്കുന്ന ചേതനനായ ആത്മാവ് തന്റെ മൂലസ്വഭാവത്തെ വിസ്മരിച്ചിട്ട് അവിടെ സ്വരൂപ വിസ്മൃതിയാകുന്ന സുഷുപ്തിയിലമരുന്നു. ഒരുവൻ ഉറക്കത്തിൽ ഒരു ശയ്യാതലം സ്വപ്നംകണ്ടിട്ട് അതിൽ കിടന്നുറങ്ങുന്നതുപോലെയാണ് ആത്മാവ് ഈ സംസാരനഗരത്തെ ഒരു ശയ്യാതലമായി സങ്കല്പിച്ചുകൊണ്ട് അതിൽ കിടന്നുറങ്ങുന്നത്. ഈ ഘനസുഷുപ്തിയിൽ അവൻ കൂർക്കം വലിച്ചുകൊണ്ട് വിളിച്ചു പറയുന്നു, ഞാൻ സുഖി, ഞാൻ ദുഃഖി. ചിലപ്പോൾ ഹായ് ഹായ് എന്നു പറഞ്ഞുകൊണ്ട് കരയുന്ന അവൻ പറയും: ഇതെന്റെ അച്ഛനാണ്. ഇതെന്റെ മകനാണ്. ഇതെന്റെ ഭാര്യയാണ്. ഞാൻ സുന്ദരനാണ്, പരിപൂർണ്ണനാണ്. ഈ സ്വത്തുക്കളെല്ലാം എന്റേതാണ്.

ആത്മാവ് അതിന്റെ വിഭ്രാന്തി കൊണ്ടാണ് ഇങ്ങനെയൊക്കെ

ചെയ്യുന്നത്. ഇപ്രകാരമുള്ള ഉദീരണത്തോടെ സംസാരസ്വർഗ്ഗവനങ്ങളിൽ അവൻ അലഞ്ഞുതിരിഞ്ഞു നടക്കുന്നു. ഇപ്രകാരമുള്ള ഉപാധിയോടുകൂടിയ ചൈതന്യസ്വരൂപത്തിനെയാണ് ക്ഷരപുരുഷൻ എന്നു വിളിക്കുന്നത്. ക്ഷേത്രജ്ഞൻ എന്നറിയപ്പെടുന്നവൻ തൻെറ സ്ഥായിയായ സ്വഭാവം വിസ്മരിച്ച് ജീവാത്മാവിൻെറ അവസ്ഥയിലിരുന്നുകൊണ്ട് മറ്റുള്ളവയെപ്പോലൊക്കെ പെരുമാറുമ്പോൾ അവനും ക്ഷരപുരുഷൻ എന്നറിയപ്പെടുന്നു.

രണ്ടു കാരണങ്ങൾ കൊണ്ടാണ് അവനെ ക്ഷരപുരുഷൻ എന്നു വിളിക്കുന്നത്. ഒന്നാമതായി ആത്മസ്വരൂപം യഥാർത്ഥത്തിൽ പരിപൂർണ്ണമാണ്. ആകയാൽ അവനിൽ പരമാത്മാവ് — പുരുഷത്വം, കുടികൊള്ളുന്നു. അതുകൊണ്ട് അവനെ പുരുഷൻ എന്നു വിളിക്കുന്നു. രണ്ടാമതായി ശരീരമാകുന്ന പുരത്തിലാണ് അവൻ ഉറങ്ങുന്നത്. അതുകൊണ്ടും അവനെ പുരുഷൻ എന്നു വിളിക്കുന്നു. അവൻ ഉപാധികളുമായി സംബന്ധപ്പെട്ടിരിക്കുന്നതുകൊണ്ട് അവൻ ക്ഷരമാണ്. അവൻ ഈ ഉപാധികളെ അംഗീകരിക്കുന്നുവെന്നു മാത്രമല്ല അവയുമായി താദാത്മ്യം പ്രാപിക്കുകയും ചെയ്യുന്നു. തന്മൂലം വിവിധ സ്വഭാവങ്ങളുള്ള ഉപാധികളെപ്പോലെ അവൻ അസ്ഥിരനും നശ്വരനും ക്ഷരനും ആണെന്നുള്ള ആരോപണം തെറ്റായി അവനിൽ ഉന്നയിക്കുന്നു. ഇതു ജലത്തിൽ കാണുന്ന ചന്ദ്രൻെറ പ്രതിബിംബം ഓളം കൊണ്ട് മുറിഞ്ഞു കാണുന്നതുപോലെയാണ്. ജലം വറ്റുമ്പോൾ ചന്ദ്രൻെറ പ്രതിബിംബം അപ്രത്യക്ഷമാവുകയും ചെയ്യുന്നു. അപ്പോഴും ചന്ദ്രബിംബം ഒന്നും ഏശാതെ വാനിൽ തെളിഞ്ഞു നില്ക്കുന്നു. അതുപോലെ ഉപാധികൾ നശിക്കുമ്പോൾ ശുദ്ധചൈതന്യം അതിൻെറ പ്രാക്തനസ്വഭാവത്തോടെ സ്ഥിതിചെയ്യുന്നു. അസ്ഥിരമായ ഉപാധികളോടുള്ള സംഗം കൊണ്ടാണ് അതിനു ക്ഷരം എന്നുള്ള പേരു ലഭിച്ചത്. ഇപ്രകാരം ശരീരബദ്ധമായ ചൈതന്യത്തിൻെറ സമഷ്ടി ക്ഷരപുരുഷൻ എന്നറിയപ്പെടുന്നു.

ഇനിയും അക്ഷരത്തെപ്പറ്റി നിനക്കു വിശദമാക്കിത്തരാം. അക്ഷരപുരുഷൻ എന്നറിയപ്പെടുന്ന മറ്റെ പുരുഷൻ, മഹാമേരു പർവ്വതം മറ്റ് പർവ്വതങ്ങളുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നതുപോലെയാണ്. പ്രപഞ്ചത്തിൻെറ വിവിധവിഭാഗങ്ങളായ ഭൂമി, പാതാളം, സ്വർഗ്ഗം എന്നിവയുമായി ബന്ധപ്പെടാതെ ഉദാസീനമായി ഒരേനിലയ്ക്കു നില്ക്കുന്ന ഈ പർവ്വതം പോലെ, അക്ഷരപുരുഷൻ യഥാർത്ഥജ്ഞാനത്തിൻേറയും വിപരീതജ്ഞാനത്തിൻേറയും മദ്ധ്യത്തിൽ നിൽക്കുന്നുവെങ്കിലും അവയുമായി ഒരു ബന്ധവും പുലർത്തുന്നില്ല. യഥാർത്ഥജ്ഞാനംകൊണ്ട് ബ്രഹ്മവുമായുള്ള ഐക്യാവസ്ഥയോ, വിപരീതജ്ഞാനംകൊണ്ട് ദ്വൈതാവസ്ഥയോ അവന് ഉണ്ടാകുന്നില്ല. ഇവ രണ്ടിൻെറയും മദ്ധ്യത്തിലുള്ള അറിവിൻെറ അഭാവാവസ്ഥയാണ് അവൻെറ യഥാർത്ഥമായ സ്വഭാവം. കളിമണ്ണു കുഴച്ച് ഒരു പിണ്ഡ

മാക്കിക്കഴിയുമ്പോൾ അതു ഭൂമിയല്ലാതായിത്തീരുന്നു. എന്നാൽ അതു കുടത്തിന്റെയോ കലത്തിന്റെയോ രൂപം പ്രാപിച്ചിട്ടുമില്ല. ഈ മൺപിണ്ഡംപോലെ അക്ഷരപുരുഷൻ മദ്ധ്യാവസ്ഥയിൽ സ്ഥിതി ചെയ്യുന്നു. അല്ലയോ പാർത്ഥ, വരൾച്ചകൊണ്ട് ജലമോ തിരമാലകളോ ഇല്ലാതെ രൂപഭാവരഹിതമായിരിക്കുന്ന സാഗരം പോലെയാണ് ഈ മദ്ധ്യമപുരുഷന്റെ അവസ്ഥ. അത് ജാഗ്രത്തിന്റെയും സ്വപ്നത്തിന്റെയും മദ്ധ്യത്തിലുള്ള തന്ദ്രിയാവസ്ഥപോലെയാണ്. സമ്പൂർണ്ണ വിശ്വാഭാസം അപ്രത്യക്ഷമാവുകയും ആത്മബോധപ്രകാശം ഉദയം ചെയ്യാതിരിക്കുകയും ചെയ്യുന്ന അജ്ഞാനാവസ്ഥയെയാണ് അക്ഷരപുരുഷൻ എന്നു വിളിക്കുന്നത്. ഈ അവസ്ഥയിൽ കലാശൂന്യമായ ചന്ദ്രന്റെ അമാവാസിദിനംപോലെ അറിവിന്റെ അഭാവം പൂർണ്ണമായിരിക്കും.

പക്വമായ ഫലത്തിന്റെ ഉള്ളിലുള്ള ബീജത്തിൽ വൃക്ഷത്തിന്റെ ജീവൻ ഒതുങ്ങിയിരിക്കുന്നു. അതുപോലെ ദേഹാദി ഉപാധികളെയെല്ലാം ഉപേക്ഷിച്ചുകഴിഞ്ഞശേഷം ജീവാത്മാവ് ഉപഹിതസ്ഥിതിയിലേക്ക് ലയിക്കുന്നു. ഈ അവസ്ഥയ്ക്കാണ് അവ്യക്തം എന്നു പറയുന്നത്. ഘനസുഷുപ്തിയിൽ സമ്പൂർണ്ണമായ അജ്ഞാനമാണുള്ളത്. ഇതിനു ബീജഭാവാവസ്ഥ എന്നു പറയുന്നു. ജാഗ്രതയും സ്വപ്നവും ബീജഫലഭാവാവസ്ഥയെന്ന് അറിയപ്പെടുന്നു. വേദാന്തശാസ്ത്രത്തിൽ ബീജഭാവമെന്ന് അറിയപ്പെടുന്നതാണ് അക്ഷരപുരുഷന്റെ വാസഗേഹം. ഇത് വിപരീതജ്ഞാനത്തെ ഉളവാക്കുകയും അത് ജാഗ്രത് സ്വപ്നാവസ്ഥകൾക്ക് ഉത്തരവാദിയായിത്തീരുകയും അവയിൽനിന്ന് അനേക ബുദ്ധിതരംഗങ്ങൾ ആവിർഭവിക്കുകയും ചെയ്യുന്നു. അല്ലയോ അർജ്ജുന, ആ അവസ്ഥയിൽ ജീവധർമ്മവും അനന്തവിശ്വവും സൃഷ്ടിക്കപ്പെടുകയും ഈ സൃഷ്ടികൾ പ്രളയകാലത്ത് ഇല്ലാതായിത്തീരുകയും ചെയ്യുന്നു. ചേതനയുടെ ഈ അവസ്ഥയ്ക്കാണ് അക്ഷരപുരുഷൻ എന്നു പറയുന്നത്.

ക്ഷരപുരുഷനാകട്ടെ അവനാൽതന്നെ സൃഷ്ടിക്കപ്പെട്ടിട്ടുള്ള ജാഗ്രത്തും സ്വപ്നവുമായ അവസ്ഥയിൽ കർമ്മനിരതനാകുന്നു. ഈ രണ്ടവസ്ഥകളും ഘനസുഷുപ്തി എന്നറിയപ്പെടുന്ന പൂർണ്ണമായ അജ്ഞാനാവസ്ഥയിൽനിന്ന് ആവിർഭവിക്കുന്നതാണ്. അജ്ഞാന നിദ്രാവസ്ഥയ്ക്കും ബ്രഹ്മസ്ഥിതിക്കും തമ്മിൽ ഒരു പോരായ്മ മാത്രമേയുള്ളു. നിദ്രാവസ്ഥയിൽനിന്ന് ചേതന, ജാഗ്രത്ത് സ്വപ്നം എന്നീ അവസ്ഥകളിലേക്ക് മടങ്ങുന്നു. അപ്രകാരമല്ലായിരുന്നെങ്കിൽ സുഷുപ്തിയുടെ ഈ അവസ്ഥയ്ക്ക് ബ്രഹ്മാവസ്ഥയെന്നുതന്നെ പറയാൻ കഴിയുമായിരുന്നു. ഏതുവിധമായാലും ഘനസുഷുപ്തിയാകുന്ന ആകാശത്തിലെ രണ്ടു കാർമേഘങ്ങളാണ് പ്രകൃതിയും പുരുഷനും. ക്ഷേത്രവും ക്ഷേത്രജ്ഞനും സ്വപ്നാവസ്ഥയിൽ കാണുന്ന മിഥ്യാഭാവങ്ങളുമാണ്.

ചുരുക്കിപ്പറഞ്ഞാൽ കീഴോട്ടു വളരുന്ന ശിഖരങ്ങളോടു കൂടിയ സംസാരവൃക്ഷത്തിന്റെ മൂലകാരണം അക്ഷരപുരുഷനാണ്.

ഇപ്രകാരം നിഷ്ണാതമായ ഒന്നിനെ എന്തുകൊണ്ടാണ് പുരുഷൻ എന്നു വിളിക്കുന്നത്? അവൻ മായാനഗരത്തിൽ ഉറങ്ങുന്നതുകൊണ്ട്. ആ ഉറക്കത്തിൻെറ സ്ഥിതി വിപരീതജ്ഞാനത്തിൻെറ ചുഴികളാകുന്ന വികാരങ്ങൾക്ക് പ്രതികൂലമാണ്. ഈ സ്ഥിതി സ്വയം മാറുകയില്ല; ജ്ഞാനംകൊണ്ടല്ലാതെ ഇതിനെ ഇല്ലാതാക്കാനും സാദ്ധ്യമല്ല. ഇക്കാരണത്താൽ വേദാന്തസിദ്ധാന്തത്തിൽ ഇത് അക്ഷരപുരുഷൻ എന്നറിയപ്പെടുന്നു. ചുരുക്കിപ്പറഞ്ഞാൽ മായയുമായുള്ള സംബന്ധംകൊണ്ട് ജീവജാലങ്ങളുടെ സൃഷ്ടിക്ക് കാരണഭൂതനായിത്തീരുന്ന അക്ഷരപുരുഷൻ ചൈതന്യമല്ലാതെ മറ്റൊന്നുമല്ല.

ഉത്തമഃ പുരുഷസ്ത്വന്യഃ
പരമാത്മേത്യുദാഹൃതഃ
യോ ലോകത്രയമാവിശ്യ
ബിഭർത്ത്യവ്യയ ഈശ്വരഃ 17

*എന്നാൽ ക്ഷരാക്ഷരപുരുഷന്മാരിൽനിന്നു ഭിന്നനത്രേ പരമാത്മാവെന്ന് പറയപ്പെടുന്ന ഉത്തമപുരുഷൻ. അവ്യയനായ ആ ഈശ്വരൻ മൂന്നു ലോകങ്ങളേയും വ്യാപിച്ച് താങ്ങിനിർത്തുന്നു.*

വിപരീതജ്ഞാനത്തിൽനിന്ന് രൂപംകൊള്ളുന്ന രണ്ടവസ്ഥകളാണ് ജാഗ്രത്തും സ്വപ്നവും. ഇവ രണ്ടും ഘനസുഷുപ്തി (അജ്ഞാനം)യിൽ ലയിക്കുന്നു. ഈ അജ്ഞാനം യഥാർത്ഥ ജ്ഞാനത്തിൽ മുഴുകുമ്പോൾ, 'അഹം ബ്രഹ്മാസ്മി' എന്ന ബ്രഹ്മാനുഭൂതിയുണ്ടാകുന്നു. അതോടെ വിറകിനെ എരിച്ചുകഴിയുമ്പോൾ അഗ്നികെട്ടടങ്ങി അപ്രത്യക്ഷമാകുന്നതുപോലെ ജ്ഞാനവും ബ്രഹ്മത്തെ വിട്ടുപോകുന്നു. ഇപ്രകാരം ജ്ഞാനം അപ്രത്യക്ഷമായിക്കഴിഞ്ഞ് ശേഷിക്കുന്ന അവസ്ഥയാണ് ഉത്തമപുരുഷൻ. ക്ഷരപുരുഷനിൽനിന്നും അക്ഷരപുരുഷനിൽ നിന്നും വ്യത്യസ്തമായ മൂന്നാമത്തെ പുരുഷനാണിത്.

അർജ്ജുനാ, ജാഗ്രതാവസ്ഥ, ഘനസുഷുപ്തി, സ്വപ്നം എന്നീ അവസ്ഥകളിൽനിന്നു വ്യത്യസ്തമായിരിക്കുന്നതുപോലെയോ, സൂര്യമണ്ഡലം അതിൻെറ രശ്മികളിൽ നിന്നും അതുത്ഭവിപ്പിക്കുന്ന മരീചികയിൽനിന്നും വിഭിന്നമായിരിക്കുന്നതുപോലെയോ ഈ ഉത്തമപുരുഷൻ മറ്റു രണ്ടു പുരുഷന്മാരിൽ നിന്നും ഭിന്നനാണ്. വിറകിൽ ഒളിഞ്ഞിരിക്കുന്ന വഹ്നിയും വിറകും തമ്മിൽ അന്യമായിരിക്കുന്നതുപോലെ, ഉത്തമപുരുഷൻ ക്ഷരപുരുഷനിൽനിന്നും അക്ഷരപുരുഷനിൽനിന്നും ഭിന്നനാണ്. കല്പാന്തകാലത്തിൽ പ്രളയജലം എല്ലാ അതിർത്തികളെയും ലംഘിച്ച് ജഗത്തിനെ മുഴുവനും പാരാവാരത്തിൽ നിമഗ്നമാക്കുമ്പോൾ നദികളുടേയും പുഴകളുടേയും വ്യത്യസ്തമായ നിലനില്പ് ഇല്ലാതാകുന്നു.

അതുപോലെ സ്വപ്നം, ഘനസുഷുപ്തി എന്നീ അവസ്ഥകളുടെ

ലാഞ്ഛനംപോലും ഈ അവസ്ഥയിൽ ഇല്ലാതാകുന്നു. ലോകാവസാനത്തിലുണ്ടാകുന്ന കൊടുന്തീയാൽ ദിനരാത്രങ്ങൾ വിഴുങ്ങപ്പെടുന്നതുപോലെ എല്ലാ അനുഭവജ്ഞാനവും ദ്വൈതാദ്വൈത ഭാവങ്ങളോടൊപ്പം നിലനില്പില്ലാത്തതായിത്തീരുന്നു. എല്ലാ ബോധകശക്തിയും നിഷ്ഫലമാകുന്നു. നിലനില്പിൻെറ സ്ഥിതിയും സ്ഥിതിയില്ലായ്മയും നിലനില്ക്കുന്നില്ല. ഈ പരമമായ അസ്തിത്വമാണ് പരമാത്മാവ് എന്നുകൂടി ലോകത്തിൽ അറിയപ്പെടുന്ന ഉത്തമപുരുഷൻ.

ഈ അസ്തിത്വത്തിൽ ലയിക്കാതെ ജീവദശയിൽ ഇരിക്കുമ്പോൾ മാത്രമേ പരമാത്മാവിന് ഉത്തമപുരുഷനെന്ന നാമം നൽകി നമുക്ക് അഭിസംബോധന ചെയ്യാൻ കഴിയൂ. അല്ലയോ പാണ്ഡുപുത്ര, നദിയിൽ മുങ്ങിച്ചാവുന്ന ഒരുവനെപ്പറ്റി പറയാൻ കഴിയുന്നത് കരയ്ക്ക് സുരക്ഷിതമായി നില്ക്കുന്ന ഒരാൾക്ക് മാത്രമാണ്. അതുപോലെ വേദങ്ങൾ ഈ തീരത്തും മറുതീരത്തുമുള്ള വസ്തുക്കളെക്കുറിച്ച് സംസാരിക്കുന്നു. ഈ തീരത്തു നില്ക്കുന്ന ക്ഷരാക്ഷരപുരുഷന്മാർ ഉപാധിസ്ഥരാണെന്നും അവരേക്കാൾ ഉയർന്ന തലത്തിൽ നില്ക്കുന്നതാണ് പരമാത്മാവെന്നും വേദങ്ങൾ പ്രസ്താവിക്കുന്നു. അർജ്ജുനാ, പരമാത്മാവെന്ന പദം സൂചിപ്പിക്കുന്നത് പുരുഷോത്തമനെത്തന്നെയാണെന്നറിയുക. മൗനം സംസാരമായിരിക്കുകയും ഒന്നും സംഭവിക്കാത്തതു സംഭവമായിരിക്കുകയും ഒന്നും അറിയാത്തത് അറിവായിരിക്കുകയും ചെയ്യുന്ന ഈ അവസ്ഥയാണ് ഉത്തമപുരുഷൻ. ഈ അവസ്ഥയിൽ 'ഞാൻ ബ്രഹ്മമാകുന്നു' എന്ന ബോധം തന്നെ മറഞ്ഞുപോകുന്നു. പറയുന്നവൻതന്നെ പറഞ്ഞതായിത്തീരുന്നു. ദ്രഷ്ടാവും ദൃശ്യവും ഒന്നായിത്തീരുന്നു.

ബിംബപ്രതിബിംബങ്ങളെ നാം കാണുന്നത് അതിനിടയ്ക്ക് നിലനില്ക്കുന്ന പ്രഭകൊണ്ടാണ്. എന്നാൽ ആ പ്രഭ നമ്മുടെ കണ്ണുകൾക്ക് കാണാൻ കഴിയുന്നില്ല. നാം കാണാത്തതുകൊണ്ട് ആ പ്രഭ ഇല്ലെന്നു പറയാൻ കഴിയുമോ? നമ്മുടെ നാസാരന്ധ്രങ്ങൾക്കും പുഷ്പങ്ങൾക്കും ഇടയ്ക്കുള്ള പരിമളം നമുക്ക് ദൃഷ്ടിഗോചരമല്ല എന്നിട്ടും നാം സുഗന്ധം ആസ്വദിക്കുന്നു. സുഗന്ധം ദൃഷ്ടിഗോചരമല്ലാത്തതുകൊണ്ട് അതു നിലനില്ക്കുന്നില്ലെന്നു പറയാൻ കഴിയുമോ? അതുപോലെ ദൃഷ്ടാദൃഷ്ടകല്പനകൾ ഒന്നായിത്തീർന്ന് ഇല്ലാതായി കഴിയുമ്പോൾ എന്താണ് അവശേഷിക്കുന്നതെന്ന് ആർക്കാണ് പറയാൻ കഴിയുക ? ഈ നിലയിൽ ഉണ്ടാകുന്ന അനുഭവമാണ് പരമാത്മാവിൻെറ അവസ്ഥ. അത് പ്രകാശകവസ്തുക്കളില്ലാത്ത പ്രകാശകനാണ്. നിയാമകവസ്തുക്കളില്ലാത്ത നിയാമകനാണ്. ആരാലും നിയന്ത്രിക്കപ്പെടാത്ത എല്ലാറ്റിൻെറയും നാഥനാണ്. അത് അതിൻെറ പ്രാകൃതാവസ്ഥയിൽ സ്ഥിതിചെയ്യുന്നു. അത് മറ്റെല്ലാ വസ്തുക്കൾക്കും ശബ്ദം നൽകുന്ന ശബ്ദമാണ് അത് രുചിക്ക് സ്വാദു നൽകുന്നു. സുഖാസ്വാദനത്തിനു സുഖം നൽകുന്നത് അതാണ്. പുരുഷന്മാരിൽ സർവ്വോത്തമപുരുഷനാണ്. പൂർണ്ണതയുടെ പൂർണ്ണത്വമാണ്. സുഖത്തിൻെറ സുഖസ്ഥാനമാണ്. തേജസ്സിൻെറ

തേജസ്സാണ്. മഹാശൂന്യത്തിൽ വിലയം പ്രാപിക്കുന്ന ശൂന്യമാണ്. അത് വ്യാപനത്തെ അതിജീവിക്കുന്ന വ്യാപ്തിയാണ്. അതു വിശ്രാന്തിയുടെ വിശ്രമസ്ഥാനമാണ്. പ്രപഞ്ചനിർമ്മാണശേഷം നിലനില്ക്കുന്ന അത് പ്രപഞ്ചനാശത്തിനു ശേഷവും അവശേഷിക്കുന്നു.

മുത്തുച്ചിപ്പി വെള്ളിയായി മാറാതെ വെള്ളിയാണെന്നുള്ള തോന്നൽ ജനിപ്പിക്കുന്നതുപോലെ ഉത്തമപുരുഷൻ പ്രപഞ്ചമായി മാറാതെ പ്രപഞ്ചമാണെന്ന തോന്നൽ ജനിപ്പിക്കുന്നു. അലങ്കാര വസ്തുക്കളായ ആഭരണങ്ങൾ സ്വർണ്ണത്തിൽനിന്നു രൂപംകൊള്ളുന്നതാണെങ്കിലും അവ അലങ്കാരവസ്തുക്കളായിട്ടല്ലാതെ സ്വർണ്ണമായി ആരും ഗണിക്കുന്നില്ല. എന്നാൽ സ്വർണ്ണം അതിന്റെ സ്വഭാവ വിശേഷങ്ങളെ കൈവെടിയാതെ പ്രകടമായി ആഭരണരൂപത്തിൽ അടങ്ങിയിരിക്കുന്നു. അതുപോലെ അത് പ്രപഞ്ചത്തോടു സഹവർത്തിത്വത്തിൽ സ്ഥിതിചെയ്യുകയും പ്രപഞ്ചത്തെ നിലനിർത്തുകയും ചെയ്യുന്നു. ജലവും ഓളവും തമ്മിൽ വ്യത്യാസമില്ലാത്തതുപോലെ പ്രപഞ്ചം പരമാത്മാവിൽ നിന്നു ഭിന്നമല്ല. ജലത്തിൽ പ്രതിഫലിക്കുന്ന ചന്ദ്രബിംബത്തിന്റെ സങ്കോചത്തിനും വികാസത്തിനും അതു തന്നെയാണ് കാരണം. സൂര്യൻ പകലും രാത്രിയും പ്രത്യേക രൂപങ്ങൾ കൈക്കൊള്ളാത്തതുപോലെ അത് പ്രപഞ്ചസൃഷ്ടിയോടെ നിലവിൽ വരുകയോ പ്രപഞ്ചാവസാനത്തോടെ ഇല്ലാതായിത്തീരുകയോ ചെയ്യുന്നില്ല. ഒരവസ്ഥയിലും അതു നശിക്കുന്നില്ല. അതിനെ അതിനോടു മാത്രമേ താരതമ്യപ്പെടുത്താൻ പറ്റുകയുള്ളു.

യസ്മാത് ക്ഷരമതീതോഽഹം
അക്ഷരാദപി ചോത്തമഃ
അതോഽസ്മി ലോകേ വേദേ ച
പ്രഥിതഃ പുരുഷോത്തമഃ 18

*യാതൊരു ഹേതുവാൽ ഞാൻ ക്ഷരപുരുഷനെ അതിക്രമിച്ചു നില്ക്കുന്നുവോ, അക്ഷരപുരുഷനെക്കാളും ശ്രേഷ്ഠനായി വർത്തിക്കുന്നുവോ, അക്കാരണത്താൽ ഞാൻ ലോകത്തിലും വേദത്തിലും പുരുഷോത്തമൻ എന്ന് പ്രസിദ്ധനായിത്തീർന്നിരിക്കുന്നു.*

അല്ലയോ അർജ്ജുന, ഞാൻ ഉപാധികളിൽനിന്നും ദ്വന്ദ്വഭാവത്തിൽനിന്നും സ്വതന്ത്രനായ പരമാത്മാവാണ്. സ്വയം പ്രകാശിതമായ ഞാൻ ഏകമാണ്. എനിക്കു രണ്ടാമതായിട്ടൊന്നില്ല. ക്ഷരപുരുഷനും അക്ഷരപുരുഷനും അതീതനായ ഞാൻ തികച്ചും സമ്പൂർണ്ണനാണ്. ആകയാൽ ലോകവും വേദങ്ങളും എന്നെ പുരുഷോത്തമൻ എന്നു പ്രഖ്യാപിക്കുന്നു.

യോ മാമേവമസംമൂഢോ
ജാനാതി പുരുഷോത്തമം

സ സർവ്വവിദ് ഭജതി മാം
സർവ്വഭാവേന ഭാരത! 19

*അല്ലയോ അർജ്ജുന, ഏവൻ വ്യാമോഹരഹിതനായി മുമ്പു പറയപ്പെട്ട പ്രകാരം എന്നെ പുരുഷോത്തമനായി അറിയുന്നുവോ അവൻ സർവ്വാത്മനാ എന്നെ ഭജിക്കുന്നു. അതിനാൽ അവൻ സർവ്വജ്ഞനായി ഭവിക്കുന്നു.*

അല്ലയോ അർജ്ജുന, ചുരുക്കിപ്പറഞ്ഞാൽ ജ്ഞാനസൂര്യൻ ഒരുവനിൽ ഉദിക്കുമ്പോൾ അവൻ എന്നെ പുരുഷോത്തമനായി അറിയുന്നു. സുഷുപ്തിയിൽ നിന്നുണരുന്നവൻെറ സ്വപ്നം അപ്രത്യക്ഷമാകുന്നതുപോലെ, ആത്മസ്വരൂപജ്ഞാനം കൈവരിക്കുമ്പോൾ ത്രിഭുവനങ്ങളും മിഥ്യയാണെന്ന് അവനു മനസ്സിലാകുന്നു. ഹാരം കൈയിലെടുക്കുമ്പോൾ അതു പാമ്പായിരുന്നുവെന്നു തോന്നിയ ഭയം ഇല്ലാതാകുന്നതുപോലെ എന്നെപ്പറ്റിയുള്ള സമ്യഗ്ജ്ഞാനം എല്ലാ മനോഭ്രാന്തികളെയും നശിപ്പിക്കുന്നു. എല്ലാ ആഭരണങ്ങളും ഉൾക്കൊള്ളുന്നത് സ്വർണ്ണത്തെയാണെന്നറിയുന്നവൻ ആഭരണങ്ങളുടെ വിവിധത്വത്തിൽ വിഭ്രമിക്കുകയില്ല. അതുപോലെ എൻെറ സ്വതസ്സിദ്ധമായ സ്വഭാവം മനസ്സിലാക്കുന്ന ഒരുവനിൽനിന്ന് എല്ലാ ഭേദഭാവങ്ങളും അകന്നു പോകുന്നു. ഞാനുമായി താദാത്മ്യം പ്രാപിച്ചുവെന്നറിയുന്ന അവൻ ഉൽഘോഷിക്കുന്നു: ഞാൻ സച്ചിദാനന്ദസ്വരൂപമാണ്.

അല്ലയോ അർജ്ജുന, ഇപ്രകാരം എല്ലാം ബ്രഹ്മമാണെന്നറിയുന്ന അവൻ മാത്രമേ എന്നെ അറിയുന്നുള്ളു. എന്നാൽ അവൻ എല്ലാം അറിയുന്നുവെന്നു പറയുന്നത് യുക്തിസഹമായ പറച്ചിലല്ല. എന്തുകൊണ്ടെന്നാൽ അവനിൽ ഒരുവിധത്തിലുമുള്ള ദ്വൈതഭാവങ്ങളും ഇല്ലാതെ അവൻ ഞാനുമായി താദാത്മ്യം പ്രാപിച്ചിരിക്കുകയാണ്. ആകാശത്തെ ആശ്ലേഷിക്കാൻ ആകാശത്തിനു മാത്രമേ കഴിയൂ എന്നു പറയുന്നതുപോലെ ഇപ്രകാരമുള്ള ഒരുവനു മാത്രമെ എന്നെ ആരാധിക്കാൻ കഴിയൂ. ക്ഷീരസാഗരത്തിന് ആതിഥ്യം നൽകാൻ പാൽക്കടലിനു മാത്രം സാധിക്കുന്നതുപോലെ, അമൃതുമായി ചേരുന്നതിന് പീയൂഷത്തിനു മാത്രം കഴിയുന്നതുപോലെ, കറയറ്റ സ്വർണ്ണത്തിനു മാത്രം ശുദ്ധമായ സ്വർണ്ണത്തോടു ചേർന്ന് അസ്സൽ സ്വർണ്ണമാകാൻ കഴിയുന്നതുപോലെ, എൻെറ സ്വരൂപത്തെ പ്രാപിക്കാത്ത ഒരുവന് എന്നിൽ ഭക്തിയുണ്ടാവുക പ്രയാസമാണ്. സരിത്ത് സാഗരത്തിൽനിന്ന് ഭിന്നമാണെങ്കിൽ എങ്ങനെയാണ് അത് സാഗരവുമായി കൂടിക്കലർന്ന് ഒന്നാകുന്നത്? സജാതീയവസ്തുക്കൾ തമ്മിൽ മാത്രമേ ഒന്നിച്ചു ചേരുകയുള്ളു. ഞാനുമായുള്ള ബന്ധവും എന്നോടുള്ള ഭക്തിയും പരസ്പരം ബന്ധപ്പെട്ടതാണ്. ആഴിയിലെ കല്ലോലങ്ങൾ ആഴിയിൽനിന്നു ഭിന്നമല്ല. അതുപോലെ എൻെറ ശാശ്വത സ്വരൂപത്തെ പ്രാപിച്ച ഒരുവൻ എന്നിൽനിന്നു ഭിന്നനല്ല. സൂര്യനും

അതിൻെറ പ്രഭയും അഭേദ്യമായിരിക്കുന്നതുപോലെയാണ് ഞാനും എൻെറ ഭക്തനും തമ്മിലുള്ള ബന്ധം.

ഇതി ഗുഹ്യതമം ശാസ്ത്രം
ഇദമുക്തം മയാനഘ!
ഏതദ് ബുദ്ധ്വാ ബുദ്ധിമാൻ സ്യാത്
കൃതകൃത്യശ്ച ഭാരത! 20

*അല്ലയോ പാപരഹിതനായ അർജ്ജുന, ഇപ്രകാരം അത്യന്തം രഹസ്യമായ ഈ തത്ത്വശാസ്ത്രം മുഴുവൻ ഞാൻ നിനക്ക് ഉപദേശിച്ചു തന്നു. ഈ ശാസ്ത്രത്തെ അറിഞ്ഞവൻ ബുദ്ധിമാനും കൃതകൃത്യനുമായി ഭവിക്കും.*

ഇപ്രകാരം നിനക്കു വിശദീകരിച്ചുതന്ന ഗീതാരൂപേണയുള്ള ഉപദേശം ആദ്യന്തം ഉപനിഷത്തുകളാകുന്ന സരസീരുഹത്തിൽനിന്നു സഞ്ചയിച്ച സൗരഭ്യമാണ്. ഇത് ശാസ്ത്രങ്ങളിൽക്കൂടി നിനക്കു മനസ്സിലാക്കാൻ കഴിയും.

ഈ ഗീതാസത്ത് വ്യാസൻെറ ബുദ്ധിയാകുന്ന മത്ത് ഉപയോഗിച്ച് വേദങ്ങളാകുന്ന തൈരിൽനിന്ന് ഞാൻ കടഞ്ഞെടുത്തതാണ്. ഗീത വിജ്ഞാനപീയൂഷം നിറഞ്ഞ ഗംഗയാണ്. ഇത് അമ്പിളിയുടെ ആനന്ദരൂപത്തിലുള്ള പതിനേഴാമത്തെ കലയായ ജീവൻകലയാണ്. ഇത് വിചാരശക്തിയാകുന്ന ക്ഷീരസാഗരത്തിൽ നിന്ന് മഥനം ചെയ്തെടുത്ത ലക്ഷ്മീദേവിയാണ്. അവൾ പദം കൊണ്ടും വർണ്ണം കൊണ്ടും അർത്ഥംകൊണ്ടും എന്നെയല്ലാതെ മറ്റാരെയും സേവിക്കുകയില്ല. ക്ഷരാക്ഷരപുരുഷന്മാർ അവളുടെ പാദസേവ ചെയ്യാൻ തയ്യാറായെങ്കിലും അവരെ തള്ളി നീക്കി അവൾ അവളുടെ സർവ്വസ്വവും എനിക്ക് അർപ്പിച്ചിരിക്കയാണ്. അപ്രകാരം പതിവ്രതയായ അവൾ ആത്മരൂപനായ എൻെറ ആത്മവല്ലഭയാണ്. ഗീത വിജ്ഞാനവാണികളുടെ സമാഹാരമായ ശബ്ദപാണ്ഡിത്യശാസ്ത്രമല്ല. ഇത് യഥാർത്ഥത്തിൽ സംസാരത്തെ കീഴടക്കാൻ കഴിയുന്ന ഒരായുധമാണ്. ഗീതയിലെ വരികൾ ആത്മാവിനെ ഉണർത്തുന്ന മന്ത്രങ്ങളാണ്. ഈ ഗീതാസംവാദത്തിലൂടെ എൻെറ ഗുപ്തധനം നിൻെറ മുമ്പാകെ ഞാൻ അവതരിപ്പിച്ചിരിക്കുന്നു. ശങ്കരൻെറ ജടാമകുടത്തിൽ ഒളിച്ചിരുന്ന ഗംഗാദേവിയെ ഗൗതമമഹർഷി പുറത്തേക്കു കൊണ്ടുവരുന്നതിന് ഉത്തരവാദിയായി. അതുപോലെ, അല്ലയോ അർജ്ജുന, ശ്രദ്ധാഭണ്ഡാരത്തിൻെറ ഉടമയായ നീ, എൻെറ മസ്തകത്തിൽനിന്ന്, ഗീതാരൂപത്തിലുള്ള ധനം പുറത്തുകൊണ്ടുവന്ന് രണ്ടാമതൊരു ഗൗതമനായിരിക്കുന്നു. അല്ലയോ ധനഞ്ജയ, നിർമ്മലനായ നീ സാരവത്തായ എൻെറ സ്വരൂപം നിഴലിച്ചുകാണുന്ന ഒരു മുകുരമായി ഭവിച്ചിരിക്കുന്നു. അർണ്ണവം ആകാശത്തു നില്ക്കുന്ന താരാനാഥനേയും താരങ്ങളേയും തന്നിലേക്ക് ആകർഷിച്ച് പ്രതിബിംബിപ്പിക്കുന്നതു

പോലെ, നിൻെറ അന്തഃകരണത്തിൽ ഞാനും ഗീതയും പ്രതിബിംബിച്ചു കാണുന്നു. ത്രിഗുണങ്ങളും ത്രിവിധതാപങ്ങളുമാകുന്ന മാലിന്യങ്ങളെയെല്ലാം തൂത്തെറിഞ്ഞ് ശുദ്ധമാക്കിയിരിക്കുന്ന നിൻെറ ഹൃദയം എൻേറയും ഗീതയുടേയും വാസസ്ഥാനമായിരിക്കാൻ യോഗ്യമാണ്.

ചുരുക്കിപ്പറഞ്ഞാൽ ഗീത ഒരു ജ്ഞാനവല്ലരിയാണ്. അത് അറിയുന്നവൻ സമ്പൂർണ്ണമോഹമുക്തനാകുന്നതോടൊപ്പം അമരത്വം നേടുകയും ചെയ്യുന്നു. അപ്പോൾ പിന്നെ ഗീതയെപ്പറ്റി സമ്പൂർണ്ണ ജ്ഞാനം നേടുന്ന ഒരുവൻ മോഹവിമുക്തനാകുന്നതിൽ എന്തെങ്കിലും ആശ്ചര്യപ്പെടാനുണ്ടോ? ഇതിൽക്കൂടി അവൻ ആത്മജ്ഞാനം കൈവരിക്കുകയും ആത്മസ്വരൂപവുമായി താദാത്മ്യം പ്രാപിക്കുകയും ചെയ്യുന്നു. തൻെറ ജീവിതവ്യാപാരങ്ങൾ അവസാനിച്ചുവെന്ന് അറിയുന്ന അവൻ കൃതകൃത്യനാവുകയും കർമ്മമുക്തനാവുകയും ചെയ്യുന്നു. അല്ലയോ വീരവിലാസ, നഷ്ടപ്പെട്ട വസ്തു തിരഞ്ഞു നടക്കുന്നവൻ അതു തിരികെ ലഭിക്കുന്നതോടുകൂടി തിരച്ചിൽ അവസാനിപ്പിക്കുന്നില്ലേ? അതുപോലെ കർമ്മക്ഷേത്രത്തിൻെറ മുകളിൽ ആത്മജ്ഞാനത്തിൻെറ താഴികക്കുടം ഉറപ്പിക്കുന്നതോടുകൂടി എല്ലാ കർമ്മങ്ങളും അവസാനിക്കുന്നു.

അനാഥരക്ഷകനായ ഭഗവാൻ കൃഷ്ണൻ ഇപ്രകാരം അരുൾ ചെയ്തു.

ഭഗവാൻ കൃഷ്ണൻെറ ബോധാമൃതരൂപത്തിലുള്ള ഗീതാപ്രഭാഷണം അർജ്ജുനൻെറ ഹൃദയത്തിൽ നിറഞ്ഞു തുളുമ്പി. വ്യാസമഹർഷിയുടെ കാരുണ്യംകൊണ്ട് അതു സഞ്ജയനു സംസിദ്ധമായി. സഞ്ജയൻ അതു ധൃതരാഷ്ട്ര മഹാരാജാവിനു പകർന്നു കൊടുത്തു. ഗീതയേപ്പറ്റിയുള്ള പ്രഭാഷണങ്ങൾ കേൾക്കാൻ ഒരുവൻ അനർഹനാണെന്ന് പ്രാരംഭത്തിൽ തോന്നിയാലും അതു പില്ക്കാലത്ത് അവന് അദ്ധ്യാത്മിക പുരോഗതി ഉണ്ടാക്കിക്കൊടുക്കും. മുന്തിരിച്ചെടിയുടെ ചുവട്ടിലൊഴിക്കുന്ന പാൽ നഷ്ടപ്പെട്ടുവെന്ന് തോന്നുമെങ്കിലും, മുന്തിരിവള്ളി സമൃദ്ധമായി കായ്ക്കുന്നതിന് അത് ഇടയാക്കുന്നു. അതുപോലെ അത്യന്തം ആദരവോടെ സഞ്ജയൻ ധൃതരാഷ്ട്ര മഹാരാജാവിനെ പറഞ്ഞു കേൾപ്പിച്ച ഭഗവാൻെറ പ്രഭാഷണം കാലക്രമേണ അദ്ദേഹത്തിനു സന്തോഷം ഉണ്ടാക്കിക്കൊടുത്തു.

എൻെറ കഴിവിൻെറ പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ട് അദക്ഷമായ വിധത്തിലാണ് ഞാൻ ഗീതാസാരം മറാത്തി ഭാഷയിൽ നിങ്ങളെ പറഞ്ഞു കേൾപ്പിച്ചത്. ചെവന്തിപുഷ്പത്തിൻെറ രൂപം ഒർരസികന് രസിച്ചില്ലെന്നു വരാം. എന്നാൽ അതിലെ തേൻ നുകരുന്ന മധുപന് അതിൻെറ പരിമളം അറിയാൻ കഴിയുന്നു. അത് പരാഗവും പരിമളവും മറ്റിടങ്ങളിലേക്കു വഹിച്ചുകൊണ്ടു പോവുകയും ചെയ്യുന്നു. അതുപോലെ എൻെറ പ്രതിപാദനത്തിൽ നിങ്ങൾക്കു സ്വീകാര്യമായതു നിങ്ങൾ അംഗീകരിക്കുകയും അസ്വീകാര്യമായതെല്ലാം എനിക്കു മടക്കിത്തരുകയും ചെയ്യാലും.

അറിവില്ലായ്മ കുട്ടികളുടെ ഒരു സ്വഭാവവിശേഷമാണ്. എന്നാൽ

മാതാപിതാക്കൾ അതു വകവെയ്ക്കാതെ അവരെ സന്തോഷത്തോടെ താലോലിച്ച് അവരുടെ ഹൃദയം കുളുർപ്പിക്കുന്നു. മഹാത്മാക്കളായ നിങ്ങൾ എന്റെ മാതാപിതാക്കളെപ്പോലെയാണ്. അതുകൊണ്ട് കുട്ടികളെപ്പോലെയാണ് ഞാൻ നിങ്ങളുടെ മുന്നിൽ ഗീതാ പ്രവചനം നടത്തുന്നത്. സർവ്വാകൃതിയായ ഗുരു നിവൃത്തിനാഥ് എന്റെ ഈ സംവാദരൂപേണയുള്ള ആരാധന കേട്ട് എന്നെ അനുഗ്രഹിക്കട്ടെ.

ഓം തത് സത്
ഇതി ശ്രീമദ് ഭഗവദ്ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുനസംവാദേ
പുരുഷോത്തമയോഗോ നാമ
പഞ്ചദശോ $f$ദ്ധ്യായഃ

*പുരുഷോത്തമയോഗം*
*എന്ന പതിനഞ്ചാം അദ്ധ്യായം കഴിഞ്ഞു.*

## അദ്ധ്യായം പതിനാറ്

# ദൈവാസുരസമ്പദ്വിഭാഗയോഗം

ആശ്ചര്യകാരകനായ ഒരു സൂര്യൻ ഉദിച്ചിരിക്കുന്നു. അത് ജഗത്തിനെ ഒട്ടാകെ പ്രകാശിപ്പിക്കുന്നു. അത് സംസാരത്തിൻെറ മായാവിലാസങ്ങളെ നശിപ്പിക്കുന്നു; അദ്വൈതമാകുന്ന അംബുജത്തെ വിടർത്തുന്നു: ഞാൻ അതിനെ നമിക്കുന്നു. എൻെറ ഗുരുവാണ് ഈ സൂര്യൻ. ഇത് അന്ധകാരാവൃതമായ രാത്രിയാകുന്ന അവിദ്യയെ അകറ്റുന്നു. ഈ സൂര്യോദയത്തിൽ ജ്ഞാനവും അജ്ഞാനവുമാകുന്ന നക്ഷത്രങ്ങൾ മങ്ങി മറയുന്നു. ഇത് ജ്ഞാനികൾക്ക് ആത്മസാക്ഷാത്കാരം നേടുന്നതിനുള്ള മഹനീയ ദിനത്തിൻെറ ശുഭോദയമാണ്.

ഈ സൂര്യോദയത്തിൽ ആത്മജ്ഞാനദൃഷ്ടി തുറക്കപ്പെടുന്നു. അപ്പോൾ ജീവജാലങ്ങളാകുന്ന പക്ഷികൾ അവയുടെ ദേഹബുദ്ധിയാകുന്ന കൂടുകൾ ഉപേക്ഷിച്ച് പറന്നു പോകുന്നു. ഈ കമലാകരൻെറ ഉദയത്തോടെ വാസനാബദ്ധമായ സൂക്ഷ്മശരീരകമലത്തിൽ ബന്ധിക്കപ്പെട്ടിരുന്ന ജീവചൈതന്യഭ്രമരം ബന്ധനത്തിൽനിന്നു മോചനം നേടുന്നു.

ശാസ്ത്രങ്ങളുടെ വിസംഗതയിൽനിന്ന് ഉത്ഭവിക്കുന്ന അന്ധകാരാവൃതമായ വിവേചനാ നദിയുടെ ഇരു തീരങ്ങളിലായി; ബുദ്ധിയും ബോധവുമാകുന്ന ചക്രവാകപ്പക്ഷികൾ ഇണപിരിഞ്ഞ് കുടുങ്ങിയിരിക്കുന്നു. ഇപ്രകാരം വേർപെടാനിടയായതിൽ ദുഃഖിച്ചു കേഴുന്ന ഈ വിഹംഗമിഥുനങ്ങൾ, ജഗത്തിനെ ജാജ്ജ്വല്യമാനമാക്കുന്ന ചേതനത്വമായ ഗുരുസൂര്യപ്രകാശത്തിൻെറ വെളിച്ചത്തിൽ പുനസ്സമാഗമം നടത്തി ആഹ്ളാദഭരിതരാകുന്നു. സൂര്യോദയത്തോടെ ഭേദവിചാരങ്ങളാകുന്ന ചോരന്മാരുടെ ഭീകരരാത്രി അവസാനിക്കുകയും, യോഗികൾക്ക് ആത്മാനുഭവത്തിലേക്ക് യാത്ര ചെയ്യുന്നതിനുള്ള പാത ദൃശ്യമാവുകയും ചെയ്യുന്നു. ഈ സൂര്യൻെറ പൊള്ളുന്ന കിരണസമൂഹം ആത്മാവാകുന്ന മണൽത്തിട്ടയിൽ പതിക്കുമ്പോൾ അഷ്ടമഹാസിദ്ധികളാകുന്ന മരീചികയുടെ മഹാപ്രവാഹം ഉണ്ടാകുന്നു. ഈ സൂര്യൻെറ വിവേകമാകുന്ന സൂര്യകാന്തരത്നത്തിൽ ജ്ഞാനത്തിൻെറ അഗ്നിസ്ഫുലിംഗങ്ങൾ ഉണ്ടാവുകയും അതു തീജ്ജ്വാലയായി പരിണമിച്ച് സംസാരവനത്തെ എരിച്ചുകളയുകയും ചെയ്യുന്നു. ബ്രഹ്മാവസ്ഥയുടെ മദ്ധ്യാഹ്നസമയത്ത് ഈ സൂര്യൻ ആത്മസാക്ഷാത്കാരത്തിൻെറ അത്യുച്ചത്തിലെത്തുമ്പോൾ, താൻ

ശരീരമാണെന്നുള്ള ആത്മസ്വരൂപ ഭ്രാന്തിയുടെ ഛായ കാൽച്ചുവട്ടിൽ പതിച്ച് അദൃശ്യമാകുന്നു. ഈ അവസ്ഥയിൽ മായയാകുന്ന ഇരുണ്ട രാത്രികൾ അവസാനിക്കുമ്പോൾ വിപരീതജ്ഞാനമാകുന്ന നിദ്രയും വിശ്വാഭാസമാകുന്ന സ്വപ്നവും ആർക്കാണ് ഉണ്ടാവുക?

അദ്വൈതജ്ഞാനമാകുന്ന നഗരത്തിൽ ആനന്ദത്തിന്റെ സമൃദ്ധി ഉണ്ടാകുമ്പോൾ ഐഹികസുഖങ്ങളുടെ വ്യാപാരം നിലയ്ക്കുന്നു. തന്നെയുമല്ല, ഈ ഗുരുസൂര്യപ്രകാശത്തിൽ കൈവല്യത്തിന്റെ ഉത്തമദിനങ്ങൾ വിരിയുന്നു. ആത്മസ്വരൂപമാകുന്ന ഈ ആകാശരാജൻ ഉദയം ചെയ്യുമ്പോൾ വിവിധദിശകളും ഉദയാസ്തമയങ്ങളും ഇല്ലാതാകുന്നു. സ്വസ്വരൂപജ്ഞാനത്തെ ആവരണം ചെയ്തിരുന്ന വിദ്യയേയും അവിദ്യയേയും നശിപ്പിച്ച് ആത്മജ്ഞാനത്തെ എല്ലായിടത്തും പ്രകടിപ്പിക്കുന്നു. അഹോ! ഇത് അദ്വിതീയമായ ഒരു സൂര്യോദയം തന്നെ. ദിനരാത്രങ്ങൾക്കതീതമായി, പ്രകാശിപ്പിക്കുന്ന ഒന്നിനാലും പ്രകാശിപ്പിക്കപ്പെടാതെ, സ്വയം പ്രകാശിച്ചുനില്ക്കുന്ന ഈ ഗോളത്തെ, ജ്ഞാനസൂര്യനെ, ആർക്കാണ് കാണാൻ കഴിയുക?

വാക്കുകൾകൊണ്ട് വർണ്ണിക്കാൻ നിവൃത്തിയില്ലാത്ത ഈ ചിത്സൂര്യനെ - ശ്രീ നിവൃത്തിനാഥിനെ- ഞാൻ വീണ്ടും വീണ്ടും നമിക്കുന്നു. സ്തുതിക്കുന്നവൻ സ്തുത്യവസ്തുവുമായി താദാത്മ്യം പ്രാപിക്കുമ്പോൾ മാത്രമേ സ്തുതി ഉചിതമാവുകയുള്ളു. വ്യക്തഭാഷണമായ വൈഖരിയും അവ്യക്തഭാഷണങ്ങളായ പരാ, പശ്യന്തി, മദ്ധ്യമ എന്നിവയും അങ്ങയെ സ്തുതിക്കാൻ അശക്തങ്ങളായിത്തീരുന്നു. നാമരൂപങ്ങളില്ലാതെ വേണം അങ്ങയെ അറിയേണ്ടത്. മൗനാശ്ലേഷം കൊണ്ടുവേണം അങ്ങയെ സ്തുതിക്കേണ്ടത്. അഹന്ത ഉപേക്ഷിച്ചിട്ടു വേണം അങ്ങയെ പ്രാപിക്കേണ്ടത്.

അല്ലയോ മഹാത്മൻ, അങ്ങയുടെ ദാസനായ ഞാൻ സ്തോത്രങ്ങളാകുന്ന മണികൾ കോർത്തിണക്കിയ രത്നഹാരം അങ്ങയെ അണിയിക്കട്ടെ. ഇത് നമ്മുടെ അദ്വൈതാവസ്ഥയുടെ ആനന്ദത്തിനു കുറവു വരുത്തുമെങ്കിലും, ഇതു സ്വീകരിച്ചാലും. സൂര്യനു മുമ്പിൽ കൈത്തിരി കൊളുത്തിയാണ് ആരാധന നടത്തുന്നതെങ്കിലും ആരാധകന്റെ ആരാധനാമനോഭാവത്തിന്റെ ആഴം അറിഞ്ഞുവേണം ആ ആരാധനയുടെ ഔത്കൃഷ്ട്യം നിർണ്ണയിക്കേണ്ടത്. ഒരു ശിശുവിന് വേണ്ടതും വേണ്ടാത്തതും തിരിച്ചറിയാൻ കഴിയുമോ? എങ്കിലും മാതാവ് തന്റെ ശിശുവിന്റെ അറിവില്ലായ്മയിൽപോലും ആഹ്ലാദിക്കുന്നില്ലേ? ഗ്രാമത്തിൽനിന്നൊഴുകിയെത്തുന്ന മലിനജലം പരിശുദ്ധ ഗംഗയിൽ പതിക്കുമ്പോൾ, അതിനോടു തിരിച്ചുപോകാൻ ഗംഗ ആവശ്യപ്പെടുമോ? വിഷ്ണുഭഗവാന്റെ വക്ഷസ്സിൽ ചവിട്ടി ഭൃഗു മഹർഷി ഘോരാപരാധം ചെയ്തിട്ടും അതു തന്നോടുള്ള വാത്സല്യംകൊണ്ടു ചെയ്ത ഒരു ബഹുമതിയായിട്ടല്ലേ ഭഗവാൻ കരുതിയത്? മേഘാവൃതമായ ആകാശം ദിനകരന്റെ മുന്നിലെത്തിയാൽ അതിനോടു മാറിപ്പോവാൻ ആദ്ദേഹം ആവശ്യപ്പെടുമോ? അല്ലയോ ഗുരുദേവ, ദ്വൈതത്തിന്റെ ഭാഷയിൽ ഞാൻ അങ്ങയെ സൂര്യനുമായി താരതമ്യപ്പെടുത്തിയതിന് എനിക്കു

മാപ്പുതരണം.

ഞാൻ അങ്ങയുടെ ഗുണഗണങ്ങളെ പ്രശംസിക്കുവാൻ ആഗ്രഹിക്കുമ്പോൾ അതൊരപരാധമായി അങ്ങു കരുതരുത്. അങ്ങ് എപ്രകാരം ചിന്തിച്ചാലും അങ്ങയെ പ്രശംസിക്കണമെന്നുള്ള എന്റെ ആഗ്രഹത്തിന് നിവൃത്തി വരാതെ എനിക്ക് അതിൽ നിന്നു പിന്തിരിയാൻ സാദ്ധ്യമല്ല. യോഗികൾ ഏകാഗ്രമായ ധ്യാനത്തിലൂടെ അങ്ങയെ ദർശിച്ചിട്ടുണ്ട്. വേദങ്ങൾ അങ്ങയെ വാനോളം പുകഴ്ത്തിയിട്ടുണ്ട്. അവരിൽ അങ്ങു കാണിച്ചിട്ടുള്ള കാരുണ്യം എന്നിലും കാണിച്ചാലും അങ്ങയുടെ പ്രസാദാമൃതമായ ഗീതയെക്കുറിച്ച്, സ്തുതിക്കുമ്പോൾ എന്റെ ശക്തി ഇരട്ടിയാകുന്നു; ഭാഗ്യദേവത എന്നിൽ പുഞ്ചിരി തൂകുന്നു. കഴിഞ്ഞ അനേകം ജന്മങ്ങളിൽ സത്യവചനം നടത്തിയ എന്റെ നാക്കിന്റെ തപശ്ചര്യകൊണ്ട് ഈ സംസാരസാഗരത്തിൽ നിന്നു രക്ഷപ്പെട്ട് ഗീതയാകുന്ന ദ്വീപിൽ ഞാൻ എത്തിച്ചേർന്നിരിക്കുന്നു. ഇത്രയും നാളുകളിലായി ഞാൻ സ്വരൂപിച്ച പുണ്യത്താൽ അങ്ങയെക്കുറിച്ചുള്ള സ്തുതിഗീതങ്ങൾ പാടുന്നതിന് എനിക്കു ശക്തി ലഭിക്കുകയും ഞാൻ ഋണമുക്തനാവുകയും ചെയ്തിരിക്കുന്നു. ജീവദശയാകുന്ന കാനനത്തിൽ പ്രവേശിച്ച ഞാൻ മരണമാകുന്ന ഗ്രാമത്തിൽ തടങ്കലിലായി. എന്നാൽ അവിദ്യയെ കീഴടക്കാൻ കഴിയുന്ന ബലിഷ്ഠവും ബൃഹത്തുമായ ഗീതാസിദ്ധാന്തത്തെ വ്യാഖ്യാനിക്കാനുള്ള കഴിവു നല്കി അങ്ങ് എന്നെ അനുഗ്രഹിച്ചതോടെ, ഞാൻ ആ തടങ്കലിൽനിന്നു മോചിതനായിരിക്കുന്നു. ഐശ്വര്യദേവതയായ ലക്ഷ്മീദേവി ഒരു ദരിദ്രന്റെ വീട്ടിൽ പാർക്കാൻ വന്നാൽ പിന്നെ അവൻ നിർദ്ധനനാണെന്നു പറയാൻ കഴിയുമോ? അന്ധകാരത്തിന്റെ ഗേഹത്തിൽ സൂര്യൻ വിരുന്നുവന്നാൽ ആ ഗേഹത്തിൽനിന്നുതന്നെയല്ലേ ലോകത്തിനു പ്രകാശം ലഭിക്കുന്നത്? പരമാത്മാവിന്റെ മാഹാത്മ്യത്തോടു തുലനം ചെയ്യുമ്പോൾ പ്രപഞ്ചം വെറുമൊരു പരമാണുവാണ്. എന്നാൽ ഭക്തിയുടെ ജലപ്പെരുപ്പത്തിൽ മഗ്നരാകുന്ന തന്റെ ഭക്തന്മാർക്കു വേണ്ടി ഏതു രൂപമാണ് അവൻ കൈക്കൊള്ളാത്തത്? ഗീതയെ വിശദീകരിക്കാനുള്ള എന്റെ ശ്രമം, ആകാശകുസുമത്തിന്റെ പരിമളം ആസ്വദിക്കാൻ കഴിയാത്തതുപോലെ, അസാദ്ധ്യമായ കാര്യമാണ്. എന്നാൽ മഹാത്മാക്കളായ നിങ്ങളുടെ പ്രാഭവം കൊണ്ട് എനിക്ക് അതു സാദ്ധ്യമായിത്തീർന്നിരിക്കുന്നു. ആകയാൽ നിങ്ങളുടെ കാരുണ്യാതിരേകത്താൽ ഗീതാശ്ലോകങ്ങൾ വ്യക്തമായും ലളിതമായും ഞാൻ നിങ്ങളെ വ്യാഖ്യാനിച്ചു കേൾപ്പിക്കാം.

പതിനഞ്ചാം അദ്ധ്യായത്തിൽ ഭഗവാൻ കൃഷ്ണൻ ഗീതയുടെ സമ്പൂർണ്ണസിദ്ധാന്തങ്ങൾ സ്പഷ്ടമായി അർജ്ജുനനു വിവരിച്ചു കൊടുത്തു. വിദഗ്ദ്ധനായ ഒരു ഭിഷഗ്വരൻ ശരീരത്തെ ബാധിച്ചിരിക്കുന്ന രോഗം നിർണ്ണയിക്കുന്നതുപോലെ, ഭഗവാൻ അശ്വത്ഥവൃക്ഷത്തിന്റെ ഉപമയുപയോഗിച്ച്, കാര്യകാരണസഹിതം സംസാരത്തെ - ഈ പ്രപഞ്ചത്തെ - അർജ്ജുനനു വ്യാഖ്യാനിച്ചു കൊടുത്തു.- അദ്ദേഹം അക്ഷരപുരുഷനെപ്പറ്റിയും ഉപാധികൾകൊണ്ട് പ്രകൃതിയുമായി

സംയോജിച്ചിരിക്കുന്ന ചൈതന്യത്തെപ്പറ്റിയും പ്രതിപാദിച്ചു. പിന്നീട് ഉത്തമപുരുഷനായിരിക്കുന്ന പരമാത്മാവിനെക്കുറിച്ച് വിശദീകരിച്ചു. ഗാഢമായ ആത്മജ്ഞാനമാണ് ഉത്തമപുരുഷനെ പ്രാപിക്കുന്നതിനുള്ള ഏക ഉപായം എന്നും അദ്ദേഹം വെളിവാക്കിക്കൊടുത്തു. ഇനിയും ഇതിൽ കൂടുതലായി സംഗതമായ പുതിയ കാര്യങ്ങളൊന്നും ഈ അദ്ധ്യായത്തിൽ പറയാനില്ല. എങ്കിലും ഗുരുവും ശിഷ്യനും തമ്മിലുള്ള സുദൃഢബന്ധം തുടരുകയാണ്.

മുൻ അദ്ധ്യായത്തിൽ പറഞ്ഞ എല്ലാ കാര്യങ്ങളും ജ്ഞാനികൾ ഗ്രഹിക്കുകയും ആദരിക്കുകയും ചെയ്യുന്നെങ്കിലും, ജിജ്ഞാസുക്കൾക്ക് ഇപ്പോഴും സംശയം അവശേഷിക്കുന്നു. കഴിഞ്ഞ അദ്ധ്യായത്തിൽ ഭഗവാൻ പറഞ്ഞു:

അല്ലയോ മർമ്മജ്ഞനായ അർജ്ജുന, ജ്ഞാനമാർഗ്ഗത്തിൽ കൂടി ഒരുവൻ പരമാത്മാവായ എന്നെ പ്രാപിച്ചാൽ അവൻ എല്ലാം അറിയുന്നവനും ഭക്തിയുടെ പരമകാഷ്ഠയിൽ എത്തിയവനുമായിരിക്കും എന്ന്.

ജ്ഞാനത്തെപ്പറ്റി ആദ്യന്തം ദീർഘമായി അതീവ ആനന്ദത്തോടെയാണ് ഭഗവാൻ വർണ്ണിച്ചിരിക്കുന്നത്. ഭഗവാൻ വീണ്ടും പറഞ്ഞു:

എന്റെ ഭക്തൻ എല്ലാ ഐഹികസുഖങ്ങളേയും ഉപേക്ഷിക്കുമ്പോൾ അവന് ആത്മസ്വരൂപദർശനം സുസാദ്ധ്യമായിത്തീരുകയും, ആനന്ദസാമ്രാജ്യത്തിലെ സിംഹാസനത്തിൽ അവൻ ഉപവിഷ്ടനാവുകയും ചെയ്യുന്നു. ഈ പരമപദത്തിലെത്തുന്നതിന് ഇതു മാത്രമാണ് ഏകമാർഗ്ഗം. ബ്രഹ്മപദപ്രാപ്തിക്കുള്ള എല്ലാ ഉപായങ്ങളിലും വെച്ച് ഏറ്റവും ശ്രേഷ്ഠമായത് സ്വസ്വരൂപജ്ഞാനലബ്ധിയാണ്.

മുമുക്ഷുക്കൾ ഈ ജ്ഞാനത്തിന്റെ മുന്നിൽ കുതൂഹലചിത്തരായി അവരുടെ ജീവനെത്തന്നെ ആരതിയായി ഉഴിയുന്നു. ഒരു വിഷയത്തോടു നമുക്കു പ്രേമം തോന്നിയാൽ അതേപ്പറ്റി കൂടുതൽകൂടുതലായി ചിന്തിക്കുമെന്നുള്ളത് പ്രേമത്തിന്റെ ലക്ഷണമാണ്.

ഈ ജ്ഞാനത്തെ കൈവരിക്കാത്ത ജിജ്ഞാസുക്കൾ, ഇതിനെ എപ്രകാരം കൈവരിക്കാൻ കഴിയുമെന്നും കൈവരിച്ചു കഴിഞ്ഞാൽ എപ്രകാരം സംരക്ഷിക്കാൻ കഴിയുമെന്നും ഉള്ള കാര്യത്തിൽ ആകാംക്ഷാഭരിതരാണ്. ഇവർ ഈ ദൈവികജ്ഞാനത്തെ എങ്ങനെ കരസ്ഥമാക്കണം, എങ്ങനെ വളർത്തിയെടുക്കണം, എന്തുകൊണ്ടാണ് അതിനെ സ്വായത്തമാക്കാൻ പ്രയാസമുള്ളത്, അതിന്റെ സമ്പാദനത്തിനു തടസ്സമായി നില്ക്കുന്നത് എന്തൊക്കെയാണ്, അതിനു വിരുദ്ധമായി പ്രവർത്തിക്കുന്നത് ഏതെല്ലാം ശക്തികളാണ് എന്നുള്ള വസ്തുതകളൊക്കെ അറിയാൻ ആഗ്രഹിക്കുന്നു. അതറിഞ്ഞാൽ യഥാർത്ഥ ജ്ഞാനസമ്പാദനത്തിനു പ്രതികൂലമായ എല്ലാ സാഹചര്യങ്ങളെയും ഒഴിവാക്കി അനുകൂലമായ സാഹചര്യങ്ങളെ വളർത്തിയെടുക്കാൻ കഴിയും. ഭഗവാൻ കൃഷ്ണൻ ഈ

ജിജ്ഞാസുക്കളുടെ ആഗ്രഹനിവൃത്തിക്കായി അദ്ദേഹത്തിൻെറ ഉപദേശം തുടരുകയാണ്.

യഥാർത്ഥ ജ്ഞാനത്തിനു കാരണമാവുകയും മനസ്സമാധാനത്തെ വർദ്ധിപ്പിക്കുകയും ചെയ്യുന്ന ദൈവീസമ്പത്തിൻെറ മാഹാത്മ്യത്തെപ്പറ്റി അദ്ദേഹം പുകഴ്ത്തുന്നു. ഇന്ദ്രിയവിഷയങ്ങളുടെ അനുഭവങ്ങളിൽക്കൂടി രാഗദ്വേഷങ്ങളെ വളർത്തുന്ന ആസുരീ സമ്പത്തിൻെറ ഭീകരരൂപത്തെപ്പറ്റിയും ഭഗവാൻ വിവരിക്കുന്നുണ്ട്. ഇഷ്ടാനിഷ്ടകർമ്മങ്ങൾക്ക് വഴികാട്ടുന്ന ഈ രണ്ടു സമ്പത്തുക്കളെപ്പറ്റിയും ഒൻപതാം അദ്ധ്യായത്തിൽ ചുരുക്കമായി പ്രസ്താവിച്ചിട്ടുണ്ട്. ഇതേപ്പറ്റി വിശദമായി അവിടെത്തന്നെ ചർച്ച ചെയ്യേണ്ടതായിരുന്നു. എന്നാൽ മറ്റുവിഷയങ്ങൾ അന്തർഭവിച്ചതിനാൽ അതിനു കഴിഞ്ഞില്ല. അതുകൊണ്ട് അതേപ്പറ്റി ഭഗവാൻ ഈ അദ്ധ്യായത്തിൽ ദീർഘമായി പ്രതിപാദിക്കുന്നു. ഇത് ഒൻപതാം അദ്ധ്യായത്തിലുള്ള പ്രസ്താവനയുടെ വിശദീകരണമായി കരുതേണ്ടതാണ്.

ജ്ഞാനസമ്പാദനത്തിനു സഹായകരവും ഹാനികരവും ആയി രണ്ടു സമ്പത്തുക്കളാണുള്ളത്. അതിൽ ദൈവീസമ്പത്തിനെപ്പറ്റി ആദ്യം പറയാം. അത് ആത്മസാക്ഷാത്കാരത്തിൻെറ പാതയിൽ ഒരുവനു താങ്ങും തണലുമായി നില്ക്കുന്നു. അത് തമോവൃതമായ മോഹമാകുന്ന രാത്രിയിലെ അന്ധകാരം അകറ്റുന്ന ധർമ്മദീപമാണ്. പരസ്പര സഹായകങ്ങളായ വസ്തുക്കളെ ഒരുമിച്ചുകൂട്ടി വെയ്ക്കുന്നതാണ് സമ്പത്ത് എന്നറിയപ്പെടുന്നത്. ദിവ്യമായ ആനന്ദം ഉളവാക്കുകയും സദ്ഗുണങ്ങളെ പോഷിപ്പിക്കുകയും ചെയ്യുന്ന ശക്തിക്കാണ് ദൈവീസമ്പത്ത് എന്നു പറയുന്നത്.

*ശ്രീ ഭഗവാനുവാച:*

അഭയം സത്ത്വസംശുദ്ധിർ
ജ്ഞാനയോഗവ്യവസ്ഥിതിഃ
ദാനം ദമശ്ച യജ്ഞശ്ച
സ്വാധ്യായസ്തപ ആർജ്ജവം 1

*നിർഭയത്വം, അന്തഃകരണ ശുദ്ധി, ജ്ഞാനയോഗത്തിലുള്ള നിഷ്ഠ, ദാനം, ഇന്ദ്രിയനിയന്ത്രണം, ഈശ്വരാർപ്പണമായ കർമ്മാനുഷ്ഠാനം, വേദാന്ത ശാസ്ത്രപഠനം, തപസ്സ്, ആർജ്ജവം*

ദൈവീസമ്പത്തിൻെറ കൂട്ടത്തിൽ അഗ്രഗണ്യമായ സദ്ഗുണം നിർഭയത്വമാണ്. ജലപ്രവാഹത്തിലേക്കു കുതിക്കാത്തവൻ മുങ്ങിച്ചാകുമെന്നു ഭയപ്പെടേണ്ടതില്ല. വിഹിതഭക്ഷണം ഭക്ഷിക്കുകയും ആരോഗ്യക്രമത്തെ പാലിക്കുകയും ചെയ്യുന്നവൻ രോഗത്തെ ഭയപ്പെടേണ്ടതില്ല. അതുപോലെ കർമ്മം ചെയ്യുമ്പോഴും ചെയ്യാത്തപ്പോഴും അഹങ്കാരലേശമില്ലാതെ, താൻ ചെയ്യുന്നുവെന്ന ഭാവനയില്ലാതിരിക്കുന്നവൻ ആരാണോ അവന് ഈ സംസാരത്തെ അശേഷം ഭയപ്പെടേണ്ട കാര്യ

മില്ല. അദ്വൈതത്തിൻെറ ആശയം അന്തരംഗത്തിൽ നിറഞ്ഞു നില്ക്കുന്ന അവൻ എല്ലാറ്റിനേയും ഏകമായി ദർശിക്കുമ്പോൾ ഭയം അവനെ വിട്ട് അകന്നു പോകുന്നു. ജലം ഉപ്പിനെ അലിയിക്കാൻ തുടങ്ങുമ്പോൾത്തന്നെ ഉപ്പ് അലിഞ്ഞ് ജലരൂപത്തിലായിത്തീരുന്നു. അതുപോലെ ഐക്യഭാവന ഉണ്ടാകുമ്പോൾ ഭയം ഇല്ലാതാകുന്നു. അല്ലയോ അർജ്ജുന, ഇതാണ് അഭയത്തിൻെറ സ്വഭാവം. ഇത് യഥാർത്ഥ ജ്ഞാനത്തെ വർദ്ധിപ്പിക്കുന്നു.

അടുത്തതായി സത്വശുദ്ധി അഥവാ അന്തഃകരണശുദ്ധി എന്നറിയപ്പെടുന്നതിൻെറ ലക്ഷണങ്ങൾ പറയാം. ഇതു കത്തുകയോ കെടുകയോ ചെയ്യാത്ത ചാരംപോലെയാണ്. അഥവാ അമാവാസിക്കുശേഷം പ്രതിപദം തുടങ്ങുന്നതിനു മുമ്പുള്ള സോമൻെറ സൂക്ഷ്മാവസ്ഥ പോലെയാണ്. അല്ലെങ്കിൽ വർഷകാലാവസാനത്തിൽ ജലപ്പെരുപ്പം കുറയുകയും ഗ്രീഷ്മകാലം ആരംഭിച്ചിട്ടില്ലാത്തതുകൊണ്ട് ജലം വറ്റിത്തുടങ്ങാതിരിക്കുകയും ചെയ്യുന്ന ഗംഗാനദിയുടെ സ്വാഭാവികമായ ഒഴുക്കിൻെറ അവസ്ഥപോലെയാണ്. അതുപോലെ സങ്കല്പങ്ങളേയും വികല്പങ്ങളേയും ഉപേക്ഷിക്കുകയും രജസ്തമോഗുണ പ്രവർത്തനങ്ങളുടെ ഭാരം ഇറക്കി വെയ്ക്കുകയും ചെയ്യുകഴിയുമ്പോൾ, ബുദ്ധി, ആത്മചിന്തനയിൽക്കൂടി അതിൻെറ പ്രാക്തനസ്വഭാവത്തെ അറിയുന്നതിന് ഇഷ്ടപ്പെടുന്നു. അപ്പോൾ ഇഷ്ടാനിഷ്ടങ്ങളായ ഇന്ദ്രിയവിഷയങ്ങളെ ഇന്ദ്രിയസമുദായത്തിൻെറ മുന്നിൽ അവതരിപ്പിച്ചാലും അതു ചിത്തത്തിൻെറ സ്വൈരതയെ ഭംഗപ്പെടുത്തുകയില്ല. വിദൂരദേശത്തേക്കു പോയിരിക്കുന്ന തൻെറ പതിയെ ഓർത്ത് ഉൽക്കണ്ഠാഭരിതയായിരിക്കുന്ന പതിവ്രതയായ ഒരു ഭാര്യയുടെ മനസ്സ് ഒരു കാരണവശാലും വിചലിക്കാത്തതുപോലെ, ബുദ്ധി ആത്മജ്ഞാനത്തിനായി ഉൽക്കണ്ഠപ്പെടുകയും അതിൽ മാത്രം ശ്രദ്ധവെയ്ക്കുകയും ചെയ്യുന്നു. ആത്മസ്വരൂപ പ്രേമത്തിൽ നിമഗ്നമായിരിക്കുന്ന ബുദ്ധിയുടെ ഈ അവസ്ഥയ്ക്കാണ് സത്വശുദ്ധി എന്നു പറയുന്നത്.

ആത്മജ്ഞാന പ്രാപ്തിക്കായി ഒരുവൻ എല്ലാ ഐഹിക ചിന്തകളേയും ഉപേക്ഷിച്ച്, തൻെറ ചിത്തവൃത്തിയെ ജ്ഞാനത്തിൻെറയോ അഷ്ടാംഗയോഗത്തിൻേറയോ പാതയിൽക്കൂടി നയിക്കണം. ഒരു നിഷ്കാമ പുരുഷൻ യജ്ഞാന്ത്യത്തിൽ അഗ്നിയിലേക്കു സമർപ്പിക്കുന്ന സമസ്താർപ്പണംപോലെയോ, ഉന്നതകുലജാതനായ ഒരു പിതാവ് തൻെറ പുത്രിയെ കുലശ്രേഷ്ഠതയുള്ള ഒരുവനു വിവാഹം കഴിച്ചുകൊടുത്ത് മനസ്സമാധാനം അടയുന്നതുപോലെയോ, ലക്ഷ്മീഭഗവതി മഹാവിഷ്ണുവിൽ മാത്രം ആമഗ്നയായിരിക്കുന്നതുപോലെയോ, അനന്യഭാവത്തോടെ സന്ദേഹങ്ങളെല്ലാം ഉപേക്ഷിച്ചിട്ടു വേണം ഒരുവൻ അഷ്ടാംഗയോഗത്തിലോ ജ്ഞാനത്തിലോ മുഴുകേണ്ടത്. ഇപ്രകാരം ജ്ഞാനയോഗത്തിലുള്ള നിഷ്ഠയാണ് മൂന്നാമത്തെ ദൈവീസമ്പത്ത്.

കഷ്ടപ്പെടുന്ന ഒരുവനെ ഒരിക്കലും ഉപേക്ഷിക്കാതെ, അവൻ ശത്രുവാണെങ്കിൽ പോലും മനോവാക്കായങ്ങളാൽ അവനു തന്നാലാവുന്ന എല്ലാ സഹായങ്ങളും നൽകുന്നതാണ് ദാനം.

വഴിയരുകിൽ നില്ക്കുന്ന ഒരു വൃക്ഷം അതിലേ യാത്ര ചെയ്യുന്ന പഥികന് തൻെറ ഇലയും പൂവും കായും തണലും തടിയും വേരും എല്ലാം ഹൃദയംഗമമായി നൽകുന്നില്ലേ? അതുപോലെ സന്ദർഭാനുസാരമായി തൻെറ പ്രാപ്തിക്കനുസരിച്ച് ധാന്യമോ പണമോ നൽകി ക്ഷീണിതനായ അതിഥിയെ തൃപ്തിപ്പെടുത്തണം. ഇതാണ് യഥാർത്ഥ ദാനം. ഇപ്രകാരമുള്ള ദാനം ഒളിഞ്ഞുകിടക്കുന്ന മോക്ഷധനത്തെ കണ്ടുപിടിക്കുന്നതിന് ഒരുവനെ സഹായിക്കുന്ന അഞ്ജനമാണ്.

ഇനിയും ദമത്തെപ്പറ്റി പറയാം. ദമം ഇന്ദ്രിയനിയന്ത്രണമാണ്. ഈ ഗുണം ഇന്ദ്രിയങ്ങളെ അതിൻെറ വിഷയങ്ങളുമായി ഒത്തുചേരുന്നതിനു തടസ്സമായി നില്ക്കുന്നു. ഒരു യോദ്ധാവ് തൻെറ ശത്രുക്കളെ വാളുകൊണ്ട് അരിഞ്ഞു വീഴ്ത്തുന്നതുപോലെ, ഒരു യോഗി ഇന്ദ്രിയങ്ങളെയെല്ലാം തടുത്തുകൂട്ടി ബന്ധിച്ച് പ്രത്യാഹാരത്തിന് ഏല്പിക്കുന്നു. തന്മൂലം ഇന്ദ്രിയവിഷയങ്ങളുടെ കൊടുങ്കാറ്റിന് ഇന്ദ്രിയങ്ങളുടെ മേൽ ആഞ്ഞടിക്കാൻ കഴിയാതെപോകുന്നു. കൂടാതെ യോഗി തൻെറ പത്ത് ഇന്ദ്രിയങ്ങളുടെ വാതില്ക്കലും വൈരാഗ്യാഗ്നി കൊളുത്തുമ്പോൾ മനസ്സിൻെറ ചഞ്ചലപ്രവൃത്തികൾ ഓടിയൊളിക്കുന്നു.ഈ യോഗി പ്രാണങ്ങളെ അടക്കുന്നതിനേക്കാൾ കഠിനതരങ്ങളായ ആചരണങ്ങൾ അഹോരാത്രം വിശ്രാന്തി കൂടാതെ പാലിക്കുന്നുണ്ടെങ്കിലും അയാൾ അതുകൊണ്ടും തൃപ്തനല്ല. ദമം അഥവാ ഇന്ദ്രിയനിഗ്രഹണം എന്നതിൻെറ ലക്ഷണം ഇപ്രകാരമാണ്.

ഇനിയും യജ്ഞത്തെപ്പറ്റി ചുരുക്കത്തിൽ പറയാം. ഏറ്റവും ഉയർന്ന അവസ്ഥയിലുള്ള ബ്രാഹ്മണർ മുതൽ താഴേക്കിടയിലുള്ള ശൂദ്രരും സ്ത്രീകളുംവരെയുള്ള എല്ലാവരും അവരവരുടെ വർണ്ണാശ്രമ ധർമ്മമനുസരിച്ചുള്ള കർമ്മങ്ങൾ ശാസ്ത്രവിധിപ്രകാരം ചെയ്യണം. വേദങ്ങൾ അനുശാസിച്ചിട്ടുള്ള ആറു കർമ്മങ്ങളും ബ്രാഹ്മണർ ചെയ്യണം. ശൂദ്രർ ബ്രാഹ്മണരെ നമസ്കരിക്കണം. ഇവർ തങ്ങളുടെ വിഹിതകർമ്മങ്ങൾ ചെയ്യുന്നതുകൊണ്ട് ഇരുവർക്കും യജ്ഞം ചെയ്ത തിൻെറ പുണ്യം ലഭിക്കും. ഇതുപോലെ ഓരോരുത്തരും അവരവരുടെ നിശ്ചിത കർമ്മങ്ങൾ ഫലാസക്തി കൂടാതെ ചെയ്യണം. വേദവിധാന പ്രകാരം യജ്ഞങ്ങൾ ചെയ്യുന്നതു പുണ്യമാണ്. എന്നാൽ താൻ കർത്താവാണെന്നുള്ള ഭാവം ഒരിക്കലും മനസ്സിൽ ഉണ്ടാവരുത്. അല്ലയോ അർജ്ജുന, ശാസ്ത്രസിദ്ധാന്തങ്ങളനുസരിച്ചുള്ള യജ്ഞം ഇതാണ്. ഇതു മോക്ഷത്തിലേക്കു നയിക്കുന്ന പാതയിൽ എല്ലാം അറിയാവുന്ന മാർഗ്ഗദർശിയായി പ്രവർത്തിക്കുന്നു.

പന്ത് തറയിലേക്ക് എറിയുന്നത് അതു പൊങ്ങിവരുമ്പോൾ കൈയിൽ പിടിക്കുന്നതിനു വേണ്ടിയാണ്; അല്ലാതെ തറയെ ക്ഷതപ്പെടുത്താനല്ല. വിളവിൽ കണ്ണുവെച്ചുകൊണ്ടാണ് കർഷകൻ വിത്തു വിതയ്ക്കുന്നത്. കൈയിൽ വിളക്കെടുക്കുന്നത് അന്ധകാരത്തിലകപ്പെട്ട വസ്തു കണ്ടെടുക്കാനാണ്. വൃക്ഷത്തിൻെറ ചുവട്ടിൽ വെള്ളം ഒഴിക്കുന്നത് കൊമ്പുകളിൽ പഴങ്ങൾ ഉണ്ടാകാൻ വേണ്ടിയാണ്. മുഖക്കണ്ണാടി വീണ്ടും വീണ്ടും വൃത്തിയാക്കുന്നത് മുഖം വ്യക്തമായി

അതിൽ കാണുന്നതിനുവേണ്ടിയാണ്. അതുപോലെ വേദങ്ങളിൽ പ്രതിപാദിച്ചിരിക്കുന്ന ഈശ്വരന്റെ യഥാർത്ഥസ്വഭാവം അറിയുന്നതിനായി ഒരുവൻ നിരന്തരമായി ശ്രുതികൾ പഠിക്കണം. ബ്രാഹ്മണർ ബ്രഹ്മസൂത്രം അഭ്യസിക്കുകയും മറ്റുള്ളവർ സ്തോത്രങ്ങൾ ചൊല്ലുകയും ഈശ്വരനാമങ്ങൾ ഉരുവിടുകയും ചെയ്യണം. ഇതാണ് സ്വാദ്ധ്യായം.

ഇനിയും തപശ്ചര്യയുടെ അർത്ഥം എന്താണെന്നു പറയാം. കുല ഉല്പാദിപ്പിച്ചശേഷം വാഴ ഉണങ്ങിപ്പോകുന്നു. അതിന്റെ കനിയെപ്പറ്റി അതിനു യാതൊരാഗ്രഹവുമില്ല. മറ്റുള്ളവർക്കു സുഗന്ധം നൽകുന്നതിനായി സാമ്പ്രാണി സ്വയം എരിയുന്നു. സ്വർണ്ണം ശുദ്ധിചെയ്യുന്നതിനു വേണ്ടി ഉരുക്കുമ്പോൾ അതിന്റെ ഇട കുറയുന്നു. ഔഷധച്ചെടികളെ പരിപോഷിപ്പിക്കുന്നതിനുവേണ്ടി കൃഷ്ണ പക്ഷത്തിൽ ചന്ദ്രന് തേജഃക്ഷയം സംഭവിക്കുന്നു. ഇപ്രകാരം, ബ്രഹ്മപ്രാപ്തിക്കുവേണ്ടി ദേഹേന്ദ്രിയപ്രാണാദികളെ തപിപ്പിക്കുന്നതാണ് തപസ്സ്. മറ്റുവിധത്തിലുള്ള തപസ്സുകളുമുണ്ട്. അരയന്നം, പാലും വെള്ളവും ചേർന്ന മിശ്രിതത്തിൽനിന്ന് അവയെ വേർതിരിച്ചെടുക്കുന്നതുപോലെ ആത്മാവിനേയും അനാത്മാവിനേയും വേർതിരിക്കുന്നതിനുള്ള കഴിവ് ഒരുവനുണ്ടായിരിക്കണം. അനാത്മ പദാർത്ഥങ്ങളിൽ മുഴുകിയിരിക്കുന്ന മനസ്സിന് ഏകാഗ്രത സാദ്ധ്യമല്ല. എന്നാൽ ആത്മവിചാരം ബുദ്ധിയിൽ ഉദിക്കുമ്പോൾ മനസ്സ് വിഷയ വസ്തുക്കളിൽ നിന്നു പിന്തിരിഞ്ഞ് ഏകാഗ്രമായി അന്തർമുഖമാകുന്നു. ശരീരത്തിൽനിന്ന് ആത്മാവിനെ വേറിട്ടുനിർത്താനുള്ള നിരന്തര ധ്യാനവും തപസ്സുതന്നെയാണ്.

ആർജ്ജവം കപടമില്ലായ്മയാണ്. ശിശുക്കൾക്ക് അമ്മയുടെ മുലപ്പാൽ അത്യന്താപേക്ഷിതമായിരിക്കുന്നതുപോലെ, അഥവാ ചൈതന്യം എല്ലാ ജീവജാലങ്ങളിലും കുടികൊള്ളുന്നതുപോലെ, എല്ലാ ജീവജാലങ്ങളോടും വിനയത്തോടെ പെരുമാറുന്നതാണ് ആർജ്ജവം.

അഹിംസാ സത്യമക്രോധ-
സ്ത്യാഗഃ ശാന്തിരപൈശുനം
ദയാ ഭൂതേഷ്വലോലുപ്ത്വം
മാർദ്ദവം ഹ്രീരചാപലം 2

*അഹിംസ, സത്യം, കോപമില്ലായ്മ, ത്യാഗമനോഭാവം, മനസ്സിന്റെ അടക്കം, പരദൂഷണം പറയാതിരിക്കൽ, ജീവികളോടെല്ലാം കാരുണ്യം, ഒന്നിലും കൊതിയില്ലായ്മ, മൃദുവായ പെരുമാറ്റം, അധർമ്മാചരണത്തിൽ ലജ്ജ, ചാപല്യമില്ലായ്മ*

മനസ്സുകൊണ്ടും ശരീരംകൊണ്ടും വാക്കുകൊണ്ടും വിശ്വത്തിനൊട്ടാകെ ആനന്ദം കൈവരുത്തണമെന്നുള്ള ഏകലക്ഷ്യത്തോടെ പ്രവർത്തിക്കുന്നതാണ് അഹിംസയുടെ കാതലായ സ്വഭാവം.

ഒരു മുകുളത്തിന്റെ ആകൃതി കൂർത്തതാണെങ്കിലും മൃദുലമാണ്. ചന്ദ്രപ്രകാശത്തിനു തേജസ്സുണ്ടെങ്കിലും അതു ശീതളമാണ്. വെള്ളം അതിന്റെ മൃദുത്വംകൊണ്ട്, മുഖത്ത് ഉരസിയാൽ പോലും കണ്ണിന്റെ കൃഷ്ണമണിയെ നോവിക്കുകയില്ല. എന്നാൽ അതേ ജലം കടുപ്പമുള്ള പാറയെ തുളയ്ക്കുന്നു. അതുപോലെ സത്യഭാഷണം സന്ദേഹങ്ങളെ അകറ്റുന്നതിന് വാളുപോലെ മൂർച്ചയുള്ളതാണെങ്കിലും കേൾക്കുന്ന കാതുകൾക്ക് ഇമ്പം നൽകാനുമുതകണം. അതിന്റെ പരമാർത്ഥതയുടെ പ്രഭാവംകൊണ്ട് ബ്രഹ്മത്തെ അറിയത്തക്കവണ്ണം, ശക്തമായിരിക്കണം. സംഭാഷണം എത്ര ആനന്ദകരവും മധുരതരവും ആയിരുന്നാലും അത് ആരെയും വഞ്ചിക്കാൻപോന്നതാകരുത്. അത് സത്യമാണെങ്കിലും ആർക്കും ഹൃദയവ്യഥ ഉണ്ടാക്കുന്നതായിരിക്കരുത്. വേടന്റെ പാട്ട് കാതുകൾക്ക് ഇമ്പം നൽകുന്നു. എന്നാൽ അത് ഹരിണത്തിനു നാശഹേതുകമാണ്. പരിശുദ്ധമാക്കുന്ന ജോലിയാണ് അഗ്നിചെയ്യുന്നതെങ്കിലും അത് എല്ലാറ്റിനെയും ചുട്ടുവെണ്ണീറാക്കുന്നു. അതുപോലെ നിഷ്ഠുരമായ ഭാഷണം സത്യമാണെങ്കിൽ പോലും അസഹ്യമാണ്. കേൾക്കാൻ മാധുര്യമുള്ളതാണെങ്കിലും അതിന്റെ ആശയം ഹൃദയത്തെ കുത്തിമുറിപ്പെടുത്തുമെങ്കിൽ, അതു മാന്യമായ സംഭാഷണമല്ല; അത് ഒരു ദുർദ്ദേവതയാണ്. അമ്മയുടെ കോപം പുറമെ പരുഷമായി തോന്നിയാലും തന്റെ ശിശുവിനെ ശാസിക്കുന്നത് മലർപോലെ മൃദുലമായ വികാരത്തോടെയാണ്. ഒരമ്മയുടെ വാത്സല്യപൂർണ്ണമായ വാക്കുകൾ പോലെ കേൾക്കാൻ ഇമ്പമുള്ളതായിരിക്കണം സംഭാഷണം. അതിന്റെ പരിണതഫലങ്ങൾ ഗുണപ്രദങ്ങളാവണം. അത് അശേഷം അമർഷമില്ലാത്തതായിരിക്കണം. ഇപ്രകാരമുള്ള സംഭാഷണമാണ് യഥാർത്ഥത്തിൽ സത്യഭാഷണം.

ധാരാളമായി വെള്ളം ഒഴിച്ചാലും ഒരു പാറയിൽനിന്നു മുളപൊട്ടുകയില്ല. കഞ്ഞിവെള്ളം കടഞ്ഞാൽ വെണ്ണ കിട്ടുകയില്ല. പാമ്പിന്റെ പൊഴിഞ്ഞുവീണ പടത്തിന്റെ മുകളിൽ ചവുട്ടിയാലും അതു പത്തി വിടർത്തുകയില്ല. വസന്തകാലത്തു പോലും ആകാശത്തിൽ പുഷ്പങ്ങൾ വിരിയുകയില്ല. അപ്സരസ്ത്രീയായ രംഭയുടെ കമനീയമായ മുഖം കണ്ടാലും ശുകമഹർഷിക്ക് മദനവികാരങ്ങൾ ഉണ്ടാവുകയില്ല. വെണ്ണീറിൽ നെയ്യ് ഒഴിച്ചാലും അതിൽനിന്ന് അഗ്നി ജ്വലിക്കുകയില്ല. അതുപോലെ, കുട്ടികളെപ്പോലും ചൊടിപ്പിക്കത്തക്ക ആഭാസവാക്കുകൾ അനവരതം ചൊരിഞ്ഞാലും അതുകേട്ട് ക്രുദ്ധമാകാത്ത മാനസികാവസ്ഥയ്ക്കാണ് അക്രോധം എന്നുപറയുന്നത്.

നൂലുകൾ പിച്ചിച്ചീന്തുമ്പോൾ നൂലു നെയ്തുണ്ടാക്കിയ വസ്ത്രം കീറിപ്പോകുന്നു. വിത്തു നശിപ്പിക്കുമ്പോൾ വൃക്ഷം നശിക്കുന്നു. ചിത്രലേഖനത്തുണിക്കു കേടുവരുത്തുമ്പോൾ അതിലെഴുതിയിരിക്കുന്ന ചിത്രം ചീത്തയാകുന്നു. ഉറക്കം അവസാനിക്കുമ്പോൾ സ്വപ്നം അപ്രത്യക്ഷമാകുന്നു. വർഷകാലം കഴിയുമ്പോൾ കാർമുകിൽ ഒഴിഞ്ഞുപോകുന്നു. ജലം വറ്റിത്തീരുമ്പോൾ ഓളങ്ങൾ നിലയ്ക്കുന്നു. സമ്പത്ത് ഇല്ലാതാകുമ്പോൾ വിഷയസുഖങ്ങളുടെ ആസ്വാദനവും

ഇല്ലാതാകുന്നു. ഇതുപോലെ ബുദ്ധിമാനായ പുരുഷൻ ദേഹത്തോടു ബന്ധപ്പെട്ടിരിക്കുന്ന അഹന്ത കൈവെടിയുമ്പോൾ അവൻ ലോക വ്യവഹാരങ്ങളിൽനിന്ന് പിൻവാങ്ങുന്നു. ഫലേച്ഛ ഉപേക്ഷിച്ചുള്ള ഈ പ്രവൃത്തിയാണ് ത്യാഗം.

യജ്ഞസ്വരൂപനായ ശ്രീകൃഷ്ണൻ അർജ്ജുനനോട് ഇപ്രകാരം പറഞ്ഞു. ശ്രദ്ധാലുവായ അർജ്ജുനന് ഭഗവാൻെറ സംവാദം വളരെ ഇഷ്ടപ്പെട്ടു. അവൻ ജിജ്ഞാസാഭരിതനായി പറഞ്ഞു:

ഭഗവാനേ, ശാന്തിയെപ്പറ്റി വിശദമായി അരുളിച്ചെയ്താലും.

ഭഗവാൻ തുടർന്നു: അർജ്ജുനാ, നീ ആവശ്യപ്പെട്ടതു ശരിയായ കാര്യമാണ്. ശ്രദ്ധിച്ചു കേൾക്കുക. ജ്ഞേയമായ (അറിയേണ്ടതായ) വസ്തുവിനെ സമ്പൂർണ്ണമായി അറിയുകയും, ജ്ഞാതാവും ജ്ഞാനവും നിലനില്ക്കാതെ നിവൃത്തമാവുകയും ചെയ്യുന്ന അവസ്ഥയ്ക്കാണ് ശാന്തി എന്നു പറയുന്നത്. പ്രളയവേളയിൽ പ്രപഞ്ചം ഒട്ടാകെ ജലത്തിൽ മുങ്ങുന്നു. എല്ലായിടവും ജലം വ്യാപിക്കുന്നു. അപ്പോൾ സരിത്തും സാഗരവും തമ്മിൽ ഭേദമില്ലാതാകുന്നു. ജലത്തിൻെറ ഉദ്ഭവസ്ഥാന മെന്നും പ്രവാഹമെന്നും സമുദ്രത്തോടു ചേരുന്നുവെന്നും മറ്റുമുള്ള വ്യതിരിക്തമായ പദപ്രയോഗങ്ങളും ഇല്ലാതാകുന്നു. ജഗത്തു മുഴുവൻ ജലത്തിലാണ്ടു പോയി എന്നറിയുന്നതിനുപോലും ആരും ശേഷി ക്കുന്നില്ല. അതുപോലെ ജ്ഞാതാവ് അറിയപ്പെടേണ്ട വസ്തുവുമായി (ജ്ഞേയവുമായി) ഐക്യം പ്രാപിച്ചു കഴിയുമ്പോൾ ജ്ഞാനത്തിൻെറ നടപടിക്രമങ്ങളെല്ലാം അവസാനിക്കുന്നു. ഈ അവസ്ഥയ്ക്കാണ് ശാന്തിയെന്നു പറയുന്നത്.

പരദോഷദർശനം ഒഴിവാക്കുന്നതാണ് അപൈശുനം. പരിചിതനോ അപരിചിതനോ എന്നു നോക്കാതെ ഒരു നല്ല ഭിഷഗ്വരൻ രോഗിയെ ചികിത്സിച്ചു ഭേദമാക്കുന്നു. കറവപ്പശുവെന്നോ മച്ചിപ്പശു വെന്നോ നിമിഷനേരത്തേക്കുപോലും ചിന്തിക്കാതെ ചെളിയിലകപ്പെട്ടു ദീനസ്ഥിതിയിലായ ഒരു പശുവിനെ ഒരുവൻ കരകയറ്റുന്നു. ബ്രാഹ്മ ണനെന്നോ ചണ്ഡാളനെന്നോ പക്ഷഭേദമില്ലാതെയാണ്, മുങ്ങിച്ചാവാൻ പോകുന്ന ഒരുവനെ രക്ഷപ്പെടുത്തുന്നത്. നിരാലംബയായ ഒരു സ്ത്രീയെ നഗ്നയായി ഒരു വനമദ്ധ്യത്തിൽ കാണുന്ന കുലീനനായ ഒരാൾ, അവൾക്കു വസ്ത്രം നൽകി നഗ്നതയകറ്റിയതിനുശേഷം മാത്രമേ അവ ളോടു സംസാരിക്കുകയുള്ളു. അതുപോലെ പരദോഷദർശനമില്ലാത്ത ഒരാൾ, അജ്ഞതകൊണ്ടോ പ്രമാദംകൊണ്ടോ വിധിവൈപരീത്യം കൊണ്ടോ, ജുഗുപ്സാവഹമായ കൃത്യങ്ങളിൽ വ്യാപൃതരായിരിക്കു ന്നവർക്ക് തനിക്കുള്ളതെല്ലാം നൽകി, പീഡാവഹമായ അവരുടെ ദുരവസ്ഥയിൽനിന്നു മോചിക്കാൻ അവരെ സഹായിക്കുന്നു. പ്രസന്നവും പരിശുദ്ധവുമായ കടാക്ഷംകൊണ്ടു മറ്റുള്ളവരുടെ ദോഷങ്ങളെ ദൂരീകരിച്ച ശേഷം, നല്ലയാളുകളായിട്ടാണ്, പിശുനന ല്ലാത്ത ഒരാൾ അവരെ വീക്ഷിക്കുന്നത്. ഈശ്വരനെ ആരാധിച്ചതിനു ശേഷമാണ് സദ്വൃത്തനായ ഒരാൾ അയാളുടെ മനസ്സ് ധ്യാനം കൊണ്ട് ഈശ്വരനിൽ ഉറപ്പിക്കുന്നത്; വിതച്ചതിന് ശേഷമാണ് കർഷകൻ

വിളയെ സംരക്ഷിക്കുന്നത്; അതിഥിയെ സൽക്കരിച്ചു തൃപ്തിപ്പെടുത്തിയതിന് ശേഷമാണ് അദ്ദേഹത്തിൽനിന്ന് ആതിഥേയൻ അനുഗ്രഹം വാങ്ങുന്നത്. അതുപോലെ പരദൂഷണം പറയാത്ത ഒരാൾ തൻെറ ശ്ലാഘനീയമായ പ്രവൃത്തി കൊണ്ട് മറ്റുള്ളവരുടെ കുറവുകളെ പരിഹരിക്കുന്നു. എന്നുതന്നെയുമല്ല അയാൾ മറ്റുള്ളവരുടെ കുറ്റങ്ങളെപ്പറ്റി കുത്തിപ്പറയുകയോ അവരുടെ വൈകല്യങ്ങൾക്കെതിരായി വിരൽചൂണ്ടുകയോ ചെയ്യുകയില്ല. അവരുടെ തെറ്റുകളെ, ഉന്നതന്മാരുടെ സൽപ്രവൃത്തിക ളുമായി താരതമ്യപ്പെടുത്തി, അവരെ നിസ്സാരന്മാരാക്കി സംസാരിക്കുകയുമില്ല. അപൈശുനത്തിൻെറ യഥാർത്ഥസ്വഭാവം ഇപ്രകാരമാണ്. ഇത് മുമുക്ഷുക്കൾക്ക് മോക്ഷലക്ഷ്യത്തിലേക്കുള്ള യാത്രയിൽ വളരെയേറെ സഹായിക്കുന്ന ഒരു യാനപാത്രമാണ്.

ഇനിയും ഭൂതദയയെപ്പറ്റി പറയാം. പൗർണമിച്ചന്ദ്രൻ തൻെറ ശീതള കിരണങ്ങൾ കൊണ്ട് വലിയവനെന്നോ ചെറിയവനെന്നോ ഉള്ള വ്യത്യാസമില്ലാതെ എല്ലാവരേയും ഒരുപോലെ കുളിരണിയിക്കുന്നു. അതുപോലെ ദയാലുവായ ഒരാൾ, കഷ്ടപ്പാടുകൊണ്ട് ദുഃഖം അനുഭവിക്കുന്നവർക്ക്, അവർ ശ്രേഷ്ഠരോ നികൃഷ്ടരോ എന്നു ചിന്തിക്കാതെ, സങ്കടനിവൃത്തി ഉണ്ടാക്കിക്കൊടുക്കുന്നു. സ്വയം നശിച്ചിട്ട്, ഉണങ്ങിവരണ്ട പുല്ലിനെ രക്ഷിക്കുന്ന വെള്ളത്തെപ്പോലെ ദയാവായ്പുള്ള മറ്റെന്തെങ്കിലും ഈ ലോകത്തുണ്ടോ? അതുപോലെ തനിക്കുള്ളതെല്ലാം നൽകിയിട്ടാണെങ്കിലും ദയാമയനായ ഒരാൾ മറ്റുള്ളവരുടെ ദുഃഖം അകറ്റുന്നതിന് ശ്രമിക്കുകയും തൻെറ പ്രവൃത്തി നിസ്സാരമാണെന്നു കരുതുകയും ചെയ്യുന്നു. താൻ ചെയ്യുന്നതൊന്നും വേണ്ടിടത്തോളം മതിയാകുന്നില്ലെന്ന ചിന്തയാണ് അയാൾക്കുള്ളത്. ഒഴുകുന്ന വഴിയിൽ കാണുന്ന കുഴികൾ നിറച്ചല്ലാതെ അതിൻെറ മുകളിൽ കൂടി വെള്ളം ഒഴുകാത്തതുപോലെ, തനിക്കു കാണാനിട വരുന്ന ക്ഷീണിതരെ ആശ്വസിപ്പിക്കാതെ അയാൾ മുന്നോട്ടു നീങ്ങുകയില്ല. മറ്റുള്ളവരുടെ ക്ലേശം കാണുമ്പോൾ തൻെറ കാലിൽ മുള്ളു കൊള്ളുന്നതുപോലെയുള്ള വേദന അയാൾക്ക് അനുഭവപ്പെടുന്നു. ഉള്ളങ്കാലിന് നൽകുന്ന ശീതോപചാരം കണ്ണുകളേയും കുളുർപ്പിക്കുന്നതുപോലെ മറ്റുള്ളവരുടെ ആഹ്ലാദം കാണുമ്പോൾ അയാളും ആഹ്ളാദിക്കുന്നു. വെള്ളത്തെ സൃഷ്ടിച്ചിരിക്കുന്നത് ദാഹശമനത്തിനുവേണ്ടിയാണെന്നതുപോലെ, അയാൾ ജീവിക്കുന്നതു തന്നെ കഷ്ടപ്പെടുന്നവരെ സഹായിക്കാനാണ്. അല്ലയോ വീരാധിരാജനായ അർജ്ജുന, ഇപ്രകാരമുള്ള ഒരാൾ ദയയുടെ അവതാരമൂർത്തിയാണ്. അയാളുടെ ജീവിതാരംഭം മുതൽക്കുതന്നെ ഞാൻ അയാളോടു കടപ്പെട്ടിരിക്കുന്നു.

അർജ്ജുനാ, ഇനിയും അലോലുപ്ത്വത്തെപ്പറ്റി പറയാം. ഒന്നിലും കൊതിയില്ലായ്മയാണ് അലോലുപ്ത്വം. സരോരുഹത്തെ സമ്പൂർണ്ണമായി വിടർത്തുന്നത് സൂര്യനാണെങ്കിലും അതിൻെറ സൗരഭ്യം സൂര്യൻ ആസ്വദിക്കുന്നില്ല. വസന്തർത്തുവിൻെറ

ആഗമനത്തോടെ കാനനം പൂത്തുലഞ്ഞ് കമനീയമാകുന്നു. എന്നാൽ അതിൻെറ രാമണീയകത്വം അനുഭവിക്കാതെ വസന്തകാലം കടന്നു പോകുന്നു. അഷ്ടമഹാസിദ്ധികളോടെ മഹാലക്ഷ്മി മഹാവിഷ്ണു വിനെ സമീപിക്കുമ്പോഴും അദ്ദേഹം അവരെ ശ്രദ്ധിക്കാതെ ശാന്തനായിരിക്കുന്നു. ഇതുപോലെ ഇഹലോകത്തിലും പരലോക ത്തിലുമുള്ള സുഖങ്ങൾ ദാസന്മാരായി തന്നെ സേവിക്കാൻ തയ്യാറായാലും ദുരയില്ലാത്ത ഒരാളുടെ മനസ്സിനെ അതൊന്നും ആകർഷിക്കുകയില്ല. ചുരുക്കിപ്പറഞ്ഞാൽ ഒരുവന് വിഷയസുഖങ്ങൾ അനുഭവിക്കണമെന്ന് ആഗ്രഹമില്ലാത്ത അവസ്ഥയ്ക്കാണ് അനാസക്തിയെന്ന് പറയുന്നത് . ഇതുതന്നെയാണ് അലോലുപ്ത്വം.

ഇനിയും മാർദ്ദവത്തെപ്പറ്റി പറയാം. തേനീച്ചകൾക്ക് സുഖക രമായിരിക്കുന്ന അവയുടെ കൂടുപോലെയും, ജലജീവികൾക്കു അവയുടെ രക്ഷാകേന്ദ്രമായിരിക്കുന്ന ജലംപോലെയും ഒരു സാധകൻെറ പെരുമാറ്റം എല്ലാ ജീവജാലങ്ങളോടും മൃദുഭാവത്തോടെ യായിരിക്കും. അവൻെറ മൃദുത്വം ഒരമ്മയ്ക്ക് സ്വന്തം ശിശുവിനോടുള്ള വാത്സല്യംപോലെയാണ്; വസന്തകാലത്ത് മലയപർവ്വതത്തിൽ വീശുന്ന മന്ദസമീരണൻപോലെയാണ്; ഉറ്റവരേയും ഉടയവരേയും കാണുമ്പോൾ കണ്ണിനുണ്ടാകുന്ന ആനന്ദംപോലെയാണ്; തൻെറ കുഞ്ഞുങ്ങളെ പരിപോഷിപ്പിക്കുന്ന പെണ്ണാമയുടെ കൂർമ്മദൃഷ്ടി പോലെയാണ്. സ്പർശനത്തിൽ മൃദുവും വായ്ക്കു രുചികരവും നാസികയ്ക്ക് സുഗന്ധിയും കാഴ്ചയിൽ നിർമ്മലവുമായ കർപ്പൂരം ആഹരിച്ചാൽ ദോഷകരമാകുമായിരുന്നില്ലെങ്കിൽ അതു മൃദുത്വത്തിനു ചേർന്ന ഒരുപമയാകുമായിരുന്നു. മഹാഭൂതങ്ങളെ മുഴുവൻ തൻെറ മണ്ഡലത്തിൽ ഉൾക്കൊള്ളുകയും പരമാണുവിൽപോലും കുടി കൊള്ളുകയും വിശ്വത്തിനോടൊപ്പം വിസ്തൃതമാകുവാൻ കഴിയു കയും ചെയ്യുന്ന ആകാശംപോലെയാണ് മൃദുലഹൃദയനായ ഒരുവൻെറ സ്ഥിതി. അയാൾ ലോകത്തിനു വേണ്ടി ജീവിക്കുന്നു. അയാളുടെ ഈ സ്ഥിതിവിശേഷത്തിനാണ് മാർദ്ദവം എന്നു പറയുന്നത്.

യുദ്ധത്തിൽ പരാജയപ്പെട്ട ഒരു രാജാവ് അപമാനിതനും വിഷണ്ണനുമാകുന്നു. ഒരു ഉത്തമപുരുഷൻ അധമസ്ഥിതിയിലെ ത്തുമ്പോൾ നിസ്തേജനാകുന്നു. ഒരു സന്യാസി പതിതയായ ഒരു സ്ത്രീയുടെ വീട്ടിൽ അവിചാരിതമായി കാലുകുത്താനിടയായാൽ അദ്ദേഹം ലജ്ജിക്കുന്നു. രണഭൂമിയിൽ നിന്ന് തിരിഞ്ഞോടുന്നത് ഒരു ക്ഷത്രിയന് അപകീർത്തിയുണ്ടാക്കുന്നു. ഭർത്താവ് ജീവിച്ചിരിക്കുന്ന പതിവ്രതയായ ഒരു സ്ത്രീയെ വിധവയെന്നു സൂചിപ്പിച്ചു സംസാരിച്ചാൽ അവൾ ലജ്ജിച്ച് സംഭ്രമിക്കുന്നു. വെള്ളപ്പാണ്ഡുപിടിച്ച സുഭഗനായ ഒരു യുവാവ് മരണവക്ത്രത്തിൽ പെട്ടതുപോലെ പരിഭ്രാന്തനാകുന്നു. കുലീനനായ ഒരാൾ നിന്ദ്യമായ കർമ്മം ചെയ്തുവെന്ന് ആരോപി ക്കപ്പെട്ടാൽ അയാൾ മേൽപ്പറഞ്ഞതുപോലെ വിവിധവികാരങ്ങൾക്ക് അടിമയാകുന്നു. മൂന്നര മുഴം നീളമുള്ള ശരീരത്തിൽ ഒരു പിണമായി ജീവിക്കുന്നത് ഏറ്റവും ലജ്ജാകരമായി അയാൾ കണക്കാക്കുന്നു.

രക്തവും മൂത്രവും നിറഞ്ഞ ഗർഭപാത്രത്തിൽ കിടന്ന് വീണ്ടും ജനിക്കുകയും മരിക്കുകയും ചെയ്യുന്നതിനേക്കാൾ അപമാനഹേതുകമായി മറ്റൊന്നുമില്ലെന്ന് അയാൾ കരുതുന്നു. ചുരുക്കിപ്പറഞ്ഞാൽ ഒരു ശരീരത്തിൽ പ്രവേശിച്ച് നാമരൂപാദികൾ കൈക്കൊള്ളുന്നത് തുലോം അപഹാസ്യമാണെന്ന് അയാൾ ചിന്തിക്കുന്നു. ഇപ്രകാരം സ്വശരീരത്തോടു തോന്നുന്ന ഒരുതരം മനം പുരട്ടലാണ് ലജ്ജ. നിർമ്മലഹൃദയമുള്ളവർക്ക് ഇപ്രകാരം തോന്നുമെങ്കിലും നിർല്ലജ്ജന്മാർ ഈ ശരീരത്തെ സുഖത്തിന്റെ വാസസ്ഥാനമായി കാണുന്നു.

പാവകളിക്കാരന്റെ കൈയിലിരിക്കുന്ന ചരടുപൊട്ടുമ്പോൾ പാവകളി അവസാനിക്കുന്നതുപോലെ, ഒരുവൻ ശ്വാസനിയന്ത്രണം അനുഷ്ഠിക്കുന്നതോടുകൂടി അയാളുടെ കർമ്മേന്ദ്രിയങ്ങളുടെ പ്രവർത്തനം നില്ക്കുന്നു. സൂര്യാസ്തമനത്തോടെ സൂര്യകിരണങ്ങളും അസ്തമിക്കുന്നതുപോലെ ആത്മനിയന്ത്രണം ഉണ്ടാകുമ്പോൾ ജ്ഞാനേന്ദ്രിയങ്ങൾ പ്രവർത്തനരഹിതമാകുന്നു. മനസ്സും പ്രാണനും അടക്കുന്നതോടെ പത്ത് ഇന്ദ്രിയങ്ങളും നിസ്സത്വങ്ങളാകുന്നു. ഈ അവസ്ഥയ്ക്കാണ് അചപലത എന്നു പറയുന്നത്.

തേജഃ ക്ഷമാ ധൃതിഃ ശൗചം
അദ്രോഹോ നാതിമാനിതാ
ഭവന്തി സംപദം ദൈവീം
അഭിജാതസ്യ ഭാരത! 3

*മനോബലം, ക്ഷമ, ധൈര്യം, ബാഹ്യാഭ്യന്തരശുദ്ധി, അന്യനെ ഉപദ്രവിക്കാതിരിക്കൽ, ദുരഭിമാനമില്ലായ്ക - അല്ലയോ അർജ്ജുന, ഈ ഗുണങ്ങളൊക്കെ ദൈവവർഗ്ഗത്തിൽ ജനിച്ചയാൾക്ക് സമ്പത്തായി ഭവിക്കുന്നു.*

ദൃഢനിശ്ചയത്തോടെ ജ്ഞാനത്തിന്റെ പാതയിൽക്കൂടി ഈശ്വരസാക്ഷാൽക്കാരാർത്ഥം ഗമിക്കുന്നവന് ഒരിക്കലും ദൗർബ്ബല്യം അനുഭവപ്പെടുകയില്ല. ഉടന്തടിചാടുന്നത് ഒരു കഠിനകർമ്മമാണെങ്കിലും പതിവ്രതയായ ഒരു സ്ത്രീ തന്റെ ഭർത്താവിന്റെ ചിതയിൽ ചാടി മരിക്കുന്നതിന് അശേഷം അധൈര്യപ്പെടുകയില്ല. അതുപോലെ തന്റെ ആത്മനാഥനെ പ്രാപിക്കണമെന്ന് അഭിലഷിക്കുന്ന സത്യാന്വേഷി ഇന്ദ്രിയസുഖങ്ങളെ വിഷത്തെപ്പോലെ നിരാകരിച്ചിട്ട് ഏകാഗ്രമായ ധ്യാനംകൊണ്ട് പരമാത്മാവിലേക്ക് നയിക്കുന്ന ദുർഘടമാർഗ്ഗത്തിൽക്കൂടി മുന്നോട്ടുപോകുന്നു. ഈ യാത്രയിൽ മതശാസനകളേയോ നിഷേധങ്ങളെയോ അവൻ വകവെയ്ക്കുന്നില്ല. മഹാസിദ്ധികൾ അവനെ വശീകരിക്കുകയുമില്ല. ഇപ്രകാരം അവന്റെ അന്തഃകരണം സ്വഹിതാനുസാരം പരമേശ്വരനിലേക്ക് കുതിക്കുന്നു. ഇതിനെയാണ് ആദ്ധ്യാത്മിക തേജസ്സ് എന്നു പറയുന്നത്. ശരീരത്തിൽ വളരുന്ന എണ്ണമറ്റ രോഗങ്ങളെ താൻ വഹിക്കുന്നുവെന്ന ധാരണയേ

ശരീരത്തിനില്ലാത്തതുപോലെ ഒരാൾക്ക് താൻ സർവ്വസഹനായി അനുഗ്രഹിക്കപ്പെട്ടിട്ടുള്ളവനാണെന്ന ഗർവ്വ് ഒട്ടും ഇല്ലാത്ത അവസ്ഥയാണ് ക്ഷമ.

ഇന്ദ്രിയങ്ങൾക്ക് വിഷയസുഖങ്ങളിൽ അസഹ്യമായ ആസക്തിയുണ്ടാകുന്നു; ഒളിഞ്ഞുകിടക്കുന്ന ഒരു രോഗം തല ഉയർത്തുന്നു; ഒരുവന് ഉറ്റവരും ഉടയവരുമായവരിൽ നിന്നു വിയോഗം സംഭവിക്കുന്നു; ഇപ്രകാരമുള്ള ക്ലേശങ്ങളുടെ ഇടയിൽപ്പെടാനിടയാകുന്ന ഒരുവൻ അഗസ്ത്യമഹർഷിയെപ്പോലെ ഈ ക്ലേശങ്ങളെ പ്രതിമുഖമായി നേരിടാൻ ഉറച്ചുനില്ക്കുകയും, ആകാശത്തിലുയരുന്ന കനത്ത പുകപടലത്തെ മന്ദമാരുതൻ ചിതറിച്ചുകളയുന്നതുപോലെ, തനിക്കു നേരിടേണ്ടിവരുന്ന ആധിഭൗതികം, ആധിദൈവികം, ആദ്ധ്യാത്മികം എന്നീ താപത്രയങ്ങളെ സംക്ഷോഭമില്ലാതെ ക്ഷമയോടെ അവൻ സഹിക്കുകയും ചെയ്യുന്നു. ഈശ്വരപ്രാപ്തിക്ക് ജ്ഞാനം, യോഗം എന്ന രണ്ട് മാർഗ്ഗങ്ങളുണ്ട്. ഇതിൽ ഏത് അഭ്യസിച്ചാലും അവൻ നെഞ്ചുറപ്പുള്ളവനായി ഭവിക്കും. ചിത്തം അങ്ങേയറ്റം ക്ഷോഭിക്കാനുള്ള സന്ദർഭം ഉണ്ടായാൽത്തന്നെയും ധൈര്യവും മനഃസ്ഥിരതയും നിലനിർത്താൻ അവനു കഴിയുന്നു. ഈ സഹനശീലത്വമാണ് ധൃതി.

ഒരു സുവർണ്ണകുംഭം അകവും പുറവും തിളങ്ങത്തക്കവണ്ണം വൃത്തിയാക്കി ഗംഗയിലെ അമൃതതുല്യമായ ജലം നിറയ്ക്കുന്നതാണ് ശൗചം. നിഷ്ക്കാമകർമ്മവും അന്തഃകരണത്തിൻെറ വിവേകശീലവുമാണ് ബാഹ്യവും ആന്തരികവുമായ ശുചിത്വത്തിൻെറ ലക്ഷണങ്ങൾ.

ഗംഗാജലം അതിൽ സ്നാനം ചെയ്യുന്നവരുടെ പാപത്തെയും ഉപതാപത്തെയും അകറ്റുന്നതോടൊപ്പം അതിൻെറ തീരത്തു നില്ക്കുന്ന വൃക്ഷലതാദികളെ പരിപോഷിപ്പിക്കുകയും ചെയ്യുന്നു. സൂര്യൻ തൻെറ പ്രദക്ഷിണത്തിനിടയിൽ ഭൂമിയിലെ അന്ധകാരം അകറ്റുന്നതോടൊപ്പം പ്രകൃതിസമ്പത്തിനെ വർദ്ധിപ്പിക്കുകയും ചെയ്യുന്നു. അതുപോലെ ശുചിത്വമുള്ള ഒരുവൻ അവിദ്യയുടെ ബന്ധനത്തിൽ നിന്ന് മറ്റുള്ളവരെ മോചിപ്പിക്കുകയും സംസാരസാഗരത്തിൽ മുങ്ങിച്ചാവാൻപോകുന്നവനെ രക്ഷപ്പെടുത്തുകയും ദുഃഖനിമഗ്നരായവർക്കു സങ്കടനിവൃത്തി ഉണ്ടാക്കിക്കൊടുക്കുകയും ചെയ്യുന്നു. അഹർന്നിശം മറ്റുള്ളവരുടെ സന്തോഷത്തെ വർദ്ധിപ്പിക്കുന്നതുകൊണ്ട് തൻെറ ആത്മഹിതത്തെ പ്രവൃദ്ധമാക്കുകയാണ് താൻ ചെയ്യുന്നതെന്ന് അവൻ വിശ്വസിക്കുന്നു. സ്വന്തം താൽപര്യത്തിനുവേണ്ടി മറ്റുള്ളവരെ ഉപദ്രവിക്കണമെന്നുള്ള ചിന്തപോലും ഒരിക്കലും അവന് ഉണ്ടാവുകയില്ല. ഇപ്രകാരം ആരെയും ദ്രോഹിക്കാതിരിക്കുന്ന സ്വഭാവവിശേഷത്തിനാണ് അദ്രോഹത്വം എന്നു പറയുന്നത്. അല്ലയോ അർജ്ജുന, ഇതു നിനക്കു വ്യക്തമായി മനസ്സിലാക്കത്തക്ക വിധത്തിലാണ് ഞാൻ വിശദീകരിക്കുന്നത്.

അല്ലയോ പാർത്ഥ, ഗംഗാദേവിയെ ശിവപെരുമാൾ ശിരസ്സിൽ

ചൂടിയപ്പോൾ അവൾ സങ്കോചിക്കുകയാണുണ്ടായത്. ഇതേവിധത്തിൽ ബഹുമാനിതനാകുമ്പോൾ ലജ്ജിതനാകുന്ന ഒരുവൻെറ സ്ഥിതിയാണ് അമാനിത്വം. ഞാൻ ഇത് മുമ്പ് (XIII-7)വിശദീകരിച്ചിട്ടുള്ളതാണ്. വീണ്ടും എന്തിനു വിശദീകരിക്കണം.

മോക്ഷസാമ്രാജ്യത്തിലെ സാർവ്വഭൗമനായ പരമാത്മാവ് നൽകിയിട്ടുള്ള ദൈവീസമ്പത്തിലെ ഇരുപത്തിയാറു ഗുണങ്ങളാണ് മുകളിൽ പറഞ്ഞത്. ഗംഗാദേവി സഗരന്മാരെ രക്ഷിക്കാൻ ഭൂമിയിലേക്കു പതിച്ചു. അതുപോലെ പവിത്രജലമാകുന്ന ഇരുപത്തിയാറു ഗുണങ്ങളും കൊണ്ട് ഗംഗയാകുന്ന ദൈവീസമ്പത്ത് സഗരന്മാരാകുന്ന വിരക്ത പുരുഷനെ രക്ഷിക്കുന്നതിനായി ഭൂമിയിൽ എത്തിയിരിക്കുകയാണ്. അഥവാ മോക്ഷവധു ഇരുപത്തിയാറു ഗുണങ്ങളാകുന്ന രത്നങ്ങൾ കോർത്ത ഹാരവുമായി ലോകകാര്യങ്ങളിൽ നിരപേക്ഷനായ ഒരുവനെ തേടി തൻെറ വരണമാല്യമർപ്പിക്കാനായി വന്നിരിക്കുകയാണ്. അല്ലെങ്കിൽ ഗീത ഇരുപത്തിയാറു ഗുണങ്ങളാകുന്ന ജ്വാലകളോടു കൂടിയ ദൈവീ സമ്പദ്ദീപവുമായി തൻെറ നാഥനായ പരമാത്മാവിൻെറ മുന്നിൽ ആരതി ഉഴിയുന്നതിനുവേണ്ടി ആഗതയായിരിക്കുകയാണ്. അഥവാ ഗീതാർണ്ണവത്തിലുള്ള മുത്തുച്ചിപ്പിയാകുന്ന ദൈവീസമ്പ ത്തിൽനിന്നു നിർഗ്ഗളിച്ച ഇരുപത്തിയാറ് മനോഹരമുത്തുകളാണ് ഈ ഗുണങ്ങൾ. ഇതിൽ കൂടുതലായി ഞാൻ മറ്റെന്താണ് പറയേണ്ടത്? ഈ ഗുണങ്ങളെ അറിഞ്ഞാൽ മാത്രം പോരാ; അവയെ അനുഭവിക്കുക തന്നെ വേണം. ദൈവീസമ്പത്തുകൊണ്ട് സമ്പന്നനായിട്ടുള്ള ഒരുവൻെറ ലക്ഷണങ്ങൾ ഞാൻ നിന്നോടു പറഞ്ഞുകഴിഞ്ഞു.

ഇനിയും മുള്ളുകൾ നിറഞ്ഞ ഒരു വല്ലരിപോലെ പാപപങ്കിലവും കഷ്ടപ്പാടു നിറഞ്ഞതുമായ ആസുരീസമ്പത്തിനെപ്പറ്റി പറയാം. യാതൊരുപയോഗവുമില്ലാതെ തള്ളിക്കളയാൻ മാത്രം കൊള്ളാവുന്ന ഒരു വസ്തുവാണെങ്കിലും അതിനെ ത്യജിക്കുന്നതിനു മുമ്പായി അതേപ്പറ്റി ശരിയായി അറിഞ്ഞിരിക്കണം. ഈ ആസുരീസമ്പത്തിൻെറ വൈകല്യങ്ങളെല്ലാം കൂടിച്ചേർന്ന് മനുഷ്യന് നരകദുഃഖം ഉണ്ടാക്കുന്നു. പലവിധത്തിലുള്ള വിഷങ്ങൾ ചേർന്ന് കാളകൂടവിഷമായി ത്തീരുന്നതുപോലെ കുറ്റങ്ങളുടേയും തെറ്റുകളുടേയും പാപങ്ങളുടേ യും വലിയ സമുച്ചയത്തിനാണ് ആസുരീസമ്പത്തെന്നു പറയുന്നത്.

ദംഭോ ദർപ്പോƒഭിമാനശ്ച
ക്രോധഃ പാരുഷ്യമേവ ച
അജ്ഞാനം ചാഭിജാതസ്യ
പാർത്ഥ സമ്പദമാസുരീം. 4

*ഹേ പാർത്ഥാ, ഇല്ലാത്ത ഗുണങ്ങൾ തനിക്കുണ്ടെന്നുള്ള ഭാവം, (ദംഭം) ധനാദികളെച്ചൊല്ലിയുള്ള അഭിമാനം (ദർപ്പം) തന്നെക്കാൾ പൂജ്യനില്ലെന്നുള്ള ദുരഭിമാനം, ക്രോധം, കാഠിന്യം, അവിവേകം*

*എന്നിവയൊക്കെയാണ് ആസുരവർഗ്ഗത്തിൽ ജനിച്ചവന്റെ സമ്പത്തുകൾ.*

ഇല്ലാത്ത ഗുണങ്ങൾ തനിക്കുണ്ടെന്നു ഭാവിക്കുന്ന ദംഭമാണ് ആസുരീസമ്പത്തിലെ മുഖ്യമായ ദോഷം. പുണ്യജലംപോലെ പവിത്രയായ മാതാവിന്റെ കുറ്റങ്ങളെ നഗ്നമായി പൊതുജനസമക്ഷം അവതരിപ്പിക്കാൻ തയ്യാറാകുന്നവന് അധോഗതിയാണുണ്ടാവുക. ഗുരുവിൽനിന്നു ലഭിച്ചിട്ടുള്ള ബ്രഹ്മവിദ്യകൊണ്ട് ഉദ്ദിഷ്ടഫല സിദ്ധിയുണ്ടാകുമെങ്കിലും അത് നാൽക്കവലയിൽ നിന്ന് കൊട്ടിഗ്ഘോഷിച്ചാൽ നിർഭാഗ്യമാണുണ്ടാവുക. വെള്ളപ്പൊക്കത്തിൽ അകപ്പെട്ട ഒരുവന് അക്കരെയെത്താനുള്ള രക്ഷോപാധിയാണു തോണിയെങ്കിലും അതു തലയിൽ വെച്ചാൽ അതിന്റെ ഭാരംകൊണ്ട് മുങ്ങിച്ചാവുകയേ ഉള്ളു. അല്ലയോ പാണ്ഡുപുത്ര! ആഹാരം ജീവനെ നിലനിർത്തുന്നു. എന്നാൽ അത് അമിതമായി കഴിച്ചാൽ വിഷ മായിത്തീരുന്നു. അതുപോലെ ഇഹലോകത്തിലും പരലോകത്തിലും നമ്മെ തുണയ്ക്കുന്ന ധർമ്മപ്രവർത്തനങ്ങൾ പരസ്യമായി പ്രഖ്യാ പിച്ചാൽ അത് പുണ്യത്തിനെക്കാൾ കൂടുതൽ പാതകത്തിനു കാരണമായിത്തീരുന്നു. അല്ലയോ വീരാ, ഒരുവൻ ചെയ്യുന്ന സൽക്കർമ്മങ്ങൾക്ക് പ്രചുരമായ പ്രചരണം നൽകിയാൽ അത് അധർമ്മമായിത്തീരുന്നു. ഇത് ദംഭമാണെന്നറിയുക.

ഇനിയും ദർപ്പത്തെപ്പറ്റി പറയാം. പൊതുവിദ്യാഭ്യാസത്തിന്റെ ബാലപാഠങ്ങൾ മാത്രം പഠിച്ചിട്ടുള്ള ഒരു വ്യക്തി ബ്രഹ്മവിദ്യാ പണ്ഡിതന്മാരുടെ ഒരു സമ്മേളനത്തെ നിന്ദയോടെ നിരീക്ഷിക്കുന്നു. വിദഗ്ദ്ധനായ ഒരു കുതിരസ്സവാരിക്കാരന്റെ ഗർവ്വിഷ്ഠനായ കുതിര ദേവേന്ദ്രന്റെ ഐരാവതത്തെ നോക്കി പരിഹസിക്കുന്നു. ഒരു മുള്ളുമരത്തിന്റെ മുകളിൽ കയറിയ ഓന്തിന്റെ വിചാരം സ്വർഗ്ഗം പോലും ആ മരത്തിന്റെ ചുവട്ടിലാണെന്നാണ്. പൊട്ടക്കുളത്തിൽ കിടക്കുന്ന മത്സ്യം പാരാവാരത്തെ പുച്ഛിക്കുന്നു. ഇതേ വിധത്തിൽ ദർപ്പിയായ ഒരുവൻ ഭാര്യയും സമ്പത്തും വിദ്യാഭ്യാസവും സ്തുതിയും ബഹുമാനവും മറ്റും നേടുമ്പോൾ അതിൽ ഉന്മത്തനാകുന്നു. ഭിക്ഷ യെടുത്ത് ഒരു ദിവസം ലഭിച്ച ആഹാരത്തിൽ അല്പം മിച്ചമുണ്ടാകു മ്പോൾ ഭിക്ഷക്കാരൻ അഹങ്കരിക്കുന്നതുപോലെയാണ് ഇത്. അഥവാ നിർഭാഗ്യവാനായ ഒരുവൻ മഴക്കാറിന്റെ നിഴൽ കണ്ട് അത് വിശ്രമസങ്കേതമാക്കിക്കൊണ്ട് തന്റെ വീടു പൊളിച്ചുകളയുന്നതു പോലെയോ, മരീചിക കാണുന്ന വിഢ്ഢി ജലത്തിന്റെ ആവശ്യം അതിൽക്കൂടി നിർവ്വഹിക്കാമെന്നു കരുതി തന്റെ ജലവീപ്പ തച്ചുടച്ചുകളയുന്നതുപോലെയോ ആണ് ഇത്. ധനപ്രമത്തത കൊണ്ട് ഞെളിയുകയും അതിൽ അഹങ്കരിക്കുകയും ചെയ്യുന്നതാണ് ദർപ്പമെന്നറിയുക.

വേദങ്ങൾ മനുഷ്യരാശിയുടെ വിശ്വാസകേന്ദ്രമാണ്. വിശ്വത്തെ യൊട്ടാകെ പ്രകാശിപ്പിക്കുന്ന ഈശ്വരനെ വിശ്വം മുഴുവനും ബഹു മാനിക്കുകയും ആരാധിക്കുകയും ചെയ്യുന്നു. ഇത് അവിതർക്കിതമായ

സംഗതിയാണ്. ലോകത്തിൽ സാർവ്വഭൗമത്വം നേടാനാണ് എല്ലാവരും ആഗ്രഹിക്കുന്നത്. ആർക്കും മരിക്കാൻ ഇഷ്ടമില്ല. ഇതും തർക്കമില്ലാത്ത കാര്യമാണ്. ഇക്കാരണത്താൽ മനുഷ്യർ ഭക്തിവൈരാഗ്യത്തോടെ വേദത്തേയും ഈശ്വരനേയും സ്തുതിച്ചുപാടിയാൽ ദുരഭിമാനിയായ ഒരുവൻ അതുകേട്ടു ക്രുദ്ധനാകുന്നു. അവൻ മാത്സര്യബുദ്ധിയോടെ പറയും: ഞാൻ ഈശ്വരനെ വിഴുങ്ങിക്കളയും, എന്റെ പ്രാഭവം കൊണ്ട് വേദങ്ങളുടെ അധികാരശക്തി ഞാൻ നശിപ്പിച്ചു കളയും.

വിളക്കിന്റെ പ്രകാശം ഈയാമ്പാറ്റ ഇഷ്ടപ്പെടുന്നില്ല. മിന്നാമിനുങ്ങ് സൂര്യനെ വെറുക്കുന്നു; കുളക്കോഴി ആഴിയുമായി നിത്യശത്രുത്വം പുലർത്തുന്നു. അതുപോലെ ദുരഭിമാനി ഞാനെന്ന ഭാവത്തോടെ അഹങ്കരിച്ചുകൊണ്ട് അവന്റെ സാന്നിദ്ധ്യത്തിൽ ഈശ്വരനാമം പോലും ആരും ഉച്ചരിക്കുന്നത് ഇഷ്ടപ്പെടുന്നില്ല. അവന്റെ അച്ഛനെപ്പോലും, അയാൾ സ്വത്തിന്റെ പങ്കാളിയായതു കൊണ്ട്, ഒരു സപത്നിയെപ്പോലെ അവൻ ഭയപ്പെടുകയും വെറുക്കുകയും ചെയ്യുന്നു. ഇപ്രകാരമുള്ള ഒരാൾ ധിക്കാരവും ദുരഭിമാനവും കൊണ്ട് ഉന്മത്തനാണ്. അവന്റെ അഭിമാനം നരകത്തിലേക്കുള്ള ഒരു രാജവീഥിയാണ്.

ക്രോധമാണ് മറ്റൊരു ആസുരീസമ്പത്ത്. ആസുരീവർഗ്ഗത്തിൽ പെട്ട ഒരുവന്റെ ഹൃദയം, മറ്റുള്ളവർ ആനന്ദിക്കുന്നതു കാണുമ്പോൾ രോഷാകുലമാകുന്നു. തിളയ്ക്കുന്ന എണ്ണയിൽ ഒരു തുള്ളി വെള്ളം ഒഴിച്ചാൽ അതു പൊട്ടിത്തെറിക്കുന്നു. ചന്ദ്രനെ കാണുമ്പോൾ കുറുനരിക്ക് ഹൃദയക്ഷോഭം ഉണ്ടാകുന്നു. വിശ്വത്തെ പ്രകാശിപ്പിക്കുന്ന സൂര്യൻ ഉദിക്കുമ്പോൾ മൂങ്ങയ്ക്ക് അതിന്റെ കാഴ്ചശക്തി നഷ്ടപ്പെടുന്നു. ജനങ്ങൾക്ക് കുളുർമയും ഉത്സാഹവും നൽകുന്ന പ്രഭാതം ചോരന് മൃത്യുവിനേക്കാൾ ദുഃഖകരമാണ്. പാമ്പിനു നൽകുന്ന പാല് കാളകൂടവിഷമായിത്തീരുന്നു സമുദ്രജലത്തെ എരിക്കുന്ന ബഡവാഗ്നി ഒരിക്കലും തൃപ്തിപ്പെടുന്നില്ല. ഇതുപോലെ വിദ്യ, ഐശ്വര്യം, ഭാഗ്യം തുടങ്ങിയവ മറ്റുള്ളവരിൽ കാണുമ്പോൾ ആസുരീസമ്പത്തിനുടമയായ ഒരുവന്റെ കോപം നുരഞ്ഞുപൊങ്ങുന്നു. ഈ വികാരമാണ് ക്രോധം.

ഇനിയും പാരുഷ്യത്തെപ്പറ്റി കേൾക്കുക. ദുഷ്ടബുദ്ധി നിറഞ്ഞ്, പാമ്പിന്റെ മാളം പോലെ ഒഴിഞ്ഞു കിടക്കുന്ന ഹൃദയമുള്ളവരുണ്ട്. അമ്പിന്റെ കൂർത്ത മുന പോലെ ദൃഷ്ടിയുള്ളവരുണ്ട്. തീക്കനൽ പൊഴിയുന്നതുപോലെ അസഹ്യമായ ചൂടു പരത്തി സംസാരിക്കുന്നവരുണ്ട്. ഉരുക്കുകൊണ്ടുണ്ടാക്കിയ അറപ്പുവാളിന്റെ കാഠിന്യമുള്ള കർമ്മങ്ങൾ ചെയ്യുന്നവരുണ്ട്. ഇപ്രകാരമുള്ളവരുടെ ബാഹ്യവും ആന്തരികവുമായ പ്രവൃത്തികൾ മറ്റുള്ളവർക്ക് ദുഃഖം ഉണ്ടാക്കുന്നു. ഇവർ മനുഷ്യകുലത്തിലെ അധമന്മാരാണ്; പാരുഷ്യത്തിന്റെ അവതാരമൂർത്തികളാണ്.

അടുത്തതായി അജ്ഞതയുടെ ലക്ഷണങ്ങൾ പറയാം. ശീതത്തിന്റേയോ ഉഷ്ണത്തിന്റേയോ സ്പർശനത്തിലുള്ള

വ്യത്യാസം ഒരു പാറയ്ക്ക് അറിയാൻ കഴിയുന്നില്ല. ജന്മനാ അന്ധനായ ഒരുവന് ദിനരാത്രങ്ങൾ തിരിച്ചറിയാൻ സാദ്ധ്യമല്ല. അഗ്നിക്ക് എന്താണ് എരിക്കേണ്ടതെന്നോ, എരിക്കാൻ പാടില്ലാത്തതെന്നോ അറിവില്ല. സ്പർശമണിക്ക് സ്വർണ്ണവും ഇരുമ്പും തമ്മിൽ വിവേചിച്ചറിയാൻ കഴിവില്ല. ഒരു തവിക്ക് അതു മുങ്ങിക്കിടക്കുന്ന നീരിന്റെ രുചി അറിയാൻ കഴിയുന്നില്ല. കാറ്റിന് രാജവീഥിയും ഊടുവഴിയും തമ്മിലുള്ള വ്യത്യാസം മനസ്സിലാവുകയില്ല. അതുപോലെ അജ്ഞനായ ഒരുവൻ കൃത്യാ കൃത്യങ്ങളെപ്പറ്റിയോ നന്മതിന്മകളെപ്പറ്റിയോ അന്ധനാണ്. ഒരു ശിശു അതിന്റെ കൈയിൽ കിട്ടുന്നതെല്ലാം നല്ലതെന്നോ ചീത്ത യെന്നോ കരുതാതെ വായിലിടുന്നതുപോലെ, അജ്ഞാനി പാപപുണ്യ ങ്ങളുടെ കിച്ചടി, അത് കയ്ക്കുന്നതോ മധുരിക്കുന്നതോ എന്നാലോചി ക്കാതെ, ആഹരിക്കുന്നു. ഇങ്ങനെയുള്ള മാനസികാവസ്ഥയ്ക്കാണ് അജ്ഞാനം എന്നു പറയുന്നത്.

ആസുരീസമ്പത്തിനു പ്രാബല്യം നൽകുന്ന ആറ് ദോഷങ്ങ ളെപ്പറ്റി ഞാൻ വിശദീകരിച്ചു. സർപ്പം ചെറുതാണെങ്കിലും അതിന്റെ വിഷം മാരകമാണ്. പ്രളയാഗ്നി, ഇടിത്തീ, ബഡവാഗ്നി എന്നിങ്ങനെ യുള്ള മൂന്നുവിധ അഗ്നികൾക്കും കൂടി പ്രാണാഹുതി നൽകുന്നതിന് ഈ ജഗത്ത് തികച്ചും തികയുകയില്ല. മനുഷ്യശരീരത്തിലുള്ള വാത പിത്ത കഫങ്ങളാകുന്ന ത്രിദോഷങ്ങൾ കോപിച്ചാൽ ബ്രഹ്മദേവനു പോലും ഒരുവനെ മരണത്തിൽനിന്നു രക്ഷപ്പെടുത്താൻ സാദ്ധ്യമല്ല. ഇവിടെ മൂന്നിന്റെ ഇരട്ടിയായ ആറു ദോഷങ്ങളാണുള്ളത് ആസുരീസമ്പത്ത് ഈ ദോഷങ്ങളിൽ അധിഷ്ഠിതമായിരിക്കുന്നതു കൊണ്ട് അത് ഒരിക്കലും അശക്തമാകുകയില്ല. അനിഷ്ട ഗ്രഹങ്ങളെല്ലാം കൂടി ഒരേ രാശിയിൽ ഒരുമിച്ചുകൂടുക, പാപങ്ങൾ, പരദോഷദർശിയെ പാട്ടിലാക്കുക, മരണവക്ത്രത്തിലെത്തിയിരിക്കുന്ന ഒരുവനെ എല്ലാ രോഗ ങ്ങളും കൂടി ആക്രമിക്കുക, പരിപൂർണ്ണവിശ്വസ്തനെന്നു വിചാരിച്ചവൻ തസ്കരനോടൊപ്പം ചേർന്നു കൊള്ളയടിക്കുക, ക്ഷീണിതനായ ഒരുവനെ ജലപ്രവാഹത്തിലേക്കു തള്ളിയിടുക —എന്നിപ്രകാരം ഈ ആറ് ദുർഗ്ഗുണങ്ങളും കൂടി ഒരുവനെ നിന്ദ്യമായ നിലയിലാക്കുന്നു. മരിച്ചുകൊണ്ടിരിക്കുന്ന ഒരാടിനെ ഏഴു വിഷമുള്ളുകളുള്ള ഒരു തേളു കുത്തുന്നതുപോലെ ഈ ആറ് ദുർഗ്ഗുണങ്ങളും, ഒരു മനുഷ്യനെ ആക്രമിക്കുന്നു. മോചനത്തിന്റെ പാതയിൽ കൂടി പ്രയാണം ചെയ്യുന്ന ഒരുവന്റെ മേൽ ഈ ദുർഗ്ഗുണങ്ങളുടെ മഴച്ചാറ്റൽ ഏറ്റാൽ പോലും അവൻ സംസാരത്തിൽ മുങ്ങുന്നു. അവൻ അധമമായ ജന്മങ്ങളുടെ പടികളിറങ്ങി ഏറ്റവും താഴേത്തലത്തിലെത്തി വൃക്ഷം, കല്ല് തുടങ്ങിയ അചരങ്ങളുടെ വർഗ്ഗത്തിൽ ജനിക്കുന്നു. ഈ ദുർഗ്ഗുണങ്ങളെല്ലാം കൂടി ഒരുവനിൽ ഒന്നു ചേർന്ന് ആസുരീസമ്പത്ത് വർദ്ധിപ്പിക്കുന്നു. ഈ ജഗത്തിൽ പ്രസിദ്ധിയും കുപ്രസിദ്ധിയുമാർജ്ജിച്ചിട്ടുള്ള ഈ രണ്ടു സമ്പത്തുകളുടേയും സ്വഭാവങ്ങൾ ഞാൻ നിനക്കു വിവരിച്ചു തന്നിരിക്കുന്നു.

ദൈവീസമ്പദ്വിമോക്ഷായ
നിബന്ധായാസുരീ മതാ
മാ ശുചഃ സമ്പദം ദൈവീം
അഭിജാതോഽസി പാണ്ഡവ! 5

*ദൈവീസമ്പത്ത് മോക്ഷത്തിനും ആസുരീസമ്പത്ത് ബന്ധമുണ്ടാക്കുന്നതിനും ഹേതുവത്രെ. അല്ലയോ പാണ്ഡുപുത്ര, നീ വ്യസനിക്കേണ്ട. എന്തുകൊണ്ടെന്നാൽ, നീ ദൈവീസമ്പത്തോടുകൂടി ജനിച്ചവനാണ്.*

ഇവ രണ്ടിൽ ആദ്യത്തേതായ ദൈവീസമ്പത്ത് മോക്ഷമാകുന്ന സൂര്യോദയത്തിനു മുമ്പുള്ള ഉഷസ്സാണെന്നറിയുക. ആസുരീസമ്പത്തായ മറ്റേത് യഥാർത്ഥത്തിൽ ജീവനെ ബന്ധനസ്ഥനാക്കുന്ന മോഹത്തിൻെറ ഇരുമ്പുചങ്ങലയാണ്. എന്നാൽ ഇതുകേട്ട് നീ ഒട്ടും ഭയപ്പെടേണ്ട. പകൽ എപ്പോഴെങ്കിലും രാത്രിയെക്കുറിച്ചു ഭയപ്പെടാറുണ്ടോ? ധനഞ്ജയ, ഈ ദുർഗ്ഗുണങ്ങൾക്കു താങ്ങും തണലും നൽകി അവയെ പോറ്റുന്നവർ മാത്രമെ ഇതിനാൽ ബന്ധിതരാവുകയുള്ളു. . അല്ലയോ പാണ്ഡുപുത്രാ, സൽഗുണങ്ങളുടെ ഒരു ഭണ്ഡാരം തന്നെയായ നീ ദൈവവർഗ്ഗത്തിലാണ് ജനിച്ചിരിക്കുന്നത്. നീ ഈ ദൈവീസമ്പത്തിൻെറ നാഥനായി അവസാനം മോക്ഷത്തിൻെറ ആനന്ദം അനുഭവിക്കും.

ദ്വൗ ഭൂതസർഗ്ഗൗ ലോകേഽസ്മിൻ
ദൈവ ആസുര ഏവ ച
ദൈവോ വിസ്തരശഃ പ്രോക്തഃ
ആസുരം പാർത്ഥ മേ ശൃണു. 6

*അല്ലയോ പാർത്ഥ, ഈ ലോകത്തിൽ ദൈവമെന്നും ആസുരമെന്നും രണ്ടു തരത്തിൽ മനുഷ്യസൃഷ്ടികളുണ്ട്. ദൈവസൃഷ്ടിയെക്കുറിച്ച് വിസ്തരിച്ചുപറഞ്ഞു. ആസുരസൃഷ്ടിയെക്കുറിച്ച് ഇനിയും ഞാൻ പറയുന്നതു കേട്ടോളൂ.*

ദൈവീസമ്പത്തിൻേറയും ആസുരീസമ്പത്തിൻേറയും ഉടമകളായ മനുഷ്യരുടെ പ്രവർത്തനം അനാദികാലം മുതല്ക്ക് വ്യത്യസ്ത മാർഗ്ഗങ്ങളിൽക്കൂടി നീങ്ങിക്കൊണ്ടിരിക്കുകയാണ്. നിശാചരന്മാരുടെ വർഗ്ഗത്തിൽപ്പെട്ടവർ രാത്രിയിലും മനുഷ്യവർഗ്ഗത്തിൽപ്പെട്ടവർ പകലും അവരവരുടെ വ്യവഹാരങ്ങളിൽ ഏർപ്പെടുന്നതുപോലെ, ദൈവസൃഷ്ടിയിലും ആസുരസൃഷ്ടിയിലുംപെട്ടവർ താന്താങ്ങളുടെ പ്രവർത്തനങ്ങൾ നടത്തുന്നു. നേരത്തെ ജ്ഞാനകഥനം നടത്തിയപ്പോൾ ദൈവീസമ്പത്തിനെപ്പറ്റി വിശദമായി പ്രതിപാദിച്ചിട്ടുണ്ട്. ആസുരീവർഗ്ഗത്തിൽപ്പെട്ട ആളുകളെപ്പറ്റി ഞാൻ ഇപ്പോൾ പറയാം. ശ്രദ്ധിച്ചു കേൾക്കുക. മലരില്ലാതെ മകരന്ദം ഉണ്ടാവുകയില്ല. അതുപോലെ

മനുഷ്യശരീരത്തെ ആശ്രയിച്ചല്ലാതെ ആസുരീസമ്പത്തിനു പ്രത്യക്ഷപ്പെടാൻ സാദ്ധ്യമല്ല. എന്നാൽ ഈ ആസുരീകത ഒരിക്കൽ ശരീരത്തെ പിടികൂടിക്കഴിഞ്ഞാൽ അത് ഉണങ്ങിയ വിറകിൽ അഗ്നി കത്തിവ്യാപിക്കുന്നതുപോലെ ശരീരത്തെ തന്റെ പിടിയിലമർത്തുന്നു. കരിമ്പ് വളരുന്നതോടൊപ്പം അതിലെ നീരും വർദ്ധിക്കുന്നതുപോലെ ദേഹത്തോടൊപ്പം ആസുരീകതയും വളർന്നുകൊണ്ടേയിരിക്കും. ധനഞ്ജയാ, ഇനിയും ആസുരീസമ്പത്തിന്റെ ഉടമസ്ഥരായിട്ടുള്ളവരുടെ ലക്ഷണങ്ങൾ പറയാം.

പ്രവൃത്തിം ച നിവൃത്തിംച
ജനാ ന വിദുരാസുരാഃ
ന ശൗചം നാപി ചാചാരോ
ന സത്യം തേഷു വിദ്യതേ. 7

*ചെയ്യേണ്ടതെന്ത് ചെയ്യരുതാത്തതെന്ത് എന്നൊന്നും ആസുരജനങ്ങൾക്ക് അറിയില്ല. അവരിൽ ശുചിത്വമോ സദാചാരമോ സത്യനിഷ്ഠയോ ഒന്നും കാണുകയില്ല.*

ആസുരസ്വഭാവമുള്ള ജനങ്ങൾ പ്രവൃത്തിയെന്തെന്നോ നിവൃത്തിയെന്തെന്നോ അറിയുന്നതേയില്ല. ചെയ്യേണ്ട സൽക്കർമ്മങ്ങളെപ്പറ്റിയോ ചെയ്യരുതാത്ത ദുഷ്കർമ്മങ്ങളെപ്പറ്റിയോ അവർ അജ്ഞരാണ്. പുറത്തേക്കിറങ്ങാനോ അകത്തേക്കു കയറാനോ ഉള്ള വഴിയുണ്ടോ എന്നു കരുതാതെയാണ് ഒരു പട്ടുനൂൽപ്പുഴു കീടകോശമുണ്ടാക്കി അതിനുള്ളിൽ അടച്ചിരിക്കുന്നത്. തിരിച്ചു കിട്ടുമോ എന്നാലോചിക്കാതെ ഒരു വിഡ്ഢി തന്റെ ധനം വഞ്ചകനു വായ്പ നൽകുന്നു. അതുപോലെ ചെയ്യേണ്ടതെന്തെന്നോ ചെയ്യാൻ പാടില്ലാത്തതെന്തെന്നോ ആസുരീവർഗ്ഗത്തിനറിവില്ല. ശുചിത്വത്തെപ്പറ്റി അവർ സ്വപ്നത്തിൽപോലും ചിന്തിക്കുകയില്ല. കൽക്കരിയുടെ കറുപ്പുനിറം മാറിയെന്നു വരാം, കാക്ക വെളുത്തെന്നും വരാം. എന്നാൽ ഒരു മദ്യചഷകം എപ്പോഴും മലീമസമായിരിക്കുന്നതുപോലെ ആസുരീസമ്പന്നൻ ഒരിക്കലും പരിശുദ്ധനായിരിക്കുകയില്ല. അവൻ ശാസ്ത്രവിധികൾ ഇഷ്ടപ്പെടുന്നില്ല. അഗ്രജന്മാരുടെ പാത പിന്തുടരാൻ ആഗ്രഹിക്കുന്നില്ല. ധർമ്മപ്രവൃത്തികൾ എന്തെന്നുള്ള അറിവും അവനില്ല. എവിടെയും നടന്ന് എന്തും മേയുന്ന ആടുകളെപ്പോലെയോ, ഇന്ന ദിശയെന്നു ക്ലിപ്തമില്ലാതെ ഏതു ദിക്കിലേക്കും പായുന്ന പവനനെപ്പോലെയോ, ഏതു പദാർത്ഥത്തെയും നിർവ്വിഘ്നം എരിക്കുന്ന പാവകനെപ്പോലെയോ, ആസുരീസമ്പന്നർ സ്വച്ഛന്ദം വിഹരിക്കുകയും സത്യത്തോട് ഒടുങ്ങാത്ത വൈരം വെച്ചു പുലർത്തുകയും ചെയ്യുന്നു. ഒരു തേളിന് അതിന്റെ വിഷമുള്ളുകൊണ്ട് ഇക്കിളിപ്പെടുത്താൻ കഴിയുമെങ്കിൽ, ആസുരീസമ്പന്നനിൽ സത്യവും കണ്ടെത്താൻ കഴിയും. അവർ ഒന്നും പ്രവർത്തിച്ചില്ലെങ്കിൽപോലും

സ്വാഭാവികമായും അധർമ്മികളാണ്., അവരുടെ വാക്കുകൾ വഴിതെറ്റിക്കുന്നതായിരിക്കും. അത് ഒരു ഒട്ടകത്തിന്റെ അവയവങ്ങൾ പോലെ വിലക്ഷണവും വളഞ്ഞു തിരിഞ്ഞതുമായിരിക്കും. പുകക്കുഴലിൽനിന്നു പുകപൊങ്ങുന്നതുപോലെയായിരിക്കും അവരുടെ വക്ത്രത്തിൽനിന്ന് വാക്കുകൾ പുറത്തേക്കു വമിക്കുന്നത്.

അസത്യമപ്രതിഷ്ഠം തേ
ജഗദാഹുരനീശ്വരം
അപരസ്പരസംഭൂതം
കിമന്യത് കാമഹൈതുകം 8

*ഈ ജഗത്ത് സത്യമായ ഒരു വസ്തുസ്വരൂപത്തോടു കൂടിയതല്ലെന്നും അതിനൊരാധാരമില്ലെന്നും വ്യവസ്ഥാപകനായിട്ട് അതിനൊരു നിയന്താവില്ലെന്നും സ്ത്രീപുരുഷ സംയോഗം കൊണ്ടുണ്ടായതാണെന്നും സ്ത്രീപുരുഷന്മാരുടെ കാമംതന്നെയാണ് അതിന്റെ കാരണമെന്നും അല്ലാതെ മറ്റ് എന്തു കാരണമാണുള്ളതെന്നും ആസുരീസമ്പന്നന്മാർ വാദിക്കുന്നു.*

അനാദികാലം മുതല്ക്കു വിശ്വം നിലനില്ക്കുന്നുവെന്നും ഈശ്വരൻ അതിന്റെ നിയാമകനാണെന്നും ന്യായവും അന്യായവും എന്തെന്ന് വേദങ്ങൾ വിധിക്കുന്നുവെന്നും ജനങ്ങൾ വിശ്വസിക്കുകയും പറയുകയും ചെയ്യുന്നു. വേദങ്ങളുടെ ദൃഷ്ടിയിൽ സാന്മാർഗ്ഗിക ജീവിതം നയിക്കുന്നവർക്കു സ്വർഗ്ഗഭോഗവും അസാന്മാർഗ്ഗിക ജീവിതം നയിക്കുന്നവർക്കു നരകഭോഗത്തിന്റെ ശിക്ഷയും ലഭിക്കുന്നുവെന്നു വിശ്വസിക്കപ്പെടുന്നു. എന്നാൽ ആസുരീസമ്പന്നർ പറയുന്നത് അനാദികാലംമുതൽ നിലനിന്നുപോരുന്ന ഈ സാർവ്വലൗകിക വ്യവസ്ഥകളൊക്കെ അസത്യവും വ്യർത്ഥവുമാണെന്നാണ്. യജ്ഞങ്ങളിൽ ഭ്രമിക്കുന്ന യാജകർ യജ്ഞങ്ങളാൽ വഞ്ചിക്കപ്പെടുന്നുവെന്നും, ദേവാരാധനാഭ്രാന്തന്മാർ വിഗ്രഹാരാധനമൂലം വഴിതെറ്റിപ്പോകുന്നുവെന്നും, കാവിവസ്ത്രധാരികളായ യോഗികൾ സമാധിയിലൂടെ അനുഭവിക്കുന്ന ചിത്തഹർഷത്താൽ വ്യാമോഹിതരാകുന്നുവെന്നും അവർ പറയുന്നു. ഒരുവന്റെ സാമർത്ഥ്യംകൊണ്ടു നേടാൻ കഴിയുന്നതൊക്കെ ആസ്വദിക്കണമെന്ന് അവർ വാദിക്കുന്നു. അതിനേക്കാൾ കവിഞ്ഞ പുണ്യം എന്താണുള്ളതെന്ന് അവർ ചോദിക്കുന്നു. അവരുടെ ദൃഷ്ടിയിൽ വിഷയസുഖങ്ങൾ അനുഭവിക്കാതിരിക്കുന്നതാണ് പാപം. ശാരീരികമായ അവശതകൊണ്ട് വിഷയാനുഭവങ്ങൾക്കു കഴിയാതെവന്നാൽ അതാണ് ഏറ്റവും വലിയ ദുഃഖമെന്ന് അവർ വിശ്വസിക്കുന്നു. ഒരു ധനവാനെ വധിച്ച് ധനം നേടിയാൽ അതു പാപമാണെന്നു മറ്റുള്ളവർ പറയുമെങ്കിലും ആ ധനം തങ്ങളുടെ പുണ്യത്തിന്റെ ഫലമായിട്ട് തങ്ങൾക്ക് ലഭിച്ചതാണെന്ന് അവർ കരുതുന്നു. അശക്തനെ നശിപ്പിക്കുന്നത് ബലവാനു ദോഷം

വരുത്തുമെങ്കിൽ, വലിയ മത്സ്യങ്ങൾ ചെറിയ മത്സ്യങ്ങളെ വിഴുങ്ങിയിട്ടും വലിയ മത്സ്യങ്ങളുടെ വംശനാശം വരാത്തത് എന്തുകൊണ്ടാണ്? സന്താനവർദ്ധനവിനായി വധൂവരന്മാരുടെ വംശപാരമ്പര്യവും കുടുംബ സ്ഥിതിയും മറ്റും നോക്കിയാണ് വിവാഹം നടത്തുന്നത്. എന്നാൽ ഇതൊന്നും നോക്കാത്ത പക്ഷിമൃഗാദികളുടെ വംശപരമ്പര അനുദിനം വർദ്ധിച്ചു വരുകയല്ലെ ചെയ്യുന്നത്? ശുഭമുഹൂർത്തം നോക്കി അവറ്റ കളുടെ കല്യാണം ആരെങ്കിലും നടത്തുന്നുണ്ടോ? മോഷ്ടിച്ച മുതൽ ആർക്കെങ്കിലും വിഷമായിത്തീർന്നിട്ടുണ്ടോ? പരദാരരതികൊണ്ടോ പാതിവ്രത്യഭംഗംകൊണ്ടോ ആർക്കെങ്കിലും കുഷ്ഠം പിടിച്ചിട്ടുണ്ടോ? ലോകത്തിന്റെ നിയാമകനായി ഈശ്വരനുണ്ടെന്നും, ഈശ്വരൻ ധർമ്മാധർമ്മ പ്രവർത്തനങ്ങളുടെ ഫലം ഓരോരുത്തർക്കും വിഭജിച്ചു കൊടുക്കുമെന്നും, ഒരുവന്റെ കർമ്മഫലം പരലോകത്ത് അനുഭവി ക്കേണ്ടിവരുമെന്നുമൊക്കെ ശാസ്ത്രങ്ങളിൽ പറയുന്നു. എന്നാൽ നിങ്ങൾ അനുഭവിക്കേണ്ടിവരുന്ന പരലോകത്തേയോ, അത് അനുഭവിപ്പിക്കുന്ന ഈശ്വരനേയോ നിങ്ങൾക്കു കാണാൻ കഴിയുന്നില്ല. ആകയാൽ ശാസ്ത്രങ്ങളിൽ പറയുന്നതൊക്കെ പൊളിയാണ്. പുണ്യകർമ്മങ്ങൾ ചെയ്യുന്നവന്റേയും പാപകർമ്മങ്ങൾ ചെയ്യുന്നവന്റേയും മരണശേഷം അവരുടെ കർമ്മഫലം അനുഭവിക്കാൻ ആരാണ് ഇവിടെ ശേഷി ക്കുന്നത്? ദേവേന്ദ്രൻ ഉർവ്വശിയോടൊത്തു രമിക്കുന്ന സുഖം മലത്തിൽ കിടക്കുന്ന കീടവും അനുഭവിക്കുന്നതായി നാം കാണുന്നു. അതു കൊണ്ട് സ്വർഗ്ഗവും നരകവും പുണ്യത്തിനു ലഭിക്കുന്ന പാരിതോ ഷികമോ പാപത്തിനു ലഭിക്കുന്ന പകരം വീട്ടലോ അല്ല. ഈ രണ്ടിടത്തും കാമവികാരപരമായ സുഖത്തിന്റെ സംതൃപ്തികൊണ്ടാണ് ആനന്ദം ലഭിക്കുന്നത്. സ്ത്രീപുരുഷന്മാരുടെ വിഷയാസക്തമായ കാമവും യോഗവും കൊണ്ടാണ് ഈ ജഗത്ത് ജനിക്കുന്നതും നിലനില്ക്കുന്നതും. മനുഷ്യനു പ്രയോജനപ്രദങ്ങളായ കാര്യങ്ങളെ അവന്റെ വികാരങ്ങൾ വളർത്തുന്നു. എന്നാൽ അവയ്ക്ക് ഊനംതട്ടുമ്പോൾ പരസ്പര വിദ്വേഷത്തിലൂടെ ഈ വികാരങ്ങൾ ലോകത്തെ തകർക്കുന്നു.

ഇപ്രകാരമാണ് ആസുരീവർഗ്ഗത്തിൽപെട്ട ജനങ്ങൾ സംവദി ക്കുന്നത്. ചുരുക്കിപ്പറഞ്ഞാൽ അവരുടെ ദൃഷ്ടിയിൽ ലോകസൃഷ്ടിക്ക് അടിസ്ഥാനകാരണം കാമവികാരമാണ്. ജുഗുപ്സാവഹമായ ഈ വിഷയത്തെപ്പറ്റി ഇതിൽ കൂടുതലായ ചർച്ചയൊന്നും വേണ്ട. അത് നാക്കിനെ ക്ഷീണിപ്പിക്കുകയേ ഉള്ളു.

**ഏതാം ദൃഷ്ടിമവഷ്ടഭ്യ**
**നഷ്ടാത്മാനോഽല്പബുദ്ധയഃ**
**പ്രഭവന്ത്യുഗ്രകർമ്മാണഃ**
**ക്ഷയായ ജഗതോഽഹിതാഃ 9**

*ഇപ്രകാരമുള്ള ലോകവീക്ഷണത്തെ അവലംബിച്ചുകൊണ്ട്*

*നഷ്ടചിത്തന്മാരായും അല്പബുദ്ധികളായും ക്രൂരകർമ്മികളായും ഇരിക്കുന്നവർ ജഗത്തിനു വിരോധികളായി ഭവിച്ച് തനിക്കും ലോകത്തിനും ശത്രുക്കളായി ജഗത്തിൻെറ നാശത്തിനായി വന്നു ജനിക്കുന്നു.*

ഇപ്രകാരം ഈശ്വരനെ തിരസ്കരിച്ചിട്ട് അവർ പൊള്ളയായ സംസാരങ്ങളിൽ ഏർപ്പെടുന്നു. എന്നു മാത്രമല്ല, ഈശ്വരൻ ഇല്ലെന്നുള്ള ദൃഢവിശ്വാസത്തിൽ അവർ എത്തിച്ചേരുന്നു. അവർ ധർമ്മവിരോധികളാണെന്നുള്ള ധാരണപരത്തുന്നു. നാസ്തികൃം അവരിൽ വേരൂന്നിയിരിക്കുന്നു. സ്വർഗ്ഗത്തെപ്പറ്റിയുള്ള പ്രത്യാശാസ്ഫുരണങ്ങളോ നരകത്തെപ്പറ്റിയുള്ള ഭീതിയോ അവരുടെ ചിത്തത്തിൽനിന്നു കൊഴിഞ്ഞുപോകുന്നു. ആധ്യാത്മിക്വാസന എരിച്ചുകളഞ്ഞിരിക്കുന്നു. അവർ ദേഹബുദ്ധികൊണ്ട് ശരീരത്തിൽ ബന്ധിതരാവുകയും മലിനജലത്തിലെ കുമിളകൾപോലെ വിഷയസുഖങ്ങളാകുന്ന ചെളിക്കുണ്ടിൽ ഒടുങ്ങുകയും ചെയ്യുന്നു. കുളത്തിലെ ജലം വറ്റി മത്സ്യത്തിൻെറ മരണം ദൈവകല്പിതമാകുമ്പോൾ, മത്സ്യത്തെ പിടിച്ചെടുക്കാനായി മുക്കുവർ വന്നുചേരുന്നതുപോലെ, ശരീരം ക്ഷയിച്ച് കൊഴിഞ്ഞുപോകാറാകുമ്പോൾ എല്ലാ രോഗങ്ങളും ചേർന്ന് ശരീരത്തെ ആക്രമിക്കുന്നു. ലോകത്തിൻെറ വിനാശത്തെ സൂചിപ്പിച്ചുകൊണ്ട് ധൂമകേതു ആകാശത്തിൽ ഉദിക്കുന്നു. അതുപോലെ ഈ ലോകത്തെ നശിപ്പിക്കുന്നതിനായി ആസുരീസമ്പന്നർ ജനിക്കുന്നു. അഗ്നി അതിൻെറ ചുറ്റും നോക്കാതെ എന്തിനെയും ദഹിപ്പിക്കുന്നതുപോലെ ഇവരുടെ മണ്ഡലപരിധിയിലെത്തുന്ന എല്ലാവരെയും ഇവർ നശിപ്പിക്കുന്നു. വിഷച്ചെടികളിൽനിന്ന് വിഷത്തിൻെറ അങ്കുരങ്ങൾ മുളയ്ക്കുന്നതുപോലെ ആസുരീവർഗ്ഗത്തിൽപ്പെട്ടവർ പാപത്തിൽ നിന്നു മുളച്ചുവളരുന്നവരാണ്. അവർ യഥാർത്ഥത്തിൽ പാപത്തിൻെറ ചലിക്കുന്ന ദുഷ്കീർത്തിസ്തംഭങ്ങളാണ്.

ഇനിയും എത്രത്തോളം താല്പര്യത്തോടെയാണ് ഇവർ ദുഷ്പ്രവൃത്തികൾ ചെയ്യുന്നതെന്ന് ഞാൻ വിശദീകരിക്കാം.

കാമമാശ്രിത്യ ദുഷ്പൂരം
ദംഭമാനമദാന്വിതാഃ
മോഹാത് ഗൃഹീത്വാ സദ്ഗ്രാഹാൻ
പ്രവർത്തന്തേഽശുചിവ്രതാഃ 10

*ഒരിക്കലും തൃപ്തിവരാത്ത കാമത്തെ ആശ്രയിച്ചിട്ട്, ദംഭം മാനം മദം എന്നീ ദുർഗ്ഗുണങ്ങളോടുകൂടിയ അവർ അശുദ്ധങ്ങളായ വ്രതാചരണങ്ങളിലും മറ്റും ഏർപ്പെട്ട് അവിവേകം ഹേതുവായി അസദ്വൃത്തരായിത്തന്നെ ജീവിതം നയിക്കുന്നു.*

ഒരു വലയ്ക്കകത്ത് വെള്ളം ഒഴിച്ചു നിറയ്ക്കാൻ സാദ്ധ്യമല്ല. എത്രമാത്രം ഇന്ധനം ഇട്ടുകൊടുത്താലും തപനൻ തൃപ്തനാവുകയില്ല.

അതുപോലെ അതൃപ്തപദാർത്ഥങ്ങളുടെ മുൻനിരയിൽ നില്ക്കുന്ന കാമത്തിന് ഹൃദയത്തിൽ മുൻഗണന നല്കി ജീവിതം നയിക്കുന്ന ഇവരെ ഒന്നുകൊണ്ടും തൃപ്തിപ്പെടുത്താൻ സാദ്ധ്യമല്ല. തന്നെയുമല്ല, ദംഭും ദുരഭിമാനവും കാമാസക്തിക്കു സഹായമായി എത്തുകയും ചെയ്യുന്നു. മദം പൊട്ടിനില്ക്കുന്ന ഒരു മത്തേഭത്തിന് മദ്യം കൂടി നൽകിയാൽ കൂടുതൽ ഉന്മത്തനാകുന്നതുപോലെ പ്രായംകൂടുന്തോറും ഇവരുടെ അഹങ്കാരം വർദ്ധിച്ചുവരുന്നു. മൂർഖത്വവും മർക്കടമുഷ്ടിയും ഇവരുടെ സ്വഭാവത്തിൽ ഇടകലർന്നിരിക്കുന്നു. അപ്രകാരമുള്ളവരുടെ നിശ്ചയദാർഢ്യത്തെപ്പറ്റി എന്താണു പറയുക? മറ്റുള്ളവർക്കു കഷ്ടപ്പാടുണ്ടാക്കുന്നതിനും അവരുടെ ജീവിതം നശിപ്പിക്കുന്നതിനും വേണ്ടിയുള്ള പ്രവൃത്തികൾ ചെയ്യുന്നതിനാണ് ആസുരീവർഗ്ഗക്കാർ ജനനംമുതൽ ശീലിക്കുന്നത്. ലോകം വെറും തുച്ഛമാണെന്നു കരുതുന്ന അവർ അവരുടെ അപദാനങ്ങളെ പുരപ്പുറത്തു കയറിനിന്നു കൊട്ടിഗ്ഘോഷിക്കുന്നു. അവരുടെ കാമനകളുടെ വല പത്തു ദിശകളിലേക്കും വ്യാപിക്കത്തക്കവണ്ണം അവർ വീശുന്നു. സ്വതന്ത്രമായി നടക്കുന്ന ഒരു പശു കണ്ണിൽ കണ്ടതെല്ലാം തിന്ന് കൊഴുക്കുന്നതു പോലെ ആസുരീസമ്പന്നർ അവരുടെ പാപങ്ങളെ വർദ്ധിപ്പിക്കുന്നു.

ചിന്താമപരിമേയാം ച
പ്രളയാന്താമുപാശ്രിതാഃ
കാമോപഭോഗപരമാ
ഏതാവദിതി നിശ്ചിതാഃ 11

ആശാപാശശതൈർബദ്ധാഃ
കാമക്രോധപരായണാഃ
ഈഹന്തേ കാമഭോഗാർത്ഥം
അന്യായേനാർത്ഥസഞ്ചയാൻ. 12

*എന്നു മാത്രമല്ല, മരണത്തോടുകൂടി മാത്രം അവസാനിക്കുന്ന ചിന്തകളിൽപെട്ട് ലൗകിക കാമങ്ങളെ മാത്രം ലക്ഷീകരിച്ച്, ഇതിൽക്കൂടുതലൊന്നും നേടാനില്ലെന്നു നിശ്ചയിച്ച്, നൂറുകണക്കിലുള്ള ആശാപാശങ്ങളാൽ കെട്ടപ്പെട്ട് കാമക്രോധങ്ങൾക്കു വശംവദരായി വിഷയസുഖത്തിനുവേണ്ടി അന്യായമായി സമ്പത്തു കയ്യടക്കി വെയ്ക്കാൻ അവർ അതിയായി ഇച്ഛിക്കുന്നു.*

ഇപ്രകാരമുള്ള ലക്ഷ്യത്തിൽ ഉറച്ചുനിന്നുകൊണ്ട് ആസുരീവർഗ്ഗക്കാർ അവരുടെ കർമ്മ പ്രവൃത്തികൾ നിർവ്വഹിക്കുന്നു. അവരുടെ മരണാനന്തര അവസ്ഥയിൽ എപ്രകാരം സുഖം ലഭിക്കുമെന്നുള്ള കാര്യത്തിൽ അവർ ഉൽക്കണ്ഠിതരാണ്. അവരുടെ ഉൽക്കണ്ഠ പാതാളത്തേക്കാൾ ആഴംകൂടിയതും ആകാശത്തേക്കാൾ ഉയരമേറിയതുമാണ്. അതുമായി താരതമ്യപ്പെടുത്തുമ്പോൾ ത്രിഭുവനങ്ങളും അണുവിനേ

ക്കാൾ ചെറുതാണ്. ഒരു യുവസന്ന്യാസിക്ക് സന്ന്യാസധർമ്മങ്ങളെ ശരിയായിട്ടാണോ താൻ പാലിക്കുന്നതെന്നുള്ള ചിന്ത എപ്പോഴും ഉണ്ടായിരിക്കും. പതിവ്രതയായ ഒരു സ്ത്രീക്ക് മരണത്തിൽപ്പോലും തൻെറ ഭർത്താവിനെ പിരിയാൻ സാദ്ധ്യമല്ലെന്നുള്ള ചിന്തയാണ് സദാ ഉണ്ടായിരിക്കുക. അതുപോലെ ആസുരീസമ്പന്നർക്ക് വിഷയസുഖങ്ങളെപ്പറ്റിയുള്ള ചിന്തയായിരിക്കും എപ്പോഴും ഉള്ളത്. അതെങ്ങനെ അനുഭവിക്കാമെന്ന് അവർ അനവരതം ഉൽക്കണ്ഠപ്പെടുന്നു. സ്ത്രീകളുടെ പാട്ടു കേൾക്കുന്നതിനും അവരുടെ ആകാരഭംഗി ആസ്വദിക്കുന്നതിനും അവരെ ആശ്ലേഷിക്കുന്നതിനും അവർ ആഗ്രഹിക്കുന്നു. സ്ത്രീകളിൽനിന്നു ലഭിക്കുന്ന സുഖത്തേക്കാൾ കവിഞ്ഞ സുഖമൊന്നുമില്ലെന്ന് അവർ കരുതുന്നു. ഇതിനുവേണ്ടി പാതാളത്തിലേക്കിറങ്ങാനോ ആകാശത്തിലേക്കുയരാനോ എല്ലാ ദിശകളിലേക്കും കുതിക്കാനോ അവർ സന്നദ്ധരാണ്. ഈ ആനന്ദം കൈവരിക്കുന്നതിന് അമൃതുപോലും ഉപേക്ഷിക്കുന്നതിന് അവർ തയ്യാറാണ്.

മത്സ്യം, വിചാരമില്ലാതെ ഇരയ്ക്കുവേണ്ടി ചൂണ്ട വിഴുങ്ങുന്നു. അതുപോലെ ആസുരീവർഗ്ഗത്തിൽപ്പെട്ടവർ ഫലത്തെപ്പറ്റി ചിന്തിക്കാതെ വിഷയസുഖങ്ങളുടെ ചൂണ്ട വിഴുങ്ങുന്നു. അവർ ആശിച്ച വസ്തു ലഭ്യമല്ലാതെ വരുമ്പോൾ കൂടുതൽ ആശകൾക്ക് വഴിതെളിയുന്നു. ആശകൾക്ക് പിന്നാലെ അനുപദം വരുന്ന നിരർത്ഥകമായ ആശകൾ, പട്ടുനൂൽപ്പുഴുവിനെ അതിൻെറ കീടകോശം വലയംചെയ്യുന്നതുപോലെ അവനെ ബന്ധനസ്ഥനാക്കുന്നു. അവൻെറ അഭിലാഷങ്ങൾ വർദ്ധിക്കുന്നു. അഭിലാഷങ്ങൾ എന്തെങ്കിലും കാരണങ്ങളാൽ സാധിക്കാതെ വിഫലമാകുമ്പോൾ അത് ദ്വേഷമായി രൂപാന്തരപ്പെടുന്നു. അപ്പോൾ കാമവും ക്രോധവും സഫലമാക്കുന്നതിനെക്കാൾ കവിഞ്ഞ ജീവിതോദ്ദേശ്യം ഒന്നുംതന്നെയില്ലെന്ന് അവൻ വിചാരിക്കുന്നു. ഒരു കാവൽക്കാരൻ പകൽ മുഴുവൻ യജമാനനെ സേവിക്കുകയും രാത്രി മുഴുവൻ പാറാവു നില്ക്കുകയും ചെയ്യുന്നതുപോലെ ഇവർക്ക് ഒരു സമയവും വിശ്രമമില്ല. തന്മൂലം പൂർത്തിയാക്കാത്ത അഭിലാഷങ്ങളുടെ കൊടുമുടിയിൽനിന്ന് താഴോട്ട് ക്രോധമാകുന്ന പാറക്കെട്ടിലേക്ക് അവർ പതിക്കുന്നു. എന്നിട്ടും അവരുടെ രാഗദ്വേഷങ്ങൾക്ക് ഒരു കുറവും സംഭവിക്കുന്നില്ല. വിഷയഭോഗപൂർണ്ണതയ്ക്കുവേണ്ടി അദമ്യമായി ആഗ്രഹിക്കുന്ന അവർക്ക് സമ്പത്തില്ലാതെ എങ്ങനെ അതു നേടാൻ കഴിയും? അതിനായി അവർ ലോകത്തെ മുഴുവൻ കൊള്ളയടിക്കുന്നു. ലോകരുടെ മുഴുവൻ കഴുത്തിനു കുത്തിപ്പിടിക്കുന്നു. സന്ദർഭം ലഭിക്കുമ്പോൾ ഒരുവനെ കൊല്ലുന്നതിനോ, മറ്റൊരുവൻെറ സർവ്വസ്വഹരണം നടത്തുന്നതിനോ, എല്ലാ തന്ത്രങ്ങളും ഉപയോഗിച്ച് ഒരുവനെ നശിപ്പിച്ച് അവൻെറ ധനം അപഹരിക്കുന്നതിനോ അവർ മടിക്കുകയില്ല. മൃഗബന്ധനിയും സഞ്ചിയും വലയും നായും പ്രാപ്പിടിയപ്പക്ഷിയും കൊടിയും കുന്തവും മറ്റുമായുള്ള സാമഗ്രികളോടെ വേട്ടക്കാരൻ തൻെറ ജീവസന്ധാരണത്തിനുവേണ്ടി വനത്തിൽ പോയി ജീവികളെ കൊല്ലുന്നതുപോലെ ആസുരീസമ്പന്നർ ധനം

സമ്പാദിക്കുന്നതിനായി കൊലപാതകം ഉൾപ്പെടെഎല്ലാവിധ നികൃഷ്ടപ്രവൃത്തികളും ചെയ്യുന്നു. ധനം സമ്പാദിക്കുമ്പോൾ അവർ സന്തോഷിക്കുന്നു.

ഇദമദ്യ മയാ ലബ്ധം
ഇമം പ്രാപ്സ്യേ മനോരഥം
ഇദമസ്തീദമപി മേ
ഭവിഷ്യതി പുനർധനം 13

*ഇന്നു ഞാനിതു നേടി; ഞാൻ ഈ ആഗ്രഹം നിറവേറ്റും; എനിക്ക് ഇത്ര ഉണ്ട്; ഇത്ര സമ്പത്തു കൂടി ഇനി എനിക്കുണ്ടാവും.*

ഈ ആസുരീസമ്പന്നന്മാർ പറയുന്നു: ഞാൻ മറ്റുള്ളവരുടെ ധനം കൈവശപ്പെടുത്തിയിരിക്കുന്നു. ഹാ! ഞാൻ എത്രമാത്രം അനുഗൃഹീതനാണ്. ഇതു പറഞ്ഞുകഴിയുമ്പോഴേക്കും മറ്റൊരു ആഗ്രഹം അവൻെറ മനസ്സിനെ അടിപ്പെടുത്തിക്കഴിയും. അപ്പോൾ അവൻ തുടരും: ഞാൻ മറ്റുള്ളവരെ കൊള്ളയടിക്കും. ആ ധനംകൊണ്ട് ഞാൻ ധാരാളം സ്ഥാവരജംഗമവസ്തുക്കൾ സമ്പാദിക്കും. ഞാൻ ഈ ലോകത്തിലുള്ള എല്ലാ സമ്പത്തിൻേറയും നാഥനായിത്തീരും. എൻെറ ദൃഷ്ടിയിലെത്തുന്ന എല്ലാ ധനവും ഞാൻ സംഭരിക്കും. ഹാ! ഹാ! ഹാ!

അസൗ മയാ ഹതഃ ശത്രുർ-
ഹനിഷ്യേ ചാപരാനപി
ഈശ്വരോ$ʃ$ഹമഹം ഭോഗീ
സിദ്ധോ$ʃ$ഹം ബലവാൻ സുഖീ 14

*ആ ശത്രുവിനെ ഞാൻ കൊന്നു. മറ്റു ശത്രുക്കളേയും ഞാൻ കൊല്ലും. ഞാൻതന്നെയാണ് എല്ലാം നിയന്ത്രിക്കുന്നവൻ. ഞാൻ ഇതെല്ലാം അനുഭവിക്കുന്നു. ഞാൻ സിദ്ധനാണ്; ബലവാനും സുഖിയുമാണ്.*

ഞാൻ ചുരുക്കം പേരെ മാത്രമേ ഇതുവരെയായി വധിച്ചുള്ളു. ഞാൻ കൂടുതൽ ആളുകളെ വധിച്ച് സുഖസമൃദ്ധമായ ഒരു ജീവിതം നയിക്കും. ഞാൻ എല്ലാവരെയും എൻെറ അടിമകളാക്കും. അതിനു വഴിപ്പെടാത്തവരെ ഞാൻ വധിക്കും. ചുരുക്കത്തിൽ ഞാൻ ഈ വിശ്വത്തിൽ വിശ്വനായകനായി വാഴും. ഞാൻ ഈ ലോകത്തിലുള്ള എല്ലാ സുഖങ്ങളും അനുഭവിക്കും. എൻെറ ഐശ്വര്യം കണ്ട് ദേവലോകത്തിൻെറ അധിപതിയായ ദേവേന്ദ്രൻപോലും അസൂയപ്പെടും. ഞാൻ മനസാ വാചാ കർമ്മണാ ചെയ്യാൻ ആഗ്രഹിക്കുന്നതൊക്കെ എങ്ങനെയാണ് സാധിക്കാതിരിക്കുന്നത്? എന്നെ ശാസിക്കാൻ ആരുണ്ട്? എന്നെ അനുസരിക്കാതിരിക്കുന്നത് ആരാണ്? എൻെറ പ്രാഭവം കാണുന്നതുവരെ മാത്രമെ മരണത്തിനുപോലും അതിൻെറ പ്രാഭവത്തെപ്പറ്റി വീമ്പിളക്കാൻ കഴിയൂ. യഥാർത്ഥത്തിൽ ഈ

ലോകത്തിലുള്ള സകല സുഖത്തിന്റേയും സങ്കേതം ഞാൻ മാത്രമാണ്.

ആഢ്യോƒഭിജനവാനസ്മി
കോ ƒന്യോ ƒസ്തി സദൃശോ മയാ
യക്ഷ്യേ ദാസ്യാമി മോദിഷ്യേ
ഇത്യജ്ഞാനവിമോഹിതാ 15

*ഞാൻ നല്ല കുലത്തിൽ ജനിച്ച ശ്രേഷ്ഠനാണ്. എന്നോടു തുല്യനായി ആരുണ്ട്? ഞാൻ പല യാഗങ്ങളും ചെയ്യും; ഞാൻ ദാനം ചെയ്യും. ഞാൻ സുഖിക്കും. എന്നിങ്ങനെ അജ്ഞാനംകൊണ്ട് മൂഢന്മാരായ അവർ കരുതുന്നു.*

വൈശ്രവണൻ കുബേരനാണെന്ന കാര്യത്തിൽ സംശയമില്ല. എന്നാൽ അവൻപോലും എനിക്കു സമനല്ല. സമ്പത്തിന്റെ ദേവതയായ ലക്ഷ്മീദേവിയും എന്നോടൊപ്പം സമ്പന്നയല്ല. എന്റെ കുല ശ്രേഷ്ഠതയും കുടുംബമഹിമയും ബന്ധുമിത്രാദികളുടെ എണ്ണവും കണക്കാക്കുമ്പോൾ ബ്രഹ്മദേവൻ എത്രയോ നിസ്സാരനാണ്. നശിച്ചു തുടങ്ങിയിരിക്കുന്ന ആഭിചാരകർമ്മത്തെ ജീർണ്ണോദ്ധാരണം നടത്തി മറ്റുള്ളവർക്കു ദുഃഖം ഉണ്ടാക്കത്തക്കവണ്ണം ഞാൻ യാഗങ്ങൾ നടത്തും. എന്നേപ്പറ്റി സ്തുതിഗീതങ്ങൾ പാടുന്നവർക്കും നാടകനൃത്താദികളിൽ കൂടി എന്നെ രസിപ്പിക്കുന്നവർക്കും ഞാൻ പാരിതോഷികം നൽകും. മദ്യത്തിലും മദിരാക്ഷിയിലും കൂടെ ഈ ലോകത്തിൽ അനുഭവിക്കാവുന്ന എല്ലാ സുഖങ്ങളും ഞാൻ ആസ്വദിക്കും.

ചുരുക്കിപ്പറഞ്ഞാൽ ആസുരപ്രകൃതികൊണ്ട് ഇപ്രകാരം ഭ്രാന്തന്മാരായിത്തീർന്ന ഇവർ ആകാശകുസുമത്തിന്റെ സൗരഭ്യംപോലും ആസ്വദിക്കാൻ ആശിക്കുന്നു.

അനേക ചിത്തവിഭ്രാന്താ
മോഹജാലസമാവൃതാഃ
പ്രസക്താഃ കാമഭോഗേഷു
പതന്തി നരകേƒശുചൗ 16

*അനേകതരം ചിത്തസങ്കല്പങ്ങളിൽ ഭ്രമിച്ച് ഭൗതിക മോഹങ്ങളാകുന്ന വലയിൽപ്പെട്ടു കുരുങ്ങി., കാമഭോഗങ്ങളിൽ ആസക്തരായി ആസുരീസമ്പന്നന്മാർ സ്വവാസനാനിർമ്മിതമായ നരകത്തിൽ ചെന്നു വീഴുന്നു.*

ജ്വരബാധയുള്ള ഒരു രോഗി സ്വബോധമില്ലാതെ ഇടയ്ക്കിടയ്ക്ക് പിച്ചും പേയും പറയുന്നതുപോലെ, ആസുരീസമ്പന്നന്മാർ അവരുടെ മനോരഥങ്ങളെപ്പറ്റി വൃഥാ ജല്പനങ്ങൾ നടത്തുന്നു. അവരുടെ അജ്ഞതയുടെ ധൂളി മുകളിലേക്കുയർന്ന് പ്രത്യാശയാകുന്ന ചുഴലി

ക്കാറ്റിൽ പെട്ട് നട്ടം തിരിഞ്ഞ് സങ്കല്പങ്ങളാകുന്ന ആകാശത്തിൽ ചുറ്റിക്കറങ്ങുന്നു. ആഷാഢമാസത്തിൽ കാർമേഘങ്ങൾ ഒന്നിനു പിറകെ ഒന്നായി ആകാശത്തിൽ പ്രത്യക്ഷപ്പെടുന്നതുപോലെ, അഥവാ ആഴിയുടെ മുകൾപ്പരപ്പിൽ അലമാലകൾ അനവരതം അടിച്ചു കൊണ്ടിരിക്കുന്നതുപോലെ, വിഷയസുഖങ്ങളിലുള്ള അവരുടെ ഇച്ഛ അന്തമില്ലാതെ തുടർന്നുകൊണ്ടിരിക്കും. അവരുടെ അന്തഃകര ണത്തിൽ അഭിലാഷങ്ങളാകുന്ന വല്ലരികൾ പടർന്നു പന്തലിക്കുന്നു. എന്നാൽ പാറയിൽ തട്ടി മൺകുടം ഉടയുന്നതുപോലെയോ മുള്ളിൻെറ മുകളിൽക്കൂടി വലിച്ചെടുക്കുന്ന മുകുളം മുറിഞ്ഞു പോകുന്നതുപോലെ യോ ഈ അഭിലാഷങ്ങൾ ഛിന്നഭിന്നങ്ങളാകുന്നു. രാത്രി ചെല്ലുന്തോറും അന്ധകാരത്തിൻെറ കടുപ്പം വർദ്ധിക്കുന്നതുപോലെ അവരുടെ അന്തഃകരണത്തിൽ മോഹങ്ങൾ ഇടതിങ്ങി വളരുന്നു. മോഹങ്ങൾ വർദ്ധിക്കുമ്പോൾ ഇന്ദ്രിയവിഷയങ്ങളിലുള്ള ആസക്തി വർദ്ധിക്കുകയും അത് അന്തഃകരണത്തെ പാപപങ്കിലമാക്കുകയും ചെയ്യുന്നു. അവർ അനവധി പാപങ്ങളെ സഞ്ചയിക്കുകയും ഈ പാപങ്ങൾക്കു ശക്തി വർദ്ധിക്കുമ്പോൾ നരകയാതന അനുഭവിക്കുകയുംചെയ്യുന്നു.

അല്ലയോ ശുദ്ധബുദ്ധിയായ അർജ്ജുന, ഇപ്രകാരമുള്ള ദുർവാസനകളെ മനസ്സിൽ കുടിയിരുത്തുന്ന ഈ ആസുരീസമ്പന്നർ അവരുടെ മരണശേഷം കുടിയിരിക്കുന്നതിനായി എത്തുന്നത് വാളിൻേറതുപോലെ മൂർച്ചയുള്ള ദലങ്ങളോടുകൂടിയ വൃക്ഷങ്ങൾ നിബിഡമായി വളരുന്ന സ്ഥലത്തായിരിക്കും. അവിടെ ഒരിക്കലും അണയാത്ത തീക്കനലുകളുടെ കുന്നുകൾ ഉണ്ടായിരിക്കും; തിളച്ചു മറിയുന്ന എണ്ണ പ്രവഹിച്ചു കൊണ്ടേയിരിക്കും. മൃത്യുദേവനാൽ പരി കല്പിതമായ തീവ്രയാതനകളുടെ ഒരു പരമ്പര തന്നെ അവിടെ യുണ്ടായിരിക്കും. ഇപ്രകാരമുള്ള ദാരുണമായ നരകത്തിലേക്കാണ് അവർ പതിക്കുന്നത്. ഈ ലോകത്തിൽ ജനിച്ചെങ്കിലും നരകത്തിൽ എത്തുന്നതിനു വിധിക്കപ്പെട്ട ഇവരും മോഹിതരായി താൽപര്യപൂർവ്വം യജ്ഞങ്ങൾ ചെയ്യുന്നു. വിധിപ്രകാരമുള്ള യാഗങ്ങളാണ് ഇവർ ചെയ്യുന്നതെങ്കിലും അത് ആർഭാടമായും നാടകീയമായും ചെയ്യുന്നതുകൊണ്ട് അതിൻെറ വിഹിതഫലം അവർക്കു ലഭിക്കുന്നില്ല. കാമുകൻെറ സംരക്ഷണത്തിൽ താമസിക്കുന്ന അഭിസാരികയായ ഒരു സ്ത്രീ മറ്റുള്ളവരുടെ മുന്നിൽ ഭർതൃമതിയാണെന്നു ഭാവിക്കുന്ന കപടനാട്യംപോലെയാണിത്.

ആത്മസംഭാവിതാഃ സ്തബ്ധാ  
ധന മാന മദാന്വിതാഃ  
യജന്തേ നാമ യജ്ഞൈസ്തേ  
ദംഭേനാവിധിപൂർവ്വകം. 17

*സ്വയം പ്രശംസിച്ച് കേമത്തം ഭാവിക്കുന്നവരും ഗർവ്വിഷ്ഠന്മാരും സമ്പത്തിലും സ്ഥാനമാനങ്ങളിലും മദിച്ചുകഴിയുന്നവരുമായ*

*ആസുരീസമ്പന്നന്മാർ വളരെ ഡംഭോടുകൂടി ശാസ്ത്രവിധികളെ നോക്കാതെ യജ്ഞത്തിൻെറ പേരിൽ പലതും കാട്ടിക്കൂട്ടുന്നു.*

ഇപ്രകാരം ഉദ്ധതമായ ഗർവ്വപ്രവർത്തനങ്ങളുമായി അവർ ഞെളിഞ്ഞു നടക്കുന്നു. അവർ ഉരുക്കുതൂണുപോലെയോ മാനം മുട്ടെ നില്ക്കുന്ന മലപോലെയോ വളയാൻ കഴിയാത്തവരാണ്. സുഖ സമൃദ്ധിയിൽ ജീവിക്കുന്ന അവർ മറ്റുള്ളവരുടെ മുന്നിൽ തല കുനിക്കുകയില്ല. ധനപ്രമത്തതയുടെ ലഹരിയിൽ അവർ മറ്റുള്ളവരെ തൃണത്തെയെന്നപോലെ പുച്ഛരിച്ചുതള്ളുന്നു. കൂടാതെ കൃത്യാ കൃത്യങ്ങളെക്കുറിച്ചുള്ള ചിന്ത തന്നെ അ ർ ഉപേക്ഷിക്കുന്നു. ഇങ്ങനെ യുള്ളവർ എങ്ങനെയാണ് വിധിപ്രകാരം യജ്ഞങ്ങൾ നടത്തുമെന്നു പ്രതീക്ഷിക്കുന്നത്? ഇപ്രകാരമുള്ള അരക്കിറുക്കന്മാർ എന്തു ചെയ്യുമെന്ന് പറയാൻ ആർക്കും കഴിയുകയില്ല. വിഡ്ഢിത്തത്തിൻെറ വേലിയേറ്റമുണ്ടാകുമ്പോൾ അവർ കപടഭക്തിയോടെ യജ്ഞങ്ങൾ ചെയ്യാൻ തയ്യാറാകും. അവർക്ക് യജ്ഞകുണ്ഡമോ യജ്ഞമണ്ഡപമോ യജ്ഞവേദിയോ വിധിപ്രകാരമുള്ള യജ്ഞസാമഗ്രികളോ ഒന്നും തന്നെ ആവശ്യമില്ല. അവർ എന്നും ശാസ്ത്രവിധിപ്രകാരമുള്ള കാര്യങ്ങൾക്ക് എതിരാണ്. ഈശ്വരൻേറയോ ബ്രാഹ്മണരുടേയോ നാമോച്ചാരണം കേൾക്കുന്നതുതന്നെ അവർക്ക് അസഹ്യമാണ്. പിന്നെ അവരുടെ യജ്ഞങ്ങളിൽ പങ്കെടുക്കാൻ ആർക്കാണ് താൽപര്യം? എങ്കിലും ചത്ത പശുക്കുട്ടിയുടെ തോലിനുള്ളിൽ വൈക്കോൽ നിറച്ച് പശുവിൻെറ മുന്നിൽ നിർത്തി പാൽ കറക്കുന്ന വിദഗ്ദ്ധനായ കറവക്കാരനെപ്പോലെ, ഇവർ തങ്ങളുടെ യജ്ഞത്തിന് ആളുകളെ ക്ഷണിച്ചു വരുത്തി അവരുടെ പക്കൽനിന്ന് പാരിതോഷികങ്ങൾ പിഴിഞ്ഞെടുക്കുന്നു. തങ്ങളുടെ ശ്രേയസ്സിനും മറ്റുള്ളവരുടെ നാശത്തിനുമായിട്ടാണ് ഇവർ യജ്ഞങ്ങൾ ചെയ്യുന്നത്.

അഹങ്കാരം ബലം ദർപ്പം
കാമം ക്രോധം ച സംശ്രിതാഃ
മാമാത്മപരദേഹേഷു
പ്രദ്വിഷന്തോഽഭ്യസൂയകാഃ 18

*അഹങ്കാരം, ബലം, ദർപ്പം, കാമം, ക്രോധം എന്നിവയെ ആശ്രയിച്ചിരിക്കുന്ന അസൂയാലുക്കളായ ഇവർ തങ്ങളുടേയും അന്യരുടേയും ദേഹങ്ങളിൽ സ്ഥിതിചെയ്യുന്ന പരമാത്മാവായ എന്നെ ദ്വേഷിച്ചുകൊണ്ട് ജീവിതം നയിക്കുന്നു.*

വലിയ ചെണ്ടമേളത്തോടെ കൊടിയും പിടിച്ച് യജ്ഞപ്രണേതാക്കളായി ഇവർ ബഹുജനസമക്ഷം പ്രത്യക്ഷപ്പെടും. എന്നാൽ ഇതെല്ലാം നിരർത്ഥകമാണ്. വിളക്കിൻെറ കരികൊണ്ട് അന്ധകാരത്തിന് ഒരാവരണം ഉണ്ടാക്കിയാൽ അന്ധകാരത്തിൻെറ സാന്ദ്രത വർദ്ധിക്കുകയേ ഉള്ളൂ. അതുപോലെ കപടമായ ഈ മേന്മ അവരുടെ

അഹംഭാവത്തെ കൂടുതലാക്കുന്നു. അവരുടെ മൂഢത്വം ദൃഢതരമാകുന്നു. അഹങ്കാരവും അവിവേകവും ദ്വിഗുണീഭവിക്കുന്നു. അവരെപ്പോലെ മറ്റാരെങ്കിലും ഉണ്ടെന്ന് കേൾക്കുന്നതുതന്നെ അവർക്ക് അസഹ്യമാണ്. ഇപ്രകാരം അഹന്ത പ്രബലപ്പെടുമ്പോൾ അവരുടെ അഹങ്കാരം അതിന്റെ സീമയെ അതിലംഘിക്കുന്നു. അഹങ്കാരം പുഷ്ക്കലമാകുമ്പോൾ കാമം ഉദ്ദീപിക്കുന്നു. അതിന്റെ കടുത്ത ചൂടുകൊണ്ട് കോപാഗ്നി കത്തിജ്ജ്വലിക്കുന്നു. ഇത്, നെയ്യിന്റേയും എണ്ണയുടേയും ഒരു വലിയ ശേഖരം കത്തിജ്ജ്വലിക്കുമ്പോൾ ശക്തമായ കാറ്റ് ആ അഗ്നിയെ പതിന്മടങ്ങു വർദ്ധിപ്പിക്കുന്നതുപോലെയാണ്. അഹന്തയും ഉന്മത്തതയും കൂടിച്ചേരുമ്പോൾ അവരുടെ സുഖ സൗകര്യത്തിനുവേണ്ടി അവർ ആരെയാണ് നശിപ്പിക്കാത്തത്? ആഭിചാരകർമ്മങ്ങളിൽ വിജയിക്കുന്നതിനായി അവർ അവരുടെതന്നെ രക്തവും മാംസവും അർപ്പിക്കുന്നു. അവർ അവരുടെ ശരീരത്തെ ഇപ്രകാരം പീഡിപ്പിക്കുമ്പോൾ ആ ശരീരത്തിൽ കുടികൊള്ളുന്ന ആത്മാവായ ഞാനും നിന്ദിക്കപ്പെടുന്നു. അവർ ക്ഷുദ്രകർമ്മങ്ങൾകൊണ്ടു മറ്റുള്ളവരെ പീഢിപ്പിക്കുമ്പോഴും, പീഢിതമാകുന്ന ശരീരത്തിൽ ചേതനനായി കുടികൊള്ളുന്ന ഞാനാണ് ക്ലേശമനുഭവിക്കുന്നത്. അവരുടെ ദുഷ്പ്രവർത്തനങ്ങൾക്ക് ഇരയാകുന്ന ആരെങ്കിലും ഭാഗ്യം കൊണ്ട് രക്ഷപ്പെട്ടാൽ അവരെ അപകീർത്തികരമായ വാക്കുകൾ കൊണ്ട് എറിഞ്ഞു വീഴ്ത്തുന്നു. ഈ ആസുരീവർഗ്ഗക്കാർ പതിവ്രതമാരുടേയും മഹാത്മാക്കളുടേയും ഭക്തന്മാരുടേയും സന്ന്യാസിമാരുടേയും തപസ്വികളുടേയും യാജ്ഞികന്മാരുടേയും ദാനശീലന്മാരുടേയും സൽപ്പുരുഷന്മാരുടേയും നേർക്ക് നിശിതമായ ഭാഷയിൽ വിഷലിപ്തമായ കൂരമ്പുകളയയ്ക്കുന്നു. എന്നാൽ ഈ ആക്രമണങ്ങൾക്കു ശരവ്യ രാകുന്നവരെല്ലാം ശാസ്ത്രവിധിപ്രകാരമുള്ള കർമ്മങ്ങൾ ചെയ്യുന്നതു കൊണ്ട് പുണ്യവാന്മാരായിത്തീർന്നിട്ടുള്ളവരാണ്. അവരുടെ പരിശുദ്ധഹൃദയങ്ങൾ എന്റെ വാസഗേഹങ്ങളാണ്.

താനഹം ദ്വിഷതഃ ക്രൂരാൻ
സംസാരേഷു നരാധമാൻ
ക്ഷിപാമ്യജസ്രമശുഭാൻ
ആസുരീഷ്വേവ യോനിഷു 19

*എല്ലാവരെയും ദ്വേഷിച്ചും ദ്രോഹിച്ചും കഴിയുന്ന പാപികളായ ആ നീചമനുഷ്യരെ ഞാൻ എപ്പോഴും സംസാരങ്ങളിൽ (ജനനമരണ മാർഗ്ഗങ്ങളിൽ) ആസുരയോനികളിലേക്കുതന്നെ വീണ്ടും വീണ്ടും തള്ളിയിടുന്നു.*

ഇപ്രകാരം സദാ എന്നോടു ശത്രുത്വം പുലർത്തുന്ന ഇവരോട് എങ്ങനെയാണ് ഞാൻ പെരുമാറുന്നതെന്നു കേൾക്കുക. മനുഷ്യ

ശരീരമെടുത്ത് ഈ വിശ്വത്തിനെതിരെ വിദ്വേഷം കാട്ടുന്നവരുടെ മനുഷ്യപദവി ഇല്ലാതാക്കിയാണ് ഞാൻ അവരെ കൈകാര്യം ചെയ്യുന്നത്. ഈ മൂർഖന്മാരെ ക്ലേശമാകുന്ന ഗ്രാമത്തിലെ ചാണക ക്കുണ്ടോ, സംസാരമാകുന്ന നഗരത്തിലെ മലിനജല സംഭരണിയോ ആകുന്ന താമസയോനികളിൽ നിവസിപ്പിക്കുന്നു. പിന്നീട് അവരെ ജനിപ്പിക്കുന്നത് കടുവ, ചെന്നായ തുടങ്ങിയ ക്ഷുദ്രജീവികളുടെ വർഗ്ഗത്തിലായിരിക്കും. പുല്ലുപോലും കുരുക്കാത്ത ഊഷരഭൂമിയി ലായിരിക്കും അവർ ജനിക്കുന്നത്. വിശപ്പിന്റെ വേദന അനുഭവിക്കുന്ന അവർ സ്വന്തം മാംസംതന്നെ തിന്നു മരിക്കുന്നു. അവർ വീണ്ടും വീണ്ടും അതേ സ്ഥിതിയിൽത്തന്നെ ജനിക്കുന്നു. അല്ലെങ്കിൽ ഇഴജന്തുക്കളുടെ രൂപത്തിലായിരിക്കും അവർക്കു ജന്മം കൊടുക്കുന്നത്. കുടുസ്സായ മാളത്തിൽ ജീവിക്കുന്ന അവർക്ക് അവരുടെ വിഷത്തിന്റെ താപംകൊണ്ടുതന്നെ തൊലി ഉണങ്ങി വരളും. അധർമ്മികളായ ഇവരെ ശ്വാസോച്ഛ്വാസത്തിനെടുക്കുന്ന ചുരുങ്ങിയ സമയത്തേക്കുപോലും വിശ്രമിക്കാൻ ഞാൻ അനുവദിക്കുകയില്ല. അനേകം കല്പാന്ത കാലങ്ങൾ ഈ നിലയിൽ ജീവിക്കേണ്ടിവരുന്ന ഇവരെ, ഇവരുടെ പ്രാണസങ്കടത്തിൽനിന്നു ഞാൻ മോചിപ്പിക്കുകയില്ല. ഇവരുടെ അന്തിമമായ ലക്ഷ്യത്തിലേക്കു നയിക്കുന്ന ദീർഘയാത്രയിലുള്ള ആദ്യത്തെ പടിയാണിത്. അപ്പോൾ പിന്നെ അന്തിമലക്ഷ്യത്തിലെത്തി ച്ചേരുമ്പോഴേക്കും ഇതിനേക്കാൾ ഭൈരവമായ യാതനകൾ എങ്ങനെയാണ് അവർ അനുഭവിക്കാതിരിക്കുക?

ആസുരീം യോനിമാപന്നാ
മൂഢാ ജന്മനി ജന്മനി
മാമപ്രാപ്യൈവ കൗന്തേയ!
തതോ യാന്ത്യധമാം ഗതിം 20

*ഹേ അർജ്ജുന, എന്നെ പ്രാപിക്കാതെ ജന്മംതോറും ആസുരീയോനിയെ പ്രാപിക്കുന്ന ഈ മൂഢന്മാർ കൂടുതൽ അധമമായ ഗതിയെത്തന്നെ പ്രാപിക്കുന്നു.*

അവരുടെ ആസുരീസ്വഭാവംകൊണ്ട് അവർ അങ്ങേയറ്റത്തെ അധമാവസ്ഥയിലേക്ക് അധഃപതിക്കുന്നു. കടുവ, ചെന്നായ് തുടങ്ങിയ കാട്ടുജന്തുക്കൾ തമോയോനിയിൽ ജനിച്ചാലും അവയുടെ ശരീരംകൊണ്ടു ലഭിക്കുന്ന അല്പമായ ആശ്വാസംപോലും ഞാൻ നശിപ്പിക്കുകയും അവരെ അന്ധകാരത്തെപ്പോലും കരുവാളി പ്പിക്കത്തക്ക തമസ്സിന്റെ സ്ഥിതിയിലേക്ക് തള്ളിയിടുകയും ചെയ്യുന്നു. ഈ നാരകീയാവസ്ഥയെ പാപം പോലും വെറുക്കുന്നു; നരകം പോലും ഭയപ്പെടുന്നു. ഈ അവസ്ഥയിൽ ആലസ്യംപോലും മോഹാലസ്യ പ്പെടുന്നു. ഈ അന്ധകാരത്തിന്റെ പങ്കിലത്വം കൊണ്ട് പങ്കം പോലും കൂടുതൽ പങ്കിലമാകുന്നു. ഈ അവസ്ഥയിൽ താപം കൂടുതൽ

താപകമാകുന്നു; ഭയംപോലും ഭയന്നു കിടുകിടുക്കുന്നു. ഈ ആസുരീ വർഗ്ഗത്തെ പാപം പോലും നിന്ദിക്കുന്നു; നികൃഷ്ടവസ്തുക്കൾ അവരുടെ സ്പർശംകൊണ്ട് കൂടുതൽ നികൃഷ്ടമാകുന്നു, അശുദ്ധമായവ അതീവ അശുദ്ധമാകുന്നു. അല്ലയോ ധനഞ്ജയ, അധമന്മാരായ ഇവർ അനവധി താമസയോനികളിൽക്കൂടി ജന്മമെടുത്ത് അവസാനം നരകത്തിലെ അസുരലോകത്ത് എത്തിച്ചേരുന്നു. ഈ അസുരന്മാരെ പ്പറ്റി വർണ്ണിക്കുമ്പോൾ സംസാരശക്തി വിലപിക്കുന്നു. അവരെപ്പറ്റി ഓർക്കുമ്പോൾ മനസ്സ് അന്തർമുഖമാകുന്നു. അഹോ! എന്തൊരു നാരകീയമായ അവസ്ഥയാണ് അവർ സ്വയം വരുത്തിവെച്ചിരിക്കുന്നത്. ഇപ്രകാരം ഭയങ്കരമായി അധഃപതിക്കത്തക്കവണ്ണം ഈ ആസുരീസമ്പ ത്തെല്ലാം ഇവർ സ്വരൂപിച്ചുകൂട്ടിയത് എന്തിനാണ്? അല്ലയോ അർജ്ജുന, ഈ ആസുരീസമ്പന്നരുടെ അധിവാസസ്ഥലങ്ങൾ നീ സന്ദർശിക്കരുത്. അവരുമായി സമ്പർക്കം പുലർത്തരുത്. കാമക്രോധ ലോഭ മോഹമദമാത്സര്യമെന്ന ആറു ദുർഗ്ഗുണങ്ങളുടെ ഉടമകളായവരു മായുള്ള സഹവാസം നീ വർജ്ജിക്കണം.

ത്രിവിധം നരകസ്യേദം
ദ്വാരം നാശനമാത്മനഃ
കാമഃ ക്രോധസ്തഥാ ലോഭഃ
തസ്മാദേതത് ത്രയം ത്യജേത്. 21

*കാമം, ക്രോധം, ലോഭം ഇങ്ങനെ നരകത്തിലേക്ക് മൂന്നു വാതിലുകളുണ്ട്. ആത്മാവിന് അനർത്ഥഹേതുകങ്ങളാണിവ. ആകയാൽ ഈ മൂന്നിനേയും സർവ്വാത്മനാ ത്യജിക്കേണ്ടതാകുന്നു.*

കാമക്രോധലോഭാദി ദുർഗ്ഗുണങ്ങൾ എവിടെയാണോ പ്രബലമായി കാണുന്നത് അവിടെയൊക്കെ പാപത്തിൻെറ സമൃദ്ധമായ വിളവെടുപ്പുണ്ടായിരിക്കും. ലോകത്തിലുള്ള എല്ലാവിധ ദുഃഖങ്ങളും, അവയുടെയടുത്തേക്ക് ആളുകളെ നയിച്ചുകൊണ്ടുവരുന്നതിന് ഈ ദുർഗ്ഗുണങ്ങളെ ദൂതന്മാരായി നിയോഗിച്ചിരിക്കുകയാണ്. ഇവ പാപികളെ നരകത്തിലേക്ക് തള്ളിയിടുന്നതിനായി സംഘടിപ്പിച്ചിട്ടുള്ള സർവ്വപാപങ്ങളുടെയും ഒരു പാപസംഘടനയാണ്. ഈ ദുർഗ്ഗുണ ങ്ങളുടെ ദോഷവികാരങ്ങൾ മനുഷ്യൻെറ അന്തഃകരണത്തിൽ ഉദിക്കുന്നില്ലെങ്കിൽ, നരകത്തെപ്പറ്റി ശാസ്ത്രങ്ങളിൽ പറയുന്നതു മാത്രമെ നാം അറിയുകയുള്ളു. എന്നാൽ ഈ ദുർഗ്ഗുണങ്ങൾ മൂലം അപായങ്ങൾ അനായാസം സംഭവിക്കുന്നു; യാതന സുലഭമായി ത്തീരുന്നു. ഇവകൾ മുഖേനയുള്ള നാശം സാധാരണ നാശമല്ല. ഇവ നാശത്തിൻെറ യഥാർത്ഥമൂർത്തികളാണ്. കാമക്രോധലോഭമെന്ന അധമവികാരങ്ങൾ നരകവാതിലിൻെറ ഉമ്മറത്ത് ഉറപ്പിച്ചിട്ടുള്ള മൂന്നു കുന്തമുനകളാണ്. ഇവ ഒരുവനെ നരകത്തിലേക്കു തള്ളിയിടുന്നു. ഈ ദുർഗ്ഗുണങ്ങൾക്ക് അടിമയാകുന്നവന് നരകത്തിലെ നഗരസഭയിൽ

പ്രമുഖമായ ഒരു സ്ഥാനമാണുള്ളത്. അല്ലയോ അർജ്ജുന, ഇക്കാരണത്താലാണ് ദുർഗ്ഗുണങ്ങളുടെ ഈ ത്രിമൂർത്തിയെ നീ തിരസ്കരിക്കണമെന്ന് ആവർത്തിച്ചാവർത്തിച്ചു പറയുന്നത്.

ഏതൈർവിമുക്തഃ കൗന്തേയ
തമോദ്വാരൈസ്ത്രിഭിർനരഃ
ആചരത്യാത്മനഃ ശ്രേയ-
സ്തതോ യാതി പരാം ഗതിം 22

*അല്ലയോ അർജ്ജുന, ഈ മൂന്നു നരകവാതിലുകളേയും ഉപേക്ഷിച്ച മനുഷ്യൻ ആത്മശ്രേയസ്സിനുള്ള സാധനകൾ അനുഷ്ഠിക്കുന്നു. അതിനാൽത്തന്നെ അവൻ മോക്ഷത്തേയും പ്രാപിക്കുന്നു.*

കാമക്രോധലോഭാദി ദുർഗ്ഗുണങ്ങളെ ഒഴിവാക്കാൻ കഴിയുന്നവനു മാത്രമേ പുരുഷാർത്ഥങ്ങൾ നേടുന്നതിനെപ്പറ്റി ചിന്തിക്കാൻ പോലും കഴിയുകയുള്ളൂ. ഒരുവൻെറ അന്തഃകരണത്തിൽ ഈ ദുർഗ്ഗുണങ്ങൾ വിളയാടുന്നിടത്തോളം കാലം അവന് ശ്രേയസ്സ് ഉണ്ടാവുകയില്ല. സ്വന്തം നന്മയെ ആഗ്രഹിക്കുകയും ആത്മനാശത്തെ ഭയപ്പെടുകയും ചെയ്യുന്നവൻ ഈ ദുർഗ്ഗുണങ്ങളുമായുള്ള കൂട്ടുകെട്ടിൽനിന്ന് കരുതലോടെ ഒഴിഞ്ഞുമാറി നില്ക്കണം. കഴുത്തിൽ കല്ലും കെട്ടിത്തൂക്കി കൈകളുടെ ബലംകൊണ്ട് സമുദ്രം നീന്തിക്കടക്കാമെന്ന് മോഹിക്കാമെങ്കിൽ, കാളകൂടവിഷം കലർന്ന ആഹാരം കഴിച്ചിട്ട് പിന്നെയും ജീവിച്ചിരിക്കുമെന്ന് ആശിക്കാമെങ്കിൽ മാത്രമേ, കാമം ക്രോധം ലോഭം എന്നിവയുമായുള്ള ചങ്ങാത്തംകൊണ്ട് ജീവിതലക്ഷ്യം നേടാമെന്നു പ്രതീക്ഷിക്കേണ്ടതുള്ളൂ. അതുകൊണ്ട് അണുപോലും അവശേഷിക്കാതെ അവയെ തുടച്ചുമാറ്റണം. ഇതിൻെറ ശൃംഖല പൊട്ടിച്ചെറിയാൻ കഴിയുമെങ്കിൽ ഒരുവന് ആത്മാനുഭവത്തിലേക്കുള്ള പാതയിൽക്കൂടി സുഖകരമായി യാത്രചെയ്യുവാൻ കഴിയും. ഈ ദുർഗ്ഗുണങ്ങളെ പാടേ ഉപേക്ഷിക്കുന്നവൻ വാതം പിത്തം കഫം എന്ന ത്രിദോഷങ്ങളിൽനിന്നു മോചിപ്പിക്കപ്പെട്ട ശരീരംപോലെയോ, മോഷണം പരദൂഷണം വേശ്യാവൃത്തി എന്നിവയിൽനിന്നു നിവൃത്തമായ നഗരംപോലെയോ, ആദ്ധ്യാത്മികം ആധിഭൗതികം ആധിദൈവികം എന്നീ താപത്രയങ്ങളിൽനിന്നു മുക്തമായ അന്തഃകരണംപോലെയോ അത്യന്തം സന്തോഷിക്കുന്നു. അതിനുശേഷം അവനു സജ്ജനസംസർഗ്ഗം ലഭിക്കുകയും അവൻ മോക്ഷമാർഗ്ഗത്തിൽക്കൂടി മുന്നേറുകയും ചെയ്യുന്നു. അവൻ സത്സംഗത്തിൻെറ ബലംകൊണ്ടും ശാസ്ത്രങ്ങളുടെ മാർഗ്ഗദർശിത്വം കൊണ്ടും ഗുരുകടാക്ഷം കൊണ്ടും ജനനമരണങ്ങളാകുന്ന പാറക്കെട്ടുകൾ നിറഞ്ഞ ഊഷരഭൂമി തരണം ചെയ്യുന്നു. അനന്തരം സമ്പൂർണ്ണമായ ആത്മാനന്ദം അധിവസിക്കുന്ന മനോഹരപ്രദേശത്ത് എത്തിച്ചേരുന്നു. അവിടെ പരമാത്മദർശനം സിദ്ധിക്കുന്നു. അതോടുകൂടി സാംസാരിക ക്ലേശങ്ങളുടെ പെരുമ്പറ മുഴക്കം

അവസാനിക്കുന്നു. ഇപ്രകാരമുള്ള ആത്മലാഭം, കാമക്രോധലോഭാദി വികാരങ്ങളിൽനിന്ന് മോചനം നേടിയ ഒരുവനു മാത്രമാണ് സിദ്ധിക്കുന്നത്.

യഃ ശാസ്ത്രവിധിമുത്സൃജ്യ
വർത്തതേ കാമകാരതഃ
ന സ സിദ്ധിമവാപ്നോതി
ന സുഖം ന പരാംഗതിം 23

*ആരാണോ വേദവിഹിതമായ ധർമ്മത്തെ ഉപേക്ഷിച്ച് യഥേഷ്ടം പ്രവർത്തിക്കുന്നത് അയാൾ ജീവിതവിജയമോ സുഖമോ മോക്ഷമോ ഒന്നും നേടുന്നില്ല.*

ആത്മശ്രേയസ്സ് കൈവരിക്കണമെന്നാഗ്രഹിക്കാതെ കാമക്രോധാദികളിൽ മുഴുകിക്കഴിയുന്നവൻ ആത്മഘാതകിയാണ്. അപ്രകാരമുള്ളവൻ പിതൃതുല്യവും എല്ലാവരിലും ഒരുപോലെ കാരുണ്യം ചൊരിയുന്നതും ഹിതാഹിതങ്ങളെ സ്പഷ്ടമായി വെളിവാക്കിക്കൊടുക്കുന്ന വിളക്കും ആയ വേദങ്ങളെ അവഗണിക്കുന്നു. അവന് വേദാജ്ഞകളോട് അശേഷം ബഹുമാനമില്ല. അവൻെറ ആത്മഹിതത്തിൽ അവനു താൽപര്യമില്ല. അവൻ വിഷയങ്ങളിൽ മുഴുകിക്കഴിയുന്നു. അവൻ കാമക്രോധലോഭാദികളെ ആശ്ലേഷിക്കുകയും അവയുടെ ആജ്ഞകളെ അനുസരിക്കുകയും ചെയ്യുന്നു. തന്മൂലം മോചനത്തിലേക്കുള്ള രാജവീഥി ഉപേക്ഷിച്ചിട്ട് സ്വൈരാചാരവനങ്ങളിൽ സ്വതന്ത്രമായി അലഞ്ഞു തിരിഞ്ഞു നടക്കുന്നു. അവനു കുടിക്കാൻ മോക്ഷനദിയിൽനിന്ന് ഒരു തുള്ളി വെള്ളംപോലും കിട്ടുകയില്ല. അപ്പോൾപ്പിന്നെ അതിലിറങ്ങി നീന്തി ആസ്വദിക്കുന്നതിനെപ്പറ്റി എന്തെങ്കിലും പറയേണ്ടതുണ്ടോ? സ്വപ്നത്തിൽപോലും അവന് അതിൻെറ ആനന്ദം ലഭിക്കുകയില്ല. അവനു സ്വർഗ്ഗസുഖം നഷ്ടപ്പെടുന്നുവെന്നു മാത്രമല്ല, ഐഹികഭോഗങ്ങളും അനുഭവിക്കാൻ കഴിയുന്നില്ല. മത്സ്യത്തിലുള്ള അത്യാശകൊണ്ട് ഒരു ബ്രാഹ്മണൻ നദിയിലിറങ്ങി മുങ്ങിമരിച്ചാൽ അവനെ ധർമ്മഭ്രഷ്ടനെന്ന് ആളുകൾ നിന്ദിക്കും. അതുപോലെ വിഷയസുഖങ്ങളുടെ പിന്നാലെ പായുന്നവന് സ്വർഗ്ഗസുഖം നഷ്ടപ്പെടുന്നുവെന്നു മാത്രമല്ല, അവനെ മൃത്യുമറ്റിടങ്ങളിലേക്ക് കൂട്ടിക്കൊണ്ടു പോവുകയും ചെയ്യുന്നു. അവന് ഇഹലോക സുഖങ്ങളോ പരലോക സുഖങ്ങളോ ലഭിക്കുന്നില്ല. പിന്നെ മോക്ഷസമ്പാദനത്തിൻെറ കാര്യത്തെപ്പറ്റി എന്താണ് പറയാനുള്ളത്?

തസ്മാത് ശാസ്ത്രം പ്രമാണം തേ
കാര്യാകാര്യ വ്യവസ്ഥിതൗ
ജ്ഞാത്വാ ശാസ്ത്രവിധാനോക്തം
കർമ്മ കർത്തുമിഹാർഹസി. 24

*അതുകൊണ്ട് നിനക്ക് ചെയ്യേണ്ടതും ചെയ്യരുതാത്തതും തിരിച്ചറിയുന്നതിന് ശാസ്ത്രമാണ് പ്രമാണം. ശാസ്ത്രധർമ്മമായ കർമ്മം എന്തെന്നറിഞ്ഞ് അതുചെയ്യാൻ നീ ബാദ്ധ്യസ്ഥനാണ്.*

ഈ കാരണങ്ങളാൽ സ്വന്തം നന്മയെ ആഗ്രഹിക്കുന്ന ഒരുവൻ വേദങ്ങളുടെ സന്ദേശങ്ങളെ പിന്തുടരണം. അവയെ ഒരിക്കലും അവഗണിക്കരുത്. തന്റെ ഭർത്താവിനെ അനുസരിക്കുന്ന പതിവ്രതയായ ഒരു സ്ത്രീയ്ക്ക് ആത്മഹിതം ലഭ്യമാകുന്നു. ഗുരുവചനങ്ങളുടെ അടിസ്ഥാനത്തിൽ സ്വഭാവരൂപീകരണം നടത്തുന്ന ഒരു ശിഷ്യന് ആത്മാനുഭവം സിദ്ധിക്കുന്നു. സ്വന്തം വകയാണെങ്കിൽപ്പോലും ഒളിഞ്ഞിരിക്കുന്ന ദ്രവ്യനിക്ഷേപം കണ്ടെത്തണമെങ്കിൽ വളരെ ശ്രദ്ധയോടെ വിളക്ക് ഉപയോഗിക്കണം. അതുപോലെ പുരുഷാർത്ഥങ്ങൾ കൈവരിക്കണമെന്ന് തീവ്രമായി ആഗ്രഹിക്കുന്ന ഏതൊരാളും ശ്രുതികളുടെയും സ്മൃതികളുടെയും അനുശാസനങ്ങൾ അങ്ങേയറ്റം പാലിക്കണം. ഉപേക്ഷിക്കണമെന്നു ശാസ്ത്രങ്ങളിൽ പറയുന്ന കാര്യങ്ങൾ ഉപേക്ഷിക്കണം. അത് ഒരു സാമ്രാജ്യംതന്നെയാണെങ്കിലും അതിനെ പുൽക്കൊടിപോലെ കരുതണം. അംഗീകരിക്കണമെന്നു ശാസ്ത്രങ്ങൾ പറയുന്നതെല്ലാം വിഷമമാണെങ്കിൽ പോലും എതിർപ്പു കൂടാതെ അംഗീകരിക്കണം. അർജ്ജുനാ, വേദങ്ങളോട് ഏകനിഷ്ഠയുള്ളവർക്ക് ഒരിക്കലും അമംഗളം സംഭവിക്കുകയില്ല. തിന്മയിൽ നിന്നും നമ്മെ കാത്തുരക്ഷിക്കുകയും നന്മ പ്രദാനം ചെയ്യുകയും ചെയ്യുന്ന വേദങ്ങളെക്കാൾ മഹിമയുള്ള ഒരു മാതാവിനെ ഈ ലോകത്തു നിനക്കു കാണാൻ കഴിയുകയില്ല. ശ്രുതികൾ ജീവബ്രഹ്മ ഐക്യത്തെ സാധിതപ്രായമാക്കിത്തരുന്നു. അർജ്ജുനാ, നീ ഏകാഗ്രതയോടെ വേദങ്ങളിൽ ശ്രദ്ധവെയ്ക്കണം. ധർമ്മാചരണത്തെ അടിസ്ഥാനപ്പെടുത്തിയുള്ള ശാസ്ത്രങ്ങൾക്ക് സാർത്ഥകത നൽകുന്നതിനുള്ള ശക്തി നിന്റെ പൂർവ്വജന്മപുണ്യംകൊണ്ട് നീ നേടിയിട്ടുണ്ട്. അതിനായിട്ടാണ് നീ ധർമ്മാനുജനായി (ധർമ്മപുത്രന്റെ അനുജൻ) ലോകത്തിൽ ജനിച്ചിരിക്കുന്നത്. ആകയാൽ വേദധർമ്മങ്ങൾക്കു വിപരീതമായി യാതൊന്നും നീ ചെയ്യരുത്. വേദശാസ്ത്രങ്ങളുടെ വെളിച്ചത്തിൽ വേണം നീ കാര്യാകാര്യങ്ങളെക്കുറിച്ച് വിവേചിച്ചു തീരുമാനമെടുക്കേണ്ടത്. വേദം അനുശാസിക്കുന്നവിധം യോഗ്യമായതിനെ സ്വീകരിക്കുകയും അയോഗ്യമായതിനെ തള്ളുകയും ചെയ്യണം. ചെയ്യേണ്ട കർമ്മങ്ങൾ ശുഷ്കാന്തിയോടും ആത്മാർത്ഥതയോടും കൂടി അതിന്റെ വിജയപരിസമാപ്തിയിൽ എത്തിക്കണം. അല്ലയോ ഗുണവാനായ അർജ്ജുന, നിന്റെ ബുദ്ധിയാകുന്ന വിശ്വപ്രാമാണ്യമുദ്രാമോതിരം ഉപയോഗിച്ച് നീ ലോകഹിതം നടത്തണം.

ഇപ്രകാരം ആസുരപ്രകൃതിയുടെ സ്വഭാവങ്ങളും അതിൽനിന്ന് ഒരുവൻ രക്ഷപ്പെടേണ്ട വിധങ്ങളും ഭഗവാൻ അർജ്ജുനന് വിശദീകരിച്ചുകൊടുത്തു. അർജ്ജുനൻ ജിജ്ഞാസാപൂർവ്വം ഭഗവാനോടു ചോദിക്കുന്ന ചോദ്യങ്ങൾ ശ്രദ്ധയോടെ കേൾക്കുക. വ്യാസമഹർഷിയുടെ അനുഗ്രഹംകൊണ്ട് സഞ്ജയൻ ധൃതരാഷ്ട്രമഹാരാജാവി

നോടു പറഞ്ഞതുപോലെ, നിവൃത്തിനാഥിന്റെ അനുഗ്രഹംകൊണ്ട് ഞാൻ എന്റെ കഥനം തുടരാം. അല്ലയോ മഹാജനങ്ങളേ, നിങ്ങളുടെ കാരുണ്യം എന്നിൽ ചൊരിഞ്ഞാൽ ഞാൻ നിങ്ങളുടെ പ്രതീക്ഷ നിറവേറ്റാം. ആകയാൽ നിങ്ങൾ പൂർണ്ണമായി ശ്രദ്ധിക്കുക. അത് എനിക്കു ശക്തി നൽകും.

ജ്ഞാനദേവൻ പറഞ്ഞു.

ഓം തത് സത്
ഇതി ശ്രീമദ് ഭഗവദ് ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുന സംവാദേ
ദൈവാസുര സമ്പദ്വിഭാഗയോഗോ നാമ
ഷോഡശോഽദ്ധ്യായഃ

*ദൈവാസുര സമ്പദ്വിഭാഗയോഗം*
*എന്ന പതിനാറാം അദ്ധ്യായം കഴിഞ്ഞു.*

## അദ്ധ്യായം പതിനേഴ്

# ശ്രദ്ധാത്രയവിഭാഗയോഗം

അല്ലയോ ഗണേന്ദ്രാ, നീ ഗുരുരാജനാണ്. ഞാൻ നിന്നെ നമിക്കുന്നു. നിന്റെ യോഗമായ ഈ പ്രപഞ്ചത്തിന്റെ പ്രകടിത രൂപത്തിനു കാരണഭൂതമാകുന്നു. ത്രിഗുണങ്ങളാകുന്ന ത്രിപുര രാക്ഷസന്മാരാൽ ചുറ്റപ്പെട്ട ജീവദശയാകുന്ന കോട്ടയിൽ തടങ്കലിൽ പെട്ടിരിക്കുന്ന ശങ്കരനാകുന്ന ആത്മാവ് നിന്റെ സ്മരണകൊണ്ട് മോചിതനാകുന്നു. (ത്രിപുര രാക്ഷസന്മാരുടെ തടങ്കലിൽപെട്ട ശിവൻ ഗണപതിയെ സ്മരിച്ച് മോചിതനായ കഥയുടെ സൂചന) ത്രാസിലിട്ട് തൂക്കിനോക്കിയാൽ ഗുരുവെന്ന നിലയ്ക്ക് നിനക്കു ശിവനേക്കാൾ ഗുരുത്വമേറും. എന്നാൽ മായാസമുദ്രം സുരക്ഷിതമായി കടക്കുന്നതിനു നീ പൊങ്ങുതടി പോലെ ലഘുതമമായി കാണപ്പെടുന്നു. മൂഢന്മാരായ അജ്ഞാനികൾ നിന്നെ കാണുന്നത് വക്രതുണ്ഡനായിട്ടാണ്. എന്നാൽ ജ്ഞാനികൾ നിന്നെ അവക്രനായി കാണുന്നു. നിന്റെ ദിവ്യമായ നേത്രങ്ങൾ ചെറുതായി കാണപ്പെടുന്നു. എങ്കിലും അതിന്റെ ഉന്മീലനവും നിമീലനവും യഥാക്രമം പ്രപഞ്ചത്തിന്റെ ഉല്പത്തിയും പ്രളയവും അനായാസേന കൈവരുത്തുന്നു. ഇത് നിന്റെ ലീലയാണ്. പ്രവൃത്തിയാകുന്ന നിന്റെ വലത്തെ ചെവി ആടുമ്പോൾ ഉണ്ടാകുന്ന മദഗന്ധാനിലൻ ജീവാത്മാക്കളാകുന്ന ഭൃംഗങ്ങളെ നിന്നിലേക്കു ആകർഷിക്കുന്നു. ഈ ഭൃംഗങ്ങൾ നിന്റെ നെറ്റിത്തടത്തിൽ പറ്റിപ്പിടി ച്ചിരിക്കുമ്പോൾ, അവ നിന്നെ ആരാധിക്കാൻ അർപ്പിച്ച നീലോല്പല ത്തിന്റെ പുഷ്പകിരീടംപോലെ തോന്നും. നിവൃത്തിയാകുന്ന നിന്റെ ഇടത്തെ ചെവി ആടുമ്പോൾ ആരാധന അവസാനിക്കുന്നു. ആരാധനാ പുഷ്പങ്ങൾ അപ്രത്യക്ഷങ്ങളാകുന്നു. അപ്പോൾ നിന്റെ ആകാരം അതിന്റെ പുരാതന മഹിമയോടുകൂടി വെളിവാക്കപ്പെടുന്നു.

നീയുമായി ബന്ധുത്വം സ്ഥാപിക്കുന്നവന് അവന്റെ ദ്വൈതഭാവം ഇല്ലാതായി മറ്റെല്ലാ ബന്ധങ്ങളും നഷ്ടപ്പെടുന്നു. അവൻ ആത്മാനുഭൂതി നേടി നീയുമായി ഐക്യം പ്രാപിക്കുന്നു. സംസാര ബന്ധങ്ങളെ നശിപ്പിക്കുന്ന നീ ജഗദ്ബന്ധുവായി കാണപ്പെടുന്നു. നിന്റെ ഭക്തന്മാർ ആനന്ദത്തോടെ നിന്നെ സേവിക്കുകയും അവർക്ക് ദേഹബുദ്ധി ഇല്ലാതായിത്തീരുകയും ചെയ്യുന്നു. എന്നാൽ നീ വ്യത്യസ്തനാണെന്നു ചിന്തിക്കുന്നവർ, ഏതെല്ലാം വഴിയിൽക്കൂടി നിന്നെ പ്രാപിക്കുന്നതിനു ശ്രമിച്ചാലും നീ അവർക്ക് അപ്രാപ്യനായി

മറഞ്ഞിരിക്കുന്നു. ധ്യാനം എന്ന ഉപായത്താൽ നിന്നെ മനസ്സിൽ പിടിച്ചു നിർത്താൻ ശ്രമിക്കുന്നവരുടെ സമീപത്തുപോലും പോകാത്ത നീ, ദ്വൈതഭാവമില്ലാതെ, ദേഹബുദ്ധി നശിച്ച്, നിന്നിൽ മാത്രം ഏകാഗ്രമായ ചിന്തയുറപ്പിച്ചുനിൽക്കുന്നവരെ, നിന്റെ പ്രീതിക്കു പാത്രീഭൂതരായി കരുതുന്നു.

സർവ്വരൂപമായും പരിപൂർണ്ണമായുമിരിക്കുന്ന നിന്റെ സ്വരൂപത്തെ അതേവിധത്തിൽ മനസ്സിലാക്കാത്തവൻ സർവ്വജ്ഞനാണെന്നു ഭാവിച്ച് നിന്നെപ്പറ്റി എന്തെല്ലാമാണു പറയുന്നത്? എന്നാൽ നിന്നെപ്പററി വിസ്താരമായി പ്രതിപാദിക്കുന്ന വേദങ്ങളുടെ വാക്കുകൾ പോലും നീ കാര്യമായി കണക്കിലെടുക്കാത്തവനാണ്. നിന്റെ നാമം മൗനം എന്നാണ്. നീ ഭാഷണവിരക്തനാണ്. അങ്ങനെയിരിക്കെ നിനക്കായി ഞാൻ എങ്ങനെയാണ് സ്തുതിഗീതങ്ങൾ പാടാൻ ആഗ്രഹിക്കുക? കാണപ്പെടുന്നതെല്ലാം മായയായതുകൊണ്ട് ഞാൻ എങ്ങനെയാണ് നിന്നെ ഭജിക്കുക? ഞാൻ നിന്റെ സേവകൻ ആകണമെന്ന് ആഗ്രഹിച്ചാൽ നിന്നിൽനിന്നു വ്യത്യസ്തനാണെന്നുള്ള ദോഷം എന്നിൽ ആരോപിക്കപ്പെടും. അതുകൊണ്ട് നിനക്കുവേണ്ടി ഒന്നും ചെയ്യാതിരിക്കുന്നതാണ് നല്ലത്. ദ്വന്ദ്വഭാവത്തിൽ എല്ലാ ആശയങ്ങളും ഉപേക്ഷിക്കുമ്പോൾ മാത്രമേ, ഒരുവന് അദ്വൈതനായ നിന്നെ പ്രാപിക്കാൻ സാധിക്കുകയുള്ളു. എന്റെ ആരാദ്ധ്യദേവനായ അല്ലയോ ഗുരുനാഥാ, ഞാൻ ഈ രഹസ്യം ഇപ്പോൾ അറിഞ്ഞിരിക്കുന്നു. ആകയാൽ ഉപ്പ്, എപ്രകാരം തനിച്ചു നില്ക്കാതെ ജലത്തോടൊന്നിച്ചു ചേർന്ന് അതിനെ ഭജിച്ചുകൊണ്ടിരിക്കുന്നുവോ, അപ്രകാരമാണ് ഞാൻ നിന്നെ സ്നേഹിക്കുന്നതെന്ന് നീ അറിയണം. ഞാൻ എന്തിനധികം പറയുന്നു? ഒരു മൺകുടം സമുദ്രത്തിൽ മുക്കിയാൽ അതു ജലം നിറഞ്ഞു തുളുമ്പുന്നു. ദീപത്തോടു സംബന്ധപ്പെടുന്ന തിരി ദീപമായിത്തീരുന്നു. അപ്രകാരം അല്ലയോ, ഗുരുദേവാ! നിന്നെ നമസ്കരിച്ച് ഞാൻ സമ്പൂർണ്ണനായിരിക്കുന്നു.

ഇനിയും ഞാൻ ഗീതയുടെ അർത്ഥത്തെ വിശദീകരിക്കാം. പതിനാറാം അദ്ധ്യായത്തിന്റെ അവസാനത്തിൽ കൃത്യാകൃത്യങ്ങളെ വിവേചിച്ച് അറിയുന്നതിന് ശാസ്ത്രത്തെ പ്രമാണമായി സ്വീകരിക്കണമെന്നുള്ള സിദ്ധാന്തത്തെ ഭഗവാൻ അർജ്ജുനന് ഉപദേശിക്കുകയുണ്ടായി. ഇതുകേട്ടപ്പോൾ അർജ്ജുനൻ സ്വയം പറഞ്ഞു:

ഇതെങ്ങനെയാണ് നടക്കുന്നത്? ശാസ്ത്രങ്ങളെ ആധാരമാക്കിയല്ലാതെ കർമ്മം ചെയ്യുന്നതിനു മറ്റു വഴികളൊന്നുമില്ലെന്നു നിർണ്ണയിച്ചാൽ ഓരോരുത്തനും ചെയ്യേണ്ടത് എങ്ങനെയാണ് ചെയ്തുതീർക്കുന്നത്? ഇത്, സർപ്പത്തിന്റെ ശിരസ്സിലിരിക്കുന്ന രത്നം കൈവശപ്പെടുത്തി, സിംഹത്തിന്റെ നാസാരന്ധ്രത്തിൽ നിന്ന് രോമം പറിച്ചെടുത്ത് അതിൽ കോർത്ത് കഴുത്തിൽ ആഭരണമായി അണിഞ്ഞില്ലെങ്കിൽ, കഴുത്തു നഗ്നമായിരിക്കും എന്നു പറയുന്നതുപോലെയാണ്. ഒരേ വിഷയത്തെപ്പറ്റിയുള്ള ശാസ്ത്രവചനങ്ങൾതന്നെ പലയിടങ്ങളിലായി ചിതറിക്കിടക്കുകയാണ്.ഒന്നോടൊന്നു പൊരുത്തപ്പെടാത്ത

അവയെ മുഴുവൻ തേടിപ്പിടിച്ച് ഏകീകരിക്കാൻ ആരെക്കൊണ്ടാണ് സാദ്ധ്യമാവുക? സാദ്ധ്യമായാൽത്തന്നെ അതനുസരിച്ചു പ്രവർത്തിക്കാനുള്ള സമയം ഉണ്ടാകുമോ? അതിനുവേണ്ട ദീർഘായുസ്സ് ലഭിക്കുമോ? ദീർഘായുസ്സ്, ശാസ്ത്രപഠനം, അർത്ഥനിരൂപണം ഉചിതമായ സ്ഥലം, യോഗ്യമായ കാലം എന്നിവയെല്ലാം ഏകോപിപ്പിച്ച് കർമ്മങ്ങൾ ചെയ്യാനുള്ള കഴിവു ലഭിക്കുന്ന ഭാഗ്യവാന്മാർ എത്ര പേരുണ്ടായിരിക്കും? ആകയാൽ ജനസാമാന്യത്തിനു ശാസ്ത്രവിധിപ്രകാരം കർമ്മങ്ങൾ ചെയ്യാനുള്ള അവസരം സാധാരണഗതിയിൽ വളരെ വിരളമാണ്. അപ്പോൾ ശാസ്ത്രജ്ഞാനമില്ലാതെ മോക്ഷം അടയണമെന്ന് ആഗ്രഹിക്കുന്നവരുടെ ഗതി എന്തായിരിക്കും?

ഇതേപ്പറ്റിയുള്ള അർജ്ജുനൻെറ അന്വേഷണമാണ് പതിനേഴാമദ്ധ്യായത്തിലെ പ്രതിപാദ്യവിഷയം. ആകയാൽ സർവ്വവിഷയവിതൃഷ്ണനും, തൻെറ അർജ്ജുനത്വത്താൽ കൃഷ്ണനുപോലും ആദരണീയനും, സകലകലാപ്രവീണനും, ശൗര്യത്തിന് ആധാരവും, സോമവംശതിലകവും, പ്രജ്ഞാപ്രിയതമനും, ബ്രഹ്മവിദ്യയുടെ വിശ്രാന്തിസ്ഥാനവും ആയിരിക്കുന്ന അർജ്ജുനൻ ഭഗവാനോടു ചോദിച്ചു.

*അർജ്ജുന ഉവാച:*

യേ ശാസ്ത്രവിധിമുത്സൃജ്യ
യജന്തേ ശ്രദ്ധയാന്വിതാഃ
തേഷാം നിഷ്ഠാ തു കാ കൃഷ്ണ!
സത്ത്വമാഹോ രജസ്തമഃ? 1

*അല്ലയോ കൃഷ്ണ! ചിലർ ശാസ്ത്രവിധിയൊന്നും നോക്കാതെ ശ്രദ്ധയോടുകൂടി ഭഗവാനെ ആരാധിക്കുന്നുണ്ടല്ലോ? അവരുടെ സ്ഥിതി എന്താണ്—സാത്വികമോ, രാജസമോ, താമസമോ?*

അല്ലയോ ശ്യാമവർണ്ണകൃഷ്ണാ! ഞങ്ങളുടെ ഇന്ദ്രിയങ്ങൾക്ക് അങ്ങ് ബ്രഹ്മമായി അനുഭവപ്പെടുന്നു. എങ്കിലും അങ്ങയുടെ വാക്കുകൾ ഞങ്ങളുടെ മനസ്സിൽ ചില സംശയങ്ങൾ ഉണർത്തുന്നു. ശാസ്ത്രങ്ങളിൽക്കൂടിയല്ലാതെ മറ്റു മാർഗ്ഗങ്ങളിലൂടെ മോക്ഷപ്രാപ്തി ഉണ്ടാവുകയില്ലെന്ന് അങ്ങ് പറഞ്ഞത് എന്ത് അർത്ഥത്തിലാണ്? പലർക്കും ശാസ്ത്രാഭ്യസനത്തിനു പറ്റിയ സ്ഥലമോ, കാലമോ, സമയമോ, ഗുരുവോ, ഉചിതമായ സാമഗ്രികളോ ലഭിച്ചുവെന്നു വരില്ല. അനുകൂലമായ പൂർവ്വകർമ്മഫലങ്ങളില്ലാത്തതുകൊണ്ട് ശാസ്ത്രാഭ്യസനത്തിന് ആവശ്യമായ ബുദ്ധിസാമർത്ഥ്യം ഉണ്ടായില്ലെന്നും വരാം. ഈ വക കാരണങ്ങളാൽ അവരുടെ ശാസ്ത്രപഠനം സ്തംഭനാവസ്ഥയിലെത്തുകയോ, അവർക്ക് അതിൽ താല്പര്യമില്ലാത്തതുകൊണ്ട് അതു നഷ്ടമാവുകയോ ചെയ്യാനിടയുണ്ട്. എന്നാൽ അങ്ങനെയുള്ളവർ ശാസ്ത്രങ്ങൾ അനുഷ്ഠിച്ച് പരലോകത്ത് ആനന്ദമനുഭവിക്കുന്ന

പുണ്യപുരുഷന്മാരുടെ കാലടികളെ പിന്തുടർന്ന് അവർ അനുഭവിക്കുന്ന ആനന്ദം നേടിയെടുക്കാൻ തീവ്രമായി ആഗ്രഹിക്കുന്നു.

അല്ലയോ കരുണാമയനായ നാഥാ! ഒരു കുട്ടി പാഠപുസ്തകത്തിൽ കാണുന്ന അക്ഷരങ്ങൾ അതേവിധം പകർത്തിയെഴുതുന്നു. അന്ധനായ ഒരുവൻ കാഴ്ചയുള്ളവൻെറ സഹായത്തോടെ അവൻെറ പിന്നാലെ പോകുന്നു. അതുപോലെ അവർ സർവ്വശാസ്ത്രനിപുണന്മാരുടെ ആചരണങ്ങളെ പ്രമാണമായി സ്വീകരിച്ചുകൊണ്ട് പൂർണ്ണശ്രദ്ധയോടെ, അപ്രകാരമുള്ളവരുടെ കാലടികളെ പിന്തുടരുന്നു. അവർ ദൃഢവിശ്വാസത്തോടെ ശിവാദി ദേവന്മാരെ പൂജിക്കുകയും ഭൂമി തുടങ്ങിയ വസ്തുക്കളെ ഉദാരമായി ദാനം ചെയ്യുകയും അഗ്നിഹോത്രാദി യാഗങ്ങൾ നടത്തുകയും ചെയ്യുന്നു. അല്ലയോ പുരുഷോത്തമ, അവരുടെ സ്ഥിതിയെന്താണ് — സാത്വികമോ രാജസികമോ താമസികമോ?

ഇത് കേട്ടപ്പോൾ, വൈകുണ്ഠമൂർത്തിയും നിഗമപദ്മപരാഗവും ജഗത്തിൻെറ അംഗച്ഛായയും കാലപ്രബലതയും ലോകോത്തര പ്രമുഖനും അദ്വിതീയനും ആനന്ദമയനും ആയ ഭഗവാൻ കൃഷ്ണൻ പറഞ്ഞു.

*ശ്രീഭഗവാനുവാച:*

ത്രിവിധാ ഭവതി ശ്രദ്ധാ
ദേഹിനാം സാ സ്വഭാവജാ
സാത്ത്വികീ രാജസീ ചൈവ
താമസീ ചേതി താം ശൃണു 2

*സാത്ത്വികമെന്നും രാജസമെന്നും താമസമെന്നും ഇങ്ങനെ മനുഷ്യരുടെ സ്വാഭാവികമായ ശ്രദ്ധ മൂന്നു തരത്തിലുണ്ട്. അതിനെക്കുറിച്ചു പറയാം, കേട്ടോളൂ.*

അല്ലയോ അർജ്ജുന, എനിക്കു നിൻെറ അന്തർഗ്ഗതം മനസ്സിലായി. ശാസ്ത്രാഭ്യാസം വിഷമകരമാണെന്നു നീ കരുതുന്നു. ശ്രദ്ധകൊണ്ടു മാത്രം ആ പരമപദത്തിലെത്താൻ നീ ആഗ്രഹിക്കുന്നു. എന്നാൽ, പ്രബുദ്ധനായ പാർത്ഥാ, അത് അനായാസേന നടക്കുന്ന കാര്യമല്ല. ഒരു ദ്വിജൻ അന്ത്യജനുമായി കൂട്ടുകൂടിയാൽ അന്ത്യജൻെറ നിലവാരത്തിലേക്കു താണു പോകും. അതുപോലെ ശ്രദ്ധകൊണ്ടു മാത്രം ഉൽകൃഷ്ടപദത്തിലെത്താമെന്നു കരുതുന്നത് അബദ്ധമാണ്. നീ ആലോചിച്ചു നോക്കൂ. മദ്യചഷകത്തിലൊഴിച്ചു വെച്ചിരിക്കുന്നത് ഗംഗോദകമാണെങ്കിൽ പോലും അതു പുണ്യജലമാണെന്ന് ആരെങ്കിലും കരുതുമോ? ചന്ദനമരം ശീതളമാണ്. എന്നാൽ അതിനു തീ പിടിക്കുമ്പോൾ അതു കൈയിലെടുത്താൽ കൈ പൊള്ളുകയില്ലേ? പരിശുദ്ധമായ സ്വർണ്ണം മറ്റു ലോഹങ്ങളോടൊപ്പം മൂശയിലിട്ടുരുക്കിയാൽ സ്വർണ്ണത്തിൻെറ മാറ്റും പരിശുദ്ധിയും കുറയുകയല്ലേ ചെയ്യുന്നത്? അതുപോലെ ശ്രദ്ധാസ്വരൂപത്തിൻെറ സ്വഭാവത ശുദ്ധമാണെങ്കിലും

അത് ഒരു വ്യക്തിയുടെ സ്വഭാവവുമായി കൂടിക്കലരുമ്പോൾ അതിൻെറ ശുദ്ധത നിലനിൽക്കുന്നില്ല. എന്തുകൊണ്ടെന്നാൽ വ്യക്തികളുടെ സ്വഭാവം അനാദി മായയുടെ സ്വാധീനവലയത്തിലുള്ള ത്രിഗുണ ഘടകങ്ങളെക്കൊണ്ട് നിബന്ധിക്കപ്പെട്ടിട്ടുള്ളതാണ്.

ത്രിഗുണങ്ങളിൽ രണ്ടെണ്ണം ദുർബ്ബലമാവുകയും മൂന്നാമത്തേത് പ്രബലപ്പെടുകയും ചെയ്യുമ്പോൾ, പ്രബലഗുണം വ്യക്തിയുടെ ശ്രദ്ധയ്ക്ക് നിറം പകരുന്നു. ആ വ്യക്തിയുടെ അന്തഃകരണസ്ഥിതി അവൻെറ മനോഗതങ്ങൾക്ക് രൂപം നൽകുന്നു. അതനുസരിച്ചുള്ള കർമ്മങ്ങൾ അവൻ ചെയ്യുന്നു. ഒരു ജീവിതകാലം മുഴുവൻ നടത്തിയ കർമ്മങ്ങളുടെ ഫലങ്ങൾ അവൻെറ സൂക്ഷ്മ ശരീരസ്ഥിതിയെ നിർണ്ണയിക്കുന്നു. ആ സൂക്ഷ്മശരീരത്തിൻെറ അവസ്ഥ അനുസരിച്ച് മരണശേഷം അവൻ മറ്റൊരു ശരീരത്തിൽ ജനിക്കുന്നു. വിത്തുമുളച്ച് വൃക്ഷമായി വളരുന്നു. വൃക്ഷം വീണ്ടും വിത്തിൽ സമാഹരിക്കപ്പെടുന്നു. കോടാനുകോടി കൽപകാലത്തിനു ശേഷവും വൃക്ഷത്തിൻെറ വർഗ്ഗങ്ങൾ നശിച്ചു പോകുന്നില്ല. ഇപ്രകാരം വ്യക്തികൾ അസംഖ്യം ജന്മമെടുക്കുന്നതിന് ഇടയായാലും അവരുടെ ത്രിഗുണത്വത്തിന് യാതൊരു വ്യത്യാസവും ഉണ്ടാവുകയില്ല. വ്യക്തിയുടെ ശ്രദ്ധയിൽ ഗുണങ്ങൾ സ്വാധീനം ചെലുത്തുന്നു. അഥവാ ശ്രദ്ധ ഗുണങ്ങളിൽ ലയിക്കുന്നു.

സത്ത്വഗുണം പ്രബലമായിരിക്കുമ്പോൾ വ്യക്തി ജ്ഞാനത്തെ തേടുന്നു. എന്നാൽ മറ്റു രണ്ടുഗുണങ്ങളും അതിനെ എതിർക്കുന്നുണ്ടാവും. സാത്ത്വികശ്രദ്ധ മോചനത്തിനു വഴിതെളിയിക്കുന്നു. അപ്പോൾ രജസ്സും തമസ്സും എങ്ങനെയാണ് നിശ്ചേഷ്ടരായിരിക്കുന്നത്?

സത്ത്വഗുണത്തെ പിൻതള്ളി രജോഗുണം ആധിപത്യം പുലർത്തുമ്പോൾ അത്, ശ്രദ്ധയെ, കർമ്മങ്ങൾ തൂത്തുവാരുന്നതിനുള്ള ഒരു തുറപ്പയായി മാറ്റുന്നു. വ്യക്തിയുടെ അഹങ്കാരവും വർദ്ധിക്കുന്നു. തമോഗുണം ഒരു വ്യക്തിയിൽ ജ്വലിക്കുമ്പോൾ അവൻെറ ശ്രദ്ധമുഴുവൻ നിഷിദ്ധസേവനവിഷയങ്ങളിൽ മാത്രമായിരിക്കും.

സത്ത്വാനുരൂപാ സർവ്വസ്യ
ശ്രദ്ധാ ഭവതി ഭാരത!
ശ്രദ്ധാമയോ*ƒ*യം പുരുഷഃ
യോ യച്ഛ്റദ്ധഃ സ ഏവ സഃ 3

*അർജ്ജുനാ, എല്ലാവരുടെയും ശ്രദ്ധ അവരുടെ പ്രകൃതിക്ക് അനുസരിച്ചിരിക്കും. മനുഷ്യൻ ശ്രദ്ധാമയനത്രെ. ഏതൊരുവൻ ഏതു പ്രകാരമുള്ള ശ്രദ്ധയോടുകൂടിയിരിക്കുന്നുവോ, അവൻ അതുതന്നെയായി ഭവിക്കുന്നു.*

അല്ലയോ സുവർമ്മനായ അർജ്ജുന, ജീവസമുദായത്തിൽ സത്ത്വരജസ്തമോഗുണങ്ങളിൽനിന്നു സ്വതന്ത്രമായിട്ട് ശ്രദ്ധയ്ക്ക് നിലനിൽപില്ല. ആകയാൽ ശ്രദ്ധ സ്വാഭാവികമാണെങ്കിലും അതു

ത്രിഗുണങ്ങളോട് ഒന്നു ചേർന്ന് സത്ത്വരജസ്തമോശ്രദ്ധയെന്ന് മൂന്നു പ്രകാരത്തിൽ ആയിത്തീരുന്നു. ജലം ജീവനെ സംരക്ഷിക്കുന്നതാണെങ്കിലും, അതിൽ വിഷം കലർത്തിയാൽ മാരകമായിരിക്കും; കുരുമുളകു കലർത്തിയാൽ കത്തലുണ്ടാകും; കരിമ്പിൻ നീരു കലർത്തിയാൽ മധുരമുള്ളതായിരിക്കും. അതുപോലെ തമസ്സിൻെറ ആധിക്യത്തോടെ ഒരുവൻ വീണ്ടും വീണ്ടും ജനിക്കുകയും മരിക്കുകയും ചെയ്യുമ്പോൾ അവനിൽ തമഃശ്രദ്ധയായിരിക്കും വർദ്ധിച്ചിരിക്കുന്നത്. അട്ടക്കരിയും പുകയറയും തമ്മിൽ എന്താണു വ്യത്യാസം? അതുപോലെ തമഃശ്രദ്ധ തമോഗുണത്തിൽനിന്നു വ്യത്യസ്തമല്ല. രജോഗുണം പ്രബലമായിരിക്കുന്ന ഒരു വ്യക്തിയിൽ അതിനനുസൃതമായ ശ്രദ്ധയായിരിക്കും സ്ഥിതിചെയ്യുന്നത്. സത്ത്വഗുണപ്രധാനനിൽ സത്ത്വശ്രദ്ധയായിരിക്കും ഉള്ളത്. ഇപ്രകാരം അഖിലവിശ്വവും വിശ്വാസത്തിൻെറ മൂശയിലാണ് വാർക്കപ്പെട്ടിട്ടുള്ളത്. ഈ ദൃഢവിശ്വാസത്തിൻെറ — ശ്രദ്ധയുടെ — മേൽക്കോയ്മ ത്രിഗുണങ്ങൾക്ക് ആയതുകൊണ്ട് അവയിൽ ത്രിഗുണങ്ങളുടെ ലക്ഷണമുദ്ര പതിഞ്ഞിട്ടുണ്ടാവുമെന്ന് അറിഞ്ഞിരിക്കണം. ഒരു വൃക്ഷത്തിൻെറ പൂവിൽനിന്ന് അതിൻെറ കായ് എങ്ങനെയിരിക്കുമെന്ന് ഊഹിക്കാം. ഒരുവൻെറ സംസാരം കേൾക്കുമ്പോൾ അവൻെറ മനസ്സ് എപ്രകാരമുള്ളതാണെന്നു മനസ്സിലാക്കാൻ കഴിയും. ഈ ജീവിതത്തിൽ അനുഭവിക്കുന്ന സുഖദുഃഖങ്ങളുടെ വെളിച്ചത്തിൽ ഒരുവൻെറ മുജ്ജന്മ കർമ്മങ്ങളെക്കുറിച്ച് അറിയാൻ കഴിയും. ഇങ്ങനെ മൂന്നു പ്രകാരത്തിലുള്ള ശ്രദ്ധയുടെ ലക്ഷണങ്ങൾ എപ്രകാരമാണെന്നു ഞാൻ വിശദീകരിക്കാം.

യജന്തേ സാത്ത്വികാ ദേവാൻ
യക്ഷരക്ഷാംസി രാജസാഃ
പ്രേതാൻ ഭൂതഗണാംശ്ചാന്യേ
യജന്തേ താമസാ ജനാഃ 4

*സാത്ത്വികന്മാർ ദേവന്മാരെ ആരാധിക്കുന്നു. രാജസന്മാർ യക്ഷരക്ഷസ്സുകളെ പൂജിക്കുന്നു. മറ്റുള്ള താമസന്മാരാകട്ടെ പ്രേതഭൂതഗണങ്ങളെ സേവിക്കുന്നു.*

സാത്ത്വികശ്രദ്ധകൊണ്ടു നിറഞ്ഞിരിക്കുന്നവരുടെ മനസ്സ് സാധാരണയായി സ്വർഗ്ഗീയാനന്ദത്തിലേക്ക് ലക്ഷ്യമിട്ടിരിക്കും. അവർ സർവ്വവിദ്യാദ്ധ്യയനം നടത്തുകയും യജ്ഞക്രിയയിൽ നിഷ്ണാതന്മാരായിരിക്കുകയും ചെയ്യും. അവർ ദേവലോകത്തിൽ എത്തുന്നു. അല്ലയോ വീരശ്രേഷ്ഠ! അർജ്ജുന,രജോഗുണാത്മകതയുള്ള അന്തഃകരണത്തോടുകൂടിയവർ ശ്രദ്ധാരാജസികളാണ്. അവർ യക്ഷന്മാരേയും രാക്ഷസന്മാരേയും ഉപാസിക്കുന്നു. ഇനിയും താമസീശ്രദ്ധയുള്ളവരെപ്പറ്റി പറയാം. അവർ ദുരാചാരികളും കർക്കശന്മാരും നിർദ്ദയരുമാണ്. അവർ ജീവികളെ വധിച്ച് അവയുടെ രക്തവും മാംസവും ഉപയോ

ഗിച്ച് ഭൂതപ്രേതാദികൾക്ക് രാത്രികാലങ്ങളിൽ ശ്മശാനത്തിൽപോയി ബലിയർപ്പിക്കുന്നു. തമോഗുണത്തിൽനിന്നു കടഞ്ഞെടുത്ത അവർ താമസീശ്രദ്ധയുടെ വാസസ്ഥാനങ്ങളാണ്.

ഈ ജഗത്തിൽ കാണുന്ന മൂന്നു വിധത്തിലുള്ള ശ്രദ്ധയുടെ ലക്ഷണങ്ങൾ ഇപ്രകാരമാണ്. ആകയാൽ അല്ലയോ പ്രബുദ്ധനായ അർജ്ജുന, നീ സാത്ത്വികശ്രദ്ധ ധാരാളമായി ആർജ്ജിക്കുകയും അതിനെതിരായിട്ടുള്ള മറ്റു രണ്ടു ശ്രദ്ധകളും ഉപേക്ഷിക്കുകയും ചെയ്യണം. സ്വാത്ത്വികബുദ്ധികളായിട്ടുള്ളവർ ബ്രഹ്മസൂത്രം പഠിച്ചിട്ടില്ലെങ്കിലും ശാസ്ത്രപരിശീലനം നടത്തിയിട്ടില്ലെങ്കിലും നവസിദ്ധാന്തങ്ങൾ ഗ്രഹിച്ചിട്ടില്ലെങ്കിലും, കൈവല്യം കൈവരിക്കുമോ എന്ന കാര്യത്തിൽ ലേശംപോലും ശങ്കിക്കേണ്ടതില്ല. ശ്രുതിസ്മൃതികളിൽ അഗാധമായ ജ്ഞാനം സമ്പാദിക്കുകയും അത് ലോകസംഗ്രഹത്തിനായി വിനിയോഗിക്കുകയും ചെയ്യുന്ന ജ്ഞാനികളെ അവതാരപുരുഷന്മാരെപ്പോലെ ലോകം ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്യുന്നു. അങ്ങനെയുള്ള വരുടെ കാലടിപ്പാടുകളെ പിന്തുടരുന്ന സാത്ത്വികശ്രദ്ധാലുവായ ഒരുവന് പ്രസ്തുത ജ്ഞാനികൾക്കു ലഭിച്ച അതേ ഫലംതന്നെ ലഭിക്കുന്നു.

ഒരുവൻ വളരെ പ്രയത്നിച്ചിട്ടായിരിക്കും ഒരു ദീപം തെളിയിച്ചത്. അപ്രകാരം തെളിയിച്ച ദീപത്തിൽനിന്ന് മറ്റൊരുവൻ അയത്നലളിതമായി രണ്ടാമതൊരു ദീപം തെളിയിച്ചാൽ, ആ ദീപത്തിന്റെ പ്രകാശം അവനെ വഞ്ചിക്കുമോ? ധാരാളം പണം ചിലവു ചെയ്ത് ഒരു മണിമാളിക പണിയിച്ചവനു ലഭിക്കുന്ന അതേ സുഖസൗകര്യങ്ങൾ തന്നെ ആ മണിമാളികയിൽ പാർക്കാനിടവരുന്ന മറ്റൊരുവനും ലഭിക്കുകയില്ലേ? ഒരു ജലാശയത്തിലെ ജലം ആ ജലാശയ നിർമ്മാതാവിന്റെ മാത്രമല്ലാതെ മറ്റാരുടേയും ദാഹം ശമിപ്പിക്കുകയില്ലേ? ഒരു ഗൃഹത്തിൽ ഭക്ഷണം പാകം ചെയ്യുന്നത് അതു പാചകം ചെയ്യുന്ന ആളിനുവേണ്ടി മാത്രമാണോ? ഗംഗയെ ഭൂമിയിലേക്ക് കൊണ്ടുവന്ന ഭഗീരഥനു മാത്രമേ അതു പുണ്യജലമാകുന്നുള്ളോ? ലോകത്തിലുള്ള മറ്റുള്ളവർക്ക് അതു വെറും നദീജലം മാത്രമാണോ? അതുപോലെ, ശാസ്ത്രാചാരങ്ങൾ വേണ്ടവിധം അനുഷ്ഠിക്കുന്നവരെ തന്റെ കഴിവിനൊത്ത് ബദ്ധശ്രദ്ധയോടെ പിന്തുടരുന്ന ഒരു മൂഢനു പോലും മോചനം ലഭിക്കും. അവനും മറ്റേ തീരത്ത് അണയുന്നു.

അശാസ്ത്രവിഹിതം ഘോരം
തപ്യന്തേ യേ തപോ ജനാഃ
ദംഭാഹങ്കാരസംയുക്താഃ
കാമരാഗബലാന്വിതാഃ 5

കർശയന്തഃ ശരീരസ്ഥം
ഭൂതഗ്രാമമചേതസഃ

മാം ചൈവാന്തഃ ശരീരസ്ഥം
താൻ വിദ്ധ്യാസുര നിശ്ചയാൻ. 6

*ദംഭം, അഹങ്കാരം എന്നിവയോടുകൂടിയവരും അഭിലാഷം ആസക്തി ബലം എന്നിവയുള്ളവരും ദേഹത്തെ നിലനിറുത്തുന്നതിൽ സഹായിക്കുന്ന പഞ്ചഭൂത സമൂഹത്തെയും അന്തര്യാമിയായി സ്ഥിതിചെയ്യുന്ന എന്നെത്തന്നെയും ക്ലേശിപ്പിക്കുന്നവരും അവിവേകികളുമായ ആരൊക്കെ ശാസ്ത്രത്തിൽ വിധിക്കപ്പെട്ടിട്ടില്ലാത്തതും ക്രൂരവുമായ തപസ്സ് ആചരിക്കുന്നുവോ അവരൊക്കെ ആസുരപ്രകൃതികളാണെന്ന് മനസ്സിലാക്കുക.*

ഇനിയും മറ്റു ചിലരുണ്ട്. അവർ ശാസ്ത്രം എന്ന പദം തന്നെ ശരിക്കും ഉച്ചരിക്കാൻ കഴിവില്ലാത്തവരാണ്. എന്നാൽ അവർ ശാസ്ത്രങ്ങളിൽ നിഷ്ണാതന്മാരായവരെ തങ്ങളുടെ അടുത്തെങ്ങും വരാൻ പോലും അനുവദിക്കുകയില്ല. അവർ ഈശ്വരാരാധന നടത്തുന്ന ശ്രേഷ്ഠജനങ്ങളെ പരിഹസിക്കുന്നു. പണ്ഡിതന്മാരെ നിന്ദിക്കുന്നു. ധനത്തിൻെറ ദുർമ്മദംകൊണ്ട് അഹങ്കാരികളായ അവർ നാസ്തികന്മാരുടെ തപശ്ചര്യകൾ പിന്തുടരുന്നു. വെട്ടുകത്തി ഉപയോഗിച്ച് തൻേറയും മറ്റുള്ളവരുടേയും ശരീരത്തിൽനിന്ന് രക്തവും മാംസവും എടുത്ത് യജ്ഞപാത്രങ്ങൾ നിറയ്ക്കുന്നു. അത് എരിയുന്ന യാഗാഗ്നിയിലേക്കു ചൊരിഞ്ഞ് ക്ഷുദ്രദേവതകൾക്ക് നൈവേദ്യമായി അർപ്പിക്കുന്നു. ഈ ക്ഷുദ്രദേവതകളിൽ നിന്നും വരങ്ങൾ ലഭിക്കുന്നതിനായി അവർ വാരത്തോളം നീണ്ടുനില്ക്കുന്ന നിരാഹാരവ്രതം അനുഷ്ഠിക്കുകയും ശപഥം നിറവേറ്റുന്നതിനായി ശിശുക്കളെ ബലിയർപ്പിക്കുകയും ചെയ്യുന്നു.

അല്ലയോ സുജ്ഞാനനായ അർജ്ജുന, അവർ തമോഗുണംകൊണ്ടു നിറഞ്ഞ ഹൃദയമാകുന്ന ഭൂതലത്തിൽ ആത്മപീഡനത്തിൻേറയും പരപീഡനത്തിൻേറയും വിത്തുകൾ വിതയ്ക്കുകയും അതിൻേറതായ ഫലങ്ങൾ കൊയ്യുകയും ചെയ്യുന്നു. ആസുരീവർഗ്ഗത്തിൽ പെട്ട ഇപ്രകാരമുള്ളവരുടെ അവസ്ഥ, സംസാരമാകുന്ന സാഗരത്തിൽ പെട്ട് വിവേകശക്തിയാകുന്ന കൈകളില്ലാതെ ഉഴലുകയും ജ്ഞാനമാകുന്ന തോണിയിൽ കയറാൻ വിസമ്മതിക്കുകയും ചെയ്യുന്ന ഒരുവൻേറതു പോലെയാണ്. ഇവർ ജ്ഞാനിയാകുന്ന ഭിഷഗ്വരൻ നൽകുന്ന ജ്ഞാനമാകുന്ന ഔഷധത്തെ തട്ടിത്തെറിപ്പിച്ച് രോഗത്തിൻെറ വേദനകൊണ്ട് ഞെരിപിരിക്കൊള്ളുന്നവരാണ്. ഇവർ കണ്ണുകടികൊണ്ട് മറ്റുള്ളവരുടെ ഉയർച്ച കാണാൻ ശക്തിയില്ലാതെ, സ്വന്തം കണ്ണുകുത്തിപ്പൊട്ടിച്ച് വീട്ടിലിരിക്കുന്ന അന്ധന്മാരെപ്പോലെയാണ്. ഈ ആസുരീവർഗ്ഗക്കാർ ശാസ്ത്രങ്ങളെ നിന്ദയോടെ നിരാകരിച്ച് മോഹമാകുന്ന കാനനത്തിൽ അലക്ഷ്യമായി അലഞ്ഞുതിരിഞ്ഞു നടക്കുന്നു. കാമത്തിൻെറ ആജ്ഞാനുവർത്തികളായി പ്രവർത്തിക്കുന്ന ഇവർ ക്രോധവലയത്തിൽപ്പെട്ട് മറ്റുള്ളവരെ കൊല്ലുന്നതിനും മടിക്കുന്നില്ല. എന്നുതന്നെയുമല്ല, അവരുടെ

ദേഹത്തിൽ ദേഹിയായി വസിക്കുന്ന എന്നെ കഷ്ടപ്പാടുകളാകുന്ന പാറക്കഷണങ്ങളുടെ കൂമ്പാരത്തിനടിയിൽ താഴ്ത്തി പീഡിപ്പിക്കുകയും ചെയ്യുന്നു.

അവരുടേയും മറ്റുള്ളവരുടേയും ദേഹത്തെ ദ്രോഹിക്കുമ്പോൾ അവരിൽ ദേഹിയായി കുടികൊള്ളുന്ന എന്നെയാണ് അവർ വേദനിപ്പിക്കുന്നത്. ഇപ്രകാരമുള്ള പാപികളെപ്പറ്റി പറയുന്നതു തന്നെ പാപമാണ്. എന്നാൽ അവരെ നിനക്ക് ഒഴിവാക്കുവാൻ വേണ്ടി പറഞ്ഞതാണ്. സ്വന്തം കരങ്ങൾകൊണ്ടു ശവശരീരത്തെ എടുത്തു മാറ്റേണ്ടിവരും. മ്ലേച്ഛന്മാരെ സ്പർശിക്കാതിരിക്കാൻ വേണ്ടി അവരോടു മധുരമായി സംസാരിക്കേണ്ടിവരും. ശരീരത്തിലുള്ള അഴുക്കു തന്നത്താൻ കഴുകിക്കളയേണ്ടിവരും. ഇതൊക്കെ ചെയ്യുന്നത് ശുദ്ധി വരുത്തുന്നതിനു വേണ്ടിയാണ്. അതുകൊണ്ട് ഇതൊന്നും അശുദ്ധമായ പ്രവൃത്തികളായി ആരും കണക്കാക്കുകയില്ല. അതുപോലെ ആസുരീപ്രകൃതികളെപ്പറ്റി വിവരിച്ചത് അവരുമായുള്ള സമ്പർക്കം ഇല്ലാതാക്കാൻ വേണ്ടിയായതിനാൽ അതിൽ പശ്ചാത്തപിക്കേണ്ടിവരുന്നില്ല. അപ്രകാരമുള്ളവരെ ദൂരെക്കാണുമ്പോൾ എന്നെ സ്തുതിക്കുകയല്ലാതെ മറ്റു പ്രതിവിധികളൊന്നുമില്ല. അതുകൊണ്ട് സത്ത്വഗുണത്തെ അഭിവൃദ്ധിപ്പെടുത്തുവാൻ വേണ്ടി നീ അനവരതം പ്രയത്നിക്കണം.

സത്ത്വഗുണവർദ്ധനവിന് അനുകൂലമായ വിധത്തിലുള്ള സഹവാസം നടത്തുകയും അതിനെ പോഷിപ്പിക്കുന്ന ആഹാരം കഴിക്കുകയും ചെയ്യണം. ഒരുവന്റെ സ്വഭാവ രൂപീകരണത്തിൽ അവൻ കഴിക്കുന്ന ആഹാരം വലിയ ഒരു പങ്കുവഹിക്കുന്നു. നിർമ്മദനായ ഒരുവൻ മദ്യം കഴിക്കുമ്പോൾ ഉന്മത്തനാകുന്നതു നീ കണ്ടിട്ടില്ലേ? നീ കഴിക്കുന്ന ആഹാരത്തിന്റെ ന്യൂനതകൊണ്ട് കഫാധിക്യവും ചുമയും ഉണ്ടാകാറില്ലേ? ജ്വരമുള്ളവൻ പാലു കുടിക്കുമ്പോൾ ജ്വരം കൂടുകയല്ലേ ചെയ്യുന്നത്? ഒരു കവിൾ അമൃത് അമരത്വം നൽകുമ്പോൾ ഒരു തുള്ളി വിഷം മരണഹേതുകമാകുന്നു. അതുപോലെ നാം കഴിക്കുന്ന ആഹാരം ശരീരത്തിലുള്ള രക്തമാംസാദി ധാതുക്കളെ അഭിവൃദ്ധിപ്പെടുത്തുകയും അവ മനുഷ്യമനസ്സിന്റെ അന്തർഭാവങ്ങളെ പരിപോഷിപ്പിക്കുകയും ചെയ്യുന്നു. ജലം നിറഞ്ഞ കുടം ചൂടു പിടിക്കുമ്പോൾ ജലവും ചൂടു പിടിക്കുന്നതുപോലെ ചിത്തവൃത്തി ഈ ധാതുക്കളെക്കൊണ്ട് നിബന്ധിക്കപ്പെടുന്നു. സാത്ത്വികാഹാരം കഴിച്ചാൽ അത് സത്ത്വഗുണത്തെ പരിപോഷിപ്പിക്കുന്നു. മറ്റുവിധത്തിലുള്ള ഭക്ഷണം കഴിച്ചാൽ രജസ്തമോഗുണങ്ങൾ പരിപുഷ്ടമാകുന്നു. സാത്ത്വികാഹാരം എന്താണെന്നും, രാജസികവും താമസികവുമായ ആഹാരത്തിന്റെ ലക്ഷണങ്ങൾ എന്തൊക്കെയാണെന്നും ഞാൻ നിന്നോടു പറയാം. ശ്രദ്ധിച്ചു കേൾക്കുക.

ആഹാരസ്ത്വപി സർവ്വസ്യ
ത്രിവിധോ ഭവതി പ്രിയഃ

യജ്ഞസ്തപസ്തഥാ ദാനം
തേഷാം ഭേദമിമം ശൃണു. 7

*ഓരോ ആൾക്കും ആഹാരത്തിലുള്ള പ്രിയംപോലും മൂന്നു തരത്തിലാണ്. യജ്ഞവും തപസ്സും ദാനവും അപ്രകാരം തന്നെ മൂന്നു വിധമായിരിക്കുന്നു. അവയുടെ ഭേദത്തെപ്പറ്റി പറയാം, കേട്ടാലും.*

ഓരോ ജീവികളും ഭക്ഷിക്കുന്ന ആഹാരം ശ്രദ്ധയുടെ വ്യത്യാസമനുസരിച്ച് മൂന്നു വിധമായി ഭവിക്കുന്നു. അത് എപ്രകാരമെന്നു ഞാൻ വിശദീകരിക്കാം. ഓരോരുത്തരും കഴിക്കുന്ന ഭക്ഷണം അവനവൻെറ രുചിക്കനുസരിച്ചാണ് തയ്യാറാക്കുന്നത്. മനുഷ്യൻ എപ്പോഴും ത്രിഗുണങ്ങളുടെ ദാസനാണ്. കർത്താവും ഭോക്താവുമായിരിക്കുന്ന ജീവാത്മാവ് അവൻെറ ഗുണസ്വഭാവമനുസരിച്ച് മൂന്നു വിധക്കാരനാണ്. തന്മൂലം അവൻെറ കർമ്മങ്ങളും മൂന്നു വിധത്തിലായിരിക്കും. അവൻെറ ആഹാരം മൂന്നുവിധത്തിലാണ്. അവൻ മൂന്നു വിധത്തിലുള്ള യജ്ഞങ്ങൾ ചെയ്യുന്നു. അവൻെറ തപസ്സും ദാനപ്രവർത്തനങ്ങളും മൂന്നുവിധത്തിലാണ്. ആദ്യം മൂന്നു വിധത്തിലുള്ള ഭക്ഷണത്തിൻെറ ലക്ഷണങ്ങളെപ്പറ്റി പറയാം.

ആയുഃ സത്ത്വബലാരോഗ്യ
സുഖപ്രീതിവിവർദ്ധനാഃ
രസ്യാഃ സ്നിഗ്ദ്ധാഃ സ്ഥിരാ ഹൃദ്യാ
ആഹാരാഃ സാത്ത്വികപ്രിയാഃ 8

*ആയുസ്സ് ഉത്സാഹം ആരോഗ്യം സുഖം പ്രീതി എന്നിവയെ വർദ്ധിപ്പിക്കുന്നവയും സ്വാദുള്ളവയും മെഴുക്കുചേർന്നവയും സ്ഥായിയായ ദേഹപുഷ്ടി പ്രദാനം ചെയ്യുന്നവയും ഹൃദ്യങ്ങളുമായ ആഹാരങ്ങൾ സാത്ത്വികശ്രദ്ധയുള്ളവർക്ക് പ്രിയപ്പെട്ടവയത്രെ.*

ജീവാത്മാവ് സത്ത്വഗുണത്തിലാണ് മുന്നിട്ടു നില്ക്കുന്നതെങ്കിൽ അവൻ മധുരാന്നപ്രിയനായിരിക്കും. അവൻെറ ഭക്ഷണം മധുരതരവും രസഭരിതവും സ്നിഗ്ദ്ധവും മാർദ്ദവമുള്ളതും രുചികരവും ധാരാളം ചാറുൾക്കൊള്ളുന്നതും ശരിക്കു പാചകം ചെയ്തതും ആയിരിക്കും. ഒരു ഗുരുവിൽ നിന്നുതിരുന്ന അല്പവാക്കുകൾ പോലും ഒരുവൻെറ ഹൃദയത്തിൽ അനല്പമായ പരിണാമം ഉണ്ടാക്കാൻ കാരണമാകുന്നു. അതുപോലെ ചെറിയ തോതിൽ ആഹരിക്കുന്ന സാത്ത്വികാഹാരം അവൻെറ വായയ്ക്ക് ആസ്വാദ്യമായിരിക്കുന്നതോടൊപ്പം ആന്തരികമായി അതിരറ്റ സംതൃപ്തിയും അവനു പ്രദാനം ചെയ്യുന്നു. സാത്ത്വികാഹാരത്തിൻെറ ലക്ഷണങ്ങളും ഗുണങ്ങളും അപ്രകാരമാണ്. അത് ആയുസ്സിന് ദൈർഘ്യം നൽകുന്നു. സാത്ത്വികാഹാരമാകുന്ന നീരദങ്ങൾ ചൊരിയുന്ന നീരുകൊണ്ട് ശരീരം നിറയുമ്പോൾ ദീർഘായുസ്സാകുന്ന നദി ദിനംദിനം ഉൽഫുല്ലമായി ഒഴുകുന്നു. പകൽ

പുരോഗമിക്കുന്നതിനു കാരണക്കാരൻ പകലവനായിരിക്കുന്നതു പോലെ സത്ത്വഗുണത്തെ പരിപോഷിപ്പിക്കുന്നതിന് സാത്ത്വികാഹാരം കാരണമാകുന്നു. ഈ ആഹാരംകൊണ്ട് ശാരീരികവും മാനസികവുമായ ശക്തി വർദ്ധിക്കുന്നു. അപ്രകാരമുള്ള ഒരു ശരീരത്തിന് പിന്നെ എങ്ങനെ രോഗബാധയുണ്ടാകും? സാത്ത്വികാഹാരം ഭക്ഷിക്കുന്ന ഒരുവൻ ആരോഗ്യവാനായി ആനന്ദം അനുഭവിക്കുകയും മറ്റുള്ളവരെ ആനന്ദിപ്പിക്കുകയും ചെയ്യുന്നു. ആകയാൽ അവൻെറ പ്രവർത്തനങ്ങൾ എല്ലാവർക്കും സന്തോഷപ്രദവും തൻെറതന്നെ ആനന്ദത്തെ വർധിപ്പിക്കുന്നതിന് കാരണവും ആയിത്തീരുന്നു. സാത്ത്വികാഹാരം ഒരുവൻെറ ശരീരത്തിന് ബാഹ്യമായും ആന്തരികമായും പ്രയോജനം ചെയ്യുന്നു. ഇനിയും രാജസീസ്വഭാവമുള്ളവരുടെ ആഹാരത്തെപ്പറ്റി പറയാം.

കട്വമ്ലലവണാത്യുഷ്ണ
തീക്ഷ്ണരൂക്ഷ വിദാഹിനഃ
ആഹാരാ രാജസസ്യേഷ്ടാ
ദുഃഖ ശോകാമയപ്രദാഃ 9

*അതിയായ കയ്പ്, പുളിപ്പ്, ഉപ്പ്, ചൂട്, എരിവ് എന്നിവയുള്ളവയും മെഴുക്കു ചേർക്കാത്തവയും ദാഹമുണ്ടാകുന്നവയും ശരീരദുഃഖം, മനോദുഃഖം, പലതരം രോഗങ്ങൾ എന്നിവ ജനിപ്പിക്കുന്നതുമായ ആഹാരങ്ങളാണ് രാജസീശ്രദ്ധയുള്ളവർ ഇഷ്ടപ്പെടുന്നത്.*

മാരകമല്ലെങ്കിലും കാളകൂടവിഷത്തേക്കാൾ തിക്തവും ചുണ്ണാമ്പിനേക്കാൾ നീറ്റലുണ്ടാക്കുന്നതും പുളിപ്പുള്ളതും ആയ ഭക്ഷണമാണ് രാജസീശ്രദ്ധയുള്ളവർ ഇഷ്ടപ്പെടുന്നത്. മാവു കുഴയ്ക്കുന്നതിനു ചേർക്കുന്ന വെള്ളത്തിൻെറ തോതിലാണ് അവർ അതിൽ ഉപ്പുചേർക്കുന്നത്. മറ്റ് ക്ഷാരപദാർത്ഥങ്ങളും അവർ അതിൽ ചേർക്കുന്നു. അഗ്നിയെപ്പോലെ ചൂടുള്ള പദാർത്ഥങ്ങളാണ് അവർ ആഹരിക്കുന്നത്. ആ ചൂടിൻെറ കാഠിന്യം കൊണ്ട് അതിൽ നിന്നു പുറപ്പെടുന്ന ആവിയിൽ ഒരു തിരി കത്തിക്കാൻപോലും കഴിയും. പാറതുളയ്ക്കാൻ കഴിയുന്ന ഇരുമ്പുപാരയുടെ കാഠിന്യമുള്ള ആഹാരം കഴിക്കുമ്പോഴും അവരുടെ ആമാശയത്തിന് ആഘാതമേല്ക്കുന്നില്ല. അകവും പുറവും വിഭൂതി പോലെ വരണ്ട ഈ ആഹാരപദാർത്ഥങ്ങൾ നാവിനെ തപിപ്പിക്കുമെങ്കിലും അവർ അത് ഇഷ്ടപ്പെടുന്നു. വായിലിട്ട് ചവയ്ക്കുമ്പോൾ 'കടുമുടാ'ന്ന് ശബ്ദമുണ്ടാക്കുന്ന ആഹാര സാധനങ്ങളാണ് അവർക്ക് ഏറെയിഷ്ടം. എരിച്ചിലുണ്ടാക്കുന്ന പദാർത്ഥങ്ങളോടൊപ്പം കടുകു കൂടി ചേർത്ത് വിഴുങ്ങുമ്പോൾ അതിൻെറ ആവിയിൽ നാസികയും വായും വേദനയെടുക്കും. അഗ്നിതുല്യം തപിപ്പിക്കുന്ന അച്ചാറ് തുടങ്ങിയ ഉപദംശങ്ങൾ അവൻെറ പ്രാണനെക്കാൾ അവന് പ്രിയപ്പെട്ടതാണ്. ഇതെല്ലാം ഭക്ഷിച്ച് ഉഷ്ണാധിക്യത്താൽ ഉഴറുമ്പോൾ തുടർച്ചയായി

എത്ര വെള്ളം കുടിച്ചാലും അവനു മതിയാകയില്ല. വാസ്തവത്തിൽ ഇതു ഭക്ഷണമല്ല. ഒരുവനിലുള്ള രോഗസർപ്പങ്ങളെ ഉണർത്തുന്നതിനും ക്ഷോഭിപ്പിക്കുന്നതിനുംവേണ്ടി തിന്നുന്ന പദാർത്ഥങ്ങളാണിവ. ഇതോടെ രോഗങ്ങൾ മത്സരിച്ചുകൊണ്ട് ഒന്നിനു പുറകെ ഒന്നായി തല ഉയർത്തി അവനെ കീഴ്പ്പെടുത്തുന്നു. ഇപ്രകാരം രാജസപ്രധാനമായ ആഹാരങ്ങളിൽനിന്നു ലഭിക്കുന്ന ഫലം ദുഃഖമാണ്.

അല്ലയോ ധനഞ്ജയ, രാജസാഹാരത്തിൻെറ ലക്ഷണങ്ങളും ഫലങ്ങളും ഞാൻ വിശദീകരിച്ചു. ഇനിയും താമസികൾ ഭക്ഷിക്കുന്ന മനം മടുപ്പിക്കുന്ന ആഹാരത്തെപ്പറ്റി പറയാം. പോത്ത് ഉമിയും തവിടും മറ്റും തിന്നുന്നതുപോലെ, എന്തെങ്കിലും ദോഷം ഉണ്ടാക്കുന്നതാണോ എന്നു ചിന്തിക്കുകപോലും ചെയ്യാതെ, മിച്ചം വന്നതും പഴകിയതുമായ ആഹാരപദാർത്ഥങ്ങളാണ് താമസീശ്രദ്ധയുള്ളവർ ഭക്ഷിക്കുന്നത്.

യാതയാമം ഗതരസം
പൂതി പര്യുഷിതം ച യത്
ഉച്ഛിഷ്ടമപി ചാമേദ്ധ്യം
ഭോജനം താമസപ്രിയം. 10

*പാകം ചെയ്തിട്ട് ഒരു യാമം കഴിഞ്ഞിട്ടുള്ളതും സ്വാദ് പോയതും ദുർഗ്ഗന്ധമുള്ളതും ജീർണ്ണിച്ചതും എച്ചിലായതും ശുദ്ധിയില്ലാത്തതുമായ ആഹാരം താമസന്മാർക്കു പ്രിയമാകുന്നു.*

താമസികൾ കാലത്തു പാകം ചെയ്ത ഭക്ഷണം വൈകുന്നേരമോ അടുത്ത ദിവസമോ സ്വാദിഷ്ഠമായി ഭക്ഷിക്കുന്നു. ആസ്വാദ്യകരമല്ലാത്തതും അർദ്ധമായി പാകം ചെയ്തതുമായ ആഹാരവും അവർ ആഹരിക്കുന്നു. ആരോഗ്യകരമായ ആഹാരം കിട്ടിയാൽത്തന്നെ, അത് ഒരു കടുവായെപ്പോലെ കാത്തു സൂക്ഷിച്ച് ദുർഗ്ഗന്ധം വമിക്കുമ്പോളാണ് അവർ തിന്നുന്നത്. എല്ലാ സ്വാദും നശിച്ചതും അനേക നാളുകൾക്ക് മുമ്പ് പാകം ചെയ്തതുമായ ഉണങ്ങി വരണ്ട ഭക്ഷണം കുടുംബാംഗങ്ങളോടൊപ്പം ഒരേ പാത്രത്തിൽനിന്ന് അവർ ഭക്ഷിക്കുന്നു. അതു ജീർണ്ണിച്ചതോ കളിമൺ കുഴയ്ക്കുന്നതുപോലെ കുട്ടികൾ കുഴച്ചതോ ആയിരിക്കും. അഴുകി വൃത്തികെട്ട ഈ ഭക്ഷണം കഴിക്കുമ്പോഴും തൃപ്തികരമായ ഭക്ഷണം കഴിച്ചുവെന്ന തോന്നലായിരിക്കും അവർക്കുണ്ടാവുക. അധമരായ അവർ കുടിക്കാനും തിന്നാനും കൊള്ളരുതാത്തതോ, ശാസ്ത്രങ്ങളിൽ നിഷിദ്ധമായി കല്പിച്ചതോ ആയ പാനപേയങ്ങളെ ഇഷ്ടപ്പെടുകയും അവയ്ക്കുവേണ്ടി കൂടുതൽ ആഗ്രഹം പ്രകടിപ്പിക്കുകയും ചെയ്യുന്നു. ഇപ്രകാരം ദുഷിച്ച ആഹാരം കഴിക്കുന്നതിനു വാസനയുള്ളവർ അതിൻെറ ദുരന്തഫലം ഉടൻ തന്നെ അനുഭവിക്കുന്നു. ആഹാരം കഴിക്കുന്ന മാത്രയിൽത്തന്നെ അവർ പാപികളായിത്തീരുന്നു. അവർ ശരീരത്തെ പുഷ്ടിപ്പെടുത്തുന്നതിനുവേണ്ടി ആഹാരം കഴിക്കുന്നുവെന്നു പറയാൻ നിവൃത്തിയില്ല. പ്രത്യുത ശരീരത്തിൽ

കഷ്ടപ്പാടുകൾ കുത്തിനിറയ്ക്കുകയാണ് അവർ ചെയ്യുന്നത്. തലവെട്ടിക്കളയുകയോ, ജ്വലിക്കുന്ന അഗ്നിയിൽക്കൂടി നടക്കുകയോ ചെയ്യാലുണ്ടാകുന്ന അനുഭവം എന്താണെന്നറിയാൻ ആരെങ്കിലും അപ്രകാരം ചെയ്യാൻ ഒരുമ്പെടുമോ? എന്നാൽ താമസീശ്രദ്ധയുള്ളവർ അവരുടെ ആഹാരക്രമംകൊണ്ട് ഈ മാതിരിയുള്ള വേദന സദാ അനുഭവിച്ചുകൊണ്ടിരിക്കുന്നു. ആകയാൽ താമസാഹാരത്തിന്റെ രീതി നോക്കി തമോഗുണത്തിന്റെ അളവു തീരുമാനിക്കാവുന്നതാണ് —ഭഗവാൻ കൃഷ്ണൻ പറഞ്ഞു.

അഫലാകാംക്ഷിഭിർയജ്ഞോ
വിധിദൃഷ്ടോ യ ഇജ്യതേ
യഷ്ടവ്യമേവേതി മനഃ
സമാധായ സ സാത്ത്വികഃ 11

*ഭൗതിക ഫലകാംക്ഷയൊന്നും ഇല്ലാത്തവരാൽ ശാസ്ത്രവിഹിതമായ ഏതു യജ്ഞം അനുഷ്ഠിക്കപ്പെടേണ്ടതു തന്നെയെന്നു കരുതി മനസ്സിനെ ഏകാഗ്രമാക്കിയിട്ട് അനുഷ്ഠിക്കപ്പെടുന്നുവോ ആ യജ്ഞം സാത്ത്വികമാകുന്നു.*

ഭഗവാൻ തുടർന്നു: അല്ലയോ കീർത്തിമാന്മാരിൽ ശിരോമണിയായ അർജ്ജുന, ത്രിവിധ ആഹാരംപോലെ യജ്ഞവും മൂന്നു വിധത്തിലാണുള്ളത്. അതിൽ സത്ത്വയജ്ഞത്തിന്റെ ലക്ഷണങ്ങളെ പ്പറ്റി ആദ്യം പറയാം.

പതിവ്രതയായ ഒരു സ്ത്രീ അവളുടെ ഭർത്താവിനെയല്ലാതെ മറ്റാരെയും തന്റെ മനസ്സിൽ സങ്കല്പിക്കുകപോലും ചെയ്യുകയില്ല. ഗംഗാനദി സമുദ്രത്തിൽ ലയിച്ചു കഴിയുമ്പോൾ അതിന്റെ മുന്നോട്ടുള്ള ഒഴുക്കു നിലയ്ക്കുന്നു. വേദങ്ങൾ പരമാത്മദർശനത്തോടെ നിശ്ശബ്ദമാകുന്നു. ഈ വിധത്തിൽ സാത്ത്വിക ബുദ്ധികൾ യാതൊരു ഫലേച്ഛയുമില്ലാതെ അവരുടെ മനസ്സുമുഴുവൻ യജ്ഞപ്രവർത്തനങ്ങളിൽ സമർപ്പിക്കുന്നു. വൃക്ഷത്തിന്റെ ചുവട്ടിലെത്തുന്ന വെള്ളം തിരിച്ചെവിടെയും പോകുന്നില്ല. വേരുകൾ ആ വെള്ളം വലിച്ചെടുത്ത് വൃക്ഷത്തിന്റെ എല്ലാ ഭാഗങ്ങളിലും എത്തിക്കുന്നു. യാതൊരു പ്രതിഫലവും ഇച്ഛരിക്കാതെയാണ് ആ വെള്ളം വൃക്ഷത്തെ പുഷ്ടിപ്പെടുത്തുന്നത്. അതുപോലെ വിശ്വക്ഷേമത്തെ ലാക്കാക്കി പ്രവർത്തിക്കാൻ ആഗ്രഹിക്കുന്നവർ യജ്ഞങ്ങൾ ചെയ്യുന്നതിനായി നിശ്ചയിക്കുകയും നിസ്വാർത്ഥതയോടെ ഹൃദയംഗമമായി അതിൽ മുഴുകുകയും ചെയ്യുന്നു. അവർക്ക് ഒരു വിധത്തിലുമുള്ള ഫലകാംക്ഷയില്ല. അവർ ഫലവാഞ്ഛാത്യാഗികളാണ്. സ്വധർമ്മത്തിലല്ലാതെ മറ്റെല്ലാറ്റിലും അവർ വിരാഗികളാണ്. ശാസ്ത്രവിധിപ്രകാരം പരിപൂർണ്ണമായിട്ടാണ് അവർ യജ്ഞങ്ങൾ ചെയ്തുതീർക്കുന്നത്.

മുഖക്കണ്ണാടിയിൽ നോക്കുമ്പോൾ മുഖം വ്യക്തമായി കാണുന്നു.

ദീപപ്രകാശത്തിൽ പാണിതലത്തിലിരിക്കുന്ന രത്നം കാണാൻ കഴിയും. സൂര്യൻ ഉദിക്കുമ്പോൾ യാത്രചെയ്യേണ്ട വഴി തിരിച്ചറിയുന്നു. അതുപോലെ ബദ്ധശ്രദ്ധയോടെ വേദങ്ങൾ പഠിക്കുമ്പോൾ ശാസ്ത്രരീത്യാ യജ്ഞങ്ങൾ നടത്തേണ്ടുന്നത് എങ്ങനെയെന്ന് അവർ മനസ്സിലാക്കുന്നു. അതനുസരിച്ച് യജ്ഞകുണ്ഡം, യജ്ഞമണ്ഡപം, യജ്ഞവേദി തുടങ്ങിയവയെല്ലാം തയ്യാറാക്കുന്നു. വിവിധതരത്തിലുള്ള ആഭരണങ്ങൾ ശരീരത്തിലെ എല്ലാ അവയവങ്ങളിലും ഉചിതമായി അണിയുമ്പോൾ അവ ചേതോമോഹനമായി കാണപ്പെടുന്നതുപോലെ യജ്ഞത്തിനാവശ്യമയ സാമഗ്രികളെല്ലാം സംഭരിച്ച്, സമഞ്ജസമായി അടുക്കിവെച്ച്, യജ്ഞം നടത്തിയാൽ ആ യജ്ഞത്തിൻെറ മനോഹാരിതയേയും മഹത്ത്വത്തേയും പറ്റി എപ്രകാരമാണ് ശ്ലാഘിക്കേണ്ടത്? ആ യജ്ഞമണ്ഡപം കാണുമ്പോൾത്തന്നെ യജ്ഞവിദ്യാദേവി അവതാരമെടുത്ത് അവിടെ പ്രത്യക്ഷപ്പെട്ടിരിക്കുന്നുവെന്നു തോന്നും. അപ്രകാരമുള്ള യജ്ഞം എല്ലാവിധത്തിലും സമ്പൂർണ്ണത ഉള്ളതായിരിക്കും. അതു ഫലത്തെ ഇച്ഛിച്ചുകൊണ്ടുള്ളതായിരിക്കുകയില്ല. സ്വയം മേന്മ കാട്ടുന്നതിനും ആയിരിക്കുകയില്ല. അത് പുഷ്പമോ ഫലമോ തണലോ പ്രതീക്ഷിക്കാതെ തുളസിച്ചെടികളെ വെള്ളമൊഴിച്ചു വളർത്തുന്നതുപോലെയാണ്. ആകയാൽ അതീവശ്രദ്ധയോടെ ഉചിതമായും നിഷ്ക്കാമമായും നടത്തുന്ന യജ്ഞങ്ങൾ സാത്ത്വിക യജ്ഞങ്ങളാണെന്നറിയുക.

അഭിസന്ധായ തു ഫലം
ദംഭാർത്ഥമപി ചൈവ യത്
ഇജ്യതേ ഭരതശ്രേഷ്ഠ!
തം യജ്ഞം വിദ്ധി രാജസം. 12

*അല്ലയോ അർജ്ജുന, എന്നാൽ ഫലത്തെ ഉദ്ദേശിച്ചും സ്വമഹത്ത്വത്തെ അറിയിക്കുന്നതിനു വേണ്ടിയും ചെയ്യുന്ന യജ്ഞം രാജസമാണെന്നറിയുക.*

അല്ലയോ ക്ഷത്രിയവീര, രാജസമായ യജ്ഞവും വിധിപ്രകാരം തന്നെയാണ് ചെയ്യുന്നത്. എന്നാൽ അത് ഒരു രാജാവിനെ ചരമവാർഷികത്തിനു ക്ഷണിക്കുന്നതുപോലെയാണ് നടത്തുന്നതെന്നുള്ള വ്യത്യാസമുണ്ട്. രാജാവ് തൻെറ വീട് സന്ദർശിക്കുന്നത് പലതരത്തിലും പ്രയോജനപ്രദമായിരിക്കും. അത് തൻെറ കീർത്തി വർധിപ്പിക്കുകയും ചെയ്യും. അതുപോലെ, ഒരു യജ്ഞം നടത്തിയാൽ തനിക്ക് സ്വർഗ്ഗപ്രാപ്തി ഉണ്ടാവുകയും യജ്ഞകർത്താവ് എന്ന നിലയിൽ തൻെറ യശസ്സ് വർദ്ധിക്കുകയും ചെയ്യുമെന്നുള്ള പ്രതീക്ഷയാണ് രജോഗുണികൾക്കുള്ളത്. ഇപ്രകാരം ഫലത്തിനു വേണ്ടിയും പ്രശസ്തിക്കുവേണ്ടിയും ചെയ്യുന്ന യജ്ഞം രാജസീയജ്ഞമാണ്.

വിധിഹീനമസൃഷ്ടാന്നം
മന്ത്രഹീനമദക്ഷിണം
ശ്രദ്ധാവിരഹിതം യജ്ഞം
താമസം പരിചക്ഷതേ. 13

*ശാസ്ത്രവിധിയൊന്നും നോക്കാതെ, അന്നദാനം നടത്താതെ, മന്ത്രങ്ങൾ കൂടാതെ, ദക്ഷിണ നൽകാതെ, ശ്രദ്ധാശൂന്യമായി ചെയ്യപ്പെടുന്ന യജ്ഞം താമസമെന്നു പറയുന്നു.*

പക്ഷിമൃഗാദികളുടെ ഇണചേരലിന് സഹജവാസന മാത്രമാണ് കാരണം. അതിന് ജ്യോതിഷക്കാരൻ സമയം കുറിക്കേണ്ട ആവശ്യമില്ല. അതുപോലെ താമസയജ്ഞത്തിനു കാരണം തമോഗുണിയുടെ ദുരാഗ്രഹമാണ്. വീശേണ്ട വഴി ഏതാണെന്ന് കാറ്റിനു കണ്ടുപിടിക്കേണ്ടതുണ്ടെങ്കിൽ, മൃത്യുദേവന് മനുഷ്യനെ സമീപിക്കാൻ ശുഭമുഹൂർത്തം നോക്കി കാത്തിരിക്കേണ്ടതുണ്ടെങ്കിൽ, നിഷിദ്ധ പദാർത്ഥങ്ങളെ എരിക്കാൻ അഗ്നിക്കു ഭയമുണ്ടെങ്കിൽ, മാത്രമെ താമസയജ്ഞം വേദവിധിപ്രകാരം നിയന്ത്രിതമായി നടക്കുകയുള്ളു. അല്ലയോ ധനുർദ്ധരാ, താമസന്മാരുടെ യജ്ഞം സ്വൈരാചാര പ്രകാരമായിരിക്കും. വേദങ്ങൾ അനുശാസിക്കുന്ന വിധികളൊന്നും അവർ പാലിക്കുകയില്ല. മന്ത്രങ്ങൾ ഉരുക്കഴിക്കേണ്ടതിന്റെ ആവശ്യകത അവർക്കു തോന്നാറില്ല. ഒരീച്ചയ്ക്ക് തിന്നാനുള്ള ഭക്ഷണം പോലും അവിടെ ഉണ്ടായിരിക്കുകയില്ല. ബ്രാഹ്മണരോട് വൈരത്തോടെ പെരുമാറുമ്പോൾ അവർക്കു ദക്ഷിണകൊടുക്കുന്ന പ്രശ്നമേ ഉദിക്കുന്നില്ല. അഗ്നി കാറ്റിന്റെ സഹായത്തോടെ കൊടുന്തീയായി മാറുന്നു. സന്തതികളില്ലാതെ ഒരുവൻ മരിക്കുമ്പോൾ അവന്റെ സ്വത്തുക്കൾ മറ്റുള്ളവർ കൊള്ളയടിക്കുന്നു. അതുപോലെ തമോഗുണികൾ യജ്ഞത്തിൽ യാതൊരു ശ്രദ്ധയുമില്ലാതെ ദ്രവ്യം ദുർവ്യയംചെയ്ത് വ്യർത്ഥമാക്കിക്കളയുന്നു. ഇപ്രകാരമുള്ള യജ്ഞാഭാസമാണ് താമസയജ്ഞം.

ലക്ഷ്മീകാന്തനായ ഭഗവാൻ കൃഷ്ണൻ അരുൾചെയ്തു. അദ്ദേഹം തുടർന്നു:

ഗംഗയിലെ ജലം ഒന്നുതന്നെയാണെങ്കിലും അതു വിവിധ തലങ്ങളിൽക്കൂടി ഒഴുകുമ്പോൾ ചിലയിടങ്ങളിൽ ശുദ്ധജലവും മറ്റു ചിലയിടങ്ങളിൽ മലിനജലവുമായി കാണപ്പെടുന്നു. അതുപോലെ തപസ്സ് ത്രിഗുണങ്ങളെ ആധാരമാക്കി മൂന്നു വിധത്തിലുണ്ട്. ഇതിൽ ഒന്നു പാപത്തിലേക്കും മറ്റേതു മോചനത്തിലേക്കും വഴി തെളിയിക്കുന്നു. അർജ്ജുന, ഇപ്രകാരം സംഭവിക്കുന്നത് എന്തുകൊണ്ടെന്നറിയണമെങ്കിൽ തപസ്സ് എന്താണെന്ന് നീ അറിഞ്ഞിരിക്കണം. ആദ്യമായി തപസ്സിന്റെ സ്വഭാവത്തെപ്പറ്റി പറയാം. അതിനുശേഷം അതു ത്രിഗുണങ്ങളുടെ അടിസ്ഥാനത്തിൽ എങ്ങനെയാണ് വിഭജിച്ചിരിക്കുന്നതെന്ന് ഞാൻ വിശദമാക്കാം.

തപസ്സ് ശാരീരികം വാചികം മാനസികം എന്നു മൂന്നു വിധത്തിലുണ്ട്. ആദ്യമായി ശാരീരികതപസ്സിനെപ്പറ്റി പറയാം.

ദേവദ്വിജഗുരു പ്രാജ്ഞ-
പൂജനം ശൗചമാർജ്ജവം
ബ്രഹ്മചര്യമഹിംസാ ച
ശാരീരം തപ ഉച്യതേ 14

*ദേവകളേയും ബ്രാഹ്മണരേയും ഗുരുക്കന്മാരേയും ആത്മജ്ഞാനികളേയും പൂജിക്കുക, ശുചിത്വം പാലിക്കുക, ബ്രഹ്മചര്യം അനുഷ്ഠിക്കുക, വക്രതയില്ലാതെ പെരുമാറുക, പരദ്രോഹം ചെയ്യാതിരിക്കുക എന്നിവ ശരീരംകൊണ്ടു ചെയ്യേണ്ട തപസ്സെന്നു പറയപ്പെടുന്നു.*

ഒരുവൻെറ ഇഷ്ടദേവൻ വിഷ്ണുവോ ശങ്കരനോ ആരായിരുന്നാലും ഒരു ദിവസത്തിൻെറ മുഴുവൻ സമയവും അവൻെറ പാദങ്ങൾ ഈ ദേവന്മാരുടെ കോവിലുകൾ സന്ദർശിക്കുന്നതിനു നിയുക്തമായിരിക്കും. അവൻെറ പാണികൾ ഈ ക്ഷേത്രപരിസരങ്ങൾ അലങ്കരിക്കുന്നതിലോ, ആരാധനയ്ക്കുവേണ്ട പദാർത്ഥങ്ങൾ ശേഖരിക്കുന്നതിലോ, എനിക്കുവേണ്ടി മറ്റു സേവനങ്ങൾ ചെയ്യുന്നതിലോ വ്യാപൃതങ്ങളായിരിക്കും. ശിവൻെറയോ വിഷ്ണുവിൻെറയോ വിഗ്രഹം കാണുമ്പോൾ അവൻെറ ദേഹം ഒരു ദണ്ഡു തറയിൽ വീഴുന്നതുപോലെ അവയുടെ മുന്നിൽ ദണ്ഡനമസ്കാരം ചെയ്യുന്നു. വിദ്യകൊണ്ടും വിനയംകൊണ്ടും മറ്റു സദ്ഗുണങ്ങൾകൊണ്ടും ബഹുമാനാർഹരായ ബ്രാഹ്മണരെ അവൻ സേവിക്കുന്നു. പ്രവാസപീഢകൊണ്ടോ വിപരീത പരിതഃസ്ഥിതികൾ കൊണ്ടോ കഷ്ടപ്പാട് അനുഭവിക്കുന്നവരെ അവൻ സന്തോഷിപ്പിക്കുന്നു. എല്ലാ പുണ്യസ്ഥലങ്ങളേക്കാളും ശ്രേഷ്ഠമായി കരുതുന്ന മാതാപിതാക്കന്മാരെ അവൻ ശുശ്രൂഷിക്കുന്നു. സംസാരത്തിൽ നിന്ന് ക്ഷീണം മാറ്റി കരകയറ്റുന്നവനും കേവലദർശനം നല്കി ദുഃഖമകറ്റുന്നവനും സകരുണം ജ്ഞാനദാനം ഏകുന്നവനുമായ ഉത്തമഗുരുവിനെ അവൻ ഉപാസിക്കുന്നു.

അല്ലയോ അർജ്ജുന, അവരുടെ ദേഹാഹങ്കാരമാകുന്ന മാലിന്യം മാറ്റുന്നതിനുവേണ്ടി, അതിനെ അവർ യോഗാനുഷ്ഠാനമാകുന്ന ലേഷം പുരട്ടി സ്വധർമ്മമാകുന്ന അഗ്നിയിലിട്ട് എരിക്കുന്നു. എല്ലാ ജീവികളിലും പരമാത്മാവ് കുടികൊള്ളുന്നുവെന്നുള്ള ബോധത്തോടെ അവർ എല്ലാവരേയും താണു വണങ്ങുന്നു. പരോപകാര തൽപരതയോടെ അവർ എല്ലാവർക്കും നന്മ ചെയ്യുന്നു.

അവർ അവരുടെ ഇന്ദ്രിയങ്ങളെ സദാ നിയന്ത്രണവിധേയമാക്കി നിർത്തുന്നു. സ്ത്രീവിഷയത്തിൽ പ്രത്യേകിച്ചും അവർ സംയമനം പാലിക്കുന്നു. സ്ത്രീയുമായുള്ള ഏകസ്പർശനം അവരുടെ ജന്മവേളയിൽ മാത്രമാണ്. അതിനുശേഷം സ്ത്രീകളുമായി യാതൊരുവിധ സമ്പർക്ക

വുമില്ലാതെ അവർ സ്വച്ഛമായ ജീവിതം നയിക്കുന്നു. പച്ചപ്പുല്ലിനു ജീവനുണ്ടെന്നുള്ളതുകൊണ്ട് അതിൻെറ പുറത്തുകൂടി നടക്കാൻ പോലും അവർ ഇഷ്ടപ്പെടുന്നില്ല. ജീവജാലങ്ങളെയൊന്നും അവർ ദ്രോഹിക്കുകയില്ല. ഇപ്രകാരം ശരീരവുമായി ബന്ധപ്പെട്ടിരിക്കുന്ന പ്രവർത്തനങ്ങൾക്കു ശാരീരികതപസ്സ് എന്നു പറയുന്നു. ഈ പ്രവർത്തനങ്ങൾ എല്ലാ തരത്തിലും പരിശുദ്ധമായിരിക്കുമ്പോൾ അവൻെറ ശാരീരിക തപസ്സ് അന്യൂനമാണെന്നറിയുക. ഇനിയും കുറ്റമറ്റ വാക്തപസ്സ് എന്താണെന്നു പറയാം.

അനുദ്വേഗകരം വാക്യം
സത്യം പ്രിയഹിതം ച യത്
സ്വാദ്ധ്യായാഭ്യസനം ചൈവ
വാങ്മയം തപ ഉച്യതേ. 15

*ആരെയും ക്ഷോഭിപ്പിക്കാത്തതും സത്യമായതും പ്രിയമായിട്ടുള്ളതുമായ വാക്കും വേദശാസ്ത്രങ്ങളുടെ പഠനവും വാക്കുകൊണ്ട് ചെയ്യുന്ന തപസ്സ് എന്നു പറയപ്പെടുന്നു.*

സ്പർശമണി അതിനെ സ്പർശിക്കുന്ന ഇരുമ്പിനെ അതിൻെറ ആകൃതിക്കോ തൂക്കത്തിനോ വ്യത്യാസം വരുത്താതെ സ്വർണ്ണമാക്കി മാറ്റുന്നു. അതുപോലെ അവൻെറ വാക്ക് നിഷ്ക്കളങ്കമായിരിക്കും. അത് ആർക്കും മനോവ്യഥ ഉണ്ടാക്കുകയില്ല. വൃക്ഷത്തിന് ഒഴിക്കുന്ന വെള്ളം അതിൻെറ ചുറ്റും മുളയ്ക്കുന്ന പുല്ലിനും ജീവദായകമാകുന്നതുപോലെ അവൻെറ സംസാരം ഒരു പ്രത്യേക വ്യക്തിയെ ഉദ്ദേശിച്ചുള്ളതാണെങ്കിലും ശ്രവിക്കുന്നവർക്കെല്ലാം അതു പ്രയോജനകരമായിത്തീരുന്നു. അമൃതനദിയിൽ നിന്ന് ഒരു കവിൾ അമൃതു കുടിച്ചാൽ ഒരുവൻ അമരനാകുന്നു. അതിൽ മുങ്ങിക്കുളിച്ചാൽ അവൻെറ പാപങ്ങളും പീഡകളും ഇല്ലാതാകുന്നു. കൂടാതെ അവൻെറ നാക്കിൽ എപ്പോഴും മധുരം തങ്ങിനില്ക്കുകയും ചെയ്യുന്നു. അതുപോലെ അവൻെറ വാക്കുകൾ അവിവേകത്തെ അകറ്റുകയും അനാദിത്വത്തിൻെറ രുചി അനുഭവിക്കുന്നതിന് ഇടയാക്കുകയും ചെയ്യുന്നു. പീയൂഷം പാനം ചെയ്യുന്നവന് ഒരിക്കലും മടുപ്പു വരാത്തതുപോലെ അവൻെറ വാക്കുകൾ എത്ര കേട്ടാലും മുഷിച്ചിൽ തോന്നുകയില്ല. വാക്തപം ചെയ്യുന്നവനോട് എന്തെങ്കിലും ആവശ്യപ്പെടുകയോ കുശലം പറയുകയോ ചെയ്യുമ്പോഴല്ലാതെ അവൻ സംസാരിക്കുകയില്ല. മറ്റുള്ള സമയങ്ങളിൽ അവൻ വേദങ്ങൾ വീണ്ടും വീണ്ടും ഉരുവിടുകയോ ഈശ്വരനെ സ്തുതിച്ച് സ്തോത്രങ്ങൾ ചൊല്ലുകയോ ചെയ്യുന്നു. അവൻെറ വാഗ്ഭുവനത്തിൽ മൂന്നു വേദങ്ങളേയും അവൻ പ്രതിഷ്ഠിക്കുന്നു: അവൻെറ വക്ത്രത്തെ ഒരു ബ്രഹ്മശാലയാക്കി മാറ്റുന്നു. അവൻെറ നാവിൻതുമ്പിൽ വിഷ്ണു, ശിവൻ, തുടങ്ങിയ ഏതെങ്കിലും ദേവന്മാരുടെ നാമങ്ങൾ സദാ ഉണ്ടായിരിക്കും. ഇപ്രകാരമാണ് വാക്

തപസ്സ്. ഇനിയും മാനസതപസ്സിൻെറ ലക്ഷണങ്ങളെപ്പറ്റി പറയാം. ലോക നായകനായ ഭഗവാൻ കൃഷ്ണൻ അരുൾചെയ്യു.

മനഃ പ്രസാദഃ സൗമ്യത്വം
മൗനമാത്മവിനിഗ്രഹഃ
ഭാവസംശുദ്ധിരിത്യേതത്
തപോമാനസമുച്യതേ. 16

*മനഃശുദ്ധി, സൗമ്യഭാവം, മൗനം, ഇന്ദ്രിയമനോബുദ്ധികളെ അടക്കിയൊതുക്കി നിർത്തൽ, വിചാരശുദ്ധി ഇവയൊക്കെയാണ് മാനസമായ തപസ്സെന്നു പറയപ്പെടുന്നത്.*

തരംഗങ്ങളില്ലാത്ത സരോവരംപോലെ, മേഘങ്ങളില്ലാത്ത ആകാശംപോലെ, സർപ്പങ്ങളില്ലാത്ത ചന്ദനോദ്യാനംപോലെ, വൈകല്യമില്ലാത്ത കുമുദനാഥനെപ്പോലെ, ചിന്തകളില്ലാത്ത നരേന്ദ്രനെപ്പോലെ, മന്ദരപർവ്വതമില്ലാത്ത ക്ഷീരസാഗരംപോലെ, മാനസതപസ്വിയുടെ തപസ്സ് വികല്പ തരംഗങ്ങളെ നിശ്ശേഷം ഉന്മൂലനം ചെയ്തിട്ട് സ്വസ്വരൂപത്തിൽ അചഞ്ചലമായി ഉറച്ചുനില്ക്കുന്നു. ചിത്തവൃത്തികളെ ഒഴിവാക്കിയ മനസ്സ് ഗുരുത്വമില്ലാത്ത ആഹാരസാധനംപോലെയോ, മേഘശൂന്യമായ ആകാശംപോലെയോ ആകുന്നു. വിറങ്ങലിച്ച ഒരവയവം ശീതംകൊണ്ടു വിറയ്ക്കാത്തതുപോലെ ശാന്തമായ മനസ്സ് നിശ്ചലമായി നില്ക്കുന്നു. അവൻെറ മനസ്സ് അതോടെ പരിപൂർണ്ണ ശശിബിംബം കണക്കെ മനോഹരവും നിർമ്മലവും ആയിത്തീരുന്നു. മനസ്സിൻെറ അസ്വസ്ഥതയും ഉദ്വേഗവും അവസാനിക്കുന്നു. ഇച്ഛയിൽ നിന്നും ഭയത്തിൽനിന്നും അത് നിർമ്മുക്തമാകുന്നു. ഇപ്രകാരം യോഗ്യമായിത്തീർന്ന മനസ്സ് ആത്മജ്ഞാനാനുഭവത്തിന് അർഹമായിത്തീരുന്നു. വേദങ്ങളെപ്പറ്റി ഉദ്ബോധനം നടത്തിക്കൊണ്ടിരുന്ന വക്ത്രം അതിൻെറ സംസാരശക്തി ഉപയോഗിക്കാൻ വിസമ്മതിച്ച് മൗനം പാലിക്കുന്നു. ആത്മസാക്ഷാത്ക്കാരം ലഭിച്ച മനസ്സിന് അതിൻെറ കാതലായ സ്വഭാവം ഇല്ലാതാകുന്നു. വെള്ളത്തിൽ വീഴുന്ന ഉപ്പ് വെള്ളവുമായി കലർന്ന് ഒന്നാകുന്നതുപോലെ മനസ്സ് ആത്മാവുമായി താദാത്മ്യം പ്രാപിക്കുന്നു. ഇപ്രകാരമുള്ള മനസ്സിൽ വിഷയകല്പനകൾ എങ്ങനെയാണ് രൂപം കൊള്ളുന്നത്? എങ്ങനെയാണ് അത് ഇന്ദ്രിയങ്ങളാകുന്ന പാതയിൽക്കൂടി കുതിച്ച് ഇന്ദ്രിയവിഷയങ്ങളാകുന്ന നഗരത്തിൽ എത്തുന്നത്? ഈ സ്ഥിതിയിൽ, പാണിതലം രോമവിമുക്തമായിരിക്കുന്നതുപോലെ, അവൻെറ മനസ്സ് എല്ലാ വാസനകളിൽനിന്നും മോചിതമായി പരിശുദ്ധമായിരിക്കും. ഈ അവസ്ഥയിൽ എത്തിച്ചേർന്ന മനസ്സിനെ ഭാവശുദ്ധിയുള്ള മനസ്സ് എന്നു പറയുന്നു. ഇതാണ് മാനസിക തപസ്സ്.

അല്ലയോ അർജ്ജുന, ശാരീരികവും വാചികവും മാനസികവുമായ തപസ്സിനെക്കുറിച്ച് പൊതുവെ ഞാൻ വിശദീകരിച്ചു. ഇനിയും ത്രിഗുണങ്ങളുമായിട്ടുള്ള സംബന്ധംകൊണ്ട് ഈ ത്രിവിധ സാമാന്യ

തപസ്സ് വിശേഷതപസ്സാകുന്നതെങ്ങനെയാണെന്നു ഞാൻ വിവരിക്കാം. സർവ്വ ശ്രദ്ധയോടും കൂടി അത് ശ്രവിക്കുക.

ശ്രദ്ധയാ പരയാ തപ്തം
തപസ്തത് ത്രിവിധം നരൈഃ
അഫലാകാംക്ഷിഭിർയുക്തൈഃ
സാത്ത്വികം പരിചക്ഷതേ. 17

*ഫലേച്ഛയില്ലാത്തവരും യോഗികളുമായ മനുഷ്യരാൽ ഏറ്റവും ശ്രദ്ധയോടുകൂടി ചെയ്യപ്പെടുന്ന ആ മൂന്നുവിധ തപസ്സും സാത്ത്വികമാണെന്നു പറയുന്നു.*

പ്രബുദ്ധനായ അർജ്ജുന, നിനക്കു വിവരിച്ചുതന്ന ത്രിവിധ തപസ്സുകൾ ഫലത്തിലുള്ള ഇച്ഛയെയെല്ലാം ഉപേക്ഷിച്ചിട്ട് സമ്പൂർണ്ണ ശ്രദ്ധയോടുകൂടി അനുഷ്ഠിക്കണം. അത് ധാർമ്മികമായും പരിശുദ്ധമായും, ആസ്തികൃബുദ്ധിയോടെ ആചരണത്തിൽ അടിയുറച്ച ശ്രദ്ധയോടെ ചെയ്യുമ്പോൾ ജ്ഞാനികൾ അതിനെ സാത്ത്വിക തപസ്സെന്നു വിളിക്കുന്നു.

സത്കാരമാന പൂജാർത്ഥം
തപോ ദംഭേന ചൈവ യത്
ക്രിയതേ തദിഹ പ്രോക്തം
രാജസം ചലമധ്രുവം. 18

*യാതൊരു തപസ്സ് മറ്റുള്ളവരിൽ നിന്നു സൽക്കാരവും മാനവും പൂജയും ലഭിക്കാനായി ദംഭു കാട്ടി ചെയ്യപ്പെടുന്നുവോ, ചഞ്ചലവും ക്ഷണികവുമായ ആ തപസ്സ് രാജസ തപസ്സാകുന്നു.*

സമൂഹജീവിതത്തിൽ ഉന്നത പദവി ലഭിക്കുന്നതിനു വേണ്ടിയും ചിലർ തപസ്സു ചെയ്യാറുണ്ട്. അത് ദ്വൈതഭാവത്തെ നിലനിർത്തുന്നു. ത്രിഭുവനങ്ങളും അവരെ മാത്രം ബഹുമാനിക്കണമെന്നുള്ള ഉദ്ദേശ്യത്തോടെയാണ് അതു ചെയ്യുന്നത്. സദസ്സുകളുടെ മുൻനിരയിലും സദ്യയ്ക്ക് ആദ്യവും സ്ഥാനം ലഭിക്കണമെന്നും എല്ലാവരും അവരുടെയടുക്കലേക്ക് തീർത്ഥാടകരെപ്പോലെ വന്ന് അവരെ ആരാധിക്കണമെന്നുമാണ് അവരുടെ ആഗ്രഹം. ഔന്നത്യത്തോട് അനുബന്ധിച്ചുള്ള എല്ലാ ഐഹിക സുഖങ്ങളും അനുഭവിക്കാൻ അവർ വെമ്പൽ കൊള്ളുന്നു. ഒരു അഭിസാരിക ആളുകളെ ആകർഷിക്കാൻ വേണ്ടി ആടയാഭരണങ്ങൾ അണിയുന്നതുപോലെ, അവർ കായികവും വാചികവുമായ തപസ്സിന്റെ കപടവേഷം ധരിച്ചുകൊണ്ട് അവരുടെ പ്രാമാണ്യം വളർത്താൻ ശ്രമിക്കുന്നു. ധനവും മാനവും ഇച്ഛിച്ചുകൊണ്ട് ചെയ്യുന്ന തപസ്സ് രാജസ തപസ്സാകുന്നു.

അകിടിനു രോഗം ബാധിച്ച ഒരു പശു പ്രസവിച്ചാലും പാലു

നൽകുകയില്ല. പാടത്തു നില്ക്കുന്ന നെൽച്ചെടികൾ നാല്ക്കാലികൾ മേയാൻ ഇടയായാൽ അവകൾ മൂപ്പെത്തുകയോ വിളവു നൽകുകയോ ചെയ്യില്ല. അതേവിധത്തിൽ ആർഭാടത്തോടെ പ്രസിദ്ധിക്കുവേണ്ടി ചെയ്യുന്ന തപസ്സ്, വ്യർത്ഥമാകുമെന്നു തോന്നുമ്പോൾ അവർ അത് മദ്ധ്യത്തിൽ വെച്ച് ഉപേക്ഷിക്കുന്നു. അകാലങ്ങളിൽ ആകാശത്തു പ്രത്യക്ഷപ്പെടുന്ന മേഘങ്ങൾ ഇടിമിന്നൽ കൊണ്ട് ബ്രഹ്മാണ്ഡത്തെ പ്രകമ്പനം കൊള്ളിച്ചാലും അത് എത്ര നേരത്തേക്കാണ് നിലനില്ക്കുക? അതുപോലെ രാജസതപസ്സ് ഫലശൂന്യമാണ്. അതു സ്ഥിരമായി അനുഷ്ഠിക്കാൻ സാധ്യവുമല്ല.

താമസതപസ്സ് ഇഹലോകത്തിൽ കീർത്തി നല്കുന്നില്ലെന്നു മാത്രമല്ല, അതുമൂലം പരലോക പ്രാപ്തി ലഭിക്കുകയുമില്ല.

മൂഢഗ്രാഹേണാത്മനോ യത്
പീഡയാ ക്രിയതേ തപഃ
പരസ്യോത്സാദനാർത്ഥം വാ
തത് താമസമുദാഹൃതം 19

*മൂഢധാരണ വെച്ചുകൊണ്ട് തൻെറ ദേഹത്തെ പീഡിപ്പിച്ചിട്ടോ അന്യൻെറ നാശത്തിനുവേണ്ടിയോ ചെയ്യുന്ന തപസ്സ് താമസമാകുന്നു.*

അല്ലയോ ധനുർദ്ധര, ചിലർ മൂഢത കാരണം അവരുടെ ശരീരത്തെ ശത്രുവായി കരുതുന്നു. അവർ പഞ്ചാഗ്നി മദ്ധ്യത്തിൽ നിന്നു തപസ്സുചെയ്ത് ശരീരത്തെ തപിപ്പിക്കുന്നു. അവർ സാമ്പ്രാണി തുടങ്ങിയ സുഗന്ധദ്രവ്യങ്ങൾ തലയിൽ വെച്ചു കത്തിക്കുന്നു. പുറത്ത് ഇരുമ്പുകൊണ്ടുള്ള കൊളുത്തു കുത്തിയിറക്കുന്നു. നാലുഭാഗത്തും തീക്കുണ്ഡമുണ്ടാക്കി അതിൻെറ മദ്ധ്യഭാഗത്ത് ഇരിക്കുന്നു. അവർ പ്രാണായാമം ചെയ്യുന്നു. നിഷ്ഫലമായി ഉപവാസമനുഷ്ഠിക്കുന്നു. തലകീഴായി തൂങ്ങിക്കിടന്ന് പുക അകത്തേക്കു കടത്തിവിടുന്നു. മഞ്ഞുപോലെ തണുത്ത വെള്ളത്തിൽ കഴുത്തറ്റം മുങ്ങി നില്ക്കുന്നു. പാറമേലോ നദിക്കരയിലോ ഇരുന്ന് ശരീരത്തിലെ മാംസഭാഗങ്ങൾ അറുത്തെടുക്കുന്നു. അവർ ഇപ്രകാരം സ്വന്തം ശരീരത്തെ പീഡിപ്പിച്ച് മറ്റുള്ളവരുടെ നാശത്തിനായി തപസ്സുചെയ്യുന്നു.

ഒരു വലിയ പാറക്കഷണം അത്യുന്നതത്തിൽ നിന്നു താഴത്തേക്കു പതിക്കുമ്പോൾ അതിൻെറ വഴിയിൽ പലതിലും തട്ടിമുട്ടി ഛിന്നഭിന്നമാവുകയും അതിനിടയിൽ കൂട്ടിമുട്ടുന്നതിനെയെല്ലാം നശിപ്പിക്കുകയും ചെയ്യുന്നു. അതുപോലെ ഈ താമസ തപസ്വികൾ അവരുടെ സ്വന്തം ദേഹത്തെ ദണ്ഡിപ്പിച്ച്, സന്തോഷവാന്മാരായി ജീവിക്കുന്ന മറ്റുള്ളവരുടെ നാശത്തിനായി തപസ്സ് അനുഷ്ഠിക്കുന്നു. ഈ തപസ്സ് താമസ തപസ്സാണ്.

ഇപ്രകാരം മൂന്നു ഗുണങ്ങളോടും ബന്ധപ്പെട്ട് മൂന്നു തരത്തിലുള്ള തപസ്സുണ്ടെന്ന് ഞാൻ വിശദീകരിച്ചു. ഇനിയും

ദാനത്തിന്റെ മൂന്നു തരത്തിലുള്ള സ്വഭാവത്തെപ്പറ്റി പറയാം. ദാനം നൽകുന്നതും ത്രിഗുണങ്ങൾക്കനുസൃതമായി മൂന്നു വിധത്തിലാണ്. സത്ത്വഗുണത്തോടു ബന്ധപ്പെട്ട ദാനത്തെപ്പറ്റി ആദ്യം പറയാം.

ദാതവ്യമിതി യദ്ദാനം
ദീയതേƒനുപകാരിണേ
ദേശേ കാലേ ച പാത്രേ ച
തദ്ദാനം സാത്ത്വികം സ്മൃതം. 20

*കൊടുക്കേണ്ടതാണ് എന്നുള്ള നിശ്ചയത്തോടുകൂടി പ്രത്യുപകാരം ചെയ്യാൻ കഴിവില്ലാത്തവന് തക്ക ദേശത്തിലും തക്ക കാലത്തിലും തക്ക പാത്രത്തിലും കൊടുക്കുന്ന ദാനം സാത്ത്വികമാണ്.*

സത്ത്വശ്രദ്ധയോടു കൂടിയവൻ സ്വപ്രയത്നം കൊണ്ട് സന്മാർഗ്ഗത്തിൽക്കൂടി സമ്പാദിച്ച ധനം ആദരവോടെ ദാനം ചെയ്യുന്നു. നല്ല വിത്തുണ്ടെങ്കിലും അതു വിതയ്ക്കുന്നതിനു പറ്റിയ ഫലഭൂയിഷ്ഠമായ ഭൂമിയില്ലാത്തതുപോലെയാണ് ദാനത്തിന്റെയും അവസ്ഥ. അമൂല്യമായ ഒരു രത്നം കിട്ടിയാലും അതു പതിക്കുന്നതിനുള്ള സ്വർണ്ണം ലഭിച്ചില്ലെന്നു വരാം. ഇതു രണ്ടും ഒരേ സമയത്തു ലഭിച്ചാൽത്തന്നെയും ഈ ആഭരണം ധരിക്കുന്നതിനു പറ്റിയ മനോഹരമായ ഒരു മേനി കണ്ടുകിട്ടിയില്ലെന്നു വരാം. ഭാഗ്യം ഉണ്ടെങ്കിൽ മാത്രമേ ഉത്സവ ദിവസവും സുഹൃത്തുക്കളുടെ സന്ദർശനവും സമ്പത്തും ഒന്നു ചേർന്നു വരുകയുള്ളൂ. അതുപോലെ സത്ത്വശ്രദ്ധയോടെ ദാനം ചെയ്യാൻ ആഗ്രഹിക്കുമ്പോൾ യോഗ്യമായ സ്ഥലവും കാലവും ആദാതാവും സമ്പത്തുമെല്ലാം സ്വാഭാവികമായി ഒരുമിച്ചുകൂടുന്നു. യഥോചിതമായ ദാനം ചെയ്യുന്നതിന് ഒരുവൻ കുരുക്ഷേത്രമോ കാശിയോ പോലെയുള്ള പുണ്യസ്ഥലത്ത് എത്തണം. അങ്ങനെയുള്ള പവിത്രമായ സ്ഥലത്തെത്തി, സൂര്യഗ്രഹണമോ ചന്ദ്രഗ്രഹണമോ അതുപോലെയുള്ള മറ്റ് ഏതെങ്കിലും ഒരു ശുഭമുഹൂർത്തമോ തിരഞ്ഞെടുക്കണം. അനന്തരം ദാനം നൽകുന്നതിനുവേണ്ടി പരിശുദ്ധിയുടെ മൂർത്തീകരണമായ ഒരുവനെ തിരഞ്ഞെടുക്കണം. അയാൾ സദ്ഗുണങ്ങളുടെ വിളഭൂമിയായിരിക്കണം. വേദങ്ങളുടെ വാസസ്ഥാനമായിരിക്കണം. ബ്രാഹ്മണശ്രേഷ്ഠനായിരിക്കണം. പ്രസ്തുത ആൾക്ക് ദാനം ചെയ്യുന്ന ധനത്തിന്റെ മേലുള്ള തന്റെ സർവ്വ അവകാശവും ദാതാവ് ഒഴിഞ്ഞു കൊടുക്കണം. ഇത് വിശ്വസ്തയായ ഭാര്യ തന്റെ തനുവുൾപ്പെടെ സർവ്വസ്വവും സ്വഭർത്താവിന് സമർപ്പിക്കുന്നതുപോലെയാണ്; ന്യായസ്ഥനായ ഒരുവൻ തന്നെ ഏല്പിച്ച ധനം നിക്ഷേപകന് മടക്കിക്കൊടുത്ത് അതിന്റെ ബാദ്ധ്യതയിൽ നിന്നു മുക്തനാവുന്നത് പോലെയാണ്; രാജസേവകൻ രാജാവിനു താംബൂലം നൽകിയിട്ട് മനസ്സമാധാനത്തോടെ വിശ്രമിക്കുന്നതുപോലെയാണ്. നിസ്വാർത്ഥ മനോഭാവത്തോടെ, യാതൊരു പ്രതിഫലേച്ഛയുമില്ലാതെയാണ് ഭൂമി,

ദ്രവ്യം തുടങ്ങിയവയെല്ലാം ദാനംചെയ്യേണ്ടത്. തന്നെയുമല്ല, നൽകുന്ന ദാനം മറ്റൊരു രൂപത്തിലും തിരിച്ചു നൽകാൻ കഴിവില്ലാത്ത ഒരു ആളിനെയാണ് ആദാതാവായി തിരഞ്ഞെടുക്കേണ്ടത്.

ആകാശത്തെ നോക്കി ആക്രോശിച്ചാൽ അനുനാദം ഉണ്ടാവുകയില്ല. മുഖക്കണ്ണാടിയുടെ പിൻഭാഗത്തു നോക്കിയാൽ പ്രതിച്ഛായ കാണുകയില്ല. വെള്ളത്തിലേക്ക് എറിയുന്ന പന്ത് മേലോട്ടുയർന്ന് എറിഞ്ഞവൻെറ കൈയിലെത്തുകയില്ല. ക്ഷേത്രക്കാളയ്ക്ക് തീറ്റി കൊടുത്താൽ അതു നന്ദി പറയുകയില്ല. ഒരു കൃതഘ്നനെ സഹായിച്ചാൽ പ്രതിഫലമൊന്നും പ്രതീക്ഷിക്കേണ്ടതില്ല. ഇപ്രകാരം താൻ നൽകുന്ന ദാനം ഒരു തരത്തിലും രൂപത്തിലും തന്നിൽ തിരിച്ചെത്തുകയില്ലെന്നുള്ള ഉറപ്പ് ദാതാവിനുണ്ടായിരിക്കണം എന്നു മാത്രമല്ല, ദാതാവെന്നും ആദാതാവെന്നും ഉള്ള വ്യത്യസ്ത ഭാവമോ, താൻ ദാനം കൊടുത്തുവെന്ന അഭിമാനമോ ഒരു കാലത്തും ദാതാവിൻെറ മനസ്സിൽ ഉണ്ടാവാൻ പാടില്ല താനും.

അല്ലയോ ധനുർദ്ധരാ, ഇപ്രകാരമുള്ള ദാനം സാത്ത്വികദാനമാണ്. ഇതു ദാനങ്ങളിൽ വെച്ച് ഏറ്റവും ശ്രേഷ്ഠമാണ്. ചുരുക്കിപ്പറഞ്ഞാൽ പുണ്യഭൂമി, യോഗ്യകാലം, യോഗ്യപാത്രം, പവിത്രവും നിർമ്മലവുമായ ദ്രവ്യം, ദാതാവിൻെറ നിസ്സ്വാർത്ഥ മനോഭാവം തുടങ്ങി അനുയോജ്യമായ എല്ലാ സാഹചര്യങ്ങളും തികഞ്ഞ പരിതസ്ഥിതിയിൽ ചെയ്യുന്ന ദാനം ശാസ്ത്രപ്രകാരം കുറ്റമറ്റതും അന്യൂനവുമാണ്. അതാകുന്നു ശ്രേഷ്ഠ സാത്ത്വികദാനം.

യത്തു പ്രത്യുപകാരാർത്ഥം
ഫലമുദ്ദിശ്യ വാ പുനഃ
ദീയതേ ച പരിക്ലിഷ്ടം
തദ്ദാനം രാജസം സ്മൃതം 21

*പ്രത്യുപകാരം ലഭിക്കുമെന്ന് ആശിച്ചോ സ്വർഗ്ഗാദി ഫലത്തെ ഉദ്ദേശിച്ചോ മനഃക്ലേശത്തോടുകൂടിയോ യാതൊന്നു കൊടുക്കപ്പെടുന്നുവോ ആ ദാനം രാജസമെന്നു പറയപ്പെടുന്നു.*

ഒരുവൻ പാലിനു വേണ്ടി പശുവിനു തീറ്റികൊടുക്കുന്നു. ധാന്യം ശേഖരിക്കാനുള്ള പത്തായം പണിഞ്ഞു വെച്ചിട്ട് വിത്തു വിതയ്ക്കുന്നു. സംഭാവനകിട്ടുമെന്നുള്ള പ്രതീക്ഷയിൽ ബന്ധുക്കളെ അടിയന്തിരത്തിനു ക്ഷണിക്കുന്നു. പലിശ മുൻകൂർ വാങ്ങിയിട്ടു പണം കടംകൊടുക്കുന്നു. ചികിത്സിക്കുന്നതിനു മുമ്പുതന്നെ രോഗിയുടെ പക്കൽ നിന്നു പ്രതിഫലം വാങ്ങുന്നു. ഇപ്രകാരം ദാതാവിന് എന്തെങ്കിലും പ്രയോജനം ഉണ്ടാകുമെന്നുള്ള ഉദ്ദേശ്യത്തോടെ നൽകുന്ന ദാനം രാജസമാണ്. അയാൾ തിരിച്ചൊന്നും നൽകാൻ കഴിയാത്ത ഒരു പരിവ്രാജകബ്രാഹ്മണനെ വഴിയിൽ കണ്ടുമുട്ടിയാൽ, അദ്ദേഹത്തിന് ഒരു ചെറിയ തുക ദാനം നൽകിയിട്ട്, തൻേറയും തൻെറ ബന്ധുക്കളുടേയും

പാപപരിഹാരത്തിനു വേണ്ടി അദ്ദേഹത്തെക്കൊണ്ട് പ്രാർത്ഥിപ്പിക്കുന്നു. ഈ ദാനം ഒരു നേരത്തെ ആഹാരത്തിനുപോലും മതിയാകാത്ത വണ്ണം തുച്ഛമമാണെങ്കിലും അതുകൊണ്ട് സ്വർഗ്ഗസുഖങ്ങൾ നേടിയെടുക്കാമെന്ന് അയാൾ വിശ്വസിക്കുന്നു. എന്നാൽ ഈ തുച്ഛമമായ സംഖ്യയുമായി ആദാതാവ് പൊയ്ക്കഴിയുമ്പോൾ, തനിക്കു ഭീമമായ നഷ്ടം സംഭവിച്ചുവെന്നും തന്റെ സ്വത്തുമുഴുവനും കൊള്ളയടിക്കപ്പെട്ടുവെന്നും ചിന്തിച്ച് ദാതാവു ദുഃഖിക്കുന്നു. അല്ലയോ അർജ്ജുന, ഇതിൽക്കൂടുതൽ എന്തു പറയാനാണ്? ഇപ്രകാരം മനസ്സിനെ വികാരകലുഷമാക്കുന്ന ദാനം രാജസ ദാനമാണ്.

അദേശകാലേ യദ്ദാനം
അപാത്രേഭ്യശ്ച ദീയതേ
അസത്കൃതമവജ്ഞാതം
തത് താമസമുദാഹൃതം 22

*ദേശകാലങ്ങളെ കണക്കാക്കാതെ അർഹരല്ലാത്തവർക്ക്, ബഹുമാനം കൂടാതെയും നിന്ദയോടുകൂടിയും യാതൊരു ദാനം നല്കുന്നുവോ അത് താമസമെന്നു പറയപ്പെടുന്നു.*

മോഷ്ടിച്ചു സമ്പാദിച്ച മുതൽ മ്ലേച്ഛസ്ഥാനങ്ങളിലും വനപ്രദേശങ്ങളിലും കൂടാരങ്ങളിലും നാൽക്കവലകളിലും ധർമ്മകൃത്യങ്ങൾക്ക് അയോഗ്യമായ മറ്റു സ്ഥലങ്ങളിലുംവെച്ച്, വൈകീട്ടോ രാത്രികാലങ്ങളിലോ, സ്തുതിപാഠകർ പാമ്പാട്ടികൾ അഭിസാരികകൾ ചൂതാട്ടക്കാർ മന്ത്രവാദിനികൾ തുടങ്ങിയവർക്കു ദാനം ചെയ്യുന്നു. ആദാതാക്കളുടെ സൗന്ദര്യത്തിലും നൃത്തവൈദഗ്ദ്ധ്യത്തിലും മതിമയങ്ങിയാണ് ഈ ദാനം ചെയ്യുന്നത്. കൂടാതെ തന്നെപ്പറ്റി പാടുന്ന സ്തുതിഗീതങ്ങൾ കാതുകളിൽ മധുരമായി മുഴങ്ങുന്നുണ്ടാവും; അതിന്റെ മാസ്മരശക്തി മനസ്സിനെ വശീകരിക്കുന്നുമുണ്ടാവും. എന്നു തന്നെയുമല്ല ഈ ആദാതാക്കൾ ചൂടുന്ന പുഷ്പങ്ങളുടെയും പുരട്ടുന്ന സുഗന്ധ ദ്രവ്യങ്ങളുടേയും പരിമളം ദാതാവിൽ കാമോന്മാദം ഉണർത്തി ഇന്ദ്രിയവിഷയങ്ങളെ ആസ്വദിക്കുന്നതിനുള്ള ആർത്തി ഉളവാക്കുന്നു. മറ്റുള്ളവരെ കൊള്ളയടിച്ചു ലഭിച്ച ധനം അവൻ ദാനമായി നൽകുന്നു. ഇത്. വധശിക്ഷ നടത്തുന്ന ആരാച്ചാരന്മാർ സൗജന്യമായി അന്നക്ഷേത്രം നടത്തുന്നതു പോലെയാണ്. ഈ ദാനം താമസമാണ്.

ഇനിയും മറ്റൊരുവിധത്തിൽ ആകസ്മികമായി നടക്കുന്ന ദാനത്തെപ്പറ്റി കേട്ടോളൂ. അത് ഒച്ച് ഇഴഞ്ഞ് അക്ഷരമുണ്ടാകുന്നതു പോലെയോ കൈകൾ കൂട്ടിയടിക്കുന്നിതിനിടയിൽ കാക്ക അകപ്പെടുന്നതുപോലെയോ കേവലം യാദൃച്ഛികമായി സംഭവിക്കുന്നതാണ്. താമസനായ ഒരുവൻ ഒരു പുണ്യസ്ഥലത്ത് ഒരു ശുഭമുഹൂർത്തത്തിൽ എത്തുന്നു. അവിടെവെച്ചു ബഹുമാന്യനായ ഒരാൾ താമസഗുണിയുടെ സമ്പന്നഭാവം കണ്ട് അയാളെ സമീപിച്ച് ഭിക്ഷ

യാചിക്കുന്നു. അയാൾ ദുരഭിമാനത്താൽ പ്രേരിതനായി ദാനം ചെയ്യുന്നു. എന്നാൽ അന്തഃകരണ ശ്രദ്ധയില്ലാത്ത ഈ തമോഗുണി ആ ദാതാവിനെ വണങ്ങുകയോ അയാൾക്ക് അർഘ്യപാദ്യാദികളോ ആസനമോ നൽകി ആതിഥ്യമര്യാദ കാട്ടുകയോ ചെയ്യുകയില്ല. പിന്നെയല്ലേ ചന്ദനവും കളഭവും പുരട്ടി സ്വീകരിച്ചിട്ടില്ലെന്നോ നൈവേദ്യം അർപ്പിച്ച് ആദരിച്ചില്ലെന്നോ അയാളെപ്പറ്റി പരിഭവം പറയുന്നത്!

ഇപ്രകാരം നിർമ്മര്യാദം അയാൾ ആദാതാവിനോടു പെരുമാറുകയും, അദ്ദേഹത്തിൻെറ പാണിതലത്തിൽ എന്തെങ്കിലും വെച്ചുകൊടുത്ത് ഒരു കടക്കാരനെയെന്നോണം പറഞ്ഞയയ്ക്കുകയും ചെയ്യുന്നു. ഇതിനു പുറമെ അദ്ദേഹത്തെ അവഹേളിക്കുകയും കണക്കിനു ശകാരിക്കുകയും ചെയ്യുന്നു. എന്നുതന്നെയുമല്ല, താൻ ചെയ്ത ദാനത്തെപ്പറ്റി വീണ്ടും വീണ്ടും പറയുകയും അപ്പോഴൊക്കെ ആദാതാവിനെപ്പറ്റി അവജ്ഞയോടെ സംസാരിക്കുകയും ചെയ്യുന്നു. ഈ വിധമുള്ള ദാനം താമസദാനമാണ്. ഇപ്രകാരം സാത്ത്വികവും രാജസവും താമസവുമായ ദാനലക്ഷണങ്ങൾ ഞാൻ നിനക്കു വിശദമാക്കിത്തന്നു.

അല്ലയോ അർജ്ജുന, ഇത്തരുണത്തിൽ നിനക്ക് ഒരു സംശയം തോന്നാം. സാത്ത്വിക പ്രവർത്തനങ്ങൾ മാത്രമെ ഒരുവനെ സംസാരബന്ധത്തിൽ നിന്നു സ്വതന്ത്രമാക്കുകയുള്ളൂ എന്നു വരുകിൽ രജസ്സിൻെറയും തമസ്സിൻെറയും പ്രവർത്തനങ്ങൾ വിവരിച്ചതെന്തിനാണെന്ന് നീ ചോദിച്ചേക്കാം. ഒളിഞ്ഞിരിക്കുന്ന ഒരു നിധി കൈവശപ്പെടുത്തുന്നതിന് അതു കാക്കുന്ന ഭൂതത്തെ അടിച്ചോടിക്കണം. അഗ്നി ജ്വലിപ്പിക്കണമെങ്കിൽ ആദ്യം അതിൽ നിന്നുയരുന്ന പുകയുടെ ക്ലേശം അനുഭവിക്കണം. ഇതേ വിധത്തിൽ സത്ത്വത്തെ മൂടുന്ന വാതിലുകളായ രജസ്സും തമസ്സും തുറന്ന് ശുദ്ധസത്ത്വത്തെ കാണിക്കുന്നതിൽ എന്താണ് തെറ്റ്? ശ്രദ്ധമുതൽ ദാനം വരെയുള്ള എല്ലാ പ്രവർത്തനങ്ങളിലും മൂന്നു ഗുണങ്ങളും വ്യാപിച്ചിരിക്കുന്നുവെന്ന് മുൻ ശ്ലോകങ്ങളിൽ ഞാൻ വ്യക്തമാക്കിയിട്ടുള്ളതാണ്. യഥാർത്ഥത്തിൽ രജസ്തമോഗുണങ്ങളെപ്പറ്റി പ്രതിപാദിക്കണമെന്നു ഞാൻ ഉദ്ദേശിച്ചിരുന്നതല്ല. എന്നാൽ സത്ത്വഗുണത്തെ വ്യക്തമായി വിവരിക്കാൻ വേണ്ടി രണ്ടു ഗുണങ്ങളെക്കുറിച്ച് വിശദമായി പറയേണ്ടിവന്നു.

ഒരു വസ്തു മറ്റു രണ്ടു വസ്തുക്കളോടൊപ്പം സ്ഥിതിചെയ്യുമ്പോൾ ആ രണ്ടു വസ്തുക്കളേയും അകറ്റിയാലാണ് ആദ്യത്തെ വസ്തു ശരിക്കു ദൃശ്യമാകുന്നത്. രാത്രിയെന്നും പകലെന്നുമുള്ള സമാന്യബോധം അകറ്റുമ്പോൾ മാത്രമേ അതിനിടയിലുള്ള സന്ധ്യാരൂപം വ്യക്തമായി നമുക്കു ദൃശ്യമാകൂ. അപ്രകാരം രജസ്തമോഗുണങ്ങളുടെ വിനാശത്തോടെ, സത്ത്വഗുണം മാത്രം ഉത്തമമായ അവസ്ഥയിൽ അവശേഷിക്കുന്നു. ആകയാൽ സത്ത്വഗുണത്തിൻെറ മേന്മ കാണിക്കാൻ വേണ്ടി രജസ്തമോഗുണങ്ങളെപ്പറ്റി ഞാൻ വിശദീകരിച്ചു. നിനക്ക് രജസ്തമോഗുണങ്ങളെ തള്ളിക്കളഞ്ഞിട്ട് സത്ത്വഗുണത്തെ ആശ്രയിച്ച് നിൻെറ

ലക്ഷ്യം കൈവരിക്കാം. നീ എല്ലാ യജ്ഞങ്ങളും മറ്റു കർമ്മങ്ങളും ശുദ്ധ സത്ത്വഗുണത്തിൻെറ ചിത്തവൃത്തിയോടെ ചെയ്യുകയാണെങ്കിൽ നിൻെറ പ്രാപ്യസ്ഥാനം നിനക്ക് കൈയെത്തുന്ന ദൂരത്തിൽ മാത്രം സ്ഥിതിചെയ്യുന്നു. സൂര്യൻ പ്രകാശിക്കുമ്പോൾ നമുക്കു കാണാൻ പറ്റാത്തത് എന്തെങ്കിലുമുണ്ടോ? അതുപോലെ സത്ത്വഗുണം നമുക്കു മാർഗ്ഗനിർദ്ദേശം നൽകുമ്പോൾ നമ്മുടെ കർമ്മങ്ങൾക്കു ഫലം ഉണ്ടാകുന്നു. സാത്ത്വിക കർമ്മ പദ്ധതിക്കു ഫലപ്രാപ്തിക്കരികെ എത്തിക്കുന്നതിനുള്ള കഴിവുണ്ട്. എന്നാൽ അതു മാത്രമായി നിന്നെ മോക്ഷത്തിലേക്കു നയിക്കുകയില്ല., മറ്റ് ഏതോ വസ്തുവിൻെറ സഹായംകൂടി മോക്ഷപ്രാപ്തിക്ക് അത്യാവശ്യമാണ്. അത് കുറെക്കൂടി ആഴമുള്ള വസ്തുവാണ്. ആ വസ്തുവിൻെറ സഹായം ഒരുവനു ലഭിക്കുമ്പോൾ അവൻ മോചനത്തിൻെറ സാമ്രാജ്യത്തിലേക്ക് കാൽ കുത്തുന്നു. ഒരു തോല സ്വർണ്ണത്തിനു പതിനഞ്ചുരൂപ വിലപിടിപ്പുണ്ടാകാം. (ജ്ഞാനേശ്വർ മഹാരാജാവിൻെറ കാലത്തെ സ്വർണ്ണവില) എങ്കിലും അതിന്മേൽ രാജകീയ മുദ്രയുണ്ടെങ്കിലേ അത് പതിനഞ്ചു രൂപ വിലയുള്ള നടപ്പു നാണയമായി അംഗീകരിക്കപ്പെടുകയുള്ളു. പരിശുദ്ധവും ശീതളവും സുഗന്ധപൂരിതവും സുഖദായകവുമായ ജലമുണ്ടെങ്കിലും അതിനു പവിത്രത ലഭിക്കണമെങ്കിൽ പുണ്യനദികളുമായുള്ള സംഗമം ഉണ്ടായിരിക്കണം. ചെറുതും വലുതുമായ നദികൾ ധാരാളമുണ്ടെങ്കിലും, ഗംഗയെപ്പോലെ സമുദ്രത്തിലെത്തുന്ന ഏതെങ്കിലും മഹാനദികളോടൊപ്പം ചേർന്നെങ്കിലേ അതു സിന്ധുവിലെത്തുകയുള്ളു. അതുപോലെ സാത്ത്വിക കർമ്മങ്ങളുടെ സഹായത്തോടെ മോചനം തേടുന്ന ഒരുവൻെറ മാർഗ്ഗത്തിൽ ഉണ്ടാകുന്ന പ്രതിബന്ധങ്ങൾ ഒഴിഞ്ഞുപോകാൻ ഇടയാകുന്നത് ഒരു പ്രത്യേക സാഹചര്യത്തിലാണ്.

ഇത് കേട്ടപ്പോൾ അത് എന്താണെന്നറിയാനുള്ള അർജ്ജുനൻെറ ഔത്സുക്യം വർദ്ധിച്ച് അവൻ പറഞ്ഞു:

ഭഗവാനേ, ദയവുചെയ്ത് അതെന്താണെന്ന് അരുളിച്ചെയ്യാലും.

കരുണാമയനായ ഭഗവാൻ കൃഷ്ണൻ പറഞ്ഞു.

സത്ത്വഗുണികൾക്കു മുക്തിയാകുന്ന രത്നം സമ്പാദിക്കുന്നതിന് സഹായകമായിരിക്കുന്നത് എന്താണെന്ന് ഞാൻ പറയാം.

ഓം തത് സദിതി നിർദ്ദേശോ
ബ്രഹ്മണസ്ത്രിവിധഃ സ്മൃതഃ
ബ്രാഹ്മണാസ്തേന വേദാശ്ച
യജ്ഞാശ്ച വിഹിതാഃ പുരാ 23

*ഓം തത്സത് എന്നിങ്ങനെ ബ്രഹ്മത്തിനു മൂന്നുവിധത്തിൽ നാമനിർദ്ദേശമുണ്ട്. ആ മൂന്നു ശബ്ദംകൊണ്ടാണ് ബ്രാഹ്മണാദി വർണ്ണങ്ങളേയും വേദങ്ങളേയും യജ്ഞങ്ങളേയും ആദിയിൽ സൃഷ്ടിച്ചിട്ടുള്ളത്.*

സർവ്വ ജഗത്തിൻേറയും വിശ്രാമധാമമായ അനാദിപരബ്രഹ്മത്തിന് മൂന്നു പ്രകാരത്തിലുള്ള ഏകനാമമാണുള്ളത്. യഥാർത്ഥത്തിൽ അത് നാമജാതി വർഗ്ഗരഹിതമാണ്. എന്നാൽ മോഹാന്ധകാരത്തിൽ മുങ്ങിക്കിടക്കുന്ന അജ്ഞാനികൾക്കു തിരിച്ചറിയുന്നതിനായി വേദങ്ങൾ അതിന് ഒരു നാമചിഹ്നം നൽകി.

ഒരു പേരോടുകൂടിയല്ല ഒരു ശിശു ജനിക്കുന്നത്. എന്നാൽ കാലാന്തരത്തിൽ അതിനൊരു പേരു നൽകി, ആ പേരു ചൊല്ലി അതിനെ വിളിക്കുമ്പോൾ, ഉറങ്ങിക്കിടക്കുകയാണെങ്കിൽ പോലും, ആ ശിശു അതുകേട്ട് ഞെട്ടി ഉണർന്നു പോകും. അതുപോലെ ഐഹിക ജീവിതത്തിലെ കഷ്ടപ്പാടുകൊണ്ട് ക്ഷീണിതരായ ജനങ്ങൾ, അവരുടെ ആവലാതികൾക്ക് അറുതി വരുത്താനായി പരബ്രഹ്മത്തോട് ദുഃഖനിവേദനം നടത്തിയപ്പോൾ, അവർ ഒരു സൂചക ശബ്ദം ഉപയോഗിച്ചാണ് പരബ്രഹ്മത്തെ അഭിസംബോധന ചെയ്തത്. അതിനു പരബ്രഹ്മത്തിൽനിന്നു പ്രത്യുത്തരം ലഭിച്ചപ്പോൾ അത് പരബ്രഹ്മത്തിൻെറ സാങ്കേതിക നാമമായിത്തീർന്നു.

അനാദിയായ ബ്രഹ്മം നിശ്ശബ്ദമാണ്. ആ നിശ്ശബ്ദത ഭഞ്ജിക്കുന്നതിനും അതിൻെറ യഥാർത്ഥ അദ്വൈതസ്വരൂപം വെളിപ്പെടുത്തുന്നതിനുമായി, ലോകത്തെ കാരുണ്യപൂർവ്വം വീക്ഷിക്കുന്ന വേദപിതാക്കൾ, ഒരു നാമമന്ത്രം കണ്ടുപിടിച്ചു. ഈ നാമമന്ത്രംകൊണ്ടു ധ്യാനിച്ചാൽ ബ്രഹ്മം മുഖത്തോടു മുഖമായി, പിന്നിൽ നിന്നു നിൻെറ മുന്നിൽ വന്നു നില്ക്കും. എന്നാൽ വേദപർവ്വത ശൃംഗത്തിലുള്ള ഉപനിഷന്നഗരത്തിൽ ബ്രഹ്മദേവനോടൊപ്പം ഇരിക്കാൻ യോഗ്യതയുള്ളവർക്കു മാത്രമേ ഈ മന്ത്രത്തിൻെറ മഹിമ അറിയാൻ പാടുള്ളൂ. ബ്രഹ്മദേവനുപോലും ഈ മന്ത്രം ഒരു പ്രാവശ്യം ഉരുക്കഴിച്ചതിൻെറ ഫലമായിട്ടാണ് സൃഷ്ടി നടത്തുന്നതിനുള്ള ശക്തി ലഭിച്ചത്.

അല്ലയോ വീരോത്തമ, ഈ ലോകത്തിൻെറ സൃഷ്ടിക്കുമുമ്പ് ബ്രഹ്മാവ് ഏകാകിയും സംഭ്രാന്തനും ആയിരുന്നു. ഈശ്വരൻ എന്താണെന്നതിനെപ്പറ്റി അദ്ദേഹം ബോധവാനല്ലായിരുന്നു. ലോകസൃഷ്ടിക്ക് അദ്ദേഹത്തിനു പ്രാപ്തിയില്ലായിരുന്നു. എന്നാൽ ഈ മന്ത്രജപത്തോടെ അദ്ദേഹം മഹത്ത്വം കൈവരിച്ചു . ഈ മന്ത്രത്തിൻെറ പൊരുൾ അന്തഃകരണത്തിൽ വെച്ചുകൊണ്ട് അദ്ദേഹം അനവരതം ധ്യാനിച്ചു. ഈ വർണ്ണത്രയ മന്ത്രം ആവർത്തിച്ചാവർത്തിച്ച് ഉരുവിട്ടപ്പോൾ വിശ്വസൃഷ്ടിക്കുള്ള യോഗ്യത അദ്ദേഹത്തിനു ലഭിച്ചു. അനന്തരം അദ്ദേഹം ബ്രഹ്മജനങ്ങളെ - ബ്രാഹ്മണരെ - സൃഷ്ടിച്ചു. വേദശാസനകൾ അനുസരിച്ച് വിധിപ്രകാരമുള്ള യജ്ഞങ്ങൾ ആചരിച്ച് ജീവിതനിർവ്വഹണം നടത്താൻ അവരെ നിയോഗിച്ചു. അതിനുശേഷം അദ്ദേഹം എണ്ണമറ്റ ജീവികളെ സൃഷ്ടിക്കുകയും മുപ്പാരിനെ പരമ്പരാഗതമായി അനുഭവിച്ചു ജീവസന്ധാരണം ചെയ്യുന്നതിന് അവർക്ക് പാരിതോഷികമായി നൽകുകയും ചെയ്തു. ഈ നാമമന്ത്രം കൊണ്ട് ബ്രഹ്മാവ് അഗ്രഗണ്യനായി.

ലക്ഷ്മീപതിയായ ഭഗവാൻ ഇപ്രകാരം പറഞ്ഞു. അർജ്ജുനൻ

അതീവ ശ്രദ്ധയോടെ കേൾക്കുകയാണ്.

ഭഗവാൻ തുടർന്നു: പ്രണവം സർവ്വമന്ത്രരാജനാണ്. ഓം ആദിവർണ്ണമാണ്. തത് എന്നത് രണ്ടാമത്തേതും സത് എന്നത് മൂന്നാമത്തേതും ആകുന്നു. ഇപ്രകാരം ഓം തത് സത് എന്നു മൂന്നു പ്രകാരത്തിലുള്ളതാണ് ബ്രഹ്മനാമം. ബ്രഹ്മത്തിൻെറ ഈ ത്രിവിധനാമം ഉപനിഷത്തുകളിലെ മനോജ്ഞമായ മലരാണ്. അതിൻെറ പരിമളം നീ ആസ്വദിക്കേണ്ടതാണ്. ഈ മന്ത്രവുമായി താദാത്മ്യം പ്രാപിച്ചുകൊണ്ട് നീ സാത്ത്വികധർമ്മാചരണം നടത്തിയാൽ, കൈവല്യം നിൻെറ ഗൃഹദാസനായി നിന്നെ സേവിക്കും.

ഭാഗ്യംകൊണ്ട് ഒരുവന് കർപ്പൂരത്തിൻെറ ആഭരണങ്ങൾ ലഭിച്ചുവെന്നിരിക്കട്ടെ. എന്നാൽ അത് എപ്രകാരമാണ് അണിയേണ്ടതെന്നറിവില്ലെങ്കിൽ പിന്നെ അതുകൊണ്ട് എന്തു പ്രയോജനമാണുള്ളത്? അതുപോലെ ഒരുവൻ സാത്ത്വികകർമ്മങ്ങൾ ചെയ്യുകയും ബ്രഹ്മനാമം ഉരുവിടുകയും ചെയ്യുവെന്നു വരാം. എന്നാൽ അതിൻെറ മഹിതമായ വിനിയോഗരഹസ്യം അവന് അറിവുണ്ടായിരിക്കുകയില്ല. മഹാത്മാക്കളായ വ്യക്തികൾ ഗൃഹസന്ദർശനം നടത്തുമ്പോൾ വേണ്ടവണ്ണം അവരെ ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്യില്ലെങ്കിൽ ഗൃഹനാഥൻെറ പുണ്യം നഷ്ടപ്പെട്ടുപോകും. ആഭരണങ്ങൾ ധരിക്കണമെന്ന് ആഗ്രഹമുള്ള ഒരുവന് ധാരാളം ആഭരണങ്ങൾ കൈയിൽ കിട്ടിയെന്നു വരാം, എന്നാൽ അതു വേണ്ട വിധത്തിൽ ധരിക്കാൻ അറിവില്ലാത്തതുകൊണ്ട്, അവയെല്ലാംകൂടി ഒരു ഭാണ്ഡമാക്കി കഴുത്തിൽ കെട്ടിത്തൂക്കിയിട്ടാൽ എന്തു പ്രയോജനമാണുള്ളത്? അതുപോലെ സത്കർമ്മങ്ങൾ ചെയ്യുകയും ബ്രഹ്മനാമം ഉരുവിടുകയും ചെയ്യുമ്പോൾ ശാസ്ത്രവിധിപ്രകാരമുള്ള അതിൻെറ വിനിയോഗരഹസ്യം യഥാവിധി അറിവില്ലെങ്കിൽ അതിൻെറ കർമ്മങ്ങൾക്കു ഒരു ഫലവും സിദ്ധിക്കുന്നതല്ല.

ആഹാരപദാർത്ഥങ്ങൾ സമീപത്തു തന്നെ ഇരിപ്പുണ്ടെങ്കിലും, അതെടുത്തു കഴിക്കുന്നതിനുള്ള കഴിവ് വിശന്നുപൊരിയുന്ന ആ കുട്ടിക്കില്ലെങ്കിൽ എങ്ങനെയാണ് അവൻ വിശപ്പടക്കുക? എണ്ണയും തിരിയും തീയും ലഭ്യമാണ്. എന്നാൽ അതു സംയോജിപ്പിച്ച് ദീപം തെളിയിക്കാൻ എന്തു ചെയ്യണമെന്ന് അറിവില്ലെങ്കിൽ വെളിച്ചം ഉണ്ടാവുകയില്ല. അതുപോലെ യഥാസമയത്തുള്ള കർമ്മവും ബ്രഹ്മനാമത്തെപ്പറ്റിയുള്ള സ്മരണയുംകൊണ്ടു മാത്രമല്ലാതെ, യഥാർഹമായി അതുകളെ പ്രയോജനപ്പെടുത്തുവാനും അറിയണം. ഈ അറിവില്ലെങ്കിൽ ഫലം വ്യർത്ഥമായിത്തീരുകയേ ഉള്ളു.

ആകയാൽ ത്രിവിധത്തിലുള്ള ബ്രഹ്മനാമം എപ്രകാരമാണ് യഥാവിധി വിനിയോഗിക്കേണ്ടതെന്ന് ഞാൻ നിന്നോടു പറയാം. കേൾക്കുക.

തസ്മാദോമിത്യുദാഹൃത്യ
യജ്ഞദാനതപഃ ക്രിയാഃ

പ്രവർത്തന്തേ വിധാനോക്താഃ
സതതം ബ്രഹ്മവാദിനാം 24

*ആകയാൽ (ബ്രഹ്മവാചകമായതുകൊണ്ട്) ഓം എന്നുച്ചരിച്ചു കൊണ്ടാണ് ബ്രഹ്മാന്വേഷണതല്പരന്മാരുടെ ശാസ്ത്രസമ്മതമായ യജ്ഞം ദാനം തപസ്സ് എന്നീ ക്രിയകൾ സർവ്വദാ ആരംഭിക്കാറുള്ളത്.*

എല്ലാ കർമ്മങ്ങളുടേയും ആദിയിലും മദ്ധ്യത്തിലും അന്ത്യത്തിലും ഈ ബ്രഹ്മവാചകത്തിൻെറ ഓരോ വാക്കുകളും ഉച്ചരിക്കേണ്ടതാണ്. അല്ലയോ അർജ്ജുന, ഇപ്രകാരമാണ് ബ്രഹ്മജ്ഞാനികൾ ബ്രഹ്മസാക്ഷാത്കാരത്തിനായി ഈ ബ്രഹ്മനാമത്തെ ഉപയോഗിക്കുന്നത്. അവർ ബ്രഹ്മവുമായി താദാത്മ്യം പ്രാപിക്കുന്നതിന്, ശാസ്ത്രങ്ങളിൽ വിവരിച്ചിട്ടുള്ള യജ്ഞാദികർമ്മങ്ങൾ ഒരിക്കലും കൈവിടുകയില്ല. കർമ്മാരംഭത്തിൽ അവർ ഓങ്കാരരൂപത്തെ മനസ്സിൽ ധ്യാനിക്കുന്നു. അതു മനോമുകുരത്തിൽ പതിഞ്ഞുകഴിയുമ്പോൾ അതിനെ സ്പഷ്ടമായി നാക്കുകൊണ്ട് ഉച്ചരിക്കുന്നു. ഇപ്രകാരം സ്ഫുടമായ പ്രണവമന്ത്രോച്ചാരണത്തോടുകൂടിയാണ് അവർ കർമ്മങ്ങൾ തുടങ്ങുന്നത്. ഓരോ കർമ്മങ്ങളുടേയും തുടക്കത്തിലുള്ള പ്രണവമന്ത്രോച്ചാരണം കൊടും തമസ്സിൽ സുസ്ഥിരമായി നില്ക്കുന്ന ഒരു ദീപം പോലെ അനർഘമാണ്. അതു ഘോരകാനനത്തിൽ യാത്ര ചെയ്യുമ്പോൾ സഹായത്തിനുതകുന്ന ബലവാനായ ഒരു സഹയാത്രികനാണ്.

ധർമ്മപ്രകാരം സമ്പാദിച്ച വിവിധദ്രവ്യങ്ങളെക്കൊണ്ടുള്ള നൈവേദ്യങ്ങൾ ഉണ്ടാക്കി അവർ ബ്രാഹ്മണർ മുഖേന, ഇഷ്ടദേവതകളെ പ്രീതിപ്പെടുത്തുന്നതിനായി വഴിപാടു കഴിക്കുന്നു. ശാസ്ത്രവിധിപ്രകാരമുള്ള ബലികൾ ആഹവനീയാദി അഗ്നിയിൽ അർപ്പിക്കുന്നു. ഇപ്രകാരമുള്ള വിവിധ യജ്ഞകർമ്മങ്ങൾ നടത്തി, അവർ വെറുക്കുന്ന ദംഭം ദർപ്പം തുടങ്ങിയ ദോഷങ്ങളെ നശിപ്പിക്കുന്നു. ന്യായമായി സമ്പാദിച്ച ധനവും ഭൂമിയും അർഹരായ ആദാതാക്കൾക്ക്, ശുദ്ധകാലവും ശുദ്ധസ്ഥലവും നോക്കി ദാനം ചെയ്യുന്നു. ഒന്നരാടൻ ദിവസങ്ങളിൽ മാത്രം ആഹാരം കഴിക്കുന്നു. ചാന്ദ്രായണ വ്രതാനുഷ്ഠാനം നടത്തുന്നു. കഠിന തപസ്സുകൊണ്ട് ശരീരത്തിലുള്ള സപ്തധാതുക്കളേയും ശുദ്ധീകരിക്കുന്നു. യജ്ഞവും ദാനവും തപസ്സും, അതിൽ നിന്നു ലഭിക്കുന്ന പ്രതിഫലത്തിൻെറ പ്രതീക്ഷകൊണ്ട് മനുഷ്യനെ സംസാരത്തിൽ ബന്ധിച്ചിടുന്നു. എങ്കിലും അവയോടൊപ്പം പ്രണവം കൂടി ഉണ്ടായാൽ അത് അനായാസേന മോക്ഷസമ്പാദനത്തിനു സഹായകമായിരിക്കും. കരയ്ക്കിരിക്കുമ്പോൾ വലിയ ഭാരം തോന്നുന്നതായ തോണി വെള്ളത്തിലിറക്കിയാൽ പൊങ്ങിക്കിടക്കും. അതിൽ നമുക്കു കയറുകയും ചെയ്യാം. അതുപോലെ കർമ്മബന്ധമാകുന്ന തോണി ഓങ്കാരമാകുന്ന സമുദ്രത്തിലിറക്കിയാൽ അതിൽ കയറി നമുക്കു മോക്ഷത്തിൻെറ തീരത്തണയാം.

ഓങ്കാരത്തിൻെറ ആവർത്തനത്തോടെ നടത്തുന്ന എല്ലാ

കർമ്മങ്ങളും ഫലപ്രദങ്ങളായിരിക്കും. യജ്ഞദാനം, തപസ്സ് മുതലായ ക്രിയകളെല്ലാം പ്രണവമന്ത്രോച്ചാരണത്തോടെ ആരംഭിക്കുന്നു. ഈ മന്ത്രത്തിൻെറ സംശ്ലേഷംകൊണ്ട് അവയ്ക്ക് എല്ലാ യോഗ്യതകളും ലഭിക്കുന്നു. 'തത്' ശബ്ദം ബ്രഹ്മത്തെ സൂചിപ്പിക്കുന്നു. ഒരുവൻെറ കർമ്മങ്ങൾ ഫലപ്രാപ്തിയിലെത്തിയെന്നുള്ള സൂചന ലഭിക്കുമ്പോൾ അവൻ കർമ്മവും കർമ്മഫലങ്ങളും ബ്രഹ്മത്തിനു സമർപ്പിക്കാൻ ആഗ്രഹിക്കുന്നു. അപ്പോൾ അവൻ ഓംകാരത്തോടൊപ്പം തത് എന്ന പദം കൂടി ചേർക്കുന്നു.

തദിത്യനഭിസന്ധായ
ഫലം യജ്ഞ തപഃ ക്രിയാഃ
ദാനക്രിയാശ്ച വിവിധാഃ
ക്രിയന്തേ മോക്ഷകാംക്ഷിഭിഃ 25

*'തത്' എന്നുച്ചരിച്ചുകൊണ്ട് മോക്ഷേച്ഛുക്കളാൽ ഫലത്തെ അപേക്ഷിക്കാതെ നാനാതരത്തിലുള്ള യജ്ഞദാനതപക്രിയകൾ അനുഷ്ഠിക്കപ്പെടുന്നു.*

ലോകത്തിന് അതീതവും സർവ്വസാക്ഷിയുമായ പരബ്രഹ്മത്തെ തത് എന്നറിയപ്പെടുന്നു. അത് എല്ലാറ്റിൻേറയും ആദിയാണെന്നുള്ള വസ്തുത മനസ്സിൽ ഉറപ്പിച്ചുകൊണ്ട് അതിനെ ധ്യാനിക്കുകയും ആ പദം ഉച്ചത്തിലും വ്യക്തമായും ഉച്ചരിക്കുകയും ചെയ്യേണ്ടതാണ്. അതിനുശേഷം പറയണം

"ഞങ്ങളുടെ ലൗകികാസ്വാദനത്തിനുവേണ്ടി യാതൊന്നും ബാക്കി വെയ്ക്കാതെ ഞങ്ങളുടെ കർമ്മവും അതിൻെറ മുഴുവൻ ഫലങ്ങളും ഞങ്ങൾ പരബ്രഹ്മത്തിൻെറ പ്രതീകമായ തത് കാരത്തിനു സമർപ്പിക്കുന്നു. "

ഇപ്രകാരം അവരുടെ എല്ലാം കർമ്മങ്ങളും തത് രൂപ ബ്രഹ്മത്തിനു സമർപ്പിച്ചിട്ട് "ഇദം ന മമ, ഇദം ന മമ" (ഇത് എൻേറതല്ല.) എന്നു പറഞ്ഞ് അവരുടെ ഭാരങ്ങളെല്ലാം കുടഞ്ഞുകളഞ്ഞിട്ട് എല്ലാവിധ ബാധ്യതകളിൽ നിന്നും മോചിതരാകുന്നു. ഇതോടെ ഓംകാരത്തോടു കൂടി ആരംഭിക്കുകയും തത്കാരത്തോടെ ബ്രഹ്മത്തിനു സമർപ്പിക്കുകയും ചെയ്ത കർമ്മം ബ്രഹ്മരൂപമായിത്തീർന്നു എന്നുള്ളത് ശരി തന്നെ. എന്നാൽ ഇത് അവിടം കൊണ്ട് അവസാനിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ കർത്താവെന്നുള്ള അഹന്തയുടെ ദ്വന്ദ്വഭാവം അപ്പോഴും കർത്താവിൽ നിലനില്ക്കുന്നു. ഇത് നിലനില്ക്കുന്നിടത്തോളം കാലം കർമ്മവും കർമ്മഫലവും അർപ്പിച്ചതുകൊണ്ടു മാത്രം കർത്താവിനു പരബ്രഹ്മവുമായി ഐക്യം പ്രാപിക്കാൻ സാധ്യമല്ല. അലിഞ്ഞു ചേർന്നുകഴിഞ്ഞാൽതന്നെയും ഉപ്പിൻെറ രുചി വെള്ളത്തിൽ വേറിട്ടു നില്ക്കുന്നതുപോലെയാണ് ഇത്. കർമ്മം ബ്രഹ്മാകാരമായി തീർന്നെങ്കിലും കർത്താവ് അതിൽ നിന്നും ഭിന്നനാണ്. കർമ്മം ബ്രഹ്മ

വുമായി ഐക്യം പ്രാപിച്ചുവെന്ന് ചിന്തിക്കുന്നതുതന്നെ ദ്വന്ദ്വഭാവം നിലനില്ക്കുന്നതുകൊണ്ടാണ്. ഈ ദ്വന്ദ്വഭാവത്തിൻെറ നിലനില്പ് സംസാരഭയത്തെ സൃഷ്ടിക്കുന്നു.

വേദങ്ങളിൽ ഉൽഘോഷിക്കുന്ന പ്രമാണ സാരമായ ഈ കാര്യം ഭഗവാൻ തൻെറ തിരുവായ്മൊഴികൊണ്ടുതന്നെ വെളിപ്പെടുത്തി. ഭഗവാൻ തുടർന്നു:

ആകയാൽ കർത്താവിൽ നിന്നു ഭിന്നമായി നില്ക്കുന്നുവെന്ന് തോന്നുന്ന പരബ്രഹ്മത്തെ കർത്താവ് തൻെറ ആത്മസ്വരൂപമായി അനുഭവിച്ചറിയണം. അതിലേക്കായി കരുതിവെച്ചിരിക്കുന്ന പദമാണ് 'സത്' എന്നുള്ളത്. ഓങ്കാരശബ്ദത്തോടു കൂടി ആരംഭിക്കുകയും തത്കാര ശബ്ദത്തോടുകൂടി തുടരുകയും ചെയ്ത കർമ്മം, ഓം തത് എന്ന ശ്രേഷ്ഠശബ്ദംകൊണ്ട് സൽക്കർമ്മമെന്ന് വാഴ്ത്തപ്പെട്ടിരിക്കുകയാണ്. അപ്രകാരമുള്ള സൽക്കർമ്മങ്ങളെ സംബന്ധിച്ചിടത്തോളം സത് എന്ന പദത്തിന് പ്രത്യേകമായ ഒരു സംബന്ധം ഉണ്ട്. എപ്രകാരമാണ് സത് എന്ന പദം വിനിയോഗിക്കേണ്ടത് എന്നതിനെപ്പറ്റി ഞാൻ നിന്നോടു പറയാം.

സദ്ഭാവേ സാധുഭാവേ ച
സദിത്യേതത് പ്രയുജ്യതേ
പ്രശസ്തേ കർമ്മണി തഥാ
സച്ഛബ്ദഃ പാർത്ഥ യുജ്യതേ. 26

*ഹേ അർജ്ജുന, ഉണ്ട് എന്ന അർത്ഥത്തിലും യോഗ്യം എന്ന അർത്ഥത്തിലും സത് എന്ന പദം ഉപയോഗിക്കപ്പെടുന്നു. അതുപോലെ മംഗളകരമായ കർമ്മത്തെ സൂചിപ്പിക്കാനും സത് എന്ന ശബ്ദം പ്രയോഗിക്കപ്പെടുന്നു.*

സത് എന്ന പദത്തിൻെറ അർത്ഥം അസത് പദാർത്ഥങ്ങളുടെ നിരാകരണമെന്നാണ്. അത് ബ്രഹ്മത്തിൻെറ നിർദോഷസ്വരൂപവുമാണ്. ഈ സത്യം മനസ്സിലാക്കി സത്തിനെ അതിൻെറ യഥാർത്ഥ സ്വഭാവത്തിൽ ദർശിക്കുന്ന ഒരുവന് ആത്മസ്വരൂപപ്രാപ്തി ഉണ്ടാകുന്നു. സത് ശബ്ദം പ്രപഞ്ചത്തിൻെറ മിഥ്യാരൂപമാകുന്ന വ്യാജനാണയത്തെ ഉരുക്കിക്കളഞ്ഞ് വ്യംഗരഹിത ശുദ്ധസ്വരൂപമായ ബ്രഹ്മത്തെ തെളിച്ചു കാട്ടുന്നു. കാലമോ ദേശമോ അതിന് യാതൊരു പരിവർത്തനവും വരുത്തുന്നില്ല. അത് എപ്പോഴും അഖണ്ഡിതമായി പരബ്രഹ്മമായിത്തന്നെ സ്ഥിതിചെയ്യുന്നു. ഇന്ദ്രിയങ്ങൾക്ക് ഗോചരമായതൊക്കെ അസത്താണ്. അസത്തായതൊന്നും സത്തല്ല.

ഓങ്കാരവും തത്കാരവും എന്ന രണ്ടു പദങ്ങൾകൊണ്ട് കർമ്മം ബ്രഹ്മരൂപവുമായി താദാത്മ്യം പ്രാപിച്ചിരിക്കുന്നു. ഈ ഘട്ടത്തിൽ, കർമ്മം വേണ്ടതുപോലെ സത്യമാർഗ്ഗം തെളിയിക്കണമെന്ന് ഭാവന ചെയ്തുകൊണ്ട്, ബ്രഹ്മഭാവന ഉദ്ദീപിപ്പിച്ചുകൊണ്ട്, നീ സത്പദം

ഉച്ചരിക്കുമ്പോൾ ദ്വൈതഭാവന അതിദ്രുതം അപ്രത്യക്ഷമായി ശുദ്ധമായ കേവലസത്തമാത്രം അവശേഷിക്കുന്നു. നീ ബ്രഹ്മമായിത്തീരുന്നു. ഇതാണ് സത് ശബ്ദത്തിൻെറ അന്തരംഗരഹസ്യവും വിനിയോഗരീതിയും. അർജ്ജുന, നീ ഇതു വ്യക്തമായി മനസ്സിലാക്കണം.

ശ്രീഹരി അരുൾചെയ്തു,

ജ്ഞാനദേവൻ പറയുന്നു:

ഭഗവാൻ കൃഷ്ണനാണ് ഇതു പറഞ്ഞത്. അല്ലാതെ ഞാനല്ല. ഞാനാണ് ഇതു പറയുന്നതെങ്കിൽ ഞാൻ ഭഗവാനിൽ നിന്നു വ്യത്യസ്തനായിത്തീരും. അത് ഭഗവാൻെറ സ്വരൂപത്തിൽ ദ്വൈതദോഷം സൃഷ്ടിക്കും. അത് ഭഗവാൻെറ ഉപദേശങ്ങൾക്ക് വിരുദ്ധമായതുകൊണ്ട് ഒരു ന്യൂനതയായിത്തീരുകയും ചെയ്യും.

ഭഗവാൻ തുടർന്നു: ഈ സത് എന്ന പദം സാത്ത്വിക കർമ്മങ്ങൾക്ക് മറ്റൊരു വിധത്തിൽ ഉപകാരപ്രദമാണ്. സൽക്കർമ്മങ്ങൾ ഒരുവൻെറ സ്ഥാനമാനങ്ങൾ അനുസരിച്ച് ശരിയായി പ്രവർത്തിച്ചാലും ചിലപ്പോൾ അതിന് ഊനമുണ്ടായെന്നു വരാം. ശരീരത്തിൻെറ അവയവത്തിന് ന്യൂനതയുണ്ടെങ്കിൽ മൊത്തത്തിലുള്ള ശാരീരിക പ്രവർത്തനത്തിനും തകരാറു സംഭവിക്കുന്നു. ഒരു ചക്രത്തിൻെറ കുറവ് ഉണ്ടാകുമ്പോൾ രഥം ഓടാൻ കഴിയാതെ നിശ്ചലമാകുന്നു. അതു പോലെ ഒരു കർമ്മം മൊത്തത്തിൽ സൽക്കർമ്മമാണെങ്കിൽ തന്നെയും അതിൻെറ സത്ത്വത്തിൽ എന്തെങ്കിലും കുറവുസംഭവിച്ചാൽ അത് ദോഷകർമ്മമായിത്തീരുന്നു. ഇപ്രകാരമുള്ള സന്ദർഭത്തിൽ ഓങ്കാരത്തിൻേറയും തത്കാരത്തിൻെറയും ഉച്ചാരണത്തോടൊപ്പം സത്പദം കൂടി വിനിയോഗിച്ചാൽ അത് ദോഷകർമ്മത്തെ ഉദ്ധരിക്കുന്നു. അതിൻെറ സത്ത്വപ്രഭാവംകൊണ്ട് ദോഷകർമ്മത്തിൻെറ ന്യൂനത പരിഹരിച്ച് അതിനെ ധർമ്മ്യമാക്കുന്നു. ദിവ്യൗഷധം രോഗിയെ സുഖപ്പെടുത്തുന്നതുപോലെയോ, ആശയററവന് ആശ്വാസം ലഭിക്കുന്നതുപോലെയോ, സത്പദം അപൂർണ്ണമായ കർമ്മങ്ങളെ എല്ലാവിധത്തിലും സമ്പൂർണ്ണമാക്കുന്നു.

ഒരു പഥികന് ചിലപ്പോൾ വഴിതെറ്റിയെന്നു വരാം. അഭിജ്ഞനായ ഒരുവൻ ആകുലപ്പെട്ടുവെന്നും വരാം. അതുപോലെ, അശ്രദ്ധമൂലം കർമ്മങ്ങൾ ശാസ്ത്രങ്ങളുടെ അതിരുകൾ ലംഘിച്ചു നിഷിദ്ധമാർഗ്ഗങ്ങൾ സ്വീകരിച്ചെന്നു വരാം. ഇപ്രകാരമുള്ള തെറ്റുകൾ ലോകത്ത് സാധാരണയായി സംഭവിക്കാറില്ലേ? വിവേകരഹിതമായി അതിരുവിട്ട് തെറ്റായ വഴിയിൽക്കൂടി ചെയ്യാനിടയാകുന്ന കർമ്മങ്ങൾ ദുഷ്കർമ്മങ്ങളായിത്തീരാൻ സാദ്ധ്യതയുണ്ട്. എന്നാൽ ആ സന്ദർഭങ്ങളിൽ ഓങ്കാരത്തെക്കാളും തത്കാരത്തേക്കാളും ശ്രേഷ്ഠമായ സത്പദം വിനിയോഗിക്കുകയാണെങ്കിൽ അത് അധർമ്മകർമ്മങ്ങളെ ഉത്തമ കർമ്മങ്ങളാക്കിത്തീർക്കും. സ്പർശമണി ഇരുമ്പുമായി ഉരസുന്നതു പോലെയോ, അരുവികൾ ഗംഗയിൽ ഒഴുകിയെത്തുന്നതുപോലെയോ, മരിച്ച മർത്യൻെറ മേൽ അമൃതവർഷംചൊരിയുന്നതുപോലെയോ, സത് പദത്തിൻെറ വിനിയോഗം വ്യംഗകർമ്മങ്ങൾക്ക് പ്രയോജനപ്രദമായി

ത്തീരുന്നു.

അല്ലയോ അർജ്ജുന, സത്പദത്തിന്റെ മാഹാത്മ്യം അത്രത്തോളം മഹത്തരമാണ്. ഇപ്രകാരം സത്പദത്തിന്റെ വൈഭവവും രഹസ്യവും മനസ്സിലാക്കിയാൽ അത് യഥാർത്ഥ ബ്രഹ്മമാണെന്നു നിനക്കു ബോദ്ധ്യമാവും. ഓം തത് സത് എന്ന ബ്രഹ്മമന്ത്രോച്ചാരണം ഈ ദൃശ്യ പ്രപഞ്ചത്തിലൊട്ടാകെ പ്രകടീഭവിച്ചിരിക്കുന്ന ഈശ്വരന്റെ ഗേഹത്തിലേക്ക് ഒരു മുമുക്ഷുവിനെ നയിക്കുന്നു. ആ ഗേഹം അവ്യയവും സ്വച്ഛവുമായ പരബ്രഹ്മത്തിന്റേതാണ്. അതിന്റെ അന്തർഹിതമായ പ്രഭാവത്തിന്റെ സങ്കേതമാണ് ഓം തത് സത് എന്ന നാമചിഹ്നം. ആകാശത്തിന് ആകാശം തന്നെ ആലംബമായിരിക്കുന്നതുപോലെ ബ്രഹ്മം, ഓം തത് സത് എന്ന അതിന്റെ നാമചിഹ്നത്തെ ആലംബമാക്കിയിരിക്കുന്നു. നാമവും നാമവാനും അവിച്ഛിന്നമായി നില്ക്കുന്നു. സൂര്യൻ സ്വയം പ്രകാശിക്കുന്നുവെന്നു മാത്രമല്ല, മറ്റു പദാർത്ഥങ്ങളെ പ്രകാശിപ്പിക്കുകയും ചെയ്യുന്നു. അതുപോലെ ഓം തത് സത് എന്ന ബ്രഹ്മമന്ത്രത്തിന്റെ ഉച്ചാരണം ബ്രഹ്മത്തെ പ്രത്യക്ഷപ്പെടുത്തുന്നുവെന്നു മാത്രമല്ല അതിന്റെ പൊരുളിനെ വെളിപ്പെടുത്തുകയും ചെയ്യുന്നു.

യജ്ഞേ തപസി ദാനേ ച
സ്ഥിതിഃ സദിതി ചോച്യതേ
കർമ്മ ചൈവ തദർത്ഥീയം
സദിത്യേ വാഭിധീയതേ. 27

*യാഗാദി കർമ്മങ്ങളിലും തപസ്സിലും ദാനധർമ്മത്തിലും ഉള്ള നിഷ്ഠയേയും സത് എന്നു പറയുന്നു. ബ്രഹ്മപ്രാപ്തി ലക്ഷ്യമാക്കി അനുഷ്ഠിക്കപ്പെടുന്ന സാധനകളേയും സത് എന്നുതന്നെ പറയുന്നു.*

ആകയാൽ ഓം തത് സത് എന്നുള്ളത് ത്രിവിധമായ ഒരു നാമചിഹ്നമല്ല. അതു പരബ്രഹ്മം തന്നെയാണ്. നീ ചെയ്യുന്ന യജ്ഞം, ദാനം, തപസ്സ്, തുടങ്ങിയ ഏതു കർമ്മങ്ങളും വിജയകരമായി പര്യവസാനിക്കുകയോ, എന്തെങ്കിലും ന്യൂനതകൊണ്ട് അപൂർണ്ണമാവുകയോ ചെയ്യെന്നു വരാം. എന്നാൽ അവയൊക്കെയും ബ്രഹ്മത്തിന് അർപ്പിക്കുകയാണെങ്കിൽ അവ ബ്രഹ്മരൂപമായിത്തീരുന്നു. ഇതു സ്പർശമണിയുടെ സ്പർശനംകൊണ്ട് ഇരുമ്പു സ്വർണ്ണമായിത്തീരുന്നതു പോലെയാണ്. ഇപ്രകാരം ഉണ്ടാകുന്ന സ്വർണ്ണം മറ്റു ലോഹങ്ങളുമായുള്ള സ്വർണ്ണത്തിന്റെ മിശ്രിതമല്ല; പരിശുദ്ധ സ്വർണ്ണം മാത്രമാണ്. ബ്രഹ്മമന്ത്രമായ ഓം തത് സത് ഉച്ചരിക്കുമ്പോൾ എല്ലാ കർമ്മങ്ങളും ബ്രഹ്മസ്വരൂപമാകുന്നു. സിന്ധുവിൽ ഒഴുകിയെത്തിയ നദികളെ തരംതിരിക്കാൻ കഴിയാത്തതുപോലെ, പരംപൊരുളിന് അർപ്പണം ചെയ്ത കർമ്മങ്ങൾക്ക് പൂർണ്ണാപൂർണ്ണ ഭേദമില്ല.

അല്ലയോ അർജ്ജുന, ബ്രഹ്മനാമശക്തിയെപ്പറ്റി ദൃഷ്ടാന്ത

പൂർവ്വം ഞാൻ നിനക്കു വിവരിച്ചുതന്നു. ബ്രഹ്മത്തിൻെറ മൂന്നു പ്രകാരത്തിലുള്ള ഏകമായ നാമം എപ്രകാരമാണ് വിനിയോഗിക്കേണ്ടതെന്നും വിശദീകരിച്ചു. അർജ്ജുനാ, നിനക്ക് ബ്രഹ്മനാമത്തിൻെറ മർമ്മം ഇപ്പോൾ മനസ്സിലായോ? ഈ ബ്രഹ്മനാമത്തെപ്പറ്റിയുള്ള ശ്രദ്ധ - വിശ്വാസം - എപ്പോഴും നിൻെറ മനസ്സിൽ വർദ്ധിച്ചു കൊണ്ടിരിക്കട്ടെ. അപ്രകാരമായാൽ നീ ജന്മബന്ധങ്ങളിൽ നിന്നു മുക്തനാകും. നീ എല്ലാ കർമ്മങ്ങളും ചെയ്യുമ്പോൾ ഓം തത് സത് എന്ന ബ്രഹ്മനാമം ഉത്തമമായ രീതിയിൽ ഉപയോഗിക്കുകയാണെങ്കിൽ നിൻെറ കർമ്മങ്ങളെല്ലാം ഫലപ്രാപ്തിയിലെത്തുമെന്നു മാത്രമല്ല, വേദം ഉരുവിടുന്നതിനു തുല്യമായ ഫലം നിനക്കു സിദ്ധിക്കുകയും ചെയ്യും.

അശ്രദ്ധയാ ഹുതം ദത്തം
തപസ്തപ്തം കൃതം ച യത്.
അസദിത്യുച്യതേ പാർത്ഥ!
ന ച തത് പ്രേത്യ നോ ഇഹ. 28

*അല്ലയോ അർജ്ജുന, ശ്രദ്ധ കൂടാതെ ചെയ്യുന്ന യജ്ഞവും, ദാനവും, തപസ്സും എന്നു വേണ്ട എന്തെല്ലാം ചെയ്യുന്നുവോ അതൊക്കെയും അസത്ത് എന്നു പറയപ്പെടുന്നു. എന്തെന്നാൽ പരലോകത്തിലും ഇഹലോകത്തിലും അവയെക്കൊണ്ട് യാതൊരു ഫലവുമില്ല.*

മുകളിൽ വിവരിക്കപ്പെട്ട ബ്രഹ്മനാമമാർഗ്ഗം ഉപേക്ഷിക്കുകയും ശ്രദ്ധയുടെ ആധാരശിലയെ ദുർബ്ബലപ്പെടുത്തുകയും ദുരാഗ്രഹം വളർത്തുകയും ചെയ്താൽ, കോടി അശ്വമേധയാഗം നടത്തിയാലും ഭൂമിയെ നിറയ്ക്കത്തക്കവണ്ണം രത്നങ്ങൾ ദാനം ചെയ്താലും ആയിരം സംവത്സരം വിരൽത്തുമ്പിൽ നിന്നുകൊണ്ട് തപസ്സ് അനുഷ്ഠിച്ചാലും വാരിധിയോളം വിസ്താരത്തിൽ സരോവരങ്ങൾ നിർമ്മിച്ചാലും അതെല്ലാം വ്യർത്ഥമാണ്. പാറമേൽ വീഴുന്ന ജലംപോലെ, ചാരത്തിൽ അർപ്പിക്കുന്ന ഹവിസ്സുപോലെ, നിഴലിനെ ആശ്ലേഷിക്കുന്നതുപോലെ, ആകാശത്തെ കൈകൊണ്ടു താഡിക്കുന്നതുപോലെ നീ ഏറ്റെടുക്കുന്ന കർമ്മങ്ങളെല്ലാം നിഷ്ഫലങ്ങളാകും. പാറക്കഷണങ്ങൾ ചക്കിലിട്ട് ആട്ടിയാൽ എണ്ണയോ പിണ്ണാക്കോ കിട്ടുകയില്ല. അപ്രകാരമുള്ള കർമ്മം പ്രയോജനരഹിതമാണ്. അശേഷം വിശ്വാസമില്ലാതെ അശ്രദ്ധയോടെ ചെയ്യുന്ന കർമ്മങ്ങൾകൊണ്ട് ഈ ലോകത്തിൽ ആനന്ദത്തിൻെറ ആഹ്ലാദം ഒരിക്കലും ഉണ്ടാവുകയില്ല. അപ്പോൾ പിന്നെ പരലോകത്തെപ്പറ്റി പറയാനുണ്ടോ? ആകയാൽ ബ്രഹ്മനാമത്തിൽ വിശ്വാസമില്ലാതെ, ശ്രദ്ധയില്ലാതെ, ചെയ്യുന്ന ഏതു യത്നവും വെറും പാഴ്‌വേലയാണ്. അത് ഇഹത്തിലും പരത്തിലും ആധിയുണ്ടാക്കുന്നതിനു കാരണമായിത്തീരുകയേ ഉള്ളു.

വീര നരഹരിയും കലുഷകരിനാശകനായ കേസരിയും താപത്രയങ്ങളാകുന്ന തിമിരാന്ധകാരത്തെ അകറ്റുന്ന അംശുമാനും

ലക്ഷ്മീനാഥനുമായ ശ്രീകൃഷ്ണൻ ഇപ്രകാരം പറഞ്ഞു. പൗർണ്ണമി നാളിൽ തൻെറ സ്വന്തം കാന്തിയിൽ മുങ്ങിക്കുളിച്ചു നില്ക്കുന്ന പൂർണ്ണേന്ദുവിനെപ്പോലെ, അർജ്ജുനൻ ആത്മാനന്ദത്തിൻെറ കയങ്ങളിൽ മുങ്ങിപ്പോയി.

സഞ്ജയൻ പറഞ്ഞു: അല്ലയോ രാജാവേ, ഈ യുദ്ധം ഒരു വർത്തകനെപ്പോലെയാണ്. കൂർത്തു മൂർത്ത ശരങ്ങളാണ് അവൻെറ തൂക്കക്കല്ല്. അതുകൊണ്ട് അവൻ പടക്കളത്തിൽ വീണ ജീവികളെ മാംസത്തെയെന്നപോലെ തൂക്കിനോക്കുന്നു. ഈ ദുസ്സമയത്തു പോലും അർജ്ജുനൻ ആനന്ദരാജ്യം ആസ്വദിക്കുന്നതിന് ഇടയായത് എങ്ങനെയാണ്? അവൻെറ ഭാഗ്യോദയം കൊണ്ടുമാത്രം.

ധൃതരാഷ്ട്രരെ സാകൂതം നോക്കിയിട്ട് സഞ്ജയൻ തുടർന്നു:

അല്ലയോ കൗരവ രാജാവേ, അർജ്ജുനൻ ശത്രുവാണ്. എങ്കിലും ശത്രുവിൽ നന്മ കാണുമ്പോൾ നാം ചില സമയം സന്തോഷിച്ചു പോകും. നമുക്കു സ്വർഗ്ഗീയാനന്ദം നൽകിയ ഗുരുവിനെപ്പോലെയാണ് അർജ്ജുനൻ. എന്തുകൊണ്ടെന്നാൽ അർജ്ജുനൻ ഭഗവാനോട് ആവശ്യപ്പെട്ടില്ലായിരുന്നെങ്കിൽ ഭഗവാൻ ആത്മജ്ഞാനത്തിൻെറ ഭണ്ഡാരം തുറന്നു കാണിക്കുമായിരുന്നില്ല; നമുക്കു പരമാർത്ഥലാഭം നേടാനും കഴിയുമായിരുന്നില്ല. അജ്ഞാനതിമിരം ഹേതുവായി നാം ജനനമരണങ്ങളുടെ പാതയിൽക്കൂടിയാണ് പൊയ്ക്കൊണ്ടിരുന്നത്. ഇപ്പോഴിതാ ഭഗവാൻ നമ്മെ ആത്മപ്രകാശമന്ദിരത്തിലേക്കു കൂട്ടിക്കൊണ്ടു വന്നിരിക്കുന്നു. അർജ്ജുനൻ അങ്ങേയ്ക്കും എനിക്കും ചെയ്തുതന്നത് വലിയ ഉപകാരമാണ്. ആകയാൽ ഗുരുവെന്ന നിലയിൽ അർജ്ജുനൻ വ്യാസഭ്രാതാവാണ്.

ഇത്രയും പറഞ്ഞു കഴിഞ്ഞപ്പോൾ സഞ്ജയൻ സ്വയം ചിന്തിച്ചു: ഞാൻ ഇപ്രകാരം ക്രമാതീതമായി അർജ്ജുനനെ സ്തുതിച്ചാൽ അത് ധൃതരാഷ്ട്രരുടെ ഹൃദയത്തെ മുറിപ്പെടുത്തും. അതുകൊണ്ട് അതിവിടെ നിർത്തുകയാണ് നല്ലത്.

സഞ്ജയൻ അപ്രകാരം ചെയ്തിട്ട് പാർത്ഥൻ പാർത്ഥസാരഥിയോടു ചോദിച്ച മറ്റൊരു വിഷയത്തെപ്പറ്റി പറയാനാരംഭിച്ചു. ഞാനും സഞ്ജയൻെറ മാർഗ്ഗം തുടർന്ന് അതേപ്പറ്റി നിങ്ങളോടു പറയാം. ശ്രദ്ധിച്ചു കേൾക്കുക.

നിവൃത്തിനാഥിൻെറ ശിഷ്യനായ ജ്ഞാനദേവൻ പറഞ്ഞു.

ഓം തത് സത്
ഇതി ശ്രീമദ് ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുന സംവാദേ
ശ്രദ്ധാത്രയവിഭാഗയോഗോ നാമ
സപ്തദശോऽദ്ധ്യായഃ

*ശ്രദ്ധാത്രയവിഭാഗയോഗം എന്ന*
*പതിനേഴാം അദ്ധ്യായം കഴിഞ്ഞു.*

## അദ്ധ്യായം പതിനെട്ട്

# മോക്ഷസന്ന്യാസയോഗം

അല്ലയോ ദേവാ, നിർമ്മലനായ അങ്ങ് അങ്ങയുടെ ഭക്തന്മാർക്ക് സർവ്വ മംഗളങ്ങളും നൽകുന്നു. അങ്ങ് ജന്മം, ജര, എന്ന ജലദങ്ങളെ ശിഥിലമാക്കുന്ന കൊടും കാറ്റാണ്. അങ്ങ് വിജയിപ്പൂതാക!

ബലവാനായ അങ്ങ് അമംഗളങ്ങളെയെല്ലാം നശിപ്പിക്കുന്നു. അങ്ങ് വേദശാസ്ത്ര വൃക്ഷത്തിന്റെ പക്വഫലമാണ്. അങ്ങയെ ആശ്രയിക്കുന്നവർക്ക് ഇഷ്ടപ്പെട്ട ഫലം അങ്ങു നൽകുന്നു. വിഷയങ്ങളെ വെറുത്ത് അവയുമായുള്ള ബന്ധം വേർപെടുത്തിയ വൈരാഗ്യസമ്പന്നർക്ക് അങ്ങ് പ്രിയസഖനാണ്. അങ്ങ് കലിതകാല കൗതൂഹലനും കാലാതീതനുമാണ്. അങ്ങ് അചഞ്ചലനാണ്; ചലിതചിത്തങ്ങളെ വിഴുങ്ങിയ അങ്ങയുടെ ഉദരം വീർത്തിരിക്കുന്നു. ലോകസൃഷ്ടി വീണ്ടും വീണ്ടും നടത്തി അങ്ങ് വിളയാടുന്നു. അങ്ങ് അപരിച്ഛേദ്യനാണ്. ആത്മാനുഭവത്തിനു പ്രചോദനം നൽകുന്നത് നിഷ്ക്കളങ്കനായ അങ്ങാണ്. എല്ലാ പാപങ്ങളേയും നശിപ്പിക്കുന്ന അങ്ങ്, വിശ്വത്തിന്റെ മൂലകാരണമാണ്. അങ്ങ് സ്വയം പ്രകാശിതനാണ്. അങ്ങ് ജഗദംബുദത്തെ താങ്ങിനിർത്തുന്ന ഗർഭനഭസ്സാണ്. ഭുവനങ്ങളുടെ ഉദ്ഭവത്തിനാധാരമായ ആരംഭസ്തംഭവും, സംസാരധ്വംസകനും അങ്ങു തന്നെയാണ്. ഉപാധിരഹിതനായ അങ്ങ് അവിദ്യാവനത്തെ നശിപ്പിക്കുന്ന ഗജവീരനാണ്. ശമദമാദികൾകൊണ്ട് ആഗ്രഹങ്ങൾക്ക് അറുതിവരുത്തുന്ന അങ്ങ് ഒരു ദയാർണ്ണവമാണ്. അങ്ങ് മദനനെന്ന സർപ്പത്തിന്റെ മദം നശിപ്പിക്കുന്നു. ഭക്തജനങ്ങളുടെ ഹൃദയശ്രീകോവിലിൽ കൊളുത്തിവെച്ച ദീപമാകുന്ന അങ്ങ് അവരെ സംസാരബന്ധങ്ങളുടെ കഷ്ടപ്പാടിൽനിന്ന് കരകയറ്റുന്നു. അങ്ങ് അനന്യനാണ്. പരിപക്വമായ ശാന്തി സിദ്ധിച്ചിട്ടുള്ളവർ അങ്ങയെ മാത്രം ആഗ്രഹിക്കുന്നു. അപ്രകാരമുള്ള ഭക്തന്മാരെ അങ്ങു സ്നേഹിക്കുന്നു. മായയുടെ സ്വാധീനത്തിന് അതീതനായ അങ്ങ്, അങ്ങയുടെ ഭക്തന്മാർക്ക് സദാ വശഗനാണ്. ആഗ്രഹിക്കുന്നവർക്ക് കല്പനാതീത ഫലത്തെ നൽകുന്ന കല്പതരുവാണങ്ങ്. ആ ആത്മജ്ഞാന വൃക്ഷത്തിന്റെ വിത്ത് മുളച്ചു പരിപുഷ്ടമായിത്തീരുന്നു. ഫലഭൂയിഷ്ഠമായ ഭൂമിയാണങ്ങ്. മറ്റൊന്നിന്റേയും ചേർച്ചകൊണ്ട് വിശിഷ്ടമാക്കാൻ കഴിയാത്തവണ്ണം അദ്വയനായ അങ്ങയെ എന്തു വാക്കുകൾ കൊണ്ടാണ് എനിക്ക് വർണ്ണിക്കാൻ കഴിയുക? യാതൊരു

വിശേഷണങ്ങൾ ഉപയോഗിച്ചും അങ്ങയുടെ യഥാർത്ഥ രൂപത്തെ വെളിപ്പെടുത്താൻ കഴിയാത്തതിനാൽ ഞാൻ അങ്ങയെ ഇപ്രകാരം വർണ്ണിച്ചതോർത്തു ലജ്ജിച്ചുപോകുന്നു.

സാഗരം അതിൻെറ അതിർത്തിവിട്ട് ഉയരുകയില്ലെന്നു പ്രസിദ്ധമാണ്. എന്നാൽ ഈ പ്രസിദ്ധി ചന്ദ്രൻ ഉദിക്കുന്നതുവരെ മാത്രമേ സാഗരത്തിനു നിലനിർത്താൻ കഴിയുകയുള്ളു. ചന്ദ്രകാന്തക്കല്ല് സ്വയമേവ തളിർക്കുന്നു. എന്നാൽ ഇതെങ്ങനെ സംഭവിക്കുന്നുവെന്ന് വൃക്ഷങ്ങൾക്ക് അറിവില്ല. പ്രഭാതസൂര്യൻെറ കിരണങ്ങൾ കമലത്തിൻെറ കവിൾത്തടത്തിൽ പതിക്കുന്ന മാത്രയിൽത്തന്നെ അവൾ ലജ്ജ കൈവെടിഞ്ഞ് പൂർണ്ണമായി വിടർന്നു വികസിക്കുന്നു. ഉപ്പ് ജലത്തിൻെറ സ്പർശനമാത്രയിൽത്തന്നെ അതുമായി അലിഞ്ഞു ചേരുന്നു. ഭക്ഷണം കഴിച്ചു സംതൃപ്തിയടഞ്ഞവൻ അറിയാതെ ഏമ്പക്കം വിടുന്നതുപോലെ, അങ്ങയെ സ്മരിക്കുമ്പോൾത്തന്നെ ഞാൻ സ്വയം വിസ്മൃതിയിലാണ്ടുപോകുന്നു.

എൻെറ അഹംഭാവത്തെ കാറ്റിൽ പറത്തി, അങ്ങയുടെ സ്തുതിഗീതങ്ങൾ പാടുന്നതിനുള്ള ഉന്മാദാവസ്ഥ എൻെറ നാക്കുകൾക്ക് ഉണ്ടാക്കിവെച്ചത് അവിടുന്നാണ്. ഞാൻ അങ്ങയെ സ്തുതിക്കാൻ തുടങ്ങിയാൽ ഗുണിയായിരിക്കുന്ന അങ്ങയുടെ സ്വരൂപത്തേയും ഗുണങ്ങളായിരിക്കുന്ന അങ്ങയുടെ വിശേഷണങ്ങളേയും വേർപെടുത്തി വെച്ചുവേണ്ടേ സ്തുതിക്കേണ്ടത്? എന്നാൽ അങ്ങാകട്ടെ, ഏകത്വത്തിൻെറ വിഗ്രഹമായിരിക്കുന്നു. പിന്നെ എങ്ങനെയാണ് ഗുണിയെന്നും ഗുണങ്ങളെന്നും ഞാൻ അങ്ങയെ പകുത്തുവെയ്ക്കുന്നത്? ഉത്തമമായ ഒരു മുത്തിനെ രണ്ടായി ഉടച്ച് വീണ്ടും യോജിപ്പിക്കുന്നതിനു പകരം ഉടയ്ക്കാതെ തന്നെ സൂക്ഷിക്കുന്നതല്ലെ ഉത്തമം? അങ്ങാണ് എൻെറ മാതാവും പിതാവും എന്നു ഞാൻ പറഞ്ഞാൽ അത് അങ്ങേയ്ക്ക് ഒരു പ്രശംസയല്ല. എന്തുകൊണ്ടെന്നാൽ അങ്ങ് ഒരു പുത്രനുള്ള ആളാണെന്ന തെറ്റായ ഉപാധി അങ്ങയിൽ ആരോപിക്കപ്പെടും. ഞാൻ അങ്ങയുടെ ഭൃത്യനാണെന്നു പറഞ്ഞാൽ അത് അങ്ങയിൽ യജമാനത്വം ആരോപിക്കുന്ന ഉപാധിയായിത്തീർന്ന് അങ്ങയുടെ നിർമ്മലമായ സ്വരൂപത്തിന് കളങ്കം സംഭവിക്കും. വേണ്ടതെല്ലാം നൽകുന്ന അല്ലയോ പ്രഭോ, അങ്ങ് എല്ലാറ്റിൻേറയും ആത്മാവാണെന്ന് അങ്ങയെ വർണ്ണിക്കാമെന്നു വിചാരിച്ചാൽ, എന്നിൽ അന്തര്യാമിയായിരിക്കുന്ന അങ്ങയെ ഞാൻ വെളിയിൽ നിറുത്തുന്നതായി വ്യാഖ്യാനിക്കപ്പെടും. ആകയാൽ യഥാർത്ഥം പറഞ്ഞാൽ അങ്ങയെ സ്തുതിക്കുന്നത് അസാദ്ധ്യമാണ്. മൗനമാകുന്ന ആഭരണം കൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും അങ്ങയെ അലങ്കരിക്കാൻ സാദ്ധ്യമല്ല. ഒന്നും പറയാതിരിക്കുന്നതാണ് അങ്ങയെ സ്തുതിക്കൽ. ഒന്നും ചെയ്യാതിരിക്കുന്നതാണ് അങ്ങയുടെ പൂജനം. വ്യക്തിത്വത്തെ ഉപേക്ഷിച്ച് അങ്ങയിൽ ലയിച്ചു ചേരുന്നതാണ് അങ്ങയുമായുള്ള യഥാർത്ഥ സംഗമം. ആകയാൽ എന്നിൽ നിന്നുതിരുന്ന സ്തുതിവചനങ്ങൾ, അങ്ങയോടുള്ള അനുരാഗാവേശം കൊണ്ടുണ്ടാകുന്ന ജല്പനങ്ങളായിക്കരുതി, ഒരമ്മയുടെ പ്രേമവാ

യ്പോടെ അങ്ങ് ക്ഷമിക്കുമാറാകണം. അല്ലയോ ഗുരുദേവാ, മഹത്തുക്കളായ ഈ ശ്രോതാക്കളുടെ അംഗീകാരം ലഭിക്കത്തക്കവണ്ണം ഗീതയെ വ്യാഖ്യാനിക്കുന്നതിനുള്ള അനുമതി നൽകിയാലും.

ഇതു കേട്ട് ഗുരു നിവൃത്തിനാഥ് പറഞ്ഞു: നീ ഇതെല്ലാം വീണ്ടും വീണ്ടും പറയുന്നത് എന്തിനാണ്? ഇരുമ്പിനെ സ്വർണ്ണമാക്കുന്നതിന് സ്പർശമണിയെ ഇരുമ്പുമായി ചേർത്ത് നിരന്തരമായി ഉരസേണ്ട ആവശ്യമുണ്ടോ?

ഗുരുവിന്റെ വാക്കുകൾ ജ്ഞാനദേവനെ ഹൃഷ്ടനാക്കി. അദ്ദേഹം പറഞ്ഞു:

ഈ വരപ്രസാദത്തിനു വേണ്ടിയാണ് ഞാൻ ഇതുവരെ കാത്തിരുന്നത്. ഇതാ ഗീതയുടെ വ്യാഖ്യാനം തുടങ്ങുകയായി. അല്ലയോ ദേവാ, ശ്രദ്ധിച്ചു കേട്ടാലും.

അദ്ദേഹം തുടർന്നു: ഗീത രത്നങ്ങൾകൊണ്ട് തീർക്കപ്പെട്ടിട്ടുള്ള ഒരു കോവിലാണ്. ഈ കോവിലിന്റെ താഴികക്കുടമാണ് അർത്ഥ ചിന്താമണിയെന്ന ഉത്തമമായ രത്നത്താൽ തീർക്കപ്പെട്ടിട്ടുള്ള പതിനെട്ടാമദ്ധ്യായം. ഈ അദ്ധ്യായം ഗീതാദേവിയുടെ ദർശനത്തെ സുലഭമാക്കിത്തരുന്ന മാർഗ്ഗദർശകനാണ്. ഒരു ക്ഷേത്രത്തിന്റെ താഴികക്കുടം ദൂരത്തു നിന്ന് ദർശിച്ചാൽ ആ ക്ഷേത്രത്തിലെ ദേവതയെ ദർശിച്ച ഫലം സിദ്ധിക്കുമെന്നുള്ള ഒരു സമ്പ്രദായം നിലവിലുണ്ട്. അത് ഇവിടെയും പ്രസക്തമാണ്. എന്തുകൊണ്ടെന്നാൽ ഈ അദ്ധ്യായം ശ്രദ്ധാപൂർവ്വം പാരായണം ചെയ്താൽ ഗീതാസാരത്തെ മുഴുവനും മനസ്സിലാക്കാൻ കഴിയുന്നു. ഇക്കാരണത്താലാണ് പതിനെട്ടാമദ്ധ്യായത്തെ വ്യാസമഹർഷി ഗീതയെന്ന മണിമാളികയുടെ താഴികക്കുടമാക്കി വെച്ചതെന്ന് ഞാൻ പറയും. ഒരു ക്ഷേത്രത്തിന്റെ താഴികക്കുടം സ്ഥാപിച്ചുകഴിഞ്ഞാൽ ആ ക്ഷേത്രത്തിനുവേണ്ടി ചെയ്യേണ്ടതായി മറ്റു ജോലികളൊന്നും ശേഷിച്ചിട്ടില്ലാത്തതുപോലെ, ഈ അദ്ധ്യായത്തോടുകൂടി ഗീത അവസാനിച്ചിരിക്കുന്നു.

വ്യാസൻ നിപുണനായ ഒരു സൂത്രക്കാരനാണ്. വേദങ്ങളാകുന്ന രത്നപർവ്വതത്തിന്റെ മുകൾപ്പരപ്പിൽ ഉപനിഷദാർത്ഥങ്ങളാകുന്ന പാറ കൊണ്ടു നിറഞ്ഞ സമതലപ്രദേശത്ത് ഉത്ഖനനം നടത്തിയ അദ്ദേഹത്തിന് ധർമ്മാർത്ഥകാമങ്ങൾ എന്ന ചെറിയ കല്ലുകൾ ധാരാളം ലഭിച്ചു. ഈ കല്ലുകൾ കൊണ്ട് അദ്ദേഹം മഹാഭാരതമെന്ന ഒരു പടുകൂറ്റൻ കോട്ട നിർമ്മിച്ചു. അതിനുശേഷം ആത്മജ്ഞാനങ്ങളാകുന്ന വലിയ കല്ലുകളെ സാമർത്ഥ്യപൂർവം ചെത്തിമിനുക്കി കൃഷ്ണാർജ്ജുന സംവാദമെന്നു പേരിട്ട്, ഈ കോട്ടയുടെ മദ്ധ്യത്തിലായി ഒത്തു ചേർത്തുവച്ചു. പിന്നീട് പരിത്യാഗമെന്ന ലംബസൂത്രം ഉപയോഗിച്ചും മറ്റുള്ള ധർമ്മശാസ്ത്രങ്ങളുടെ സഹായത്തോടുകൂടിയും അദ്ദേഹം, മോക്ഷത്തിലേക്കു നയിക്കുന്ന പാതയെന്ന ഒരു കെട്ടിടത്തിനു രൂപം നൽകി. ആ കെട്ടിടം പടിപടിയായി പതിനഞ്ച് അദ്ധ്യായങ്ങളെന്ന പതിനഞ്ചു നിലകളിലായി നിർമ്മിച്ചു. അതിനുശേഷം ആ കെട്ടിടത്തിന്റെ താഴികക്കുടത്തിനു താഴെ കന്ധരമായി നില്ക്കുന്ന പതിനാറാം

അദ്ധ്യായവും താഴികക്കുടം വെയ്ക്കുന്നതിനുള്ള പീഠമായി പതിനേഴാം അദ്ധ്യായവും അദ്ദേഹം തീർത്തു. അവസാനമായി പതിനെട്ടാം അദ്ധ്യായമെന്ന താഴികക്കുടം പതിനേഴാമദ്ധ്യായമാകുന്ന പീഠത്തിൽ ഉറപ്പിച്ച്, താഴികക്കുടത്തിനു മുകളിൽ ഗീതയെന്ന പതാക അദ്ദേഹം പറപ്പിച്ചു. ഇപ്രകാരം ഓരോ അദ്ധ്യായവും ഓരോ നിലകളായി, ഒന്നിനുമേൽ ഒന്നായി പണിത്, പതിനെട്ടാമദ്ധ്യായമാകുന്ന അവസാന നിലയോടുകൂടി കെട്ടിടത്തിന്റെ പണി പൂർത്തിയാക്കിയിരിക്കുന്നതായി കാണാം. ഗീതയാകുന്ന മന്ദിരത്തിന്റെ പണി പൂർത്തിയായിരിക്കുന്നുവെന്നും ഒരു പണിയും അവശേഷിച്ചിട്ടില്ലെന്നും, പതിനെട്ടാമദ്ധ്യായമാകുന്ന അതിന്റെ താഴികക്കുടം സാക്ഷ്യം വഹിക്കുന്നു. ഈ അദ്ധ്യായത്തിൽ ഗീത ആദ്യന്തം പ്രതിപാദിക്കപ്പെട്ടിരിക്കുന്നു.

ഇപ്രകാരം, എല്ലാ വിധത്തിലും ജീവജാലങ്ങളെ ഉദ്ധരിക്കുന്നതിനായി വ്യാസഭഗവാൻ സാമർത്ഥ്യത്തോടെ ഗീതയെന്ന ഈ ക്ഷേത്രം നിർമ്മിച്ചു. ചിലർ ഇതു പാരായണം ചെയ്തുകൊണ്ട് ഇതിന്റെ ചുറ്റിനും പ്രദക്ഷിണം വെയ്ക്കുന്നു. മറ്റുചിലർ ഇതിന്റെ തണലിലിരുന്ന് പാരായണം ശ്രവിക്കുന്നു. മറ്റൊരു കൂട്ടർ താംബൂലദക്ഷിണയോടു കൂടി ക്ഷേത്രത്തിന്റെ ഗർഭഗൃഹത്തിൽ പ്രവേശിക്കുന്നതുപോലെ, പൂർണ്ണശ്രദ്ധയാകുന്ന താംബൂലദക്ഷിണയുമേന്തി ഗീതാജ്ഞാനമാകുന്ന ഗർഭഗൃഹത്തിൽ പ്രവേശിച്ച്, ആത്മരൂപിയായ ശ്രീഹരിയെ ദർശിക്കുന്നു. ഇവർക്കെല്ലാം മോക്ഷരൂപിയായ ഈ ദേവാലയത്തിൽ തുല്യമായ സ്ഥാനമാണുള്ളത്. ഒരു ധനികൻ നടത്തുന്ന വിരുന്നു സദ്യയിൽ ഒരേ പന്തിയിലിരിക്കുന്ന ആദ്യത്തേയും അവസാനത്തേയും ആളിന് ഒരേ വിധത്തിലുള്ള വിശിഷ്ടഭോജ്യങ്ങൾ ലഭിക്കുന്നതുപോലെ ഈ ഗീത പാരായണം ചെയ്യുന്നവനും അതു കേൾക്കുന്നവനും ഇതിന്റെ അർത്ഥവിചാരം ചെയ്യുന്നവനും ഒരേ വിധത്തിലുള്ള കാര്യലാഭം സിദ്ധിക്കുന്നു. ഇപ്രകാരമുള്ള ഗീത ഭഗവാൻ വിഷ്ണു കുടികൊള്ളുന്ന പ്രാസാദവും ഈ പതിനെട്ടാമദ്ധ്യായം ഈ പ്രാസാദ ഗോപുരത്തിന്റെ സ്തൂപികയും ആകുന്നു.

ഈ അദ്ധ്യായം പതിനേഴാമദ്ധ്യായത്തോടു സംബന്ധപ്പെടുത്തിയിരിക്കുന്നത് എപ്രകാരമാണെന്ന് ഞാൻ പറയാം. ഗംഗയുടെയും യമുനയുടെയും സംഗമസ്ഥാനത്ത് ഈ രണ്ടു നദികളുടെയും പ്രവാഹം തനിത്തനിയായി കാണപ്പെടുമെങ്കിലും ജലം എന്ന പൊതുഘടകം ഈ രണ്ടു നദികളേയും ഏകമായി തോന്നിപ്പിക്കുന്നു. പരമേശ്വരന്റെ അർദ്ധനാരീശ്വര സ്വരൂപത്തിന്റെ അർദ്ധഭാഗം പുരുഷനും അർദ്ധഭാഗം സ്ത്രീയുമാണെങ്കിലും, ഇരുഭാഗങ്ങളും കൂടിയ ശരീരം ഏകമായി കാണപ്പെടുന്നു. ശുക്ലപക്ഷത്തിൽ ചന്ദ്രന് ദിവസേന കലാവൃദ്ധി ഉണ്ടാകുമെങ്കിലും അപ്രകാരമുള്ള കലകൾ അടുക്കിവെച്ച രൂപത്തിലല്ലാതെ ഏകമായിട്ടാണ് പൂർണ്ണചന്ദ്രനെ നാം ദർശിക്കുന്നത്. അതുപോലെ നാലു പാദങ്ങളടങ്ങിയ ശ്ലോകങ്ങൾ പ്രത്യേകം പ്രത്യേകമായും, വിവിധ ശ്ലോകങ്ങൾ അടങ്ങിയ ഓരോ അദ്ധ്യായവും വ്യത്യസ്തമായും കാണുന്നുണ്ടെങ്കിലും അവ വെളിപ്പെടുത്തുന്ന

ആശയങ്ങൾ ഏകമാണ്. അനേക രത്നങ്ങൾ കോർത്തിരിക്കുന്ന ഒരു രത്നഹാരത്തിന്റെ ചരട് ഒന്നുമാത്രമാണ്. അനവധി മുത്തുകൾ കൊണ്ടു നിർമ്മിച്ച ഒരു മുത്തുമാലയുടെ ശോഭ ഒന്നേ ഒന്നു മാത്രമാണ്. ഒരു പുഷ്പഹാരത്തിൽ ചേർത്തിരിക്കുന്ന വിവിധ പുഷ്പങ്ങളെ എണ്ണി വേർതിരിക്കാമെങ്കിലും അതിന്റെ സൗരഭ്യം വേർതിരിക്കാൻ കഴിയാത്തവണ്ണം ഒന്നായി നിൽക്കുന്നു. ഇതുപോലെ ഗീതാശ്ലോകങ്ങളിലും അദ്ധ്യായങ്ങളിലും അന്തർഭവിച്ചിരിക്കുന്നത് അനന്തമായ ഒരേ സത്യം മാത്രമാണ്. ഗീതയിൽ പതിനെട്ട് അദ്ധ്യായങ്ങളും ഈ അദ്ധ്യായങ്ങളിലെല്ലാംകൂടി എഴുനൂറു ശ്ലോകങ്ങളും അടങ്ങിയിരിക്കുന്നു. ഇതിൽ കൂടി ഭഗവാൻ ഉപദേശിച്ചിട്ടുള്ള പ്രതിപാദ്യവിഷയം ഒന്നിനൊന്നു വ്യത്യസ്തമായിട്ടുള്ളതല്ല. എല്ലാം ഒന്നുതന്നെയാണ്. ഞാനും ഇതുവരെ ഗീതയെ വ്യാഖ്യാനിച്ചത് ഇതേവിധത്തിൽ തന്നെയാണ്. പതിനെട്ടാം അദ്ധ്യായം വ്യാഖ്യാനിക്കുന്നതും ഇതേ വിധത്തിൽത്തന്നെ ആയിരിക്കും. ശ്രദ്ധിച്ചു കേൾക്കുക.

പതിനേഴാമദ്ധ്യായത്തിന്റെ അവസാനത്തിൽ ഭഗവാൻ പറഞ്ഞു: അല്ലയോ അർജ്ജുനാ, ഓം തത് സത് എന്ന ബ്രഹ്മനാമത്തിൽ ആസ്തിക്യ ബുദ്ധിയില്ലാതെ എന്തു കർമ്മം ചെയ്താലും അത് അസത്ത് ആയിരിക്കും.

ഇതു കേട്ടപ്പോൾ അർജ്ജുനൻ ചിന്തിച്ചുതുടങ്ങി: ഭഗവാൻ കർമ്മിഷ്ഠനായ ഒരുവനെ നിന്ദിച്ചു സംസാരിക്കുന്നതായിട്ടാണ് എനിക്കു തോന്നുന്നത്. അജ്ഞാനംകൊണ്ട് അന്ധനായവന് എങ്ങും നിറഞ്ഞിരിക്കുന്ന ഈശ്വരനെ അറിയാൻ കഴിയുകയില്ല. പിന്നെ എങ്ങനെയാണ് അവൻ ഈശ്വരനാമത്തിന്റെ പ്രാഭവം മനസ്സിലാക്കുന്നത്? രജോഗുണവും തമോഗുണവും ഒഴിവാക്കാൻ കഴിയാത്തിടത്തോളം കാലം അവന്റെ ശ്രദ്ധ ദുർബ്ബലമായിരിക്കും. അങ്ങനെയുള്ള ശ്രദ്ധ എങ്ങനെയാണ് ബ്രഹ്മനാമത്തിൽ ഉറച്ചു നില്ക്കുന്നത്? കൂർത്തു മൂർത്ത ആയുധത്തെ തഴുകുന്നതിനെക്കാളും കയറിന്മേൽ നടക്കുന്നതിനേക്കാളും മൂർഖൻ പാമ്പിനോടു വിളയാടുന്നതിനേക്കാളും അപായകരമാണ് കർമ്മാചരണം. അതു ദുസ്തരമായ ജന്മജന്മാന്തരങ്ങൾക്കു കാരണമാകും. കർമ്മങ്ങൾ വിധിപ്രകാരം ചെയ്യാൻ ഭാഗ്യമുണ്ടായാൽ അതു ജ്ഞാനപ്രാപ്തിക്ക് ഉപകരിക്കും; അല്ലെങ്കിൽ അതു നരകത്തിലേക്കു നയിക്കും. കർമ്മത്തിന്റെ പാതയിൽ അനേകം പ്രതിബന്ധങ്ങൾ സൃഷ്ടിക്കപ്പെടുന്നു. ആ നിലയ്ക്ക് കർമ്മോദ്യുക്തനായ ഒരുവന് എങ്ങനെ മോചനം ലഭിക്കും? ആകയാൽ കർമ്മത്തിൽ നിന്നുണ്ടാകുന്ന എല്ലാ കഷ്ടപ്പാടുകളേയും ഒഴിവാക്കാൻവേണ്ടി കർമ്മങ്ങളെ ഉപേക്ഷിച്ച് അന്യൂനമായ കർമ്മസന്ന്യാസത്തെ അവലംബിക്കുകയാണ് വേണ്ടത്. സന്ന്യാസവും ത്യാഗവും കർമ്മമെന്ന വ്യാഘ്രത്തിൽ നിന്നുള്ള ഭയത്തെ അശേഷം ഇല്ലാതാക്കുന്നവയാണ്. അവ ആത്മജ്ഞാനത്തെ സ്വാധീനപ്പെടുത്തിക്കൊടുക്കുന്നു. അവ ജ്ഞാനപ്രാപ്തിക്കുള്ള ആവാഹനമന്ത്രങ്ങളാണ്. അവ ജ്ഞാനം വിളയുന്ന ഫലഭൂയിഷ്ഠമായ ഭൂമിയാണ്.

അവ ജ്ഞാനത്തെ കെട്ടിവലിച്ചുകൊണ്ടുവരുന്ന കയറുകളാണ്. ഇവയെ അനുഷ്ഠിച്ച് മനുഷ്യർ സംസാരത്തിൽനിന്നു മോചനം നേടുന്നു.

ഇപ്രകാരം ചിന്തിച്ച അർജ്ജുനൻ ഇവയെപ്പറ്റി സംശയരഹിതമായി വിശദീകരിച്ചുതരണമെന്ന് ഭഗവാനോട് അപേക്ഷിച്ചു. അർജ്ജുനന്റെ അപേക്ഷയ്ക്കുള്ള ഭഗവാന്റെ മറുപടിയാണ് പതിനെട്ടാം അദ്ധ്യായത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്. ഇങ്ങനെ ഓരോ അദ്ധ്യായവും അടുത്ത അദ്ധ്യായത്തിന്റെ പിറവിക്കു കാരണമായിത്തീരുന്നു.

പതിനേഴാമദ്ധ്യായത്തിന്റെ അവസാനത്തിൽ ഭഗവാൻ പറഞ്ഞ വാക്കുകളോടുകൂടി ഭഗവാന്റെ സംസാരം അവസാനിക്കാൻ പോകുന്നുവെന്ന് കരുതിയ പാണ്ഡുപുത്രൻ അതീവ ഖിന്നനായി. ആത്മജ്ഞാനത്തെപ്പറ്റി ഭഗവാൻ അരുൾ ചെയ്ത വസ്തുതകൾ അർജ്ജുനനു ശരിക്കും മനസ്സിലായെങ്കിലും ഭഗവാൻ തുടർന്ന് ഒന്നും സംസാരിക്കാതെ മൗനമായിരുന്നത് അവനു സഹിക്കാൻ കഴിഞ്ഞില്ല. ആവോളം പാലുകുടിച്ചു തൃപ്തിയടഞ്ഞാലും തള്ളപ്പശുവിന്റെ അടുക്കൽ നിന്നു പിരിഞ്ഞുപോവാൻ കിടാവ് ഇഷ്ടപ്പെടുകയില്ല. അനന്യമായ സ്നേഹത്തിന്റെ അവസ്ഥയും ഇതുതന്നെയാണ്. പരസ്പര പ്രീതിയുള്ളവർ പ്രത്യേകവിഷയങ്ങളില്ലെങ്കിൽപോലും സംസാരിച്ചുകൊണ്ടിരിക്കാൻ ഇഷ്ടപ്പെടും; എപ്പോഴും തമ്മിൽ കണ്ടുകൊണ്ടിരിക്കാനും സ്നേഹം അധികരിക്കാനും ആഗ്രഹിക്കും. ഇതെല്ലാം സ്നേഹത്തിന്റെ സഹജമായ സ്വഭാവമാണ്. പാർത്ഥനാണെങ്കിൽ സ്നേഹത്തിന്റെ മൂർത്തീകരണവും. ഭഗവാന്റെ മൗനം അവന് അസഹ്യമായി അനുഭവപ്പെട്ടു. ഒരു കണ്ണാടിയിൽ തന്റെ മുഖം വ്യക്തമായി പ്രതിബിംബിച്ചുകാണുന്നതുപോലെ, സംവാദമാകുന്ന മാധ്യമത്തിൽക്കൂടി അർജ്ജുനൻ അധ്യാത്മജ്ഞാനത്തിന്റെ പരമമായ സത്യത്തെ ദർശിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഇപ്പോൾ ആ സംവാദം ആകസ്മികമായി അവസാനിച്ചിരിക്കുന്നു. അതോടെ അതിന്റെ ശ്രവണാനന്ദാനുഭവവും അസ്തമിച്ചു. ഈ അവസ്ഥ അർജ്ജുനന് സഹിക്കുവാൻ കഴിയുമായിരുന്നില്ല. ത്യാഗത്തിന്റേയും സന്ന്യാസത്തിന്റേയും വ്യത്യാസം ഗ്രഹിക്കാനെന്നുള്ള ഭാവേന ചോദ്യങ്ങൾ ചോദിച്ച് ഗീതയാകുന്ന വസ്ത്രത്തിന്റെ മടക്കിവെച്ച വടിവുകൾ നിവർക്കാൻ അർജ്ജുനൻ തയ്യാറായി. ആകയാൽ ഇത് വെറും പതിനെട്ടാമദ്ധ്യായമല്ല. ഗീത മുഴുവൻ ഈ അദ്ധ്യായത്തിൽ അടങ്ങിയിരിക്കുന്നു. കിടാവു പാലു കുടിക്കാൻ ആഗ്രഹിക്കുമ്പോൾ അതു ചുരത്തിക്കൊടുക്കാൻ തള്ള എന്തെങ്കിലും അമാന്തം കാണിക്കുമോ? ഗീത അവസാനിക്കാറായപ്പോൾ അർജ്ജുനൻ വീണ്ടും അതിനെ പൂർവ്വസ്ഥിതിയിലാക്കി. സേവകന്റെ ചോദ്യത്തിന് യജമാനൻ മറുപടി പറയാതിരിക്കുമോ?

പ്രഭോ അങ്ങ് എന്റെ അപേക്ഷ ചെവിക്കൊണ്ടാലും. ഭഗവാനോട് അർജ്ജുനൻ ഉണർത്തിച്ചു.

*അർജ്ജുന ഉവാച:*

സംന്യാസസ്യ മഹാബാഹോ!
തത്ത്വമിച്ഛാമി വേദിതും
ത്യാഗസ്യ ച ഹൃഷീകേശ!
പൃഥക്കേശി നിഷൂദന 1

*പരാക്രമിയും ജിതേന്ദ്രിയനും കേശിയെ കൊന്നവനുമായ അല്ലയോ കൃഷ്ണ, സന്ന്യാസത്തിൻെറയും ത്യാഗത്തിൻെറയും തത്ത്വം വേർതിരിച്ചറിയാൻ ഞാൻ ആഗ്രഹിക്കുന്നു.*

ഭഗവാനേ, സംഘവും സംഘാതവും ഒരേ അർത്ഥമുള്ള രണ്ടു വാക്കുകളായിരിക്കുന്നതുപോലെ സന്ന്യാസത്തിൻേറയും ത്യാഗത്തിൻേറയും അർത്ഥം യഥാർത്ഥത്തിൽ ഒന്നുതന്നെയാണെന്ന് എനിക്കു തോന്നുന്നു. അതു ത്യാഗമാണെന്നു ഞാൻ കരുതുന്നു. അതിനു വ്യത്യസ്തമായ അർത്ഥമുണ്ടെങ്കിൽ അത് എന്താണെന്ന് വിശദീകരിച്ചു തരുന്നതിനു ദയവുണ്ടാകണം. അർജ്ജുനൻ പറഞ്ഞു.

അപ്പോൾ മുകുന്ദൻ പറഞ്ഞു: ഈ രണ്ടു വാക്കുകൾക്കും വ്യത്യസ്തമായ അർത്ഥമുണ്ട്. എന്നാൽ ഇവ രണ്ടിനും ഒരേ അർത്ഥമാണുള്ളതെന്ന് നിനക്കു തോന്നാം. ഈ രണ്ടു വാക്കുകളും ത്യാഗമെന്ന അർത്ഥത്തിൽ ഉപയോഗിക്കാറുണ്ട്. എങ്കിലും എല്ലാ കാമ്യകർമ്മങ്ങളേയും ഉപേക്ഷിക്കുന്നത് സന്ന്യാസവും കർമ്മഫലത്തെ ത്യജിക്കുന്നതു ത്യാഗവും ആകുന്നു. ഏതെല്ലാം കർമ്മങ്ങളാണ് നിശ്ശേഷം ഉപേക്ഷിക്കേണ്ടതെന്നും ഏതെല്ലാം കർമ്മങ്ങളുടെ ഫലങ്ങളാണ് ത്യജിക്കേണ്ടതെന്നും ഞാൻ വിശദമായി പറയാം. ശ്രദ്ധയോടെ ശ്രവിക്കുക.

കാനനത്തിലും കുന്നുകളിലും വൃക്ഷങ്ങൾ നിബിഡമായി തഴച്ചു വളരുന്നു. എന്നാൽ നെല്ലോ തോട്ടമരങ്ങളോ അവിടെ വളരാറില്ല. പുല്ല് വിതയ്ക്കാതെതന്നെ എവിടെയും സമൃദ്ധമായി വളരുന്നു. പ്രത്യുത ഉഴുതു വെടിപ്പാക്കിയ നിലത്തു വിതച്ചെങ്കിൽ മാത്രമെ നെൽച്ചെടികൾ വളരുകയുള്ളു. ശരീരം സ്വാഭാവികമായി വളരുന്നു. എന്നാൽ അതിന്മേൽ അണിയേണ്ടുന്ന ആഭരണങ്ങൾ നിർമ്മിക്കേണ്ടിയിരിക്കുന്നു. ഒരു നദി അതിൻെറ ഉദ്ഭവസ്ഥാനത്തുനിന്ന് സ്വയം ഭവിച്ചൊഴുകുന്നു. എന്നാൽ ഒരു കിണർ കുഴിക്കുകതന്നെ വേണം. അതുപോലെ, നിത്യകർമ്മങ്ങളും നൈമിത്തിക കർമ്മങ്ങളും അതിൻെറ സ്വാഭാവികമായ ഗതിയിൽ ചെയ്യപ്പെടുന്നു. എന്നാൽ കാമ്യകർമ്മങ്ങൾ ഫലേച്ഛയോടെ മാത്രമാണ് ചെയ്യപ്പെടുന്നത്.

കാമ്യാനാം കർമ്മണാം ന്യാസം
സംന്യാസം കവയോ വിദുഃ
സർവ്വ കർമ്മഫലത്യാഗം
പ്രാഹുസ്ത്യാഗം വിചക്ഷണാഃ 2

*കാമ്യങ്ങളായ കർമ്മങ്ങളെ നിശ്ശേഷം വേണ്ടെന്നു വെയ്ക്കുന്നത് സന്ന്യാസമെന്ന് തത്ത്വദർശികൾ അറിയുന്നു. സർവ്വകർമ്മഫലങ്ങളേയും ഉപേക്ഷിക്കലാണ് ത്യാഗം എന്ന് ജ്ഞാനികൾ പറയുന്നു.*

അശ്വമേധംപോലെയുള്ള യാഗങ്ങൾ നടത്തുക, കിണർ കുഴിപ്പിക്കുക, ഉദ്യാനങ്ങൾ നിർമ്മിക്കുക, ഭൂമിയും ഗ്രാമങ്ങളും ദാനം ചെയ്യുക, ആഘോഷപൂർവം വ്രതാനുഷ്ഠാനങ്ങളിൽ ഏർപ്പെടുക — ഇവയെല്ലാം കാമ്യകർമ്മങ്ങളാണ്. ഇപ്രകാരമുള്ള കർമ്മങ്ങൾ ചെയ്യുന്നവർ അതിൻെറ ഫലം ലഭിക്കണമെന്ന് ആഗ്രഹിക്കുന്നു. തന്മൂലം അവർ കർമ്മത്താൽ ബന്ധിതരായിത്തീരുന്നു. ശരീരഗ്രാമത്തിൽ പ്രവേശിക്കുന്ന ഒരുവന് ജനനമരണങ്ങളുടെ അനുഭവം കൈവെടിയാൻ സാദ്ധ്യമല്ല. അവൻെറ ശിരോലിഖിതം അവനു മായിച്ചുകളയാൻ കഴിയുകയില്ല. അവൻെറ ശരീരത്തിൻെറ നിറം അവനു കഴുകിക്കളയാൻ പറ്റുകയില്ല. ഋണബാദ്ധ്യതയിൽനിന്നും മോചനം ലഭിക്കണമെങ്കിൽ കടം വാങ്ങിയ മുതൽ മടക്കിക്കൊടുത്തേ മതിയാകൂ. അതുപോലെ, ഫലേച്ഛയോടെ പ്രവർത്തിക്കുന്ന എല്ലാ കർമ്മങ്ങളുടേയും ഫലം അനുഭവിച്ചെങ്കിൽ മാത്രമെ തീരുകയുള്ളു.

ഒരു കർമ്മം യാദൃച്ഛികമായി ഫലത്തിൽ ഇച്ഛയില്ലാതെ ഒരുവൻ ചെയ്യുവെന്നു വരാം. എങ്കിൽ പോലും ആ കർമ്മത്തിൻെറ ഫലം അവനെ അനുഭവിപ്പിക്കുന്നതിനുള്ള സ്വാഭാവികശക്തി ആ കർമ്മത്തിനുണ്ട്. ഇത് എപ്രകാരമെന്നുവെച്ചാൽ, മൂർച്ചയില്ലാത്ത ആയുധങ്ങളുപയോഗിച്ച് നേരമ്പോക്കിനു വേണ്ടി പയറ്റു നടത്തിയാലും മുറിവേൽക്കാൻ ഇടയുള്ളതുപോലെയാണ്; യാദൃച്ഛികമായിട്ടാണെങ്കിലും ശർക്കര വായിലിട്ടാൽ മധുരിക്കുന്നതുപോലെയാണ്; ചാരമാണെന്നു കരുതി തീക്കനൽ ചവുട്ടിയാൽ കാലു പൊള്ളുന്നത് പോലെയാണ്. ആകയാൽ നേരമ്പോക്കിനു പോലും ഇതുപോലെയുള്ള കർമ്മങ്ങൾ മുമുക്ഷുവായ ഒരുവൻ ചെയ്യാതിരിക്കുകയാണ് വേണ്ടത്. വയറ്റിൽ അകപ്പെട്ട വിഷം പുറത്തേക്കു ഛർദ്ദിച്ചു കളയുന്നതുപോലെ എല്ലാവിധ കാമ്യകർമ്മങ്ങളേയും ഒരുവൻ ഉപേക്ഷിക്കണം. അപ്രകാരം കാമ്യകർമ്മങ്ങളെ ഉപേക്ഷിക്കുന്നതാണ് സന്ന്യാസം.

നമ്മുടെ ഹൃദയത്തിൽ കുടികൊള്ളുകയും നമ്മുടെ എല്ലാ കർമ്മങ്ങൾക്കും സാക്ഷിയായിരിക്കുകയും ചെയ്യുന്ന ഭഗവാൻ കൃഷ്ണൻ ഇപ്രകാരം പറഞ്ഞു.

ഭഗവാൻ തുടർന്നു: കാമ്യകർമ്മങ്ങളെ ഉപേക്ഷിക്കുമ്പോൾ മനസ്സിലുള്ള കാമനകളെ വേരോടേ പിഴുതെറിയുകയാണ് ചെയ്യുന്നത്. അപ്രകാരം ചെയ്താൽ സമ്പത്ത് ഉപേക്ഷിച്ചവന് ചോരഭയം ഇല്ലാതാകുന്നതുപോലെ ഒരുവനു സംസാരഭയം നിശ്ശേഷം ഇല്ലാതെയായിത്തീരുന്നു.

സൂര്യഗ്രഹണം, ചന്ദ്രഗ്രഹണം തുടങ്ങിയ സന്ദർഭങ്ങളിൽ അനുഷ്ഠിക്കുന്ന മതകർമ്മങ്ങളും, പിതൃക്കളുടെ ചരമവാർഷികങ്ങളിൽ നടത്തുന്ന ശ്രാദ്ധകർമ്മങ്ങളും, അതിഥിയെ സൽക്കരിക്കുന്ന ആതിഥ്യകർമ്മങ്ങളും നൈമിത്തികകർമ്മങ്ങളാണ്. വർഷകാലത്ത്

വാനിൽ മേഘങ്ങൾ ഗർജ്ജിക്കുന്നു. വസന്തകാലത്ത് വൃക്ഷലതാദികൾ തളിർക്കുകയും പൂക്കുകയും ചെയ്യുന്നു. യൗവനത്തിൽ ശരീരം ചേതോമോഹനമായിരിക്കും. ചന്ദ്രരശ്മി ഏൽക്കുമ്പോൾ ചന്ദ്രകാന്തക്കല്ലിൽനിന്ന് ജലം ഊറുന്നു. സൂര്യരശ്മിയുടെ സമ്പർക്കംകൊണ്ട് സരോരുഹം വിടരുന്നു. ഇവയിലെല്ലാം, നിലവിലിരുന്നത് വികസിക്കപ്പെട്ടതല്ലാതെ പുതുതായി യാതൊന്നും സൃഷ്ടിക്കപ്പെട്ടിട്ടില്ല. ഇതുപോലെ ഓരോരുത്തരുടേയും ജീവിതത്തിൽ സ്വാഭാവികമായിട്ടുള്ള കടമകൾ, ഓരോ നിമിത്തങ്ങൾ ഉണ്ടാകുമ്പോഴും രൂപം പ്രാപിക്കുന്നതാണ് നൈമിത്തിക കർമ്മങ്ങൾ.

ദിവസേന കാലത്തും ഉച്ചയ്ക്കും വൈകീട്ടും ചെയ്യേണ്ടുന്ന വിഹിത കർമ്മങ്ങളാണ് നിത്യകർമ്മങ്ങൾ. കാണുന്നതിനു വേണ്ടി കണ്ണുകളോടു കൂട്ടിച്ചേർത്തു വെച്ചിട്ടുള്ള ഒന്നല്ല കാഴ്ചശക്തി. അത് കണ്ണുകൾക്ക് സ്വാഭാവികമായിട്ടുള്ളതാണ്. നടക്കുന്നതിനുള്ള കാലിന്റെ കരുത്ത് കാലുകളിൽത്തന്നെ സ്ഥിതി ചെയ്യുന്നു. കത്തിച്ചുവെച്ചിരിക്കുന്ന ഒരു തിരിയിൽ സഹജമായിട്ടുള്ളതാണ് പ്രകാശം. കൃത്രിമമായ സുഗന്ധ ദ്രവ്യങ്ങളുടെ സഹായത്തോടെയല്ല ചന്ദനമരം സുരഭിലമായിരിക്കുന്നത്. ഇതുപോലെ ഒരുവനിൽ സ്വഭാവസ്ഥിതമായി ഉൾച്ചേർന്നിരിക്കുന്ന കർമ്മങ്ങളാണ് നിത്യകർമ്മങ്ങൾ. ഇതിന്റെ അനുഷ്ഠാന ത്തിന്, പുറമെ നിന്നുള്ള യാതൊരു പോഷകശക്തിയും ആവശ്യമില്ല. ഒരു കർമ്മത്തിന്റെ പ്രവർത്തനം ആ കർമ്മത്തിൽത്തന്നെ അന്തർഹിതമായിരിക്കുന്നു.

അല്ലയോ പാർത്ഥ! ഇപ്രകാരം നിത്യകർമ്മങ്ങളും നൈമിത്തിക കർമ്മങ്ങളും എന്താണെന്ന് ഞാൻ നിനക്കു വിശദമാക്കിത്തന്നു. ഈ കർമ്മങ്ങൾ അവശ്യം ചെയ്യേണ്ടതായതുകൊണ്ട് ഇവകൾ വന്ധ്യകർമ്മങ്ങളാണെന്നു ചിലർ പറയുന്നു. എന്നാൽ ഭക്ഷണം കഴിക്കുമ്പോൾ ഒരുവന്റെ വിശപ്പു മാറുകയും അവൻ സംതൃപ്തനാവുകയും ചെയ്യുന്നതു പോലെ നിത്യനൈമിത്തികകർമ്മങ്ങളും ഫലദായകങ്ങളാണ്. സ്വർണ്ണത്തിന്റെ ഒരു മിശ്രിതം അഗ്നിയിൽ വെച്ച് ഉരുക്കുമ്പോൾ അതിന്റെ മാറ്റ് വർദ്ധിക്കുകയും അത് തനിത്തങ്കമായി മാറുകയും ചെയ്യുന്നില്ലേ? അതുപോലെ ഈ കർമ്മങ്ങൾക്കും അതതിനനുസൃതമായ ഫലം ലഭിക്കുന്നു. അത് ആത്മജ്ഞാനാധികാരം സിദ്ധിക്കുന്നതിന് അവനെ പ്രാപ്തനാക്കുന്നു. ആകയാൽ നിത്യനൈമിത്തികകർമ്മങ്ങൾക്ക് ഉത്തമമായ ഫലമാണുള്ളത്. എന്നാൽ അശുഭനക്ഷത്രത്തിൽ ജനിച്ച ഒരു പെൺകുട്ടിയെ കൈയൊഴിയുന്നതു പോലെ ഈ ഫലത്തെ ത്യജിക്കേണ്ടതാണ്. വസന്തം വരുമ്പോൾ വല്ലികൾ പുഷ്പിക്കുകയും, മാവുകൾ തളിരിടുകയും ചെയ്യുന്നു. എന്നാൽ വസന്തം അവയെ സ്പർശിക്കാതെ കടന്നുപോകുന്നു. അതുപോലെ, ഒരുവൻ നിത്യനൈമിത്തികകർമ്മങ്ങൾ അതതിന്റെ പരിധി ലംഘിക്കാതെ ചെയ്യുകയും തന്മൂലമുണ്ടാകുന്ന ഫലത്തെ, മാലിന്യത്തെയെന്നപോലെ തള്ളിക്കളയുകയും വേണം. ഇപ്രകാരം കർമ്മഫലത്തെ ത്യജിക്കുന്നതാണ് ത്യാഗം എന്ന് ജ്ഞാനികൾ

പറയുന്നു. ഇതോടെ സന്ന്യാസത്തിൻേറയും ത്യാഗത്തിൻേറയും ലക്ഷണങ്ങൾ ഞാൻ നിനക്കു വിശദമാക്കിത്തന്നുകഴിഞ്ഞു.

കാമ്യകർമ്മങ്ങളെ ഉപേക്ഷിച്ചു കഴിഞ്ഞാൽ പിന്നെ കർത്താവ് കർമ്മങ്ങളാൽ ബന്ധിതനാകുന്നില്ല. നിഷിദ്ധകർമ്മങ്ങൾ നിന്ദ്യങ്ങളായതുകൊണ്ട് അവ സ്വയം ഉപേക്ഷിക്കപ്പെടുന്നു. തല വെട്ടുമ്പോൾ ഉടൽ താഴെ വീഴുന്നതുപോലെ, ഫലം ഉപേക്ഷിക്കുന്നതോടുകൂടി നിത്യനൈമിത്തികകർമ്മങ്ങൾ വിലയില്ലാത്തവയായിത്തീരുന്നു. ധാന്യം വിളഞ്ഞുകഴിയുന്നതോടെ ചെടിയുടെ വളർച്ച നിലയ്ക്കുന്നതുപോലെ, ഫലം ഉപേക്ഷിക്കുന്നതോടെ കർമ്മങ്ങൾ ക്ഷയിക്കുകയും ആത്മജ്ഞാനം ഈ ത്യാഗിയെ തേടി വരുകയും ചെയ്യുന്നു. ഇപ്രകാരം നിത്യവും നൈമിത്തികവും ആയ കർമ്മങ്ങളുടെ ഫലത്തെ ത്യജിക്കുന്നവരും കാമ്യകർമ്മങ്ങളെ സന്ന്യസിക്കുന്നവരും പരമാത്മജ്ഞാനം കൈവരിക്കാൻ യോഗ്യരായിത്തീരുന്നു.

എന്നാൽ നേരായ മാർഗ്ഗത്തിൽ കൂടിയല്ലാതെ എങ്ങനെയെങ്കിലും കർമ്മങ്ങൾ ഉപേക്ഷിക്കാൻ ശ്രമിക്കുന്നവർക്ക് അത് സാദ്ധ്യമാവുകയില്ലെന്ന് മാത്രമല്ല, അവർ കൂടുതൽക്കൂടുതൽ കർമ്മങ്ങളിൽ മുഴുകുന്നതിന് ഇടയാവുകയും ചെയ്യും. ഒരു ഭിഷഗ്വരൻ ശരിയായി രോഗനിർണ്ണയം നടത്താതെ നൽകുന്ന ഔഷധം വിഷത്തെപ്പോലെ മാരകമായിത്തീർന്നെന്നു വരാം. ഒരുവൻ ആഹാരം കഴിക്കുകയില്ലെങ്കിൽ പട്ടിണികൊണ്ട് മരിക്കുവാൻ സാദ്ധ്യതയുണ്ട്. ആകയാൽ ഉപേക്ഷിക്കാൻ പാടില്ലാത്തതായ കർമ്മങ്ങൾ ഉപേക്ഷിക്കരുത്. ഉപേക്ഷിക്കേണ്ടതായ കർമ്മങ്ങളിൽ ആസക്തി പുലർത്തുകയും ചെയ്യരുത്. ത്യാഗത്തിൻെറ ഈ മർമ്മം മനസ്സിലാക്കാതെ കർമ്മങ്ങളെ ത്യജിച്ചാൽ അത് ഒരു ഭാരമായിത്തീരും. എന്നുമാത്രമല്ല, സംസാര കാര്യങ്ങളിൽ ഉദാസീനരായിരിക്കുന്നവർ തിരിഞ്ഞു നോക്കാൻ പോലും മടിക്കുന്ന നിഷിദ്ധകർമ്മങ്ങൾ ചെയ്യുന്നതിന് ഇടയാവുകയും ചെയ്യും.

ത്യാജ്യം ദോഷവദിത്യേകേ
കർമ്മ പ്രാഹുർ മനീഷിണഃ
യജ്ഞദാനതപഃ കർമ്മ
ന ത്യാജ്യമിതി ചാപരേ. 3

*ഏതു കർമ്മവും ദോഷയുക്തമാണ്; അതുകൊണ്ട് ത്യാജ്യമാണ് എന്നു ചില തത്ത്വചിന്തകന്മാർ അഭിപ്രായപ്പെടുന്നു. മറ്റു ചിലരാവട്ടെ, യജ്ഞം, ദാനം, തപസ്സ് എന്നീ കർമ്മങ്ങൾ ത്യജിക്കരുതെന്നും പറയുന്നു.*

കർമ്മഫലങ്ങളിലുള്ള ആഗ്രഹം ഒഴിവാക്കാൻ ഒരിക്കലും സാദ്ധ്യമല്ലാത്തതുകൊണ്ട്, കർമ്മങ്ങൾ ബന്ധനത്തിലേക്കു നയിക്കുന്നുവെന്നാണ് ചിലരുടെ അഭിപ്രായം. വസ്ത്രം ധരിക്കാത്ത ഒരുവനെ നഗ്നനെന്നു വിളിച്ചാൽ വിളിക്കുന്നവൻ വഴക്കാളിയാണെന്നാണ് നഗ്നൻ പറയുന്നത്. ഭക്ഷണപ്രിയനായ ഒരുവൻ കൈയിൽ കിട്ടിയതെല്ലാം

ആർത്തിയോടെ ഭക്ഷിച്ച് അജീർണ്ണബാധിതനാകുമ്പോൾ അവൻ ആഹാരത്തെ കുറ്റപ്പെടുത്തുന്നു. കുഷ്ഠരോഗി തൻെറ അളിഞ്ഞ അവയവങ്ങളെ ആക്ഷേപിക്കാതെ അതിനു ചുറ്റും പറന്നു നടക്കുന്ന ഈച്ചകളെയാണ് അപലപിക്കുന്നത്. ഇപ്രകാരം ഫലത്തിൽ ആശയുള്ളവരും കർമ്മഫലത്തെ ഉപേക്ഷിക്കുന്നതിനു കഴിവില്ലാത്ത വരുമായ അശക്ത ജനങ്ങൾ എല്ലാ കർമ്മങ്ങളേയും ദോഷഭൂയിഷ്ഠമായി പരിഗണിച്ച് അവയെ നിശ്ശേഷം ത്യജിക്കുന്നതിന് അനുകൂലിക്കുന്നു. ചിത്തശുദ്ധി നേടുന്നതിന് മറ്റു മാർഗ്ഗങ്ങളൊന്നും ഇല്ലാത്തതുകൊണ്ട് യജ്ഞാദി കർമ്മങ്ങൾ നിശ്ചയമായും ചെയ്യണമെന്ന് മറ്റുചിലർ അഭിപ്രായപ്പെടുന്നു. അന്തഃകരണശുദ്ധി അതിവേഗം കൈവരുത്തുന്ന തിന് കർമ്മങ്ങൾ അനുഷ്ഠിക്കുന്നതിൽ ഒരിക്കലും അലസത പാടില്ലെ ന്നാണ് അവരുടെ അഭിപ്രായം.

സ്വർണ്ണം ശുദ്ധീകരിക്കണമെങ്കിൽ അതു മൂശയിലിട്ട് ഉരുക്കാതെ സാദ്ധ്യമല്ല. മുഖക്കണ്ണാടിയിൽ മുഖം കാണണമെങ്കിൽ കണ്ണാടി വൃത്തിയായി തുടച്ചു വെയ്ക്കണം. വസ്ത്രം അലക്കി വൃത്തിയായി ധരിക്കണമെങ്കിൽ രജകൻെറ കിടാരം വൃത്തിഹീനമാണെന്നു പറഞ്ഞ് നിന്ദിക്കാൻ പാടില്ല. ഇതുപോലെ, കർമ്മങ്ങൾ എന്തെങ്കിലും ക്ലേശങ്ങൾ ഉണ്ടാക്കുന്നവയാണെങ്കിൽപോലും അവയെ ഉപേക്ഷിക്കാൻ പാടില്ല. പാകപ്പെടുത്താതെ സ്വാദിഷ്ഠമായ ആഹാരം ലഭിക്കുമോ? ഇപ്രകാര മുള്ള വാദമുഖങ്ങൾ ഉന്നയിച്ചുകൊണ്ട് ഒരിക്കലും കർമ്മം ഉപേക്ഷി ക്കരുതെന്നു ചിലർ വാദിക്കുന്നു. ഇങ്ങനെ കർമ്മത്യാഗത്തെപ്പറ്റി വിവിധതരത്തിലുള്ള വാദകോലാഹലങ്ങളുണ്ട്. ആകയാൽ ത്യാഗ ത്തിൻെറ യഥാർത്ഥ ലക്ഷണം വ്യക്തമായി ഞാൻ നിനക്കു വെളിവാക്കിത്തരാം. കേട്ടോളൂ.

നിശ്ചയം ശൃണു മേ തത്ര
ത്യാഗേ ഭരതസത്തമ!
ത്യാഗോ ഹി പുരുഷ വ്യാഘ്ര!
ത്രിവിധഃ സംപ്രകീർത്തിതഃ 4

*ഹേ ഭരതശ്രേഷ്ഠ! ത്യാഗത്തെ സംബന്ധിച്ച് എൻെറ തീർപ്പു കേട്ടോളൂ. ത്യാഗം മൂന്നു വിധമുണ്ടെന്ന് വേർതിരിച്ചു നിർണ്ണയിച്ചിട്ടുണ്ട്.*

അല്ലയോ അർജ്ജുന, കർമ്മഫലത്യാഗം മൂന്നു പ്രകാരമാണ്. അതിൻെറ വ്യക്തമായ ലക്ഷണങ്ങളോടു കൂടി ഞാൻ അവയെ വിശദീകരിക്കാം. മൂന്നു വിധത്തിലുള്ള ത്യാഗം ഉണ്ടെങ്കിലും അതിൻെറ യഥാർത്ഥ പൊരുൾ ഒന്നുതന്നെയാണെന്നു നീ ശരിക്കും മനസ്സിലാ ക്കിയിരിക്കണം. സർവ്വജ്ഞനായ എൻെറ വ്യക്തമായ അഭിപ്രായം ഇക്കാര്യത്തിൽ എന്താണെന്ന് കേട്ടോളൂ. മോക്ഷപ്രാപ്തി ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന സത്യാന്വേഷി ത്യാഗത്തിൻെറ യഥാർത്ഥ സ്വഭാവ ത്തെക്കുറിച്ച് മനസ്സിലാക്കുകയും ജാഗ്രതയോടുകൂടി പ്രയത്നിക്കുകയും വേണം.

യജ്ഞദാനതപഃകർമ്മ
ന ത്യാജ്യം കാര്യമേവ തത്
യജ്ഞോ ദാനം തപശ്ചൈവ
പാവനാനി മനീഷിണാം. 5

*യജ്ഞം, ദാനം, തപസ്സ് എന്നീ കർമ്മങ്ങൾ ത്യജിക്കേണ്ടവയല്ല, ചെയ്യപ്പെടേണ്ടവതന്നെയാണ്. യജ്ഞവും ദാനവും തപസ്സും വിവേകികൾക്ക് അന്തഃകരണശുദ്ധി ഉണ്ടാക്കുന്നവയത്രെ.*

ലക്ഷ്യത്തിലെത്തേണ്ട പാന്ഥന് നടപ്പ് ഒഴിവാക്കാൻ കഴിയാത്തതുപോലെ, നൈമിത്തിക കർമ്മങ്ങളായ യജ്ഞം, ദാനം, തപസ്സ് എന്നിവ ഒരു സത്യാന്വേഷി ഒരിക്കലും ത്യജിക്കാൻ പാടില്ല. നഷ്ടപ്പെട്ടതു തിരിച്ചു കിട്ടുന്നതുവരെ അന്വേഷണം വേണ്ടെന്നു വെയ്ക്കുവാൻ പാടുള്ളതല്ല. ഉണ്ണാനിരിക്കുന്നവൻ വിശപ്പടങ്ങാതെ മുന്നിൽനിന്ന് ഇല മാറ്റാറില്ല. മറുകരയെത്താനായി തോണിയിൽ കയറിയവൻ പുഴമദ്ധ്യത്തിലെത്തുമ്പോൾ തോണി ഉപേക്ഷിക്കുകയില്ല. കുലയ്ക്കുന്നതിനുമുമ്പായി വാഴയെ വെട്ടി നശിപ്പിക്കുകയില്ല. തേടുന്നതു കണ്ടുകിട്ടാതെ ആരും കൈയിലിരിക്കുന്ന വിളക്കു കൈ വെടിയുകയില്ല. അതുപോലെ ആത്മജ്ഞാനം കൈവരിച്ചുവെന്നു ബോദ്ധ്യമാകാതെ ഒരുവൻ യജ്ഞദാനതപോരൂപങ്ങളായ കർമ്മങ്ങൾ ചെയ്യാതെ ഉദാസീനനായിരിക്കാൻ പാടില്ല. നേരെ മറിച്ച്, യജ്ഞവും ദാനവും തപസ്സും അവയിൽ ഉത്സാഹത്തോടും ജാഗ്രതയോടും കൂടി ചെയ്യേണ്ടതാണ്. വേഗത്തിൽ നടക്കുന്നവൻ നേരത്തേ ലക്ഷ്യസ്ഥാനത്തെത്തി കൂടുതൽ വിശ്രമിക്കുന്നു. അതുപോലെ പൂർണ്ണമായ കർത്തവ്യനിർവ്വഹണം കർമ്മത്തിൽനിന്നുള്ള മോചനത്തിന് ഹേതുവായിത്തീരുന്നു. യഥാവസരം വേണ്ടതായ ഔഷധം കഴിക്കുന്നവൻ അല്പകാലം കൊണ്ടു രോഗവിമുക്തനാകുന്നതുപോലെ ശാസ്ത്രവിധിപ്രകാരമുള്ള യജ്ഞങ്ങൾ തക്ക കാലങ്ങളിൽ ചെയ്യുന്നവൻ രജോഗുണത്തേയും തമോഗുണത്തേയും നശിപ്പിക്കുന്നു. മറ്റു ലോഹങ്ങളുമായുള്ള സ്വർണ്ണത്തിന്റെ മിശ്രിതം അമ്ളത്തോടു ചേർത്തു ശുദ്ധിവരുത്തിയാൽ അതിലുള്ള കലർപ്പ് നീങ്ങിക്കിട്ടുന്നു. അതുപോലെ കർമ്മങ്ങൾ ശ്രദ്ധയോടും അർപ്പണത്തോടുംകൂടി അനുഷ്ഠിച്ചാൽ രജസ്തമോഗുണങ്ങളെ തൂത്തുമാറ്റി ശുദ്ധ സത്ത്വപ്രകാശത്തിന്റെ കോവിൽ ദൃശ്യമാകുന്നു. അന്തഃകരണശുദ്ധി വേണമെന്ന് ആഗ്രഹിക്കുന്നവർ സൽക്കർമ്മങ്ങൾ ചെയ്യുന്നത് തീർത്ഥങ്ങളിൽ സ്നാനം ചെയ്യുന്നതിനു തുല്യമാണ്. അത് അവരെ ബാഹ്യമായും ആന്തരികമായും ശുദ്ധീകരിക്കുന്നു. യഥാർത്ഥത്തിൽ പുണ്യതീർത്ഥങ്ങളെന്നു വിളിക്കേണ്ടത് സൽക്കർമ്മങ്ങളെയാണ്. അവ, മരുഭൂമിയിലകപ്പെട്ട ദാഹാർത്തനായ ഒരുവനു ലഭിക്കുന്ന അമൃതിന്റെ അരുവിയാണ്; അന്ധനായ ഒരുവന്റെ കണ്ണുകൾക്കു ലഭിക്കുന്ന സൂര്യ കാന്തിയാണ്; മുങ്ങിച്ചാവാൻപോകുന്നവനെ നദിതന്നെ രക്ഷി

ക്കുന്നതുപോലെയും, വീഴാൻ പോകുന്നവനെ ഭൂമിതന്നെ മാറോട് ചേർത്തു താങ്ങിനിർത്തുന്നതുപോലെയും മരിക്കാൻ പോകുന്നവനെ മൃത്യുദേവൻ ദീർഘായുസ്സു നല്കി അനുഗ്രഹിക്കുന്നതുപോലെയുമാണ്. അങ്ങനെ കർമ്മങ്ങൾതന്നെ ഒരുവനെ കർമ്മബന്ധങ്ങളിൽ നിന്നും മോചിപ്പിക്കുന്നു. രസവാദവിദ്യകൊണ്ട് വിഷത്തെ ജീവരക്ഷയ്ക്കുള്ള ഔഷധമാക്കി മാറ്റാൻ കഴിയുന്നതുപോലെ ഒരുവൻ ചാതുര്യത്തോടെ കർമ്മങ്ങൾ ചെയ്താൽ അതു ബന്ധനത്തിലേക്കു നയിക്കുന്നതിനു പകരം ഒരുവനു മോചനം ലഭിക്കുന്നതിനു സഹായകമായിത്തീരുന്നു. കർമ്മങ്ങൾതന്നെ കർമ്മങ്ങളെ എങ്ങനെ നശിപ്പിക്കുമെന്നുള്ള തന്ത്രം ഞാൻ ഇപ്പോൾ നിനക്കു വിശദീകരിച്ചു തരാം.

ഏതാന്യപി തു കർമ്മാണി
സങ്ഗം ത്യക്ത്വാ ഫലാനി ച
കർത്തവ്യാ നീതി മേ പാർത്ഥ!
നിശ്ചിതം മതമുത്തമം 6

*ഹേ പാർത്ഥാ! ഇപ്പറഞ്ഞ യജ്ഞാദികർമ്മങ്ങൾ പോലും ആസക്തിയും ഫലവും പരിത്യജിച്ചു വേണം ചെയ്യാൻ എന്നത്രെ എൻെറ സുനിശ്ചിതവും ഉത്തമവുമായ അഭിപ്രായം.*

ശാസ്ത്രവിധിപ്രകാരം യജ്ഞാദികർമ്മങ്ങൾ നടത്തുമ്പോൾ ഞാൻ ഇതു നടത്തുന്നുവെന്ന അഹന്ത കർത്താവിന് ഉണ്ടാകരുത്. മറ്റൊരുവൻെറ ചിലവിൽ തീർത്ഥയാത്ര നടത്തുന്നവന് തീർത്ഥയാത്ര നടത്തിയ പ്രയോജനം സിദ്ധിക്കുകയില്ല. ശക്തനായ ഒരു രാജാവിൻെറ കീഴിൽ പ്രവർത്തിക്കുന്ന സാമന്തന്, മറ്റൊരു രാജാവിനെ പരാജയപ്പെടുത്തി തടവുകാരനാക്കി തൻെറ രാജാവിൻെറ മുന്നിൽ കൊണ്ടുവന്നാലും താൻ ജേതാവാണെന്ന് അഭിമാനിക്കാൻ കഴിയില്ല. നീന്തൽക്കാരൻെറ സഹായത്തോടെ പുഴ കടന്നാൽ താൻ പുഴ നീന്തിക്കടന്നുവെന്ന് ആർക്കെങ്കിലും പറയാൻ കഴിയുമോ? ഒരു കുടുംബപൂജാരിക്ക് തൻെറ കുടുംബനാഥനുവേണ്ടി നൽകുന്ന ദാനത്തിൻെറ ദാതാവ് താനാണെന്നു പറഞ്ഞ് അഭിമാനിക്കാൻ പറ്റുകയില്ല. ഇതുപോലെ, കാലാകാലങ്ങളിൽ ചെയ്യേണ്ടുന്ന ശാസ്ത്രവിധിപ്രകാരമുള്ള വിഹിതകർമ്മങ്ങൾ താനാണ് ചെയ്യുന്നതെന്നുള്ള കർത്തൃത്വഭാവമില്ലാതെ നിസ്വാർത്ഥമായി ചെയ്യണം. എന്നു മാത്രമല്ല, ചെയ്ത കർമ്മത്തിൻെറ ഫലത്തെപ്പറ്റിയുള്ള ആഗ്രഹം മനസ്സിൽപോലും ഉണ്ടായിരിക്കരുത്.

അല്ലയോ ധനഞ്ജയ! ഒരു പോറ്റമ്മ മറ്റൊരു സ്ത്രീയുടെ കുഞ്ഞിനെ നിർവ്വികാരമായ മനോഭാവത്തോടെ മുലയൂട്ടുന്നതുപോലെ, കർമ്മഫല പ്രത്യാശ ആദ്യംതന്നെ കൈവെടിഞ്ഞുവേണം കർമ്മങ്ങൾ ഏറ്റെടുക്കേണ്ടത്. അരയാൽ വൃക്ഷത്തിനു വെള്ളമൊഴിക്കുന്ന ആരും അതിൽനിന്നു ഫലം പ്രതീക്ഷിക്കുന്നില്ല.

അതുപോലെ ഫലം പ്രതീക്ഷിക്കാതെ വേണം കർമ്മങ്ങൾ ചെയ്യേണ്ടത്. ഒരു ഗ്രാമത്തിലെ പശുക്കളെ മേയ്ക്കുന്ന ഗോപാലന്മാർ അവയുടെ പാൽ ആഗ്രഹിച്ചല്ല അവയെ മേയ്ക്കുന്നത്. കർമ്മഫലത്തെക്കുറിച്ച് ഇതേവിധത്തിലുള്ള ഉദാസീനമനോഭാവമാണ് ഒരുവന് ഉണ്ടായിരിക്കേണ്ടത്. ഇപ്രകാരം കർമ്മങ്ങൾ ചെയ്യുന്നവൻ സ്വസ്വരൂപത്തെ ദർശിക്കുന്നതിന് ഇടയാകുന്നു. ആകയാൽ എല്ലാവരോടുമായി എനിക്കുള്ള ഏറ്റവും നല്ല സന്ദേശം, ശരീരത്തോടുള്ള എല്ലാ മമതാബന്ധങ്ങളും ഫലത്തോടുള്ള എല്ലാ പ്രത്യാശകളും ഉപേക്ഷിച്ച് കർമ്മം ചെയ്യണമെന്നാണ്. ലൗകികബന്ധങ്ങളിൽപെട്ട് ഉഴലുന്നവർക്ക് അതിൽനിന്നു മോചനം ലഭിക്കണമെന്ന് ആകാംക്ഷയുണ്ടെങ്കിൽ എൻെറ ഈ കല്പന നിരാകരിക്കരുതെന്ന് ഞാൻ വീണ്ടും വീണ്ടും പറയുന്നു.

നിയതസ്യ തു സംന്യാസഃ
കർമ്മണോ നോപപദ്യതേ
മോഹാത്തസ്യ പരിത്യാഗ-
സ്താമസഃ പരികീർത്തിതഃ 7

*നിയതകർമ്മം (കർത്തവ്യകർമ്മം) ഉപേക്ഷിക്കുന്നതു ശരിയല്ല. അവിവേകംകൊണ്ട് അതിനെ ത്യജിക്കുകയാണെങ്കിൽ അതിനെ താമസത്യാഗം എന്നു പറയും.*

അന്ധകാരത്തിൽ നടക്കാനിടയാകുന്നവൻ കാലിടറി വീണാൽ അന്ധകാരത്തോട് കോപിച്ചു കണ്ണുകളെ കുത്തിപ്പൊട്ടിക്കുന്നതു പോലെയാണ്, നിയതകർമ്മങ്ങളോടുള്ള വെറുപ്പുകൊണ്ട് അവയെ ത്യജിക്കുക എന്നത്. ഈ ത്യാഗം താമസികമാണ്. ഇത് കടുത്ത തലവേദനയോടുള്ള ദ്വേഷം കൊണ്ട് തല വെട്ടിക്കളയുന്നതു പോലെയുള്ള മൂഢപ്രവൃത്തിയാണ്. കുണ്ടും കുഴിയും നിറഞ്ഞ ഒരു വഴി, യാത്രയ്ക്കു ബുദ്ധിമുട്ടുണ്ടാക്കുമെങ്കിലും എങ്ങനെയും അതിൽക്കൂടി സഞ്ചരിക്കുന്നതിന് കാലുകളെ സജ്ജമാക്കുകയാണ് വേണ്ടത്. അതിനുപകരം വഴി ദുർഘടമായതുകൊണ്ട് കാലു വെട്ടിക്കളയുന്നതാണോ ശരിയായ കൃത്യം? വിശക്കുന്ന ഒരുവന് നൽകിയ ആഹാരം ചൂടേറിയതാണെന്ന് ആരോപിച്ച് തട്ടിത്തെറിപ്പിച്ചു കളഞ്ഞാൽ അവൻ വിശന്നിരിക്കേണ്ടിവരും. അതുപോലെ ശാസ്ത്രോക്തവിധിപ്രകാരം നിയതകർമ്മങ്ങൾ അനുഷ്ഠിച്ചാൽ മാത്രമേ കർമ്മബന്ധങ്ങളിൽ നിന്നു മോചനം ലഭിക്കുകയുള്ളു. ഈ വസ്തുത തമോഗുണികൾ മിഥ്യാഭ്രമം മൂലം അറിയുന്നില്ല. അതുകൊണ്ട് അവരുടെ സഹജമായ വാസനയനുസരിച്ച് അവർ വിധിപ്രകാരമുള്ള കർമ്മങ്ങളെ ഉപേക്ഷിക്കുന്നു. ഇപ്രകാരമുള്ള തമോഗുണ പ്രധാനൻ നിന്നെ സ്പർശിക്കുന്നതിനു പോലും ഇടയാക്കരുത്.

ദുഃഖമിത്യേവ യത്കർമ്മ
കായക്ലേശഭയാത് ത്യജേത്
സ കൃത്വാ രാജസം ത്യാഗം
നൈവ ത്യാഗഫലം ലഭേത്. 8

*ആരാണോ കർമ്മം ചെയ്യുകയെന്നത് ദുഃഖകരവും ശരീരക്ലേശപ്രദവുമാണെന്നു ഭയന്ന് കർമ്മം വേണ്ടെന്നു വെയ്ക്കുന്നത്, അവന്റെ ത്യാഗം രാജസമാണ്. അവനു ത്യാഗത്തിന്റെ ഫലം തീർച്ചയായും ലഭിക്കുകയില്ല തന്നെ.*

തനിക്കു ശരിയായി ചെയ്യാൻ കഴിയുന്നതാണെന്നും, ചെയ്യേണ്ടത് തന്റെ കർത്തവ്യമാണെന്നും അറിയാമെങ്കിലും കർമ്മങ്ങൾ കഠിനസ്വഭാവമുള്ളവയായതുകൊണ്ട് അവയോട് ചിലർ വെറുപ്പു പ്രകടിപ്പിക്കുന്നു. പ്രാരംഭദശയിൽ ഏതു കർമ്മവും അല്പം ബുദ്ധിമുട്ടുള്ളതായി അനുഭവപ്പെടും. യാത്ര പുറപ്പെടുന്നവൻ യാത്രാമദ്ധ്യേ കഴിക്കുന്നതിന് കൈയിലെടുക്കുന്ന ഭക്ഷണപ്പൊതി ഭാരമായി തോന്നും. ചെറുനാരങ്ങയ്ക്ക് പുളിപ്പുരസമാണുള്ളത്. നെല്ലിക്കയ്ക്ക് പ്രാരംഭത്തിൽ ചവർപ്പുരസമാണുള്ളത്. ഇതുപോലെ ഏതു കർമ്മവും പൂർത്തിയാക്കുന്നതിനു മുമ്പ് ദുഷ്കരമായി തോന്നും. പാലു തരുന്ന പശുവിന് ഭയപ്പെടുത്തുന്ന കൊമ്പുകൾ കാണും. പരിമളം പരത്തുന്ന പനിനീർപുഷ്പത്തിന്റെ ചുവട്ടിൽ കൂർത്തുമൂർത്ത മുള്ളുകൾ കാണും. സുഖമായി ഭക്ഷണം കഴിക്കണമെങ്കിൽ പാകം ചെയ്യുന്നതിന്റെ അസുഖം അനുഭവിക്കണം. ഇപ്രകാരം എല്ലാ കർമ്മങ്ങളും അതിന്റെ കർത്താവിന് കായക്ലേശം ഉണ്ടാക്കുന്നതുകൊണ്ട്, പ്രാരംഭത്തിൽ അതു വളരെ അദ്ധ്വാനകരമായിട്ടു തോന്നും. കർത്തവ്യകർമ്മമെന്ന നിലയിൽ ഒരു കർമ്മം ചെയ്യാൻ തീരുമാനിച്ചാൽ തന്നെ, എന്തെങ്കിലും ബുദ്ധിമുട്ട് അനുഭവപ്പെട്ടാൽ, പൊള്ളുന്ന സാധനം കൈയിൽനിന്ന് താഴെ ഇടുന്നതുപോലെ, ഭാഗികമായി ചെയ്ത കർമ്മത്തെ അവൻ പെട്ടെന്ന് നിർത്തിവെച്ചുകളയും. എന്നിട്ട് അവൻ സ്വയം ചോദിക്കും:

എന്റെ ഭാഗ്യംകൊണ്ടാണ് എനിക്ക് ഈ ശരീരം ലഭിച്ചത്. പാപികൾ ചെയ്യുന്ന കർമ്മങ്ങൾ ചെയ്ത് ഞാനെന്തിനാണ് ഈ ശരീരത്തെ ക്ലേശിപ്പിക്കുന്നത്? സന്തോഷം ലഭിക്കുന്നതിനുവേണ്ടി ജോലി ചെയ്യണമെങ്കിൽ അങ്ങനെയുള്ള ജോലി ചെയ്യാതിരിക്കുന്നതാണ് എനിക്ക് ഇഷ്ടം. എനിക്കു ചുറ്റും കാണുന്ന സുഖസൗകര്യങ്ങളെ ഇന്നുതന്നെ ആസ്വദിച്ചു സുഖിക്കുന്നതിനു പകരം കർമ്മങ്ങൾ ചെയ്ത് അതിനു ഭാവിയിലുണ്ടാകുന്ന ഫലങ്ങൾക്കുവേണ്ടി കാത്തിരിക്കുന്നതിന് ഞാൻ തയ്യാറല്ല.

അല്ലയോ ധനുർദ്ധര, ശരീരത്തിന്റെ ക്ലേശം മാത്രം ആലോചിച്ച് കർമ്മങ്ങളെ ഉപേക്ഷിക്കുന്നത് രാജസത്യാഗമാണ്. ഇതും ഒരുവിധത്തിലുള്ള ത്യാഗമാണ്. എന്നാൽ ഇതുകൊണ്ട് യഥാർത്ഥത്യാഗത്തിന്റെ ഫലം ലഭിക്കുന്നില്ല. അടുപ്പിലിരിക്കുന്ന നെയ്യ് തിളച്ച്

അടുപ്പിലേക്കു തൂവിയാൽ അത് യാഗാഗ്നിയിൽ ഹോമിച്ചതായി ആരും കരുതുകയില്ല. ഒരുവൻ യാദൃച്ഛികമായി മുങ്ങിമരിച്ചാൽ അത് ഒരു ദുർമ്മരണമെന്നല്ലാതെ, സംസാരജീവിതത്തിൽനിന്ന് മോചനം ലഭിക്കുന്നതിനായി, യോഗികൾ ചെയ്യുന്ന വിധത്തിലുള്ള ജലസമാധിയാണെന്ന് ആരും പറയുകയില്ല. ആകയാൽ ശരീരത്തിൻെറ സുഖസൗകര്യങ്ങൾ കരുതി കർത്തവ്യകർമ്മങ്ങളെ ഉപേക്ഷിക്കുന്നതിന് തീരുമാനിച്ചാൽ കർമ്മത്യാഗഫലം ഒരിക്കലും അവനു ലഭിക്കുന്നതല്ല.

ചുരുക്കിപ്പറഞ്ഞാൽ പ്രഭാതത്തിലെ പ്രകാശം നക്ഷത്രങ്ങളെ ഗ്രസിക്കുന്നതുപോലെ പരമാർത്ഥജ്ഞാനോദയം എല്ലാ കർമ്മങ്ങളെയും അജ്ഞാനത്തോടൊപ്പം വിഴുങ്ങിക്കളയുന്നു. കർമ്മഫലത്യാഗം ജ്ഞാനത്തിനു വഴിതെളിക്കുന്നു. അജ്ഞത കൊണ്ട് ചെയ്യുന്ന കർമ്മത്യാഗം ഒരിക്കലും മോചനത്തിലേക്കു വഴിതെളിയിക്കുകയില്ല. അത് യഥാർത്ഥത്യാഗമല്ല. അത് രാജസത്യാഗമാണ്. ഏതുവിധത്തിലുള്ള ത്യാഗംകൊണ്ടാണ് മുക്തി കൈവരിക്കുന്നതെന്നു ഞാൻ പറയാം.

കാര്യമിത്യേവ യത്കർമ്മ
നിയതം ക്രിയതേഽർജ്ജുന!
സങ്ഗം ത്യക്ത്വാ ഫലം ചൈവ
സ ത്യാഗഃ സാത്ത്വികോ മതഃ 9

*അർജ്ജുനാ, ഇത് തൻെറ കർത്തവ്യംതന്നെയാണ് എന്നുള്ള നിഷ്ഠയോടു കൂടി ആസക്തിയും ഫലേച്ഛയും വെടിഞ്ഞ് ചെയ്യപ്പെടുന്ന വിഹിതകർമ്മങ്ങളുണ്ടല്ലോ - അപ്രകാരം കർമ്മം ചെയ്യുന്നവൻെറ ത്യാഗം സാത്ത്വികമായ ത്യാഗമാകുന്നു.*

സാത്ത്വികനായ ഒരുവൻ നിയതകർമ്മങ്ങൾ, താൻ ചെയ്യേണ്ട കർത്തവ്യകർമ്മം തന്നെയെന്നു കരുതി തൻെറ നിലയ്ക്കും വിലയ്ക്കും അനുസരിച്ചു ശാസ്ത്രവിധിപ്രകാരം ചെയ്യുന്നു. എന്നാൽ താൻ കർമ്മം ചെയ്യുന്നുവെന്ന ഭാവനയോ കർമ്മത്തിൻെറ ഫലത്തിൽ എന്തെങ്കിലും ഇച്ഛയോ അയാൾക്ക് ഉണ്ടായിരിക്കുകയില്ല.

മാതാവിനെ അവമാനിക്കുന്നതും അവരിൽ കാമാസക്തി ഉണ്ടാവുന്നതും പൂർണ്ണനാശത്തിലേക്കു വഴി തെളിക്കുന്നു. ആകയാൽ ഇതു രണ്ടും ഒഴിവാക്കി അമ്മയെ സേവിക്കുകയാണ് വേണ്ടത്. ഒരു പശുവിൻെറ വായ് വൃത്തികെട്ടതാണെന്നു പറഞ്ഞ് അതിനെ ഉപേക്ഷിക്കാതെ പൂജിക്കുകയാണ് വേണ്ടത്. പുറത്തെ തൊലിയും അകത്തെ കുരുവും ഭക്ഷ്യയോഗ്യമല്ലെങ്കിലും തങ്ങൾക്ക് ഇഷ്ടപ്പെട്ട പഴം ആരും എറിഞ്ഞു കളയുകയില്ല. അതുപോലെ, കർമ്മം ചെയ്യുന്നുവെന്നുള്ള കർത്താവിൻെറ അഹംഭാവവും കർമ്മഫലത്തിലുള്ള ആസക്തിയും കർമ്മബന്ധത്തിനു കാരണമാകുന്നതിനാൽ, ഒരച്ഛന് തൻെറ പുത്രിയിൽ ഒരിക്കലും ഭോഗേച്ഛ ഉണ്ടാകാത്തതുപോലെ,

അഹംഭാവവും ആസക്തിയും ഇല്ലാതെ നിയതകർമ്മങ്ങൾ അനുഷ്ഠിക്കുന്നവന് യാതൊരു കഷ്ടപ്പാടും അനുഭവിക്കാൻ ഇടയാവുകയില്ല. ആ കർമ്മത്തിന് യാതൊരു ബന്ധത്തെയും ഉണ്ടാക്കിവെയ്ക്കുന്നതിനുള്ള വാസന ഉണ്ടായിരിക്കുകയില്ല. ഏറ്റവും ഉൽക്കൃഷ്ടമായ ഈ ത്യാഗവൃക്ഷത്തിൽ മുക്തിയുടെ വലിയ കനികൾ കായ്ക്കുന്നു. ലോകത്തിൽവെച്ച് ഏറ്റവും ഉത്തമമായ ഈ ത്യാഗമാണ് സാത്ത്വിക ത്യാഗമെന്ന് അറിയപ്പെടുന്നത്.

ഒരു വൃക്ഷത്തിൻെറ വിത്തുകൾ എരിച്ചു കളഞ്ഞാൽ ആ വൃക്ഷത്തിൻെറ വംശം നശിക്കുന്നു. അതുപോലെ കർമ്മഫലം ത്യജിക്കുന്നതോടുകൂടി കർമ്മത്തെത്തന്നെ ത്യജിക്കുകയാണ് ചെയ്യുന്നത്. സ്പർശമണിയുടെ സ്പർശനം ഏല്ക്കുമ്പോൾ ഇരുമ്പിൻെറ തുരുമ്പും ശ്യാമവർണ്ണവും അപ്രത്യക്ഷമാകുന്നതുപോലെ കർമ്മഫലത്യാഗത്തോടുകൂടി രാജസവും താമസവുമായ ഗുണങ്ങൾ ഇല്ലാതാവുന്നു. സത്ത്വം ശുദ്ധീകരിക്കപ്പെടുന്നു. അതോടെ ആത്മജ്ഞാനത്തിൻെറ കണ്ണുകൾ പൂർണ്ണമായി തുറക്കപ്പെടുന്നു. അപ്പോൾ സായാഹ്നത്തിൽ മരീചിക അപ്രത്യക്ഷപ്പെടുന്നതുപോലെ, പ്രപഞ്ചത്തിൻെറ മിഥ്യാത്വം അവൻെറ കൺമുന്നിൽനിന്നു മാഞ്ഞു മറയുന്നു.

ന ദ്വേഷ്ട്യകുശലം കർമ്മ
കുശലേ നാനുഷജ്ജതേ
ത്യാഗീ സത്ത്വസമാവിഷ്ടോ
മേധാവീ ഛിന്നസംശയഃ 10

*സത്ത്വഗുണ സമ്പൂർണ്ണനും മേധാവിയും സംശയരഹിതനുമായ ത്യാഗി അസുഖകർമ്മങ്ങളെ വെറുക്കുന്നില്ല. സുഖകർമ്മങ്ങളിൽ ആസക്തനായിപ്പോകുന്നുമില്ല.*

മുജ്ജന്മകർമ്മങ്ങളുടെ ഫലമായി അവന് ഇഷ്ടകരവും അനിഷ്ടകരവുമായ കർമ്മങ്ങൾ ചെയ്യേണ്ടിവരും. എന്നാൽ അവയൊക്കെയും, ആകാശത്തുണ്ടാകുന്ന മേഘങ്ങൾ ആകാശത്തിൽ തന്നെ അലിഞ്ഞു ചേർന്ന് അപ്രത്യക്ഷമാകുന്നതുപോലെ, അവൻെറ അന്തരംഗത്തിൽ സുഖമോ ദുഃഖമോ ഉളവാകുന്നില്ല. എല്ലാ കർമ്മങ്ങളും അവനു പരിശുദ്ധവും കുറ്റമറ്റതുമാണ്. തന്മൂലം അവ സുഖദുഃഖങ്ങളുടെ വലയിൽപ്പെടുത്തി അവനെ കഷ്ടപ്പെടുത്തുന്നതിന് അശക്തമാണ്. ഏതെങ്കിലും കർമ്മം ശുഭകരമോ അശുഭകരമോ എന്ന് അവൻ ചിന്തിക്കാറേ ഇല്ല. അതുകൊണ്ട് എല്ലാ കർമ്മങ്ങളും സന്തോഷമോ വെറുപ്പോ കൂടാതെ അവൻ ചെയ്യുന്നു. ഉറക്കത്തിൽനിന്നുണരുന്നവൻ സ്വപ്നത്തിൽ കണ്ട അയഥാർത്ഥവസ്തുതകളെപ്പറ്റി ശങ്കിക്കാത്തതുപോലെ അവന് ആവക കർമ്മങ്ങളെപ്പറ്റി യാതൊരു സന്ദേഹവും ഇല്ല. ആകയാൽ ഇന്നയിന്ന കർമ്മങ്ങളാണ് ചെയ്യുതെന്നോ, അതിൻെറ കർത്താവ് താനാണെന്നോ ഉള്ള ദ്വൈതഭാവം അവനിൽ ഉണ്ടാകുന്നില്ല.

ഇപ്രകാരമുള്ള ത്യാഗമാണ് സാത്ത്വികത്യാഗം. അല്ലയോ പാണ്ഡുപുത്രാ, ഇപ്രകാരം ഉപേക്ഷിക്കുന്ന കർമ്മങ്ങളാണ് യഥാർത്ഥത്തിൽ തീർത്തും ത്യജിക്കപ്പെടുന്ന കർമ്മങ്ങൾ. ഇങ്ങനെയല്ലാതെ മറ്റുവിധത്തിൽ നീ കർമ്മങ്ങൾ ഉപേക്ഷിച്ചാൽ അതു നിനക്കു കൂടുതൽ ബന്ധം ഉണ്ടാക്കിവെയ്ക്കും.

ന ഹി ദേഹഭൃതാ ശക്യം
ത്യക്തും കർമ്മാണ്യശേഷതഃ
യസ്തു കർമ്മഫലത്യാഗീ
സ ത്യാഗീത്യഭിധീയതേ. 11

*എന്തെന്നാൽ ദേഹമുള്ള ജീവിക്ക് കർമ്മങ്ങളെ നിശ്ശേഷമായി ത്യജിക്കാൻ സാധ്യമല്ല. എന്നാൽ ആരാണോ കർമ്മഫലകാംക്ഷയെ ത്യജിക്കുന്നത് അവൻ ത്യാഗി എന്ന പേരിനർഹനത്രെ.*

അല്ലയോ അർജ്ജുനാ, മനുഷ്യശരീരം ലഭിച്ചിട്ടും കർമ്മങ്ങൾ ചെയ്യുന്നതിൽ വൈമുഖ്യം കാണിക്കുന്നവൻ വിചാരശൂന്യനാണ്. ഒരു മൺകുടം എങ്ങനെയാണ് കളിമണ്ണിനോട് വിദ്വേഷം പുലർത്തുക? വസ്ത്രത്തിന് നൂലിനെ ത്യജിക്കാൻ കഴിയുമോ? സ്വന്തം താപംകൊണ്ട് എങ്ങനെയാണ് തീ തപിക്കുന്നത്? രൂക്ഷമായ തന്റെ ഗന്ധത്തിൽ മനം പിരട്ടുമെങ്കിൽ പിന്നെ പെരുങ്കായത്തിന് എവിടെ നിന്നാണ് സുഗന്ധം നേടാൻ കഴിയുക? ദീപത്തിന് അതിന്റെ പ്രഭയെ വെറുക്കാൻ കഴിയുമോ? സലിലത്വമില്ലാതെ എങ്ങനെയാണ് സലിലത്തിനു നില്ക്കാൻ കഴിയുന്നത്? ഇതുപോലെ ശരീരം നിലനില്ക്കുകയും വ്യവഹാരങ്ങൾ ചെയ്യുകയും ചെയ്യുന്നിടത്തോളം കാലം കർമ്മത്യാഗത്തെപ്പറ്റിയുള്ള സംസാരം നിരർത്ഥകമാണ്. നെറ്റിയിൽ പുരട്ടിയ ചന്ദനച്ചാറ് മായിച്ചു കളഞ്ഞിട്ട് ആ സ്ഥാനത്ത് വീണ്ടും വീണ്ടും ചന്ദനച്ചാറു പൂശാം. എന്നാൽ നെറ്റിയുടെ ചുളികൾ നിവർക്കുകയോ, ചുളി തീർത്ത ഒരു നെറ്റി മാറ്റിവെയ്ക്കുകയോ ചെയ്യാൻ കഴിയുമോ? ശാസ്ത്രത്തിൽ വിധിച്ചിട്ടുള്ള കർമ്മങ്ങൾ മാറ്റിവെയ്ക്കാൻ പരമാവധി കഴിഞ്ഞേക്കാം. എന്നാൽ ശരീരവുമായി സ്വാഭാവികമായി ബന്ധപ്പെട്ട കർമ്മങ്ങൾ എങ്ങനെയാണ് ഉപേക്ഷിക്കുന്നത്? ആരോഗ്യവാനായ ഒരാൾക്ക് ശ്വസനകർമ്മം ചെയ്യേണ്ടതായിട്ടുണ്ട്. അയാൾ ഉറങ്ങുമ്പോഴും ഇതു ചെയ്തുകൊണ്ടേയിരിക്കും. ഇതുപോലെയുള്ള ശരീരചേഷ്ടകൾ ശരീരത്തോടു ചേർന്നു നില്ക്കുന്നു. ജീവിച്ചിരുന്നാലും മരിച്ചാലും അവയിൽനിന്നു വേറിട്ടു നില്ക്കാൻ മനുഷ്യനു കഴിയുന്നതല്ല. അതുകൊണ്ട് കർമ്മങ്ങളെ വിട്ടൊഴിയുന്നതിന് ഒരു വഴി മാത്രമേയുള്ളൂ. അത് കർമ്മത്തിന്റെ ഫലത്തെപ്പറ്റിയുള്ള മോഹം, കർമ്മങ്ങൾ ചെയ്യുമ്പോൾ ഒരിക്കലും ഉണ്ടായിരിക്കരുത് എന്നുള്ളതാണ്. കർമ്മഫലങ്ങൾ ഈശ്വരനായി സമർപ്പിച്ചാൽ ഈശ്വരകാരുണ്യം കൊണ്ട് ആത്മജ്ഞാനപ്രകാശം ലഭിക്കുന്നു. അപ്പോൾ, പാശത്തെ

പ്പറ്റിയുള്ള പരമാർത്ഥജ്ഞാനം പാശത്തെ പാമ്പാണെന്നു തോന്നിപ്പിച്ചിരുന്ന അജ്ഞാനഭ്രമത്തെ അകറ്റിക്കളയുന്നതുപോലെ ആത്മജ്ഞാനം അജ്ഞാനത്തോടൊപ്പം കർമ്മത്തെയും നശിപ്പിക്കുന്നു. ഇപ്രകാരം കർമ്മത്തെ ത്യജിക്കുന്നത് യഥാർത്ഥ ത്യാഗമാണ്. ഇപ്രകാരമുള്ള ത്യാഗി മഹാനായ കർമ്മത്യാഗിയാണ്. മറ്റുവിധത്തിലുള്ള ത്യാഗങ്ങളെല്ലാം ഒരു രോഗിക്ക് രോഗം മൂർച്ഛിച്ചുണ്ടാകുന്ന മോഹാലസ്യം കണ്ട് അയാൾ വിശ്രമിക്കുന്നുവെന്ന് കാഴ്ചക്കാർ പറയുന്നതുപോലെയാണ്. അതുപോലെ ഒരുവൻ അലസതകൊണ്ട് കർമ്മങ്ങളെ വെടിയുന്നുവെങ്കിൽ അതു വിശ്രമിക്കാൻ വേണ്ടിയാണെന്നു വേണമെങ്കിൽ പറയാം. എന്നാൽ അതു ശരിയല്ല. ഒരു കർമ്മത്തിൽ ഉദാസീനനായി അതുപേക്ഷിച്ച് മറ്റൊരു കർമ്മം ചെയ്യാൻ തയ്യാറാകുന്നവൻ, മുഷ്ടിപ്രഹരത്തിൽനിന്നു രക്ഷപ്പെട്ടു കുറുവടിയുടെ താഡനത്തിനു വിധേയനാകുന്നവനെപ്പോലെയാണ്. ആകയാൽ ഞാൻ വീണ്ടും വീണ്ടും പറയുന്നു, കർമ്മഫലത്യാഗംകൊണ്ട് കർമ്മത്തെ നിഷ്ക്കർമ്മസ്ഥിതിയിലെത്തിക്കുന്നവനാണ് ഈ ജഗത്രയത്തിൽ യഥാർത്ഥ ത്യാഗി.

അനിഷ്ടമിഷ്ടം മിശ്രം ച
ത്രിവിധം കർമ്മണഃ ഫലം
ഭവത്യത്യാഗിനാം പ്രേത്യ
ന തു സംന്യാസിനാം ക്വചിത് 12

*ദുഃഖം, സുഖം, സുഖദുഃഖ സമ്മിശ്രം എന്നിങ്ങനെ മൂന്നു തരത്തിൽ ഫലം ത്യാഗികളല്ലാത്തവർക്ക് മരണാനന്തരം സംഭവിക്കുന്നു. എന്നാൽ സന്ന്യാസികൾക്ക് (ത്യാഗികൾക്ക്) ഒരിക്കലും അത് (കർമ്മഫല ബന്ധം) ഉണ്ടാകുന്നതല്ല.*

അല്ലയോ ധനഞ്ജയ, കർമ്മഫലം മൂന്നു വിധത്തിലാണ്. ഈ ഫലങ്ങളിലുള്ള ഇച്ഛയെ ഉപേക്ഷിക്കാത്തവർ ഇത് അനുഭവിക്കേണ്ടതായി വരുന്നു. ഒരു കന്യകയുടെ ജനയിതാവ് 'ഇവൾ മേലിൽ എൻേറതല്ല' എന്നു പറഞ്ഞുകൊണ്ട് തൻെറ പുത്രിയുടെ കന്യാദാന കർമ്മം നിർവ്വഹിക്കുമ്പോൾ അവളോടുള്ള എല്ലാ ഉത്തരവാദിത്വങ്ങളിൽനിന്നും അയാൾ മോചിതനാകുമെങ്കിലും പ്രതിഗ്രഹീതാവായ വ്യക്തി അതോടെ കന്യകയുടെ സംരക്ഷണച്ചുമതല ഏറ്റെടുത്ത് കുരുക്കിൽപെടുന്നു. വിഷകരമായ ഔഷധങ്ങൾ നിർമ്മിച്ചു വില്ക്കുന്നവൻ അതിൻെറ ആദായംകൊണ്ടു സുഖസമൃദ്ധമായി ജീവിക്കുമ്പോൾ അമിതമായ വിലകൊടുത്ത് അതു വാങ്ങി ആഹരിക്കുന്നവൻ മരണമടയുന്നു. ഇതുപോലെ ഒരുവൻ കർത്തൃത്വാഭിമാനത്തോടും ഫലേച്ഛയോടുംകൂടി കർമ്മങ്ങൾ ചെയ്ത് അതിൻെറ കർത്താവായിത്തീരുന്നു. മറ്റൊരുത്തൻ ഫലേച്ഛയില്ലാതെ കർമ്മത്തെ ചെയ്ത് അകർത്താവായിത്തീരുന്നു. എങ്കിലും രണ്ടുപേർക്കും കർമ്മം ചെയ്യേ

ണ്ടത് ആവശ്യമായതുകൊണ്ട് അതിൽനിന്ന് ഒഴിഞ്ഞുമാറാൻ സാദ്ധ്യമല്ല.

വഴിവക്കിൽ നില്ക്കുന്ന ഒരു വൃക്ഷത്തിൻെറ ഫലം അതുവഴി വരുന്ന ആർക്കും ലഭിക്കാം. അതുപോലെ കർമ്മഫലം, ഫലം ഇച്ഛരിച്ചു കർമ്മം ചെയ്യുന്ന ആർക്കും ലഭിക്കാം. എന്നാൽ കർമ്മങ്ങൾ ചെയ്യതിനുശേഷമായാൽ പോലും അതിൻെറ ഫലം ഉപേക്ഷിക്കുന്നവൻ കർമ്മഫലത്യാഗിയാണ്. അവൻ ജനനമരണചക്രങ്ങളിൽനിന്നു മോചിതനാവുന്നു. മൂന്നു വിധത്തിലുള്ള ലോകങ്ങളും കർമ്മഫലത്തിൽ നിന്ന് ഉദ്ഭവിക്കുന്നതുകൊണ്ട് അവനെ മൂന്നു ലോകങ്ങളും ബന്ധിക്കുന്നില്ല.

ദേവന്മാർ, മനുഷ്യർ, അചരങ്ങൾ എന്നിവയാണ് ഈ പ്രപഞ്ച ത്തിനു രൂപം നൽകുന്നത്. ഇവ മൂന്നും കർമ്മഫലത്തിൻെറ മൂന്ന് അവസ്ഥകളാണ്. ഇവയിൽ ഒന്നാമത്തേത് ഇഷ്ടവും രണ്ടാമത്തേത് അനിഷ്ടവും മൂന്നാമത്തേത് ഇഷ്ടാനിഷ്ടങ്ങളുടെ സമ്മിശ്രവുമാണ്. ഐഹികസുഖങ്ങളിൽ ആസക്തരും വിഹിതകർമ്മങ്ങളെ അവഗണിച്ച് നിഷിദ്ധകർമ്മങ്ങളിൽ വ്യാപൃതരും ആകുന്നവർ താഴെക്കിടയിലുള്ള കൃമികീടങ്ങളും മൺകട്ടകളുമായി പുനർജ്ജന്മം എടുക്കുന്നു. ഇതു കർമ്മത്തിൻെറ അനിഷ്ടഫലങ്ങളാണ്. അവനവൻെറ കർത്തവ്യ കർമ്മങ്ങൾ നിർണ്ണയിച്ച്, അവസ്ഥയ്ക്കൊത്തവണ്ണം വേദവിധിപ്രകാരം കർമ്മങ്ങൾ അനുഷ്ഠിച്ചാൽ അയാൾക്ക് ഇന്ദ്രാദി ദേവകളുടെ ശരീരം ലഭിക്കുന്നു. ഇതു കർമ്മത്തിൻെറ ഇഷ്ടഫലങ്ങളായി പ്രസിദ്ധി പെറ്റവയാണ്. മധുരവും കയ്പും കൂട്ടിക്കലർത്തുമ്പോൾ പ്രത്യേക തരത്തിൽ സ്വാദുള്ള ഒരു പാനീയം ലഭിക്കുന്നു. യോഗാനു ഷ്ഠാനത്തിൽ നിശ്വാസം നിർത്തുമ്പോൾ കുംഭകം അനുഭവപ്പെടുന്നു. സത്യവും അസത്യവും കൂടി ഇടകലർത്തിയാൽ ഇവ രണ്ടിൽനിന്നും വ്യത്യസ്തമായ ഒരു മിശ്രിതം ഉണ്ടാകുന്നു. അതുപോലെ പുണ്യകരവും പാപകരവും ആയ കർമ്മങ്ങൾ തുല്യനിലയിൽ വർത്തിക്കുമ്പോൾ ഒരുവൻ മനുഷ്യശരീരത്തിൽ പുനർജ്ജന്മം എടുക്കുന്നു. ഇതാണ് ഇഷ്ടാനിഷ്ടങ്ങളുടെ മിശ്രിതഫലം.

ഇപ്രകാരം ഈ ലോകത്തിൽ കർമ്മത്തിൻെറ ഫലം മൂന്നു വിധത്തിലാണ്. കർമ്മഫലം ലഭിക്കുമെന്ന പ്രതീക്ഷയിൽ കഴിച്ചു കൂട്ടുന്നവൻ അതിൻെറ ഫലം അനുഭവിക്കുകതന്നെ വേണം. അവനു ജനനമരണങ്ങളിൽ പെടാതെ കഴിയുകയില്ല. ആഹാരപദാർത്ഥങ്ങൾ കാണുമ്പോൾ വായിൽ വെള്ളം ഊറുന്നു. ആവശ്യത്തിലേറെ ഭക്ഷിക്കുന്നു. അവസാനം അജീർണ്ണം ബാധിച്ച് അന്തരിക്കുന്നു. കാനന പ്രാന്തങ്ങളിലെത്തുന്നതുവരെ മാത്രമേ കൊള്ളക്കാരൻെറ ചങ്ങാത്തം സുഖപ്രദമായിരിക്കൂ. ഒരു വേശ്യയുമായി സഹശയനം നടത്തുന്നതു വരെ മാത്രമേ അവളോടുള്ള ആകർഷണം നിലനില്ക്കുകയുള്ളു. അതുപോലെ ഒരുവൻ അയാളുടെ ശരീരത്തിൽ ജീവനോടെ സ്ഥിതി ചെയ്യുന്നതുവരെ കർമ്മങ്ങൾ ചെയ്യുന്നതിൽ ഉത്സുകനായിരിക്കുകയും അയാളുടെ മരണാനന്തരം കർമ്മഫലങ്ങൾ അനുഭവിക്കേണ്ടിവരുകയു

ചെയ്യുന്നു. പ്രതാപശാലിയായ ഒരു ഉത്തമർണ്ണൻ കൊടുത്ത തുക തിരികെ മേടിക്കാൻ നിശ്ചിത സമയത്ത് എത്തുമ്പോൾ പണം മടക്കിക്കൊടുക്കാതെ അയാളിൽനിന്നു രക്ഷപ്പെടാൻ അധമർണ്ണനു സാദ്ധ്യമല്ല. അതുപോലെ യാതൊരു ജീവജാലങ്ങൾക്കും കർമ്മഫലം അനുഭവിക്കാതെ രക്ഷപ്പെടാൻ സാദ്ധ്യമല്ല.

ഒരു കതിരിൽനിന്ന് ഒരു ധാന്യം നിലത്തു വീണാൽ അതു മുളച്ചു വലുതായി മറ്റൊരു ധാന്യക്കതിർ ഉണ്ടാകുന്നു. ഈ നടപടി അനന്തമായി തുടർന്നുകൊണ്ടേയിരിക്കുന്നു. ഇതുപോലെ പൂർവ്വകർമ്മങ്ങളുടെ ഫലത്തെ ഭുജിക്കുന്ന ഒരു ശരീരം പുതുതായി കർമ്മങ്ങൾ ചെയ്യുകയും അവയുടെ ഫലങ്ങളെ ഭുജിക്കുന്നതിനായി വീണ്ടും ശരീരത്തെ പ്രാപിക്കുകയും ചെയ്യുന്നു. ഇപ്രകാരം ഒരുവൻ അവന്റെ പൂർവ്വകർമ്മഫലം അനുഭവിക്കുമ്പോഴും തുടർന്നും കർമ്മം ചെയ്യുകയും, പദയാത്രികന്റെ ഓരോ കാൽവെയ്പുംപോലെ, കർമ്മഫലങ്ങൾ ഓരോന്നായി സൃഷ്ടിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. ഒരു കടത്തുവഞ്ചി മറുതീരത്തേക്ക് ആളുകളെ കൊണ്ടുപോകുന്നതിനുവേണ്ടി നിരന്തരം ഇരുതീരങ്ങളിലേക്കും നീങ്ങിക്കൊണ്ടിരിക്കുന്നു. അതുപോലെ കർമ്മത്തിന് അവസാനമില്ല. കർമ്മത്തിൽനിന്നുളവാകുന്ന ഫലങ്ങൾ അനുഭവിക്കാതെയും തരമില്ല. ഈ ക്രമത്തിൽ ഫലവും ഫലഭോഗവും കൂടിക്കൂടി വരുന്നു. സാദ്ധ്യമായ കർമ്മങ്ങൾ പുതിയ കർമ്മങ്ങൾ ചെയ്യുന്നതിനുള്ള സാധനയായിത്തീരുന്നു. ആകയാൽ ഫലാസക്തി ഉപേക്ഷിക്കാതെ കർമ്മങ്ങൾ അനുഷ്ഠിക്കുന്നവൻ സംസാരത്തിന്റെ വലയിൽ കിടന്ന് ഉഴലേണ്ടതായി വരുന്നു.

പ്രത്യുത വിടരുന്നതോടൊപ്പംതന്നെ വരണ്ടുപോകുന്ന ജാതിപുഷ്പംപോലെ മറ്റുള്ളവർ കർമ്മത്തെ ത്യജിച്ചു കർമ്മത്തെത്തന്നെ നിഷ്ഫലമാക്കിത്തീർക്കുന്നു. ഉണക്കി സൂക്ഷിച്ചിരിക്കുന്ന വിത്ത് ഭക്ഷണത്തിനു വേണ്ടി ചിലവഴിച്ചാൽ കൃഷിയിറക്കുന്നതിനായി ഉഴുകയോ വിതയ്ക്കുകയോ ചെയ്യേണ്ട ആവശ്യം വരുന്നില്ല. അതുപോലെ ഫലത്തെ ത്യജിക്കുന്നതോടെ എല്ലാ കർമ്മങ്ങളും അവസാനിക്കുന്നു. ഇപ്രകാരമുള്ള ത്യാഗികൾക്ക് സത്ത്വശുദ്ധി വർദ്ധിക്കുന്നു. ഗുരുകൃപയാകുന്ന അമൃതതുഷാരം അവരുടെ മേൽ തളിക്കപ്പെടുന്നതോടെ അവർക്ക് ആത്മജ്ഞാനം ഉണ്ടാവുകയും അത് ദ്വൈതത്തിന്റെ ദൈന്യഭാവത്തെ നശിപ്പിക്കുകയും ചെയ്യുന്നു. അതോടുകൂടി ജഗദാഭാസത്തിനു കാരണമാകുന്ന ത്രിവിധ കർമ്മഫലങ്ങൾ ഇല്ലാതാവുകയും ഭോഗ്യവും ഭോക്താവുമെന്ന ദ്വന്ദ്വഭാവം അവസാനിക്കുകയും ചെയ്യുന്നു. അല്ലയോ വീരാ, ഇപ്രകാരം ജ്ഞാനം സമ്പാദിച്ച് കർമ്മസന്ന്യാസം ചെയ്യുന്നവർ ജനനമരണങ്ങളുടെ ദുരിതങ്ങളിൽനിന്നു മോചനം നേടുന്നു. അവർ കർമ്മത്തിലുൾപ്പെടെ എവിടെയും ആത്മസ്വരൂപത്തെ ദർശിക്കുന്നു. അപ്പോൾ പിന്നെ അവർ കർമ്മത്തിലോ കർമ്മഫലത്തിലോ തൽപരരാവുന്നത് എങ്ങനെയാണ്?

ഒരു ചുമര് ഇടിഞ്ഞു വീഴുമ്പോൾ ചുമരിലെഴുതിയിരുന്ന ചിത്രം

മണ്ണിനോടു ചേർന്നു പോകുന്നു. അരുണോദയത്തോടെ അന്ധകാരം മറയുന്നു. സ്ഥൂലദേഹത്തിൻെറ അഭാവത്തിൽ എങ്ങനെയാണ് നിഴൽ ഉണ്ടാകുന്നത്? മുഖക്കണ്ണാടിയില്ലാതെ മുഖം പ്രതിഫലിച്ചു കാണുമോ? നിദ്രയ്ക്കു ഭംഗം വരുമ്പോൾ സ്വപ്നത്തിൻെറ സാദ്ധ്യത ഇല്ലാതാകുന്നില്ലേ? അപ്പോൾ സ്വപ്നം സത്യമായിരുന്നുവോ മിഥ്യയായിരുന്നുവോ എന്ന വാദപ്രതിവാദം നിരർത്ഥകമായിത്തീരുകയില്ലേ? അതുപോലെ കർമ്മഫലം ത്യജിക്കുന്നതോടുകൂടി അജ്ഞതയുടെ വേരുകൾ അറ്റുപോകുന്നു. ഈ അവസ്ഥയിൽ കർമ്മം ചെയ്യുന്നതിനോ കർമ്മഫലം സ്വീകരിക്കുന്നതിനോ തിരസ്കരിക്കുന്നതിനോ ആരാണ് മുതിരുക? ഇതോടെ കർമ്മത്തെയും കർമ്മഫലത്തെയും കുറിച്ചുള്ള എല്ലാ സംസാരങ്ങളും ഒരു ത്യാഗിയിൽനിന്ന് അകന്നുപോകുന്നു.

എന്നാൽ അജ്ഞാനം മനസ്സിൽ നിലനില്ക്കുന്നിടത്തോളം കാലം, ജീവജാലങ്ങളിൽ വ്യത്യസ്തഭാവം ദർശിച്ചുകൊണ്ട് ആത്മാവ് കർത്തൃത്വഭാവം പ്രകടിപ്പിക്കുന്നതായും ഉത്സാഹത്തോടെ ശുഭാശുഭ കർമ്മങ്ങൾ ചെയ്യുന്നതായും തോന്നും യഥാർത്ഥത്തിൽ ആത്മാവിനും കർമ്മത്തിനും തമ്മിൽ യാതൊരു സംബന്ധവും ഇല്ല. ഇവ കിഴക്കും പടിഞ്ഞാറും പോലെയാണ്. ആകാശവും കാർമേഘങ്ങളും ഒന്നല്ല. സൂര്യനും മൃഗതൃഷ്ണയും രണ്ടാണ്. ഭൂമിയും വായുവും വിഭിന്നമാണ്. നദീമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന പാറയും ജലവും തമ്മിൽ സാദൃശ്യമുണ്ടോ? ജലത്തിൽനിന്ന് ഉണ്ടായി ജലത്തിനു മുകളിൽ വളരുന്നതാണ് പായലെങ്കിലും അവ തമ്മിൽ യാതൊരു സാമ്യവുമില്ല. വിളക്കും അതിന്മേലുണ്ടാകുന്ന പുകക്കരിയും തമ്മിൽ സംബന്ധപ്പെട്ടതാണെങ്കിലും രണ്ടും ഒന്നാണെന്ന് ആരും പറയുകയില്ല. ചന്ദ്രനിൽ പുള്ളികൾ കാണാം. എന്നാൽ അതു ചന്ദ്രൻേറതല്ല. ദൃഷ്ടിയും ലോചനവും തമ്മിൽ എത്രയോ വ്യത്യാസമുണ്ട്. ജലപ്രവാഹത്തിൽക്കൂടി ഒഴുകുന്ന വസ്തുവും ജലവും തമ്മിൽ എന്താണു ബന്ധം? മുഖക്കണ്ണാടിയും അതിൽ നോക്കുന്ന മുഖവും തമ്മിൽ എന്താണു സാമ്യം? ആത്മാവും കർമ്മവും തമ്മിലുള്ള വ്യത്യാസം ഇപ്രകാരമാണ്. എന്നാൽ അജ്ഞാനം നിമിത്തം അവ ഒന്നാണെന്നു തോന്നുന്നുവെന്നുമാത്രം. താമര വിടരുന്നത് സൂര്യോദയത്തിൻെറ സൂചനയാണ്. അപ്പോൾ ഭ്രമരം തേനുണ്ണുന്നതിനായി താമരപ്പൂവിലെത്തുന്നു. അതുപോലെ ആത്മാവ് കർമ്മങ്ങൾ ചെയ്യുന്നുവെന്ന് തോന്നുമെങ്കിലും അതിൻെറ വിജയകരമായ പരിസമാപ്തിക്ക് അഞ്ചു കാരണങ്ങളുണ്ട്. ഞാൻ അവയെ നിനക്കു പറഞ്ഞു തരാം.

പഞ്ചൈതാനി മഹാബാഹോ!
കാരണാനി നിബോധ മേ
സാംഖ്യേ കൃതാന്തേ പ്രോക്താനി
സിദ്ധയേ സർവ്വകർമ്മണാം. 13

*അല്ലയോ അർജ്ജുന, എല്ലാ കർമ്മങ്ങളുടേയും വിജയകരമായ നിർവ്വഹണത്തിനു കർമ്മപരിസമാപ്തിയെക്കുറിച്ചു പരാമർശിക്കുന്ന അധ്യാത്മശാസ്ത്രത്തിൽ പറയപ്പെട്ട ഈ അഞ്ചു കാരണങ്ങളെ എന്നിൽ നിന്ന് അറിഞ്ഞാലും.*

ഈ അഞ്ചു കാരണങ്ങൾ എന്തൊക്കെയാണെന്നു നിനക്കു ധാരണയുണ്ടാവാം. എന്തുകൊണ്ടെന്നാൽ ഇതു വേദരാജാവിന്റെ തലസ്ഥാനത്തുള്ള സാംഖ്യവേദാന്തമന്ദിരത്തിൽ കാഹളം മുഴക്കി ഉച്ചൈസ്വരം ഉൽഘോഷിച്ചിട്ടുള്ളതാണ്. ഏതു കർമ്മത്തിന്റേയും വിജയകരമായ പരിസമാപ്തിക്ക് ഈ കാരണങ്ങൾ അത്യന്താപേക്ഷിതങ്ങളാണ്. എന്നാൽ അവയെ ഒരിക്കലും നാശമില്ലാത്ത ആത്മാവുമായി ബന്ധപ്പെടുത്തരുത്. ആത്മാവ് ഒരു തരത്തിലും കർമ്മത്തിനു കാരണമാകുന്നില്ല.

അർജ്ജുനാ, ഈ അഞ്ചു കാരണങ്ങളും ഭുവനപ്രസിദ്ധി നേടിയിട്ടുള്ളവയും ധാരാളമായി ചർച്ച ചെയ്യപ്പെട്ടിട്ടുള്ളവയുമാണ്. ഇതേപ്പറ്റി ശരിയായി അറിഞ്ഞിരിക്കുന്നത് നിനക്കു പലതരത്തിലും ഉപകരിക്കും. എന്നെപ്പോലെ ആഗ്രഹനിവൃത്തി വരുത്തിത്തരുന്ന ഒരു ജ്ഞാനരത്നം നിന്റെ കൈവശമുള്ളപ്പോൾ, ഇവയെപ്പറ്റി വിശദമായി അറിയുന്നതിനു നീ മറ്റുള്ളവരുടെ സഹായം തേടി ക്ലേശിക്കുന്നത് എന്തിനാണ്? മുഖക്കണ്ണാടി മുന്നിലുള്ള ഒരുവൻ തന്റെ മുഖം എങ്ങനെയിരിക്കുന്നുവെന്ന് മറ്റൊരാളോടു ചോദിച്ചറിയേണ്ടതുണ്ടോ? എന്റെ ഭക്തന്മാർ എന്നെ ഏതു രൂപത്തിൽ ഏതു പ്രകാരത്തിൽ എവിടെവെച്ചു കാണുന്നതിനാഗ്രഹിച്ചാലും ഞാൻ അവരുടെ ആഗ്രഹം നിറവേറ്റിക്കൊടുക്കുന്നു. അങ്ങനെയുള്ള ഞാൻ ഇന്നു നിന്റെ കളിത്തോഴനാണ്.

പാർത്ഥനോടുള്ള സ്നേഹാധിക്യത്താൽ എല്ലാം വിസ്മരിച്ചു കൊണ്ടാണ് ഭഗവാൻ ഇപ്രകാരം പറഞ്ഞത്. ഒരു മലയോളം പൊക്കത്തിലുള്ള ചന്ദ്രകാന്തക്കല്ലിന്റെ കൂമ്പാരം ചന്ദ്രികാപ്രവാഹത്തിൽ അലിഞ്ഞ് ഒരു സരോവരമായിത്തീരുന്നതുപോലെ, അർജ്ജുനന്റെ ഹൃദയം ഭഗവാന്റെ പ്രേമോഷ്മാവിൽ അലിഞ്ഞിറങ്ങി. അതിൽ നിന്നുണ്ടായ ആനന്ദസാഗരത്തിൽ അവൻ മുങ്ങിപ്പൊങ്ങി. എന്നാൽ സർവ്വജ്ഞനും സർവ്വശക്തനുമായ ഭഗവാൻ തന്റെ സ്വയം നില വീണ്ടെടുത്ത് ആനന്ദാർണ്ണവത്തിൽ മുങ്ങിച്ചാകാൻപോയ അർജ്ജുനനെ അതിൽനിന്നു കരകയറ്റി.

ഭഗവാൻ അരുളി: പാർത്ഥാ, എന്താണിത്? നീ നിന്നെത്തന്നെ മറന്നിരിക്കുന്നു. ബോധവാനാവുക.

അർജ്ജുനൻ ഒരു ദീർഘനിശ്വാസത്തോടെ ഭഗവാനെ നമിച്ചു.

അവൻ പറഞ്ഞു: ദേവാ! ഞാൻ അങ്ങയുടെ ഏറ്റവും സമീപത്താണ്. എങ്കിലും അങ്ങയിൽനിന്നും വിഭിന്നനായിത്തന്നെയിരിക്കുന്നു. ഇത് എന്നെ വല്ലാതെ വലയ്ക്കുന്നുണ്ട്. ഞാൻ അങ്ങയോട് താദാത്മ്യം പ്രാപിക്കാൻ ആഗ്രഹിക്കുന്നു. എന്റെ എല്ലാ ആഗ്രഹങ്ങളേയും വാത്സല്യപൂർവ്വം സാധിച്ചുതരുന്ന അവിടുന്ന് എന്റെ

പ്രത്യേക വ്യക്തിത്വത്തെ ഓർമ്മപ്പെടുത്തി എന്നെ കഷ്ടാവസ്ഥയിലാക്കുന്നത് എന്തിനാണ്?

ഭഗവാൻ പ്രതിവചിച്ചു: അർജ്ജുനാ, നീ കഥയില്ലാതെ സംസാരിക്കുന്നു. ഞാൻ ഇതുവരെ പറഞ്ഞത് മനസ്സിലാവാത്തതുപോലെയാണ് നിൻെറ സംസാരം. നാം തമ്മിൽ എന്തെങ്കിലും വ്യത്യാസമുണ്ടോ? ചന്ദ്രനും ചന്ദ്രികയും പ്രത്യേകം പ്രത്യേകമായി നിലനിൽക്കുന്നതാണോ? ഇപ്രകാരം പറയുമ്പോൾ നിനക്കു പരിഭവം തോന്നുമെന്ന് എനിക്കറിയാം. എന്നാൽ അതു നമ്മുടെ സ്നേഹബന്ധത്തെ ദൃഢതരമാക്കുകയേ ഉള്ളൂ. അതാണ് സ്നേഹത്തിൻെറ പ്രത്യേകത. നാം തമ്മിലുള്ള സ്നേഹബന്ധം അക്ഷതമായി നിലനിൽക്കുന്നിടത്തോളം കാലം വ്യക്തികളെന്ന നിലയിലുള്ള നമ്മുടെ ഭിന്നതയും നിലനിൽക്കും. ഏതായാലും അതേപ്പറ്റിയുള്ള സംസാരം നിർത്താം.

അർജ്ജുനാ, കർമ്മം ആത്മാവിൽനിന്ന് വേറിട്ടു നിൽക്കുന്നുവെന്നല്ലേ, ഞാൻ പറഞ്ഞുവന്നത്?

ഭഗവാൻ ചോദിച്ചു.

പ്രഭോ! അതെ അർജ്ജുനൻ പറഞ്ഞു: അങ്ങ് എൻെറ ചിന്താഗതി ശരിക്കും മനസ്സിലാക്കിയിരിക്കുന്നു. കർമ്മത്തിന് പ്രേരകമായ അഞ്ചു കാരണങ്ങളെപ്പറ്റി വിശദീകരിക്കാമെന്നും, കർമ്മങ്ങൾക്ക് ആത്മാവുമായി ബന്ധമില്ലെന്നും അങ്ങു പറഞ്ഞു. അതറിയാൻ എനിക്ക് അളവറ്റ ആഗ്രഹമുണ്ട്. ദയവായി അവയെപ്പറ്റിയെല്ലാം എനിക്കു വെളിവാക്കിത്തന്നാലും.

ഇതു കേട്ട് ഭഗവാൻ അത്യധികം സന്തോഷിച്ചു. അദ്ദേഹം അരുളിച്ചെയ്തു:

ഈ വിഷയത്തെപ്പറ്റി വിശദമായി അറിയണമെന്ന് ആഗ്രഹിക്കുകയും നിരന്തരമായ ചോദ്യങ്ങൾ ചോദിക്കാൻ വ്യഗ്രത കാണിക്കുകയും ചെയ്യുന്ന നിന്നെപ്പോലെയുള്ള ശ്രോതാക്കളെ എവിടെയാണ് കാണാൻ കിട്ടുക? ഞാൻ വിശദമായി പറയാം. ശ്രദ്ധിച്ചു കേട്ടുകൊള്ളുക.

അർജ്ജുനാ, എല്ലാ കർമ്മങ്ങളും അഞ്ച് കാരണങ്ങളുടെ ഫലമായിട്ടാണ് ഉണ്ടാകുന്നത്. എന്നാൽ കർമ്മങ്ങളൊന്നും ഉടലെടുക്കുന്നത് ആത്മാവിൻെറ അംഗീകാരത്തോടെയല്ല. അഞ്ചു കാരണങ്ങൾ ഒരുമിച്ചു ചേർന്ന് കർമ്മത്തിന് രൂപം നൽകുന്നു. ആത്മാവ് ഉദാസീനനായി നിലകൊള്ളുന്നു. അത് കർമ്മങ്ങളുടെ കാര്യസിദ്ധിക്ക് മൂർത്തകാരണമോ, നിമിത്തകാരണമോ ആകുന്നില്ല. കർമ്മങ്ങളെ വിജയകരമായി പ്രയോഗത്തിൽ വരുത്തുന്നതിന് സഹായിക്കുന്നുമില്ല. രാത്രിയും പകലും ആകാശത്തിൽ രൂപം കൊള്ളുന്നു. എന്നാൽ ആകാശത്തിന് അവയോടു യാതൊരു സംബന്ധവുമില്ല. അതുപോലെ ശുഭാശുഭകർമ്മങ്ങൾ രൂപം കൊള്ളുമ്പോൾ ആത്മാവ് നിസ്സംഗനായി നിൽക്കുന്നു. ജലവും ചൂടും കൂടിച്ചേർന്ന് നീരാവിയായി സൃഷ്ടിക്കപ്പെടുന്ന മേഘങ്ങളെ കാറ്റ് ആകാശത്തിൽ നിരത്തുന്നു. എന്നാൽ ആകാശത്തിന് ഇതിൽ യാതൊരു പങ്കുമില്ല. തടികൊണ്ടുണ്ടാ

ക്കുന്ന തോണി കാറ്റിന്റെ ഗതിയനുസരിച്ച് നാവികൻ തുഴഞ്ഞു കൊണ്ടു പോകുമ്പോൾ ജലം അതുമായി യാതൊരു സംബന്ധവുമി ല്ലാതെ സാക്ഷിയായി നിൽക്കുന്നു. കളിമണ്ണിന്റെ ഒരു പിണ്ഡം ഒരു ചക്രത്തിൽ വെച്ച് ദണ്ഡുകൊണ്ടു കറക്കുമ്പോൾ അതു മൺകുടമായി ത്തീരുന്നു. ഇതു കുശവന്റെ കരവിരുതുകൊണ്ടു സംഭവിക്കുന്നതാണ്. മണ്ണ് ഇതിന് സഹായകമായിരിക്കുന്നുവെന്നല്ലാതെ മറ്റൊന്നും ചെയ്യുന്നില്ല. ലോകത്തു നടന്നുവരുന്ന എല്ലാ വ്യത്യസ്ത വ്യവഹാരങ്ങളും സൂര്യ പ്രകാശംകൊണ്ടാണ് പ്രാവർത്തികമാകുന്നത്. എന്നാൽ ഈ കർമ്മങ്ങളിൽ ഏതെങ്കിലുമായി, സൂര്യൻ ബന്ധപ്പെട്ടിട്ടുണ്ടോ? അതുപോലെ ഈ അഞ്ചു കാരണങ്ങളും കൂടി കർമ്മവല്ലരിയെ നട്ടുവളർത്തുന്നു. ആത്മാവ് ഇതിൽനിന്ന് അകന്നു നില്ക്കുന്നു. രത്നങ്ങൾ ഓരോന്നായി എടുത്തു തൂക്കി നോക്കി വില നിർണ്ണയി ക്കുന്നതുപോലെ ഈ അഞ്ചു കാരണങ്ങളെ ഓരോന്നായി എടുത്തു ഞാൻ വിശദീകരിക്കാം.

അധിഷ്ഠാനം തഥാ കർത്താ
കരണം ച പൃഥഗ്വിധം
വിവിധാശ്ച പൃഥക് ചേഷ്ടാ
ദൈവം ചൈവാത്ര പഞ്ചമം. 14

*അധിഷ്ഠാനം (ജീവാത്മാവിന്റെ ആധാരമായ പ്രാണമനോ യുക്തമായ ശരീരം) കർത്താവ് (കർമ്മങ്ങൾ അനുഷ്ഠിക്കുന്ന കർത്താവ്) വിഭിന്നങ്ങളായ കരണങ്ങൾ (ഇന്ദ്രിയങ്ങൾ) വിവിധങ്ങളായ പ്രത്യേക ചേഷ്ടകൾ (വ്യാപാരങ്ങൾ) ദൈവം (ദൈവാധീനം) ഇവയാണ് പ്രസ്തുത അഞ്ചു ഘടകങ്ങൾ.*

കർമ്മത്തിനു പ്രേരകമായ അഞ്ചു കാരണങ്ങളുടെ ലക്ഷണങ്ങൾ ഏതൊക്കെയെന്നു ശ്രദ്ധിച്ചു കേൾക്കുക. ശരീരമാണ് ഒന്നാമത്തെ കർമ്മകാരണം. ഇതിന് അധിഷ്ഠാനമെന്നു പറയുന്നു. ഭോക്താവായ ജീവൻ സുഖദുഃഖാദി ഭോഗങ്ങൾ അനുഭവിക്കുന്നത് ശരീരത്തിൽ അധിഷ്ഠിതമായിക്കൊണ്ടാണ്. അതുകൊണ്ടാണ് ഇതിനെ അധിഷ്ഠാ നമെന്നു വിളിക്കുന്നത്. ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും അടങ്ങിയ പത്ത് ഇന്ദ്രിയങ്ങളും അഹോരാത്രം പണിയെടുക്കുന്നു. അവയുടെ ഫലമായുണ്ടാകുന്ന സുഖദുഃഖങ്ങൾ പ്രകൃതി നിമിത്തമായി ശരീരത്തിൽ അധിവസിക്കുന്ന പുരുഷനു സമർപ്പിക്കുന്നു. ശരീരത്തിൽ ക്കൂടിയല്ലാതെ ഈ സുഖദുഃഖാദികൾ അനുഭവിക്കുന്നതിന് പുരുഷനു മറ്റ് ഉപാധികളൊന്നുമില്ല. ആകയാൽ ഈ ശരീരത്തെ അനുഭവ ത്തിന്റെ ആധാരസ്ഥാനം എന്നു പറയുന്നു. ശരീരം ഇരുപത്തിനാലു തത്ത്വവസ്തുക്കളുടേയും കുടുംബഗേഹമാണ്. [മഹാഭൂതങ്ങൾ (5) മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം (4) ജ്ഞാനേന്ദ്രിയങ്ങൾ (5) ശബ്ദാദിവിഷയങ്ങൾ (5) കർമ്മേന്ദ്രിയങ്ങൾ (5)] ഇവിടെ എല്ലാ

ബന്ധമോക്ഷങ്ങളുടേയും കുരുക്കുകൾ അഴിക്കപ്പെടുന്നു. അവസ്ഥാത്രയങ്ങളായ ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നിവയുടെ ആധാരസ്ഥാനം ശരീരമാകയാൽ ആ പേര് അതിന് ആപ്തമായിട്ടുള്ളതാണ്.

രണ്ടാമത്തെ കർമ്മകാരണം കർത്താവാണ്. ഇതിനെ ജീവൻ എന്നു പറയുന്നു. ഇത് ആത്മാവിന്റെ പ്രതിബിംബമാണ്. മഴവെള്ളം ഭൂമിയിൽ വീഴുമ്പോൾ അനവധി വെള്ളക്കുഴികൾ ഉണ്ടാകുന്നു. ആകാശം അവയിലെല്ലാം പ്രതിഫലിക്കുന്നു. അതെല്ലാം ആകാശമായി തോന്നുന്നു. ഒരു രാജാവ് ഉറക്കത്തിൽ താൻ ഒരു യാചകനായതായി സ്വപ്നം കാണുന്നു. അപ്പോൾ താൻ രാജാവാണെന്നുള്ള യഥാർത്ഥ സ്ഥിതി വിസ്മരിക്കുന്നു. അതുപോലെ ആത്മാവ് തന്റെ യഥാർത്ഥ സ്വഭാവം വിസ്മരിച്ച് ശരീരവുമായി താദാത്മ്യം പ്രാപിക്കുന്നു. ഇപ്രകാരം യഥാർത്ഥ സ്വഭാവം വിസ്മരിച്ച ഈ ആത്മാവ് ജീവനെന്നോ ജീവാത്മാവെന്നോ പരക്കെ അറിയപ്പെടുന്നു. ദേഹത്തിനു സംഭവിക്കുന്നതെന്തും തനിക്കു സംഭവിക്കുന്നതാണെന്നും ദേഹത്തിന്റെ എല്ലാ പ്രവർത്തനങ്ങളിലും താൻ സഹകരിച്ചുകൊള്ളാമെന്നും ജീവൻ ദേഹത്തോട് ആണയിട്ടു സത്യം ചെയ്തിട്ടുണ്ട്. യഥാർത്ഥത്തിൽ പ്രകൃതിയാണ് എല്ലാ കർമ്മങ്ങളും ചെയ്യുന്നത്. എന്നാൽ മതിഭ്രമം കൊണ്ട് ഇതെല്ലാം താനാണു ചെയ്യതെന്ന് ജീവൻ പറയുന്നു. അതുകൊണ്ട് ജീവനെ കർത്താവെന്നു വിളിക്കുന്നു.

കാഴ്ചശക്തി ഏകമാണെങ്കിലും കൺപീലികളിൽക്കൂടി നോക്കുമ്പോൾ അതു വിഭജിച്ചതായി തോന്നും. വീട്ടിനുള്ളിലിരിക്കുന്ന വിളക്ക് ഏകമാണെങ്കിലും ഗവാക്ഷജാലകത്തിൽക്കൂടി നോക്കുമ്പോൾ അത് ഒന്നിൽ കൂടുതൽ ഉണ്ടെന്നു തോന്നും. ഒരേ നടൻ തന്നെയാണ് നവരസങ്ങൾ അഭിനയിക്കുന്നതെങ്കിലും ഓരോ രസത്തിന്റെ അഭിനയാവസരത്തിലും അതു വ്യത്യസ്ത നടനാണെന്നു തോന്നും. അതുപോലെ ബുദ്ധി ഒന്നാണെങ്കിലും അതു ശ്രോത്രാദി വിവിധ ഇന്ദ്രിയങ്ങളിൽക്കൂടി വ്യത്യസ്തമായ രീതിയിൽ വ്യാപരിക്കുന്നു. വ്യത്യസ്തങ്ങളായ ഈ ഇന്ദ്രിയങ്ങളാണ് മൂന്നാമത്തെ കർമ്മകാരണം.

പൂർവ്വദിക്കിലേക്കും പശ്ചിമദിക്കിലേക്കും ഒഴുകുന്ന ജലം ഒന്നുതന്നെയാണെങ്കിലും അതു ചെറുതും വലുതുമായ നദികളായിട്ടാണ് കാണപ്പെടുന്നത്. അതുപോലെ മർമ്മപ്രധാനമായ പവനക്രിയാശക്തി ചിരസ്ഥിതമാണെങ്കിലും അതു ശരീരത്തിന്റെ വിവിധ ഭാഗങ്ങളിൽ പ്രവർത്തിക്കുമ്പോൾ വ്യത്യസ്തമായ നിലയിലെന്നപോലെയാണ് പ്രത്യക്ഷപ്പെടുന്നത്. അതു നാക്കിൽക്കൂടി ചേഷ്ടിക്കപ്പെടുമ്പോൾ സംസാരമാകുന്നു; പാണികളിൽക്കൂടി പ്രകടിതമാകുമ്പോൾ കൊടുക്കൽവാങ്ങലിന്റെ രൂപത്തിലാകുന്നു; പാദങ്ങളിൽക്കൂടി പുറത്തുവരുമ്പോൾ ഗതി എന്നറിയപ്പെടുന്നു; അധോദ്വാരങ്ങളിൽകൂടി പ്രവർത്തിക്കുമ്പോൾ മലമൂത്രങ്ങളെ പുറന്തള്ളുന്നു; പൊക്കിളിന്റേയും ഹൃദയത്തിന്റേയും ഇടയ്ക്കുള്ള ഭാഗത്ത് പ്രണവമന്ത്രമായ ഓങ്കാരത്തിന്റെ ഉച്ചാരണത്തോടെ മേല്പോട്ടു നീങ്ങുമ്പോൾ ജീവസന്ധാരണശക്തിയായ പ്രാണൻ ആകുന്നു അവിടെനിന്നും

മേല്പോട്ടു നിർഗ്ഗമിക്കുമ്പോൾ അതിനെ ഉദാനൻ എന്നു വിളിക്കുന്നു. കീഴോട്ടു ഗുദദ്വാരത്തിലേക്ക് ഇറങ്ങുമ്പോൾ അത് അപാനൻ എന്നറിയപ്പെടുന്നു. അതു തന്നെ വ്യാനൻ എന്ന പേരിൽ ദേഹമാസകലം വ്യാപരിച്ചിരിക്കുന്നു. ദഹിപ്പിച്ച ആഹാരപദാർത്ഥങ്ങളെ ദ്രാവകരൂപത്തിൽ ശരീരത്തിൻെറ എല്ലാ ഭാഗങ്ങളിലും എത്തിക്കുകയും എല്ലാ സന്ധുക്കളിലും വ്യാപിപ്പിക്കുകയും ചെയ്യുമ്പോൾ അതു സമാനൻ എന്ന പേരിൽ അറിയപ്പെടുന്നു. കോട്ടുവായിടുക, തുമ്മുക, തികട്ടുക തുടങ്ങിയ വായുവിൻെറ ലഘുതരപ്രവൃത്തികൾ നിർവ്വഹിക്കുന്നത് ഉപപ്രാണനാണ്. അല്ലയോ അർജ്ജുന, ഇപ്രകാരം വിവിധ പ്രവർത്തനങ്ങൾ നടത്തുന്ന വായു ഒന്നുതന്നെയാണെങ്കിലും വ്യത്യസ്തമായ പ്രകടനങ്ങൾക്കനുസരിച്ച് അതു പല പേരുകളിൽ അറിയപ്പെടുന്നുവെന്നു മാത്രം. വിവിധതരത്തിൽ പ്രവർത്തിക്കുന്ന ഈ പവനക്രിയാശക്തിയാണ് കർമ്മത്തിൻെറ നാലാമത്തെ കാരണം.

ശരൽക്കാലത്തെ പൗർണ്ണമിനാളിൽ ആകാശത്തിൽ വിരാജിക്കുന്ന ശശാങ്കൻെറ ശീതളകിരണങ്ങൾ എത്ര സുഖപ്രദമാണ്. വസന്തർത്തുവിൽ പ്രാണപ്രേയസിയോടൊത്തു സുഖോപകരണങ്ങളുമായി ചേതോഹരമായ ഉദ്യാനത്തിൽ സമയം ചിലവഴിക്കുന്നത് എത്രയോ ഉന്മേഷപ്രദവും ഉല്ലാസകരവുമായിരിക്കും. വിടർന്ന താമരപ്പൂവും അതിൻെറ ഹൃദ്യമായ വാസനയും വളരെ ആസ്വാദ്യകരമായിരിക്കും. കവിത തുളുമ്പുന്ന വാക് ചാതുര്യവും അതോടൊപ്പം പരതത്ത്വ നിരൂപണവും കേട്ടാൽ ആർക്കാണ് മതിയാവുക? അതുപോലെ ഉത്തമമായ രീതിയിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ബുദ്ധിയും, ബുദ്ധിയുടെ വിവേകപരമായ പ്രവർത്തനംകൊണ്ടു നിയന്ത്രിതമായ ഇന്ദ്രിയങ്ങളും, ഇന്ദ്രിയങ്ങളുടെ അധിഷ്ഠാനദേവതകളുടെ ആനുകൂല്യവും ഉണ്ടായാൽ അതിൽക്കൂടുതൽ ആഹ്ലാദിക്കാൻ എന്താണു വേണ്ടത്? കണ്ണ് തുടങ്ങിയ ദശേന്ദ്രിയങ്ങൾക്കു പിന്നിൽ ഇരുന്ന് അവയ്ക്ക് അമൂല്യമായ പ്രകാശവും ശക്തിയും കൊടുക്കുന്ന സൂര്യൻ തുടങ്ങിയ ദേവതകളുടെ സഹായം ഉണ്ടാകുമ്പോൾ ഉത്തമകർമ്മങ്ങൾ ഉടലെടുക്കുന്നു. ഇപ്രകാരം ലഭിക്കുന്ന ദേവതകളുടെ സഹായമാണ് അഞ്ചാമത്തെ കർമ്മകാരണം.

അല്ലയോ അർജ്ജുന, നിനക്കു മനസ്സിലാകത്തക്കവിധത്തിൽ കർമ്മത്തിൻെറ അഞ്ചു കാരണങ്ങളും ഞാൻ പറഞ്ഞുതന്നു. കർമ്മത്തെ ഉണ്ടാക്കുന്ന ഈ അഞ്ചു കാരണങ്ങളുടെ ഹേതുവും അഞ്ചാണ്. ഇനിയും അവയെപ്പറ്റി ഞാൻ വിശദീകരിക്കാം.

ശരീരവാങ്മനോഭിർയത്
കർമ്മ പ്രാരഭതേ നരഃ
ന്യായ്യം വാ വിപരീതം വാ
പഞ്ചൈതേ തസ്യ ഹേതവഃ 15

*ശരീരം, വാക്ക്, മനസ്സ് എന്നിവകൊണ്ട് മനുഷ്യൻ നല്ലതോ ചീത്തയോ ആയി എന്തു കർമ്മം ചെയ്യാലും അതിൻെറ കാരണങ്ങൾ ഈ അഞ്ചെണ്ണമാണ്.*

വസന്തത്തിൻെറ പെട്ടെന്നുള്ള ആഗമനം വൃക്ഷങ്ങളിൽ പച്ചിലത്തഴപ്പുകൾ മുളയ്ക്കുന്നതിന് ഹേതുവായിത്തീരുന്നു. പച്ചില ത്തഴപ്പുകളിൽനിന്നു പുഷ്പങ്ങളും അവകളിൽനിന്നു ഫലങ്ങളും ഉണ്ടാകുന്നു. വർഷകാലം ഹേതുവായി മേഘങ്ങൾ ആകാശത്തിൽ അണിനിരക്കുന്നു. അവ മാരി ചൊരിയുന്നു. അതു ധാന്യങ്ങൾ സമൃദ്ധ മായി ഉണ്ടാകുന്നതിന് ഇടയാക്കുന്നു. പൂർവ്വദിക്കിൽ അരുണോദയം വരുന്നു. അരുണോദയത്തിനു പിമ്പെ സൂര്യൻ പ്രത്യക്ഷപ്പെടുന്നു. അതോടെ പ്രകാശം പരക്കുകയും ദിവസം തുടങ്ങുകയും ചെയ്യുന്നു: മേൽപ്പറയപ്പെട്ടപോലെ, എല്ലാ ചിന്തകളും ആശയങ്ങളും ഉണ്ടാകുന്ന തിനുള്ള ഹേതു മനസ്സാണ്. മനസ്സിലുണ്ടാകുന്ന സങ്കല്പങ്ങൾ ദീപമാകുന്ന വചസ്സിനെ ജ്വലിപ്പിക്കുന്നു. ഈ ദീപം പ്രകാശിക്കുമ്പോൾ കർമ്മപന്ഥാവ് വ്യക്തമായി തെളിഞ്ഞുവരുകയും, ജീവൻ-കർത്താവ് - കർത്തൃത്വ ബുദ്ധിയോടെ ആ പന്ഥാവിൽക്കൂടി നടന്നു തുടങ്ങുകയും ചെയ്യുന്നു. ഇപ്രകാരമാണ് ഒരുവൻ കർമ്മാനുഷ്ഠാനത്തിൽ പ്രവേശി ക്കുന്നത്. അപ്പോൾ ശരീരവും മറ്റ് ഇന്ദ്രിയ സമൂഹങ്ങളും ശാരീരിക കർമ്മങ്ങൾക്കു ഹേതുവായിത്തീരുന്നു. ഇത് ഇരുമ്പു സാമാനങ്ങൾ ഇരുമ്പുപകരണങ്ങൾ ഉപയോഗിച്ച് ഉണ്ടാക്കുന്നതുപോലെയോ, നൂല് തന്നെ നെടുകെയും കുറുകെയുമായി ഇടകലർത്തി നെയ്ത് വസ്ത്രം ഉണ്ടാക്കുന്നതുപോലെയോ, വൈരക്കല്ല് മറ്റൊരു വൈരക്കല്ലുകൊണ്ട് ചെത്തി മിനുക്കുന്നതുപോലെയോ ആണ്. ഇപ്രകാരം ശാരീരികമായ കർമ്മങ്ങൾക്കുള്ള കാരണം ശാരീരികമായ പ്രവണതകൾ തന്നെയാണ്. എങ്കിലും മനസ്സിനേയും വാക്കിനേയും ശരീരത്തേയും ബാധിക്കുന്ന സകല കർമ്മങ്ങൾക്കും ഹേതു മനസ്സുതന്നെയാണ്.

ശരീരാദി കാരണങ്ങൾ എങ്ങനെ അവയെ ബാധിക്കുന്ന കർമ്മങ്ങൾക്കും പ്രവർത്തന ഹേതുവായിരിക്കുന്നുവെന്ന ഒരു സംശയം ഉണ്ടാകാം. അങ്ങനെയുള്ളവർ പ്രത്യേകമായി ശ്രദ്ധിക്കേണ്ട ഒരു കാര്യ മുണ്ട്. സൂര്യൻെറ പ്രകാശത്തിനു മൂർത്തകാരണവും നിമിത്തകാരണ വും സൂര്യൻതന്നെയാണ്. കരിമ്പിൻതണ്ടിലുള്ള ഓരോ കരിമ്പിൻ മുട്ടും അതിൻെറ വളർച്ചയ്ക്ക് ഹേതുവും കാരണവുമായിത്തീരുന്നു. വാഗ്ദേവതയെ സ്തുതിഗീതങ്ങൾ പാടി സ്തുതിക്കുന്നതിനു വാക്കുകളെത്തന്നെ അവലംബിക്കേണ്ടിയിരിക്കുന്നു. വേദങ്ങളുടെ മാഹാത്മ്യം ഉൽഘോഷിക്കാൻ വേദങ്ങളിലെ പ്രതിപാദനങ്ങൾ തന്നെയാണ് ഉദ്ധരിക്കേണ്ടിവരുന്നത്. അതുപോലെ ശരീരാദി കാരണങ്ങളാണ് കർമ്മങ്ങൾക്കു മൂർത്തകാരണമെന്നുള്ള വസ്തുത സുവിദിതമാണെങ്കിലും ശരീരാദി കാരണങ്ങൾതന്നെയാണ് കർമ്മ ങ്ങൾക്കു നിമിത്ത ഹേതുക്കളായിത്തീരുന്നതും. ഈ രണ്ടു കാരണ ങ്ങളും ഏകീകരിക്കുമ്പോൾ കർമ്മങ്ങളുടെ സംഗ്രഹം ഉണ്ടാകുന്നു. ഈ കർമ്മ സംഗ്രഹം കർശനമായി ശാസ്ത്രവിധിപ്രകാരമുള്ള

മാർഗ്ഗത്തിൽക്കൂടി ചരിക്കുമ്പോൾ അത് ന്യായകർമ്മമായിത്തീരുകയും ധർമ്മത്തെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യുന്നു.

ഭൂമിയിൽ വീഴുന്ന മഴവെള്ളം സ്വയമേവ നെൽപ്പാടങ്ങളിലേക്ക് ഒലിച്ചിറങ്ങി അവിടെ ലയിച്ചുചേരുന്നു. എങ്കിലും അതു നെല്ലിന്റെ വളർച്ചയ്ക്കു സഹായകരമായിത്തീരുന്നു. ഒരുവൻ വീട്ടുകാരുമായി പിണങ്ങി വീടു വിട്ടിറങ്ങി, യാദൃച്ഛികമായിട്ടാണെങ്കിലും, ദ്വാരകയിലേക്കുള്ള വഴിയിൽക്കൂടി നടന്നാൽ ആ നടത്തം ശാരീരികമായി അവനെ ക്ഷീണിപ്പിക്കുമെങ്കിലും അവന്റെ കാൽവെയ്പ് നിഷ്ഫലമാവുകയില്ല. അതുപോലെ നിമിത്തവും മൂർത്തവുമായ കാരണങ്ങളുടെ സംയോജനം കൊണ്ടു മാത്രം ഏറ്റെടുക്കേണ്ടിവരുന്ന ഏതു കർമ്മങ്ങളും കേവലം അധാർമ്മികമാണ്. എന്നാൽ ശാസ്ത്രാനുസാരമായ മാർഗ്ഗങ്ങളിൽക്കൂടി ശ്രദ്ധയോടെ ചെയ്യുകയാണെങ്കിൽ അവ ധാർമ്മിക കർമ്മങ്ങളായി പരിണമിക്കുന്നു. ഒരു പാനപാത്രത്തിലേക്ക് പാൽ പകരുമ്പോൾ താഴെ തൂവിയാൽ തൂവിയ പാൽ ചിലവായിപ്പോയി എന്നു നമുക്കു പറയാം. എന്നാൽ ശരിയായ വിധത്തിൽ അതു വിനിയോഗിച്ചു എന്നു പറയാൻ നിവൃത്തിയില്ല. അതുപോലെ ശാസ്ത്രവിധിയനുസരിച്ചല്ലാതെ ചെയ്യുന്ന കർമ്മങ്ങൾ നിഷ്ഫലമായിത്തീരുകയേ ഉള്ളൂ. അല്ലാത്തപക്ഷം ചോരൻ മോഷ്ടിച്ചു കൊണ്ടുപോയ മുതൽ ദാനം ചെയ്തതായി നമുക്കു പറയേണ്ടിവരും. അക്ഷരമാലയിലുള്ള അമ്പത്തിരണ്ട് അക്ഷരങ്ങളെ കൂടാതെ ഏതെങ്കിലും സ്തോത്രം രചിക്കാൻ കഴിയുമോ? ഈ അക്ഷരങ്ങൾ ഒരിക്കലെല്ലെങ്കിൽ മറ്റൊരിക്കൽ ഉച്ചരിക്കാത്ത ആരെങ്കിലുമുണ്ടോ? എന്നാൽ ഈ അക്ഷരങ്ങൾ ഉൾക്കൊള്ളുന്ന സ്തോത്രത്തിന്റെ സാരാംശം മനസ്സിലാക്കാതെ ഈ അക്ഷരങ്ങൾ മുഴുവൻ തന്നെ ഉരുവിട്ടാലും ഒരുവന് മന്ത്രോച്ചാരണത്തിന്റെ ഫലം സിദ്ധിക്കുകയില്ല. അതുപോലെ മൂർത്തവും നിമിത്തവുമായ കാരണങ്ങളുടെ സംയോഗം ഉണ്ടെങ്കിലും സ്വേച്ഛാപരമായി ഉല്ലാസമായിട്ടു ചെയ്യുന്ന കർമ്മങ്ങൾ, സാങ്കേതികമായി കർമ്മങ്ങളെന്നു പറയാമെങ്കിലും അവ അന്യായവും, പാപാർജ്ജനത്തിലേക്കു വഴി കാട്ടുന്നവയുമാണ്.

തത്രൈവം സതി കർത്താരം
ആത്മാനം കേവലം തു യഃ
പശ്യത്യകൃത ബുദ്ധിത്വാത്
ന സ പശ്യതി ദുർമ്മതിഃ 16

*യാഥാർത്ഥ്യം ഇപ്രകാരമിരിക്കെ (ഏതു കർമ്മത്തിനും മുമ്പു പറഞ്ഞ അഞ്ചെണ്ണമാണ് കാരണമെന്നിരിക്കെ) പ്രസ്തുത കാരണങ്ങളിൽ ആരാണോ കേവലസാക്ഷിയായ പരമാത്മാവിനെ കർത്താവെന്നു കരുതുന്നത്, വിവേകശൂന്യനായ അവൻ അന്തഃകരണശുദ്ധിയില്ലായ്കയാൽ (സത്യാവസ്ഥ) കാണുന്നില്ല.*

അല്ലയോ അർജ്ജുന, ഇപ്രകാരം അഞ്ചു ഹേതുക്കൾ പഞ്ചകരണ കർമ്മങ്ങൾക്ക് ഉത്തരവാദിയാണ്. ഇതിലെവിടെയെങ്കിലും നീ ആത്മാവിനെ കാണുന്നുണ്ടോ? ആത്മാവ് കർമ്മത്തിനു കാരണമാകുന്നുണ്ടോ എന്നു പരിശോധിക്കാം. സൂര്യൻ പ്രത്യേകമായി യാതൊരുരൂപവും എടുക്കാതെ രൂപങ്ങളെ കണ്ണുകൾക്കു കാട്ടിക്കൊടുക്കുന്നതു പോലെ, ആത്മാവ് കർമ്മം ചെയ്യാതെ, കർമ്മത്തെ പ്രകാശിപ്പിക്കുന്നു. കണ്ണാടിയിൽ നോക്കുന്നവൻ കണ്ണാടിയോ പ്രതിബിംബമോ ആകാതെ തന്നെ അവ രണ്ടിനേയും കാണുന്നു. അഥവാ, രാത്രിയും പകലും അല്ലാത്ത സൂര്യൻ രാത്രിയേയും പകലിനേയും സൃഷ്ടിക്കുന്നു. അതുപോലെ ആത്മാവ് കർമ്മത്തിൻെറ കർത്താവാകാതെ കർമ്മത്തെ വെളിച്ചത്തു കൊണ്ടുവരുന്നു. എന്നാൽ ആരാണോ അഹന്തകൊണ്ടു മോഹിതനായി , ദേഹത്തോടു താദാത്മ്യം പ്രാപിച്ച് അതുമായി മമത പുലർത്തുന്നത്, അവൻ ആത്മജ്ഞാനത്തിൻെറ കാര്യത്തിൽ അർദ്ധരാത്രിയിലെ അന്ധകാരത്തിൽ കഴിച്ചുകൂട്ടുന്നവനെപ്പോലെയാണ്. ആത്മാവ്, ഈശ്വരൻ, ബ്രഹ്മം എന്നിവയൊന്നും ശരീരത്തിന് അതീതമായി നില്ക്കാതെ ശരീരത്തിൽത്തന്നെ അടങ്ങിയിരിക്കുന്നുവെന്ന് ചിന്തിക്കുന്നവൻ, ആത്മാവാണ് കർത്താവെന്ന് പൂർണ്ണമായി വിശ്വസിക്കുന്നു. ശരീരമാണ് താനെന്നും ഈ ശരീരമാണ് എല്ലാ കർമ്മങ്ങളും ചെയ്യുന്നതെന്നുംകൂടി അവൻ ചിന്തിക്കുന്നു. താൻ കർമ്മത്തിനും അതീതമായി നില്ക്കുന്ന സർവ്വ കർമ്മസാക്ഷിയായ ആത്മാവാണെന്നുള്ള ആശയം സ്വന്തം കാതുകൾകൊണ്ടു കേൾക്കുന്നതിനുപോലും അവൻ സന്നദ്ധനല്ല. അപ്പോൾ പിന്നെ അപരിമേയമായ ആത്മാവിനെ പിണ്ഡത്തോടു ചേർത്ത് പരിമേയമാക്കുന്നതിൽ എന്താണത്ഭുതം?

മൂങ്ങ പകൽ സമയത്തു കണ്ണുകൾ പൂട്ടി രാത്രിയാക്കുന്നില്ലേ? ആകാശത്തിൽ യഥാർത്ഥ സൂര്യനെ കാണാത്തവൻ മതിഭ്രമം കൊണ്ട് ചളിക്കുളത്തിൽ നിഴലിക്കുന്ന സൂര്യനെ ശരിയായ സൂര്യനായി കരുതുകയില്ലേ? കുളത്തിൽ വെള്ളമുള്ളപ്പോൾ മാത്രം സൂര്യൻ നിലവിലിരിക്കുന്നുവെന്നും കുളം വറ്റുമ്പോൾ സൂര്യൻെറ നിലനില്പ് ഇല്ലാതായെന്നും, കുളത്തിലെ വെള്ളം വായുസ്പർശമേറ്റു ചലിക്കുമ്പോൾ സൂര്യന് വിറയൽ ഉണ്ടായെന്നും അവൻ വിശ്വസിക്കും. ഒരുവൻ ഉറക്കമുണരാത്തിടത്തോളം കാലം സ്വപ്നത്തിൽ കാണുന്നതൊക്കെ യഥാർത്ഥമെന്നു വിശ്വസിക്കാൻ ബാദ്ധ്യസ്ഥനാണ്. പാശത്തെപ്പറ്റി അജ്ഞനായിട്ടുള്ളവൻ അതു പാമ്പാണെന്നു തെറ്റിദ്ധരിച്ച് ഭയപ്പെടുന്നതിൽ എന്തെങ്കിലും അത്ഭുതമുണ്ടോ? ചന്ദ്രൻ മഞ്ഞപ്പിത്തക്കാരൻെറ ദൃഷ്ടിയിൽ മഞ്ഞളിച്ചിരിക്കും. മൃഗതൃഷ്ണ മാനിനെയല്ലാതെ മറ്റാരെയെങ്കിലും വഞ്ചിക്കുമോ? ശാസ്ത്രത്തിൻെറ ശബ്ദവും ഗുരുവിൻെറ നാമവും പേറിക്കൊണ്ടുവരുന്ന കാറ്റ് തന്നെ സ്പർശിക്കുന്നതിനുപോലും അനുവദിക്കാത്ത അവൻ മൂഢസ്വർഗ്ഗത്തിലാണ് വസിക്കുന്നത്. മേഘങ്ങൾ സഞ്ചരിക്കുമ്പോൾ ചന്ദ്രനാണ് സഞ്ചരിക്കുന്നതെന്നു കരുതി ചന്ദ്രനു നേരെ ഓരിയിടുന്ന കുറുനരിയെ

പ്പോലെ, ആത്മാവാണ് ശരീരമെന്നുള്ള തെറ്റിദ്ധാരണ കൊണ്ട്, ആത്മാവിനെ ശരീരമാകുന്ന വലയ്ക്കുള്ളിൽ ഒതുക്കി നിർത്തുന്നു. തൽഫലമായി ആത്മാവ് ശരീരമാകുന്ന തടവറയിൽ കർമ്മശൃംഖല കൊണ്ട് ദൃഢമായി ബന്ധിക്കപ്പെട്ടു കിടക്കേണ്ടിവരുന്നു. യഥാർത്ഥ ത്തിൽ ബന്ധിക്കപ്പെട്ടിട്ടില്ലെങ്കിലും ബന്ധിക്കപ്പെട്ടതായി വിശ്വസിക്കുന്ന നളികശുകന്യായത്തിലെ തത്തയ്ക്ക് എപ്പോൾ വേണമെങ്കിലും പറന്നുപോകാം. എന്നാൽ മിഥ്യാബോധംകൊണ്ട് അതു പറന്നു പോകാതെ അതിന്റെ പിടി മുറുക്കുക മാത്രമാണു ചെയ്യുന്നത്. അതു പോലെ, നിർമ്മലമായ ആത്മസ്വരൂപത്തിന്റെ മേൽ പ്രകൃതിഗുണ ധർമ്മങ്ങളെ അധ്യാസം ചെയ്യുന്നത് ആരാണോ, അവൻ കല്പകാല ത്തോളം കർമ്മങ്ങൾ ചെയ്യുകൊണ്ട് കർമ്മബന്ധത്തിൽ മുഴുകി കഴിയേണ്ടിവരുന്നു.

ബഡവാഗ്നി സമുദ്രത്തിനടിയിൽ സ്ഥിതി ചെയ്യുന്നുവെങ്കിലും സമുദ്രം ആ അഗ്നിയോട് യാതൊരു ബന്ധവും പുലർത്തുന്നില്ല. അതുപോലെ കർമ്മങ്ങൾ അനുഷ്ഠിക്കുമ്പോഴും കർമ്മത്തിന്റെ കറ പുരളാതെ അകളങ്കിതരായിരിക്കുന്ന വ്യക്തികളെ ഏതെല്ലാം ലക്ഷണ ങ്ങൾകൊണ്ടു തിരിച്ചറിയാൻ കഴിയുമെന്ന് ഞാൻ നിന്നോടു പറയാം.

കർമ്മബന്ധങ്ങളിൽനിന്നു മോചിതനായ ഒരു മുക്തപുരുഷനെ നിസ്സന്ദേഹം നിരന്തരമായി ധ്യാനിക്കുകയാണെങ്കിൽ അപ്രകാരം ധ്യാനിക്കുന്നവനും കർമ്മബന്ധങ്ങളിൽനിന്നു മോചിതനായിത്തീരും. നഷ്ടപ്പെട്ട ഒരു വസ്തു ദീപപ്രകാശത്തിൽ തിരയുമ്പോൾ കണ്ടുകിട്ടുന്നു. നിർമ്മലമായ ഒരു മുഖക്കണ്ണാടിയിൽ നോക്കുമ്പോൾ മുഖം വ്യക്തമായി തെളിഞ്ഞു കാണുന്നു. ഉപ്പ് വെള്ളത്തിലിട്ടാൽ അതു വെള്ളത്തിൽ അലിഞ്ഞുചേരുന്നു. എന്തിനധികം പറയുന്നു. പ്രതിബിംബമായതു തിരിച്ചു ബിംബത്തെ നോക്കുകയാണെങ്കിൽ ബിബവും പ്രതിബിംബവും സാത്മ്യം പ്രാപിച്ച് സമ്പൂർണ്ണമായ ഒന്നായിത്തീരുന്നു. ഇപ്രകാരം, നമുക്കു നഷ്ടപ്പെട്ട സ്വസ്വരൂപ ജ്ഞാനത്തെ വീണ്ടെടുക്കണമെങ്കിൽ മഹാത്മാക്കളായവരെ തേടിപ്പിടിച്ച് അവരെ ദർശിക്കണം. മഹർഷി ശ്രേഷ്ഠന്മാരായ അവരെ സ്തുതിക്കുകയും അവരുടെ പുണ്യകഥകൾ ശ്രവിക്കുകയും അവരുടെ ആദേശങ്ങൾ അനുസരിക്കുകയും വേണം. കണ്ണിന്റെ ദൃശ്യശക്തി, നേത്രചർമ്മാവരണംകൊണ്ടു മറയ്ക്കപ്പെടാ ത്തതുപോലെ, കർമ്മാനുഷ്ഠാനങ്ങളിൽ മുഴുകിയിരിക്കുമ്പോഴും തങ്ങൾ ചെയ്യുന്ന ശുഭാശുഭകർമ്മങ്ങളാൽ ബന്ധിക്കപ്പെടാതെയിരി ക്കുന്നവരുടെ ലക്ഷണങ്ങളെപ്പറ്റി ഞാൻ വർണ്ണിക്കാം. ശ്രദ്ധിച്ചു കേൾക്കുക.

യസ്യ നാഹംകൃതോ ഭാവോ
ബുദ്ധിർയസ്യ ന ലിപ്യതേ
ഹത്വാപി സ ഇമാൻലോകാൻ
ന ഹന്തി ന നിബദ്ധ്യതേ. 17

*ആർക്ക് താൻ കർത്താവാണെന്നുള്ള ഭാവം ഇല്ലയോ, ആരുടെ ബുദ്ധി വിഷയങ്ങളിൽ ആസക്തമാകുന്നില്ലയോ, അവൻ സർവ്വപ്രാണിക ളേയും കൊന്നാലും കൊല്ലുന്നില്ല. അവൻ (കർമ്മങ്ങളാൽ) ബന്ധിക്കപ്പെടുന്നുമില്ല.*

അല്ലയോ പ്രബുദ്ധനായ അർജ്ജുനാ, അനാദികാലം മുതൽ അവിദ്യയാകുന്ന നിദ്രയ്ക്കു വശഗനായി വിശ്വമെന്ന സ്വപ്നത്തെ കണ്ടുകൊണ്ടും അത് അനുഭവിച്ചുകൊണ്ടുമിരിക്കുന്ന ഒരുവൻെറ കാതിൽ സദ്ഗുരു മഹാവാക്യം ഉപദേശിക്കുന്നു. അതോടൊപ്പം സകല അറിവും സാമർത്ഥ്യവും ഉൾക്കൊള്ളുന്ന തൻെറ കൈകൾ അവൻെറ നെറ്റിയിൽ വെച്ചു തലോടി അവനെ തട്ടിയുണർത്തുകയും ചെയ്യുന്നു. ഗുരുവിൻെറ കാരുണ്യത്താൽ വിശ്വസ്വപ്നത്തിൽനിന്നും അവിദ്യാനിദ്ര യിൽനിന്നും ഉണരുന്ന അവൻ തത്ത്വമസി എന്ന ആ മഹാവാക്യ ത്തിൻെറ സഹായത്തോടെ തൻെറ നിജസ്വരൂപത്തെ കണ്ടെത്തുന്നു. അദ്വൈതാനന്ദസ്ഥിതിയിൽ എത്തുന്ന അവനിൽ അഹങ്കാരം ലവലേശം അവശേഷിക്കുകയില്ല. ചന്ദ്രകിരണങ്ങൾ പ്രസരിക്കുമ്പോൾ മരീചിക അപ്രത്യക്ഷമാവുന്നു; ബാല്യകാലം അവസാനിക്കുന്ന തോടൊപ്പം പിശാചിൻെറ ഭീതി ഇല്ലാതാകുന്നു; എരിഞ്ഞുപോയ വിറക് വിറകല്ലാതായിത്തീരുന്നു; ഉണർന്നാലുടൻ സ്വപ്നം അപ്രത്യക്ഷ മാകുന്നു. ഇപ്രകാരം അവിദ്യാനിദ്രയിൽ നിന്നുണരുന്നവൻെറ അഭിമാനം ഇല്ലാതാകുന്നു. അവൻ ഞാനെന്നും എൻേറതെന്നും ഉള്ള ബോധത്തിൽനിന്നു മുക്തനാകുന്നു. അന്ധകാരത്തെ തേടി അഗാധഗർത്തത്തിൽ പ്രവേശിക്കുന്ന അംശുമാന് പ്രകാശമല്ലാതെ അന്ധകാരം എവിടെയെങ്കിലും ദർശിക്കാൻ കഴിയുമോ? അതുപോലെ താൻ ആത്മാവു തന്നെയാണെന്ന് ദൃഢബോധമുള്ളവൻ, ദൃശ്യവും ദ്രഷ്ടാവും തമ്മിൽ അന്തരം കാണാതെ, കാണുന്നതേതും ആത്മസ്വരൂപമായി ദർശിക്കുന്നു. അഗ്നി ഏതെങ്കിലും ഒരു വസ്തുവിനെ സ്പർശിച്ചാൽ ആ വസ്തു അഗ്നിയായിത്തീരുന്നു. അതോടെ കത്തുന്ന അഗ്നിയും അഗ്നിയാക്കപ്പെട്ട വസ്തുവും തമ്മിലുള്ള ഭേദഭാവം അവസാനിക്കുന്നു.

കർമ്മങ്ങൾ എല്ലാംതന്നെ ആത്മാവിൽനിന്നു വ്യത്യസ്ത മാണെന്നു ബോദ്ധ്യമാകുമ്പോൾ, ആത്മാവ് കർത്താവാണെന്നുള്ള തെറ്റിദ്ധാരണ ഇല്ലാതാകുന്നു. അതോടെ കർത്താവും കർമ്മവും എന്ന ദ്വന്ദ്വഭാവം അവസാനിച്ച് അവൻ ആത്മസ്ഥിതിഭാവത്തിൽ വർത്തിക്കുന്നു. ഇപ്രകാരമുള്ള ഒരു ആത്മസ്ഥിതിരാജൻ, താൻ ദേഹമാണെന്ന് എപ്പോഴെങ്കിലും ചിന്തിക്കുമോ? പ്രളയകാല ജലത്തിന് ഒരു അരുവിയുമായി ഐക്യം പുലർത്താൻ കഴിയുമോ? അതുപോലെ താൻ ബ്രഹ്മമാണെന്ന ആത്മജ്ഞാനം സിദ്ധിച്ചവന് ഒരു ചെറിയ ശരീരത്തിൽ ഒതുങ്ങിനില്ക്കാൻ കഴിയുമോ? സൂര്യൻെറ പ്രതി ബിംബത്തെ പിടിച്ചു സൂര്യനെ കൈകളിൽ അമർത്താൻ കഴിയുമോ? തൈർ കലക്കി വേർപെടുത്തിയെടുത്ത വെണ്ണ വീണ്ടും മോരിൽ കലർത്താൻ കഴിയുന്നതാണോ? വിറകിൽ അന്തർഗതമായ വഹ്നി

ഒരിക്കൽ പ്രത്യക്ഷപ്പെട്ടുകഴിഞ്ഞാൽ വീണ്ടും വിറകിനുള്ളിൽ കയറി അദൃശ്യമായിരിക്കുമോ? രാത്രിയുടെ ഗർഭാശയത്തിൽനിന്നു പുറത്തു വരുന്ന സൂര്യന് രാത്രിയെപ്പറ്റി എന്തെങ്കിലും അറിവുണ്ടോ? ഇപ്രകാരം ജ്ഞാനവും ജ്ഞേയവും ഒന്നായിത്തീർന്ന് ആത്മസ്വരൂപാനുഭവത്തിൽ ലയിച്ചു ചേർന്ന ഒരുവന് താൻ ശരീരമാണെന്നുള്ള അഭിമാനബോധം എങ്ങനെയാണ് ഉണ്ടാവുക? ആകാശം എവിടെയെല്ലാം എത്തിച്ചേർന്നാലും (ആകാശത്തിന് യഥാർത്ഥത്തിൽ ചലനമില്ല.) അവിടെയെല്ലാം ആകാശം നിറഞ്ഞുനില്ക്കുന്നുണ്ടായിരിക്കും. അങ്ങനെ ആകാശം സർവ്വവ്യാപകമാണ്. അതുപോലെ, എന്തു കർമ്മം ചെയ്താലും അതിൽ അവനെത്തന്നെ ദർശിക്കുമ്പോൾ ഏതു കർമ്മത്തിലാണ് അവൻ കർത്താവാണെന്നു കരുതുന്നത്? ആകാശം ഉൾക്കൊള്ളാത്ത അന്തരീക്ഷം ഇല്ലാത്തതുപോലെ, എല്ലാ പ്രവാഹവും എത്തിച്ചേരുന്ന സമുദ്രത്തിനു പ്രവാഹമില്ലാത്തതുപോലെ, നീങ്ങാതെ ഉറച്ചു നിൽക്കുന്ന ധ്രുവനക്ഷത്രംപോലെ സ്വതന്ത്രമാണ് അവന്റെ സ്ഥിതി.

എങ്കിലും താൻ ഒരു കർമ്മവും ചെയ്യുന്നില്ലെന്നുള്ള ഭാവം അവൻ വെച്ചുപുലർത്തിയാലും, അവൻ ശരീരത്തിലിരിക്കുന്നിടത്തോളം കാലം പ്രവർത്തിച്ചുകൊണ്ടേയിരിക്കുന്നു. കാറ്റിന്റെ ചലനം നിലച്ചാലും വൃക്ഷത്തിന്റെ ഇലകൾ കുറച്ചുനേരത്തേക്ക് ഇളകിക്കൊണ്ടിരിക്കുന്നില്ലേ? കർപ്പൂരം നിശ്ശേഷം തീർന്നുപോയാലും അതിരുന്ന പാത്രത്തിൽ അതിന്റെ വാസന തങ്ങിനില്ക്കുകയില്ലേ? പാട്ടു നിലച്ചാലും അതു ശ്രോതാക്കളിലുണ്ടാക്കിയ പുളകം പെട്ടെന്ന് അവസാനിക്കുകയില്ല. ജലം ഒഴുകിപ്പോയ്ക്കഴിഞ്ഞാലും മണ്ണിന്റെ ഈർപ്പം നിലനിൽക്കും. സൂര്യാസ്തമനത്തിനു ശേഷവും സൂര്യപ്രകാശം സന്ധ്യാവെളിച്ചമായി അംബരത്തിൽ തങ്ങിനിൽക്കുന്നു. വില്ലിൽ തൊടുത്തുവിട്ട അമ്പ് അതിന്റെ ലക്ഷ്യം തുളച്ച്, വേഗത നിലനിൽക്കുന്നതുവരെ മുന്നോട്ടുപോകുന്നു. മൺകലം മെനയുന്ന കുശവന്റെ ചക്രത്തിൽ നിന്നും പാത്രം എടുത്തു കഴിഞ്ഞാലും വേഗത അവസാനിക്കുന്നതുവരെ ചക്രം കറങ്ങിക്കൊണ്ടേയിരിക്കും. ഇപ്രകാരം ശരീരബോധം നിലച്ചതിനുശേഷവും, ഏതു പ്രാരബ്ധകർമ്മത്തിന്റെ ഫലമായിട്ടാണോ ശരീരം ഉണ്ടായത്, ആ കർമ്മം, ഫലഭോഗം അവസാനിക്കുന്നതുവരെ ശരീരത്തെ പ്രവർത്തിപ്പിച്ചുകൊണ്ടേയിരിക്കും. മുൻകൂട്ടി സങ്കല്പിച്ചതിന്റെ ഫലമായിട്ടല്ല നിദ്രാവേളയിൽ സ്വപ്നങ്ങൾ കാണുന്നത്. വെച്ചുപിടിപ്പിച്ചിട്ടല്ല വനത്തിൽ വൃക്ഷങ്ങൾ വളരുന്നത്. ഗഗനത്തിലുണ്ടാകുന്ന ഗന്ധർവ്വനഗരങ്ങൾ ആരും പണികഴിപ്പിക്കുന്നതല്ല. അതുപോലെ ആത്മാവിന്റെ പ്രയത്നം ഇല്ലാതെതന്നെ ദേഹാദി അഞ്ചു കാരണങ്ങൾകൊണ്ട് കർമ്മം സഹജമായി സൃഷ്ടിക്കപ്പെടുന്നു. മുജ്ജന്മ കർമ്മവാസനകൾ എത്ര കാലം നിലനിൽക്കുന്നുവോ അത്രയും കാലം അവയെ ആധാരമാക്കി ദേഹാദികളായ അഞ്ചും കാരണങ്ങളായും ഹേതുക്കളായും ഇരുന്നുകൊണ്ട് അനേകവിധത്തിലുള്ള കർമ്മങ്ങളെ സൃഷ്ടിക്കുന്നു.

ഈ കർമ്മങ്ങൾ ജഗത്തിനെ മുഴുവൻ നശിപ്പിക്കുന്നവയോ

മനോഹരമായ ഒരു നവലോകത്തെ സൃഷ്ടിക്കുന്നവയോ ആയിത്തീരാം. എന്നാൽ ആമ്പൽപ്പൂവ് കൂമ്പുന്നതും താമരപ്പൂവ് വിടരുന്നതും തന്റെ ഉദയം കൊണ്ടാണെന്നറിയാത്ത സൂര്യനെപ്പോലെയും, മേഘങ്ങളിൽ നിന്നുണ്ടാകുന്ന അശനിപാതമേറ്റ് ഭൂലോകം ഛിന്നഭിന്നമായിപ്പോയാലും മേഘങ്ങൾ പൊഴിക്കുന്ന മഴകൊണ്ട് ഭൂമുഖത്തു പുല്ലുകൾ വളർന്ന് തരുണമായാലും, ഈ രണ്ടു സ്ഥിതികളെപ്പറ്റിയും അറിയാതെ സ്ഥിതിചെയ്യുന്ന ആകാശത്തെപ്പോലെയും, അവൻ ശരീരത്തോടു കൂടിയിരുന്നാലും ദേഹബുദ്ധിയില്ലാതെ ആത്മസ്ഥിതിഭാവത്തിൽ സ്ഥിതിചെയ്യുന്നു. ഉറക്കത്തിൽ നിന്നുണർന്നവൻ സ്വപ്നം കാണാത്തതുപോലെ അവൻ കായഹീനമായ തന്റെ വീക്ഷണം കൊണ്ട് ലോകത്തിന്റെ അവസ്ഥാന്തരങ്ങളെക്കുറിച്ച് അറിയുന്നതേയില്ല. എന്നാൽ മാംസചക്ഷുസ്സുകൾകൊണ്ട് അവന്റെ ശരീരം മാത്രം കാണുന്ന ലോകർക്ക് അവൻ കർമ്മങ്ങൾ ചെയ്യുന്നതായി തോന്നും. വൈക്കോൽകോലം ഉണ്ടാക്കി കൃഷിസ്ഥലത്തു വെച്ചാൽ അതു കാവൽക്കാരനാണെന്നു കരുതി കുറുനരികൾ ഭയന്നു പോകുന്നു; ഭ്രാന്തൻ വസ്ത്രം ധരിച്ചിട്ടുണ്ടോ, ഇല്ലയോ എന്ന വിവരം മറ്റുള്ളവർക്കു മാത്രമെ അറിയാൻ കഴിയൂ; യുദ്ധത്തിൽ മരിച്ചുവീണ ഒരു യോദ്ധാവിന്റെ മുറിവുകൾ മറ്റുള്ളവർക്കു മാത്രമെ എണ്ണുവാൻ കഴിയുകയുള്ളു. ഒരു പതിവ്രത ഉടന്തടി ചാടുമ്പോൾ കാണികൾ അവളുടെ അലങ്കാരാദികളിലും ദുരന്തത്തിലും ശ്രദ്ധിക്കുന്നു. എന്നാൽ ഭർത്താവിനോട് ഒത്തുചേരാൻ വ്യഗ്രത കാട്ടുന്ന അവൾ ചിതയേയും തന്റെ ശരീരത്തേയും അവിടെ കൂടിയിരിക്കുന്ന കാഴ്ചക്കാരെയുംപറ്റി ബോധവതിയല്ല. അവൾ അവളുടെ ഭർത്തൃചിന്തയിൽ മാത്രം മുഴുകിയിരിക്കും. ഇപ്രകാരം ആത്മസ്വരൂപത്തിൽ നിലയുറപ്പിച്ച ഒരുവന്റെ, ദ്രഷ്ടാവാണെന്നുള്ള ഭാവം ദൃശ്യഭാവത്തോട് ഒന്നുചേർന്ന് രണ്ടും അപ്രത്യക്ഷമായിക്കഴിഞ്ഞാൽ, അവന്റെ ഇന്ദ്രിയങ്ങൾ ചെയ്യുകൊണ്ടിരിക്കുന്ന വ്യാപാരങ്ങളെപ്പറ്റി അവൻ അറിയുന്നതേയില്ല. സമുദ്രക്കരയിൽ നില്ക്കുന്ന ഒരുവന് ഒരു വലിയ തിര ചെറിയ തിരയെ വിഴുങ്ങുന്നതായിത്തോന്നിയാലും, എല്ലാ തിരകളും തന്റെ സ്വരൂപമായി കരുതുന്ന സമുദ്രത്തിന് ഒരു തിര മറ്റൊരു തിരയെ വിഴുങ്ങിയതായി തോന്നുമോ? അതുപോലെ, സമ്പൂർണ്ണത കൈവരിച്ച ഒരുവൻ തനിക്കു നശിപ്പിക്കപ്പെടേണ്ടതായി എന്തെങ്കിലും തന്നിൽ നിന്നു ഭിന്നമായി ഉണ്ടെന്നു കരുതുകയില്ല. സ്വർണ്ണംകൊണ്ട് ചാമുണ്ഡിദേവിയേയും, ദേവിയുടെ കൈയിലിരി ക്കുന്ന ശൂലത്തേയും, ദേവിയാൽ സംഹരിക്കപ്പെടുന്ന മഹിഷാസുരനേയും നിർമ്മിച്ചു വെച്ചിരിക്കുന്നതു കാണുന്ന ഒരു ഭക്തൻ അതു സത്യമായിട്ടുള്ളതായി വിശ്വസിക്കുന്നു. എന്നാൽ സ്വർണ്ണത്തിന്റെ കാഴ്ചയിൽ അവയെല്ലാം താൻ തന്നെയാണെന്നേ സ്വർണ്ണത്തിനു തോന്നുകയുള്ളു. ഒരു ചുവരിൽ ജലത്തിന്റെയും അഗ്നിയുടേയും വിശ്വസനീയമായ ചിത്രം വരച്ചുവെച്ചിരിക്കുന്നതു കാണുന്നവന് അത് യഥാർത്ഥത്തിൽ അഗ്നിയും ജലവും ആയിട്ടുതന്നെ തോന്നും. എന്നാൽ ഒരു തുണി ആ

ചിത്രത്തോടു ചേർത്തുവെച്ചാൽ അതു തീപിടിക്കുകയോ നനയുകയോ ചെയ്യുകയില്ല. അതുപോലെ ഒരു മുക്തപുരുഷൻെറ ദേഹം പൂർവ്വകർമ്മസംസ്കാരത്തിനു വശപ്പെട്ട് ശാരീരികപ്രവർത്തനങ്ങൾ ചെയ്യുന്നതുകാണുമ്പോൾ ഭ്രാന്തന്മാരായ ലോകർ അയാളെ കർത്താവെന്നു വിളിക്കുന്നു. അപ്രകാരമുള്ള സഹജകർമ്മങ്ങൾ കൊണ്ട് മൂന്നുലോകങ്ങളും മുടിയാൻ ഇടയായാൽ തന്നെയും അയാളാണ് അതു വരുത്തിവെച്ചതെന്ന് ആരും പറയരുത്. ഇരുട്ടു കണ്ടാലുടനെ അതിനെ നശിപ്പിക്കുമെന്ന് സൂര്യനു പറയാൻ കഴിയുമോ? അതുപോലെ ജ്ഞാനം സിദ്ധിച്ച ഒരുവൻെറ ദൃഷ്ടിയിൽ അയാൾക്ക് വിനാശകരമായി, അയാളിൽനിന്നു വ്യത്യസ്തമായ യാതൊരു വസ്തുവുമില്ല. അയാളിൽ ദ്വന്ദ്വഭാവം നശിച്ചിരിക്കുന്നു. ഗംഗാനദിയിൽ ചേരുന്ന അരുവിയിലെ ജലം പവിത്രമായിത്തീരുന്നതുപോലെ, ബ്രഹ്മത്തോടു കലർന്നുപോയ അവൻെറ ബുദ്ധി പാപപുണ്യങ്ങൾ കൊണ്ടു പങ്കിലമാകുന്നില്ല. ദഹനൻ ദഹനനെത്തന്നെ ദഹിപ്പിക്കുമോ? ആയുധം അതിനെത്തന്നെ തുളച്ചുകയറുമോ? അതുപോലെ, കർമ്മം തന്നിൽ നിന്നു ഭിന്നമായി നില്ക്കുന്നുവെന്നുള്ള ബോധം ഇല്ലാത്തവൻെറ ബുദ്ധി ഏതു കർമ്മത്തിലാണ് ബാധിതമാകുന്നത്?

ആകയാൽ കാര്യം, കർത്താ, ക്രിയ എന്നിവ മൂന്നും ആർക്കാണോ ആത്മസ്വരൂപമായി തീർന്നിരിക്കുന്നത്, അപ്രകാരമുള്ളവന് ശരീരം മുതലായവകൊണ്ട് ഏർപ്പെടുന്ന കർമ്മങ്ങളാൽ കർമ്മബന്ധം ഉണ്ടാകുന്നില്ല. താനാണ് കർത്താവെന്നു ഭാവിച്ചുകൊണ്ട് ജീവൻ ശരീരാദി അഞ്ചു കാരണങ്ങളേയും ചാതുര്യത്തോടെ കൈകാര്യംചെയ്ത് പണിക്കോപ്പുകളാകുന്ന പത്ത് ഇന്ദ്രിയങ്ങളുടേയും സഹായത്തോടു കൂടി അവയെ കർമ്മനിരതമാക്കുന്നു. അതിനു ശേഷം ന്യായാന്യായ ങ്ങളുടെ ചട്ടക്കൂടുണ്ടാക്കി നിമിഷങ്ങൾക്കകം അതിനുള്ളിൽ കർമ്മത്തിൻെറ മണിമാളിക നിർമ്മിക്കുന്നു. ബൃഹത്തായ ഈ കാര്യ ത്തിൽ ആത്മാവ് യാതൊരു സഹായവും ചെയ്യുന്നില്ല. എന്നുമാത്രമല്ല അതിൻെറ പ്രാരംഭത്തിലും അതുമായി ബന്ധപ്പെടുന്നില്ല. ജ്ഞാന സ്വരൂപിയായ ആത്മാവ് കേവലസാക്ഷിയായിരുന്നുകൊണ്ട് കർമ്മ ങ്ങൾ ചെയ്യുന്നതിനു പ്രേരകമായ ആഗ്രഹങ്ങൾക്ക് എങ്ങനെയാണ് അനുമതി കൊടുക്കുന്നത്? ആത്മാവുമായി താദാത്മ്യം പ്രാപിച്ച അവൻ കർമ്മത്തിൻെറ ബന്ധനശാലയിൽ തടവുകാരനാക്കപ്പെടുകയില്ല. എന്നാൽ അജ്ഞാനമെന്ന ചിത്രലേഖനത്തുണിയുടെ പുറത്ത് വിപരീതജ്ഞാനം എന്ന ചിത്രമെഴുതുമ്പോൾ ഉണ്ടാകുന്ന ത്രിമൂർത്തി സ്വരൂപം (ത്രിപുടി) എപ്രകാരമാണെന്ന് ഇനിയും വിശദീകരിക്കാം.

ജ്ഞാനം ജ്ഞേയം പരിജ്ഞാതാ
ത്രിവിധാ കർമ്മചോദനാ
കരണം കർമ്മ കർത്തേതി
ത്രിവിധഃ കർമ്മസംഗ്രഹഃ 18

*ജ്ഞാനം, ജ്ഞേയം (ജ്ഞാന വിഷയം) പരിജ്ഞാതാവ് എന്നിവ മൂന്നുമാണ് കർമ്മത്തിൻെറ പ്രേരണകൾ. കരണം, കർമ്മം, കർത്താവ് എന്നു മൂന്നു വിധമത്രെ കർമ്മത്തിൻെറ ആശ്രയസാധനങ്ങൾ.*

ജ്ഞാനം (അറിവ്) ജ്ഞേയം (അറിയേണ്ടത്) ജ്ഞാതാവ് (അറിയുന്നവൻ) എന്നിവ മൂന്നും ജഗത്ത് ഉണ്ടാകുന്നതിനുള്ള ജഗദ് ബീജത്രയങ്ങളാണ്. ഇവകൾ കർമ്മങ്ങൾക്കു പ്രേരകമാണെന്നുള്ളത് നിസ്സന്ദേഹമാണ്. ഇവയിൽ ഓരോന്നിനേയും പ്രത്യേകമായെടുത്ത് അതിൻെറ ലക്ഷണങ്ങൾ വർണ്ണിക്കാം. കേൾക്കുക.

അല്ലയോ അർജ്ജുന, ജീവനാകുന്ന സൂര്യബിംബത്തിൽനിന്നു പുറപ്പെടുന്ന ശ്രോത്രാദി പഞ്ചേന്ദ്രിയങ്ങളാകുന്ന കിരണങ്ങൾ വിഷയപത്മത്തിൽ പതിക്കുമ്പോൾ അതു വിടരുന്നു. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, ജീവനാകുന്ന നൃപൻ ദേഹമെന്ന ജീനിയില്ലാത്ത കുതിരപ്പുറത്തു കയറി ഇന്ദ്രിയങ്ങളാകുന്ന ആയുധങ്ങളുമേന്തി വിഷയവസ്തുക്കളാകുന്ന ദേശങ്ങളിൽ സുഖദുഃഖങ്ങളെ കൊള്ളയടിക്കുന്നു. അലങ്കാരം അവിടെ നില്ക്കട്ടെ.

ഇന്ദ്രിയങ്ങളിൽക്കൂടി കർമ്മങ്ങൾ ചെയ്തുകൊണ്ട് ജീവനെ സുഖദുഃഖങ്ങൾ അനുഭവിപ്പിക്കുന്നത് ഏതോ, അത് (ജ്ഞാനം) സുഷുപ്തി അവസ്ഥയിൽ ഏതു സ്വരൂപത്തിൽ ലയിച്ചു പോകുന്നുവോ ആ ജീവത്സ്വരൂപം ജ്ഞാതാവ് എന്ന് അറിയപ്പെടുന്നു. ഇന്ദ്രിയങ്ങളിൽ സഞ്ചരിച്ചുകൊണ്ട് ജീവന് സുഖദുഃഖങ്ങളെ അനുഭവിക്കുന്നതിന് ഇടയാക്കുന്നതാണ് ജ്ഞാനം. ഈ ജ്ഞാനം അവിദ്യയുടെ ഉദരത്തിൽ നിന്നും ഉടലെടുക്കുന്നു. അത് പിറന്നാലുടൻതന്നെ മൂന്നു ഘടകങ്ങളായി പിരിയുന്നു (അറിവിൻെറ മൂന്നു ഘടകങ്ങളാണ് ജ്ഞാനവും ജ്ഞേയവും ജ്ഞാതാവും). പിന്നീട് ജ്ഞാനം തൻെറ വഴിക്കു മുമ്പിൽ ജ്ഞേയവസ്തുവിനേയും തനിക്കു പിന്നിൽ ജ്ഞാതാവിനേയും നിർത്തുന്നു. ജ്ഞേയവും ജ്ഞാതാവും തമ്മിൽ ഒന്നോടൊന്ന് സംബന്ധപ്പെട്ട് പരസ്പരം വ്യവഹാരം നടത്തുന്നു. ജ്ഞാനം അവരുടെ വഴിമദ്ധ്യേ നിന്നുകൊണ്ട് അവരെ സഹായിക്കുന്നു. ജ്ഞേയത്തെപ്പറ്റിയുള്ള അറിവ് പൂർത്തിയായിക്കഴിയുമ്പോൾ ജ്ഞാനം തൻെറ പ്രവൃത്തി അവസാനിപ്പിക്കുന്നു. അത് വിവിധ വസ്തുക്കൾക്ക് വിവിധ നാമങ്ങൾ നൽകുന്നു. ഈ ജ്ഞാനമാണ് സാമാന്യജ്ഞാനമാകുന്ന അനുഭവജ്ഞാനം. ഇതിന് യാതൊരു സംശയവുമില്ല.

ഇനിയും ജ്ഞേയത്തിൻെറ സ്വഭാവ വിശേഷതകൾ എന്തെല്ലാമാണെന്നു പറയാം. ശബ്ദം, സ്പർശം, രൂപം, ഗന്ധം, രസം എന്ന അഞ്ചു രൂപങ്ങളിൽക്കൂടിയാണ് ജ്ഞേയത്തെ അറിയുന്നത്. ഒരു മാമ്പഴം വിവിധ ഇന്ദ്രിയങ്ങളുടെ സമ്പർക്കത്താൽ രുചി, നിറം, വാസന, സ്പർശനം എന്നിങ്ങനെ വ്യത്യസ്ത തരത്തിലുള്ള അറിവിന് ഇടയാക്കുന്നതു പോലെ, ജ്ഞേയം ഒന്നു മാത്രമാണെങ്കിലും അത് പഞ്ചേന്ദ്രിയങ്ങൾക്ക് അഞ്ചു വിധത്തിലാണ് അറിയപ്പെടുന്നത്. പുഴയുടെ ഒഴുക്ക് ആഴിയിൽ എത്തിക്കഴിയുമ്പോൾ അവസാനിക്കുന്നു; എത്തേണ്ട സ്ഥലത്ത് എത്തിച്ചേരുമ്പോൾ യാത്ര അവസാനിക്കുന്നു; കതിരു വന്നു

കഴിയുമ്പോൾ നെല്ലിൻെറ വളർച്ച അവസാനിക്കുന്നു. ഇപ്രകാരം ഇന്ദ്രിയങ്ങളുടെ ചാലിൽക്കൂടിയുള്ള ജ്ഞാനത്തിൻെറ പാച്ചിൽ, ഏതുലക്ഷ്യത്തിലെത്തുമ്പോൾ, അറിയുന്ന പ്രക്രിയ അവസാനിച്ച് ഓട്ടം നിലയ്ക്കുന്നുവോ, ആ ലക്ഷ്യമാണ് ജ്ഞേയം.

അല്ലയോ ധനഞ്ജയ, ജ്ഞാനം, ജ്ഞേയം, ജ്ഞാതാവ് എന്ന മൂന്നിനെപ്പറ്റിയും സമ്പൂർണ്ണമായി ഞാൻ വിശദീകരിച്ചു. ഇത് മൂന്നുമാണ് ത്രിവിധ കർമ്മങ്ങൾക്കും കാരണം. അതെങ്ങനെയാണെന്നു പറയാം. ജ്ഞേയങ്ങളായ ശബ്ദം മുതലായ വിഷയങ്ങൾ അഞ്ചും ജ്ഞാതാവായ ജീവന് ഇഷ്ടപ്പെട്ടെന്നോ ഇല്ലെന്നോ വരാം. അറിവ്, അതെത്ര ചെറുതായാലും, അറിയേണ്ട വസ്തുവിനെ അറിയേണ്ടവന് ചൂണ്ടിക്കാട്ടുമ്പോൾ മാത്രമേ അറിയേണ്ടവൻ അത് അംഗീകരിക്കാനോ തള്ളിക്കളയാനോ തയ്യാറാവുകയുള്ളൂ. ഒരു മത്സ്യത്തെ കാണുന്ന മാത്രയിൽത്തന്നെ കൊക്കിന് അതിനെ പിടിക്കാനുള്ള പ്രചോദനം ഉണ്ടാകുന്നു; ഒരു ദരിദ്രന് സമ്പത്ത് കാണുമ്പോഴും, ഭോഗാസക്തന് മദാലസയെ കാണുമ്പോഴും അവ കൈവശമാക്കാനുള്ള ആവേശം ജനിക്കുന്നു; താഴ്ന്ന പ്രദേശത്തേക്ക് ഒഴുകുവാനുള്ള പ്രവണത ജലത്തിന് സംജാതമാകുന്നു; നവകുസുമത്തിൻെറ പരിമളത്തിൽ ഭ്രമരം ആകൃഷ്ടമാകുന്നു; പശുവിനെ കറക്കാനുള്ള സമയത്ത് അഴിച്ചു വിടുന്ന അതിൻെറ കിടാവ് തള്ളയുടെ അടുത്തേക്ക് പായുന്നു; ഉർവശിയുടെ ആകാരസൗഷ്ഠവത്തെപ്പറ്റി കേൾക്കുന്ന മനുഷ്യൻ അവളെ പ്രാപിക്കുന്നതിനായി യജ്ഞമാകുന്ന ഏണി സ്വർഗ്ഗത്തിലേക്ക് ചാരിവെയ്ക്കുന്നു; ആകാശത്തിൻെറ അത്യുന്നതത്തിൽ വട്ടമിട്ടു പറക്കുന്ന ആൺപ്രാവ് പെൺപ്രാവിനെ ഭൂമിയിൽ കാണുമ്പോൾ അതിനടുത്തേക്കു പറന്നെത്തുന്നു; മേഘഗർജ്ജനം കേൾക്കുമ്പോൾ മയൂരം ആകാശത്തിലേക്കു കുതിക്കുന്നു. ഇപ്രകാരം ജ്ഞാതാവ് തനിക്കു പ്രിയങ്കരമായ ജ്ഞേയത്തെ കാണുന്ന മാത്രയിൽ അതിൻെറ സമീപത്തേക്ക് അണയുന്നു. ജ്ഞാനം, ജ്ഞേയം, ജ്ഞാതാ എന്ന ത്രിപുടി(അറിവിൻെറ മൂന്നു ഘടകങ്ങൾ) യാണ് എല്ലാ കർമ്മങ്ങളേയും പ്രവർത്തിപ്പിക്കുന്നത്.

ജ്ഞേയമാകുന്ന ശബ്ദാദി പഞ്ചവിഷയങ്ങൾ ജ്ഞാതാവായ ജീവന് പ്രിയമോ അപ്രിയമോ ഉണ്ടാക്കിയെന്നു വരാം. പ്രിയമുള്ളതാണെങ്കിൽ അതു കൈവശപ്പെടുത്തി അനുഭവിക്കുന്നതിന് ഒരു നിമിഷനേരത്തെ താമസംപോലും ജീവൻ സഹിക്കുകയില്ല. പ്രത്യുത അപ്രിയമുള്ളതാണെങ്കിലും അതിനെ ഉപേക്ഷിക്കുന്നതിലുള്ള കാലവിളംബത്തിൻെറ ഓരോ നിമിഷവും ഓരോ യുഗംപോലെ തോന്നുകയും ചെയ്യും. ഒരു രത്നഹാരത്തിൻേറയോ സർപ്പത്തിൻേറയോ കാഴ്ച ഒരുവൻെറ ഹൃദയത്തിൽ ആഹ്ളാദത്തെയോ ഭയത്തെയോ ഉളവാക്കുന്നു. അതുപോലെയാണ് പ്രിയമോ അപ്രിയമോ ആയ കാര്യങ്ങളെ കാണുമ്പോഴുള്ള ജ്ഞാതാവിൻെറ സ്ഥിതിയും. അയാൾ ഉടൻതന്നെ അതു സ്വീകരിക്കുന്നതിനോ ത്യജിക്കുന്നതിനോ വേണ്ട പ്രവർത്തനം ആരംഭിക്കുന്നു. രഥത്തിലിരിക്കുന്ന മല്ലയുദ്ധപ്രവീണനായ

ഒരു സേനാനി മറ്റൊരു മല്ലയുദ്ധക്കാരനെ കാണുമ്പോൾ ഹർഷപുളകിതനായി താൻ ഇരിക്കുന്ന രഥം ഉപേക്ഷിച്ച് താഴെയിറങ്ങി എതിരാളിയോടേറ്റുമുട്ടാൻ നടന്നു പോകുന്നു. ഇതുവരെ ജ്ഞാതാവായിരുന്ന അയാൾ ഇപ്പോൾ കർത്താവിന്റെ സ്ഥിതിയിൽ എത്തിയിരിക്കുന്നു. ഇത് പാകം ചെയ്തു തയ്യാറാക്കിയ ഭക്ഷണം കഴിച്ചു ശീലിച്ചവൻ പാചകക്കാരനായിത്തീരുന്നതുപോലെയോ, മലർകളിലെ മകരന്ദം കുടിക്കുന്ന മധുപൻ സ്വന്തമായിട്ടൊരു പൂന്തോട്ടം നിർമ്മിക്കാൻ ഒരുമ്പെടുന്നപോലെയോ, ദേവൻതന്നെ തന്റെ ശ്രീകോവിൽ സ്വയമായി നിർമ്മിക്കേണ്ടിവരുന്നതുപോലെയോ ആണ്. ഇപ്രകാരം ജ്ഞാതാവായിരുന്നവൻ ജ്ഞേയത്തെ ഭുജിക്കണമെന്നുള്ള ആശയാൽ അതു ലഭിക്കുന്നതിനുവേണ്ടി ഇന്ദ്രിയസമൂഹത്തെക്കൊണ്ട് കഠിനമായി പണിയെടുപ്പിച്ച് കർത്താവായിത്തീരുന്നു.

അല്ലയോ പാണ്ഡുപുത്ര, ജ്ഞാതാവ് കർത്താവായിത്തീരുമ്പോൾ അവൻ ജ്ഞാനത്തെ പ്രവർത്തനോപകരണം (കരണം) ആക്കുന്നു. അതോടെ ജ്ഞേയം സ്വാഭാവികമായും പ്രവൃത്തി (കാര്യം) ആയിത്തീരുന്നു. ജ്ഞാനാംശങ്ങളായ ത്രിപുടിയെ ഇപ്രകാരം കർമ്മാംശങ്ങളായ ത്രിപുടിയായി മാറ്റിയിരിക്കുന്നു. ഇരുട്ടിൽ കാഴ്ചശക്തി കുറയുന്നതുപോലെയോ, സമ്പന്നന്റെ സുഖസൗകര്യങ്ങൾ ദൗർഭാഗ്യംകൊണ്ട് നഷ്ടമാകുന്നതുപോലെയോ, പൗർണ്ണമിക്കുശേഷം ചന്ദ്രന്റെ കലകൾ ക്ഷയിച്ചുപോകുന്നതുപോലെയോ, ജ്ഞാതാവ് എപ്പോഴാണോ ഇന്ദ്രിയങ്ങളായ ഉപകരണങ്ങളെ ഉപയോഗിച്ച് ഇന്ദ്രിയവിഷയങ്ങളെ നിവർത്തിക്കുന്നത്, അപ്പോൾ അവന്റെ ജ്ഞാതൃത്വം മാറി കർത്തൃത്വമായിത്തീരുന്നു. അവൻ കർത്താവെന്നുള്ള അഹങ്കാരംകൊണ്ടു ചുറ്റിക്കെട്ടപ്പെട്ടിരിക്കുന്നു.

ഇപ്രകാരമുള്ള ഒരുവന്റെ ലക്ഷണങ്ങൾ എന്തെല്ലാമാണെന്നു കേൾക്കുക. അന്തഃകരണത്തിന്റെ ചതുർവ്വിധ വൃത്തികളാണ് ബുദ്ധി, മനസ്സ്, ചിത്തം, അഹങ്കാരം എന്നീ ആന്തരിക കരണങ്ങൾ. ത്വക്ക്, കാത്, കണ്ണ്, നാക്ക്, മൂക്ക് എന്നിവ അഞ്ചും ബാഹ്യേന്ദ്രിയങ്ങളാണ്. കർത്താവ് എന്തെങ്കിലും കർമ്മം ചെയ്യാൻ ഉദ്ദേശിക്കുമ്പോൾ അതിൽനിന്നുണ്ടാകുന്ന സുഖദുഃഖങ്ങളെ ആന്തരിക കരണങ്ങളെ ഉപയോഗിച്ചു താരതമ്യപ്പെടുത്തി നോക്കുന്നു. അതിൽനിന്നു സുഖമുണ്ടാകുമെന്ന് ബോദ്ധ്യമായാൽ കണ്ണ് മുതലായ പത്ത് ഇന്ദ്രിയങ്ങളേയുംകൊണ്ട് കർമ്മഫലപ്രാപ്തിയിലെത്തുന്നതുവരെ കഠിനമായി വേലയെടുപ്പിക്കുന്നു. പ്രത്യുത, അതിൽ നിന്നു ദുഃഖമുണ്ടാകുമെന്നു കണ്ടാൽ ആ കർമ്മം ഉപേക്ഷിക്കുന്നതിന് ഇന്ദ്രിയങ്ങളെ നിർബ്ബന്ധിക്കുന്നു. നികുതി ഈടാക്കുന്നതിനുവേണ്ടി തന്റെ പ്രജകളെ അഹോരാത്രം നിർബ്ബന്ധിച്ചു പണിയെടുപ്പിക്കുന്ന ഒരു രാജാവിനെപ്പോലെയാണ് കർത്താവ് തന്റെ ഇന്ദ്രിയങ്ങളെ പ്രവർത്തിപ്പിക്കുന്നത്.

ഇപ്രകാരം ജ്ഞാതാവായ ജീവൻ വിഷയങ്ങളെ അനുഭവിക്കുന്നതിനോ നിരസിക്കുന്നതിനോ വേണ്ടി ഇന്ദ്രിയങ്ങളുടെ വ്യാപാരങ്ങൾക്കു നിയാമകത്വം വഹിക്കുമ്പോൾ അവനെ കർത്താവ്

എന്നു വിളിക്കുന്നു. കർത്താവിൻെറ എല്ലാ കർമ്മങ്ങളിലും, ഇന്ദ്രിയങ്ങൾ, നിലം ഉഴുന്നതിനുപയോഗിക്കുന്ന കലപ്പപോലെ, ഉപകരണങ്ങളായി ഉപയോഗപ്പെടുന്നതുകൊണ്ട് അവയെ കരണങ്ങൾ എന്നു പറയുന്നു. ഈ കരണങ്ങളെക്കൊണ്ട് കർത്താവ് പല ക്രിയകളും ചെയ്യുന്നുണ്ട്. പ്രസ്തുത ക്രിയകൾ ഏതിലെല്ലാം വ്യാപിച്ചിരിക്കുന്നുവോ അതിൻെറ ആകെക്കൂടിയുള്ള വ്യാപ്തിയാണ് കർമ്മം എന്നറിയപ്പെടുന്നത്. ആഭരണങ്ങളിൽ അതു പണിത തട്ടാൻെറ ബുദ്ധി വ്യാപരിച്ചിരിക്കുന്നു; പ്രകാശത്തിൽ പ്രഭ വ്യാപരിച്ചിരിക്കുന്നു; ചന്ദ്രപ്രകാശത്തിൽ ചന്ദ്രകിരണങ്ങൾ വ്യാപരിച്ചിരിക്കുന്നു; വല്ലരികളിൽ വളർച്ചയെന്ന പ്രക്രിയ വ്യാപിച്ചിരിക്കുന്നു; കരിമ്പിൻനീരിൽ മാധുര്യം വ്യാപരിച്ചിരിക്കുന്നു; ആകാശത്തിൽ അന്തരീക്ഷം വ്യാപിച്ചിരിക്കുന്നു. അതു പോലെ കർത്താവിൻെറ ക്രിയകൾ കൊണ്ടു വ്യാപിച്ചിരിക്കുന്നതാണ് കർമ്മം. ഇക്കാര്യത്തിൽ യാതൊരു സംശയത്തിനും അവകാശമില്ല.

അല്ലയോ അർജ്ജുന, കർമ്മം, കർത്താവ്, കരണം എന്നീ മൂന്നിനേയുംപറ്റി നിനക്കു വിശദമാക്കിത്തന്നിരിക്കുന്നു. ജ്ഞാനം, ജ്ഞാതാ, ജ്ഞേയം എന്നിവ മൂന്നും കർമ്മത്തിൻെറ പ്രവൃത്തിക്കു കാരണമായിരിക്കുന്നതുപോലെ കർത്താവ്, കരണം, കാര്യം എന്നിവ മൂന്നും കർമ്മത്തിൻെറ ഘടകങ്ങളാകുന്നു. പാവകനിൽ പുക മറഞ്ഞിരിക്കുന്നതുപോലെയും, വൃക്ഷം ബീജത്തിൽ ഒളിഞ്ഞിരിക്കുന്നതുപോലെയും, മനസ്സിൽ കാമം നിറഞ്ഞിരിക്കുന്നതുപോലെയും, ഖനിയിൽ സ്വർണ്ണം നിക്ഷിപ്തമായിരിക്കുന്നതുപോലെയും കർത്താ, കരണം, ക്രിയ എന്ന ത്രിപുടി കർമ്മത്തിൻെറ ഉൽപ്പത്തി സ്ഥാനമാണ്. ആകയാൽ "ഇതാണു കർമ്മം, ഞാനാണ് ഇതിൻെറ കർത്താവ്" എന്നുള്ള ചിന്ത ഒരുവനിലുണ്ടാകുമ്പോൾ അവനിൽ കർത്തൃത്വഭാവമുണ്ടാകുന്നു. അവൻ ക്രിയകളുടെ ഉടമസ്ഥനായിത്തീരുന്നു. എന്നാൽ ആത്മാവ് കർമ്മത്തിൽ യാതൊരുവിധമായ സംബന്ധവും പുലർത്താതെ മാറിനില്ക്കുന്നു! ഇതേപ്പറ്റി വ്യക്തമായും അറിവുള്ള നിന്നോടു ഞാൻ ഇത് ആവർത്തിച്ചു പറയേണ്ട ആവശ്യമുണ്ടോ?

ജ്ഞാനം കർമ്മ ച കർത്താ ച
ത്രിധൈവ ഗുണഭേദതഃ
പ്രോച്യതേ ഗുണസംഖ്യാനേ
യഥാവത് ശൃണു താന്യപി 19

*ഗുണങ്ങളുടെ സ്വരൂപത്തെ പ്രതിപാദിക്കുന്ന സാംഖ്യശാസ്ത്രത്തിൽ ജ്ഞാനവും കർമ്മവും കർത്താവും സത്ത്വാദി ഗുണഭേദത്താൽ മൂന്നുവിധമായി പറയപ്പെട്ടിരിക്കുന്നു. അവയെ യഥാക്രമം പറയാം, കേട്ടോളു.*

അല്ലയോ, അർജ്ജുന, ജ്ഞാനം കർമ്മം, കർത്താ എന്നിവ മൂന്നും

ത്രിഗുണങ്ങളുടെ ചേർച്ചകൊണ്ട് ഭിന്നമായ മൂന്നുവിധത്തിലാണ്. അതുകൊണ്ട് അവയെ നീ വിശ്വസിക്കരുത്. ഇവയിൽ രണ്ടു ഗുണങ്ങൾ ബന്ധനത്തിലേക്കു നയിക്കുമ്പോൾ സത്ത്വഗുണം മാത്രം മോചനത്തിനു സഹായകമായിത്തീരുന്നു. സാംഖ്യശാസ്ത്രത്തിൽ സവിസ്തരം പ്രതിപാദിച്ചിട്ടുള്ള സത്ത്വഗുണത്തിൻെറ സവിശേഷതകളെപ്പറ്റി ഞാൻ പറയാം. ഈ സാംഖ്യശാസ്ത്രം തത്ത്വവിചാരം നിറഞ്ഞ ക്ഷീരസാഗരമാണ്. ഇത് ആത്മജ്ഞാനമാകുന്ന കുമുദത്തിനെ വിടർത്തുന്ന കുമുദബാന്ധവനാണ്. ഇത് അധ്യാത്മജ്ഞാനാദി ശാസ്ത്രങ്ങളുടെ നടുനായകമായ ഉത്തമനരേന്ദ്രനാണ്. ദിനരാത്രങ്ങളെപ്പോലെ ഒന്നോടൊന്ന് കലർന്നിരിക്കുന്ന പ്രകൃതിപുരുഷന്മാരെ പിരിച്ചു കാട്ടിക്കൊടുക്കുന്ന സൂര്യനാണിത്. ഈ ശാസ്ത്രത്തിൻെറ സഹായം കൊണ്ട്, കരകാണാത്ത മോഹസാഗരത്തിൽ നിറഞ്ഞു കിടക്കുന്ന ഇരിപത്തിനാലു മായാ തത്ത്വങ്ങളുടേയും പരിമാണം കണ്ടുപിടിച്ച് അതിനപ്പുറത്തിരിക്കുന്ന പരമാത്മാവിനെ ദർശിച്ച് സുഖമടയാൻ കഴിയും. ഈ സാംഖ്യശാസ്ത്രം ഗുണഭേദ ചരിത്രസ്തോത്രം പാടിയിട്ടുണ്ട്.

ഇത്രത്തോളം ശ്രേഷ്ഠമായ സാംഖ്യശാസ്ത്രം ഏതു ത്രിഗുണങ്ങളുടെ മഹത്ത്വത്തെപ്പറ്റി വർണ്ണിക്കുന്നുവോ, ആ ത്രിഗുണങ്ങൾ ചെയ്യുന്ന പ്രവൃത്തിയെപ്പറ്റി പറയാം. ശ്രദ്ധിക്കുക. ഈ ത്രിഗുണങ്ങൾ അവയുടെ ബലംകൊണ്ട് ദൃശ്യപദാർത്ഥങ്ങളെയെല്ലാം ആക്രമിച്ച് അവയുടെ കീഴിൽ കൊണ്ടുവന്ന് അവയെ മൂന്നുവിധത്തിൽ മുദ്രയടിച്ച് തരം തിരിച്ചിരിക്കുന്നു. സത്ത്വം രജസ്സ് തമസ്സ് എന്ന ഈ ത്രിഗുണങ്ങളുടെ അസാമാന്യമായ സാമർത്ഥ്യം ബ്രഹ്മദേവൻ മുതൽ കീടം വരെയുള്ള സകല ജീവരാശികളേയും, ത്രിവിധ അവസ്ഥകളുള്ളവയാക്കിത്തീർത്തിരിക്കുന്നു. ആകയാൽ വിശ്വത്തിലുള്ള സകല ജീവജാലങ്ങളും ഈ ഗുണഭേദങ്ങളുടെ പിടിയിൽ അമരുന്നത് എങ്ങനെയാണെന്നുള്ള ജ്ഞാനം ആദ്യമായി ഞാൻ നിനക്ക് ഉപദേശിച്ചു തരാം. കണ്ണിൻെറ കാഴ്ച വ്യക്തമായിരുന്നാൽ എല്ലാം വ്യക്തമായി കാണാൻ കഴിയുന്നതുപോലെ പരിശുദ്ധജ്ഞാനം ആർജ്ജിച്ചാൽ എല്ലാ വസ്തുക്കളുടേയും ശരിയായ സ്വഭാവത്തെ മനസ്സിലാക്കാൻ കഴിയും. ഞാൻ സാത്ത്വിക ജ്ഞാനത്തെപ്പറ്റി ആദ്യം പറയാം. ശ്രദ്ധിച്ചു കേൾക്കുക. കൈവല്യഗുണനിധാനനായ ഭഗവാൻ ഇപ്രകാരം പറഞ്ഞു.

സർവ്വ ഭൂതേഷു യേനൈകം
ഭാവമവ്യയമീക്ഷതേ
അവിഭക്തം വിഭക്തേഷു
തജ്ജ്ഞാനം വിദ്ധി സാത്ത്വികം. 20

*വിഭജിക്കപ്പെട്ടതായി കാണപ്പെടുന്ന സർവ്വചരാചരങ്ങളിലും വിഭജിക്കപ്പെടാത്തതും നാശമില്ലാത്തതുമായ ഒരേ തത്ത്വത്തെ - പരമാത്മതത്ത്വത്തെ- കാണുന്ന ജ്ഞാനം ഏതോ, അതാണ് സാത്ത്വികജ്ഞാനം എന്നറിയുക.*

അല്ലയോ അർജ്ജുന, ഏതു ജ്ഞാനത്തിൻെറ ഉദയത്തോടെ

യാണോ, ജ്ഞാതാവും ജ്ഞേയവും കൂടി ഒന്നായി ഇഴുകിച്ചേരുന്നത്, അതത്രെ ശുദ്ധമായ സാത്ത്വികജ്ഞാനം. സൂര്യന് ഒരിക്കലും അന്ധകാരം ദർശിക്കാൻ സാദ്ധ്യമല്ല; സിന്ധുവിന് അതിൽ നിറഞ്ഞിരിക്കുന്ന ജലം ഏതു നദിയുടേതാണെന്ന് തരംതിരിക്കാനാവില്ല; ഒരുവന് അവൻെറ നിഴലിനെ ആശ്ലേഷിക്കാൻ കഴിയുകയില്ല. സാത്ത്വിക ജ്ഞാനത്തിൻെറ സ്ഥിതിയും ഇപ്രകാരമാണ്. എന്തുകൊണ്ടെന്നാൽ സാത്ത്വികജ്ഞാനദൃഷ്ട്യാ വീക്ഷിക്കുന്ന ഒരുവന് ശിവൻ മുതൽ തൃണം വരെയുള്ള എല്ലാ ജീവജാലങ്ങളും ഒരുപോലെ കാണപ്പെടുന്നു. ഒരു ചുവർചിത്രത്തെ തൊട്ടു നോക്കി ആ ചിത്രത്തെ ഗ്രഹിക്കാൻ സാദ്ധ്യമല്ല; ഉപ്പിനെ ജലം കൊണ്ടു കഴുകുവാൻ കഴിയുകയില്ല; ഉണർന്നു കഴിഞ്ഞാൽ പിന്നെ സ്വപ്നം കാണുകയില്ല. അതുപോലെ ഈ ജ്ഞാനത്തിൻെറ ഫലമായി ജ്ഞാതാവും ജ്ഞേയവും അവയെ അറിയുന്ന പ്രക്രിയയും ഭിന്നമായി നില്ക്കുന്ന അവസ്ഥ അവസാനിക്കുന്നു. സ്വർണ്ണാഭരണങ്ങളെ ഉരുക്കിനോക്കിയല്ല ബുദ്ധിമാനായ ഒരുവൻ അതിൻെറ കാഞ്ചനാവസ്ഥ നിർണ്ണയിക്കുന്നത്; തിരമാലകളെ പിഴിഞ്ഞെടുത്തല്ല കുടിക്കാൻ വെള്ളം ശേഖരിക്കുന്നത്. അപ്രകാരം ദൃശ്യവസ്തുക്കളിൽ കാണുന്ന ഭേദങ്ങൾക്കുമപ്പുറം കാണാനുള്ള കഴിവ് സാത്ത്വിക ജ്ഞാനത്തിനുണ്ട്. കണ്ണാടിയിൽ നോക്കുമ്പോൾ സ്വന്തം പ്രതിബിംബം അതിൽ കാണുന്നു. അതുപോലെ ഏതു വസ്തുവിനെ ദർശിക്കുമ്പോഴും അത് ഒരു ജ്ഞേയവസ്തുവായി തോന്നാതെ, ജ്ഞാതാവിൻെറ സ്വസ്വരൂപമായി കാണാൻ കഴിയുന്ന അറിവാണ് സാത്ത്വികജ്ഞാനം. സാത്ത്വികജ്ഞാനം മോക്ഷലക്ഷ്മിയുടെ ഗേഹമാണ്. അതങ്ങനെ നില്ക്കട്ടെ. ഇനിയും രാജസജ്ഞാനത്തെപ്പറ്റി പറയാം. കേൾക്കുക.

പൃഥക്ത്വേന തു യജ്ജ്ഞാനം
നാനാഭാവാൻ പൃഥഗ്വിധാൻ
വേത്തി സർവ്വേഷു ഭൂതേഷു
തജ്ജ്ഞാനം വിദ്ധി രാജസം. 21

*ശരീരംതോറും വെവ്വേറെയായും, പലതരത്തിലായും, ആത്മാക്കളുണ്ടെന്നറിയുന്ന ജ്ഞാനമേതോ, അത് രാജസജ്ഞാനമത്രെ.*

അല്ലയോ പാർത്ഥ, എല്ലാ ജീവജാലങ്ങളിലും ഭേദഭാവം ദർശിക്കുന്ന ജ്ഞാനം രാജസമാണ്. അത് എല്ലാ ജീവജാലങ്ങളേയും നാനാത്വത്തിൻെറ ധാരണകൊണ്ട് തുണ്ടു തുണ്ടായി വിഭജിച്ച് ജ്ഞാതാവിനെ വഴിതെറ്റിക്കുന്നു. അവൻ തന്നെ ഭിന്നഭാവങ്ങളുള്ളവനായി ത്തീരുന്നു. നിദ്ര വിസ്മൃതിയുടെ മൂടുപടംകൊണ്ട് യഥാർത്ഥ വസ്തുക്കളുടെ അറിവിനെ മറച്ച്, ഒരുവനെ സ്വപ്നത്തിൻെറ പങ്കപ്പാടുകൾ അനുഭവിക്കുന്നതിന് ഇടയാക്കുന്നതുപോലെ, രാജസജ്ഞാനം ആത്മസ്വരൂപത്തിൻെറ ചുറ്റിലും മിഥ്യാ മോഹത്തിൻെറ ആവരണം

സൃഷ്ടിച്ച്, ജാഗ്രത സ്വപ്നം സുഷുപ്തി എന്നീ മൂന്ന് അവസ്ഥകളുടേയും ലീലകൾ കൊണ്ട് ജീവനെ വ്യാമോഹിപ്പിക്കുന്നു. ഒരു കുട്ടിക്ക് ആഭരണങ്ങളുടെ രൂപവ്യത്യാസം തിരിച്ചറിയാൻ കഴിയുമെന്നല്ലാതെ ആഭരണത്തിലടങ്ങിയിരിക്കുന്ന സ്വർണ്ണത്തെപ്പറ്റി ഒന്നും അറിയാൻ കഴിയാത്തതുപോലെ, രാജസസ്വഭാവി നാമരൂപാദികൾക്കു പിന്നിലുള്ള അദ്വൈത യാഥാർത്ഥ്യത്തെപ്പറ്റി ഒന്നുംതന്നെ അറിയുന്നില്ല. അജ്ഞനായ ഒരുവന് മണ്ണ് മെനഞ്ഞെടുത്ത മൺകുടങ്ങളിൽ മണ്ണ് അടങ്ങിയിരിക്കുന്നതായി ഗ്രഹിക്കാൻ കഴിയുകയില്ല; ഒരു ദീപത്തിന്റെ രൂപം മാത്രം കണ്ടുകൊണ്ട് അതിൽ അഗ്നി കുടികൊള്ളുന്നുവെന്ന് ഒരു മൂഢൻ മനസ്സിലാക്കുകയില്ല; വസ്ത്രം കാണുമ്പോൾ അതു നൂലാണെന്ന് ഒരു അജ്ഞാനി ധരിക്കുന്നില്ല; ഒരു തുണിയിന്മേൽ എഴുതിയിരിക്കുന്ന ചിത്രം കണ്ട് അതു തുണിയാണെന്നുള്ള വസ്തുത ഒരു വിഡ്ഢി വിസ്മരിക്കുന്നു. അതുപോലെ ജീവജാലങ്ങളെ പലവിധത്തിൽ കാണുന്നതുകൊണ്ട് അവയെപ്പറ്റിയുള്ള ഐക്യബോധഭാവന രാജസജ്ഞാനിക്ക് ഇല്ലാതെ പോകുന്നു. ഭിന്നരൂപങ്ങളിലുള്ള വിറകു കത്തുമ്പോൾ വഹ്നി വ്യത്യസ്തരൂപങ്ങളായി കാണുന്നു; വിവിധങ്ങളായ പുഷ്പങ്ങളുടെ പരിമളം പലതാണ്; ചലിക്കുന്ന ജലത്തിൽ കാണുന്ന ചന്ദ്രബിംബം വിഭക്തമായി കാണുന്നു. അതുപോലെ വ്യത്യസ്തമായ വസ്തുക്കൾ ചെറുതും വലുതുമായ വിവിധരൂപങ്ങളിൽ കാണുമ്പോൾ, രാജസജ്ഞാനിക്ക് അവയിലുള്ള ഏകത്വം മനസ്സിലാക്കാൻ കഴിയുന്നില്ല. ഇനിയും താമസജ്ഞാനത്തെപ്പറ്റി പറയാം. ഒരു മ്ലേച്ഛന്റെ ഗൃഹസന്ദർശനം ഒഴിവാക്കണമെങ്കിൽ, അത് ഏതാണെന്ന് അറിഞ്ഞിരിക്കണം. അതുപോലെ താമസജ്ഞാനത്തിന്റെ സ്വഭാവം മനസ്സിലാക്കി നീ അതിനെ ഒഴിവാക്കണം.

യത് തു കൃത്സ്നവദേകസ്മിൻ
കാര്യേ സക്തമഹൈതുകം
അതത്ത്വാർത്ഥവദല്പം ച
തത് താമസമുദാഹൃതം. 22

*ഏതു ജ്ഞാനമാണോ ഒരു കാര്യത്തിൽ ഈ ദേഹത്തിൽ എല്ലാമായി, ഇതിനപ്പുറമൊന്നുമില്ല എന്ന ധാരണയോടെ ഒട്ടിനില്ക്കുന്നത്, യുക്തിരഹിതവും അയഥാർത്ഥവും സങ്കുചിതവുമായ അതിനെ താമസജ്ഞാനം എന്നു പറയുന്നു.*

ഈ ജ്ഞാനം ശാസ്ത്രവിധിയാകുന്ന വസ്ത്രം ധരിക്കാതെ നഗ്നമായി സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. തന്മൂലം വേദങ്ങൾ ഇതിനു പുറം തിരിഞ്ഞു നില്ക്കുന്നു. മറ്റു ശാസ്ത്രങ്ങളും ഇതിനെ തങ്ങളുടെ കൂടെ കൂട്ടാതെ നിന്ദിച്ചു പുറം തള്ളുകയും തങ്ങൾക്കു ദുഷ്പേരുണ്ടാകുമെന്നു കരുതി മ്ലേച്ഛധർമ്മമാകുന്ന മലങ്കാടുകളിലേക്ക് ആട്ടിപ്പായിക്കുകയും ചെയ്തിരിക്കുന്നു. ഈ ജ്ഞാനം തമോഗുണമെന്ന

ബ്രഹ്മരക്ഷസ്സിൻെറ ആക്രമണത്തിൽപ്പെട്ട് ഭ്രാന്തുപിടിച്ച് അലഞ്ഞു നടക്കുന്നു. താമസജ്ഞാനികൾ ഒരേ ഗോത്രത്തിൽപ്പെട്ടവരുമായി ശാരീരിക ബന്ധം പുലർത്തുന്നു. തൻെറ വായിലൊതുങ്ങാതെ എന്തും തിന്നുന്ന, ബുഭുക്ഷുക്കളായ ശ്വാക്കളെപ്പോലെ, ഇവർക്കു വർജ്ജ്യങ്ങളായി ഒന്നുംതന്നെയില്ല. താൻ എടുത്തുകൊണ്ടുപോകുന്ന സ്വർണ്ണം ശുദ്ധമാണോ മിശ്രിതമാണോ എന്നറിയാത്ത എലിയെപ്പോലെ, താൻ തിന്നുന്ന മാംസം കറുത്ത മൃഗത്തിൻേറതോ വെളുത്ത മൃഗത്തിൻേറതോ ആയിരിക്കണമെന്നു നിഷ്ക്കർഷിക്കാത്ത മാംസഭുക്കിനെപ്പോലെ, ചെറുതോ വലുതോ ആയ വൃക്ഷങ്ങളെ വിവേചിക്കാതെ എരിക്കുന്ന കാട്ടുതീയെപ്പോലെ, താനിരിക്കുന്ന ദേഹം ജീവനുള്ളതോ ഇല്ലാത്തതോ ആണെന്നുള്ള വിവരം അലട്ടാത്ത ഈച്ചയെപ്പോലെ, തനിക്കു കിട്ടിയ തീറ്റിസ്സാധനം പഴയതോ, പുതിയതോ, ചീഞ്ഞതോ എന്നു കരുതാത്ത കാക്കയെപ്പോലെ, വിഷയസുഖങ്ങളിൽ വെറി പിടിച്ച താമസജ്ഞാനിക്കു ശാസ്ത്രത്തിൽ നിഷേധിക്കപ്പെട്ടിട്ടുള്ള കർമ്മങ്ങൾ ഒഴിവാക്കുന്നതിനോ ശാസ്ത്രത്തിൽ വിധിക്കപ്പെട്ടിട്ടുള്ള കർമ്മങ്ങൾ ചെയ്യുന്നതിനോ അറിവില്ല. എന്തു കണ്ണിൽപെട്ടാലും അതു ഭോഗവസ്തുവെന്ന് അവൻ നിർണ്ണയിക്കുന്നു. കാമിനിയാണെങ്കിൽ കാമപൂർത്തിക്കായും സമ്പത്താണെങ്കിൽ ഭൗതികഭുക്തിക്കായും വിനിയോഗിക്കുന്നു. നിർമ്മലവും മലിനവുമായ ജലത്തെ തമ്മിൽ തിരിച്ചറിയുന്നതിനുള്ള കഴിവ് അവനില്ല. എല്ലാ ജലവും ദാഹം ശമിപ്പിച്ചു സുഖിക്കുന്നതിനുവേണ്ടിയുള്ളതാണെന്നു മാത്രം അവൻ കരുതുന്നു. ഭക്ഷണപദാർത്ഥങ്ങളുടെ കാര്യത്തിലും അവൻെറ ചിന്ത അപ്രകാരം തന്നെയാണ്. ഭക്ഷ്യമോ അഭക്ഷ്യമോ എന്നു ചിന്തിക്കാതെ, രുചികരമായ ഭക്ഷണസാധനങ്ങളൊക്കെ ശുദ്ധവും രുചികരമല്ലാത്തവ അശുദ്ധവുമെന്ന് അവൻ നിനയ്ക്കുന്നു. താമസജ്ഞാനി സ്ത്രീസമൂഹത്തെ മുഴുവൻ തൻെറ ഭോഗവസ്തുവായി കാണുന്നു. ആ ലക്ഷ്യം വെച്ചുകൊണ്ട് സ്ത്രീകളുമായി ബന്ധം പുലർത്തുന്നതിന് അവൻ സദാ ഓടി നടക്കുന്നു. രക്തബന്ധം നോക്കിയല്ല അവൻ ബന്ധുക്കളെ നിർണ്ണയിക്കുന്നത്. തനിക്ക് ഉപകരിക്കുന്നവരെ മാത്രമാണ് അവൻ ബന്ധുക്കളായി അംഗീകരിക്കുന്നത്. എല്ലാ ജീവജാലങ്ങളും തൻെറ ഖാദ്യവിഷയങ്ങളാണെന്നു മൃത്യു നിരൂപിക്കുന്നതുപോലെയോ, സർവ്വസ്വവും തൻെറ ഇന്ധനമാണെന്ന് അഗ്നി വിചാരിക്കുന്നതുപോലെയോ, ജഗത്തു മുഴുവൻ തൻെറ സ്വന്തമായി താമസജ്ഞാനിക്ക് തോന്നുന്നു. തന്മൂലം ഈ ലോകം അയാളുടെ ഉപഭോഗത്തിനുവേണ്ടി സൃഷ്ടിക്കപ്പെട്ടിട്ടുള്ളതാണെന്ന് അയാൾ വിശ്വസിക്കുന്നു.

അയാളുടെ ശരീരസുഖം മാത്രമല്ലാതെ അയാൾക്ക് മറ്റൊരു അഭിവാഞ്ഛയുമില്ല. ആകാശം പൊഴിക്കുന്ന മുഴുവൻ ജലവും ആഴിയിലെത്തുന്നു, അതുപോലെ എല്ലാ കർമ്മങ്ങളും ഉദരപൂരണത്തിനുള്ളതാണെന്ന് അയാൾ വിശ്വസിക്കുന്നു. സ്വർഗ്ഗത്തെപ്പറ്റിയോ നരകത്തെപ്പറ്റിയോ അയാൾക്കു വിശ്വാസമില്ല. ശാസ്ത്രവിധികളനുസരിച്ചു കർമ്മം ചെയ്താൽ സ്വർഗ്ഗസുഖം അനുഭവിക്കാമെന്നോ

നിഷേധിക്കപ്പെട്ട കർമ്മങ്ങൾ അനുഷ്ഠിച്ചാൽ നരകഫലം അനുഭവിക്കേണ്ടി വരുമെന്നോ അവൻ അറിയുന്നില്ല.

ശരീരമാണ് ആത്മാവെന്നും ഈശ്വരൻ വെറുമൊരു ശിലാപ്രതിമയാണെന്നുമുള്ളതിൽ കവിഞ്ഞ ചിന്തയൊന്നും അവനില്ല. ആ നിലയ്ക്ക് ആത്മാവിൻെറ മരണത്തോടെ ശരീരം നിലംപതിക്കുന്നുവെന്നും അതോടെ കർമ്മങ്ങളെല്ലാം അവസാനിക്കുന്നുവെന്നും, കർമ്മഫലം അനുഭവിക്കാൻ ഒന്നും ശേഷിക്കുന്നില്ലെന്നും അവൻ വാദിക്കുന്നു. അല്ലെങ്കിൽ, മനുഷ്യർ ചെയ്യുന്ന കർമ്മങ്ങൾക്ക് ദൈവം സാക്ഷിയായി നില്ക്കുന്നുവെന്നും, കർമ്മങ്ങളുടെ സുഖദുഃഖഫലങ്ങൾക്കെല്ലാം ദൈവം കാരണമാണെന്നും വരുന്നതാണെങ്കിൽ ദൈവത്തിൻെറ വിഗ്രഹം ഉണ്ടാക്കി വിറ്റു കാശാക്കി അതുകൊണ്ടു ജീവിതം നയിക്കുന്നവൻെറ ഗതി എന്തായിരിക്കുമെന്ന് അവൻ ചോദിക്കുന്നു.

പർവ്വതനികരങ്ങളിലെ ശിലകൾകൊണ്ടു നിർമ്മിക്കപ്പെട്ടിരിക്കുന്ന ഗ്രാമദേവതകൾ വിശ്വത്തെ ഭരിക്കുന്നുവെന്നും മനുഷ്യനെ അവൻെറ കർമ്മങ്ങൾക്കനുസരിച്ച് ശിക്ഷിക്കുന്നുവെന്നുമാണ് പറയുന്നതെങ്കിൽ, ആ ശിലകളുടെ ഇരിപ്പിടമായ പർവ്വതനിരകൾക്ക് കൂടുതൽ ശക്തി ഉണ്ടായിരിക്കേണ്ടതല്ലേ? എങ്കിൽ എന്തുകൊണ്ടാണ് അവ ശാന്തമായും നിശ്ചലമായും ഇരിക്കുന്നത്? ആകയാൽ ഈശ്വരൻ എന്നൊന്ന് ഉണ്ടെങ്കിൽ അതു ശിലാപ്രതിമ മാത്രമാണ്. ആത്മാവ് എന്നൊന്ന് ഉണ്ടെങ്കിൽ അതു ദേഹം മാത്രമാണ്. ഇതല്ലാതെ പാപമെന്നും പുണ്യമെന്നും മറ്റും പറയുന്നത് വെറും കളവാണ്. ഇപ്രകാരമത്രെ താമസജ്ഞാനിയുടെ അടിയുറച്ച അഭിപ്രായം. എതിരെ വരുന്ന എന്തിനേയും ഭക്ഷിക്കുന്ന അഗ്നിയെപ്പോലെ കണ്ണിൽ കണ്ടതൊക്കെ ഭുജിക്കുകയാണ് അവൻെറ ഹിതം. മാംസചക്ഷുസ്സുകൾക്ക് ഗോചരമാകുന്നതും ഇന്ദ്രിയങ്ങൾക്ക് സുഖം നൽകുന്നതും എന്തെല്ലാമാണോ അവ മാത്രമാണ് സത്യമായിട്ടുള്ളതെന്ന് അവൻ വിശ്വസിക്കുന്നു. അല്ലയോ പാർത്ഥ, ഈ വഴിക്കു വളരുന്ന അവൻെറ ചിന്തകൾ ആകാശത്തേക്കുയരുന്ന പുകച്ചുരുൾപോലെ നിഷ്പ്രയോജനങ്ങളാണ്. കരിമ്പിൻെറ തണ്ടിലുണ്ടാകുന്ന പൂവു പോലെയോ, ആകാരവടിവുള്ള ഒരു ഷണ്ഡനെപ്പോലെയോ, ബാലമനസ്സുപോലെയോ, അജാഗളസ്തനംപോലെയോ, താമസജ്ഞാനം നിരർത്ഥകവും ശൂന്യവുമാണ്. ഇതിനെ ജ്ഞാനം എന്നു പറയുന്നത് അനുചിതമാണ്. ജന്മനാ അന്ധനായ ഒരുവൻെറ കണ്ണുകൾ നോക്കി വിശാലമായ കണ്ണുകൾ എന്നു പറയുന്നതുപോലെയോ, മദ്യത്തെ പാനീയമെന്നു പറയുന്നതുപോലെയോ അസംഗതവുമാണ്. ഈ ജ്ഞാനം ജ്ഞാനമേ അല്ല. ഇതിനെ തമസ്സെന്നുതന്നെ വിളിക്കണം.

ശ്രോതാക്കളിൽ പ്രഥമഗണനീയനായ അർജ്ജുന, ത്രിഗുണങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ള മൂന്നു ജ്ഞാനങ്ങളേയും അവയുടെ സ്വഭാവത്തേയും ഞാൻ നിനക്കു വിശദീകരിച്ചു തന്നിരിക്കുന്നു. ഹേ ധനുർദ്ധരാ, ഈ ത്രിവിധജ്ഞാനങ്ങളുടെ പ്രകാശത്താൽ കർത്താവു ചെയ്യുന്ന എല്ലാ ക്രിയകളും തിരിച്ചറിയാൻ

കഴിയുന്നു. കൃഷിക്കു വെള്ളം തേകി ഒഴിക്കുമ്പോൾ അത് ഏതേതു ചാലുകൾ വഴി ഒഴുകണമെന്ന് തേകുന്ന കർഷകൻ വിചാരിക്കുന്നുവോ, അതതു ചാലുകൾ വഴി വെള്ളം ഒഴുകുന്നു. അതുപോലെ മൂന്നുവിധത്തിലുള്ള ജ്ഞാനത്തെ അനുസരിച്ചു രൂപം പ്രാപിക്കുന്ന കർമ്മങ്ങളും മൂന്നു വിധത്തിലായിത്തീരുന്നു. അതിൽ സാത്ത്വിക കർമ്മങ്ങളെപ്പറ്റി ആദ്യമായി പറയാം.

നിയതം സംഗരഹിതം
അരാഗദ്വേഷതഃ കൃതം
അഫലപ്രേപ്സുനാ കർമ്മ
യത് തത് സാത്ത്വികമുച്യതേ. 23

*ഫലം തനിക്ക് അനുഭവിക്കണമെന്ന ആകാംക്ഷയില്ലാത്തവനാൽ ആസക്തി കൂടാതെയും രാഗദ്വേഷങ്ങൾക്കു വശംവദനാകാതെയും അനുഷ്ഠിക്കപ്പെടുന്ന വിഹിതകർമ്മം സാത്ത്വികമെന്നു പറയപ്പെടുന്നു.*

പതിവ്രതയായ ഒരു സാധ്വീരത്നം തന്റെ പതിയെ ആലിംഗനം ചെയ്യുന്നതുപോലെ, സ്വാധികാരത്തിൽപെട്ടതായി തന്നിലേക്കു സ്വയം വന്നുചേരുന്ന കർമ്മങ്ങൾ ഒരുവൻ സന്തോഷത്തോടെ ചെയ്യുന്നു. അപ്രകാരമുള്ള നിത്യകർമ്മങ്ങൾ ശ്യാമളനിറമുള്ള ശരീരത്തിൽ ചന്ദനച്ചാറു പൂശുന്നതുപോലെയും മദാലസയായ ഒരു തരുണിയുടെ ലോചനങ്ങളിൽ അഞ്ജനം എഴുതുന്നതുപോലെയും കർത്താവിന് ഒരു ഭൂഷണമാണ്. എന്നാൽ അതോടൊപ്പം നൈമിത്തിക കർമ്മങ്ങൾ കൂടി ചെയ്താൽ അതു സ്വർണ്ണ പുഷ്പത്തിനു സൗരഭ്യം കൂടി ഉണ്ടായതു പോലെ ചേതോഹരമായിരിക്കും. ഒരു മാതാവു തന്റെ കുട്ടിയെ പോറ്റുന്നതിനു വേണ്ടി ശാരീരിക സുഖങ്ങൾ വെടിയുകയും ജീവൻ പോലും ബലിയർപ്പിക്കാൻ തയ്യാറാവുകയും സമ്പത്തു മുഴുവൻ ചിലവഴിക്കുകയും ചെയ്താലും, തളരാതെ സന്തോഷവതിയായിരിക്കും. അതുപോലെ സാത്ത്വികകർമ്മങ്ങളെ അനുഷ്ഠിക്കുന്നവൻ അവന്റെ എല്ലാ ആസ്തികളേയും അതിലേക്കായി ചിലവഴിച്ചു സന്തോഷവാനായിരിക്കുന്നതോടൊപ്പം, ആ കർമ്മങ്ങളുടെ ഫലത്തിൽ ആകാംക്ഷയില്ലാതെ എല്ലാം പരമാത്മാവിന് അർപ്പിക്കുകയും ചെയ്യുന്നു. സമചിത്തതയോടെ ചെയ്യുന്ന സൽക്കർമ്മങ്ങൾ പൂർത്തിയാക്കാൻ കഴിഞ്ഞില്ലെങ്കിലും അവനു ദ്വേഷം ഉണ്ടാവുകയില്ല. കർമ്മങ്ങൾ വിജയകരമായി നിർവ്വഹിച്ചാൽ അതിൽ ആഹ്ലാദിക്കുകയുമില്ല. ഒരു കുലീനയായ സ്ത്രീ തന്റെ ഭർത്താവിനും കുഞ്ഞുങ്ങൾക്കും ആഹാരം വിളമ്പിക്കൊടുക്കുമ്പോൾ തന്റെ ആവശ്യത്തിലേക്കായി ഒന്നും മിച്ചം വെയ്ക്കാൻ ചിന്തിക്കാത്തതുപോലെ, മഹാത്മാക്കൾ തന്റെ ഭവനം സന്ദർശിക്കുമ്പോൾ, തന്റെ നിത്യകർമ്മങ്ങളെ ഉപേക്ഷിച്ചിട്ടുപോലും സാത്ത്വികകർമ്മി അവർക്ക് ഉപചാരം ചെയ്യുന്നു. ഹേ അർജ്ജുന, ഇപ്രകാരമെല്ലാം ചെയ്യുന്ന കർമ്മങ്ങൾ സാത്ത്വികകർമ്മങ്ങളാണെന്നറിയുക. ഇനിയും രാജസകർമ്മങ്ങളെപ്പറ്റി പറയാം.

യത് തു കാമേപ്സുനാ കർമ്മ
സാഹംകാരേണ വാ പുനഃ
ക്രിയതേ ബഹുലായാസം
തദ്രാജസമുദാഹൃതം 24

*ഫലത്തിൽ ആസക്തിയുള്ളവനോ അഹങ്കാരത്തോടു കൂടിയവനോ ആയ വ്യക്തി അത്യന്തം ആയാസപ്പെട്ടു ചെയ്യുന്ന കർമ്മം രാജസകർമ്മമെന്നു പറയപ്പെടുന്നു.*

രാജസകർമ്മി വീട്ടിലിരിക്കുന്ന സ്വന്തം മാതാപിതാക്കളോട് ഒരു നല്ല വാക്കുപോലും പറയാതെ നാട്ടുകാരോട് ഉപചാരപൂർവ്വം പെരുമാറുകയും മധുരമായി സംസാരിക്കുകയും ചെയ്യുന്ന മൂഢനാണ്. അവൻ ദൂരെനിന്നുപോലും ഒരു തുളസിച്ചെടിക്ക് ഒരുതുള്ളി വെള്ളം ഒഴിക്കുകയില്ല. എന്നാൽ മുന്തിരിവള്ളിയെ വളർത്താൻ പാലുകൊണ്ട് അഭിഷേകം ചെയ്യും. നിത്യനൈമിത്തിക കർമ്മങ്ങൾ ചെയ്യുന്നതിന് അവൻ അവൻെറ ഇരിപ്പിടം വിട്ട് എഴുന്നേല്ക്കുകപോലും ചെയ്യുകയില്ല. എങ്കിലും കാമ്യകർമ്മങ്ങൾ ചെയ്യുന്നതിനുവേണ്ടി എന്തു ശരീരക്ലേശങ്ങൾ സഹിക്കുന്നതിനും തയ്യാറാകും. വൻതോതിൽ ആദായം ലഭിക്കുന്ന ഏതു വ്യവഹാരത്തിനും എത്ര പണം മുടക്കുന്നതിനും അവനു മടിയില്ല. വർദ്ധിച്ച വിളവു ലഭിക്കുന്നതിനു വേണ്ടി എത്രതന്നെ വിത്തുവിതച്ചാലും അവനു തൃപ്തിയുണ്ടാവില്ല. കാരിരുമ്പിനെ കാഞ്ചനമാക്കുന്ന സ്പർശമണി അവൻെറ കൈവശം ലഭിച്ചാൽ സമ്പത്തുകളെല്ലാം വിറ്റ് ഇരുമ്പു വാങ്ങി അതു സ്വർണ്ണമാക്കി മാറ്റാൻ അവൻ ചെമ്പൽകൊള്ളും. ഇപ്രകാരം രാജസകർമ്മി ഫലേച്ഛയോടെ കഠിനമായ കർമ്മങ്ങളിൽ ഏർപ്പെടുന്നു. എത്ര പ്രവർത്തിച്ചാലും തൃപ്തിവരാതെ വീണ്ടും വീണ്ടും അവൻ കർമ്മങ്ങളിൽ മുഴുകുന്നു. അവൻ വൃത്തിയായും വെടിപ്പായും ശാസ്ത്രവിധി പ്രകാരമായിരിക്കും കാമ്യകർമ്മങ്ങൾ ചെയ്യുന്നത്. എന്നാൽ അവൻെറ ദൃഷ്ടി എപ്പോഴും അതിൻെറ ഫലത്തിൽ ഊന്നിയിരിക്കും. തന്നെയുമല്ല, പ്രശസ്തിക്കും പെരുമയ്ക്കും വേണ്ടി താൻ ചെയ്ത കർമ്മങ്ങളെ കൊട്ടിഘോഷിച്ച് താൻ ഒരു കർമ്മഠനാണെന്നു സ്ഥാപിക്കാൻ ശ്രമിക്കുകയും, താൻ ഒരു ദാനശീലനാണെന്നുള്ള പേരു സമ്പാദിക്കാൻ യഥേഷ്ടം ദാനം ചെയ്യുകയും ചെയ്യും. ഏറ്റെടുത്ത കർമ്മങ്ങൾ കൊണ്ട് അഹങ്കാരിയായി ത്തീർന്ന അവൻ അവൻെറ മാതാപിതാക്കളേയോ ഗുരുക്കന്മാരേയോ ബഹുമാനിക്കുകയോ ആദരിക്കുകയോ ചെയ്യുകയില്ല. അഹങ്കാര പ്രമത്തത കൊണ്ടും ഫലേച്ഛകൊണ്ടും ഏറ്റെടുത്ത കർമ്മങ്ങൾ ചെയ്യാൻ അവൻ ശാരീരികമായി കഠിനാദ്ധ്വാനം ചെയ്യേണ്ടിവരുന്നു. ഇത് ഉദരപൂരണത്തിനുവേണ്ടി തെരുവിൽ കായികപ്രകടനങ്ങൾ നടത്തുന്ന കമ്പക്കൂത്താടിയെപ്പോലെയോ, ഒരു മണി അരിക്കു വേണ്ടി മല മുഴുവൻ ഇളക്കി മറിക്കുന്ന മൂഷികനെപ്പോലെയോ, പാരാവാര മൊട്ടാകെ പായൽ പരതി നടക്കുന്ന മണ്ഡൂകത്തെപ്പോലെയോ,

തുച്ഛമായ പ്രതിഫലത്തിനുവേണ്ടി പാമ്പിൻ കൂടയും തൂക്കി വീടുകൾ തോറും കയറിയിറങ്ങുന്ന പാമ്പാട്ടക്കാരനെപ്പോലെയോ ആണ്. ഇപ്രകാരം കഠിനാദ്ധ്വാനം ചെയ്യുന്നതിൽ സന്തോഷിക്കുന്നവരുടെ സ്ഥിതി എത്രയോ ശോചനീയമാണ്. ഒരു തരി പഞ്ചസാരയ്ക്കുവേണ്ടി പാതാളംവരെ കുഴിച്ചിറങ്ങുന്ന എറുമ്പിനെപ്പോലെ, രാജസകർമ്മികൾ ദുരാഗ്രഹത്തോടെ സ്വർഗ്ഗീയസുഖസമ്പാദനത്തിനുവേണ്ടി കഠിനാദ്ധ്വാനം ചെയ്യുന്നു. ഇപ്രകാരം ഫലത്തിനു വേണ്ടി ചെയ്യുന്ന കാമ്യകർമ്മമാണ് രാജസകർമ്മം. ഇനിയും താമസകർമ്മത്തെപ്പറ്റി പറയാം. കേട്ടുകൊള്ളുക.

അനുബന്ധം ക്ഷയം ഹിംസാ-
മനവേക്ഷ്യ ച പൗരുഷം
മോഹാദാരഭ്യതേ കർമ്മ
യത്തത് താമസമുച്യതേ. 25

*താൻ ചെയ്യുന്ന കർമ്മത്തിൻെറ ഭവിഷ്യത്ത് എന്തായിരിക്കുമെന്നോ, മറ്റുള്ളവർക്ക് ഉപദ്രവമായിത്തീരുമോ എന്നോ, തനിക്കതിനു സാമർത്ഥ്യമുണ്ടോ എന്നോ ഒന്നും നോക്കാതെ അവിവേകം കൊണ്ടു ചെയ്യുന്ന കർമ്മത്തെ താമസം എന്നു പറയുന്നു.*

താമസകർമ്മം അപവാദത്തിൻെറ ഒരു ഇരുട്ടറയാണ്. പാപമാണെന്നു കരുതി നിഷേധിക്കപ്പെട്ടിട്ടുള്ള എല്ലാ അധർമ്മങ്ങളേയും ഇതു ന്യായീകരിക്കുന്നു. ഈ കർമ്മങ്ങൾ പ്രവർത്തിച്ചു കഴിഞ്ഞാൽ ഉത്തരക്ഷണത്തിൽ, ജലത്തിൽ, വരയ്ക്കുന്ന വരപോലെ, എല്ലാം മാഞ്ഞുപോകുന്നു. മോരു കടഞ്ഞാൽ വെണ്ണ ലഭിക്കുകയില്ല; ചാരം ഊതിയാൽ അതിൽനിന്ന് അഗ്നി ജ്വലിക്കുകയില്ല; മണൽ ചക്കിലിട്ടാട്ടിയാൽ അതിൽനിന്ന് എണ്ണയോ പിണ്ണാക്കോ ലഭിക്കുകയില്ല; പതിരു തൂറ്റിയാൽ നെല്ലു ലഭിക്കുകയില്ല; ആകാശത്തിലേക്ക് അമ്പെയ്ത് ആകാശത്തെ തുളയ്ക്കാൻ സാദ്ധ്യമല്ല; വായുവിനെ വല വീശി പിടിക്കാൻ കഴിയുകയില്ല. ഇപ്രകാരം, താമസകർമ്മങ്ങൾ ചെയ്താൽ അതിൽനിന്നു യാതൊരു പ്രയോജനവും ലഭിക്കുകയില്ല.

ശരീരം അമൂല്യമായ ഒരു നിധിയാണ്. ആ ശരീരത്തെ ബലികൊടുത്ത്, ധാരാളം ധനം വ്യയം ചെയ്ത് ചെയ്യപ്പെടുന്ന താമസ കർമ്മം തനിക്കു ദുഃഖമുണ്ടാക്കുകയും ലോകസുഖത്തെ നശിപ്പിക്കുകയും ചെയ്യുന്നു. ഇത് സരോവരത്തിൽനിന്നു സരസീരുഹങ്ങൾ സംഭരിക്കാൻവേണ്ടി അതിൻെറ മേൽ മുള്ളുകൊണ്ടുള്ള കൂരാംകുരുക്കെറിഞ്ഞുവലിച്ച് പൂക്കളെ നശിപ്പിക്കുകയും കുരുക്കിനെ ശിഥിലമാക്കുകയും ചെയ്യുന്നതുപോലെയാണ്. അഥവാ വൈരത്തോടെ വിളക്കിനെ ആക്രമിക്കുന്ന ശലഭം വിളക്കു കെടുത്തി വീട് ഇരുട്ടിലാക്കുന്നതോടൊപ്പം സ്വയം നശിച്ചുപോകുന്നതുപോലെയാണ്. ഇങ്ങനെ താമസകർമ്മം കർത്താവിനും അയാളുടെ ശരീരത്തിനും

ഹാനിയുണ്ടാക്കുന്നുവെന്നുമാത്രമല്ല, മറ്റുള്ളവരെ പീഡിപ്പിക്കുകയും ചെയ്യുന്നു. ആഹാരസാധനങ്ങളിൽക്കൂടി ആമാശയത്തിൽ കടക്കുന്ന ഈച്ച ചത്തുപോകുന്നതോടൊപ്പം ആഹരിച്ചവൻ ഛർദ്ദിക്കുന്നതിനും അത് ഇടയാക്കുന്നു. അല്ലയോ അർജ്ജുന, താമസകർമ്മിയുടെ പങ്കിലമായ കർമ്മങ്ങൾ ഈ ഈച്ചയുടെ പ്രവൃത്തിപോലെ ഗർഹ്യമാണെന്നറിയുക.

ഉദ്ദേശിച്ച കർമ്മം ചെയ്യുന്നതിനുവേണ്ട സാമർത്ഥ്യം തനിക്കുണ്ടോ ഇല്ലയോ എന്ന് അവൻ മുൻകൂട്ടി നിരൂപിക്കാറില്ല. താൻ ആഗ്രഹിക്കുന്ന കർമ്മം ചെയ്യുന്നതിനുള്ള ശക്തി തനിക്കുണ്ടോ എന്ന് അവൻ ചിന്തിക്കുന്നില്ല. ഈ കർമ്മം കൊണ്ടുള്ള പ്രയോജനം എന്താണെന്നോ തനിക്ക് ഇതിൽനിന്നു ലഭിക്കുന്ന ഗുണം എന്താണെന്നോ അവൻ ആലോചിക്കുന്നില്ല. ഇപ്രകാരമുള്ള ചിന്തകളെ അവിവേകമാകുന്ന കാലുകൊണ്ട് അവൻ ചവുട്ടി മെതിച്ചു കളയുന്നു. എന്നിട്ട് അഹങ്കാരത്തോടെ വീമ്പിളക്കിക്കൊണ്ട് അവൻ കർമ്മങ്ങൾ ചെയ്യു തുടങ്ങുന്നു. തന്റെ സ്വന്തം വാസസ്ഥാനമായ വിറകിനെ അഗ്നി എരിക്കുന്നു; തന്റെ സ്വന്തം സീമയെ സമുദ്രം ലംഘിക്കുന്നു. പിന്നീട് ഇവ രണ്ടും മുൻപിൻ നോട്ടമില്ലാതെ, ഇടംവലം ചിന്തിക്കാതെ, കുറവും കൂടുതലും പരിഗണിക്കാതെ, രാജവീഥിയെന്നോ ഊടുവഴിയെന്നോ ഉള്ള ഭേദമില്ലാതെ എല്ലായിടങ്ങളിലും വ്യാപിക്കുന്നു. അതുപോലെ താമസകർമ്മി കർമ്മങ്ങളുടെ കർത്തൃത്വം അഹങ്കാരത്തോടെ ഏറ്റെടുത്തുകൊണ്ട് കൃത്യാകൃത്യങ്ങളും യോഗ്യായോഗ്യങ്ങളുമായ കർമ്മങ്ങളെ കൂട്ടിക്കുഴയ്ക്കുന്നു. ഈ കൂട്ടിക്കുഴയ്ക്കലിൽ തന്റേതും അന്യന്റേതുമെല്ലാം അവൻ തന്റേതായിത്തന്നെ കരുതുന്നു. ഈ വിധത്തിലുള്ള കർമ്മങ്ങളെല്ലാം താമസകർമ്മങ്ങളാണ്. ഇപ്രകാരം ഗുണങ്ങളുടെ ത്രിവിധ സ്വഭാവം മൂലം കർമ്മങ്ങളും മൂന്നു വിധത്തിലാ യിരിക്കുന്നു. ഇവയെ യുക്തിപൂർവ്വം ഞാൻ നിനക്കു വിവരിച്ചു തന്നു.

ഇപ്രകാരമുള്ള കർമ്മങ്ങളുടെ വിഷയത്തിൽ അഭിമാനംപൂണ്ട് ഇവകളെ ചെയ്യുന്ന കർത്താവാകിയ ജീവനും മൂന്നു ഭാവങ്ങളാണു ള്ളത്. ഒരേ വ്യക്തി നാല് ആശ്രമങ്ങളിൽ (ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം) ചേർന്നവനായിരിക്കുന്നതുപോലെ, കർമ്മങ്ങൾ ത്രിവിധങ്ങളാകയാൽ അവയെ ചെയ്യുന്ന കർത്താക്കളും മൂന്നു വിധത്തിൽ പെട്ടിരിക്കുന്നു. അതിൽപെട്ട സാത്ത്വിക കർത്താ വിനെക്കുറിച്ച് ആദ്യമായി പറയാം. കേട്ടുകൊള്ളുക.

മുക്തസംഗോഽനഹം വാദീ
ധൃത്യുത്സാഹ സമന്വിതഃ
സിദ്ധ്യസിദ്ധ്യോർനിർവ്വികാരഃ
കർത്താ സാത്ത്വിക ഉച്യതേഃ 26

*അനാസക്തനും അഹംഭാവശൂന്യനും ധൈര്യം ഉത്സാഹം*

*എന്നിവയോടുകൂടിയവനും (ഫലലാഭത്തിന്റെ) സിദ്ധിയിലും അസിദ്ധിയിലും നിർവ്വികാരനുമായ ആളാണ് സാത്ത്വികനായ കർത്താവ്.*

മലയപർവ്വതത്തിൽ വളരുന്ന ചന്ദനമരങ്ങളുടെ ശിഖരങ്ങൾ ഫലങ്ങളെ നൽകണമെന്നുള്ള ആഗ്രഹം ഉപേക്ഷിക്കുകമൂലം നേരെ ഉയരത്തിലേക്കു വളരുന്നു. വെറ്റിലച്ചെടിക്ക് ഫലങ്ങളില്ലെങ്കിലും അതിന്റെ ഇലകൾ ഫലദായകങ്ങളായിത്തീരുന്നു. ഇതുപോലെ സാത്ത്വികകർത്താവായ ഒരുവൻ നിത്യനൈമിത്തിക കർമ്മങ്ങളെ ഫലേച്ഛ കൂടാതെ ചെയ്യുന്നു. എന്നാൽ അവ ഫലത്തെ പ്രദാനം ചെയ്യുന്നില്ലെങ്കിലും വിഫലമെന്നു പറഞ്ഞുകൂടാ. എന്തുകൊണ്ടെന്നാൽ ഇവകൾ ഫലം നൽകുന്നവയാകാതെ ഫലത്തിന്റെ രൂപത്തിൽ തന്നെയുള്ളവയാണ്. അപ്പോൾ പിന്നെ ഈ ഫലങ്ങളിൽനിന്ന് എങ്ങനെ മറ്റൊരു ഫലമുണ്ടാകും? ഇവൻ ഹൃദയംഗമമായി ഈ കർമ്മങ്ങൾ ചെയ്യുമ്പോഴും, വർഷകാലത്ത് കാർമേഘങ്ങൾ ഗർജ്ജിക്കാതെ മാരി ചൊരിയുന്നതുപോലെ, ആ കർമ്മങ്ങളുടെ കർത്താവ് താനാണെന്ന് അഭിമാനിക്കുകയില്ല. ഈശ്വരനു സമർപ്പിക്കത്തക്ക നിരവധി കർമ്മങ്ങൾ ചെയ്യണമെന്നാണ് അവന്റെ ആഗ്രഹം. അതിലേക്കായി യോഗ്യമായ കാലവും ദേശവും തിരഞ്ഞെടുത്ത് കർമ്മങ്ങൾ ചെയ്യുന്നു. ഇക്കാര്യത്തിൽ എന്തെങ്കിലും സന്ദേഹം ഉണ്ടായാൽ ശാസ്ത്രങ്ങൾ പ്രമാണമായിട്ടെടുത്ത് അവന്റെ സംശയ നിവൃത്തി വരുത്തുന്നു. ഇവൻ മനോവൃത്തിയേയും ഇന്ദ്രിയങ്ങളേയും താൻ ചെയ്യുന്ന കർമ്മത്തിൽ ഒരേ തരത്തിൽ ഏകതാനതമാക്കുന്നു. ചിത്തത്തെ ഫലാശയിൽനിന്ന് ഒഴിവാക്കുന്നു. ആത്മനിയന്ത്രണമാകുന്ന വിലങ്ങുകൊണ്ട് അവന്റെ പാദങ്ങളെ സദാ ബന്ധിക്കുകയും ചെയ്യുന്നു. ഇപ്രകാരം അനവരതം ആത്മനിയന്ത്രണം പാലിക്കുന്നതിനുള്ള ധൈര്യം തനിക്കുണ്ടായിരിക്കണമെന്ന ചിന്ത അവനിൽ എപ്പോഴും ഉണർന്നിരിക്കും. ഇവൻ ആത്മസ്വരൂപപ്രാപ്തിക്ക് ഇച്ഛിക്കുന്നു. തന്മൂലം അപ്പപ്പോൾ ചെയ്യേണ്ടുന്ന കർമ്മങ്ങൾ ചെയ്യുന്നതിന് ശരീരസുഖാനുഭവങ്ങൾ പ്രതിബന്ധമായി നിൽക്കാൻ അനുവദിക്കുകയില്ല. അപ്രകാരമുള്ള കർമ്മങ്ങൾ ചെയ്യുമ്പോൾ നിദ്ര അവനിൽ നിന്നകന്നു പോകുന്നു. വിശപ്പ് അവനെ ബാധിക്കുകയില്ല. സുഖഭോഗങ്ങൾ അവനെ സ്പർശിക്കുകപോലുമില്ല. ഈ ക്ലേശകരമായ അവസ്ഥയിൽ പോലും, സ്വർണ്ണം ഉരുക്കുമ്പോൾ തൂക്കത്തിൽ കുറഞ്ഞാലും മാറ്റു കൂടുന്നതുപോലെ, കർമ്മം ചെയ്യാനുള്ള അവന്റെ ഉത്സാഹം വർദ്ധിക്കുന്നു.

യഥാർത്ഥ പ്രേമം ജീവനെ ബലികഴിക്കാൻപോലും പ്രേരിപ്പിക്കും. തന്റെ ഭർത്താവിന്റെ ചിതയിൽ ആത്മാഹുതി ചെയ്ത് അദ്ദേഹത്തോടൊന്നിച്ച് വീണ്ടും ചേരാമെന്നുള്ള പ്രത്യാശ, പ്രേമസ്വരൂപിണിയായ ഒരു തരുണീമണിയെ കോൾമയിർക്കൊള്ളിക്കും. അതുപോലെ, അല്ലയോ, അർജ്ജുന, ആത്മസ്വരൂപമെന്ന പ്രിയങ്കരനായ നാഥനോടു ചേർന്ന് ഒന്നാവാൻ ആഗ്രഹിക്കുന്ന ആൾ തന്റെ ദേഹസുഖങ്ങൾക്ക് എന്തെങ്കിലും മതിപ്പു കല്പിക്കുമോ?

വിഷയസുഖങ്ങളോടുള്ള മമത കുറയുമ്പോൾ ഇവന്റെ ദേഹാഭിമാനം കുറയുന്നു. അതോടെ കർമ്മങ്ങൾ ചെയ്യുന്നതിലുള്ള ആനന്ദം അധികരിക്കുന്നു.

ഇപ്രകാരം കർമ്മങ്ങൾ ചെയ്യുമ്പോൾ ഏതെങ്കിലും കാരണ വശാൽ അവ അപൂർണ്ണമായി അവശേഷിച്ചുവെന്നു വരാം. എന്നാൽ സാത്ത്വികകർത്താവ് അതിൽ അശേഷം അസ്വസ്ഥനാകുന്നില്ല. ഒരു വണ്ടി കുന്നിൻ മുകളിൽനിന്ന് ഇറങ്ങിവരുമ്പോൾ നില തെറ്റി അഗാധതലത്തിലേക്കു പതിച്ചു തകർന്നുപോയാൽ ആ വണ്ടിക്ക് യാതൊരു വിഷാദവും ഉണ്ടാകാത്തതുപോലെയാണിത്. അതേ സമയത്ത് അവൻ ചെയ്യുന്ന കർമ്മം വിജയപരിസമാപ്തിയിലെത്തിയാൽ ആ വിജയത്തെ ആഹ്ലാദത്തോടെ ആഘോഷിക്കുകയുമില്ല. അല്ലയോ പാണ്ഡുപുത്ര, ഇപ്രകാരമുള്ള ലക്ഷണങ്ങളോടുകൂടി കർമ്മങ്ങൾ ചെയ്യുന്നവനാണ് യഥാർത്ഥ സാത്ത്വികകർത്താവ്.

ഇനിയും രാജസകർത്താവിനെപ്പറ്റി പറയാം.

രാഗീ കർമ്മഫല പ്രേപ്സുർ-
ലുബ്ധോ ഹിംസാത്മകോ$\mathcal{S}$ശുചിഃ
ഹർഷശോകാന്വിതഃ കർത്താ
രാജസഃ പരികീർത്തിതഃ 27

*അമിതമായ വിഷയാസക്തിയുള്ളവനും കർമ്മഫലകാംക്ഷയുള്ള വനും ലുബ്ധനും (പരസ്വത്തിൽ ആഗ്രഹമുള്ളവൻ) പരപീഡനം ചെയ്യുന്നവനും ശുദ്ധിയെന്തെന്ന് അറിയാത്തവനും ഹർഷമുള്ളവനും ശോകമുള്ളവനുമായ കർത്താവ് രാജസനെന്നു കീർത്തിക്കപ്പെട്ടി രിക്കുന്നു.*

ഗ്രാമത്തിലുള്ള സകല മലിനവസ്തുക്കളും കുപ്പക്കുഴിയിൽ കുമിഞ്ഞുകൂടുന്നു; അമംഗളകരമായ എല്ലാവസ്തുക്കളുടേയും വാസസ്ഥാനം ശ്മശാനമാണ്. അതുപോലെ ലോകത്തിലുള്ള എല്ലാ ആഗ്രഹങ്ങളും പാപങ്ങളും ഒത്തുകൂടി കാൽകഴുകുന്ന സ്ഥലമാണ് രാജസ കർത്താവ്. ഇവൻ അല്പമെങ്കിലും ഫലം സിദ്ധിക്കുന്നതായി തോന്നുന്ന കർമ്മത്തെ ചെയ്യുന്നതിൽ ഉത്സുകനായിരിക്കും. അവന്റെ സമ്പത്തിൽ ഒരു പൈസപോലും ചിലവാക്കുന്നതിൽ അവൻ പരാങ് മുഖനാണ്. എന്നാൽ തന്റെ സ്വത്തുക്കൾ കാത്തുസൂക്ഷിക്കുന്നതിന് ജീവനെപ്പോലും ത്യജിക്കാൻ അവൻ തയ്യാറാണ്. ഒരു ലുബ്ധനെ പ്പോലെ തന്റെ സമ്പത്തു മുഴുവൻ കാത്തുസൂക്ഷിക്കുകയാണ് അവന്റെ ലക്ഷ്യം. അതേസമയം കുളക്കരയിൽ ഒറ്റക്കാലിൽ തപസ്സു ചെയ്തുകൊണ്ട് മത്സ്യത്തെ കൊത്തിയെടുക്കാൻ കാത്തിരിക്കുന്ന കൊറ്റിയെപ്പോലെ, അന്യന്റെ ധനം തട്ടിയെടുക്കുന്നതിലായിരിക്കും അവന്റെ മുഴുവൻ ശ്രദ്ധയും. സമീപത്തു കൂടി പോകുമ്പോൾ കയറി പിടിക്കുകയും, പിടിവിടുവിക്കാൻ ശ്രമിച്ചാൽ മുള്ളുകൾ കൊണ്ട് കുത്തുകയും ചെയ്യുന്ന ഇലന്തമരത്തെപ്പോലെ, രാജസകർമ്മി

മനോവാക്കായങ്ങളാൽ മറ്റുള്ളവരെ വേദനിപ്പിക്കും; അന്യർക്കു നന്മ ചെയ്യുന്നതിൽ വിമുഖനായിരിക്കും; സ്വന്തം ലാഭത്തിനു വേണ്ടി എന്തും ചെയ്യുകയും ചെയ്യും. ഒരു കാര്യം ചെയ്യുന്നതിനുള്ള സാമർത്ഥ്യം ഇല്ലെങ്കിൽ പോലും അക്കാര്യത്തോട് അനിഷ്ടം തോന്നി പിന്തിരിയുന്ന സ്വഭാവം ഇവനില്ല. ഉമ്മത്തിൻകായുടെ പുറത്തു മുള്ളും അകത്തു മത്തു പിടിപ്പിക്കുന്ന പരിപ്പും ഇരിക്കുന്നതുപോലെ ഇവന്റെ അകവും പുറവും ശുചിത്വമില്ലാത്തതായിരിക്കും. ഇവൻ ചെയ്യുന്ന കർമ്മം വിജയിച്ച് അതിന്റെ ഫലം അവനു ലഭിച്ചാൽ അവൻ അത്യധികം ആമോദിക്കുകയും മറ്റുള്ളവരെ ഘൃച്ഛരിക്കുകയും ചെയ്യും. അതു വിജയിച്ചില്ലെങ്കിൽ അവൻ ദുഃഖിക്കുകയും ആ കർമ്മത്തെ നിന്ദിച്ചു സംസാരിക്കുകയും ചെയ്യും. കർമ്മങ്ങൾ ചെയ്യുമ്പോൾ ഇപ്രകാരമുള്ള സ്വഭാവം നീ ആരിൽ കാണുന്നുവോ, അപ്രകാരമുള്ളവൻ രാജസകർത്താവാണെന്നറിയുക.

ഇനിയും കുകർമ്മങ്ങളുടെ ഒരു ഖനിയായ താമസകർത്താവിനെപ്പറ്റി പറയാം.

അയുക്തഃ പ്രാകൃതഃ സ്തബ്ധഃ
ശഠോ നൈഷ്കൃതി കോഽലസഃ
വിഷാദീ ദീർഘസൂത്രീ ച
കർത്താ താമസ ഉച്യതേ. 28

*മനസ്സമാധാനമില്ലാത്തവനും സംസ്കാരശൂന്യനും വിനയമില്ലാത്തവനും കപടനും, ഏഷണിയും മറ്റും പ്രയോഗിച്ച് മറ്റുള്ളവരുടെ ജീവിതത്തെ താറുമാറാക്കുന്നവനും അലസനും വിഷാദമൂകനും ദീർഘസൂത്രിയുമായ കർത്താവ് താമസനെന്നു പറയപ്പെടുന്നു.*

താൻ ഒരു വസ്തുവിനെ സ്പർശിച്ചാൽ അത് എങ്ങനെയാണ് എരിഞ്ഞുനശിക്കുന്നതെന്ന് അഗ്നി അറിയുന്നില്ല; തന്റെ കൂർത്തിരിക്കുന്ന അഗ്രത്താൽ കുത്തേറ്റു ജീവികൾ എപ്രകാരം മരിക്കുന്നുവെന്ന് കുന്തം അറിയുന്നില്ല; മറ്റുള്ളവർക്കു മാരകമായിത്തീരുന്ന വിഷത്തിന്റെ കാഠിന്യം കാളകൂടം അറിയുന്നില്ല. അതുപോലെ തനിക്കും മറ്റുള്ളവർക്കും നാശമുണ്ടാക്കുന്ന ദുഷ്ക്കർമ്മങ്ങൾ യാതൊരാലോചനയുമില്ലാതെ താമസകർത്താവ് ചെയ്യുന്നു. എന്തെല്ലാം നാശനഷ്ടങ്ങൾ വരുത്തുമെന്നറിയാതെ ആഞ്ഞടിക്കുന്ന ചുഴലിക്കാറ്റിനെപ്പോലെ തന്റെ കർമ്മങ്ങളുടെ ഭവിഷ്യൽഫലം എന്തായിരിക്കുമെന്നുള്ള ചിന്ത പോലും താമസകർത്താവിന് ഉണ്ടായിരിക്കുകയില്ല. തന്റെ കർമ്മവും അതിന്റെ ഉദ്ദേശ്യവും തമ്മിൽ പരസ്പരബന്ധമോ ചേർച്ചയോ ഇല്ലാത്തതുകൊണ്ട് താമസകർത്താവിന്റെ സ്ഥിതി ഒരു ഭ്രാന്തന്റേതിനേക്കാൾ മോശമാണ്.

മാടുകളുടെ ശരീരത്തിൽ പറ്റിപ്പിടിച്ചിരുന്ന് അവയുടെ രക്തം കുടിച്ചു ജീവിക്കുന്ന ഉണ്ണിയെപ്പോലെ, ഇന്ദ്രിയങ്ങളിൽനിന്നു ലഭിക്കുന്ന

സുഖഭോഗങ്ങൾ ആഹരിച്ച് അവൻ ജീവസന്ധാരണം ചെയ്യുന്നു. ചിരിക്കുന്നതിനും കരയുന്നതിനും പ്രത്യേക സമയമൊന്നും ആവശ്യമില്ലാത്ത ശിശുക്കളെപ്പോലെ, അനുസരണംകെട്ട വിധത്തിലാണ് ഇവൻെറ പ്രവൃത്തിയും പെരുമാറ്റവും. അവൻ പ്രകൃതിക്ക് അധീനനാണ്. തന്മൂലം എന്തു ചെയ്യണമെന്നോ എന്തു ചെയ്യുകൂടെന്നോ അവന് അറിവില്ല. കൂടുതൽ കൂടുതൽ കുപ്പ വീഴുമ്പോൾ കുപ്പക്കൂമ്പാരം ഉയരുന്നതുപോലെ അവൻ കർമ്മങ്ങളുടെ കൂമ്പാരം ഉണ്ടാക്കി തൻെറ കർമ്മങ്ങളെ വളർത്തുന്നു. ആ വളർച്ചയിൽ സംതൃപ്തനായി അവൻ അഹങ്കരിക്കുകയും ആമോദിക്കുകയും ചെയ്യുന്നു. അവൻ ഈശ്വരൻെറ മുന്നിൽപോലും തലകുനിക്കുകയില്ല. വളയാതെ ഗർവ്വു കാണിക്കുന്ന കാര്യത്തിൽ മല പോലും അവനോടു തോറ്റു പോകും. അവൻെറ മനസ്സ് വഞ്ചനാത്മകവും അവൻെറ പെരുമാറ്റം കാപട്യം നിറഞ്ഞതുമാണ്. അവൻെറ നോട്ടം ആരെയും വശപ്പെടുത്തി ധനം അപഹരിക്കുന്ന വേശ്യയുടേതുപോലെയാണ്. അവൻെറ ശരീരം അധർമ്മത്തിൻെറ ഇരിപ്പിടമാണ്. അവൻെറ ജീവിതം മുഴുവനും കളവ്, ചൂതാട്ടം, പരനിന്ദ, വേശ്യാഗൃഹസന്ദർശനം എന്നീ ദുഷ്കൃത്യങ്ങളിൽ മുഴുകി കഴിയുന്നു. ജനങ്ങളുടെ ഇടയിൽ ഇവന് യാതൊരു സ്ഥാനവുമില്ല. ഇവൻെറ വാസസ്ഥലം അന്യരുടെ ധനത്തെ അപഹരിക്കുന്ന ചോരന്മാരുടെ പാർപ്പിടംപോലെ ആയതുകൊണ്ട് ആരും ആ വഴിക്കുപോലും പോകരുത്.

മറ്റുള്ളവർക്ക് ഉന്നതി ഉണ്ടാകുന്നത് കാണുമ്പോൾ ഇവന് അവരോടു വൈരം ജനിക്കുന്നു. പാലിൽ ഉപ്പു കലർന്നാൽ അത് കുടിക്കാൻ അയോഗ്യമാകുന്നു; തണുത്ത വസ്തു അഗ്നിയിൽ വീണാൽ അത് ആളിക്കത്തുന്നു; രുചികരമായ ഭക്ഷണം ഉള്ളിൽ ചെന്നാൽ അത് ദഹനപ്രക്രിയയ്ക്കുശേഷം മലമായി പുറത്തുവരുന്നു. ഇതുപോലെ അന്യർ ഇവനു ചെയ്യുന്ന ഉപകാരങ്ങൾ അവൻ സ്വീകരിക്കുകയും അവനിൽനിന്ന് അപകാരങ്ങൾ മാത്രം പുറത്തേക്കു വരുകയും ചെയ്യുന്നു. പാമ്പിനു കൊടുത്ത പാല് വിഷമായിത്തീരുന്നതുപോലെ ഇവൻ ഗുണത്തെ വാങ്ങിച്ചു കൊണ്ട് ദോഷത്തെ തിരിച്ചുകൊടുക്കുന്നു. അമൃതിനെപ്പോലും അവൻ വിഷമായിമാറ്റും.

ഈ ലോകത്തിൽ യോഗ്യമായി ജീവിക്കാനും പരലോകത്ത് മേന്മയുണ്ടാവാനും ഉതകുന്ന എന്തെങ്കിലും ഒരു സൽക്കർമ്മം ചെയ്യുന്നതിനുള്ള സന്ദർഭം ഉണ്ടായാൽ, നിദ്ര സ്വയം അവൻെറ അടുക്കലെത്തി അവനെ പിടികൂടും. എന്നാൽ ദുഷ്ക്കർമ്മങ്ങൾ ചെയ്യുവാൻ അവൻ ആഗ്രഹിക്കുമ്പോൾ, ആ ദുഷ്ക്കർമ്മങ്ങളുമായി ഇടപെട്ട് താൻ മലിനപ്പെടേണ്ടെന്നു നിശ്ചയിച്ച്, അതേ നിദ്ര അവനെ വിട്ട് വളരെ ദൂരത്തിൽ മാറി നില്ക്കുകയും ചെയ്യും. മുന്തിരിങ്ങയും മാങ്ങയും പഴുക്കുമ്പോൾ കാക്കയ്ക്ക് വായ്പുണ്ണുണ്ടാകുന്നു; പകൽ വെളിച്ചത്തിൽ മൂങ്ങയുടെ കണ്ണുകൾക്കു കാഴ്ചയില്ലാതാകുന്നു. അതുപോലെ ഇവൻ നന്മ ചെയ്യാൻ ആഗ്രഹിക്കുമ്പോൾ ആലസ്യം അവനെ കീഴ്പ്പെടുത്തും. എന്നാൽ തിന്മ ചെയ്യാൻ ആഗ്രഹിക്കുമ്പോൾ

അവൻ ആലസ്യത്തെ കീഴ്പ്പെടുത്തുകയും, അത് അവനെ അനുസരിച്ച് ഒഴിഞ്ഞുപോവുകയും ചെയ്യുന്നു. ആഴിയുടെ അഗാധ ഗർത്തത്തിൽ ബഡവാഗ്നി സദാ കത്തിക്കൊണ്ടിരിക്കുന്നതുപോലെ, ഇവൻെറ അന്തരംഗത്തിൽ എപ്പോഴും സന്താപം കുടികൊള്ളുന്നുണ്ടാവും. ചാണകവരളി കത്തുമ്പോൾ അത് പുകയുണ്ടാക്കിക്കൊണ്ടിരിക്കുന്നതു പോലെ, അവൻെറ ജീവിതം മുഴുവൻ വിഷാദമൂകത നിറഞ്ഞതാണ്. അർജ്ജുനാ, കല്പാന്തകാലം കഴിഞ്ഞാലും ലാഭം കിട്ടണമെന്ന ആഗ്രഹത്തോടെയാണ് അവൻ കർമ്മങ്ങൾ ചെയ്യുതുടങ്ങുന്നത്. പരലോകത്തിലും നന്മ ലഭിക്കണമെന്ന് അവൻ ആഗ്രഹിക്കുന്നു. എന്നാൽ അവന് അല്പമായ ലാഭംപോലും ലഭിക്കുന്നില്ല. ഇപ്രകാരം പാപത്തിൻെറ മൂർത്തീകരണമായി ഒരുവനെ ഈ ലോകത്തു കാണാൻ ഇടയായാൽ അവൻ താമസകർത്താവാണെന്നറിയുക. അല്ലയോ പാർത്ഥ! ഇപ്പോൾ കർമ്മം, കർത്താ, ജ്ഞാനം എന്നിവയുടെ മൂന്നു വിധത്തിലുള്ള ഭേദങ്ങളും നിനക്കു വിശദീകരിച്ചു തന്നിരിക്കുന്നു.

ബുദ്ധേർഭേദം ധൃതേശ്ചൈവ
ഗുണതസ്ത്രിവിധം ശൃണു
പ്രോച്യമാനമശേഷേണ
പൃഥക്ത്വേന ധനഞ്ജയ! 29

*അല്ലയോ അർജ്ജുന, ബുദ്ധിയുടേയും ധൃതിയുടേയും ഗുണാഗണങ്ങളനുസരിച്ചുള്ള മൂന്നുവിധം ഭേദങ്ങളെ നിശ്ശേഷമായും പ്രത്യേകമായും നിനക്കു പറഞ്ഞുതരാം. കേട്ടോളൂ.*

അജ്ഞാനഗ്രാമത്തിൽ (ശരീരത്തിൽ)മോഹവസ്ത്രവുമുടുത്ത് സന്ദേഹമാകുന്ന ആഭരണങ്ങളാൽ അലങ്കരിക്കപ്പെട്ട് ബുദ്ധി വസിക്കുന്നു. ആത്മനിശ്ചയത്തിൻെറ രൂപം പ്രതിഫലിച്ചു കാണുന്ന ഒരു കണ്ണാടിയാണ് ഈ ബുദ്ധി. ഈ ബുദ്ധിയുടെ വ്യാപാരവും മൂന്നുവിധത്തിൽ പെട്ടിരിക്കുന്നു. ത്രിഗുണങ്ങളുടെ സമ്പർക്കംകൊണ്ട് ഈ ജഗത്തിലുള്ള ഏതു വസ്തുവാണ് ത്രിവിധത്തിലുള്ള ഭേദങ്ങൾ ഇല്ലാതെയിരിക്കുന്നത്? അഗ്നിയെ തൻെറ ശരീരത്തിൽ അടക്കി യിട്ടില്ലാത്ത വിറക് ഈ ലോകത്തിലുണ്ടോ? അതുപോലെ ഈ ദൃശ്യ പ്രപഞ്ചത്തിലുള്ള ഏതു വസ്തുവാണ് മൂന്നു പ്രകാരത്തിലല്ലാത്തത്? ആകയാൽ ഈ ബുദ്ധിയും ധൃതിയും അതുപോലെ ത്രിഗുണങ്ങളുടെ സംബന്ധം കൊണ്ട് മൂന്നു വിധത്തിലായിത്തീർന്നിരിക്കുന്നു. അവയുടെ മൂന്നു ഭേദങ്ങളേയും അവയുടെ ലക്ഷണങ്ങളോടുകൂടി ഞാൻ വിവരിക്കാം. ഇതിൽ ബുദ്ധിയെപ്പറ്റി ആദ്യം പറയാം. ജീവജാലങ്ങൾ സംസാരചക്രത്തിൽ വന്നുചേരുന്നതിന് ഉത്തമം, മദ്ധ്യമം, അധമം എന്നു മൂന്നു വഴികളുണ്ട്. കർത്തവ്യകർമ്മങ്ങളുടെ അനുഷ്ഠാനം, കാമ്യ കർമ്മാനുഷ്ഠാനം, നിഷിദ്ധകർമ്മാനുഷ്ഠാനം എന്നു പ്രസിദ്ധമായി ട്ടുള്ള ഈ മൂന്നു വഴികളിൽക്കൂടിയാണ് ജീവികൾ സംസാരഭയത്തിൻെറ പിടിയിൽ പെടുന്നത്.

പ്രവൃത്തിം ച നിവൃത്തിം ച
കാര്യാകാര്യേ ഭയാഭയേ
ബന്ധം മോക്ഷം ച യാ വേത്തി
ബുദ്ധിഃ സാ പാർത്ഥ, സാത്ത്വികീ 30

*ഹേ പാർത്ഥ! പ്രവൃത്തിമാർഗ്ഗത്തേയും നിവൃത്തിമാർഗ്ഗത്തേയും, ചെയ്യേണ്ടതിനേയും ചെയ്യരുതാത്തതിനേയും ഭയപ്പെടേണ്ടതിനേയും ഭയപ്പെടേണ്ടാത്തതിനേയും ബന്ധത്തേയും മോക്ഷത്തേയും വേർതിരിച്ചറിയുന്ന ബുദ്ധി സാത്ത്വികമത്രെ.*

അവനവൻെറ അധികാരപരിധിയിൽ പെടുന്ന നിത്യനൈമിത്തികകർമ്മങ്ങളും ശാസ്ത്രങ്ങളാൽ വിധിക്കപ്പെട്ട മറ്റു കർമ്മങ്ങളും ചെയ്യുന്നതാണ് ഇതിൽ ഉത്തമമായിട്ടുള്ള വഴി. ഈ കർമ്മങ്ങൾ ദാഹത്തിനുവേണ്ടി ജലം കുടിക്കുന്നതുപോലെ, ആത്മസ്വരൂപപ്രാപ്തിമാത്രം ലക്ഷ്യമാക്കിക്കൊണ്ടുവേണം ചെയ്യേണ്ടത്. ഈ കർമ്മങ്ങളുടെ അനുഷ്ഠാനം ദുസ്തരമായ സംസാരഭയത്തിൽ നിന്നു മോചിപ്പിച്ച് മോക്ഷത്തെ സുസാദ്ധ്യമാക്കിത്തീർക്കുന്നു. ഇപ്രകാരമുള്ള കർമ്മങ്ങൾ അനുഷ്ഠിക്കുന്നവൻ ധീമാനാണ്. അവൻ മുമുക്ഷുത്വത്തിൻെറ പാതയിൽ എത്തിച്ചേരുന്നു. ഒരുവൻെറ ബുദ്ധി ഇപ്രകാരമുള്ള കർമ്മം അനുഷ്ഠിക്കുന്നതിനു ദൃഢനിശ്ചയം ചെയ്യാൽ, നാം സൂക്ഷിച്ചുവെച്ചിരിക്കുന്ന ധനം നമ്മുടെ ഇഷ്ടാനുസരണം നമ്മുടെ കൈയിൽ വന്നുചേരുന്നതുപോലെ, അവനു മോക്ഷപ്രാപ്തി സുലഭമായി വന്നുചേരുന്നു. ആകയാൽ നിവൃത്തിയാകുന്ന (കർമ്മഫലം ത്യജിക്കൽ) അടിസ്ഥാന ശിലയിന്മേൽ പ്രവൃത്തിയാകുന്ന (കർമ്മമാകുന്ന) സുന്ദരസൗധം പണിയുന്നതിൽ എന്തുകൊണ്ട് ഒരുവന് മുഴുകിക്കൂടാ?

ദാഹിക്കുന്നവൻ ജലം കുടിച്ചു ദാഹത്തെ നിവൃത്തി വരുത്തുന്നു; വെള്ളത്തിൽ വീണവൻ കരയിൽ നീന്തിക്കയറി ജീവനെ രക്ഷപ്പെടുത്തുന്നു; ശരിയായ മരുന്നും പഥ്യാഹാരവും കഴിച്ച് ഒരു രോഗി രോഗവിമുക്തനാവുന്നു; ജലത്തിൽ ജീവിക്കുന്ന മത്സ്യത്തിന് ജലത്താൽ ജീവാപായം നേരിടുമെന്നു ഭയപ്പെടേണ്ടതില്ല. അതുപോലെ നിത്യനൈമിത്തിക കർമ്മങ്ങൾ യഥാവിധി ചെയ്യുന്നവന് മോക്ഷം ലഭിക്കുമെന്നുള്ള കാര്യം നിസ്സംശയമാണ്. സാത്ത്വിക ബുദ്ധിയുള്ളവന് വിഹിതകർമ്മങ്ങളും നിഷിദ്ധ കർമ്മങ്ങളും എന്തൊക്കെയാണെന്നുള്ള വ്യക്തമായ ജ്ഞാനം ഉണ്ടായിരിക്കും. കാമ്യകർമ്മങ്ങളും നിഷിദ്ധ കർമ്മങ്ങളും സംസാരഭയത്തെ ഉണ്ടാക്കുന്നവയാണെന്ന് അറിവുള്ള അവൻെറ സാത്ത്വികബുദ്ധി അവയെ അയോഗ്യങ്ങളായ കർമ്മങ്ങളെന്നു നിർണ്ണയിച്ച് അവയുടെ പ്രവർത്തനങ്ങളിൽനിന്നു പിൻവാങ്ങുന്നു. അല്ലയോ അർജ്ജുനാ, ആരെങ്കിലും എരിയുന്ന തീയിൽ കാലുകുത്തുമോ? അഗാധഗർത്തത്തിലേക്കു കുതിച്ചു ചാടുമോ? ചുട്ടുപഴുത്ത് അസ്പൃശ്യമായ കുന്തം കൈയിലെടുക്കുമോ? ഫണമുയർത്തി നില്ക്കുന്ന മൂർഖൻപാമ്പിനെ തലോടുമോ? പുലിയുടെ

ഗുഹയിൽ പ്രവേശിക്കുമോ? അതുപോലെ ശാസ്ത്രനിഷിദ്ധങ്ങളായ കർമ്മങ്ങളെ കാണുമ്പോൾ അവൻെറ സാത്ത്വികബുദ്ധി ഭയ വിഹ്വലമാകുന്നു. വിഷം ചേർത്ത ആഹാരം കഴിക്കുന്നവൻ ഉടൻ തന്നെ മരണത്തിനു വിധേയനാകുന്നു. അതുപോലെ നിഷിദ്ധ കർമ്മങ്ങൾ ചെയ്യുന്നവൻ ജനനമരണ ചക്രത്തിൽപെട്ടുഴലുന്നതിന് ഇടയാകുന്നു. ഈ കർമ്മങ്ങൾ ബന്ധനത്തിലേക്കു നയിക്കുമെന്ന് സാത്ത്വികബുദ്ധിക്കു ബോദ്ധ്യമാകുമ്പോൾ അത് അവയിൽനിന്ന് അകന്നു മാറുന്നു. യഥാവിധി പരിശോധന നടത്തിയാൽ ഒരു രത്നവ്യാപാരിക്ക് അകൃത്രിമവും കൃത്രിമവും ആയ രത്നത്തെ തിരിച്ചറിയാൻ കഴിയും. അതുപോലെ കാര്യാകാര്യങ്ങളെ തിരിച്ചറിഞ്ഞ് ഏതാണ് പ്രവർത്തിക്കേണ്ടതെന്നും ഏതിൽനിന്നാണ് പിന്മാറേണ്ടതെന്നും നിശ്ചയിച്ച് യോഗ്യമായ കർമ്മങ്ങൾ ചെയ്യുകയും അയോഗ്യമായവയെ തള്ളിക്കളയുകയും ചെയ്യുന്ന ബുദ്ധിയാണ് സാത്ത്വികബുദ്ധി.

യയാ ധർമ്മമധർമ്മം ച
കാര്യം ചാകാര്യമേവ ച
അയഥാവത് പ്രജാനാതി
ബുദ്ധിഃ സാ പാർത്ഥ രാജസീ 31

*അല്ലയോ പാർത്ഥ! യാതൊരു ബുദ്ധികൊണ്ട് ധർമ്മത്തെയും അധർമ്മത്തെയും ചെയ്യേണ്ടതിനേയും ചെയ്യരുതാത്തതിനേയും തെറ്റായി അറിയുന്നുവോ ആ ബുദ്ധി രാജസബുദ്ധിയത്രെ.*

കൊക്കുകൾക്കു ജലത്തിൽനിന്ന് പാല് തിരിച്ചെടുക്കാൻ കഴിയാത്തതിനാൽ അവ ജലവും പാലും ചേർന്ന മിശ്രിതം തന്നെ കുടിക്കുന്നു; അന്ധനായ ഒരുവന് രാത്രിയും പകലും തിരിച്ചറിയാൻ കഴിയുന്നില്ല; മനോഹരമായ പൂക്കളിൽനിന്ന് പൂന്തേൻ നുകരുന്ന ഭ്രമരം അതിൻെറ ഭ്രാമരസ്വഭാവത്തെ വെടിയാതെ കടുപ്പമുള്ള തടികൾ കുത്തിത്തുളയ്ക്കുന്നു. അതുപോലെ രാജസബുദ്ധിയുള്ള ഒരുവൻ ധർമ്മാധർമ്മരൂപമായ കാര്യാകാര്യങ്ങളെ തിരിച്ചറിയാൻ കഴിയാതെ എല്ലാറ്റിനെയും ഒന്നായി കൂട്ടിക്കുഴച്ച് അനുഷ്ഠിക്കുന്നു. പരിശോധന നടത്താതെ മുത്തുകൾ വിലയ്ക്കു വാങ്ങിയാൽ നല്ലതു കിട്ടിയാൽ തന്നെയും അതോടൊപ്പം നിശ്ചയമായും ചീത്തയും ഉണ്ടായിരിക്കും. അപ്രകാരം ഒരുവൻ കരണീയം അകരണീയം എന്നു വിവേചനമില്ലാതെ കർമ്മങ്ങൾ അനുഷ്ഠിക്കുമ്പോൾ യാദൃച്ഛികമായി ഏതെങ്കിലും ദുഷ്ക്കർമ്മങ്ങൾ ഒഴിഞ്ഞുപോയെങ്കിലല്ലാതെ, മിക്കസാഹചര്യത്തിലും അവൻ സൽക്കർമ്മങ്ങളും ദുഷ്ക്കർമ്മങ്ങളും ഭേദമില്ലാതെ അനുഷ്ഠിക്കേണ്ടിവരുന്നു. രജോഗുണിയുടെ ബുദ്ധി വിഹിതവും നിഷിദ്ധവുമായ കർമ്മങ്ങളെ ഒരേ വിധത്തിൽ കാണുന്നു. ഇത് അടിയന്തിരത്തിന് അർഹത നോക്കാതെ സകല ആളുകളേയും ക്ഷണിക്കുന്നതു

പോലെയാണ്. ഹേ പാർത്ഥ! ശുദ്ധവും അശുദ്ധവുമായ കർമ്മങ്ങളെ തിരിച്ചറിഞ്ഞ് തിരഞ്ഞെടുക്കാൻ കഴിവില്ലാത്ത ബുദ്ധി രാജസ ബുദ്ധിയാണ്.

അധർമ്മം ധർമ്മമിതി യാ
മന്യതേ തമസാവൃതാ
സർവ്വാർത്ഥാൻ വിപരീതാംശ്ച
ബുദ്ധിഃ സാ പാർത്ഥ! താമസീ 32

*അർജ്ജുനാ, യാതൊരു ബുദ്ധി തമസ്സാൽ മൂടപ്പെട്ട് അധർമ്മത്തെ ധർമ്മമായിട്ടും എല്ലാറ്റിനെയും വിപരീതമായിട്ടും കരുതുന്നുവോ ആ ബുദ്ധി താമസബുദ്ധിയത്രെ.*

രാജാവു യാത്ര ചെയ്യുന്ന രാജവീഥി ചോരനു സ്വീകാര്യമല്ല; പ്രഭാതം പൊട്ടിവിടരുമ്പോൾ രാക്ഷസന്റെ രാത്രി ആരംഭിക്കുന്നു; ഭൂമിയിൽ കണ്ടെത്തിയ ധനനിധി ഭാഗ്യഹീനനായ ഒരുവന് കൽക്കരിക്കൂമ്പാരം പോലെ തോന്നി അത് അനുഭവിക്കാൻ ഇടയാകാതെ വരുന്നു. അതുപോലെ ഒരുവൻ ധർമ്മത്തെ അധർമ്മമായും സത്യത്തെ അസത്യമായും അർത്ഥവത്തായതിനെ അനർത്ഥമായും കരുതുന്നു. ശാസ്ത്രത്തിൽ വിവരിച്ചിട്ടുള്ള എല്ലാ ആചരണങ്ങളും അപകടം നിറഞ്ഞതായും ഗുണമായി നിർണ്ണയിക്കപ്പെട്ടിട്ടുള്ളവയെല്ലാം ദോഷങ്ങളായും അവൻ കാണുന്നു. ഇപ്രകാരമുള്ളവന്റെ ബുദ്ധി താമസബുദ്ധിയാണെന്ന കാര്യത്തിൽ യാതൊരു സംശയവുമില്ല. ധർമ്മം എന്താണെന്നറിയാൻ കഴിയാത്ത ബുദ്ധികൊണ്ട് എന്താണു പ്രയോജനം? ആത്മജ്ഞാനം എന്ന കുമുദത്തെ വിടർത്തുന്ന പൂർണ്ണേന്ദുവായ അല്ലയോ അർജ്ജുന, നിനക്കു മൂന്നു വിധത്തിലുള്ള ബുദ്ധിയെപ്പറ്റി ഞാൻ വിശദീകരിച്ചുതന്നു. ബുദ്ധി ഒരു കർമ്മം ചെയ്യാൻ നിശ്ചയിക്കുമ്പോൾ ആ ബുദ്ധിക്കുണ്ടാകുന്ന ഉറച്ച ധാരണാശക്തിയാണ് ധൃതി. ഈ ധൃതിയും മൂന്നു വിധത്തിലാണ്. അവയുടെ ലക്ഷണങ്ങളെപ്പറ്റി പറയാം.

ധൃത്യാ യയാ ധാരയതേ
മനഃ പ്രാണേന്ദ്രിയ ക്രിയാഃ
യോഗേനാവ്യഭിചാരിണ്യാ
ധൃതിഃ സാ പാർത്ഥ! സാത്ത്വികീ 33

*അർജ്ജുനാ, യോഗപരിശീലനംകൊണ്ട് അന്യവിഷയത്തെ ഗ്രഹിക്കാതിരിക്കുന്ന യാതൊരു ധൈര്യത്തിനാൽ മനസ്സ്, പ്രാണങ്ങൾ, ഇന്ദ്രിയങ്ങൾ എന്നിവയുടെ വ്യാപാരങ്ങളെ വഴിപിഴയ്ക്കാതെ അടക്കുന്നുവോ, ആ ധൈര്യം സാത്ത്വികമാകുന്നു.*

സൂര്യൻ ഉദിക്കുമ്പോൾ അന്ധകാരം അസ്തമിക്കുന്നു; അതോടൊപ്പം ചോരപ്രവർത്തനങ്ങളും നിലയ്ക്കുന്നു; അരചന്റെ ആജ്ഞ

പാലിക്കുമ്പോൾ അനീതികൾ ഇല്ലാതെയാകുന്നു; ശക്തമായ കാറ്റ് അടിക്കുമ്പോൾ ഗർജ്ജിക്കുന്ന മേഘങ്ങൾ മറഞ്ഞു പോകുന്നു; അഗസ്ത്യമഹർഷിയെ കാണുന്നതോടെ അർണ്ണവം ശാന്തമാകുന്നു; ചന്ദ്രൻ ഉദിക്കുമ്പോൾ അരവിന്ദം കൂമ്പുന്നു; അലറുന്ന സിംഹത്തെ നേരിൽക്കാണുമ്പോൾ മദോന്മത്തനായ മത്തേഭം എതിരാളിയുടെ നേർക്ക് ഉയർത്തിയ കാൽ താഴെ വെയ്ക്കാൻ ശക്തിയില്ലാതെ ഒരേ നില്പിൽ നിന്നു പോകുന്നു. ഇതുപോലെ സാത്ത്വിക ധൃതി ഹൃദയത്തിലുണ്ടാകുമ്പോൾ മനസ്സിൻേറയും പ്രാണൻേറയും ഇന്ദ്രിയങ്ങളുടേയും എല്ലാ പ്രവർത്തനങ്ങളും നിലയ്ക്കുന്നു. ഇന്ദ്രിയങ്ങൾ വിഷയങ്ങളോടുള്ള ബന്ധത്തിൽനിന്നും സ്വയമേവ വേർപെട്ട് തങ്ങളുടെ മാതാവായ മനസ്സിൻെറ ഗർഭാശയത്തിൽ കയറുന്നു. മുകളിലോട്ടും താഴോട്ടുമുള്ള പ്രവർത്തനം തടയപ്പെട്ട പ്രാണൻ മറ്റ് ഒൻപതു ജീവവായുക്കളുമായി ഒന്നു ചേർന്ന് സുഷുമ്നാ നാഡിയിൽ പ്രവേശിക്കുന്നു. മനസ്സ് സങ്കല്പവികല്പങ്ങളാകുന്ന തൻെറ വസ്ത്രങ്ങൾ അഴിച്ചു കളഞ്ഞ് നഗ്നമായി, ഒന്നും ചെയ്യാതെ പരിശുദ്ധമായ ബുദ്ധിയുടെ പിന്നിൽ ഒളിക്കുന്നു. പിന്നീട് ഈ ധൃതിരാജൻ, മനസ്സ്, പ്രാണൻ, ഇന്ദ്രിയങ്ങൾ എന്നിവയുടെ സ്വാഭാവിക ചേഷ്ടകളെ നിശ്ചലമാക്കിയിട്ട്, അവയെ യോഗബലംകൊണ്ട് ധ്യാനത്തിൻെറ ഉള്ളറയിൽ കൊണ്ടുവന്ന് നിർത്തുന്നു. ഇവകളെ സാർവ്വഭൗമനായ പരമാത്മാവിൻെറ കൈകളിൽ ചേർത്തു വെയ്ക്കുന്നതുവരെ അവയിൽ നിന്നു ലഞ്ചം വാങ്ങാതെയും തൻെറ സ്വാധീനത്തിൽനിന്നു വിട്ടു പോകാതെയും ജാഗ്രതയോടെ കാവൽ നില്ക്കുന്നു. ഇപ്രകാരമുള്ള ധൈര്യരാജനെയാണ് സാത്ത്വികധൃതി എന്നറിയപ്പെടുന്നത്.

യയാ തു ധർമ്മകാമാർത്ഥാൻ
ധൃത്യാ ധാരയതേഽർജ്ജുന!
പ്രസംഗേന ഫലാകാംക്ഷീ
ധൃതിഃ സാ പാർത്ഥ! രാജസീ 34

*ഹേ അർജ്ജുന, യാതൊരു ധൃതി കൊണ്ടാണോ ഒരുവൻ ധർമ്മാർത്ഥ കാമങ്ങളെ നിറവേറ്റുന്നത്, അവയിലുള്ള ആസക്തികൊണ്ട് ഫലാകാംക്ഷിയായും ഭവിക്കുന്നത്, ആ ധൃതി രാജസമാകുന്നു.*

ഒരുവൻ ശരീരത്തെ ആത്മാവെന്നു ചിന്തിച്ചുകൊണ്ട് ധർമ്മാർത്ഥ കാമങ്ങളെന്ന മൂന്നു പുരുഷാർത്ഥങ്ങളേയും ആശ്രയിച്ച്, ഇഹത്തിലും പരത്തിലും സുഖം അനുഭവിക്കുന്നതിനുവേണ്ടി അനവരതം പണിയെടുക്കുന്നു. അവൻ മനോരഥം എന്ന സമുദ്രത്തിൽ ധർമ്മാർത്ഥകാമങ്ങൾ എന്ന പടക് ഇറക്കി ധൈര്യത്തോടെ കർമ്മ വ്യാപാരങ്ങൾ നടത്തുന്നു. കർമ്മങ്ങളാകുന്ന മുതൽ മുടക്കി നാലിരട്ടി ലാഭം ലഭിക്കുന്നതിന് ഉതകുന്ന പ്രവൃത്തികൾ അവൻ സാഹസികമായി ചെയ്യുന്നു. ലാഭം കിട്ടുന്ന മുറയ്ക്ക് കൂടുതൽ കൂടുതൽ കർമ്മങ്ങൾ

ചെയ്യുന്നു. ഇപ്രകാരം പ്രവർത്തിക്കുന്നതിനു പ്രചോദനം നൽകുന്ന അവൻെറ ധൈര്യം രാജസികമാണ്. ഇതു രാജസധൃതി എന്നറിയപ്പെടുന്നു. ഇനിയും താമസധൃതിയെപ്പറ്റി പറയാം, കേട്ടു കൊള്ളുക.

യയാ സ്വപ്നം ഭയം ശോകം
വിഷാദം മദമേവ ച
ന വിമുഞ്ചതി ദുർമേധാ
ധൃതിഃ സാ പാർത്ഥ! താമസീ 35

*ഹേ അർജ്ജുനാ, ദുഷ്ടബുദ്ധി (അവിവേകി)യായവൻ യാതൊരു ധൃതികൊണ്ട് നിദ്രയേയും ഭയത്തേയും വ്യാകുലതയേയും മദത്തേയും വിടാതെ പിടിച്ചിരിക്കുന്നുവോ ആ ധൃതി താമസമാകുന്നു.*

കറുത്തിരുണ്ട കല്ക്കരിയെപ്പോലെ, താമസികധൃതി എല്ലാ ഗർഹ്യമായ അധമഗുണങ്ങളും ഉൾക്കൊള്ളുന്നതാണ്. ഇപ്രകാരം നിന്ദ്യമായതിനെ ഗുണമെന്നു പറയുന്നത് എന്തിനാണെന്നു ചോദിച്ചാൽ, ദുഷ്ടന്മാരായ രാക്ഷസന്മാരെ നാം പുണ്യജനം എന്നു വിളിക്കുന്നില്ലേ?; അമംഗളകാരിയായ ചൊവ്വായെ മംഗള എന്നു വിളിക്കുന്നില്ലേ?; എന്നതുപോലെ തമോഗുണത്തിനു ഗുണമെന്നു പേരു നൽകിയത്, വീണ്ടുവിചാരമില്ലാതെയാണെന്നു വിചാരിച്ചാൽ മതി. സർവ്വദോഷങ്ങളുടേയും വാസസ്ഥാനമായ തമസ്സുകൊണ്ടു വാർത്തെടുത്ത ഒരു നരമൂർത്തിയാണ് തമോഗുണി. അവൻ സദാ അലസതയെ അവൻെറ കക്ഷത്തിൽവെച്ചുകൊണ്ടു നടക്കുന്നു. അതിനാൽ പാപം ചെയ്യുന്നവനിൽ നിന്നു ദുഃഖം വിട്ടുമാറാത്തതുപോലെ നിദ്ര അവനിൽനിന്ന് ഒഴിഞ്ഞു മാറുകയില്ല. ശരീരത്തിനോടും സമ്പത്തിനോടും അമിതമായ പ്രിയം പ്രകടിപ്പിക്കുന്ന അവനിൽ നിന്ന്, കാഠിന്യം കരിങ്കല്ലിനെ വിട്ടുമാറാത്തതുപോലെ, ഭയം ഒരിക്കലും വിട്ടുപിരിയുകയില്ല. ഒരു കൃതഘ്നനിൽ സദാ പാപം കുടികൊള്ളുന്നതുപോലെ, ലൗകികസുഖങ്ങളെ ആഗ്രഹിക്കുന്ന അവൻ ദുഃഖത്തിൻെറ ആവാസസ്ഥാനമാണ്. അവൻെറ അന്തരംഗം അഹർന്നിശം അസന്തുഷ്ടമായതുകൊണ്ട് വിഷാദം അവൻെറ സന്തത സഹചാരിയാണ്. കുപഥ്യനായ ഒരുവനെ വ്യാധി വിട്ടൊഴിയാത്തതുപോലെയോ, വെളുത്തുള്ളിയുടെ ദുർഗ്ഗന്ധം അതിനെ വിട്ടുമാറാത്തതുപോലെയോ, വിഷാദം അവൻെറ ആജന്മമിത്രമാണ്. താരുണ്യം, വിത്തം, ഇന്ദ്രിയഭോഗങ്ങൾ എന്നിവയിൽ ഊറ്റംകൊള്ളുന്ന അവൻെറ മനസ്സിൽ സദാ മദോന്മാദം അധിവസിക്കുന്നു. താപം ഒരിക്കലും തീയെ വിട്ടൊഴിയാത്തതുപോലെ, മൂർഖൻ പാമ്പിൻെറ പക അതിനെ വിട്ടൊഴിയാത്തതുപോലെ, ഉലകത്തിലുള്ള എല്ലാവരോടും ശത്രുത പുലർത്തുന്നവനെ ഭയം ഒരിക്കലും വിട്ടൊഴിയാത്തതുപോലെ, മൃത്യുദേവത മർത്ത്യൻെറ ശരീരത്തെ മറന്നു പോകാത്തതുപോലെ, മദം ഒരിക്കലും അവനെ വിട്ടുപോവുകയില്ല. ഇപ്രകാരം നിദ്ര, ആലസ്യം,

ഭയം, വിഷാദം, മദം എന്ന അഞ്ചു ദോഷങ്ങളും ഏതു ധൃതിയുടെ ബലത്താൽ ഒരുവനിൽ ചേർന്നിരിക്കുന്നുവോ, ആ ധൃതിയാണ് താമസധൃതി.

ജഗന്നാഥനായ ഭഗവാൻ കൃഷ്ണൻ പറഞ്ഞു. ഭഗവാൻ തുടർന്നു:

ഏതേതു കർമ്മങ്ങളാണ് ചെയ്യേണ്ടതെന്നു ബുദ്ധി നിശ്ച യിച്ചാൽ അതു വിജയകരമായ സമാപ്തിയിലെത്തിക്കുന്നതു ധൃതി യാണ്. സൂര്യപ്രകാശത്തിൽ ഒരുവന് വ്യക്തമായി വഴിതെളിഞ്ഞു കാണപ്പെടുന്നു. എങ്കിലും ആ വഴിയിൽക്കൂടി നടക്കുന്നതിനുള്ള നിശ്ചയം എടുക്കേണ്ടത് നടക്കുന്നവനാണ്. അതുപോലെ ചെയ്യേണ്ട കർമ്മം എന്താണെന്നും അതിനുള്ള ഉപായം എപ്രകാരമാണെന്നും ബുദ്ധി കാണിച്ചു കൊടുക്കുന്നു. ഇന്ദ്രിയങ്ങൾ ആ കർമ്മങ്ങളൊക്കെ ചെയ്യുന്നു. എന്നാൽ ആ കർമ്മങ്ങൾ ചെയ്തു തീർക്കുന്നതിനുള്ള ധൈര്യം മനസ്സിനുണ്ടായിരിക്കണം. ആ ധൈര്യമാണ് ധൃതി. മൂന്നുവിധത്തിലുള്ള ഈ ധൃതിയെപ്പറ്റി ഞാൻ നിനക്കു വിശദീകരിച്ചു തന്നു.

അല്ലയോ അർജ്ജുന, കർമ്മങ്ങൾ ചെയ്യുമ്പോൾ അതിൽനിന്നു ലഭിക്കുന്ന ഫലത്തിന് സുഖം എന്നു പറയുന്നു. ഈ സുഖവും അതിനു കാരണമായ കർമ്മം അനുസരിച്ച് മൂന്നു തരത്തിലാണ്. ഈ സുഖം ത്രിഗുണങ്ങളുമായുള്ള ചേർച്ചകൊണ്ട് മൂന്നു ഭാവങ്ങൾ കൈക്കൊള്ളുമ്പോൾ അവയ്ക്കുണ്ടാകുന്ന ലക്ഷണങ്ങളെ ഞാൻ വ്യക്തമായും വിശദമായും വിവരിക്കാം. എന്നാൽ ആ വിഷയത്തെ കുറവുകളൊന്നുമില്ലാതെ എങ്ങനെയാണ് വർണ്ണിക്കുന്നത്? പറയുന്ന വാക്കുകളുടെ ശബ്ദദോഷവും കേൾക്കുന്ന ശ്രവണേന്ദ്രിയങ്ങളുടെ മാലിന്യവും കൂടിചേരുമ്പോൾ, ഒരുവൻ പറയുന്ന വാക്കുകൾ കേൾക്കേണ്ടവൻ ശരിക്കുംകേട്ടുവെന്നോ യഥാർത്ഥമായിട്ട് മനസ്സിലാക്കിയെന്നോ വരുകയില്ല. അതു കൊണ്ട് ഏത് അന്തരാത്മാവിൻെറ ശ്രദ്ധയെ തടഞ്ഞുനിർത്തിയാൽ കാതുകൾതന്നെ ബധിരങ്ങളായിത്തീരുമോ ആ അന്തരാത്മാവിൻെറ ശ്രദ്ധയെ സഹായമാക്കിക്കൊണ്ട് ഞാൻ പറയുന്ന കാര്യത്തെ നീ മനസ്സിലാക്കണം. ശ്രവണേന്ദ്രിയങ്ങളുടെ തുണയോ ബാഹ്യമായ ശ്രദ്ധയോ ഇല്ലാതെ എൻെറ വാക്കുകൾ നീ നിൻെറ ഹൃദയത്തിലേക്ക് നേരിട്ട് സ്വീകരിക്കണം.

ഇപ്രകാരം പറഞ്ഞുകൊണ്ട് സുഖത്രയങ്ങളെപ്പറ്റി ഭഗവാൻ വിവരിക്കാൻ തുടങ്ങി. ഞാൻ അത് വിശദീകരിക്കാം.

സുഖം ത്വിദാനീം ത്രിവിധം
ശൃണു മേ ഭരതർഷഭ
അഭ്യാസാദ് രമതേയത്ര
ദുഃഖാന്തം ച നിഗച്ഛതി. 36

*അർജ്ജുനാ, നിത്യപരിചയം കൊണ്ട് യാതൊരു സുഖത്തിൽ*

*മനുഷ്യൻ രമിക്കുകയും ദുഃഖം അറിയാതിരിക്കുകയും ചെയ്യുന്നുവോ, മൂന്നു വിധത്തിലുള്ള ആ സുഖത്തെക്കുറിച്ച് ഇനി ഞാൻ പറയാം, കേട്ടോളൂ.*

ഹേ അർജ്ജുനാ, മൂന്നു വിധത്തിലുള്ള സുഖങ്ങളുടെ ലക്ഷണങ്ങളെപ്പറ്റി നിന്നോടു പറയാം, അത് കേട്ടോളൂ. ജീവൻ ആത്മാവിനെ കണ്ടുമുട്ടുന്നതിൽ നിന്നാണ് സുഖം സംജാതമാകുന്നത്. വിശിഷ്ട ഗുണമുള്ള ഒരു ഔഷധമാണെങ്കിൽപോലും അത് ചെറിയ ഗുളികകളായിട്ടാണ് സേവിക്കേണ്ടത്. ഈയത്തെ വെള്ളിയാക്കണമെങ്കിൽ രസായനശാസ്ത്രത്തിൽ വിധിച്ചിട്ടുള്ളതുപോലെ പല പദാർത്ഥങ്ങളെ ചേർത്ത് സ്ഫുടം ചെയ്യണം. ഉപ്പു നിശ്ശേഷം ജലത്തിൽ അലിഞ്ഞു ചേരണമെങ്കിൽ രണ്ടോ മൂന്നോ ആവർത്തി വെള്ളം ഒഴിക്കണം. അതുപോലെ ഒരു പ്രാവശ്യം അനുഭവിക്കാൻ ഇടയാകുന്ന അൽപസുഖത്തെ കൂടുതൽ അനുഭവിക്കുന്നതിനായി ജീവൻ അഭ്യാസത്തെ സാവധാനത്തിൽ ഉയർത്തണം. അപ്പോൾ ജീവിത ദുഃഖങ്ങളുടെ വേദനയോടൊപ്പം ജീവത്വഭാവവും സാവധാനത്തിൽ അപ്രത്യക്ഷപ്പെട്ട് ആത്മസുഖം ലഭിക്കുന്നു. ഈ ആത്മസുഖവും ത്രിഗുണാത്മകമാണ്. അതെപ്പറ്റി ഓരോന്നായി പറയാം.

യത്തദഗ്രേ വിഷമിവ
പരിണാമേഽമൃതോപമം
തത്സുഖം സാത്ത്വികം പ്രോക്തം
ആത്മബുദ്ധി പ്രസാദജം. 37

*യാതൊരു സുഖം തുടക്കം വിഷം പോലെയും ഒടുക്കം അമൃത് പോലെയുമിരിക്കുന്നുവോ, ആത്മബോധത്തിൻെറ തെളിവിൽ നിന്നുണ്ടാകുന്ന ആ സുഖം സാത്ത്വികമത്രെ.*

ചന്ദനമരത്തിൻെറ ചുവട്ടിൽ സർപ്പം ചുറ്റിയിരിക്കുന്നതുകൊണ്ട് മരത്തോടടുക്കാൻ എല്ലാവർക്കും ഭയമാണ്; ഭൂമിയുടെ അടിയിൽ കിടക്കുന്ന നിധിക്ക് ഭൂതം കാവൽ നിൽക്കുന്നതിനാൽ അതെടുക്കാൻ നിവൃത്തിയില്ല; യജ്ഞങ്ങൾ ചെയ്യുന്നതിനുള്ള കഷ്ടപ്പാടുകൾ സ്വർഗ്ഗസുഖത്തെ അനുഭവിക്കുന്നതിന് തടസ്സമായി നിൽക്കുന്നു; വളരെ ഏറെ ക്ലേശങ്ങൾ സഹിച്ചാണ് ബാല്യകാലം തരണം ചെയ്യേണ്ടത്; തീ കത്തിക്കണമെങ്കിൽ പുകയുടെ ശല്യം അനുഭവിക്കേണ്ടിയിരിക്കുന്നു; രോഗനിവാരണത്തിനു വേണ്ടി കയ്പുള്ള ഔഷധങ്ങൾ കഴിക്കാതെ തരമില്ല. ഇപ്രകാരം, ആത്മസുഖപ്രാപ്തിക്കുവേണ്ടി ഒരുവൻ വളരെ ക്ലേശങ്ങൾ അനുഭവിക്കേണ്ടിയിരിക്കുന്നു.

പ്രാരംഭത്തിൽ പലവിധ അസുഖങ്ങളേയും കൈവരുത്തുന്ന മനോനിയന്ത്രണവും ഇന്ദ്രിയനിഗ്രഹവും അവൻ അനുഷ്ഠിക്കണം. ഐഹിക വിഷയങ്ങളോടുള്ള പ്രീതിയെ എരിച്ചു കളയുന്ന വഹ്നിയാകുന്ന വൈരാഗ്യത്തെ വളർത്തി, സംസാര സ്വർഗ്ഗ

സുഖങ്ങളോടുള്ള ബന്ധങ്ങളെ പിഴുതെറിയണം. വിവേചിച്ചറിയാനുള്ള ജ്ഞാനം ലഭിക്കാൻ തീവ്രമായ ജ്ഞാനവിഷയങ്ങൾ ശ്രവണം ചെയ്യുകയും കർക്കശമായ വ്രതങ്ങൾ അനുഷ്ഠിക്കുകയും വേണം. ഈ വിധത്തിലുള്ള അഭ്യാസം ബുദ്ധ്യാദികളെ ഛിന്നഭിന്നമാക്കും. സുഷുമ്നാനാഡിയുടെ വക്ത്രത്തിൽ കൂടി പ്രാണാപാനവായുക്കളെ നിയന്ത്രിക്കണം. ഇപ്രകാരമെല്ലാം ചെയ്യുന്നത് തുടക്കത്തിൽ വലിയ കഷ്ടമായി തോന്നും. ചക്രവാകപ്പക്ഷികൾ തങ്ങളുടെ ഇണകളെ പിരിയുമ്പോൾ അനുഭവിക്കുന്ന ദുസ്സഹമായ ദുഃഖം പോലെയും, മുലകുടിക്കുന്ന കിടാവിനെ തള്ളപ്പശുവിൻെറ അടുക്കൽ നിന്നു ബലമായി പിടിച്ചുകൊണ്ടുപോകുമ്പോൾ അതിനുണ്ടാകുന്ന മനോവേദന പോലെയും, വിശപ്പോടെ ഉണ്ണാനിരിക്കുന്ന യാചകനെ ഇലയുടെ മുമ്പിൽനിന്ന് പിടിച്ചെഴുന്നേൽപിച്ചു വിട്ടാൽ അവൻ അനുഭവിക്കുന്ന സങ്കടം പോലെയും, തൻെറ ഒരേയൊരു പുത്രനെ മൃത്യു തട്ടിക്കൊണ്ടു പോയാൽ മാതാവിനുണ്ടാകുന്ന തീവ്രമായ ശോകം പോലെയും, വെള്ളത്തിൽ കിടക്കുന്ന മത്സ്യത്തെ പിടിച്ചു കരയ്ക്കിട്ടാൽ അതനുഭവിക്കുന്ന ദുരിതം പോലെയും, ഇന്ദ്രിയങ്ങളെ വിഷയങ്ങളുടെ വസതിയിൽനിന്ന് ഓടിച്ചുവിടുമ്പോൾ, യുഗാന്തം വന്നതു പോലെയുള്ള ദുഃഖവും വേദനയും അവ (ഇന്ദ്രിയങ്ങൾ) അനുഭവിക്കുന്നു. ഈ ദുഃഖാനുഭവങ്ങളെ വൈരാഗ്യത്തിൻെറ ബലം കൊണ്ട് അവൻ ധീരമായി നേരിടുന്നു. അത് തുടക്കത്തിൽ മഹത് കഷ്ടങ്ങളെ ഉണ്ടാക്കിവെയ്ക്കുമെങ്കിലും, പാൽക്കടൽ കടഞ്ഞ് അമൃത് ലഭിച്ചതുപോലെ, ഒടുക്കം ഉത്തമമായ ആനന്ദത്തെ ലഭിക്കുന്നതിന് ഇടയാക്കുന്നു. ആദ്യമുണ്ടാകുന്ന വൈരാഗ്യമെന്ന വിഷത്തെ സാത്ത്വിക ധൈര്യമാകുന്ന ശംഭു വിഴുങ്ങി കണ്ഠത്തിൽ നിർത്തിയാൽ പിന്നെ ജ്ഞാനമാകുന്ന അമൃതിൻെറ വിരുന്നുണ്ണാൻ കഴിയുന്നു.

പഴുക്കാത്ത മുന്തിരിങ്ങയുടെ പുളിപ്പുള്ള രുചി ഒരു തീക്കൊള്ളിയുടെ സ്പർശനത്തെക്കാൾ നാക്കിനെ പൊള്ളിക്കുന്നു. എന്നാൽ അതേ മുന്തിരിങ്ങ തന്നെ പക്വമായാൽ മധുരിക്കുന്നു. അതുപോലെ ആദ്യം പരിപാലിക്കേണ്ടതായ വൈരാഗ്യം പക്വമായി ആത്മസ്വരൂപത്തെ പ്രകാശിപ്പിച്ചുകഴിഞ്ഞാൽ അവിദ്യയിൽ നിന്നു ജാതമായ സകല ദുഃഖങ്ങളും വൈരാഗ്യത്തോടൊപ്പം നശിച്ചു പോകുന്നു. സമുദ്രത്തിലെത്തി അതുമായി ഒന്നുചേരുന്ന ഗംഗാനദിയെപ്പോലെ, ബുദ്ധി ആത്മാവുമായി ഒന്നുചേർന്ന് അദ്വയാനന്ദസുഖഖനിയായിത്തീരുന്നു. ഈ സുഖത്തിനു വൈരാഗ്യം മൂലകാരണവും ആത്മാനന്ദപ്രാപ്തി അതിൻെറ പരിണാമവുമാണ്; ഈ സുഖത്തിന് സാത്ത്വികസുഖം എന്നു പറയുന്നു.

വിഷയേന്ദ്രിയ സംയോഗാദ്-
യത്തദഗ്രേ $\digamma$മൃതോപമം
പരിണാമേ വിഷമിവ
തത് സുഖം രാജസം സ്മൃതം. 38

*യാതൊരു സുഖം വിഷയങ്ങളുടേയും ഇന്ദ്രിയങ്ങളുടേയും അന്യോന്യസംബന്ധത്തിൽനിന്നുണ്ടാവുക കാരണം തുടക്കം അമൃതുപോലെയും ഒടുക്കം വിഷംപോലെയും ഇരിക്കുന്നുവോ, ആ സുഖം രാജസമത്രെ.*

അല്ലയോ അർജ്ജുനാ, ഇന്ദ്രിയങ്ങൾ തങ്ങളുടെ വിഷയങ്ങളുമായി യോജിക്കുമ്പോൾ, രാജസമായ സുഖം അതിൻെറ ഇരു കരകളും കവിഞ്ഞൊഴുകുന്നു. ഉന്നതനായ ഒരുദ്യോഗസ്ഥൻ ഗ്രാമ സന്ദർശനാർത്ഥം വരുമ്പോൾ ഗ്രാമവാസികൾ ഉല്ലാസത്തോടെ ആ സന്ദർഭം കൊണ്ടാടുന്നു; ആഡംബരപൂർവ്വം കല്യാണം ആഘോഷിക്കാൻ വേണ്ടി ഭീമമായ കടം വരുത്തിവെയ്ക്കുന്നു; വർജ്യമായ പഴവും പഞ്ചസാരയും തിന്ന് രോഗി മാധുര്യം ആസ്വദിക്കുന്നു; ഉഴിഞ്ഞയുടെ വേര് വിഷമാണെങ്കിലും വായിലിട്ടാൽ മധുരിക്കുന്നു; കള്ളൻെറ കൂട്ടുകെട്ടും. വേശ്യയുടെ പെരുമാറ്റവും, തെരുക്കൂത്തുകാരൻെറ കപടനാട്യവും ആദ്യം ഹൃദ്യമായി തോന്നുന്നു. ഇപ്രകാരം ഇന്ദ്രിയങ്ങൾ അതതിൻെറ വിഷയങ്ങളുമായി ചേരുമ്പോൾ പ്രാരംഭത്തിൽ ഒരുവന് അതീവ സന്തോഷവും സുഖവും ഉണ്ടാകുന്നു. എന്നാൽ ആ വിഷയസുഖം അധികം താമസിയാതെ അവസാനിക്കുന്നു. അവൻ സമ്പാദിച്ച സുകൃതം വറ്റിപ്പോകുന്നു. അവനു ജീവഹാനിതന്നെ സംഭവിക്കുന്നു. ഇത് ജലത്തിൽ പ്രതിഫലിച്ചു കാണുന്ന നക്ഷത്രങ്ങൾ മുത്താണെന്ന് തെറ്റിദ്ധരിച്ച് അതു വിഴുങ്ങുവാനായി ആഴമേറിയ ഗർത്തത്തിലേക്കു കുതിക്കുന്ന ഹംസം പാറമേൽ മുട്ടി മരണമടയാൻ ഇടയാകുന്നതു പോലെയാണ്. അവൻ അനുഭവിച്ച സുഖം സ്വപ്നസുഖം പോലെ അപ്രത്യക്ഷമാകുന്നു. അവൻ സമ്പൂർണ്ണനാശത്തിൻെറ പടുകുഴിയിൽ കിടന്നു ദുഃഖിക്കുന്നു.

ഈ സുഖം ഇഹലോകത്ത് ദൗർഭാഗ്യത്തിൽ കലാശിക്കുന്നുവെന്നതിന് പുറമെ പരലോകത്ത് വിഷകരമായ ഫലത്തെ ഉളവാക്കുകയും ചെയ്യും. ഇന്ദ്രിയങ്ങൾക്കു ലാളന നൽകി അനുഭവിക്കുന്ന വിഷയസുഖം ഉത്തമമായ ഫലങ്ങളെ നൽകുന്ന ധർമ്മം എന്ന പഴത്തോട്ടത്തെ തീ കൊളുത്തി നശിപ്പിക്കുന്നതിന് ഇടയാക്കും. അവനു പുണ്യത്തിനു പകരമായി ലഭിക്കുന്നത് പാതകങ്ങളാണ്. അതു ദൈനംദിനം ശക്തി പ്രാപിച്ച് വരുകയും അവസാനം അവന് നരകപ്രാപ്തി ഉണ്ടാവുകയും ചെയ്യുന്നു. ഐഹികസുഖങ്ങൾ പരലോകത്തിലും അവനു നാശഹേതുകങ്ങളാകുന്നു. മധുരം എന്നു പേരുള്ള ഒരു വിഷമുണ്ട്. അത് മധുരമായിട്ടു തോന്നുമെങ്കിലും അതിൻെറ പരിണാമം ജീവാപായമാണ്. അതുപോലെ ഇഹലോകസുഖങ്ങൾ ആരംഭത്തിൽ മാധുര്യമുള്ളതായിട്ടു തോന്നുമെങ്കിലും അതിൻെറ അവസാനം കയ്പു നിറഞ്ഞതാണ്. ഈ സുഖം രജോഗുണത്തിൽനിന്ന് ഉണ്ടായിട്ടുള്ളതാണ്. ആകയാൽ അല്ലയോ പാർത്ഥാ, ഒരു ദണ്ഡുകൊണ്ടുപോലും നീ ഇതിനെ തൊടാൻ ഇടയാകരുത്.

യദഗ്രേ ചാനുബന്ധേ ച
സുഖം മോഹനമാത്മനഃ
നിദ്രാലസ്യ പ്രമാദോത്ഥം
തത്താമസമുദാഹൃതം. 39

*യാതൊരു സുഖം നിദ്ര, ആലസ്യം, പ്രമാദം ഇവയിൽ നിന്നുണ്ടാകുന്നതും ആത്മാവിനെ മയക്കുന്നതുമാണോ, ആ സുഖം താമസമത്രെ.*

ഹേ പാർത്ഥ, അപേയപാനം, അഖാദ്യഭോജനം, സൈ്വരസ്ത്രീ സന്നിധാനസുഖം, പരദ്രവ്യാപഹരണം, സ്തുതിപാഠകന്മാരുടെ പ്രകീർത്തനം, നിദ്ര, ആലസ്യം എന്നിവയെല്ലാം താമസസുഖത്തിൻെറ ലക്ഷണങ്ങളത്രെ. ഇത് ആദ്യം മുതൽ അവസാനം വരെ ഒരുവനെ മോഹിപ്പിക്കുകയും നേരായ മാർഗ്ഗത്തിൽനിന്നു തെറ്റായ മാർഗ്ഗത്തിൽക്കൂടി ചരിപ്പിക്കുകയും ചെയ്യുന്നു. ഇതിൽ കൂടുതലായി ഇതെപ്പറ്റി ഞാൻ വിശദീകരിക്കുന്നില്ല.

മൂലമായിരിക്കുന്ന കർമ്മത്തിൻെറ ഭേദംകൊണ്ട് ഫലമായി ലഭിക്കുന്ന സുഖം മൂന്നുവിധമായിരിക്കുമെന്ന് ശാസ്ത്രങ്ങളെ അടിസ്ഥാനമാക്കി ഞാൻ നിനക്കു വിശദീകരിച്ചു തന്നു. ലോകത്തിൽ ചെറുതും വലുതുമായിട്ടുള്ള സകല വസ്തുക്കളും കർത്താ, കർമ്മം, കർമ്മഫലം എന്ന ത്രിപുടിക്കുള്ളിൽ അടങ്ങിയിരിക്കുന്നു. അല്ലയോ അർജ്ജുന, നൂലു കൊണ്ടു നെയ്യുണ്ടാക്കിയിരിക്കുന്ന വസ്ത്രത്തിൽ നൂലു വ്യാപിച്ചിരിക്കുന്നതുപോലെ ഈ ത്രിപുടിയിൽ ത്രിഗുണങ്ങൾ വ്യാപിച്ചിരിക്കുന്നു.

ന തദസ്തി പൃഥിവ്യാം വാ
ദിവി ദേവേഷു വാ പുനഃ
സത്ത്വം പ്രകൃതിജൈർമുക്തം
യദേഭിഃ സ്യാത് ത്രിഭിർഗുണൈഃ 40

*പ്രകൃതിജങ്ങളായ ഈ ത്രിഗുണങ്ങളിൽനിന്നു വേർപെട്ട ഒരു ജീവിയും ഭൂമിയിലെന്നല്ല സ്വർഗ്ഗത്തിൽ ദേവന്മാർക്കിടയിലും ഉണ്ടാവില്ല.*

ആകയാൽ പ്രകൃതിജങ്ങളായ ഈ ത്രിഗുണങ്ങൾക്കു വശഗ മാകാത്ത ഒരു വസ്തു പോലും സ്വർഗ്ഗത്തിലോ മനുഷ്യലോകത്തിലോ ഇല്ല. ആട്ടുരോമമില്ലാതെ കമ്പിളിപ്പുതപ്പ് ഉണ്ടാകുമോ? കളിമണ്ണില്ലാതെ കളിമൺകട്ടയുണ്ടാകുമോ? ജലമില്ലാതെ എങ്ങനെയാണ് അലകൾ ഉണ്ടാകുന്നത്? അതുപോലെ ഗുണത്തിന് അധീനപ്പെടാതെ സൃഷ്ടിയിൽ ഒരു ജീവിയും ഉണ്ടാകുന്നില്ല. തന്മൂലം ഈ ലോകത്തിൽ നാം കാണുന്നതെല്ലാം മൂന്നു ഗുണങ്ങൾകൊണ്ട് ഉണ്ടാക്കപ്പെട്ടിട്ടു ള്ളവയാണെന്നു മനസ്സിലാക്കണം. ഈ മൂന്നു ഗുണങ്ങളാണ് ഒരേ ഈശ്വരനെ ബ്രഹ്മാ, വിഷ്ണു, ശിവൻ എന്നു മൂന്നായി പിരിച്ചു

കാണിക്കുന്നത്. സ്വർഗ്ഗം പാതാളം ഭൂമി എന്ന മൂന്നു ലോകങ്ങളെ സൃഷ്ടിച്ചിട്ടുള്ളതും ഈ ത്രിഗുണങ്ങളാണ്. ഈ ലോകത്തിലുള്ള കർത്താ, കർമ്മം, ഫലം എന്ന മൂന്നു വിധത്തിലുള്ള വസ്തുക്കളിൽ ഓരോന്നും ഗുണവ്യാപ്തികൊണ്ട് മൂന്നു വിധമായിരിക്കുന്നു. അതിൽ കർത്താക്കളായ മനുഷ്യരെ പ്രത്യേകം പ്രത്യേകം വേലകൾ ചെയ്യുന്നതിനായി നാലു വർണ്ണങ്ങളായി വിഭജിച്ച് അവർക്കു പ്രത്യേകം കർമ്മഫലങ്ങൾ നൽകിയിരിക്കുന്നു.

ബ്രാഹ്മണ ക്ഷത്രിയ വിശാം
ശൂദ്രാണാം ച പരന്തപ!
കർമ്മാണി പ്രവിഭക്താനി
സ്വഭാവ പ്രഭവൈർഗുണൈഃ 41

*അർജ്ജുനാ, ബ്രാഹ്മണ ക്ഷത്രിയ വൈശ്യന്മാരുടെയും ശൂദ്രന്മാരുടെയും കർമ്മങ്ങളെ അവരവരുടെ സ്വാഭാവിക ഗുണങ്ങൾക്കനുസരിച്ചാണ് വേർതിരിച്ചിരിക്കുന്നത്.*

ഈ നാലു വർണ്ണങ്ങൾ ഏതൊക്കെയാണെന്നു പറയാം. ഇവരിൽ പ്രഥമ ഗണനീയർ ബ്രാഹ്മണരാണ്. ക്ഷത്രിയരും വൈശ്യരുമാണ് അടുത്തടുത്തുള്ള രണ്ട് വർണ്ണങ്ങൾ. ഇവരും ബ്രാഹ്മണരോടൊപ്പം ഉന്നത സ്ഥാനീയരാണ്. ഇവർ മൂവരും വൈദികകർമ്മങ്ങൾ ചെയ്യുന്നതിനു യോഗ്യതയുള്ളവരാണ്. നാലാമത്തെ വിഭാഗത്തിൽ പെട്ട ശൂദ്രർക്കു വൈദികകർമ്മങ്ങൾ ചെയ്യുന്നതിനുള്ള അധികാരം ഇല്ല. അവർ മറ്റു മൂന്നു വർണ്ണങ്ങളിൽപെട്ടവർക്ക് സേവാവൃത്തി ചെയ്യേണ്ടവരാണ്. സമ്പന്നന്മാർ പുഷ്പഹാരം മണപ്പിക്കുമ്പോൾ അതു കോർത്തിരിക്കുന്ന നാരു കൂടി മണപ്പിക്കുന്നതുപോലെ, ദ്വിജന്മാരുമായി ഉറ്റസമ്പർക്കം ശൂദ്രർക്ക് ഉള്ളതുകൊണ്ട് ശാസ്ത്രങ്ങൾ ശൂദ്രരെ നാലാമത്തെ വർണ്ണമായി പെടുത്തിയിട്ടുണ്ട്.

ഈ വിവിധ വർണ്ണങ്ങൾ അവരവർക്കു പ്രത്യേകമായി നിർണ്ണയിച്ചിട്ടുള്ള കർമ്മങ്ങൾ ആചരിക്കുന്നതുകൊണ്ട് ജനനമരണങ്ങളാകുന്ന കത്രികയിൽനിന്ന് രക്ഷപ്പെട്ട് ഈശ്വരസ്വരൂപത്തിൽ ചേരുന്നതിന് ഇടയാകുന്നു. ആ കർമ്മങ്ങൾ എന്തൊക്കെയാണെന്ന് ഞാൻ പറയാം. അത് അവരവരുടെ പ്രകൃതിയെ അനുസരിച്ച് നാലു വിധത്തിൽ വിഭജിച്ചു വെച്ചിരിക്കുന്നു. ഒരു പിതാവ് തന്റെ സമ്പത്തു പുത്രന്മാർക്കായി ഭാഗം ചെയ്തു കൊടുക്കുന്നതുപോലെയോ, സൂര്യൻ വ്യത്യസ്ത വഴികളെ വ്യത്യസ്ത യാത്രക്കാർക്കു കാണിച്ചുകൊടുക്കുന്നതു പോലെയോ, യജമാനൻ തന്റെ ഭൃത്യന്മാർക്കായി ജോലി വിഭജിച്ചു കൊടുക്കുന്നതു പോലെയോ, പ്രകൃതി ഗുണങ്ങളായ സത്ത്വം രജസ്സ് തമസ്സ് എന്നിവ കർമ്മങ്ങളെ നാലുവർണ്ണങ്ങൾക്കായി വീതിച്ചു കൊടുത്തിരിക്കുന്നു. ഇതിൽ സത്ത്വഗുണം ഏറ്റക്കുറവോടു കൂടി രണ്ടു ഭാഗങ്ങളായി പിരിഞ്ഞ് ബ്രാഹ്മണരേയും ക്ഷത്രിയരേയും നിർണ്ണയിച്ചു.

രജോഗുണവും സത്ത്വഗുണവും കലർന്നു വൈശ്യരും രജസ്സും തമസ്സും കലർന്ന് ശൂദ്രരും നിർണ്ണയിക്കപ്പെട്ടു. ഇപ്രകാരം പ്രാണിസമൂഹത്തെ മുഴുവൻ നാലായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഇരുട്ടിൽ സ്ഥിതിചെയ്യുന്ന വസ്തു ദീപപ്രകാശത്താൽ കാണാൻ കഴിയുന്ന പോലെ പ്രകൃതിഗുണങ്ങളാൽ ഉണ്ടായിട്ടുള്ള വ്യത്യസ്ത കർമ്മഭേദങ്ങളെ ശാസ്ത്രങ്ങൾ കാണിച്ചു കൊടുക്കുന്നു. അല്ലയോ സൗഭാഗ്യവാനായ അർജ്ജുനാ, ഈ നാലു വർണ്ണങ്ങൾക്കും വ്യത്യസ്തമായി നിർണ്ണയിച്ചിട്ടുള്ള കർമ്മങ്ങളെപ്പറ്റി ഞാൻ നിന്നോടു പറയാം.

ശമോ ദമസ്തപഃ ശൗചം
ക്ഷാന്തിരാർജ്ജവമേവ ച
ജ്ഞാനം വിജ്ഞാനമാസ്തിക്യം
ബ്രഹ്മകർമ്മ സ്വഭാവജം 42

*ശമം, ദമം, തപസ്സ്,ശൗചം, ക്ഷമാശീലം, നേർവഴിക്കുള്ള പോക്ക്, ശാസ്ത്രപരിജ്ഞാനം, തത്ത്വാനുഭൂതി, ആസ്തിക്യബുദ്ധി ഇവയെല്ലാം സ്വാഭാവികമായ ബ്രാഹ്മണ കർമ്മമത്രെ.*

പതിവ്രതയായ ഒരു സ്ത്രീ ഏകാന്തതയിൽ തന്റെ പതിയോടു ചേരുന്നപോലെ, ബുദ്ധി സർവ്വ ഇന്ദ്രിയങ്ങളുടേയും വൃത്തിയെ തന്റെ നിയന്ത്രണത്തിലാക്കിക്കൊണ്ട്, ഏകാന്തതയിൽ ആത്മസ്വരൂപത്തോടു ചേരുമ്പോൾ ബുദ്ധിക്കുണ്ടാകുന്ന ശാന്തമായ അവസ്ഥ (ശാന്തി)യാണ് ശമം എന്നറിയപ്പെടുന്നത്. എല്ലാ ബ്രാഹ്മണകർമ്മങ്ങളുടേയും ഉൽപ്പത്തിസ്ഥാനം ഈ ഗുണമാണ്. രണ്ടാമത്തെ ഗുണം ദമമാണ്. ഇത് ബാഹ്യേന്ദ്രിയങ്ങളെ ശാസ്ത്രവിധിയെന്ന ദണ്ഡുകൊണ്ടു ദണ്ഡിച്ച് അവയെ അധർമ്മമാർഗ്ഗങ്ങളിൽ പ്രവേശിക്കാതെ അടക്കി നിർത്തുന്നു. സ്വധർമ്മത്തെ അനുസരിച്ചു നടന്നുകൊണ്ട് ജീവിതത്തെ ധന്യമാക്കുന്നതിന്, ശമത്തോടൊപ്പം ഇതു ജീവനെ സഹായിക്കുന്നു.

ഒരു ശിശുവിന്റെ ജനനത്തിന്റെ ആറാം ദിവസം രാത്രിയിൽ അതു കിടക്കുന്ന മുറിയിൽ അഖണ്ഡമായി എരിഞ്ഞുകൊണ്ടിരിക്കേണ്ട ദീപത്തെ കാത്തുസൂക്ഷിക്കുന്നതുപോലെ, (മഹാരാഷ്ട്രത്തിലുള്ള ഒരു സമ്പ്രദായം) ഈശ്വരസ്വരൂപവിചാരത്തെ സദാ മനസ്സിൽ ഉറപ്പിച്ചുനിർത്തുന്ന തപസ്സാണ് മൂന്നാമത്തെ ബ്രാഹ്മണധർമ്മം. ശൗചം പാപത്തിന്റെ സംബന്ധം ഇല്ലാത്തതാണ്. അതു രണ്ടു വിധത്തിലുണ്ട്; ആന്തരികവും, ബാഹ്യവും. മനസ്സ് പരിശുദ്ധമായ ചിന്തകൾ കൊണ്ടു നിറഞ്ഞിരിക്കുന്നതാണ് ആന്തരികമായ മാനസിക ശൗചം. സർവ്വ അവയവങ്ങളും അവയ്ക്ക് അനുയോജ്യമായ ആഭരണങ്ങളാകുന്ന സൽക്കർമ്മങ്ങളിൽ മുഴുകി അഴകായിരിക്കുന്നത് ശാരീരികശൗചമാണ്. ശൗചം ബ്രാഹ്മണധർമ്മങ്ങളിൽ നാലാമത്തേതാണ്.

ഭൂമീദേവിയെപ്പോലെ സർവ്വവിധമായി സർവ്വകാലത്തിലും സർവ്വത്തെയും ക്ഷമിക്കുന്നതാണ് ക്ഷാന്തി. സപ്തസ്വരങ്ങളുടെ നടുവിൽ

പഞ്ചമസ്വരംപോലെ സുഖപ്രദമായിരിക്കുന്ന ഈ ഗുണം ബ്രാഹ്മണ കർമ്മങ്ങളിൽ ഉണ്ടായിരിക്കേണ്ട അഞ്ചാമത്തെ ഗുണമാണ്. ഗംഗയുടെ പ്രവാഹം വളഞ്ഞിരുന്നാലും അതിലെ ജലം ജീവികൾക്കെല്ലാം ഒരേ വിധത്തിൽ പ്രയോജനപ്പെടുന്നതുപോലെയോ, കരിമ്പിൻ മുട്ടുകൾ കോണലായിട്ടു വളർന്നാലും അതിലടങ്ങിയിരിക്കുന്ന മധുരരസം ഒന്നായിരിക്കുന്നതുപോലെ, തനിക്കു ഗുണം ചെയ്യുന്നവരോടും ദോഷം ചെയ്യുന്നവരോടും ഒരേ രീതിയിൽ പ്രീതിയോടെ പെരുമാറുന്നതാണ് ബ്രാഹ്മണധർമ്മങ്ങളിൽ ആറാമത്തേതായ ആർജ്ജവം എന്ന ഗുണം.

തോട്ടക്കാരൻ ചെടികളുടെ ചുവട്ടിൽ അനുദിനം വെള്ളമൊഴിച്ച് കഷ്ടപ്പെടുമ്പോൾ അതു പില്ക്കാലത്ത് തനിക്കു വേണ്ടുവോളം ഫലം തരുമെന്നുള്ള വിശ്വാസം അവനുണ്ട്. അതുപോലെ ശാസ്ത്രവിധി പ്രകാരമുള്ള കർമ്മങ്ങൾ അനുഷ്ഠിക്കുമ്പോൾ അതിൻെറ ഫലമായി ഈശ്വരപ്രാപ്തിയുണ്ടാകുമെന്നുള്ള അറിവാണ് ജ്ഞാനം. ഇതു ബ്രാഹ്മണധർമ്മങ്ങളിൽ ഏഴാമത്തേതാണ്. സത്ത്വശുദ്ധി അതിൻെറ മൂർദ്ധന്യദശയിലെത്തുമ്പോൾ ശാസ്ത്രവിചാരത്താലും ധ്യാനാഭ്യാസത്താലും ഈശ്വരസ്വരൂപത്തെപ്പറ്റിയുള്ള നിശ്ചിതബുദ്ധിയുണ്ടാകുന്നു. അതിൻെറ ഫലമായി ഈശ്വരസ്വരൂപത്തിൽ ഒന്നുചേർന്നു നില്ക്കുന്ന ഉത്തമമായ ഗുണമാണ് വിജ്ഞാനം. ഇത് ബ്രാഹ്മണകർമ്മങ്ങളിൽപെട്ട എട്ടാമത്തെ ഗുണമാണ്. ഈശ്വരവിലാസമാണ് ഒൻപതാമത്തെ ഗുണമായ ആസ്തിക്യം. രാജമുദ്രാങ്കിതനായവൻ ആരാണോ, അവൻ ആരായാലും അവനെ എല്ലാവരും ആദരവോടെ കൊണ്ടാടുന്നതുപോലെ, ശാസ്ത്രം അംഗീകരിച്ചിട്ടുള്ള മാർഗ്ഗം ഏതാണോ അതിനെ ആദരവോടെ പിന്തുടരുന്നതാണ് ആസ്തിക്യം. ബ്രാഹ്മണകർമ്മങ്ങൾക്കു മേന്മയുള്ള ബ്രാഹ്മണത്വത്തെ നൽകുന്നത് ആസ്തിക്യഗുണത്തിൻെറ ആധിക്യമാണ്.

ഇപ്രകാരം ശമം തുടങ്ങിയ ഒൻപതു നിർദ്ദോഷമായ ഗുണലക്ഷണങ്ങൾ ഏതു കർമ്മത്തിൽ കാണപ്പെടുന്നുവോ അതു ബ്രാഹ്മണരുടെ സ്വാഭാവികമായ കർമ്മങ്ങളാണ്. ഈ നവഗുണങ്ങളാകുന്ന ഹാരം കഴുത്തിലണിയുന്ന ബ്രാഹ്മണൻ യഥാർത്ഥത്തിൽ ഈ ഗുണങ്ങളായ രത്നങ്ങളെ ഉൾക്കൊള്ളുന്ന ഒരു രത്നാകരംതന്നെയാണ്. സൂര്യൻ തൻെറ പ്രകാശത്താൽ സദാ അലങ്കരിക്കപ്പെട്ടവനായിരിക്കുന്നതുപോലെ, ചമ്പകവൃക്ഷം തൻെറ പുഷ്പങ്ങൾകൊണ്ട് സദാ മനോഹരമായിരിക്കുന്നതുപോലെ, ചന്ദ്രൻ ചന്ദ്രികയുടെ ധാവള്യത്താൽ ചാരുത്വമാർന്നിരിക്കുന്നതുപോലെ, ചന്ദനമരം മുഴുവൻ അതിൻെറ സുഗന്ധം വ്യാപിച്ചിരിക്കുന്നതുപോലെ, നവഗുണങ്ങളായ നവരത്നങ്ങൾ കോർത്തുണ്ടാക്കിയ നിർമ്മലമായ ഈ ആഭരണത്തെ ബ്രാഹ്മണർ സദാ അണിഞ്ഞുകൊണ്ടേയിരിക്കും. ഇനിയും ക്ഷത്രിയധർമ്മത്തെപ്പറ്റി പറയാം. നിൻെറ ബുദ്ധി മുഴുവൻ ഉപയോഗിച്ച് ശ്രദ്ധിച്ചു കേൾക്കുക.

ശൗര്യം തേജോ ധൃതിർദാക്ഷ്യം
യുദ്ധേ ചാപ്യപലായനം
ദാനമീശ്വരഭാവശ്ച
ക്ഷാത്രം കർമ്മ സ്വഭാവജം 43

*ശൗര്യം, തേജസ്സ്, ധൃതി, ജാഗ്രത, യുദ്ധത്തിൽ പേടിച്ചോടായ്ക, ദാനം, പ്രഭുത്വം ഇവയെല്ലാം സ്വാഭാവികമായ ക്ഷത്രിയ കർമ്മമത്രെ.*

സൂര്യൻ പ്രകാശം പരത്തുന്നതിന് ആരുടെയും സഹായം പ്രതീക്ഷിക്കുന്നില്ല; സിംഹം വേട്ടയാടുന്നതിന് ആരെയും കൂട്ടു പിടിക്കുന്നില്ല. അതുപോലെ തൻെറ സ്വതസ്സിദ്ധമായ ബലംകൊണ്ടു ഉവായ ശൂരതയാണ് ക്ഷത്രിയരുടെ കർമ്മങ്ങളിൽ ഒന്നാമത്തേതും മുഖ്യമായതും ആയ ശൗര്യം എന്ന ഗുണം. സൂര്യൻ അതിൻെറ പ്രകാശംകൊണ്ട് കോടാനുകോടി നക്ഷത്രങ്ങളെ അദർശനീയമാക്കുന്നു. എന്നാൽ ഈ താരങ്ങളും താരാനാഥനും കൂടി എത്ര വിചാരിച്ചാലും അർക്കനെ അഗോചരനാക്കാൻ സാദ്ധ്യമല്ല. അതുപോലെ തൻെറ പ്രാഗല്ഭ്യംകൊണ്ട് ലോകരെയെല്ലാം വിസ്മയിപ്പിക്കുകയും ഏതു വിഷമസന്ധിയിലും അധൈര്യത്തിനിടം നൽകാതിരിക്കുകയും ചെയ്യുന്ന അന്യൂനമായ ശക്തിയാണ് തേജസ്സ്. ഇത് ക്ഷത്രിയൻെറ രണ്ടാമത്തെ കർമ്മമാകുന്നു.

മൂന്നാമത്തെ കർമ്മം ധൃതിയാകുന്നു. ആകാശം ഇടിഞ്ഞു തൻെറ മേൽ വീണാലും ബുദ്ധിയുടെ കണ്ണായ മനസ്സ് അടയാതിരിക്കുന്നതാണ് ധൃതി. ഒരു സരസ്സിൽ ജലം എത്ര ഉയർന്നാലും സരോജം ജലത്തെ ജയിച്ചുകൊണ്ട് അതിനു മുകളിൽ ഉയർന്നു നില്ക്കുന്നു. എത്ര ഉയർന്ന വസ്തുക്കളായാലും അതിനും മീതെ ആകാശം പരന്നു കിടക്കുന്നു. അതുപോലെ ഏതു ക്ലിഷ്ടകരമായ അവസ്ഥയും ബുദ്ധിസാമർത്ഥ്യം ഉപയോഗിച്ച് തരണം ചെയ്യുകയും വിജയകരമായ ഒരു പര്യവസാനത്തിനു പാത വെട്ടിത്തുറക്കുകയും ചെയ്യുന്ന ദക്ഷതയാണ് ജാഗ്രത. ഇതു ക്ഷത്രിയൻെറ നാലാമത്തെ കർമ്മമാണ്.

അലൗകികമായ പരാക്രമത്തോടുകൂടി യുദ്ധം ചെയ്യുകയെന്നുള്ളത് ക്ഷത്രിയരുടെ ഗുണങ്ങളിൽ അഞ്ചാമത്തേതാണ്. സൂര്യകാന്തി പുഷ്പം എപ്പോഴും സൂര്യനെ നോക്കിക്കൊണ്ടിരിക്കുന്നതുപോലെ ശത്രുവിന് എതിരായിനിന്നു പടവെട്ടുകയല്ലാതെ പുറംതിരിഞ്ഞോടി മുതുകു കാട്ടുന്നത് ക്ഷത്രിയ ധർമ്മമല്ല. നാലു പുരുഷാർത്ഥങ്ങളെക്കാളും ശ്രേഷ്ഠമായത് ഭക്തിയാണെന്നതുപോലെ ഈ അഞ്ചാമത്തെ ഗുണം മറ്റു നാലു ഗുണങ്ങളെക്കാളും ഉത്തമമായതാണ്.

ഒരു വൃക്ഷം അതിൻെറ പൂവും കായും അതാഗ്രഹിക്കുന്ന ആർക്കും കൊടുക്കാൻ സദാ സന്നദ്ധമാണ്; താമരപ്പൊയ്ക അതിലെ പുഷ്പങ്ങളുടെ പരിമളത്തെ ഉദാരമായി കാറ്റിൽ പരത്തുന്നു; ചന്ദ്രിക ആർക്കുവേണമെങ്കിലും ആവോളം ആസ്വദിക്കാം. ഇതുപോലെ ആദാതാവിനു തൃപ്തിയാവോളം നൽകുന്ന ദാനം ക്ഷത്രിയരുടെ

ആറാമതു ഗുണമാണ്. കർത്തവ്യങ്ങളെ നിറവേറ്റുന്നതിനായി ശരീരം സ്വന്തം അവയവങ്ങളെ പരിപോഷിപ്പിച്ച് അവയെക്കൊണ്ട് ഇഷ്ടപ്പെട്ട ജോലികൾ ചെയ്യിക്കുന്നതുപോലെ, പ്രജകളെ ഒരു കുറവും വരാതെ സംരക്ഷിച്ച് അവരുടെ പ്രീതി ആർജ്ജിച്ചുകൊണ്ട് അവരുടെ സേവനം സമ്പാദിക്കുന്നതാണ് ഈശ്വരഭാവം. സർവ്വശക്തിയുടെയും ഇരിപ്പിടവും സർവ്വഗുണങ്ങളുടെയും അരചനുമാണ്, ക്ഷത്രിയൻെറ ഏഴാമത്തെ കർമ്മമായ ഈ ഈശ്വരഭാവം.

ആകാശം സപ്തർഷി നക്ഷത്രങ്ങളാൽ അലങ്കരിക്കപ്പെട്ടു ശോഭിക്കുന്നതുപോലെ ക്ഷത്രിയൻ ഈ ഏഴു കർമ്മങ്ങളാൽ അലങ്കരിക്കപ്പെട്ടിരിക്കുന്നു. ഈ ഏഴു ഗുണങ്ങളുടെ സഹായത്തോടെ ചെയ്യുന്ന കർമ്മങ്ങളിൽക്കൂടിയാണ് ക്ഷത്രിയൻെറ ക്ഷത്രിയത്വം പ്രകടമാകുന്നത്. യഥാർത്ഥത്തിൽ ക്ഷത്രിയൻ ഒരു സാധാരണ മനുഷ്യനല്ല. അവൻ സത്ത്വഗുണ സ്വർണ്ണമലയായ മേരുപർവ്വതമായി നിന്നുകൊണ്ട് സപ്തഗുണങ്ങളാകുന്ന സ്വർഗ്ഗത്തെ താങ്ങി നിർത്തുന്നു. അവൻ സപ്തസാഗരങ്ങളാലും ചൂഴപ്പെട്ട ഭൂമിയെപ്പോലെയാണ്; ഏഴെഴുക്കുകൾ ചേർന്ന പരിശുദ്ധയായ ഗംഗയെപ്പോലെയാണ്. ഈ എഴു ഗുണങ്ങളും ക്ഷത്രിയരുടെ സ്വാഭാവികകർമ്മങ്ങളാണ്. ഇനിയും വൈശ്യരുടെ കർമ്മങ്ങളെപ്പറ്റി പറയാം.

കൃഷി ഗൗരക്ഷ്യവാണിജ്യം
വൈശ്യകർമ്മ സ്വഭാവജം
പരിചര്യാത്മകം കർമ്മ
ശൂദ്രസ്യാപി സ്വഭാവജം 44

*കൃഷി, ഗോരക്ഷണം, വാണിജ്യം ഇവയാണ് സ്വാഭാവികമായ വൈശ്യകർമ്മങ്ങൾ. പരിചര്യാത്മകമായ സേവകകർമ്മം ശൂദ്രനും സ്വാഭാവികമായിട്ടുള്ളതാകുന്നു.*

ഭൂമി, വിത്ത്, കലപ്പ എന്നിവ കൈമുതലായി വെച്ചുകൊണ്ട് ധാരാളം ലാഭം കൈവരുത്തുന്ന കൃഷി, കന്നുകാലി വളർത്തൽ, ഗോരക്ഷ തുടങ്ങിയ പ്രവൃത്തികളും, കുറഞ്ഞ വിലയ്ക്ക് ക്രയവസ്തുക്കളെ വാങ്ങി കൂടിയ വിലയ്ക്കു വിറ്റു ലാഭമുണ്ടാക്കുന്ന തൊഴിലുകളും ചെയ്ത് ജീവസന്ധാരണം നടത്തുക യാണ് വൈശ്യരുടെ സ്വാഭാവികമായ കർമ്മങ്ങൾ.

വൈശ്യർ, ക്ഷത്രിയർ, ബ്രാഹ്മണർ എന്നീ ദ്വിജന്മാരെ സേവിക്കലാണ് ശൂദ്രന്മാരുടെ കർമ്മം. മറ്റു കർമ്മങ്ങൾ ചെയ്യുന്നതിനുള്ള അധികാരം ശൂദ്രർക്കില്ല.

ഇപ്രകാരം നാലു വർണ്ണങ്ങൾക്കുമുള്ള വിഹിതകർമ്മങ്ങൾ എന്തൊക്കെയാണെന്നു ഞാൻ വിശദീകരിച്ചു കഴിഞ്ഞിരിക്കുന്നു.

സ്വേ സ്വേ കർമ്മണ്യഭിരതഃ
സംസിദ്ധിം ലഭതേ നരഃ
സ്വകർമ്മനിരതഃ സിദ്ധിം
യഥാ വിന്ദതി തച്ഛൃണു 45

*അവനവൻെറ സ്വഭാവത്തിനനുസരിച്ച് കർത്തവ്യമായി വന്നുചേർന്നിട്ടുള്ള കർമ്മത്തിൽ ദൃഢനിഷ്ഠയുള്ള മനുഷ്യർ ജ്ഞാനയോഗ്യതയെ പ്രാപിക്കുന്നു. സ്വകർമ്മനിരതൻ എങ്ങനെയാണ് ജ്ഞാനയോഗ്യത നേടുന്നതെന്നു കേട്ടുകൊൾക.*

അല്ലയോ ബുദ്ധിമാനായ അർജ്ജുന, കാത് മുതലായ ഇന്ദ്രിയങ്ങൾ ശബ്ദം മുതലായ വിഷയങ്ങളെ പിന്തുടരുന്നതു പോലെ, ചാതുർവർണ്യത്തിൽപെട്ടവർ അവരവർക്കു വിധിച്ചിട്ടുള്ള ചുമതലകളെ ആധാരമാക്കി കർമ്മങ്ങൾ ചെയ്യേണ്ടതാണ്. മേഘങ്ങളിൽനിന്നു പൊഴിയുന്ന മഴയുടെ ലക്ഷ്യം പുഴയിൽ എത്തിച്ചേരുക എന്നുള്ളതും, പുഴയുടെ ലക്ഷ്യം സമുദ്രത്തിൽ എത്തിച്ചേരുക എന്നുള്ളതുമാണ്. അതുപോലെ വർണ്ണാശ്രമധർമ്മങ്ങൾ അനുസരിച്ച് സ്വാഭാവിക കർമ്മങ്ങൾ ചെയ്യുമ്പോൾ അത് ഓരോരുത്തർക്കും ഉചിതമായിട്ടുള്ളതായിത്തീരുന്നു. അതു വെളുത്ത നിറമുള്ള ഒരാൾക്ക് ആ നിറം സൗന്ദര്യദായകമായിരിക്കുന്നതുപോലെയാണ്.

അല്ലയോ അർജ്ജുന, ശാസ്ത്രമുഖത്തുനിന്നു വരുന്നതും വർണ്ണാശ്രമധർമ്മത്തിന് ഇണങ്ങുന്നതുമായ കർമ്മങ്ങൾ ചെയ്യുന്നതിനു ദൃഢമായ തീരുമാനം എടുക്കേണ്ടതാണ്. രത്നം സ്വന്തമാണെങ്കിലും അതിൻെറ മൂല്യം നിർണ്ണയിക്കുന്നതിന് ഒരു രത്നവ്യാപാരിയുടെ സഹായം ആവശ്യമായിരിക്കുന്നതുപോലെ, ശാസ്ത്രങ്ങൾ നോക്കി കർത്തവ്യം എന്താണെന്ന് മനസ്സിലാക്കണം. കണ്ണിനു കാഴ്ചയുണ്ടെങ്കിലും ഇരുട്ടിൽ വെളിച്ചമില്ലാതെ അതു പ്രയോജനപ്പെടുകയില്ല. ഏതു വഴിക്കാണ് നടക്കേണ്ടതെന്ന് അറിയാൻ കഴിവില്ലെങ്കിൽ കാലുകൾ കൊണ്ട് എന്താണു പ്രയോജനം? ആകയാൽ ഏതു കർമ്മമാണ് തൻെറ വർണ്ണാശ്രമധർമ്മത്തിന് യോജിച്ചതെന്ന് ശാസ്ത്രങ്ങൾ പരിശോധിച്ച് അറിഞ്ഞിരിക്കണം. വീട്ടിലിരിക്കുന്ന നിധി ദീപപ്രകാശത്താൽ ഗോചരമായിക്കഴിഞ്ഞാൽ പിന്നീട് അതു കൈവശമാക്കുന്നതിന് എന്തു പ്രയാസമാണുള്ളത്? അതുകൊണ്ട് ശാസ്ത്രത്തിൽ അടങ്ങിയിരിക്കുന്നതും നിൻെറ വിഹിതത്തിന് ഏർപ്പെട്ടിരിക്കുന്നതുമായ കർമ്മങ്ങളെ ആലസ്യം വെടിഞ്ഞ്, ഫലങ്ങളെ ഉപേക്ഷിച്ച് നീ ബദ്ധശ്രദ്ധയോടെ ചെയ്യണം. ഇപ്രകാരം വിഹിതകർമ്മങ്ങൾ ചെയ്യുന്നതായാൽ, ഒരേ ചാലിൽക്കൂടി സുസ്ഥിരമായി പോകുന്ന ജലം വഴി വിടാതെ ഒഴുകുന്നതുപോലെ നിനക്ക് എത്തേണ്ട സ്ഥാനത്ത് എത്തിച്ചേരാം. ഇപ്രകാരമുള്ള കർമ്മങ്ങൾ നിന്നിൽ വൈരാഗ്യം ഉളവാക്കുകയും നീ മോക്ഷത്തിൻെറ പ്രവേശനദ്വാരത്തിൽ എത്തുകയും ചെയ്യും. കൂടാതെ ശാസ്ത്രനിഷിദ്ധമായ അയോഗ്യകർമ്മങ്ങൾ ഒന്നും ചെയ്യാതിരിക്കുന്നതു

കൊണ്ട് സംസാരഭയത്തിൽനിന്നു സ്വതന്ത്രനായിത്തീരുകയും ചെയ്യും.

ഇപ്രകാരമുള്ളവൻ, ചന്ദനമരംകൊണ്ടുണ്ടാക്കിയ ആമം ആണെങ്കിൽപോലും അതിൽ സ്വയമായി കാലുകൾ ഇടാൻ കൂട്ടാക്കാത്തവനെപ്പോലെ, നേരമ്പോക്കിനായിട്ടുപോലും കാമ്യകർമ്മങ്ങൾ ചെയ്യുന്നതിന് തയ്യാറാവുകയില്ല. നിത്യനൈമിത്തിക കർമ്മങ്ങളെ സംബന്ധിച്ചിടത്തോളം, അതിൻെറ ഫലത്തിൽ ആശ വെയ്ക്കാതെ സർവ്വാത്മനാ അനുഷ്ഠിക്കുകയാണെങ്കിൽ അവന് മോക്ഷത്തിൻെറ അതിർത്തിയിൽ എത്തുന്നതിനു കഴിയുന്നു. ഇപ്രകാരം സംസാരത്തിൻെറ ശുഭാശുഭങ്ങളായ സകല ബന്ധങ്ങളേയും ഉപേക്ഷിച്ച അവൻ മോക്ഷത്തിൻെറ ഉമ്മറപ്പടിയാകുന്ന വൈരാഗ്യ ത്തിൽ എത്തിച്ചേരുന്നു. ഈ വൈരാഗ്യം സകല ഭാഗ്യത്തിൻേറയും ഉച്ചസ്ഥാനമാണ്; ഇതു മോക്ഷലാഭമെന്ന പരമാർത്ഥജ്ഞാനത്തെ നേടിത്തരുന്നു. ഇതു കർമ്മമാർഗ്ഗത്തിൽ വേണ്ടിവന്ന എല്ലാ ശ്രമങ്ങളുടേയും വിജയകരമായ പര്യവസാനമാണ്. ഇത് മോക്ഷ ഫലത്തെ പ്രദാനം ചെയ്യുന്ന പൂർവ്വ സുകൃതകർമ്മങ്ങളാകുന്ന വൃക്ഷ ത്തിൻെറ പുഷ്പമാണ്. ഈ പുഷ്പത്തിൽ കർമ്മയോഗികളാകുന്ന തേനീച്ചകൾ വന്ന് ഇരിക്കുന്നു. ഈ വൈരാഗ്യം ആത്മജ്ഞാന സുദിന ത്തിൻെറ അരുണോദയമാണ്. കണ്ണിലെഴുതുന്ന ഈ ദിവ്യാഞ്ജനത്തെ ആന്തരികലോചനങ്ങളിൽ (ബുദ്ധിയിൽ) എഴുതിയാൽ, അതിൻെറ ശക്തികൊണ്ട്, മറഞ്ഞു കിടക്കുന്ന ആത്മജ്ഞാനഭണ്ഡാരത്തെ കണ്ടെത്താം. ഇപ്രകാരം വിഹിതകർമ്മങ്ങളെ ശാസ്ത്രാനുസാരമായി അനുഷ്ഠിക്കുന്നതിനാൽ മോക്ഷമടയുന്നതിനുള്ള യോഗ്യത ലഭിക്കുന്നു. ഈ വിഹിതകർമ്മങ്ങൾ മാത്രമാണ് ഒരു സത്യാന്വേ ഷിയുടെ യഥാർത്ഥ ആലംബം. ഇതിൻെറ അനുഷ്ഠാനം സർവ്വാത്മ കനായ എനിക്ക് അവൻ ചെയ്യേണ്ട പൂജകളിൽ ഏറ്റവും ഉത്തമമായ പൂജയാണ്. തൻെറ പതിയോട് ഒത്തു ചേർന്ന് എല്ലാ ഭോഗസുഖങ്ങളും അനുഭവിച്ചുകൊണ്ട് അദ്ദേഹത്തെ രമിപ്പിക്കുന്നത് പതിവ്രതയായ ഒരു സ്ത്രീയുടെ തപസ്സാണ്. തൻെറ നിലനിൽപ്പിന് ആധാരമായ മാതാവിനെ സേവിക്കേണ്ടത് ഒരു ബാലൻെറ ധർമ്മമാണ്. തൻെറ ജീവൻ നിലനിർത്തുന്നതിന് ആവശ്യമായ ജലമാണിതെന്ന ധാരണ മാത്രമെ ഉള്ളുവെങ്കിലും, ഗംഗയിൽ ജീവിക്കുന്ന ഒരു മത്സ്യത്തിന് എല്ലാ തീർത്ഥജലങ്ങളെയും സേവിക്കുന്ന പുണ്യം ലഭിക്കുന്നു. അതുപോലെ ഓരോരുത്തരും തനിക്കു വിഹിതമായിട്ടുള്ള കർമ്മങ്ങളെ അനുഷ്ഠി ക്കാതെ നന്മ ലഭിക്കുന്നതിന് മറ്റ് ഉപായങ്ങളില്ലെന്ന ദൃഢനിശ്ചയ ത്തോടെ അവയെ അനുഷ്ഠിച്ചാൽ, അതാണ് ഈശ്വരനു ചെയ്യുന്ന ഉത്തമമായ സേവനം. തന്മൂലം ഈശ്വരൻ അവനു കടപ്പെട്ടവ നായിരിക്കും. വിധിച്ച കർമ്മങ്ങളെ അനുഷ്ഠിക്കുകയെന്നുള്ളത് ഈശ്വരമനോഗതമാണ്. ആകയാൽ അത് അനുഷ്ഠിക്കുന്നവർ ഈശ്വരനെ പ്രാപിക്കുമെന്നുള്ള കാര്യത്തിൽ സംശയമേയില്ല. ഒരു ഭൃത്യപോലും രാജശാസനപ്രകാരമുള്ള പരീക്ഷണത്തിൽ വിജയിച്ചാൽ രാജ്ഞിയാകാൻ ഇടയാകുന്നു. ജീവൻപോലും ത്യജിച്ചു രാജാവിനെ

സേവിക്കുവാൻ തയ്യാറാകുന്നവനെ രാജാവ് ബഹുമാനിച്ചു തലയിലേറ്റി വെയ്ക്കുന്നു. അതുപോലെ ഈശ്വരൻെറ മനോഗതം മനസ്സിലാക്കി അതിനോട് ഇണങ്ങിനടക്കുന്നത് ഈശ്വരനോടു ചെയ്യുന്ന പരമസേവ യാണ്. ഇതല്ലാതെ മറ്റുള്ളതെല്ലാം വാണിജ്യപരമായ സേവയാണ്.

യതഃ പ്രവൃത്തിർഭൂതാനാം
യേന സർവ്വമിദം തതം
സ്വകർമ്മണാ തമഭ്യർച്ച്യ
സിദ്ധിം വിന്ദതി മാനവഃ 46

*ആരിൽ നിന്നാണോ സർവ്വചരാചരങ്ങളും ഉണ്ടായി വരുന്നത്, ആര് ഈ ലോകത്തെ മുഴുവൻ വ്യാപിച്ചു നില്ക്കുന്നുവോ, അവനെ (പരമാത്മാവിനെ) മനുഷ്യൻ സ്വകർമ്മംകൊണ്ടർച്ചിച്ച് സിദ്ധിനേടുന്നു.*

ആകയാൽ ഒരുവൻ തനിക്കു വിധിച്ചിട്ടുള്ള കർമ്മങ്ങളെ അനുഷ്ഠിക്കേണ്ടത്, ഒരടിമ തൻെറ യജമാനൻെറ ആജ്ഞകളെ നടപ്പാക്കുന്നതുപോലെയല്ല. ഏതൊരു പരമാത്മാവിൽനിന്നാണോ സകല ചരാചരങ്ങളും ഉണ്ടായത്, ആ പരമാത്മാവിൻെറ ഇച്ഛ അനുസരിച്ച്, അവനോടുള്ള പ്രേമവായ്പിനാൽ വേണം കർമ്മങ്ങൾ അനുഷ്ഠിക്കേണ്ടത്. ഈശ്വരൻ അവിദ്യയെന്ന പഴന്തുണിക്കഷണ ങ്ങളെക്കൊണ്ട് ജീവനെന്ന പാവകളെ നിർമ്മിച്ച് അവയെ ത്രിഗുണങ്ങൾകൊണ്ടുണ്ടാക്കിയ മുപ്പിരിക്കയറാകുന്ന അഹങ്കാരത്തിൽ കോർത്തിണക്കി നൃത്തമാടിക്കുന്നു. ഒരു ദീപം അതിൻെറ പ്രകാശം അകത്തും പുറത്തും ഒരേ രീതിയിൽ പരത്തുന്നതുപോലെ പരമാത്മാവ് ഈ ജഗത്തിൻെറ അകത്തും പുറത്തും ഒരേ വിധത്തിൽ വ്യാപിച്ചി രിക്കുന്നു. സർവ്വാത്മകനായ ഈ ഈശ്വരനെ സന്തോഷിപ്പിക്കണ മെന്നുള്ള ചിന്തയോടെ സ്വധർമ്മാനുഷ്ഠാനം എന്ന പുഷ്പത്തെ ക്കൊണ്ട് അളവറ്റ ഭക്തിയോടെ പൂജിച്ചാൽ അതിൽ സംതൃപ്തനാകുന്ന സർവ്വാത്മരാജനിൽനിന്ന് വൈരാഗ്യം എന്ന പ്രസാദം സിദ്ധിക്കുന്നു. പിന്നീട് ഈശ്വരനെപ്പറ്റി മാത്രമായിരിക്കും അവൻെറ ചിന്ത. തന്മൂലം എല്ലാ ദൃശ്യവസ്തുക്കളേയും മലീമസമായ ആഹാരസാധനങ്ങളെയെന്ന പോലെ അവൻ വെറുക്കുന്നു. അതു കാണുമ്പോൾത്തന്നെ അവന് മനം പുരട്ടലുണ്ടാകുന്നു. ഭർത്താവിനെ പിരിഞ്ഞിരിക്കുന്ന ഭാര്യയ്ക്ക് വിരഹം ദുസ്സഹമായ ദുഃഖത്തിനു കാരണമായിത്തീരുന്നതുപോലെ, വിഷയസുഖങ്ങളെല്ലാം ദുഃഖഭൂയിഷ്ഠമായി അവന് അനുഭവപ്പെടുന്നു. ഇപ്രകാരം ശുദ്ധമായ സ്വരൂപജ്ഞാനം സിദ്ധിക്കുന്നതിനു മുമ്പു തന്നെ, തീവ്രമായ ഈശ്വരദ്ധ്യാനത്തിൻെറ ഫലമായി അവൻ ഈശ്വരനുമായി തന്മയത്വം പ്രാപിക്കുന്നു. ഇക്കാരണത്താൽ മോക്ഷത്തെ പ്രാപിക്കണമെന്ന് ദൃഢപ്രതിജ്ഞയെടുക്കുന്നവൻ അവൻെറ വ്രതത്തെ നിറവേറ്റുന്നതിനായി, സ്വധർമ്മത്തെ വൈരാഗ്യത്തോടെ അനുഷ്ഠിക്കണം.

ശ്രേയാൻ സ്വധർമ്മോ വിഗുണഃ
പരധർമ്മാത് സ്വനുഷ്ഠിതാത്
സ്വഭാവനിയതം കർമ്മ
കുർവ്വൻ നാപ്നോതി കില്ബിഷം. 47

*പരധർമ്മം നന്നായി ചെയ്യുന്നതിനെക്കാളും ഗുണം കുറവാണെങ്കിലും സ്വധർമ്മംതന്നെയാണ് ശ്രേഷ്ഠമായിട്ടുള്ളത്. സ്വസംസ്കാരത്തിനനുസരിച്ചു സ്വാഭാവികമായി വന്നുചേർന്നിട്ടുള്ള കർത്തവ്യ കർമ്മത്തെ ചെയ്യുന്നവൻ പാപമേല്ക്കുന്നില്ല.*

ഒരുവൻ സ്വധർമ്മം അനുഷ്ഠിക്കുമ്പോൾ അതു ക്ലേശാവഹമാണെന്നു തോന്നിയാലും അതിന്റെ പരിണാമത്തിൽ ഉണ്ടാകുന്ന നന്മയെപ്പറ്റി ചിന്തിച്ച് അതു കൈവെടിയാതിരിക്കണം. ഒരു രോഗത്തിനു വേപ്പില ഔഷധമായി നിർദ്ദേശിച്ചാൽ അതു കയ്പുള്ളതാണെന്നു പറഞ്ഞു സേവിക്കാതിരിക്കരുത്. വാഴ കുലയ്ക്കുന്നതിനു മുമ്പു പ്രയോജനരഹിതമാണെന്നു കരുതി വെട്ടിക്കളഞ്ഞാൽ മധുരമുള്ള വാഴപ്പഴം എങ്ങനെ ലഭിക്കും? അതുപോലെ സ്വധർമ്മം അനുഷ്ഠിക്കുന്നത് കഠിനമാണെന്നു കണ്ട് അത് ഉപേക്ഷിക്കുന്നവന് മോക്ഷസുഖം നഷ്ടമായിപ്പോകുന്നു.

ഒരു ബാലന്റെ മാതാവ് വിരൂപിയായിരുന്നാലും അവൾക്കു തന്റെ പുത്രനോടുള്ള വാത്സല്യം സീമാതീതമായിരിക്കും. മറ്റൊരു സ്ത്രീ രംഭയെപ്പോലെ സുന്ദരിയാണെങ്കിലും അവളെക്കൊണ്ട് അവനെന്തു പ്രയോജനമാണുള്ളത്? അർജ്ജുനാ, നെയ്യിനു ജലത്തെക്കാൾ ഗുണക്കൂടുതലുണ്ട്. എന്നാൽ ഒരു മത്സ്യത്തിന് അതിൽ ജീവിക്കാൻ പറ്റുമോ? വിശ്വത്തിനു വിഷമായി അനുഭവപ്പെടുന്നത് കൃമികൾക്ക് അമൃതുപോലെയാണ്. അതേ സമയം ലോകത്തിലുള്ളവർക്കെല്ലാം മധുരമുള്ള ശർക്കര പുഴുക്കൾക്കു മാരകവസ്തുവായ വിഷമാണ്. ആകയാൽ എത്ര അസാദ്ധ്യമായതാണെങ്കിലും ഒരുവൻ തനിക്കു വിധിച്ചിട്ടുള്ള കർമ്മങ്ങൾ ചെയ്യെങ്കിൽ മാത്രമെ മോക്ഷത്തിന് അവകാശിയാകുന്നുള്ളു.

മറ്റൊരുവന്റെ കർമ്മം തന്റെ കർമ്മത്തേക്കാൾ മികച്ചതാണെന്നു കരുതി ചെയ്യുകയാണെങ്കിൽ അതു കാലുകുത്തി നടക്കുന്നതിനു പകരം തലകുത്തി നടക്കുന്നതുപോലെയാണ്. അതുകൊണ്ട് തന്റെ ജാതിക്കനുസരിച്ച് തനിക്കു വിധിച്ചിട്ടുള്ള കർമ്മം ചെയ്യുന്നവൻ മാത്രമെ കർമ്മബന്ധത്തിൽനിന്നു മുക്തനാവുകയുള്ളു. അപ്പോൾ പിന്നെ എന്തുകൊണ്ടു പരധർമ്മത്തെ അനുഷ്ഠിക്കാതെ സ്വധർമ്മത്തെ മാത്രമെ അനുഷ്ഠിക്കുകയുള്ളു എന്നൊരു തീരുമാനം എടുത്തു കൂടാ? ആത്മസാക്ഷാത്ക്കാരം ലഭിക്കുന്നതുവരെ കർമ്മങ്ങൾ ചെയ്യുകതന്നെ വേണം. കർമ്മങ്ങൾ ചെയ്യുമ്പോൾ ശാരീരികമായ അദ്ധ്വാനം ഒഴിവാക്കാൻ സാദ്ധ്യവുമല്ല.

സഹജം കർമ്മ കൗന്തേയ!
സദോഷമപി ന ത്യജേത്
സർവ്വാരംഭാ ഹി ദോഷേണ
ധൂമേനാഗ്നിരിവാവൃതാഃ 48

*ഹേ കൗന്തേയ, സഹജമായ കർമ്മം (സ്വകർമ്മം) ദോഷമുള്ളതാണെങ്കിൽപോലും ത്യജിക്കരുത്. എന്തെന്നാൽ സർവ്വ കർമ്മങ്ങളും പുകയാൽ അഗ്നിയെന്നപോലെ ദോഷത്താൽ മൂടപ്പെട്ടിരിക്കുന്നു. (ദോഷസ്പർശമില്ലാത്ത കർമ്മമൊന്നുമില്ല.)*

എല്ലാ കർമ്മങ്ങളുടെയും പ്രാരംഭത്തിൽ അദ്ധ്വാനം അനിവാര്യമായതുകൊണ്ട് അത് ആയാസകരമായിരിക്കും. എങ്കിലും അക്കാരണം പറഞ്ഞ് ഒരുവൻ തന്റെ കർമ്മങ്ങളെ കുറ്റപ്പെടുത്തുന്നത് എന്തിനാണ്? രാജവീഥിയിൽക്കൂടി ആയാലും ഊടുവഴിയിൽക്കൂടി ആയാലും ദീർഘമായ നടത്തം ശരീരത്തിനു ക്ഷീണമുണ്ടാക്കും. യാത്രാവേളയിൽ കൈയിലിരിക്കുന്നത് കല്ലാണെങ്കിലും ഭക്ഷണപ്പൊതിയാണെങ്കിലും അതിന്റെ ഭാരം ഒരുപോലെയാണ്. അപ്പോൾ പിന്നെ യാത്രാക്ഷീണം തീർക്കാനുതകുന്ന ആഹാരസാധനങ്ങൾ കൈയിൽ കൊണ്ടുപോകുന്നതല്ലേ അഭിലഷണീയം?

ധാന്യം കുത്തിയാലും ഉമി കുത്തിയാലും ഉണ്ടാകുന്നതുപോലെയുള്ള അദ്ധ്വാനം മാംസം പാചകം ചെയ്യുമ്പോഴും യജ്ഞത്തിനു വേണ്ട ഹവിസ്സു പാചകം ചെയ്യുമ്പോഴും ഉണ്ടാകുന്നു. ജലം കടയുന്നതിനും തൈരു കടയുന്നതിനും വേണ്ടിവരുന്ന പ്രയത്നം മണലോ മരോട്ടിക്കുരുവോ ചക്കിലിട്ട് ആട്ടുമ്പോഴും വേണ്ടിവരുന്നു. യജ്ഞങ്ങൾക്കു വേണ്ടിയോ മറ്റാവശ്യങ്ങൾക്കു വേണ്ടിയോ അഗ്നിയെ ജ്വലിപ്പിക്കുമ്പോൾ പുകയുടെ ശല്യം അനുഭവിക്കേണ്ടിവരുന്നു. ഇവയിലെല്ലാം ശരീരക്ലേശാനുഭവം ഒരേ വിധത്തിലായിരിക്കെ, പ്രയോജനം ഉണ്ടാകുന്ന പ്രവൃത്തി മാത്രം തരം തിരിച്ച് എന്തുകൊണ്ടു ചെയ്തുകൂടാ? ഒരു പത്നിയെ സംരക്ഷിക്കുന്നതുപോലെയുള്ള ചിലവ് ഒരു വെപ്പാട്ടിയെ സംരക്ഷിക്കുന്നതിനും വേണ്ടിയിരിക്കെ, വെപ്പാട്ടിയെ സംരക്ഷിച്ച് ലോകനിന്ദയ്ക്കു പാത്രമാവുന്നതെന്തിനാണ്? യുദ്ധത്തിൽനിന്നു തിരിഞ്ഞോടുമ്പോൾ പുറത്തു കൊള്ളുന്ന അമ്പിനാലോ, എതിർത്തു നിന്നു യുദ്ധം ചെയ്യുമ്പോൾ മാറിൽ കൊള്ളുന്ന അമ്പിനാലോ, മരണം അനിവാര്യമെന്നുറപ്പായാൽ, യുദ്ധം ചെയ്ത് കീർത്തി നേടി എന്തുകൊണ്ടു മരിച്ചുകൂടാ? ഒരു കുലസ്ത്രീ ഭർത്താവിനെ ഉപേക്ഷിച്ച് മറ്റൊരുവനോടൊപ്പം താമസിക്കുമ്പോൾ അവന്റെ പ്രഹരം ഏല്ക്കുന്നതിനിടയായാൽ, തന്റെ ഭർത്താവ് അടിച്ച കാരണത്താൽ അയാളെ ഉപേക്ഷിച്ചത് തെറ്റിപ്പോയെന്ന് അവൾക്കു തോന്നുകയില്ലേ? ഇപ്രകാരം ഏതു കർമ്മം ചെയ്താലും ശരീരക്ലേശം ഒരുപോലെ ആയിരിക്കെ, വിഹിത കർമ്മങ്ങളിൽ മാത്രം ആ ദോഷം ഇരിക്കുന്നുവെന്ന് പറയുന്നത് എന്തിനാണ്? ജീവിതം അനശ്വരമാക്കിത്തീർക്കുന്ന അമൃത് അല്പ

മെങ്കിലും സമ്പാദിക്കുന്നതിന് നമ്മുടെ മുഴുവൻ സമ്പാദ്യത്തെയും ചിലവഴിക്കുന്നതിൽ എന്താണു ദോഷം? അപ്രകാരം ചെയ്യാതെ ആത്മഹത്യയെന്ന പാപത്തിനു പാത്രീഭൂതമാകത്തക്കവിധത്തിൽ വിഷം വാങ്ങി കുടിച്ചു മരിക്കുന്നത് എന്തിനാണ്? ഇപ്രകാരം ഇന്ദ്രിയങ്ങളെ കഷ്ടപ്പെടുത്തി ആയുസ്സിൻെറ നാളുകൾ ചിലവഴിച്ച് പാപങ്ങളെ ചേർത്തുവെച്ചാൽ ദുഃഖമല്ലാതെ മറ്റെന്താണു ഫലം?

ആകയാൽ ജീവൻെറ സർവ്വശ്രമപരിഹാരവും വരുത്തി പരമ പുരുഷാർത്ഥമായ മോക്ഷത്തെ നേടിക്കൊടുക്കുന്ന സ്വധർമ്മത്തെ അനുഷ്ഠിക്കുന്നതാണ് ഏറ്റവും ഉചിതമായിട്ടുള്ളത്. അപകട സന്ധിയിൽ പെട്ടിട്ടുള്ളവൻ അനുഭവസിദ്ധമായ മന്ത്രത്തെ ജപിക്കേണ്ടതുപോലെ സ്വധർമ്മാചരണത്തെ ഒരിക്കലും കൈവെടിയരുത്. സമുദ്രത്തെ തരണം ചെയ്യാനുദ്ദേശിക്കുന്നവനു കപ്പൽ കൈവെടിയാൻ സാധിക്കാത്തതുപോലെയും, രോഗശമനത്തിന് ആഗ്രഹിക്കുന്നവൻ ഔഷധം സേവിക്കുന്നതിൽനിന്ന് ഒഴിഞ്ഞു മാറാൻ പാടില്ലാത്തതു പോലെയും ഒരുവൻ സ്വകർമ്മാചരണത്തിൽനിന്ന് ഒഴിഞ്ഞുമാറരുത്. സ്വകർമ്മത്തെ അനുഷ്ഠിച്ചാൽ സ്വകർമ്മാനുഷ്ഠാനം എന്ന പൂജ കൊണ്ട് ഹൃഷ്ടനായ ഈശ്വരൻ തൻെറ ഉപാസകൻെറ ചിത്തത്തിലുള്ള രാജസതാമസഗുണങ്ങളെ നശിപ്പിച്ച് അവനെ ശുദ്ധ സത്ത്വ ഗുണമാർഗ്ഗത്തിൽക്കൂടി സ്വകർമ്മങ്ങൾ ചെയ്യുന്നതിന് ഉത്സുകനാക്കുന്നു. അവന് സാംസാരിക സ്വർഗ്ഗീയസുഖങ്ങൾ കാളകൂട വിഷമായി തോന്നുന്നു. അവനു വൈരാഗ്യം സിദ്ധിക്കുന്നു. അതോടെ സംസിദ്ധിയും ലഭിക്കുന്നു. ഇപ്രകാരം ജ്ഞാനയോഗ്യത സിദ്ധിച്ചവന് അതിലും ഉപരിയായ പദവി ലഭിക്കുന്നതെങ്ങനെയെന്ന് ഇനിയും വിസ്തരിച്ചു പറയാം.

അസക്തബുദ്ധിഃ സർവ്വത്ര
ജിതാത്മാ വിഗതസ്പൃഹഃ
നൈഷ്ക്കർമ്മ്യസിദ്ധിം പരമാം
സന്ന്യാസേനാധിഗച്ഛതി. 49

*ഒന്നിലും ആസക്തിയില്ലാത്ത ബുദ്ധിയോടുകൂടിയവനും ആത്മസംയമനമുള്ളവനും ആഗ്രഹങ്ങളൊന്നുമില്ലാത്തവനുമായ സാധകൻ സന്ന്യാസംകൊണ്ട് പരമോത്ക്കൃഷ്ടമായ നൈഷ്ക്കർമ്മ്യ സിദ്ധി തേടുന്നു.*

ഒരു വേടന് തൻെറ വലയ്ക്കുള്ളിൽ കാറ്റിനെ അകപ്പെടുത്താൻ കഴിയാത്തതുപോലെ, ദേഹാദി വിഷയങ്ങൾ വിസ്തൃതമായി വിരിഞ്ഞു കിടക്കുന്ന സംസാരത്തിൻെറ വലയിൽ അവനെ അകപ്പെടുത്താൻ സാദ്ധ്യമല്ല. ഒരു ഫലം പക്വമായിക്കഴിഞ്ഞാൽ പിന്നീട് അതിൻെറ തണ്ടിനോടുള്ള ബന്ധം അറ്റുപോകുന്നതുപോലെ, മുമ്പ് സംസാര വിഷയങ്ങളിൽ അവനുണ്ടായിരുന്ന ബന്ധം ദുർബ്ബലവും

ശിഥിലവുമായിത്തീരുന്നു. പത്നിയും പുത്രനും സമ്പത്തും അവൻെറ സ്വാധീനത്തിൽ നില്ക്കുന്നുണ്ടെങ്കിലും, വിഷത്തിൻെറ ഉടമ താനാണെന്ന് ആരും പറയാത്തതുപോലെ, അവയൊന്നും അവൻേറ താണെന്ന് അവൻ പറയുകയില്ല. ഇന്ദ്രിയവിഷയങ്ങളുമായി സംബന്ധപ്പെടാൻ ഇടയായാലുടൻതന്നെ, പൊള്ളുന്ന പാത്രത്തിൽ തൊടുമ്പോൾ കൈകളെ പിൻവലിക്കുന്നതുപോലെ, ബഹിർമ്മുഖമായ അവൻെറ മനോവൃത്തികളെ പിൻവലിച്ച്, ഏകാന്തമായ ഹൃദയസ്ഥാനത്ത് അടക്കി നിർത്തുന്നു. ഇപ്രകാരം അടക്കിയ മനസ്സ് ഏതെങ്കിലും കാരണവശാൽ ലൗകികകാര്യങ്ങളിൽ ഇടപെടാൻ ഇടയായാലും, വിശ്വസ്തയായ ഒരു ഭൃത്യ തൻെറ യജമാനൻെറ ആജ്ഞയെ ധിക്കരിക്കാത്തതുപോലെ, അത് അവൻെറ ആജ്ഞകൾക്കു വിപരീതമായി ഒന്നും ചെയ്യുകയില്ല. പിന്നീട് അവൻ അവൻെറ ചിത്തത്തെ കൈകളിൽ ഒതുക്കി അതിനെ ആത്മസ്വരൂപാനുസന്ധാനത്തിൽനിന്നു വ്യതിചലിക്കാതെ ഉറപ്പിച്ചുനിർത്തുന്നു.

അഗ്നി അടങ്ങുമ്പോൾ പുക അപ്രത്യക്ഷമാകുന്നതുപോലെ അവൻെറ ഇഹത്തിലും പരത്തിലുമുള്ള വിഷയ സുഖേച്ഛകളെല്ലാം മനോനിയന്ത്രണംകൊണ്ടു സ്വാഭാവികമായും അവസാനിച്ചിരിക്കുന്നു. മനസ്സ് വശപ്പെട്ടു കഴിയുമ്പോൾ ആശകൾ സ്വയം നശിച്ചുപോകുന്നു. ഇപ്രകാരമുള്ള ഒരു സ്ഥിതിയിൽ അവൻ എത്തിച്ചേരുന്നു.

ഈ നിലയിലെത്തിച്ചേരുന്നവൻ മായാഭ്രമത്തിൽ നിന്നുണ്ടായ അന്യഥാജ്ഞാനം അകറ്റി യഥാർത്ഥ ജ്ഞാനം കൈവരിക്കുന്നു. വീട്ടിൽ ഉപയോഗത്തിനു വെച്ചിരിക്കുന്ന ജലം അല്പാല്പമായി എടുത്താൽ അതു തീർന്നുപോകുന്നതുപോലെ, അവൻെറ പൂർവ്വ ജന്മകർമ്മങ്ങൾ ഫലഭോഗത്താൽ നശിക്കുന്നു. ആത്മജ്ഞാനം സിദ്ധിച്ച് അഹങ്കാരം ഇല്ലാതായതിനാൽ പുതിയ കർമ്മങ്ങൾ ചെയ്യാൻ അവൻ ഇഷ്ടപ്പെടുന്നില്ല. ഇപ്രകാരം അവൻെറ കർമ്മങ്ങൾ ക്ഷയിച്ചു കഴിയുമ്പോൾ യാതൊരു പ്രയത്നവും കൂടാതെ അവനു ഗുരുവിൻെറ ദർശനം സ്വയമേവ ലഭിക്കുന്നു. രാത്രിയുടെ നാലു യാമങ്ങൾ കഴിയുമ്പോൾ അന്ധകാരത്തിൻെറ അന്തകനായ സൂര്യൻ മുന്നിലെത്തുന്നു; വാഴയ്ക്കു കുലവരുമ്പോൾ അതിൻെറ വളർച്ച നിലയ്ക്കുന്നു; പൗർണ്ണമിനാളിൽ ചന്ദ്രന് കലയുടെ അഭാവം ഉണ്ടായിരിക്കുന്നതല്ല. അതുപോലെ മുമുക്ഷു ഗുരുവിനെ ദർശിക്കുമ്പോൾ ഗുരുകൃപ കൊണ്ട് അവനു പരിപൂർണ്ണത ലഭിക്കുന്നു. അവനിൽ സൂക്ഷ്മരൂപത്തിൽ അവശേഷിക്കുന്ന അജ്ഞാനത്തിൻെറ കണികപോലും ഗുരുകടാക്ഷംകൊണ്ട് ഇല്ലാതാകുന്നു. രാത്രിയുടെ അവസാനത്തോടെ അന്ധകാരം അവസാനിക്കുന്നു; ഗർഭിണിയെ കൊന്നാൽ ഗർഭസ്ഥഭ്രൂണവും കൊല്ലപ്പെടുന്നു. അതുപോലെ അജ്ഞാനം നശിക്കുമ്പോൾ അജ്ഞാനത്തിൻെറ വയറ്റിൽ ഗർഭപിണ്ഡമായിരുന്നുകൊണ്ട് എല്ലാ ക്രിയകൾക്കും കാരണഭൂതമായിരിക്കുന്ന കർമ്മം, കർത്താ, കാര്യം എന്ന ത്രിപുടിയും നശിക്കുന്നു. അജ്ഞാന നാശം കർമ്മനാശമാണ്. കർമ്മത്തിൻെറ സമൂലനാശമാണ് കർമ്മസന്ന്യാസം. അത് മുമുക്ഷുവിന് പ്രാപ്യമാകുന്നു.

കർമ്മത്തിൻെറ മൂലകാരണമായ അജ്ഞാനം നശിപ്പിക്കപ്പെടുമ്പോൾ ദൃശ്യപദാർത്ഥങ്ങൾ തന്നെ ഇല്ലാതായി, അറിയപ്പെടേണ്ട ആത്മസ്വരൂപം ഏതാണോ, അതുമാത്രം അവൻ എല്ലായിടത്തും ദർശിക്കുന്നു. ഒരു നദിയുടെ അഗാധതലത്തിൽ മുങ്ങിമരിക്കുന്നുവെന്നു സ്വപ്നം കണ്ടവന് ഉണർന്നു കഴിയുമ്പോൾത്തന്നെ പ്രസ്തുത മരണത്തിൽ നിന്നു രക്ഷപ്പെടാൻ യാതൊന്നും ചെയ്യേണ്ട ആവശ്യമില്ലെന്നുള്ളതു ബോദ്ധ്യമാകുന്നു. ഇപ്രകാരമുള്ള ഒരു സ്ഥിതിവിശേഷമാണ് സ്വസ്വരൂപബോധവാനായ അവൻേറത്. അതോടെ 'ഞാൻ എൻെറ സ്വരൂപത്തെ അറിയുന്നില്ല. അറിയുന്നതിനുവേണ്ടി ഞാൻ ശ്രമിക്കുന്നതാണ്' എന്നുള്ള ദുഃസ്വപ്നം അവസാനിച്ച്, അറിയുന്നവൻ, അറിയപ്പെടേണ്ടത്, എന്ന രണ്ടു ഭാവങ്ങളും ഇല്ലാതെ അവൻ ജ്ഞാനസ്വരൂപമായിത്തീരുന്നു.

അഭിമുഖമായി പിടിച്ചിരിക്കുന്ന കണ്ണാടി എടുത്തുമാറ്റിയാൽ അതിൽ പ്രതിബിംബിച്ചിരുന്ന പ്രതിച്ഛായ അപ്രത്യക്ഷമാകുന്നു. അപ്പോൾ അവശേഷിക്കുന്നത്, നോക്കുക എന്ന പ്രവൃത്തി ഇല്ലാതാക്കപ്പെട്ട, കണ്ണാടിയിൽ നോക്കി നിന്നിരുന്നവൻ മാത്രമാണ്. അതുപോലെ അജ്ഞാനം നീങ്ങുമ്പോൾ അറിവും അറിയുന്ന കർമ്മവും അപ്രത്യക്ഷമാകുന്നു. പിന്നീട് ശേഷിക്കുന്നത് കേവലജ്ഞാനം മാത്രമാണ്. കണ്ണാടിമാറ്റിയപ്പോൾ നോക്കുക എന്ന പ്രവൃത്തി ഇല്ലാതായതു പോലെ, ഈ കേവലജ്ഞാനം കർമ്മത്തിൽ നിന്നു മുക്തമാണ്. ആകയാൽ ഇപ്രകാരം കേവലജ്ഞാനം സിദ്ധിച്ച ആത്മജ്ഞാനിയും കർമ്മത്തിൽനിന്നു മുക്തനാണ്. അവൻ നിഷ്ക്കർമ്മാവസ്ഥയിൽ എത്തിയിരിക്കുന്നു. കാറ്റു നിലയ്ക്കുമ്പോൾ സമുദ്രത്തിലെ അലകൾ ഇല്ലാതായി സമുദ്രംമാത്രമായിത്തീരുന്നതുപോലെ അവൻെറ സഹജമായ സ്വരൂപം അതിൻെറ പൂർവ്വസ്ഥിതിയെ പ്രാപിച്ചിരിക്കുന്നു. ഇതാണ് നൈഷ്ക്കർമ്യ സിദ്ധി.

ഈ സിദ്ധി എല്ലാ സിദ്ധികളിലുംവെച്ച് ഉത്തമമായ പരമസിദ്ധിയാണ്. താഴികക്കുടം പ്രതിഷ്ഠിക്കുന്നതോടുകൂടി ക്ഷേത്രത്തിൻെറ പണി പൂർത്തിയാകുന്നതുപോലെയോ, സമുദ്രത്തിൽ ചേരുന്നതോടുകൂടി നദിയുടെ പ്രവാഹം നിലയ്ക്കുന്നതുപോലെയോ, പത്തര മാറ്റാകുന്നതോടുകൂടി സ്വർണ്ണത്തിൻെറ സ്ഫുടം വെയ്ക്കൽ അവസാനിക്കുന്നതുപോലെയോ, അജ്ഞാനം നശിക്കു മ്പോൾ ജ്ഞാനവും നശിക്കുന്നു. അതോടുകൂടി ആത്മജ്ഞാനിയുടെ എല്ലാ കർമ്മങ്ങളും അവസാനിക്കുന്നു. ഇതിൽക്കൂടുതലായി അവനു സാധിക്കേണ്ടതായി മറ്റൊന്നുമില്ല. അവൻ പരമസിദ്ധി നേടിയിരിക്കുന്നു. എന്നാൽ ഗുരുകൃപ ഒന്നുകൊണ്ടുമാത്രമാണ് പരമഭാഗ്യവാനായ ഒരുവൻ ആത്മസിദ്ധിയെന്ന ഈ നിലയിലെത്തുന്നത്.

സിദ്ധിം പ്രാപ്തോ യഥാ ബ്രഹ്മ
തഥാപ്നോതി നിബോധ മേ

**സമാസേ നൈവ കൗന്തേയ!**
**നിഷ്ഠാ ജ്ഞാനസ്യ യാ പരാ.** 50

*അല്ലയോ കൗന്തേയ! നൈഷ്ക്കർമ്മ്യ സിദ്ധി (അന്തഃകരണ ശുദ്ധി) നേടിയവൻ ജ്ഞാനത്തിൻെറ പരമകാഷ്ഠയായ ബ്രഹ്മാനുഭൂതി എപ്രകാരം നേടുന്നുവെന്ന് ഞാൻ ചുരുക്കിപ്പറയാം. കേട്ടോളൂ.*

ദിനകരൻ ഉദിക്കുമ്പോൾ അന്ധകാരം പ്രകാശമായി മാറുന്നു; കർപ്പൂരത്തിന് ദീപവുമായി സമ്പർക്കം ഉണ്ടാകുന്ന നിമിഷത്തിൽ അതു ദീപമായി മാറുന്നു; ഉപ്പ് ജലത്തോടു സംബന്ധപ്പെടുമ്പോൾ അത് ജലമായിത്തീരുന്നു; ഒരുവൻ ഉറക്കത്തിൽനിന്ന് ഉണരുമ്പോൾ അവൻെറ സ്വപ്നവും ഉറക്കവും അവസാനിച്ചു വീണ്ടും ജാഗ്രതാവസ്ഥയിൽ എത്തിച്ചേരുന്നു. ഇപ്രകാരം, ഒരുവന് ദൈവയോഗത്താൽ ഗുരുവാക്യശ്രവണം ലഭിക്കുമ്പോൾ അവൻെറ ദ്വൈതഭാവം ഇല്ലാതെയായി അവൻെറ മനോവൃത്തികൾ ആത്മസ്വരൂപത്തിൽ വിശ്രമിക്കുന്നു. അപ്രകാരമുള്ളവന് ചെയ്യേണ്ടതായി എന്തെങ്കിലും കർമ്മങ്ങൾ അവശേഷിക്കുന്നുവെന്ന് ആർക്കെങ്കിലും പറയാൻ കഴിയുമോ? ആകാശത്തിന് ഒരിടം വിട്ട് മറ്റൊരിടത്തേക്ക് പോവാനാകുമോ? ആകയാൽ അവൻെറ കർമ്മങ്ങളെല്ലാം നിസ്സന്ദേഹമായി അവസാനിച്ചിരിക്കുന്നുവെന്നറിയുക.

എന്നാൽ ഗുരുവാക്യശ്രവണം ഉണ്ടായ ഉടൻതന്നെ കർമ്മങ്ങളെല്ലാം അവസാനിച്ച് പരബ്രഹ്മവുമായി ഐക്യം പ്രാപിക്കുന്നവർ വളരെ വിരളമാണ്. സാധാരണ സാധകനെ സംബന്ധിച്ചിടത്തോളം അവൻ കാമ്യകർമ്മങ്ങളും നിഷിദ്ധകർമ്മങ്ങളുമാകുന്ന വിറകുപയോഗിച്ച് സ്വകർമ്മാനുഷ്ഠാനമാകുന്ന അഗ്നികുണ്ഡം തയ്യാറാക്കി അതിൽ തൻെറ രാജസവും താമസവുമായ ഗുണങ്ങളെ എരിച്ചുകളഞ്ഞിട്ടുണ്ടാവാം. സന്താനങ്ങളിലും സമ്പത്തിലും സ്വർഗ്ഗപ്രാപ്തിയിലുമുള്ള ആഗ്രഹങ്ങളെ, ഒരു ഭൃത്യനെയെന്നപോലെ, അവൻ നിയന്ത്രിച്ചു നിർത്തിയിട്ടുണ്ടാവാം. വിഷയസുഖങ്ങളിൽ മുഴുകി മലിനമായ ഇന്ദ്രിയങ്ങളെ പ്രത്യാഹാരമെന്ന തീർത്ഥജലത്തിൽ കഴുകി ശുദ്ധിപ്പെടുത്തിയിട്ടുണ്ടാവാം. തന്നെയുമല്ല, സ്വകർമ്മാനുഷ്ഠാനത്തിൻെറ ഫലം ഈശ്വരന് അർപ്പണം ചെയ്യതിനാൽ ശുദ്ധമായ വൈരാഗ്യബലം അവനു സിദ്ധിച്ചിട്ടുമുണ്ടാവാം. ഇങ്ങനെയുള്ള സാധനസാമഗ്രികളെല്ലാം കരഗതമാകുമ്പോൾ ആത്മസാക്ഷാത്ക്കാരത്തിലേക്കു നയിക്കുന്ന ജ്ഞാനോൽക്കർഷം അവനുണ്ടാകും. തത്സമയം അവൻ സദ്ഗുരുവിനെ ദർശിക്കുകയും, സദ്ഗുരു തുറന്ന മനസ്സോടെ സസന്തോഷം അവന് ജ്ഞാനോപദേശം ചെയ്യുകയും ചെയ്യാലും അവന് ബ്രഹ്മപ്രാപ്തി ഉടനെ കൈവരുകയില്ല.

ഔഷധം കഴിച്ചു കഴിഞ്ഞാലുടൻ തന്നെ രോഗി രോഗമുക്തനായി പൂർവ്വസ്ഥിതിയിലെത്തുമോ? സൂര്യോദയം കഴിഞ്ഞാലുടൻ മദ്ധ്യാഹ്നമാകുമോ? ഈർപ്പമുള്ളതും ഫലഭൂയിഷ്ഠവുമായ ഭൂമിയിൽ വിത്തു വിതച്ചാലുടൻ തന്നെ വിളവു കൊയ്യെടുക്കാൻ കഴിയുമോ?

ഇതിനെല്ലാം സമയം ആവശ്യമാണ്. നേരെയുള്ള വഴിയും ചതുരനായ ചങ്ങാതിയും ഉണ്ടെങ്കിലും എത്തേണ്ടിടത്തെത്താൻ കാലവിളംബം ഉണ്ടാകും. വൈരാഗ്യപ്രാപ്തിയും സദ്ഗുരുയോഗവും ഉണ്ടാകുമ്പോൾ അന്തഃകരണത്തിൽ നിത്യാനിത്യവിചാരം രൂപംകൊള്ളുന്നു; പ്രസ്തുത നിത്യാനിത്യവിചാരയോഗം, പരബ്രഹ്മം മാത്രമാണ് സത്യമെന്നും, പ്രപഞ്ചം ഭ്രാന്തിയാണെന്നുമുള്ള വിശ്വാസം സാധകനിൽ ഉണ്ടാക്കുന്നു. പരബ്രഹ്മത്തെപ്പറ്റിയുള്ള ദൃഢബുദ്ധി അവനിൽ ഉറയ്ക്കുന്നു. മോക്ഷമെന്ന പദംപോലും, സർവ്വോത്തമമായും സർവ്വാത്മകമായും ഇരിക്കുന്ന സർവ്വശക്തനിൽ-ബ്രഹ്മത്തിൽ - അപ്രത്യക്ഷമാകുന്നു. അല്ലയോ അർജ്ജുന, ബ്രഹ്മവുമായിട്ടുള്ള ഐക്യം ഒരു പ്രത്യേകമായ അനുഭൂതിയായി അനുഭവപ്പെടാത്തവണ്ണം ഈ അനുഭവം തുടർന്നു പോകുന്നു. ആത്മജ്ഞാനത്തിൽ സാധ്യ, സാധന, സാധക എന്ന ത്രിപുടിയും ബ്രഹ്മത്തിൽ അലിഞ്ഞുചേരുന്നു. ജ്ഞാനം തന്നെ ബ്രഹ്മത്തിൽ ലയിക്കുന്നു. ആനന്ദസുഖത്തിന്റെ ലവലേശംപോലുമില്ലാതെ അതിൽ മുങ്ങിപ്പോകുന്നു. അവിടെ ബ്രഹ്മമല്ലാതെ മറ്റൊന്നുമില്ല. ഇതാണ് ബ്രഹ്മൈക്യം. ഇത് ക്രമംക്രമമായിട്ടാണ് പ്രാപിക്കുന്നത്.

വിശക്കുന്ന ഒരുവന്റെ മുന്നിൽ വിശിഷ്ടമായ ഭക്ഷണം വിളമ്പി വെച്ചാലും അവൻ അത് ഉരുളയുരുളയായി ഭക്ഷിച്ച് കുറേശ്ശ കുറേശ്ശയായി തൃപ്തിയടഞ്ഞ് അവസാനത്തെ ഉരുളയോടുകൂടി പരിപൂർണ്ണ തൃപ്തനാകുന്നു. അതുപോലെ ഈ സാധകൻ വൈരാഗ്യത്തെ ആശ്രയിച്ച് വിവേക ദീപപ്രകാശത്തിന്റെ സഹായത്തോടെ, മറഞ്ഞു കിടക്കുന്ന നിധിയായ ആത്മസ്വരൂപത്തെ തേടിക്കൊണ്ടേയിരുന്നാൽ അവസാനം അതു കണ്ടുപിടിച്ചു സമ്പന്നനാകുമെന്ന കാര്യത്തിൽ സംശയമേയില്ല. അപ്രകാരമുള്ളവൻ ആത്മരൂപൈശ്വര്യത്തെ അനുഭവിക്കുന്നതിനു യോഗ്യനായിത്തീരുന്നു. അവൻ ഏതേതു പടികളിൽ കയറിയാണോ ബ്രഹ്മപ്രാപ്തി അടയുന്നത്, ആ സോപാനക്രമത്തെ ഞാൻ നിനക്കു വിശദമായി വിവരിച്ചു തരാം.

ബുദ്ധ്യാ വിശുദ്ധയാ യുക്തോ
ധൃത്യാത്മാനം നിയമ്യ ച
ശബ്ദാദീൻ വിഷയാംസ്ത്യക്ത്വാ
രാഗദ്വേഷൗ വ്യുദസ്യ ച 51

*വാസനാമാലിന്യങ്ങളകന്ന് വിശുദ്ധമായ ബുദ്ധിയോടൊത്ത് സ്ഥൈര്യത്താൽ ഇന്ദ്രിയങ്ങളെ സ്വാധീനത്തിലാക്കി ശബ്ദാദി വിഷയങ്ങളെ ത്യജിച്ച്.......*

സദ്ഗുരു കാണിച്ചുകൊടുത്ത പാതയിൽക്കൂടി നടന്ന് വിവേകതീർത്ഥക്കരയിലെത്തി ബുദ്ധിയിലുള്ള മാലിന്യങ്ങളെ അവൻ കഴുകിക്കളയുന്നു. അപ്പോൾ രാഹുവിൽ നിന്നു മോചിതനായ ചന്ദ്രൻ

തൻെറ പ്രഭയെ ആലിംഗനം ചെയ്യുന്നതുപോലെ, നിർമ്മലമായ ബുദ്ധി ആത്മസ്വരൂപത്തെ ആലിംഗനം ചെയ്യുന്നു. ഒരു കുലസ്ത്രീ തൻേറയും തൻെറ ഭർത്താവിൻെറയും മാതാപിതാക്കളെ വിട്ട് ഭർത്താവിനെ അനുഗമിക്കുന്നതുപോലെ ദ്വന്ദ്വഭാവങ്ങളെ ഉപേക്ഷിച്ചു ബുദ്ധി ആത്മസ്വരൂപചിന്തയിൽ മുഴുകുന്നു. പിന്നീട്, തനിക്ക് നന്മയുണ്ടാകുമായിരുന്ന ജ്ഞാനത്തെ തന്നിൽ നിന്നകറ്റി നിർത്തി, ഇന്ദ്രിയ വിഷയങ്ങൾക്ക് അമിതപ്രാധാന്യം നൽകി അവയെ താലോലിച്ചിരുന്ന, ഇന്ദ്രിയങ്ങളുടെ സഹജവാസനകളെ അവൻ നിരോധിക്കുന്നു. തന്മൂലം, സൂര്യകിരണങ്ങൾ ഇല്ലാതെയാകുമ്പോൾ മരീചിക ഇല്ലാതായിത്തീരുന്നതുപോലെ പഞ്ചേന്ദ്രിയങ്ങളുടെ അഞ്ചു വിഷയങ്ങളും അശക്തമായിത്തീരുന്നു. ഒരു നീചപുരുഷനാണെന്നറിയാതെ അവൻെറ വീട്ടിൽനിന്നു കഴിക്കാനിടയാകുന്ന ഭക്ഷണം ഛർദ്ദിച്ചു കളയുന്നതുപോലെ, ഇന്ദ്രിയങ്ങൾ അവയുടെ വിഷയങ്ങളേയും ആ വിഷയങ്ങളുടെ മേലുള്ള തൃഷ്ണയേയും വമിച്ചുകളയുന്നു. പിന്നീട്, വിഷയങ്ങളിൽ നിന്നു പിന്തിരിഞ്ഞ ഇന്ദ്രിയങ്ങളെ ഗംഗയാകുന്ന ആത്മീയധ്യാന നിരതമായ മനസ്സിൻെറ തീരത്തുകൊണ്ടുവന്ന്, പ്രായശ്ചിത്തമെന്ന ജലത്തിൽ കഴുകി ശുദ്ധമാക്കുന്നു. സാത്ത്വികധൃതിയുടെ ബലത്തോടുകൂടി ശുദ്ധമായ ഇന്ദ്രിയങ്ങളേയും മനസ്സിനേയും യോഗപരിശീലനത്തിൽ നിലനിർത്തുന്നു. പ്രാരബ്ധ യോഗപ്രകാരം അനുഭവിക്കേണ്ടി വരുന്ന ഇഷ്ടാനിഷ്ടങ്ങളെ അവൻ തുല്യനിലയിൽ വീക്ഷിക്കുന്നു. നല്ല ഫലങ്ങൾ ലഭിക്കുമ്പോൾ ആഹ്ലാദിക്കുകയോ ചീത്ത ഫലങ്ങൾ ലഭിക്കുമ്പോൾ ദുഃഖിക്കുകയോ അവൻ ചെയ്യുന്നില്ല. അവൻ സുഖദുഃഖങ്ങളെ ഉപേക്ഷിച്ചിട്ട് പർവ്വത ഗുഹയിലോ വിജന സ്ഥലത്തോ പോയി താമസിക്കുന്നു.

വിവിക്ത സേവീ ലഘ്വാശീ
യതവാക്കായ മാനസഃ
ധ്യാനയോഗപരോ നിത്യം
വൈരാഗ്യം സമുപാശ്രിതഃ 52

*നിർജ്ജന ദേശത്തിരുന്ന് മിതമായ ആഹാരം മനോവാക് കായങ്ങളുടെ ഒതുക്കം എന്നീ വ്രതങ്ങൾ പാലിച്ച് നിരന്തരം ബ്രഹ്മാനുസന്ധാനം ചെയ്യുകൊണ്ട് വൈരാഗ്യത്തെ മുറുകെ പിടിച്ച്.....*

ഇപ്രകാരം ഇഷ്ടാനിഷ്ടവിഷയങ്ങളിലുള്ള പ്രീതിയും അപ്രീതിയും ഒഴിവാക്കിക്കൊണ്ട് പർവ്വതഗഹ്വരങ്ങളിലും വൃക്ഷങ്ങൾ നിബിഡമായി വളരുന്ന വനാന്തരങ്ങളിലും മനുഷ്യസഞ്ചാരമില്ലാത്ത കാടുകളിലും, സ്വന്തം ശരീരത്തെയും അവയവങ്ങളേയും തുണയാക്കിക്കൊണ്ട് അവൻ ഏകനായി ജീവിക്കുന്നു. ഇന്ദ്രിയ മനോ നിഗ്രഹങ്ങൾ പാലിക്കുന്നതാണ് അയാളുടെ വിനോദം. മൗനമായിരിക്കുന്നതാണ് അയാളുടെ സംസാരം. ഗുരുവാക്യാനുസാരമായി മനനവും ചിന്തയും

നടത്തുന്ന അവന്റെ സമയം എങ്ങനെ പായുന്നുവെന്നുപോലും അവൻ അറിയുന്നില്ല. അയാൾ ഭക്ഷണം കഴിക്കുമ്പോൾ അതു ദേഹപോഷണത്തിനോ, വിശപ്പു ശമിപ്പിക്കുന്നതിനോ, നാക്കിന്റെ രുചിവാസനകളെ തൃപ്തിപ്പെടുത്തുന്നതിനോ ആണെന്നൊന്നും ചിന്തിക്കുകയില്ല. മിതമായ ആഹാരം അവന് അമിതമായ ആനന്ദത്തെ നൽകുന്നു. തന്റെ ഉള്ളിലുള്ള ജഠരാഗ്നിക്കു ഭക്ഷണം നൽകിയില്ലെങ്കിൽ അതു തന്നെ കൊല്ലുമെന്നു ഭയന്ന്, പ്രാണധാരണത്തിനുവേണ്ടി മാത്രമുള്ള ആഹാരം അവൻ ഭുജിക്കുന്നു. പരപുരുഷന്റെ ഇംഗിതങ്ങൾക്കു വശഗയാകാത്ത ഒരു കുലസ്ത്രീയെപ്പോലെ അവൻ നിദ്രയ്ക്കോ ആലസ്യത്തിനോ വശംവദനാവുകയില്ല. ഈശ്വരനെ ദണ്ഡനമസ്കാരം ചെയ്യുമ്പോൾ മാത്രമെ അയാളുടെ ശരീരം നിലത്തു തൊടുകയുള്ളു. ഈ കാര്യത്തിനൊഴിച്ച് ഉറങ്ങാൻ പോലും അയാൾ നിവർന്നു കിടക്കാറില്ല. അയാളുടെ കൈകാലുകൾ ശരീരാവശ്യങ്ങൾക്കു വേണ്ടി മാത്രമാണ് ഉപയോഗിക്കുന്നത്. അന്തഃകരണത്തെ അയാൾ പൂർണ്ണമായി നിയന്ത്രിച്ചിരിക്കുന്നതുകൊണ്ട് ബാഹ്യേന്ദ്രിയങ്ങളും അയാളുടെ വരുതിയിൽ നില്ക്കുന്നു. തന്റെ വാസനകളെ മനസ്സിന്റെ വാതിൽപ്പടിവരെപ്പോലും എത്തുന്നതിന് അനുവദിക്കാത്ത അയാൾ എങ്ങനെയാണ് സഞ്ചരിക്കുന്നതിനും സംസാരിക്കുന്നതിനും സമയം കണ്ടെത്തുന്നത്?

ഇപ്രകാരം ശരീരത്തേയും മനസ്സിനേയും വാക്കിനേയും സ്വാധീനപ്പെടുത്തിയശേഷം ധ്യാനാകാശത്തെയും അയാൾ തന്റെ ശക്തിക്കു കീഴിലാക്കുന്നു. കൈയിൽ ഇരിക്കുന്ന കണ്ണാടിയിൽ തന്റെ പ്രതിബിംബത്തെ സ്പഷ്ടമായി കാണുന്നതുപോലെ ഗുരുവാക്യബോധത്തിലൂടെ വ്യക്തമായി അറിയാൻ കഴിഞ്ഞ ജ്ഞാനത്തിന്റെ സഹായത്താൽ തന്റെ ആത്മസ്വരൂപത്തിന്റെ ലക്ഷണങ്ങളെ നിർണ്ണയിച്ചുകൊണ്ട് ധ്യാനം ചെയ്യുന്നു. ധ്യാതാവായ (ധ്യാനിക്കുന്നവൻ) താൻ തന്റെ സ്വരൂപത്തെ ധ്യാനരൂപവിഷയത്തിൽ ധ്യേയ (ധ്യാനിക്കപ്പെടേണ്ടത്) വിഷയമായി ധരിച്ചുകൊണ്ട് ധ്യാതാവ്, ധ്യാനം, ധ്യേയം എന്ന മൂന്നും ഏകരൂപമായി തോന്നുന്നതുവരെ അവൻ ധ്യാനം ചെയ്യുന്നു. ഇപ്രകാരം ധ്യാനം ചെയ്യുന്ന മുമുക്ഷു ആത്മസാക്ഷാത്ക്കാരം ലഭിക്കുന്നതിന് അർഹനായിത്തീരുന്നു.

ആത്മജ്ഞാനപ്രാപ്തിയിൽ തത്പരനായ ഈ മുമുക്ഷു അഷ്ടാംഗയോഗത്തെ ആശ്രയിക്കുന്നു. മലമൂത്രദ്വാരങ്ങളുടെ ഇടയിലുള്ള മൂലാധാരത്തിൽ വലതുകാലിന്റെ ഉപ്പൂറ്റി അമർത്തി മൂലബന്ധത്തെ ഏർപ്പെടുത്തിക്കൊണ്ട് അതോടു ചേർത്ത് ഉഡ്യാന, ജലന്ധര എന്ന രണ്ടു ബന്ധങ്ങളേയുംകൂടി ഏർപ്പെടുത്തുന്നു. പിന്നീട് പലതരത്തിലുള്ള പ്രാണവായുക്കളെ ഒന്നു ചേർത്തു കുണ്ഡലിനിശക്തിയെ ഉണർത്തുന്നു. ഈ ശക്തി, ഇഡ, പിംഗളാ എന്ന നാഡികളുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന സുഷുമ്നാ നാഡിയിൽ പ്രവേശിച്ച് മൂലാധാരചക്രം മുതൽ ആജ്ഞാചക്രം വരെയുള്ള ആറു ചക്രങ്ങളേയും ഭേദിച്ചു സഹസ്രദളപദ്മത്തിൽ (ബ്രഹ്മരന്ധ്രം)

പ്രവേശിക്കുന്നു. ആ ശക്തിയുടെ പ്രവേശനത്തോടെ സഹസ്രദള പദ്മത്തിലുള്ള മേഘം അമൃതവർഷം പൊഴിക്കുന്നു. അതു മൂലാധാര ചക്രംവരെയും എത്തുന്നു. പിന്നീട് സഹസ്രാരപദ്മം എന്ന കൈലാസ പർവ്വതത്തിന്മേൽ നൃത്തം ചെയ്തുകൊണ്ടിരിക്കുന്ന ഭൈരവദേവന് മനസ്സിനേയും പ്രാണനേയും ഒന്നു ചേർത്തു പാകം ചെയ്ത കിച്ചടി സമർപ്പിക്കുന്നു. ഇപ്രകാരം ഒരു മുമുക്ഷു ആത്മസാക്ഷാൽക്കാരത്തിനു വേണ്ടി യോഗപരിശീലനം ചെയ്യുന്നു.

ഇതിനിടയിലുണ്ടാകാവുന്ന തടസ്സങ്ങളെ തരണം ചെയ്യുന്നതിന് അവൻ വൈരാഗ്യത്തെ കൂട്ടുപിടിക്കുന്നു. ഈ വൈരാഗ്യം അവന്റെ യോഗാഭ്യാസപരിശീലനത്തിൽ ആദ്യന്തം സഹായമായി നില്ക്കുന്നു. വിളക്കു കൈവശമുള്ളവന് തേടുന്ന വസ്തു കണ്ടെത്താൻ എന്തു വിഷമമാണുള്ളത്? വൈരാഗ്യം തുണയ്ക്കാനുള്ളപ്പോൾ മുമുക്ഷുവിന് യോഗപരിശീലനത്തിൽ തടസ്സങ്ങൾ ഉണ്ടാവുന്നതെങ്ങനെയാണ്? ആകയാൽ ജ്ഞാനാഭ്യാസപരിശീലനം നടത്തുന്ന വൈരാഗ്യ യുക്തനായ മുമുക്ഷു ഭാഗ്യവാനാണ്. അവൻ വൈരാഗ്യ കവചം ധരിച്ചുകൊണ്ട് രാജയോഗാശ്വത്തിന്റെ പുറത്തു കയറി സവാരി ചെയ്യുന്നു. മാർഗ്ഗമദ്ധ്യത്തിലുണ്ടാകാവുന്ന ഏതു പ്രതിബന്ധങ്ങളേയും വെട്ടിമുറിക്കുന്നതിനായി വിവേകമാകുന്ന മുഷ്ടിക്കുള്ളിൽ ധ്യാന മാകുന്ന ഖഡ്ഗം ധരിച്ചിരിക്കുന്നു. അന്ധകാരത്തിലേക്കു നിർവ്വിശങ്കം പ്രവേശിക്കുന്ന സൂര്യനെപ്പോലെ , ഈ സാധകൻ, സംസാരമാകുന്ന രണാങ്കണത്തിലേക്ക് മോക്ഷമാകുന്ന വീരശ്രീ നേടുന്നതിനായി നിർവ്വിശങ്കം പ്രവേശിക്കുന്നു.

അഹങ്കാരം ബലം ദർപ്പം
കാമം ക്രോധം പരിഗ്രഹം
വിമുച്യ നിർമ്മമഃ ശാന്തോ
ബ്രഹ്മഭൂയായ കല്പതേ 53

*അഹങ്കാരം, ബലം, ദർപ്പം, കാമം, ക്രോധം, പരിഗ്രഹം എന്നിവയെ പുറംതള്ളി നിർമ്മമനും ശാന്തനുമായ സാധകൻ ബ്രഹ്മസാക്ഷാൽക്കാ രത്തിനു യോഗ്യനായി ഭവിക്കുന്നു.*

അവിടെ അയാളുടെ ജൈത്രയാത്രയ്ക്ക് തടസ്സമായി ശത്രു ക്കളുടെ രൂപത്തിൽ നില്ക്കുന്ന എല്ലാ ദോഷങ്ങളേയും സാധകൻ നശിപ്പിക്കുന്നു. ഈ ദോഷങ്ങളിൽ ഒന്നാമതായിട്ടുള്ളത് അഹങ്കാര മാണ്. മരിച്ചാലും ഇത് അവനെ അതിന്റെ പിടിയിൽനിന്നു മോചിപ്പിക്കുകയില്ല. ഇത് സാധകനെ ശരീരത്തിന്റെ തടവറയിലിട്ട് ചിത്രവധം ചെയ്യുകൊണ്ടിരിക്കും. അങ്ങനെയുള്ള അഹങ്കാരത്തിന്റെ കോട്ടയായ ദേഹത്തെ കീഴടക്കി അവൻ അതിനെ വശപ്പെടുത്തുന്നു.

രണ്ടാമത്തെ ശത്രു ബലമാണ്. സാധകൻ അതിനെയും നിഗ്രഹിക്കുന്നു. ഈ ശത്രു ഇന്ദ്രിയവിഷയങ്ങളുടെ പേരു കേൾക്കു

മ്പോൾത്തന്നെ നാലു മടങ്ങു ശക്തി പ്രാപിക്കുന്നു. ജഗത്തു മുഴുവനും തനിക്കു ഭുജിക്കാനുള്ള വിഷയങ്ങളാണെന്നു ഭാവിച്ചുകൊണ്ട് എല്ലാറ്റിനെയും ആക്രമിക്കുന്നു. ഇത് വിഷയവിഷം നിറഞ്ഞ ഒരു കുളമാണ്. ദോഷങ്ങളുടെ കൂട്ടത്തിൽ ദോഷരാജനാണ്. എങ്കിലും ധ്യാനം എന്ന ഖഡ്ഗത്തിന്റെ വെട്ടേറ്റാൽ എങ്ങനെ നിലംപതിക്കാതിരിക്കും?

പിന്നീട് അവൻ നശിപ്പിക്കുന്നത് ദർപ്പമാണ്. പ്രിയമായ വിഷയങ്ങളെ ഭുജിക്കുന്നതിനു ലഭിക്കുന്ന മാത്രയിൽ ദർപ്പം സന്തോഷിക്കുന്നു. ഇത് ജീവസ്വരൂപത്തെ മുഴുവനും ആച്ഛാദനം ചെയ്യുകൊണ്ടു മേന്മ ഭാവിക്കുന്നു. പിന്നീട്, സന്മാർഗ്ഗബോധത്തിന്റെ പാതയിൽ നിന്ന് വഴിതെറ്റിച്ച് അധർമ്മമാകുന്ന കാനനത്തിലേക്ക് വലിച്ചിഴച്ചുകൊണ്ടുപോയി നരകമാകുന്ന വ്യാഘ്രത്തിന്റെ വായിലേക്കു തള്ളിയിടുന്നു. വിശ്വാസഘാതകിയായ ഗർവ്വമെന്ന ഈ ശത്രുവിനേയും സാധകൻ നശിപ്പിക്കുന്നു.

തപസ്വികൾ പോലും കേവല ദർശനമാത്രയിൽ കിടുകിടാ വിറയ്ക്കുന്ന കാമമാണ് അടുത്ത പ്രധാന ശത്രു. ഇതു ക്രോധത്തിനു ജന്മം നൽകുന്നു. എത്ര ആഹരിച്ചാലും കാമത്തിന്റെ വിശപ്പു ശമിക്കുകയില്ല. ഇതിനെ നിശ്ശേഷം നശിപ്പിച്ചാൽ ക്രോധം സ്വയം ഇല്ലാതായിത്തീരുന്നു. മരം മുറിച്ചു കളയുമ്പോൾ അതിന്റെ ശാഖോപശാഖകൾ നശിച്ചുപോകുന്നതുപോലെ കാമം നശിക്കുമ്പോൾ ക്രോധവും നശിക്കുന്നു. ആകയാൽ കാമത്തെ നിശ്ചലമാക്കിയാൽ ക്രോധം നിശ്ചേഷ്ടമാകുന്നു.

ന്യായാധിപൻ കുറ്റവാളിയെ ആമത്തിലിടുന്നതിനു ശിക്ഷിക്കുന്നു. എന്നിട്ട് കുറ്റവാളിയെത്തന്നെ ആമം ചുമന്നുകൊണ്ടുപോകാൻ നിയോഗിക്കുകയും ചെയ്യുന്നു. അതിൻപ്രകാരം കുറ്റവാളി തന്റെ പീഡനത്തിനുള്ള നിർദ്ദിഷ്ട സ്ഥലത്തേക്ക് ആമവും തോളിലേറ്റി പോകുന്നു. അതുപോലെ പരിഗ്രഹം (കൈവശം വെയ്ക്കൽ, കരസ്ഥമാക്കൽ) എന്ന ഈ ശത്രു അവന്റെ തലയിലിരുന്നുകൊണ്ട് മനസ്സിന്റെ പരിശുദ്ധിയെ നശിപ്പിക്കുകയും എല്ലാ ദോഷങ്ങളേയും അവന്റെ ശരീരത്തിൽ വ്യാപിപ്പിച്ച് അവനെ ദുഃഖിപ്പിക്കുകയും, മമതാബന്ധമാകുന്ന വടി കൈയിൽ കൊണ്ടു നടക്കാൻ നിർബ്ബന്ധിക്കുകയും ചെയ്യുന്നു. രാഗചിന്തകളില്ലാതായ വൈരാഗിപോലും 'ഇത് എന്റെ ശിഷ്യൻ, ഇത് എന്റെ സമ്പ്രദായം, ഇത് എന്റെ മുദ്ര' എന്ന പാശം കൊണ്ടു ബന്ധിതനായിത്തീരുന്നു. ഗൃഹസ്ഥാശ്രമം ഉപേക്ഷിച്ച് വാനപ്രസ്ഥം സ്വീകരിച്ചു വനത്തിലേക്കു പോയാലും, പരിഗ്രഹം എന്ന ഈ ശത്രു വനോചിതമായ രൂപങ്ങൾ ധരിച്ചു നഗ്നനായ വൈരാഗിയെപ്പോലും പിടികൂടും. ദുർജ്ജയനായ ഈ ശത്രുവിനെ അടിപറ്റിക്കുന്നതോടെ സാധകൻ സാംസാരിക ജീവിതത്തിന്റെ മേൽ വിജയക്കൊടി പാറിച്ച് ആനന്ദം അനുഭവിക്കുന്നു.

ഇപ്രകാരം വിജയശ്രീലാളിതനാകുന്ന സാധകന്റെ മുന്നിൽ ജ്ഞാനത്തിന്റെ ലക്ഷണങ്ങളായി മുമ്പു വിവരിച്ചിട്ടുള്ള അമാനിത്വം

തുടങ്ങിയ കൈവല്യദേശത്തിലെ സകല രാജാക്കന്മാരും എത്തി ബഹുമാനാദരങ്ങളോടെ യഥാർത്ഥ ജ്ഞാനരാജ്യം മുഴുവനും അവന് അടിയറവെച്ച് അവന്റെ പരിവാരങ്ങളായിത്തീരുന്നു. അവൻ പ്രവൃത്തിയെന്ന രാജവീഥിയിൽക്കൂടി ഘോഷയാത്രയായി മുന്നോട്ടുപോകുമ്പോൾ ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന യുവ സുന്ദരിമാർ സുഖങ്ങളാകുന്ന സാധനസാമഗ്രികൾകൊണ്ട്, അവനു ദൃഷ്ടിദോഷം ഉണ്ടാകാതിരിക്കാൻ വേണ്ടി ആരതി ഉഴിയുന്നു, വിവേക മെന്ന കാവൽഭടൻ ബോധമെന്ന ദണ്ഡുമേന്തിക്കൊണ്ടു ഘോഷയാത്ര യുടെ മുന്നിൽ നടന്ന്, ദൃശ്യവസ്തുക്കളാകുന്ന സാന്ദ്രമായ ജനക്കൂട്ടത്തെ സാധക സാർവ്വഭൗമന്റെ വഴിയിൽനിന്നു തള്ളിയകറ്റുന്നു. യോഗഭൂമിക അവനു പഞ്ചാരതി ഉഴിയുന്നതിനു മുന്നോട്ടു വരുന്നു. അപ്പോൾ എണ്ണമറ്റ വിധത്തിലുള്ള അമാനുഷശക്തികൾ അവന്റെ മേൽ പുഷ്പവൃഷ്ടി ചൊരിയുന്നു. ഇപ്രകാരം കോലാഹലത്തോടെ അവൻ ബ്രഹ്മൈക്യമാകുന്ന സ്വരാജ്യപദവിയിലെത്തുമ്പോൾ മൂന്നു ലോകങ്ങളും ആനന്ദമയമായി അവന് അനുഭവപ്പെടുന്നു. ആരെയും ശത്രുക്കളെന്നോ മിത്രങ്ങളെന്നോ തരം തിരിച്ചു കാണാനുള്ള ദ്വൈതഭാവം അവനിൽ അവശേഷിക്കുന്നില്ല. അവൻ അത്രമാത്രം ലോകത്തിൽ വ്യാപിക്കുകയും ലോകവുമായി തന്മയത്വപ്പെട്ടു പോവു കയും ചെയ്തിരിക്കുന്നു. തന്മൂലം തന്റേതെന്നു പറയത്തക്കവണ്ണം മറ്റുവസ്തുക്കളൊന്നും അവന് ഇല്ലാതായിത്തീർന്നിരിക്കുന്നു.

ഇപ്രകാരം ശത്രുക്കളെയെല്ലാം ജയിച്ചു കീഴടക്കിയ അവൻ ജഗത്തിനെ ഒരു അവാസ്തവവസ്തുവായി കാണുന്നു. അപ്പോൾ അവൻ സഞ്ചരിച്ചിരുന്ന യോഗാശ്വം ഓടാതെ നിശ്ചലമായി നിൽക്കുന്നു. അവൻ ധരിച്ചിരുന്ന അപ്രതിരോധ്യമായ വൈരാഗ്യകവചം ഒരു നിമിഷനേരത്തേക്ക് അയയ്ക്കുന്നു. കൂടുതലായി ശത്രുക്കളെയൊന്നും കൊല്ലാനില്ലാത്തതു കൊണ്ട്, ധ്യാനഖഡ്ഗം ജ്ഞാനവൃത്തിയെന്ന കൈകളിൽനിന്നും വഴുതി വീഴുന്നു. ഉത്തമമായ ഒരു ഔഷധം വ്യാധിയെ ഇല്ലാതാക്കികഴിഞ്ഞാൽ പിന്നെ ഉപയോഗമില്ലാതായി ത്തീരുന്നതുപോലെയാണ് അവന്റെ അവസ്ഥ. എത്തേണ്ട സ്ഥാനത്ത് എത്തിച്ചേർന്ന മാത്രയിൽ കുതിരയുടെ ഓട്ടം നിലച്ചു പോയതു പോലെ, ബ്രഹ്മത്തിന്റെ സമീപം അവൻ വന്നുചേർന്ന മാത്രയിൽ അവന്റെ സാധനാഭ്യാസങ്ങൾ നിലച്ചു പോകുന്നു. ഗംഗ സമുദ്രത്തോടു ചേർന്നു കഴിഞ്ഞാൽ അതിന്റെ പ്രവാഹത്തിന്റെ വേഗത കുറയുന്നു; ഒരു കുലസ്ത്രീ തന്റെ ഭർത്താവിനോടു ചേർന്നു കഴിയുമ്പോൾ അവളുടെ പരിഭ്രാന്തി അവസാനിക്കുന്നു; വാഴ കുലച്ചു കഴിഞ്ഞാൽ അതിന്റെ വളർച്ച നിലയ്ക്കുന്നു; ഒരുവനു നടക്കേണ്ട വഴി അവൻ എത്തേണ്ട സ്ഥലത്ത് എത്തിക്കഴിഞ്ഞാലുടൻ അവസാനിക്കുന്നു. അതുപോലെ ആത്മസാക്ഷാത്ക്കാരം അടുത്തിരിക്കുന്നുവെന്ന് സാധകൻ അറിയുമ്പോൾ അവൻ അതിനു വേണ്ടി അനുഷ്ഠിച്ചുവന്ന സാധനകളാകുന്ന ആയുധങ്ങൾ സാവധാനത്തിൽ താഴത്തു വെയ്ക്കുന്നു. ബ്രഹ്മവുമായി ഐക്യം

പ്രാപിക്കാനുള്ള കാലമാകുമ്പോൾ അതിനെ വൈരാഗ്യത്തിന്റെ സായംകാലമെന്നും, ജ്ഞാനാഭ്യാസത്തിന്റെ വാർദ്ധക്യദശയെന്നും, യോഗഫലത്തിന്റെ പരിപക്വദശയെന്നും പറയുന്നു. അല്ലയോ അർജ്ജുന, ഈ ദശയിൽ സാധകൻ പരിപൂർണ്ണശാന്തി കൈവരിക്കുന്നു.

ഇപ്രകാരം സമ്പൂർണ്ണ ശാന്തി കൈവരിക്കുന്നതോടെ, ഈ സാധകൻ ബ്രഹ്മമായിത്തീരുന്നതിന് എന്തെല്ലാം യോഗ്യതകളാണോ വേണ്ടത് ആവക യോഗ്യതകളെല്ലാം സമ്പാദിച്ചിരിക്കുന്നു. പരബ്രഹ്മവും പരബ്രഹ്മമായിത്തീരാനുള്ള സിദ്ധികൾ ലഭിച്ച നിഷ്ണാതനായ ഒരു സാധകനും തമ്മിൽ ഉള്ള വ്യത്യാസം പൗർണ്ണമിച്ചന്ദ്രനും അതിന്റെ തലേദിവസത്തെ ചതുർദ്ദശിച്ചന്ദ്രനും തമ്മിലുള്ളതുപോലെയോ, പതിനാറുമാറ്റുള്ള ശുദ്ധ തങ്കത്തിനും പതിനഞ്ചു മാറ്റുള്ള തങ്കത്തിനും തമ്മിലുള്ളതുപോലെയോ, നിശ്ചലമായിനിൽക്കുന്ന സമുദ്രവും പ്രവാഹം നിശ്ശേഷം നിലയ്ക്കാത്ത നദിയുടെ അഴിമുഖവും തമ്മിലുള്ളതുപോലെയോ ആണ്. ഈ വ്യത്യാസംതന്നെ അവൻ കൈവരിച്ചിട്ടുള്ള പരമശാന്തിയുടെ ഫലത്താൽ അല്പകാലത്തിനുള്ളിൽ ഇല്ലാതായിത്തീരുന്നു. ബ്രഹ്മമാകാതെ തന്നെ, താൻ ബ്രഹ്മസ്വരൂപമാണെന്നുള്ള അറിവ് ഉണ്ടാകുന്ന അവസ്ഥ, പരബ്രഹ്മമായിത്തീരുന്നതിനുള്ള യോഗ്യത നേടിയിരിക്കുന്നുവെന്ന അവസ്ഥയാണ്.

ബ്രഹ്മഭൂതഃ പ്രസന്നാത്മാ
ന ശോചതി ന കാംക്ഷതി
സമഃ സർവ്വേഷു ഭൂതേഷു
മദ്ഭക്തിം ലഭതേ പരാം. 54

*ഞാൻ ബ്രഹ്മമാണ് എന്ന ബോധം ഹേതുവായി പ്രസന്നനായിത്തീർന്ന സാധകൻ ദുഃഖിക്കുന്നില്ല, കാംക്ഷിക്കുന്നുമില്ല. സർവ്വചരാചരങ്ങളേയും തുല്യഭാവത്തിൽ കാണുന്ന അയാൾ പരമാത്മാവായ എന്നിൽ പരാഭക്തി നേടുന്നു.*

അല്ലയോ അർജ്ജുന, ബ്രഹ്മാനുഭവത്തിനു യോഗ്യതനേടിയ അവൻ ആത്മബോധത്താൽ ഉണ്ടാകുന്ന പ്രസന്നതാ പദവിയിൽ സ്ഥിതിചെയ്യുന്നു. ചൂടുകൊണ്ടു പാകം ചെയ്യ ഭക്ഷണപദാർത്ഥത്തിന്റെ ചൂട് ആറുമ്പോൾ മാത്രമെ അത് ആസ്വാദ്യകരമായി ഭക്ഷിക്കാൻ കഴിയുകയുള്ളു; വർഷകാലത്തെ ജലപ്പെരുപ്പം കൊണ്ടുണ്ടാകുന്ന ഓളവും ചുഴിയും ഇല്ലാതെയായി ശരൽക്കാലത്ത് ശാന്തമായൊഴുകുമ്പോഴാണ് ഗംഗ പ്രയോജകീഭവിക്കുന്നത്; വായ്പാട്ടുകാരന്റെ പാട്ട് അവസാനിച്ച് പക്കവാദ്യങ്ങളുടെ പ്രവർത്തനവും അവസാനിക്കുമ്പോൾ അതിന്റെ സുഖം മനസ്സിൽ തങ്ങിനില്ക്കുന്നു. അതുപോലെ ആത്മജ്ഞാനസമ്പാദനത്തിനായി സാധകൻ അനുഭ

വിച്ച കഷ്ടനഷ്ടങ്ങളെല്ലാം അവസാനിക്കുന്നതോടെ അതിൻെറ ചിന്തപോലും അവൻെറ മനസ്സിൽനിന്നുമാറിപ്പോവുകയും അവൻ അനവരതം ആത്മബോധപ്രസന്നതാ പദവിയിൽ സ്ഥിതിചെയ്യുകയും ചെയ്യുന്നു.

ഇപ്രകാരം സമചിത്തത്വത്തിൽ മുഴുകിയിരിക്കുന്ന ഈ സാധകൻ എന്തെങ്കിലും നഷ്ടപ്പെട്ടുവെന്ന് ചിന്തിച്ച് ദുഃഖിക്കുകയോ എന്തെങ്കിലും കിട്ടണമെന്ന് ആഗ്രഹിക്കുകയോ ചെയ്യുകയില്ല. സൂര്യൻ ഉദിക്കുമ്പോൾ അതിൻെറ പ്രകാശത്തിൽ നക്ഷത്രങ്ങൾ മങ്ങിപ്പോകുന്നു. അതുപോലെ ആത്മസ്വരൂപത്തിൻെറ പ്രകാശത്തിൽ തൻെറ ദൃഷ്ടിയിൽ അനേകം വ്യത്യസ്തജീവികളെ കാണുന്നുവെന്നുള്ള ഭേദജ്ഞാനം മറഞ്ഞുപോയിരിക്കുന്നു. ഒരു പലകയിൽ എഴുതുന്ന അക്ഷരങ്ങൾ മായിച്ചുകളയുന്നതുപോലെ ഇവൻെറ ദൃഷ്ടിക്കു മുന്നിൽനിന്ന് എല്ലാ വ്യത്യസ്ത ഭാവങ്ങളും തുടച്ചുമാറ്റപ്പെട്ടിരിക്കുന്നു. ഈ സന്ദർഭത്തിൽ ജാഗ്രതാ, സ്വപ്നം എന്നീ അവസ്ഥകളിൽ നിലവിലുണ്ടായിരുന്ന അന്യഥാജ്ഞാനം, അജ്ഞാനം എന്നു വർണ്ണിക്കപ്പെട്ടിട്ടുള്ള അവ്യക്താവസ്ഥയിൽ ലയിച്ചു പോകുന്നു. ആത്മസ്വരൂപജ്ഞാനം വർദ്ധിച്ചു വർദ്ധിച്ചു വരുന്നതോടുകൂടി അജ്ഞാനം കുറേശ്ശക്കുറേശ്ശയായി കുറഞ്ഞ് അവസാനം ആത്മസ്വരൂപജ്ഞാനത്തിൽ ലയിക്കുന്നു. ഭക്ഷണം കഴിക്കുമ്പോൾ ഓരോ ഉരുള ഉണ്ണുമ്പോഴും വിശപ്പു കുറയുകയും തൃപ്തി അധികരിക്കുകയും ചെയ്ത് അവസാനത്തെ ഉരുളയോടുകൂടി വിശപ്പ് അശേഷം നശിച്ച് പൂർണ്ണമായ തൃപ്തി ലഭിക്കുന്നതുപോലെയും, പദയാത്ര ചെയ്ത് എത്തേണ്ടിടത്ത് എത്തിക്കഴിഞ്ഞാൽ പിന്നെ നടക്കേണ്ട ആവശ്യം ഇല്ലാതായിത്തീരുന്നതുപോലെയും, ഉറക്കമുണരുന്നവൻെറ നിദ്ര ഉണരുന്നതിനനുസരിച്ച് കുറഞ്ഞു വരുകയും പൂർണ്ണമായ ഉണർച്ച പ്രാപിച്ചു കഴിയുമ്പോൾ നിദ്ര തീരെ ഇല്ലാതാവുകയും ചെയ്യുന്നതുപോലെയും, പൂർണ്ണത്വത്തിൽ എത്തിക്കഴിഞ്ഞാൽ (പൗർണ്ണമി ആയിക്കഴിഞ്ഞാൽ) ചന്ദ്രൻെറ വളർച്ച നില്ക്കുകയും ശുക്ലപക്ഷം അവസാനിക്കുകയും ചെയ്യുന്നതുപോലെയും, ദൃശ്യപദാർത്ഥങ്ങളിൽ അറിയപ്പെടുന്ന ഭേദം മുഴുവനും ആത്മജ്ഞാനത്തിൽ നിമഗ്നമായി ഇല്ലാതാവുകയും ആ ആത്മജ്ഞാനം ആത്മസ്വരൂപമായ എന്നിൽ ലയിച്ചുചേരുകയും ചെയ്യുമ്പോൾ അജ്ഞാനം മുഴുവനായി നശിക്കുന്നു.

കല്പാന്ത സമയത്തു നദിയെന്നും സമുദ്രമെന്നുമുള്ള വ്യത്യാസങ്ങളെല്ലാം ഇല്ലാതായി ബ്രഹ്മലോകമുൾപ്പെടെയുള്ള എല്ലായിടങ്ങളും ജലംകൊണ്ടു നിറയുന്നു; ഘടമെന്നും മഠമെന്നും ഉള്ള ഉപാധികൾ ഇല്ലാതാകുമ്പോൾ ഘടാകാശവും മഠാകാശവും ഇല്ലാതായി മഹാകാശം മാത്രം ശേഷിക്കുന്നു; വിവിധ ആകൃതിയിലും വലിപ്പത്തിലുമുള്ള വിറകു കഷണങ്ങൾ അഗ്നിയുടെ സമ്പർക്കത്താൽ അഗ്നിമാത്രമായിത്തീരുന്നു; വിവിധ തരത്തിലുള്ള ആഭരണങ്ങൾ ഒരു മൂശയിലിട്ടുരുക്കിയാൽ അവയുടെ രൂപവും നാമവും ഇല്ലാതായി സ്വർണ്ണം മാത്രമായിത്തീരുന്നു; ഒരുവൻ ഉണരുമ്പോൾ സ്വപ്നം

ഇല്ലാതായി വ്യക്തിമാത്രം ശേഷിക്കുന്നു. ഇതുപോലെ ആത്മസ്വരൂപമായിത്തീർന്ന അവന് ആത്മസ്വരൂപമായ എന്നെയല്ലാതെ മറ്റൊന്നിനേയും ദർശിക്കാൻ കഴിയുകയില്ല. ഇതോടെ അവൻ ഭക്തിയുടെ നാലാമത്തെ അവസ്ഥയെന്നു പറയുന്ന ജ്ഞാനരൂപഭക്തി (പരാഭക്തി)യിൽ എത്തിയിരിക്കുന്നു.

ആർത്തഭക്തി, ജിജ്ഞാസുഭക്തി അർത്ഥാർത്ഥിഭക്തി എന്ന മറ്റു മൂന്നുവിധ ഭക്തിയിൽ നിന്നു വേർതിരിച്ചു കാണിക്കാൻ മാത്രം ഇതിനെ നാലാമത്തെ ഭക്തിയെന്നു പറയുന്നതാണ്. അല്ലാതെ മുൻപറഞ്ഞ നിലയിലെത്തിയ ഒരു സാധകന് ഭക്തിയിൽ ഒന്നാമത് രണ്ടാമത് മൂന്നാമത് നാലാമത് എന്ന വ്യത്യാസമേ ഇല്ല. യഥാർത്ഥത്തിൽ ബ്രഹ്മം എന്ന എൻെറ നിജസ്ഥിതിക്ക് ഭക്തി എന്നാണ് പേര്. എന്നാൽ അജ്ഞാനം കൊണ്ടു വഴിതെറ്റിപ്പോകുന്ന ഒരു ഭക്തൻ എൻെറ സഹജഭാവത്തിൽനിന്നു വ്യത്യസ്തമായി മറ്റൊരു രൂപത്തിൽ എന്നെ ഭാവന ചെയ്ത് ആ സ്വരൂപത്തിൽ എന്നെ ഉപാസിക്കുന്നു. ഇപ്രകാരം സങ്കല്പിക്കുന്ന ഭക്തൻ ആ സ്വരൂപത്തിൽ അചഞ്ചലമായ വിശ്വാസം പുലർത്തുന്നു. ഉണർന്നിരിക്കുമ്പോഴുള്ള വിചാരസ്ഥിതിയെ ആശ്രയിച്ചാണ് സ്വപ്നാവസ്ഥ ഉണ്ടാകുന്നത്. അതുപോലെ എൻെറ ഭക്തൻ ഏതു മനോഭാവത്തോടെ എവിടെ നോക്കുന്നുവോ അവിടെ അവൻെറ ഭാവനയിലുള്ള അതേ വസ്തുവായി എന്നെ കാണാൻ അവനു കഴിയുന്നു. അവൻ അതേ വസ്തുവിനെ ഭജിച്ചുകൊണ്ടു സംതൃപ്തനാകുന്നു. ഇപ്രകാരം ജീവികൾക്കു ലഭിക്കുന്ന അനുഭവം എൻെറ അഖണ്ഡമായ പ്രകാശംകൊണ്ടാണ് സിദ്ധിക്കുന്നത്. ഈ വിധത്തിലുള്ള എൻെറ സഹജമായ സ്വരൂപ പ്രകാശമാണ് ഭക്തിയെന്ന പേരിനാൽ അറിയപ്പെടുന്നത്. ഈ ഭക്തി - എൻെറ സഹജമായ സ്വരൂപപ്രകാശം - ഒരു മനുഷ്യൻെറ മനസ്സിൽ അവൻ ആഗ്രഹിക്കുന്ന വസ്തുവിൻെറ രൂപം കൈക്കൊള്ളുന്നു. നന്മ ലഭിക്കണമെന്ന് ആഗ്രഹിച്ചു വരുന്ന ആർത്തന് ഞാൻ അവൻെറ ആഗ്രഹപ്രകാരമുള്ള രൂപമായി ത്തീരുന്നു. അതുപോലെ അറിവ് ആഗ്രഹിക്കുന്നവന് ഞാൻ ജിജ്ഞാസിത വസ്തുവായും അർത്ഥാർത്ഥിക്ക് ഞാൻ സമ്പത്തായും തീരുന്നു.

മുഖം കണ്ണാടിയിൽ പ്രതിബിംബിച്ചു കാണുമ്പോൾ മുഖവും പ്രതിബിംബവുമെന്നുള്ള രണ്ടു മുഖങ്ങളെന്ന അയഥാർത്ഥമായ തോന്നൽ ഉണ്ടാക്കിവെയ്ക്കുന്നത് കണ്ണാടിയാണ്. ആകാശത്തിൽ നില്ക്കുന്ന ഏകമായ ചന്ദ്രബിംബം രണ്ടാണെന്നു തോന്നിയാൽ അതു കണ്ണിനു രോഗം ബാധിച്ചതുകൊണ്ടാണ്. അതുപോലെ എല്ലായിടത്തും തിങ്ങി നില്ക്കുന്ന ആകർഷണകേന്ദ്രം ഞാൻതന്നെയാണ്. എല്ലായിടത്തും ഞാൻ എന്നെത്തന്നെ കാണുന്നു. ദൃശ്യമായി വേറൊന്നുണ്ടെന്നു തോന്നുന്നത് അജ്ഞാനം കൊണ്ടുമാത്രമാണ്. കണ്ണാടി മാറ്റിക്കഴിയുമ്പോൾ പ്രതിബിംബം അതിൻെറ ബിംബത്തിൽ ലയിക്കുന്നതുപോലെ, അജ്ഞാനം അപ്രത്യക്ഷമാകുമ്പോൾ, ദർശിക്കുന്നവൻെറ ദൃശ്യത എൻെറ സ്വരൂപത്തിൽ ലയിച്ചു ചേരുന്നു.

മാറ്റു കുറഞ്ഞ സ്വർണ്ണം, സ്വർണ്ണം തന്നെയാണെങ്കിലും ഉരുക്കി

കലർപ്പു നീക്കിയാൽ പരിശുദ്ധമായ സ്വർണ്ണം മാത്രം അവശേഷിക്കുന്നു. പൗർണ്ണമിക്കു മുമ്പും ചന്ദ്രൻ ചന്ദ്രൻ തന്നെയാണ്. എന്നാൽ പൗർണ്ണമി ദിവസം അതിനു പൂർണ്ണമായ ശോഭ ലഭിക്കുന്നു. അതുപോലെ സംസാരദശയിൽ ഞാൻ തന്നെയാണ് ദ്രഷ്ടാവെങ്കിലും ആ നിലയിൽ എന്നെ കാണുന്നത് അജ്ഞാനമെന്ന ഉപാധിയോടു കൂടിയാണ്.

ഈ അജ്ഞാന ഉപാധികൊണ്ട് ആത്മസ്വരൂപത്തിൽ ഉണ്ടാക്കിവെച്ച ദൃശ്യത അകറ്റിക്കഴിയുമ്പോൾ എന്റെ യഥാർത്ഥമായ സ്വരൂപത്തിൽ എന്നെ കാണാൻ കഴിയും. ആകയാൽ ഈ സാധകൻ അവസാനമായി എത്തിച്ചേരുന്ന എന്റെ സ്വരൂപഭക്തിയുടെ സ്ഥിതി, ദ്രഷ്ടാവും ദൃശ്യവും ഇല്ലാതായിത്തീരുന്ന, മുമ്പ് ഏഴാമദ്ധ്യായത്തിൽ നാലാമത്തെ ഭക്തിയായി കണക്കാക്കപ്പെട്ടിരിക്കുന്ന ജ്ഞാനഭക്തിയാണ്.

ഭക്ത്യാ മാമഭിജാനാതി
യാവാൻ യശ്ചാസ്മി തത്ത്വതഃ
തതോ മാം തത്ത്വതോ ജ്ഞാത്വാ
വിശതേ തദനന്തരം. 55

*പരാഭക്തികൊണ്ട് എന്റെ മഹിമ എത്രയെന്നും എന്റെ സ്വരൂപമെന്തെന്നുമൊക്കെ അയാൾ ശരിയായി അറിയുന്നു. അങ്ങനെ എന്റെ യഥാർത്ഥ സ്വരൂപം നേരിട്ടറിഞ്ഞ് എന്നോടു ചേർന്ന് ഒന്നായിത്തീരുന്നു.*

ഈ ജ്ഞാനഭക്തി ഒരുവന് ഉണ്ടാകുന്ന നിമിഷത്തിൽ ആ ജ്ഞാനഭക്തൻ എന്നോടു സ്വാഭാവികമായി ഐക്യം പ്രാപിച്ച് ഞാനായി ത്തീരുന്നു. ഈ വസ്തുത ഇരു കൈകളും ഉയർത്തി ആണയിട്ടുകൊണ്ട്, ജ്ഞാനിയായവൻ എന്റെ ആത്മാവാണെന്ന്, ഏഴാം അദ്ധ്യായത്തിൽ ഞാൻ നിന്നോടു പറഞ്ഞിട്ടുണ്ട്. കല്പാരംഭത്തിൽ, ഭാഗവത ധർമ്മമെന്ന പേരിൽ, ഈ ഭക്തിയാണ് ഏറ്റവും ഉത്തമമായ ഭക്തിയെന്നു ഞാൻ ബ്രഹ്മദേവന് ഉപദേശിച്ചു കൊടുത്തിട്ടുണ്ട്. ഈ ഭക്തിയെ ജ്ഞാനികൾ ആത്മജ്ഞാനം എന്നു പറയുന്നു. ശിവോപാസകർ ശക്തിയെന്നു പറയുന്നു. ഞാൻ ഇതിനെ പരാഭക്തിയെന്നു പറയുന്നു.

ക്രമംക്രമമായി യോഗം അഭ്യസിക്കുന്നവന് എന്നിൽ ലയിക്കുന്നതിനുള്ള സമയമാകുമ്പോൾ ഈ ഭക്തി ഉണ്ടാവുകയും സകലതും എന്റെ സ്വരൂപത്തിൽ നിറഞ്ഞുനില്ക്കുന്നതായി അവൻ മനസ്സിലാക്കുകയും ചെയ്യുന്നു. നിരന്തരമായ ധ്യാനംകൊണ്ട് അവന്റെ വൈരാഗ്യം വിവേകത്തോടൊപ്പം അപ്രത്യക്ഷമാകുന്നു. ബന്ധം മോക്ഷം എന്നിവ വറ്റി വരണ്ടുപോകുന്നു. കർമ്മപ്രവർത്തനങ്ങൾ നിഷ്ക്രിയ ഭാവനയോടുകൂടി ഇല്ലാതെയാകുന്നു. ജനനമരണ ചക്രങ്ങൾ അവസാനിക്കുന്നു. ലോകാവസാനത്തിൽ പഞ്ചഭൂതങ്ങളിൽ നാലിനെയും വിഴുങ്ങി അതിന്റെ പശ്ചാത്തലത്തിൽ നിലകൊള്ളുന്ന പഞ്ചമഭൂതമായ ആകാശം പോലെ, സാധ്യസാധനകൾക്കതീതമായി,

ബന്ധവിമുക്തമായി, പരിശുദ്ധമായിരിക്കുന്ന എൻെറ സ്വരൂപവുമായി താദാത്മ്യം പ്രാപിച്ച് അതിൻെറ പരമാനന്ദം അവൻ അനുഭവിക്കുന്നു. സമുദ്രവുമായി ചേർന്ന് ഒന്നായിത്തീരുന്ന ഗംഗ സമുദ്രത്തിൻെറ മുകൾപ്പരപ്പിൽ തിളങ്ങുന്നതായി തോന്നുന്നതുപോലെ അവൻ എന്നോട് ഐക്യം പ്രാപിച്ചതിലുള്ള ആനന്ദം അനുഭവിച്ചുകൊണ്ടേയിരിക്കും. ഒരു കണ്ണാടി മറ്റൊരു കണ്ണാടിയിൽ അതിൻെറ പ്രതിബിംബം കാണുന്നതുപോലെ, അവൻ ഈ ഐക്യാനുഭവത്തിൽ ആനന്ദിക്കുന്നു. കണ്ണാടിയിൽ മുഖത്തിൻെറ പ്രതിബിംബം കണ്ട് ആസ്വദിച്ചവൻ, കണ്ണാടി മാറ്റിക്കളഞ്ഞാലും താൻ കണ്ട് ആസ്വദിച്ച തൻെറ മുഖത്തിൻെറ അഴക് സ്വയമായി അനുഭവിച്ച് ആനന്ദിച്ചുകൊണ്ടിരിക്കുന്നതുപോലെയാണിത്. ഉറക്കത്തിൽ നിന്നുണർന്നവൻ, സ്വപ്നം അപ്രത്യക്ഷമായി മറ്റൊന്നിനോടും സംബന്ധമില്ലാതെ തനിച്ചിരിക്കുന്ന അവസ്ഥയിൽ അനുഭവിക്കുന്ന സുഖംപോലെയാണ് ആത്മസ്വരൂപ ഐക്യാനുഭവം.

ബ്രഹ്മസ്വരൂപത്തോടു താദാത്മ്യം പ്രാപിച്ച ഒരുവന് എങ്ങനെയാണ് ബ്രഹ്മൈക്യാനുഭവം ഉണ്ടാകുന്നതെന്ന സംശയം തോന്നാം. അങ്ങനെ സംശയിക്കുന്നവരോട്, ഒരു വാക്ക് എങ്ങനെയാണ് ഒരു വാക്കു കൊണ്ട് ഉച്ചരിക്കുന്നത്? എന്നു ചോദിക്കേണ്ടിയിരിക്കുന്നു. എന്നിട്ടും അവരുടെ സംശയം തീരുന്നില്ലെങ്കിൽ, അവരുടെ നാട്ടിൽ വിളക്കിൻെറ വെളിച്ചത്തിലാണോ സൂര്യപ്രകാശം കാണുന്നതെന്നും, അഥവാ ആകാശത്തെ താങ്ങിനിർത്താൻ അവർ പടങ്ങ് ഇട്ടുകൊടുക്കുന്നുണ്ടോ എന്നും സംശയിക്കേണ്ടിയിരിക്കുന്നു. ഒരുവൻ രാജാവാകാതെ രാജപദവിയുടെ സുഖം അനുഭവിക്കുന്നതെങ്ങനെയാണ്? സൂര്യൻ അവൻെറ പ്രകാശത്തെയല്ലാതെ ഇരുട്ടിനെ എങ്ങനെ ആലിംഗനം ചെയ്യും? ആകാശമല്ലാത്ത മറ്റെന്തിനെങ്കിലും ആകാശത്തെപ്പറ്റി പൂർണ്ണമായി വിഭാവനം ചെയ്യാൻ കഴിയുമോ? കുന്നിക്കുരുകൊണ്ടുണ്ടാക്കിയ ഒരാഭരണത്തിനു രത്നാഭരണത്തിൻെറ ശോഭയുണ്ടാകുമോ? ആകയാൽ ഞാനുമായി താദാത്മ്യം പ്രാപിക്കാത്ത ഒരുവന് ഞാൻ എന്താണെന്ന് എങ്ങനെ അറിയാൻ കഴിയും? അതറിയാതെ അവൻ എന്നെ ഭജിക്കുന്നതെങ്ങനെയാണ്? അങ്ങനെയുള്ളവന് എന്നെ ഭജിക്കാൻ സാദ്ധ്യമല്ലെന്നു ഞാൻ നിസ്സംശയം പറയുന്നു. താരുണ്യവതിയായ ഒരു തരുണി താരുണ്യസുഖം ആസ്വദിക്കുന്നതുപോലെ പടിപടിയായി യോഗം അഭ്യസിക്കുന്ന ഒരു ക്രമയോഗി ഞാനുമായി ഐക്യം പ്രാപിക്കുകയും ആത്മാനന്ദം അനുഭവിക്കുകയും ചെയ്യുന്നു. ഓളങ്ങൾ ജലത്തെ ചുംബിച്ച് തൃപ്തി വരുത്തുന്നതുപോലെയും, പ്രഭാകരബിംബത്തിൻെറ സർവ്വാംഗവും പരന്ന് തൃപ്തിയടയുന്ന കാന്തിപ്രചുരിമ അതിൽ പ്രമോദിക്കുന്നതുപോലെയും, ആകാശം എല്ലാ വിടവുകളിലും പ്രവേശിക്കുന്നതുപോലെയും, അവൻ ഞാനായിത്തീർന്ന്, എന്നെ ഭജിക്കുക എന്ന പ്രത്യക്ഷമായ ഒരു കർമ്മവും അനുഷ്ഠിക്കാതെ എന്നെ ഭജിച്ചുകൊണ്ടിരിക്കുന്നു.

സ്വർണ്ണം കൊണ്ടുണ്ടാക്കപ്പെട്ട കങ്കണം സ്വർണ്ണത്തെ ഭക്തിയോടെ

ബഹുമാനിക്കുന്നു; പരക്കെ പ്രസരിക്കുന്ന ചന്ദനത്തിൻെറ സുഗന്ധം ചന്ദനമരത്തെ ആരാധിക്കുന്നു; ചന്ദ്രിക ഒരു കർമ്മവും ചെയ്യാതെ സ്വാഭാവികമായി ചന്ദ്രനെ ഭജിക്കുന്നു. ഇതേ വിധത്തിൽ ബ്രഹ്മത്തോട് ഒന്നുചേർന്നു നില്ക്കുന്ന അദ്വൈതസ്ഥിതിയിൽ ക്രിയകൾ ചെയ്യുന്നുവെന്ന ചിന്ത ആധ്യാത്മിക സിദ്ധാന്തപ്രകാരം അയുക്തിക മാണെന്നു തോന്നിയാലും അവിടെ ഒരു വിധത്തിലുള്ള ഭക്തിക്കു സ്ഥാനമുണ്ട്. ഇതു നേരിട്ട് അനുഭവിച്ചറിയുകയല്ലാതെ വാക്കുകൾ കൊണ്ടു വിവരിക്കുക സാദ്ധ്യമല്ല.

ഇപ്രകാരമുള്ള ഒരു ജ്ഞാനി അവൻെറ പൂർവ്വജന്മ പുണ്യ പരിപാകംകൊണ്ട് എന്തെങ്കിലും പറയുകയോ എന്നെ വിളിക്കുകയോ ചെയ്യാൽ ഞാൻ അതിനു പ്രതിവചിക്കുന്നു. എന്നാൽ എന്നോടു പറയുകയോ എന്നെ വിളിക്കുകയോ ചെയ്യുന്നതും ഞാൻ തന്നെയാണ്. പറയുന്നവൻതന്നെ പറയുന്നവനെ സന്ധിക്കുന്നതിന് ഇടയാകുന്ന അവസ്ഥയിൽ വാക്കുകൾ ഉച്ചരിക്കേണ്ട ആവശ്യമേ വരുന്നില്ല. അവൻ മൗനമായി സംസാരിക്കുന്നു. തത്ത്വത്തിൽ അവൻെറ മൗനം എനിക്കുള്ള ഉത്തമമായ സ്തുതിഗീതമായിത്തീരുന്നു.

അതിനുശേഷം അവൻെറ ബുദ്ധിയോ ദൃഷ്ടിയോ ഉപയോഗിച്ച് എന്തെങ്കിലും ദർശിക്കണമെന്ന് അവൻ ഉദ്ദേശിച്ചാൽ ആ ബുദ്ധിയും ദൃഷ്ടിയും അവനു കാണിച്ചുകൊടുക്കുന്നത്, ദൃശ്യ വസ്തുക്കളെയല്ലാതെ അവനെത്തന്നെയാണ്. കണ്ണാടിയിൽ നോക്കുന്നതിനുമുമ്പ് അവൻെറ മുഖം എങ്ങനെയിരുന്നുവോ അതേ പ്രകാരം തന്നെ അവൻ അതു കണ്ണാടിയിൽ കാണുന്നു. അതുപോലെ അവൻെറ പ്രേക്ഷണം അവനെ ത്തന്നെ അവനു കാണിച്ചുകൊടുക്കുന്നു. കാഴ്ച എപ്പോഴാണോ ദൃശ്യവസ്തുക്കളെയൊന്നിനേയും കാണിച്ചു കൊടുക്കാതെ ദ്രഷ്ടാ വിനെത്തന്നെ കാണിച്ചു കൊടുക്കുന്നത്, അപ്പോൾ ദൃശ്യതയും ഇല്ലാതായിത്തീരുന്നു. സ്വപ്നത്തിൽ കണ്ട കാമുകിയെ ആലിംഗനം ചെയ്യാൻ ആഗ്രഹിച്ചവൻ ഉണർന്നു കഴിഞ്ഞാൽ കാമുകിയും സ്വപ്നവും അപ്രത്യക്ഷമായി സ്വപ്നം കണ്ടവൻ മാത്രം ശേഷിക്കുന്നു. രണ്ടു മരങ്ങൾ ഉരസി അഗ്നിയുണ്ടാകുമ്പോൾ അഗ്നി രണ്ടു മരങ്ങളേയും എരിച്ച് മരങ്ങൾ രണ്ടും അപ്രത്യക്ഷമായി അഗ്നി മാത്രം അവശേഷി ക്കുന്നു. സൂര്യൻ ജലത്തിൽ പ്രതിഫലിച്ചിട്ടുള്ള തൻെറ പ്രതിബിംബ ത്തെ കൈയിലെടുക്കാൻ ശ്രമിച്ചാൽ പ്രതിബിംബത്തോടൊപ്പം തൻെറ പ്രതിഫലനശേഷിയും നഷ്ടപ്പെടുന്നു. അതുപോലെ ഞാനായി ത്തീർന്ന ദ്രഷ്ടാവ് ദൃശ്യത്തെ ദർശിക്കാൻ ഒരുമ്പെട്ടാൽ പ്രസ്തുത ദൃശ്യം, മുമ്പ് അവനുണ്ടായിരുന്ന ദൃഷ്ടത്വത്തേയും അപഹരിച്ചുകൊണ്ടു മറഞ്ഞു പോകുന്നു. സൂര്യൻ അന്ധകാരത്തിന്മേൽ പ്രകാശം പൊഴിക്കു മ്പോൾ അന്ധകാരം നീങ്ങിപ്പോകുന്നതോടൊപ്പം, സൂര്യനുണ്ടായിരുന്ന പ്രകാശം ചെയ്യുവെയ്ക്കുകയെന്ന തന്മയും ഇല്ലാതായിത്തീരുന്നു. അതുപോലെ ഞാനുമായി ഐക്യംപ്രാപിച്ചവന് ദൃശ്യങ്ങളും ദൃശ്യതയും അവസാനിച്ചിരിക്കുന്നു. അതോടെ അവന്, ദർശിക്കുക, ദർശിക്കാതിരിക്കുക എന്ന രണ്ടു ഭാവങ്ങളും ഇല്ലാതായിപ്പോയിരി

ക്കുന്നു. ഇത്തരമുള്ള ഒരു നിലയിലാണ് എന്നെ യഥാർത്ഥമായി ദർശിക്കാൻ കഴിയുന്നത്. ഇപ്രകാരമുള്ള എൻെറ സ്വരൂപദർശനം ഏതു വസ്തുക്കളെ ദർശിക്കുമ്പോഴും അവന് ഉണ്ടാവുകയും ഈ ദ്രഷ്ടദൃശ്യ രഹിതമായ ദൃഷ്ടിയെ അവൻ സദാ അനുഭവിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. ആകാശം എല്ലാ ദിശകളിലും തിങ്ങി നിറഞ്ഞിരിക്കുന്ന തിനാൽ ഒരു സ്ഥലത്തുനിന്നു മറ്റൊരു സ്ഥലത്തേക്ക് അതിനു പോകാൻ കഴിയാത്തതുപോലെ, ആത്മസ്വരൂപിയായ ഞാൻ അവൻെറ എല്ലാ ഭാഗങ്ങളിലും ചൂഴ്ന്നിരിക്കുന്നതായി അവനു തോന്നുന്നതു കൊണ്ട് അവൻ ചലനമറ്റവനായിത്തീർന്നിരിക്കുന്നു. കല്പാന്തത്തിൽ എവിടെയും നിറഞ്ഞിരിക്കുന്ന ജലം, ജലംകൊണ്ടു തന്നെ തടയപ്പെട്ടി രിക്കുന്നതിനാൽ പ്രവാഹമില്ലാതിരിക്കുന്നതുപോലെ, ആത്മാവായ ഞാൻ അവൻെറ എല്ലാവശങ്ങളിലും ചുറ്റിയിരിക്കുന്നതിനാൽ അവൻ നിശ്ചലനായിരിക്കുന്നു.

പാദം പാദത്തിൻെറ മുകളിൽവെച്ച് എങ്ങനെയാണ് നടക്കുക? അഗ്നി അഗ്നിയെത്തന്നെ എങ്ങനെ എരിക്കും? ജലത്തിന് എങ്ങനെയാണ് ജലത്തിൽ സ്നാനം ചെയ്യാൻ കഴിയുന്നത്? അതുപോലെ സർവ്വവ്യാപിയായ എന്നിൽ അവൻ ലയിച്ചു പോയിരി ക്കുന്നതിനാൽ അവൻ വരുകയോ പോവുകയോ ചെയ്യുന്നില്ല. ഇപ്ര കാരം യാത്രാരഹിതമായ അവസ്ഥ അദ്വൈതമായ എന്നിലേക്കുള്ള അവൻെറ തീർത്ഥയാത്രയായിത്തീരുന്നു.

അലകൾ ജലത്തിൻെറ മുകളിൽക്കൂടി എത്ര ദ്രുതഗതിയിൽ ഓടിയാലും അതിനു ജലത്തെ വിട്ടിട്ട് കരയിലേക്ക് കയറിപ്പറ്റാൻ സാദ്ധ്യമല്ല. ഈ അലകൾ ആരംഭിക്കുന്ന സ്ഥലവും പോകുന്ന സ്ഥലവും ചലിക്കുന്നതും ചലനത്തിന് ഉപകരണമാക്കിയിരിക്കുന്നതും അവസാനം എത്തിച്ചേരുന്നതും എല്ലാം ജലമല്ലാതെ മറ്റൊന്നു മല്ലാത്തതിനാൽ അലകളും ജലവുമായുള്ള ഏകത്വം അഭംഗമായി നിലനില്ക്കുന്നു. അതുപോലെ ഞാനുമായുള്ള ഐക്യതയിൽ നിന്നു പുറപ്പെട്ടുപോയി എന്നിലേക്കു മടങ്ങിയെത്തിയ എൻെറ ഭക്തൻെറ സഞ്ചാരം എന്നിലേക്കുള്ള തീർത്ഥയാത്രയും അവൻ എൻെറ ഉത്തമനായ തീർത്ഥാടകനും ആയിത്തീരുന്നു. ശരീരസംബന്ധമായ കാരണംകൊണ്ട് അവൻ എന്തെങ്കിലും കൃത്യം ചെയ്യുന്നതിനിടയായാൽ ആ കൃത്യം ഞാനാണെന്നേ അവനു തോന്നുകയുള്ളു. ആ കൃത്യത്താൽ അവൻ എൻെറ അടുത്തേക്കു വരുകയും ചെയ്യുന്നു. ഈ നിലയിൽ കർമ്മമെന്നും കർത്താവെന്നും ഉള്ള ഭേദജ്ഞാനം ഇല്ലാതെയായി ദ്രഷ്ടാവായ അവനും ദൃശ്യ പദാർത്ഥങ്ങളും ഞാനാണെന്നുള്ള ബോധം അവനുണ്ടായി അവൻ ഞാനുമായി താദാത്മ്യം പ്രാപിക്കുന്നു. ഒരു കണ്ണാടി മറ്റൊരു കണ്ണാടിയെ ദർശിക്കുന്നത് ദർശനമായി കണക്കാ ക്കാൻ പാടില്ല. തങ്കം തങ്കത്തെക്കൊണ്ട് മറച്ചുവെച്ചാൽ അതു മറച്ചു വെയ്ക്കലായി കരുതാൻ സാദ്ധ്യമല്ല. ഒരു ദീപത്തിൽനിന്നു മറ്റൊരു ദീപമുണ്ടായാൽ ആദ്യത്തെ ദീപം രണ്ടാമത്തെ ദീപത്തെ പ്രകാശി പ്പിക്കുന്നുവെന്നു പറയുന്നത് ശരിയല്ല. അതുപോലെ കർത്താവും

കർമ്മവും താൻതന്നെയെന്ന് അറിയപ്പെടുന്ന നിലയിൽ ഒരു കാര്യം ചെയ്യാൽ കാര്യം ചെയ്യതായി കരുതാൻ കഴിയുമോ? കർമ്മത്തെ ചെയ്യുകൊണ്ടിരിക്കുമ്പോഴും 'ഇതു ഞാൻ ചെയ്യുന്നു.' എന്ന സങ്കല്പം ഇല്ലാത്തപക്ഷം അവൻ ചെയ്യുന്ന കർമ്മം ചെയ്യാത്തതിനൊപ്പമായിത്തീരുന്നു. ക്രിയകൾ മുഴുവൻ ഞാനാണെന്ന തോന്നൽ അവനുണ്ടായാൽ അതു നിഷ്ക്രിയത്വമായി എനിക്കുള്ള ഉത്തമപൂജയായിത്തീരുന്നു. കർമ്മങ്ങൾ ചെയ്യുന്നുവെന്ന പ്രകടവിചാരമില്ലാതെ ചെയ്യുന്ന നിഷ്ക്കാമകർമ്മങ്ങളാണ് എനിക്കുള്ള മഹാപൂജയായി പരിണമിക്കുന്നത്. ഹേ! കപിധ്വജാ! ഈ സ്ഥിതിയിലെത്തിക്കഴിയുമ്പോൾ അവൻെറ സംസാരമെല്ലാം' എന്നെപ്പറ്റിയുള്ള സ്തുതി ആയിരിക്കും; അവൻ ദർശിക്കുന്നതെല്ലാം എൻെറ ദർശനമായിരിക്കും; അവൻ എവിടെയെല്ലാം പോകുന്നുവോ അതെല്ലാം അദ്വൈതമായ എന്നിലേക്കുള്ള തീർത്ഥയാത്ര ആയിരിക്കും; അവൻ ചെയ്യുന്നതെല്ലാം എൻെറ പൂജയായിരിക്കും; അവൻെറ മനസ്സിൻെറ കല്പനകളെല്ലാം എന്നെക്കുറിച്ചുള്ള ജപമായിരിക്കും; അവൻെറ നിദ്ര എൻെറ സ്വരൂപത്തിൽ സമാധികൊള്ളുന്ന അവസ്ഥയായിരിക്കും. അല്ലയോ അർജ്ജുന, തങ്കവളകൾ സ്വർണ്ണവുമായി ഒരേ രീതിയിൽ ഒന്നു ചേർന്നിരിക്കുന്നതുപോലെ അവൻ ഭക്തിയോഗം കൊണ്ട് ഞാനുമായി ഐക്യം പ്രാപിച്ചിരിക്കുന്നു.

തരംഗങ്ങൾ ജലത്തിൽ നിന്നു ഭിന്നമല്ലാത്തതുപോലെ, വാസന കർപ്പൂരത്തിൽ നിന്നൊഴിഞ്ഞു നില്ക്കാത്തതുപോലെ, രത്നത്തിൻെറ പ്രകാശം അതിൽത്തന്നെ കുടികൊള്ളുന്നതുപോലെ, ചുരുക്കിപ്പറഞ്ഞാൽ, വസ്ത്രത്തിൽ നൂലെന്നപോലെയും ഘടത്തിൽ മണ്ണെന്നപോലെയും അവൻ എന്നിൽനിന്ന് ഭിന്നനല്ല. സ്വയം സിദ്ധനായ ഈ ജ്ഞാനിഭക്തൻ അവൻെറ അഭേദഭക്തികൊണ്ട് എല്ലാറ്റിലും എന്നെത്തന്നെ ദർശിക്കുന്നു. ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥകളിലും, ക്ഷേത്രം ക്ഷേത്രജ്ഞൻ എന്ന രൂപത്തിൽ വ്യക്തവും അവ്യക്തവുമായി അവൻ ദർശിക്കുന്ന ദൃശ്യപ്രപഞ്ചം, അവയെ കണ്ടുകൊണ്ടിരിക്കുന്ന ഞാനല്ലാതെ മറ്റൊന്നുമല്ലെന്ന് അറിയുകയും അതിൻെറ ആനന്ദം അനുഭവിക്കുകയും ചെയ്യുമ്പോൾ ചിത്തഹർഷത്തോടെ അവൻ നൃത്തംവെയ്ക്കുന്നു.

അല്ലയോ അർജ്ജുന, കയറു കണ്ടു കഴിയുമ്പോൾ ആദ്യം പാമ്പാണെന്നു തോന്നിയ കയറ്, യഥാർത്ഥത്തിൽ കയറുതന്നെയാണെന്ന ബോധം ഒരുവനിൽ ഉണ്ടാകുന്നു. സ്വർണ്ണമല്ലാതെ ഒരു കുന്നിക്കുരുവിൻെറ ഇടപോലും ആഭരണമില്ലെന്ന ബോധം ഒരുവനിൽ ഉണ്ടാകുമ്പോൾ ആഭരണത്തെക്കുറിച്ചുള്ള ബോധം നശിക്കുന്നു; ജലമല്ലാതെ അലയെന്നു മാത്രമായ ഒരു വസ്തു ഇല്ലെന്നുള്ള ദൃഢമായ ജ്ഞാനം ഉണ്ടാകുമ്പോൾ അലയെന്ന രൂപം ഒരുവനെ അബദ്ധത്തിൽ ചാടിക്കുകയില്ല; ഉറക്കമുണർന്നവൻ താൻ കണ്ട സ്വപ്നത്തെപ്പറ്റി ഓർമ്മിക്കുമ്പോൾ അതിൽ തന്നെയല്ലാതെ തന്നിൽനിന്നു വ്യത്യസ്തമായി ഒന്നും അവൻ കാണുന്നില്ല. ഇപ്രകാരം, നിലകൊള്ളു

ന്നതും നിലകൊള്ളാത്തതുമായ എല്ലാറ്റിലും കാണപ്പെടുന്ന വസ്തു ഞാൻ മാത്രമാണെന്ന ദൃഢബുദ്ധി അവനുണ്ടാകുകയും അതിന്റെ വെളിച്ചത്തിൽ അവൻ ആനന്ദം അനുഭവിക്കുകയും ചെയ്യുന്നു. അവൻ അവനെ അറിഞ്ഞു കഴിഞ്ഞിരിക്കുന്നു. അപ്പോൾ അവൻ സ്വയം പറയും:

"ഞാൻ ജന്മരഹിതനാണ്, വാർദ്ധക്യരഹിതനാണ്, അവ്യയനാണ്, നാശരഹിതനാണ്, അപൂർവ്വവും അപാരവുമായ ആനന്ദവുമാണ്. എനിക്കു ചലനമില്ല, ഞാൻ അച്യുതനാണ്. ഞാൻ അന്തമറ്റവനും ദ്വൈതരഹിതനും, സർവ്വാരംഭിയും, നിരാകാരനും സാകാരനുമാണ്. ഞാൻ നിയമ്യനും നിയാമകനുമാണ്. ഞാൻ ആദിരഹിതനും അമരനും ഭയരഹിതനും ആധാരവും ആധേയ വസ്തുവുമാണ്. സർവ്വവ്യാപിയായ ഞാൻ എല്ലാറ്റിന്റെയും നാഥനും എല്ലാറ്റിനും അതീതനുമാണ്. നവമായിട്ടുള്ളത് ഞാനാണ്; പുരാണമായിട്ടുള്ളതും ഞാൻ തന്നെ. ഞാൻ ശൂന്യമാണ്; എങ്കിലും സമ്പൂർണ്ണതയാണ്. സ്ഥൂലവും സൂക്ഷ്മവും ഞാൻ തന്നെ. ഞാൻ അക്രിയനും അസംഗനും അശോകനുമാണ്. എല്ലാറ്റിലും വ്യാപിച്ചിരിക്കുന്ന എന്നിൽ എല്ലാം വസിക്കുന്നു. ഞാൻ അശബ്ദനും അകർണ്ണനും അരൂപനും അഗോത്രനുമാണ്. ഞാൻ സമനും സ്വതന്ത്രനും ബ്രഹ്മവും പരബ്രഹ്മവുമാകുന്നു.

ഇപ്രകാരം ആത്മയോഗൈക്യസിദ്ധി പ്രാപിച്ച എന്റെ ഭക്തൻ അനന്യഭക്തിയിൽക്കൂടി ഞാൻ തന്നെയാണ് അവന്റെ ആത്മസ്വരൂപം എന്ന അറിവു കൈവരിക്കുകയും താൻ കൈവരിക്കുന്ന അറിവും ഞാൻ തന്നെയാണെന്ന് അവൻ അറിയുകയും ചെയ്യുന്നു.

ഉറക്കമുണർന്നവൻ, സ്വപ്നത്തിൽ കണ്ടതെല്ലാം അപ്രത്യക്ഷമായി, താൻ ഏകനാണെന്നുള്ള വസ്തുത സ്വയം അറിയുന്നു. സൂര്യൻ ഉദിക്കുമ്പോൾ സൂര്യന്റെ പ്രകാശം തന്നെ സൂര്യനെ പ്രകാശിപ്പിക്കുന്നു. ഈ വസ്തുത പ്രകാശ്യവും പ്രകാശകവുമായ വസ്തുക്കൾ തമ്മിൽ ഭേദമില്ലെന്നു തെളിയിക്കുന്നു. ഇതുപോലെ ജ്ഞേയവസ്തുക്കൾ മറഞ്ഞുകഴിയുമ്പോൾ ശേഷിക്കുന്നത് ഏകനായ ദ്രഷ്ടാവ് മാത്രമാണെന്നുള്ള വസ്തുത ഒരുവൻ അനുഭവസിദ്ധമാക്കണം. അപ്രകാരം അനുഭവസിദ്ധിയുണ്ടാകുമ്പോൾ, രണ്ടാമതൊരു വസ്തുവുമായുള്ള സംബന്ധമില്ലാതെ താൻ അദ്വൈതസ്ഥിതിയിൽ എത്തിയിരിക്കുന്നതായുള്ള ജ്ഞാനം അവനു ലഭിക്കുന്നു. ഈ ജ്ഞാനമാണ് ഈശ്വരനായ എന്റെ രൂപം.

അതിനുശേഷം ദ്വൈതത്തിനും അദ്വൈതത്തിനും അതീതമായ പരമാത്മാവ് തന്നെയാണ് താനെന്നുള്ള സംശയരഹിതമായ നിശ്ചയജ്ഞാനം അവനിൽ ഉദിക്കുന്നു. ഈ ജ്ഞാനം ഏത് അനുഭവസ്ഥിതിയിൽ അപ്രത്യക്ഷമാകുമോ, ആ അനുഭവസ്ഥിതിയിൽ എത്തിച്ചേരുന്നതാണ് ഈശ്വരസ്വരൂപത്തിലേക്കുള്ള പ്രവേശനം — ഈശ്വരസാക്ഷാൽക്കാരം. ഉറക്കത്തിൽനിന്നുണർന്ന് ഏകനായി ജാഗ്രതാവസ്ഥയിലിരിക്കുന്ന ഒരുവന്റെ ജാഗ്രതാവസ്ഥ അപ്രത്യക്ഷമായാൽ പിന്നീടുള്ള, അവർണ്ണനീയമായ അവന്റെ അവസ്ഥ ഏതാണോ,

അതിനോട് ഈ നിലയെ ഉപമിക്കാം. ആഭരണം കാണുമ്പോൾ അതിൻെറ ആഭരണരൂപം ഗോചരമാകാതെ ആഭരണത്തിൻെറ സ്വർണ്ണ സ്വരൂപത്തിൽ മാത്രം കണ്ണുകൾ ലയിച്ചുപോകുന്നതുപോലെയും, ഉപ്പു രസം കലർന്ന ജലത്തിന് ഉപ്പിൻെറ രുചി ഉണ്ടായിരിക്കുമെങ്കിലും ജലം വറ്റിക്കഴിയുമ്പോൾ ഉപ്പിൻെറ രുചിയുള്ള ജലം ഇല്ലാതായിത്തീരുന്നതു പോലെയും ഞാനും അവനും ഒന്നാണെന്ന് അവനുണ്ടായ ജ്ഞാനം കൂടെ ഇല്ലാതായി, ഞാനുമായുള്ള ഐക്യത്തിൻെറ പരമാനന്ദാനു ഭൂതിയിൽ ലയിച്ച് അവൻ ഞാനുമായി ഒന്നായിത്തീരുന്നു. അതോടെ ഞാനെന്നും അവനെന്നും ഉള്ള പദങ്ങൾ അപ്രസക്തങ്ങളാകുന്നു. ഞാൻ, അവൻ എന്ന പദങ്ങളുടെ വ്യവച്ഛേദമില്ലാത്ത എൻെറ സ്വരൂപത്തിൽ അവൻ ലയിച്ചു ചേരുന്നു.

കർപ്പൂരം എരിഞ്ഞുകഴിയുമ്പോൾ കർപ്പൂരവും അഗ്നിയും അപ്രത്യക്ഷമായി രണ്ടിനും അതീതമായുള്ള ആകാശം മാത്രം ശേഷിക്കുന്നു. ഒന്നിൽനിന്ന് ഒന്നെടുത്തു മാറ്റിയാൽ ഒന്നുമില്ലാത്ത ശൂന്യം മാത്രം ശേഷിക്കുന്നു. ഇത് എന്തെങ്കിലും ഉണ്ടെന്നോ ഒന്നും ഇല്ലെന്നോ പറയാൻ കഴിയാത്ത ഒരവസ്ഥയാണ്. ഈ അവസ്ഥയിൽ ഞാൻ മാത്രം ശേഷിക്കുന്നു. ഈ അവസ്ഥയ്ക്ക് ബ്രഹ്മം ആത്മാവ് ഈശ്വരൻ എന്ന പേരുകൾ യോഗ്യമായതോ ചേരുന്നതോ അല്ല. പറയാൻ കഴിയാത്ത പേരാണ് അതെന്നും പറയാൻ പറ്റുകയില്ല. പറയാൻ കഴിയാത്തതെന്നു പറയുന്നതുതന്നെ അതിനെപ്പറ്റി ധാരാളം പറയുന്നതിനു തുല്യമാണ്. അതിനെ അറിവെന്നോ, അറിവില്ലായ്മ യെന്നോ അറിയാതിരിക്കുന്നതാണ് അതിനെപ്പറ്റിയുള്ള അറിവ്. അറിവിനും അറിവില്ലായ്മയ്ക്കും അതീതമായ നിലയിൽ നിന്നു വേണം ഇതിനെ അറിയേണ്ടത്. ഈ സ്ഥിതിയിൽ ജ്ഞാനം ജ്ഞാനത്തെ ത്തന്നെ അറിയുന്നു; ആനന്ദം തന്നെ ആനന്ദിക്കുന്നു; സുഖം തന്നെ സുഖത്തെ അനുഭവിക്കുന്നു; സിദ്ധിക്കു തന്നെ സിദ്ധികളെ ലഭിക്കുന്നു. കാന്തി കാന്തിയെത്തന്നെ തഴുകുന്നു; ആശ്ചര്യം ആശ്ചര്യത്തിൻെറ നടുവിൽ നിന്നുകൊണ്ട് ആശ്ചര്യപ്പെടുന്നു; വിശ്രാമം വിശ്രാമത്തിൽ വിശ്രമിക്കുന്നു; അനുഭവം അനുഭവത്തെത്തന്നെ അനുഭവിച്ച് ഉന്മത്തമാകുന്നു.

ക്രമയോഗം എന്ന ഉത്തമമായ വല്ലരിയെ വളർത്തി പരി പോഷിപ്പിച്ചുവന്ന എൻെറ ഭക്തനു ഞാനുമായുള്ള ഐക്യം എന്ന പരിശുദ്ധവും മനോജ്ഞവുമായ ഫലം ആ വല്ലരിയിൽനിന്നു ലഭിക്കുന്നു. അല്ലയോ അർജ്ജുന, സാർവ്വഭൗമനായ ക്രമയോഗ ത്തിൻെറ ശിരസ്സിലിരിക്കുന്ന മകുടമാണ് ഞാൻ. ആ മകുടത്തിൽ എൻെറ ഭക്തൻ ജ്ഞാനരത്നമായി ശോഭിക്കുന്നു. അഥവാ അവൻ ക്രമയോഗമാകുന്ന കോവിലിൻെറ ഉച്ചിയിൽ വെച്ചിരിക്കുന്ന മോക്ഷം എന്ന താഴികക്കുടത്തിൻെറ മുകളിലുള്ള വിസ്തൃതമായ ആകാശമായി പരിലസിക്കുന്നു; അഥവാ ഈ ക്രമയോഗം സംസാരാരണ്യത്തിൻെറ മദ്ധ്യത്തിൽക്കൂടിയുള്ള ഒരു രാജവീഥിയാണ്. ഇതിൽക്കൂടി എൻെറ ഭക്തൻ ബ്രഹ്മൈക്യനഗരത്തിൽ എത്തിച്ചേരുന്നു. അവൻ ജ്ഞാന

ഗംഗയിൽക്കൂടി ക്രമയോഗത്തിൻെറ ഒഴുക്കിൽപ്പെട്ട് അതിവേഗത്തിൽ സ്വാനന്ദസാഗരത്തിലേക്ക് ഒഴുകിയണയുന്നു. അല്ലയോ സുമർമ്മജ്ഞനായ അർജ്ജുന ക്രമയോഗത്തിൻെറ പ്രാധാന്യം ഇപ്രകാരമാണ്. അതുകൊണ്ടാണ് ഞാൻ അത് നിനക്ക് ഇത്രമാത്രം വിശദമായി വെളിവാക്കിത്തന്നത്.

അനുകൂലമായ കാലദേശങ്ങളിൽക്കൂടിയും വിലപ്പെട്ട വസ്തുക്കൾ സമ്പാദിച്ചും എന്നെ പ്രാപിക്കാമെന്നു വെച്ചാൽ അതു നടക്കുന്ന കാര്യമല്ല. എന്തുകൊണ്ടെന്നാൽ ഞാൻ സ്വതസ്സിദ്ധനായി എല്ലാവർക്കും എല്ലാറ്റിലും എല്ലാമായി നിലകൊള്ളുന്നു. ആകയാൽ എന്നെ പ്രാപിക്കുന്നതിന് ആരും യാതൊരു വിധമായ പ്രയത്നവും ചെയ്യേണ്ടതില്ല. ക്രമയോഗാനുഷ്ഠാനത്താൽ ഒരുവന് എന്നെ പ്രാപിക്കാം. ഇതു സത്യമാണ്. എന്നെ പ്രാപിക്കുന്നതിനുള്ള ഉപായങ്ങൾ അറിയണമെന്ന് ആഗ്രഹിക്കുന്ന ഒരുവൻ ഈ ഉപായങ്ങൾ അറിയാവുന്ന ഒരാളെ ഗുരുവായി സ്വീകരിക്കണമെന്നുള്ള ഒരു വ്യവസ്ഥ അനാദികാലം മുതൽ ലോകത്തു നിലനില്ക്കുന്നുണ്ട്. ഭൂഗർഭത്തിൽ നിധിയിരിപ്പുണ്ട്; വിറകിൽ അഗ്നി മറഞ്ഞിരിക്കുന്നു; പശുവിൻെറ അകിടിൽ പാൽ നിറഞ്ഞിരിക്കുന്നു. എന്നാൽ ഇവയെ വെളിപ്പെടുത്തി പ്രയോജനപ്പെടുത്തണമെങ്കിൽ അതിന് അനുഷ്ഠിക്കേണ്ട ഉപായം എന്താണെന്നു മനസ്സിലാക്കി അതനുഷ്ഠിക്കണം. അപ്രകാരം, ഞാൻ സ്വതസ്സിദ്ധനാണെങ്കിലും എന്നെ പ്രാപിക്കുന്നതിന് ഉചിതമായ ഉപായങ്ങൾ സ്വീകരിക്കേണ്ടതാണ്.

ഫലസിദ്ധിയെപ്പറ്റി വിശദമായി വിവരിച്ചശേഷം, ഭഗവാൻ ഉപായത്തെപ്പറ്റി പ്രസ്താവിക്കുന്നത് എന്തുകൊണ്ടാണെന്ന് ആരെങ്കിലും ചോദിച്ചുവെന്നു വരാം. അങ്ങനെ സംശയിക്കുന്നവരോട് അതിൻെറ കാരണം എന്താണെന്നു പറയാം. ഗീതാർത്ഥത്തിൻെറ മാഹാത്മ്യം അതു മോക്ഷപ്രാപ്തിക്കുള്ള എല്ലാ മാർഗ്ഗങ്ങളേയും വിശദമായി ഉപദേശിക്കുന്നുവെന്നുള്ളതാണ്. ഇക്കാര്യത്തിൽ ഇതരശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ള മോക്ഷോപായങ്ങൾ പ്രമാണ സിദ്ധങ്ങളല്ല. കാറ്റ്, സൂര്യനെ മറച്ചിരിക്കുന്ന കാർമേഘങ്ങളെ ശിഥിലമാക്കി സൂര്യനെ തെളിയിച്ചു കാണിക്കുന്നതല്ലാതെ അതിനു സൂര്യനെ സൃഷ്ടിക്കുവാൻ സാദ്ധ്യമല്ല. ജലത്തെ മൂടിക്കിടക്കുന്ന പായൽ കൈകൊണ്ട് മാറ്റി ജലത്തെ കാണിച്ചുതരാൻ കഴിയുമെന്നല്ലാതെ ഒരുവനു ജലത്തെ ജനിപ്പിക്കുവാൻ കഴിയുകയില്ല. അതുപോലെ മറ്റു ശാസ്ത്രങ്ങൾക്കു അവിദ്യയെ നശിപ്പിക്കുന്നതിനുള്ള യോഗ്യതയുണ്ടെന്നല്ലാതെ, സ്വയമായി ആത്മബോധത്തെ ഉണ്ടാക്കുന്നതിനുള്ള സാമർത്ഥ്യമില്ല. ഈ അധ്യാത്മശാസ്ത്രങ്ങളുടെ പ്രാമാണ്യത്തെ ചോദ്യംചെയ്താൽ അവയെല്ലാം ആശ്രയിക്കുന്നത് ഗീതാശാസ്ത്രത്തെയാണ്. സൂര്യൻ കിഴക്കു ദിക്കിനെ തൻെറ തേജസ്സുകൊണ്ട് അലങ്കരിക്കുമ്പോൾ മറ്റുള്ള ദിക്കുകളും പ്രകാശവത്തായിത്തീരുന്നതുപോലെ, മറ്റു ശാസ്ത്രങ്ങളെല്ലാം ശാസ്ത്രേശ്വരപദവിയിലിരിക്കുന്ന ഗീതാശാസ്ത്രത്തെ തങ്ങളുടെ രക്ഷകനായി കരുതിപ്പോരുന്നു.

ഈ ഗീതയിൽ ഇതിനു മുമ്പുള്ള അദ്ധ്യായങ്ങളിൽ ആത്മ സ്വരൂപത്തെ കൈകൊണ്ട് എത്തിപ്പിടിക്കുന്നതിനുതകുന്ന അനേകം ഉപായങ്ങൾ സവിസ്തരം പ്രതിപാദിച്ചുകഴിഞ്ഞിട്ടുണ്ട്. എന്നാൽ പ്രഥമശ്രവണത്തിൽത്തന്നെ അർജ്ജുനന് ഇതു മനസ്സിലാക്കാൻ കഴിഞ്ഞില്ലെങ്കിലോ എന്നു കരുതി, കരുണാമയനായ ശ്രീഹരി അർജ്ജുനൻെറ മനസ്സിൽ മായാതെ പതിയത്തക്കവിധത്തിൽ ആ ഉപായങ്ങൾ തന്നെ ചുരുക്കമായി വീണ്ടും പറയുകയാണ്. ഗീത അവസാനിക്കാൻ പോകുന്നതുകൊണ്ട് ആദ്യം മുതൽ അവസാനംവരെ യുള്ള അതിൻെറ അദ്വൈതപരമായ ഉപദേശങ്ങളുടെ യാഥാർത്ഥ്യം തെളിയിക്കുന്നതിനു ഭഗവാൻ ഒരുമ്പെടുകയാണ്. ഈ ഗ്രന്ഥത്തിൻെറ മദ്ധ്യത്തിൽ വിവിധതരത്തിലുള്ള സാധകരെ ഉദ്ദേശിച്ച് അനേക വിധത്തിലുള്ള സിദ്ധാന്തങ്ങൾ നിരൂപണം ചെയ്യപ്പെട്ടിട്ടുണ്ട്. എന്നാൽ ഈ വിധ സിദ്ധാന്തങ്ങളുടെ പൂർവ്വാപരബന്ധത്തെ അംഗീകരിക്കുന്ന തിന് ആർക്കെങ്കിലും കഴിയാതെവന്നിട്ടുണ്ടെങ്കിൽ, അവർ ഇതിൽ വെളിപ്പെടുത്തിയിട്ടുള്ള എല്ലാ സിദ്ധാന്തങ്ങളേയും ഇതിൽ വിവരി ച്ചിട്ടുള്ള അടിസ്ഥാനതത്ത്വങ്ങളോടു സംബന്ധിപ്പിച്ചിട്ടുള്ളതായി ഇപ്പോൾ കാണണം. ഗീതയിലെ അടിസ്ഥാനതത്ത്വം അവിദ്യാനാശ മാകുന്ന സോപാനത്തിൽ കയറി മോക്ഷമെന്ന ഫലത്തെ കൈവശ പ്പെടുത്തുകയെന്നുള്ളതാണ്. ജ്ഞാനമാണ് ഇതു രണ്ടും സാധിക്കു ന്നതിനുള്ള ഉപകരണം. വിപുലമായ ഈ ഗ്രന്ഥത്തിൽ ഈ മുഖ്യതത്ത്വം വിസ്തരിച്ചു പ്രതിപാദിച്ചു കഴിഞ്ഞുവെങ്കിലും ചുരുക്കമായി അതേപ്പറ്റി വീണ്ടും പ്രസ്താവിക്കണമെന്ന് ഭഗവാൻ ആഗ്രഹിച്ചു. ഈ ഉദ്ദേശ്യ ത്തോടെ ഉപേയം കയ്യിൽ കിട്ടിക്കഴിഞ്ഞിട്ടും ഉപായാനുഷ്ഠാനത്തെ ക്കുറിച്ച് ഭഗവാൻ തുടർന്നു പറയുകയാണ്.

സർവ്വ കർമ്മാണ്യപി സദാ
കുർവാണോ മദ് വ്യപാശ്രയഃ
മത് പ്രസാദാദവാപ്നോതി
ശാശ്വതം പദമവ്യയം. 56

*എല്ലാ കർമ്മങ്ങളും എന്നെ ആശ്രയിച്ചുകൊണ്ട് എപ്പോഴും ചെയ്യുന്നവൻ എൻെറ അനുഗ്രഹത്താൽ ശാശ്വതവും അവ്യയവുമായ പരമപദം പ്രാപിക്കുന്നു.*

അല്ലയോ പോർവീരാ, ക്രമയോഗി ഏകാഗ്രമായ ഭക്തികൊണ്ട് ഞാൻതന്നെ ആയിത്തീർന്ന് എൻെറ സ്വരൂപത്തോട് ഐക്യം പ്രാപിക്കുന്നു. സ്വകർമ്മാനുഷ്ഠാനം എന്ന പരിശുദ്ധമായ പുഷ്പ ത്താൽ അവൻ എന്നെ പൂജിക്കുന്നു. എൻെറ കാരുണ്യംകൊണ്ട് അവനു ജ്ഞാനനിഷ്ഠ എന്ന പ്രസാദം ലഭിക്കുന്നു. ഈ ജ്ഞാനനിഷ്ഠ കരഗതമാകുമ്പോൾ എന്നോടുള്ള ഭക്തി കൂടുതൽ പരിപുഷ്ടമാവുകയും ആ ഭക്തിയോഗത്താൽ അവൻ ഞാനുമായി ഒന്നുചേർന്ന് ആഹ്ളാദി

ക്കുകയും ചെയ്യുന്നു. വിശ്വത്തെ മുഴുവൻ പ്രകാശിപ്പിക്കുന്ന ആത്മസ്വരൂപിയായ എന്റെ സർവ്വവ്യാപിത്വം അവൻ മനസ്സിലാക്കുന്നു. ഉപ്പ് അതിന്റെ സഹജമായ ദൃഢതയെ കൈവെടിഞ്ഞ് ജലത്തെ ആശ്രയിച്ച് അതിൽ കിടന്ന് ജലമായിത്തീരുന്നതുപോലെ, ആകാശത്തിൽ വീശിക്കൊണ്ടിരിക്കുന്ന കാറ്റ് ആകാശത്തെ അനുസരിച്ച് നിശ്ചലമായി നില്ക്കുന്നതുപോലെ, മനോവാക്കായങ്ങളാൽ അവൻ എപ്പോഴും എന്നെത്തന്നെ ആശ്രയിക്കുന്നു.

ഇപ്രകാരം എന്റെ സ്വരൂപജ്ഞാനം ലഭിച്ചവൻ ഏതെങ്കിലും നിഷിദ്ധകർമ്മങ്ങൾ ചെയ്താലും പോഷകനദിയിലെ ശുദ്ധജലവും ഓടയിലെ മലിനജലവും ഗംഗയിൽ ചേർന്ന് ഗംഗാജലമായിത്തീരുന്നതുപോലെ, അവൻ അവന്റെ പുണ്യപാപസഞ്ചയത്തോടൊപ്പം എന്നിൽ ചേർന്ന് എന്റെ ഭാഗമായിത്തീരുന്നു. ചന്ദനമരവും മറ്റു മരങ്ങളും തമ്മിലുള്ള വ്യത്യാസം അവ അഗ്നിക്കിരയാവുന്നതുവരെ മാത്രമേ കാണുകയുള്ളു. താഴ്ന്നതരം ലോഹത്തിനോടു കലർന്ന് മാറ്റു കുറഞ്ഞ സ്വർണ്ണവും തനിത്തങ്കവും തമ്മിലുള്ള വ്യത്യാസം സ്പർശമണിയുടെ സ്പർശനം വരെ മാത്രമെ നിലനില്ക്കുകയുള്ളു. അതുപോലെ ശുഭമെന്നും അശുഭമെന്നും ഉള്ള അന്തരം എന്റെ സർവ്വവ്യാപിത്വം അനുഭവപ്പെടുന്നതുവരെ മാത്രമെ നിലനില്ക്കുകയുള്ളു. ദിനരാത്രങ്ങൾ സൂര്യനിൽ എത്തിച്ചേരുമ്പോൾ ഇല്ലാതാകുന്നു. അതുപോലെ എന്റെ ദർശനം അവനു ലഭിക്കുന്ന മാത്രയിൽത്തന്നെ അവന് അപരോക്ഷാനുഭവം ഉണ്ടാവുന്നു. അവന്റെ കർമ്മങ്ങളെല്ലാം ക്ഷയിച്ച് അവൻ സായുജ്യപദത്തിൽ ഉപവിഷ്ടനാകുന്നു. അവൻ പ്രാപിക്കുന്ന ഈ അവിനാശപദം കാലദേശാവസ്ഥകൾക്കോ, തനിക്കു തന്നെയോ നശിപ്പിക്കാൻ കഴിയുന്നതല്ല. അല്ലയോ അർജ്ജുന, ആത്മസ്വരൂപിയായ എന്റെ പ്രസാദം ഒരുവനു ലഭിച്ചാൽ അവനു ലഭിക്കാത്ത ലാഭം എന്താണുള്ളത്?

ചേതസാ സർവ്വകർമ്മാണി
മയി സംന്യസ്യ മത്പരഃ
ബുദ്ധിയോഗമുപാശ്രിത്യ
മച്ചിത്തഃ സതതം ഭവ. 57

*മനസ്സുകൊണ്ട് സർവ്വ കർമ്മങ്ങളും എനിക്കർപ്പിച്ച് എന്നെ പരമപ്രാപ്യസ്ഥാനമായി കരുതി ബുദ്ധിയോഗത്തെ അവലംബിച്ചുകൊണ്ട് സദാ എന്നിൽത്തന്നെ മനസ്സുറപ്പിക്കൂ.*

ഇക്കാരണത്താൽ, ചെയ്യേണ്ടതായിട്ടുള്ള സർവ്വ കർമ്മങ്ങളേയും എന്റെ സ്വരൂപത്തിൽ സമർപ്പിക്കുക എന്ന കർമ്മസന്ന്യാസം നീ ചെയ്യണം. കർമ്മസന്ന്യാസം അനുഷ്ഠിക്കുന്നുവെന്നു പറഞ്ഞുകൊണ്ട് അവശ്യം ചെയ്യേണ്ടതായ നിത്യനൈമിത്തിക കർമ്മങ്ങൾ ചെയ്യാതിരിക്കരുത്. അപ്രകാരമുള്ള കർമ്മങ്ങൾ ചെയ്യുന്നതോടൊപ്പം നിന്റെ

ചിത്തവൃത്തി ആത്മസ്വരൂപ വിചാരത്തിൽ കുടികൊണ്ടിരിക്കണം. ആത്മവിചാരഫലമായി നിന്റെ സ്വരൂപം കർമ്മത്തിൽനിന്ന് നിശ്ശേഷം വേറിട്ട് നിർമ്മലമായ എന്റെ സ്വരൂപത്തിൽ ഇരിക്കുന്നതായി നിനക്കു കാണാൻ കഴിയും. കൂടാതെ കർമ്മജന്മഭൂമിയായ പ്രകൃതി നിന്നിൽ നിന്നു വളരെ അകലെ നില്ക്കുന്നുവെന്നും നീ മനസ്സിലാക്കും. അതിനു ശേഷം, ശരീരമില്ലാതെ നിഴലില്ലാത്തതുപോലെ, പ്രകൃതി നിന്നിൽ നിന്നും വ്യത്യസ്തമായ ഒന്നല്ലെന്ന് നിനക്ക് അറിയാൻ കഴിയും. പ്രകൃതി നിന്റെ നിഴൽ മാത്രമാണെന്നുള്ള പൂർണ്ണമായ ധാരണ നിനക്കുണ്ടാകുന്നതാണ് അജ്ഞാനനാശം. അജ്ഞാനനാശം ഉണ്ടാകുമ്പോൾ സർവ്വകർമ്മസന്ന്യാസം അയത്നലളിതമായി സംഭവിക്കുന്നു. കർമ്മങ്ങൾ അറ്റു പോയിക്കഴിഞ്ഞാൽ പിന്നെ ശേഷിക്കുന്നത് ആത്മസ്വരൂപമായ ഞാൻ മാത്രമാണ്. ഒരു പതിവ്രത തന്റെ പതിയെ ആശ്രയിച്ചു നില്ക്കുന്നതുപോലെ, നിന്റെ ബുദ്ധി ഏകനിഷ്ഠമായി ആത്മ.സ്വരൂപത്തിൽ ആശ്രയിച്ചു നില്ക്കണം. ഇപ്രകാരമുള്ള അനന്യയോഗബുദ്ധി ആത്മസ്വരൂപത്തിൽ ഉറയ്ക്കുമ്പോൾ ചിത്തം വിഷയചിന്തനകളെ ഉപേക്ഷിച്ച്, എന്നെത്തന്നെ ഭജിച്ചുകൊണ്ടിരിക്കുന്നതാണ്. അല്ലയോ അർജ്ജുനാ, ആകയാൽ വിഷയചിന്തനകളെ വിട്ടിട്ടു നിന്റെ ചിത്തം സദാ എന്റെ സ്വരൂപത്തിൽത്തന്നെ ഉറപ്പിച്ചു നിർത്തൂ.

മച്ചിത്തഃ സർവ്വദുർഗ്ഗാണി
മത് പ്രസാദാത് തരിഷ്യസി
അഥ ചേത്ത്വമഹങ്കാരാ-
ന്ന ശ്രോഷ്യസി വിനങ്ക്ഷ്യസി. 58

*എന്നിൽ മനസ്സുറപ്പിച്ചാൽ എന്റെ അനുഗ്രഹംകൊണ്ടു നീ എല്ലാ പ്രതിബന്ധങ്ങളേയും തരണം ചെയ്യും. എന്നാൽ അഹങ്കാരം ഹേതുവായി, എന്റെ ഉപദേശം കേൾക്കാൻ തയ്യാറില്ലെങ്കിൽ നീ നശിച്ചു പോവുകയും ചെയ്യും.*

ഇപ്രകാരം ഉറപ്പിച്ചു നിർത്തുന്ന ചിത്തത്തിൽ എന്റെ സ്വരൂപം വ്യാപിച്ചു നിറയുമ്പോൾ നിനക്ക് എന്റെ കാരുണ്യം സമ്പൂർണ്ണമായി ലഭിക്കുന്നതാണ്. അതിനുശേഷം സകല ജീവികൾക്കും ക്ലേശകരവും അനിവാര്യവുമായ ജനനമരണരൂപത്തിലുള്ള സംസാരത്തെ അനായാസമായി നിനക്കു കടന്നു കയറാൻ കഴിയും. കാഴ്ചയ്ക്ക് സൂര്യപ്രകാശത്തിന്റെ സഹായം ലഭിക്കുന്ന ഒരുവന് ഇരുട്ടിന്റെ ഉപദ്രവമുണ്ടാകുമോ? ശരീരമാണ് താനെന്ന തെറ്റായ ധാരണ എന്റെ അനുഗ്രഹംകൊണ്ടു നഷ്ടപ്പെടുന്ന ഒരുവന്, സംസാരമാകുന്ന ഉമ്മാക്കിയെ കണ്ടു ഭയപ്പെടേണ്ട ആവശ്യമുണ്ടോ? ആകയാൽ, അല്ലയോ ധനഞ്ജയ, എന്റെ കാരുണ്യംകൊണ്ടു ലോക ജീവിതത്തിന്റെ എല്ലാ ദുർഗ്ഗതികളേയും നിനക്കു തരണം ചെയ്യാൻ കഴിയും. എന്നാൽ അഹങ്കാരം കൊണ്ട്, എന്റെ വാക്കുകൾ കേൾക്കുന്നതിനോ, ഉപദേശത്തെ

അനുസരിക്കുന്നതിനോ തയ്യാറാകുന്നില്ലെങ്കിൽ നീ നിത്യമുക്തനും അവ്യയനും ആണെങ്കിൽപോലും അതു നിനക്കു യാതൊരു പ്രയോജനവും ചെയ്യുകയില്ല. ദേഹേന്ദ്രിയാദികളിലുള്ള സംബന്ധം മൂലം നിനക്ക് ആത്മനാശം അനുഭവിക്കേണ്ടിവരും. ഒരു നിമിഷംപോലും ശാന്തിയോ മനസ്സമാധാനമോ നിനക്ക് ഉണ്ടാകുന്നതല്ല. എൻെറ വാക്കുകളെ നീ വകവയ്ക്കുന്നില്ലെങ്കിൽ നിനക്കു ഭയങ്കരമായ അനർത്ഥങ്ങൾ സംഭവിക്കും. മരിക്കാതെ തന്നെ നീ ഓരോ നിമിഷവും മരിച്ചുകൊണ്ടിരിക്കും.

യദഹങ്കാരമാശ്രിത്യ
ന യോത്സ്യ ഇതി മന്യസേ
മിഥ്യൈഷ വ്യവസായസ്തേ
പ്രകൃതിസ്ത്വാം നിയോക്ഷ്യതി. 59

*അഹംഭാവം നിമിത്തം 'ഞാൻ യുദ്ധം ചെയ്യുകയില്ല' എന്നു നീ വിചാരിക്കുന്നുണ്ടല്ലോ. നിൻെറ ഈ തീരുമാനം വ്യർത്ഥമാണ്. എന്തെന്നാൽ നിൻെറ (ക്ഷത്രിയൻെറ) പ്രകൃതി നിന്നെക്കൊണ്ട് അതു ചെയ്യിക്കും.*

പത്ഥ്യാഹാരത്തോടു പക പുലർത്തുന്നവൻെറ പനി വർദ്ധിക്കുന്നു; വിളക്കിനോടു വിദ്വേഷം കാണിക്കുന്നവൻ ഇരുട്ടിൽ തപ്പിത്തടയുന്നു. അതുപോലെ വിവേകത്തിനോടു വെറുപ്പു പ്രകടിപ്പിച്ച് നീ അഹങ്കാരത്തെ പരിപോഷിപ്പിച്ചിരിക്കുന്നു. അർജ്ജുനൻ എന്നറിയപ്പെടുന്ന ശരീരമാണ് നീയെന്നും മറ്റുള്ളവർ നിൻെറ സ്വജനങ്ങളാണെന്നും നീ കരുതുന്നു. തന്മൂലം യുദ്ധം ചെയ്യുന്നതു പാപമാണെന്നു വിചാരിച്ചു യുദ്ധം ചെയ്യുകയില്ലെന്നും നീ തീരുമാനിച്ചിരിക്കുന്നു. എന്നാൽ ഈ തീരുമാനം വ്യർത്ഥമാണ്. ഈ നിശ്ചയത്തെ നിൻെറ സഹജമായ പ്രകൃതംതന്നെ തോല്പിക്കും. ഞാൻ അർജ്ജുനൻ, മറ്റുള്ളവർ എൻെറ സ്വജനങ്ങൾ, യുദ്ധം ചെയ്യുന്നതു കൊടും പാതകം എന്നുള്ള നിൻെറ ചിന്ത മായയുടെ മറിമായമല്ലാതെ മറ്റെന്താണ്? അത് അജ്ഞാനമല്ലാതെ തത്ത്വജ്ഞാനമാകുമോ? യുദ്ധം ചെയ്യുന്നതിനു തയ്യാറായി ശസ്ത്രവുമേന്തി യുദ്ധക്കളത്തിൽ വന്നുനിന്നുകൊണ്ട് ഞാൻ യുദ്ധം ചെയ്യുകയില്ലെന്നു പ്രതിജ്ഞയെടുക്കുന്നതു വളരെ വിചിത്രമായിരിക്കുന്നു. അതുകൊണ്ട് യുദ്ധം ചെയ്യുകയില്ലെന്നുള്ള നിൻെറ തീരുമാനം നിരർത്ഥകമാണ്. ലൗകികബുദ്ധ്യാ വീക്ഷിക്കുന്ന മാലോകർപോലും ഇതു വിശ്വസിക്കുകയില്ല. യുദ്ധം ചെയ്യുകയില്ലെന്നു നീ നിശ്ചയിക്കുന്നതു സത്യം തന്നെ. എന്നാൽ നിൻെറ ക്ഷാത്രസ്വഭാവം നിന്നെക്കൊണ്ടു യുദ്ധം ചെയ്യിക്കും.

സ്വഭാവജേന കൗന്തേയ!
നിബദ്ധഃ സ്വേന കർമ്മണാ

കർത്തും നേച്ഛസി യന്മോഹാത്
കരിഷ്യസ്യവശോഽപി തത്. 60

*സ്വാഭാവികമായിട്ടു തന്നെ സ്വന്തം കർമ്മത്താൽ ബന്ധിക്കപ്പെട്ടിരിക്കുന്ന നീ വ്യാമോഹം മൂലം അതു ചെയ്യാതെ ഒഴിഞ്ഞു മാറാൻ ശ്രമിക്കുകയാണെങ്കിൽ അതേ കർമ്മം, ഗത്യന്തരമില്ലാതെ, നീ പിന്നീടു ചെയ്യേണ്ടതായി വരും.*

കിഴക്കോട്ടു ശക്തമായി പ്രവഹിക്കുന്ന നദിയിലിറങ്ങി പടിഞ്ഞാറോട്ടു നീന്താൻ ശ്രമിക്കുന്നവനെ നദീപ്രവാഹം നിശ്ചയമായിട്ടും കിഴക്കോട്ടു വലിച്ചിഴച്ചുകൊണ്ടുപോകും. നെൽവിത്ത് 'ഞാൻ മുളച്ചു നെൽച്ചെടിയായി വളരുകയില്ല'എന്നു ശഠിച്ചാൽ; അതിനു തന്റെ സ്വഭാവത്തെ മാറ്റിനിർത്തി ശാഠ്യം പാലിക്കാൻ പറ്റുമോ? അല്ലയോ ബുദ്ധിശാലിയായ അർജ്ജുന, ക്ഷത്രിയസംസ്കാരം സിദ്ധപ്രകൃതിയായിരിക്കുന്ന നീ യുദ്ധം ചെയ്യുകയില്ലെന്നു പറയുന്നത് എങ്ങനെയാണ്? നീ അങ്ങനെ പറഞ്ഞാൽത്തന്നെയും ജന്മസ്വഭാവം നിന്നെ യുദ്ധം ചെയ്യുന്നതിനു നിർബ്ബന്ധിതനാക്കും. അല്ലയോ പാണ്ഡുപുത്ര, ജന്മനാ തന്നെ നിന്നിൽ ശൗര്യം,തേജസ്സ്, ദക്ഷത എന്നീ ക്ഷത്രിയ ഗുണങ്ങൾ വിളങ്ങുന്നുണ്ട്. ആ നിലയ്ക്ക് ഈ ഗുണങ്ങൾ, കർത്തവ്യങ്ങൾ ചെയ്യാതെ കയ്യും കെട്ടിയിരിക്കാൻ നിന്നെ അനുവദിക്കുകയില്ല. ഒരു യോദ്ധാവിന് അനുരൂപമായ ഗുണങ്ങൾകൊണ്ട് നീ ബന്ധിതനായിരിക്കുന്നതിനാൽ നിന്റെ സഹജസ്വഭാവത്തിനെതിരായി നീങ്ങാനും നിനക്കു സാദ്ധ്യമല്ല. നിന്റെ സഹജസ്വഭാവത്തെപ്പറ്റി ബോധവാനാകാതെ യുദ്ധം ചെയ്യുകയില്ലെന്ന തീരുമാനത്തിൽ ഉറച്ചു നിന്നാലും, കൈയും കാലും കെട്ടപ്പെട്ട് രഥത്തിലിരിക്കുന്ന ഒരുവൻ രഥം പോകുന്നിടത്തെല്ലാം പോകാൻ നിർബ്ബന്ധിതനാകുന്നതുപോലെ, യുദ്ധം ചെയ്യാൻ നിർബന്ധിതനായിത്തീരുമെന്ന കാര്യത്തിൽ സംശയിക്കുകയേ വേണ്ട. വിരാടരാജാവിന്റെ പുത്രനായ ഉത്തരൻ രണഭൂമിയിൽനിന്ന് ഓടിപ്പോയപ്പോൾ നീയല്ലേ ഏകനായി യുദ്ധം ചെയ്തു കൗരവപ്പടയെ തോല്പിച്ചത്? ആ ക്ഷത്രിയ സ്വഭാവം ഇപ്പോഴും യുദ്ധം ചെയ്യുന്നതിനു നിന്നെ പ്രേരിപ്പിക്കും. അല്ലയോ അർജ്ജുന, രോഗത്തെ ഇഷ്ടപ്പെടുന്ന രോഗിയോ, ദാരിദ്ര്യത്തെ സ്വീകരിക്കുന്ന ദരിദ്രനോ എപ്പോഴെങ്കിലും ഉണ്ടായിട്ടുണ്ടോ? എങ്കിലും ശക്തമായ ദൈവവിധി അവരെ ഈ സങ്കടം അനുഭവിക്കാൻ നിർബ്ബന്ധിതരാക്കുന്നു. ഈശ്വരനിശ്ചയം അനുസരിച്ചുള്ള വിധിയെ തടുക്കാൻ ആർക്കും സാദ്ധ്യമല്ല. ആ വിധി നിനക്കും ബാധകമാണ്. ആ ഈശ്വരൻ ഇക്കാര്യത്തിലും നിന്നെക്കൊണ്ടു മറ്റൊരു വിധത്തിൽ പ്രവർത്തിപ്പി ക്കുകയില്ല. ആ ഈശ്വരൻ നിന്റെ ഹൃദയത്തിൽ കുടികൊള്ളുന്നു.

ഈശ്വരഃ സർവ്വഭൂതാനാം
ഹൃദ്ദേശേഽർജ്ജുന! തിഷ്ഠതി

ഭ്രാമയൻ സർവ്വഭൂതാനി
യന്ത്രാരൂഢാനി മായയാ. 61

*യന്ത്രത്തിലേറ്റപ്പെട്ട വസ്തുക്കളെപ്പോലെ സർവ്വ പ്രാണികളേയും മായകൊണ്ട് വട്ടത്തിൽ ചുറ്റിച്ചുകൊണ്ടിരിക്കുന്നവനായിട്ട് ഈശ്വരൻ സർവ്വ പ്രാണികളുടെയും ഹൃദയതലത്തിൽ സ്ഥിതിചെയ്യുന്നു.*

ഈശ്വരനാകുന്ന സൂര്യൻ ജ്ഞാനവൃത്തികളാകുന്ന സഹസ്ര കിരണങ്ങളോടുകൂടി (ചൈതന്യത്തോടുകൂടി) എല്ലാ ജീവജാലങ്ങളുടേയും മഹാകാശമാകുന്ന ഹൃദയതലത്തിൽ ഉദിക്കുന്നു. അവൻ ജാഗ്രത് സ്വപ്ന സുഷുപ്തിയാകുന്ന അവസ്ഥാത്രയങ്ങളെന്ന മൂന്നു ലോകത്തേയും പ്രകാശിപ്പിക്കുകയും വിപരീത ജ്ഞാനത്തോടുകൂടിയ ജീവൻ എന്ന നിദ്രാധീനനായ വഴിപോക്കനെ ഉണർത്തുകയും ചെയ്യുന്നു. പിന്നീട് ദൃശ്യജഗത്തെന്ന സരോവരത്തിൽ നില്ക്കുന്ന വിഷയവസ്തുക്കളായ സരസീരുഹങ്ങളെ വിടർത്തി അതിൽനിന്ന് പഞ്ചേന്ദ്രിയങ്ങളും മനസ്സും ആകുന്ന ആറു കാലുള്ള ജീവനെന്ന ഭ്രമരത്തെക്കൊണ്ടു തേൻ കുടിപ്പിക്കുന്നു. ഈ രൂപകാലങ്കാരം അങ്ങനെ നില്ക്കട്ടെ.

ഈശ്വരൻ സകല ജീവജാലങ്ങളുടേയും ഹൃദയത്തിൽ അഹങ്കാരരൂപത്തിൽ വസിച്ചുകൊണ്ടു ഞാൻ ഞാൻ എന്ന സ്ഫുരണത്തെ സദാ ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. അവൻ മായയെന്ന യവനികയ്ക്കു പിന്നിൽ ഏകനായി ഇരുന്നു തൻെറ കൈയിലിരിക്കുന്ന ചരടു വലിച്ച് എൺപത്തിനാലു ലക്ഷം വർഗ്ഗത്തിൽ വരുന്ന ജീവജാലങ്ങളാകുന്ന പാവകളെ നൃത്തംചെയ്യിച്ചു വിനോദിക്കുന്നു. ബ്രഹ്മാവ് മുതൽ പുഴുക്കൾ വരെയുള്ള ജീവികളുടെ മുന്നിൽ അവയ്ക്കോരോന്നിനും കർമ്മാനുരൂപമായി അർഹതയുള്ള ദേഹാകാരത്തെ കാണിച്ചുകൊടുക്കുന്നു. അപ്പോൾ ഏതു ദേഹം ഏതു ജീവിക്കു യോഗ്യമായി കാണിച്ചുകൊടുക്കുന്നുവോ, ആ ജീവി ആ ദേഹം തൻെറ സ്വരൂപമായി കരുതി ആ ദേഹത്തിൽ കയറിപ്പറ്റി അതുമായി താദാത്മ്യം പ്രാപിച്ചുകൊണ്ട് അഹങ്കാരത്തോടെ ഉൽഘോഷിക്കുന്നു: ഞാൻ ഈ ദേഹമാകുന്നു.

നൂല് നൂലിൽത്തന്നെ ചുറ്റിപ്പോകുന്നതുപോലെയോ, വൈക്കോൽ വൈക്കോലിനാൽത്തന്നെ കെട്ടപ്പെടുന്നതുപോലെയോ, ഒരു ശിശു കണ്ണാടിയിൽ കാണുന്ന തൻെറ പ്രതിബിംബത്തെ കൈകളിൽ ഒതുക്കുവാൻ ശ്രമിക്കുന്നതുപോലെയോ, ജീവികൾ തങ്ങളിൽ നിന്നു വേറെയായി നില്ക്കുന്ന ദേഹാകാരത്തെ സ്വീകരിക്കുകയും ആ ദേഹങ്ങൾ തങ്ങളുടെ ആത്മസ്വരൂപമാണെന്നുള്ള ആശയം അംഗീകരിച്ച് അതുമായി ഐക്യം പ്രാപിക്കുകയും ചെയ്യുന്നു. ഇപ്രകാരം ഈശ്വരൻ ശരീരങ്ങളെന്ന യന്ത്രങ്ങളിന്മേൽ ജീവികളെ കയറ്റിവെച്ച് പൂർവ്വകർമ്മങ്ങളെന്ന കയറു കെട്ടി കറക്കുന്നു. അപ്പോൾ ഈ ജീവികൾ അതതിൻെറ പ്രാരബ്ധകർമ്മങ്ങൾക്കനുസൃതമായുള്ള ചരടുവലിക്കൊത്തു ചലിക്കുന്നു. കാറ്റ് ഒരു പുൽക്കൊടിയെ ആകാശത്തിൽ

ചുറ്റിക്കറങ്ങി നടക്കുന്നതിന് ഇടയാക്കുന്നതുപോലെ ഈ ചലനം ആ ജീവികളെ സ്വർഗ്ഗ സംസാരങ്ങളുടെ പ്രദേശം മുഴുവനും അലഞ്ഞു തിരിഞ്ഞു നടക്കുന്നതിന് ഇടവരുത്തുന്നു. കാന്തത്തിൻെറ ശക്തികൊണ്ട് ഇരുമ്പു ചലിക്കുന്നതുപോലെ ഈശ്വരൻെറ ശക്തികൊണ്ട് എല്ലാ ജീവികളും പ്രവർത്തിക്കുന്നു.

ചന്ദ്രൻെറ സാമീപ്യംമൂലം വിവിധ വസ്തുക്കളിൽ അവയുടെ ഗുണാനുസാരമായി വിവിധ ചേഷ്ടകൾ ഉണ്ടാകുന്നു. ചന്ദ്രൻ ഉദിക്കുമ്പോൾ സമുദ്രം ഇളകിമറിയുന്നു; ചന്ദ്രകാന്തക്കല്ലിൽനിന്നു ജലം ഊറുന്നു; കുമുദങ്ങൾ വിരിയുന്നു; ചർകോരങ്ങൾ സങ്കോചം വെടിഞ്ഞ് വായ് തുറക്കുന്നു. ഇപ്രകാരം തങ്ങളുടെ ഉൽപ്പത്തിക്കു കാരണമായ പ്രാരബ്ധകർമ്മങ്ങൾക്കു യോജിച്ച വിധത്തിൽ പ്രകൃതി സൃഷ്ടിച്ചിട്ടുള്ളതും പ്രകൃതിക്കു വശപ്പെട്ടിരിക്കുന്നതുമായ നാനാവിധത്തിലുള്ള ജീവജാലങ്ങളെ ഈശ്വരൻ വിവിധതരത്തിൽ നൃത്തം ചെയ്യിക്കുന്നു. ആ ഈശ്വരൻ നിൻെറ ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു. അല്ലയോ പാണ്ഡുപുത്രാ, അർജ്ജുനൻ എന്ന ഭാവത്തെ നിന്നോടു ചേർക്കാതെ, കേവലം ഞാൻ എന്നുമാത്രമായി നിൻെറ ചിത്തത്തിലുണ്ടാകുന്ന ജ്ഞാനസ്ഫുരണമാണ് ഈശ്വര സ്വരൂപം. ഈ ഈശ്വരൻ നിൻെറ നൈസർഗ്ഗികമായ പ്രകൃതിയെ പ്രകോപിപ്പിക്കുമ്പോൾ നീ യുദ്ധം ചെയ്യുകയില്ലെന്നു നിശ്ചയിച്ചാൽപോലും ആ പ്രകൃതി നിന്നെ യുദ്ധം ചെയ്യാൻ നിർബ്ബന്ധിതനാക്കും. ഈശ്വരൻ എല്ലാ ജീവജാലങ്ങളുടേയും നാഥനാണ്. അവൻ പ്രകൃതിയുടെ നിയന്ത്രകനുമാണ്. ആകയാൽ നിൻെറ സ്വഭാവത്തിനു യോജിച്ചവിധത്തിൽ നിൻെറ ഇന്ദ്രിയങ്ങളെ സ്വതന്ത്രമായി പ്രവർത്തിപ്പിക്കുന്നതാണ് ഉചിതമായിട്ടുള്ളത്. യുദ്ധം ചെയ്യണമോ ചെയ്യാതിരിക്കണമോ എന്ന തീരുമാനം പ്രകൃതിക്കു വിട്ടുകൊടുത്തേക്കുക. എന്നാൽ ഒരു കാര്യം നീ എപ്പോഴും മനസ്സിൽ കരുതിയിരിക്കണം: പ്രകൃതിയുടെ നിയാമകൻ നിൻെറ ഹൃദയത്തിൽ അധിവസിക്കുന്ന ഈശ്വരനാണ്.

തമേവ ശരണം ഗച്ഛ
സർവ്വഭാവേന ഭാരത
തത്പ്രസാദാത് പരാം ശാന്തിം
സ്ഥാനം പ്രാപ്സ്യസി ശാശ്വതം 62

*അല്ലയോ ഭാരത! ആ ഈശ്വരനെത്തന്നെ സർവ്വാത്മനാ ശരണം പ്രാപിച്ചാലും. ഈശ്വരാനുഗ്രഹത്താൽ പരമശാന്തിയുടെ ശാശ്വതസ്ഥാനമായ ബ്രഹ്മപദം നിനക്കു പ്രാപിക്കാം.*

ഗംഗ സമുദ്രത്തെ ശരണം പ്രാപിക്കുന്നതുപോലെ, നിൻെറ വാക്ക്, ചിത്തം ,ശരീരം എന്നിവയെ സർവ്വാത്മനാ ഈശ്വരനിൽ സമർപ്പിച്ച് നീ അവനെ ശരണം പ്രാപിക്കണം. അപ്പോൾ അവൻെറ പ്രസാദത്താൽ നിൻെറ സർവ്വ വ്യവഹാരങ്ങളും അവസാനിച്ച്

പരമശാന്തിയാകുന്ന തരുണിയുടെ പതിയായി സ്വാനന്ദമയമായ ആത്മസ്വരൂപത്തിൽ ലയിച്ചു രമിക്കുന്നതിനു നിനക്ക് ഇടയാകും. അതോടെ ഏതു സ്ഥാനത്തുനിന്നാണോ സൃഷ്ടികളെല്ലാം സൃഷ്ടിക്കപ്പെടുന്നത്, എവിടെയാണോ വിശ്രാന്തി വിശ്രമം കൊള്ളുന്നത്, എവിടെയാണോ അനുഭവംതന്നെ അനുഭവത്തെ അനുഭവിച്ചറിയുന്നത്, ആ ശാശ്വത സ്ഥാനമാകുന്ന നിൻെറ ആത്മപദവിക്ക് നീ അർഹനായിത്തീരുന്നു.

ഇപ്രകാരം ലക്ഷ്മീകാന്തനായ ഭഗവാൻ കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു.

ഇതി തേ ജ്ഞാനമാഖ്യാതം
ഗുഹ്യാദ് ഗുഹ്യതരം മയാ
വിമൃശ്യൈതദശേഷേണ
യഥേച്ഛസി തഥാ കുരു. 63

*ഇപ്രകാരം അത്യന്തം ഗോപ്യമായ ബ്രഹ്മവിദ്യ ഞാൻ നിനക്ക് ഉപദേശിച്ചു കഴിഞ്ഞു. ഇതിനെ നല്ലതുപോലെ വിചാരം ചെയ്ത് നിൻെറ ഇഷ്ടംപോലെ പ്രവർത്തിക്കുക.*

ഈ തത്ത്വത്തെ പ്രഖ്യാപിക്കുന്ന വിഖ്യാതമായ ഗീത സർവ്വവാങ്മയ സാരമാണ്. ഇതു വേദങ്ങളിൽനിന്നു കടഞ്ഞെടുത്ത സത്താണ്. ഇതിൽക്കൂടി ഒരുവന് ആത്മരത്നം കരഗതമാകുന്നു. വേദാന്തങ്ങളിൽ പുകഴ്ത്തുന്ന ജ്ഞാനത്തിനു ലോകപ്രസിദ്ധി സിദ്ധിച്ചത് ഇതിൽക്കൂടിയാണ്. ഈ ജ്ഞാനത്തിനു മുന്നിൽ ബുദ്ധിപരവും മറ്റുമായ അറിവുകളെല്ലാം മങ്ങിപ്പോകുന്നു. ഈ ജ്ഞാനത്തിനാൽ ദൃഷ്ടനായ ഞാൻ ദൃശ്യമായി കൺമുന്നിൽ കാണുന്നു. ഇതാണ് ആത്മസ്വരൂപജ്ഞാനം. ഇത് എല്ലാറ്റിലുംവെച്ചു മികച്ചതായതുകൊണ്ട് ഞാൻ അത്യന്തം ഗോപ്യമായിവെച്ചിരുന്നു. എന്നാൽ നിന്നെ ഒരന്യനായി എങ്ങനെ എനിക്കു കാണാൻ കഴിയും? നീ എൻെറ പ്രിയസഖനാണ്. ഇതു നിന്നിൽനിന്നു മറച്ചുവെയ്ക്കാൻ എനിക്കു സാദ്ധ്യമല്ല. അതുകൊണ്ട് അമൂല്യമായ ഈ നിധി ഞാൻ നിന്നെ ഏല്പിക്കുന്നു. തൻെറ കുട്ടിയോടുള്ള പ്രേമംകൊണ്ടു മത്തുപിടിച്ച ഒരമ്മ ആ കുട്ടിയോട് എന്തെല്ലാമാണ് പറയുന്നത്? അതുപോലെ നിന്നോടുള്ള പ്രേമാതിരേകത്താൽ എനിക്ക് എന്തുതന്നെ നിന്നോടു പറഞ്ഞുകൂടാ? ആകാശത്തെ അരിച്ചെടുക്കുന്നതുപോലെയോ അമൃതിൻെറ തോൽ ഉരിച്ചെടുക്കുന്നതുപോലെയോ, വിളക്കിനെ അഗ്നിപരീക്ഷണത്തിനു വിധേയമാക്കുന്നതുപോലെയോ, പാതാളത്തിലിരിക്കുന്ന പരമാണുവിനെപ്പോലും പ്രകാശിപ്പിക്കുന്ന സൂര്യൻെറ കണ്ണുകൾക്ക് കൂടുതൽ പ്രകാശമുണ്ടാക്കാൻ അതിൻെറ കണ്ണുകളിൽ അഞ്ജനം എഴുതുന്നതുപോലെയോ, സർവ്വജ്ഞനായ ഞാൻ എല്ലാ വിഷയങ്ങളേയും ശരിയായി ചിന്തിച്ച് അതിൽ ഉത്തമമായത് നിനക്ക്

ഉപദേശിച്ചു തന്നു. ഇതേപ്പറ്റി വേണ്ടവണ്ണം ആലോചിച്ചിട്ട് ശരിയെന്നു തോന്നുന്നതു നീ ചെയ്യുക.

ഭഗവാന്റെ സംസാരം കേട്ട അർജ്ജുനൻ ഒന്നും പറയാതെ നിശ്ശബ്ദനായിരുന്നു. ഇതു കണ്ട ഭഗവാൻ, അർജ്ജുനൻ തന്റെ ജ്ഞാനപ്രസംഗം കേട്ടു തൃപ്തനായിട്ടില്ലെന്നും കൂടുതൽ കേൾക്കാൻ ആഗ്രഹിക്കുന്നുണ്ടെന്നും മനസ്സിലാക്കി.

ഭഗവാൻ തുടർന്നു: ഋജുബുദ്ധിയായ, നിന്നിൽ വഞ്ചനയില്ല. വിശക്കുന്ന ഒരുവൻ വിശപ്പു തീരാതെ, സങ്കോചംകൊണ്ട് തനിക്കു മതിയായി എന്നു പറഞ്ഞാൽ അവന്റെ വിശപ്പു മാറുകയില്ലെന്നു മാത്രമല്ല അവൻ വിളമ്പുന്നവനെ വഞ്ചിക്കുകയുംകൂടിയാണു ചെയ്യുന്നത്. അതുപോലെ സർവ്വജ്ഞനായ ഒരു ഗുരുവിനെ ലഭിച്ചിരിക്കുമ്പോൾ ആത്മസ്വരൂപ വിഷയമായ ജ്ഞാനത്തെപ്പറ്റി ആ ഗുരുവിനോടു ചോദിച്ചറിയാൻ സങ്കോചപ്പെടുന്ന ശിഷ്യൻ, ആത്മവഞ്ചനയെന്ന പാപം ആർജ്ജിക്കുന്നതോടൊപ്പം തനിക്കറിയേണ്ട കാര്യം അറിയാനുള്ള ഉത്തമമായ ഒരു സന്ദർഭത്തെ പാഴാക്കുകയും കൂടിയാണ് ചെയ്യുന്നത്. നീ അപ്രകാരം ചെയ്യാതെ മൗനമായിരിക്കുന്നതു കാണുമ്പോൾ ഞാൻ വിശദീകരിച്ച കാര്യങ്ങളെപ്പറ്റി വീണ്ടും കേൾക്കാൻ ആഗ്രഹിക്കുനുവെന്നാണ് എന്റെ അനുമാനം.

ഇതു കേട്ടപ്പോൾ അർജ്ജുനൻ പറഞ്ഞു: പ്രഭോ! അങ്ങ് എന്റെ മാനസികനില ശരിക്കും മനസ്സിലാക്കിയിരിക്കുന്നുവെന്ന് ഞാൻ പറയേണമോ? എല്ലാം അറിയുന്നവൻ അങ്ങല്ലാതെ മറ്റാരാണുള്ളത്? അങ്ങുമാത്രമാണ് ജ്ഞാതാവ്. സൂര്യനെ ചൂണ്ടിക്കാണിച്ചിട്ട് അതു സൂര്യനാണെന്നു പറയേണ്ട ആവശ്യമുണ്ടോ?

ഭഗവാൻ പ്രതിവചിച്ചു: നീ എന്താണു വിചാരിക്കുന്നത്? എന്നെപ്പറ്റി വർണ്ണിച്ചതെല്ലാം കുറഞ്ഞുപോയെന്നാണോ?

സർവ്വ ഗുഹ്യതമം ഭൂയഃ
ശൃണു മേ പരമം വചഃ
ഇഷ്ടോ ƒസി മേ ദൃഢമിതി
തതോ വക്ഷ്യാമി തേ ഹിതം. 64

*അത്യന്തം ഗോപ്യമായ എന്റെ പരമോത്തമവാക്യം വീണ്ടും കേട്ടോളൂ. നീ എനിക്ക് അതീവ പ്രിയനാകുന്നു. അതിനാൽ നിന്റെ നന്മയ്ക്കുവേണ്ടി പറയുകയാണ്.*

ആകയാൽ കർണ്ണങ്ങളെ വികസിപ്പിച്ചുകൊണ്ട് വീണ്ടും ഞാൻ പറയാൻപോകുന്ന പരമശുദ്ധമായ വാക്കുകളെ കേട്ടുകൊള്ളുക. ഇതു പറയണമെന്നുള്ളതായതുകൊണ്ടു ഞാൻ പറയുന്നതല്ല. കേൾക്കേണ്ടതാണെന്നുള്ള വിധത്തിൽ നീ കേൾക്കുകയും വേണ്ട. യഥാർത്ഥത്തിൽ ഇതു നിന്റെ സ്വന്തം ഭാഗ്യമാണ്; അഥവാ വിധിയാണ്. അല്ലയോ ധനഞ്ജയ, കൂർമ്മം അതിന്റെ ദൃഷ്ടികൊണ്ടുതന്നെ അതിന്റെ

കുഞ്ഞുങ്ങളെ മുലയൂട്ടുന്നു. ആകാശം അതിൻെറ വീട്ടിൽനിന്നു വെള്ളംകൊണ്ടു വന്ന് (മഴപെയ്യിച്ച്) ചാതകപ്പക്ഷികളുടെ ദാഹം തീർക്കുന്നു. അതുപോലെ ഒരു പ്രവൃത്തിയും ചെയ്യാതെതന്നെ ഒരുവനു ഫലം ലഭിച്ചുവെന്നുവരാം.

ഭാഗ്യകടാക്ഷമുണ്ടാകുന്നവന് ഈ ലോകത്തു ലഭിക്കാൻ സാദ്ധ്യമല്ലാത്ത എന്തെങ്കിലുമുണ്ടോ? ഞാൻ നിനക്ക് ഉപദേശിക്കാനുദ്ദേശിക്കുന്ന രഹസ്യം സാമാന്യമായുള്ളതല്ല. ഇതു മനസ്സിലാക്കുന്ന നിമിഷത്തിൽത്തന്നെ ദ്വൈതഭാവം നിശ്ശേഷം നശിച്ചു ബ്രഹ്മൈക്യം എന്ന ഗേഹത്തിൽ സ്ഥിതിചെയ്ത് ബ്രഹ്മാനുഭവത്തിൻെറ ആനന്ദം നീ അനുഭവിക്കുന്നതാണ്. അല്ലയോ പ്രിയോത്തമ, ഉപചാരങ്ങൾ കൊണ്ടു പ്രകടിപ്പിക്കേണ്ട ആവശ്യമില്ലാത്ത നിന്നോടുള്ള എൻെറ പ്രേമം ഭിന്നഭാവത്തിൽ നിന്നുണ്ടായതല്ല. അതു നമ്മുടെ ആത്മൈക്യ ഭാവത്തിൽനിന്ന് ഉടലെടുത്തതാണ്. കണ്ണാടിയെ വീണ്ടും വീണ്ടും തുടച്ചു വൃത്തിയാക്കിവെയ്ക്കുന്നത് കണ്ണാടിയുടെ നന്മയെ ഉദ്ദേശിച്ചല്ല. നമ്മുടെ മുഖം വ്യക്തമായി കാണണമെന്നുള്ള ഉദ്ദേശ്യത്തോടെയാണ്. അതുപോലെ നിന്നെ നിമിത്തമാക്കിക്കൊണ്ടു ഞാൻ പറയുന്നതെല്ലാം എനിക്കു വേണ്ടിത്തന്നെയാണ്. നാം തമ്മിൽ ഒരു ദ്വൈതഭാവവും ഇല്ല. ആകയാൽ ഞാൻ എൻെറ ഹൃദയരഹസ്യം നിന്നോടു വെളിവാക്കുകയാണ്. ഉപ്പ് തൻെറ സ്വരൂപത്തെ ജലത്തിനർപ്പിച്ച് ജലമായിത്തീരുന്നതിൽ ലജ്ജിക്കാത്തതുപോലെ നീ നിൻെറ സർവ്വസ്വവും എനിക്കു നൽകിയിരിക്കുന്നതിനാൽ നിന്നിൽനിന്നും എനിക്കു മറച്ചു വെയ്ക്കാനുള്ളത് എന്താണ്? ആകയാൽ എല്ലാ രഹസ്യങ്ങളേയും വെളിപ്പെടുത്തുന്ന എൻെറ പരമരഹസ്യത്തെ നിനക്കു പറഞ്ഞുതരാം. കേട്ടുകൊള്ളുക.

മന്മനാ ഭവ മദ്ഭക്തോ
മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി സത്യം തേ
പ്രതിജാനേ പ്രിയോഽ സി മേ. 65

*എന്നിൽ ചിത്തത്തെ ഉറപ്പിച്ചുകൊണ്ട് എന്നിൽ ഭക്തിയുള്ളവനായി എന്നെ യജിച്ചുകൊണ്ട് എന്നെ വണങ്ങി നിന്നാൽ നീ എന്നിൽത്തന്നെ എത്തിച്ചേരും. നീ എനിക്കു പ്രിയനായിരിക്കുന്നതിനാൽ നിന്നോടു സത്യമായി ഞാൻ പ്രതിജ്ഞ ചെയ്യുന്നു.*

അല്ലയോ അർജ്ജുന, ബാഹ്യവും ആന്തരികവുമായ സർവ്വ വിഷയങ്ങളും സർവ്വവ്യാപിയായ എന്നെ ലക്ഷ്യമാക്കി ചെയ്യുക. വായു തൻെറ സർവ്വാംഗത്താലും ആകാശത്തെ തഴുകിക്കൊണ്ടിരിക്കുന്നതുപോലെ, നിൻെറ സർവ്വകർമ്മങ്ങളും എനിക്കു പ്രീതിയുളവാക്കുന്നതായിരിക്കണം. എന്തിനു കൂടുതൽ പറയണം? നിൻെറ മനസ്സ് ഞാൻ മാത്രം വസിക്കുന്ന ഗേഹമായിത്തീരണം. എന്നെപ്പറ്റിയുള്ള സ്തുതികൾ

ആയിരിക്കണം നിന്റെ കാതുകൾ എപ്പോഴും കേൾക്കേണ്ടത്. ആത്മജ്ഞാനംകൊണ്ടു നിർമ്മലരായിട്ടുള്ള മഹാത്മാക്കൾ എന്റെ ഉത്തമമായ രൂപങ്ങളാണ്. ഒരു ഭർത്താവ് തന്റെ സുന്ദരിയായ ഭാര്യയെ പ്രണയപാരവശ്യത്തോടെ നോക്കുന്നതുപോലെ സന്തോഷത്തോടു കൂടി വേണം നീ അവരെ നോക്കേണ്ടത്. ഞാൻ എല്ലാ വസ്തുക്കളുടേയും വാസസ്ഥാനമാണ്. ആകയാൽ നന്മ നിറഞ്ഞ എല്ലാ വസ്തുക്കളുടേയും പേര് നിന്റെ അന്തഃകരണത്തിൽ ഉറപ്പിച്ചിട്ട് അതു നീ സദാ ഉരുവിട്ടുകൊണ്ടിരിക്കണം. നിന്റെ പാണികൾ കൊണ്ടു ചെയ്യുന്ന എല്ലാ പ്രവൃത്തികളും പാദങ്ങൾകൊണ്ടുള്ള എല്ലാ ചലനങ്ങളും എന്നെ ഉദ്ദേശിച്ചുകൊണ്ടുള്ളവയായിരിക്കണം.

നിനക്കോ മററുള്ളവർക്കോ പ്രയോജനപ്പെടുന്നതായ ഏതു കർമ്മങ്ങൾ നീ ചെയ്യാലും അതു മുഴുവനും എനിക്കു സമർപ്പിച്ചാൽ അത് എനിക്കുവേണ്ടി ചെയ്യുന്ന യജ്ഞമായിരിക്കും. ഈ മാതിരി യജ്ഞങ്ങൾ നീ ചെയ്തു കൊണ്ടിരിക്കണം. എങ്ങനെയാണ് ഇപ്രകാരം ഓരോന്നായി നിനക്കു പറഞ്ഞു തരേണ്ടത്? ചുരുക്കിപ്പറഞ്ഞാൽ നീ സേവകനായി നിന്നുകൊണ്ട് ലോകത്തിലുള്ള മറ്റെല്ലാവരും ഞാനാണെന്നു മനസ്സിലാക്കി അവരെ സേവ്യരായി കരുതി നീ വർത്തിക്കണം. അപ്പോൾ ജീവജാലങ്ങളോടുള്ള ദ്വേഷം ഇല്ലാതാവുകയും അവയെല്ലാം ഞാനാണെന്നു നിനക്കു തോന്നുകയും ചെയ്യും. ഈ ഭാവം പുലർത്തിക്കൊണ്ട് എല്ലാ ജീവജാലങ്ങളേയും, സർവ്വ ദേശ കാലങ്ങളിലും മനസ്സുകൊണ്ടു നമസ്ക്കരിക്കണം.

ഇപ്രകാരമുള്ള നിരന്തരമായ അനുഷ്ഠാനത്താൽ എന്റെ സാന്നിദ്ധ്യം നിനക്ക് എല്ലായ്പ്പോഴും അനുഭവപ്പെടും. അപ്പോൾ എണ്ണമറ്റ ജീവജാലങ്ങളാൽ നിറയപ്പെട്ട ഈ ജഗത്തിൽ മൂന്നാമതൊരു വസ്തുവിന്റെ സാന്നിദ്ധ്യം ഉള്ളതായി തോന്നാതെ ഞാനും നീയും മാത്രമായിരിക്കുന്ന ഏകാന്താവസ്ഥ നിനക്ക് അനുഭവപ്പെടും. ഈ അവസ്ഥയിൽ എനിക്കു നീയും നിനക്കു ഞാനും മാത്രം എന്ന ബന്ധം ഏർപ്പെടുകയാൽ മുമ്പുതന്നെ ഉണ്ടായിരുന്നതും വീണ്ടും വീണ്ടും അധികരിച്ചുകൊണ്ടിരിക്കുന്നതുമായ സുഖം നീ അനുഭവിക്കും. അല്ലയോ അർജ്ജുന, അതിനുശേഷം നിന്നേയും എന്നേയും തമ്മിൽ വേർപിരിക്കുന്ന മൂന്നാമതൊരു വസ്തു ഇല്ലാത്ത നിലയിൽ, അവസാന മായി നീ എന്റെ സ്വരൂപത്തോടു ചേർന്ന് ഒന്നായിത്തീരുന്നു. ജലം വറ്റിക്കഴിയുമ്പോൾ ജലത്തിൽ കണ്ട സൂര്യന്റെ പ്രതിബിംബം മൂലബിംബത്തോട് ഒന്നു ചേരുന്നതിനെ ആർക്കെങ്കിലും തടുക്കാൻ കഴിയുമോ? വായു വിഹായസ്സിൽ വിലയം ചെയ്യുന്നതിനേയും, അലകൾ ആഴിയിൽ ആഴ്ന്നു പോകുന്നതിനേയും എന്തു തടസ്സം സൃഷ്ടിച്ചാണ് തടയാൻ കഴിയുക? ആകയാൽ നീയും ഞാനും തമ്മിൽ ഇപ്പോൾ കാണുന്ന വ്യത്യാസം ദേഹത്തിന്റെ ഉപാധികൊണ്ട് ഉണ്ടായിട്ടുള്ള താണ്. ദേഹനിരസനം ഉണ്ടാകുമ്പോൾ നീ ഞാനായിത്തീരും.

ഈ വിഷയത്തിൽ ഇപ്രകാരം സംഭവിക്കുമോ എന്നൊരു സംശയമേ നീ പുലർത്തരുത്; നിന്റെ മേൽ ആണയിട്ടു ഞാൻ പറയുക

യാണ്. നിൻെറ മേൽ ആണയിടുന്നത് എൻെറ മേൽ ആണയിടുന്നതിനു തുല്യമാണ്. ഇപ്രകാരം ആണയിട്ടു പറയുന്നത് എനിക്ക് അപമാന കരമല്ലേ എന്നുചോദിച്ചാൽ, പരസ്പര പ്രേമത്താൽ ബന്ധിക്കപ്പെട്ട ഇരുവർ തമ്മിൽ ആണയിട്ടു പറയുമ്പോൾ മാനാവമാനം പരിഗണ നാർഹമല്ലെന്നറിയുക. പ്രപഞ്ചത്തെ മുഴുവൻ തന്നിൽത്തന്നെ അടക്കിനിർത്തിക്കൊണ്ട് വിശ്വാഭാസത്തെ ഉണ്ടാക്കിവെച്ച്, തൻെറ ആജ്ഞയാൽ കാലത്തെപ്പോലും കീഴടക്കി സത്യസങ്കല്പനായി വിളങ്ങുന്ന ദേവനായും, ഒരു പിതാവിനെപ്പോലെ ലോകർക്കു നന്മ ചെയ്തു വെയ്ക്കുന്നതിൽ തൽപരനായും ഇരിക്കുന്ന ഞാൻ എന്തിനാണ് ആണയിട്ടു പറയുന്നതെന്നു ചോദിച്ചാൽ പറയാം, കേട്ടോളൂ. നിന്നോടുള്ള നിസ്സീമമായ സ്നേഹം കൊണ്ട് എൻെറ ഈശ്വരപദവി ഞാൻ വിട്ടൊഴിഞ്ഞിരിക്കുന്നു. തന്മൂലം നീ പൂർണ്ണനായും ഞാൻ നിൻെറ ഒരംശമായും തീർന്നിരിക്കുന്നു. അല്ലയോ ധനഞ്ജയാ, ഒരു അരചൻ സ്വകാര്യസാദ്ധ്യത്തിനായി തൻെറ പ്രജകളോട് ആണയിട്ടു പറയാ റില്ലെ. ഇത് അതുപോലെയാണ്.

ഇതു കേട്ട് അർജ്ജുനൻ ആശ്ചര്യഭിതനായി. അവൻ പറഞ്ഞു:

എല്ലാവരെയും വിസ്മയപ്പെടുത്തത്തക്കവണ്ണം അങ്ങ് ഇപ്രകാരം അതിരു കടന്നു സംസാരിക്കരുത്. ഞങ്ങളുടെ കാര്യങ്ങളെല്ലാം അങ്ങയെ സ്മരിക്കുന്ന മാത്രയിൽ നിറവേറുന്നു. അങ്ങ് എനിക്കു വേണ്ട ശ്രേഷ്ഠമായ ഉപദേശം നൽകുന്നു. അതിനിടയ്ക്ക് ആണയിട്ടു പറയുന്നു. ഇതെല്ലാം അങ്ങയുടെ വിനോദത്തിന് അതിരില്ലെന്നു കാണിക്കുന്നു. ഒരു കമലവനം മുഴുവൻ വിടർന്നു വികസിക്കുന്നതിനു സൂര്യൻെറ ഒരു കിരണം മാത്രം മതി. എങ്കിലും അതു നിമിത്തമാക്കി ക്കൊണ്ട് സൂര്യൻ തൻെറ പ്രകാശം പാരിലൊട്ടാകെ പരത്തുന്നു. ചകോര പ്പക്ഷികളുടെ ദാഹം തീർക്കാനാണ് മേഘങ്ങൾ മഴചൊരിയുന്നതെന്നു ഭാവിക്കുന്നത് വെറും നാട്യം മാത്രമാണ്. യഥാർത്ഥത്തിൽ ഭൂമിയുടെ താപം തീർക്കാനും സമുദ്രത്തിൻെറ ജലസമ്പത്തു വർദ്ധിപ്പിക്കാനു മാണ് മുകിലുകൾ മഴ പൊഴിക്കുന്നത്. അപ്രകാരം എനിക്ക് ഉപദേശം നൽകുന്നതിനെ നിമിത്തമാക്കിക്കൊണ്ട് മേഘവർണ്ണനായ അങ്ങ് വിശ്വമൊട്ടാകെ ജ്ഞാനം പൊഴിക്കുന്നു. അങ്ങയുടെ ഔദാര്യം അങ്ങയെ ദാതാക്കളുടെ രാജാവാക്കിത്തീർത്തിരിക്കുന്നു. അങ്ങ് കൃപാസാഗരമാണ്.

അർജ്ജുനൻെറ ഉക്തികൾ കേട്ടു ഭഗവാൻ മൊഴിഞ്ഞു:

അല്ലയോ അർജ്ജുന, അതിവിടെ നില്ക്കട്ടെ. ഇപ്രകാരം എന്നെ സ്തുതിക്കുന്നതിനുള്ള സന്ദർഭമല്ല ഇത്. ഞാൻ നിനക്ക് ഉപദേശിച്ചു തന്ന ഉപായങ്ങളാൽ നീ നിശ്ചയമായും എന്നെ പ്രാപിക്കും. ഒരു ഉപ്പുകല്ല് ജലത്തിലിട്ടാൽ അത് ഉടൻതന്നെ ജലത്തിൽ അലിഞ്ഞു ചേരുന്നു. എന്തെങ്കിലും കാരണംകൊണ്ട് അത് അലിയാതിരിക്കുമോ? അതുപോലെ എല്ലാ പദാർത്ഥങ്ങളിലും ഞാൻ കുടികൊള്ളുന്നുവെന്ന് അറിഞ്ഞുകൊണ്ട് എന്നെ ഭക്തിപൂർവ്വം ഭജിച്ചാൽ നിൻെറ ദേഹാദി അഹങ്കാരങ്ങളെല്ലാം അപ്രത്യക്ഷമായി നീ ഞാനുമായി താദാത്മ്യം

പ്രാപിക്കുമെന്നുള്ളതു സത്യമാണ്.

സ്വകർമ്മാചരണത്തിൽ ആരംഭിച്ച് എൻെറ സ്വരൂപപ്രാപ്തി അടയുന്നതുവരെ അനുഷ്ഠിക്കേണ്ട ഉപായങ്ങൾ എന്തൊക്കെയാണെന്നു ഞാൻ നിനക്കു വിശദമായി വിവരിച്ചു തന്നു. അല്ലയോ പാണ്ഡുപുത്രാ! ആദ്യമായി സർവ്വകർമ്മങ്ങളെയും എന്നിൽ അർപ്പിച്ചുകൊണ്ട് എന്നെ പ്രസാദിപ്പിക്കണം. അപ്പോൾ എൻെറ കാരുണ്യത്താൽ സ്വസ്വരൂപജ്ഞാനലബ്ധിയുണ്ടാകുന്നു. അതുണ്ടാകുന്നവൻ എൻെറ സ്വരൂപത്തിൽ ലയിച്ചു ഞാനുമായി ഒന്നായിത്തീരുന്നു. ഇക്കാര്യത്തിൽ യാതൊരു സംശയവുമില്ല. ഈ നിലയിലെത്തിച്ചേരുമ്പോൾ സാധനാനുഷ്ഠാനവും അതുകൊണ്ടു നേടേണ്ട ഫലവും തമ്മിൽ വ്യത്യാസമില്ലാതെ അവ ഒന്നായിത്തീരുന്നു. ചുരുക്കിപ്പറഞ്ഞാൽ ഈ അവസ്ഥയിൽ എത്തിയവന് ചെയ്യേണ്ടതായി ഒന്നും ശേഷിക്കുന്നില്ല. നീ നിൻെറ സർവ്വ കർമ്മങ്ങളും എനിക്ക് അർപ്പിച്ചിരിക്കുന്നതുകൊണ്ട് നിനക്ക് എൻെറ കാരുണ്യം പൂർണ്ണമായി ലഭിച്ചിരിക്കുന്നു. ഈ കാരുണ്യത്തിൻെറ പ്രാഭവത്താൽ നീ ചെയ്യേണ്ടിവരുന്ന യുദ്ധകർമ്മം, എനിക്ക് നിന്നോടുള്ള പ്രേമവായ്പിന് ഒരു തടസ്സവും സൃഷ്ടിക്കുന്നതല്ല. നീ എനിക്കു പ്രിയങ്കരനാകയാൽ, ഞാൻ നിനക്ക് എല്ലാ വിധത്തിലും സ്വാധീനപ്പെട്ടിരിക്കുന്നു. ഏതു ജ്ഞാനത്തിൻെറ സഹായം കൊണ്ടാണോ ദൃശ്യപ്രപഞ്ചവും അതിനു കാരണഭൂതമായ അജ്ഞാനവും അപ്രത്യക്ഷമായി എന്നെത്തന്നെ എവിടെയും ദർശിക്കാൻ കഴിയുന്നത്, ആ ജ്ഞാനം ഗീതയിൽക്കൂടി ദൃഷ്ടാന്തങ്ങൾ ഉദ്ധരിച്ചും യുക്തിയുക്തമായും ഞാൻ നിനക്ക് ഉപദേശിച്ചു തന്നിരിക്കുന്നു. ഇപ്രകാരം അനേക വിധത്തിൽ നിനക്ക് ഉപദേശിച്ചു തന്ന സ്വസ്വരൂപജ്ഞാനത്തെ ഉപയോഗപ്പെടുത്തി ധർമ്മാധർമ്മ പ്രവർത്തനങ്ങൾക്കു രൂപം കൊടുക്കുന്ന നിൻെറ അജ്ഞാനത്തെ സമൂലം ഇല്ലാതാക്കണം.

സർവ്വധർമ്മാൻ പരിത്യജ്യ
മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ
മോക്ഷയിഷ്യാമി മാ ശുചഃ 66

*സർവ്വധർമ്മങ്ങളേയും പരിത്യജിച്ചിട്ട് എന്നെ ഒരുവനെത്തന്നെ ശരണം പ്രാപിക്കുക. ഞാൻ നിന്നെ സകല പാപങ്ങളിൽ നിന്നും മോചിപ്പിക്കും. നീ ദുഃഖിക്കേണ്ട.*

ആശയിൽ നിന്നു ദുഃഖങ്ങൾ ഉണ്ടാകുന്നു; നിന്ദയിൽ നിന്നു പാപങ്ങളുണ്ടാകുന്നു; നിർഭാഗ്യത്തിൽനിന്നു ദൈന്യം ഉണ്ടാകുന്നു. അതുപോലെ സ്വർഗ്ഗ നരക പ്രാപ്തിക്കു വഴിതെളിക്കുന്ന അജ്ഞാനത്തിൽനിന്നു ധർമ്മാധർമ്മ കല്പനകൾ ഉണ്ടാകുന്നു. ഈ അജ്ഞാനത്തെ മുഴുവനും ജ്ഞാനത്തിൻെറ സഹായത്തോടെ നശിപ്പിക്കണം. കയറു കൈയിലെടുക്കുമ്പോൾ അതു പാമ്പായിരുന്നുവെന്ന് മുമ്പ്

തോന്നിയ വിഭ്രാന്തി അവസാനിക്കുന്നു; ഉറക്കത്തിൽനിന്നുണരുമ്പോൾ സ്വപ്നവ്യവഹാരങ്ങളെല്ലാം മറഞ്ഞു പോകുന്നു; മഞ്ഞപ്പിത്തത്തിൽനിന്നു സുഖപ്പെടുമ്പോൾ ചന്ദ്രനിൽ കണ്ടിരുന്ന മഞ്ഞളിപ്പു കാണാതാകുന്നു; ജ്വര വിമുക്തനാകുമ്പോൾ നാക്കിൻെറ കയ്പ് ഇല്ലാതാകുന്നു; സൂര്യൻ അസ്തമിക്കുമ്പോൾ മരീചിക മറയുന്നു; വിറക് എടുത്തു മാറ്റുമ്പോൾ അഗ്നി അണയുന്നു. ഇതുപോലെ ധർമ്മാധർമ്മങ്ങളെന്ന കൗശലക്കാരായ രൂപങ്ങളെ ജനിപ്പിക്കുന്ന അജ്ഞാനം വിട്ടൊഴിയുമ്പോൾ ധർമ്മാധർമ്മങ്ങളെന്ന രൂപങ്ങളും ഇല്ലാതാകുന്നു. അജ്ഞാനത്തെ ത്യജിക്കുന്നത് ധർമ്മാധർമ്മങ്ങളെ ത്യജിക്കുന്നതിനു തുല്യമാണ്.

ഉറക്കത്തിൽ നിന്നുണരുന്നവൻ തൻെറ സ്വാഭാവികമായ രൂപത്തിൽ സ്ഥിതിചെയ്യുന്നതുപോലെ, അജ്ഞാനം അവസാനിക്കുമ്പോൾ ഞാൻ മാത്രം അവശേഷിക്കുന്നു. എന്നിൽ നിന്നു ഭിന്നമായി ഒന്നും തന്നെ ഉണ്ടായിരിക്കുന്നതല്ല. ഈ യാഥാർത്ഥ്യം മനസ്സിലാക്കുന്നവൻ ഞാനുമായി താദാത്മ്യം പ്രാപിക്കുന്നു.

ഒരുവൻ എന്നിൽനിന്നു വ്യത്യസ്തനാണെന്നു കരുതാതെ എൻെറ അദ്വൈതസ്വരൂപത്തെ മനസ്സിലാക്കുന്നതിനാണു ശരണം എന്നു പറയുന്നത്. ഘടം ഉടയുമ്പോൾ അതിലുണ്ടായിരുന്ന ആകാശം മഹാകാശത്തിൽ ലയിച്ച് ഒന്നായിത്തീരുന്നതുപോലെ എന്നെ ശരണം പ്രാപിക്കുന്നത് എന്നോടുള്ള ഏകീഭവിക്കലാണ്. സ്വർണ്ണത്തിൻെറ ഒരു ചെറിയ കഷണം സ്വർണ്ണത്തിൽ ലയിക്കുന്നതുപോലെയും, അലകൾ ജലത്തിൽ നിമഗ്നമാകുന്നതുപോലെയും നീ എന്നെ ശരണം പ്രാപിച്ചിട്ടു സമ്പൂർണ്ണ ഐക്യം കൈവരിക്കണം. ബഡവാഗ്നി സമുദ്രത്തെ ശരണം പ്രാപിച്ചിട്ടുണ്ടെങ്കിലും എരിഞ്ഞുകൊണ്ടിരിക്കുന്നു. അതുപോലെ എന്നെ ശരണം പ്രാപിച്ചുകൊണ്ട് നിൻെറ പ്രത്യേകമായ വ്യക്തിത്വം വെച്ചു പുലർത്താമെന്നു ചിന്തിക്കരുത്. എന്നെ ശരണം പ്രാപിച്ചുവെന്ന് ഉൽഘോഷിച്ചുകൊണ്ട് ഒരുവൻ അവൻെറ ജീവഭാവത്തെ ഉപേക്ഷിക്കാതെ നിലനിർത്തുന്നത് ഏറ്റവും നിന്ദ്യമായ കൃത്യമാണ്. അപ്രകാരമുള്ള ചിന്തതന്നെ അപഹാസ്യമാണ്. ഇപ്രകാരം സംസാരിക്കാൻ ഒരുവൻ ലജ്ജിക്കാത്തതിൽ അത്ഭുതപ്പെടണം. അനാഗരികയായ ഒരു യുവതിയാണെങ്കിൽപോലും രാജാവിൻെറ പ്രേമഭാജനമായിക്കഴിഞ്ഞാൽ രാജ്ഞിപദവിയിലേക്ക് ഉയരുന്നു. വിശ്വനായകനായ എന്നെ പ്രാപിക്കുന്നവൻെറ സംസാരബന്ധം അറ്റുപോവുകയില്ലെന്നുള്ള ജുഗുപ്സാവഹമായ സംസാരംപോലും നീ ശ്രദ്ധിക്കരുത്. ഞാനുമായി ഐക്യം പ്രാപിക്കുകയും എന്നെ സേവിക്കുകയും ചെയ്യുന്നതാണ് സഹജഭക്തി. നീ അനവരതം യത്നിച്ച് ഈ ഭക്തിയോഗം സമ്പാദിക്കണം.

തൈരിൽനിന്നു വേർതിരിച്ചെടുക്കുന്ന വെണ്ണ വീണ്ടും മോരിനോടു കലർത്തിയാൽ അവ ഒന്നുചേരാത്തതുപോലെ, അദ്വയമായ എൻെറ സ്വരൂപത്തിൽ നീ ശരണം പ്രാപിച്ചു കഴിയുമ്പോൾ, ധർമ്മാധർമ്മങ്ങൾ നിന്നെ ബാധിക്കാതെ സ്വയം ഒഴിഞ്ഞുപോകും. ഭൂമിയിൽ കിടക്കുന്ന ഇരുമ്പു തുരുമ്പു പിടിക്കുന്നു. എന്നാൽ അതു

സ്പർശമണിയുടെ സ്പർശമേറ്റാൽ തുരുമ്പു പിടിക്കാത്ത തങ്കമായി മാറുന്നു. അതുപോലെ നിനക്ക് എന്നോടു സംബന്ധമുണ്ടായി കഴിയുമ്പോൾ നീ ഞാനായിത്തീരുകയും ധർമ്മാധർമ്മബന്ധങ്ങളിൽ നിന്നു നീ മോചിതനാവുകയും ചെയ്യുന്നു. മരക്കഷണങ്ങളിൽനിന്നു ണ്ടാകുന്ന അഗ്നിയെ മരപ്പലക കൊണ്ടുണ്ടാക്കിയ പേടകത്തിനുള്ളിൽ അടച്ചുവെയ്ക്കാൻ കഴിയുമോ? സൂര്യന് ഇരുട്ടിനെ കാണാൻ കഴിയുമോ? ഉണർന്നു കഴിഞ്ഞാൽ പിന്നെ സ്വപ്നത്തിൽ കണ്ട ഭ്രാന്തി അനുഭവപ്പെടുമോ? അതുപോലെ എന്നെ ശരണം പ്രാപിച്ച ഒരുവന് സർവ്വവ്യാപിയായ എന്നിൽനിന്നു ഭിന്നമായി നില്ക്കാൻ കഴിയുന്നത് എന്തടിസ്ഥാനത്തിലാണ്? ആകയാൽ പാപപുണ്യങ്ങൾ, ധർമ്മാ ധർമ്മങ്ങൾ എന്ന വിഷയത്തിൽ നിനക്ക് യാതൊരുൽക്കണ്ഠയും ആവശ്യമില്ല. നിനക്കുണ്ടായിരുന്ന എല്ലാ പാപപുണ്യങ്ങളും എൻെറ സ്വരൂപമായിത്തീർന്നിരിക്കുന്നു. എന്നെ വിട്ടു ഭിന്നമായി (ദ്വൈതമായി) നില്ക്കുമ്പോഴാണ് പാപത്തിൻെറ സ്വരൂപം സർവ്വവിധമായ സംസാര ബന്ധങ്ങളേയും നിനക്ക് ഉണ്ടാക്കിവെയ്ക്കുന്നത്. എൻെറ സ്വരൂപ ജ്ഞാനം സിദ്ധിച്ചു കഴിയുമ്പോൾ പാപത്തിൻെറ സ്വരൂപം അപ്രത്യക്ഷ മാകുന്നു. നീ പാപങ്ങളിൽ നിന്നും മറ്റ് എല്ലാ ബന്ധനങ്ങളിൽനിന്നും മോചിക്കപ്പെടുന്നു. അല്ലയോ വിവേകിയായ അർജ്ജുന, സ്വരൂപ ജ്ഞാനത്തിൽക്കൂടി നീ എന്നെ അറിയുകയും ശരണം പ്രാപിക്കുകയും ചെയ്യുക.

എല്ലാ രൂപങ്ങൾക്കും രൂപം നൽകുന്ന സർവ്വ സ്വരൂപനായും, സർവ്വ ദൃഷ്ടികൾക്കും ദൃശ്യശക്തി നൽകുന്ന സർവ്വദൃക്കായും, സർവ്വദേശങ്ങളേയും അധിവസിക്കുന്ന സർവ്വദേശനിവാസനായും ഇരിക്കുന്ന ശ്രീകൃഷ്ണ പരമാത്മാവ് ഇപ്രകാരം അർജ്ജുനനോട് അരുളിച്ചെയ്തു. അതിനുശേഷം ശ്യാമസുന്ദരനായ ഭഗവാൻ കങ്കണഭൂഷി തമായ തൻെറ വലംകൈ നീട്ടി തന്നെ ശരണം പ്രാപിച്ചവനും ഭക്തന്മാരിൽ പാർത്ഥിവനുമായിരിക്കുന്ന പാർത്ഥനെ ആലിംഗനം ചെയ്തു. വാക്കു കൾക്കും ബുദ്ധിക്കും വർണ്ണിക്കാൻ കഴിയാത്ത ഭഗവാൻെറ ആത്മ സ്വരൂപത്തെ അർജ്ജുനന് വെളിപ്പെടുത്തിക്കൊടുക്കുന്നതിനായിരുന്നു ഭഗവാൻ അർജ്ജുനനെ ആശ്ലേഷിച്ചത്. ഹൃദയം ഹൃദയത്തോടു ചേർന്ന പ്പോൾ ഭഗവാൻെറ ഹൃദയരഹസ്യം അർജ്ജുനൻെറ ഹൃദയത്തിലേക്കു പകർന്നു. എന്നാൽ പരസ്പരം ഭജിക്കുന്നതിനുള്ള ബാഹ്യമായ ദ്വന്ദ്വ ഭാവത്തെ വെടിയാതെയാണ് ഭഗവാൻ അർജ്ജുനനെ തനിക്കൊപ്പ മാക്കിയത്. ഒരു ദീപത്തിൽനിന്ന് മറ്റൊരു ദീപം കൊളുത്തി വെയ്ക്കു ന്നതുപോലെയുള്ള ആ ആലിംഗനം ദ്വന്ദ്വഭാവത്തെ നശിപ്പിക്കാതെ അർജ്ജുനനെ ഭഗവാൻെറ ആത്മസ്വരൂപവുമായി ഒന്നാക്കിത്തീർത്തു. അപ്പോൾ അർജ്ജുനനുണ്ടായ ആനന്ദപ്രവാഹത്തിൽ സർവ്വവ്യാപി യായ ഭഗവാനും മുങ്ങിപ്പോയി. ഇരു സമുദ്രങ്ങൾ തമ്മിൽ യോജിച്ച് ജലം ദ്വിഗുണീഭവിക്കുമ്പോൾ ആകാശത്തിൻെറ സഹായത്തോടെ ജലം മേൽപോട്ട് ഉയരുന്നു. അതുപോലെ കൃഷ്ണാർജ്ജുനന്മാരുടെ ആലിംഗനത്തിൽനിന്നുണ്ടായ ആനന്ദം ഇരുവർക്കും നിയന്ത്രിക്കാൻ

കഴിഞ്ഞില്ല. എന്താണുണ്ടായതെന്ന് അറിയാനോ പറയാനോ ആർക്കാണു കഴിയുക? വിശ്വം മുഴുവനും നാരായണസ്വരൂപം നിറഞ്ഞുനിൽക്കുന്നതായി അർജ്ജുനന് അനുഭവപ്പെട്ടു.

വേദങ്ങൾക്ക് മൂലസൂത്രമായും സർവ്വരാലും അംഗീകരിക്കപ്പെട്ടു പവിത്രതമമായും ഇരിക്കുന്ന ഈ ഗീതാശാസ്ത്രത്തെ ഭഗവാൻ കൃഷ്ണൻ ഇപ്രകാരം വെളിപ്പെടുത്തി. ഗീത, വേദങ്ങളുടെ മൂലമായത് എങ്ങനെ യെന്ന് ആരെങ്കിലും ചോദിച്ചാൽ അതിൻെറ കാരണം പറയാം. ആരുടെ നിശ്വാസത്തിലാണോ വേദങ്ങൾ ജന്മമെടുത്തത്, ആ സത്യപ്രതി ജ്ഞനായ സർവ്വേശ്വരൻെറ തിരുവായ്മൊഴികളാണ് ഈ ഗീതാശാസ്ത്രം. ആകയാൽ വേദങ്ങൾക്ക് മൂലപ്രമാണമായി ഗീത സ്ഥിതിചെയ്യുന്നു വെന്ന് പറയുന്നത് ന്യായമാണ്. ഇനിയും മറ്റൊരു കാരണം കൂടി പറയാനുണ്ട്. ഒരു വസ്തുവിൻെറ സ്വരൂപം നാശമടയാതെ അതിൻെറ വലിപ്പം മാത്രം കുറുകിപ്പോയി ഏതിൽ സ്ഥിതിചെയ്യുന്നുവോ, ആ കുറുകിയ വസ്തുവിനെ വലിയ വസ്തുവിൻെറ വിത്ത് എന്നു പറയുന്നു. മൂന്നു കാണ്ഡങ്ങളായി സ്ഥിതിചെയ്യുന്ന വേദങ്ങൾ മുഴുവനും ഗീതയുടെ ഉള്ളിൽ, വിത്തിനകത്തിരിക്കുന്ന വൃക്ഷംപോലെ, അടങ്ങിയിരിക്കുന്നു. ആകയാൽ ഗീത വേദങ്ങളുടെ വിത്താണെന്ന് സ്വാഭാവികമായും പറയാവുന്നതാണ്. വേദങ്ങളിലുള്ള മൂന്നു കാണ്ഡങ്ങളും ഗീതയിൽ, രത്നങ്ങൾ പതിച്ച ആഭരണങ്ങളാൽ അലങ്കരി ക്കപ്പെട്ട അവയവങ്ങളെപ്പോലെ, കാന്തിപൊഴിച്ചുകൊണ്ട് ശോഭി ക്കുന്നു. കർമ്മകാണ്ഡാദി മൂന്നു കാണ്ഡങ്ങളും ഗീതയിൽ ഏതേത് ഇടങ്ങളിൽ കാണപ്പെടുന്നുവെന്ന്, നിങ്ങളുടെ കൺമുന്നിൽ കാണു ന്നതുപോലെ ഞാൻ വിവരിക്കാം. കേൾക്കുവിൻ,

ഗീതയുടെ ഒന്നാമദ്ധ്യായം ഗീതയുടെ ഉത്ഭവത്തിനുള്ള കാരണം പറയുന്നതാണ്. രണ്ടാമത്തെ അദ്ധ്യായത്തിൽ സാംഖ്യശാസ്ത്രത്തിൻെറ പെരുമയെ എടുത്തുകാട്ടിയിട്ട്, മോക്ഷപ്രാപ്തിക്ക് അത്യന്താപേക്ഷിത മായിട്ടുള്ള സ്വതന്ത്രസാധനമായിരിക്കുന്ന ജ്ഞാനമാണ്, ഈ ശാസ്ത്രത്തിൻെറ മുഖ്യവിഷയമെന്ന് ചുരുക്കമായി പ്രതിപാദിച്ചിരി ക്കുന്നു.

പിന്നീട്, അജ്ഞാനത്താൽ സംസാരത്തിലകപ്പെട്ടുകിടക്കുന്ന ജീവന് മോക്ഷം ലഭിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ ഉപദേശിക്കുന്നതാണ് മൂന്നാമദ്ധ്യായം. ദേഹാഭിമാനത്താൽ സംസാരബന്ധത്തിൽ മുഴുകിക്കി ടക്കുന്നവർ, കാമ്യകർമ്മങ്ങളേയും നിഷിദ്ധകർമ്മങ്ങളേയും ഒഴിവാക്കി, ശാസ്ത്രത്തിൽ വിധിച്ചിട്ടുള്ള നിത്യനൈമിത്തിക കർമ്മങ്ങളെ ശാസ്ത്രവിധി പ്രകാരം ശ്രദ്ധയോടെ അനുഷ്ഠിക്കണമെന്നാണ് ഈ അദ്ധ്യായത്തിൽ പറയുന്നത്. ചുരുക്കിപ്പറഞ്ഞാൽ വിഹിതകർമ്മങ്ങൾ ശുദ്ധഭാവ ത്തോടെ ചെയ്യണമെന്ന് ഭഗവാൻ ഈ അദ്ധ്യായത്തിൽ നിർദ്ദേശി ക്കുന്നു. ഗീതാശാസ്ത്രത്തിൽ കർമ്മകാണ്ഡമെന്ന് അറിയപ്പെടുന്നത് ഈ അദ്ധ്യായമാണ്.

ഒരുവൻ അവശ്യം അനുഷ്ഠിക്കേണ്ട നിത്യനൈമിത്തിക കർമ്മങ്ങൾ ആചരിച്ചാൽ അത് എങ്ങനെ അജ്ഞാനത്തെ നശിപ്പി

ക്കുമെന്നും, മോക്ഷസാധനമാകുമെന്നുമുള്ള സംശയം ഉണ്ടാകാം. ഈ സംശയം പരിഹരിക്കുന്നതിനായി ഭഗവാൻ ഉപദേശിക്കുന്ന മാർഗ്ഗം, ബദ്ധനായ ഒരുവൻ മുമുക്ഷു പദവിയിലെത്തിച്ചേർന്നാൽ, അവൻ എല്ലാ കർമ്മങ്ങളും ബ്രഹ്മാർപ്പണബുദ്ധിയോടെ ചെയ്താൽ മതിയെന്നാണ്. അതായത് ഏതു വിഹിതകർമ്മങ്ങൾ മനസ്സ്, വാക്ക്, ശരീരം എന്ന ത്രികരണങ്ങളാൽ ചെയ്യപ്പെടുന്നുവോ, അവയെല്ലാം ഈശ്വരൻെറ പ്രീതിക്കായി ഈശ്വരനർപ്പിക്കണം എന്ന് ഭഗവാൻ ഉപദേശിക്കുന്നു. നാലാമദ്ധ്യായത്തിലെ മുഖ്യവിഷയം കർമ്മയോഗം കൊണ്ട് എങ്ങനെ ഈശ്വരനെ ഉപാസിക്കാമെന്നുള്ളതാണ്. കർമ്മങ്ങൾ ചെയ്ത് ഈശ്വരനെ ഭജിക്കുകയും സ്തുതിക്കുകയും ചെയ്യണം എന്ന വിഷയം, കർമ്മ യോഗത്താൽ എപ്രകാരമാണ് ഈശ്വരോപാസന നടത്തേണ്ടതെന്നു പറഞ്ഞു തുടങ്ങുന്ന നാലാമദ്ധ്യായത്തിൻെറ അവസാനഭാഗം മുതൽ വിശ്വരൂപത്തെ വർണ്ണിക്കുന്ന പതിനൊന്നാമദ്ധ്യായത്തിൻെറ അവസാനം വരെയും തുടർന്നു പോകുന്നു. ദേവതാകാണ്ഡമെന്ന റിയപ്പെടുന്ന ഈ എട്ട് അദ്ധ്യായങ്ങളിലും എല്ലാ സംശയങ്ങളും ദൂരീകരിക്കത്തക്ക വിധത്തിൽ കാര്യങ്ങൾ വ്യക്തമാക്കിയിരിക്കുന്നു.

ഈശ്വരോപാസനയാൽ ലഭിക്കുന്ന ഈശ്വരാനുഗ്രഹത്താലും ഗുരുസമ്പ്രദായം തുടരുന്നതിനാലും ഒരുവന് യഥാർത്ഥവും കരു ണാർദ്രവുമായ ജ്ഞാനം ലഭിക്കുന്നു. ഈ ജ്ഞാനത്തെപ്പറ്റി "അദ്വേ ഷ്ടാ" എന്നു തുടങ്ങുന്ന ശ്ലോകം (XII 13 -----) മുതൽ, അഥവാ "അമാ നിത്വം" എന്നു തുടങ്ങുന്ന ശ്ലോകം മുതൽ (---XIII-8---) സവിസ്തരം പ്രതി പാദിച്ചിരിക്കുന്നു. ആകയാൽ 12-ാം അദ്ധ്യായം ജ്ഞാന കാണ്ഡത്തിൽ ചേർന്നതായി കണക്കാക്കപ്പെട്ടിരിക്കുന്നു. 12-ാം അദ്ധ്യായം മുതൽ 15-ാം അദ്ധ്യായം വരെ ജ്ഞാനം എന്ന ഫലവും അതിനാൽ ഉണ്ടാകുന്ന ബ്രഹ്മഭാവം എന്ന സിദ്ധിയും നിരൂപിക്കപ്പെട്ടിരിക്കുന്നു. ആകയാൽ "ഊർദ്ധ്വമൂലം" എന്നാരംഭിക്കുന്ന 15-ാം അദ്ധ്യായം ഉൾപ്പെടെയുള്ള നാലു കാണ്ഡങ്ങളും ജ്ഞാനകാണ്ഡം ആകുന്നു.

ഇപ്രകാരം കാണ്ഡത്രയങ്ങൾ ഉൾക്കൊള്ളുന്ന ഗീത, വേദ ങ്ങളുടെ ബാലരൂപം കൈക്കൊണ്ട് വേദമായിട്ടു തന്നെ ഇരുന്ന് അതിൻെറ ശ്ലോകങ്ങളാകുന്ന രത്നഖചിതമായ ആഭരണങ്ങൾ അണിഞ്ഞു പരിലസിക്കുന്നു. മോക്ഷഫലം പങ്കിട്ടെടുക്കണമെന്ന് ഗീത എല്ലാവരോടുമായി പ്രഖ്യാപിക്കുന്നു. ഈ മോക്ഷജ്ഞാനം കൈവരിക്കുന്നതിനുള്ള സാധനകളേയും ജ്ഞാനത്തോടു പക പുലർത്തുന്ന അജ്ഞാനികളേയും പറ്റിയാണ് 16-ാമദ്ധ്യായത്തിൽ വർണ്ണിച്ചിരിക്കുന്നത്. ഈ ജ്ഞാനശത്രുക്കളായ അജ്ഞാനികളെ ശാസ്ത്രത്തിൻെറ സഹായത്തോടുകൂടി ജയിക്കണമെന്ന് 17-ാമദ്ധ്യായ ത്തിൽ പറയുന്നു. തൻെറ നിശ്വാസത്തിൽ നിന്നുടലെടുത്ത വേദങ്ങളെ ഇപ്രകാരം ഒന്നുമുതൽ പതിനേഴുവരെയുള്ള അദ്ധ്യായങ്ങളിലായി ഭഗവാൻ വിവരിച്ചിരിക്കുന്നു. ഈ അദ്ധ്യായങ്ങളിൽ വിവരിച്ചിട്ടുള്ള സിദ്ധാന്തങ്ങളുടെ ഏകീകരണമാണ് 18-ാമദ്ധ്യായം.

ശ്രീമദ് ഭഗവദ്ഗീതയെന്ന കാവ്യഗ്രന്ഥം സർവ്വജ്ഞാന

സാഗരമാണ്. അത് വേദത്തിൻെറ അവതാരമൂർത്തിയാണെങ്കിലും, ഔദാര്യത്തിൻെറ കാര്യത്തിൽ വേദത്തിനേയും വെല്ലുന്നു. മൂല വേദങ്ങൾ ജ്ഞാനവിഷയത്തിൽ സമ്പന്നരാണെന്നുള്ളത് നിസ്സർക്കമാണ്. എന്നാൽ ജ്ഞാനദാനം ചെയ്യുന്നതിൽ അവരെപ്പോലെ പിശുക്കന്മാരായി വേറെ ആരാണുള്ളത്? എന്തുകൊണ്ടെന്നാൽ, ബ്രാഹ്മണക്ഷത്രിയ വൈശ്യരെന്ന മൂന്നു വർണ്ണങ്ങളുടെ കാതുകളിൽ മാത്രമേ വേദങ്ങൾ ജ്ഞാനോപദേശം ചെയ്യുകയുള്ളു. അവർക്കു മാത്രമേ അതു കേൾക്കുന്നതിനും ഓതുന്നതിനും അധികാരം സിദ്ധിച്ചിട്ടുള്ളു. സംസാരദുഃഖത്തിൽ മുഴുകിക്കിടക്കുന്ന സ്ത്രീകൾക്കും ശൂദ്രന്മാർക്കും ജ്ഞാനക്ഷേത്രത്തിൻെറ കവാടങ്ങൾ തുറന്നു കൊടുക്കുന്നതിന് വേദങ്ങൾ തയ്യാറല്ല. ആകയാൽ തങ്ങളുടെ ഈ കുറവു നികത്തി അവശന്മാരും ആർത്തന്മാരുമായവരുടെ ദുഃഖം അകറ്റി അവർക്കു ജ്ഞാനോപദേശം നൽകുന്നതിനുവേണ്ടി വേദങ്ങൾ ഗീതാരൂപത്തിൽ അവതരിച്ചിരിക്കുകയാണെന്ന് എനിക്കു തോന്നുന്നു. തന്നെയുമല്ല, ഗീത അർത്ഥാനുസന്ധാനരൂപമായി ഹൃദയത്തിൽ ആഴ്ന്നിറങ്ങുകയും ശ്രവണരൂപമായി കാതിൽ കയറുകയും ജപരൂപമായി വദനത്തിൽ ഇരിക്കുകയും ചെയ്യുന്നു. കൂടാതെ, പാരായണം ചെയ്യുന്നവനും ശ്രവിക്കുന്നവനും പകർത്തിയെഴുതി പ്രസിദ്ധപ്പെടുത്തുന്നവനും, സംസാരത്തിൻെറ നാൽക്കവലയിൽ അലഞ്ഞുതിരിയുന്ന മറ്റനേകർക്കും ശുദ്ധമോക്ഷസുഖമാകുന്ന ഭിക്ഷ നൽകുന്ന ഒരു അന്നക്ഷേത്രമാണ് ഗീത. ആകാശത്തിൽ സഞ്ചരിക്കുന്ന പറവകൾക്കും, ഭൂമിയിൽ ജീവിക്കുന്ന മനുഷ്യനും, സൂര്യൻെറ കിരണങ്ങൾക്കും, അന്തരീക്ഷം ഒരേവിധത്തിൽ ഇടം നൽകുന്നതുപോലെ, ഉത്തമനെന്നോ അധമനെന്നോ ഉള്ള വിവേചനം കൂടാതെ ഗീത എല്ലാവർക്കും മോക്ഷത്തിൻെറ ആനന്ദവും ശാന്തിയും പ്രദാനം ചെയ്ത് അവരുടെ സംസാരഭയത്തെ ഇല്ലാതാക്കുന്നു. നേരത്തെ ചെയ്ത തെറ്റു മനസ്സിലാക്കി ഭീതി പൂണ്ട വേദങ്ങൾ ഗീതയുടെ ഗർഭപാത്രത്തിൽ പുനർജ്ജന്മം എടുത്ത് ലോക പ്രസിദ്ധി ആർജ്ജിച്ചിരിക്കുന്നു.

ഇപ്രകാരം വേദങ്ങളെ എല്ലാവർക്കും ലളിതമായി മനസ്സിലാക്കുന്നതിനുവേണ്ടി അതിൻെറ സത്തായ ഗീതയെ ഭഗവാൻ പാണ്ഡുപുത്രന് ഉപദേശിച്ചുകൊടുക്കുകയായിരുന്നു. തൻെറ കിടാവിനോടുള്ള സ്നേഹംകൊണ്ട് തള്ളപ്പശു ചുരത്തുന്ന പാല് വീട്ടിലുള്ള എല്ലാവർക്കും ലഭ്യമാകുന്നതുപോലെ, അർജ്ജുനനെ നിമിത്തമാക്കിക്കൊണ്ട് ഭഗവാൻ നൽകിയ ഗീതോപദേശം ലോകർക്കെല്ലാം സായൂജ്യം അടയുന്നതിനുള്ള വഴി കാട്ടിക്കൊടുക്കുന്നു. മേഘങ്ങൾ ചാതകപ്പക്ഷിയോടുള്ള കാരുണ്യംകൊണ്ട് മാരി ചൊരിയുന്നു. ആ മാരി എല്ലാ ചരാചരങ്ങൾക്കും സംതൃപ്തി നൽകുന്നു. മറ്റു ഗതിയില്ലാത്ത താമരപ്പൂവിനെ വിരിയിക്കുന്നതിന് സൂര്യൻ ദിവസവും ഉദിക്കുന്നു. അതിൻെറ കിരണങ്ങൾ മാലോകരുടെ നയനങ്ങൾക്കു സംപ്രീതി നൽകുന്നു. അതുപോലെ അർജ്ജുനനെ നിമിത്തമാക്കി ലക്ഷ്മീപതിയായ ഭഗവാൻ കൃഷ്ണൻ വെളിപ്പെടുത്തിയ ഗീത, സംസാര

ജീവിതത്തിന്റെ കനത്ത ഭാരത്തെ ലഘൂകരിക്കുന്നു. ജഗത്രയങ്ങളെ പ്രകാശിപ്പിക്കുന്ന സർവ്വശാസ്ത്രങ്ങളാകുന്ന രത്നങ്ങൾക്കും ഒളി നൽകുന്ന ഈ ഗീതാശാസ്ത്രം ലക്ഷ്മീപതിയായ ഭഗവാന്റെ വദനാകാശത്തിൽ ഉദിച്ച ഭാനുമാനാണ്. ഗീതയിൽ പ്രതിപാദിക്കുന്ന ജ്ഞാനോപദേശത്തിനു പാത്രമായും ലോകത്തിന്റെ രക്ഷാകേന്ദ്രമായുള്ള ഗീതയെ വെളിപ്പെടുത്തുന്നതിനു കാരണക്കാരനായും ഇരിക്കുന്ന അർജ്ജുനന്റെ വംശം പവിത്രവും ഉത്തമവും ആയതാണ്.

ഇത് അങ്ങനെ നില്ക്കട്ടെ. തന്നിൽ ആപാദചൂഡം മുഴുകി നില്ക്കുന്ന അർജ്ജുനന് ദ്വൈതഭാവം നൽകി പാർത്ഥസാരഥി അർജ്ജുനനെ വീണ്ടും പാർത്ഥനാക്കി.

ഭഗവാൻ ചോദിച്ചു: പാർത്ഥാ, നിനക്ക് ഇപ്പോൾ എന്തു തോന്നുന്നു? ഞാൻ ഗീതയിൽക്കൂടി നൽകിയ ഉപദേശം നിനക്കു ബോദ്ധ്യമാകുന്നുണ്ടോ?

പാർത്ഥൻ പ്രതിവചിച്ചു: പ്രഭോ, അങ്ങയുടെ കാരുണ്യം കൊണ്ട് എനിക്ക് അതു ബോദ്ധ്യമായി.

ഭഗവാൻ തുടർന്നു: ധനഞ്ജയാ, ഭാഗ്യംകൊണ്ട് ഒരുവന് നിധി കൈയിൽ കിട്ടിയെന്നു വരാം. എന്നാൽ വളരെ അപൂർവ്വമായിട്ടു മാത്രമെ അവന് അത് അനുഭവിക്കാൻ സാധിക്കുകയുള്ളു. ക്ഷീരസാഗരമാകുന്ന ബൃഹത്തായ കലത്തിൽ കിടന്ന ഉറകൂടാത്ത ക്ഷീരം കടയുന്നതിന് എത്രത്തോളം പ്രയത്നമാണ് ദേവന്മാരും അസുരന്മാരും കൂടി ചെയ്തത്? ആ പ്രയത്നം സഫലമായി. അവർ അവരുടെ കണ്ണുകൾ കൊണ്ട് അമൃതു ദർശിച്ചു. ആ അമൃതിനെ കാത്തു രക്ഷിക്കാൻ കഴിയാഞ്ഞതുകൊണ്ട് അമരത്വം നൽകേണ്ട അമൃത് അസുരന്മാർക്ക് മൃത്യുവാണ് ഉണ്ടാക്കിക്കൊടുത്തത്. ഒരുവന് സിദ്ധിച്ചത് സംരക്ഷിക്കാൻ കഴിയുന്നില്ലെങ്കിൽ ഇപ്രകാരമാണ് സംഭവിക്കുന്നത്. അനേകം യജ്ഞങ്ങൾ ചെയ്തതിന്റെ ഫലമായി സ്വർഗ്ഗലോകത്തിൽ രാജാവായിത്തീർന്ന നഹുഷ മഹാരാജാവ്, ആ പദവിയിലിരുന്ന് അഹങ്കരിച്ചതുകൊണ്ട് പാമ്പായി മാറിയില്ലെ? നീ ധാരാളം പുണ്യം സമ്പാദിച്ചിട്ടുള്ളതുകൊണ്ട് നിനക്ക് ഇന്ന് ഈ ഉത്തമശാസ്ത്രത്തിന്റെ ഉപദേശം ലഭിച്ചു.

ആകയാൽ ഈ ശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ള ഉപായങ്ങളെ അനുഷ്ഠിക്കുന്ന കാര്യത്തിൽ ഏതു സമ്പ്രദായമാണോ സ്വീകരിക്കേണ്ടത് ആ സമ്പ്രദായം മനസ്സിലാക്കി ഇതിൽ പറഞ്ഞിരിക്കുന്ന ഉപായങ്ങളെ നീ ശരിയായി അനുഷ്ഠിക്കണം. ആ സമ്പ്രദായങ്ങളെ അറിയാതെ ഉപായാനുഷ്ഠാനത്തിന് ഒരുമ്പെട്ടാൽ അസുരന്മാർക്ക് അമൃതമഥനത്തിലുണ്ടായ അനുഭവമായിരിക്കും നിനക്കും ഉണ്ടാവുക. ഒന്നാന്തരം പശുവിനെ കിട്ടിയാലും പാൽ ലഭിക്കണമെങ്കിൽ പശുവിനെ യഥാസമയം കറക്കുന്നതിന് അറിഞ്ഞിരിക്കണം. അതുപോലെ, യോഗ്യനായ ഒരു ഗുരുവിനെ ലഭിക്കുകയും അദ്ദേഹത്തിൽക്കൂടി ജ്ഞാനം സമ്പാദിക്കുകയും ചെയ്താലും ആ ജ്ഞാനം ഫലപ്രദമാകണമെങ്കിൽ അത് സമ്പ്രദായപ്രകാരം അനുഷ്ഠിക്കണം. ആകയാൽ ഈ ശാസ്ത്രവിഷയത്തിൽ അനുഷ്ഠിക്കപ്പെടേണ്ട സമ്പ്രദായം എന്താണെന്നു പറയാം. ശ്രദ്ധയോടു കൂടി കേൾക്കുക.

ഇദം തേ നാതപസ്കായ
നാ ഭക്തായ കദാചന
ന ചാശുശ്രൂഷവേ വാച്യം
ന ച മാം യോഽഭ്യസൂയതി. 67

*ഈ ഗീതാശാസ്ത്രം തപോനിഷ്ഠയില്ലാത്തവനും കേൾക്കാൻ ഇച്ഛയില്ലാത്തവനും ഭക്തിയില്ലാത്തവനും എന്നെ നിന്ദിക്കുന്നവനും നീ ഒരിക്കലും ഉപദേശിക്കരുത്.*

അല്ലയോ പാർത്ഥ, നീ ശ്രദ്ധാപൂർവ്വം സ്വായത്തമാക്കിയ ഈ ഗീതാശാസ്ത്രത്തെ തപോഹീനനായ ഒരു മനുഷ്യന് ഉപദേശിക്കരുത്. അഥവാ, തപസ്വിയായിരുന്നാലും അവൻ ഗുരുഭക്തിയില്ലാത്തവനാണെങ്കിൽ വേദങ്ങൾ അന്ത്യജരെ പരിത്യജിച്ചതുപോലെ, നീ അവനെ ഒഴിവാക്കണം. വയസ്സൻ കാക്ക ആണെങ്കിൽ പോലും അതിന് യജ്ഞപുരോഡാംശത്തെ ഇട്ടുകൊടുക്കാൻ പാടില്ലാത്തതുപോലെ, ഗുരുഭക്തിഹീനന്, ഗീത ഉപദേശിക്കാൻ പാടില്ല. ഒരുവൻ തപസ്വിയും ഗുരുവിൽ ഭക്തിയും ഉള്ളവനായിരിക്കാം. ഇവ രണ്ടിലും സമ്പൂർണ്ണമായ യോഗ്യതയും ലോകത്തിന്റെ ആദരവും നേടിയവനുമായിരിക്കാം. എങ്കിലും ഗീതാശാസ്ത്രശ്രവണത്തിൽ ഉൽക്കടേച്ഛയില്ലാത്തവനാണെങ്കിൽ ഈ ശാസ്ത്രം കേൾക്കുന്നതിന് അവൻ അർഹതയുള്ളവനല്ല. അങ്ങനെയുള്ളവനും ഈ ശാസ്ത്രം നീ ഉപദേശിക്കരുത്.

ഒരു മുത്ത് വളരെ വിലപ്പെട്ടതായിരിക്കും. എന്നാൽ അതിൽ ഒരു ദ്വാരമില്ലെങ്കിൽ എങ്ങനെയാണ് ചരടിൽ കോർക്കുന്നത്? സാഗരം മുമ്പു തന്നെ അഗാധമാണെന്ന കാര്യത്തിൽ ആർക്കും പക്ഷാന്തരമില്ല. എന്നാൽ അതിൽ വീഴുന്ന മഴജലം പ്രത്യേകമായി ഒന്നും സാധിക്കാതെ വ്യർത്ഥമായി പോകുന്നു. വിശക്കുന്നവന് ആഹാരം കൊടുത്ത് ഔദാര്യം കാണിക്കാതെ, ആഹാരം കഴിച്ചു സംതൃപ്തനായ ഒരുവന് വിശിഷ്ട ഭോജ്യങ്ങൾ നൽകി ധൂർത്തടിക്കുന്നത് എന്തിനാണ്? അതുപോലെ ഒരുവൻ എത്രമാത്രം പേരും പെരുമയും ഉള്ളവനായിരുന്നാലും ഗീതാ ശ്രവണത്തിൽ അശ്രദ്ധനാണെങ്കിൽ അബദ്ധത്തിൽപോലും അവന് ഇത് ഉപദേശിച്ചു കൊടുക്കരുത്. കണ്ണുകൾക്ക് സൗന്ദര്യം ആസ്വദിക്കുന്നതിനുള്ള കഴിവുണ്ട്. എന്നാൽ കണ്ണുകളുടെ മുന്നിൽ പരിമളവസ്തുക്കളെ പ്രദർശിപ്പിക്കുന്നതുകൊണ്ട് എന്തു പ്രയോജനമാണുള്ളത്? ഒരു വസ്തുവിനെ ഇഷ്ടപ്പെടുന്നവർക്ക് മാത്രമെ ആ വസ്തുവിനെപ്പറ്റി മതിപ്പുണ്ടാവുകയുള്ളു. ആകയാൽ ഒരുവൻ തപസ്വിയും ഗുരുഭക്തിയുള്ളവനും ആയിരുന്നാലും ഈ ശാസ്ത്രത്തോട് പ്രിയമില്ലാത്തവനാണെങ്കിൽ അവനോടും ഇത് ഉപദേശിക്കരുത്. ഇനിയും തപസ്വിയും ഭക്തനും ഗീത ശ്രവിക്കുന്നതിൽ തൽപരനുമായ ഒരുവനെ നിനക്കു ലഭിക്കുന്നുവെന്നിരിക്കട്ടെ. എങ്കിലും അപ്രകാരമുള്ളവൻ ഗീതാനിർമ്മാതാവും ലോകനിയാമകനുമായ എന്നോടു പൂജ്യഭാവമില്ലാത്തവനും എന്നെ നിന്ദിച്ചു സംസാരിക്കുന്നവനും

ആയിരുന്നാൽ, അവൻ ഈ ശാസ്ത്രോപദേശം ലഭിക്കുന്നതിന് അയോഗ്യനാണ്. അവനുള്ള മറ്റു യോഗ്യതകളെല്ലാം, ദീപജ്യോതിസ്സില്ലാതെ എണ്ണയും തിരിയും മാത്രമുള്ള ഒരു വിളക്കുപോലെ പ്രയോജനശൂന്യമാണ്. ആഭരണങ്ങൾ ധരിച്ച് അഴകാർന്ന ശരീരം ജീവനില്ലാതെ ജഡമായിത്തീർന്നതുപോലെയാണവൻ; സർപ്പം പടിവാതിലിൽ ഇരിക്കുന്ന തങ്കത്താൽ തീർത്ത മനോഹരമായ ഒരു വീടു പോലെയും, കാളകൂടവിഷം കലർന്ന സ്വാദിഷ്ഠമായ ഭക്ഷണപദാർത്ഥം പോലെയുമാണ് അവൻ. തപസ്വിയും ഭക്തനും മേധാവിയും ആയിരുന്നാലും അവൻ എന്നേയും എൻെറ ഭക്തന്മാരേയും പറ്റി അപവാദങ്ങൾ പ്രചരിപ്പിക്കുന്നവനാണെങ്കിൽ അവൻെറ സ്നേഹബന്ധം കാപട്യം നിറഞ്ഞതാണ്. അപ്രകാരമുള്ളവൻ ഈ ശാസ്ത്രത്തെ തൊടുന്നതിനു പോലും അർഹനല്ല. എന്തിനധികം പറയുന്നു, ഇപ്രകാരമുള്ള നിന്ദകൻ സൃഷ്ടികർത്താവായ ബ്രഹ്മദേവനു തുല്യനായിരുന്നാലും വിനോദത്തിനായിട്ടുപോലും ഈ ശാസ്ത്രത്തെപ്പറ്റിയുള്ള ഉപദേശം അവനു നൽകരുത്.

യ ഇമം പരമം ഗുഹ്യം
മദ്ഭക്തേഷ്വഭിധാസ്യതി
ഭക്തിം മയി പരാം കൃത്വാ
മാമേവൈഷ്യത്യസംശയഃ 68

*പരമരഹസ്യമായ ഈ ശാസ്ത്രം ആരാണോ എന്നിൽ പരമമായ ഭക്തിനിഷ്ഠയോടെ എൻെറ ഭക്തന്മാർക്കു വ്യാഖ്യാനിച്ചു കൊടുക്കുന്നത്, അവൻ തീർച്ചയായും എന്നെത്തന്നെ പ്രാപിക്കും.*

ആകയാൽ, അല്ലയോ ധനുർദ്ധരാ, തപസ്സാകുന്ന അടിസ്ഥാന ശിലയിന്മേൽ ഗുരുഭക്തിയാകുന്ന മന്ദിരം കെട്ടിപ്പടുക്കണം. അതിൻെറ മുകളിലായി അനിന്ദ്യതയെന്ന താഴികക്കുടം സ്ഥാപിക്കണം. ഈ മന്ദിരത്തിൻെറ ശ്രവണേച്ഛയെന്ന വാതിലുകൾ സദാ തുറന്നിട്ടിരിക്കണം. ഇപ്രകാരം നിർമ്മിക്കുന്ന, ഭക്തനെന്ന ശുദ്ധകോവിലിൽ അതി പരിശുദ്ധമായ ഗീതയെന്ന രത്നലിംഗത്തെ പ്രാണപ്രതിഷ്ഠ നടത്തിയാൽ എനിക്കു സമാനമായ കീർത്തി നിനക്കു ലഭിക്കും. അ- ഉ - മ്- എന്ന മൂന്നു മാത്രകളുടെ വയറ്റിൽ ഓം എന്ന ഏകാക്ഷരരൂപമായി തടവുകാരനായി കിടന്നിരുന്ന വേദത്തിൻെറ ബീജമായ പ്രണവം മുളച്ച് ഗീതയെന്ന വൃക്ഷമായി പടർന്നു പന്തലിച്ചു. വേദത്തിൻെറ പുഷ്പങ്ങളും ഫലങ്ങളുമായ ഗായത്രി, ഗീതയിൽ ശ്ലോകങ്ങളായിത്തീർന്നു. ആകയാൽ ഗീത ഒരു രഹസ്യമന്ത്രമാണ്. അമ്മയുടെ മുലപ്പാൽ മാത്രം ജീവനോപായമായുള്ള ഒരു ശിശുവിനേയും തൻെറ കുഞ്ഞിൻെറ അരികിലെത്താൻ വെമ്പൽ കൊള്ളുന്ന ഒരു മാതാവിനേയും ഒരുമിച്ചു ചേർത്തുവെയ്ക്കുന്നതുപോലെ, അതീവശ്രദ്ധയോടെ ഗീതയുടെ മന്ത്രരഹസ്യം എൻെറ ഭക്തന്മാർക്ക് ഉപദേശിച്ചുകൊടുത്ത് എൻെറ

ഭക്തന്മാരേയും ഗീതയേയും ഒരുമിച്ചു ചേർത്തു വെയ്ക്കുന്നവർ അവരുടെ ദേഹം വെടിയുമ്പോൾ എന്റെ രൂപത്തിൽ ലയിക്കുന്നു.

ന ച തസ്മാന്മനുഷ്യേഷു
കശ്ചിന്മേ പ്രിയകൃത്തമഃ
ഭവിതാ ന ച മേ തസ്മാ-
ദന്യഃ പ്രിയതരോ ഭുവി. 69

*മാത്രമല്ല, അവനെക്കാൾ കൂടുതൽ എനിക്ക് പ്രിയം ചെയ്യുന്നവനായിട്ട് മനുഷ്യർക്കിടയിൽ ആരുമില്ല. എനിക്ക് അവനെക്കാൾ പ്രിയപ്പെട്ട മറ്റൊരാൾ ഭൂമിയിലുണ്ടാവാനും പോകുന്നില്ല.*

ഇപ്രകാരം ഗീതോപദേശം നടത്തുന്നവൻ എന്നിൽനിന്ന് വേർപെട്ട് ശരീരത്തോടു കൂടി ഇരിക്കുകയാണെങ്കിലും, ശരീരത്തിൽ ധരിക്കുന്ന ആഭരണങ്ങൾ ശരീരത്തോട് ഒട്ടാതെയിരിക്കുന്നതു പോലെയാണ് അവനും ശരീരവുമായുള്ള ബന്ധം. അവൻ എനിക്ക് എന്റെ സ്വന്തം ജീവനെക്കാൾ പ്രിയങ്കരനാണ്. അവൻ ജ്ഞാനി, തപസ്വി, കർമ്മഠൻ എന്നിവരെക്കാളും മേന്മയുള്ളവനാണെന്ന് ഞാൻ കരുതുന്നതുകൊണ്ട് ലോകത്തുള്ള മറ്റാരെക്കാളും കൂടുതൽ ഞാൻ അവനെ സ്നേഹിക്കുന്നു. അവന് എന്നോടുള്ള ഭക്തിയും സ്നേഹവും അചഞ്ചലമാണ്. മഹാത്മാക്കളുടെ സഭയിൽ ഗീതയെ ഉപന്യസിക്കുന്ന അവൻ ആ സഭയെ അലങ്കരിക്കുന്ന ഒരു ആഭരണമായി ശോഭിക്കുന്നു. എന്റെ ഭക്തന്മാരുടെ സഭയാകുന്ന ശ്രേഷ്ഠവനികയിൽ പ്രവേശിച്ച വസന്തർത്തുപോലെ അവൻ കാണപ്പെടുന്നു. വസന്താഗമത്തിൽ വൃക്ഷങ്ങളിൽ നവമായി പൊട്ടിമുളയ്ക്കുന്ന പല്ലവങ്ങൾപോലെ ശ്രോതാക്കളുടെ ശരീരത്തിൽ അവൻ രോമഹർഷമുണ്ടാക്കുന്നു. വസന്തത്തിൽ വൃക്ഷങ്ങൾ മന്ദമാരുതനേറ്റ് ഇളകിയാടുന്നതുപോലെ അവന്റെ ഗീതാപ്രവചനം കേട്ടു ശ്രോതാക്കൾ ആമോദത്തോടെ ചാഞ്ഞും ചരിഞ്ഞും ആടി രസിക്കുന്നുണ്ടാവും. ഉദ്യാന പുഷ്പങ്ങൾ ഹിമകണങ്ങളേറ്റു നനയുന്നതുപോലെ ശ്രോതാക്കളുടെ നയനനളിനങ്ങൾ ആനന്ദബാഷ്പംകൊണ്ട് ആർദ്രമായിരിക്കും. വസന്തകാലത്ത് ഉദ്യാനങ്ങളിൽ പഞ്ചമം പാടുന്ന കോകിലങ്ങളെപ്പോലെ, എന്റെ ഭക്തന്മാർ മധുരമായി ഗാനങ്ങൾ ആലപിച്ച് എന്നെ സ്തുതിക്കുന്നതിന്, അവന്റെ ഗീതാപ്രഭാഷണം ഇടയാക്കുന്നു. ചന്ദ്രൻ ഉദിച്ചുയർന്ന് ആകാശത്തിൽ പരിലസിക്കുമ്പോൾ ചകോരങ്ങൾ ജന്മസാഫല്യമടയുന്നു; തങ്ങളുടെ വിളി കേട്ടു മേഘങ്ങൾ ആകാശത്തു വന്നു നിറയുമ്പോൾ മയൂരങ്ങൾ ആനന്ദനൃത്തം വെയ്ക്കുന്നു. അതുപോലെ എന്റെ ഭക്തൻ തന്റെ സർവ്വസ്വവും എന്റെ സ്വരൂപത്തിൽ അർപ്പിച്ചുകൊണ്ട്, ഈശ്വരസ്വരൂപപ്രാപ്തി ആഗ്രഹിക്കുന്ന മഹാത്മാക്കളായ ശ്രോതാക്കളുടെ മേൽ ഗീതാശ്ലോകരത്നങ്ങളെ വർഷിച്ച് അവരെ ആനന്ദതുന്ദിലരാക്കുന്നു. ഇവനെപ്പോലെ എന്റെ പ്രീതിക്കു പാത്രമായ

മറ്റൊരുവൻ ഇതുവരെ ഉണ്ടായിട്ടില്ല. ഇനി ഉണ്ടാകുമെന്നും എനിക്കു തോന്നുന്നില്ല. അല്ലയോ അർജ്ജുന, ഇപ്രകാരം ഗീതോപദേശത്തിന്റെ മൃഷ്ടാന്നഭോജനം മഹത്തുക്കൾക്കു നൽകുന്നവനെ ഞാൻ അങ്ങേയറ്റം സ്നേഹിക്കുന്നു.

എന്റെ അന്തഃകരണത്തിൽ സ്ഥാനം നൽകി, ഞാൻ അവനെ ബഹുമാനിക്കുന്നു.

അദ്ധ്യേഷ്യതേ ച യ ഇമം
ധർമ്മ്യം സംവാദമാവയോഃ
ജ്ഞാനയജ്ഞേന തേനാഹം
ഇഷ്ടഃ സ്യാമിതി മേ മതിഃ 70

*തന്നെയുമല്ല, നാം തമ്മിൽ ആധ്യാത്മികതത്ത്വത്തെക്കുറിച്ച് ചെയ്യ ഈ സംവാദത്തെ യാതൊരുവൻ പഠിക്കുന്നുവോ അവൻ എന്നെ ജ്ഞാനയജ്ഞം കൊണ്ട് ആരാധിക്കുന്നതായി ഞാൻ കണക്കാക്കുന്നു.*

അല്ലയോ അർജ്ജുന, ഗീതയെപ്പറ്റി നാം തമ്മിൽ നടത്തിയ ഈ സംവാദം മനുഷ്യർക്കിടയിൽ മോക്ഷധർമ്മത്തെ പ്രചരിപ്പിക്കുകയും മോക്ഷപ്രാപ്തിക്കുള്ള ഒരുപായമായിത്തീരുകയും ചെയ്യും. സകല പുരുഷാർത്ഥങ്ങളേയും സാധിതപ്രായമാക്കാൻ കഴിവുള്ള ഗീത അർത്ഥവിചാരം ചെയ്യാതെ പാരായണം ചെയ്യാൽപ്പോലും, അപ്രകാരം പാരായണം ചെയ്യുന്നവൻ ജ്ഞാനം എന്ന യാഗാഗ്നിയെ ജ്വലിപ്പിച്ച് അതിൽ അവിദ്യയെ ആഹുതി ചെയ്യു പരമാത്മാവായ എന്നെ സന്തോഷിപ്പിക്കുന്നു. ഗീതാശ്ലോകങ്ങൾ ചൊല്ലുകയോ അതേപ്പറ്റി വിശദീകരിക്കുകയോ ചെയ്യുന്നവർക്ക്, ഗീതയെ ആദ്യന്തം അറിഞ്ഞിട്ടുള്ള ജ്ഞാനികളുടെ അതേ യോഗ്യതയും സ്ഥാനമാനങ്ങളും ലഭിക്കുന്നതായിരിക്കും. അർത്ഥം അറിയാതെ ഗീത ആവർത്തനം ചെയ്യുന്നവർക്ക്, ഗീതാർത്ഥത്തെ നല്ലവണ്ണം മനസ്സിലാക്കിയവർക്ക് ലഭിക്കുന്ന അതേ ഫലംതന്നെ ലഭിക്കുന്നു. എന്തുകൊണ്ടെന്നാൽ ഗീതാമാതാവിന് അറിവുള്ള കുഞ്ഞുങ്ങളെന്നും അറിവില്ലാത്ത കുഞ്ഞുങ്ങളെന്നുമുള്ള വ്യത്യാസമേയില്ല.

ശ്രദ്ധാവാനനസൂയശ്ച
ശൃണു യാദപി യോ നരഃ
സോഽപി മുക്തഃ ശുഭാൻ ലോകാൻ
പ്രാപ്നുയാത് പുണ്യകർമ്മണാം. 71

*ശ്രദ്ധയുള്ളവനും അസൂയ ഇല്ലാത്തവനുമായ ഏതു മനുഷ്യൻ ഗീത കേൾക്കുകയെങ്കിലും ചെയ്യുമോ അവനും മുക്തനായി പുണ്യചരിതന്മാരുടെ ശുഭലോകങ്ങളെ പ്രാപിക്കും.*

ശുദ്ധമായ ആസ്തിക്യ ബുദ്ധിയോടും പൂർണ്ണമായ ശ്രദ്ധയോടും

കൂടി ഒരുവൻ ഗീതാവാക്യത്തെ ശ്രവിക്കുന്ന മാത്രയിൽത്തന്നെ അവൻെറ പാപങ്ങൾ മുഴുവൻ അവനെ വിട്ടകന്നു പോകുന്നു. ഒരു കാട് അഗ്നിക്കിരയാകുമ്പോൾ അതിലിരിക്കുന്ന പറവകളും മറ്റു ജന്തുക്കളും കാടു വിട്ടു ദൂരത്തേക്കോടിപ്പോകുന്നതുപോലെ, അഥവാ കിഴക്കെ ചക്രവാളത്തിൽ സൂര്യോദയം ഉണ്ടാകുമ്പോൾ ആകാശ ത്തിലുള്ള അന്ധകാരമെല്ലാം നീങ്ങിപ്പോകുന്നതുപോലെ, ഗീതാപാരാ യണത്തിൻെറ ധ്വനി ഒരുവൻെറ കാതുകളിൽ വീഴുമ്പോൾത്തന്നെ സൃഷ്ടിയുടെ ആരംഭംമുതൽ ഇതുവരെയും അവൻ സമ്പാദിച്ചു വെച്ചിരുന്ന പാപങ്ങളെല്ലാം നശിച്ചുപോകുന്നു. അവൻെറ ജന്മപരമ്പര മുഴുവൻ പരിശുദ്ധവും പവിത്രവും ആയിത്തീർന്ന് അവന് അത്യുത്ത മമായ ഫലങ്ങൾ സിദ്ധിക്കുന്നു. ഈ ഗീതയുടെ എത്ര അക്ഷരങ്ങൾ അവൻെറ കാതുകളിൽക്കൂടി അന്തരംഗത്തിൽ പ്രവേശിക്കുന്നുവോ, അത്രയും അശ്വമേധയാഗങ്ങൾ നടത്തിയ പുണ്യം അവൻ നേടുന്നു. ആകയാൽ ഗീതാശ്രവണം കൊണ്ടു തന്നെ പാപങ്ങളെല്ലാം പരിഹരിച്ച്, പുണ്യങ്ങൾ സഞ്ചയിച്ച്, അവസാനം അവൻ സ്വർഗ്ഗരാജ്യസമ്പത്തി അനുഭവിക്കുന്നു. ഇപ്രകാരം അവനടയുന്ന സ്വർഗ്ഗരാജ്യം എൻെറ അടുത്തേക്കുള്ള പാതയിൽ അവനു ലഭിക്കുന്ന ആദ്യത്തെ സങ്കേത സ്ഥാനമാണ്. അവിടെ അവൻ സ്വർഗ്ഗീയസുഖങ്ങൾ അനുഭവിക്കുന്നു. അതിനുശേഷം അവൻ എൻെറ അരുകിലെത്തി ഞാനുമായി ഐക്യം പ്രാപിക്കുന്നു. ഈ ഗീത പാരായണം ചെയ്യുന്നവനും മഹാനന്ദരൂപി യായ എന്നെത്തന്നെയാണ് ഫലമായി ലഭിക്കുന്നത്.

ഞാൻ ധാരാളം പറഞ്ഞു. ഇനിയും കൂടുതലായി പറയുന്നത് എന്തിനാണ്? ഈ ഗീത നിനക്കു വേണ്ടി നിൻെറ സംശയങ്ങൾ പരിഹരിക്കുന്നതിനു വേണ്ടി, ഞാൻ ഉപദേശിച്ചു. ഈ ഉപദേശം നിനക്ക് എത്രത്തോളം നന്മയുണ്ടാക്കിയെന്നറിയാൻ ഞാൻ ആഗ്രഹിക്കുന്നു.

കച്ചിദേതത് ശ്രുതം പാർത്ഥ!
ത്വയൈകാഗ്രേണ ചേതസാ
കച്ചിദജ്ഞാനസംമോഹഃ
പ്രണഷ്ടസ്തേ ധനഞ്ജയഃ 72

*അർജ്ജുനാ, ഞാൻ പറഞ്ഞതെല്ലാം നീ മനസ്സിരുത്തി കേട്ടില്ലെ? അജ്ഞാനംമൂലം വന്നുചേർന്ന നിൻെറ സമ്മോഹം നല്ലപോലെ നീങ്ങിയോ?*

അല്ലയോ അർജ്ജുന, ഗീതാശാസ്ത്രസിദ്ധാന്തം മുഴുവൻ നീ സ്വായത്തമാക്കിയോ? നീ ഏകചിത്തത്തോടെയാണോ കേട്ടുകൊണ്ടി രുന്നത്? നിൻെറ കാതുകളിലേക്കു ഞാൻ പകർന്നു തന്ന ജ്ഞാനം അതേപടി നിൻെറ അന്തരംഗത്തിൽ എത്തിച്ചേർന്നുവോ? അതോ അതു വഴിയിൽ ശിഥിലമായിപ്പോയോ? നീ അതിനോട് അനാദരവ് കാണിക്കുകയുണ്ടായോ? എൻെറ ചോദ്യങ്ങൾക്കു വ്യക്തമായ മറുപടി

പറയണം. അജ്ഞാനത്താൽ നിൻെറ മനസ്സിലുണ്ടായ മോഹം ഇപ്പോൾ നിശ്ശേഷം നീങ്ങിയോ? എന്തിനധികം നീട്ടിപ്പറയുന്നു. നിന്നിൽ ഇപ്പോഴും കർമ്മങ്ങളുടെ കർത്തൃത്വം അവശേഷിക്കുന്നതായി തോന്നുന്നുണ്ടോ?

ഭഗവാൻ കരുതിക്കൂട്ടിയാണ് ഈ ചോദ്യങ്ങൾ ചോദിച്ചത്. അർജ്ജുനൻ സമ്പൂർണ്ണമായും ബ്രഹ്മമായിത്തീർന്ന നിലയിൽ എത്തിയിരുന്നു. എന്നാൽ ഈ ചോദ്യങ്ങൾ സ്വാനന്ദരസത്തിൽ മുങ്ങിമുഴുകിയ അർജ്ജുനനെ വീണ്ടും സംസാരജീവിതത്തിലേക്കു തിരിച്ചുകൊണ്ടു വന്നു. അർജ്ജുനൻ പൂർണ്ണ ബ്രഹ്മമായിത്തീർന്നാൽ ഇനിയും നടക്കേണ്ട കർമ്മങ്ങളുടെ കാര്യസിദ്ധി ഉണ്ടാവുകയില്ലെന്ന് അറിയാമായിരുന്ന ഭഗവാൻ അർജ്ജുനൻെറ വ്യക്തിത്വത്തിൻെറ അതിരു ലംഘിക്കാൻ അവനെ അനുവദിച്ചില്ല. അല്ലാത്തപക്ഷം, സർവ്വജ്ഞനായ ഭഗവാന് താൻ ചെയ്ത കാര്യം എന്താണെന്ന് അറിഞ്ഞുകൂടാതിരിക്കുമോ? ഭഗവാൻ ഈ ചോദ്യം ചോദിച്ച് അർജ്ജുനൻെറ ദേഹബുദ്ധി അവനിൽ തിരിച്ചു കൊണ്ടുവന്നു. ബ്രഹ്മഭാവത്തിലാണോ ദേഹഭാവത്തിലാണോ താൻ ഇരിക്കുന്നതെന്ന് പരിഗണിച്ച് ഉത്തരം പറയേണ്ട അവസ്ഥയിൽ അർജ്ജുനൻ എത്തിച്ചേർന്നു.

ക്ഷീരാബ്ധിയിൽ നിന്നുദിച്ചുയരുന്ന ചന്ദ്രൻ ആകാശത്തെ പ്രകാശമാനമാക്കി ആകാശത്തിൽ നില്ക്കുമ്പോൾ സമുദ്രത്തിൽ നിന്നു വേറിട്ടു നില്ക്കുന്നുവെന്നു തോന്നുമെങ്കിലും യഥാർത്ഥത്തിൽ അവ തമ്മിലുള്ള ബന്ധം അഭേദ്യമാണ്. അതുപോലെ ഒരു ഭാഗത്ത് തൻെറ ബ്രഹ്മാവസ്ഥ വിസ്മരിക്കപ്പെടുമ്പോൾ മറുഭാഗത്ത് വിശ്വമായി കാണുന്നതെല്ലാം ബ്രഹ്മമായി അർജ്ജുനനു തോന്നാൻ തുടങ്ങി. ബ്രഹ്മഭാവം കുറഞ്ഞു കുറഞ്ഞു വരുന്നതോടുകൂടി വിശ്വവും തൻെറ മുന്നിൽനിന്ന് തെന്നിപ്പോകുന്നപോലെ അനുഭവപ്പെട്ടു. ഇപ്രകാരം ബ്രഹ്മഭാവത്തിൻേറയും ദേഹഭാവത്തിൻേറയും അതിർത്തിപ്രദേശത്ത് വിഹ്വലഗതിയായിനിന്ന് വളരെയധികം ആയാസപ്പെട്ട ശേഷം, താൻ അർജ്ജുനനാണെന്ന് അറിയുന്ന അവസ്ഥയിൽ വീണ്ടും അർജ്ജുനൻ എത്തിച്ചേർന്നു. അവൻെറ കൈകൾ വിറയ്ക്കുന്നുണ്ടായിരുന്നു. ശരീരമാകെ രോമാഞ്ചംകൊണ്ടു കോരിത്തരിച്ചിരുന്നു. വിറയ്ക്കുന്ന കൈകൾ കൊണ്ട് ദേഹത്തെ തടവി രോമാഞ്ചമടക്കി. വിയർപ്പു തുടച്ചു. അപ്പോഴും ശ്വാസോച്ഛ്വാസത്തിൻെറ ഉദ്വേഗംകൊണ്ട് ശരീരം ചാഞ്ചാടുന്നുണ്ടായിരുന്നു. മനസ്സിൻെറ ബലം ശരീരത്തിനു കൊടുത്ത് അതിൻെറ ആട്ടം നിർത്തി. കണ്ണിൽനിന്ന് അരുവിപോലെ പ്രവഹിച്ചു കൊണ്ടിരുന്ന ആനന്ദബാഷ്പം നിയന്ത്രിച്ചു. വിവിധതരത്തിലുള്ള അവൻെറ ഹൃദയ വികാരങ്ങളെ അവൻ അടക്കി. അവനു വീർപ്പുമുട്ടി. പ്രാണശക്തിയുടെ ബലത്താൽ, ഇടറിയ തൊണ്ട ശരിയാക്കിക്കൊണ്ട് അവൻ പറഞ്ഞു തുടങ്ങി.

*അർജ്ജുന ഉവാച:*

നഷ്ടോ മോഹഃ സ്മൃതിർലബ്ധാ
ത്വത്പ്രസാദാന്മയാച്യുതഃ

സ്ഥിതോഽസ്മി ഗതസന്ദേഹഃ
കരിഷ്യേ വചനം തവ. 73

*ഭഗവാനേ, നിന്തിരുവടിയുടെ അനുഗ്രഹത്താൽ സമ്മോഹം നീങ്ങി; ശരിയായ ബോധം എനിക്കു കിട്ടുകയും ചെയ്തു. സംശയങ്ങൾ തീർന്ന ഞാൻ സുസ്ഥിരനായിരിക്കുന്നു. അങ്ങയുടെ ഉപദേശമനുസരിച്ച് ഞാൻ പ്രവർത്തിച്ചുകൊള്ളാം.*

അല്ലയോ ദേവാ, ഞാനിപ്പോഴും വ്യാമോഹിതനാണോ എന്ന് അങ്ങ് എന്നോടു ചോദിക്കുന്നു. അങ്ങയുടെ പ്രസാദം ലഭിച്ചതുകൊണ്ട് എനിക്ക് ആത്മബോധം കിട്ടി. എൻെറ മോഹത്തിൻെറ വേരുപോലും പിഴുതെടുത്തു കളഞ്ഞിരിക്കുന്നു. സൂര്യൻ കണ്ണുകളെ സമീപിച്ച് എവിടെയെങ്കിലും അന്ധകാരം കാണുന്നുണ്ടോ എന്നു ചോദിക്കുന്നത് യുക്തിസഹമാണോ? അതുപോലെ കൃഷ്ണപരമാത്മാവായ അങ്ങയുടെ ദർശനം ഒന്നുമാത്രം പോരേ, സകല മോഹങ്ങളേയും അകറ്റാൻ? തന്നെയുമല്ല, ഒരമ്മയേക്കാൾ കൂടുതൽ സ്നേഹവായ്പോടുകൂടിയാണ് അങ്ങ് എനിക്കു ജ്ഞാനം ഉപദേശിച്ചു തന്നത്. ഇപ്പോഴും ഞാൻ മോഹിതനാണോ എന്ന് അങ്ങു ചോദിച്ചതുകൊണ്ടു പറയുകയാണ്, അങ്ങയുടെ കാരുണ്യത്താൽ ഞാൻ കൃതകൃത്യനായിത്തീർന്നിരിക്കുന്നു. 'ഞാൻ അർജ്ജുനനാണ്' എന്ന ആശയത്തിൽ ഇതുവരെ ഞാൻ കുരുങ്ങിക്കിടന്നിരുന്നു. അപ്രകാരമുള്ള ഞാൻ അങ്ങയുമായി താദാത്മ്യം പ്രാപിക്കയാൽ മുക്തനായിത്തീർന്നിരിക്കുന്നു. അങ്ങയുടെ കൃപയാൽ എനിക്കു ലഭിച്ച ആത്മസ്വരൂപജ്ഞാനംകൊണ്ട് എൻെറ മോഹം നിശ്ശേഷം നാശമടഞ്ഞുപോയിരിക്കുന്നു. എന്തെങ്കിലും ചെയ്യണോ വേണ്ടയോ എന്നുള്ള ചിന്ത എന്നിലുണ്ടായത് ദ്വൈതഭാവം നിമിത്തമാണ്. ഇപ്പോൾ അതില്ലാതായി. എവിടെ നോക്കിയാലും മറ്റു വസ്തുക്കളൊന്നും കാണാതെ എല്ലായിടത്തും ഞാൻ അങ്ങയെത്തന്നെ ദർശിക്കുന്നു. ഇക്കാര്യത്തിൽ എനിക്കു സംശയത്തിൻെറ നിഴൽ പോലുമില്ല. യാതൊരു കർമ്മവും എനിക്കു ചെയ്യാൻ ശേഷിച്ചിട്ടില്ലാത്ത ഒരവസ്ഥയിൽ ഞാൻ എത്തിച്ചേർന്നിരിക്കുന്നു. ആത്മസ്വരൂപ പ്രാപ്തി എനിക്കു കൈവന്നിരിക്കുന്നതിനാൽ എനിക്കു യാതൊരു വിധത്തിലുമുള്ള കർത്തവ്യഭാവങ്ങൾ ഇല്ലാതായിരിക്കുന്നു. ഹേ, പ്രഭോ! അങ്ങയുടെ ആജ്ഞപ്രകാരം പ്രവർത്തിക്കുകയെന്നല്ലാതെ മറ്റൊന്നും എനിക്കു ചെയ്യേണ്ടതായിട്ടില്ല. അങ്ങ് എൻെറ ഗുരുവും ഈശ്വരനുമാണ്. അങ്ങയുടെ ദർശനം ദൃശ്യങ്ങളെയെല്ലാം നിർമ്മാർജ്ജനം ചെയ്യുന്നു. അങ്ങയുമായുള്ള ബന്ധം സംസാരബന്ധങ്ങളെയെല്ലാം നശിപ്പിക്കുന്നു. ദ്വന്ദ്വമായി തോന്നുന്ന അങ്ങ് എല്ലാ ദ്വന്ദ്വഭാവങ്ങളെയും വിഴുങ്ങുന്നു. ഒന്നായി ഇരുന്നുകൊണ്ട് എല്ലാറ്റിലും വ്യാപിച്ചിരിക്കുന്നു. ആഗ്രഹിക്കുന്നവൻെറ എല്ലാ ആഗ്രഹങ്ങളേയും അങ്ങ് ഇല്ലാതാക്കുന്നു. അങ്ങയെ സിദ്ധിക്കുന്നവന് എല്ലാം സിദ്ധമാകുന്നു. അങ്ങ് ഒരുവനോട് ബന്ധപ്പെടുമ്പോൾ പാലിൽ ഉറപോലെ അവൻ അങ്ങയുമായി ഒന്നായിത്തീരുന്നു. ഒരുവൻ അങ്ങയെ

കാണുമ്പോൾ അവൻ അവന്റെ ആത്മാവിനെത്തന്നെ കാണുന്നു. ഏകാന്തതയിൽ അങ്ങ് ചങ്ങാതിയായിരിക്കുന്നു. അദ്വൈതജ്ഞാനത്തിനും അതീതമായ സ്ഥാനത്തേക്ക് അങ്ങ് ഒരുവനെ നയിക്കുന്നു. ഇപ്രകാരം ആരാധ്യമൂർത്തിയായ അങ്ങയെ ലഭിച്ചു ബ്രഹ്മമായി ത്തീർന്ന ഞാൻ ലോകവ്യവഹാരപ്രകാരമുള്ള കൃത്യങ്ങളേയും അകൃത്യങ്ങളേയും ഒഴിവാക്കി നിരന്തരം അങ്ങയെ സേവിക്കുന്നതിൽ മുഴുകുക എന്നതാണ് എന്റെ കൃത്യമെന്നു കരുതുന്നു. സമുദ്രത്തെ സേവിക്കുന്ന ഗംഗ സമുദ്രത്തിലെത്തുന്ന മാത്രയിൽ സമുദ്രമായിത്തീരുന്നതുപോലെ അങ്ങയെ സേവിക്കുന്ന എനിക്ക് അങ്ങയുടെ സ്വരൂപത്തിന്റെ ജ്യേഷ്ഠാംശം അങ്ങു നൽകുന്നു. അപ്രകാരമുള്ള അങ്ങു പ്രത്യേകമായി ചട്ടവട്ടങ്ങളൊന്നുമില്ലാതെ ആരാധിക്കപ്പെടാവുന്ന ഏറ്റവും യോഗ്യനായ സദ്ഗുരുവാകുന്നു. ഞാൻ ചോദിക്കാതെ തന്നെ അങ്ങ് എനിക്ക് ബ്രഹ്മഭാവത്തെ നൽകിയത് ഏറ്റവും വലിയ അനുഗ്രഹമാണെന്നു ഞാൻ വിശ്വസിക്കുന്നു. അത് ഒരു മഹോപകാരമാണ്. ഞാൻ അങ്ങയോട് അങ്ങേയറ്റം കടപ്പെട്ടിരിക്കുന്നു. നമുക്കിടയിൽ ഉണ്ടായിരുന്ന ഭേദഭാവം എന്ന മൂടുപടത്തെ അങ്ങു നീക്കിയതിനാൽ അങ്ങയെ സേവിക്കുന്ന സേവാസുഖം എനിക്കു കൈവരാൻ അങ്ങ് അനുഗ്രഹിച്ചിരിക്കുന്നു. ആകയാൽ അല്ലയോ ദേവാധിദേവനായ ഭഗവാനേ, അങ്ങയുടെ ഏത് ആജ്ഞയും ശിരസാ വഹിക്കുന്നതിനായി ഞാനിതാ സന്നദ്ധനായിരിക്കുന്നു. കല്പിച്ചാലും.

അർജ്ജുനന്റെ മറുപടി കേട്ടു ഹൃഷ്ടനായ ഭഗവാൻ ചിത്തഹർഷത്തോടെ നൃത്തംവെച്ചുകൊണ്ടു സ്വയം പറഞ്ഞു: ഹാ! ഹാ! ലോകത്തിലുള്ള എല്ലാ ഫലങ്ങളിലും വെച്ചു ശ്രേഷ്ഠമായ അർജ്ജുനഫലം എനിക്കു കിട്ടിയിരിക്കുന്നു.

തെളിഞ്ഞു പ്രകാശിക്കുന്ന തന്റെ പുത്രനായ പൂർണ്ണചന്ദ്രനെ കാണുമ്പോൾ പാൽക്കടൽ അതിന്റെ അതിരുകൾ ലംഘിക്കത്തക്കവണ്ണം ആഹ്ലാദിച്ച് ഇളകി മറിയുകയില്ലേ? അതുപോലെ സംവാദവേദിയാകുന്ന കല്യാണമണ്ഡപത്തിലിരുന്നുകൊണ്ട് കൃഷ്ണാർജ്ജുനന്മാരുടെ ഹൃദയങ്ങൾ തമ്മിൽ നടത്തിയ വേളി കണ്ട് സഞ്ജയന്റെ ഹൃദയം ആഹ്ലാദത്തിലാറാടി. അതിരുകവിഞ്ഞ ആമോദത്തോടെ സഞ്ജയൻ ധൃതരാഷ്ട്രരോടു പറഞ്ഞു:

ഹായ്, എന്തൊരു ഭാഗ്യം. വ്യാസഭഗവാൻ നമ്മെ ഇരുവരെയും യുദ്ധത്തിന്റെ കെടുതികളിൽനിന്ന് രക്ഷിച്ചിരിക്കുന്നു. അങ്ങ് സംസാരജീവിതത്തിൽ അന്ധനാണെങ്കിലും അങ്ങേക്ക് ജ്ഞാനദൃഷ്ടി ഉണ്ടാക്കിത്തന്നിരിക്കുന്നു. കുതിരകളെ പൂട്ടി തേരോടിക്കുന്നതാണ് എന്റെ ജോലിയെങ്കിലും, തേർ തെളിക്കുന്നതിനായി കുതിരകളുടെ കടിഞ്ഞാൺ കയ്യിൽ പിടിച്ചിരിക്കുന്ന ശ്രീകൃഷ്ണൻ അർജ്ജുനനു നൽകിയ ഉപദേശം എനിക്കു കേൾക്കാൻ കഴിഞ്ഞു. ഭീകരമായ ഈ യുദ്ധത്തിൽ ആരു പരാജിതരായാലും അതു നമ്മുടെ പരാജയമാണ്. എങ്കിലും ഈ ദുർഘടസന്ധിയിൽ വ്യാസമഹർഷിയുടെ കൃപാകടാക്ഷം കൊണ്ട് നമുക്കു ബ്രഹ്മാനന്ദത്തിന്റെ അനുഭൂതി അനുഭവിക്കാൻ കഴിഞ്ഞു.

ധൃതരാഷ്ട്ര മഹാരാജാവിന്റെ ഹൃദയം പാറപോലെ കാഠിന്യമേറിയതായിരുന്നു. ചന്ദ്രകിരണങ്ങളേറ്റാൽ പാറയിൽനിന്നു ജലം ഊറാത്തതുപോലെ സഞ്ജയന്റെ വാക്കുകളാകുന്ന ചന്ദ്രകിരണങ്ങൾ പാറപോലെ കടുപ്പമുള്ള മഹാരാജാവിന്റെ ഹൃദയത്തിൽ യാതൊരു പ്രതികരണവും സൃഷ്ടിച്ചില്ല. അദ്ദേഹം മൗനമായിരുന്നതേയുള്ളു. തന്റെ വാക്കുകളൊന്നും മഹാരാജാവിനു രസിച്ചില്ലെന്നു സഞ്ജയനു മനസ്സിലായി. എങ്കിലും സഞ്ജയൻ അതൊന്നും കാര്യമായി എടുത്തില്ല. മഹാരാജാവ് ഇതു കേൾക്കാൻ അനർഹനാണെന്നേ അവൻ കരുതിയുള്ളു. അവൻ ആനന്ദവാരിധിയിൽ നീന്തിത്തുടിക്കുകയായിരുന്നു. അവന്റെ ആനന്ദം വാക്കുകളായി പുറത്തേക്കു നിർഗ്ഗളിച്ചു.

*സഞ്ജയ ഉവാച:*

ഇത്യഹം വാസുദേവസ്യ  
പാർത്ഥസ്യ ച മഹാത്മനഃ  
സംവാദമിമമശ്രൗഷം  
അദ്ഭുതം രോമഹർഷണം 74

*ഇപ്രകാരം സർവ്വാത്മാവായ ശ്രീകൃഷ്ണന്റെയും മഹാത്മാവായ അർജ്ജുനന്റെയും അത്ഭുതകരവും രോമാഞ്ചജനകവുമായ ഈ സംവാദം ഞാൻ കേട്ടു.*

സഞ്ജയൻ പറഞ്ഞു: അല്ലയോ കുരുവംശത്തിന്റെ നായകനായ മഹാരാജാവേ, അങ്ങയുടെ സഹോദരപുത്രനായ അർജ്ജുനന്റെ മറുപടി കേട്ടു ഭഗവാൻ കൃഷ്ണൻ അത്യന്തം ആഹ്ളാദിച്ചു. പൂർവ്വസമുദ്രവും പശ്ചിമസമുദ്രവും പേരുകൊണ്ട് രണ്ടാണെങ്കിലും അതിലെ ജലം ഒന്നുതന്നെയാണ്. അതുപോലെ ശ്രീകൃഷ്ണനും പാർത്ഥനും ദേഹംകൊണ്ടു രണ്ടാണെങ്കിലും അവരുടെ സംവാദത്തിൽ ഈ വ്യത്യാസം അപ്രത്യക്ഷമായി. കണ്ണാടിയെക്കാളും തിളക്കമുള്ള രണ്ടു വസ്തുക്കൾ മുഖത്തോടു മുഖം കാണത്തക്കവണ്ണം വെച്ചാൽ അവ രണ്ടും പരസ്പരം ഒന്നിന്റെ സ്വരൂപത്തെ മറ്റേതിൽ പ്രതിഫലിപ്പിക്കുന്നു. അതുപോലെ ഭഗവാൻ തന്നോടൊപ്പം അർജ്ജുനനെ തന്റെ സ്വരൂപത്തിലും, അർജ്ജുനൻ തന്നോടൊപ്പം ഭഗവാനെ തന്റെ സ്വരൂപത്തിലും കാണുന്നവരായിത്തീർന്നു. തങ്ങളല്ലാതെ മറ്റൊന്നുണ്ടെന്ന് അറിയാത്തവരായി അവർ ഒന്നുചേർന്നു. ഇരുവർ തമ്മിലുള്ള ഭേദം ഇല്ലാതായിത്തീർന്ന ശേഷം ഒരുവൻ ചോദിക്കുകയും മറ്റൊരുവൻ ഉത്തരം നൽകുകയും ചെയ്യുന്നത് എങ്ങനെ സംഭവിക്കും? ഇരുവരും ദ്വന്ദ്വഭാവത്തിൽ നിന്നുകൊണ്ടു സംവദിക്കുന്നതാണ് എനിക്കു കേൾക്കാൻ കഴിഞ്ഞത്. എന്നാൽ സംവാദം തീർന്നപ്പോഴേക്കും ദ്വൈതഭാവം ഇല്ലാതായിത്തീർന്നിരുന്നു. രണ്ടു കണ്ണാടികൾ അഭിമുഖമായി വെച്ചാൽ ഏതു കണ്ണാടി ഏതിനെയാണ് കാണുന്നതെന്ന് എങ്ങനെയാണു പറയുക? രണ്ടു ദീപങ്ങൾ അടുത്തടുത്തിരിക്കുമ്പോൾ ഏതു

വിളക്കിൻെറ പ്രകാശം ഏതു വിളക്കിനെ പ്രകാശിപ്പിക്കുന്നുവെന്നു നാം എങ്ങനെയാണറിയുക? ആകാശത്ത് രണ്ടാമതൊരു സൂര്യൻകൂടി ഉദിച്ചാൽ ഏതു സൂര്യനാണ് പ്രകാശകനെന്നും ഏതു സൂര്യനാണ് പ്രകാശിതനെന്നും നമുക്ക് അറിയാൻ കഴിയുമോ? അതുപോലെ കൃഷ്ണാർജ്ജുനന്മാർ അവരുടെ സംവാദത്തിനാൽ ഏകത പ്രാപിച്ച തായി കാണപ്പെട്ടു. ഇതെപ്പറ്റിയോർക്കുമ്പോൾ മനസ്സു നിശ്ചലമായി എല്ലാ ചിന്തകളും നിന്നുപോകുന്നു. രണ്ടു പ്രവാഹങ്ങൾ ഒരുമിച്ചു കൂടാൻ ഉദ്യമിക്കുമ്പോൾ അതിനിടയിൽ ഒരു ഉപ്പുകട്ട വെച്ച് പ്രവാഹത്തെ തടയുന്നതിനു ശ്രമിച്ചാൽ ഉപ്പുകട്ടയുടെ ഗതിയെന്തായിരിക്കും? നിമിഷങ്ങൾക്കുള്ളിൽ അതു പ്രവാഹത്തിൽ ലയിച്ചു ചേരുന്നു. എൻെറ സ്ഥിതിയും അതുപോലെയായി. ശ്രീകൃഷ്ണാർജ്ജുന സംവാദത്തിൽ അവർ അടഞ്ഞ അഭേദനിലയെപ്പറ്റി ചിന്തിച്ചപ്പോൾ ഞാനും അതേപോലെയുള്ള അഭേദാവസ്ഥയിലെത്തി.

ഇത്രയും പറഞ്ഞു കഴിഞ്ഞപ്പോഴേക്കും അഷ്ടസാത്ത്വിക ഭാവങ്ങൾ സഞ്ജയനെ കീഴടക്കി. താൻ സഞ്ജയനാണെന്നുള്ള ബോധം അവനു നഷ്ടമായി. അവൻ രോമാഞ്ചകഞ്ചുകിതനായി. അവൻെറ അവയവങ്ങളിൽ ചുളിവു വീണു. അവൻ വിയർപ്പിൽ കുളിച്ചു. അവൻെറ ശരീരം നടുങ്ങി. അദ്വൈതാനുഭവത്തിൻെറ ആധിക്യത്താൽ അവൻെറ കണ്ണുകളിൽക്കൂടി ആനന്ദബാഷ്പം അരുവിപോലെ ഒലിച്ചിറങ്ങി - അല്ല, അവ കണ്ണുനീരായിരുന്നില്ല; ആനന്ദാതിരേകത്താൽ കണ്ണുകൾതന്നെ ഉരുകിയിറങ്ങുകയായിരുന്നു. അവനുണ്ടായ ആനന്ദം അവൻെറ ഹൃദയത്തിൽ ഒതുങ്ങിനില്ക്കാതെ പുറത്തേക്കു കര കവിഞ്ഞൊഴുകി. അതു തൊണ്ടയിലെത്തി അവനെ വീർപ്പുമുട്ടിച്ചു. അവനു സംസാരിക്കാൻ കഴിയാതെയായി. എന്തിനേറെപ്പറയുന്നു. ഈ അഷ്ട സാത്ത്വികഭാവങ്ങൾ ഓരോന്നും ആമോദത്തോടെ കൃഷ്ണാർജ്ജുന സംവാദാനന്ദാനുഭവമെന്ന നാൽക്കവലയിൽ അവനെ കൊണ്ടുവന്നു നിറുത്തി. ഇപ്രകാരം അനുഭവിക്കുന്ന ആനന്ദം സ്വയമേവ ശാന്തിയെ പ്രദാനം ചെയ്യുന്നതായതിനാൽ അല്പനേരത്തിനുശേഷം അവൻ ശാന്തിയടഞ്ഞു. അവൻെറ ഉൾക്കരുത്ത് സ്വാഭാവികമായും വീണ്ടെടുത്തു.

വ്യാസപ്രസാദാത് ശ്രുതവാൻ
ഏതദ് ഗുഹ്യമഹം പരം
യോഗം യോഗേശ്വരാത് കൃഷ്ണാത്
സാക്ഷാത് കഥയതഃ സ്വയം. 75

*വ്യാസഭഗവാൻെറ അനുഗ്രഹത്താൽ ഗുഹ്യവും പരമോൽക്കൃഷ്ടവുമായ ഈ യോഗം യോഗേശ്വരനായ ശ്രീകൃഷ്ണഭഗവാൻ ഉപദേശിച്ചു കൊണ്ടിരിക്കുമ്പോൾ തന്നെ ഞാൻ നേരിട്ടു കേട്ടു.*

ആനന്ദാധിക്യം കുറഞ്ഞുവന്നപ്പോൾ സഞ്ജയൻ വീണ്ടും

പറഞ്ഞു:

വ്യാസഭഗവാൻെറ അനുഗ്രഹത്താൽ ഉപനിഷത്തുകൾക്കു പോലും അറിവില്ലാത്ത രഹസ്യം ഞാൻ കേൾക്കുകയുണ്ടായി. അതു കേട്ട നിമിഷത്തിൽ തന്നെ ബ്രഹ്മത്വം പ്രാപ്തമായതിനാൽ ഞാനെന്നും അന്യനെന്നുമുള്ള വ്യത്യാസം ഇല്ലാതായിത്തീർന്നിരിക്കുന്നു. ഏതു ശ്രീകൃഷ്ണപരമാത്മാവിൻെറ സ്വരൂപത്തിലാണോ. സർവ്വയോഗ മാർഗ്ഗങ്ങളും ഒന്നിച്ചുകൂടി ലയിച്ചു ചേരുന്നത്, ആ ശ്രീകൃഷ്ണൻെറ വാക്യങ്ങളെ വ്യാസമഹർഷിയുടെ കൃപയാൽ ഞാൻ അനായാസേന ശ്രവിക്കുകയുണ്ടായി. യഥാർത്ഥത്തിൽ ഭഗവാൻ അർജ്ജുനരൂപം കൈക്കൊണ്ട് തന്നോടുതന്നെയാണ് വാക്യങ്ങൾ പറഞ്ഞത്. ഇത് എൻെറ സ്വന്തം കാതുകൾ കൊണ്ടുതന്നെ കേൾക്കാനിടയാക്കിയ എൻെറ ഗുരുവായ വ്യാസൻെറ അത്ഭുതകരമായ ശക്തിയെ ഞാൻ എങ്ങനെയാണു വർണ്ണിക്കേണ്ടത്?

രാജൻ സംസ്മൃത്യ സംസ്മൃത്യ
സംവാദമിമമത്ഭുതം
കേശവാർജ്ജുനയോഃ പുണ്യം
ഹൃഷ്യാമി ച മുഹുർമുഹുഃ 76

*ഹേ ധൃതരാഷ്ട്രമഹാരാജാവേ, ശ്രീകൃഷ്ണാർജ്ജുനന്മാരുടെ ആശ്ചര്യകരവും പരിപാവനവുമായ ഈ സംവാദം ഓർത്തോർത്ത് വീണ്ടും വീണ്ടും ഞാൻ ഹർഷപുളകിതനായിത്തീരുന്നു.*

ഇപ്രകാരം പറഞ്ഞുകൊണ്ടിരിക്കുമ്പോൾതന്നെ സഞ്ജയൻ വീണ്ടും ആശ്ചര്യപരതന്ത്രനായിത്തീർന്നു. ഒരു രത്നത്തിൻെറ കാന്തി അതിനുള്ളിൽത്തന്നെ അടങ്ങിയിരിക്കുന്നത് എപ്രകാരമാണോ, അപ്രകാരം അവൻ അവൻെറ ശരീരത്തെ വിസ്മരിച്ചു പോയി. ഹിമവൽ സാനുക്കളിലെ തടാകം ചന്ദ്രോദയത്തോടുകൂടി മഞ്ഞുകട്ടിയായി ത്തീരുകയും സൂര്യോദയത്തിൽ വീണ്ടും ജലമായിത്തീരുകയും ചെയ്യുന്നതുപോലെ സഞ്ജയൻ കൃഷ്ണാർജ്ജുന സംവാദത്തെ അനുസ്മരിക്കുമ്പോഴെല്ലാം അവൻെറ ശരീരം പരവശപ്പെടുകയും തെല്ലിട കഴിയുമ്പോൾ വീണ്ടും പൂർവ്വസ്ഥിതിയിലാവുകയും ചെയ്തു കൊണ്ടേയിരുന്നു.

തച്ച സംസ്മൃത്യ സംസ്മൃത്യ
രൂപമത്യദ്ഭുതം ഹരേഃ
വിസ്മയോ മേ മഹാൻ രാജൻ
ഹൃഷ്യാമി ച പുനഃ പുനഃ 77

*മാത്രമല്ല, ഭഗവാൻെറ അത്യാശ്ചര്യകരമായ ആ വിശ്വരൂപമു ണ്ടല്ലോ, അത് ഓർത്തോർത്ത് എൻെറ വിസ്മയം പെരുകുന്നു; കൂടെക്കൂടെ രോമാഞ്ചവും ഉണ്ടാകുന്നു.*

കുറച്ചു സമയം കഴിഞ്ഞ് എഴുന്നേറ്റു നിന്നുകൊണ്ട് സഞ്ജയൻ പറഞ്ഞു:

അല്ലയോ മഹാരാജാവേ, ശ്രീഹരിയുടെ വിശ്വരൂപത്തെ ദർശിച്ചിട്ടും അങ്ങേക്ക് ഇതുപോലെ എങ്ങനെ നിർവ്വികാരനായിരിക്കാൻ കഴിയുന്നു? കാണാതിരിക്കുമ്പോൾപോലും കണ്ടുകൊണ്ടേയിരിക്കുന്ന അതിനെ എങ്ങനെയാണ് കാണാതിരിക്കുക? അതിൻെറ നാസ്തികൃഭാവത്തിലും അത് അതിൻെറ ആസ്തികൃഭാവം പുലർത്തുന്നു. അതിനെ മറക്കുന്തോറും അതിൻെറ സ്മരണ ഉണ്ടായിക്കൊണ്ടേയിരിക്കുന്നു. ഇപ്രകാരമുള്ള അതിൽനിന്നു രക്ഷപ്പെടാൻ സാദ്ധ്യമല്ല. ഈ ആശ്ചര്യദൃശ്യത്തെ ദർശിച്ചപ്പോൾ ഇതെന്തൊരാശ്ചര്യമെന്ന് ആശ്ചര്യപ്പെടാൻപോലും സാവകാശമില്ലാത്ത വിധത്തിൽ എന്നെപ്പറ്റിയുള്ള ബോധംതന്നെ എനിക്കില്ലാതെയായി. ചിത്തഹർഷത്തിൻെറ വെള്ളപ്പൊക്കത്തിൽ ഞാൻ മുങ്ങിപ്പോയി. കൃഷ്ണാർജ്ജുന സംവാദമാകുന്ന പവിത്രസംഗമത്തിൽ സ്നാനംചെയ്തതോടെ എൻെറ അഹംഭാവം നശിച്ചുപോയിരിക്കുന്നു.

ആനന്ദാതിരേകത്താൽ ഉന്മത്തനായിരുന്ന സഞ്ജയൻ പിന്നെയും അവ്യക്തമായി പലതും പുലമ്പി. അക്കൂട്ടത്തിൽ ഗദ്ഗദ സ്വരത്തിൽ 'കൃഷ്ണാ, കൃഷ്ണാ' എന്നു വിളിക്കുന്നുമുണ്ടായിരുന്നു എന്നാൽ സഞ്ജയൻെറ അവസ്ഥയെപ്പറ്റി തികച്ചും അബോധവാനായിരുന്ന ധൃതരാഷ്ട്രമഹാരാജാവിൻെറ മനസ്സു മറ്റു ചിന്തയിൽ വ്യാപരിച്ചുകൊണ്ടിരുന്നു. ഇതിനിടയ്ക്ക് സഞ്ജയൻ തൻെറ പാരവശ്യത്തിൽനിന്നു മോചിതനായി.

ധൃതരാഷ്ട്രമഹാരാജാവ് സഞ്ജയനോടു പറഞ്ഞു: നീ ചെയ്യേണ്ട കൃത്യങ്ങളെ ഒഴിവാക്കിക്കൊണ്ട് മറ്റെന്തെല്ലാമോ ചെയ്യുന്നു. വ്യാസഭഗവാൻ നിനക്ക് എന്തു നിർദ്ദേശം നൽകിയാണ് നിന്നെ ഇവിടെ നിർത്തിയത്? അതുമായി യാതൊരു ബന്ധവുമില്ലാതെ അപ്രസക്തമായ കാര്യ ങ്ങളെക്കുറിച്ചു നീ സംസാരിക്കുന്നു.

അനാഗരികനായ ഒരുവനെ ഒരു രാജകൊട്ടാരത്തിൽ താമസിപ്പിച്ചാൽ അവൻ നിസ്സഹായനായും സംഭീതനായും പെരുമാറും; സൂര്യോദയമാകുമ്പോൾ ചോരന് അതു രാത്രിയുടെ ആരംഭമായി തോന്നും. അതുപോലെ ഒന്നിൻെറ മാഹാത്മ്യം അറിയാൻ കഴിയാത്ത ഒരുവന് അത് അസഹ്യമായി തോന്നും. ആകയാൽ സഞ്ജയൻ പറഞ്ഞതെല്ലാം അപ്രസക്തമെന്നു ധൃതരാഷ്ട്രർക്കു തോന്നിയതിൽ അസ്വാഭാവികമായി ഒന്നുമില്ല.

ധൃതരാഷ്ട്രമഹാരാജാവു തുടർന്നു: സഞ്ജയാ, കഴിഞ്ഞതൊക്കെ പോകട്ടെ. ഇനിയെങ്കിലും വേണ്ട കാര്യങ്ങളെപ്പറ്റി പറയുക. ഇപ്പോഴത്തെ യുദ്ധത്തിൽ ആരാണു ജയിക്കുക? ദുര്യോധനൻെറ പൗരുഷം മറ്റുള്ളവർക്ക് ഉള്ളതിനെക്കാൾ കൂടുതലാണ്. അവൻെറ സൈന്യവും പാണ്ഡവസൈന്യത്തെക്കാൾ ഒന്നരമടങ്ങ് അധികമാണ്. അതുകൊണ്ട് ദുര്യോധനൻെറ വിജയം സുനിശ്ചിതമാണെന്നു ഞാൻ കരുതുന്നു. നിൻെറ പ്രവചനം എന്താണ്? അതെന്തായാലും തുറന്നു പറയൂ.

യത്ര യോഗേശ്വരഃ കൃഷ്ണോ
യത്ര പാർത്ഥോ ധനുർദ്ധരഃ
തത്ര ശ്രീർവിജയോ ഭൂതിർ-
ധ്രുവാ നീതിർമതിർമമ 78

*എവിടെ യോഗേശ്വരനായ ശ്രീകൃഷ്ണനുണ്ടോ എവിടെ ധനുർദ്ധരനായ പാർത്ഥനുണ്ടോ, അവിടെയാണ് സമ്പത്തും വിജയവും അഭിവൃദ്ധിയും ഉറച്ച നീതിയും ഉണ്ടാവുക എന്നത്രേ എൻെറ ദൃഢമായ വിശ്വാസം.*

സഞ്ജയൻ പറഞ്ഞു: ഇരുവരുടേയും ബലാബലത്തെ വിവരിക്കാൻ ഞാൻ അശക്തനാണ്. അതുകൊണ്ട് ഇവരിൽ ആരു ജയിക്കുമെന്നു പറയാൻ സാദ്ധ്യമല്ല. എന്നാൽ ഒരു കാര്യം തീർത്തുപറയാം. ആർക്ക് ആയുസ്സുണ്ടോ അവൻ ജീവിച്ചിരിക്കുമെന്ന കാര്യത്തിൽ സംശയമില്ല. ചന്ദ്രൻ എവിടെയിരിക്കുന്നുവോ അവിടെ ചന്ദ്രികയും ഉണ്ടായിരിക്കും. പരമശിവൻ ഇരിക്കുന്നിടത്താണ് പാർവ്വതിയും ഉള്ളത്. മഹർഷിമാർ എവിടെയാണ് അവിടെ ആത്മജ്ഞാനം ഉണ്ടായിരിക്കും. രാജാവ് ഇരിക്കുന്നിടത്ത് സൈന്യവും, സ്നേഹമുള്ളിടത്ത് ബന്ധുത്വവും, വഹ്നിയിരിക്കുന്നിടത്ത് ദാഹകശക്തിയും, ദയ ഇരിക്കുന്നിടത്ത് ധർമ്മവും ധർമ്മം ഇരിക്കുന്നിടത്ത് സുഖവും സുഖം ഇരിക്കുന്നിടത്ത് പുരുഷോത്തമനും ഉണ്ടായിരിക്കും. വസന്തകാലം വരുമ്പോൾ വനം പുഷ്പങ്ങൾകൊണ്ട് അലംകൃതമാകുന്നു. അപ്പോൾ പുഷ്പങ്ങളിലെ മധു നുകരാൻ മധുപന്മാർ കൂട്ടംകൂട്ടമായി വരുന്നു. അതുപോലെ ഗുരു ഇരിക്കുന്നിടത്ത് ജ്ഞാനമുണ്ടായിരിക്കും. ജ്ഞാനമുള്ളിടത്ത് ആത്മദർശനവും ആത്മദർശനം ലഭിക്കുമ്പോൾ മനസ്സമാധാനവും ഉണ്ടാകുന്നു. ഭാഗ്യമുള്ളിടത്ത് സുഖഭോഗവും, ഉല്ലാസവാനായിരിക്കുമ്പോൾ സുഖവും അനുഭവപ്പെടുന്നു. എന്തിനധികം പറയുന്നു. സൂര്യനിരിക്കുന്നിടത്താണ് പ്രകാശമുള്ളത്. അതുപോലെ സകല പുരുഷാർത്ഥങ്ങളേയും നേടിത്തരുന്ന ഭഗവാൻ കൃഷ്ണൻ എവിടെ കുടികൊള്ളുന്നുവോ അവിടെ ലക്ഷ്മീദേവിയും കുടികൊള്ളുന്നു. ജഗന്മാതാവായ അവൾ ഇരിക്കുന്നിടത്ത് അവളുടെ ദാസികളായ അഷ്ടമഹാസിദ്ധികളും അവരുടെ കൂടെ നിന്ന് അവരിരുവരേയും പരിചരിക്കാതിരിക്കുമോ? വിജയത്തിൻെറ അവതാരമൂർത്തിയായ കൃഷ്ണൻ ഏതു കക്ഷിയിൽ നിലകൊള്ളുന്നുവോ ആ കക്ഷിയിലേക്ക് വിജയം ഓടിയെത്തും. അർജ്ജുനനാണെങ്കിൽ വിജയൻ എന്നു പ്രസിദ്ധമായ പേരുള്ളവൻ. കൃഷ്ണൻ വിജയസ്വരൂപൻ. ആ നിലയ്ക്ക് വിത്തവും വിജയവും നിശ്ചയമായും അവരുടെ പക്ഷത്തായിരിക്കും.

ഭഗവാൻ കൃഷ്ണനും ലക്ഷ്മീദേവിയും അച്ഛനമ്മമാരായിരിക്കുന്ന അർജ്ജുനന് സ്വർഗ്ഗവും മോക്ഷവും എപ്പോഴും വിധേയമാണ്. അവൻെറ ദേശത്തുള്ള വൃക്ഷങ്ങൾ കല്പതരുക്കളോട് പന്തയംവെച്ചു മത്സരിക്കും. അവൻെറ നാട്ടിലുള്ള സാധാരണ കല്ലുകൾ

സർവ്വവും സാധിച്ചുകൊടുക്കുന്ന ചിന്താമണിരത്നങ്ങളായി മാറും. അവൻെറ ഭൂമിയിൽ സ്വർണ്ണം വിളയും. അവൻെറ രാജ്യത്തൊഴുകുന്ന നദികളെല്ലാം അമൃതുകൊണ്ടു നിറഞ്ഞിരിക്കും. അല്ലയോ രാജാവേ, അവൻെറ ഉക്തികൾ വേദോക്തികളായിരിക്കും. മനുഷ്യരൂപത്തിലുള്ള സച്ചിദാനന്ദമൂർത്തിയാണ് അവനെന്ന് എന്തുകൊണ്ടു പറഞ്ഞുകൂടാ? അതുപോലെ ലക്ഷ്മീവല്ലഭനായ ശ്രീകൃഷ്ണൻ ഏതു പക്ഷം നില്ക്കുന്നുവോ ആ പക്ഷത്ത് സർവ്വസിദ്ധികളും ഉണ്ടായിരിക്കുമെന്നല്ലാതെ മറ്റൊന്നും പറയാൻ എന്നെക്കൊണ്ടാവില്ല. സമുദ്രത്തിൽ നിന്നാണു മേഘം ഉണ്ടാകുന്നത്. എന്നാൽ അതിൻെറ ജനയിതാവായ സമുദ്രത്തേക്കാൾ കൂടുതൽ പ്രയോജനമുണ്ടാകുന്നത് മേഘത്തെക്കൊണ്ടാണ്. അർജ്ജുനനെ കൃഷ്ണനോടു താരതമ്യപ്പെടുത്തുമ്പോൾ അർജ്ജുനൻെറ സ്ഥിതിയും ഇതുപോലെയാണ്.

സ്പർശമണി (ഗുരു)യുടെ സ്പർശനം, ഇരുമ്പിനെ (ശിഷ്യനെ) തങ്കമാക്കി മാറ്റുന്നു. ലോകവ്യവഹാരങ്ങൾക്കെല്ലാം പ്രയോജനപ്പെടുന്നത് തങ്കമാണ്. ഈ പറയുന്നത് ഗുരുനിന്ദയാണെന്നു കരുതരുത്. എന്തുകൊണ്ടെന്നാൽ വിളക്കായി രൂപം പ്രാപിക്കുന്ന അഗ്നിയല്ലേ അതിൻെറ പ്രകാശം വിളക്കിൽക്കൂടി വിശ്വത്തിനു നൽകുന്നത്? അതുപോലെ ഭഗവാൻെറ പ്രാഭവത്തിൽക്കൂടി അർജ്ജുനൻ ഭഗവാനേക്കാൾ മേന്മയുള്ളവനായിത്തീർന്നെന്നു പറയുമ്പോൾ യഥാർത്ഥത്തിൽ ഭഗവാനെയാണ് സ്തുതിക്കുന്നത്. സർവ്വയോഗ്യതകളിലും തൻെറ പുത്രൻ തന്നേക്കാൾ യോഗ്യനായിത്തീരണമെന്ന് ഏതു പിതാവും ആഗ്രഹിക്കുന്നു. അതുപോലെ അർജ്ജുനൻ തന്നേക്കാൾ മികച്ചവനായിത്തീരണമെന്നുള്ള ഭഗവാൻെറ ആഗ്രഹം ഇപ്പോൾ ഫലപ്രാപ്തിയിലെത്തിയിരിക്കുന്നു. അല്ലയോ രാജാവേ, എന്തിനധികം പറയുന്നു. ഭഗവാൻെറ കൃപാകടാക്ഷം ലഭിച്ച പാർത്ഥൻ ഏതു ഭാഗത്താണോ ആ ഭാഗത്തിന് വിജയം ലഭിക്കുമെന്നുള്ളത് സുനിശ്ചിതമാണ്. അക്കാര്യത്തിൽ — അങ്ങേയ്ക്ക് സംശയമേ വേണ്ട. ആ പക്ഷം യുദ്ധത്തിൽ വിജയിച്ചില്ലെങ്കിൽ വിജയം നിരർത്ഥകമാണ്. ആകയാൽ എവിടെ ദേവിയും ലക്ഷ്മീകാന്തനായ ഭഗവാനും ഭഗവാനെ ഇണപിരിയാത്ത അർജ്ജുനനും നില്ക്കുന്നുവോ ആ ഭാഗത്ത് വിജയവും സകല സൗഭാഗ്യങ്ങളും ഓടിയണയുന്നു. വ്യാസഭഗവാൻെറ സത്യമായ വചനങ്ങളിൽ അങ്ങേക്ക് വിശ്വാസമുണ്ടെങ്കിൽ ഞാൻ പറഞ്ഞതു നിശ്ചയമായും നടക്കുമെന്നു ധരിച്ചാലും. എവിടെ ലക്ഷ്മീകാന്തനായ ഭഗവാനും ഭഗവാൻെറ ഭക്തന്മാരും നിലകൊള്ളുന്നുവോ അവിടെ സർവ്വമംഗളങ്ങളും സുഖവും സിദ്ധിക്കുന്നു. എൻെറ വാക്കുകൾ തെറ്റിപ്പോകുന്നതായാൽ എനിക്കു വ്യാസശിഷ്യനായിരിക്കാൻ അർഹത ഉണ്ടായിരിക്കുന്നതല്ല.

രണ്ടു കൈകളും പൊക്കിക്കൊണ്ട് ശബ്ദം ഉയർത്തി സഞ്ജയൻ ദൃഢസ്വരത്തിൽ ഇപ്രകാരം ധൃതരാഷ്ട്ര മഹാരാജാവിനോടു പറഞ്ഞു.

സഞ്ജയൻ മഹാഭാരതത്തിൻെറ കാതലായ അംശം മുഴുവനും ഒറ്റ ശ്ലോകത്തിലടക്കി കൗരവരാജാവിൻെറ കൈയിൽ കൊടുക്കുക

യായിരുന്നു. ദഹിപ്പിക്കുന്നതിനുള്ള അഗ്നിയുടെ ശക്തി നിസ്സീമമാണ്. എങ്കിലും അതിൽനിന്നു കൊളുത്തുന്ന ഒരു തിരി കൊണ്ടല്ലേ സൂര്യാസ്തമനത്തിനുശേഷം നാം വെളിച്ചം കാണുന്നത്? അതുപോലെ അപരിമിതമായ വേദജ്ഞാനത്തെ മുഴുവനും ഒന്നേകാൽ ലക്ഷം വരുന്ന ശ്ലോകങ്ങളാക്കി പരിമിതപ്പെടുത്തി മഹാഭാരതം രചിക്കുകയും, ഭാരതത്തിൻെറ സർവ്വസാരവും കടഞ്ഞെടുത്ത് എഴുന്നൂറു ശ്ലോകങ്ങളാക്കി ഗീതാശാസ്ത്രത്തിൽ ഉൾക്കൊള്ളിക്കുകയും ചെയ്തിരിക്കുന്നു. ഈ ഗീതാശ്ലോകങ്ങളുടെ മുഴുവൻ താൽപര്യവും വ്യാസശിഷ്യനായ സഞ്ജയൻ ഉദീരണംചെയ്ത അതിൻെറ അവസാനശ്ലോകത്തിൽ അടങ്ങിയിരിക്കുന്നു. ഈ ഒറ്റ ശ്ലോകത്തിൽ പരിപൂർണ്ണവിശ്വാസം അർപ്പിക്കുന്നവന് അവിദ്യാസമൂഹത്തെ വേരോടെ പിഴുത് എറിയാൻ കഴിയും. ഈ എഴുന്നൂറു ശ്ലോകങ്ങളും ഗീതയെ ഉയർത്തിക്കാട്ടുന്ന അതിൻെറ പാദമുദ്രകളാണ്. ഈ ശ്ലോകങ്ങൾ ആകാശത്തുനിന്നു തിർന്നു വീണ അമൃതധാരകളാണ്; അഥവാ ഗീതയാകുന്ന ആത്മരാജസഭയെ താങ്ങിനിർത്തുന്ന എഴുന്നൂറു സ്തംഭങ്ങളാണ്. മോഹമെന്ന മഹിഷാസുരനെ കൊന്ന് ആനന്ദതുന്ദിലയായിരിക്കുന്ന സപ്തശതീദേവിയെ, എഴുന്നൂറു ശ്ലോകങ്ങളുള്ള സപ്തശതീമന്ത്രംകൊണ്ടു പൂജിക്കുന്നതിനാൽ ഈ ഗീതയെ സപ്തശതീദേവിയെന്നു വിളിക്കാവുന്നതാണ്. ഇക്കാരണത്താൽ മനോവാക് കായങ്ങളാൽ ഗീതയെ ഭജിക്കുന്നവൻ സ്വാനന്ദ സാമ്രാജ്യത്തിലെ സാർവ്വഭൗമരാജനായിത്തീരുന്നതാണ്. അജ്ഞാനാന്ധകാരത്തെ അകറ്റുന്നതിനു സൂര്യകിരണങ്ങളേക്കാൾ ശക്തിയേറിയ ശ്ലോകങ്ങളാകുന്ന എഴുന്നൂറ് കിരണങ്ങളെയാണ് ഗീതയിൽക്കൂടി ഭഗവാൻ കൃഷ്ണൻ സൃഷ്ടിച്ചിരിക്കുന്നത്. സംസാര ജീവിതമാകുന്ന ദുർഘടമായ പാതയിൽക്കൂടി യാത്ര ചെയ്യുന്നവർക്ക് തളരുമ്പോൾ വിശ്രമിക്കുന്നതിന് എഴുന്നൂറ് ശ്ലോകങ്ങളാകുന്ന മുന്തിരിക്കുലകൾ നിറഞ്ഞ വള്ളികൾകൊണ്ടു സൃഷ്ടിച്ച ഒരു ലതാഗൃഹമാണ് ഗീത. ശ്രീകൃഷ്ണ സരോവരമാകുന്ന ഗീതയിൽ വിടർന്നു നില്ക്കുന്ന ശ്ലോക സരസീരുഹങ്ങളിലെ മധു, മഹാത്മാക്കളാകുന്ന മധുപന്മാർ ഭുജിച്ച് ആനന്ദമടയുന്നു. ഇത് കേവല ശ്ലോകങ്ങളേയല്ല; ഇവർ ഗീതാദേവിയെ സദാ സ്തുതിച്ചുകൊണ്ടിരിക്കുന്ന സ്തുതിപാഠകരാണ്. എഴുന്നൂറു ശ്ലോകങ്ങളെന്ന മതിൽക്കെട്ടിനുള്ളിൽ സ്ഥിതിചെയ്യുന്ന ഒരു നഗരമാണ് ഗീത. അതിൽ സകല ശാസ്ത്രങ്ങളും കുടികൊള്ളുന്നു. ഇവ ഗീതാദേവിയുടെ നിവർത്തിപ്പിടിച്ച കരങ്ങളാണ്. ഈ കരങ്ങൾകൊണ്ട് അവൾ തൻെറ പതിയായ പരമാത്മസ്വരൂപത്തെ പരിരംഭണം ചെയ്യുന്നു. ഈ ശ്ലോകങ്ങളെ ഗീതാകമലത്തിലെ കറുത്ത ഭ്രമരങ്ങളെന്നോ, ഗീതാസാഗരത്തിലുള്ള തിരമാലകളെന്നോ, ഗീതാരഥത്തിൽ ശ്രീഹരി പൂട്ടിയിട്ടുള്ള അശ്വങ്ങളെന്നോ പറയാവുന്നതാണ്. ഇതു കേവലം ശ്ലോകങ്ങളുടെ ഒരു നിരയല്ല; സംസാരചിന്ത ഒഴിവാക്കിക്കൊണ്ട് ബ്രഹ്മപ്രാപ്തി ആഗ്രഹിക്കുന്നവർക്ക് അഭീഷ്ടസിദ്ധി കൈവരുത്തുന്ന ചിന്താമണികളുടെ നിരയാണ്; നിരാകാര ബ്രഹ്മധ്യാനത്തിൽ സദാ മുഴുകിയിരിക്കുന്ന മഹാത്മാക്കൾക്കു തണലേകുന്ന

കല്പതരുക്കളുടെ നികരമാണ്.

ഈ എഴുന്നൂറു ശ്ലോകങ്ങളിൽ ഓരോന്നും ഒന്നിനൊന്നു മെച്ചമാണ്. ആ നിലയ്ക്ക് ഇവയിൽ ഏതെങ്കിലും ചിലതെടുത്ത് പ്രത്യേകമായി പ്രശംസിക്കാൻ പറ്റുകയില്ല. കാമധേനുവിനെ കറക്കുന്ന പശുവെന്നോ കറവയറ്റ പശുവെന്നോ പറയാൻ കഴിയുമോ? ഒരു ദീപത്തിൻെറ മുൻഭാഗമെന്നും പിൻഭാഗമെന്നും പറയുന്നതിൽ എന്തെങ്കിലും അർത്ഥമുണ്ടോ? സൂര്യനെ ആരെങ്കിലും ചെറുതെന്നോ വലുതെന്നോ പറയുമോ? ആഴിയെ അഗാധമെന്നോ അനഗാധമെന്നോ പറയാറുണ്ടോ? ഇവയെല്ലാം തന്നെ ഒരേ വിധത്തിൽ സ്ഥിതിചെയ്യുന്ന വയാണ്. പാരിജാതപുഷ്പങ്ങൾക്കു പഴയതെന്നും പുതിയതെന്നുമുള്ള വ്യത്യാസമില്ലാത്തതുപോലെ ഗീതാശ്ലോകങ്ങളെയും ആദ്യത്തേതെന്നും അവസാനത്തേതെന്നും മറ്റും തരം തിരിച്ചു കാണാൻ സാദ്ധ്യമല്ല. ഈ ശ്ലോകങ്ങളുടെ പെരുമയെപ്പറ്റി ഇതിൽക്കൂടുതൽ എന്തു പറയാനാണ്. ഈ ശ്ലോകങ്ങൾ പാരായണം ചെയ്യുന്നവനും അതിൽ ഉൾക്കൊണ്ടിരിക്കുന്ന വിഷയവും തമ്മിൽ യാതൊരു വ്യത്യാസവുമില്ല. ശ്രോത്രിയനായ ശ്രീകൃഷ്ണൻ അരുളിച്ചെയ്യുന്ന ഈ ശ്ലോകങ്ങളുടെ ശ്രോതാവും അർജ്ജുനരൂപത്തിലുള്ള ഭഗവാൻ തന്നെയാണ്.

ഗീതാശാസ്ത്രത്തെ പാരായണംചെയ്യുന്നവനും അർത്ഥം മനസ്സിലാക്കുന്നവനും സിദ്ധിക്കുന്ന ഫലം ഒന്നുതന്നെയാണ്. എന്തുകൊണ്ടെന്നാൽ വായിക്കുന്നവനെ വായിക്കുന്ന വിഷയവുമായി ഏകീകരിക്കുന്നതിനുള്ള സാമർത്ഥ്യം ഇതിലെ വാക്കുകൾക്കുണ്ട്. ആകയാൽ ഈ ശാസ്ത്രത്തിൻെറ ശ്രേഷ്ഠതയെപ്പറ്റി ഞാൻ സമർത്ഥിക്കേണ്ടതായി ഒന്നുംതന്നെ അവശേഷിച്ചിട്ടില്ല. ഗീത ശ്രീകൃഷ്ണ പരമാത്മാവിൻെറ വാങ്മയരൂപമായി വിളങ്ങുന്നു.

മറ്റു ശാസ്ത്രങ്ങളെ സംബന്ധിച്ചിടത്തോളം അവയുടെ അർത്ഥം മനസ്സിലാക്കിക്കഴിഞ്ഞാൽ പിന്നെ അവയുടെ പ്രാധാന്യം ഇല്ലാതാവുന്നു. എന്നാൽ ഗീത അങ്ങനെയല്ല. ഗീത മുഴുവനും പരബ്രഹ്മ സ്വരൂപമാണ്. വിശ്വത്തെയൊട്ടാകെ സ്നേഹിക്കുന്ന ഭഗവാൻ, അർജ്ജുനനെ ഒരു നിമിത്തമാക്കിക്കൊണ്ട്, അതിദുർല്ലഭമായ ബ്രഹ്മാനന്ദത്തെ എല്ലാവർക്കും സുലഭമാക്കുന്നതിന് ഇടയാക്കി. ചകോരപ്പക്ഷിയെ നിമിത്തമാക്കിക്കൊണ്ട് ചന്ദ്രൻ തൻെറ കിരണങ്ങളാൽ ജഗത്രയങ്ങൾക്കു കുളിരേകുന്നു. ഗൗതമമുനിയെ നിമിത്തമാക്കിക്കൊണ്ട്, കലികാലത്താലുണ്ടാകുന്ന കഷ്ടപ്പാടുകൾക്കു ശമനം വരുത്താൻ പരമശിവൻ ഗംഗാനദിയെ ഭൂതലത്തിലെത്തിച്ചു. അതുപോലെ ശ്രീകൃഷ്ണനെന്ന ഗോമാതാവ് അർജ്ജുനനാകുന്ന കിടാവിനെ നിമിത്തമാക്കിക്കൊണ്ടു ഗീതയെന്ന ക്ഷീരസമ്പത്ത് ലോകർക്കെല്ലാം ധാരാളമായി നൽകി. ആത്മാർത്ഥമായും ഹൃദയംഗമമായും ഗീതയിൽ ശ്രദ്ധചെലുത്താൻ കഴിയുന്ന ഒരുവന് ബ്രഹ്മാവസ്ഥ കൈവരിക്കാൻ കഴിയുന്നതാണ്. സ്പർശമണി ഇരുമ്പിൻെറ ഒരു ഭാഗത്തു തൊട്ടാൽ പോലും ഇരുമ്പു മുഴുവൻ സ്വർണ്ണമായിത്തീരുന്നതുപോലെ ഒരു ഗീതാശ്ലോകത്തിൻെറ ഒരു പാദം

വായിച്ചാൽ പോലും ഒരുവന് ബ്രഹ്മജ്ഞാനം സമൃദ്ധമായി ലഭിക്കുന്നു. എന്നു മാത്രമല്ല ഗീത വായിക്കുന്നതിനു വായ് തുറന്നാലും ശ്ലോകങ്ങളുടെ ഉച്ചാരണശബ്ദം ശ്രവിച്ചാലും അതേഫലം തന്നെ ലഭിക്കുന്നു. സമ്പന്നനും ഉദാരനുമായ ഒരു ദാതാവ് ആരെയും വെറും കൈയോടെ തിരിച്ചയയ്ക്കുകയില്ല. ഈ ഗീതയാകട്ടെ, അതു ശ്രവിക്കുകയോ ചൊല്ലുകയോ അതിന്റെ അർത്ഥം ഗ്രഹിക്കുകയോ ചെയ്യുന്ന ഏതൊരുവനും നൽകുന്നത് മോക്ഷവസ്തുവിൽ കുറഞ്ഞതൊന്നും ആയിരിക്കുകയില്ല. ആകയാൽ ബുദ്ധിമാന്മാർ നിശ്ചയമായും ഗീതയെത്തന്നെയാണ് ശരണം പ്രാപിക്കേണ്ടത്. മറ്റു ശാസ്ത്രങ്ങളെ ആശ്രയിച്ചാൽ എന്തു പ്രയോജനമാണു ലഭിക്കുന്നത്?

യുദ്ധക്കളത്തിൽ വെച്ച് കൃഷ്ണാർജ്ജുനന്മാർ തമ്മിൽ നടന്ന സ്വകാര്യ സംഭാഷണം അതിന്റെ അർത്ഥം എല്ലാവർക്കും ലളിതമായി ഗ്രഹിക്കത്തക്കവിധത്തിൽ വ്യാസമഹർഷി ചേർത്തുവെച്ചിരിക്കുകയാണ്. സ്നേഹസ്വരൂപിണിയായ മാതാവ് ശിശുക്കൾക്ക് ആഹാരം കൊടുക്കുന്നത് ചെറിയ ചെറിയ ഉരുളകളായിട്ടല്ലേ? എല്ലായിടത്തും വ്യാപിച്ചിരിക്കുന്നതും സദാ ചഞ്ചലമായതുമായ കാറ്റിനെ ഒരു വിശറിയുടെ സഹായത്തോടെ ഉപായജ്ഞനായ ഒരുവൻ നിയന്ത്രിക്കുകയും ഉപയോഗപ്പെടുത്തുകയും ചെയ്യുന്നില്ലേ? അതുപോലെ വാക്കുകൾകൊണ്ടു വിവരിക്കാൻ പ്രയാസമായ ഒരു വിഷയത്തെ സ്ത്രീകൾ, ശൂദ്രർ തുടങ്ങിവർക്കു മനസ്സിലാകത്തക്കവിധത്തിൽ ശ്രീവ്യാസൻ അനുഷ്ടുപ്പു വൃത്തത്തിലുള്ള ശ്ലോകങ്ങളിൽ എഴുതിയിരിക്കുന്നു. സ്വാതി നക്ഷത്രം മഴവെള്ളത്തെ മുത്താക്കി മാറ്റാതിരുന്നാൽ സ്ത്രീകൾ എങ്ങനെയാണ് തങ്ങളുടെ ശരീരത്തെ മുത്തുകൊണ്ട് അലങ്കരിക്കുന്നത്? വാദ്യോപകരണങ്ങളോടു ബന്ധപ്പെടാതെ അവയുടെ ശബ്ദം എങ്ങനെയാണ് ചെവിയിലെത്തുന്നത്? പൂക്കളില്ലാതെ പരിമളം എങ്ങനെയാണ് മൂക്കു ഗ്രഹിക്കുന്നത്? സ്വാദ് ആഹാരപദാർത്ഥങ്ങളോടു ചേരാതെ നാക്ക് എങ്ങനെയാണ് അത് ആസ്വദിക്കുന്നത്? കണ്ണാടിയില്ലാതെ കണ്ണിനു കണ്ണിനെ കാണാൻ കഴിയുമോ? പ്രത്യക്ഷമായ രൂപത്തിൽ കാണാതെ എങ്ങനെയാണ് ഒരു ഗുരുവിനെ ശിഷ്യൻ ഉപാസിക്കുന്നത്? അതുപോലെ അപരിമേയമായ ബ്രഹ്മത്തെ എഴുനൂറു ശ്ലോകങ്ങളിലായി പരിമിതപ്പെടുത്തി ഗീതയ്ക്കുള്ളിൽ നിർത്തിയില്ലായിരുന്നെങ്കിൽ ആ ബ്രഹ്മത്തെ പ്രാപിക്കാൻ ആർക്കെങ്കിലും കഴിയുമായിരുന്നോ? മേഘങ്ങൾ സമുദ്രജലത്തെ മഴയാക്കി നൽകുന്നതുകൊണ്ട് മാലോകർ മേഘത്തെ പ്രതീക്ഷകളോടെ പ്രശംസിക്കുന്നു. എന്നാൽ കൂടുകയോ കുറയുകയോ ചെയ്യാതെ എന്നും ഒരുപോലെ പരന്നുകിടക്കുന്ന പാരാവാരം എന്താണെന്ന് ആർക്കെങ്കിലും ഗ്രഹിക്കാൻ കഴിയുമോ? അതുപോലെ, വാക്കുകൾകൊണ്ട് വിവരിക്കാൻ സാദ്ധ്യമല്ലാത്ത പരബ്രഹ്മവസ്തുവിനെ മനോഹരമായ എഴുനൂറു ശ്ലോകങ്ങളിലാക്കി ഗീത രചിച്ചുവെച്ചില്ലായിരുന്നുവെങ്കിൽ ആർക്കാണ് അതിനെക്കുറിച്ച് സംസാരിക്കാനോ അതു കേൾക്കാനോ കഴിയുമായിരുന്നത്? ശ്രീകൃഷ്ണന്റെ വാക്കു

കളെ ഗീതയെന്ന ഗ്രന്ഥരൂപത്തിൽ ലോകത്തിനു പ്രദാനം ചെയ്ത ശ്രീ വ്യാസൻെറ മാഹാത്മ്യത്തെ എത്ര പുകഴ്ത്തിയാലാണ് മതിവരുക?

വ്യാസഭഗവാൻെറ ഗീതയിലെ ഓരോ വാക്കും അവധാനപൂർവ്വം പഠിച്ചശേഷം എല്ലാവർക്കും മനസ്സിലാകത്തക്കവണ്ണം മറാത്തിഭാഷയിലാക്കിയിരിക്കുന്നു. ഗീതയിലെ വിഷയത്തെ വർണ്ണിക്കുന്നതിന് ശ്രീ വ്യാസനെപ്പോലെയുള്ള ഒരാൾക്കുപോലും തീവ്രമായ പരിശ്രമം വേണ്ടിവന്നിട്ടുണ്ട്. അങ്ങനെയുള്ള ഗീതാർത്ഥം വിശദമാക്കാനാണ് വിനീതനായ ഞാൻ കുട്ടികളെപ്പോലെ പുലമ്പുന്നത്. പക്ഷേ ഗീതാദേവൻ നിഷ്കളങ്കനാണ്. അദ്ദേഹം വ്യാസ്ൻെറ വാക്കുകളാകുന്ന പുഷ്പഹാരം സ്വീകരിക്കുമ്പോൾ എൻെറ കറുകപ്പുല്ലുമാല നിരാകരിക്കുകയില്ല. ആനക്കൂട്ടങ്ങൾ വിശാലജലാശയങ്ങളുടെ തീരത്തു പോയി ദാഹശമനം വരുത്തുന്നു. കൊക്കു തുടങ്ങിയ അല്പപ്രഭാവ ജീവികളും അവിടങ്ങളിൽ നിന്നു തന്നെ വെള്ളം കുടിച്ചല്ലേ അവയുടെ ദാഹശമനം വരുത്തുന്നത്? പറക്കമുറ്റാത്ത പക്ഷിക്കുഞ്ഞുങ്ങളും പറക്കാൻ പ്രാഗത്ഭ്യമേറിയ ഗരുഡനും ഒരേ ആകാശത്തിൽത്തന്നെ പറക്കുന്നില്ലേ? രാജഹംസത്തിൻെറ നടത്തം അതിമനോഹരമായതുകൊണ്ട് മറ്റു പ്രാണികളൊന്നും നടക്കാൻ പാടില്ലെന്നുണ്ടോ? ഒരു കുടത്തിൽ, അതിൽ കൊള്ളുന്നിടത്തോളം ജലം എടുത്തുകൊണ്ടു പോകാമെങ്കിൽ ഒരുവന് അവൻെറ കൈക്കുമ്പിൾ നിറയെ ജലം എടുത്തുകൊണ്ടു പൊയ്ക്കൂടേ? ഒരു തീവെട്ടി വലിയ തോതിൽ പ്രകാശം പരത്തുന്നതുകൊണ്ട് ഒരു പന്തത്തിന് അതിൻെറ കഴിവനുസരിച്ചുള്ള പ്രകാശം പരത്തിക്കൂടേ? വ്യാപ്തമായ സമുദ്രത്തിൽ ആകാശം വിസ്താരമായി പ്രതിബിംബിക്കുന്നു. എന്നാൽ അതേ ആകാശത്തിൻെറ പ്രതിബിംബം ചെറിയ കുളത്തിലും കാണാം. ആകയാൽ വ്യാസനെപ്പോലെയുള്ള മഹാ പ്രതിഭകളല്ലാതെ എന്നെപ്പോലെയുള്ള സാധാരണക്കാരൻ, ഭഗവാൻ കൃഷ്ണൻെറ സംവാദമാകുന്ന ഗീത വ്യാഖ്യാനിക്കാൻ പാടില്ലെന്നു പറയുന്നതു യുക്തിസഹമല്ല. മന്ദരപർവ്വതത്തെപ്പോലെ വലിപ്പമുള്ള ജീവികൾ ജീവിക്കുന്ന സമുദ്രത്തിൽ ചെറിയ മത്സ്യങ്ങൾക്കും നീന്തിക്കളിച്ചുകൂടേ? സൂര്യൻെറ തേരാളിയായ അരുണൻ സൂര്യനെ അടുത്തുകാണുന്നതുകൊണ്ട് അകലത്തുള്ള എറുമ്പിനു സൂര്യനെ കാണാൻ പാടില്ലെന്നുണ്ടോ? ആകയാൽ എന്നെപ്പോലെയുള്ള ഒരു സാധാരണക്കാരൻ ഒരു പ്രാദേശിക ഭാഷയിൽ ഗീതയുടെ വ്യാഖ്യാനം എഴുതുന്നത് അനുചിതമായ കാര്യമല്ല. ഒരു ബാലൻ തൻെറ പിതാവിൻെറ കാലടികളെ പിന്തുടർന്നാൽ അവൻ അദ്ദേഹം എത്തിയ സ്ഥലത്ത് എത്തിച്ചേരുകയില്ലേ? അപ്രകാരം വ്യാസഭഗവാൻെറ കാലുകളെ പിന്തുടരുകയും, ഭാഷ്യകാരൻ (ശ്രീ ശങ്കരാചാര്യർ) പോയ വഴി മനസ്സിലാക്കി അതിലൂടെ പോവുകയും ചെയ്താൽ, വ്യക്തിപരമായി അർഹനല്ലെങ്കിൽപോലും, ആ മഹാത്മാക്കൾ ചെന്നുചേർന്ന യഥാർത്ഥ ലക്ഷ്യസ്ഥലത്തല്ലാതെ ഞാൻ മറ്റെവിടെയാണു ചെന്നു ചേരുക?

അമിത പ്രഭാവനായ എൻെറ ഗുരു നിവൃത്തിനാഥ് എൻെറ

ഹൃദയത്തിൽ കുടികൊള്ളുന്നു. അദ്ദേഹത്തിന്റെ ക്ഷമകൊണ്ട് ഭൂമി ക്ഷീണിതയാകാതെ സർവ്വചരാചരങ്ങളേയും പരാതികൂടാതെ താങ്ങി നില്ക്കുന്നു. അദ്ദേഹത്തിനു ലഭിച്ച അമൃതിന്റെ സഹായംകൊണ്ടു ചന്ദ്രൻ ജഗത്തിന്റെ താപത്തെ തണുപ്പിക്കുന്നു. അർക്കൻ അദ്ദേഹത്തിൽനിന്നു തേജസ്സു വാങ്ങി അന്ധകാരത്തിൽ അകപ്പെട്ട ലോകത്തിന്റെ ആതങ്കമകറ്റുന്നു. അദ്ദേഹത്തിൽനിന്നു സമുദ്രത്തിനു ജലം സിദ്ധിക്കുന്നു; കരയിലെ ജലത്തിനു മാധുര്യം ലഭിക്കുന്നു; മാധുര്യം സുന്ദരതരമാകുന്നു; കാറ്റ് അതിന്റെ ബലം കൈവരിക്കുന്നു. ആകാശം വ്യാപ്തമായിരിക്കുന്നത് അദ്ദേഹം കാരണമായിട്ടാണ്. ജ്ഞാനം പ്രകാശമാനമായ സാർവ്വഭൗമത്വം കൈവരിച്ചതിനു കാരണക്കാരൻ അദ്ദേഹമാണ്. വിഷയങ്ങളെ വിവരിക്കുന്നതിനുള്ള വാഗ്മിത്വം വേദങ്ങൾക്കു സിദ്ധിച്ചത് അദ്ദേഹത്തിൽ നിന്നാണ്. വിശ്വത്തിന് ആകാരം നൽകിയത് അദ്ദേഹമാണ്. സുഖത്തിന് ഉല്ലാസം ലഭിച്ചതും അദ്ദേഹത്തിൽ നിന്നാണ്. ചുരുക്കിപ്പറഞ്ഞാൽ വിശ്വം മുഴുവൻ അദ്ദേഹത്തോടു കടപ്പെട്ടിരിക്കുന്നു. അദ്ദേഹം എന്നിൽ പ്രവേശിക്കുകയും എന്നിൽക്കൂടി പ്രവർത്തിക്കുകയും ചെയ്യുന്നു. അപ്പോൾ നേരത്തേ തന്നെ നിലവിലിരിക്കുന്ന ഗീതയെ പ്രാദേശിക ഭാഷയായ മറാത്തിയിൽ ഞാൻ പറഞ്ഞതിൽ ആശ്ചര്യപ്പെടാൻ എന്താണുള്ളത്? വേടനായ ഏകലവ്യൻ മണ്ണുകൊണ്ട് ഒരു രൂപമുണ്ടാക്കി അതിനു ഗുരുവെന്ന് പേരിട്ടു ശസ്ത്രാഭ്യാസം നടത്തി തന്റെ പാടവം തെളിയിച്ച് ജഗത്രയങ്ങളുടേയും പ്രശംസ പിടിച്ചുപറ്റിയില്ലേ? ചന്ദനവൃക്ഷങ്ങൾക്കു സമീപം നിൽക്കുന്ന മറ്റു വൃക്ഷങ്ങൾ കാലക്രമത്തിൽ ചന്ദനമരങ്ങളുടെ സൗരഭ്യം ഉള്ളവയായിത്തീരുന്നില്ലേ? വസിഷ്ഠൻ ഉണങ്ങാനിട്ട കാവിവസ്ത്രം സൂര്യന്റെ പ്രകാശത്തെ വെല്ലുവിളിച്ചില്ലേ? ഞാൻ ചിത്തസമ്പന്നനാണ്. തന്റെ ഒറ്റനോട്ടംകൊണ്ട് ഒരുവനെ തനിക്കു സമാനമായ മഹിമയുള്ളവനാക്കിത്തീർക്കാൻ കഴിവുള്ള മഹാത്മാവാണ് എന്റെ ഗുരു. നല്ല കാഴ്ചശക്തിയുള്ളവന് സൂര്യപ്രകാശം കൂടി ലഭിച്ചാൽ എന്തുതന്നെയാണ് കാണാൻ പാടില്ലാത്തത്? ആകയാൽ എന്റെ ശ്വാസോച്ഛ്വാസംപോലും കാവ്യഗ്രന്ഥങ്ങളെ സൃഷ്ടിക്കും. ഗുരുകാരുണ്യം സിദ്ധിച്ചാൽ എന്തുതന്നെ സിദ്ധിക്കുകയില്ല? ആകയാൽ ഞാൻ ഗീതാസാരത്തെ പ്രാദേശികഭാഷയായ മറാത്തിയിൽ ലളിതമായും വ്യക്തമായും എല്ലാവർക്കും മനസ്സിലാകത്തക്കവിധത്തിൽ വിശദീകരിച്ചു.

പ്രാദേശിക ഭാഷയിലുള്ള ഈ ഗീത ചാതുര്യത്തോടെ ആലപിച്ചാൽ അത് ആലപിക്കുന്നവന്റെ ആലാപനത്തിന് ഒരു ആഭരണമായിരിക്കും. ആലാപനം ചെയ്യാതെ കേവലം പാരായണം ചെയ്താൽ പോലും അതിന് ഒരു കുറ്റവും ഉണ്ടായിരിക്കുകയില്ല. ആരും അണിയാതെതന്നെ ഒരാഭരണം കാഴ്ചയ്ക്കു മനോഹരമായിരിക്കും. എന്നാൽ സൗന്ദര്യവതിയായ ഒരു തരുണീമണി അതണിയുകയാണെങ്കിൽ അതിന്റെ മനോഹാരിത വർദ്ധിക്കും. മുത്ത് സ്വർണ്ണനൂലിൽ കോർത്താലും ഒറ്റയ്ക്കൊറ്റയ്ക്കിരുന്നാലും അതിരമണീയമായിരിക്കും.

വസന്തകാലത്തു കാണുന്ന വർത്തുളമായ കുണ്ടുമല്ലിപ്പൂക്കൾ ഹാരത്തിലിരുന്നാലും വെവ്വേറെയിരുന്നാലും പരിമളം പരത്തുന്നു. അപ്രകാരം, ഞാൻ ഓവി വൃത്തത്തിൽ രചിച്ച ഈ ഗീത ആലപിച്ചാൽ അത് ശ്രോതാവിൻെറ ചിത്തം കവരുന്നതുപോലെ, കേവലപാരായണവും ആകർഷകമായിരിക്കും. ഈ ഗ്രന്ഥത്തിലെ വാക്കുകളിൽ ബ്രഹ്മരസത്തിൻെറ പരിമളം പുരണ്ട ഇഴകൾ ഇടകലർത്തിയിട്ടുള്ളതുകൊണ്ട് ഈ ഗ്രന്ഥം വായിക്കുന്ന ആബാലവൃദ്ധം ജനങ്ങൾക്കും ഇത് ആസ്വാദ്യകരമായിരിക്കും. ചന്ദനമരത്തിൽനിന്നും സുഗന്ധം നുകരുന്നതിന് അതിൻെറയടുത്തെത്തുകയല്ലാതെ അതു പുഷ്പിക്കുന്നതുവരെ കാത്തിരിക്കേണ്ട ആവശ്യമില്ല. അതുപോലെ ഓവിവൃത്തകാവ്യശ്രവണാരംഭത്തിൽത്തന്നെ ഒരുവന് സമാധിസുഖം ലഭ്യമാകുന്നു. അപ്പോൾപ്പിന്നെ ഇതിൻെറ അർത്ഥശ്രവണം അവനെ നിശ്ശേഷം സ്വാധീനപ്പെടുത്തുകയില്ലേ? ഈ ഗ്രന്ഥത്തെ ഒരു പ്രാവശ്യമെങ്കിലും വായിക്കുന്നവൻെറ പാണ്ഡിത്യം വിടർന്നു വികസിക്കുമെന്നുമാത്രമല്ല, അമൃതിനെപ്പോലും വിസ്മരിക്കത്തക്ക വിധത്തിലുള്ള സുഖാനുഭവം അവനുണ്ടാവുകയും ചെയ്യും. മനനനിദിധ്യാസം ഇല്ലാതെതന്നെ അതിനേക്കാൾ കൂടുതൽ പ്രയോജനം ലഭിച്ച് അത്യന്തം സംതൃപ്തിയടയുന്നതിന് ഈ കാവ്യകൃതിയുടെ കേവലശ്രവണം ഒരുവനെ സഹായിക്കുന്നു. ഇതു കേൾക്കുന്നവന് ആത്മാനന്ദബോധം ലഭിക്കുന്നുവെന്നുമാത്രമല്ല, അവൻെറ സർവ്വേന്ദ്രിയങ്ങളും ശ്രവണേന്ദ്രിയങ്ങൾ വഴിയായി പരിപോഷിപ്പിക്കപ്പെടുകയും ചെയ്യുന്നു. ചതുരനായ ചകോരപ്പക്ഷിയുടെ ആന്തരികമായ ശക്തികൊണ്ട് അതു ചന്ദ്രരശ്മിയെ അനുഭവിക്കുന്നു. എന്നാൽ മറ്റുള്ളവർക്കും ചന്ദ്രിക ആസ്വദിക്കാവുന്നതാണ്. അതുപോലെ ആധ്യാത്മിക ശാസ്ത്രങ്ങളുടെ ആന്തരിക സുഖം അനുഭവിക്കുന്നതിനുള്ള സാമർത്ഥ്യം അന്തർമുഖ ദൃഷ്ടിയുള്ളവർക്കാണെങ്കിലും ഈ ഗ്രന്ഥത്തിൻെറ ശബ്ദചാതുര്യം എല്ലാവർക്കും ആത്മാനുഭവത്തിൻെറ സുഖം അനുഭവിക്കാൻ ഇടയാക്കുന്നു. ഇതെല്ലാം എൻെറ ഗുരുനാഥനായ ശ്രീ നിവൃത്തിനാഥിൻെറ മാഹാത്മ്യം കൊണ്ടുണ്ടായതാണ്. യാഥാർത്ഥ്യം പറഞ്ഞാൽ ഇത് എൻെറ രചനയല്ല. എൻെറ ഗുരുനാഥൻെറ കാരുണ്യത്തിൻെറ പ്രകടിതരൂപമാണ്.

അനാദികാലത്ത് ത്രിപുരാരിയായ പരമശിവൻ ക്ഷീരസാഗരതീരത്തിരുന്നുകൊണ്ട് പാർവ്വതീദേവിയുടെ കാതുകളിൽ ഉരുവിട്ട ജ്ഞാനോപദേശം, ക്ഷീരസാഗരത്തിലെ അലകൾക്കിടയിൽ മറഞ്ഞു സഞ്ചരിച്ചുകൊണ്ടിരുന്ന മത്സ്യത്തിൻെറ വയറ്റിൽ കിടന്ന മത്സ്യേന്ദ്രനാഥ് കേൾക്കാനിടയായി. മത്സ്യേന്ദ്രനാഥ് പിന്നീട് സപ്തശൃംഗി പർവ്വതത്തിലെത്തി അവിടെ അംഗഭംഗപ്പെട്ടു കിടന്നിരുന്ന ചൗരംഗിനാഥിനെ കാണുകയും തൻെറ നോട്ടംകൊണ്ടുമാത്രം ചൗരംഗിനാഥിൻെറ അംഗഭംഗം നീക്കി അദ്ദേഹത്തെ സുഖപ്പെടുത്തുകയും ചെയ്തു. നിർവ്വിഘ്നമായി ദീർഘസമാധിയിൽ ലയിക്കുന്നതിന് തൽപരനായിരുന്ന മത്സ്യേന്ദ്രനാഥ് തൻെറ യോഗസിദ്ധികളെയെല്ലാം ഗോരക്ഷനാഥിനു കൈമാറി. യോഗമാകുന്ന പദ്മപുഷ്പങ്ങൾ നിറഞ്ഞു നിന്ന ഒരു

തടാകമായിരുന്നു ഗോരക്ഷനാഥ്. തന്നെയുമല്ല അദ്ദേഹം വിഷയ വാസനകളെയെല്ലാം നശിപ്പിച്ച വീരനെന്നു പേരെടുത്ത ആളുമായിരുന്നു. അപ്രകാരമുള്ള ഗോരക്ഷനാഥിനെ യോഗരാജ്യത്തിൽ സർവ്വേശ്വരനായി അഭിഷേകം ചെയ്തു. ഗോരക്ഷനാഥ് തൻെറ ഗുരു വഴിയായി പരമശിവനിൽ നിന്നു ലഭിച്ച അദ്വയാനന്ദ വൈഭവത്തെ മുഴുവനും ഗൈനിനാഥിനു നൽകി. ലോകത്തിലുള്ള ജീവരാശികൾ കലികാലത്തിൻെറ ദോഷത്താൽ കഷ്ടപ്പെടുന്നതുകണ്ട ഗൈനിനാഥ് അദ്ദേഹത്തിൻെറ ശിഷ്യനായ നിവൃത്തിനാഥിനോട് ആജ്ഞാപിച്ചു:

ആദിഗുരുവാകിയ ശങ്കരഭഗവാനിൽനിന്ന് ഗുരുശിഷ്യപരമ്പരയായി എനിക്കു ലഭിച്ചിരിക്കുന്ന ജ്ഞാനോപദേശം സ്വീകരിച്ചുകൊണ്ട് കലിദോഷത്താൽ കഷ്ടപ്പെടുന്നവരുടെ ദുഃഖം അകറ്റി അവരെ എല്ലാവിധത്തിലും സഹായിക്കാനായി നീ ഉടൻതന്നെ പോകണം.

നിവൃത്തിനാഥ് സ്വാഭാവികമായും കാരുണ്യവാനായിരുന്നു. ഇപ്പോൾ അദ്ദേഹത്തിനു ഗുരുവിൻെറ കല്പനയും ലഭിച്ചിരിക്കുന്നു. അദ്ദേഹം ലോകത്തിൻെറ താപം ഇല്ലാതാക്കാനായി വർഷകാലത്തിൻെറ ഒത്താശയുള്ള ഒരു മേഘംപോലെ ഗർജ്ജിച്ചുകൊണ്ട് മുന്നോട്ടു വന്നു. സംസാരദുഃഖത്താൽ പീഡിതരായ ജനങ്ങളെ കണ്ടപ്പോൾ അവരോടുള്ള അനുകമ്പകൊണ്ട് അദ്ദേഹത്തിൻെറ അന്തരംഗം അലിഞ്ഞു. അദ്ദേഹം ഗീതോപദേശം ചെയ്യുന്നുവെന്ന ഭാവത്തിൽ ശാന്തിരസം ഒരു മഴപോലെ അവരുടെ മേൽ ചൊരിഞ്ഞു. ഒരു ചാതകപ്പക്ഷിയായി അവിടെ നിന്നിരുന്ന ഞാൻ ആ മഴജലം ആവോളം പാനം ചെയ്തു. ആ ശാന്തിരസത്തിൻെറ തുള്ളികളിൽ നിന്നുടലെടുത്താണ് ഈ ഗ്രന്ഥം. ഇതിൽക്കൂടി എൻെറ ഗുരുനാഥൻ എന്നെ പ്രശസ്തിയുടെ കൊടുമുടിയിലെത്തിച്ചു. ഇപ്രകാരം ഗുരുശിഷ്യ പരമ്പരയായി അദ്ദേഹത്തിനു സിദ്ധിച്ച സമാധി സമ്പത്ത് - ജ്ഞാനധനം - ഈ ഗ്രന്ഥരൂപേണ അദ്ദേഹം എന്നെ ഏല്പിച്ചു.

ഞാൻ ശാസ്ത്രങ്ങൾ പഠിച്ചിട്ടുള്ളവനല്ല. അതേപ്പറ്റി കേട്ടറിവുമില്ല. എൻെറ സ്വാമിയെ സേവിക്കേണ്ടത് എങ്ങനെയെന്നുപോലും അറിയാൻ പാടില്ലാത്തവനാണ് ഞാൻ. അങ്ങനെയുള്ള എനിക്ക് എങ്ങനെയാണ് ഇപ്രകാരമുള്ള ഗ്രന്ഥം രചിക്കുന്നതിനുള്ള കഴിവുണ്ടാകുന്നത്? യഥാർത്ഥത്തിൽ എൻെറ ഗുരുനാഥൻ എന്നെ ഒരു നിമിത്തമാക്കിക്കൊണ്ട് ഈ പ്രബന്ധം രചിച്ച് ലോകത്തെ രക്ഷിച്ചിരിക്കുന്നു. എൻെറ കഥനം അസമർത്ഥമാണെന്നോ അതിരിക്തമാണെന്നോ തോന്നിയാൽ അതു വകവെയ്ക്കാതെ, ഒരമ്മയെപ്പോലെ നിങ്ങൾ എന്നോടു ക്ഷമിക്കണം. വാക്കുകളെ വേണ്ടതുപോലെ ഉപയോഗിക്കാനുള്ള പരിചയമോ, വിഷയത്തെ ചിട്ടയായി പറഞ്ഞൊപ്പിക്കുവാനുള്ള സാമർത്ഥ്യമോ, അലങ്കാരത്തെ ചാതുര്യത്തോടെ പ്രയോഗിക്കാനുള്ള കഴിവോ എനിക്കില്ല. വാസ്തവത്തിൽ എന്നെ പ്രതിപുരുഷനാക്കി നിർത്തിക്കൊണ്ട് സംസാരിച്ചതു മുഴുവൻ അദ്ദേഹമാണ്. അദ്ദേഹത്തിൻെറ കൈകളിലിരുന്ന ചരടിൽ കോർത്ത പാവയായി, അദ്ദേഹത്തിൻെറ ഇച്ഛയ്ക്കൊത്തു ഞാൻ നൃത്തംചെയ്തു. ആകയാൽ ഈ ഗ്രന്ഥ

ത്തിൻെറ ഗുണദോഷങ്ങളുടെ കാര്യത്തിൽ ഞാൻ നിങ്ങളോടു മാപ്പു ചോദിക്കേണ്ട ആവശ്യമില്ല എന്തുകൊണ്ടെന്നാൽ ഇത് അദ്ദേഹത്തിൻെറ പ്രേരണകൊണ്ടുമാത്രം ഉണ്ടായതാണ്.

മഹാത്മാക്കളായ നിങ്ങളുടെ മുമ്പാകെ കഥനം ചെയ്ത ഈ ഗ്രന്ഥത്തിൽ എന്തെങ്കിലും കുറവ് ഉണ്ടെങ്കിൽ അത് ഉടൻതന്നെ നിങ്ങൾ തിരുത്താതിരുന്നാൽ നമ്മുടെ പരസ്പര സ്നേഹംകൊണ്ട് എനിക്കു നിങ്ങളോട് ദേഷ്യംതോന്നും. ഇരുമ്പ് സ്പർശമണിയുടെ സ്പർശനമേറ്റിട്ടും അതിൻെറ അസംസ്കൃതാവസ്ഥയ്ക്ക് മാറ്റം വരുന്നില്ലെങ്കിൽ അത് എന്തിൻെറ കുറ്റമാണ്? ഒരു കാട്ടാറിന് ഗംഗയെ തേടിയെത്തി അതിൽ വീഴുകയെന്നല്ലാതെ മറ്റൊന്നും ചെയ്യാനില്ല. എന്നിട്ടും അതു ഗംഗയായില്ലെങ്കിൽ അതിൻെറ കുറ്റം ആർക്കാണ്? എൻെറ ഭാഗ്യവിശേഷം കൊണ്ട് എനിക്ക് മഹാത്മാക്കളായ നിങ്ങളുടെ പാദാന്തികത്തിൽ അണയുന്നതിനു കഴിഞ്ഞു. അതിനുശേഷം എന്തെങ്കിലും കുറവ് എന്നിൽ അവശേഷിക്കുമോ? എൻെറ ഗുരുനാഥൻെറ കാരുണ്യത്താൽ എനിക്കു നിങ്ങളെ എൻെറ ചങ്ങാതികളായി ലഭിച്ചു. എൻെറ ആഗ്രഹങ്ങളെല്ലാം നിറവേറിക്കഴിഞ്ഞിരിക്കുന്നു. നിങ്ങൾ എനിക്ക് എൻെറ മാതൃഗേഹം പോലെയാണ്. തന്മൂലം ഈ ഗ്രന്ഥം പൂർത്തിയാക്കി; ഞാൻ ഉപാസിച്ചിരുന്ന എൻെറ അഭിലാഷം സഫലീകരിച്ചു. പാരിടത്തെ മുഴുവനും പൊൻമയമാക്കിത്തീർക്കാൻ കഴിഞ്ഞെന്നു വരാം. ചിന്താമണികൊണ്ടു നിറഞ്ഞ വലിയ പർവ്വതനിരകളെ സൃഷ്ടിക്കാൻ സാധിച്ചേക്കാം സപ്ത സാഗരങ്ങളേയും അമൃതുകൊണ്ടു നിറയ്ക്കാൻ കഴിഞ്ഞെന്നും വരാം. ആകാശത്തിലുള്ള നക്ഷത്രങ്ങളെയെല്ലാം ചന്ദ്രന്മാരാക്കി മാറ്റുന്നതിനും വലിയ പ്രയാസമുണ്ടാവില്ലെന്നുവരാം. കല്പതരുക്കളുടെ ഒരു ഉദ്യാനം തന്നെ വളർത്തിയെടുക്കുന്നതും അത്ര കഠിനമായ കാര്യമല്ലാത്തതാകാം. എന്നാൽ ഗീതയുടെ ആന്തരികമായ രഹസ്യത്തെ ആഖ്യാനിക്കുന്നത് അതീവ ദുഷ്കരമാണ്. ഞാനൊരു മൂഢനും വാണീഹീനനുമായിരുന്നിട്ടും ഗീതയുടെ ആന്തരാർത്ഥത്തെ ഗ്രന്ഥരൂപത്തിൽ ലോകർക്കെല്ലാം മാംസചക്ഷുസ്സുകൾകൊണ്ട് കാണത്തക്കവിധത്തിൽ, മറാത്തി ഭാഷയിൽ പ്രകാശിപ്പിച്ചത് ആശ്ചര്യകരമായ ഒരു വസ്തുതയല്ലേ? ബൃഹത്തായ ഗീതാവിവർത്തനമെന്ന വിസ്തൃതസമുദ്രം താണ്ടി അതിൻെറ മറുകരയെത്തി കീർത്തിയുടെ പതാക ഉയർത്തിപ്പിടിച്ച് ഞാൻ വിജയം ആഘോഷിച്ചില്ലേ? ചുറ്റുപ്രാകാരങ്ങളോടും മഹാമേരുവോളമുള്ള താഴികക്കുടത്തോടും കൂടിയ ഗീതയാകുന്ന കോവിൽ പണിത് അതിൽ ഗുരുവാകുന്ന ലിംഗത്തെ പ്രതിഷ്ഠിച്ച് ഞാൻ പൂജിച്ചില്ലേ? മുമുക്ഷുക്കളായ ശിശുക്കളും അവരുടെ വത്സലമാതാവായ നിഷ്ക്കളങ്കയായ ഗീതയും തമ്മിൽ വിട്ടുപിരിഞ്ഞ് പരസ്പരം കാണാതെ ദുഃഖിച്ചുകൊണ്ടിരുന്നപ്പോൾ അവരെ ഒരുമിച്ചു ചേർത്ത് അവരുടെ ആധിയകറ്റി ആനന്ദിപ്പിക്കുവാൻ

എനിക്കു കഴിഞ്ഞില്ലേ? ജ്ഞാനദേവനായ ഞാൻ ഉച്ചൈസ്സ്വരം ഉൽഘോഷിക്കുന്നു, ഞാൻ പറഞ്ഞതൊന്നും വീൺവാക്കുകളല്ലെന്ന്. ഈ കാര്യങ്ങളെല്ലാം സാധിച്ചത്, മഹാത്മാക്കളായ നിങ്ങളുടെ കാരുണ്യാതിരേകം കൊണ്ടു മാത്രമാണ്. ധർമ്മ്യമായ ഈ കർമ്മങ്ങളുടെയെല്ലാം ബഹുമതി നിങ്ങൾക്കുള്ളതാണ്.

ഞാൻ ഇതിൽക്കൂടുതൽ എന്താണ് നിങ്ങളോടു പറയേണ്ടത്. നിങ്ങൾ കാരണമാണ് ഈ ഗ്രന്ഥം പൂർത്തിയാക്കി ജന്മസാഫല്യമടഞ്ഞ് ആനന്ദിക്കുന്നതിനുള്ള അവസരം എനിക്കു ലഭ്യമായത്. ഞാൻ നിങ്ങളിൽ അങ്ങേയറ്റം വിശ്വാസം അർപ്പിച്ചു. എന്റെ സങ്കല്പങ്ങളെല്ലാം നിറവേറ്റി നിങ്ങൾ എന്നെ അത്യധികം ആനന്ദിപ്പിച്ചു. നിങ്ങൾ എനിക്കുവേണ്ടി ഗീതയെന്ന മറ്റൊരു വിശ്വത്തെ സൃഷ്ടിച്ചു തന്നതു കാണുമ്പോൾ വിശ്വാമിത്രന്റെ സൃഷ്ടിയെ നോക്കി ഞാൻ ചിരിച്ചുപോവുന്നു. ബ്രഹ്മദേവനെ അപമാനിക്കാൻ വേണ്ടി വിശ്വാമിത്രൻ സൃഷ്ടിച്ച ത്രിശങ്കുസ്വർഗ്ഗം നശ്വരമാണ്. എന്നാൽ ഗീതയെന്ന ഈ കാവ്യതല്ലജം അനശ്വരമായി നിലനില്ക്കും. ഉപമന്യുവിനുവേണ്ടി ഉമാകാന്തൻ ഒരു പാൽക്കടൽ ഉണ്ടാക്കി കൊടുത്തു. എന്നാൽ അതിൽ ഹാലാഹല വിഷം കലർന്നിട്ടുള്ളതുകൊണ്ട് അതിനെ ഗീതയോടുപമിക്കാൻ സാദ്ധ്യമല്ല. ജഗത്തിനെ വിഴുങ്ങിക്കൊണ്ടിരുന്ന അന്ധകാരമാകുന്ന രാക്ഷസനിൽനിന്നും രക്ഷപ്പെടുത്താനായി സൂര്യഭഗവാൻ പ്രകാശത്തെ ലോകത്തിനു നൽകിയെങ്കിലും അതോടൊപ്പം ചൂടും നൽകി ലോകരെ തപിപ്പിക്കുന്നു. ചന്ദ്രൻ തന്റെ കിരണങ്ങളയച്ച് തപിക്കുന്ന ലോകത്തെ തണുപ്പിക്കുന്നു. എന്നാൽ കളങ്കമുള്ള ചന്ദ്രനെ എങ്ങനെയാണ് ഗീതാവിഷയത്തിൽ ഉപമാനമായി പറയുന്നത്? ആകയാൽ എന്റെ കർത്തൃത്വത്തിൽക്കൂടി മൂന്നു ലോകങ്ങളുടേയും നന്മയ്ക്കായി നിങ്ങൾ തീർത്തുവെച്ച പ്രശംസാർഹമായ ഈ ഗീതാകാവ്യത്തോട് ഉപമിക്കാൻ മറ്റൊന്നും തന്നെയില്ല.

ഞാൻ ആരംഭിച്ച ധർമ്മാനുസാരിയായ ഈ ഗ്രന്ഥത്തെ നിങ്ങൾ അതിന്റെ പരിസമാപ്തിയിൽ എത്തിച്ചിരിക്കുന്നു. ഇനിയും സദാ നിങ്ങൾക്കു സേവചെയ്യുകയെന്നുള്ളതു മാത്രമാണ് എനിക്ക് ശേഷിച്ചിരിക്കുന്ന കൃത്യം. ഞാൻ ചെയ്തുതീർത്ത ഈ വാഗ്രൂപയജ്ഞത്തിൽ പ്രീതിയടഞ്ഞ്, വിശ്വത്തിനാത്മാവായ എന്റെ ഗുരുദേവൻ ശ്രീനിവൃത്തിനാഥ് എനിക്കു പ്രസാദാനന്ദത്തെ നൽകി എന്നെ അനുഗ്രഹിക്കട്ടെ. ദുഷ്ടന്മാർ അവരുടെ ദുഷ്ടത അശേഷം കൈവെടിഞ്ഞ് മേലിൽ ധാരാളമായി സൽക്കർമ്മങ്ങൾ ചെയ്യുന്നതിന് ആഗ്രഹിക്കട്ടെ. ജീവജാലങ്ങളെല്ലാം പരസ്പര പ്രേമത്തോടെ ഒന്നുചേർന്നു വാഴട്ടെ. ഉലകിൽ നിന്നു പാപം എന്ന ഇരുട്ട് ഒഴിഞ്ഞുപോയി സ്വധർമ്മാനുഷ്ഠാനത്തിന്റെ പ്രകാശം എല്ലായിടത്തും പരക്കട്ടെ. എല്ലാ ജീവികളുടെയും ആഗ്രഹങ്ങൾ സഫലമാകട്ടെ. ലോകത്തിനു മംഗളം വർഷിക്കുന്ന ഈശ്വരഭക്തന്മാരുടെ സമൂഹം എക്കാലവും ലോകരെയെല്ലാം സന്ദർശിച്ച്

സമാശ്വസിപ്പിക്കട്ടെ. മഹാത്മാക്കൾ, സഞ്ചരിക്കുന്ന കല്പതരുനികരങ്ങളാണ്; ചിന്താമണി രത്നങ്ങളുടെ ജീവസ്സുറ്റ ഗ്രാമങ്ങളാണ്; അമൃതം നിറഞ്ഞ വാക്കുകൾ സംസാരിക്കുന്ന സാഗരമാണ്; കളങ്കമറ്റ ചന്ദ്രനാണ്; താപം നൽകാത്ത സൂര്യനാണ്. ഇപ്രകാരമുള്ള മഹാനുഭാവന്മാർ എല്ലാവരുടെയും സുഹൃത്തുക്കളായിരിക്കട്ടെ. ചുരുക്കിപ്പറഞ്ഞാൽ മൂവുലകിലുമുള്ള ജീവജാലങ്ങൾ സദാ ആനന്ദതുന്ദിലരായിരിക്കട്ടെ. അവർ ആദിപുരുഷനായ ഭഗവാനെ സദാ ഭജിച്ചുകൊണ്ടിരിക്കട്ടെ. ഈ ഗ്രന്ഥത്തിലെ ഉപദേശങ്ങൾ അനുഷ്ഠിച്ചു ജീവിക്കുന്നവർ ഇഹലോകത്തിലും പരലോകത്തിലും പരിപൂർണ്ണസുഖം അനുഭവിക്കട്ടെ.

ഇത്രയും കേട്ടപ്പോൾ വിശ്വനായകനായ ഗുരു പറഞ്ഞു: ഇതാ നിനക്കു പ്രസാദദാനം തന്നിരിക്കുന്നു. നിന്റെ ആഗ്രഹങ്ങളെല്ലാം സഫലമാകും.

ഇപ്രകാരം അനുഗ്രഹം ലഭിച്ചപ്പോൾ ജ്ഞാനദേവൻ അത്യന്തം ഹൃഷ്ടനായി.

ഈ കലിയുഗത്തിൽ, മഹാരാഷ്ട്ര സംസ്ഥാനത്തിൽ ഗോദാവരീനദിയുടെ തെക്കേത്തീരത്ത് പവിത്രവും പുരാതനവുമായ പഞ്ചക്രോശം (നേവാസ്) എന്നൊരു സ്ഥലമുണ്ട്. മോഹിനിരാജാവെന്നുകൂടി പേരുള്ള മഹാലയ ദേവി അവിടെ നിവസിക്കുന്നു. അവർ ജഗത്തിനെല്ലാം .അന്തര്യാമിയും ലോകത്തിന്റെ മൂലകാരണവുമായി വിരാജിക്കുന്നു. ക്ഷത്രിയ കുലത്തിൽപ്പെട്ട യദുവംശത്തിന്റെ നടുനായകമായ ശ്രീരാമദേവരായ എന്ന മഹാരാജാവ് ധർമ്മശാസ്ത്രങ്ങളെ അനുസരിച്ച് പ്രജാപാലനം ചെയ്യുന്ന ഈ സ്ഥലം എല്ലാ കലകളുടേയും ആവാസസ്ഥാനം കൂടിയാണ്. ഈ സ്ഥലത്തു വെച്ചു പരമേശ്വരനിൽനിന്ന് ആരംഭിച്ച ഗുരുപരമ്പരയിൽപ്പെട്ട നിവൃത്തിനാഥിന്റെ ശിഷ്യനായ ജ്ഞാനദേവൻ ഗീതയെ മറാത്തി ഭാഷയിൽ വ്യാഖ്യാനിച്ചു.

ഈ മനോഹരമായ സംവാദം മഹാഭാരതത്തിലെ പ്രസിദ്ധമായ ഭീഷ്മപർവ്വത്തിൽ ഉൾപ്പെട്ടിരിക്കുന്നതാണ്. ഇതിൽ ഉപനിഷത്തുകളുടെ സാരം അടങ്ങിയിരിക്കുന്നു. ഇത് സർവ്വശാസ്ത്രങ്ങളുടേയും മാതൃഗേഹമാണ്. പരമഹംസന്മാരാകുന്ന അരയന്നങ്ങൾ വിഹരിക്കുന്ന മാനസസരസ്സാണിത്.

നിവൃത്തിനാഥിന്റെ ശിഷ്യനായ ജ്ഞാനേശ്വരൻ പറഞ്ഞു:

ഗീതാക്ഷേത്രത്തിന്റെ താഴികക്കുടമായ അതിന്റെ പതിനെട്ടാം അദ്ധ്യായം ഇവിടെ അവസാനിക്കുന്നു. ഈ ഗീതയെന്ന പുണ്യസമ്പത്തിയുടെ പ്രഭാവത്താൽ ലോകത്തിലുള്ള സർവ്വജീവരാശികളും മേൽക്കുമേൽ അഭിവൃദ്ധിപ്പെട്ട് സമ്പൂർണ്ണമായ ആനന്ദം അനുഭവിക്കട്ടെ.

ജ്ഞാനേശ്വരൻ ശകവർഷം 1212-ൽ ഗീത വ്യാഖ്യാനിക്കുകയും

അത് ശ്രീ സച്ചിദാനന്ദബാബ ബഹുമാനപൂർവ്വം രേഖപ്പെടുത്തുകയും ചെയ്യു.

ഓം തത് സത്
ഇതി ശ്രീമദ് ഭഗവദ്ഗീതാസു ഉപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ
ശ്രീകൃഷ്ണാർജ്ജുന സംവാദേ
മോക്ഷസംന്യാസയോഗോ നാമ
അഷ്ടാദശോ ƒദ്ധ്യായഃ

*മോക്ഷസന്ന്യാസയോഗമെന്ന*
*പതിനെട്ടാം അദ്ധ്യായം കഴിഞ്ഞു.*

ശുഭം.

൦൦

## Books based on which the Malayalam Translation is done

| *Name of the Author* | *Name of the Book and Publisher* |
|---|---|
| 1. R.K. Bhagwat | An English translation of "Bhavartha Deepika" published by Samatha Books, Madras. |
| 2. M.R. Yardi ICS (Retd.) | "The Jnaneshwari" An English translation published by Bharatiya Vidya Bhavan, Bombay |
| 3. Swami Kripananda | "Jnaneswari's Geetha" A rendering of the Jnaneshwari published by the State University of New York Press, Albany U.S.A. |
| 4. V.G. Pradhan | "Jnaneshwari" in English published by Allen and Unwin Ltd. London for the UNESCO |
| 5. Swamini Umananda Saraswathi | "Sri Jnaneshwari as understood" in English published by Sri Kusumeshwari Prakasam, Bombay |
| 6. Manu Subedar | "Gita Explained by Jnaneswar Maharaj" Published by Sastu Sahithya Mantranalaya Ahemedabad |
| 7. Sri Kodandarama Swamigal | "Sri Jnaneshwari in Tamil" Published by Bharathiya Vidya Bhavan, Bombay |
| 8. Sri Nanamaharaj Joshi Sakhare | "Sarth Jnaneshwari" in Marathi, Published by B.L. Pathak, Bombay |
| 9. Prof.S.V. Dandekar | "Sarth Jnaneshwari" in Marathi |

# ശ്ലോകസൂചി






# ജ്ഞാനേശ്വരി

## ഭഗവദ്ഗീതയുടെ ജ്ഞാനേശ്വര ഭാഷ്യം

ദൈവികസിദ്ധി ഒന്നുകൊണ്ടു മാത്രം
ജ്ഞാനേശ്വർ മഹാരാജ്
15-ാം വയസ്സിൽ ഭഗവദ്ഗീതയ്ക്ക്
മറാഠിയിൽ രചിച്ച ഈ ഭാഷ്യം
മനുഷ്യമനസ്സിൽ ചിന്തകളുടെയും
ദർശനങ്ങളുടെയും വേലിയേറ്റം
സൃഷ്ടിക്കും.
നാം കണ്ടിട്ടില്ലാത്ത ലോകങ്ങളിലേക്ക്
ഗൂഢമായി കൂട്ടിക്കൊണ്ടുപോകും.
ഭക്തിയുടെയും വിശ്വാസത്തിന്റെയും
നിത്യസൗന്ദര്യമാണ്
ജ്ഞാനേശ്വരി.

ISBN 81-[illegible]